


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in



# ശ്രീമദ് ഭാഗവതം

(ഭാഷാ ഗദ്യം)



അഭേദാശ്രമം പ്രസിദ്ധീകരണം

1980

digitized by www.sreyas.in

ॐ



ശ്രീരാധാകൃഷ്ണാഭ്യാം നമഃ

digitized by www.sreyas.in



# അഥ മംഗളാചരണം



1. സച്ചിദാനന്ദരൂപായ വിശ്വോൽപത്ത്യാദിഹേതവേ
താപത്രയവിനാശായ ശ്രീകൃഷ്ണായ വയം നമഃ

2. ശുക്ലാംബരധരം വിഷ്ണും ശശിവർണ്ണം ചതുർഭുജം
പ്രസന്നവദനം ധ്യായേത് സർവവിഘ്നോപശാന്തയേ

3. നാരായണം നമസ്കൃത്യ നരം ചൈവ നരോത്തമം
ദേവീം സരസ്വതീം വ്യാസം തതോ ജയമുദീരയേത്.

4. വ്യാസായ വിഷ്ണുരൂപായ വ്യാസരൂപായ വിഷ്ണവേ
നമോ വൈ ബ്രഹ്മനിധയേ വാസിഷ്ഠായ നമോനമഃ

5. ഗുരുഃ ബ്രഹ്മാ ഗുരുർവിഷ്ണു ഗുരുർദേവോ മഹേശ്വരഃ
ഗുരുഃ സാക്ഷാത് പരംബ്രഹ്മ തസ്മൈ ശ്രീ ഗുരവേ നമഃ

6. നിത്യപ്രേമനിധിം നിതാന്തസുഖദം നിസ്തുല്യശാന്തിപ്രദം
നിശ്ശേഷാഘവിനാശകം നിരവലംബാനാമഖണ്ഡാശ്രയം
നിസ്സീമം നിഗമാഗമാംബുധിമഭേദാനന്ദമാദ്യം ഗുരും
നിത്യം നിർമ്മലചിത്തസീമനിഭൃതം ധ്യായാമ്യഹം നിസ്പൃഹം.

7. ജന്മാദ്യസ്യ യതോഽന്വയാദിതരതശ്ചാർത്ഥേഷ്വഭിജ്ഞഃ സ്വരാട്
തേനേ ബ്രഹ്മ ഹൃദാ യ ആദികവയേ മുഹ്യന്തി യൽ സൂരയഃ
തേജോവാരിമൃദാം യഥാ വിനിമയോ യത്ര ത്രിസർഗോഽമൃഷാ
ധാമ്നാ സ്വേന സദാ നിരസ്തകുഹകം സത്യം പരം ധീമഹി.

8. ധർമ്മഃ പ്രോജ്ഝിതകൈതവോഽത്ര പരമോ നിർമത്സരാണാം സതാം
വേദ്യം വാസ്തവമത്ര വസ്തു ശിവദം താപത്രയോന്മൂലനം
ശ്രീമദ്ഭാഗവതേ മഹാമുനികൃതേ കിം വാ പരൈരീശ്വരഃ
സദ്യോ ഹൃദ്യവരുദ്ധ്യതേഽത്ര കൃതിഭിഃ ശുശ്രൂഷുഭിസ്തൽക്ഷണാത്.

9. നിഗമകല്പതരോർഗളിതം ഫലം ശുകമുഖാദമൃതദ്രവസംയുതം
പിബത ഭാഗവതം രസമാലയം മുഹുരഹോ രസികാ ഭുവി ഭാവുകാഃ

digitized by www.sreyas.in

10. യം പ്രവ്രജന്തമനുപേതമപേതകൃത്യം
ദ്വൈപായനോ വിരഹകാതര ആജുഹാവ
പുത്രേതി തന്മയതയാ തരവോഽഭിനേദു
സ്തം സർവ്വഭൂതഹൃദയം മുനിമാനതോസ്മി.

11. യോഽന്ത: പ്രവിശ്യ മമ വാചമിമാം പ്രസുപ്താം
സഞ്ജീവയത്യഖിലശക്തിധര: സ്വധാമ്നാ
അന്യാംശ്ച ഹസ്തചരണശ്രവണത്വഗാദീൻ
പ്രാണാന്നമോ ഭഗവതേ പുരുഷായ തുഭ്യം.

12. സംസാരസിന്ധുമതിദുസ്തരമുത്തിതീർഷോ:
നാഽന്യ: പ്ലവോ ഭഗവത: പുരുഷോത്തമസ്യ
ലീലാകഥാരസനിഷേവണമന്തരേണ
പുംസോ ഭവേദ്വിവിധദു:ഖദവാർദ്ദിതസ്യ.

13. മൂകം കരോതി വാചാലം പംഗും ലംഘയതേ ഗിരിം
യത്കൃപാ തമഹം വന്ദേ പരമാനന്ദമാധവം.

14. ഭവേ ഭവേ യഥാ ഭക്തി: പാദയോസ്തവ ജായതേ
തഥാ കുരുഷ്വ ദേവേശ! നാഥസ്ത്വം നോ യത: പ്രഭോ!

15. നാമസങ്കീർത്തനം യസ്യ സർവപാപപ്രണാശനം
പ്രണാമോ ദു:ഖശമനസ്തം നമാമി ഹരിം പരം.

16. ശ്രീമദ്ഭാഗവതാഖ്യോഽയം പ്രത്യക്ഷ: കൃഷ്ണ ഏവ ഹി
സ്വീകൃതോഽസി മയാ നാഥ! മുക്ത്യർത്ഥം ഭവസാഗരേ.

17. മനോരഥോ മദീയോഽയം സഫല: സർവഥാ ത്വയാ
നിർവിഘ്നേനൈവ കർത്തവ്യോ ദാസോഽഹം തവ കേശവ!

18. ബർഹാപീഡം നടവരവപു: കർണ്ണയോ: കർണ്ണികാരം
ബിഭ്രദ്വാസ: കനകകപിശം വൈജയന്തീം ച മാലാം
രന്ധ്രാൻ വേണോരധരസുധയാ പൂരയൻ ഗോപവൃന്ദൈർ
വൃന്ദാരണ്യം സ്വപദരമണം പ്രാവിശദ്ഗീതകീർത്തി:

ഹരി: ഓം തത് സത്

digitized by www.sreyas.in



# ശ്രീമദ്ഭാഗവതം

## വിഷയസൂചികാ



digitized by www.sreyas.in

| അദ്ധ്യായം | വിഷയവിവരം | പേജ് |
|---|---|---|

## ചതുർത്ഥസ്കന്ധം



digitized by www.sreyas.in

digitized by www.sreyas.in

## സപ്തമസ്കന്ധം



## അഷ്ടമസ്കന്ധം



## നവമസ്കന്ധം



digitized by www.sreyas.in

# ദശമസ്കന്ധം - പൂർവാർദ്ധം



digitized by www.sreyas.in

## ദശമസ്കന്ധം – ഉത്തരാർദ്ധം



## ഏകാദശസ്കന്ധം



digitized by www.sreyas.in

## ദ്വാദശസ്കന്ധം



digitized by www.sreyas.in



ദിവ്യശ്രീ ശ്രീ അഭേദാനന്ദസ്വാമി തിരുവടികൾ

digitized by www.sreyas.in



ശ്രീരാധാകൃഷ്ണാഭ്യാം നമഃ

# അവതാരിക



1. ജന്മാദ്യസ്യ യതോഽന്വയാദിതരത-
ശ്ചാർത്ഥേഷ്വഭിജ്ഞഃ സ്വരാട്
തേനേ ബ്രഹ്മഹൃദാ യ ആദികവയേ
മുഹ്യന്തി യത് സൂരയഃ |
തേജോവാരിമൃദാം യഥാ വിനിമയോ
യത്ര ത്രിസർഗ്ഗോഽമൃഷാ
ധാമ്നാ സ്വേന സദാ നിരസ്തകുഹകം
സത്യം പരം ധീമഹി |

2. ധർമ്മഃ പ്രോജ്ഝിത കൈതവോഽത്ര പരമോ
നിർമ്മത്സരാണാം സതാം
വേദ്യം വാസ്തവമത്ര വസ്തു ശിവദം
താപത്രയോന്മൂലനം |
ശ്രീമദ്ഭാഗവതേ മഹാമുനികൃതേ
കിം വാ പരൈരീശ്വരഃ
സദ്യോ ഹൃദ്യവരുധ്യതേഽത്ര കൃതിഭിഃ
ശുശ്രൂഷുഭിഃ തത്ക്ഷണാത് ||

3. നിഗമ കല്പതരോർ ഗളിതം ഫലം
ശുകമുഖാദമൃത ദ്രവ സംയുതം |
പിബത ഭാഗവതം രസമാലയം
മുഹുരഹോ രസികാ ഭുവി ഭാവുകാഃ ||

digitized by www.sreyas.in

വേദങ്ങളുടെ സാരമാണ്‌ ശ്രീമദ്‌ ഭാഗവതം. മഹാഭാരതത്തിന്റെ താല്പര്യനിർണ്ണായകഗ്രന്ഥമാണ്‌ ശ്രീമദ്‌ഭാഗവതം. ബ്രഹ്മസൂത്രങ്ങളുടെ ഭാഷ്യമാണ്‌ ശ്രീമദ്‌ഭാഗവതം. വിദ്യകളുടെ ഭണ്ഡാരമാണ്‌ ശ്രീമദ്‌ഭാഗവതം. ഭഗവാന്റെ മധുരതമമായ പ്രേമരസം നിറഞ്ഞ മഹാസാഗരമാണ്‌ ശ്രീമദ്‌ഭാഗവതം. അദ്ധ്യാത്മവിദ്യയുടെ പ്രാമാണിക ഗ്രന്ഥമാണ്‌ ശ്രീമദ്‌ഭാഗവതം. എല്ലാ മതഭേദങ്ങൾക്കും ഉപരിയായി സ്ഥിതിചെയ്യുന്ന തത്ത്വസംഹിതയാണ്‌ ശ്രീമദ്‌ഭാഗവതം. ശ്രീമദ്‌ഭഗവദ്‌ഗീതയുടെ ഒരു സുന്ദരഭാഷ്യമാണ്‌ ശ്രീമദ്‌ഭാഗവതം. അതായത്‌, ശ്രീഭഗവാന്റെ വാങ്‌മയീമൂർത്തിയായ-സപ്തശതീഭഗവതിയായ ഗീതയുടെ പതിനെട്ടദ്ധ്യായങ്ങളെ 18,000 ശ്ലോകങ്ങളായി വ്യാഖ്യാനിച്ചിട്ടുള്ള അപൂർവ്വഗ്രന്ഥമാണ്‌ ശ്രീമദ്‌ഭാഗവതം. ശ്രദ്ധാഭക്തിപൂർവ്വകം നിത്യപാരായണം ചെയ്യുന്ന ഭഗവദ്‌പ്രേമികൾക്ക്‌ ലൌകികവും പാരലൌകികവുമായ എല്ലാ സിദ്ധികളേയും പ്രദാനം ചെയ്യുന്നതും ഒരു പ്രകാരത്തിലും തുലനം ചെയ്യുവാൻ അരുതാത്തതും ആശീർവാദാത്മകവും അഭൂതപൂർവ്വവുമായ അത്ഭുതഗ്രന്ഥമാണ്‌ ശ്രീമദ്‌ഭാഗവതം.

"ശ്രീമദ്‌ഭാഗവതാഖ്യോഽയം പ്രത്യക്ഷഃകൃഷ്ണ ഏവ ഹി"

(ഭാഗവതമാഹാത്മ്യം)

"സാക്ഷാത്‌ ഭഗവാന്റെ പ്രത്യക്ഷ സ്വരൂപമാണ്‌ ശ്രീമദ്‌ഭാഗവതം" എന്നുള്ള വ്യാഃസോക്തിയിൽ കവിഞ്ഞ്‌ നമുക്ക്‌ മററു പ്രമാണങ്ങൾ ആവശ്യമില്ല. ഇങ്ങനെ അവസാനമില്ലാത്ത മഹിമകളോടുകൂടിയതും അനിർവ്വചനീയവുമാണ്‌ ശ്രീമദ്‌ഭാഗവതത്തിന്റെ സ്വരൂപം എന്നു മാത്രമല്ലാതെ ഭാഗവത മഹിമയെപ്പററി ആർക്ക്‌ എങ്ങനെ വർണ്ണിക്കുവാൻ കഴിയും? വാസ്തവത്തിൽ ശ്രീമദ്‌ഭാഗവതത്തിന്റെ മഹിമയെ വർണ്ണിക്കുവാൻ ആർക്കും തന്നെ സാമർത്ഥ്യമില്ല, എന്നു പറയുന്നതിൽ അശേഷം അതിശയോക്തിയില്ല.

മേൽ ഉദ്ധരിച്ച മൂന്നു ശ്ലോകങ്ങളിൽകൂടി ഭഗവാൻ വേദവ്യാസൻ ഭാഗവതത്തിന്റെ അപാരമഹിമയെ പ്രകടമാക്കിയിരിക്കുന്നു. ആദ്യത്തെ ശ്ലോകത്തിൽ, അഥവാ മംഗലാചരണത്തിൽ ഭഗവദ്‌സ്വരൂപമെന്താണെന്ന്‌ പടം പിടിച്ചു കാണിക്കുന്നു. "ആരിൽ നിന്നാണോ ഈ ജഗത്തിന്റെ സൃഷ്ടിയും സ്ഥിതിയും പ്രളയവും സംഭവിക്കുന്നത്‌, ആരുടെ സത്തകൊണ്ടാണോ ഈ ജഗത്ത്‌ സത്യമായി തോന്നുന്നത്‌, ജഗത്തില്ലാതെയായാലും ആരുടെ അസ്തിത്വമാണോ അക്ഷുണ്ണമായി സ്ഥിതിചെയ്യുന്നത്‌, ആരുടെ സാന്നിദ്ധ്യം കൊണ്ടാണോ ഇന്ദ്രിയങ്ങൾക്കും അതിന്റെ വൃത്തികൾക്കും അതായത്‌ വിഷയങ്ങളിലുള്ള ജ്ഞാനമുണ്ടാകുന്നത്‌, എല്ലാ വിഷയങ്ങളുടേയും സൂത്രധാരനാണെങ്കിലും ആരാണോ ഒന്നിന്റേയും കർത്താവോ ഭോക്താവോ അല്ലാതെ സർവ്വസാക്ഷിയായും

digitized by www.sreyas.in

സൎവ്വജ്ഞനായും സ്ഥിതിചെയ്യുന്നതു്, ഏകനും ജ്ഞാനസ്വരൂപനുമായതിനാൽ ആരാണൊ അനിത്യമായ–പരിവൎത്തനശീലമായ – പ്രകൃതിയിൽനിന്നും സദാ ഭിന്നനായിരിക്കുന്നതു്, അഖണ്ഡവും അബാധ്യവുമായ ജ്ഞാനത്താൽ ആരാണൊ സ്വയം പ്രകാശനായി സ്ഥിതിചെയ്യുന്നതു്, സൃഷ്ടിയുടെ ആരംഭത്തിൽ ബ്രഹ്മദേവനു് തന്റെ സങ്കല്പംകൊണ്ടു് ആരാണൊ വേദങ്ങളുടെ ജ്ഞാനത്തെ പ്രദാനം ചെയ്തതു്, ആരെ സംബന്ധിച്ചാണൊ മഹൎഷീശ്വരന്മാർപോലും മോഹിതരായി ഭവിക്കുന്നതു്, ആരുടെ സാന്നിദ്ധ്യം കൊണ്ടാണൊ ത്രിഗുണമയിയായ സൃഷ്ടി സത്യമായും, ഭിന്നഭിന്നമായ നാമരൂപങ്ങളുടെ ദൃഷ്ടിയിൽ അസത്യമായും കാണപ്പെടുന്നതു്–കാനൽജലം, ജലത്തിൽ സ്ഥലം ആദിയായ ഭ്രമമുണ്ടാക്കുന്നതു്, ആരുടെ ജ്ഞാനമയമായ പ്രകാശംകൊണ്ടാണൊ മായാ, ഛലം, കപടം ആദിയായവയെ നിത്യനിരന്തരം നിരസ്തമാക്കിത്തീൎക്കുന്നതു് ആ പരമസത്യസ്വരൂപനായ പരമേശ്വരനെ ഞങ്ങൾ പ്രേമത്തോടും ഏകാഗ്രതയോടുംകൂടി ചിന്തനം ചെയ്യുന്നു–ഭജിക്കുന്നു.

ഗ്രന്ഥപ്രശസ്തിയാണു് രണ്ടും മൂന്നും പദ്യങ്ങളിലെ പ്രതിപാദ്യ വിഷയം. “ശ്രീമദ്ഭാഗവത മഹാപുരാണം മഹാമുനിഭഗവാൻ ശ്രീ കൃഷ്ണദ്വൈപായന വ്യാസനാൽ വിരചിതമാണു്. മോക്ഷപൎയ്യന്തം ഒരു വസ്തുവിന്റെയും കാമനയുടെ ഗന്ധം പോലുമില്ലാത്ത നിഷ്കപടമായ പരമധൎമ്മത്തെയാണു് ഇതിൽ നിരൂപണം ചെയ്തിട്ടുള്ളതു്. ആ പരമധൎമ്മമാണു് അനന്യവും വിശുദ്ധവുമായ ഭഗവദ് പ്രേമം. ആരുടെ ഹൃദയമാണൊ ശുദ്ധവും മത്സരഹീനവുമായിരിക്കുന്നതു് ആ സത്പുരുഷന്മാൎക്കു മാത്രം ഗ്രഹിക്കുവാൻ യോഗ്യമായ വസ്തുവിന്റെ, അഥവാ പരബ്രഹ്മഭഗവാൻ ശ്രീകൃഷ്ണന്റെ നിരൂപണമാണിതിലുള്ളതു്. ഇതു് (ഭാഗവതം) ആദ്ധ്യാത്മികം, ആധിദൈവികം, ആധിഭൗതികം എന്ന താപത്രയങ്ങളെ വേരോടുകൂടി പിഴുതു് നശിപ്പിക്കുന്നതും പരമകല്യാണത്തെ പ്രദാനം ചെയ്യുന്നതുമാണു്. ഈ തത്വസംഹിതയെ ആശ്രയിക്കുന്നവൎക്കു്, ഫലം തരുന്നതിൽ വിളംബമുണ്ടാകുന്ന അന്യസാധനകളുടേയും ശാസ്ത്രങ്ങളുടേയും ആവശ്യകതയുണ്ടാകുന്നില്ല. ആൎക്കാണൊ അനേക ജന്മങ്ങളിൽ ചെയ്ത സുകൃതം കൊണ്ടു് ഈ മഹാപുരാണം ശ്രവണം ചെയ്യുവാൻ ഇച്ഛയുണ്ടാകുന്നതു് അവരുടെ ഹൃദയത്തിൽ ഭഗവാൻ ആ ക്ഷണം തന്നെ പ്രവേശിക്കുകയും അവിടെ തന്റെ വാസസ്ഥാനമാക്കി ഉറപ്പിക്കുകയും ചെയ്യുന്നു.

രസത്തിന്റെ മൎമ്മജ്ഞന്മാരെ! ഹേ ഭാവുകന്മാരെ! ഭക്തിഭാവത്തിൽ സദാ വിഹരിക്കുന്ന ഭക്തജനങ്ങളെ! ഈ ശ്രീമദ്ഭാഗവതം വേദമാകുന്ന കല്പവൃക്ഷത്തിന്റെ പക്വഫലമാണു്. ശ്രീശുകദേവനാകുന്ന തത്തയുടെ

digitized by www.sreyas.in

മുഖസംബന്ധത്താൽ പരമാനന്ദമയിയായ സുധയാൽ ഇതു് പരിപൂർണ്ണമായിരിക്കുന്നു. ("തത്ത കൊത്തിയ പഴം അധികം മധുരിക്കു"മെന്ന ചൊല്ലു് പ്രസിദ്ധമാണല്ലോ). ഈ പഴത്തിൽ തോലു്, ബീജം ആദിയായ ത്യാജ്യാംശം അണുമാത്രം പോലുമില്ല. രസം മാത്രമാണിതിന്റെ സ്വരൂപം. അതായതു്, ഇതു് മൂർത്തിമാൻരസമാണു്. ശരീരത്തിൽ ചേതനയുള്ളതു വരെ – ഈ സംസാരത്തിനു് പ്രളയം സംഭവിക്കുന്നതുവരെ – ഈ ദിവ്യ ഭഗവദ് രസത്തെ നിരന്തരം – വീണ്ടും വീണ്ടും പാനം ചെയ്തുകൊണ്ടിരിക്കുവിൻ!

ഈ അമൃതപാനത്തിനു് സ്വർഗ്ഗത്തിൽ പോകേണ്ട ആവശ്യമില്ല. ഇതു് ഈ ഭൂമിയിൽതന്നെ – ഈ ജന്മത്തിൽതന്നെ നമുക്കു് സുലഭമായി ലഭിക്കുന്നു. ഇപ്രകാരം ശ്രീമദ്ഭാഗവതത്തിന്റെ മഹിമയിൽ ഒരംശം മാത്രം ഈ ശ്ലോകങ്ങളിൽക്കൂടി പ്രകടമാക്കിയിരിക്കുന്നു. അമൃതമൂറിക്കൊണ്ടിരിക്കുന്ന ഈ ശ്ലോകങ്ങളെ നിത്യപാരായണം ചെയ്യുന്നവരുടെ മനസ്സിൽ അത്ഭുതമായ ഭാവതരംഗങ്ങൾ ഇളകിമറിഞ്ഞുകൊണ്ടിരിക്കുമെന്നുള്ളതു് ഭാഗവത പ്രേമികളുടെ അനുഭവമാണു്. ഈ ശ്ലോകങ്ങളെ അനേകം മഹാത്മാക്കൾ അതിസുന്ദരമായി വ്യാഖ്യാനിച്ചിട്ടുണ്ടു്. ശ്രീമദ്ശ്രീധരസ്വാമികളുടെ ശ്രീധരീയം ഇവയിൽ ഒന്നാം സ്ഥാനമർഹിക്കുന്നു. ശ്രീമദ് ഗിരിധരൻ, ശ്രീവംശീധരൻ ആദിയായവരുടെ വ്യാഖ്യാനങ്ങളും അനുപമേയങ്ങളാണു്. എങ്കിലും ഈ ശ്ലോകങ്ങളെ പൂർണ്ണമായും "ആർക്കും ഇതുവരെ വ്യാഖ്യാനിക്കുവാൻ കഴിഞ്ഞിട്ടില്ല" എന്നാണു് അഭിജ്ഞന്മാരുടെ അഭിപ്രായം. അതായതു്, ഒരു വ്യാഖ്യാനത്തിലും ഈ ശ്ലോകങ്ങളുടെ ഗംഭീരതയും മധുരതയും പൂർണ്ണമായും പ്രകടമാക്കുവാൻ കഴിഞ്ഞിട്ടില്ല"യെന്നു് വ്യാഖ്യാതാക്കൾ തന്നെ സമ്മതിക്കുന്നു. വാചാമഗോചരമാണു് ഇവയിലെ തത്ത്വമെന്നു് ഭാവം. – അസ്തു.

ഈ മഹാപുരാണത്തിന്റെ മഹിമയെ വർണ്ണിക്കുവാൻ മഹാപണ്ഡിതന്മാർപോലും അധൈര്യപ്പെടുമ്പോൾ, വെറും നിസ്സാരനായ ഇവൻ എന്താണു് പറയേണ്ടതു്? ക്ഷണഭംഗുരമായ ഈ ജീവിതത്തിൽ അഭിമാനിച്ചും അഹങ്കരിച്ചും കഴിയുന്ന മനുഷ്യാധമനായ ഇവൻ എന്താണു് രേഖപ്പെടുത്തേണ്ടതു്? ചിത്തശുദ്ധി ലഭിക്കാത്ത വെറും പ്രാകൃതനായ ഇവൻ അപാരമഹിമയോടുകൂടിയ ഭാഗവതതത്ത്വത്തെക്കുറിച്ചു് എന്തെങ്കിലും രേഖപ്പെടുത്തിയാൽ അതു് മഹാത്മാക്കൾക്കു് സ്വീകാര്യമാകുമോ? തോന്നുന്നതുപോലെ എന്തെങ്കിലും കുത്തിക്കുറിച്ചാൽ അതു് ഭഗവാന്റെ സാക്ഷാത് സ്വരൂപമായ ശ്രീമദ്ഭാഗവതത്തെ അധിക്ഷേപിക്കുകയാകില്ലേ? എന്നു ഭയപ്പെടുന്നു. ആയതിനാൽ സ്വാതന്ത്ര്യമായി ഒന്നും രേഖപ്പെടുത്തുവാൻ ശ്രമിക്കാതെ മഹാത്മാക്കളുടെ ഉക്തികളിൽ പൊതിഞ്ഞിരിക്കുന്ന ആശയങ്ങളെ ഇവന്റെ പ്രാകൃതഭാഷയിൽ പകർത്തുവാൻ മാത്രമെ ധൈര്യപ്പെടുന്നുള്ളു. – അസ്തു.

digitized by www.sreyas.in

പരമസാത്വികനും പരമഭക്തനും അഹങ്കാരലേശമില്ലാത്തവനും എന്നാൽ ശാസ്ത്രവിശാരദനുമായ ബ്രഹ്മശ്രീ രാമസ്വാമി അയ്യരാണ് ഈ മഹാകാവ്യത്തെ ഗദ്യരൂപത്തിൽ വിവർത്തനം ചെയ്ത് മഹാജനസമക്ഷം സമർപ്പിക്കുന്നത്. അല്പംപോലും പാകപ്പിഴ വരാതെയും അത്യന്തം ശ്രദ്ധയോടുകൂടിയുമാണ് അദ്ദേഹം വിവർത്തനം ചെയ്തിട്ടുള്ളത്. എങ്കിലും എന്തെങ്കിലും സ്ഖലിതം വന്നുപോയിട്ടുണ്ടെങ്കിൽ അനുവാചകരായ സജ്ജനങ്ങൾ അവയെ പൊറുത്ത് അനുഗ്രഹിപ്പാറാകണമെന്ന് അദ്ദേഹത്തിന്റെ പേരിൽ ഇവൻ അഭ്യർത്ഥിച്ചുകൊള്ളുന്നു. "ഗദ്യം കവീനാം നികഷം വദന്തി" ഒരു കവിയുടെ-ഒരു മഹാന്റെ മാററ് നിശ്ചയിക്കുന്ന ഉരകല്ലാണ് ഗദ്യം. അതായത്, പദ്യത്തെക്കാൾ ഗദ്യം എഴുതിഫലിപ്പിക്കുന്നത് ശ്രമസാദ്ധ്യമാണെന്ന് ഭാവം.

അനേകം വർഷങ്ങളായി ഈ ആശ്രമത്തിൽ എല്ലാമാസങ്ങളിലും വിശേഷകാലങ്ങളിലും സപ്താഹപാരായണം നടത്തിക്കൊണ്ടിരിക്കുന്ന ഒരു മഹാത്മാവാണ് ശ്രീ രാമസ്വാമി അയ്യർ. അദ്ദേഹത്തിന്റെ ഈ പരിശ്രമം ഭാഗവതപ്രേമികൾക്ക് ഒരനുഗ്രഹവും കൈരളിക്ക് ഒരു മുതൽക്കൂട്ടുമാണെന്ന് പറയുവാൻ ഇവനശേഷം മടിക്കുന്നില്ല.

ഈ മഹാഗ്രന്ഥം ആശ്രമ പ്രസിദ്ധീകരണമായതുകൊണ്ടും സംസ്കാരസമ്പന്നരായ ഭക്തജനങ്ങളുടെ സമ്മർദ്ദം - നിർബ്ബന്ധം കൊണ്ടുമാണ് വെറും നിസ്സാരനായ ഇവൻ ഈ അവതാരിക എഴുതുന്നതിനുള്ള സാഹസത്തിനൊരുമ്പെടുന്നത്.

ശ്രീമദ്ഭാഗവതമഹാപുരാണത്തിൽ ദ്വാദശസ്കന്ധത്തിൽ അന്തിമ അദ്ധ്യായത്തിലും ഭാഗവതത്തിന്റെ സ്വരൂപമെന്താണെന്ന് സ്പഷ്ടമാക്കിയിട്ടുണ്ട്.

"ആദി മദ്ധ്യാവസാനേഷു വൈരാഗ്യാഖ്യാന സംയുതം
ഹരിലീല കഥാവ്രാതാമൃതാനന്ദിത സത്സുരം
സർവ്വവേദാന്ത സാരം യത് ബ്രഹ്മാത്മൈകത്വലക്ഷണം
വസ്ത്വദ്വിതീയം തന്നിഷ്ഠം കൈവല്യൈകപ്രയോജനം"

ഈ മഹാപുരാണത്തിൽ ആദിയിലും മദ്ധ്യത്തിലും അന്തത്തിലും വൈരാഗ്യോത്പാദകങ്ങളായ കഥകളുടെ ഉല്ലേഖമാണുള്ളത്. ഭഗവാന്റെ ലീലാകഥാരൂപിയായ ഈ അമൃതസമുദ്രത്തിൽ വിഹരിക്കുന്ന ഭക്തവൃന്ദവും ദേവതകളും മഹത്തായ-അസീമമായ-ആനന്ദമനുഭവിക്കുന്നു. സമസ്തവേദാന്തസാരവും ബ്രഹ്മത്തിന്റെയും ആത്മാവിന്റേയും ഏകതാരൂപവും അദ്വിതീയവുമായ വസ്തുവാണ് ഇതിലെ പ്രതിപാദ്യവിഷയം. കൈവല്യമാണ് ഇതിന്റെ

digitized by www.sreyas.in

നിർമ്മാണത്തിന്റെ ഏകമാത്രമായ പ്രയോജനം. സർവ്വവേദാന്തസാരരൂപമായ ഈ ഭാഗവതാമൃതരസം പാനം ചെയ്തു് സംതൃപ്തരായ ഭാഗ്യശാലികൾക്കു് പിന്നീടു് മററു ലോകവിഷയങ്ങളൊന്നിലും ഒരിക്കലും രുചി ഉണ്ടാകുന്നതല്ല."

ഈ തത്വസംഹിതയിൽ പ്രാരംഭത്തിലും സമാപ്തിയിലും "സത്യം പരം ധീമഹി" എന്ന വിശേഷ വാക്യത്തെ പ്രകാശിപ്പിച്ചിരിക്കുന്നതിനാൽ പരമസത്യമാണു് ഇതിലെ പ്രതിപാദ്യ വിഷയമെന്നും ആ സത്യവസ്തുവായ ഭഗവാനെ ഭജിക്കുന്നതു് ഒന്നുമാത്രമാണു് മനുഷ്യന്റെ ഏററവും മുഖ്യമായ കർത്തവ്യമെന്നും സിദ്ധമാകുന്നു. ആ സത്യവസ്തുവിനെ സന്ദർഭമനുസരിച്ചു് ചില സ്ഥാനങ്ങളിൽ ഭഗവാനെന്നും, ചില സ്ഥാനങ്ങളിൽ ബ്രഹ്മമെന്നും, ചില സ്ഥാനങ്ങളിൽ പരമാത്മാവെന്നും മററു ചില സ്ഥാനങ്ങളിൽ ശ്രീകൃഷ്ണനെന്നും അഭിസംബോധനം ചെയ്തിരിക്കുന്നു. ഭഗവാനും ബ്രഹ്മവും പരമാത്മാവും ശ്രീകൃഷ്ണനും പരമതത്വത്തിന്റെ വിഭിന്നനാമങ്ങളാണെന്നും സാധകരുടെ ഹിതാർത്ഥം ഇങ്ങനെ വിഭിന്നരൂപത്തിൽ വർണ്ണനം ചെയ്തിട്ടുള്ളതാണെന്നും അവിടവിടെ സൂചിപ്പിച്ചിട്ടുണ്ടു്. "ഭക്ത്യാമാമഭിജാനാതി, യാവാൻ യശ്ചാസ്മി തത്വതഃ" എന്ന ഭഗവദ്വാക്യമനുസരിച്ചു് ഭക്തികൊണ്ടു മാത്രമാണു് ഭഗവത്തത്വം പൂർണ്ണമായി ഗ്രഹിക്കുവാൻ കഴിയുന്നതെന്നും അതാണു് വാസ്തവിക അനുഭവമെന്നും, അതായതു്, ഭഗവദനുഭവമാണു് പരിപൂർണ്ണാനുഭവമെന്നും ബ്രഹ്മാനുഭവവും പരമാത്മാനുഭവവും ഭഗവത്തത്വത്തിന്റെ ഖണ്ഡാനുഭവം മാത്രമാണെന്നും ഭാഗവതപ്രേമികൾ വിശ്വസിക്കുന്നു. ശ്രീമദ് ഭാഗവതത്തിൽ "വദന്തി തത്തത്വവിദസ്തത്വം യജ്ജ്ഞാനമദ്വയം, ബ്രഹ്മേതി പരമാത്മേതി ഭഗവാനിതി ശബ്ദ്യതേ" തത്വവേത്താക്കൾ യാതൊരു വസ്തുവിനെയാണോ അദ്വയജ്ഞാനതത്വമെന്നു് പറയുന്നതു്, ആ വസ്തുവിനെ ബ്രഹ്മമെന്നും പരമാത്മാവെന്നും ഭഗവാനെന്നുമുള്ള നാമങ്ങളാൽ നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു. ഈ മൂന്നു നാമങ്ങളും മൂന്നു തത്വങ്ങളല്ലെന്നും പ്രത്യുത, ഇതു് ഏകമായ പരമതത്വത്തിന്റെ ദൃഷ്ടിഭേദമനുസരിച്ചു് മൂന്നു പ്രകാരത്തിലുള്ള അനുഭൂതികൾ മാത്രമാണെന്നും കാണിച്ചിരിക്കുന്നു. ജ്ഞാനോദയത്തിൽ സാധകന്റെ ശുദ്ധസാത്വിക ഹൃദയത്തിൽ ഭഗവദ്സ്വരൂപത്തിന്റെ നിഴൽ-പ്രതിഫലനം ഉണ്ടാകുന്നു ഇതിനെയാണു് ബ്രഹ്മമെന്നു് പറയുന്നതു്. ബ്രഹ്മജ്ഞാനികളാൽ ദർശിക്കപ്പെടുന്ന ഈ തത്വം നിർഗ്ഗുണമെന്നും നിർവ്വികാരമെന്നും നിർവിശേഷമെന്നും നിഷ്ക്രിയമെന്നും പല നാമങ്ങളാൽ അറിയപ്പെടുന്നു. ഈ ആലോകപുഞ്ജം എപ്പോഴാണോ ബിംബരൂപത്തിൽ സാധകന്റെ ഹൃദയാകാശത്തിൽ പ്രതീതമാകുന്നതു് അപ്പോൾ ഇതിനെ പരമാത്മാവെന്നു് പറയുന്നു. യോഗികൾ ഈ പരമാത്മതത്വത്തെ ദീപകലികയെന്നപോലെ ദർശനം ചെയ്യുന്നു. ഈ പരമാത്മതത്വം "അന്തർയാമി"യെന്ന

digitized by www.sreyas.in

നാമത്താലും അറിയപ്പെടുന്നു. ബ്രഹ്മാനുഭവവും പരമാത്മദർശനവും ഭഗവത്തത്വത്തിന്റെ ഖണ്ഡം, അഥവാ അംശബോധം മാത്രമാണു്. ബ്രഹ്മത്തിന്റെ പ്രതിഷ്ഠാനവും പരമാത്മാവിന്റെ അധിഷ്ഠാനഭൂതവുമായ പരമതത്വത്തെ ശുദ്ധഭക്തന്മാർ പ്രേമാഞ്ജനശ്ശുരിതമായ നേത്രങ്ങളാൽ, അചിന്ത്യഗുണസ്വഭാവയുക്തവും ഷഡൈശ്വര്യപൂർണ്ണവും ശ്യാമസുന്ദരവുമായ രൂപത്തിൽ ദർശിക്കുന്നു. ഇപ്രകാരം ദർശിക്കുന്ന രൂപത്തെയാണു് "ഭഗവാൻ" എന്ന നാമത്താൽ നിർദ്ദേശിക്കപ്പെട്ടിട്ടുള്ളതു്. ഈ ദർശനത്താലുണ്ടാകുന്ന അനുഭവമാണു് ഭഗവാന്റെ വിജ്ഞാനസമന്വിതവും പരമഗുഹ്യവുമായ ജ്ഞാനം. ഭക്തിഭാവിതനേത്രങ്ങൾക്കുമാത്രം പരിജ്ഞാതമാണു് ഈ സർവ്വഗുഹ്യതമമായ ജ്ഞാനം. ഇതാണു് ഭഗവത്തത്വരഹസ്യം. അസ്തു.

ശ്രീമദ്ഭാഗവതത്തിനു് അനേകം മഹാത്മാക്കൾ ടീകകൾ രചിച്ചിട്ടുണ്ടു്. അദ്വൈതസമ്പ്രദായത്തിലെ ശ്രീ ചിത്സുഖാചാര്യനും ദ്വൈതസമ്പ്രദായപ്രവർത്തകനായ ശ്രീ മധ്വാചാര്യനും ശ്രീ വിജയധ്വജൻ ആദിയായവരും ടീകകൾ നിർമ്മിച്ചിട്ടുണ്ടെങ്കിലും അവയൊന്നും ഇന്നു് പ്രചാരത്തിലില്ല. വർത്തമാനകാലത്തുള്ള ടീകകളിൽ ശ്രീ ശ്രീധരസ്വാമികളുടെ ടീകാ സർവ്വശ്രേഷ്ഠമാണെന്നു് വിദ്വാന്മാർ ഐകകണ്ഠ്യേന അഭിപ്രായപ്പെട്ടിട്ടുണ്ടു്. ശ്രീ ചൈതന്യമഹാപ്രഭുപോലും ശ്രീധരസ്വാമികളുടെ ടീകാ നിഷ്പക്ഷവും സർവ്വശ്രേഷ്ഠവുമാണെന്നു് സമ്മതിച്ചിട്ടുണ്ടു്. വിശിഷ്ടാദ്വൈതസമ്പ്രദായത്തിന്റെ പ്രണേതാവായ ശ്രീരാമാനുജാചാര്യർ ഭാഗവതത്തെ ആധാരമാക്കി ഏതാനും നിബന്ധങ്ങൾ രചിച്ചിട്ടുണ്ടു്. അദ്ദേഹത്തിന്റെ അനുയായികളായ ശ്രീ സുദർശനസൂരി "ശുകപക്ഷീയ"മെന്ന നാമത്തിലും ശ്രീ വീരരാഘവാചാര്യർ "ഭാഗവതചന്ദ്രചന്ദ്രികാ" എന്ന നാമത്തിലും ടീകകൾ നിർമ്മിച്ചിട്ടുണ്ടു്. ശ്രീചൈതന്യമഹാപ്രഭു ശ്രീഭാഗവതത്തെ പ്രസ്ഥാനത്രയിയുടെ ഒരു ഭാഷ്യമെന്നാണു് അഭിപ്രായപ്പെട്ടിട്ടുള്ളതു്. മഹാപ്രഭുവിന്റെ അനുയായികൾ അനേകം ടീകകളും നിബന്ധങ്ങളും നിർമ്മിച്ചിട്ടുണ്ടു്.

ശ്രീ രൂപഗോസ്വാമികളുടെ "ഭക്തിരസാമൃതസിന്ധു" ശ്രീ സനാതനഗോസ്വാമികളുടെ "ബൃഹദ്വൈഷ്ണവതോഷിണി", ശ്രീ ജീവഗോസ്വാമികളുടെ "ഷട്സന്ദർഭം, ക്രമസന്ദർഭം" "വൈഷ്ണവതോഷിണി" ആദിയായ ഗ്രന്ഥങ്ങൾ പ്രസിദ്ധിയെ ആർജ്ജിച്ചിട്ടുള്ളവയാണു്. "വൈഷ്ണവതോഷിണി" എന്ന ഭാഗവതവ്യാഖ്യാനം അത്യന്തം താത്വികവും വിദ്വത്താപൂർണ്ണവുമാണു്. ശ്രീമഹാപ്രഭുവിന്റെ ഈ പരമ്പരയിൽ വിശ്വനാഥചക്രവർത്തി എന്ന മഹാനാണു് എല്ലാ ടീകകളേയും അതിശയിക്കുന്ന മധുരതമമായ ഒരു ടീകാ നിർമ്മിച്ചിട്ടുള്ളതു്. ആ ടീകാ "സാരാർത്ഥദർശിനി"യെന്ന നാമത്താൽ

digitized by www.sreyas.in

പ്രഖ്യാതമാണ്. പുഷ്ടിമാർഗ്ഗത്തിന്റെ പ്രണേതാവായ മഹാപ്രഭു ശ്രീവല്ലഭാചാര്യൻ ഭാഗവതത്തിനു ടീകാ രചിച്ചിട്ടുണ്ട്. അതു് അപൂർണ്ണമാണെന്നു് പറയപ്പെടുന്നു. എന്നാൽ ദശമസ്കന്ധത്തിനു് അതിഗംഭീരമായ വ്യാഖ്യാനം അദ്ദേഹം സംഭാവന ചെയ്തിട്ടുണ്ട്. "സുബോധിനി"യെന്നാണു് ആ ടീകായുടെ നാമം. ശ്രീവല്ലഭാചാര്യരുടെ വംശജന്മാരും ടീകാകൾ നിർമ്മിച്ചിട്ടുണ്ട്. നിംബാർക്കാചാര്യസമ്പ്രദായക്കാർ വളരെ സംക്ഷേപമായി മാത്രം എഴുതുന്ന സ്വഭാവക്കാരാണ്. നിംബാർക്കാചാര്യരുടെ അനുയായി ശ്രീശുകദേവാചാര്യർ "സിദ്ധാന്തപ്രദീപം" എന്ന നാമത്തിൽ ഒരു ടീകാ രചിച്ചിട്ടുണ്ട്. ഈ വ്യാഖ്യാനം അത്യന്തം സംക്ഷേപമാണെങ്കിലും തന്റെ സമ്പ്രദായസിദ്ധാന്തങ്ങളെ അദ്ദേഹമിതിൽ പൂർണ്ണരൂപത്തിൽ പ്രകടമാക്കിയിട്ടുണ്ട്. ഈ പരമ്പരയിൽപെട്ട അനേകം മഹാത്മാക്കൾ രാസലീലാ ആദിയായ പ്രധാന ഭാഗങ്ങൾക്കു് രസപൂർണ്ണമായ നിബന്ധങ്ങൾ രചിച്ചിട്ടുണ്ട്. ഈ സമ്പ്രദായത്തിലെ പ്രധാനഗ്രന്ഥവും ശ്രീമദ്ഭാഗവതമാണ്. മഹാപണ്ഡിതനും ഭക്തചൂഡാമണിയുമായ ശ്രീമധുസൂദനസരസ്വതി സ്വാമികളും ശ്രീമദ്ഭാഗവതത്തിനു് അതിസുന്ദരമായ ഒരു വ്യാഖ്യാനം സംഭാവന ചെയ്തിട്ടുണ്ട്. ആ വ്യാഖ്യാനത്തിൽ മംഗലാചരണത്തിൽ-

"ശ്രീകൃഷ്ണം പരമം തത്ത്വം നത്വാ തസ്യ പ്രസാദതഃ
ശ്രീഭാഗവതപദ്യാനാം കശ്ചിത് ഭാവഃ പ്രകാശ്യതേ"

"പരമതത്ത്വസ്വരൂപനായ ഭഗവാൻ ശ്രീകൃഷ്ണനെ നമസ്കരിച്ചുകൊണ്ടു് തന്തിരുവടിയുടെ കൃപാപീയൂഷത്തിൽ മുങ്ങിയ ഞാൻ ശ്രീമദ്ഭാഗവതപദ്യങ്ങൾക്കു് ഭാവാർത്ഥം പ്രകടമാക്കുവാൻ ഉദ്യമിക്കുന്നു," എന്നാണു് ആരംഭിച്ചിരിക്കുന്നതു്.

"അനുദിനമിദമായുഃ സർവ്വദാഽസത് പ്രസംഗൈഃ
ബഹുവിധ പരിതാപൈഃ ക്ഷീയതേ വ്യർത്ഥമേവ
ഹരിചരിത സുധാഭിഃ സിച്യമാനം തദേതത്
ക്ഷണമപി സഫലം സ്യാദിത്യയം മേ ശ്രമോഽത്ര"

"സർവ്വദാ അസദ് വസ്തുവുമായുള്ള സംഗം കൊണ്ടു് അനേകം പ്രകാരത്തിലുള്ള ദുഃഖങ്ങൾ അനുഭവിച്ചുകൊണ്ടിരിക്കുന്നു. പ്രതിദിനം ആയുസ്സു വ്യർത്ഥമായി ക്ഷീണദശയെ പ്രാപിച്ചുകൊണ്ടുമിരിക്കുന്നു. ശ്രീഭഗവാന്റെ ലീലാരൂപിയായ അമൃതസിഞ്ചനംകൊണ്ടു് ഈ ജന്മം ഒരു ക്ഷണനേരത്തേക്കെങ്കിലും സഫലമാകട്ടെയെന്നുള്ള വിചാരത്തോടുകൂടിയാണു് ഞാൻ ഈ പരിശ്രമത്തിനൊരുമ്പെടുന്നതു്" എന്നു് ആ മഹാപുരുഷൻ മംഗലാചരണത്തിൽ പ്രകീർത്തിച്ചിരിക്കുന്നു.

digitized by www.sreyas.in

ശ്രീ കിശോരീലാലിന്റെ "വിശുദ്ധരസദീപികാ" ശ്രീരാമനാരായണന്റെ "ഭാവഭാവവിഭാവികാ", ശ്രീധനപതിസൂരിയുടെ "ഭാഗവതഗൂഢാർത്ഥദീപികാ" വിദ്യാവാചസ്പതിയുടെ "അന്വിതാർത്ഥപ്രകാശികാ" വംശീധരി, ചൂർണ്ണികാ, സുബോധിനി ആദിയായ ടീകാകൾ ഇന്നു ലഭ്യമാണ്. ഇപ്രകാരം അനവധി ടീകാകൾ പ്രചാരത്തിലുണ്ടെങ്കിലും ശ്രീമദ്ഭാഗവതത്തിനു ഭാഷ്യം ശ്രീമദ്ഭാഗവതം മാത്രമാണെന്നാണ് മഹദ്വചനം. ശ്രീമദ്ഭാഗവതം വിദ്വാന്മാരുടെ പരീക്ഷാഭൂമിയാണെന്നുള്ള ചൊല്ല് പ്രസിദ്ധമാണ്. എന്നാൽ ശുദ്ധഭക്തന്മാരെ സംബന്ധിച്ചാണെങ്കിൽ ഇത്ര സരളവും ഇത്ര സുബോധസ്വരൂപവും, അതായത്, പാരായണം ചെയ്യുന്നോരെ മുഗ്ദ്ധാവസ്ഥയെ പ്രാപിപ്പിക്കുന്നതുമായ ഒരു ഗ്രന്ഥം വേറെയില്ലെന്നു നിഃസംശയം പറയാം. "ഭക്ത്യാഭാഗവതം ഗ്രാഹ്യം", ഭക്തികൊണ്ടു മാത്രമാണ് ഭാഗവതാർത്ഥം ഗ്രഹിക്കുവാൻ കഴിയുന്നതു് എന്ന ആപ്തവാക്യവും പ്രസിദ്ധമാണ്. അവരവരുടെ അധികാരമനുസരിച്ച് അർത്ഥഗ്രഹണം ചെയ്യുവാൻ കഴിയുന്നു എന്നുള്ളതും ശ്രീമദ്ഭാഗവതത്തിന്റെ അനന്യസാധാരണമായ മഹത്വമാണ്. ടീകാകളെല്ലാം ഭാഗവതത്തിന്റെ ഭാവം ഗ്രഹിക്കുവാൻ വളരെയേറെ സഹായിക്കുന്നു. ഭാഗവതപ്രേമികൾക്ക് ശ്രീമദ്ഭാഗവതം സാക്ഷാത് ഭഗവാൻ തന്നെയാണല്ലോ. ഇതൊരു പൂർണ്ണഗ്രന്ഥമാണെന്നു നാസ്തികന്മാർ പോലും സമ്മതിക്കുന്നു. ശ്രീമദ്ഭാഗവതത്തിലെ വർണ്ണനശൈലി അത്യന്തം വിലക്ഷണമാണ്—അസാധാരണമാണ്. അതുകൊണ്ടു മററു ഗ്രന്ഥങ്ങളെ അപേക്ഷിച്ച് ഭക്തലോകത്തെ ശ്രീമദ്ഭാഗവതം ആകർഷിച്ചുകൊണ്ടും അനുഗ്രഹിച്ചുകൊണ്ടുമിരിക്കുന്നു. ഭാഗവതപാരായണം ചെയ്യുന്നവരുടെ നിത്യാനുഭവമാണിതു്. ഭാഗവതമെന്നു കേൾക്കുമ്പോൾ ഭക്തൻ പുളകം കൊള്ളുന്നു.

ശ്രീമദ്ഭാഗവതത്തിൽ പത്തുവിഷയങ്ങളുടെ വർണ്ണനമാണുള്ളതു്. ഭാഗവതം മുഴുവൻ ഈ പത്തു വിഷയങ്ങളിൽ അന്തർഗതമായിരിക്കുന്നു സർഗ്ഗം, വിസർഗ്ഗം, സ്ഥാനം, പോഷണം, ഊതി, മന്വന്തരം, ഈശാനുകഥ, നിരോധം, മുക്തി, ആശ്രയം. ഇവയിൽ ഏററവും പ്രാധാന്യമർഹിക്കുന്നതു് ആശ്രയതത്വമാണ്. ആശ്രയശബ്ദത്തിനു്, ജീവികൾക്ക് ശരണം പ്രാപിക്കുന്നതിനു യോഗ്യനായ ഒരു വ്യക്തി ശ്രീഭഗവാൻ മാത്രമാണെന്നർത്ഥം — വ്യക്താവ്യക്തനും സർവ്വജഗത്തിനും അധിഷ്ഠാനവസ്തുവും നിരപേക്ഷനും സർവ്വസാക്ഷിയുമായ പരബ്രഹ്മം ഭഗവാൻ മാത്രമാണെന്നർത്ഥം. ഈ ആശ്രയതത്വത്തിന്റെ മഹിമയെ പ്രകടമാക്കുവാനായി മറെറാൻപതു് ലക്ഷണങ്ങളേയും വർണ്ണനം ചെയ്തിരിക്കുന്നു.

digitized by www.sreyas.in

ശ്രീമദ്ഭാഗവതത്തിൽ ഓരോ സ്കന്ധത്തിലും ആശ്രയതത്ത്വനിരൂപണമുണ്ട്. എങ്കിലും സഗുണസാകാരരൂപമായ ആശ്രയതത്ത്വം ദശമസ്കന്ധത്തിലും നിർഗ്ഗുണനിരാകാരമായ ആശ്രയതത്ത്വം ദ്വാദശസ്കന്ധത്തിലും വിശേഷരൂപത്തിൽ വർണ്ണനം ചെയ്തിട്ടുണ്ട്. പ്രേമമാർഗ്ഗക്കാർ ബ്രഹ്മത്തെ ശ്രീഭഗവാന്റെ മഹത്തേജസ്സായി ദർശിക്കുന്നു. എന്നാൽ ശ്രീമദ്ഭാഗവതത്തിലെ ബ്രഹ്മം ശ്രീഭഗവാന്റെ പര്യായവാചികളായ ശബ്ദങ്ങളിൽ ഒന്നാണ്. അതായതു്, ബ്രഹ്മസൂത്രത്തിലെ ബ്രഹ്മവും ഗീതാശാസ്ത്രത്തിലെ പുരുഷോത്തമനും ശ്രീമദ്ഭാഗവതത്തിലെ ശ്രീകൃഷ്ണനും ഏകമായ പരമവസ്തുവാണെന്ന് സ്പഷ്ടമാകുന്നു. "കൃഷ്ണമേനമവേഹി ത്വമാത്മാനമഖിലാത്മനാം, ജഗദ്ധിതായ സോഽപ്യത്ര ദേഹീവാ ഭാതിമായയാ'' ഭഗവാൻ ശ്രീകൃഷ്ണനാണ് ഈ ജഗത്തിലുള്ള അസംഖ്യം ജീവികളുടെ ഏകമാത്രമായ ആത്മാവ്. ജഗത്തിന്റെ കല്യാണാർത്ഥം – യോഗക്ഷേമാർത്ഥം ശ്രീഭഗവാൻ തന്റെ ആത്മമായകൊണ്ട് ഒരു ശരീരധാരിയെപ്പോലെയുള്ള പ്രതീതിയുണ്ടാക്കിക്കൊണ്ട് ലോകത്തിൽ അവതരിക്കുന്നു.

ഭഗവാന്റെ ശരീരത്തിനും ശരീരി അഥവാ ഭഗവാനും തമ്മിൽ ഭേദമില്ല. ഭഗവാന്റെ ശരീരം ഭഗവദ്സ്വരൂപം തന്നെയാണ്. ശരീരത്തിനും ശരീരിക്കുമുള്ള ഭേദം ജീവനാണുള്ളതു്. ജീവൻ ശരീരത്തെ സ്വീകരിക്കുകയും ഉപേക്ഷിക്കുകയും ചെയ്യുന്നു. ഭഗവാന്റെ ശരീരം നമ്മുടെ ശരീരംപോലെ ജഡമല്ല. അതു് ചിന്മയമാണ്. അതിൽ ഹേയ ഉപാദേയഭേദമില്ല. അതായതു്, ഭഗവാന്റെ ശരീരം ഭഗവാൻ തന്നെയാണ്. ഭഗവാന്റെ ഓരോ അവയവങ്ങളും ഓരോ ഭഗവാനാണ്. ഭഗവാന്റെ ഓരോ രോമങ്ങളും ഓരോ ഭഗവാനാണ്. ഭഗവാന് കണ്ണുകൊണ്ടും കാതുകൊണ്ടും മറ്റെല്ലാ ഇന്ദ്രിയങ്ങൾ കൊണ്ടും സംസാരിക്കുവാനും, കാണുവാനും, കേൾക്കുവാനും നടക്കുവാനും കർമ്മങ്ങളെല്ലാം അനുഷ്ഠിക്കുവാനും കഴിയും. ഭഗവാന്റെ ഓരോ ചിന്തനവും ഓരോ വാക്കും ഓരോ പ്രവൃത്തിയും ഓരോ ഭഗവാനാണ്. മാത്രമല്ല, ഭഗവാന്റെ ഓരോ ശ്വാസവും ഓരോ നാഡീസ്പന്ദനവും ഓരോ ഭഗവാൻ തന്നെയാണ്. ജീവികളിലുള്ള ഗുണങ്ങൾ പ്രാകൃതമാണ്. ജീവികൾക്ക് അവയെ ത്യാഗം ചെയ്യുവാൻ കഴിയുന്നു. എന്നാൽ ഭഗവാന്റെ ഗുണങ്ങൾ നിജസ്വരൂപഭൂതവും അപ്രാകൃതവുമാണ്. അതുകൊണ്ടു ഭഗവാന് ഗുണങ്ങളെ ത്യാഗം ചെയ്യേണ്ടി വരുന്നില്ല. ഇതാണ് ഭഗവാന്റെ സഗുണസാകാരരൂപം. ഇനി അത്യത്ഭുതമായ മറ്റൊരു കാര്യമുണ്ട്. അതെന്താണ്? ഭഗവാന്റെ ദിവ്യശരീരവും ഗുണങ്ങളും ഭക്തന്റെ ദൃഷ്ടിക്കുമാത്രമെ വിഷയമാകുന്നുള്ളു. ആ ദിവ്യശരീരം ദ്വാപരാന്തത്തിൽ മാത്രമല്ല സ്വീകരിച്ചതു്. അതു് ഇപ്പോഴും എപ്പോഴും ഉള്ളതാണ്.

digitized by www.sreyas.in

ഭഗവാൻ ദേഹധാരണം ചെയ്തപ്പോൾ അക്കാലത്തുള്ള സാധാരണ ജനങ്ങൾ (മൂഢാത്മാക്കൾ) ഭഗവാനെ ഒരു മനുഷ്യനായി മാത്രമെ ദർശിച്ചിരുന്നുള്ളു. സന്ദർഭമനുസരിച്ച്, ശരീരധാരണം ചെയ്യുന്നുവെങ്കിലും ശ്രീഭഗവാൻ തന്റെ നിജസ്വരൂപത്തിൽ തന്നെ സദാ സ്ഥിതിചെയ്യുന്നു. നമുക്ക് നമ്മുടേതെന്ന് പറയുവാൻ ശരീരാദി വസ്തുക്കളുണ്ട്. എന്നാൽ ഭഗവാനതില്ല. നമ്മുടെ ശരീരാദിവസ്തുക്കളും ഈ ബ്രഹ്മാണ്ഡം മാത്രമല്ല, നൂറുകോടി ബ്രഹ്മാണ്ഡങ്ങളും ലീലാമാനുഷവിഗ്രഹനായ ഭഗവാന്റെ ഏകശരീരമാണ്. ഭഗവാന്റെ ഈ ഘോരമായ വിശ്വരൂപത്തെ ഭക്തൻ ഇഷ്ടപ്പെടുന്നില്ല. ശ്യാമളകോമളവും അത്യന്തം സുന്ദരവും സൌമ്യവുമായ ഭഗവാന്റെ കൃഷ്ണരൂപത്തെയാണ് ഭക്തൻ ഇഷ്ടപ്പെടുന്നതു്. ഭഗവാന് ഗുണമെന്നും ഗുണിയെന്നുമുള്ള ഭേദമില്ല. അണുവെന്നും മഹത്തെന്നുമുള്ള ഭേദമില്ല. അംശമെന്നും അംശിയെന്നുമുള്ള ഭേദമില്ല. കണമെന്നും ഘനമെന്നുമുള്ള ഭേദമില്ല. അവയവമെന്നും അവയവിയെന്നുമുള്ള ഭേദമില്ല. ശേഷമെന്നും ശേഷിയെന്നുമുള്ള ഭേദമില്ല. അതുകൊണ്ട് വർണ്ണന ശൈലിയിൽ വിഭിന്നമാണെങ്കിലും വിചാരദൃഷ്ടിയിൽ അഭിന്നമാണെന്നും ഏകനും സച്ചിദാനന്ദഘനസ്വരൂപനും പരബ്രഹ്മമൂർത്തിയുമായ ഭഗവാൻ ശ്രീകൃഷ്ണനാണ് നമുക്കാശ്രയസ്വരൂപനെന്നും വ്യക്തമാകുന്നു.

ഭഗവാന്റെ സ്വരൂപഭൂതമായ ഈ അചിന്ത്യഗുണങ്ങൾ ഭഗവാന്റെ നിത്യശക്തി ആഹ്ലാദിനീസ്വരൂപിണിയുടെ പ്രകാശമാണ്. ആഹ്ലാദിനീശക്തിയുടെ മറെറാരു വിശിഷ്ടനാമമാണ് ശ്രീരാധിക! ഭഗവാനും രാധികയും അഭിന്നമൂർത്തികളാണ്. പ്രേമമാർഗ്ഗക്കാരുടെ ദൃഷ്ടിയിൽ ശ്രീരാധാകൃഷ്ണനാണ് ആശ്രയതത്ത്വം. ഈ ആശ്രയതത്ത്വത്തിന്റെ വിശുദ്ധരൂപത്തെ അറിയുവാനായിട്ടാണ് മററ് ഒൻപതു് തത്ത്വങ്ങളെയും വർണ്ണനം ചെയ്തിട്ടുള്ളതു്.

"ദശമസ്യ വിശുദ്ധ്യർത്ഥം നവാനാമിഹ ലക്ഷണം
വർണ്ണയന്തി മഹാത്മാനഃ ശ്രുതേനാർത്ഥേന ചാഞ്ജസാ"

**സർഗ്ഗം:–** സൃഷ്ടിയെന്നാണ് സർഗ്ഗത്തിനർത്ഥം. സൃഷ്ടിസംബന്ധമായി മതഭേദങ്ങളുണ്ട്. ഈ ലോകമെന്താണ്? ഇതിന്റെ ഉത്ഭവമെങ്ങനെയാണ്? എന്നുള്ള പല ചോദ്യങ്ങൾക്കും വേദങ്ങളിലും ഉപനിഷദങ്ങളിലും ദർശനങ്ങളിലും പുരാണങ്ങളിലും അനേകം പ്രകാരത്തിലുള്ള പ്രക്രിയകൾ നമുക്ക് ലഭിക്കുന്നു. ശ്രീമദ്ഭാഗവതത്തിൽ വിഭിന്നപ്രകാരത്തിൽ സൃഷ്ടിതത്ത്വത്തെ വർണ്ണിച്ചിട്ടുണ്ട്. ഭഗവദിച്ഛയാൽ പ്രകൃതിയുടെ സാമ്യാവസ്ഥക്ക് ക്ഷോഭമുണ്ടായെന്നും അങ്ങനെ ആ ഗുണങ്ങളുടെ വിഷമതയിൽനിന്നും മഹത്തത്ത്വം ത്രിവിധാഹംകാരങ്ങൾ, തന്മാത്രകൾ, ഇന്ദ്രിയങ്ങൾ, പഞ്ചഭൂതങ്ങൾ, ആദിയായവയുടെ സൃഷ്ടി ഉണ്ടായെന്നും അതാണ് സർഗ്ഗമെന്നും പറയുന്നു. അവ്യക്തം

digitized by www.sreyas.in

വ്യക്തമാകുന്നതും ഏകം അനേകമെന്നപോലെ കാണപ്പെടുന്നതും നിരാകാരം സാകാരമാകുന്നതും സൂക്ഷ്മം സ്ഥൂലമാകുന്നതുമാണ് സൃഷ്ടി. ഇതു് പ്രകൃതിയുടെ പരിണാമമാണ്. ശ്രീമദ് ഭാഗവതത്തിൽ ചില സ്ഥാനങ്ങളിൽ മായയേയും പ്രകൃതിയേയും ഒന്നായി കാണിച്ചിരിക്കുന്നു. മററു ചില സ്ഥാനങ്ങളിൽ ഭഗവാന്റെ ഇച്ഛയാണ് പ്രകൃതിയെന്ന് പറയുന്നു. പ്രകൃതിയായും ജീവനായും വിവിധ കാര്യങ്ങളുടെ രൂപത്തിലും ഭഗവാൻ പ്രകടമാകുന്നുവെന്നും പറയുന്നു. ഭഗവാൻ തന്നെ (തന്നെ സൃഷ്ടിക്കുന്നതിനാൽ) സ്രഷ്ടാവും സൃജ്യവും സൃഷ്ടിയുമായിരിക്കുന്നു. ഭഗവാനൊഴിഞ്ഞു് മറെറാരു വസ്തുവുമില്ല. കാണപ്പെടുന്ന ഈ വിഭിന്നത മായികവും അസത്യമാണ്. സ്വപ്നം കള്ളമാണെങ്കിലും നാം പലതും കാണുന്നു. അതുപോലെയാണ് ഈ ദൃശ്യപ്രപഞ്ചം. ഇങ്ങനെ പല പ്രകാരത്തിൽ സൃഷ്ടിയെപ്പററി വർണ്ണിക്കുന്നതുകൊണ്ടു് എല്ലാ പ്രകാരത്തിലുമുള്ള സൃഷ്ടിക്രമങ്ങളും ഭാഗവതത്തിനു് അഭിമതമാണെന്ന് കാണുന്നു. തൃതീയസ്കന്ധത്തിൽ പതിനൊന്നാമദ്ധ്യായത്തിൽ പരമാണുക്കളുടെ സംയോഗം കൊണ്ടാണ് സൃഷ്ടി എന്ന് വർണ്ണിച്ചിരിക്കുന്നു. ഇതിന്റെയെല്ലാം അന്തിമഗതി ഭഗവാനാണെന്നും സൃഷ്ടിക്രമം അനാദിയാണെന്നും സൃഷ്ടിക്കുശേഷം പ്രളയവും പ്രളയത്തിനുശേഷം സൃഷ്ടിയും എന്നുള്ള പരമ്പര അനാദികാലം മുതൽ നടക്കുന്നുവെന്നും ഋഷീശ്വരന്മാർ വിശ്വസിക്കുന്നു.

ഭാവദൃഷ്ടി അഥവാ ഭക്തിദൃഷ്ടി:– ഈ ദൃഷ്ടിയിൽ ശ്രീ ഭഗവാന്റെ ക്രീഡാർത്ഥമാണ് സൃഷ്ടിയെന്ന് പറയപ്പെടുന്നു. "സ ഏകാകീ ന രമതേ"; "തതോ ദ്വിതീയമസൃജത" "സരന്തുമൈച്ഛത" ഇത്യാദി ശ്രുതികൾ ഈ ദൃഷ്ടിക്കു് പ്രമാണങ്ങളാണ്. ഭഗവാൻ ജീവികളേയും ജഗത്തിനെയും സൃഷ്ടിച്ചിട്ടു് അവയുമായി ക്രീഡിക്കുന്നു. ഈ ചരാചരജഗത്തു് ഭഗവാന്റെ ലീലമാത്രമാണ്. ഭക്തന്റെ ഈ ദൃഷ്ടിയിൽ കർമ്മങ്ങൾക്കും തജ്ജന്യമായ സുഖദുഃഖങ്ങൾക്കും അസ്തിത്വമില്ല. കർമ്മങ്ങളും അതിന്റെ ഫലങ്ങളും ഭഗവാന്റെ ലീലയാണ്. ഈ ദൃഢനിശ്ചയത്തിൽ സ്ഥിതിചെയ്യുന്ന ഭക്തൻ, സദാ, ഭഗവാന്റെ അത്ഭുതലീലകളെ ദർശിക്കുന്നു. ഏതു പരിസ്ഥിതിയിലും തന്റെ പ്രിയതമനായ ഭഗവാനെ സ്മരിച്ചും കീർത്തിച്ചും ഭക്തിഭ്രാന്തനായി കാലത്തെ അതിക്രമിക്കുന്നു. ഗീതയും ഭാഗവതവും വ്യാഖ്യാനിച്ച ശ്രീ ജ്ഞാനേശ്വരൻ ആ ഭക്തിഭ്രാന്തു് പിടിപെട്ടിട്ടു് **"ഹരേരാമകൃഷ്ണ"** നാമകീർത്തനവും പാടിനടന്നു. പ്രഹ്ലാദനാരദാദികൾക്കും അവരുടെ പരമ്പരകൾക്കും ശേഷം അല്പം മങ്ങിപ്പോയ ഈ പ്രസ്ഥാനത്തെ ശ്രീ ജ്ഞാനേശ്വരനാണ് വീണ്ടും ഉത്ഘാടനം ചെയ്തതു്. ശ്രീചൈതന്യദേവൻ തുടങ്ങി അനേകം മഹാന്മാർ ഈ മാർഗ്ഗത്തിൽ സഞ്ചരിച്ചു. ഇതാണ് ഭക്തിഭ്രാന്തു് അഥവാ, ഭാഗവതഭ്രാന്തു്. ലീലാമാനുഷ

digitized by www.sreyas.in

വിഗ്രഹനായ ഭഗവാൻ ക്രീഡാർത്ഥം ഈ സൃഷ്ടി ചെയ്യുന്നുവെങ്കിലും സദാ തന്റെ നിജസ്വരൂപത്തിൽത്തന്നെ രമിക്കുന്നു. ഭഗവാന്റെ നിജസ്വരൂപത്തെ അറിയുവാനായിട്ടാണ് ഭാഗവതത്തിൽ സൃഷ്ടിക്രമത്തെ വിവരിച്ചതു്. രണ്ടും മൂന്നും സ്കന്ധങ്ങളിൽ സൃഷ്ടിക്രമത്തെ വിസ്താരമായി വർണ്ണിച്ചിരിക്കുന്നു.

**വിസർഗ്ഗം:-** പ്രകൃതിയുടെ ഗുണവൈഷമ്യത്തിൽ നിന്നും യാതൊരു വിരാട് സൃഷ്ടിയാണോ ഉണ്ടായതു് അതാണ് സർഗ്ഗം. വിരാട്ടിന്റെ ശരീരത്തിൽ യാതൊന്നാണോ വ്യഷ്ടിസൃഷ്ടി, അഥവാ വിവിധസൃഷ്ടി എന്നു് പറയപ്പെട്ടതു്, അതിനെ വിസർഗ്ഗമെന്നു് പറയുന്നു. യാതൊരു പ്രകാരത്തിലാണോ സർഗ്ഗത്തിനാധാരവും സർഗ്ഗത്തിനുപാദാനവും സർഗ്ഗത്തിനു് നിമിത്തവും സർഗ്ഗത്തിന്റെ രൂപത്തിലും സർഗ്ഗത്തിനുപരിയും സർഗ്ഗഭാവത്തിലും ഭഗവാനെ ദർശിച്ച് ജീവൻ കൃതകൃത്യനാകുന്നതു്, അതുപോലെ വിസർഗ്ഗവും ഭഗവദനുഭൂതി ലഭിച്ച് കൃതകൃത്യനാകുന്നതിനു് സഹായകമായിരിക്കുന്നു. സർഗ്ഗം മഹത്തും വിസർഗ്ഗം അല്പവുമാണ്. ഒരു ബ്രഹ്മാണ്ഡത്തെ തന്റെ ശരീരമെന്നഭിമാനിക്കുന്ന രജോഗുണത്തിന്റെ അധിഷ്ഠാതൃദേവതയായ ബ്രഹ്മാവു് ഹംസരൂപിയായ പരമാത്മാവിനെ ആധാരമാക്കിക്കൊണ്ടും വിദ്യാരൂപിണിയായ സരസ്വതീദേവിയുടെ സഹായത്തോടുകൂടിയും നാലുവേദങ്ങളുടെ ജ്ഞാനത്തെ ആശ്രയിച്ചുകൊണ്ടും ജീവികളുടെ പ്രാക്തന കർമ്മങ്ങളെ- പൂർവ്വകർമ്മഫലങ്ങളെ സ്മരിച്ചുകൊണ്ടും, ആ കർമ്മങ്ങളെ അനുസരിച്ച് ഭോഗപ്രധാനങ്ങളും കർമ്മപ്രധാനങ്ങളുമായ ശരീരങ്ങളെ സൃഷ്ടിക്കുന്നു. ഭഗവദ് പ്രേരണയാൽ തപസ്സു ചെയ്ത ശേഷമാണ് സൃഷ്ടികർമ്മത്തിനു് ബ്രഹ്മാവു് സമർത്ഥനായിത്തീന്നതു്. ബ്രഹ്മാവിന്റെ സൃഷ്ടി മാനസികമാണ്. അതു് ശരീരസംയോഗപൂർവ്വകമായ സൃഷ്ടിയല്ല. അതുകൊണ്ടു് ബ്രഹ്മാവിന്റെ സൃഷ്ടിയിൽ മാത്രം വിവിധത കാണപ്പെടുന്നു. ജീവികളുടെ പൂർവ്വജന്മങ്ങളിലെ വിവിധകർമ്മങ്ങളാണ് ആ വിവിധതക്കു് കാരണം. ബ്രഹ്മാവിനെപ്പോലെ മരീചി, കശ്യപൻ, മനു ആദിയായവരും മാനസിക സൃഷ്ടി ചെയ്യുവാൻ അധികാരികളാണ്. ഇതിനാലാണ് കശ്യപനിൽ നിന്നു് ദേവദൈത്യന്മാരും പശുപക്ഷികളും സ്ഥാവരജംഗമങ്ങളും മറ്റെല്ലാപ്രകാരത്തിലുമുള്ള സൃഷ്ടികളും ഉണ്ടായതെന്നു് പറയപ്പെടുന്നതു്. കശ്യപശബ്ദത്തിനു് പശ്യകൻ എന്നാണർത്ഥം എന്നു് നിരുക്തകാരൻ പറയുന്നു. അതായതു്, കാണുന്നവൻ "നോക്കുക" മാത്രം കൊണ്ടു് സൃഷ്ടി നടത്തുന്നവൻ എന്നു് ഭാവം. "മനസാ സാധു പശ്യന്തി മനസാപ്രജാഅസൃജന്ത" "മനസ്സുകൊണ്ടു് പരോക്ഷ കർമ്മങ്ങളെപ്പോലും കാണുവാൻ കഴിയുന്നു. മനസ്സുകൊണ്ടു തന്നെയാണ് പ്രജാസൃഷ്ടിയുണ്ടാകുന്നതു്." കാലക്രമത്തിൽ യുഗപരിവർത്തനത്തിൽ തപഃശക്തി

digitized by www.sreyas.in

ക്ഷീണദശയെ പ്രാപിച്ചപ്പോൾ മാനസിക സൃഷ്ടി ഇല്ലാതെയായി. കേവലം, മൈഥുനീ സൃഷ്ടി മാത്രമായി തീൎന്നു. എന്നാൽ ഇടയ്ക്കിടക്ക് തപഃസിദ്ധന്മാരായ യോഗീപുരുഷന്മാരാൽ മാനസിയും ചാക്ഷുഷിയുമായ സൃഷ്ടികൾ ഉണ്ടായിക്കൊണ്ടിരുന്നു. സാധാരണ മനുഷ്യൎക്ക് ഗോചരമല്ലാത്ത വിധം നമ്മുടെയിടയിൽത്തന്നെ വസിക്കുന്ന ഋഷീശ്വരന്മാർ ഇപ്പോഴും ഈ പൃഥ്വിയിലുണ്ട്. ആയതിനാൽ നമ്മുടെ അറിവിൽപ്പെടാതെ ഇപ്പോഴും അങ്ങനെയുള്ള അസാധാരണ സൃഷ്ടികൾ നടന്നുകൊണ്ടുതന്നെയിരിക്കുന്നു. സ്ഥൂലബുദ്ധിയോടുകൂടിയ മനുഷ്യൻ ഈവക കാൎയ്യങ്ങളിൽ അജ്ഞനാണ്. മഹാഭാരതത്തിലെ കഥാപാത്രങ്ങളായ ധൃതരാഷ്ട്രൻ, പാണ്ഡു, വിദുരൻ (വ്യാസപുത്രന്മാർ) കൎണ്ണൻ, പാണ്ഡവന്മാർ (ദേവതാസൃഷ്ടികൾ) ആദിയായവർ മൈഥുനീ സൃഷ്ടികളല്ല. പ്രത്യുത, മാനസിയും ചാക്ഷുഷിയുമായ സൃഷ്ടികളാണ്. ആധുനിക കാലത്ത് തമോഗുണം വൎദ്ധിച്ചതിനാൽ മനുഷ്യൎക്ക് ഈ ശാസ്ത്രവചനങ്ങളിൽ വിശ്വാസം കുറഞ്ഞു. സ്ഥൂലദൃഷ്ടിക്ക് വിഷയമാകുന്നതും അനുനിമിഷം നശിച്ചുകൊണ്ടിരിക്കുന്നതുമായവയെ മാത്രമാണ് മനുഷ്യൻ ഇന്ന് വിശ്വസിക്കുന്നത്. അങ്ങനെയുള്ള മനുഷ്യൻ സ്ത്രീപുരുഷസംയോഗം കൊണ്ടു മാത്രമാണ് സൃഷ്ടിയുണ്ടാകുന്നതെന്നുള്ള നിഗമനത്തിൽ എത്തിച്ചേൎന്നതിൽ ആശ്ചൎയ്യമില്ല. സംയമം ചെയ്യുവാനുള്ള ശക്തിയില്ലായ്മയുടെ പരിണാമമാണ് ഈ ദയനീയാവസ്ഥ. തമോഗുണത്തിൽ ഊറിക്കിടക്കുന്ന നാം വിശ്വസിച്ചാലും വിശ്വസിച്ചില്ലെങ്കിലും ഏഴുപ്രകാരത്തിലുള്ള സൃഷ്ടികളെപ്പററി നമ്മുടെ ശാസ്ത്രങ്ങളിൽ, വിശേഷിച്ച് ഭാഗവതമഹാപുരാണത്തിൽ വൎണ്ണിച്ചിരിക്കുന്നു. 1. മാനസീ സൃഷ്ടി 2. സ്ത്രീ, പുരുഷൻ ആദിയായ ലിംഗഭേദമില്ലാത്ത സൃഷ്ടി 3. ഒരേ ശരീരത്തിൽ സ്ത്രീപുരുഷന്മാരെ സൃഷ്ടിക്കുന്നത് 4. സ്ത്രീപുരുഷന്മാർ വേറെ വസിച്ചാലും മാനസിക ശക്തിദ്വാരാ, സന്താനങ്ങൾ ഉണ്ടാകുന്നത്. (ഇന്നത്തെ വിജ്ഞാനികളും ചിന്തനശക്തിയുടെ അഥവാ മാനസികശക്തിയുടെ മഹിമയെ സമ്മതിക്കുന്നുണ്ട്. കേവലം മാനസികശക്തികൊണ്ട് പല അത്ഭുതങ്ങളും കാട്ടുവാൻ കഴിയുമെന്നും മാനസിക ശക്തികൊണ്ട് ഗൎഭാധാനം പോലും ചെയ്യുവാൻ കഴിയുമെന്നും ഇതൊന്നും അസംഭവമല്ലെന്നും പാശ്ചാത്യ വൈജ്ഞാനികർ ഇപ്പോൾ സമ്മതിക്കുന്നുണ്ടല്ലോ). 5. യജ്ഞാവശിഷ്ടഹവിഷ്യം– അഭിമന്ത്രിതചരു – അഗ്നിമുഖത്തിൽ ഹോമിക്കപ്പെടുന്ന അന്നം (നൈവേദ്യചോറ്) വിധിപൂൎവ്വകം ഭക്ഷിക്കുന്നതുമൂലമുണ്ടാകുന്ന സൃഷ്ടി 6. കാലക്രമത്തിൽ മുൻപറഞ്ഞ സൃഷ്ടിശക്തികൾ ക്ഷയിച്ചതുകൊണ്ട് കേവലം സ്ത്രീപുരുഷസംയോഗദ്വാരാ ഉണ്ടാകുന്ന സൃഷ്ടി 7. ബ്രഹ്മചൎയ്യത്തിന്റേയും സംയമത്തിന്റേയും സദാചാരത്തിന്റേയും അഭാവത്തിൽ പുരുഷന്മാരും സ്ത്രീകളും

digitized by www.sreyas.in

ശക്തിഹീനരാകുകയാൽ ഇന്ദ്രിയലോലുപരായ അവരുടെ ദുഷിച്ചുനാറുന്ന വിധിപൂർവ്വകമല്ലാത്ത സംയോഗത്തിന്റെ ഫലസ്വരൂപവും അവാഞ്ഛിതവുമായ സൃഷ്ടിയുടെ വൃദ്ധി; വന്ധ്യകളും നപുംസകന്മാരും വർദ്ധിക്കുന്നതിനും ഇപ്പോൾ വന്ധ്യംകരണം, അഥവാ ഉല്പാദനശക്തി നശിപ്പിക്കുന്നതിനുള്ള നിയമം നടപ്പാക്കുന്നതിനും കാരണം മേൽപ്പറഞ്ഞ ഏഴാമത്തെ സൃഷ്ടിയാണ്. ശ്രീമദ്ഭാഗവതത്തിൽ "വിസർഗ്ഗഃ പൌരുഷഃ സ്മൃതഃ" (20–10–3) എന്നും "പുരുഷാനുഗൃഹീതാനാമേതേഷാം വാസനാമയഃ വിസർഗ്ഗോഽയം സമാഹാരോ ബീജാദ്ബീജം ചരാചരം" (12–7–12). ബ്രഹ്മാവിന്റെ സൃഷ്ടിയുടെ നാമമാണ് വിസർഗ്ഗം.

ജീവികളുടെ വാസനയനുസരിച്ച് ബ്രഹ്മാവിനാൽ ഒരു ബീജത്തെ കൊണ്ട് മറെറാരു ബീജത്തെ ഉണ്ടാക്കുന്നതാണ് ചരാചരസൃഷ്ടി. ഇതു തന്നെ വിസർഗ്ഗം. വാസനാവശിഷ്ടമായ സൃഷ്ടിയുടെ നാമമാണ് വിസർഗ്ഗം എന്ന് മുമ്പ് സൂചിപ്പിച്ചുവല്ലോ. ഈ വിസർഗ്ഗം ഭഗവാന്റെ സർവ്വോത്കൃഷ്ടമായ ജ്ഞാനത്തേയും സർവ്വോത്കൃഷ്ടമായ ശക്തിയേയും സർവ്വോത്കൃഷ്ടമായ ക്രിയയേയും ബോധിപ്പിക്കുന്നു. ജഗത്തിന്റെ ഈ വൈചിത്ര്യം ശ്രീ ഭഗവാന്റെ മഹാകൌശലത്തെ സ്മരിപ്പിക്കുന്നു. ഭഗവാന്റെ ഈ അത്ഭുതലീലകളെ കണ്ട് കണ്ട് ഭക്തൻ മുഗ്ദ്ധനാകുന്നു. സർവ്വാശ്രയഭൂതനായ ഭഗവാനെ നാം അന്വേഷിക്കുന്നതിന് ഉപായമായിട്ടാണ് ശ്രീമദ്ഭാഗവതത്തിൽ വിസർഗ്ഗതത്വത്തെ വർണ്ണിച്ചത്.

**സ്ഥാനം:–** സാമാന്യ സൃഷ്ടിയെ സർഗ്ഗമെന്നും വിശേഷസൃഷ്ടിയെ വിസർഗ്ഗമെന്നും വർണ്ണിച്ചു. സൃഷ്ടി വർണ്ണനത്തിനുശേഷം സ്ഥിതിവർണ്ണനം ആവശ്യമായതിനാൽ സ്ഥിതിവർണ്ണനമാരംഭിക്കുന്നു. സ്ഥാനം അഥവാ സ്ഥിതി ശബ്ദത്തിൽ ഏത് മര്യാദകളുടെ പാലനം കൊണ്ടാണ് ഈ ബ്രഹ്മാണ്ഡം സ്ഥിതി ചെയ്യുന്നത്? ഒരു ബ്രഹ്മാണ്ഡത്തിൽ എത്രയെത്ര ലോകങ്ങളാണുള്ളത്? ആ ലോകങ്ങളിലെ മര്യാദകൾ എന്തെല്ലാമാണ്? ആ ലോകങ്ങൾക്ക് എത്ര വിസ്താരമുണ്ട്? അവയെ ധാരണം ചെയ്യുന്നത് ഏതു പ്രകാരത്തിലാണ്? എന്നുള്ള തത്വമടങ്ങിയിരിക്കുന്നു. ഈ സ്ഥിതിതത്വത്തിൽക്കൂടി ഭഗവാന്റെ സർവ്വോത്കൃഷ്ടതയും കേവലം ഒരു ബ്രഹ്മാണ്ഡത്തിന്റെ മാത്രമല്ല, അനന്തംകോടി ബ്രഹ്മാണ്ഡങ്ങളുടെ ധാരകനും പ്രവർത്തകനും സംരക്ഷകനുമാണ് ഭഗവാൻ എന്ന പരമാർത്ഥബോധവും നമ്മിൽ ഉദയം ചെയ്യുന്നു. ശ്രീമദ്ഭാഗവതത്തിൽ സ്ഥിതിലക്ഷണവർണ്ണനയിൽ "സ്ഥിതിർ വൈകുണ്ഠ വിജയഃ" അതായത് ശ്രീ ഭഗവാന്റെ സർവ്വശ്രേഷ്ഠതയുടെ വ്യാപനമാണ് സ്ഥിതിയെന്ന് ഘോഷണം ചെയ്യുന്നു.

digitized by www.sreyas.in

മനുഷ്യന്റെ ദൃഷ്ടി സ്ഥൂലമായതിനാൽ അടുത്തുള്ള സ്ഥൂലസാധനങ്ങളും വസ്തുക്കളും മാത്രമെ കാണുവാൻ കഴിയുന്നുള്ളു. സൂക്ഷ്മജഗത്തിനെ സംബന്ധിച്ച് സാധാരണമനുഷ്യൻ അജ്ഞനാണ്. എന്നാൽ മനുഷ്യൻ ജിജ്ഞാസുവാണ്. അവൻ അതിദൂരത്തിലുള്ള സാധനങ്ങളേയും സൂക്ഷ്മത്തിലും സൂക്ഷ്മമായ വസ്തുവിനേയും അറിയുവാൻ ആഗ്രഹിക്കുന്നു. ഈ ഇച്ഛമൂലം ആധുനികമനുഷ്യൻ, ഭൂമിയുടെ ഏതാനും ചില അംശങ്ങൾ കണ്ടറിഞ്ഞു. എന്നാൽ സ്ഥൂലപ്രകൃതിയുടെ അന്വേഷണംപോലും ഇനിയും പൂർത്തിയായിട്ടില്ല: അനേകമനേകം കാടുകളും പർവ്വതങ്ങളും ഗുഹകളും സമുദ്രത്തിലുള്ള ദ്വീപങ്ങളും മനുഷ്യദൃഷ്ടിയിൽ പെടാതെ കിടക്കുന്നുണ്ടു്. പൃഥ്വീമണ്ഡലത്തെപ്പോലും പൂർണ്ണമായി അറിയുവാൻ കഴിയാത്ത മനുഷ്യൻ ഇന്നു് ചന്ദ്രമണ്ഡലത്തിലും ചൊവ്വാമണ്ഡലത്തിലും ഇറങ്ങിയിരിക്കുന്നു. ഭൂമിയുടെ ഒരു ചെറിയ ഉപഗ്രഹമായ ഗോളത്തെ ചന്ദ്രമണ്ഡലമാണെന്നു് ധരിച്ചിരിക്കുന്നു. ഉപഗ്രഹങ്ങളായി ഭൂമിക്കു് ഒരു ചന്ദ്രനും ശുക്രനു് രണ്ടു ചന്ദ്രന്മാരും ശനിയ്ക്കു് 27 ചന്ദ്രന്മാരും ഉണ്ടെന്നു് ഈ ശാസ്ത്രജ്ഞന്മാർ തന്നെ നമ്മുടെ ഭാരതഭാഗവാ താദി ശാസ്ത്രദ്വാരാ കണ്ടുപിടിച്ചിട്ടുമുണ്ടു്. എന്നാൽ ചന്ദ്രന്മാർ അനേകമില്ലെന്നും വാസ്തവിക ചന്ദ്രമണ്ഡലം ഒന്നുമാത്രമാണെന്നുമുള്ള തത്ത്വം ഇവരറിഞ്ഞിട്ടില്ല. പരിശോധിച്ചിട്ടുമില്ല. അഥവാ, പരിശോധിച്ചിട്ടുണ്ടെങ്കിൽ സ്ഥൂലബുദ്ധികൊണ്ടു് അതു് വിശ്വസിക്കുവാനും കഴിഞ്ഞിട്ടില്ല. വാസ്തവികചന്ദ്രമണ്ഡലം സൂര്യമണ്ഡലത്തിനുമുപരിയാണെന്നു് ഭാഗവതാദി തത്ത്വസംഹിതകൾ നമ്മെ ഉത്ബോധിപ്പിക്കുന്നു. ഓരോ നക്ഷത്രമണ്ഡലവും ഓരോ സൂര്യമണ്ഡലത്തിനു് സമാനമാണെന്നും അങ്ങനെ 27 നക്ഷത്രമണ്ഡലങ്ങളുടെ അധിപനാണു് ചന്ദ്രനെന്നും വിഖ്യാതമാണല്ലൊ.

സ്ഥൂലദൃഷ്ടിമാത്രമുള്ള സാധാരണമനുഷ്യനു് പ്രാചീന ഋഷീശ്വരന്മാരാൽ വർണ്ണിക്കപ്പെട്ടിട്ടുള്ള ലോക – ലോകാന്തരങ്ങളുടേയും അനേകവിധ സമുദ്രങ്ങളുടേയും ഈ ഭൂമിയിൽത്തന്നെയുള്ള പലവിധ അത്ഭുതങ്ങളുടേയും വർണ്ണനം കേൾക്കുമ്പോൾ ബുദ്ധിഭ്രമം തന്നെ ഉണ്ടാവുമെന്നുള്ളതിൽ എന്താണു് സംശയം? ഇവയുടെ അസ്തിത്വത്തിൽ അവർ വിശ്വസിക്കുവാൻ പോലും തയ്യാറാകുകയില്ലെന്നുള്ളതു് തർക്കമററ സംഗതിയല്ലെ? അനേകമനേകം വർഷങ്ങൾ കഠിനസാധന ചെയ്തു് വിശിഷ്ടശക്തിസമ്പന്നരായ ശേഷമാണു് ആ ഋഷീശ്വരന്മാർ അതിസൂക്ഷ്മതത്ത്വങ്ങളേയും സ്ഥാനങ്ങളേയും അനുഭവരൂപത്തിൽ അറിഞ്ഞിട്ടുള്ളതു്. ഏതാനും വർഷങ്ങൾ ഗ്രന്ഥങ്ങൾ ഉരുവിടുന്നതുകൊണ്ടുമാത്രം—ജഡയന്ത്രങ്ങളെ വിശ്വസിക്കുന്നതുകൊണ്ടു മാത്രം ആ അനുഭവം സിദ്ധിക്കുന്നതാണൊ? യോഗദർശനത്തിൽ ചതുർദ്ദശ ലോകങ്ങളുടെ ജ്ഞാനത്തിന്റെ പ്രക്രിയ വർണ്ണിച്ചിട്ടുണ്ടു്. അതായതു്, സൂര്യനെ സംയമം ചെയ്താൽ

digitized by www.sreyas.in

ചതുർദ്ദശലോകങ്ങളുടെ അനുഭവജ്ഞാനം സിദ്ധിക്കുമെന്ന് വിവരിക്കുന്നു. ചതുർദ്ദശലോകങ്ങളുടെ സംഖ്യയെ വർണ്ണിക്കുന്നകൂട്ടത്തിൽ ഭാഷ്യകാരനായ ഭഗവാൻ വേദവ്യാസൻ ഭൂർലോകം, ഭുവർലോകം, 5 പ്രകാരത്തിലുള്ള സ്വർല്ലോകം, മാഹേന്ദ്രസ്വർഗ്ഗം, പ്രാജാപത്യസ്വർഗ്ഗം, 3 പ്രകാരത്തിലുള്ള ബ്രാഹ്മസ്വർഗ്ഗം എന്ന ലോകങ്ങളേയും പൃഥ്വിക്ക് താഴെ തലം, അതലം, വിതലം, സുതലം, തലാതലം, രസാതലം, പാതാളം എന്ന ലോകങ്ങളേയും വർണ്ണിച്ചിട്ടുണ്ട്. ഇവയാണ് അനേകകോടി ബ്രഹ്മാണ്ഡങ്ങളിൽ ഒരു ബ്രഹ്മാണ്ഡത്തിൽ മാത്രമുള്ള ചതുർദ്ദശലോകങ്ങൾ. ഭൂമിക്ക് താഴെയുള്ള ലോകങ്ങളെ "ബിലസ്വർഗ്ഗം" എന്നുപറയുന്നു. ഉപരിലോകങ്ങളെ അപേക്ഷിച്ച് അധികാധികം വിഷയഭോഗങ്ങളുടെ ഭൂമികൾ താഴെയുള്ളവയാണ്. ഈ ലോകങ്ങളിൽ ദൈത്യന്മാരും, ദാനവന്മാരും സർപ്പങ്ങളും അധിവസിക്കുന്നു. ആസുരീപ്രകൃതിയോടുകൂടിയ ഇവർ തങ്ങളുടെ ഇച്ഛയനുസരിച്ച് ഭോഗങ്ങൾ അനുഭവിക്കുന്നു. ശ്രീമദ്ഭാഗവതത്തിൽ പഞ്ചമസ്കന്ധത്തിൽ 24ാം അദ്ധ്യായത്തിലാണ് ഇതിന്റെ വർണ്ണനമുള്ളത്. മുകളിലുള്ള ലോകങ്ങളിൽ, നാം വസിക്കുന്ന ഭൂമിയേയും അന്തരീക്ഷം, അഥവാ, ഭുവർല്ലോകത്തേയും ഭൌമസ്വർഗ്ഗം എന്ന് പറയപ്പെടുന്നു. ഇതിനുപരി, 5 ലോകങ്ങൾ മുമ്പ് സൂചിപ്പിച്ച ദിവ്യസ്വർഗ്ഗങ്ങളാണ്. സ്വർല്ലോകം മാഹേന്ദ്രസ്വർഗ്ഗവും മഹർല്ലോകം പ്രാജാപത്യസ്വർഗ്ഗവും, ജനലോകം, തപോലോകം, സത്യലോകം എന്ന മൂന്നു ലോകങ്ങളും ബ്രാഹ്മസ്വർഗ്ഗവുമാണ്. ഈ ലോകങ്ങളിൽ ക്രമമായി സാത്വികഭോഗങ്ങളും സാത്വികതയുടെ ഉത്കർഷവും ഉണ്ടായിക്കൊണ്ടിരിക്കുന്നു. ഭൂർലോകത്തിന്റേയും ഭുവർല്ലോകത്തിന്റേയും അന്തർഗതമായ സൂര്യലോകം, ചന്ദ്രലോകം, ധ്രുവലോകം, നക്ഷത്രലോകം എന്നിവയും പൃഥ്വിയും സ്ഥൂലലോകങ്ങളാണ്, എന്നിങ്ങനെ പഞ്ചമസ്കന്ധത്തിൽ 20ാം അദ്ധ്യായത്തിൽ വിവരിച്ചിരിക്കുന്നു.

ഭൂർല്ലോകത്തിനു് ഏഴുവിഭാഗങ്ങളുണ്ട്. അവയെ വെവ്വേറെ ദ്വീപങ്ങളായി പറയപ്പെടുന്നു. ഭൂർല്ലോകത്തിനു് പൃഥ്വിയെന്നു് മാത്രമല്ല അർത്ഥം. ഇതിൽ അന്തർഗതമായ അനേകം സൂക്ഷ്മവും അദൃശ്യവുമായ ലോകങ്ങളുണ്ട്. ആയതിനാൽ ആ ദ്വീപങ്ങളേയും അവയുടെ നാലുവശങ്ങളിലുമുള്ള സമുദ്രങ്ങളേയും സ്ഥൂലജലമയമായ ഏകസമുദ്രമാണെന്നു് നാം കണക്കാക്കരുത്. ഒരു ദ്വീപിനുപരി ഒരു സമുദ്രം; പിന്നെ മറെറാരു ദ്വീപം. ഈ ക്രമത്തിൽ ഏഴു ദ്വീപങ്ങളും ഏഴു സമുദ്രങ്ങളുമുണ്ട്.

1. ജംബുദ്വീപം – (ഭൂഗോള ശാസ്ത്രജ്ഞന്മാർ ഇതിനെ ഏഷ്യാഖണ്ഡമെന്നു് പറയുന്നു.)

digitized by www.sreyas.in

2. പ്ലക്ഷദ്വീപം (അമേരിക്കയെന്നു് പറയുന്നു.)
3. ശാകദ്വീപം (യൂറോപ്പെന്നു് പറയുന്നു)
4. കുശദ്വീപം (ഓഷ്യാനിയായെന്നു പറയുന്നു)
5. ക്രൌഞ്ചദ്വീപം (ആഫ്രിക്കായെന്നു പറയുന്നു)
6. ശാല്മലീദ്വീപം (ആസ്ട്രേലിയാഎന്നു് പറയുന്നു)
7. പുഷ്കരദ്വീപം (വടക്കെ അമേരിക്കയെന്നു പറയുന്നു)

ഈ ദ്വീപങ്ങളെ ക്രമമായി

1. ലവണസമുദ്രം (ആർടിക് ഓഷ്യൻ)
2. ഇക്ഷുസമുദ്രം (അന്റാർടിക് ഓഷ്യൻ)
3. സുരസമുദ്രം (നോർത്ത് അന്റാർടിക് ഓഷ്യൻ)
4. ഘൃതസമുദ്രം–സർപ്പിസ്സമുദ്രം(സൌത്ത് അന്റാർടിക് ഓഷ്യൻ)
5. ദധിസമുദ്രം (നോർത്ത് പസിഫിക് ഓഷ്യൻ)
6. ദുഗ്ദ്ധസമുദ്രം–ക്ഷീരസമുദ്രം (സൌത്ത് പസിഫിക്ഓഷ്യൻ)
7. ഉദകസമുദ്രം (ഇന്ത്യൻ ഓഷ്യൻ) – എന്ന ഏഴു സമുദ്രങ്ങൾ വലയം ചെയ്തിരിക്കുന്നു. ഭൂഗോളശാസ്ത്രജ്ഞന്മാരുടെ അഭിപ്രായം ഇതാണെങ്കിലും ജംബുദ്വീപിന്റെ ഒരംശം മാത്രമാണു് ഈ പൃഥ്വിയെന്നും ഇങ്ങനെ ഓരോ ദ്വീപിനെയും അപേക്ഷിച്ചു് മറ്റൊന്നു് പരിമാണത്തിൽ വലുതാണെന്നും ഈ സപ്തദ്വീപങ്ങളും സപ്തസമുദ്രങ്ങളും സുമേരുപർവ്വതത്തിന്റെ ആധാരത്തിൽ സ്ഥിതിചെയ്യുന്നുവെന്നുമാണു് ഭാഗവതസിദ്ധാന്തം. സുമേരുപർവ്വതം സ്ഥൂലമല്ലാത്തതിനാൽ ദൃശ്യമല്ല. ഈ പർവ്വതത്തിന്റെ സ്വരൂപം ദിവ്യമാണു്. മത്സ്യപുരാണത്തിൽ 113ാം അദ്ധ്യായത്തിൽ ഇതിന്റെ വർണ്ണനമുണ്ടു്. ഈ പർവ്വതത്തിന്റെ ശക്തിയാകുന്ന രജ്ജുവിനാൽ ബന്ധിക്കപ്പെട്ടു് എല്ലാ സൂക്ഷ്മലോകങ്ങളും സ്ഥിതിചെയ്യുന്നു. സുമേരുപർവ്വതത്തിന്റെ ദിവ്യത്വം കൊണ്ടാണു് അതിനെ ആശ്രയിച്ചുനിൽക്കുന്ന ലോകങ്ങളും സമുദ്രങ്ങളും ശോഭിക്കുന്നതു്. ആകാശത്തിൽ അനേകം പ്രകാരത്തിലുള്ള വായുമണ്ഡലങ്ങൾ ഉണ്ടു്. ഭൂമിക്കു് മുകളിൽ സഞ്ചരിച്ചാൽ അപ്പുറത്തിൽ ഒരു വായുമണ്ഡലമുണ്ടു്. ഈ വായുമണ്ഡലത്തിൽപോലും സാധാരണ വിമാനങ്ങൾക്കു് പറക്കുവാൻ സാദ്ധ്യമല്ല. ഇതു് പൃഥ്വീതത്വപ്രധാനമായ ലോകത്തിന്റെ വായുമണ്ഡലമാണു്. ജലതത്വപ്രധാനവും അഗ്നിതത്വപ്രധാനവുമായ വായുമണ്ഡലങ്ങൾക്കു് ഈ മണ്ഡലവുമായി വളരെ അന്തരമുണ്ടു്. ഋഷീശ്വരന്മാർ സമാഹിതബുദ്ധികൊണ്ടു് അനുഭവിച്ചറിഞ്ഞിട്ടാണു് ഇവയ്ക്കു് നാമകരണം ചെയ്തിട്ടുള്ളതു്. ഇവയെല്ലാം മദ്ധ്യത്തിലാണു് ജംബുദ്വീപ് സ്ഥിതിചെയ്യുന്നതു്. ഇന്നു് ഏതെല്ലാം ഭൂമിയാണോ സ്ഥൂലദൃഷ്ടിക്കു വിഷയമാകുന്നതു് അവയെല്ലാം

digitized by www.sreyas.in

ജംബുദ്വീപിൽ,അന്തർഗ്ഗതമാണ്. ഈ പൃഥ്വി ക്ഷാരസമുദ്രത്താൽ പരിവേഷ്ടിതമാണെന്നുള്ളതാണ് ഇതിന് പ്രമാണം. മാത്രമല്ല, ഈ ഭൂമി മുഴുവൻ ജംബുദ്വീപിന്റെ ഒരംശം മാത്രമാണെന്നും ജംബുദ്വീപിൽ 9 ഖണ്ഡങ്ങളും 9 വർഷങ്ങളുമുണ്ടെന്നും പറയുന്നു. ഇതിൽ ഒന്ന് ഭാരതവർഷവും മറ്റെല്ലാം ദേവലോകത്തിലെ വിഭാഗങ്ങളുമാണ്. ശ്രീമദ്ഭാഗവതത്തിലും വിഷ്ണുപുരാണത്തിലും ഇത് വ്യക്തമാക്കിയിരിക്കുന്നു. ഈ ഭൂഗോളത്തിൽ തന്നെ നിരന്തരം പരിവർത്തനമുണ്ടായിക്കൊണ്ടിരിക്കുന്നതിനാൽ ആയിരംആയിരം വർഷങ്ങൾക്ക് മുമ്പ് എവിടെയെല്ലാമാണോ പർവ്വതങ്ങൾ ഉണ്ടായിരുന്നത് ആ സ്ഥലങ്ങളെല്ലാം സമുദ്രമായി മാറിയിട്ടുണ്ട്. സമുദ്രം പർവ്വതങ്ങളായും മാറിയിട്ടുണ്ട്. ശ്രീമദ്ഭാഗവതത്തിൽ പൃഥ്വീലോകം, ഊർദ്ധ്വലോകം, അധോലോകം ആദിയായവയുടെ സ്ഥിതികളെപ്പറ്റി വർണ്ണിക്കുന്നു. ഈ പൃഥ്വീലോകത്തിൽ തന്നെ മനുഷ്യലോകം, നരകലോകം, പ്രേതലോകം, പിതൃലോകം എന്നിങ്ങനെ നാലു സ്ഥാനങ്ങളുണ്ട്.

ഉദ്ഭിജ്ജശരീരം (വനസ്പതി) സ്വേദജശരീരം (മൂട്ട, പേൻ ആദിയായവ) അണ്ഡജ ശരീരം (ഉറുമ്പ് മുതൽ പക്ഷി ആദിയായവ) ജരായുശരീരം (മൃഗങ്ങളും മനുഷ്യരും) ഇവയെല്ലാം മനുഷ്യലോകത്തിലെ ജീവികളാണ്. മനുഷ്യലോകത്തിലുള്ള ഈ ജീവികൾ അതാതിന്റെ മര്യാദയെ പാലനം ചെയ്തുകൊണ്ട് വസിക്കുന്നു. ലവണസമുദ്രതീരത്ത് ഭാരതവർഷത്തിന്റെ ആഗ്നേയകോണത്തിൽ വളരെ താഴെയാണ് നരകത്തിന്റെ സ്ഥാനം. ആ നരകം നമ്മുടെ സ്ഥൂലദൃഷ്ടികൊണ്ട് കാണാൻ കഴിയുന്നതല്ല. ആ സ്ഥാനം ഒരു പ്രകാരത്തിൽ കാരാഗൃഹമാണ്. പാപഫലങ്ങളനുഭവിക്കുവാൻ ജീവികൾ അവിടെ ചെല്ലുന്നു. ആ ജീവികളുടെ ശരീരങ്ങളെ "യാതനാ ശരീരങ്ങൾ" എന്ന് പറയുന്നു.

പൃഥ്വിക്ക് മുകളിൽ അന്തരിക്ഷത്തിൽ അല്പം ദൂരെ പ്രേതലോകം സ്ഥിതിചെയ്യുന്നു. മരണാനന്തരം അനേകം പ്രകാരത്തിലുള്ള വാസനകൾ തമ്മിലടിച്ച് ജീവൻ ഒരു വാസനാശരീരത്തെ സ്വീകരിച്ചുകൊണ്ട് വളരെ ക്ലേശങ്ങൾ അനുഭവിച്ച് ഇവിടെ വാസം ചെയ്യുന്നു. പിതൃലോകം പുണ്യാത്മാക്കളുടെ സ്ഥാനമാണ്. അവിടെ നിത്യവാസം ചെയ്യുന്ന പിതൃക്കളുമുണ്ട്. ഇവരുടെ ഓരോരുത്തരുടേയും മര്യാദയും ശാസ്ത്രങ്ങളിൽ വിവരിച്ചിട്ടുണ്ട്. ഊർദ്ധ്വലോകത്തിൽ ജ്യോതിശ്ചക്രം മുതൽ ബ്രഹ്മലോകപര്യന്തവും അധോലോകത്തിൽ തലലോകം മുതൽ പാതാളപര്യന്തവുമുള്ള മര്യാദകളും സുനിശ്ചിതമാണ്. ഇവയെല്ലാം ഭഗവദ് ഇച്ഛയാൽ നിർമ്മിക്കപ്പെട്ടിട്ടുള്ളവയാണ്.

digitized by www.sreyas.in

സൂര്യകിരണങ്ങളും ചന്ദ്രകിരണങ്ങളും ഏതു പ്രദേശംവരെയാണോ വ്യാപിച്ചിരിക്കുന്നതു് ആ പ്രദേശത്തെ പൃഥ്വി എന്നു് പറയുന്നു. പഞ്ചീകരണപ്രക്രിയയനുസരിച്ചു് പൃഥ്വീതത്വപ്രധാനമായ വായുമണ്ഡലത്തെ പൃഥ്വിയെന്നും, ജലതത്വപ്രധാനമായ വായുമണ്ഡലത്തെ സമുദ്രമെന്നും പറയുന്നു. ഈ സിദ്ധാന്തമനുസരിച്ചു് പൃഥ്വിയുടെ ചുററളവു് 50 കോടി യോജനയാണെന്നു് നിർണ്ണയിച്ചിരിക്കുന്നു. ഏഴുപ്രകാരത്തിലുള്ള വിഭിന്നസമുദ്രങ്ങളും ഇതിൽ ഉൾപ്പെടുന്നു. വർത്തമാനകാലത്തിലുള്ള പൃഥ്വിയുടെ മദ്ധ്യരേഖ (വ്യാസം) 8,000 മൈൽ അഥവം, 1000 യോജനയാണെന്നു് നിർണ്ണയിച്ചിട്ടുണ്ടു്. ഗോളപദാർത്ഥത്തിന്റെ ഘനം നിർണ്ണയിക്കുന്നരീതി അനുസരിച്ചു് നോക്കിയാൽ പൃഥ്വിയുടെ പരിമാണം 50 കോടി യോജനയാണെന്നു് ബോദ്ധ്യമാകുന്നതാണു്. പൃഥ്വി, സൂര്യൻ ആദിയായ ഗോളങ്ങളെ സംബന്ധിച്ചു് പ്രാചീനവും അർവ്വാചീനവുമായ ശാസ്ത്രങ്ങൾ ഏകദേശം ഒന്നുപോലെയാണു്. ആധുനികവിജ്ഞാനികൾ ഇതിൽക്കൂടുതൽ പുരോഗമിച്ചിട്ടുണ്ടെന്നു് തോന്നുന്നില്ല. ആയതിനാൽ വിജ്ഞാനികളുടെ അനിശ്ചിതമായ അഭിപ്രായത്തെ ശാസ്ത്രവുമായി തുലനം ചെയ്യാതെ ശാസ്ത്രത്തെ പ്രമാണമാക്കുന്നതാണുത്തമം.

പ്രാകൃതസൃഷ്ടിയും ബ്രഹ്മാണ്ഡാന്തർഗതമായ വിവിധ സൃഷ്ടികളും (സർഗ്ഗവും വിസർഗ്ഗവും) ഏതേതു് പ്രകാരത്തിലാണോ ഭഗവാന്റെ മഹിമകളെ പ്രകടമാക്കുന്നതു്, അതുപോലെ അസംഖ്യം ബ്രഹ്മാണ്ഡങ്ങളുടെ സ്ഥിതിയും ഭഗവാന്റെ അത്ഭുതധാരണാശക്തിയുടെ അഥവാ, ആധാരശക്തിയുടെ മഹിമകളെ പ്രകടമാക്കുന്നു. ആയതിനാൽ, സ്ഥിതി അഥവാ മര്യാദയുടെ വർണ്ണനം ചെയ്തുശേഷം "പോഷണം" എന്ന ഭഗവദനുഗ്രഹവർണ്ണനവും അവശ്യം വേണ്ടതാണു്. "പോഷണം തദനുഗ്രഹഃ" ഭഗവാന്റെ അഹൈതുകിയും സർവ്വതോമുഖിയുമായ ദയയാണു് പോഷണം.

**പോഷണം:-** ശ്രീമദ്ഭാഗവതത്തിൽ ഷഷ്ഠസ്കന്ധത്തിൽ മനുഷ്യർക്കും ദേവതകൾക്കും ദൈത്യർക്കും ശ്രീഭഗവാൻ അഹൈതുക അനുഗ്രഹം നൽകിയതിന്റെ ദിക്ദർശനം നാം കാണുന്നു മനുഷ്യരിൽവച്ചു് മഹാദുരാചാരിയും പാപിയുമായ അജാമിളനു്, അർത്ഥഭാവനക്കൂടാതെയും അറിയാതെയും കേവലം സങ്കേതരൂപത്തിൽ നാമമുച്ചരിച്ചതുകൊണ്ടു മാത്രം സദ്ഗതി ലഭിച്ച പുണ്യകഥ നമ്മെ കോരിത്തരിപ്പിക്കുന്നു. ദേവതകളിൽ ഇന്ദ്രൻ, തന്റെ ഗുരുവിനെ അപമാനിച്ചിട്ടുപോലും, വിശ്വരൂപനെന്ന ബ്രാഹ്മണനെ വധിച്ചിട്ടും ശ്രീഭഗവാൻ അതെല്ലാം ക്ഷമിച്ചു് ഇന്ദ്രനെ അനുഗ്രഹിച്ച കഥ ഭഗവാന്റെ അഹൈതുകിയായ കൃപയ്ക്കു് മറെറാരു ദൃഷ്ടാന്തമാണു്. ദൈത്യരിൽ വൃത്രാസുരൻ അതിഭയങ്കരനായിരുന്നു. ഐരാവതത്തോടുകൂടി ഇന്ദ്രനെ വിഴുങ്ങിയവനാണു് വൃത്രാസുരൻ. ആ ഭയങ്കരനെപോലും അവന്റെ ഭക്തികൊണ്ടു് സന്തുഷ്ടനായ

digitized by www.sreyas.in

ഭഗവാൻ തന്റെ പരമധാമത്തിൽ ചേർത്തു. ഈ ആഖ്യാനങ്ങളിൽ നിന്നും ഭഗവാൻ "ജാതിവിദ്യാരൂപകുലധനക്രിയാദി ഭേദങ്ങൾ" നോക്കുന്നില്ലെന്നും ധർമ്മകർമ്മങ്ങളും ആചാരവിചാരങ്ങളുമല്ല ഭഗവത്പ്രീതിക്കു് കാരണമെന്നും അറിയാതെയെങ്കിലും തന്നെ സ്മരിക്കുന്നവർക്കു് ഭഗവാൻ ഉടൻ അഭയം കൊടുക്കുന്നവനാണെന്നും സിദ്ധമാകുന്നു. മാത്രമല്ല, സർവ്വജഗത്തിനേയും ശ്രീഭഗവാൻ തന്റെ മടിയിൽവച്ചു് ലാളിച്ചു് സംരക്ഷിക്കുന്നുവെന്നും ജീവികൾ ഭഗവാന്റെ ദയയാകുന്ന മഹാസമുദ്രത്തിൽ വിഹരിക്കുകയാണെന്നും ഭഗവാൻ ദയാസാമ്രാജ്യത്തിന്റെ അധിപതിയാണെന്നും വ്യക്തമാകുന്നു. ഭഗവാന്റെ ഈ ദയയെ സ്മരിപ്പിക്കുന്ന അനേകം ചരിത്രങ്ങൾ ഭാഗവതത്തിലുണ്ടു്. ഭാഗവതപ്രേമികൾ ആശ്രയസ്വരൂപനായ ഭഗവാന്റെ ദയയിൽ നിമഗ്നരായിട്ടു് തങ്ങളുടെ ജീവിതത്തെ കൃതാർത്ഥമാക്കിത്തീർക്കുന്നു.

**ഊതി:-** ഭഗവാൻ കരുണാവാരിധിയാണു്. എന്നിട്ടാണോ ജീവികൾ ക്ഷുദ്രസുഖങ്ങളുടെ പുറകെ ഓടിയലയുന്നതു്? നശ്വരമായ സുഖദുഃഖങ്ങളിൽ നിന്നു് ജീവികളെ ഭഗവാൻ എന്തുകൊണ്ടു് ഉദ്ധരിക്കുന്നില്ല? ഈ പ്രശ്നങ്ങൾക്കു് ഉത്തരം നൽകാനായിട്ടാണു് ശ്രീമദ്ഭാഗവതത്തിൽ "ഊതി" വർണ്ണനം ചെയ്യുന്നതു്. "ഊതി" ശബ്ദത്തിനു് കർമ്മവാസനാ എന്നാണർത്ഥം. "ഊതയഃ കർമ്മവാസനാഃ". (2-10-14) അതായതു്, കർമ്മബന്ധംകൊണ്ടു് മനുഷ്യൻ ഭഗവാനെ മറന്നുകളയുന്നു. ഒരു ശരീരത്തിൽ നിന്നും മറെറാരു ശരീരത്തിലേക്കും ഒരു ലോകത്തിൽ നിന്നും മറെറാരു ലോകത്തിലേക്കും ഒരു കർമ്മത്തിൽ നിന്നും മറെറാരു കർമ്മത്തിലേക്കും ഒരു സങ്കല്പത്തിൽ നിന്നും മറെറാരു സങ്കല്പത്തിലേക്കും ജീവൻ ഓടിത്തിരിഞ്ഞു് വലയുന്നു. "ഇന്നഇന്ന കർമ്മങ്ങളെ ചെയ്തു് ഞാൻ സുഖിയായി ഭവിക്കും", എന്നുള്ള അന്ധവിശ്വാസത്തിൽ കുടുങ്ങി സർവ്വാന്തര്യാമിയും പരമനിധിയുമായ ഭഗവാന്റെ അസീമമായ ദയയെ മറന്നു് അവിശ്വാസിയായും സ്വാർത്ഥതല്പരനായും ദുഃഖഭൂയിഷ്ഠമായ സംസാരച്ചേററിൽ പുതഞ്ഞു് ജീവൻ ദുരിതമനുഭവിക്കുന്നു. പ്രിയം, അപ്രിയം, രാഗം, ദ്വേഷം, ശുഭം, അശുഭം തുടങ്ങിയുള്ള വാസനകളുടെ ഇടയിൽപെട്ടു് അരഞ്ഞു് ചതഞ്ഞു് നാനാപ്രകാരത്തിലുള്ള വാഞ്ഛിതവും അവാഞ്ഛിതവുമായ ഗതികളെ പ്രാപിച്ചു് സദാ വന്നുംപോയും കാലയാപനം ചെയ്യുന്നു.

ജീവൻ ദുഃഖിയായി ഭവിക്കുന്നതിനു് ഈ വാസനകളാണു് കാരണം. ഈ വാസനകളെ ഇവിടെ വർണ്ണനം ചെയ്യുവാനുള്ള മുഖ്യകാരണം ഇത്രമാത്രമാണു്; ജീവൻ ഈ തത്വമറിഞ്ഞിട്ടു് വിധിപൂർവ്വകം സാധനകളനുഷ്ഠിച്ചു് വാസനയെ വേരോടുകൂടി പറിച്ചുകളയുകയും ഭഗവാന്റെ അനന്തദയയെ സ്മരിച്ചു് ഭഗവാങ്കൽ ഐക്യം പ്രാപിക്കുകയും ചെയ്തുകൊള്ളട്ടെ എന്നുള്ളതാണു്. വാസന രണ്ടു പ്രകാരത്തിലാണു്. ഒന്നു് ശുഭം മറെറാന്നു് അശുഭം.

digitized by www.sreyas.in

മഹാപുരുഷന്മാരുടെ കൃപകൊണ്ടു് ലഭിക്കുന്നതു് ശുഭവാസനയും അവരെ ദ്വേഷിക്കുന്നതുകൊണ്ടു് ലഭിക്കുന്നതു് അശുഭവാസനയുമാണു്. വൈകുണ്ഠത്തിലെ ദ്വാരപാലകന്മാരായ ജയനും വിജയനും സനകാദികളെ ദ്വേഷിച്ചതിനാൽ അവരെ അശുഭവാസനപിടികൂടി. അതിൽ നിന്നും രക്ഷപ്പെടുവാൻ അവർക്കു് മൂന്നു ജന്മങ്ങളെടുക്കേണ്ടിവന്നു. അവർക്കു് ഭഗവദ്കൃപ ലഭിക്കുന്നതിനു് വിളംബമുണ്ടായി. കരുണാസാഗരനായ ശ്രീഭഗവാൻതന്നെ അവതരിച്ചു് അവരെ ഉദ്ധരിച്ചു. എന്നാൽ ഇതിനു് വിപരീതമാണു് പ്രഹ്ലാദചരിത്രം. പ്രഹ്ലാദനു് ഗർഭത്തിൽ വച്ചുതന്നെ ഭഗവദനുഗ്രഹം ലഭിച്ചു. ഭഗവാന്റെ പരമഭക്തനായ ശ്രീനാരദന്റെ കൃപയും ആ സത്സംഗസുഖവും അനായാസമായി ലഭിച്ചു. അതുകൊണ്ടു് തത്ക്ഷണം തന്നെ പ്രഹ്ലാദൻ ഭഗവദ്കൃപയ്ക്കു് പാത്രമാകുകയും കൃതകൃത്യനാകുകയും ചെയ്തു. ആയതിനാൽ കർമ്മവാസനകളെ സത്സംഗവും ഭജനവും കൊണ്ടു് നിഃശേഷം ത്യാഗം ചെയ്തിട്ടു് സത്സംഗത്തിൽ ജീവിതത്തെ പടുത്തുയർത്തുകയും ഈ ജന്മത്തിൽത്തന്നെ ഭഗവദ്കൃപയ്ക്കു് പാത്രമാകുകയും ചെയ്യേണ്ടതാണു്. സദ്ഗുണങ്ങളും സദാചാരങ്ങളുംമൂലം സദ്വാസനകൾ ഉടലെടുക്കുന്നു. ശ്രീമദ്ഭാഗവതത്തിൽ സപ്തമസ്കന്ധത്തിൽ അവസാനത്തെ അഞ്ചദ്ധ്യായങ്ങൾ ഇതിന്റെ നിരൂപണമാണു്.

**മന്വന്തരം:–** മഹാദുർല്ലഭമായ മനുഷ്യജന്മം ലഭിച്ച നാം അതിശീഘ്രം മഹാപുരുഷന്മാരുടെ കൃപ സമ്പാദിക്കുകയും ഭഗവാന്റെ അനന്തമായ ദയയ്ക്കു് പാത്രമാകുകയും ചെയ്തില്ലെങ്കിൽ ഒന്നോ രണ്ടോ ജന്മമല്ല, ഒന്നോ രണ്ടോ യുഗമല്ല ഇങ്ങനെ എത്രകാലം വന്നും പോയും സംസാരദുഃഖമനുഭവിക്കേണ്ടി വരുമെന്നു് ഒരു കണക്കുമില്ല. ഇവരെ സംബന്ധിച്ചു് മന്വന്തരകാലം വെറും തുച്ഛമാണു്. പാപികളെ സംബന്ധിച്ചു് അവർ ജന്മമൃത്യു ജരാവ്യാധികളാൽ പീഡിക്കപ്പെടുന്ന ഒരു ചെറിയ കാലയളവുമാത്രമാണു് മന്വന്തരം. എന്നാൽ സദ്ധർമ്മപാലനം ചെയ്തുകാണിക്കുവാനും, അശുഭവാസനക്കാരെ ഉദ്ധരിക്കുവാനുമായി ചില അധികാരിപുരുഷന്മാർ ഭഗവാനാൽ നിയുക്തമാകുന്നു. അവരുടെ സംഗം കൊണ്ടു് പാപാത്മാക്കൾക്കു് സത്ഗതി ലഭിക്കുന്നു. ഇതിനെ സൂചിപ്പിക്കുവാനാണു് മന്വന്തരവർണ്ണനമാരംഭിക്കുന്നതു് 43,20,000 മനുഷ്യവർഷമാണു് ഒരു ചതുർയുഗം. 71 ചതുർയുഗകാലമാണു് ഒരു മന്വന്തരം. 14മന്വന്തരം ഒരു കല്പം. ബ്രഹ്മാവിന്റെ പകലാണു് ഒരു കല്പം. ഇങ്ങനെ 28കല്പങ്ങൾ ബ്രഹ്മാവിനു് ഒരുദിവസം. ഇപ്രകാരമുള്ള 365ദിവസങ്ങൾ ചേർന്നാൽ ബ്രഹ്മാവിനു് ഒരു വർഷം. ഇങ്ങനെയുള്ള 100 വർഷങ്ങൾ കഴിയുമ്പോൾ ഒരു ബ്രഹ്മാവിന്റെ ആയുസ്സവസാനിക്കുന്നു. ബ്രഹ്മാവിന്റെ ഒരു പകലിൽ 14 മനുക്കൾ മാറുന്നു. ഈ ശ്വേതവരാഹകല്പത്തിൽ സ്വായംഭുവൻ, സ്വാരോചിഷൻ, ഉത്തമൻ, താമസൻ, രൈവതൻ, ചാക്ഷുഷൻ എന്ന 6 മനുക്കളുടെ കാലം

digitized by www.sreyas.in

കഴിഞ്ഞിരിക്കുന്നു. ഇപ്പോൾ വൈവസ്വതമനുവിന്റെ കാലമാണ്. സാവർണ്ണി, ദക്ഷസാവർണ്ണി, ബ്രഹ്മസാവർണ്ണി, ധർമ്മസാവർണ്ണി, രുദ്രസാവർണ്ണി, ദേവസാവർണ്ണി, ഇന്ദ്രസാവർണ്ണി എന്നിവരാണ് ഇനി വരാൻ പോകുന്ന മനുക്കൾ. ഓരോ മന്വന്തരത്തിലും ഇന്ദ്രനും ദേവന്മാരും സപ്തർഷികളും മാറുന്നു. ഭഗവാന്റെ അവതാരവുമുണ്ടാകുന്നു.

ശ്രീമദ്ഭാഗവതത്തിൽ മന്വന്തരങ്ങളെപ്പററി വിസ്താരമായി വർണ്ണിച്ചിട്ടുണ്ട്. ഈ മന്വന്തരത്തിൽ ഭഗവാന്റെ വാമനാവതാരമാണ് മന്വന്തരാവതാരം. ഈ മന്വന്തരത്തിൽ കശ്യപൻ, അത്രി, വസിഷ്ഠൻ, വിശ്വാമിത്രൻ ഗൌതമൻ, ജമദഗ്നി, ഭരദ്വാജൻ എന്നിവരാണ് സപ്തർഷികൾ. ആദിത്യൻ, വസുക്കൾ, രുദ്രൻ, വിശ്വദേവന്മാർ, മരുത്തുക്കൾ, അശ്വിനീകുമാരന്മാർ, ഋഭുഗണം എന്നിവരാണ് ദേവതകൾ. ഈ മന്വന്തരത്തിൽ ഇന്ദ്രന്റെ നാമം പുരന്ദരൻ എന്നാണ്. വൈവസ്വതമനുവിന് 10 പുത്രന്മാരുണ്ട്. ഇക്ഷ്വാകു, നൃഗൻ, ശര്യാതി, ദിഷ്ടൻ, കരൂഷൻ, നരിഷ്യന്തൻ, പൃഷധ്രൻ, നഭഗൻ, കവി എന്നാണിവരുടെ നാമങ്ങൾ. മനു തുടങ്ങിയുള്ള ദേവതകളെ അധികാരി പുരുഷന്മാർ ഇന്നും ദർശനം ചെയ്തുവരുന്നു. അങ്ങനെ ദർശിക്കുന്നവരുടെ ഉദ്ധാരത്തിനുള്ള സാധനകളെ അവർ നേരിട്ട് ഉപദേശിക്കുകയും ചെയ്തു വരുന്നു. അതിനാൽ, ശ്രീമദ്ഭാഗവതത്തിൽ മന്വന്തരം "സദ്ധർമ്മം" എന്ന പേരിൽ അറിയപ്പെടുന്നു.

**ഈശാനുകഥ:** ഒരു മന്വന്തരത്തിനുശേഷം മറെറാരു മന്വന്തരം. ഒരു കല്പത്തിനുശേഷം മറെറാരു കല്പം. ഈ ക്രമത്തിലാണ് സൃഷ്ടിപരമ്പര. സൃഷ്ടിക്ക്ശേഷം പ്രളയവും, പ്രളയത്തിനുശേഷം സൃഷ്ടിയും എന്ന നിയമവും അനാദികാലം മുതൽ നടന്നു വരുന്നു. ഇവ പ്രവാഹരൂപത്തിൽ നിത്യങ്ങളാണ്. ജീവന് ഭഗവദാശ്രയം ലഭിക്കുമ്പോൾ, ഈ പ്രവാഹപരമ്പരയിൽനിന്നും നിവൃത്തനാകുന്നു. അതിനാൽ, ജീവനെ ഈ പ്രവാഹപരമ്പരയിൽനിന്നും വിടുവിക്കുവാനായി ശ്രീമദ്ഭാഗവതത്തിൽ "ഈശാനുകഥ"യെ വർണ്ണിക്കുന്നു. ഭഗവാന്റേയും ഭഗവാന്റെ ഭക്തജനങ്ങളുടേയും അനേകം ആഖ്യാനങ്ങളോടുകൂടിയ ദിവ്യചരിത്രങ്ങളെ "ഈശാനുകഥ"യെന്ന് പറയുന്നു. ജഗത്തിന്റെ രക്ഷയ്ക്കായി ശ്രീഭഗവാൻ യുഗങ്ങൾതോറും സന്ദർഭാനുസരിച്ച് അവതരിക്കുന്നുവെന്ന് സനാതനികൾ പൂർണ്ണമായും വിശ്വസിക്കുന്നു. ശ്രീമദ്ഭാഗവതത്തിൽ പ്രഥമസ്കന്ധത്തിൽ കുന്തീസ്തുതിയിലും, ദശമസ്കന്ധത്തിൽ ഗർഭസ്തുതിയിലും ഭഗവാന്റെ അവതാരത്തിനുള്ള അനേകം കാരണങ്ങളെ യുക്തിയുക്തമായി പ്രതിപാദിച്ചിരിക്കുന്നു. അവിടവിടെയായി അവതാരങ്ങളുടെ ഉദ്ദേശ്യം, അവതാരങ്ങളുടെ മഹിമ ആദിയായവയേയും

digitized by www.sreyas.in

അതിസുന്ദരമായി നിരൂപണം ചെയ്തിട്ടുണ്ട്. പരമദയാലുവായ ശ്രീഭഗവാൻ തന്റെ ഉത്തമഭക്തജനങ്ങളുടെ അനുഗ്രഹമനുസരിച്ച്, അവതരിക്കുന്നുവെന്നും, ആ അവതാരലീലകളെ സ്മരിച്ചും കീർത്തിച്ചും ഭക്തോത്തമന്മാർ ഭഗവാന്റെ പരമധാമത്തെ പ്രാപിക്കുന്നുവെന്നും ഭക്തപരാധീനനായ ഭഗവാന്റെ അവതാരോദ്ദേശ്യം ഭക്തപരിത്രാണമാണെന്നും അവിടവിടെ സ്പഷ്ടമാക്കിയിരിക്കുന്നു. ഭഗവാന്റെ അവതാരങ്ങൾ അനേകപ്രകാരത്തിലാണെന്ന് പറയപ്പെടുന്നു. അംശാവതാരം, ഗുണാവതാരം, വ്യൂഹാവതാരം, അർച്ചാവതാരം, ആവേശാവതാരം, സ്ഫൂർത്തിഅവതാരം (പെട്ടെന്നുള്ള തോന്നൽ) ഇങ്ങനെ സമയസന്ദർഭമനുസരിച്ച് അനേകംരൂപത്തിൽ ഭഗവാൻ അവതരിക്കുന്നു. ശ്രീകൃഷ്ണൻ അവതാരപുരുഷനല്ല. എല്ലാ അവതാരങ്ങളും ഭഗവാൻ ശ്രീകൃഷ്ണന്റേതാണ്. ആയതിനാൽ ഭഗവാനെ 'അവതാരിപുരുഷൻ' എന്ന് പറയുന്നു ("കൃഷ്ണസ്തു ഭഗവാൻ സ്വയം.") ഭഗവാന്റെ ദിവ്യ ചരിത്രശ്രവണംമൂലം അന്തഃകരണം എങ്ങനെ ശുദ്ധമാകുന്നുവെന്നും ജ്ഞാനവൈരാഗ്യസഹിതമുള്ള ഭക്തി എങ്ങനെ ഉദയം ചെയ്യുന്നുവെന്നും ശ്രീമദ്ഭാഗവതത്തിൽ പ്രായേണ എല്ലാസ്കന്ധങ്ങളിലും സുന്ദരമായി വിവരിച്ചിട്ടുണ്ട്.

പ്രേമപൂർവ്വകം ഭഗവദ് ചിന്തനം ചെയ്യുന്ന പ്രേമിഭക്തന്റെ ഹൃദയവും എല്ലാകർമ്മങ്ങളും ജീവിതം മുഴുവനും ഭഗവന്മയമായി ഭവിക്കുന്നു. ഭഗവദ്ദൃഷ്ടിയോടുകൂടിയ ഭക്തന് ഏതുവസ്തുക്കളെ കണ്ടാലും ഭഗവദ് സ്മരണമുണ്ടാകുന്നു. അതായത്, സദാ ഭഗവദ്സ്മരണം ഭക്തന്റെ സ്വഭാവമാണെന്നർത്ഥം. ഭക്തൻ ഭഗവാനുമായി സദാ തന്മയഭാവത്തിൽ രമിക്കുന്നതിനാൽ ഭഗവാനും ഭക്തനും അഭിന്നമായിരിക്കുന്നു. ഈ സംസാരത്തിലിരുന്നുകൊണ്ട് എങ്ങനെ സംസാരശൃംഖലയെ പൊട്ടിച്ചെറിയാം എന്ന പ്രശ്നത്തിനു് ശ്രീമദ്ഭാഗവതത്തിൽ ധ്രുവൻ, പ്രഹ്ലാദൻ, അംബരീഷൻ ആദിയായ ഭക്തോത്തമന്മാരുടെ ദിവ്യ ചരിത്രങ്ങൾ തെളിയിക്കുന്നു. ഭഗവാൻ മാത്രമല്ല അവതരിക്കുന്നതെന്നും ഭഗവാന്റെ നിത്യപാർഷദന്മാരും ലോകസംഗ്രഹാർത്ഥം അവതരിക്കുന്നുവെന്നുമാണ് ഭാഗവതസിദ്ധാന്തം. "അവതാര" ശബ്ദത്തിനു് മുകളിൽ നിന്നും താഴെ ഇറങ്ങിവരുന്നു എന്ന് അർത്ഥം ധരിക്കുന്നതു് യുക്തമല്ല. ഭഗവാൻ സർവ്വാന്തര്യാമിയായതിനാൽ ഒരു സ്ഥാനത്തുനിന്നും മറ്റൊരു സ്ഥാനത്തേക്കും പോകുന്നില്ല. അതുകൊണ്ട് "അവതാര" ശബ്ദത്തിനു് അവ്യക്തനായ ഭഗവാൻ വ്യക്തമായി ഭവിച്ചു എന്നാണർത്ഥം ധരിക്കേണ്ടതു്. സർവ്വവും ഭഗവന്മയമായതിനാൽ ഭഗവാൻ വ്യക്തിഭാവത്തെ പ്രാപിച്ചാലും വാസ്തവത്തിൽ അവ്യക്തത്തിൽ തന്നെയാണ് സ്ഥിതിചെയ്യുന്നതു്. മനുഷ്യൻ ഈ മഹത്തത്വമറിയാതെ, അത്യാചാരങ്ങളിലും അനാചാരങ്ങളിലും ഇടപെടുമ്പോൾ ജഗത്തിന്റെ

digitized by www.sreyas.in

സുവ്യവസ്ഥയ്ക്കു് ഒരു മഹത്ശക്തിയുടെ ആവശ്യകതയുണ്ടാകുന്നു. ആ ശക്തിയുടെ രൂപത്തിൽ ഭഗവാൻ അവതീർണ്ണനാകുന്നു. ഈ ജഗത്തു് ഭഗവാന്റെ ശക്തിവിശേഷത്തിന്റെ പ്രകാശം മാത്രമാണു്. ഷോഡശകലകളോടു കൂടിയ പൂർണ്ണവസ്തുവാണു് ഭഗവാൻ. ഒരു കല മാത്രമുള്ള "ഉദ്ഭിജ്ജയോനി" അന്നമയകോശപ്രധാനമാണു്. പ്രാണമയകോശപ്രധാനമായ "സ്വേദജയോനി" രണ്ടു കലകളോടുകൂടിയതാണു്. മൂന്നു കലകളോടുകൂടിയതാണു് മനോമയകോശപ്രധാനമായ "അണ്ഡജയോനി" നാലുകലകളുടെ പ്രകാശത്തോടുകൂടിയ "ജരായുജയോനി" (പശുപക്ഷികൾ) വിജ്ഞാനമയകോശപ്രധാനമാണു്. അഞ്ചുകലകളുള്ള "ജരായുജയോനി" യാണു് "മനുഷ്യയോനി." ഇതു് "ആനന്ദമയകോശ" പ്രധാനമാണു്.

ആറുമുതൽ എട്ടുവരെയുള്ള കലകളുടെ പ്രകാശം കോശസംബന്ധമില്ലാത്ത മഹാത്മാക്കളിൽ മാത്രം കാണുന്നു. മനുഷ്യശരീരത്തിനു് എട്ടുകലകളിൽ കൂടുതൽ ധാരണം ചെയ്യുവാനുള്ള ശക്തിയില്ല. എട്ടുകലകളിൽ അധികമുള്ള ശക്തിയുടെ പൂർത്തി, ദിവ്യശരീരങ്ങൾക്കു് മാത്രമാണുള്ളതു്. ഈ ദിവ്യശരീരത്തെ "അവതാര"മെന്നു് പറയുന്നു. 9മുതൽ 15 വരെയുള്ള കലകളുടെ പ്രകാശം ആരിൽ കാണുന്നുവോ ആ വ്യക്തിയെ അംശാവതാരം എന്നു് പറയുന്നു. 16 കലകളും പൂർണ്ണമായി ഒന്നുചേരുമ്പോൾ മാത്രമാണു് ആ അവതാരത്തെ "പൂർണ്ണാവതാര"മെന്നു് പറയുന്നതു്. പൂർണ്ണാവതാരമൂർത്തി ഭഗവാൻ ശ്രീകൃഷ്ണൻ മാത്രമാണു്. ഭഗവാൻ തന്റെ ഭക്തജനങ്ങളുടെ രക്ഷയെ ഉദ്ദേശിച്ചും ആവശ്യകതയുടെ പൂർത്തിക്കായും അവശ്യം അവതാരധാരണം ചെയ്യുന്നു. മഹാഭാരതത്തിലും വാത്മീകീയരാമായണത്തിലും അവതാരങ്ങളെപ്പററി പുഷ്കലമായ വർണ്ണനങ്ങൾ ഉണ്ടു്. മത്സ്യപുരാണത്തിൽ മത്സ്യഭഗവാൻ വൈവസ്വതമനുവിനു് തത്ത്വോപദേശം ചെയ്യുന്നു. കൂർമ്മപുരാണത്തിൽ, കൂർമ്മഭഗവാൻ ദേവതകൾക്കും വരാഹപുരാണത്തിൽ, വരാഹഭഗവാൻ പൃഥ്വിയ്ക്കും നൃസിംഹപുരാണത്തിൽ, നൃസിംഹഭഗവാൻ പ്രഹ്ലാദനും വാമനപുരാണത്തിൽ വാമനഭഗവാൻ മഹാബലിയ്ക്കും, ഇപ്രകാരം ഓരോ അവതാരത്തിലും ശ്രീഭഗവാൻ വിഭിന്നരൂപത്തിൽ തന്റെ ഭക്തജനങ്ങൾക്കു് തത്ത്വോപദേശം ചെയ്യുന്നു. "ഏതു യോനിയേയും താഴ്ന്നതായും ഹീനമായും കരുതരുതു്. ഞാൻ എല്ലാ യോനികളിലും സമാനരൂപത്തിൽ സ്ഥിതിചെയ്യുന്നു." ഈ വാണികൾ ഭഗവാന്റെ ഉപദേശങ്ങളിൽ പ്രാധാന്യമർഹിക്കുന്നു. ജലത്തിലും സ്ഥലത്തിലും ആകാശത്തിലും വസിക്കുന്ന എല്ലാ പ്രാണികൾക്കും ഭഗവാങ്കൽ ജ്യോതിർമ്മയും അഭിവ്യക്തമായുമുള്ള സ്ഥാനമുണ്ടെന്നും അതുകൊണ്ടു് മനുഷ്യർ എല്ലാ പ്രാണികളേയും ആദരപൂർവ്വകം വീക്ഷിക്കുകയും വ്യവഹാരം ചെയ്യുകയും ചെയ്യണമെന്നും ഓരോ പ്രാണിയിലും ഭഗവദ്സ്വരൂപത്തെ ദർശിക്കണമെന്നും, അങ്ങനെ ആശ്രയസ്വരൂപനായ ഭഗവാന്റെ ദയയെ സ്മരിച്ചു് ഉദ്ധാരനാകേണ്ടതാണെന്നുമാണു് ആ ഉപദേശസാരം.

digitized by www.sreyas.in

**നിരോധം:–** സ്ഥാവരജംഗമാത്മകമായി കാണപ്പെടുന്ന ഈ ജഗത്തിന്റെ അന്തിമഗതി പ്രളയമാണ്. ഭഗവാൻ അവതാരങ്ങൾ എടുത്തിട്ട് ജഗത്തിന്റെ വിപരീതഗതിയെ നിരോധം ചെയ്യുന്നുവെങ്കിലും തമോഗുണം വർദ്ധിക്കുമ്പോൾ നവീനരൂപത്തിൽ സാത്വികസൃഷ്ടി ചെയ്യുവാനുള്ള ഉദ്ദേശ്യത്തോടുകൂടി പ്രളയത്തെ ഉണ്ടാക്കുന്നു. ഭഗവാൻ തന്റെ അവതാരദ്വാരാ ദുഷ്ടദൈത്യന്മാരായ കംസാദികളെ സംഹരിച്ചു. അതുപോലെ തന്റെ ശക്തികളായ അർജ്ജുന–ഭീമാദികളെക്കൊണ്ട് കർണ്ണ–ജരാസന്ധാദികളെ സംഹരിപ്പിച്ചു. ഇതിനേയും "നിരോധ"മെന്നു പറയുന്നു. ശ്രീമദ്ഭാഗവതത്തിൽ, "നിരോധ"ത്തെ പ്രളയമായും വർണ്ണനം ചെയ്തിട്ടുണ്ട്. അതായതു്, ഭഗവാൻ എപ്പോഴാണോ തന്റെ ശക്തികളെയെല്ലാം തന്നിൽ അടക്കിക്കൊണ്ട് ഉറങ്ങുന്നതു് (യോഗനിദ്രയെ പ്രാപിക്കുന്നതു്) അപ്പോൾ എല്ലാജഗത്തിന്റേയും "നിരോധം" അഥവാ പ്രളയം സംഭവിക്കുന്നു.

പ്രളയം നാലുപ്രകാരത്തിലാണ്. നിത്യം, നൈമിത്തികം, പ്രാകൃതം, ആത്യന്തികം. നിത്യപ്രളയത്തിനു് രണ്ടർത്ഥമുണ്ട്. ജഗത്തിൽ യാതൊന്നാണോ നിരന്തരം ക്ഷയിച്ചുകൊണ്ടിരിക്കുന്നതു് അതിനെ "നിത്യപ്രളയ"മെന്നു് പറയുന്നു. നിദ്രാസമയത്തു് എല്ലാസൃഷ്ടികളും അജ്ഞാനത്തിൽ വിലീനമാകുന്നു. യാതൊരു വിശേഷഭാവത്തിന്റെ അനുഭവവും ഉണ്ടാകുന്നില്ല. ആയതിനാൽ അതിനേയും "നിത്യപ്രളയ"മെന്നു് പറയുന്നു. "നൈമിത്തികപ്രളയ"വും രണ്ടുപ്രകാരത്തിലാണ്. ഒന്നു്, "ആംശികപ്രളയം"; മറ്റൊന്നു് "പൂർണ്ണനൈമിത്തികപ്രളയം". ഓരോ മന്വന്തരത്തിന്റെ അവസാനത്തിലും അല്ലെങ്കിൽ അപ്പോഴപ്പോൾ ഭഗവാന്റെ ഇച്ഛകൊണ്ട് മന്വന്തരത്തിന്റെ മദ്ധ്യത്തിലും പൃഥ്വിമുഴുവൻ ജലമഗ്നമായിത്തീരുന്നു. അതോടൊപ്പം ഭുവർല്ലോകവും സ്വർല്ലോകവും വിച്ഛിന്നമായിപ്പോകുന്നു. എന്നാൽ മഹർലോകം ആദിയായ ലോകങ്ങളെ ഇതു് ബാധിക്കുന്നില്ല. ഇതിനെ "ആംശികപ്രളയ"മെന്നു് പറയുന്നു. ഒരു കല്പത്തിന്റെ അവസാനത്തിൽ-ബ്രഹ്മാവിന്റെ ഒരു പകൽ കഴിയുമ്പോൾ, താൻ സൃഷ്ടിച്ച ലോകത്തെയെല്ലാം തന്നിൽ ലയിപ്പിച്ചുകൊണ്ട് ബ്രഹ്മാവ് ഘോരനിദ്രയിൽ ആണ്ടുപോകുന്നു. ഇതിനെ "പൂർണ്ണനൈമിത്തകപ്രളയ" മെന്നു് പറയുന്നു. ബ്രഹ്മാവിന്റെ ആയുസ്സൊടുങ്ങുമ്പോൾ ഉണ്ടാകുന്ന പ്രളയത്തെ "പ്രാകൃതപ്രളയ" മെന്നു് പറയുന്നു. അപ്പോൾ ഈ ബ്രഹ്മാണ്ഡം മുഴുവൻ പ്രകൃതിയിൽ വിലീനമാകുന്നു. "ആത്യന്തികപ്രളയ"ത്തിന്റെ സമയം നിർണ്ണയിച്ചിട്ടില്ല. സാധനചതുഷ്ടയസമ്പന്നരായ, അതായതു്, ശ്രവണ–മനന–നിദിധ്യാസനരൂപമായ അന്തരംഗസാധനചെയ്തു് തങ്ങളുടെ വാസ്തവികമായ സ്വരൂപത്തെ പ്രാപിച്ചവർക്ക് ഈ സംസാരത്തിന്റെ ആത്യന്തികപ്രളയം സംഭവിക്കുന്നു. ശ്രീമദ്ഭാഗവതത്തിൽ, ദ്വാദശസ്കന്ധത്തിൽ, ഈ പ്രളയങ്ങളെ

digitized by www.sreyas.in

വിശദരൂപത്തിൽ വർണ്ണിച്ചിരിക്കുന്നു. ഇപ്രകാരം വിവിധരൂപത്തിലുള്ള പ്രളയങ്ങളുടെ ചിന്തനംകൊണ്ടു് ജഗത്തിന്റെ-നാമരൂപങ്ങളുടെ അഭാവം സംഭവിക്കുന്നു. തദനന്തരം ഭാവത്തിന്റേയും അഭാവത്തിന്റേയും ആശ്രയസ്വരൂപനായ ഭഗവാന്റെ ഉപലബ്ധിയുണ്ടാകുന്നു. എല്ലാപുരാണങ്ങളിലും പ്രളയവർണ്ണനമുണ്ടു്. അവയിൽ സ്ഥൂലദൃഷ്ട്യാ അല്പം ഭേദമുണ്ടെങ്കിലും സൂക്ഷ്മദൃഷ്ട്യാ അവയുടെ ഏകത സിദ്ധമാകുന്നു. ദർശനങ്ങളിൽ പോലും പ്രളയത്തിന്റെ അസ്തിത്വത്തെ സ്വീകരിച്ചിട്ടുണ്ടു്. പ്രാചീന നൈയ്യായികന്മാർ "ഖണ്ഡപ്രളയ"മെന്നും "മഹാപ്രളയ"മെന്നും രണ്ടുപ്രകാരത്തിലാണെന്നുള്ള സിദ്ധാന്തക്കാരാണു്. നവ്യ നൈയ്യായികന്മാർ കേവലം "ഖണ്ഡപ്രളയ"ത്തെ മാത്രം മാനിക്കുന്നവരാണു്.

**മുക്തി:-** ആത്യന്തിക പ്രളയത്തിനു് "മുക്തി"യെന്നാണർത്ഥം. പ്രളയവും മഹാപ്രളയവും പ്രകൃതിയുടെ സ്വഭാവമനുസരിച്ചു് സംഭവിക്കുന്നു. എന്നാൽ ആത്യന്തികപ്രളയം അങ്ങനെ സംഭവിക്കുന്നില്ല. ഇതു് ഭഗവദ്പ്രേമം അഥവാ ഭഗവാനുമായി അഭിന്നമായ ഭഗവദ്തത്വജ്ഞാനംകൊണ്ടാണു് ലഭിക്കുന്നതു്. ഭഗവാൻ വിജ്ഞാനാനന്ദഘനസ്വരൂപനാണു്. ഭഗവദ്പ്രാപ്തിയോടുകൂടി ജീവന്റെ പുരുഷാർത്ഥം സമാപിക്കുന്നു. എല്ല ജീവനും ഒരേ സമയത്തു് മുക്തി ലഭിക്കുന്നില്ല. മുക്തനാകുന്നതിനു് സമയനിർണ്ണയവും ചെയ്തിട്ടില്ല. വേദാന്തദൃഷ്ടിയിൽ "മുക്തി" ഒരു പ്രകാരത്തിൽ മാത്രമേയുള്ളു. അതിനെ "കൈവല്യമുക്തി"യെന്നാണു് പറയുന്നതു്. അവിദ്യ നശിക്കുന്നതുകൊണ്ടു് കൈവല്യമുക്തി ലഭിക്കുന്നു. പരാവിദ്യ അഥവാ പരമജ്ഞാനംകൊണ്ടാണു് അവിദ്യ നശിക്കുന്നതു്. അന്തഃകരണ ശക്തികൊണ്ടാണു് ജ്ഞാനോദയമുണ്ടാകുന്നതു്. നിഷ്കാമകർമ്മം, ഉപാസനാ ആദിയായവകളാൽ അന്തഃകരണശുദ്ധിയുണ്ടാകുന്നു. ഭഗവദ്കൃപകൊണ്ടുമാത്രമെ ജ്ഞാനം ലഭിക്കുന്നുള്ളു. ശ്രവണമനനാദികൾ കൊണ്ടും അന്തരംഗ സാധനകളുടെ അനുഷ്ഠാനംകൊണ്ടും ഒരുവൻ ക്രമംക്രമമായി ഭഗവദ്കൃപയ്ക്കു് പാത്രമാകുന്നു. ശ്രീമദ്ഭാഗവതത്തിൽ "മുക്തിർഹിത്വാന്യഥാരൂപം സ്വരൂപേണ വ്യവസ്ഥിതിഃ" തന്റെ അജ്ഞാനകല്പിതങ്ങളായ അസത്യരൂപങ്ങളെ പരിത്യജിച്ചിട്ടു് തന്റെ വാസ്തവികസ്വരൂപത്തിൽ സ്ഥിതിചെയ്യുന്നതിനെ "മുക്തി" യെന്നു് പറയുന്നു.

ലോകത്തിൽ "ഇതു് ഞാനാണു്; ഇവയെല്ലാം ഭിന്നഭിന്നമായിരിക്കുന്നു," ഇപ്രകാരമുള്ള വ്യവഹാരം അനാദികാലം മുതൽ നടന്നുകൊണ്ടുതന്നെയിരിക്കുന്നു. എന്നാൽ "ഞാനാരാണു്? എന്താണു്? ഇതെന്താണു്?" എന്നുള്ളതിന്റെ യഥാർത്ഥബോധമുള്ളവർ വളരെ വിരളമാണു്. അധികാംശം ജനങ്ങളും മനോബുദ്ധീന്ദ്രിയാദികളെത്തന്നെ "ഞാനെന്നു്" വിചാരിച്ച

digitized by www.sreyas.in

കഴിയുന്നു. അങ്ങനെയുള്ള വിചാരം അഥവാ അജ്ഞാനംകൊണ്ടു്, തന്നെ മൂർഖനെന്നും ബുദ്ധിമാനെന്നും സുഖിയെന്നും ദുഃഖിയെന്നും ചെറിയവനെന്നും വലിയവനെന്നും വിചാരിക്കുന്നു. ഈ ഭ്രാന്തിമൂലമാണ് മനുഷ്യൻ സൂക്ഷ്മശരീരവും സ്ഥൂലശരീരവുമാകുന്ന കാരാഗൃഹത്തിൽ കിടന്നു് ദുരിതമനുഭവിക്കുകയും അതിനനുസരിച്ചുള്ള വാസനകളിൽപെട്ടു് ഉഴലുകയും ചെയ്യുന്നതു്. എപ്പോഴാണോ മനുഷ്യനു് തന്റെ വാസ്തവികമായ സ്വരൂപത്തിന്റെ അനുഭൂതിയുണ്ടാകുന്നതു്, അപ്പോൾ അവനിൽ "ഞാൻ, എന്റേതു്, അതു്, ഇതു്" എന്നുള്ള ഭ്രമം നശിക്കുന്നു. അഥവാ അവന്റെ സംസാരത്തിനു് ആത്യന്തികപ്രളയം സംഭവിക്കുന്നു. ഇതിനെത്തന്നെയാണു് "കൈവല്യമുക്തി"യെന്നു് പറയുന്നതു്. ഈ കൈവല്യമുക്തി ശാരീരികമോ മാനസികമോ ആയ ക്രിയകളുടെ ഫലമല്ല. ഇതു് മനുഷ്യന്റെ വാസ്തവികമായ സ്വരൂപമാണു്. താൻ സ്വതന്ത്രനാണെന്നുള്ള ബോധം ഉദയം ചെയ്യുന്നമാത്രയിൽ സർവ്വകർമ്മങ്ങളിൽ നിന്നും സർവ്വധർമ്മങ്ങളിൽ നിന്നും മുക്തനായ മനുഷ്യൻ പരാഭക്തിക്കധികാരിയായി ഭവിക്കുന്നു. ശ്രീമദ്ഭാഗവതം അഞ്ചുപ്രകാരത്തിലുള്ള മുക്തികളെ സ്വീകരിച്ചിട്ടുണ്ടു്. സാലോക്യം, സാർഷ്ടി, സാമീപ്യം, സാരൂപ്യം, സായൂജ്യം. ഭഗവാന്റെ നിത്യവും ചിന്മയവുമായ ധാമത്തിൽ വസിക്കുന്നതിനെ സാലോക്യമുക്തിയെന്നു് പറയുന്നു. ഭഗവാനു് സമാനം ഐശ്വര്യസമ്പന്നനായിത്തീരുന്നതിനെ സാർഷ്ടിമുക്തിയെന്നു് പറയുന്നു. സദാ ഭഗവാന്റെ സമീപം വസിക്കുന്നതിനെ സാമീപ്യമുക്തിയെന്നും ഭഗവാനു് സമാനം രൂപസൗന്ദര്യാദികൾ ലഭിക്കുന്നതിനെ സാരൂപ്യമുക്തിയെന്നും ഭഗവാന്റെ ശ്രീചരണങ്ങളിൽ ഐക്യം പ്രാപിക്കുന്നതിനെ സായൂജ്യമുക്തിയെന്നും പറയുന്നു. ശ്രീമദ്ഭാഗവതത്തിൽ ഈ അഞ്ചുപ്രകാരത്തിലുള്ള മുക്തികളെ സംബന്ധിച്ചു് അനേകം ഉദാഹരണങ്ങളുണ്ടു്. ജീവിതത്തിൽ ആർക്കാണോ ഭഗവാനുമായി ഏതെങ്കിലും ഒരുപ്രകാരത്തിൽ സംബന്ധമുണ്ടാകുന്നതു്, അവർ ഈ മുക്തികളിൽ ഏതെങ്കിലും ഒന്നിന്റെ അധികാരികളായി ഭവിക്കുന്നു. എന്നാൽ ഭഗവാന്റെ യഥാർത്ഥഭക്തന്മാർ—പ്രേമത്തിന്റെ പരമകാഷ്ഠയെപ്രാപിച്ച പ്രേമീഭക്തന്മാർ ഈ മുക്തികളെ ആഗ്രഹിക്കുന്നില്ല. അവർക്കു് ഭഗവാനൊഴിച്ചു് മറ്റൊന്നിലും ആഗ്രഹമില്ല. അവർ ഭഗവാനെ സദാ സേവിക്കുവാൻ മാത്രമാഗ്രഹിക്കുന്നു. മുക്തിയെ അപേക്ഷിച്ചു് ഏററവും ഉയർന്നനില്ക്കുന്ന പരിശുദ്ധഭാവമാണു് പ്രേമം. ശ്രീമദ്ഭാഗവതത്തിൽ പരമപ്രേമരൂപമായ ഭക്തിയെപ്പററിയുള്ള നിരൂപണങ്ങൾ അങ്ങോളമിങ്ങോളം കാണാം.

ന്യായവൈശേഷിക ദർശനങ്ങളിലും സാംഖ്യദർശനത്തിലും യോഗദർശനത്തിലും മുക്തിയെപ്പററിയുള്ള വർണ്ണനകൾ ഉണ്ടു്. ഓരോ ദർശനകാരന്റേയും അഭിപ്രായം ഓരോ പ്രകാരത്തിലാണെന്നുമാത്രം. ഭക്തിദർശനങ്ങളിൽ

digitized by www.sreyas.in

മുക്തിക്കും അതിനുപരിയായ ഭക്തിക്കും മുഖ്യഹേതു ഭഗവദ്കൃപയാണെന്നു് കാണിക്കുന്നു. പൂർവ്വമീമാംസാദർശനകാരൻ, സ്വർഗ്ഗപ്രാപ്തിയെയല്ലാതെ മറ്റേതെങ്കിലും പ്രകാരത്തിലുള്ള മുക്തിയെ സ്വീകരിച്ചു കാണുന്നില്ല. വേദാന്തദർശനകാരൻ, ഭക്തിയും ജ്ഞാനവും ഒന്നാണെന്നുള്ള പക്ഷക്കാരനാണു്. എന്നാൽ കൈവല്യമുക്തി തത്ത്വജ്ഞാനം കൊണ്ടാണു് ലഭിക്കുന്നതെന്നും ആ തത്ത്വജ്ഞാനം ഭഗവദ്കൃപകൊണ്ടോ, അഥവാ ശ്രവണാദിസാധനകൾ കൊണ്ടോ ഉദയം ചെയ്യുന്നതാണെന്നും കാണിച്ചിരിക്കുന്നു.

ശ്രീമദ്ഭാഗവതത്തിൽ വർണ്ണിക്കപ്പെട്ടന്ന മുക്തിക്കു് ഒരു പ്രത്യേക വിശേഷതയുണ്ടു്. അതു്, പൂർവ്വമീമാംസാകാരന്റെ മതമൊഴിച്ചു് മറ്റെല്ലാ ദർശനസിദ്ധാന്തങ്ങളേയും സാധനകളേയും സ്വീകരിച്ചുകൊണ്ടാണു് (ഇവയുടെ സമന്വയഭാവത്തെയാണു്) വർണ്ണനം ചെയ്തിട്ടുള്ളതു്. ഏതു മുക്തിയാണു് വാഞ്ഛനീയമെന്നും മുക്തിയുടെ സ്വരൂപം എന്താണെന്നുമുള്ള അന്വേഷണത്തിനു് സാധകന്മാർ ഒരുമ്പെടരുതു്. "നിരപേക്ഷ്യം പരം പ്രാഹുർ നിഃശ്രേയസമനല്പകം." പരമ നിരപേക്ഷതയാണു് സർവ്വശ്രേഷ്ഠമായ നിഃശ്രേയസ്സു്. അതായതു് മുക്തി വേണമെന്നുള്ള ആഗ്രഹമുണ്ടായാൽ ആ ആഗ്രഹം തന്നെ മുക്തിയെ മറച്ചുകളയുന്നു. ആ ആഗ്രഹത്തെ ഉപേക്ഷിക്കുന്ന പക്ഷം മുക്തി സ്വതഃസിദ്ധമായിത്തീരുന്നുവെന്നർത്ഥം. ഇതാണു് വാസ്തവികമുക്തി.

സർഗ്ഗം മുതൽ പ്രളയപര്യന്തം ഈ സംസാരത്തിന്റെ വിസ്താരമാണുള്ളതു്. ഇതിൽ മദ്ധ്യേ മദ്ധ്യേ അനേകം പ്രകാരത്തിലുള്ള ബാധകങ്ങളും സാധകങ്ങളുമായ കർമ്മങ്ങളുണ്ടു്. സമയത്തെപ്പററിയും ദേശത്തെപ്പററിയും വസ്തുവിനെപ്പററിയും ഭാവാഭാവങ്ങളെപ്പററിയുമുള്ള വിവരണങ്ങളുമുണ്ടു്. ഇവയെല്ലാം വിരോധിനിയാണു് മുക്തി. ബന്ധനവും മുക്തിയും ഇല്ലാതെയായാലും ഒന്നുമാത്രം എപ്പോഴും ശേഷിക്കുന്നു. ആ ഒന്നു് ഇവയെല്ലാം ആശ്രയമായിരിക്കുന്ന സാക്ഷാത് ഭഗവാൻ പുരുഷോത്തമശ്രീകൃഷ്ണനാണു്. ആ പുരുഷോത്തമശ്രീകൃഷ്ണനെ നിങ്ങൾ ബ്രഹ്മമെന്നോ പരമാത്മാവെന്നോ പറഞ്ഞുകൊള്ളുവിൻ. ആ പുരുഷോത്തമശ്രീകൃഷ്ണൻ തന്നെയാണു് ബന്ധനത്തിനും മുക്തിക്കും, അവയെ ഇല്ലാതെയാക്കുന്നതിനും കാരണം എന്നുള്ള പരമാർത്ഥം നിങ്ങൾ ഇടയ്ക്കിടക്കെങ്കിലും ഓർമ്മിക്കുമോ? എന്നാൽ നിങ്ങൾക്കു് ബന്ധവും മുക്തിയും ഒരു പ്രശ്നമല്ല. 10-ാമത്തെ ലക്ഷണമായ ഈ ആശ്രയതത്ത്വത്തെ നിരൂപണം ചെയ്യുവാനായിട്ടാണു് ശ്രീമദ്ഭാഗവതത്തിൽ സർഗ്ഗം, വിസർഗ്ഗം, സ്ഥാനം, പോഷണം ആദിയായ ലക്ഷണങ്ങളെ വിവരിച്ചതു്.

ശ്രീമദ്ഭാഗവതത്തിനു് മററു പുരാണങ്ങളെ അപേക്ഷിച്ചു് ഒരു മഹത്തായ വിശേഷതയുണ്ടു്. അതെന്താണു്? ആശ്രയസ്വരൂപനായ

digitized by www.sreyas.in

സാക്ഷാത് ഭഗവാൻ, പുരുഷോത്തമശ്രീകൃഷ്ണനാണ്, ശ്രീമദ്ഭാഗവതത്തിലെ പ്രതിപാദ്യവസ്തു. മററു പുരാണങ്ങളിൽ സർഗ്ഗം, വിസർഗ്ഗം, വംശം, മന്വന്തരം, വംശാനുചരിതം എന്ന 5 ലക്ഷണങ്ങളുടെ പ്രതിപാദനമാണുള്ളത്. എന്നാൽ ശ്രീമദ്ഭാഗവതത്തിൽ വാസ്തവത്തിൽ 10 ലക്ഷണങ്ങളുടെ പ്രതിപാദനമല്ല ഉള്ളത്. ശ്രീമദ്ഭാഗവതത്തിന് ഒരു ലക്ഷണം മാത്രമേയുള്ളൂ. അത് കേവലം ഏകമാത്രനും ആശ്രയസ്വരൂപനുമായ സാക്ഷാത് ഭഗവാനാണ്. അതായത്, ശ്രീമദ്ഭാഗവതത്തിലെ പ്രതിപാദക – പ്രതിപാദ്യ ഭാഗങ്ങളെല്ലാം ശ്രീഭഗവാനുമായി അഭിന്നമാണ്. ശ്രീമദ്ഭാഗവതത്തിലെ ഓരോ ശ്ലോകത്തിന്റേയും ഒരോ പദത്തിന്റേയും ഒരോ അക്ഷരത്തിന്റേയും പ്രതിപാദ്യവസ്തു പരബ്രഹ്മ-പരമാത്മാ-ഭഗവാൻ – പുരുഷോത്തമശ്രീകൃഷ്ണനാണ്.

ശ്രീമദ്ഭാഗവതത്തെ കല്പവൃക്ഷത്തോടാണ് ഉപമിച്ചിട്ടുള്ളത്. ഇത് നിത്യപാരായണം ചെയ്യുന്നവരുടെ ഇച്ഛകളെല്ലാം പൂർണ്ണമാകുന്നുവെന്നാണ് ആ ഉപമയ്ക്ക് അർത്ഥം. ഭാഗവതപാരായണം കൊണ്ട് എല്ലാ വിഘ്നങ്ങൾക്കും എല്ലാആപത്തുകൾക്കും എല്ലാസങ്കടങ്ങൾക്കും നിവാരണമുണ്ടാകുന്നു. ജ്ഞാനവൈരാഗ്യസഹിതമായ ഭക്തിയും ലഭിക്കുന്നു. മനുഷ്യന് ഇതിൽക്കൂടുതൽ മറെറന്താണ് വേണ്ടത്?

യാതൊരു ഗ്രന്ഥരത്നമാണൊ സാക്ഷാത് പുരുഷോത്തമഭഗവാൻ ശ്രീകൃഷ്ണന്റെ ആഭയാൽ പരിശോഭിക്കുന്നത്, യാതൊരു ഗ്രന്ഥരത്നത്തിലാണൊ ആ പരമപ്രഭു രുചിരനിവാസം ചെയ്യുന്നത്, ആ ഗ്രന്ഥരത്നമാണ് ശ്രീമദ് ഭാഗവതം. ആ വെണ്ണക്കള്ളന്റെ സ്ഫുരണം ഹൃദയത്തിലുദിക്കുമ്പോൾ ആരാണ് മോഹിച്ചുപോകാത്തത്? ആ മനമോഹനന്റെ ഏതെങ്കിലും ഒരംഗത്തിൽ മനസ്സ് പതിഞ്ഞുപോയാൽ ആ നിമിഷം ആ മനസ്സ് അവനാൽ അപഹരിക്കപ്പെടുകയില്ലേ? ആ അവയവകാന്തിയിൽ നിന്നും, ആ മനസ്സിന് പിന്നെ രക്ഷപ്പെടുവാൻ കഴിയുമോ? ആ സുന്ദരതമമായ ശ്രീചരണങ്ങളെ മനഃകണ്ണിൽ കണ്ടവക്ക് പിന്നെ മറേറതെങ്കിലും വിഷയങ്ങളിൽ അവരുടെ മനസ്സ് രമിക്കുമോ? അവന്റെ മധുരതമമായ വംശീധ്വനി കേട്ടവക്ക് പിന്നെ മറേറതെങ്കിലും ശബ്ദം ശ്രവിക്കുവാൻ കഴിയുമോ? ഇതുപോലെ ഭഗവാന്റെ സാക്ഷാത് സ്വരൂപമായ ഭാഗവതത്തിൽ, ഏതെങ്കിലും ഒരംഗത്തിൽ അഥവാ ഏതെങ്കിലും ഒരു സ്കന്ധത്തിലൊ, അദ്ധ്യായത്തിലൊ, ശ്ലോകത്തിലൊ ദൃഷ്ടിപതിഞ്ഞു പോയാൽ– മനസ്സുരമിക്കുന്ന പക്ഷം പിന്നെ മറേറതെങ്കിലും ഗ്രന്ഥങ്ങൾ പാരായണം ചെയ്യുന്നതിൽ രുചിയുണ്ടാകുമോ? "ഹരിഗുണഗാവത് നാച്ചുങ്കീ, ഗീതാഭാഗവത് ബാച്ചുങ്കീ" എന്നല്ലെ സദ്ഗുരു മീരാതമ്പുരാട്ടി അരുളിച്ചെയ്തത്? ശ്രീമദ്ഭാഗവതം എന്നശബ്ദത്തിന് ശ്രീരാധാസമേതനായ

digitized by www.sreyas.in

ശ്രീകൃഷ്ണഭഗവാൻ, എന്നാണർത്ഥം എന്ന് നിങ്ങൾക്കറിഞ്ഞുകൂടെ? ശ്രീമദ്ഭാഗവതത്തിന് ശ്രീമദ്ഭാഗവതഗ്രന്ഥമെന്നും അർത്ഥമുണ്ട്. ശ്രീമദ്ഭാഗവതത്തിന് അനന്യപ്രേമിയായ ഭക്തൻ എന്നും അർത്ഥമുണ്ട്. ആയതിനാൽ, ഗ്രന്ഥമെന്നും ഭക്തനെന്നുമുള്ള രണ്ടർത്ഥത്തിലും ശ്രീമദ്ഭാഗവതത്തിന്റെ ഹൃദയം ശ്രീകൃഷ്ണനും ശ്രീകൃഷ്ണന്റെ ഹൃദയം ഭാഗവതവും, അഥവാ ഭക്തനുമാണ്. ഇതാണ് ഭക്തന്റേയും ഭഗവാന്റേയും ഭാഗവതത്തിന്റേയും സംബന്ധം. ഈ സംബന്ധത്തിന്റെ രഹസ്യമറിയുമ്പോൾ ഭാഗവതത്തിൽ ഭഗവാന്റേയും ഭഗവാനിൽ ഭാഗവതത്തിന്റേയും പ്രത്യക്ഷദർശനം ലഭിക്കുന്നതാണ്. ഈ രഹസ്യമറിയാത്തവർക്ക് ഭാഗവതം മററു ഗ്രന്ഥങ്ങൾപോലെ ഭഗവദ്ചരിത്രവർണ്ണനം ചെയ്യുന്ന ഒരു സാധാരണ ഗ്രന്ഥം മാത്രമാണ്. വിശ്വസാഹിത്യത്തിൽ–കാവ്യരൂപത്തിൽ ശ്രീമദ്ഭാഗവതം പോലെ അദ്ധ്യാത്മതത്ത്വപ്രതിപാദകമായ മറെറാരു ഗ്രന്ഥമുണ്ടോ എന്ന് സംശയമാണ്. ഗീതയും ഭാഗവതവും രണ്ടല്ല. ഒന്ന് സൂത്രവും മറേറതു് ഭാഷ്യവുമാണ് എന്നുള്ള മഹാമനീഷികളുടെ അഭിപ്രായം മുമ്പ് സൂചിപ്പിച്ചു. ഹൃദയത്തെ ഹരണം ചെയ്യുന്ന എത്രയെത്രയോ മധുരമധുരവും സുന്ദരതമവുമായ ഭാഗങ്ങൾ ഭാഗവതത്തിലുണ്ട്. പറഞ്ഞുതുടങ്ങിയാൽ അവസാനം കാൺകയില്ല. നിങ്ങൾക്കും ആസ്വദിക്കുന്ന ചില ഭാഗങ്ങൾ പ്രസ്താവിക്കാം. വേണുഗീതം, ഗോപികാഗീതം, ഭ്രമരഗീതം, തുടങ്ങിയവയിൽ ഏതെങ്കിലും ഒന്ന് മനസ്സിൽ സ്ഥലംപിടിച്ചു കഴിഞ്ഞാൽ പിന്നെ നിങ്ങൾക്ക് മറക്കാൻ കഴിയുമോ? ഹൃദയവീണയുടെ തന്തികളിൽ അതു് ഝംകൃതമായിക്കൊണ്ടിരിക്കുകയില്ലേ? – മുഴങ്ങിക്കൊണ്ടിരിക്കുകയില്ലേ? പൊന്നുഭഗവാന്റെ കോമള കോമളമായ അംഗുലികൾ തന്നെ, ഈ തന്തികളിൽ സ്പർശിക്കുന്നതുപോലെ തോന്നുകയില്ലേ? ഈ ആനന്ദ–സൌന്ദര്യ–മാധുര്യത്തെ എങ്ങനെ വാക്കുകൾകൊണ്ട് വർണ്ണിക്കുവാൻ കഴിയും? ഇവന്റെ ഹൃദയത്തെ അടിയ്ക്കടി സ്പർശിച്ചുകൊണ്ടിരിക്കുന്ന ഒരു ശ്ലോകം ചൊല്ലട്ടെയോ? മാധുര്യക്കുഴമ്പാണ് ആ ശ്ലോകം. ആ ശ്ലോകം അർത്ഥഭാവനയോടുകൂടി നിങ്ങൾ നിത്യവും ഒരു പ്രാവശ്യമെങ്കിലും ചൊല്ലിയാൽമതി. നമ്മുടെ സർവ്വസ്വമായ ശ്രീഭഗവാന്റെ തിരുമടിയിൽ ഇരിക്കുന്നതായിത്തന്നെ നിങ്ങൾക്ക് അനുഭവപ്പെടും. നമ്മുടെ സ്നേഹമയിയും ദയാമയിയുമായ സാക്ഷാത് മാതാവായ ശ്രീകൃഷ്ണന്റെ മടിയിൽ നാം സദാ സുരക്ഷിതരാണെന്ന ബോധം നിങ്ങൾക്കുണ്ടാകും. ആ ശ്ലോകം പറയട്ടെ! വളരെ രസം പിടിച്ചതാണ്. കേൾക്കുവിൻ!

digitized by www.sreyas.in

"അജാതപക്ഷാ ഇവ മാതരം ഖഗാഃ
സ്തന്യം യഥാ വത്സതരാഃ ക്ഷുധാർത്താഃ |
പ്രിയം പ്രിയേവ വ്യുഷിതം വിഷണ്ണാ
മനോ ƒരവിന്ദാക്ഷ ദിദൃക്ഷതേ ത്വാം" ||

അർത്ഥം നിങ്ങൾക്കറിയാമെങ്കിലും വളരെ സംഗ്രഹിച്ചു പറയാം. "എങ്ങനെയാണൊ ചിറകുമുളക്കാത്ത ഒരു പക്ഷിക്കുഞ്ഞു് വിശന്നു് വിശന്നു് തന്റെ തള്ളപ്പക്ഷിയുടെ വരവും കാത്തു് കാത്തു്, മറെറാരു ചിന്തയും കൂടാതെയിരിക്കുന്നതു്, എങ്ങനെയാണൊ വിശന്നു് വിശന്നു് പൊരിയുന്ന പശുക്കുട്ടി തന്റെ തള്ളപ്പശുവിന്റെ പാൽകുടിക്കുവാൻ അത്യന്തം ആതുരതയോടെ നോക്കി നോക്കി നില്ക്കുന്നതു്, എങ്ങനെയാണൊ വിയോഗിനിയായ ഒരു ധർമ്മപത്നി, യാത്രപോയിരിക്കുന്ന തന്റെ പ്രിയതമനെ ഒരുനോക്കു കാണുവാൻ അത്യന്തം ഉല്ക്കണ്ഠയോടുകൂടി ഓരോ നിമിഷവും എണ്ണിയെണ്ണിക്കഴിക്കുന്നതു്, അതുപോലെ ഹേ കമലനയന! അടിയന്റെ സർവ്വസ്വവുമായ കൃഷ്ണ! നിന്തിരുവടിയെ മിന്നൽപിണർ പോലെയെങ്കിലും ഒന്നു് ദർശിക്കുവാൻ അടിയന്റെ ഹൃദയം തുടിച്ചു തുടിച്ചുകൊണ്ടിരിക്കുന്നു." എന്താ, നിങ്ങൾക്കു് നിത്യവും ചൊല്ലണമെന്നു് തോന്നുന്നില്ലേ? പരമഹംസ പരിവ്രാജകാചാര്യനായ ശ്രീശുകബ്രഹ്മത്തെപ്പോലും മയക്കിയതല്ലെ ഭാഗവത ശ്ലോകം? ആ ശ്ലോകമേതാണെന്നു് നിങ്ങൾക്കറിയാമൊ? ചൊല്ലട്ടയോ?

"ബർഹാപീഡം നടവരവപുഃ കർണ്ണയോഃ കർണ്ണികാരം
ബിഭ്രദ്വാസഃ കനകകപിശം വൈജയന്തീം ച മാലാം |
രന്ധ്രാൻ വേണോരധരസുധയാ പൂരയൻ ഗോപവൃന്ദൈർ-
വൃന്ദാരണ്യം സ്വപദരമണം പ്രാവിശദ് ഗീതകീർത്തിഃ" ||

ഒരു മഹാത്മാവധൂതനെ മയക്കിയ ശ്ലോകമാണിതെന്നു നിങ്ങൾ ഓർമ്മിക്കുമല്ലൊ. നിങ്ങൾ ഭാഗവതം പഠിച്ചു് രസിക്കണമെന്നുള്ള അത്യാഗ്രഹം കൊണ്ടു് ഇതിന്റെ അർത്ഥം ഇവിടെ വിവരിക്കുന്നില്ല. ഇതുപോലെ ശ്രീമദ് ഭാഗവതത്തിലെ 18,000 ശ്ലോകങ്ങളും ഭഗവാനാകുന്ന അമൃതരസം വഴിഞ്ഞൊഴുകിക്കൊണ്ടിരിക്കുന്നതാണെന്നു് ശ്രീമദ്ഭാഗവതം നിത്യപാരായണം ചെയ്യുമ്പോൾ നിങ്ങൾക്കനുഭവപ്പെടും. ഇനിയും ഇവനെ ഭ്രാന്തുപിടിപ്പിച്ച രണ്ടു ശ്ലോകങ്ങൾകൂടെ ഉദ്ധരിച്ചുകൊണ്ടു് കാടുകയറിപ്പോയ ഈ അവതാരികയെ ഉപസംഹരിച്ചുകൊള്ളാം. പ്രേമാദരപുരസ്സരം– ഹൃദയംഗമമായി അനുവാചകരെ നമസ്കരിച്ചുകൊണ്ടു് നിങ്ങൾ ഭാഗവതം നിത്യപാരായണം ചെയ്തു് ജീവിതത്തെ ആനന്ദമയമാക്കിത്തീർക്കണമെന്നഭ്യർത്ഥിച്ചുകൊണ്ടു് ആ ശ്ലോകങ്ങളേയും നിങ്ങളുടെ മുമ്പിൽ സമർപ്പിക്കുന്നു.

digitized by www.sreyas.in

പുരുഷോത്തമഭഗവാൻ ശ്രീകൃഷ്ണൻ നന്ദയശോദാദികളേയും സഖന്മാരേയും സഖികളേയും തന്റെ കുശലവർത്തമാനം അറിയിക്കുന്നതിനും വ്രജത്തിലെ കുശലവർത്തമാനം കൊണ്ടുവരുന്നതിനുമായി തന്റെ പരമസുഹൃത്തും പരമഭാഗവതനുമായ ശ്രീ ഉദ്ധവസ്വാമിയെ വ്രജത്തിലേക്കയച്ചു. ആ മഹാനഭാവൻ ഏതാനും മാസങ്ങൾ വ്രജവാസികളുമൊരുമിച്ച് കഴിഞ്ഞു. ശ്രീകൃഷ്ണ–വർച്ചയിൽ ജീവിതത്തെ ധന്യധന്യവും സുഖമയവുമാക്കിത്തീർത്ത് മനസ്സില്ലാമനസ്സോടെ ആ ഭഗവതോത്തമൻ മധുരയ്ക്ക് പുറപ്പെടുവാൻ തയ്യാറായി. അദ്ദേഹം ഗോപീജനങ്ങളുടേയും സാക്ഷാത് ഹ്ലാദിനീശക്തി ശ്രീരാധികയുടേയും പാദധൂളി ശിരസ്സിൽ ധരിച്ചു. ആനന്ദക്കണ്ണുനീർകൊണ്ട് അവരുടെ പാദകമലങ്ങളെ പ്രക്ഷാളനം ചെയ്തു. ധാരധാരയായി ഒഴുകുന്ന കണ്ണുനീരോടും ബദ്ധാഞ്ജലികളോടുംകൂടി അദ്ദേഹം രഥത്തിൽ കയറി. വ്രജവാസികൾ തങ്ങളുടെ ഭഗവാന് സമർപ്പിക്കുവാനായി അനേകം കാഴ്ചദ്രവ്യങ്ങൾ ഉദ്ധവസ്വാമിയെയേല്പിച്ചു. ഉദ്ധവസ്വാമി നന്ദാദികളെ സംബോധന ചെയ്തുകൊണ്ട് ചോദിച്ചു: "പരമപ്രഭു ഭഗവാൻ ശ്രീകൃഷ്ണനോട് നിങ്ങളുടെ എന്തു സന്ദേശമാണ് അടിയൻ ഉണർത്തിക്കേണ്ടതു്?

"നന്ദാദയോനുരാഗേണ പ്രാവോചന്നശ്രുലോചനാഃ–"

നേത്രങ്ങളിൽ നിന്നും ധാരധാരയായി ഒഴുകുന്ന കണ്ണുനീരോടുകൂടി നന്ദാദികൾ ഉദ്ധവസ്വാമിയെ സമീപിച്ചിട്ട് ഇപ്രകാരം പറഞ്ഞു: "ഉദ്ധവ! അങ്ങ് ഞങ്ങൾക്കുവേണ്ടി, ഞങ്ങളുടെ ഭഗവാനോട് ഇത്രമാത്രം അറിയിക്കണം.

"മനസോ വൃത്തയോ നഃ സ്യുഃ കൃഷ്ണപാദാംബുജാശ്രയാഃ"

ഞങ്ങളുടെ മനോവൃത്തികൾ സദാ നിന്തിരുവടിയുടെ ചരണകമലങ്ങളുള്‍ ഇളകാതെ സ്ഥിതിചെയ്യുമാറാകണം.

"വാചോഭിധായിനീർനാമ്നാം." ഞങ്ങളുടെ വാക്കുകൾ (നാവുകൾ) സദാ നിന്തിരുവടിയുടെ നാമസ്മരണത്താൽ പവിത്രമാകുമാറാകണം.

"കായസ്തത്പ്രഹ്വണാദിഷു" ഞങ്ങളുടെ ശരീരം സദാ നിന്തിരുവടിയെ പ്രണമിച്ചുകൊണ്ടിരിക്കുമാറാകണം.

"മനസോ വൃത്തയോ നഃ സ്യുഃ കൃഷ്ണപാദാംബുജാശ്രയാഃ ।
വാചോഭിധായിനീർ നാമ്നാം കായസ്തത്പ്രഹ്വണാദിഷു ॥

(10–47–66) ഈ ശ്ലോകത്തിൽ, ഒരു മനുഷ്യൻ തന്റെ മനോവാക്കായങ്ങളാൽ എന്താണ് അനുഷ്ഠിക്കേണ്ടതെന്ന് കാണിക്കുന്നു. മനസ്സ് കൃഷ്ണപാദാംബുജങ്ങളെ ആശ്രയിച്ച് ആ പാദസരോജങ്ങളിൽതന്നെ പററിനില്ക്കുന്നതിനും

digitized by www.sreyas.in

നാവു് സദാ നാമകീൎത്തനം ചെയ്യുന്നതിനും എല്ലായിടത്തും വിരാജിച്ചരുളുന്ന ഭക്തന്റെ ദൃഷ്ടിയിൽ എല്ലായിടവും കാണപ്പെടുന്ന ആ പാദകമലങ്ങളെ ശരീരംകൊണ്ടു് സദാ നമസ്കരിക്കുന്നതിനും ഭഗവദ്കൃപ അത്യന്താപേക്ഷിതമാണെന്നും കാണിച്ചു. നന്ദാദികൾ ഇപ്രകാരം പ്രാൎത്ഥിച്ചപ്പോൾ, ശ്രീ ഉദ്ധവസ്വാമി "അടിയൻ ഇനിയും എന്താണ് ഭഗവത്സന്നിധിയിൽ ഉണൎത്തിക്കേണ്ട"തെന്നു് വീണ്ടും ചോദിച്ചു. "ഉദ്ധവ! ഞങ്ങൾക്കിനിയും ഒരു കാൎയ്യം ഞങ്ങളുടെ ഹൃദയനാഥനെ അറിയിക്കുവാനുണ്ടു്. അതു് ഇതാണു് "കൎമ്മഭിർഭ്രാമ്യമാണാനാം യത്രക്വാപീശ്വരേച്ഛയാ മംഗലാചരിതൈർ, ദാനൈർ, രതിർ നഃ കൃഷ്ണ ഈശ്വരേ" (10-47-67) കൎമ്മചക്രത്തിൽപ്പെട്ടു് കറങ്ങിക്കൊണ്ടിരിക്കുന്ന (ചുററിത്തിരിഞ്ഞുകൊണ്ടിരിക്കുന്ന) ഞങ്ങൾക്കു് ഭഗവദിച്ഛയനുസരിച്ചു് എവിടെയെവിടെയെല്ലാമാണോ അലഞ്ഞുതിരിയേണ്ടിവരുന്നതു്, അവിടെയവിടെയെല്ലാം ഞങ്ങൾ ഈ ജന്മത്തിൽ ചെയ്തിട്ടുള്ള മംഗലാചാരങ്ങളുടേയും, ഭഗവദർപ്പണമായി അനുഷ്ഠിച്ചിട്ടുള്ള ദാനങ്ങളുടേയും, ഫലംകൊണ്ടു് ഞങ്ങളുടെ ബുദ്ധി സൎവ്വേശ്വരനായ ഭഗവാൻ ശ്രീകൃഷ്ണനിൽ ഉറച്ചുനില്ക്കുമാറാകണം. ഇത്രമാത്രമേ ഞങ്ങൾക്കു് തന്തിരുവടിയോടു് ഉണൎത്തിക്കുവാനുള്ളു."

ഈ ദിവ്യസന്ദേശം നമ്മുടെ ഗുരുനാഥനിൽക്കൂടി ഭഗവദ്സന്നിധിയിൽ എത്തിക്കുവാനുള്ള നമ്മുടെ സന്ദേശമായിരിക്കട്ടെ! ശ്രീമദ്ഭാഗവതത്തിലെ എല്ലാ ശ്ലോകങ്ങളിലും ഭഗവദ്രസം നിറഞ്ഞുവഴിയുന്നു. എങ്കിലും ചില ശ്ലോകങ്ങൾ നമ്മുടെ ഹൃദയത്തെ ഹഠാദാകൎഷിക്കുന്നു. മേല്പറഞ്ഞ രണ്ടു് ശ്ലോകങ്ങളുടെ ഭാവം നമ്മുടെ ഹൃദയത്തിൽ ഊറിക്കൊണ്ടിരുന്നാൽ മാത്രം മതി. സകല ക്ലേശങ്ങളും ഉടൻ ഭസ്മമായിപ്പോകും. മാത്രമല്ല, നമ്മിലുള്ള മാനവതയുടെ പൂൎണ്ണസുഖത്തിനു് നാം അധികാരികളായും ഭവിക്കും. ഈ സംസാരജീവിതം— ഈ ചരാചരജഗത്തു് മഹാ ദുഃഖദായിയാണെന്നുള്ള പ്രതീതി മാറുകയും സ്വൎഗ്ഗസമാനം സുഖദായകമാണെന്നു് അനുഭവപ്പെടുകയും ചെയ്യും.

നമ്മുടെ ദുഃഖങ്ങൾക്കു് കാരണം മററുള്ളവരാണെന്നു്— അതായതു്, ജാതിയാണെന്നു്, സമാജമാണെന്നു്, സ്ത്രീപുത്രാദികളാണെന്നു്, ബന്ധുമിത്രാദികളാണെന്നു് നാം വിചാരിക്കുന്നു. നാം ദുഃഖിക്കുമ്പോൾ അവരിൽ ദോഷമാരോപിക്കുകയും ചെയ്യുന്നു. എന്നാൽ യഥാൎത്ഥമായ കാരണം എന്താണെന്നുള്ള വിഷയത്തിൽ നാം അജ്ഞരാണു്. നമ്മുടെ സമസ്തക്ലേശങ്ങൾക്കും കാരണം എന്താണെന്നറിയാമോ? പറയാം. നമ്മുടെ എല്ലാ ദുഃഖങ്ങൾക്കും കാരണം നാമാണു്. നമ്മെപ്പററിയുള്ള വിചാരമാണു്. നമ്മെപ്പററി നാം വിചാരിച്ചില്ലെങ്കിൽ, സദാ അവനെപ്പററി മാത്രം വിചാരിക്കുന്നുവെങ്കിൽ— ലോകത്തിന്റെ സുഖത്തിനുവേണ്ടി സദാ ചിന്തിക്കുകയും പ്രാൎത്ഥിക്കുകയും ചെയ്യുമെങ്കിൽ, സകല ദുഃഖങ്ങളും കാററത്തു് പറന്നുപോകുന്ന പഞ്ഞിപോലെ-ഉറന്ന

digitized by www.sreyas.in

സ്ഥലത്തുവയ്ക്കുന്ന കർപ്പൂരം പോലെ അദൃശ്യമായിത്തീരും. ഇങ്ങനെ ദുഃഖത്തിന് ഒന്നാമത്തെ കാരണം മനസ്സാണെങ്കിൽ, രണ്ടാമത്തെ കാരണം വാണിയാണ്. എത്രയെത്ര അടിപിടികലശലുകളും ഘോരയുദ്ധങ്ങളുമാണ് ലോകത്തുണ്ടാകുന്നത്, അവയെല്ലാം വാണിയിൽ നിന്നാണാരംഭിക്കുന്നത്. നിരർത്ഥകമായ ഒരു ശബ്ദംപോലും നിങ്ങൾ ഉച്ചരിക്കാതിരിക്കുമോ? നിങ്ങൾക്ക് കൂടുതൽ കൂടുതൽ മൌനമാചരിക്കുവാൻ കഴിയുമോ? മൌനമാചരിക്കുമ്പോൾ നിങ്ങൾ മധുരമധുരമായ നാമസ്മരണം ചെയ്തുകൊണ്ടിരിക്കുമോ? എങ്കിൽ നിങ്ങളുടെ ശക്തികൾക്ക് എത്രത്തോളം വികാസം സിദ്ധിക്കുമെന്ന് പറയുവാൻ വാക്കുകളില്ല. പ്രാതഃകാലത്ത് പുഷ്പവാടികയിൽ പുഷ്പങ്ങൾ വികസിക്കുന്നതുപോലെ നിങ്ങളുടെ മനസ്സാകുന്ന പുഷ്പം ഭഗവദ്പ്രസാദംകൊണ്ട് വികസിക്കും.

ദുഃഖത്തിനുള്ള മൂന്നാമത്തെ കാരണം ശരീരമാണ്. അതൊരിക്കലും സ്വസ്ഥമായിരിക്കുകയില്ല. പല ചേഷ്ടകളും കാട്ടിക്കൊണ്ടിരിക്കും. ശരീരത്തെ നിയന്ത്രിക്കുവാനും ഒരുപായം പറയാം. നിങ്ങൾ നിങ്ങൾക്കുവേണ്ടിയല്ലാതെ മററുള്ളവർക്കുവേണ്ടി ശരീരംകൊണ്ട് പ്രവൃത്തിക്കുക. മററുള്ളവരെ സേവിക്കുന്നുള്ള മാർഗ്ഗം അന്വേഷിച്ചുകൊണ്ടിരിക്കുക. നിങ്ങൾ മററുള്ളവരുടെ സുഖത്തിലല്ല പങ്കുകൊള്ളേണ്ടത്. ദുഃഖത്തിൽ മാത്രം പങ്കുകൊള്ളുവിൻ. കഴിയുന്ന വിധത്തിൽ സേവനം ചെയ്യുവാൻ ശ്രമിക്കുവിൻ! ഇതാണ് അമോഘവും അസന്ദിഗ്ദ്ധവുമായ ഉപായം. ഈ ഉപായം ഒരിക്കലും നിഷ്ഫലമായി ഭവിക്കുകയില്ല. ഈപ്രകാരം മനസ്സിനെയും വാക്കിനെയും ശരീരത്തെയും പരിശുദ്ധമാക്കിത്തീർക്കുവാൻ നിങ്ങൾക്ക് കഴിയുമെങ്കിൽ സാക്ഷാത്സുഖത്തിന് നിങ്ങൾ അധികാരികളാകും. അപ്പോൾ ആ നിത്യസുഖത്തിനുമുമ്പിൽ നിങ്ങളുടെ ധനൈശ്വര്യാദികളായ എല്ലാ സുഖങ്ങളും വെറും തുച്ഛമാണെന്ന് നിങ്ങൾ കാണും.

ഇനിയൊരു കാര്യം. നിങ്ങൾ ഉദാരചിത്തരായിക്കൊള്ളട്ടെ. ധനം കൂടാതെ ഒരു കാര്യവും നടക്കുകയില്ലെന്നുള്ളത് ശരിയാണ്. നേരെ ആഹാരം കഴിക്കുന്നതിനും ധനം വേണം. നിങ്ങൾ സമ്പാദിക്കുന്ന ധനം, നിങ്ങളുടെ നിത്യാവശ്യങ്ങൾക്കു പോലും മതിയായില്ലെങ്കിലും നിങ്ങളുടെ സമ്പാദ്യത്തിൽ ഒരു ഭാഗം നിത്യവും നിശ്ചയമായും ദാനം ചെയ്യേണ്ടതാണ്. ഈശ്വരനാൽ തന്നതായത് ഈശ്വരനു സമർപ്പിക്കുന്നുവെന്നുള്ള ഭാവത്തോടുകൂടിയാണ് നിങ്ങൾ ദാനം ചെയ്യുന്നത്. നിങ്ങൾ നിങ്ങൾക്കുവേണ്ടി ചിലവാക്കുന്ന ധനം നിങ്ങളുടെ സ്വന്തമല്ല. ആയതിനാൽ ഈശ്വരകൃപയാൽ നിങ്ങൾക്ക് കിട്ടുന്ന ധനത്താൽ, അതിന്റെ സാക്ഷാത് അവകാശിയായ ഈശ്വരന് [illegible] ധനത്തിന്റെ ആവശ്യമുള്ളവരിൽകൂടി നിങ്ങൾ ദാനം ചെയ്യേണ്ടതാണ്.

digitized by www.sreyas.in

രണ്ടാമത്തെ ശ്ലോകത്തിൽ ("മംഗലാചരിതൈർ ദാനൈഃ") മംഗലാചരണത്തെയും ദാനത്തെയും വെറെവെറെയായി കാണിച്ചിരിക്കുന്നു. എന്താണിതിന്റെ അർത്ഥം? ജപതപാദികളും പൂജാപാരായണാദികളും ഒരു ഭാഗത്തും, ദാനം മറെറാരു ഭാഗത്തും അവശ്യം ചെയ്യേണ്ടതാണെന്നു് നമ്മെ ഓർമ്മിപ്പിക്കുകയാണ്. ദാനം ചെയ്യുന്നതു് ഒരിക്കലും ഒരു ചെറിയ കാര്യമല്ല. മനുഷ്യൻ തന്റെ അമൂല്യ ജീവിതത്തെ ബലികഴിച്ചാണ് ധനം സമ്പാദിക്കുന്നതു് (കള്ളക്കടത്തുമൂലം കിട്ടുന്നതും കരിപ്പണവും വാസ്തവത്തിൽ ധനമല്ല. അവ എണ്ണി എണ്ണി അനുഭവിച്ചുതീർക്കേണ്ട പാപമാണ്.) ഇവിടെ ധനമെന്നുദ്ദേശിക്കുന്നതു്, പരിശുദ്ധി നേടിയ മനോവാക്കായങ്ങളിൽക്കൂടി പരിശ്രമിച്ചു് നേടുന്ന ധനമെന്നാണർത്ഥം. ഒരു യഥാർത്ഥമനുഷ്യന്റെ ജീവിതസാരമാണ് ആ ധനം. ഒരുവൻ അങ്ങനെയുള്ള ധനം, സന്തോഷത്തോടുകൂടി ദാനം ചെയ്യുന്നതുമൂലം ആത്മസംതൃപ്തി, അഥവാ ഭഗവദ് പ്രസാദം അവനു് അനായാസമായി ലഭിക്കുന്നു. ആ ദാനം തന്റെ ജീവിതത്തെ ഭഗവദർപ്പണം ചെയ്യുന്നതിനു് തുല്യം തന്നെയാണ്. അതുകൊണ്ടു്, നിങ്ങളുടെ കഴിവുപോലെ നിത്യ-പ്രതി, ദാനം ചെയ്യേണ്ടതാണ്.

ഇനി എന്താണ് എഴുതേണ്ടതു്? സാക്ഷാത് ഭഗവാൻ വാസുദേവന്റെ ദിവ്യസ്വരൂപം ഹൃദയത്തിൽ നിഴലിക്കുമ്പോൾ കണ്ണുകൾ നിറയുന്നു. വാക്കുകൾ പുറത്തുവരാതെ പരവശഭാവമുണ്ടാകുന്നു. ഒരു ആനന്ദലഹരിയിൽ എല്ലാം മറന്നുപോകുന്നു. എഴുതുന്നതും പറയുന്നതും കേൾക്കുന്നതുമെല്ലാം വെറും പിത്തലാട്ടമാണെന്ന് തോന്നുന്നു. ഇന്ദ്രിയങ്ങളിൽകൂടി സമ്പാദിക്കുന്നതാണ് മനുഷ്യന്റെ അറിവ്. ആ അറിവ് എത്ര വലുതായാലും ഇന്ദ്രിയങ്ങൾ ക്ഷീണദശയെ പ്രാപിക്കുമ്പോൾ ആ അറിവും ക്ഷീണദശയെ പ്രാപിക്കുന്നു. വാസ്തവികമായ അറിവ് ഇന്ദ്രിയങ്ങൾക്കപ്പുറത്താണെന്നും നാം സമ്പാദിച്ചിട്ടുള്ള അറിവുകളെല്ലാം വെറും വ്യർത്ഥമാണെന്നും അറിയുമ്പോൾ ലജ്ജിച്ചു പോകുന്നു. അതുകൊണ്ടു് "ഒന്നും അറിഞ്ഞുകൂടാ" യെന്നുള്ള നിലയിലെത്തുന്നതാണ് ജീവിതസൌഭാഗ്യമെന്നു എല്ലാം ത്യജിച്ചിട്ടു് – എല്ലാം വലിച്ചു് പറിച്ചു് കളഞ്ഞിട്ടു്, ആ തൃച്ചേവടികളെ ആശ്രയിക്കുന്നതു മാത്രമാണ് മാനവതയെന്നും തോന്നുന്നു. എന്നാൽ ഇതും ഇന്ദ്രിയദ്വാരാ ഉണ്ടായ അറിവല്ലേ? ശരിയാണോ – തെററാണോ ആർക്കറിയാം! എങ്കിലും ഭാഗവതവാക്യത്തെ– ഭക്തവാക്യത്തെ–ഭഗവദ്‌വാക്യത്തെ – ഭഗവദ്ഗീതാവാക്യത്തെ ഓർക്കുമ്പോൾ ശരിയാണെന്നും തോന്നുന്നു.

മേൽ വിവരിച്ച ഭാഗവതതത്വം ഇവന്റെ ശുഷ്കമായ അറിവിൽ നിന്നും പൊന്തിവന്നതല്ല. പ്രത്യുത, ശ്രീമഹാഭാഗവതതത്വസംഹിതയിൽ നിന്നും പകർത്തിയിട്ടുള്ളതാണ്. സംയമികളായ മഹാത്മാക്കളുടെ ഭാഗവത

digitized by www.sreyas.in

വ്യാഖ്യാനങ്ങളെ പരിശോധിച്ചും മഹാപണ്ഡിതന്മാരുടെ ഭാഗവതസംബന്ധമായ ഉക്തികളെ ആശ്രയിച്ചുമാണ് — ശീലംകൊണ്ടു് ഉറച്ചുപോയിട്ടുള്ള സ്ഖലിതങ്ങൾ നിറഞ്ഞ ഭാഷയിൽ — ഈ പ്രാകൃതശൈലിയിൽ ഉല്ലേഖം ചെയ്തിട്ടുള്ളതു്. ആയതിനാൽ അനുവാചകർ ഇവന്റെ ഭാഷയ്ക്കു് പ്രാധാന്യം നൽകാതെ മഹാന്മാരുടെ ആശയങ്ങളെ മാത്രം ഗ്രഹിക്കണമെന്നഭ്യർത്ഥിച്ചുകൊണ്ടു് — അകിഞ്ചനനായ ഇവനിൽനിന്നു് വന്നുപോയിട്ടുള്ള തെറ്റുകളെ സദയം ക്ഷമിച്ചു് അനുഗ്രഹിക്കണമെന്നു് പ്രാർത്ഥിച്ചുകൊണ്ടു്, ശ്രീമദ്ഭാഗവതത്തിൽ അവസാനത്തെ ഒന്നുരണ്ടു് ശ്ലോകങ്ങൾകൂടി ഉദ്ധരിച്ചുകൊണ്ടു്, ഇതിന്റെ വിവർത്തകൻ—ധന്യധന്യനായ ശ്രീ രാമസ്വാമിഅയ്യർ അവർകൾക്കു് സാധുവാദങ്ങളോടൊപ്പം സകലഭാവുകങ്ങളും നേർന്നുകൊണ്ടു് ഈ മഹാഗ്രന്ഥത്തെ—ഈ വിവർത്തനത്തെ ഇവന്റെ മനഃപങ്കജത്തിൽ നിഴലിച്ചു കാണുന്ന ശ്രീരാധാകൃഷ്ണയുഗളമൂർത്തിയുടെ ചരണപല്ലവങ്ങളിൽ നിവേദനരൂപത്തിൽ സമർപ്പിച്ചുകൊള്ളുന്നു.

"കസ്മൈ യേന വിഭാസിതോ / യമതുലോ ജ്ഞാനപ്രദീപഃ പുരാ
തദ്രൂപേണ ച നാരദായ മുനയേ കൃഷ്ണായ തദ്രൂപിണാ
യോഗീന്ദ്രായ തദാത്മനാഥ ഭഗവദ്രാതായ കാരുണ്യത-
സ്തച്ഛുദ്ധം വിമലം വിശോകമമൃതം സത്യം പരം ധീമഹി.
(12-13-19)

ശ്രീമദ്ഭാഗവതം ഭഗവത്തത്വത്തെ പ്രകാശിപ്പിക്കുന്ന ഒരു അതുലനീയ ദീപകമാണു്. ഇതിനെ ആദ്യമായി ശ്രീഭഗവാൻ ബ്രഹ്മദേവനുവേണ്ടി പ്രകടമാക്കി. അനന്തരം ശ്രീഭഗവാൻ ബ്രഹ്മാവിന്റെ രൂപത്തിൽ ദേവർഷി നാരദനുപദേശിച്ചു. തദനന്തരം ശ്രീഭഗവാൻ ശ്രീനാരദന്റെ രൂപത്തിൽ മുനിവരനായ കൃഷ്ണദ്വൈപായന ശ്രീ വേദവ്യാസനു് പ്രദാനം ചെയ്തു. അതിനുശേഷം ശ്രീ ഭഗവാൻ ശ്രീ വ്യാസന്റെ രൂപത്തിൽ യോഗിരാജനായ ശ്രീശുകബ്രഹ്മത്തിനുപദേശിച്ചു. തത്പശ്ചാത് ശ്രീഭഗവാൻ ശ്രീശുകദേവന്റെ രൂപത്തിൽ അത്യന്തം കൃപയോടുകൂടി രാജർഷി പരീക്ഷിത്തിനു് ഉപദേശിച്ചു. ഇപ്രകാരം പരമശുദ്ധവും പ്രാകൃതഗുണരഹിതവും സർവ്വഥാ നിർമ്മലവും ശോകവും — മൃത്യുവും ബാധിക്കാത്തതും പരമസത്യസ്വരൂപവുമായ ശ്രീപരമേശ്വരനെ — പുരുഷോത്തമശ്രീകൃഷ്ണഭഗവാനെ ഞങ്ങൾ നിത്യനിരന്തരം ധ്യാനിക്കുന്നു — ഭജിക്കുന്നു.

"നാമസങ്കീർത്തനം യസ്യ സർവ്വ പാപപ്രണാശനം
പ്രണാമോ ദുഃഖശമനഃ തം നമാമി ഹരിം പരം"

(12-13-23)

digitized by www.sreyas.in

“യാതൊരു ഭഗവാന്റെ നാമസങ്കീർത്തനം കൊണ്ടാണൊ എല്ലാപാപങ്ങളും സർവ്വഥാ നഷ്ടമായിത്തീരുന്നതു്, യാതൊരു ഭഗവാന്റെ ശ്രീചരണങ്ങളിൽ പ്രണമിക്കുന്നതുകൊണ്ടാണൊ സർവ്വദുഃഖങ്ങളും ശാന്തമായിത്തീരുന്നതു്, ആ പരമേശ്വരനായ ശ്രീഹരിയെ ഞാൻ നമസ്ക്കരിക്കുന്നു.”

അഭേദൻ.

“അഭേദാശ്രമം”
1-9-1976



ഓം നമോ ഭഗവതേ വാസുദേവായ

ശ്രീഗണേശായ നമഃ   ശ്രീ സരസ്വത്യൈ നമഃ

ശ്രീസദ്ഗുരുചരണാരവിന്ദാഭ്യാം നമഃ

# ശ്രീമദ് ഭാഗവതമാഹാത്മ്യം

## അദ്ധ്യായം ഒന്നു്.

യം പ്രവ്രജന്തമനുപേതമപേതകൃത്യം
ദ്വൈപായനോ വിരഹകാതര ആജുഹാവ
പുത്രേതി തന്മയതയാ തരവോഽഭിനേദുഃ
തം സർവ്വഭൂതഹൃദയം മുനിമാനതോഽസ്മി.

പത്മപുരാണത്തിൽ ആറദ്ധ്യായങ്ങളെകൊണ്ടു് ശ്രീമദ്ഭാഗവത മാഹാത്മ്യത്തെ വർണ്ണിച്ചിരിക്കുന്നു.

പുണ്യഭൂമിയായ നൈമിശാരണ്യത്തിൽ ശൌനകാദി മഹർഷിമാർ എപ്പോഴും യാഗം മുതലായ ഓരോ സൽകർമ്മങ്ങളെ ചെയ്തു് ശ്രീഹരിയെ ആരാധിച്ചുകൊണ്ടിരിക്കും. കഥാശ്രവണതൽപരരായ അവരുടെ മുമ്പിൽ ഒരിക്കൽ സൂതപൌരാണികൻ ആഗതനായി. സൂതനെ സൽക്കരിച്ചിട്ടു് ശൌനകമഹർഷി പറഞ്ഞു:– "കഥാപ്രസംഗദ്വാരാ ജനങ്ങളുടെ അജ്ഞാനത്തെ നശിപ്പിക്കുന്ന അങ്ങു് ഇവിടെ വന്നതു് ഞങ്ങൾക്കു് ഒരനുഗ്രഹമായി. കർണ്ണാമൃതമായ കഥാസാരം ഞങ്ങളെ കേൾപ്പിച്ചാലും: ഭക്തിജ്ഞാനവൈരാഗ്യങ്ങൾ വർദ്ധിക്കാനും മായാമോഹം നശിക്കാനുമുള്ള ഉപായം പറഞ്ഞു തന്നാലും. ഭയങ്കരനായ കലി മനുഷ്യരെ അസുരസ്വഭാവികളാക്കിയിരിക്കുകയാണു്. ഇതിൽ നിന്നെങ്ങിനെ രക്ഷ കിട്ടും? മംഗളവും ശുദ്ധവും കൃഷ്ണപ്രാപ്തികരവുമായ സാധനമേതാണു്? ഇവയെല്ലാം അങ്ങയുടെ മുഖത്തിൽ

digitized by www.sreyas.in

നിന്നും കേൾക്കാനാഗ്രഹമുണ്ട്. അതിനായി അങ്ങയെ ഞങ്ങൾ ഗുരുവായി വരിക്കുന്നു. ഗുരുമഹിമ അവർണ്ണനീയമത്രെ. എല്ലാം ലോകസുഖങ്ങളേയും തരുന്ന ചിന്താമണിയും സ്വർഗ്ഗസുഖങ്ങളെ തരുന്ന ഇന്ദ്രനും ഗുരുകൃപയെ അപേക്ഷിച്ച് എത്ര തുഛം! ഗുരു പ്രസാദിച്ചാൽ സാക്ഷാത് വൈകുണ്ഠ പ്രാപ്തി കൈവരുന്നു."

സൂതൻ പറഞ്ഞു:- ഭഗവൽപ്രിയനായ അങ്ങയുടെ ചോദ്യങ്ങൾക്ക് ഉത്തരം പറയാൻ സന്തോഷമുണ്ട്. സർവ്വസിദ്ധിപ്രദവും സർവ്വഭയങ്ങളേയും തീർക്കുന്നതുമായ സാധനമേതെന്ന് മഹാത്മാക്കൾ മുമ്പേതന്നെ നിശ്ചയിച്ചു വച്ചിട്ടുണ്ട്. അതാണ് ശ്രീശുകൻ ഗാനം ചെയ്ത ശ്രീമദ്ഭാഗവതം. കലിബാധിതർക്ക് അതുമാത്രമാണാശ്രയം. അതറിഞ്ഞാൽ ഭക്തി വർദ്ധിക്കും. ശ്രീകൃഷ്ണപ്രസാദവും ലഭിക്കും. മററുപായങ്ങളൊന്നും മനസ്സിനെ അത്രതന്നെ ശുദ്ധമാക്കുന്നില്ല. എന്നാൽ ഭാഗവതസേവാഭാഗ്യം എല്ലാവർക്കും കിട്ടുന്ന ഒന്നല്ല. അതിനു ജന്മാന്തരങ്ങളിൽ മഹാപുണ്യം ചെയ്തിരിക്കണം. പ്രായോപവേശം ചെയ്ത പരീക്ഷിത്തും ശ്രീശുകനും ഇരുന്ന സഭയിൽ ദേവന്മാർ പ്രവേശിച്ച് ശ്രീശുകനോടു പറഞ്ഞു: "മഹർഷേ! ഞങ്ങൾ ഇതാ അമൃതം കൊണ്ടുവന്നിട്ടുണ്ട്. ഇതു സേവിച്ചാൽ രാജാവിന്റെ മരണഭയം തീരും. പകരം ഞങ്ങൾക്ക് ശ്രീമദ്ഭാഗവതം തന്നാൽ മതി". ശ്രീശുകൻ ഹസിച്ചുകൊണ്ട് "നിങ്ങളുടെ അമൃതം കാക്കപ്പൊന്നാണ്. ശ്രീമദ്ഭാഗവതാമൃതം വിലമതിക്കാനാവാത്ത മഹാരത്നവുമാണ്. ഭക്തിയില്ലാത്ത നിങ്ങൾക്ക ഭാഗവതം തരാൻ സാദ്ധ്യമല്ല" എന്നു പറഞ്ഞയച്ചു. സർപ്പം കടിച്ചു ദുർമ്മരണം പ്രാപിച്ച പരീക്ഷിത്തിനു മോക്ഷം ലഭിച്ചതു കണ്ട് ബ്രഹ്മാവുപോലും ആശ്ചര്യപ്പെട്ടുപോയി. ഭാഗവതത്തെ മററു ശാസ്ത്രങ്ങളുമായി തുലനം ചെയ്തു നോക്കി. അപ്പോൾ ഭാഗവതത്തിനു ഗുരുത്വം ക്രട്ടുതലാണെന്നു ബോദ്ധ്യമായി. ഭാഗവതം വെറുമൊരു ഗ്രന്ഥമല്ല. അതു ശ്രീഭഗവാന്റെ പ്രത്യക്ഷസ്വരൂപം തന്നെയാണ്. ഭാഗവതശ്രവണവും പഠനവും കൊണ്ട് അതിവേഗം വൈകുണ്ഠത്തെ പ്രാപിക്കാം.

കലിയുഗത്തിൽ ശ്രീമദ്ഭാഗവതസപ്താഹയജ്ഞം സർവ്വഫലപ്രദമാണെന്ന് സനകാദികൾ ശ്രീ നാരദർക്കുപദേശിച്ചു. ആ കഥ പറയാം:- ശ്രീ നാരദർ സർവ്വദാ സഞ്ചാരിയാണല്ലോ. കലിയുഗം ആരംഭിച്ചശേഷം മഹർഷി ഭൂലോകത്തിലുള്ള പുണ്യതീർത്ഥങ്ങളിലെല്ലാം സഞ്ചരിച്ചു. അപ്പോൾ സർവ്വത്ര അധർമ്മം വ്യാപിച്ചിരിക്കുന്നതായി കണ്ടു. മനഃസന്തോഷഹേതുവായി ഒന്നും തന്നെ കണ്ടില്ല. സത്യം, ദയ, ദാനം, തപസ്സ്, ശൌചം മുതലായവയെ ഒരിടത്തും കാണാൻ കഴിഞ്ഞില്ല. ജനങ്ങൾക്ക് ഉദരപൂരണത്തിൽ മാത്രമെ

digitized by www.sreyas.in

താല്പര്യം കണ്ടുള്ളൂ. നിസ്സാരകാര്യങ്ങൾക്കുപോലും കളവു പറയുന്നു. ആർക്കും തന്നെ സദാചാരശുദ്ധിയില്ല. പാവങ്ങളെ ബലവാന്മാർ ഹിംസിക്കുന്നു. ഗൃഹസ്ഥന്മാർ വിരക്തന്മാരെപ്പോലെ വേഷം കെട്ടി നടക്കുന്നു. ഗൃഹത്തിൽ സ്ത്രീകൾക്കാണു പരമാധികാരം. പരദ്രോഹികൾ ഉപദേശികളായി നടക്കുന്നു. ധനത്തിനുവേണ്ടി കന്യകമാർ വില്ക്കപ്പെടുന്നു. ഭാര്യാഭർത്താക്കന്മാർ തമ്മിൽ എപ്പോഴും കലഹം തന്നെ. പുണ്യക്ഷേത്രങ്ങൾ, പുണ്യാശ്രമങ്ങൾ, പുണ്യതീർത്ഥങ്ങൾ എന്നിവയെല്ലാം നാസ്തികന്മാർ കയ്യടക്കുന്നു. യോഗിയോ, സിദ്ധനോ, ഭക്തനോ, ആയ ഒരാളെയെങ്കിലും കാണാനില്ല. ദേശങ്ങൾ തോറും അന്നം വില്ക്കപ്പെടുന്നു. ബ്രാഹ്മണർ വേദങ്ങളെ വിററു തിന്നുന്നു. സ്ത്രീകൾ വ്യഭിചരിക്കുന്നു.

ഇവയെല്ലാം അതിവേദനയോടെ കണ്ടുകണ്ടു് ദേവർഷി പുണ്യയമുനാതീരത്തിൽ വന്നു. അവിടെ ഒരാശ്ചര്യം കണ്ടു. ഭക്തിദേവി യുവസുന്ദരിയായും പുത്രന്മാരായ ജ്ഞാനവൈരാഗ്യങ്ങൾ വൃദ്ധന്മാരായുമിരിക്കുന്നു. ദുഃഖിതയായ ഭക്തിമാതാ വിലപിക്കുന്നു. മൂന്നുപേരും കലിബാധിച്ചു് ഒന്നുപോലെ അംഗഭംഗം വന്നു തളർന്നു് യമുനയിൽ വന്നതാണു്. വൃന്ദാവനഭൂമിയുടെ മഹിമയാൽ ഭക്തിദേവിക്കു വീണ്ടും യൌവ്വനം കിട്ടി. ജ്ഞാനവൈരാഗ്യങ്ങൾ വൃദ്ധരായിതന്നെ തളർന്നുകിടക്കുന്നു. ദേവി ശ്രീനാരദരോടു സങ്കടം പറഞ്ഞു. അപ്പോൾ ദേവർഷി ഇപ്രകാരം ആശ്വസിപ്പിച്ചു:— "ദേവീ! കാലശക്തിയെ ആർക്കു തടുക്കാൻകഴിയും? ദാരുണമായ കലി എങ്ങും വ്യാപിച്ചു കഴിഞ്ഞു. സദാചാരവും യോഗവും തപസ്സും നശിച്ചു. ജനങ്ങൾ പാപികളും വഞ്ചകരും അസുരസ്വഭാവികളുമായിത്തീർന്നു. സജ്ജനങ്ങൾ സങ്കടപ്പെടുകയും ദുഷ്ടന്മാർ സന്തോഷിക്കുകയും ചെയ്യുന്ന കാലമാണിതു്. ഈ ഭൂമി പ്രതിവർഷം ദുഷിച്ചു ദുഷിച്ചു് ആദിശേഷനു ഭാരമായി തീർന്നിരിക്കുകയാണു്. ഇപ്പോൾ ഭക്തിജ്ഞാനവൈരാഗ്യങ്ങളെ ആർക്കും വേണ്ട. പുണ്യവൃന്ദാവനസംബന്ധം കൊണ്ടു മാത്രമാണു് ഭവതിക്കെങ്കിലും യൌവ്വനം ലഭിച്ചതു്. ഇവിടെയും ജ്ഞാനവൈരാഗ്യങ്ങളെ ആരും തിരിഞ്ഞു നോക്കുന്നില്ല.

മുകുന്ദൻ അവതാരം ഉപസംഹരിച്ച അന്നുതന്നെ കലി ലോകത്തിൽ പ്രവേശിച്ചു. പരീക്ഷിത്തു മഹാരാജാവു് കലിയെ വധിക്കുമായിരുന്നു. പക്ഷെ അങ്ങനെ ചെയ്തില്ല. സാരഗ്രാഹിയായ രാജാവു് കലിയിലും ഒരു മഹത്തായ ഗുണം കണ്ടു. അതായതു് യോഗതപാദികളാൽപോലും കിട്ടാത്ത പരമപദപ്രാപ്തി, കലിയിൽ കേശവകീർത്തനംകൊണ്ടു മാത്രം കൈവരും. അതുകൊണ്ടു് രാജാവു് കലിയെ വധിക്കാതെ നിലയ്ക്കു നിർത്തി. പരീക്ഷിത്തിന്റെ

digitized by www.sreyas.in

കാലക്ഷേപം കലിയെ അടക്കാനാളില്ലാതെയായി. തൻമൂലം ഇപ്പോൾ വസ്തുസാരങ്ങളെല്ലാം നശിക്കാനിടയായി. ബ്രാഹ്മണർ വീടുതോറും നടന്ന് ഭാഗവതം വായിച്ചുകേൾപ്പിക്കുന്നു. വീട്ടുകാർക്കു ശ്രദ്ധയുണ്ടായിട്ടു കേൾക്കുന്നതല്ല. ബ്രാഹ്മണരുടെ നിർബ്ബന്ധംകൊണ്ടു കേൾക്കുന്നുവെന്നേയുള്ളൂ. ബ്രാഹ്മണരും ഭാഗവതമഹിമയെ മുൻനിർത്തി കേൾപ്പിക്കുന്നതുമല്ല. അവർക്കു അല്പം ധനം കിട്ടണമെന്നു മാത്രം. തൻമൂലം കേൾക്കുന്നവർക്കും കേൾപ്പിക്കുന്നവർക്കും ഫലമില്ലാതെ കഥാസാരം നിഷ്ഫലമായി. മഹാപാപികൾ തീർത്ഥസ്ഥലങ്ങളിൽ ചെന്നിരുന്നുകൊണ്ടു് നീചകർമ്മങ്ങളെ ചെയ്തു് തീർത്ഥസാരവും നശിപ്പിച്ചു. കാമക്രോധങ്ങളെ അല്പവും സംയമനം ചെയ്യാതെ വിഷയികൾ തപസ്സു ചെയ്തുതുടങ്ങിയതിനാൽ തപഃസാരവും നശിച്ചു. ധർമ്മം സംരക്ഷിക്കേണ്ട പണ്ഡിതന്മാർ പോത്തുകളെപ്പോലെ സ്ത്രീസംയോഗം ചെയ്തു് കാലം കഴിക്കുന്നു. മുക്തിസാധനകളിൽ അവർക്കു അല്പവും താല്പര്യമില്ല. ദേവി! ആരെയും കുററം പറയേണ്ട കാര്യമില്ല. ഇതെല്ലാം കലിയുഗധർമ്മമാണു്. അതിനാൽ ഭഗവാൻ ശ്രീഹരിയും എല്ലാം സഹിക്കുന്നു." ഇത്രയും കേട്ടപ്പോൾ ദേവിക്കു അല്പം സമാധാനമായി.

~~~~~~~~~~~~~~~~

## അദ്ധ്യായം രണ്ട്

~~~~~~~

ശ്രീനാരദർ വീണ്ടും ഭക്തിദേവിയോടു പറഞ്ഞു:- ദേവി! വൃഥാ ഖേദിക്കേണ്ട. ശ്രീകൃഷ്ണചരണാംഭോജത്തെ ഭജിച്ചുകൊള്ളുക. കൌരവസഭയിൽവച്ചു് വസ്ത്രാക്ഷേപം ചെയ്യപ്പെട്ട ദ്രൌപദിയെ ആരാണോ രക്ഷിച്ചതു്, ശംഖചൂഡനാൽ അപഹരിക്കപ്പെട്ട ഗോപസ്ത്രീകളെ ആരാണോ രക്ഷിച്ചതു്, ആ ശ്രീകൃഷ്ണഭഗവാൻ എങ്ങും പോയിട്ടില്ല. എല്ലായിടത്തും എപ്പോഴുമുണ്ടു്. പോരെങ്കിൽ ഭവതിയെ ശ്രീകൃഷ്ണനു് അത്യന്തം പ്രിയവുമാണു്. ആ ഭക്തവത്സലൻ ഭവതിയുടെ പുറകേ വ്യാധൻ, ശബരി, മുതലായവരുടെ ഗൃഹങ്ങളിലും വന്നില്ലേ? മററു യുഗങ്ങളിലെ അവസ്ഥ എന്തായാലും കലിയിൽ നീ മാത്രമാണു് സായൂജ്യദായിനി. അതിനാൽ തന്തിരുവടി, തനിക്കു സദൃശമായ സ്വരൂപത്തോടുകൂടിയ ഭവതിയെ തന്റെ വല്ലഭയായിത്തന്നെ അംഗീകരിച്ചിട്ടു് തന്റെ ഭക്തന്മാരെ പുഷ്ടിപ്പെടുത്താൻ കല്പിച്ചു. ജ്ഞാനത്തേയും വൈരാഗ്യത്തേയും പുത്രന്മാരായും തന്നു. മുക്തി, ജ്ഞാനം, വൈരാഗ്യം എന്നിവരോടുകൂടി ഭവതി ഭൂമിയിൽ സഞ്ചരിച്ചു. കലിയിൽ പാഖണ്ഡന്മാരുടെ ബാധയാൽ മുക്തിക്കു ക്ഷയം സംഭവിച്ചു് വൈകുണ്ഠത്തിലേക്കു മടങ്ങിപ്പോയി. ഇപ്പോൾ നീ വിളിക്കുന്ന സമയത്തു് വരികയും പോകുകയും ചെയ്യുന്നു.

digitized by www.sreyas.in

ഈ സന്താനങ്ങളെക്കുറിച്ചും പരിതപിക്കേണ്ട. അവരെ ഉത്തേജിപ്പിക്കാൻ വേണ്ട ഉപായങ്ങളെ ഞാൻ ചിന്തിക്കുന്നുണ്ട്. ഈ കലിയുഗത്തോടു തുല്യമായി മറെറാരു യുഗവുമില്ല. ഈ യുഗത്തിൽ ഭവതിയെ ഞാൻ വീടുതോറും സ്ഥാപിക്കും. ഞാൻ ലോകരോടു പറയും:"നിങ്ങൾ സന്ധ്യാവന്ദനം, അഗ്നിഹോത്രം, യജ്ഞം, ദാനം ഇത്യാദിയൊന്നും ചെയ്യണ്ട. സുഖസാദ്ധ്യമായ മാർഗ്ഗം ഞാൻ പറഞ്ഞുതരാം. ഹരിമന്ദിരങ്ങളെ അടിച്ചുവാരി, മെഴുകി അലങ്കരിക്കുവിൻ, ഗീതനൃത്താദികളോടുകൂടി സങ്കീർത്തനം ചെയ്യുവിൻ, എന്നാൽ ജന്മം സഫലമാകും" എന്ന് ഉൽബോധിപ്പിച്ച് ഓരോ ഗൃഹത്തിലും ഞാൻ ഭവതിയെ പ്രതിഷ്ഠിക്കും. അതിനു കഴിഞ്ഞില്ലെങ്കിൽ ഞാൻ ഹരിദാസനല്ല. കലിയുഗത്തിൽ മഹാപാപികളായാലും ഭക്തിയെ ആശ്രയിച്ചാൽ ശ്രീകൃഷ്ണലോകം പ്രാപിക്കും. ആരുടെ ഹൃദയത്തിൽ പ്രേമഭക്തി ദൃഢമൂലമാകുന്നുവോ, അവർ സ്വപ്നത്തിൽപോലും യമനെ കാണുകയില്ല. ഭൂതപ്രേതപിശാചുക്കൾ അവരെ തീണ്ടുകപോലുമില്ല. ഭക്തി ഒന്നുകൊണ്ടു മാത്രം ശ്രീഹരി പ്രസാദിക്കുമെന്നതിനു ഗോപിത്തമ്പുരാട്ടിമാർ തന്നെ പ്രമാണം. അനേകം ജന്മങ്ങളിൽ ചെയ്ത പുണ്യപരിപാകം കൊണ്ടു മാത്രമെ ഭക്തിയിൽ രുചിയും ആനന്ദവുമുണ്ടാകുകയുള്ളൂ. അതുവരെ അന്യപരിശ്രമങ്ങളെ ചെയ്തുകൊണ്ടിരിക്കും, ഫലം സിദ്ധിക്കുകയുമില്ല. ഭക്തിയെ ദ്രോഹിക്കുന്നവർക്ക് ഒരുകാലത്തും ഒരിടത്തും ശാന്തി ലഭിക്കുന്നതല്ല. അംബരീഷനെ ദ്രോഹിക്കാൻ പുറപ്പെട്ട ദുർവ്വാസാവ് പെട്ട പാട് പ്രസിദ്ധമാണല്ലോ. അതുപോലെ പ്രഹ്ലാദനെ ദ്രോഹിച്ച ഹിരണ്യകശിപുവും, പാണ്ഡവന്മാരെ ദ്രോഹിച്ച ദുര്യോധനാദികളും മററുപലരും ഭക്തിദ്രോഹത്തിന്റെ തിക്തഫലം അനുഭവിക്കേണ്ടിവന്നവരാണ്. അതിനാൽ കലിയിൽ മുക്തിയെ കാംക്ഷിക്കുന്നവൻ വ്രതങ്ങളും യാഗങ്ങളും യോഗങ്ങളും വേദാഭ്യാസവുമെല്ലാം മതിയാക്കീട്ട് ഭക്തിയെ മാത്രം മുറുകെ പിടിച്ചാൽ മതിയാകും".

ഇത്രയും കേട്ടപ്പോൾ ഭക്തിദേവി സന്തുഷ്ടയായി. തന്റെ പുത്രന്മാരെ കൂടി ആലസ്യമുക്തരാക്കേണമെന്നപേക്ഷിച്ചു. ശ്രീനാരദർ അവരുടെ ചെവിയിൽ വേദവേദാന്തങ്ങളേയും ഭഗവൽഗീതയേയും മററും തുടരെത്തുടരെ ബോധിപ്പിച്ചുനോക്കി. അവർ പ്രയാസപ്പെട്ട് എഴുന്നേററിരുന്നുവെങ്കിലും കണ്ണുതുറക്കാതെ അടിക്കടി കോട്ടുവായിട്ടുകൊണ്ടിരുന്നു. രോമങ്ങളെല്ലാം വെളുത്ത കൊററിയെപ്പോലെ വെളുത്തിരുന്നു. ശരീരം അസ്ഥിമാത്രം. ഒട്ടും താമസമുണ്ടായില്ല, അവർ വീണ്ടും തളർന്നു കിടന്നുറക്കം തുടങ്ങി. ശ്രീ നാരദർ ഇതികർത്തവ്യതാമൂഢനായി. ഇനി എന്തുചെയ്യേണ്ടുവെന്നു ചിന്തയായി. ഇഷ്ടദേവനായ ഗോവിന്ദനെ സ്മരിച്ചു. അപ്പോൾ "ഋഷേ! വ്യസനിക്കണ്ട. ഇവരെ

digitized by www.sreyas.in

ഉണൎത്തുവാൻ തക്ക സൽക്കൎമ്മമൊന്നുണ്ടു്. അതെന്തെന്നു് സാധുസത്തമന്മാരിൽ നിന്നും ഗ്രഹിച്ചു ശ്രദ്ധാപൂൎവ്വകം അനുഷ്ഠിച്ചാൽ മതി" എന്നു് അശരീരിവാക്കുകേട്ടു. ശ്രീനാരദർ വിസ്മയഭരിതനായി ഉടനെ അവിടെനിന്നും പുറപ്പെട്ടു് തീൎത്ഥങ്ങൾ തോറും സഞ്ചരിച്ചു്, കാണുന്ന കാണുന്ന മുനീശ്വരന്മാരോടെല്ലാം അശരീരിവാക്കിൽ സൂചിപ്പിച്ച സൽക്കൎമ്മമെന്തെന്നാരാഞ്ഞു. ആൎക്കും തന്നെ ശരിയായ സമാധാനം പറയുവാൻ കഴിഞ്ഞില്ല. ചിന്താതുരനായ ദേവൎഷി ഒടുവിൽ ബദരീവനത്തിലെത്തി. അവിടെയിരുന്നു തപസ്സു ചെയ്യാമെന്നു നിശ്ചയിച്ചു. അപ്പോൾ കോടിസൂൎയ്യസമപ്രഭരായ സനകാദിയോഗീശ്വരന്മാരെ മുന്നിൽ കണ്ടു. ആനന്ദസംഭ്രമത്തോടുകൂടി അവരെ വണങ്ങി ചോദിച്ചു:— "മഹായോഗികളും മേധാവികളും, സദാ ശ്രീകൃഷ്ണനിൽ തന്നെ വസിക്കുന്നവരും, ഹരികീൎത്തനതൽപരന്മാരും ഹരികഥാമൃതാസ്വാദനത്താൽ ഉന്മത്തരുമായ ഭവാന്മാൎക്കു് നമസ്കാരം. ശ്രീഹരിയിൽ ശരണം പ്രാപിച്ചവരായ നിങ്ങളെ കാലമൊ ജരയോ ബാധിക്കുന്നില്ല. അതിനാൽ നിങ്ങൾ എല്ലാവൎക്കും മുമ്പു ജനിച്ചവരെങ്കിലും അഞ്ചുവയസ്സു മാത്രമായ ബാലന്മാരെപ്പോലെ കാണപ്പെടുന്നു. നിങ്ങളുടെ ശാപാനുഗ്രഹശക്തി പ്രസിദ്ധമാണല്ലൊ. എന്റെ മഹാഭാഗ്യംകൊണ്ടു് നിങ്ങളുടെ ദൎശനം കിട്ടി. അശരീരിവാക്കിൽ സൂചിപ്പിച്ച മഹത്തായ സൽക്കൎമ്മം എന്തെന്നും അതെങ്ങിനെ അനുഷ്ഠിച്ചാൽ ഭക്തിജ്ഞാനവൈരാഗ്യങ്ങൾക്കു സുഖവും പുഷ്ടിയും പ്രാപിച്ചു് സൎവ്വജനങ്ങളിലും സ്ഥിരപ്രതിഷ്ഠരാകുമെന്നും എനിക്കുപദേശിച്ചു തരണം".

കുമാരന്മാർ പറഞ്ഞു:— ദേവൎഷേ! വിഷാദിക്കണ്ട, സമാധാനമായിരിക്കൂ. അങ്ങയുടെ ആഗ്രഹസാദ്ധ്യത്തിനുള്ള ഉപായം പണ്ടേതന്നെ നിശ്ചയിക്കപ്പെട്ടിട്ടുള്ളതാണു്. വിരക്തശിരോമണിയും ഹരിദാസവരിഷ്ഠനുമായ അങ്ങു് ഭക്ത്യുൽക്കൎഷത്തിനായി പ്രയത്നിക്കുന്നതിൽ ഒട്ടുംതന്നെ ആശ്ചൎയ്യമില്ല. ഋഷികൾ അനേകം ശ്രേയോമാൎഗ്ഗങ്ങളെ പറഞ്ഞുതന്നിട്ടുണ്ടു്. എന്നാൽ അവയെല്ലാം തന്നെ അല്പഫലപ്രദങ്ങളും ക്രിയാബഹുലങ്ങളും ശ്രമസാദ്ധ്യങ്ങളുമാണു്. വൈകുണ്ഠപ്രാപ്തിക്കുള്ള രാജമാൎഗ്ഗം ഇപ്പോഴും ഗോപ്യമായിത്തന്നെയിരിക്കുകയാണു്. അതുപദേശിച്ചുതരാൻ പ്രാപ്തനായ പുരുഷനെ മഹാഭാഗ്യം കൊണ്ടേ കണ്ടുകിട്ടുകയുള്ളൂ. പരമാത്മാവിനെ അനുഭവസാദ്ധ്യമാക്കുവാൻ ശ്രീശുകൻ ഗാനം ചെയ്ത ജ്ഞാനയജ്ഞമാകുന്ന ശ്രീമൽഭാഗവതകഥനത്തിനു മാത്രമെ കഴിയുകയുള്ളൂ എന്നാണു് അഭിജ്ഞമതം. സിംഹശബ്ദം കേട്ട ചെന്നായ്ക്കളെപ്പോലെ, ഭാഗവത ശബ്ദഘോഷത്താൽ സകല കലിദോഷങ്ങളും ഓടിഒളിക്കും. ഭക്തിജ്ഞാനവൈരാഗ്യങ്ങൾ പുഷ്ടിപ്പെട്ടു് വീടുതോറും, ജനംതോറും ക്രീഡിക്കും.

digitized by www.sreyas.in

ശ്രീ നാരദർ ചോദിച്ചു:- മഹാത്മാക്കളെ! ഒരു സംശയമുണ്ട്, വേദാർത്ഥത്തെത്തന്നെയല്ലേ ഭാഗവതത്തിലും പ്രതിപാദിച്ചിരിക്കുന്നതു്? വേദഘോഷം കൊണ്ടും ഗീതാപാഠംകൊണ്ടും ഉണരാത്ത ഭക്തിജ്ഞാന വൈരാഗ്യങ്ങൾ ശ്രീമത്ഭാഗവതകഥനത്താൽ എങ്ങനെ ഉണരും?

കുമാരന്മാർപറഞ്ഞു:- വേദോപനിഷത്തുക്കളുടെ സാരംതന്നെ ശ്രീമത്ഭാഗവതമെന്നതു ശരിതന്നെ. പക്ഷെ ഭാഗവതത്തിൽ അതിന്റെ സ്വരൂപം ഒന്നു മാറി. തന്മൂലം ഫലത്തിനും ഔന്നത്യം കൂടി. ഉദാഹരണമായി ഫലവൃക്ഷങ്ങളിൽ ആമൂലാഗ്രം രസം വ്യാപിച്ചിരിക്കുന്നു. എങ്കിലും ആ രസം കായായി പഴമായി ലഭിക്കുമ്പോൾ മാത്രമെ അനുഭവവേദ്യമാകുന്നുള്ളു. പാലിൽ സർവ്വത്ര നെയ്യ് വ്യാപിച്ചിരിക്കുന്നു. എങ്കിലും കാച്ചി ഉറച്ച് കടഞ്ഞെടുക്കുമ്പോൾ മാത്രമെ അനുഭവവേദ്യമാകുന്നുള്ളു. കരിമ്പിൽ സർവ്വത്ര മധുരരസം വ്യാപിച്ചിട്ടുണ്ട്. എങ്കിലും രസമെടുത്തു് ശർക്കരയാക്കുമ്പോഴാണ് ഉപയോഗയോഗ്യമാകുന്നതു്. അതുപോലെ വേദമഹാസമുദ്രത്തിൽ പരന്നു കിടക്കുന്ന സാരത്തെ മാത്രമെടുത്തു വാർത്തതാണ് ശ്രീമത്ഭാഗവതം. അതിനാൽ അതു് സർവ്വോത്തമമായി ഭവിച്ചു. ദേവർഷേ! ഈ വിഷയത്തിൽ അങ്ങേയ്ക്ക സംശയമുണ്ടായല്ലോ എന്നു ഞങ്ങൾ അതിശയിക്കുകയാണ്. അനവധി വേദശാസ്ത്ര ഗ്രന്ഥങ്ങൾ നിർമ്മിച്ചിട്ടും മനഃശാന്തി ലഭിക്കാത്ത വേദവ്യാസന്, അങ്ങല്ലേ ഭാഗവതം ഉപദേശിച്ചു കൊടുത്തു് മോഹം തീർത്തതു്? അതിനാൽ ഭാഗവതമഹിമയെക്കുറിച്ച് ഒട്ടുംതന്നെ സംശയം വേണ്ട." ഇതുകേട്ടപ്പോൾ ശ്രീനാരദരുടെ ഉള്ളം കുളിർത്തു.

---

## അദ്ധ്യായം മൂന്ന്.

ശ്രീ നാരദർ പറഞ്ഞു:- വേദപാരഗന്മാരെ! നിങ്ങൾ ഉപദേശിച്ചതുപോലെ ശുകശാസ്ത്രകഥയാകുന്ന ജ്ഞാനയജ്ഞത്തെ ഞാൻ ചെയ്യാം. അതിനുചിതമായ സ്ഥലവും ഭാഗവതമഹിമയും അരുളിച്ചെയ്യണം.

കുമാരന്മാർപറഞ്ഞു:- "ഹരിദ്വാരത്തിനു സമീപം ആനന്ദമെന്ന തടമുണ്ട്. അതു് അത്യന്തം മാഹാത്മ്യമുള്ള പുണ്യസ്ഥലമാണ്. അവിടെവച്ച് ജ്ഞാനയജ്ഞം നടത്താം. അവിടെ ഭക്തിയും ജ്ഞാനവും വൈരാഗ്യവും വരും, അവർക്ക് നഷ്ടപ്പെട്ട യൌവ്വനവും പുഷ്ടിയും വീണ്ടും ലഭിക്കും".

digitized by www.sreyas.in

ഇപ്രകാരം പറഞ്ഞിട്ട് അവർ അനേകം ഭക്തജനങ്ങളോടുകൂടി ആനന്ദതടത്തിലെത്തി. ആ സമയം മൂന്നുലോകങ്ങളിലുമുള്ള ഭാഗവതരസികന്മാരായ ഋഷിവര്യന്മാർ സപരിവാരം അവിടെ വന്നുചേർന്നു. കൂടാതെ വേദങ്ങൾ, മന്ത്രങ്ങൾ, തന്ത്രങ്ങൾ, പുരാണങ്ങൾ, ശാസ്ത്രങ്ങൾ, പുണ്യതീർത്ഥങ്ങൾ, പുണ്യവനങ്ങൾ, പുണ്യശൈലങ്ങൾ എന്നിവയെല്ലാം ദിവ്യരൂപം ധരിച്ച് വന്നുകൂടി. എല്ലാവരും യഥാസ്ഥാനങ്ങളിലിരുന്നു. അഗ്രാസനത്തിൽ സനകാദികളും അവരുടെ മുമ്പിലായി ശ്രീനാരദനും ഇരുന്നു. അന്തരീക്ഷം ജയഘോഷംകൊണ്ടു മുഴങ്ങി. ദേവതകൾ പുഷ്പവർഷം ചെയ്തു. കുമാരന്മാർ പ്രവചനമാരംഭിച്ചു:–

പന്ത്രണ്ടു സ്കന്ധവും പതിനെണ്ണായിരം ഗ്രന്ഥവുമടങ്ങിയ ശ്രീ ഭാഗവതം ശ്രീശുകൻ പരീക്ഷിത്തിനുപദേശിച്ചതാണ്. ഇതു് ഇത്രദിവസം കൊണ്ടു പഠിച്ചുതീർക്കണമെന്നില്ല. എപ്പോഴും – ജീവിതകാലം മുഴുവനും – സേവിക്കേണ്ടതാണ്. സേവിക്കുന്തോറും ശ്രീഹരി ചിത്തത്തിൽ അധികമധികം പ്രകാശിക്കും. ഇതു് അല്പമെങ്കിലും ചെവികളിൽ പ്രവേശിക്കുന്നതുവരെ മാത്രമേ സംസാരത്തിൽ കിടന്നു ഭ്രമിക്കേണ്ടതുള്ളൂ. ബുദ്ധിഭ്രമത്തെ ഉണ്ടാക്കുന്ന ബഹുവിധ ശാസ്ത്രങ്ങളെ എന്തിനു പഠിക്കുന്നു? ശ്രീമദ്ഭാഗവതം ഒന്നു മതിയല്ലോ. 'ഞാൻ മുക്തിയെ തരു'മെന്നു ഭാഗവതം ഗർജ്ജിക്കുന്നു. നിത്യം ഭാഗവതപാരായണം നടക്കുന്ന ഗൃഹം മഹാപുണ്യതീർത്ഥമായിത്തീരുന്നു. അവിടെ വസിക്കുന്നവരുടേയും പാപങ്ങളെല്ലാം നശിക്കുന്നു. ആയിരം അശ്വമേധവും നൂറു വാജപേയവും ചേർന്നാലും ഇതിന്റെ ഒരംശം ഫലമർഹിക്കുന്നില്ല. പരമഗതിയെ കാംക്ഷിക്കുന്ന വിവേകി നിത്യവും ഒരു ശ്ലോകമോ ഒരു വരിയോ എങ്കിലും സ്വയം പാഠം ചെയ്യണം. അർത്ഥചിന്തനയോടുകൂടി നിത്യപാരായണം ചെയ്താൽ കോടിജന്മകൃതപാപങ്ങൾ നശിക്കുന്നു. പ്രാണാവസാനത്തിൽ ഇതു കേൾക്കുന്ന ഭാഗ്യവാനു് ശ്രീ ഗോവിന്ദൻ തന്റെ വൈകുണ്ഠത്തെതന്നെയും കൊടുക്കുന്നു. ജീവിതത്തിൽ അല്പമെങ്കിലും ഈ മഹാശാസ്ത്രത്തെ കേൾക്കാത്ത ശഠന്റെ കഥയെന്തു പറയട്ടെ! അവൻ ചണ്ഡാലൻതന്നെ. അവന്റെ ജന്മവും, അവനെ ക്ലേശിച്ചു പ്രസവിച്ച മാതാവിന്റെ പ്രയത്നവും കേവലം വ്യർത്ഥംതന്നെ. ലോകത്തിൽ ഭാഗവതകഥാപ്രസംഗം അതിദുർല്ലഭംതന്നെ. മഹാ പുണ്യവാന്മാർക്കേ കിട്ടുകയുള്ളൂ. അതുകൊണ്ടു എത്രപ്രയത്നപ്പെട്ടും കഴിയുന്നിടത്തോളം കേൾക്കണം. ഇത്ര ദിവസം കൊണ്ടു കേൾക്കണമെന്നില്ല, സർവ്വദാ കേട്ടുകൊണ്ടിരിക്കണമെന്നാണ് അഭിജ്ഞമതം. സത്യബ്രഹ്മചര്യവ്രതങ്ങളോടെ കേൾക്കണം. എന്നാൽ കലിയുഗത്തിൽ ഈ വ്രതം പൂർണ്ണമായി പരിപാലിപ്പാൻ പ്രയാസമാണ്. നിയമാചരണവും മനോജയവും ദുഷ്കരമാണ്. അതിനാൽ സപ്താഹശ്രവണം ഉത്തമമെന്നു നിശ്ചയിക്കപ്പെട്ടിരിക്കുന്നു.

digitized by www.sreyas.in

സപ്താഹത്തിന്റെ മഹിമ അവർണ്ണനീയമാണ്. അതു് തപോയോഗാദികളെക്കാളെല്ലാം ശ്രേഷ്ഠമാണ്. 'ഇതരയജ്ഞങ്ങളെക്കാളെല്ലാം ഞാൻ ശ്രേഷ്ഠൻ' എന്നു സപ്താഹം ഉച്ചൈസ്വരം ഗർജ്ജിക്കുന്നു.

ഇപ്രകാരം കുമാരന്മാർ പറഞ്ഞുകൊണ്ടിരുന്നപ്പോൾ ഭക്തിമാതാവു് യുവകോമളപുത്രന്മാരായ ജ്ഞാനവൈരാഗ്യങ്ങളോടുകൂടി "ശ്രീകൃഷ്ണ ഗോവിന്ദ ഹരേ മുരാരേ" എന്നു സങ്കീർത്തനം ചെയ്തുകൊണ്ടു് സഭയിൽ പ്രത്യക്ഷയായി. സദസ്യരെല്ലാം ആനന്ദത്തോടും ആശ്ചര്യത്തോടും നോക്കിയിരിക്കെ "ഹേ ബ്രഹ്മപുത്രന്മാരെ, ഭവാന്മാർ എന്നെ കഥാരസത്താൽ പോഷിപ്പിച്ചിരിക്കുന്നു. ഇനി ഞങ്ങൾ എവിടെ വസിക്കണം?" എന്നു ചോദിച്ചു. "ഭവതി ഭക്തന്മാർക്കു് അന്യചിന്ത വരാത്തവണ്ണം അവരുടെ മനസ്സിൽ വസിച്ചാലും" എന്നു കുമാരന്മാർ അഭ്യർത്ഥിച്ചു. ദേവി അപ്രകാരം ചെയ്തു.

ആരുടെ ചിത്തത്തിൽ ഭക്തി സ്ഥിരമായി വസിക്കുന്നുവോ, അവർ ലോകദൃഷ്ട്യാ നിർദ്ധനരാണെങ്കിലും ധന്യധന്യരാണ്. എന്തെന്നാൽ ഭക്തിയിരിക്കുന്നിടത്തു്, ഭഗവാനും സാന്നിദ്ധ്യം ചെയ്യുന്നു. എന്തിനധികം പറയുന്നു? വേദത്തിന്റെ മറെറാരു പേരാണ് ഭാഗവതം. ആർ അതിനെ സാദരം പഠിക്കുന്നുവോ, ശോഭനമായി വ്യാഖ്യാനിക്കുന്നുവോ, ശ്രദ്ധാപൂർവ്വം കേൾക്കുന്നുവോ, അവരെല്ലാം ആനന്ദമൂർത്തിയായ ശ്രീകൃഷ്ണന്റെ സാരൂപ്യത്തെ പ്രാപിക്കുന്നു. പരമപുരുഷാർത്ഥസിദ്ധിക്കു് മറെറാന്നും തന്നെ ആവശ്യമില്ല.



## അദ്ധ്യായം നാലു്



സഭാവാസികളുടെയെല്ലാമുള്ളിൽ അലൌകികമായ ഭക്തി നിറഞ്ഞതു കണ്ടു് ഭക്തവത്സലനായ ശ്രീഹരിയും അവരുടെ ഹൃദയങ്ങളിൽ പ്രവേശിച്ചു വിളങ്ങി. ഭഗവാനെ പിൻതുടർന്നു വന്ന ഹരിദാസന്മാരായ ഉദ്ധവാദികളും ഗൂഢരൂപത്തിൽ സഭയിലിരുന്നു. ജയഘോഷവും ശംഖധ്വനിയും മുഴങ്ങി. സദസ്യർക്കു ശരീരബോധമോ ഗൃഹചിന്തയോ ഇല്ലാതായി. ഇതെല്ലാം കണ്ടു് ശ്രീനാരദർ ആനന്ദപുളകിതനായി.

കുമാരന്മാർ പ്രവചനം തുടർന്നു.— സർവ്വദാ ദുരാചാരതല്പരരും ദുർമ്മാർഗ്ഗികളും കാമികളും ക്രോധികളും കുടിലബുദ്ധികളും അസത്യവാദികളും മാതാപിതൃദ്രോഹികളും അത്യാഗ്രഹികളും ഡാംഭികന്മാരും മത്സരബുദ്ധികളും പരഹിംസകന്മാരും പഞ്ചമഹാപാതകികളും ക്രൂരന്മാരും ബ്രഹ്മസ്വാപഹാരികളും

digitized by www.sreyas.in

വ്യഭിചാരികളും എന്നു വേണ്ടാ, സകല പാപികളും സപ്താഹയജ്ഞത്താൽ പരിശുദ്ധരായി ഭവിക്കും. ഇത്രയും പറഞ്ഞതിനെ പാപകർമ്മം ചെയ്യാനുള്ള അനുവാദമായി തെററിദ്ധരിക്കരുതു്. സപ്താഹയജ്ഞത്തിന്റെ അപാര മഹിമയെ എടുത്തു് പറഞ്ഞതാണെന്നു ധരിക്കണം. വിധിപ്രകാരം ഒരു പ്രാവശ്യം സപ്താഹയജ്ഞശ്രവണം ചെയ്യുവനു വീണ്ടും പാപകർമ്മം ചെയ്യുവാനുള്ള ബുദ്ധിയുണ്ടാകയില്ല. സപ്താഹമഹിമയെ പ്രകാശിപ്പിക്കുന്ന ഒരിതിഹാസം കേട്ടുകൊള്ളുക:

തുംഗഭദ്രാനദീതീരത്തിൽ ആത്മദേവൻ എന്ന ഒരു ബ്രാഹ്മണൻ വസിച്ചിരുന്നു. അദ്ദേഹം സൽഗുണസദാചാരസമ്പന്നനായിരുന്നു. എന്നാൽ ഭാര്യയായ ധുന്ധുലി നിർബന്ധബുദ്ധിയും വായാടിയും കലഹസ്വഭാവിയുമായിരുന്നു. ആ ദമ്പതികൾക്കു സന്താനമുണ്ടായില്ല. ദാനാദികൾ മുതലായ പല സൽക്കർമ്മങ്ങളും ചെയ്തുനോക്കീട്ടും ഫലമുണ്ടായില്ല. അയാൾക്കു മാത്രമല്ല, അയാളുടെ ഗൃഹത്തിലെ പശുവുംകൂടി പ്രസവിച്ചില്ല. എന്തിനു്, അയാളുടെ വീട്ടിൽ നിന്ന വൃക്ഷങ്ങൾ പോലും കായ്ച്ചില്ല. ഈ സങ്കടം സഹിക്കാനാവാതെ അയാൾ വീടുവിട്ടു് കാട്ടിൽ പോയി അലഞ്ഞു തിരിഞ്ഞു. അവിടെ ഒരു സന്യാസിയെ കണ്ടു. ബ്രാഹ്മണൻ കാൽക്കൽ വീണു നമസ്കരിച്ചു് കരഞ്ഞുകൊണ്ടു് തന്റെ സങ്കടം അറിയിച്ചു. സന്യാസി യോഗശക്തിയാൽ ബ്രാഹ്മണന്റെ തലയിലെഴുത്തിനെ പരിശോധിച്ചിട്ടു പറഞ്ഞു:– "അങ്ങയുടെ പ്രാരബ്ധകർമ്മഫലംമൂലമാണു് സന്താനമുണ്ടാകാത്തതു്. അങ്ങയ്ക്കു ഏഴു ജന്മത്തേക്കു സന്താനഭാഗ്യമില്ല. അതിനാൽ ആ ആഗ്രഹത്തെ വിട്ടുകളയുക. പ്രായേണ, സന്താനം സുഖത്തിനു പകരം ദുഃഖത്തെയാണു് തരുന്നതു്. അങ്ങയ്ക്കു ഭാഗ്യവശാൽ ഇപ്പോൾ ഉത്തമമായ ബ്രാഹ്മണജന്മം കിട്ടിയിരിക്കുന്നു. അതു സന്താനോൽപാദനം ചെയ്തു കുടുംബം വളർത്താനുള്ളതല്ല. ആത്മവിചാരം ചെയ്തു സംസാരത്തിൽനിന്നും കരകയറുവാനുള്ള പ്രയത്നമാണു് അങ്ങു ചെയ്യേണ്ടതു്".

ഈ തത്വോപദേശം ബ്രാഹ്മണന്റെ ചെവിയിൽ കയറിയില്ല. എങ്ങനെയെങ്കിലും ഒരു പുത്രനുണ്ടാവാൻ അനുഗ്രഹിച്ചില്ലെങ്കിൽ തൽക്ഷണം പ്രാണൻ കളയുമെന്നായി അയാൾ. ഈ നിർബ്ബന്ധബുദ്ധി കണ്ടിട്ടു് സന്യാസി ഒരു പഴം കൊടുത്തു. "ഇതിനെ അങ്ങയുടെ ഭാര്യ ഭക്ഷിക്കട്ടെ. സത്യം, ശൌചം, ദയ, ദാനം, ഒരുനേരം മാത്രം ആഹാരം എന്നിപ്രകാരം വ്രതശുദ്ധിയോടുകൂടി ഒരു വർഷമിരുന്നാൽ സൽപുത്രൻ ജനിക്കും" എന്നനുഗ്രഹിച്ചയച്ചു. അയാൾ ഗൃഹത്തിൽ മടങ്ങിയെത്തി പഴത്തെ ഭാര്യയുടെ കയ്യിൽ കൊടുത്തു് വിവരമെല്ലാം പറഞ്ഞു.

digitized by www.sreyas.in

ആ സ്ത്രീ പഴവും കയ്യിൽ വച്ചുകൊണ്ട് ആലോചനയായി: "ഈ പഴം തിന്നാൽ എനിക്കു ഗർഭമുണ്ടാകും. വയറു വലുതാകും. ഭക്ഷണം കുറഞ്ഞു കുറഞ്ഞു ഞാൻ ക്ഷീണിക്കും. അങ്ങനെ വരുമ്പോൾ വീട്ടുവേല എങ്ങിനെ ചെയ്യും? സംഗതിവശാൽ പാതയിലിറങ്ങുമ്പോൾ വല്ല വണ്ടിയും നേരിട്ടുവന്നാൽ എങ്ങിനെ ഓടി രക്ഷപ്പെടും? മാസം തികഞ്ഞിട്ടും ശിശു ഗർഭത്തിൽനിന്നും പുറത്തു വരാതെയിരുന്നുകളഞ്ഞാൽ ഞാൻ ചത്തുപോകുമല്ലൊ. അഥവാ പ്രസവിച്ചെന്നിരിക്കട്ടെ. ഞാൻ പ്രസവിച്ചുകിടക്കുമ്പോൾ ഭർത്താവിന്റെ സഹോദരി വന്ന് മുതലെല്ലാം അപഹരിച്ചുകൊണ്ടുപോയാലോ? മാത്രമല്ല, സന്യാസി പറഞ്ഞുവത്രെ, സത്യം ശൌചം മുതലായ നിയമങ്ങളെല്ലാം പാലിക്കണമെന്ന്. അതൊന്നും എന്നെക്കൊണ്ടാവില്ല. പ്രസവിച്ചാൽ ശിശുവിനെ സംരക്ഷിക്കുന്നതും വലിയ ബുദ്ധിമുട്ടുതന്നെ. ആകപ്പാടെ ആലോചിക്കുമ്പോൾ മലടിയോ വിധവയോ ആയിരിക്കുന്നതുതന്നെ നല്ലതെന്നു തോന്നുന്നു". ഇങ്ങനെപോയി അവളുടെ ദുർബ്ബുദ്ധി.

ചുരുക്കത്തിൽ അവൾ പഴം തിന്നില്ല. അതിനെ തന്റെ പശുവിനു കൊടുത്തു. താൻ പഴംതിന്നുവെന്നു ഭർത്താവിനോടു കള്ളം പറഞ്ഞു. അടുത്ത ദിവസം അവളുടെ അനുജത്തി കാണാൻ വന്നു. അവളോടു നടന്നതെല്ലാം പറഞ്ഞു. അവൾ ഇങ്ങനെ സമാധാനിപ്പിച്ചു. "ആട്ടെ, ഇതിനുപായമുണ്ട്. എനിക്കിപ്പോൾ ഗർഭമുണ്ട്. ഞാൻ പ്രസവിച്ചിട്ടു കുട്ടിയെ നിനക്കു തരാം. നീ എന്റെ ഭർത്താവിനു കുറച്ചു പണം കൊടുത്താൽ മതി. അതുവരെ ഗർഭം നടിച്ചിരുന്നുകൊൾക". ധുന്ധുലി അനുജത്തി പറഞ്ഞപ്രകാരം ചെയ്തു. അനുജത്തി പ്രസവിച്ചശേഷം കുട്ടിയെ രഹസ്യമായി കൊണ്ടുവന്നു കൊടുത്തു. ധുന്ധുലി താൻ പ്രസവിച്ചതാണെന്നുപറഞ്ഞു ഭർത്താവിനെ വിശ്വസിപ്പിച്ചു. ആത്മദേവന് സന്തോഷമായി. പുത്രനെ ധുന്ധുകാരിയെന്നു പേരിട്ടു ഓമനയായി വളർത്തി. പഴംതിന്ന പശുവും കുറെ കഴിഞ്ഞ് സർവ്വാംഗസുന്ദരനും അതിതേജസ്വിയുമായ ഒരുമനുഷ്യശിശുവിനെ പ്രസവിച്ചു. ചെവിമാത്രം പശുവിന്റേതുപോലെയിരുന്നതിനാൽ ഗോകർണ്ണനെന്നു പേരിട്ടു.

രണ്ടു കുട്ടികളും ഒരുമിച്ചു വളർന്നുവന്നു. പക്ഷെ ഭിന്നസ്വഭാവികളായിരുന്നു. ഗോകർണ്ണൻ സൽഗുണസമ്പന്നനും മഹാജ്ഞാനിയുമായി ഭവിച്ചു. ധുന്ധുകാരി സകല ദുർഗ്ഗുണങ്ങളുടെയും വിളനിലമായിത്തീർന്നു. സ്നാനമില്ല, ശൌചമില്ല, ബ്രാഹ്മണനു ചേർന്ന കർമ്മമൊന്നുമില്ല, മഹാക്രോധി, ദുഷിച്ച ആഹാരമേ കഴിക്കൂ, അതും ഇടത്തെ കൈകൊണ്ട്, മോഷ്ടിക്കും, സകലരേയും വെറുപ്പിക്കും, ഗ്രാമത്തിനു തീവയ്ക്കും, സമവയസ്കരായ കുട്ടികളെ കിണററിൽ തള്ളിയിടും, ഇതായിരുന്നു അവന്റെ സ്വഭാവം. സദാ ദുഷ്ടന്മാരുമായി

സംസർഗ്ഗംചെയ്തു് ഒടുവിൽ വേശ്യാസംസർഗ്ഗവും തുടങ്ങി. അവരെ സംരക്ഷി ക്കാനായി പിതാവിന്റെ ധനമെല്ലാം അപഹരിച്ചു നശിപ്പിച്ചു. ധനം തീർന്ന പ്പോൾ അച്ഛനമ്മമാരെ ഉപദ്രവിച്ചു് വീട്ടിലെ പാത്രങ്ങളും മററും കൊ ണ്ടുപോയി കൊടുത്തു. ആത്മദേവന് പുത്രന്റെ ഉപദ്രവം സഹിക്കവയ്യാ തായി. പാവം, ഉറക്കെ കരഞ്ഞുകൊണ്ടു് "ഹാ! കഷ്ടം! ഞാനെന്തു ചെയ്യട്ടെ. ഇവനെക്കൊണ്ടു പൊറുതി മുട്ടിയല്ലൊ. ഇങ്ങനെയൊരു സന്താനമുള്ളതിനേ ക്കാൾ പുത്രനേ ഇല്ലാതിരുന്നാൽ എത്ര നന്നായിരുന്നു! ആ സന്യാസിയുടെ ഹിതോപദേശം ഞാൻ കേട്ടില്ലല്ലോ, കഷ്ടം! ദൈവമേ! ഞാനിനി എവിടെയി രിക്കും, എവിടെപ്പോകും, എന്റെ സങ്കടം ആരു തീർക്കും. പ്രാണൻ പോ യാൽ മതിയായിരുന്നു" എന്നിങ്ങനെ ഹൃദയം നൊന്തു വിലപിച്ചു.

അപ്പോൾ മഹാജ്ഞാനിയായ ഗോകർണ്ണൻ പിതാവിന്റെ ദുഃഖശാന്തി ക്കായി ഇപ്രകാരം ഉപദേശിച്ചു. "പിതാവെ! ഈ പ്രപഞ്ചസംസാരത്തി ന്റെ അവസ്ഥ ഇതുതന്നെ. എവിടെ നോക്കിയാലും ദുഃഖവും മോഹവും മാത്ര മേയുള്ളു. ഇവിടെ കാണുന്ന ബന്ധങ്ങളൊന്നും വാസ്തവമല്ല. ആരുടെ പുത്രൻ, ആരുടെ ധനം, ആലോചിച്ചുനോക്കുക. കുടുംബത്തിൽ അതിസ്നേഹം നിശ്ച യമായും ദുഃഖത്തിൽ കലാശിക്കും. ഇവിടെ ചക്രവർത്തിയായാലും ഇന്ദ്രനാ യാലും അല്പവും സുഖവുമില്ല, ശാന്തിയുമില്ല. വിഷയവിരക്തരായി സർവ്വദാ ഭഗവാനെ ഹൃദയത്തിൽ കണ്ടുകൊണ്ടു് ഏകാന്തത്തിൽ വസിക്കുന്നവർക്കു മാ ത്രമേ സുഖവും ശാന്തിയുമുള്ളു. അതിനാൽ 'എന്റെ പുത്രൻ' എന്ന അജ്ഞാ നത്തെ ഉപേക്ഷിക്കണം. ആ സ്നേഹപാശം നരകത്തിൽ കൊണ്ടുവീഴ്ത്തും. ഈ ശരീരം ഇന്നോ നാളെയോ വീണുപോകും, നിശ്ചയം. അസ്ഥിമാംസശോ ണിതമയമായ ദേഹത്തിൽ ഞാനെന്നും ഭാര്യാപുത്രാദികളിൽ എന്റേതെന്നു മുള്ള ഭാവത്തെയുപേക്ഷിക്കണം. അനുക്ഷണം പരിണാമവും നാശവുമുള്ള ലോക ത്തേയുമുപേക്ഷിക്കണം. എന്നിട്ടു വൈരാഗ്യരസികനായി ഭഗവാനെ ഭജിക്കുക. ധർമ്മത്തെ മുറുകെ പിടിക്കുക. സാധുപുരുഷന്മാരെ സേവിക്കുക. വിഷയങ്ങളെ വിഷംപോലെ ദൂരെ കൈവെടിയുക. അന്യരുടെ ഗുണദോഷങ്ങളെ ചിന്തി ക്കാതിരിക്കുക. ഭഗവൽകഥാമൃതത്തെ നിരന്തരം പാനം ചെയ്യുക. അങ്ങിനെ സുഖമായി സംസാരത്തിൽനിന്നും കരകയറിയാലും."

മഹാത്മാവായ ഗോകർണ്ണന്റെ ഉപദേശം ആത്മദേവൻ ശ്രദ്ധിച്ചുകേട്ടു. അതുപോലെ ചെയ്യാനുറച്ചു. വയസ്സും അറുപതു കഴിഞ്ഞു. വീടുവിട്ടു കാട്ടിൽ പോയി. ശ്രീഹരിയെ ദിവസേന പൂജിച്ചു. ദശമസ്കന്ധം നിത്യപാരായണം ചെയ്തു. അവസാനം കൃഷ്ണസായൂജ്യം പ്രാപിച്ചു.

digitized by www.sreyas.in

## അദ്ധ്യായം അഞ്ച്.



പിതാവു പോയിക്കഴിഞ്ഞപ്പോൾ ധുന്ധുകാരിയുടെ ഉപദ്രവങ്ങളെല്ലാം അമ്മയുടെ നേക്കായി. പണമെവിടെയെന്നു ചോദിച്ചുകൊണ്ടു് അമ്മയെ തല്ലിത്തുടങ്ങി. അതു സഹിക്കാനാവാതെ അവൾ കിണററിൽ ചാടി മരണപ്പെട്ടു് നരകത്തിലേക്കു പോയി. സുഖമോ ദുഃഖമോ, ബന്ധുവോ ശത്രുവോ ഇല്ലാത്ത ഗോകർണ്ണൻ ധുന്ധുകാരിയുടെ സഹവാസമുപേക്ഷിച്ചു് തീർത്ഥാടനത്തിനായി പുറപ്പെട്ടുപോയി. കാമലമ്പടനായ ധുന്ധുകാരി അഞ്ചു വേശ്യകളെ വീട്ടിൽ കൊണ്ടുവന്നു താമസിപ്പിച്ചു. അവരെ പോററാനായി വീട്ടിലുള്ളതെല്ലാം നശിപ്പിച്ചു. അതു തീർന്നപ്പോൾ കട്ടും കവർന്നും കൊണ്ടുവന്നു. ഒരു ദിവസം എവിടെനിന്നോ കണക്കിലധികം ധനവും വസ്ത്രങ്ങളും ആഭരണങ്ങളും മോഷ്ടിച്ചുകൊണ്ടുവന്നു. അതു കണ്ടിട്ടു് വേശ്യകൾക്കു ഭയമായി. "ഇവന്റെ കളവു് അധികാരികൾ കണ്ടുപിടിച്ചു് വധിക്കും, നിശ്ചയം. തന്മൂലം നമുക്കും ആപത്തു വന്നേക്കാം. അതിനുമുമ്പു നമുക്കുതന്നെ ഇവന്റെ കഥ കഴിക്കാം" മെന്നു അവർ നിശ്ചയിച്ചു. രാത്രിയിൽ ഉറക്കത്തിൽ അവന്റെ കഴുത്തിൽ കയറുകൊണ്ടു വരിഞ്ഞു മുറുക്കി. എന്നിട്ടും പാപി ചാകുന്നില്ലെന്നു കണ്ടു് വായിൽ നിറച്ചു് തീക്കനൽ കുത്തിഅടച്ചു് ഒരു വിധത്തിൽ കഥ കഴിച്ചു. മൃതശരീരത്തെ രഹസ്യമായി കുഴിച്ചിട്ടു. നാട്ടുകാരോടു് ഭർത്താവു് ധനസമ്പാദനത്തിനായി ദേശാന്തരം പോയിരിക്കുകയാണെന്നു പറഞ്ഞു. അധികം താമസിയാതെ ആ കുലടകൾ പുതിയ ഭർത്താക്കന്മാരെ തേടി സ്ഥലംവിട്ടു.

ധുന്ധുകാരി തന്റെ ദുഷ്കർമ്മഫലമായി ഒരു മഹാപ്രേതമായി തീർന്നു. ചുഴലിക്കാററിന്റെ രൂപത്തിൽ, ചൂടും തണുപ്പും വിശപ്പും ദാഹവും കൊണ്ടു തളർന്നു വശംകെട്ടു് "ഹാ ദൈവമേ! ഈ ഗതി വന്നല്ലോ" എന്നു പറഞ്ഞു കരഞ്ഞുകൊണ്ടു് അലഞ്ഞുതിരിഞ്ഞു. തീർത്ഥയാത്ര ചെയ്തുകൊണ്ടിരുന്ന ഗോകർണ്ണൻ ഭ്രാതാവിന്റെ മരണവാർത്ത അറിഞ്ഞു. ആ അനാഥക്കു ഗതി കിട്ടിക്കൊള്ളട്ടേയെന്നു കരുതി ഗയാശ്രാദ്ധം കഴിച്ചു. തുടർന്നു, താൻ ചെല്ലുന്ന തീർത്ഥങ്ങളിലെല്ലാം ശ്രാദ്ധം കഴിച്ചുകൊണ്ടു് ഒരു രാത്രിയിൽ സ്വഗൃഹത്തിൽ മടങ്ങിയെത്തി. രാത്രിയായതിനാൽ നാട്ടുകാർ അറിഞ്ഞില്ല. ഗോകർണ്ണൻ വീട്ടുമുററത്തിൽ ഉറങ്ങാൻ കിടന്നു. ഗതിമുട്ടിയ പ്രേതം അതറിഞ്ഞു് ഭയങ്കരരൂപത്തിൽ ഗോകർണ്ണന്റെ മുമ്പിലെത്തി. ആടു്, ആന, പോത്തു്, അഗ്നി എന്നിങ്ങനെ വിവിധവേഷത്തിൽ കൂത്താടി. ധീരനായ ഗോകർണ്ണൻ ഒട്ടും പേടിച്ചില്ല. ഏതോ ഗതികിട്ടാത്ത പ്രേതമാണെന്നു മനസ്സിലാക്കി "നീ ആരു്" എന്നു ചോദിച്ചു. സംസാരിക്കാൻ കഴിയാത്ത പ്രേതം ചില ആംഗ്യങ്ങൾ കാട്ടി.

digitized by www.sreyas.in

ഗോകർണ്ണൻ കുറെ തീർത്ഥമെടുത്തു് പ്രേതത്തിന്റെമേൽ പ്രോക്ഷിച്ചു. അപ്പോൾ പ്രേതത്തിനു സംസാരിക്കാറായി. തന്റെ കഥയെല്ലാം പറഞ്ഞുകേൾപ്പിച്ചു് 'രക്ഷിക്കണേ'യെന്നു ദയനീയമായി പ്രാർത്ഥിച്ചു. ഗോകർണ്ണൻ "എന്തു്, നിനക്കു ഗതി കിട്ടിയില്ലെന്നോ? നിനക്കുവേണ്ടി ഞാൻ ഗയാശ്രാദ്ധംകൂടി കഴിച്ചല്ലോ. ഇനി എന്തു ചെയ്യാനാണു്?" പ്രേതം:– 'എന്റെ പാപശക്തി എത്രയെന്നു നീ അറിയുന്നില്ല. നൂറു ഗയാശ്രാദ്ധം കഴിച്ചാലും എനിക്കു ഗതികിട്ടുകയില്ല. വേറെ വല്ലതും വഴിനോക്കണം" ഗോകർണ്ണൻ: "ആവട്ടെ, നീ പോവുക. ഞാൻ ആലോചിച്ചു വേണ്ടതു ചെയ്യാം" എന്നു പറഞ്ഞയച്ചു.

നേരം പുലർന്നപ്പോൾ നാട്ടുകാർ ഗോകർണ്ണന്റെ വരവറിഞ്ഞു സന്തോഷിച്ചു് കാണാൻ വന്നു. ഗോകർണ്ണൻ രാത്രിയിൽ നടന്നതെല്ലാം അവരോടു പറഞ്ഞിട്ടു് പ്രേതത്തിന്റെ മുക്തിക്കു് ഉപായമെന്തെന്നു് കൂടിയാലോചിച്ചു. ആർക്കും ഒരു ഉപായവും തോന്നിയില്ല. ഒടുവിൽ ഗോകർണ്ണൻ പ്രത്യക്ഷനാരായണനായ സൂര്യഭഗവാനെ സേവിച്ചു പ്രാർത്ഥിച്ചു. ശ്രീമദ്ഭാഗവതസപ്താഹയജ്ഞംകൊണ്ടു് പ്രേതത്തിനു മുക്തി ലഭിക്കുമെന്നു സൂര്യഭഗവാൻ അരുളിച്ചെയ്തു.

അതനുസരിച്ചു് ഗോകർണ്ണൻ ഭക്തജനങ്ങളെയെല്ലാം വിളിച്ചുകൂട്ടി സപ്താഹയജ്ഞം ആരംഭിച്ചു. പ്രേതം യജ്ഞശാലക്കു സമീപം നിന്ന ഏഴു കമ്പുകളോടുകൂടിയ ഒരു മുളയിൽ പ്രവേശിച്ചു. തന്റെ മഹാപാപങ്ങളെ ഓർത്തു കഠിനമായി പശ്ചാത്തപിച്ചുകൊണ്ടും, നിരാഹാരവ്രതം അനുഷ്ഠിച്ചുകൊണ്ടും കഥാശ്രവണത്തിൽ ഏകാഗ്രചിത്തത്തോടും കഥ കേട്ടു. ഓരോ ദിവസവും പാരായണം അവസാനിച്ചപ്പോൾ പ്രേതമിരുന്ന മുളയുടെ ഓരോ കമ്പു് പൊട്ടിപ്പോയി. ഏഴു ദിവസംകൊണ്ടു് ഏഴുകമ്പും പൊട്ടി. ധുന്ധുകാരി പ്രേതസ്വരൂപം വെടിഞ്ഞു് പീതവാസനും ഘനശ്യാമനും കിരീടകുണ്ഡലധരനുമായ ദിവ്യവൈഷ്ണവരൂപം പ്രാപിച്ചവനായി ഗോകർണ്ണനെ നമസ്കരിച്ചു് ഗദ്ഗദകണ്ഠനായി പറഞ്ഞു.–ഹേ ദീനബന്ധോ! അങ്ങു ഈ മഹാപാപിയെ പ്രേതാവസ്ഥയിൽ നിന്നും കരകയററിയല്ലോ. അഹോ, സപ്താഹശ്രവണത്തിന്റെ മഹിമ! അതു സർവ്വപാപങ്ങളേയും വിറപ്പിക്കുന്നു. ദുർല്ലഭമായ മനുഷ്യജന്മം ശ്രീമദ്ഭാഗവതശ്രവണത്തിനുപകരിച്ചില്ലെങ്കിൽ വ്യർത്ഥംതന്നെ. ഈ ശരീരത്തിന്റെ അവസ്ഥ എത്ര ശോചനീയം! എല്ലുകളാകുന്ന തൂണുകളെ ഞരമ്പുകളാകുന്ന കയറുകൊണ്ടുകെട്ടി മാംസരക്താദികളെ പുരട്ടി തോലിനാൽ പൊതിയപ്പെട്ട ഈ ശരീരം ദുർഗന്ധപൂരിതമായ മലഭാണ്ഡമാണു്. ഇതിൽ ആകർഷണീയമായി എന്തുണ്ടു്? ഇതു് അല്പകാലത്തിനുള്ളിൽ പുഴുവായും മലമായും പരിണമിക്കുന്നു. രാവിലെ പാകംചെയ്യുന്ന അന്നം വൈകുന്നേരമാ

digitized by www.sreyas.in

കുമ്പോഴേക്കും ഉപയോഗശൂന്യമാകുന്നു. ആ അന്നംകൊണ്ടു നിലനിർത്തപ്പെടുന്ന ശരീരത്തിനു എന്തു സ്ഥിരതയാണുള്ളതു്? അതിനാൽ ഉള്ള സമയം ഭാഗവത ശ്രവണത്തിനുപയോഗപ്പെടുത്തുന്നവൻ തന്നെ ബുദ്ധിമാൻ. അതല്ലാത്തവൻ ഈച്ചയേയും കൊതുകിനേയുംപോലെ നശിക്കും. ഞാനിരുന്ന ജഡമായ മുള പോലും പൊട്ടിത്തകർന്നുവല്ലൊ. ആ സ്ഥിതിക്കു് ശ്രദ്ധാഭക്തിയോടുകൂടി കേൾക്കുന്നവന്റെ ഹൃദയഗ്രന്ഥി ഛിന്നഭിന്നമാകുമെന്നതിൽ എന്തു സംശയം? കഥാതീർത്ഥംകൊണ്ടു കഴുകിയാൽ മാത്രമേ സംസാരമലം നിശ്ശേഷം പോവുകയുള്ളുവെന്നു മഹാത്മാക്കൾ പറയുന്നു".

ധുന്ധുകാരി ഇപ്രകാരം സ്തുതിക്കുമ്പോൾ ഹരിദാസന്മാർ വിമാനം കൊണ്ടുവന്നു് അവനെ കയററി വൈകുണ്ഠത്തിലേക്കു പുറപ്പെട്ടു. അതുകണ്ടു് ആശ്ചര്യഭരിതനായ ഗോകർണ്ണൻ ചോദിച്ചു."ഇവിടെ സജ്ജനങ്ങളായ എത്രയോ ശ്രോതാക്കൾ ഉണ്ടായിരുന്നല്ലോ. അവരെയും നിങ്ങൾ എന്തുകൊണ്ടു് കൊണ്ടുപോകുന്നില്ല?". പാർഷദന്മാർ പറഞ്ഞു: "ശ്രവണത്തിനു പൂർണ്ണഫലം സിദ്ധിക്കണമെങ്കിൽ ഗുരുവിശ്വാസം, ദൈന്യഭാവം, കാമക്രോധാദികളുടെ ജയം, ശ്രവണത്തിൽ നിശ്ചലബുദ്ധി, ശ്രവണാനന്തരം മനനവും നിദിധ്യാസനവും, എന്നിവയും വേണം. ധുന്ധുകാരിക്കു് ഇതെല്ലാം പൂർണ്ണമായുണ്ടായിരുന്നു. മററുള്ളവർക്കു അത്രതന്നെയില്ലായിരുന്നു. ഇവയെല്ലാംതന്നെ തുടർച്ചയായ കഥാശ്രവണംകൊണ്ടു താനേ വന്നുകൊള്ളും. ശ്രവണഫലം ഒരിക്കലും ഇല്ലാതെ വരികയില്ല. കേട്ടവർക്കു ഭക്തിയും ശ്രദ്ധയും വിരക്തിയും ഉത്തരോത്തരം വർദ്ധിക്കും. ഈ സദസ്യർ ഇനിയും കേട്ടാൽ നിശ്ചയമായും വൈകുണ്ഠം പ്രാപിക്കും. ഭക്തോത്തമനായ അങ്ങയ്ക്കു പ്രഭു തന്റെ സാക്ഷാൽ ഗോലോകംതന്നെ തരാൻ പോവുകയാണു്". ഇപ്രകാരം പറഞ്ഞിട്ടു് അവർ ധുന്ധുകാരിയോടുകൂടി വൈകുണ്ഠത്തിലേക്കു പോയി. ഗോകർണ്ണൻ വീണ്ടും സപ്താഹയജ്ഞം നടത്തി. എല്ലാവരും വിധിപ്രകാരംതന്നെ കേട്ടു കഥാവസാനത്തിൽ ശ്രീഹരി സാക്ഷാത്തായി എഴുന്നള്ളി. ഗോകർണ്ണനെ വാത്സല്യപൂർവ്വം ആലിംഗനംചെയ്തു് തന്റെ സദൃശനാക്കിച്ചെയ്തു. ശ്രോതാക്കളെല്ലാം വൈഷ്ണവരൂപികളായി ഭവിച്ചു് വൈകുണ്ഠം പ്രാപിച്ചു. ശ്രീഭഗവാൻ ഗോകർണ്ണനോടുകൂടി സാക്ഷാൽ ഗോലോകം പ്രാപിച്ചു.

## അദ്ധ്യായം ആറു്.

സപ്താഹമാഹാത്മ്യത്തെ പ്രതിപാദിച്ചശേഷം കുമാരന്മാർ സപ്താഹവിധിയെ പറഞ്ഞു:– സപ്താഹയജ്ഞം വിവാഹമെന്നപോലെ സന്തോഷ

digitized by www.sreyas.in

ത്തോട്ടം ഉത്സാഹത്തോടും നടത്തേണ്ടതാണ്. സുമുഹൂർത്തത്തിൽ ആരംഭിക്കണം. കർക്കടകം, ചിങ്ങം, കന്നി, തുലാം, വൃശ്ചികം, ധനു, എന്നീ മാസങ്ങൾ സപ്താഹത്തിനു യോഗ്യവും മുക്തിപ്രദവുമാണ്. എത്രയുമധികം ജനങ്ങൾക്കു കഥാശ്രവണഭാഗ്യം ലഭിക്കട്ടെയെന്ന സൽബുദ്ധി യജ്ഞകർത്താക്കൾക്കു വേണം. സുഹൃത്തുക്കളേയും ബന്ധുക്കളേയും വിഷയവിരക്തരേയും കഥാശ്രവണതല്പരരേയും സാദരം ക്ഷണിച്ചു വരുത്തി കഴിയുന്ന സൌകര്യങ്ങളെല്ലാം ചെയ്തുകൊടുക്കണം. പുണ്യതീർത്ഥങ്ങളിലോ, വൃന്ദാവനാദിപുണ്യവനങ്ങളിലോ, സ്വഗൃഹത്തിലോവച്ച് സപ്താഹയജ്ഞം നടത്താം. യജ്ഞശാല വിശാലമായിരിക്കണം. അനാവശ്യസാധനങ്ങളെയെല്ലാം മാററി ശുദ്ധിവരുത്തി ചാണകം മെഴുകി കോലങ്ങളിട്ടലങ്കരിക്കണം. മുകളിൽവിതാനിച്ച്, ഏഴുലോകങ്ങളേയും സങ്കല്പിക്കണം. ശ്രോതാക്കളെ യോഗ്യതയനുസരിച്ച് ഇരുത്തണം. വക്താവ് വടക്കോട്ടും ശ്രോതാവ് കിഴക്കോട്ടും നോക്കിയിരിക്കണം. നേരെമറിച്ചുമാവാം. വക്താവ് വിരക്തനും വിഷ്ണുഭക്തനും ഗ്രന്ഥകർത്താവിന്റെ അഭിപ്രായം അറിഞ്ഞുപറയുവാൻ സമർത്ഥനുമായിരിക്കണം. ഈ ഗുണങ്ങളില്ലെങ്കിൽ എത്രതന്നെ സമർത്ഥനായാലും ഏർപ്പെടുത്തരുത്. നിത്യകർമ്മങ്ങൾ ലഘുവായി കഴിച്ചുകൊള്ളണം. ഒന്നും മുടക്കരുത്. സർവ്വവിഘ്നനിവാരണത്തിനായി ആദ്യം വിഘ്നേശ്വരനെ ഭക്തിപൂർവ്വം പൂജിക്കണം. പീഠത്തിൽ ശ്രീഹരിയെ ആവാഹിച്ചു പൂജിച്ച് പ്രദക്ഷിണനമസ്കാരാദികളെ ചെയ്ത് "ഹെ കരുണാനിധേ! സംസാരസാഗരത്തിൽമുങ്ങി, കർമ്മങ്ങളാകുന്ന മുതലയുടെ വായിൽപ്പെട്ട് ഞാൻ അത്യന്തം ദീനനായിരിക്കുകയാണേ. ഈ ഭവസാഗരത്തിൽനിന്നും എന്നെ ഉദ്ധരിക്കേണമേ" എന്ന് ദൈന്യഭാവത്തോടെ പ്രാർത്ഥിക്കണം. അനന്തരം ശ്രീമൽഭാഗവതത്തെ ഭക്തിപൂർവ്വം പൂജിച്ച് "ശ്രീമൽഭാഗവതരൂപത്തിൽ പ്രത്യക്ഷസ്വരൂപനായ ശ്രീകൃഷ്ണമൂർത്തേ! നാഥ! ഭവസാഗരത്തിൽനിന്നും മോചനം ലഭിപ്പാനാഗ്രഹിക്കുന്ന അടിയന് നിന്തിരുവടിമാത്രമാണവലംബം. അടിയന്റെ മനോരഥത്തെ നിർവിഘ്നം സഫലമാക്കിത്തരണേ. പ്രഭോ, കേശവ! അടിയൻ നിന്തിരുവടിയുടെ ദാസനാണേ". എന്ന് ഹൃദയപൂർവം പ്രാർത്ഥിച്ചുകൊള്ളണം. അനന്തരം വക്താവിനെ പൂജിച്ച് "ഹെ ശുകസ്വരൂപ, സർവ്വജ്ഞ, സർവ്വശാസ്ത്രവിശാരദ! ശ്രീമൽഭാഗവതത്തെ ശരിയായി പ്രകാശിപ്പിച്ച് എന്റെ അജ്ഞാനത്തെ നശിപ്പിക്കണേ" എന്ന് പ്രാർത്ഥിക്കണം. മററു ഭക്തന്മാരെയും നമസ്കരിച്ച് അനുജ്ഞ വാങ്ങിക്കൊണ്ട് ശ്രോതാവ് ആസനത്തിലിരിക്കണം.

സൂര്യോദയംമുതൽ മൂന്നരയാമം കഴിയുന്നതുവരെ വായിക്കാം. മദ്ധ്യാഹ്നത്തിൽ രണ്ടുനാഴികനേരം നിർത്തിവയ്ക്കാം. ആ സമയം ഹരികീർത്തനം നടന്നുകൊണ്ടിരിക്കണം. ഏഴു ദിവസവും മിതാഹാരമെ പാടുള്ളൂ. ഭഗവാനു നിവേദിച്ച അന്നം ഒരു നേരം മാത്രം കഴിച്ചിരിക്കാമെങ്കിൽ ഉത്തമം.

digitized by www.sreyas.in

കഥാശ്രവണമാണ് മുഖ്യം. അതിനു വിഘ്നം വരാത്തതരത്തിൽ ആഹാരക്രമം സ്വീകരിക്കണമെന്നർത്ഥം. ഏഴു ദിവസവും കാമക്രോധാദികളെ അകററി നിർത്തണം. വേദവിത്തുക്കളായ ബ്രാഹ്മണർ, വൈഷ്ണവർ, ഗുരു, ഗുരുഭക്തന്മാർ, പതിവ്രതകൾ, മഹാത്മാക്കൾ, എന്നിവർക്ക് ഒരു കാരണവശാലും അപചാരം ചെയ്യരുത്. ഒരിക്കലും പാടില്ലതന്നെ, കഥാശ്രവണകാലത്തിൽ കൂടുതൽ ശ്രദ്ധിക്കണമെന്നർത്ഥം. പതിതന്മാർ, പാഖണ്ഡവാദികൾ, അഭക്തന്മാർ എന്നിവരോടു സംസാരിക്കരുത്. ഈവക നിഷ്ഠകളിരുന്നാൽ പൂർണ്ണഫലം സിദ്ധിക്കും. യജ്ഞസമാപ്തിയിൽ വക്താവിനെ പൂജിക്കണം. ഭക്തജനങ്ങൾക്ക് പ്രസാദം നൽകണം. തുടർന്ന് വാദ്യമേളങ്ങളോടുകൂടി ഹരിഭജനം ചെയ്യണം. യജ്ഞത്തിൽ അറിഞ്ഞും അറിയാതെയും സംഭവിക്കുന്ന നാനാവിധ ന്യൂനതകൾക്കു പരിഹാരമായി സർവ്വോത്തമമായ വിഷ്ണുസഹസ്രനാമം ജപിക്കണം. എട്ടാംദിവസം, വിരക്തനാണെങ്കിൽ ഗീതാപാരായണം ചെയ്യണം, ഗൃഹസ്ഥനെങ്കിൽ ദശമസ്കന്ധം പ്രതിശ്ലോകം വായിച്ച് ഹോമം കഴിക്കണം. അഥവാ ഗായത്രീഹോമം ചെയ്താലും മതി. എന്തെന്നാൽ ഗായത്രീസ്വരൂപം തന്നെയാണ് ഭാഗവതം.

ഇപ്രകാരം ഭാഗവതമാഹാത്മ്യത്തെ വിസ്തരിച്ചശേഷം കുമാരന്മാർ ഭാഗവതപാരായണം ചെയ്തു. എല്ലാവരും അന്യചിന്തയെന്യേ ഏകാഗ്രചിത്തരായി നിശ്ചലഭക്തിയോടുകൂടി കേട്ടു. അവസാനം സംഘം ചേർന്ന് ശ്രീകൃഷ്ണസങ്കീർത്തനം ചെയ്തു. ഭക്തിജ്ഞാനവൈരാഗ്യങ്ങൾ പരിപൂർണ്ണ പുഷ്ടിയും യൌവ്വനവും പ്രാപിച്ച് ആനന്ദനൃത്തം ചെയ്തു. ശ്രീനാരദർ കൃതാർത്ഥനായി ആനന്ദിച്ചു. തത്സമയം യോഗേശ്വരനായ സാക്ഷാൽ ശ്രീശുകബ്രഹ്മർഷി ഭാഗവതാലാപനം ചെയ്തുകൊണ്ട് അവിടെ എഴുന്നള്ളി. യോഗമഹിമയാൽ 16 വയസ്സുമാത്രം തോന്നിക്കുന്നവനും, ജ്ഞാനമഹാസമുദ്രത്തെ പോഷിപ്പിക്കുന്ന ചന്ദ്രനും, ആത്മാനന്ദപരിപൂർണ്ണനുമായ വ്യാസപുത്രനെ സദസ്യർ ബഹുമാനാദരവോടെ സൽക്കരിച്ച് ഉത്തമാസനത്തിലിരുത്തി. ശ്രീശുകൻ അരുളിച്ചെയ്തു: "ഭാഗവതരസികന്മാരെ! നിങ്ങൾ ഭാഗ്യവാന്മാരാണ്. വേദസാരമായ ശ്രീ ഭാഗവതത്തെ എന്നുമെന്നും സേവിച്ചു സുഖിക്കുവിൻ. ഇതിൽ തള്ളത്തക്കതായി ഒരു വാക്കുപോലുമില്ല. സത്യത്തിന്റേയും ധർമ്മത്തിന്റേയും സ്വരൂപത്തെ ഇതിൽ സുസ്പഷ്ടമാക്കിയിരിക്കുന്നു. ഇതു് താപത്രയങ്ങളെ വേരോടെ നശിപ്പിക്കുന്നു. ഭാഗവതം കേൾക്കണമെന്നു മനസ്സിൽ തോന്നിയാൽ മതി, തൽക്ഷണം ശ്രീഹരി ഹൃദയാകാശത്തിൽ പ്രവേശിച്ച് പ്രകാശിക്കുന്ന അനുഭവമുണ്ടാകുന്നു. ഒരുവനു വേറെ എന്തുവേണം? നിങ്ങൾ മറെറാന്നിനായും സമയം കളയരുത്. ശ്രീമദ്ഭാഗവതം പുരാണങ്ങൾക്കെല്ലാം തിലകമാണ്. പരിശുദ്ധ വൈഷ്ണവരുടെ പ്രിയധനമാണ്. നിങ്ങൾ ഇതിനെ മാത്രം കേൾക്കുകയും പഠിക്കുകയും

digitized by www.sreyas.in

അർത്ഥവിചാരം ചെയ്യുകയും ചെയ്താൽ മതി. നിർമ്മലഭക്തിയും മുക്തിയും താനേ കൈവരും. ഈ മഹാരസം സ്വർഗ്ഗത്തിലോ, സത്യലോകത്തിലോ, കൈലാസത്തിലോ, വൈകുണ്ഠത്തിലോ പോലും കിട്ടുന്നതല്ല. അതിനാൽ ഇപ്പോൾ കിട്ടിയ സുവർണ്ണാവസരത്തെ ഒരു നിമിഷവും പാഴാക്കരുതേ".

ഇങ്ങനെ ശ്രീശുകൻ ഘോഷിക്കുമ്പോൾ ശ്രീഹരി സാക്ഷാത്തായി സഭയിൽ പ്രകടമായി. പ്രഹ്ലാദൻ, മഹാബലി, ഉദ്ധവർ, അർജ്ജുനൻ മുതലായവർ അകമ്പടി സേവിച്ചു. ശ്രീനാരദർ പ്രിയഭഗവാനെ വഴിപോലെ പൂജിച്ച്, നമസ്കരിച്ചു. മഹദാസനത്തിൽ പ്രസാദസുമുഖനായി തന്തിരുവടി ശോഭിച്ചു. അപ്പോൾ ഉമാമഹേശ്വരന്മാരും ബ്രഹ്മാവും ഭഗവദ്ദർശനാർത്ഥം ആഗതരായി. അത്ഭുതപൂർവ്വമായ സങ്കീർത്തനമഹോത്സവമാണ് പിന്നെ നടന്നതു്. പ്രഹ്ലാദൻ താളംപിടിച്ചു, ഉദ്ധവർ ചേർമംഗലം വായിച്ചു, ശ്രീനാരദർ വീണ വായിച്ചു, അർജ്ജുനൻ രാഗാലാപം ചെയ്തു, ഇന്ദ്രൻ മൃദംഗം വായിച്ചു, സനകാദികൾ ജയഘോഷംചെയ്തു. ശ്രീശുകൻ ശൃംഗാരാദി പത്തുരസങ്ങളെയും സന്ദർഭോചിതമായി പ്രകാശിപ്പിച്ചുകൊണ്ടു് ഭാവപ്രസംഗം ചെയ്തു. ഭക്തിജ്ഞാനവൈരാഗ്യങ്ങൾ ആനന്ദനൃത്തം ചെയ്തു. അത്യന്തം പ്രസന്നനായ ഭഗവാൻ പ്രഹ്ലാദാദികൾ പ്രാർത്ഥിച്ചതനുസരിച്ചു് ഭക്തഹൃദയങ്ങളിൽ സ്ഥിരമായി വസിച്ചു.

പ്രവചനം ഉപസംഹരിച്ചുകൊണ്ടു് സൂതൻ പറഞ്ഞു:- സജ്ജനങ്ങളെ! ഭാഗവതമാഹാത്മ്യത്തെ നിങ്ങളെ കേൾപ്പിച്ചുകഴിഞ്ഞു. ഇനി ഭാഗവതകഥാമൃതം നിരന്തരം സേവിക്കുവിൻ. തന്മൂലം പാപങ്ങളെല്ലാം നശിച്ചു്, ഭക്തി വർദ്ധിച്ചു്, മുക്തിപദത്തെ സുഖമായി പ്രാപിക്കുവിൻ. ദുഃഖത്തെ മാത്രം തരുന്ന തുച്ഛവിഷയങ്ങൾക്കായി എന്തിനു് പരക്കം പായുന്നു? യമൻ സ്വഭൃത്യന്മാരുടെ ചെവിയിൽ പറയുന്ന രഹസ്യമെന്തെന്നോ? "നിങ്ങൾ ഭഗവൽകഥാമത്തരായ ഭക്തന്മാരുടെ അരികത്തുപോലും പോകരുതേ" എന്നാണു്. അതിനാൽ ഭാഗവതത്തെ ഒരിക്കലും കൈവിടരുതേ. ദുഷിച്ച വിഷയകഥകളെക്കൊണ്ടു് നിറച്ച ദുഷിച്ച ഗ്രന്ഥങ്ങളെ ദൂരെ വർജ്ജിക്കുവിൻ. ഭാഗവതത്തെ മാത്രം മുറുകെ പിടിച്ചുകൊള്ളുവിൻ. അതു രക്ഷിച്ചുകൊള്ളും. ഇതിനു ഒന്നാംസാക്ഷി ശ്രീപരീക്ഷിത്തുതന്നെയാണു്".

സൽഗുരുനാഥന്റെ കൃപയാൽ ശ്രീമദ്ഭാഗവതസ്വരൂപനായ ഭഗവാൻ ശ്രീബാലകൃഷ്ണൻ നമ്മുടെ ഹൃദയകമലങ്ങളിൽ സദാ പ്രകാശിക്കുമാറാകട്ടെ.

ഹരി. ഓം തത് സത്

ശ്രീകൃഷ്ണാർപ്പണമസ്തു.

digitized by www.sreyas.in



ശ്രീ രാധാകൃഷ്ണാഭ്യാം നമഃ
ശ്രീ സദ്ഗുരുചരണാരവിന്ദാഭ്യാം നമഃ

# ശ്രീമദ് ഭാഗവതം

## പ്രഥമസ്കന്ധം

### അദ്ധ്യായം 1.

ഉപക്രമം — സൂതശൗനകസംവാദം.

അനന്തം ബ്രഹ്മാണ്ഡങ്ങളോടുകൂടിയ ഈ പ്രപഞ്ചത്തിന്റെ സാക്ഷാത് അധീശ്വരനായ ശ്രീകൃഷ്ണഭഗവാൻ തന്റെ സർവ്വോൽകൃഷ്ടധാമമായ ഗോലോകത്തിൽ നിത്യാധിവാസം ചെയ്തു വിരാജിക്കുന്നു. ഭൂലോകവാസികളുടെ ഭാഗ്യാതിരേകത്താൽ തന്തിരുവടി ഒരു പ്രാവശ്യം വൃന്ദാവനഗോകുലത്തിൽ പൂർണ്ണമായി പ്രകടമായി. ഭഗവാനെ ഒരിക്കലും വിട്ടുപിരിയാത്ത ആഹ്ലാദിനീശക്തിയായ ശ്രീരാധികാദേവിയും ഗോപികളും കൂടെത്തന്നെ അവതരിച്ചു. അവരോടുചേർന്ന് സർവ്വേശ്വരൻ അത്യത്ഭുതങ്ങളായ അനേകം ലീലകളെ ചെയ്തു. ആ ലീലകളെ പ്രതിപാദിക്കുന്ന ദിവ്യഗ്രന്ഥമാണ് ശ്രീമത്ഭാഗവതം.

അവതാരകാര്യം കഴിഞ്ഞു് സ്വധാമത്തിലേക്കു തിരിച്ചെഴുന്നെള്ളുവാൻ സങ്കല്പിച്ചപ്പോൾ പ്രഭു, തന്റെ തേജസ്സിനെ ശ്രീമത്ഭാഗവതത്തിൽ സ്ഥാപിച്ചു. അതിനാൽ ശ്രീമത്ഭാഗവതം ഭഗവാന്റെ പ്രത്യക്ഷസ്വരൂപമായി ഭവിച്ചു. കലിയുഗത്തിൽ സംസാരദാവാഗ്നിയിൽ വെന്തുപൊരിയുന്ന തന്റെ സന്താനങ്ങൾ അനായാസമായി തന്നെ പ്രാപിച്ചുകൊള്ളട്ടെ എന്നുള്ള കാരുണ്യത്താൽ തന്തിരുവടിതന്നെ ശ്രീവേദവ്യാസനായി അവതരിച്ചു് ഈ മഹത്ഗ്രന്ഥത്തെ രചിച്ചു് സ്വപുത്രനായ ശ്രീശുകബ്രഹ്മർഷിമൂലം ലോകത്തിനു സംഭാവന ചെയ്തു. ശ്രീരാധാകൃഷ്ണചരണങ്ങളെ പ്രാപിക്കാൻ ശ്രീമൽഭാഗവതത്തെ മാത്രം ആശ്രയിച്ചാൽ മതിയാകും.

digitized by www.sreyas.in

ഭഗവാനിൽ അചഞ്ചലമായ പ്രേമഭക്തിയുണ്ടാവുക എന്നതാണ് മനുഷ്യന്റെ പരമലാഭം. അതു കൈവരണമെങ്കിൽ ഇപ്പോൾ സുഖസ്ഥാനങ്ങളെന്ന് ഭ്രമിച്ചിരിക്കുന്ന നാനാവിഷയങ്ങളിൽ ദൃഢവൈരാഗ്യമുണ്ടാവണം. അനേകജന്മവാസനാഗ്രന്ഥിയാൽ കെട്ടപ്പെട്ടുകിടക്കുന്ന ജീവനു് വൈരാഗ്യം വരാൻ വളരെ പ്രയാസമാണ്. ഇഹപരസുഖങ്ങളെല്ലാം അനിത്യങ്ങളാണ്, ആദ്യന്തം ദുഃഖഭൂയിഷ്ഠവുമാണ്, എന്ന ബോധമുറച്ചാൽ വൈരാഗ്യമുണ്ടാകും. അതിനു് പ്രഥമസ്കന്ധം സഹായിക്കുന്നു.

ഭാരതഭൂമിയുടെ ന്യായമായ അവകാശികൾ പാണ്ഡവന്മാരായിരുന്നു. പക്ഷേ അകക്കണ്ണും പുറക്കണ്ണും പൊട്ടിപ്പോയ ധൃതരാഷ്ട്രർ വിചാരിച്ചു, രാജ്യം ഏതു വിധത്തിലെങ്കിലും തന്റെ പുത്രന്മാർക്കു വേണമെന്ന്. ആ കാര്യസാദ്ധ്യത്തിനായി പല കപടതന്ത്രങ്ങളും പ്രയോഗിച്ചു. എന്നിട്ടോ, തന്റെ മക്കൾ ഒന്നൊഴിയാതെ ചത്തു മണ്ണടിയുന്നതു കാണേണ്ടിവന്നു. തന്റെ മോഹം സാധിച്ചില്ലെന്നു മാത്രമല്ല, താൻ ദ്രോഹിച്ചവർതന്നേ തന്നെ രക്ഷിക്കേണ്ടതായ ഗതികേടും വന്നു. ഒടുവിൽ പ്രബുദ്ധനായ വിദുരരുടെ ഉപദേശം സ്വീകരിച്ചു് എല്ലാമുപേക്ഷിച്ചു് കാട്ടിൽ പോയി ഭഗവൽഭജനം ചെയ്തപ്പോൾ മാത്രമാണ് ശാന്തി ലഭിച്ചതു്.

ഭാരതയുദ്ധത്തിൽ ശത്രുക്കളെല്ലാം നശിച്ചു് പാണ്ഡവന്മാർക്കു രാജ്യം കിട്ടി. സർവ്വേശ്വരനായ ശ്രീകൃഷ്ണന്റെ തണലിൽ നിർഭയം സുഖിച്ചിരിക്കാമെന്നു് അവർ വിചാരിച്ചു. അപ്പോഴാണ് പെട്ടെന്നൊരു ദിവസം ഭഗവാൻ അവതാരം സമാപിച്ചു് സ്വധാമം പ്രാപിച്ചതായും കലി സർവത്ര വ്യാപിച്ചതായും അറിഞ്ഞതു്. അവർക്കു പ്രപഞ്ചം ശൂന്യമായി തോന്നി. രാജ്യമുപേക്ഷിച്ചു് മഹാപ്രസ്ഥാനം ചെയ്തപ്പോൾ ശാന്തി ലഭിച്ചു് ഗതി നേടി.

ഗർഭത്തിൽ വച്ചുതന്നെ ഭഗവാനാൽ രക്ഷിക്കപ്പെട്ട പരീക്ഷിത്തു് യൌവ്വനത്തിൽ തന്നെ ഈ ഭൂമണ്ഡലത്തിന്റെ ഏകഛത്രാധിപതിയായി. ആർക്കും ജയിക്കാൻ കഴിയാത്ത കലിയെപ്പോലും അടക്കി നിർത്തി. അപ്പോഴാണ് ബ്രാഹ്മണശാപമേററു് ഏഴാം ദിവസം മരിക്കേണ്ടതായി വന്നതു്. ഉടനെ പ്രായോപവേശം ചെയ്തു് ശ്രീ ശുകനിൽ നിന്നും ഭാഗവതം കേട്ടു് കൃഷ്ണസായൂജ്യം പ്രാപിച്ചു.

ഈ വസ്തുതകളെ ശ്രദ്ധിക്കുന്ന ഏതൊരു വിവേകിയും നശ്വരങ്ങളായ ലോകസുഖങ്ങളിൽ മയങ്ങിപ്പോകയില്ല. അവ മേൽക്കുമേൽ ദുഃഖപ്രദങ്ങളാണെന്നും അച്യുതപാദങ്ങളെ ശരണം പ്രാപിച്ചാലേ രക്ഷയുള്ളൂ എന്നും ബോധ്യമാകും. ഇതാണ് പ്രഥമസ്കന്ധം നമ്മെ പഠിപ്പിക്കുന്നതു്.

digitized by www.sreyas.in

ഈ ഗ്രന്ഥത്തിൽ വ്യാസഭഗവാൻ ആദ്യമായി തന്റെ ഇഷ്ടദേവനെ സ്മരിക്കുന്നു:- ഇക്കാണുന്ന സകല ചരാചരങ്ങളും യാതൊരു ഭഗവാനിൽ നിന്ന് ഉണ്ടായി, സ്ഥിതിചെയ്ത്, ലയിക്കുന്നുവോ, യാതൊരു ഭഗവാൻ സകല ഭൂതങ്ങളിലും ജ്ഞാനസ്വരൂപനായി സ്വയം പ്രകാശിക്കുന്നുവോ, ബ്രഹ്മാവിനുപോലും യാതൊരു ഭഗവാനാണോ വേദങ്ങളെ ബോധിപ്പിച്ചത്, ബ്രഹ്മരുദ്രാദി ഈശ്വരന്മാർ പോലും യാതൊരു ഭഗവാനെ അല്പവും അറിയുവാൻ കഴിയാതെ മോഹിക്കുന്നുവോ, അപ്രകാരമുള്ള മായാതീതനും സത്യസ്വരൂപനുമായ പരമപുരുഷനെ ഞങ്ങൾ ധ്യാനിക്കുന്നു.

അഹങ്കാരമാണ് താപത്രയാദി സകല അനർത്ഥങ്ങൾക്കും കാരണം. നിഷ്കപടമായ ഭക്തി എന്ന പരമധർമ്മത്തെ പ്രതിപാദിക്കുന്ന ശ്രീമത്ഭാഗവതം അഹങ്കാരഗ്രന്ഥിയെ അറുത്ത് പരമാനന്ദാനുഭവത്തെ സാധിപ്പിച്ചുതരുന്നു. അത്രത്തോളം മഹത്തമമായ ഭാഗവതത്തെ വിട്ടിട്ട് ക്ഷുദ്രങ്ങളായ അന്യഗ്രന്ഥങ്ങളേയും അന്യധർമ്മങ്ങളേയും എന്തിനാശ്രയിക്കുന്നു? എന്നാൽ ശ്രീമത്ഭാഗവതം എവർക്കും സുലഭമല്ല. അതിൽ ശ്രദ്ധയും രുചിയുമുണ്ടാകണമെങ്കിൽ ജന്മാന്തരങ്ങളിൽ മഹത്തായ പുണ്യം ചെയ്തിരിക്കണം. അങ്ങനെയുള്ള സുകൃതികളുടെ ഹൃദയത്തിൽ ഭഗവാൻ ശീഘ്രം പ്രവേശിച്ചിട്ട് സ്ഥിരമായി പ്രകാശിക്കുന്നു.

വേദമാകുന്ന കല്പകവൃക്ഷത്തിന്റെ സാരമായ ദിവ്യഫലമാണ് ശ്രീമത്ഭാഗവതം. അതിനെ ശ്രീശുകൻ ആവോളം ആസ്വദിച്ചു. അമൃതരസം നിറഞ്ഞ ആ ഫലം ശ്രീശുകമുഖത്തിൽ നിന്നും ഇതാ നമുക്കു കിട്ടിയിരിക്കുന്നു. കൃതകൃത്യരായ ജീവന്മുക്തന്മാർ പോലും ഇതിനെ പ്രീതിയോടുകൂടി സേവിക്കുന്നു. ഹെ രസികശിരോമണികളെ! നിങ്ങൾ ആജീവനാന്തം ഇതിനെ സേവിച്ചാനന്ദിക്കുവിൻ, എന്നു വ്യാസഭഗവാൻ ലോകരെ ആഹ്വാനം ചെയ്യുന്നു.

മഹാത്മാക്കളായ ശൌനകാദിമഹർഷിമാർ കലിബാധകൂടാതെ ഭഗവൽഭജനം ചെയ്ത് ശ്രീ ഹരിപദം പ്രാപിക്കാനിച്ഛിച്ച് നൈമിശമെന്നു പേരായ വിഷ്ണുക്ഷേത്രത്തിലിരുന്നുകൊണ്ട് അതിദീർഘമായ ഒരു യാഗം നടത്തിക്കൊണ്ടിരുന്നു. അവർ ഒഴിവു സമയങ്ങളിൽ ഒരു ക്ഷണവും കളയാതെ ഭഗവത് വിഷയമായി സൽസംഗം ചെയ്തുകൊണ്ടിരുന്നു. അവിടെ സൂതപൌരാണികൻ യദൃച്ഛയാ വന്നുചേർന്നു. അവർ സൂതനെ സൽക്കരിച്ചിരുത്തി ആദരപൂർവ്വം ചോദിച്ചു:- "ഹെ നിർമ്മല! ശ്രീ വേദവ്യാസന്റെ പ്രിയശിഷ്യനായ ഭവാൻ ധർമ്മശാസ്ത്രപുരാണാദികളെയെല്ലാം വഴിപോലെ ഗ്രഹിച്ചിട്ടുണ്ടല്ലോ. അങ്ങയുടെ അഭിപ്രായത്തിൽ മനുഷ്യന് ശാശ്വതമായ ശ്രേയസ്സിനെ പ്രാപിക്കാൻ

digitized by www.sreyas.in

സഹായിക്കുന്ന ഉത്തമ അനുഷ്ഠാനം ഏതെന്നു് ഞങ്ങൾക്കു് പറഞ്ഞുതരണം. കേൾക്കേണ്ടതായ സദ്ശാസ്ത്രങ്ങൾ പലതുമുണ്ടാവാം. എന്നാൽ അതെല്ലാം ഗ്രഹിക്കുവാനുള്ള ആയുസ്സോ, ബുദ്ധിയോ, ഭാഗ്യമോ ഈ കലിയുഗജനങ്ങൾക്കില്ല. അതിനാൽ അവയുടെ സാരാംശത്തെ മാത്രം ഞങ്ങൾക്കു പറഞ്ഞാലും. അതിനെ ഗ്രഹിച്ചു് ഞങ്ങൾക്കു് ആത്മപ്രസാദമുണ്ടാകണം. വസുദേവപുത്രനായവതരിച്ച ശ്രീകൃഷ്ണഭഗവാൻെറ ലീലാകഥകളെ മാത്രം ഒട്ടും ചുരുക്കാതെ വിസ്തരിച്ചു പറയണം. സർവ്വഭൂതങ്ങളുടേയും ക്ഷേമത്തിനായിട്ടാണല്ലോ തന്തിരുവടി അവതരിച്ചു് അസംഖ്യം അപ്രാകൃതലീലകളെ ചെയ്തതു്. ഘോരസംസാരദുഃഖത്താൽ വലയുന്നവൻ, അവശനായിട്ടെങ്കിലും യാതൊരു ഭഗവാൻെറ തിരുനാമത്തെ ഉച്ചരിക്കുന്ന ക്ഷണത്തിൽ മുക്തനാകുന്നുവോ, ആ പ്രഭുമാത്രമാണു് അഭയസ്ഥാനം. ആ തിരുനാമങ്ങളേയല്ലേ മനുഷ്യൻ നിരന്തരമായി സ്മരിക്കുകയും കീർത്തിക്കുകയും ചെയ്യേണ്ടതു്? ആ ഭഗവാന്റെ പാദഭക്തന്മാരുടെ സംഗം കൊണ്ടു് അന്തഃകരണം ക്ഷണത്തിൽ പരിശുദ്ധമാകുന്നു. അവർ നിരന്തരം കീർത്തിക്കുന്ന അത്യത്ഭുതമായ ഭഗവല്ലീലകളെ കേൾക്കുന്നതുകൊണ്ടു് കലിസംസാരം നശിക്കുന്നു. ആ പാവനകഥകളെ ആരു തന്നെ കേൾക്കാനാഗ്രഹിക്കയില്ല? ഞങ്ങൾക്കു് അവയെ എത്ര കേട്ടാലും തൃപ്തിവരുന്നില്ല. എന്തെന്നാൽ കേൾക്കുന്തോറും അവ പദംപദം മേൽക്കുമേൽ സ്വാദുകരമായി അനുഭവപ്പെടുന്നു. അത്ര വിശിഷ്ടമായ കഥാമൃതം ഞങ്ങൾക്കു് പകർന്നു തരുവാനായി കരുണാമയനായ ദൈവം തന്നെയാണു് അങ്ങയെ ഇവിടെ എത്തിച്ചതെന്നു ഞങ്ങൾ വിശ്വസിക്കുന്നു. ഒരു സംശയം കൂടി തീർത്തുതരണം. ധർമ്മരക്ഷകനായ ഭഗവാൻ ശ്രീകൃഷ്ണൻ സ്വധാമം പ്രാപിച്ചു കഴിഞ്ഞ ഈ സമയത്തു് ധർമ്മം ആരെയാണു് ആശ്രയിച്ചിരിക്കുന്നതു്?.

## അദ്ധ്യായം 2.

### സൂതൻ മുനിമാരുടെ പ്രശ്നത്തിനു മറുപടി പറയുന്നു.

ശൌനകാദികളുടെ ശോഭനമായ ചോദ്യം സൂതനെ സന്തുഷ്ടനാക്കി. അതിനുത്തരം പറയുന്നതിനുമുമ്പു് തന്റെ ഗുരുനാഥനായ ശ്രീശുകദേവനെ ഭക്തിപൂർവ്വം സ്മരിച്ചു. അതു വേണമല്ലോ. സദ്ഗുരുനാഥന്റെ കൃപയില്ലെങ്കിൽ ഭഗവൽസംബന്ധമായി ഒരക്ഷരമെങ്കിലും ഉരിയാടാൻ കഴിയുമോ? വാസ്തവത്തിൽ ഗുരുനാഥൻ തന്നെയാണു് കാരുണ്യപൂർവ്വം ശിഷ്യന്റെ ഹൃദയത്തിലിരുന്നുകൊണ്ടു്

digitized by www.sreyas.in

വാക്കുകളെ പുറത്തേക്കു വിടുന്നതു്. സൂതൻ പ്രാർത്ഥിച്ചു:– എന്റെ ഗുരുനാഥൻ ബാല്യത്തിൽതന്നെ ഉപനയനാദികൾക്കൊന്നും കാത്തുനിൽക്കാതെ സർവ്വസംഗപരിത്യാഗിയായി പുറപ്പെട്ടു. പിതാവായ വ്യാസൻ ആത്മജ്ഞാനിയായിട്ടുംകൂടി പുത്രന്റെ വിരഹം സഹിച്ചില്ല. "പുത്രാ, പുത്രാ!" എന്നു വിളിച്ചു കരഞ്ഞുകൊണ്ടു് പുറകേ പോയി. അപ്പോൾ സർവ്വസമർത്ഥനായ ശുകൻ സകല ചരാചരങ്ങളുടേയുമുള്ളിലിരുന്നുകൊണ്ടു് പ്രതിശബ്ദിച്ചു. അതായതു്, എല്ലാം ശുകമയമായി പിതാവിനു കാണിച്ചുകൊടുത്തു. പുത്രന്റെ പ്രഭാവത്തെ അറിഞ്ഞു് വ്യാസൻ ശാന്തനായി. സർവ്വഭൂതസുഹൃത്തായ ആ ഗുരുദേവനെ ഞാൻ നമസ്കരിക്കുന്നു. ആ മഹാത്മാവു് സർവ്വവേദാന്തസാരവും അദ്ധ്യാത്മദീപവും, എന്നാൽ പരമരഹസ്യവുമായ ശ്രീമൽഭാഗവതത്തെ ഗാനം ചെയ്തു. തനിക്കു മാത്രമായിട്ടല്ലാ, സംസാരികളെല്ലാം കരകയറിക്കൊള്ളട്ടെ എന്ന കാരുണ്യം കൊണ്ടുമാത്രം. അതിനാൽ അവിടുന്നു് സർവ്വർക്കും ഗുരുവായി ഭവിച്ചു. ആ ശ്രീചരണങ്ങളെ ഞാൻ ശരണം പ്രാപിക്കുന്നു. ശ്രീനാരായണനേയും നരനേയും സരസ്വതീദേവിയേയും വ്യാസഭഗവാനേയും ഞാൻ വന്ദിച്ചുകൊള്ളുന്നു.

ഇപ്രകാരം ഗുരുവന്ദനം ചെയ്തിട്ടു് സൂതൻ തുടർന്നു. " മുനിമാരെ! ശ്രീകൃഷ്ണവിഷയമായിട്ടാണല്ലോ നിങ്ങൾ ചോദിച്ചതു്. അതു് എത്രയും ഉചിതമായി. എന്തെന്നാൽ ശ്രീകൃഷ്ണകഥാപ്രസംഗം മൂലം ആത്മാവു് പ്രസാദിക്കുന്നു. ശ്രീകൃഷ്ണനിൽ അഹൈതുകിയായ ഭക്തിയുണ്ടാകുന്നു. ആ ഭക്തി അഭിവൃദ്ധിപ്പെടുന്നതോടൊപ്പം വിഷയ വൈരാഗ്യവും ബലപ്പെടുന്നു. തദ്വാരാ അന്തഃകരണം പരിശുദ്ധമാകുന്നു. ശുദ്ധാന്തഃകരണത്തിൽ ആത്മസ്വരൂപജ്ഞാനം തെളിഞ്ഞു പ്രകാശിക്കുന്നു. വേദോക്തകർമ്മങ്ങളായിരുന്നാലും, അവയ്ക്കു് ഹരികഥകളിൽ വിശേഷതാല്പര്യമുളവാക്കാൻ കഴിഞ്ഞില്ലെങ്കിൽ കേവലം നിഷ്ഫലം തന്നെ. ധർമ്മാചരണത്തിന്റെ മുഖ്യപ്രയോജനം നശ്വരമായ അർത്ഥത്തെ ജനിപ്പിക്കലാവരുതു്, ഭഗവൽ പ്രാപ്തിയായിരിക്കണം. അർത്ഥത്തിന്റെ പ്രയോജനം ഭഗവദ്ധർമ്മാചരണമായിരിക്കണം, അല്ലാതെ ക്ഷണികമായ വിഷയാനുഭവമാവരുതു്. കാമത്തിന്റെ പ്രയോജനം ജീവിക്കാൻ വേണ്ടുമാത്രമായിരിക്കണം, അല്ലാതെ ഇന്ദ്രിയപ്രീതിയാവരുതു്. ജീവിക്കുന്നതിന്റെ പ്രയോജനം പരമതത്വത്തെ അറിയുവാനുള്ള പരിശ്രമമായിരിക്കണം, അല്ലാതെ അർത്ഥാദികളെ സമ്പാദിക്കലാവരുതു്. ആ പരമതത്വത്തെ ഋഷികൾ അദ്വയമായ ജ്ഞാനംതന്നെയെന്നു പറയുന്നു. ഉപനിഷത്തുകൾ ബ്രഹ്മമെന്നും ഉപാസകർ പരമാത്മാവെന്നും ഭക്തന്മാർ ഭഗവാനെന്നും പറയുന്നതു് ആ പരമതത്വമായ ശ്രീകൃഷ്ണനെത്തന്നെയാണു്. ആ ഭഗവാനെ സന്തോഷിപ്പിക്കാൻ കഴിഞ്ഞാൽ സർവ്വധർമ്മങ്ങളും സഫലമായി. അതിനാൽ

digitized by www.sreyas.in

മനുഷ്യജന്മം ലഭിച്ച ജീവൻ നിരന്തരം ശ്രീഹരിയെ തന്നെ ഏകാഗ്രമനസ്സോടു കൂടി ധ്യാനിക്കണം, ശ്രവണം ചെയ്യണം, കീർത്തിക്കണം. ഈ വഴിക്കുള്ള പരിശ്രമഫലമായി കർത്തൃത്വഭോക്തൃത്വബുദ്ധി നശിച്ച് സകല കർമ്മങ്ങളും പുണ്യപാപസഹിതം ഈശ്വരാർപ്പണം ചെയ്യാൻ കഴിയും. തൻമൂലം കർമ്മഗ്രന്ഥി അററുപോകും. പുണ്യതീർത്ഥങ്ങളിൽ ഹരിദാസന്മാരായ മഹത്തുക്കളെ കാണ്മാനും സേവിപ്പാനും സംഗതിവരും. അവർ ഇടതടവില്ലാതെ പൊഴിക്കുന്ന ഹരികഥാമൃതം കേൾക്കാൻ ഭാഗ്യമുണ്ടാകും. സതാംപതിയും പുണ്യശ്രവണകീർത്തനനുമായ ശ്രീകൃഷ്ണൻെറ കഥകളെ ആരാണോ ചിത്താർദ്രതയോടെ കേൾക്കുന്നതു്, അവരുടെ ഹൃദയത്തിൽ തന്തിരുവടി ഇരുന്നുകൊണ്ടു് സകല അമംഗലങ്ങളേയും നശിപ്പിക്കുന്നു. മഹാത്മാക്കളെ സേവിക്കുന്നതുകൊണ്ടും ഹരികഥാശ്രവണം കൊണ്ടും രാജസതാമസങ്ങളായ കാമലോഭാദികൾ നശിക്കും. ശ്രീകൃഷ്ണനിൽ നിർമ്മലഭക്തി വർദ്ധിക്കും. മനസ്സ് ശുദ്ധസത്വമാത്രമാകും. അവിടെ ഭഗവൽജ്ഞാനം മറവില്ലാതെ വിളങ്ങും. സർവ്വേശ്വരൻ തന്നെയാണ് തൻെറ ആത്മാവു് എന്ന അപരോക്ഷാനുഭൂതിയുണ്ടാകും. അതോടെ അഹങ്കാരമാകുന്ന ഹൃദയഗ്രന്ഥി ഛിന്നഭിന്നമാകും. ഞാൻ ദേഹമാണോ, ചൈതന്യമാണോ, ഇത്യാദി സംശയവിപരീതഭാവനകൾ നശിക്കും. ഇനിയും ജന്മങ്ങൾക്കു് ഹേതുവായ സഞ്ചിതകർമ്മങ്ങളെല്ലാം നശിക്കും. ഈ കാരണത്താൽ ബുദ്ധിമാന്മാർ ശ്രീവാസുദേവനെ പരമപ്രേമത്തോടെ ഭജിക്കുന്നു. വേദങ്ങൾ, യാഗം, ജ്ഞാനം, തപസ്സ്, ധർമ്മാചരണം ഇവയുടെയെല്ലാം അന്തിമലക്ഷ്യം ശ്രീവാസുദേവപ്രാപ്തിയാണ്. വാസുദേവനിൽനിന്നു അന്യമായി യാതൊന്നുമില്ല. ഇക്കാണുന്ന പ്രപഞ്ചത്തെ തന്തിരുവടി തൻെറ മായയാൽ സൃഷ്ടിച്ചിട്ടു്, താൻ അതിൽ അന്തര്യാമിയായിരുന്നു് ചേഷ്ടിപ്പിക്കുന്നു. ലോകരക്ഷയ്ക്കായി ദേവൻ, മനുഷ്യൻ, മൃഗം ഇത്യാദി നാനാവതാരങ്ങളെ സ്വേച്ഛയാ സ്വീകരിച്ചു് ഭഗവാൻ ലോകത്തെ പാലിക്കുന്നു. അത്യത്ഭുതമായ ആ അവതാരങ്ങളിൽ പ്രധാനമായവയെ പറയാം.

---

## അദ്ധ്യായം 3.

### ഭഗവാൻെറ അവതാരങ്ങൾ.

സൂതൻ പറഞ്ഞു:— ഭഗവാന്റെ ആദ്യത്തെ അവതാരം ഈ ദൃശ്യപ്രപഞ്ചം തന്നെ. അതിനു് വിരാട്പുരുഷൻ എന്നു പേർ. പതിനാറംശങ്ങളോടു കൂടിയ ആ പുരുഷന്റെ ഓരോ അവയവങ്ങളിലായി പതിന്നാലു ലോകങ്ങളും

കല്പിക്കപ്പെട്ടു. യോഗികൾ ആ രൂപത്തെ ധ്യാനനേത്രം കൊണ്ടു കാണുന്നു. പിൽക്കാലത്തു് ഭഗവാൻ സ്വീകരിച്ച നാനാവതാരങ്ങളുടേയും ബീജം വിരാട്പുരുഷൻ തന്നെ. കാരണജലത്തിൽ ശയിച്ച ആ ആദിപുരുഷൻെറ നാഭിയിൽനിന്നു് ഒരു താമരയും അതിൽനിന്നു് ബ്രഹ്മാവും ഉണ്ടായി. ബ്രഹ്മാവിൽനിന്നു് പ്രജാപതികളും മനുക്കളും ദേവമനുഷ്യതിര്യക്കാദികളായ സമസ്തചരാചരങ്ങളുമുണ്ടായി.

പിന്നീടു് ഭഗവാൻ ലോകസംഗ്രഹത്തിനായി സനകാദിയോഗികൾ, വരാഹമൂർത്തി, ശ്രീനാരദർ, നരനാരായണഋഷികൾ, കപിലവാസുദേവൻ, ദത്താത്രേയൻ, യജ്ഞദേവൻ, ഋഷഭദേവൻ, പൃഥുചക്രവർത്തി, മത്സ്യം, കൂർമ്മം, ധന്വന്തരി, മോഹിനി, നരസിംഹമൂർത്തി, വാമനൻ, പരശുരാമൻ, വേദവ്യാസൻ, ശ്രീരാമൻ, ബലരാമൻ, ശ്രീകൃഷ്ണൻ, എന്നീ അവതാരങ്ങളെടുത്തു. ഇനിയും ബുദ്ധനായും കൽക്കിയായും അവതരിക്കും. ഇവയെ കൂടാതെ പ്രജാപതികൾ, മനുക്കൾ, ഋഷികൾ, തുടങ്ങിയുള്ള അംശാവതാരങ്ങളും അസംഖ്യമുണ്ടു്. അവതാരങ്ങളിൽ വച്ചു് പരിപൂർണ്ണമായ ശ്രീകൃഷ്ണാവതാരം സർവ്വോൽക്കർഷേണ വർത്തിക്കുന്നു. മറെറല്ലാം അംശാവതാരങ്ങളാണു്.

ഭഗവാൻ അരൂപനും ചിദേകരസനുമായ പരമാത്മാവാണു്. അവതാരസ്വരൂപങ്ങളെല്ലാം ഭഗവാന്റെ മായയാൽ ആത്മാവിൽ കല്പിക്കപ്പെട്ടവയാണു്. അതുപോലെ സകല ജീവന്മാരുടെ സ്ഥൂലസൂക്ഷ്മശരീരങ്ങളും മായാകല്പിതങ്ങളാണു്. എപ്പോൾ പരിപക്വമായ ഭഗവൽഭക്തിയാൽ സ്വരൂപജ്ഞാനമുണ്ടാകുന്നുവോ, അപ്പോൾ അവിദ്യാകല്പിതങ്ങളായ ശരീരങ്ങൾ നശിച്ചു് ജീവൻ സ്വസ്വരൂപമായ ബ്രഹ്മമായി ഭവിക്കുന്നു. അതുവരെ ജീവൻ അവിദ്യാബന്ധനത്തിൽ തന്നെ കഴിയും.

എന്നാൽ ഭഗവാൻ അങ്ങിനെയല്ല. എപ്പോഴും സ്വതന്ത്രനാണു്. മായയുടെ നിയന്താവാണു്. ഒന്നിലും ചേരാതെ എല്ലാററിനേയും അറിയുന്നതാണു് ഭഗവാന്റെ സ്വഭാവം. പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ ഭഗവാന്റെ ലീലയാണു്. തന്തിരുവടി എന്തിനു് ഈ ലീലയെ ചെയ്യുന്നുവെന്നു് തക്കയുക്തികളെക്കൊണ്ടറിയുവാൻ അല്പമനുഷ്യനു് സാദ്ധ്യമല്ല. ഭക്തൻ അതറിയുവാൻ പ്രയാസപ്പെടുന്നുമില്ല. അവൻ കഥാശ്രവണകീർത്തനാദികളെക്കൊണ്ടു് പ്രേമപൂർവ്വം ഭജിച്ചു് ഭഗവൽകൃപയാൽ ഭഗവാനെ സുഖമായി പ്രാപിക്കുന്നു. അതിനാൽ കഥാശ്രവണതൽപരരായ നിങ്ങളെല്ലാം മഹാഭാഗ്യവാന്മാർ തന്നെ.

ഭഗവാന്റെ അവതാരചരിതങ്ങൾ അടങ്ങിയതും വേദസാരവുമായ ഭാഗവതം എന്ന നാമപുരാണത്തെ സർവ്വജ്ഞനായ വ്യാസഭഗവാൻ നിർമ്മിച്ചു്,

digitized by www.sreyas.in

തന്റെ പുത്രനും ആത്മാരാമനുമായ ശ്രീശുകബ്രഹ്മർഷിക്ക് ഉപദേശിച്ചു. ശ്രീശുകൻ അതിനെ ഗംഗയിൽ പ്രായോപവേശം ചെയ്തിരുന്ന പരീക്ഷിത്തിനുപദേശിച്ചു. അവിടെ സന്നിഹിതനായിരുന്ന ഞാൻ ആ ഋഷീശ്വരന്റെ അനുഗ്രഹത്താൽ അതു പഠിക്കാനിടയായി. എന്റെ ബുദ്ധിക്കനുസരിച്ച് ഗ്രഹിക്കാൻ കഴിഞ്ഞിടത്തോളം നിങ്ങളെ സസന്തോഷം കേൾപ്പിക്കാം.

ഇപ്പോൾ ധർമ്മം ആരെ ആശ്രയിച്ചിരിക്കുന്നുവെന്നു നിങ്ങൾ ചോദിച്ചുവല്ലോ. ശ്രീകൃഷ്ണൻ സ്വധാമം പ്രാപിച്ച ആ ക്ഷണത്തിൽതന്നെ ലോകമെങ്ങും ഘോരനായ കലി ബാധിച്ചു. ജനങ്ങൾ സംസാരതമസ്സിൽപെട്ട് അന്ധന്മാരെപ്പോലെ പരിതപിച്ചു. ആ തമസ്സിനെ പോക്കി ലോകാനുഗ്രഹം ചെയ്യുവാൻ ഉദിച്ച സൂര്യനാണ് ശ്രീമദ്ഭാഗവതം. ഇപ്പോൾ എല്ലാ ധർമ്മങ്ങളും ശ്രീമദ്ഭാഗവതത്തെ തന്നെയാണ് ആശ്രയിച്ചിരിക്കുന്നത്.

## അദ്ധ്യായം 4.

### വ്യാസഭഗവാൻ ഭാഗവതം നിർമ്മിക്കാനുണ്ടായ കാരണം.

ശൌനകൻ ചോദിച്ചു:- ഹെ മഹാഭാഗ! ശ്രീ വ്യാസൻ ഭാഗവതത്തെ എപ്പോൾ, എന്തു കാരണത്താൽ നിർമ്മിച്ചു? ഭഗവാൻ ശ്രീ ശുകൻ അതു മുഴുവനും പഠിച്ചതും പരീക്ഷിത്തിനെ കേൾപ്പിച്ചതും ആശ്ചര്യമായിതന്നെ തോന്നുന്നു. ശ്രീശുകൻ മഹായോഗി, സർവ്വദാ ബ്രഹ്മനിഷ്ഠൻ, സ്ത്രീപുരുഷഭേദദൃഷ്ടി തീണ്ടാത്ത സമദർശി. അവധൂതവേഷത്തിൽ ആരാലും അറിയപ്പെടാതെ സഞ്ചരിക്കുന്നവൻ. പരീക്ഷിത്തിനു ആ മഹർഷിയുമായി എങ്ങനെ സമാഗമമുണ്ടായി? ഒരു ഗൃഹത്തെ പരിശുദ്ധമാക്കാൻ പ്രവേശിച്ചാലും അധികസമയം തങ്ങാത്ത അദ്ദേഹം വിസ്തൃതമായ ഭാഗവതം മുഴുവൻ ഉപദേശിക്കാൻ വേണ്ട സമയം പരീക്ഷിത്തുമായി കഴിച്ചതു് ആശ്ചര്യം തന്നെ. ഭാഗവതോത്തമനായ ശ്രീ പരീക്ഷിത്തു് യൌവ്വനത്തിൽ തന്നെ സാമ്രാജ്യാധിപത്യത്തെയും പ്രാണനേയും ഉപേക്ഷിക്കാൻ കാരണമെന്തു്?

ഇതിനുത്തരമായി സൂതൻ പറഞ്ഞു:- ശ്രീഹരി, ദ്വാപരയുഗാരംഭത്തിൽ വേദവ്യാസനായി അവതരിച്ചു. കാലശക്തികൊണ്ടു് ലോകർക്കു് ആയുസ്സും ശ്രദ്ധയും മനോബലവും കുറഞ്ഞുകുറഞ്ഞു വരുന്നതായി സർവ്വജ്ഞനായ ഋഷി കണ്ടു. അപ്പോൾ ധർമ്മസ്ഥാപനാർത്ഥം വേദത്തെ നാലായി വിഭജിച്ചു്

digitized by www.sreyas.in

ശിഷ്യന്മാർ മുഖേന പ്രചരിപ്പിച്ചു. വേദസാരത്തെ പ്രകാശിപ്പിക്കുന്ന ഇതിഹാസപുരാണങ്ങളെയുണ്ടാക്കി. പാമരന്മാക്കും സദാചാരബോധമുണ്ടാവാനായി മഹാഭാരതത്തേയും നിമ്മിച്ച് ലോകത്തിനു സംഭാവന ചെയ്തു. ലോകശ്രേയസ്സിനായി ഇത്രയേറെ ചെയ്തിട്ടും ശ്രീവ്യാസന്റെ ഹൃദയം പ്രസാദിച്ചില്ല. അദ്ദേഹത്തിനു കുണ്ഠിതമായി. ഏകാന്തത്തിലിരുന്ന് വിചാരിച്ചു:— "ഞാൻ ബ്രഹ്മചര്യവ്രതത്തോടുകൂടി ഗുരുഭൂതന്മാരുടെ ആജ്ഞയെ അക്ഷരംപ്രതി അനുസരിച്ചുകൊണ്ട് അവരേയും വേദങ്ങളേയും അഗ്നികളേയും നിഷ്കപടമായി പൂജിച്ചു. വേദരഹസ്യത്തെ വിസ്തരിച്ചു. ലോകക്കെല്ലാം ധമ്മബോധമുറയ്ക്കുന്നതിനായി ഭാരതവും നിമ്മിച്ചു. എന്നിട്ടും ആത്മസംതൃപ്തി വന്നില്ലല്ലോ. എന്തായിരിക്കും കാരണം? ഒരു കാര്യം ഞാൻ ചെയ്തില്ല. അതായത്, ഭാഗവതധമ്മത്തെ നല്ലവണ്ണം പ്രകാശിപ്പിച്ചില്ല. പരമഹംസന്മാക്കും ശ്രീ ഭഗവാനും ഏററവും പ്രിയമായ ഭാഗവതധമ്മപ്രചരണത്തിൽ ഞാൻ ഉദാസീനനായതുകൊണ്ടാണോ എന്റെ ആത്മാവ് പ്രസാദിക്കാത്തത്?" ഇപ്രകാരം നിസ്വാത്ഥചിന്തനംചെയ്തു ഇനി എന്താണു ചെയ്യേണ്ടതെന്നറിയാതെ വിഷാദിച്ചിരിക്കുമ്പോൾ ഭാഗവതാഗ്രഗണ്യനായ ശ്രീ നാരദഭഗവാൻ പ്രേമോന്മത്തനായി തിരുനാമസങ്കീത്തനം ചെയ്തുകൊണ്ട് അവിടെ എഴുന്നള്ളി. വ്യാസമുനി ദേവവന്ദ്യനായ ശ്രീനാരദരെ യഥാവിധി പൂജിച്ചിരുത്തി.

---

## അദ്ധ്യായം 5.

### ശ്രീ നാരദർ വ്യാസന്റെ സംശയം തീക്കുന്നതു്.

ശ്രീനാരദർ വ്യാസന്റെ മുഖത്തുനോക്കി പുഞ്ചിരിച്ചുകൊണ്ടു ചോദിച്ചു:— ഹേ മഹാഭാഗ! മനുഷ്യൻ അറിയേണ്ടതു സകലതും അങ്ങ് നന്നായറിഞ്ഞിട്ടുണ്ടു്. സകല ധമ്മങ്ങളെയും വിസ്തരിച്ചുകൊണ്ടു് അത്യത്ഭുതമായ മഹാഭാരതത്തെ നിമ്മിച്ചുവല്ലോ. അതൊന്നുകൊണ്ടുതന്നെ അങ്ങു കൃതകൃത്യനാകേണ്ടതാണ്. പക്ഷെ അങ്ങ് ദുഃഖിതനെപ്പോലെ കാണപ്പെടുന്നുവല്ലോ. കാരണമെന്തു്?"

വ്യാസൻ പറഞ്ഞു: അവിടുന്നു പറഞ്ഞതു ശരിയാണ്. എന്റെ ആത്മാവ് പ്രസാദിച്ചിട്ടില്ല. കാരണമെന്തെന്ന് ഞാനറിയുന്നില്ല. ബ്രഹ്മപുത്രനായ അങ്ങ് അഗാധബോധവാനാണ്. പുരുഷോത്തമനായ ശ്രീനാരായണന്റെ പ്രിയഭക്തനായ അങ്ങയ്ക്കറിയാൻ കഴിയാത്ത ഒരു രഹസ്യവുമില്ല. ത്രിലോകസഞ്ചാരിയായ അങ്ങ് സൂര്യനേയും വായുവിനേയും പോലെ സവ്വസാക്ഷിയാണ്. അതിനാൽ എനിക്കു സംഭവിച്ച ന്യൂനതയെന്തെന്ന് പറഞ്ഞുതരേണമെ.

digitized by www.sreyas.in

ശ്രീനാരദർ പറഞ്ഞു:- അങ്ങു ഭഗവാന്റെ നിർമ്മലയശസ്സിനു മുഖ്യപ്രാധാന്യം കൊടുത്തു വർണ്ണിച്ചില്ല. ധർമ്മാർത്ഥങ്ങൾക്കാണല്ലോ പ്രാധാന്യം കല്പിച്ചതു്. അതിനാൽ അങ്ങയുടെ അറിവു് അപൂർണ്ണമെന്നു വേണം പറയുവാൻ. ലോകപാവനമായ ഭഗവന്മഹിമയെ കീർത്തിക്കാത്ത പ്രസംഗം — അതെത്രതന്നെ ചാതുര്യഭംഗിയുള്ളതാണെങ്കിലും — വിഷയികളായ രജോഗുണപ്രധാനികൾക്കു മാത്രമേ രുചിക്കുകയുള്ളൂ. ബ്രഹ്മനിഷ്ഠരായ പരമഹംസന്മാർ അതിനെ കാകതീർത്ഥം പോലെ തിരസ്കരിക്കുകയേയുള്ളൂ. നേരേമറിച്ചു് പ്രതിശ്ലോകവും അബദ്ധപദങ്ങളായിക്കൊള്ളട്ടേ, അതിലുടനീളം ഹരിനാമമാകുന്ന മുദ്ര പതിഞ്ഞിട്ടുണ്ടെങ്കിൽ സാധുക്കൾ അതിനെ പ്രിയത്തോടുകൂടി കേൾക്കുകയും പറയുകയും കീർത്തിക്കുകയും ചെയ്യുന്നു. എന്തെന്നാൽ തിരുനാമം സർവ്വപാപഹരമാണു്. ഹരിഭക്തി കലരാത്ത ജ്ഞാനം ശുഷ്കമാണു്, ഒട്ടും തന്നെ ശോഭിക്കയില്ല. കൃഷ്ണാർപ്പണമായല്ലാത്ത കർമ്മങ്ങളെപ്പററി പറയുകയേ വേണ്ട. മനുഷ്യൻ സ്വാഭാവികമായി നിന്ദ്യമായ കാമ്യകർമ്മങ്ങളെ ഇഷ്ടപ്പെടുന്നു. അതു തന്നെയാണു് ധർമ്മം എന്നു് അങ്ങും അനുവദിച്ചുവല്ലോ. അതു വലിയ അന്യായമായിപ്പോയി. എന്തെന്നാൽ അങ്ങുപദേശിച്ചതാണു് ശരിയെന്നു വിശ്വസിക്കുന്ന ജനങ്ങൾക്കു നിവൃത്തിമാർഗ്ഗത്തിൽ ശ്രദ്ധയുണ്ടാവില്ല. പിന്നീടു്, അങ്ങു തന്നെ ത്യാഗമാണു് ശ്രേയസ്സെന്നു പറഞ്ഞാൽപോലും അവർ ശ്രദ്ധിക്കുകയില്ല. പ്രപഞ്ചവ്യാപാരങ്ങളെല്ലാം ഭഗവാന്റെ ലീലയാണെന്നുള്ള ഏകദൃഷ്ടിയുള്ളവർക്കു ഭ്രമമുണ്ടാകയില്ല. നാനാത്വബുദ്ധികൾക്കു് ഒരുകാലത്തും ഒന്നിലും സ്ഥിരതയില്ല. ഓരോ സമയം ഓരോന്നു തോന്നും. വിശ്രാന്തി അവർ കണികാണുകയില്ല. കർമ്മംകൊണ്ടു മേൽപ്പോട്ടു ബ്രഹ്മാവുവരെയും കീഴ്പ്പോട്ടു സ്ഥാവരംവരെയും ജന്മങ്ങളെടുത്തു ചുററിത്തിരിയാമെന്നല്ലാതെ പരമപദപ്രാപ്തി സാദ്ധ്യമല്ല. ഹരിഭക്തൻ ഒരു സമയം സ്വധർമ്മങ്ങളെ ചെയ്തില്ലെങ്കിൽ തന്നെയും പതനം സംഭവിക്കുകയില്ല. അവൻ ഈ ജന്മത്തിൽ പ്രാപ്യസ്ഥാനമെത്താതെ മരിച്ചുപോയാലും തുടർന്നുള്ള ജന്മങ്ങളിൽ പൂർവ്വവാസനാബലത്താൽ ഭജനം തുടർന്നുകൊണ്ടുപോകും. ഒടുവിൽ സംസാരമുക്തി കൈവരും, നിശ്ചയം.

അതിനാൽ അങ്ങു്, സകല ജീവികളുടേയും ബന്ധമുക്തിയെ ലക്ഷ്യമാക്കിക്കൊണ്ടു് ഉരുക്രമന്റെ സുന്ദരലീലകളെ വഴിപോലെ വർണ്ണിക്കണം. ഈ ലോകം ഭഗവാൻ തന്നെ. എന്നാൽ ഭഗവാൻ ഇതിൽനിന്നു വേറിട്ടവനാകുന്നു. ഈ ലോകം ഭഗവാന്റെ അധിഷ്ഠാനത്തിൽ സത്യമെന്നപോലെ കാണപ്പെടുന്നു. ഭഗവാൻ ലോകമില്ലെങ്കിലും സ്വയം സത്യമായി വിളങ്ങുന്നു. ഈ പരമരഹസ്യം അങ്ങയ്ക്കറിയാം. അങ്ങു് ഈശ്വരാവതാരമാകയാൽ ഒരാചാര്യന്റെ ആവശ്യമില്ല. എങ്കിലും ഗുരുശിക്ഷ വേണമെന്ന വേദപ്രമാണത്തെ

digitized by www.sreyas.in

മാനിച്ചു് ഇത്രയും പറഞ്ഞതാണു്. അങ്ങു് ശ്രീഹരിമഹിമയെ സമാധിയിൽ കണ്ടിട്ടു് ലോഭം കൂടാതെ കീർത്തിച്ചാലും. തപസ്സു്, സ്വാദ്ധ്യായം, ജ്ഞാനം, യാഗം, ദാനം മുതലായവയുടെ ശാശ്വതഫലം ഉത്തമശ്ലോകന്റെ ഗുണാനുവർണ്ണനംതന്നെ. അതു ചെയ്താൽ അങ്ങയുടെ ആത്മാവു് പ്രസാദിക്കും. വേറെ ഉപായമൊന്നുമില്ലതന്നെ.

ഹരികഥാശ്രവണകീർത്തനാദികൾ മാത്രംകൊണ്ടു് പരമശ്രേയസ്സു് കൈവരുമെന്നതിനു് ഞാൻ തന്നെയാണു് ഉദാഹരണം. ഞാൻ കഴിഞ്ഞ കല്പത്തിൽ ഒരു ദാസീപുത്രനായി ജനിച്ചു. എന്റെ ബാല്യത്തിൽ ഒരു സംഘം യോഗികൾ ചാതുർമാസ്യം കഴിച്ചുകൂട്ടാൻ എന്റെ ഗ്രാമത്തിലെഴുന്നള്ളി. അവരെ ശുശ്രൂഷിക്കുവാൻ എനിക്കു ഭാഗ്യമുണ്ടായി. ബാല്യചാപല്യങ്ങളൊന്നുമില്ലാതിരുന്ന എന്റെ ഭക്തിശുശ്രൂഷാദികൾകണ്ടു് അവൎക്കു് എന്നിൽ ദയ തോന്നി. അവരുടെ ആഹാരത്തിന്റെ ഉച്ഛിഷ്ടം എനിക്കു തന്നു. ഞാൻ അതിനെ പതിവായി ഒരുനേരം കഴിച്ചു. അതിന്റെ വൈഭവത്താൽ എന്റെ ചിത്തം ശീഘ്രം പരിശുദ്ധമായി. അവർ ചെയ്തുവന്ന ഹരിഭജനത്തിൽ എനിക്കും രുചി ജനിച്ചു. ഞാനും അവരോടു ചേർന്നു് കീർത്തിച്ചു. ക്രമേണ എന്റെ ബുദ്ധി നിശ്ചലമായി, അതോടൊപ്പം ഞാൻ ആത്മാവാണു്, ശരീരമല്ല, ശരീരത്തിന്റെ വികാരങ്ങൾ എനിക്കു ബാധകമല്ല, എന്ന ബോധമുണ്ടായി. രജസ്തമസ്സുകൾ നശിച്ചു്, ശുദ്ധസാത്വികീഭക്തി ഉദിച്ചു. ചാതുർമാസ്യം കഴിഞ്ഞു ആ മഹാത്മാക്കൾ പുറപ്പെട്ടപ്പോൾ എനിക്കു സങ്കടമായി. എന്റെ ശ്രദ്ധയും ഭക്തിയും വിനയവും കണ്ടു് ആ കൃപാലുക്കൾ എനിക്കു് അതിഗുഹ്യമായ ഭാഗവതധൎമ്മത്തെ ഉപദേശിച്ചു. അവരുടെ അനുഗ്രഹത്താൽ എനിക്കു ഭഗവന്മായാവൈഭവത്തെ ശരിയായ കാഴ്ചപ്പാടോടുകൂടി കാണാൻ കഴിഞ്ഞു. പ്രാരബ്ധകൎമ്മങ്ങളെല്ലാം ഭഗവാന്റെ സന്തോഷത്തിനായി ഭവിക്കട്ടെ എന്നു സമർപ്പിക്കുമ്പോൾ ജ്ഞാനവും ഭക്തിയും കൈവരുമെന്ന ബോധ്യത്തോടെ ഹെ ഭഗവൻ, വാസുദേവ, സങ്കർഷണ, പ്രദ്യുമ്ന, അനിരുദ്ധ, എന്നിങ്ങനെ സദാ നാമസങ്കീർത്തനം ചെയ്തുകൊണ്ടു കാലം കഴിച്ചു.

## അദ്ധ്യായം 6.

### ശ്രീനാരദർ ആത്മകഥയെ ഉപസംഹരിക്കുന്നു.

ശ്രീ നാരദർ തുടർന്നു:- സാധുക്കൾ പോയിക്കഴിഞ്ഞു് ഞാൻ കുറച്ചു കാലംകൂടി അമ്മയുടെകൂടെ വസിച്ചു. ഏകസന്താനമായ എന്നെ പുലർത്താൻ അമ്മ വളരെ കഷ്ടപ്പെട്ടു. ഒരുദിവസം പാമ്പുകടിയേററു് അമ്മ മരിച്ചു.

digitized by www.sreyas.in

അപ്പോൾ അഞ്ചു വയസ്സുമാത്രം പ്രായമായിരുന്ന എനിക്ക് ഗുരുകൃപയാൽ മാതൃവിരഹത്തിൽ വ്യസനം തോന്നിയില്ല. നിരന്തരം ഭഗവൽഭജനത്തിനുള്ള ഏകതടസ്സം നീക്കി ഭഗവാൻ അനുഗ്രഹിച്ചുവെന്നാണ് തോന്നിയതു്. ഉടനെ അവിടെനിന്നും ഇറങ്ങി തിരിച്ചു് ഒരു വൻകാട്ടിലെത്തി. ഒരാലിൻചുവട്ടിലിരുന്നു് ഗുരുക്കന്മാരുടെ ഉപദേശമനുസരിച്ചു് ശ്രീഭഗവാന്റെ പാദകമലത്തെ നിശ്ചലഭക്തിയോടുകൂടി ധ്യാനിച്ചു. തന്തിരുവടിയെ ഒരു നോക്കു കാണാനുള്ള അത്യാഗ്രഹത്താൽ കണ്ണീരൊഴുക്കി പ്രാൎത്ഥിച്ചു. അപ്പോൾ എന്റെ ഹൃദയത്തിൽ ജഗന്മോഹനനായ ഭക്തവത്സലൻ സുമധുരമന്ദഹാസത്തോടുകൂടി ആവിർഭവിച്ചു. എന്റെ ആനന്ദമെന്തു പറയട്ടെ! പ്രേമാധിക്യത്താൽ പുളകം കൊണ്ടു. അപൂൎവ്വമായ ഒരു സുഖാനുഭവമുണ്ടായി. ഹാ! എന്തൊരു ദിവ്യദർശനം! അല്പം കഴിഞ്ഞപ്പോൾ ആ ഭഗവത്സ്വരൂപം കാണാതായി. എനിക്കു സങ്കടം സഹിക്കാൻ കഴിഞ്ഞില്ല. മോഹാലസ്യപ്പെട്ടു വീണു. ബോധം വന്നപ്പോൾ ദുഃഖാൎത്തനായി വീണ്ടും തിരുനാമം വിളിച്ചു കരഞ്ഞു. അപ്പോൾ കരുണാമൂൎത്തിയായ പ്രഭു, അശരീരിയായി, "കുഞ്ഞേ! നിനക്കു് ഈ ജന്മത്തിൽ ഇനി എന്നെ കാണാൻ കഴിയുകയില്ല. ഒരുപ്രാവശ്യം ദർശനം തന്നതു് നിനക്കു് എന്നിൽ ഉൽക്കടമായ അനുരാഗമുണ്ടാവാനാണു്. എന്നെ ഒരിക്കൽ ദർശിച്ചാൽ പിന്നെ ഒരു നിമിഷവും എന്നെ മറക്കുകയില്ല. എന്നിൽ ഭക്തി ഉറച്ചാൽ കാമാദിദോഷങ്ങളെല്ലാം താനേ നീങ്ങും. എന്റെ ഭക്തന്മാരുടെ അനുഗ്രഹം സിദ്ധിച്ച നീ, ഈ ശരീരനാശത്തിനു ശേഷം എന്റെ പാൎഷദനായി ഭവിക്കും" എന്നരുളിച്ചെയ്തു. എനിക്കു സമാധാനമായി. ഭഗവൽകാരുണ്യത്തെ ഓൎത്തു് നമസ്കരിച്ചു.

പിന്നീടു് അവിടെനിന്നും പുറപ്പെട്ടു. അനന്തമൂൎത്തിയുടെ തിരുനാമങ്ങളെ അശേഷം ലജ്ജകൂടാതെ കീൎത്തിച്ചുകൊണ്ടും തന്തിരുവടിയുടെ കല്യാണഗുണങ്ങളേയും ലീലകളേയും സ്മരിച്ചുകൊണ്ടും മദമത്സരാദികൾ കൂടാതെ ലോകമെങ്ങും സഞ്ചരിച്ചു. കാലം വന്നപ്പോൾ ആ ശരീരത്തെ ഉപേക്ഷിച്ചു. ഈ കല്പാരംഭത്തിൽ ബ്രഹ്മദേവനിൽനിന്നും നാരദനായി ജനിച്ചു. നിത്യബ്രഹ്മചാരിയായി ഞാൻ മൂന്നു ലോകങ്ങളിലും അദ്യാപി സഞ്ചരിച്ചുകൊണ്ടിരിക്കുകയാണു്. കരുണാമയൻ എന്നിൽ പ്രസാദിച്ചു് മഹതീ എന്ന ഈ വീണയെ തന്നു. അതു് ബ്രഹ്മമയങ്ങളായ സപ്തസ്വരങ്ങളെ താനേ ശബ്ദിക്കുന്നു. വീണയെ ആലാപനം ചെയ്തു് ഹരിനാമകീൎത്തനം ചെയ്തുകൊണ്ടാണു് എന്റെ സഞ്ചാരം. എനിക്കുമാത്രം ആനന്ദിക്കാനല്ല, സംസാരസമുദ്രത്തിൽ മുങ്ങിവീർപ്പുമുട്ടുന്ന ജീവകോടികളെയെല്ലാം ഉദ്ധരിപ്പാനുമാണു്. പ്രിയഭഗവാന്റെ തിരുനാമങ്ങളെ ഞാൻ ഉച്ചത്തിൽ ഗാനം ചെയ്യുമ്പോൾ എന്റെ പ്രഭു 'നാരദാ! എന്നെ വിളിച്ചുവോ' എന്ന ഭാവത്തിൽ ശീഘ്രം എഴുന്നള്ളി

എനിക്കു ദർശനം തരുന്നു. അപ്പോാ ഞാനനുഭവിക്കുന്ന പരമാനന്ദം യോഗജ്ഞാനാദികൾകൊണ്ടൊന്നും ലഭ്യമല്ല".

ഇപ്രകാരം പറഞ്ഞിട്ടു് ശ്രീ നാരദഭഗവാൻ വീണയെ മീട്ടി നാമസങ്കീർത്തനം ചെയ്തുകൊണ്ടു് വന്നതുപോലെ തിരിച്ചെഴുന്നള്ളി. ആ ശബ്ദഘോഷം ദുഃഖിതരായ ലോകരെയെല്ലാം സന്തുഷ്ടരാക്കുന്നു.

## അദ്ധ്യായം 7.

വ്യാസൻ ഭാഗവതം നിർമ്മിച്ചതു്, പാഞ്ചാലിയുടെ പുത്രദുഃഖം, അശ്വത്ഥാമാവിനെ അർജ്ജുനൻ ശിക്ഷിക്കുന്നതു്.

സൂതൻ പറഞ്ഞു:- ശ്രീനാരദർ പോയശേഷം വ്യാസഭഗവാൻ ബദര്യാശ്രമത്തിലിരുന്നുകൊണ്ടു് ശ്രീഹരിയെ ധ്യാനിച്ചു. 'സമാധികൊണ്ടു ഭഗവല്ലീലകളെ അനുസ്മരിക്കുക' എന്ന ശ്രീനാരദരുടെ ഉപദേശപ്രകാരം മനസ്സിനെ നിശ്ചലമാക്കി. സമാധിയിൽ സർവ്വജ്ഞനും സർവ്വശക്തനും സച്ചിദാനന്ദസ്വരൂപനും മായയ്ക്കു് അധിപനുമായ ഭഗവാനെ കണ്ടു. ആ ഭഗവാന്റെ അംശമായ ജീവൻ, താൻ ദേഹമാണു്, കർത്താവാണു്, ഭോക്താവാണു് എന്നിങ്ങനെ മോഹത്തെ പ്രാപിക്കുന്നതും കണ്ടു. അതേ ജീവൻ അധോക്ഷജനെ നിഷ്കപടമായും നിഷ്കാമമായും ഭജിച്ചു്, ഭക്തിയോഗശക്തിയാൽ ഭഗവൽകൃപ ലഭിച്ചു് മോഹം തീർന്നു് സ്വരൂപജ്ഞാനമുണ്ടായി ജീവന്മുക്തനാകുന്നതും കണ്ടു. ഇപ്രകാരം താൻ വ്യക്തമായി കണ്ടതിനെ, ഈവിധം അറിയാൻ കഴിയാതെ വലയുന്ന ജീവന്മാൎക്കും പ്രകാശിപ്പിച്ചുകൊടുക്കണമെന്നുള്ള കാരുണ്യത്താൽ വ്യാസഭഗവാൻ ശ്രീമൽഭാഗവതത്തെ നിർമ്മിച്ചു. ശ്രീമൽഭാഗവതശ്രവണമാഹാത്മ്യത്താൽ പരമപുരുഷനായ ശ്രീകൃഷ്ണനിൽ ഭക്തിപ്രവാഹമുണ്ടാകുന്നു. തദ്വാരാ സകല ശോകമോഹങ്ങളും നിശ്ശേഷം നശിക്കുന്നു.

ജന്മനാ ജീവന്മുക്തനും ആത്മാവിൽ മാത്രം സദാ രമിച്ചുകൊണ്ടിരിക്കുന്നവനുമായ ശ്രീ ശുകബ്രഹ്മത്തെ ശ്രീഭാഗവതം ഹഠാദാകർഷിച്ചു. അതിനാൽ പിതാവിൽനിന്നും അതിനെ പഠിച്ചു. അതിനെ ഗാനംചെയ്തു് അദ്ഭുതപൂർവ്വമായ പരമാനന്ദലഹരി പിടിച്ചു് പുളകിതഗാത്രനായി നൃത്തം തുടങ്ങി. ആ ലോകോപകാരി സംസാരാഗ്നിയിൽ ദഹിക്കുന്ന ലോകർക്കെല്ലാം ആശ്വാസമരുളുവാനായി സുഖശീതളമായ ഭാഗവതാമൃതത്തെ വർഷിച്ചു. ഇതിൽ ആശ്ചര്യപ്പെടേണ്ടതില്ല. ഹൃദയഗ്രന്ഥിയെ പൊട്ടിച്ചെറിഞ്ഞ ആത്മാരാമന്മാരായ

digitized by www.sreyas.in

നിത്യമുക്തന്മാരെപ്പോലും ആകർഷിക്കത്തക്ക ഗുണവിശേഷം ശ്രീ ഹരിയിലുണ്ട്.

ശ്രീകൃഷ്ണകഥയായ ശ്രീമൽഭാഗവതം ലോകർക്ക് ലഭിച്ചതു് പരീക്ഷിത്തുമുഖേനയാണല്ലോ. ആ രാജർഷിയുടെ ജന്മം, കർമ്മം, മുക്തി എന്നിവയെ പറയുന്നു:- മഹാഭാരതയുദ്ധം അവസാനിച്ചു. ദുര്യോധനൻ മാത്രം മരിച്ചിട്ടില്ല. ആസന്നമരണനായി കിടക്കുകയാണു്. അപ്പോൾ സുഹൃത്തായ അശ്വത്ഥാമാവിനു തോന്നി, ദുര്യോധനനെ ഒന്നു സന്തോഷിപ്പിക്കണമെന്നു്. അതിനായി പാളയത്തിൽ ഉറങ്ങിക്കിടന്നിരുന്ന പാഞ്ചാലീപുത്രന്മാരെയെല്ലാം കൊന്നു്, അവരുടെ തലകളെ അറുത്തു് കൊണ്ടുവന്നു് ദുര്യോധനനു കാഴ്ചവച്ചു. പാണ്ഡവന്മാരുടെ വംശവിച്ഛേദം വന്നതുകണ്ടു് രാജാവു് സന്തോഷിക്കുമെന്നായിരുന്നു അയാൾ വിചാരിച്ചതു്. പക്ഷെ ക്ഷത്രിയവീരനായ ദുര്യോധനൻ ആ നിന്ദ്യപ്രവൃത്തിയെ ഒട്ടും അഭിനന്ദിച്ചില്ല.

പാഞ്ചാലി, പുത്രദുഃഖം താങ്ങാനാവാതെ വാവിട്ടു കരഞ്ഞു. അർജ്ജുനൻ അവളെ ഒരുവിധത്തിൽ സാന്ത്വനപ്പെടുത്തി. ദുഷ്ടനായ അശ്വത്ഥാമാവിന്റെ തലയെ പാഞ്ചാലിയുടെ മുമ്പിൽ കൊണ്ടുവയ്ക്കുമെന്നു നിശ്ചയിച്ചു. ഭഗവാന്റെ സാരഥ്യത്തിൽ അശ്വത്ഥാമാവിനെ പിൻതുടൎന്നു് പിടിച്ചു കെട്ടി വലിച്ചുകൊണ്ടു് ദ്രൗപദിയുടെ അടുക്കലെത്തി. കോപിഷ്ഠനായ ഭഗവാൻ അർജ്ജുനനോടു് അശ്വത്ഥാമാവിനെ വധിച്ചു് പാഞ്ചാലിയോടു ചെയ്ത പ്രതിജ്ഞ നിറവേററാനാജ്ഞാപിച്ചു. അർജ്ജുനന്റെ ധർമ്മബോധത്തെ ഭഗവാൻ പരീക്ഷിക്കുകയായിരുന്നു. പക്ഷെ ഗുരുപുത്രനെ അർജ്ജുനൻ വധിച്ചില്ല. പാശബദ്ധനായി തലതാഴ്ത്തി നിന്ന ഗുരുപുത്രനെ മുമ്പിൽ കണ്ടപ്പോൾ ഗുണവതിയായ പാഞ്ചാലി അവന്റെ ദുഷ്കൃത്യമെല്ലാം മറന്നു് കാൽക്കൽ വീണു നമസ്കരിച്ചു. "അഹോ കഷ്ടം, ഇദ്ദേഹം ബ്രാഹ്മണൻ, വിശേഷിച്ചും ഗുരു. വേഗം കെട്ടഴിച്ചുവിടുക. ഗുരുവും ഗുരുപുത്രനും അല്പവും വ്യത്യാസമില്ല. ഗുരുവംശത്തിനു ദുഃഖമുണ്ടാക്കരുതു്. ഈ ബ്രാഹ്മണന്റെ മാതാവായ കൃപി എന്നെപ്പോലെ പുത്രദുഃഖത്താൽ കണ്ണീരൊഴുക്കരുതെ". പാഞ്ചാലി പറഞ്ഞ ധർമ്മവചനങ്ങളെ എല്ലാവരും അഭിനന്ദിച്ചു. പക്ഷെ രോഷാകുലനായ ഭീമൻ മാത്രം ആ ദ്രോഹിയെ വധിക്കുകതന്നെ വേണമെന്നു് ശഠിച്ചു. ആ സമയം ഭഗവാന്റെ അഭിപ്രായമറിഞ്ഞു് അർജ്ജുനൻ അശ്വത്ഥാമാവിന്റെ ശിരോരത്നത്തെ മുടിയോടുകൂടി അരിഞ്ഞെടുത്തു് നിസ്തേജനാക്കീട്ടു് പാളയത്തിൽ നിന്നു് ആട്ടിയോടിച്ചു. എന്നിട്ടു് എല്ലാവരും മരിച്ച മക്കളുടെ ശേഷക്രിയ ചെയ്തു.



digitized by www.sreyas.in

# അദ്ധ്യായം 8.

## കുന്തീ സ്തുതി

ഭാരതയുദ്ധത്തിൽ മൃതരായ ബന്ധുക്കളെ ഉദ്ദേശിച്ചു പാണ്ഡവന്മാരും ദ്രൌപദിയും ഗംഗയിൽ ഉദകക്രിയ ചെയ്തിട്ട് അവരുടെ വിരഹദുഃഖത്താൽ കരഞ്ഞു. ജനനമരണാദികൾ കാലഗതിയാണെന്നും അതിനെ ആൎക്കും തടുക്കാൻ സാദ്ധ്യമല്ലെന്നും തത്വോപദേശം ചെയ്തു് ഭഗവാൻ അവരെ സമാശ്വസിപ്പിച്ചു. പിന്നീടു് കൌരവന്മാർ വഞ്ചനയാൽ അപഹരിച്ച രാജ്യത്തെ ശ്രീകൃഷ്ണൻ പാണ്ഡവൎക്കു സ്വാധീനമാക്കിക്കൊടുത്തു. അനന്തരം ഭഗവാൻ ദ്വാരകയ്ക്കു പുറപ്പെട്ടു. അപ്പോൾ അഭിമന്യുവിന്റെ ഭാൎയ്യയായ ഉത്തര ഭയവിഹ്വലയായി നിലവിളിച്ചുകൊണ്ടു് ഭഗവാന്റെ പാദമൂലത്തിൽ വന്നു വീണു് – "പ്രഭോ ദേവദേവ, ജഗൽപതേ! രക്ഷിക്കണേ! രക്ഷിക്കണേ! കത്തിക്കാളുന്ന അഗ്നിയെപ്പോലെ ഒരു ബാണം എന്നേയും ഗൎഭത്തിലുള്ള ശിശുവിനേയും ദഹിപ്പിക്കാൻ പാഞ്ഞുവരുന്നു. ഞാൻ മരിച്ചുകൊള്ളാം. എന്റെ ഗൎഭത്തിലെ ശിശുവിനു് നാശം വരാതെ രക്ഷിക്കണേ" എന്നു ദയനീയമായി മുറവിളികൂട്ടി. പാണ്ഡവവംശത്തെ ഉന്മൂലനാശം ചെയ്വാൻ അശ്വത്ഥാമാവു് വീണ്ടും ബ്രഹ്മാസ്ത്രമയച്ചിരിക്കുകയാണെന്നു ഭഗവാൻ അറിഞ്ഞു. അതേസമയം പാണ്ഡവന്മാർ അഞ്ചുപേരുടേയും നേൎക്കു അശ്വത്ഥാമാവു് ഓരോ ബ്രഹ്മാസ്ത്രമയച്ചു. ഭക്തവത്സലൻ സുദൎശനചക്രത്താൽ അവയെയെല്ലാം നശിപ്പിച്ചു. ഉത്തരയുടെ ഗൎഭത്തിലെ ശിശുവിനെ തന്റെ തേജസ്സുകൊണ്ടു് ആവരണം ചെയ്തു രക്ഷിച്ചു.

ഇപ്രകാരം തങ്ങളെ സൎവ്വാപത്തുകളിൽ നിന്നും കാത്തുരക്ഷിച്ച ഭഗവാനെ കുന്തീദേവി ഹൃദയംനിറഞ്ഞ ഭക്തിയോടുകൂടി സ്തുതിച്ചു:– ഹെ സൎവ്വാന്തൎയ്യാമിൻ, അപ്രമേയ, സൎവ്വേശ്വര, പുരുഷോത്തമ, നമസ്കാരം, നമസ്കാരം. വേഷം കെട്ടി നടിക്കുന്ന നടനു് എല്ലാവരേയും അറിയുവാൻ കഴിയും. എന്നാൽ കാണികൾക്കു നടനെ തിരിച്ചറിയാൻ സാധ്യമല്ല. അതുപോലെ എല്ലാമറിയുന്ന നിന്തിരുവടിയെ പരമഹംസന്മാർ പോലും അറിയുന്നില്ല. അങ്ങിനെയിരിക്കെ അബലയും മൂഢയുമായ ഞാനെങ്ങിനെ അറിയും. കൃഷ്ണാ, വാസുദേവ, ദേവകീനന്ദന, നന്ദകുമാര, ഗോവിന്ദ, പത്മനാഭ, നമസ്കാരം. ഹെ വിഭോ, ഏറിയകാലം കംസന്റെ കാരാഗൃഹത്തിൽ കിടന്ന മാതാ ദേവകിയെ അവിടുന്നു് ഒടുവിൽ രക്ഷിച്ചു. അതിലും എത്രയോ അധികം കാരുണ്യമാണല്ലോ ഞങ്ങളിൽ ചെയ്തതു്. ഘോരവിഷത്തിൽ നിന്നും, അരക്കില്ലത്തിൽ നിന്നും, രാക്ഷസരിൽ നിന്നും, വനവാസദുരിതത്തിൽ നിന്നും, ദുൎവ്വാസസ്സിന്റെ കോപത്തിൽനിന്നും, ഭാരതയുദ്ധത്തിൽ ശത്രുക്കളിൽനിന്നും നിന്തിരുവടി ഞങ്ങളെ

digitized by www.sreyas.in

രക്ഷിച്ചു. ഇതാ ഇപ്പോൾ ബ്രഹ്മാസ്ത്രത്തിൽ നിന്നും രക്ഷിച്ചു. ഇത്രത്തോളം കാരുണ്യം വേറെ ആൎക്കുണ്ടു്? ഘോരവിപത്തുകൾ വരുമ്പോഴെല്ലാം രക്ഷകനായ അവിടുന്നു് കാരുണ്യപൂൎവ്വം എഴുന്നള്ളി രക്ഷിക്കുന്നതോൎക്കുമ്പോൾ, ഞങ്ങൾക്ക ആപത്തുകൾ അടിക്കടി വരട്ടെ എന്നു പ്രാൎത്ഥിക്കാൻ തോന്നുകയാണു്. അപ്പോഴെല്ലാം ഈ പൊന്നുതിരുമേനിയെ കൺകുളിരെ കണ്ടാനന്ദിക്കാമല്ലോ.

ആഭിജാത്യം, ഐശ്വൎയ്യം, വിദ്യാധനം എന്നിവയെക്കൊണ്ടു് മദം പിടിച്ചവൎക്ക നിന്തിരുവടിയെ ഒരു നോക്ക കാണാനോ, ഒരു തിരുനാമമുച്ചരിക്കാനോ സംഗതി വരികയില്ല. എന്തെന്നാൽ ധനമദാന്ധരുടെ ആത്മാൎത്ഥതയില്ലാത്ത പൂജയെ അവിടുന്നു് ഇഷ്ടപ്പെടുന്നില്ല. ഇവയൊന്നുമില്ലാത്ത, ഒന്നും തന്നെ ആഗ്രഹിക്കാത്ത അകിഞ്ചനന്മാരുടെ സ്വത്താണു് അവിടുന്നു്. അവരോടാണു് നിന്തിരുവടിക്കു് ഏററവും പ്രിയം. തന്നിൽ തന്നെ രമിച്ചു് സംതൃപ്തനായ അവിടത്തേക്ക ആരുടേയും ഒന്നും വേണ്ട. കൈവല്യദാതാവും കാലസ്വരൂപനും സൎവ്വനിയന്താവുമായ നിന്തിരുവടിക്കു് ജനനവും മരണവുമില്ല. പ്രിയനും അപ്രിയനുമില്ല. തമ്മിൽ തമ്മിൽ കലഹിക്കുന്ന പ്രാണികളെപ്പോലെ അവിടത്തേക്കു് ആരിലും ഭേദബുദ്ധിയില്ല. ചിലരെ രക്ഷിക്കുകയും ചിലരെ ശിക്ഷിക്കുകയും ചെയ്യുന്നതു് ധൎമ്മസ്ഥാപനത്തിനായിട്ടാണു്. ഭേദഭാവനയുള്ളവർ അതു കണ്ടിട്ടു് അവിടത്തേക്കും ഭേദബുദ്ധിയുണ്ടെന്നു് തെററിദ്ധരിക്കുന്നു. ജന്മമേയില്ലാത്ത നിന്തിരുവടി തിൎയ്യക്കായും നരനായും ഋഷിയായും ജലജന്തുവായും അവതരിക്കുന്നതും, കർത്തൃത്വമില്ലാത്ത അവിടുന്നു് സൃഷ്ട്യാദികളെ ചെയ്യുന്നതും കേവലം ലീലമാത്രമാണു്. കൃഷ്ണ! അവിടുന്നു് തൈർക്കലമുടച്ചപ്പോൾ അമ്മയശോദ കോപിച്ചു് കെട്ടിയിടാൻ കയറെടുത്തുവല്ലോ. ആ സമയം കണ്ണിൽ മഷിയും കലക്കി പേടിച്ചവനെപ്പോലെ നിന്നില്ലേ? ആ നാട്യം ആരെയാണു് മോഹിപ്പിക്കാത്തതു്? ഭയാനകമായ സംസാരഭയംപോലും നിന്തിരുവടിയെ പേടിച്ചോടുന്നു. ആ അവിടത്തേയ്ക്കാണോ ഭയം? മനോമോഹനമായ ഈ കൃഷ്ണാവതാരം എന്തിനു വേണ്ടി സ്വീകരിച്ചു? പലരും പലവിധത്തിൽ പറയുന്നു. (യദുവംശത്തിന്റെ കീൎത്തിയെ വൎദ്ധിപ്പിക്കാനെന്നു ചിലരും, ദേവകിയും വസുദേവരും പ്രാൎത്ഥിച്ചതുകൊണ്ടാണെന്നു ചിലരും, ദേവശത്രുക്കളെ വധിച്ചു ലോകരക്ഷ ചെയ്യാനെന്നു ചിലരും, ഭൂഭാരം തീൎക്കാൻ ബ്രഹ്മാവു് പ്രാൎത്ഥിച്ചതുകൊണ്ടാണെന്നു ചിലരും, ഭക്തന്മാൎക്ക അവിടത്തെ പുണ്യലീലകളെ കേട്ടും കീൎത്തിച്ചും സ്മരിച്ചും സുഖമായി സംസാരത്തെ കടന്നു് ഭവൽപാദകമലത്തെ പ്രാപിക്കാനാണെന്നു മററു ചിലരും പറയുന്നു. എനിക്കൊന്നുമറിഞ്ഞുകൂട. പ്രഭോ! നിന്തിരുവടി ഞങ്ങളെ വിട്ടുപിരിഞ്ഞാൽ ഞങ്ങൾ ജീവനെ വേർപെട്ട ഇന്ദ്രിയങ്ങളെപ്പോലെ നിഷ്പ്രഭരായിപ്പോകും.

digitized by www.sreyas.in

ഞങ്ങൾക്ക് അവിടത്തെ ശ്രീചരണങ്ങളല്ലാതെ വേറെ ആശ്രയമില്ല. അവിടത്തെ തൃപ്പാദമുദ്രകൾ പതിഞ്ഞതുകൊണ്ടുമാത്രമാണ് ഈ ഭൂമി ഇപ്പോൾ ഇത്ര ശോഭിക്കുന്നത്. അവിടുന്നു പോയാൽ ഈ ശോഭയും പോയതുതന്നെ. ഈ ചരാചരങ്ങളെല്ലാം അവിടത്തെ കടാക്ഷമാത്രത്താലാണ് ഇത്രത്തോളം സമ്പൽസമൃദ്ധമായി കാണപ്പെടുന്നത്. ദീനബന്ധോ! നിന്തിരുവടി എന്റെ സന്താനങ്ങളോടും അതുപോലെ എന്റെ ബന്ധുക്കളായ യാദവന്മാരോടും എപ്പോഴും ചേർന്നിരുന്ന് രക്ഷിച്ചു കൊണ്ടിരിക്കണമെന്നു ഞാൻ മോഹിക്കുന്നു. സകലചരാചരങ്ങളും അവിടുന്നുതന്നെയല്ലേ? അങ്ങനെയിരിക്കെ പാണ്ഡവന്മാരും യാദവന്മാരും മാത്രം സ്വജനങ്ങൾ, മററെല്ലാം അന്യർ എന്ന ഭേദബുദ്ധി എനിക്കു പാടില്ലാത്തതാണ്. എന്തുചെയ്യാം, ഇവരിലുള്ള സ്നേഹപാശത്താൽ ഞാൻ കെട്ടുപെട്ടു കിടക്കുകയാണ്. ഇതിൽനിന്നു സ്വയം രക്ഷപ്പെടാൻ എനിക്കു ശക്തിയില്ല. അവിടുന്നു തന്നെ കൃപ ചെയ്തു ഈ പാശത്തെ മുറിച്ചുകളഞ്ഞു് എന്റെ പ്രേമത്തെ സമ്പൂർണ്ണമായി അവിടത്തെ ചരണകമലങ്ങളിൽ മാത്രമാക്കിച്ചെയ്യണേ. സമുദ്രത്തിലേക്കുള്ള ഗംഗാപ്രവാഹം പോലെ നിന്തിരുവടിയിലേക്കു എന്റെ പ്രേമമെല്ലാം പ്രവഹിക്കേണമെ. കൃഷ്ണ, അഖിലഗുരോ, വീണ്ടും വീണ്ടും നമസ്കാരം". ഇപ്രകാരം കുന്തീദേവിചെയ്ത പ്രേമമധുരമായ സ്തുതിയെ വൈകുണ്ഠനാഥൻ മോഹനമന്ദഹാസത്തോടുകൂടി അംഗീകരിച്ചു. സ്വജനങ്ങളുടെ നിർബ്ബന്ധപ്രാർത്ഥനയ്ക്കു വഴങ്ങി കുറെക്കാലം കൂടി അവരുടെ കൂടെ താമസിച്ചു.

അപ്പോഴേക്കും ഉത്തരായനം വന്നു. ഭഗവാൻ വിചാരിച്ചു:– "എന്റെ പ്രിയഭക്തനായ ഭീഷ്മർ യുദ്ധക്കളത്തിൽ ശരശയ്യയിൽ കിടക്കുകയാണ്. അദ്ദേഹം സങ്കല്പിക്കുമ്പോൾ മാത്രമേ മൃത്യു സമീപിക്കുകയുള്ളൂ. ഇപ്പോൾ ഉത്തരായനം വന്നതിനാൽ ഭക്തൻ എന്നെ കണ്ടുകൊണ്ടു് ദേഹത്യാഗം ചെയ്യാനിച്ഛിക്കുന്നു. ഭക്തനു ദർശനം കൊടുക്കണം. ഭീഷ്മർക്കു എന്നെ കണ്ടാൽ മതി. പക്ഷെ എനിക്കതു പോരാ. ഭക്തന്റെ മാഹാത്മ്യം ലോകങ്ങളെല്ലാമറിയണം. കൂടാതെ ഭീഷ്മർ ധർമ്മവിത്തുക്കളിൽ വരിഷ്ഠനാണ്. ഭീഷ്മരുടെ ജ്ഞാനഭണ്ഡാഗാരം ലോകത്തിനു തുറന്നു കൊടുക്കണം". പ്രഭുവിന്റെ ഈ സങ്കല്പം ധർമ്മപുത്രരിൽ കൂടി പ്രവർത്തിച്ചുതുടങ്ങി.

ഭാരതയുദ്ധത്തിൽ ബന്ധുജനങ്ങൾക്കു് സംഭവിച്ച ജീവനാശത്തിനു് കാരണം ഞാനാണ് ഉത്തരവാദി എന്നു ധർമ്മപുത്രർക്കു തോന്നി. അന്തര്യാമിയായ ഭഗവാന്റെ പ്രേരണയാലാണ് ഇങ്ങനെ തോന്നിയതു്. അദ്ദേഹം ഇങ്ങനെ ആത്മഗതം ചെയ്തു:–കഷ്ടം! ഞാൻ എത്ര അവിവേകിയാണ്! കുറുക്കന്റെയോ മററോ ആഹാരമായി പരിണമിക്കാൻ പോകുന്ന എന്റെ ദേഹത്തിനു വേണ്ടി എത്ര എത്ര സുഹൃത്തുക്കളേയും ബന്ധുക്കളേയും പിതാക്കന്മാരേയും ഭ്രാതാക്കളേയും

digitized by www.sreyas.in

ന്ദുക്കന്മാരെയുമാണ് ഞാൻ കൊന്നതു്! അവരുടെ സ്ത്രീകളെ വിധവകളും അനാഥരുമാക്കിയല്ലോ. കോടി വഷം നരകത്തിൽ കിടന്നാലും എന്റെ പാപങ്ങൾ തീരുകയില്ല. 'രാജാക്കന്മാക്ക ധമ്മയുദ്ധത്തിൽ ശത്രുവധം ചെയ്യുന്നതു് പാപമല്ല' എന്ന സ്മൃതിവാക്യം എന്റെ ദുഷ്കൃത്യത്തിനു സമാധാനമായി എനിക്ക തോന്നുന്നില്ല. 'അശ്വമേധംകൊണ്ടു് എല്ലാ പാപവും തീരും' എന്ന ശ്രുതിവാക്യത്തിലും എനിക്ക വിശ്വാസം തോന്നുന്നില്ല. കാരണം, അതു് ചളിവെള്ളത്തെ ശുദ്ധമാക്കാൻ അധികം ചളി കലക്കുന്നതുപോലെയും, മദ്യപാനദോഷം തീക്കാൻ അധികം മദ്യം പാനം ചെയ്യുന്നതുപോലെയും നിരത്ഥകമാണ്. അതു് വിപരീതഫലത്തെ മാത്രമേ ഉണ്ടാക്കുകയുള്ളു." ഇങ്ങനെ ചിന്താകുലനായ രാജാവിനെ വേദവ്യാസാദി പ്രമുഖന്മാർ സമാധാനിപ്പിച്ചു നോക്കി. ഒന്നുകൊണ്ടും രാജാവിന്റെ സങ്കടം തീർന്നില്ല.

---

## അദ്ധ്യായം 9.

### ഭീഷ്മസ്തുതിയും നിവ്വാണവും

കപടനാടക സൂത്രധാരനായ ശ്രീകൃഷ്ണൻ ധമ്മപുത്രരോടു പറഞ്ഞു:— "രാജൻ! അങ്ങയുടെ വ്യാകുലത തീക്കാൻ ഞങ്ങളെക്കൊണ്ടാവില്ല. സവ്വധമ്മജ്ഞനായ ഭീഷ്മക്ക മാത്രമേ അങ്ങയെ സമാധാനിപ്പിക്കുവാൻ കഴിയുകയുള്ളു. വരു, നമുക്ക അദ്ദേഹത്തിന്റെ അടുക്കലേക്ക പോകാം". ധമ്മപുത്രർ സമ്മതിച്ചു. അനുജന്മാരോടും ഭഗവാനോടുംകൂടി യുദ്ധക്കളത്തിൽ ഭീഷ്മസമീപമെത്തി. ഭരതകുലരത്നമായ ഭീഷ്മരുടെ നിയ്യാണമഹോത്സവം കാണാൻ പവ്വതൻ, ശ്രീനാരദർ, ധൌമ്യർ, വ്യാസഭഗവാൻ, ഭരദ്വാജൻ, പരശുരാമൻ, വസിഷ്ഠൻ, ശ്രീശുകർ, ബൃഹസ്പതി ഇത്യാദി ബ്രഹ്മഷികളും ദേവഷികളും രാജഷികളും അവിടെ വന്നുനിറഞ്ഞു.

സ്വഗ്ഗത്തിൽ നിന്നും പതിച്ച ദേവോത്തമനെന്നപോലെ കാന്തിയോടുകൂടി ശരശയനത്തിൽ കിടന്ന ഭീഷ്മർ ആഗതരായ ഭഗവാനേയും മഹാത്മാക്കളേയും മനസാ പൂജിച്ചു. പാണ്ഡവന്മാർ പിതാമഹനെ നമസ്കരിച്ചു് വണങ്ങിനിന്നു. അവരെ പ്രേമപൂവ്വം കടാക്ഷിച്ചുകൊണ്ടു് ഭീഷ്മർ പറഞ്ഞു. "അഹോ കഷ്ടം! അച്യുതനേയും ധമ്മത്തേയും ബ്രഹ്മജ്ഞന്മാരേയും ആശ്രയിച്ചിരിക്കുന്ന നിങ്ങൾ ഇങ്ങനെ കഷ്ടപ്പെടേണ്ടവരല്ല. അബലയായ കുന്തി ഭത്താവിന്റെ മരണശേഷം നിങ്ങളെ സംരക്ഷിക്കാൻ എന്തു ക്ലേശമാണ്

digitized by www.sreyas.in

സഹിച്ചതു്! അത്ഭുതമെന്നുപറയട്ടെ, ധർമ്മദേവന്റെ പുത്രനായ നീ രാജാവു്, അതിരഥന്മാരായ ഭീമാർജ്ജുനന്മാർ ശത്രുജയത്തിനു സർവ്വസമർത്ഥന്മാർ, ബന്ധുവായി സാക്ഷാൽ ശ്രീകൃഷ്ണൻ, എന്നിട്ടും നിങ്ങൾക്കു ആപത്തുകൾ മേൽക്കുമേൽ വരുന്നുവെങ്കിൽ, കാലശക്തിയെന്നല്ലാതെ എന്തു പറയട്ടെ. സർവ്വേശ്വരനായ ഈ ശ്രീകൃഷ്ണന്റെ ഇച്ഛയെന്തെന്നു് ആക്കും അറിവാൻ സാദ്ധ്യമല്ല. അതുകൊണ്ടു്, എന്തുവന്നാലും ഈശ്വരേച്ഛയെന്നുറച്ചു് നീ പ്രജാപരിപാലനം ചെയ്യണം. ശ്രീകൃഷ്ണനെ നിങ്ങൾ മാതുലേയനെന്നും പ്രിയനെന്നും മിത്രമെന്നും വിചാരിച്ചു് സാരഥിയായിട്ടും ദൂതനായിട്ടും മററും നിയമിച്ചു. എന്നാൽ ഇവൻ സാക്ഷാൽ ആദിനാരായണനാണു്. തന്റെ മായയാൽ ലോകത്തെയെല്ലാം മോഹിപ്പിച്ചുകൊണ്ടും തന്റെ സർവ്വേശ്വരത്വത്തെ മറച്ചുകൊണ്ടും സഞ്ചരിക്കുകയാണു്. ഇവന്റെ നിഗൂഢമഹിമയെ ശ്രീശിവനും ശ്രീനാരദരും ശ്രീകപിലഭഗവാനും അറിയുന്നുണ്ടു്. ആ മഹാത്മാക്കളുടെ വാക്കു വിശ്വസിക്കണം. ഇവൻ സർവ്വാത്മാവും സമദർശിയുമാണു്. ഇവനിൽ നിന്നു് അന്യമായി മററൊരു വസ്തുവില്ല. ഇവനു് അഹങ്കാരമോ, രാഗദ്വേഷാദികളോ ഇല്ല. അതിനാൽ ലോകരക്ഷാർത്ഥം ഏതു രൂപവുമെടുക്കുന്നു, എന്തു കർമ്മവും ചെയ്യുന്നു. ഇങ്ങനെയെല്ലാമാണെങ്കിലും അനന്യശരണരായ ഏകാന്തഭക്തന്മാരിൽ സാക്ഷാൽ ഭഗവാന്റെ അനുകമ്പാവിശേഷം നോക്കുക. ഞാൻ പ്രാണത്യാഗം ചെയ്യുന്ന സമയത്തു് എനിക്കു ദർശനം തരുവാൻ എന്റെ സമീപം എഴുന്നള്ളിയിരിക്കുന്നുവല്ലോ. യാതൊരുവനിൽ മനസ്സിനെ ഉറപ്പിച്ചു് ഭക്തിപരവശനായി തിരുനാമം കീർത്തിച്ചുകൊണ്ടു് ശരീരമുപേക്ഷിക്കുന്നവൻ സംസാരമുക്തനായി ഭവിക്കുന്നു. ഞാൻ ഈ ശരീരത്തെ വിട്ടുപോകുന്നതുവരെ ആ ദേവദേവൻ നാലു തൃക്കൈകളോടും പ്രസന്ന മന്ദഹാസത്തോടും അരുണനേത്രങ്ങളോടും ഉല്ലസിക്കുന്ന മുഖാബുജത്തോടും ഇവിടെ സ്ഥിതിചെയ്തു് എന്നെ കടാക്ഷിക്കുമാറാകണം".

ഇപ്രകാരം ശ്രീകൃഷ്ണന്റെ യഥാർത്ഥ തത്വത്തെ ധർമ്മപുത്രർക്കുപദേശിച്ചിട്ടു് ഭീഷ്മർ പരമശാന്തനായി സ്ഥിതിചെയ്തു. മഹർഷീശ്വരന്മാർ നിറഞ്ഞ ആ സഭയിൽവച്ചു് യുധിഷ്ഠിരൻ ബഹുവിധധർമ്മങ്ങളേക്കുറിച്ചു് ചോദിച്ചു. അതിനുത്തരമായി ഭീഷ്മർ വർണ്ണാശ്രമധർമ്മം, ദാനധർമ്മം, രാജധർമ്മം, മോക്ഷധർമ്മം, സ്ത്രീധർമ്മം, മുതലായവയെ വഴിപോലെ ഉപദേശിച്ചുകൊടുത്തു. ഒടുവിൽ ഉത്തമമായ ഭഗവത്ധർമ്മത്തെയും സർവ്വോത്തമമായ സഹസ്രനാമസ്തോത്രത്തെയും ഉപദേശിച്ചുകൊടുത്തു. അതെല്ലാംകേട്ടു് ധർമ്മപുത്രരുടെ അന്തഃകരണം പ്രസന്നമായി ഭവിച്ചു.

ഭക്തോത്തമനായ ഭീഷ്മരുടെ ആഗ്രഹത്തിനനുസരിച്ചു് ആദിപുരുഷൻ തിളങ്ങുന്ന മഞ്ഞപ്പട്ടോടും നാലു തൃക്കൈകളോടുംകൂടി മുമ്പിൽ

digitized by www.sreyas.in

ഉപസ്ഥിതനായി. ഭീഷ്മർ വാക്കുകളെ ഉപസംഹരിച്ചു. ശ്രീകൃഷ്ണനെത്തന്നെ നിർന്നിമേഷനായി നോക്കിക്കൊണ്ടു് മനസ്സിനെ ഏകാഗ്രമാക്കി. പരിശുദ്ധമായ ഭഗവദ്ധാരണയാൽ അശുഭങ്ങളെല്ലാമൊഴിഞ്ഞു. ഭഗവാന്റെ കാരുണ്യാമൃത കടാക്ഷത്താൽ ശരീരത്തിലെ മുറിവുകൾമൂലമുള്ള വേദനയെല്ലാം ശമിച്ചു. സർവ്വേന്ദ്രിയങ്ങളുടേയും പരിഭ്രമം നിലച്ചു. ശരീരത്യാഗം ചെയ്യുന്നതിനുമുമ്പു് സർവ്വപാപനാശകനായ ശ്രീകൃഷ്ണനെ ഇപ്രകാരം സ്തുതിച്ചു:– "അചിന്ത്യമഹിമാവും സ്വസുഖത്തിൽ ഉപവിഷ്ടനും ഇപ്പോൾ യാദവപുംഗവനായി അവതരിച്ചവനുമായ ശ്രീകൃഷ്ണഭഗവാനിൽ എന്റെ ചിത്തം അനന്യമായി ഉറച്ചിരിക്കുന്നു. ത്രിഭുവനസുന്ദരനും ചുരുണ്ട കുറുനിരകളാൽ മറയ്ക്കപ്പെട്ട മുഖാരവിന്ദത്തോടുകൂടിയവനുമായ പാർത്ഥസാരഥിയിൽ എനിക്കു പരിശുദ്ധപ്രേമം ഭവിക്കട്ടെ. യുദ്ധക്കളത്തിൽ ആ തിരുമുഖത്തു് കുതിരക്കുളമ്പിലെ പൊടി വ്യാപിച്ചും വിയർപ്പുതുള്ളികൾ പൊടിഞ്ഞുമിരുന്നു. എന്റെ നിശിതബാണങ്ങളാൽ ആ തിരുമേനി സർവ്വാംഗം മുറിഞ്ഞു് കവചത്തിലും കൂടി രക്തം വ്യാപിച്ചിരുന്നു. ആ കൃഷ്ണനിൽ എന്റെ മനസ്സ് അനുസ്യൂതം രമിക്കട്ടെ. പടക്കളത്തിൽ നിരന്നുനിന്ന ശത്രുക്കളുടെ ആയുസ്സിനെ കേവലം ദൃഷ്ടിമാത്രത്താൽ അപഹരിച്ച വിജയസഖനിൽ എനിക്കു കുറയാത്ത പ്രേമം ഭവിക്കട്ടെ. സ്വജനവധമാകുന്ന പാപത്തെ ഭയന്നു് കാർപ്പണ്യദോഷം ബാധിച്ച അർജ്ജുനനു് ആത്മവിദ്യയായ ഭഗവദ്ഗീതോപദേശം ചെയ്തു് മോഹം തീർത്ത ലോകഗുരുവിന്റെ പാദങ്ങളിൽ എനിക്കു പ്രേമം വർദ്ധിക്കട്ടെ. യുദ്ധത്തിൽ താൻ ആയുധം എടുക്കുകയില്ലെന്നു ഭഗവാൻ സത്യം ചെയ്തു. ഭഗവാനെക്കൊണ്ടു് ആയുധമെടുപ്പിക്കുമെന്നു് ഞാനും സത്യം ചെയ്തു. എന്റെ സ്വാമി, തന്റെ സത്യത്തെ അവഗണിച്ചുകൊണ്ടു്, എന്റെ വാക്കിനെ സത്യമാക്കാനായി ചക്രധാരിയായി രഥത്തിൽനിന്നും ചാടി എന്റെ നേർക്കു പാഞ്ഞുവന്നു. അത്രത്തോളം ഭക്തപരാധീനനായ മുകുന്ദൻ എനിക്കു പരമാശ്രയമായി ഭവിക്കട്ടെ. യുദ്ധത്തിൽ ഭഗവാനെ കണ്ടുംകൊണ്ടു് ശരീരത്യാഗം ചെയ്തവരെല്ലാം ഭഗവൽസാരൂപ്യം പ്രാപിച്ചു് ഇപ്പോൾ വൈകുണ്ഠത്തിലിരിക്കുന്നു. ദ്വേഷികൾക്കും കൂടി പരമഗതിയെ കൊടുത്ത ശ്രീഹരിയിൽ എനിക്കു പ്രേമം വർദ്ധിക്കട്ടെ. ഗോപരമണികൾ ഭഗവാനെ മോഹനമന്ദഹാസംകൊണ്ടും പ്രണയകടാക്ഷംകൊണ്ടും അനുകരണംകൊണ്ടും അതീവ ബഹുമാനിച്ചു. പ്രേമോന്മത്തകളായ അവർ ഭഗവാനെത്തന്നെ പ്രാപിച്ചു. രാജസൂയത്തിലെ മഹൽസദസ്സിൽ തന്റെ ജഗന്മോഹനരൂപത്താൽ സകലരുടേയും ഹൃദയത്തെ ഹഠാദാകർഷിച്ചുകൊണ്ടു് അഗ്ര്യപൂജയെ സ്വീകരിച്ച മന്മഥമന്മഥൻ ഭാഗ്യവശാൽ ഇപ്പോൾ എന്റെ കൺമുമ്പിൽ നില്ക്കുന്നുവല്ലോ. സകല പ്രാണികളുടേയും അന്തര്യാമിയായ ആ ശ്രീകൃഷ്ണഭഗവാനെ അശേഷം നാനാത്വബുദ്ധി കൂടാതെ ആത്മസ്വരൂപനായി

digitized by www.sreyas.in

അറിഞ്ഞു്, സർവ്വാത്മനാ പ്രാപിച്ചു്, ഞാൻ കൃതാർത്ഥനായി. ആ ഭക്താർത്തിനാശകന്റെ ചരണസരോജങ്ങളെ ഹൃദയത്തിൽ ആലിംഗനം ചെയ്തുകൊണ്ടു് മനുഷ്യശരീരമാകുന്ന ഈ കൂടിനെ ഞാൻ ഉപേക്ഷിക്കുന്നു".

ഇപ്രകാരം കണ്ണും വാക്കും മനസ്സും ഭഗവാനിൽ ഉറപ്പിച്ചുകൊണ്ടു് മഹാത്മാവായ ഭീഷ്മർ സർവ്വാത്മാവായ ശ്രീകൃഷ്ണനിൽ തന്റെ ആത്മാവിനെ ആവേശിപ്പിച്ചുകൊണ്ടു് ശ്വാസനിരോധം ചെയ്തു് ഉപരമിച്ചു. ആ രംഗത്തെ സകലരും നിശ്ശബ്ദരായി ആദരവോടെ നോക്കി നിന്നു. ഭീഷ്മർ ശ്രീകൃഷ്ണബ്രഹ്മത്തിൽ ലയിച്ചപ്പോൾ ദേവന്മാർ ദുന്ദുഭി മുഴക്കി പുഷ്പവൃഷ്ടി ചെയ്തു സ്തുതിച്ചു. ധർമ്മപുത്രർ പിതാമഹന്റെ സംസ്കാരത്തെ ചെയ്തു. തന്റെ വംശത്തിന്റെ നെടുംതൂൺ പോയല്ലോ എന്നോർത്തു്, ഒരു മുഹൂർത്തനേരം ദുഃഖിച്ചിരുന്നുപോയി. പിന്നീടു് ശ്രീകൃഷ്ണനോടുകൂടി ഹസ്തിനാപുരത്തിൽ മടങ്ങിയെത്തി പുത്രശോകാതുരരായ ഗാന്ധാരിയേയും ധൃതരാഷ്ട്രരേയും ആശ്വസിപ്പിച്ചു. ധൃതരാഷ്ട്രരുടെ അനുവാദത്തോടും ശ്രീ വാസുദേവന്റെ അനുമോദത്തോടുംകൂടെ പരമ്പരാഗതമായ രാജ്യത്തെ ധർമ്മപുത്രർ പരിപാലിച്ചു.

# അദ്ധ്യായം 10.

## ഭഗവാൻ ദ്വാരകയിലേയ്ക്കു മടങ്ങുന്നതു്.

ഭീഷ്മാചാര്യരുടേയും അച്യുതന്റേയും സദുപദേശങ്ങളാൽ ധർമ്മപുത്രരുടെ ശോകമോഹങ്ങൾ തീർന്നു. ഭഗവാനെ സർവ്വാത്മനാ ആശ്രയിച്ചുകൊണ്ടു് രാജ്യഭാരം തുടങ്ങി. രാജ്യം പരിപൂർണ്ണ ക്ഷേമൈശ്വര്യങ്ങളോടുകൂടി സ്വർഗ്ഗസമാനം വിളങ്ങി. സ്വജനങ്ങളുടെ നിർബ്ബന്ധപൂർവ്വമായ പ്രാർത്ഥനയെ ആദരിച്ചു് ഭഗവാൻ അവിടെ കുറെ മാസക്കാലം താമസിച്ചിട്ടു് ദ്വാരകയ്ക്കു് പുറപ്പെട്ടു. ഭഗവാന്റെ വേർപാടു് പാണ്ഡവാദികൾക്കു് സഹിക്കാൻ കഴിഞ്ഞില്ല. അതങ്ങിനെതന്നെയാണല്ലോ. പ്രിയഭഗവാനെ കീർത്തിക്കുന്ന സാധുക്കളുടെ വേർപാടുപോലും സജ്ജനങ്ങൾക്കു് അസഹ്യമാണു്. എന്നിരിക്കെ ആ ഭഗവാന്റെ സാക്ഷാത്തായ സംഗം ലഭിച്ച കുന്തീപുത്രന്മാർ ഭഗവാന്റെ വിരഹം എങ്ങനെ സഹിക്കും? അവർ ഭഗവാനെ വിട്ടുപിരിയാതെ ഓരോ സേവകൾ ചെയ്തുകൊണ്ടു പുറകേ നടന്നു. സ്ത്രീകൾ കണ്ണീരിനെ അടക്കാൻ കഴിയാതെ വിഷമിച്ചു. സർവ്വജീവരാശികളേയും അനുഗ്രഹിക്കുന്ന സർവ്വേശ്വരനെ ബ്രാഹ്മണർ സ്വസ്തിവാക്യങ്ങളാൽ ആശീർവദിച്ചു. കൃഷ്ണചിത്തകളായ പുരസ്ത്രീകൾ തമ്മിൽതമ്മിൽ ശ്രുതിമനോഹരമായി പറഞ്ഞു:– "ഈ കൃഷ്ണൻ സാക്ഷാൽ

digitized by www.sreyas.in

പുരാണപുരുഷനാണ്. പരിശുദ്ധയോഗികൾ ഹൃദയത്തിൽ കണ്ടു വന്ദിക്കുന്നതു് ഈ പുരുഷോത്തമന്റെ പാദപത്മങ്ങളെയാണ്. ഇവൻ യഥാകാലം ഓരോ അവതാരങ്ങളെടുത്തു് ധർമ്മസ്ഥാപനവും ഭക്തരക്ഷയും ചെയ്യുന്നു. ഈ ശ്രീയ:പതിയുടെ അവതാരംകൊണ്ടു് യദുവംശവും മഥുരാരാജ്യവും ശ്ലാഘ്യതമവും പുണ്യതമവുമായി ഭവിച്ചു. വിശേഷിച്ചും ഇവന്റെ നിത്യസംബന്ധത്താൽ ദ്വാരകാവാസികൾ ഏററവും ഉൽകൃഷ്ടരായിത്തീൎന്നു. യാതൊരു ഭഗവാന്റെ അധരാമൃതപാനത്തിന്നെ വ്രജരമണികൾ മോഹിച്ചുവോ, അതിന്നെ നിൎല്ലോഭം അനുഭവിക്കുന്ന കൃഷ്ണപത്നികളുടെ ഭാഗ്യം തന്നെ ഭാഗ്യം. അവരുടെ ജന്മം സഫലമായി". ഇപ്രകാരം സ്തുതിച്ചു് മോഹപരവശകളായിതീൎന്ന സ്ത്രീകളെ കടാക്ഷാമൃതത്താലനുഗ്രഹിച്ചുകൊണ്ടു് ഭഗവാൻ യാത്ര തുടൎന്നു. വളരെ ദൂരം പിൻതുടൎന്നുവന്ന പാണ്ഡവന്മാരെ ഭഗവാൻ ഒരുവിധത്തിൽ സമാധാനിപ്പിച്ചു് തിരിച്ചയച്ചു. മാൎഗ്ഗമദ്ധ്യത്തിലുള്ള ജനലക്ഷങ്ങളുടെ അഭിവാദ്യങ്ങളും സ്വീകരിച്ചുകൊണ്ടു് സഞ്ചരിച്ചു് ദ്വാരകയിലെത്തി.

---

## അദ്ധ്യായം 11.

### ഭഗവാന്റെ ദ്വാരകാപ്രവേശം

ഭഗവാൻ പാഞ്ചജന്യം മുഴക്കിക്കൊണ്ടു് ദ്വാരകയിൽ പ്രവേശിച്ചു. ആ ശംഖധ്വനി കേട്ടു് ജനങ്ങളെല്ലാം ഹൎഷപുളകിതരായി, പ്രഭുവിനെ കാണ്മാൻ അത്യാഗ്രഹത്തോടുകൂടി ഓടിയെത്തി. ലോകമെല്ലാം പ്രകാശിപ്പിക്കുന്ന സൂൎയ്യന്നെ ദീപം കാണിച്ചു് അഭിവാദനം ചെയ്യുന്നതുപോലെ ആത്മാരാമനും ആപ്തകാമനുമായ ജഗൽപ്രഭുവിനു് പ്രജകൾ കാഴ്ചദ്രവ്യങ്ങളെ സമൎപ്പിച്ചു. ഭക്തവത്സലൻ അവരുടെ സന്തോഷത്തിനുവേണ്ടി അവയെ സ്വീകരിച്ചു. അപ്പോൾ ജനങ്ങളുടെ മുഖങ്ങൾ സന്തോഷാധിക്യത്താൽ വികസിച്ചു. അവർ പ്രേമാധിക്യത്താൽ ഇടറിയ വാക്കുകളോടുകൂടി പറഞ്ഞു: "ലോകനാഥ! ഞങ്ങൾക്കു മാതാവും പിതാവും സദ്ഗുരുവും പരദേവതയും എല്ലാമായ നിന്തിരുവടിയുടെ ദൎശനലാഭത്താൽ ഞങ്ങൾ കൃതാൎത്ഥരായി. പ്രേമസ്മിതത്തോടും കരുണാകടാക്ഷത്തോടും കൂടിയ നിന്തിരുവടിയുടെ ദൎശനം ദേവദുൎല്ലഭമാണ്. അതു ലഭിച്ചു ഞങ്ങൾ സനാഥരായി. അംബുജാക്ഷ! അവിടുന്നു ഞങ്ങളെ പിരിഞ്ഞിരിക്കുന്ന ഓരോ ക്ഷണവും കോടി വൎഷം പോലെ ഞങ്ങൾക്കു തോന്നുന്നു". ചിരവിരഹിതനായ പിതാവിനോടു് പുത്രന്മാരെന്നപോലെ ഇപ്രകാരം പറയുന്ന സ്വജനങ്ങളെ കടാക്ഷത്താൽ അനുഗ്രഹിച്ചുകൊണ്ടു്

digitized by www.sreyas.in

ഭക്തവത്സലൻ സർവ്വാലംകൃതമായ നഗരത്തിൽ പ്രവേശിച്ചു. തന്റെ ദർശനലാലസരായ ഓരോരുത്തരേയും വിളു പ്രേമപൂർവ്വം സമീപിച്ച് ചിലരെ വണങ്ങിയും, ചിലരെ വന്ദിച്ചും, ചിലരെ ആലിംഗനം ചെയ്തും, ചിലരെ തലോടിയും, ചിലരെ സ്പർശിച്ചും, ചിലരെ നോക്കി മന്ദഹസിച്ചും, ചിലരെ കടാക്ഷിച്ചും, അഭീഷ്ടവരങ്ങൾ നൽകിയും ചണ്ഡാലൻ വരെയുള്ള ഏവരേയും സന്തോഷിപ്പിച്ചു. ഭഗവാന്റെ ശ്രീചരണമാണല്ലോ ഭക്തന്മാരുടെ പ്രിയവാസസ്ഥാനം. അതിനാൽ അവർക്ക് ശ്രീകൃഷ്ണനെ നിത്യവും കണ്ടുകൊണ്ടിരുന്നാലും തൃപ്തി വരാത്തതിൽ ആശ്ചര്യമില്ല. വസുദേവാദികൾ കൃഷ്ണനെ ആലിംഗനം ചെയ്തു നിർവൃതരായി. കൃഷ്ണപത്നിമാർ, നഷ്ടപ്പെട്ട ജീവൻ കിട്ടിയാലെന്നപോലെ പ്രേമാനന്ദത്തിൽ മുങ്ങി. അവരെത്രപേരുണ്ടോ, അത്രയും സ്വരൂപമെടുത്ത് അവരോടു ചേർന്നിരുന്ന് ഭഗവാൻ അവരെ സന്തോഷിപ്പിച്ചു. പക്ഷെ ആ സ്ത്രീരത്നങ്ങൾക്ക് ഭഗവാന്റെ മനസ്സിനെ അല്പവും ഇളക്കാൻ കഴിഞ്ഞില്ല. ഭൂഭാരനാശത്തിനും ഭക്താനുഗ്രഹത്തിനുമായി സ്വേച്ഛയാ ശരീരമെടുത്ത പരമാനന്ദമൂർത്തി, ലോകദൃഷ്ടിയിൽ പ്രാകൃതപുരുഷനേപ്പോലെ സ്ത്രീകളോടു ചേർന്നു രമിക്കുന്നതായി കാണപ്പെട്ടു. എന്നാൽ താൻ തികച്ചും അസംഗനും ആത്മാരാമനുമായിത്തന്നെയിരുന്നു. ഗൃഹസ്ഥാശ്രമവും ശരിയായി അനുഷ്ഠിക്കുന്നപക്ഷം മോക്ഷത്തിനു പ്രതിബന്ധമല്ലെന്നു കാണിപ്പാൻ ഈവിധം അഭിനയിച്ചു

---

## അദ്ധ്യായം 12.

### പരീക്ഷിത്തിന്റെ ജനനം

ഉത്തരയുടെ ഗർഭത്തിൽ ബ്രഹ്മാസ്ത്രതേജസ്സിനാൽ ദഹിക്കപ്പെട്ടുകൊണ്ടിരുന്ന ശിശു, തന്നെ രക്ഷിക്കാൻ വന്ന ഒരത്ഭുതപുരുഷനെ കണ്ടു. തള്ളവിരലിനോളം മാത്രം വലിപ്പം, സ്വർണ്ണക്കിരീടം, മിന്നൽപ്രഭവീശുന്ന പട്ടുവസ്ത്രം, നീണ്ടനാലു തൃക്കൈകൾ, അംഗങ്ങളിലെല്ലാം ആഭരണങ്ങൾ, എന്നിവയോടുകൂടിയ ആ അതിസുന്ദരരൂപം, കണ്ണുകളും ചുവപ്പിച്ച് ഗദാപാണിയായി, തന്നെ ചുററിസഞ്ചരിച്ച് അസ്ത്രതേജസ്സിനെ നശിപ്പിക്കുന്നു. ആ ശ്യാമസുന്ദരൻ ആരെന്നു നോക്കിക്കൊണ്ടിരിക്കവേ ശ്രീകൃഷ്ണൻ അസ്ത്രതേജസ്സിനെ നശിപ്പിച്ചിട്ടു മറഞ്ഞു. ഗർഭത്തിൽവച്ചുതന്നേ ഇത്രത്തോളം ആലോചനാശക്തിയുള്ള ആ അസാധാരണശിശു യഥാകാലം ഭൂജാതനായി.

digitized by www.sreyas.in

ആഹ്ലാദഭരിതനായ യുധിഷ്ഠിരചക്രവൎത്തി ജാതകൎമ്മാദിസംസ്കാരങ്ങളും ദാനധൎമ്മങ്ങളും നടത്തി. വേദവിത്തുക്കളായ ബ്രാഹ്മണർ ശിശുവിന്റെ ഭാവിയെപ്പററി ഇപ്രകാരം ചക്രവൎത്തിയെ കേൾപ്പിച്ചു:– "ശ്രീഹരി ഇവനെ ബ്രഹ്മാസ്ത്രത്തിൽ നിന്നും രക്ഷിച്ചു് നിങ്ങൾക്കു ദാനം ചെയ്കതിനാൽ ഇവന്റെ നാമം വിഷ്ണുരാതൻ എന്നാവട്ടെ. ഇവനിൽ എല്ലാ ലക്ഷണങ്ങളും തികഞ്ഞിട്ടുണ്ടു്. ഇവൻ ഇക്ഷ്വാകുവിനെപ്പോലെ ധൎമ്മപാലനചതുരനും, ശ്രീരാമചന്ദ്രനെപ്പോലെ സത്യസന്ധനും, ശിബിയെപ്പോലെ ദാതാവും, ഭരതനെപ്പോലെ കീൎത്തിമാനും അൎജ്ജുനനെപ്പോലെ വില്ലാളിയും, അഗ്നിയെപ്പോലെ തേജസ്വിയും, സമുദ്രംപോലെ ദുസ്തരനും, സിംഹത്തെപ്പോലെ പരാക്രമിയും, ഹിമവാനെപ്പോലെ സേവ്യനും, ഭൂമിയെപ്പോലെ ക്ഷമാശീലനും, പിതാവിനെപ്പോലെ സഹിഷ്ണുവും, ബ്രഹ്മാവിനെപ്പോലെ സമദൎശിയും, ശിവനെപ്പോലെ പ്രസാദശീലനും, പ്രഹ്ലാദനെപ്പോലെ കൃഷ്ണപ്രേമിയും, ബലിയെപ്പോലെ ധീരനും, രന്തിദേവനെപ്പോലെ ഉദാരനും, യയാതിയെപ്പോലെ ധൎമ്മനിഷ്ഠനും, ശ്രീകൃഷ്ണനെപ്പോലെ സമ്പൂൎണ്ണനും സൎവ്വഭൂതാശ്രയനുമായിരിക്കും. മഹാത്മാക്കളെ ശ്രദ്ധാഭക്തിയോടുകൂടി സേവിക്കും. ആൎക്കും ജയിക്കാൻ കഴിയാത്ത കലിയെക്കൂടി അടക്കിനിൎത്തും. ഒടുവിൽ ബ്രാഹ്മണശാപത്താൽ തക്ഷകദംശനമേററു മരിക്കും. അതിനുമുമ്പു് സാക്ഷാൽ ശുകബ്രഹ്മൎഷിയിൽ നിന്നും ഭഗവത്തത്വത്തെ വഴിപോലെ ഗ്രഹിച്ചു് മുക്തസംഗനായി ശ്രീകൃഷ്ണസായൂജ്യം പ്രാപിക്കും."

ഇതു കേട്ടു് പാണ്ഡവന്മാർ സംതൃപ്തരായി. ഗൎഭത്തിൽവച്ചു് താൻ കണ്ട കൃഷ്ണരൂപം കുമാരന്റെ മനസ്സിൽ നല്ലവണ്ണം പതിഞ്ഞിരുന്നു. അതാരാണെന്നറിയുവാനുള്ള ഉൽക്കണ്ഠയോടുകൂടി കാണുന്നവരെയെല്ലാം പരീക്ഷിച്ചു നോക്കിവന്നതിനാൽ പരീക്ഷിത്തു് എന്നും പേരുണ്ടായി.

ഭാരതയുദ്ധത്തിൽ സംഭവിച്ച സ്വജനവധത്തിന്റെ പാപശാന്തിക്കായി ധൎമ്മപുത്രർ അശ്വമേധയാഗം നടത്താൻ നിശ്ചയിച്ചു. അതു നടത്തിത്തരണമെന്നു പ്രാൎത്ഥിച്ചു് ഭഗവാനേയും ക്ഷണിച്ചു വരുത്തി. യാഗത്തിനു പ്രജകളുടെ ധനമുപയോഗിക്കുന്നതു് ധൎമ്മമല്ലെന്നു കണ്ടു് ഹിമാലയപ്രാന്തത്തിൽ മരുത്തൻ എന്ന രാജാവു് യാഗത്തിൽ ഉപേക്ഷിച്ച അസംഖ്യം ധനം കൊണ്ടുവന്നു് യാഗം നടത്തി. യാഗം കഴിഞ്ഞു് ശ്രീഭഗവാൻ അൎജ്ജുനനേയും കൂട്ടിക്കൊണ്ടു് തിരിച്ചെഴുന്നള്ളി.



digitized by www.sreyas.in

# അദ്ധ്യായം 13.

## ധൃതരാഷ്ട്രരുടെ പരമഗതി

മഹാത്മാവായ വിദുരർ തീർത്ഥാടനം ചെയ്തശേഷം മൈത്രേയ മഹർഷിയിൽനിന്നും ശ്രീകൃഷ്ണതത്വത്തെ വഴിപോലെ ഗ്രഹിച്ചു. അതറിഞ്ഞാൽ പിന്നെ അറിയേണ്ടതായി ഒന്നുമില്ലാത്തതിനാൽ കൃതകൃത്യനായിട്ട് ഹസ്തിനാപുരത്തേക്കു മടങ്ങി വന്നു. വളരെക്കാലം വിദുരരെ കാണാതെ വ്യസനിച്ചിരുന്ന ബന്ധുക്കൾക്കെല്ലാം സന്തോഷമായി. ധർമ്മപുത്രർ നമസ്കരിച്ച് പ്രേമപൂർവ്വം പറഞ്ഞു:— "പിതാവേ, അങ്ങയെ കാണാതെ ഞങ്ങൾ അനുഭവിച്ച വിരഹവേദന ഇപ്പോൾ തീർന്നു. നിങ്ങളെപ്പോലെയുള്ള ഭാഗവതോത്തമന്മാർ സ്വതേ പരിശുദ്ധരാണ്. തീർത്ഥയാത്രകൊണ്ട് നിങ്ങൾക്കു നേടേണ്ടതായി ഒന്നുമില്ല. എന്നാൽ നിങ്ങളുടെ സമ്പർക്കത്താൽ തീർത്ഥങ്ങൾക്ക് വലിയ പ്രയോജനമുണ്ടാകുന്നു. പാപികളുടെ സമ്പർക്കത്താൽ അവയ്ക്കു നേരിട്ട ശക്തിക്ഷയം നിങ്ങളുടെ സ്പർശത്താൽ തീർന്ന് അവ വീണ്ടും പാവനമാകുന്നു. അതിനാണ് നിങ്ങൾ സഞ്ചരിക്കുന്നത്. അവിടുന്ന് ദ്വാരകയിൽ പോയിരുന്നോ? നമ്മുടെ കുലദൈവമായ ശ്രീകൃഷ്ണനും സ്വജനങ്ങൾക്കും സുഖം തന്നെയോ?". ഇതിനു മറുപടിയായി വിദുരർ തീർത്ഥയാത്രാവിവരങ്ങളെല്ലാം വിസ്തരിച്ചു പറഞ്ഞു. അപ്പോഴേക്കും യദുവംശം നശിച്ച്, ഭഗവാനും സ്വധാമം പ്രാപിച്ചു കഴിഞ്ഞിരുന്നു. അതറിഞ്ഞാൽ ആ ദുഃഖം പാണ്ഡവന്മാർ സഹിക്കുകയില്ല. അതിനാൽ ദയാലുവായ വിദുരർ ആ വിവരം മാത്രം അറിയിച്ചില്ല.

വിദുരമഹാശയൻ രാജധാനിയിൽ കുറെക്കാലം വസിച്ചു. ആ കാലമത്രയും ജ്യേഷ്ഠനായ ധൃതരാഷ്ട്രർക്കു തത്വോപദേശം ചെയ്തുകൊണ്ടുമിരുന്നു. ജീവിതത്തിൽ ഇത്രയേറെ ദുഃഖങ്ങൾ വന്നിട്ടും ജ്യേഷ്ഠനു വിരക്തി വന്നില്ലല്ലോ എന്ന സഹതാപത്തോടുകൂടി ഒരു ദിവസം വിദുരർ പറഞ്ഞു:— 'രാജൻ! അങ്ങ് എന്തിരിപ്പാണിരിക്കുന്നതെന്ന് ഞാൻ ഓർത്തുപോവുകയാണ്. അന്തകൻ അങ്ങയുടെ അടുത്തെത്തിക്കഴിഞ്ഞു. അവനെ ആർക്കും തടുക്കാൻ സാദ്ധ്യമല്ല. അങ്ങയുടെ ഐശ്വര്യങ്ങളേയും പദവിയേയും, എന്തിനു?, പ്രാണനെ തന്നെയും വിട്ടുപിരിയേണ്ട കാലം വന്നു കഴിഞ്ഞു. പ്രിയപുത്രന്മാരും ബന്ധുക്കളുമെല്ലാം ചത്തു മണ്ണടിഞ്ഞു. വയസ്സും വളരെയേറെയായി. ശരീരം ജീർണ്ണിച്ചു തളർന്നു കഴിഞ്ഞു. എന്നിട്ടും ജീവിതാശ കുറച്ചൊന്നുമല്ലല്ലോ! എന്താശ്ചര്യം! അങ്ങ് പാണ്ഡവരുടെ ഗൃഹത്തിൽ സുഖമായി ഉണ്ടു താമസിക്കുന്നു! അവർ തരുന്ന ഭക്ഷണത്തിനു നല്ല സ്വാദു തോന്നുന്നു, അല്ലേ? കഷ്ടം! നിങ്ങൾ അവരെ

digitized by www.sreyas.in

എത്രയാണ് ദ്രോഹിച്ചതു്! അരക്കില്ലത്തിലടച്ച് ദഹിപ്പിക്കാൻ നോക്കി. വിഷം കൊടുത്തു. അവരുടെ ധർമ്മപത്നിയെ, നിറഞ്ഞ സഭയിൽ വച്ച് വസ്ത്രാക്ഷേപം ചെയ്തു. കള്ളച്ചൂതിൽ വഞ്ചിച്ച് അവരുടെ സർവ്വസ്വവും അപഹരിച്ചു! എന്നിട്ടിപ്പോൾ അവർ തരുന്ന പിണ്ഡത്തെ വീടുകാക്കുന്ന നായെപ്പോലെ വാങ്ങി തിന്നുന്നുവല്ലോ. ഇങ്ങനെ പ്രാണനെ ധരിച്ചിട്ടെന്തു ഫലം? അങ്ങയ്ക്കു മരിക്കാനിഷ്ടമില്ല, അല്ലേ? പക്ഷെ അങ്ങയുടെ ദേഹം പതിക്കതന്നെ ചെയ്യും. അതിനു അധികം താമസമില്ലതാനും. ഒന്നിനും കൊള്ളാതായ ഈ അസ്ഥിക്കൂടിലുള്ള ആശയെ ഇനിയെങ്കിലും ഉപേക്ഷിക്കരുതോ? ദേഹസംബന്ധമായ അഹന്തയേയും മമതയേയും ഉപേക്ഷിച്ച് വീടുവിട്ടിറങ്ങിപ്പോകണം. എവിടെപ്പോയെന്ന് ബന്ധുക്കൾ പോലുമറിയരുതു്. പ്രാരബ്ധത്തെ സഹിച്ചുകൊണ്ടു്, കാലം വരുമ്പോൾ ദേഹത്തെ സന്തോഷപൂർവ്വം ഉപേക്ഷിക്കുന്നവനാണ് ധീരൻ. ഇതു് സ്വയം അറിഞ്ഞു് ചെയ്യേണ്ടതാണ്. അല്ലെങ്കിൽ അറിവുള്ളവർ പറയുമ്പോഴെങ്കിലും അനുസരിക്കണം. സർവ്വസ്വവും വലിച്ചെറിഞ്ഞു്, ശ്രീകൃഷ്ണഭഗവാനെ ഹൃദയത്തിലുറപ്പിച്ചുകൊണ്ടു്, ഇനി മടങ്ങി വരികയില്ലെന്നുള്ള ദൃഢനിശ്ചയത്തോടുകൂടി വടക്കോട്ടു പുറപ്പെടുക. ഇനി താമസിച്ചാൽ തരമായില്ലെന്നു വന്നേക്കാം".

വിദുരർ ഇതുപോലെ പലതവണ ഉപദേശിച്ചതാണ്. അപ്പോഴൊന്നും ധൃതരാഷ്ട്രർ ചെവിക്കൊണ്ടില്ല. എന്നാൽ ഇത്തവണ കുറിക്കു കൊണ്ടു. അദ്ദേഹം സകല ആശാപാശങ്ങളേയും അറുത്തെറിഞ്ഞിട്ടു് രാത്രിയിൽ ആരുമറിയാതെ ഇറങ്ങിത്തിരിച്ചു. പതിവ്രതാരത്നമായ ഗാന്ധാരിയും വിദുരരും കൂടെ പോയി. പിറേറദിവസം രാവിലെ പതിവുപോലെ ധർമ്മപുത്രർ പിതാക്കന്മാരെ വന്ദിക്കാൻ ചെന്നു. അവരെ കാണാത്തതിനാൽ രാജാവിനു പരിഭ്രമമായി. "കഷ്ടം! പ്രിയപിതാവും വലിയമ്മയും എവിടെപ്പോയോ? സംസ്കാരശൂന്യനായ ഞാൻ അവരെ വേണ്ടവിധം പരിപാലിച്ചില്ല എന്നു കരുതി അവർ ഗംഗയിൽചാടി ആത്മഹത്യചെയ്തുവോ ആവോ? പിതാവിന്റെ കാലശേഷം വാത്സല്യപൂർവ്വം ഞങ്ങളെ സംരക്ഷിച്ച അവരെ കാണാതെ എന്റെ മനസ്സ് പരിതപിക്കുന്നുവല്ലോ". ഇപ്രകാരം ശോകാർത്തനായ രാജാവിനെ ആശ്വസിപ്പിക്കാൻ ശ്രീ നാരദഭഗവാൻ അവിടെ എഴുന്നള്ളി പറഞ്ഞു: "രാജൻ! അങ്ങെന്തിനു വ്യസനിക്കുന്നു? ഈ പ്രപഞ്ചം മുഴുവനും ഈശ്വരേച്ഛയ്ക്കു വിധേയമാണ്. ഭഗവാൻ ജീവന്മാരെ അന്യോന്യം യോജിപ്പിക്കുന്നു, വേർപിരിക്കുന്നു. കളിക്കാരൻ കളിക്കോപ്പുകളെ ചേർക്കുന്നതും പിരിക്കുന്നതുംപോലെ. നാമെല്ലാം മൂക്കു തുളച്ചു ബന്ധിക്കപ്പെട്ട കാളകളെപ്പോലെ, അല്പവും സ്വാതന്ത്ര്യമില്ലാതെ പ്രഭുവിന്റെ ഇച്ഛാനുസരണം ചേഷ്ടിക്കുന്നു. ഈ നിലയ്ക്കു് 'അനാഥരും ദുഃഖിതരും വൃദ്ധരുമായ അവർ എന്നെക്കൂടാതെ എങ്ങനെ ജീവിക്കും'

digitized by www.sreyas.in

എന്നു വ്യസനിക്കുന്നതിലർത്ഥമില്ല. അതു അജ്ഞാനകാരണമാണ്. നശിക്കുന്ന ഒരു ശരീരം അതുപോലെ നശിക്കുന്ന അന്യശരീരത്തെ എങ്ങനെ രക്ഷിക്കാനാണ്? പ്രാണികൾക്കെല്ലാം ആഹാരാദികൾ സർവ്വേശ്വരൻ നിശ്ചയിച്ചിട്ടുണ്ട്. ആരും ആരേയും രക്ഷിക്കേണ്ടതായിട്ടില്ല. ഭിന്ന ഭിന്നമായി കാണുന്ന ജീവജാലങ്ങളെല്ലാം ഏകമായി അഭേദമായി എങ്ങും നിറഞ്ഞിരിക്കുന്ന ഭഗവാൻ തന്നെയാണ്. അന്യമായി ഒരു വസ്തുവുമില്ല. ഇവിടെ ആരു രക്ഷിതാവ്, ആരു രക്ഷിക്കപ്പെടുന്നവൻ?, ആലോചിച്ചുനോക്കുക. ധൃതരാഷ്ട്രരും ഗാന്ധാരിയും വിദുരരും ഇപ്പോൾ ഹിമവൽ പാർശ്വത്തിൽ ഒരു പുണ്യസ്ഥലത്തിരുന്നു ഭഗവാനെ ധ്യാനിക്കുകയാണ്. ധ്യാനബലത്താൽ ധൃതരാഷ്ട്രർ ഒരു കുററിയെപ്പോലെ നിശ്ചേഷ്ടനായിക്കഴിഞ്ഞു. ഇനുമുതൽ അഞ്ചാം നാൾ അദ്ദേഹം ശരീരമുപേക്ഷിക്കും. പതിവ്രതയായ ഗാന്ധാരി ഭർത്തൃശരീരത്തെ ദഹിപ്പിച്ചിട്ടു് താനും അഗ്നിപ്രവേശം ചെയ്യും. വിദുരർ അതുകണ്ടു് കൃതാർത്ഥനായി തീർത്ഥയാത്ര തുടരും. അങ്ങു് അതിനൊന്നിനും തടസ്സമായി ഭവിക്കരുതു്." ഇതു കേട്ടു ധർമ്മപുത്രർക്കു സമാധാനമായി.

ശ്രീ നാരദർ പറഞ്ഞതുപോലെയെല്ലാം സംഭവിച്ചു.

---

## അദ്ധ്യായം 14.

### ഹസ്തിനാപുരത്തിൽ ദുർന്നിമിത്തങ്ങൾ, അർജ്ജുനന്റെ തിരിച്ചുവരവു്.

ഭഗവാന്റെ കൂടെ ദ്വാരകക്കു പോയിരുന്ന അർജ്ജുനൻ പല മാസങ്ങൾ കഴിഞ്ഞിട്ടും മടങ്ങി വന്നില്ല. ഹസ്തിനാപുരത്തിൽ ഇതേവരെ കണ്ടിട്ടില്ലാത്ത അനേകം ദുർന്നിമിത്തങ്ങൾ കണ്ടുതുടങ്ങി. പലവിധ ആപൽശങ്കകളും ധർമ്മപുത്രരെ അലട്ടിത്തുടങ്ങി. രാജാവു് ഭീമസേനനോടായി പറഞ്ഞു: "ഇവിടെ പല ദുർന്നിമിത്തങ്ങളെ നീയും കാണുന്നില്ലേ. ഇവയെല്ലാം കാണുമ്പോൾ എനിക്കു ഭയം തോന്നുന്നു. ഭൂമിയിൽ നമ്മുടെ ഭഗവാന്റെ തൃപ്പാദസ്പർശമുള്ളിടത്തോളം കാലം ഈ വക അവലക്ഷണങ്ങൾ കാണാൻ വഴിയില്ല. നാഥൻ നമ്മെയെല്ലാമുപേക്ഷിച്ചു് സ്വധാമം പ്രാപിച്ചുവോ എന്നു ഞാൻ ഭയപ്പെടുന്നു. ദ്വാരകക്കു പോയ അർജ്ജുനനേയും കാണാനില്ലല്ലോ."

ധർമ്മപുത്രർ ഇങ്ങനെ വ്യസനിച്ചിരിക്കുമ്പോൾ അർജ്ജുനൻ വരുന്നതു കണ്ടു. അദ്ദേഹം പതിവില്ലാത്ത വിധം ദുഃഖപരവശനായി, നിസ്തേജനായി,

digitized by www.sreyas.in

കണ്ണീരൊഴുക്കി തല താഴ്ത്തിക്കൊണ്ടു ജ്യേഷ്ഠന്റെ മുമ്പിൽ വന്നു നിന്നു. അതു കണ്ടു് ധൎമ്മപുത്രർ പരിഭ്രാന്തനായി ചോദിച്ചു: "അൎജ്ജുന! ദ്വാരകയിൽ ഭക്തവത്സലനായ ഗോവിന്ദനും സ്വഹൃത്തുക്കളായ യാദവന്മാരും സുഖമായിരിക്കുന്നുവോ? നിന്റെ മുഖം ശോഭകുറഞ്ഞു കാണുന്നുവല്ലോ, നിനക്കെന്തുപററി? നിന്നെ ആരെങ്കിലും അവമാനിച്ചുവോ? നീ ഏതെങ്കിലും സത്യലംഘനം ചെയ്തുവോ? അഭയം പ്രാപിച്ചവരെ രക്ഷിക്കാതിരുന്നുവോ? ആരോടെങ്കിലും യുദ്ധത്തിൽ തോൽവി സംഭവിച്ചോ? അതോ നമ്മുടെ പ്രിയനാഥനായ ഭഗവാനെ പിരിഞ്ഞുവന്നതു കൊണ്ടാണോ, പറയൂ."

## അദ്ധ്യായം 15.

### പാണ്ഡവന്മാരുടെ മഹാപ്രസ്ഥാനം

ശ്രീകൃഷ്ണവിയോഗംമൂലം ഭിന്നഹൃദയനായ അൎജ്ജുനൻ പ്രഭുവിനെ ഓൎത്തോൎത്തു് അസഹ്യദുഃഖത്തോടുകൂടി കണ്ണീരൊഴുക്കി നിന്നു. ജ്യേഷ്ഠന്റെ ചോദ്യത്തിനു ഉടനെ മറുപടി പറയുവാൻ ശക്തനായില്ല. ഒടുവിൽ വളരെ പണിപ്പെട്ടു കണ്ണീരിനെ അടക്കി ഗദ്ഗദകണ്ഠനായി പറഞ്ഞു:— മഹാരാജാവേ! സൎവ്വേശ്വരനായ ശ്രീകൃഷ്ണൻ ബന്ധുവിന്റെ വേഷം കെട്ടി എന്നെ വഞ്ചിച്ചുകളഞ്ഞു. ഇത്രയുംകാലം കൂടെ വസിച്ചിട്ടും എനിക്കു് സ്വാമിയുടെ യാഥാൎത്ഥ്യം അറിയാൻ കഴിഞ്ഞില്ലല്ലോ. ആ ഭഗവാന്റെ വേർപാടോടുകൂടി ദേവന്മാർ പോലും ആശ്ചൎയ്യപ്പെടത്തക്ക എന്റെ തേജസ്സെല്ലാം പോയി. ഇതുവരെ എന്നെ പ്രിയത്തോടെ നോക്കിയവൎക്കെല്ലാം ഇപ്പോൾ എന്റെ ദൎശനം അപ്രിയമായിരിക്കുന്നു. യാതൊരു ഭഗവാന്റെ അനുഗ്രഹത്താലാണോ അനേകായിരം രാജപ്രമുഖന്മാരുടെ മുമ്പിൽ വച്ചു് ദ്രൗപദിയെ അപഹരിക്കാൻ എനിക്കു കഴിഞ്ഞതു്; യാതൊരു സൎവ്വേശ്വരന്റെ സാന്നിദ്ധ്യമാത്രത്താലാണോ എനിക്കു ഇന്ദ്രനെ ജയിച്ചു്, ഖാണ്ഡവവനത്തെ അഗ്നിദേവനു കൊടുക്കാൻ കഴിഞ്ഞതു്; യാതൊരു മഹാപുരുഷന്റെ അനുഗ്രഹത്താലാണോ ഭീമനു് പതിനായിരം ആനയുടെ ബലമുള്ള ജരാസന്ധനെ വധിക്കാൻ കഴിഞ്ഞതു്; യാതൊരു ഭഗവാനാണോ നമ്മെ വെറും നിമിത്തമാക്കിക്കൊണ്ടു് ദുൎമ്മദാന്ധരായ ദുശ്ശാസനാദികളെ വധിച്ചു് പാഞ്ചാലിയുടെ മാനഭംഗത്തിനു പ്രതികാരം ചെയ്തതു്; യാതൊരു ആപദ്ബാന്ധവനാണോ ദുൎവ്വാസസ്സിന്റെ ശാപാഗ്നിയിൽ നിന്നും നമ്മെ രക്ഷിച്ചതു്; യാതൊരു മഹാപ്രഭുവിന്റെ തേജസ്സിന്റെ ഒരു കണിക എന്നിലിരുന്നതുകൊണ്ടാണോ ശ്രീപരമേശ്വരൻ എന്റെ പരാക്രമത്തെ പ്രശംസിച്ചു്

digitized by www.sreyas.in

പാശുപതാസ്ത്രം തന്നതു്; യാതൊരു യദുകുലവീരന്റെ കൃപകൊണ്ടാണോ എനിക്ക കൌരവന്മാരെ ഒററയ്ക്ക തോല്പിച്ചു് വിരാടരാജാവിന്റെ പശുക്കളെ വീണ്ടുകൊണ്ടുവരാൻ സാധിച്ചതു്; യാതൊരു ഗിരിധാരിയാണോ എന്റെ സാരഥിയായിരുന്നു് ഭീഷ്മദ്രോണാദി മഹാരഥന്മാരുടെ ആയുസ്സിനേയും തേജസ്സിനേയും തന്റെ ഒരു നോട്ടം കൊണ്ടപഹരിച്ചതു്; യാതൊരു അഭയപ്രദന്റെ രക്ഷയിലിരുന്ന എന്റെ നേക്ക ശത്രുവീരന്മാർ പ്രയോഗിച്ച അമോഘങ്ങളായ അസ്ത്രങ്ങളൊന്നും ഫലിച്ചില്ലയോ; യാതൊരു സർവ്വേശ്വരൻ എനിക്ക് ആത്മജ്ഞാനത്തെ ഉപദേശിച്ചു മോഹത്തെ നശിപ്പിച്ചുവോ; ആ പരമഗുരുവായ ശ്രീകൃഷ്ണനെ മൂട്ടാളനായ ഞാൻ സാരഥിയായി വരിച്ചുവല്ലോ. ആ ശ്രീയ:പതി ഓരോ സന്ദർഭങ്ങളിൽ എന്നെ പാർത്ഥ, അർജ്ജുന, സഖേ എന്നെല്ലാം പ്രേമമധുരമായി വിളിച്ചു രസിപ്പിച്ചതോൎക്കുമ്പോഠം എന്റെ ഹൃദയം തകരുന്നു. ആ ത്രൈലോക്യനാഥൻ മന്ദബുദ്ധിയായ എന്റെ തെററുകളെ കണ്ടു പ്രേമപൂൎവ്വം പരിഹസിച്ചുകൊണ്ടും എന്റെ അപരാധങ്ങളെയെല്ലാം സുഹൃത്തും പിതാവുമെന്നപോലെ സഹിച്ചുകൊണ്ടും ശയനാസനാടനഭോജനാദികളിലെല്ലാം എന്നെയും അഭേദമായി കൂടെ കൊണ്ടുനടന്നുവല്ലോ. എന്റെ സഖാവും പ്രിയനും ആത്മബന്ധുവുമായ പുരുഷോത്തമന്റെ വേർപാടിൽ ഞാൻ ശൂന്യഹൃദയനായിത്തീൎന്നു. എന്റെ വീൎയ്യബലങ്ങളെല്ലാം ആ ക്ഷണത്തിൽ എന്നെ വിട്ടുപോയി. ഭഗവാന്റെ പ്രിയപത്നിമാരെ ഇങ്ങോട്ടു കൂട്ടിക്കൊണ്ടുവന്ന എന്നെ നിസ്സാരന്മാരായ ഗോപബാലന്മാർ നിഷ്പ്രയാസം തോൽപ്പിച്ചു. പ്രബല രാജാക്കന്മാരെയെല്ലാം വിറപ്പിച്ചിരുന്ന എന്റെ പരാക്രമവും അമോഘങ്ങളായ ആയുധങ്ങളുമെല്ലാം പ്രിയഭഗവാൻ പിരിഞ്ഞ ക്ഷണത്തിൽ ഒന്നിനും കൊള്ളാതായിത്തീൎന്നു.

രാജൻ! ബ്രാഹ്മണശാപമെന്ന വ്യാജേന ഭഗവാൻ യാദവന്മാരെയെല്ലാം തമ്മിൽ തല്ലിച്ചു നശിപ്പിച്ചു. നാലോ അഞ്ചോ പേർ മാത്രമേ ശേഷിച്ചുള്ളു. പക്ഷെ ഇതിൽ ആശ്ചൎയ്യപ്പെടേണ്ടതില്ല. ജനങ്ങഠം ചിലപ്പോഠം അന്യോന്യം കലഹിച്ചു നശിക്കുന്നു; ചിലപ്പോഠം സ്നേഹിച്ചു് സുഖിക്കുന്നു. ഇതെല്ലാം സൎവ്വേശ്വരന്റെ കളിയാണു്. വലിയ ജന്തുക്കഠം ചെറിയവയെ വിഴുങ്ങുന്നു. ഈ സ്വഭാവം നാശകാലത്തു് മനുഷ്യരിലും കാണപ്പെടുന്നു. ഇങ്ങനെ മഹാപ്രഭു യാദവന്മാരെക്കൊണ്ടുള്ള ഭൂഭാരവും തീൎത്തു. നമ്മുടെ ഭഗവാൻ നമ്മെ ഉപേക്ഷിച്ചുപോയി. കൂടുതലൊന്നും പറയാൻ ഞാൻ ശക്തനല്ല." ഇപ്രകാരം പറഞ്ഞിട്ടു് കൃഷ്ണപാദസരോജത്തെ അഗാധമായ പ്രേമഭക്തിയോടുകൂടി സ്മരിച്ചപ്പോഠം അർജ്ജുനന്റെ ചിത്തം നിൎമ്മലവും ശാന്തവുമായി, വൈരാഗ്യമുദിച്ചു. യുദ്ധഭൂമിയിൽ വച്ചു് ഭഗവാൻ ഉപദേശിച്ചതും പിന്നീടു് കാലത്താലും കൎമ്മത്താലും മോഹത്താലും മറയ്ക്കപ്പെട്ടിരുന്നതുമായ ഗീതാവാക്യങ്ങഠം ഉള്ളിൽ പ്രകാശിച്ചു് ജ്ഞാനോദയമുണ്ടായി. നിർഗ്ഗുണാവസ്ഥ കൈവന്നു.

digitized by www.sreyas.in

ഭേദങ്ങൾക്ക കാരണമായ ലിംഗശരീരം നശിച്ചു. അതു ഹേതുവായി എല്ലാ ക്ലേശവും നശിച്ചു് ജീവന്മുക്തനായി.

ശരീരത്തിൽ തറച്ച ഒരു മുള്ളിനെ മറെറാരു മുള്ളിനെക്കൊണ്ടു് എടുത്തിട്ടു് രണ്ടു മുള്ളിനേയും ഉപേക്ഷിക്കുന്നതുപോലെ ഭഗവാൻ ദുഷ്ടനിഗ്രഹം ചെയ്തശേഷം അതിനു സഹായിച്ച യദുക്കളേയും ഉപേക്ഷിച്ചു. അനന്തരം അവതാരകാര്യത്തിനായി സ്വീകരിച്ച വേഷത്തെയുമുപേക്ഷിച്ചു. ഈ വാൎത്ത അർജ്ജുനനിൽനിന്നു കേട്ടറിഞ്ഞപ്പോൾ സ്ഥിരചിത്തനായ യുധിഷ്ഠിരൻ ഇഹലോകവാസമുപേക്ഷിക്കാൻ നിശ്ചയിച്ചു. കുന്തീദേവി ഇഷ്ടദേവനായ അധോക്ഷജനെ ഹൃദയത്തിലുറപ്പിച്ചുകൊണ്ടു് കൃഷ്ണപദം പ്രാപിച്ചു. യുധിഷ്ഠിരൻ പരീക്ഷിത്തിനെ ഹസ്തിനാപുരത്തിലും വജ്രനെ മഥുരയിലും അധിപന്മാരായി അഭിഷേകം ചെയ്തു. ശരീരത്തിൽ അഹംബുദ്ധിയെ ഉപേക്ഷിച്ചു. മരവിരി ധരിച്ചു്, മുടിയഴിച്ചിട്ടു് നിരാഹാരനായി, മൗനിയായി, ജഡനോ ഉന്മത്തനോ പിശാചോ എന്നു തോന്നിക്കുമാറു് അരമനയെ വിട്ടിറങ്ങി, തിരിഞ്ഞുനോക്കാതെ നടന്നു. ആത്മാവിനെ മാത്രം ധ്യാനിക്കുന്നവനായി പുനരാവൎത്തിരഹിതമായ ഹിമവൽപാൎശ്വത്തെ ലക്ഷ്യമാക്കി മഹാപ്രസ്ഥാനം ചെയ്തു. ഭ്രാതാക്കന്മാരും ജ്യേഷ്ഠനെ അനുഗമിച്ചു. ശ്രീകൃഷ്ണപാദങ്ങളെ അനന്യമായി ധ്യാനിച്ചുകൊണ്ടു് എല്ലാവരും ഭഗവാനാകുന്ന പരമഗതിയെ പ്രാപിച്ചു. ഭൎത്താക്കന്മാൎക്ക തന്നെ ആവശ്യമില്ലെന്നു കണ്ട ഉടനെ പാഞ്ചാലി, ശ്രീവാസുദേവനെ ഏകാന്തമായി ധ്യാനിച്ചു് പരമഗതി നേടി. ആത്മജ്ഞാനിയായ വിദുരരും കൃഷ്ണാവേശിതചിത്തനായി പ്രഭാസതീൎത്ഥത്തിൽ ദേഹത്യാഗം ചെയ്തു് തന്റെ സ്ഥാനമായ പിതൃലോകം പ്രാപിച്ചു.

## അദ്ധ്യായം 16.

### ധൎമ്മദേവനും ഭൂമിദേവിയും തമ്മിൽ സംവാദം

പരീക്ഷിത്തുമഹാരാജാവു്, താൻ ജനിച്ചപ്പോൾ ദൈവജ്ഞന്മാർ പ്രവചിച്ചതുപോലെ സൎവ്വസൽഗുണസമ്പന്നനും മഹാഭാഗവതനുമായിരുന്നു. അദ്ദേഹം ബ്രഹ്മജ്ഞന്മാരുടെ ഉപദേശമനുസരിച്ചു് ധൎമ്മം തെറ്റാതെ പ്രജകളെ പാലിച്ചു. രാജാവിനു ജനമേജയൻ മുതലായ നാലു പുത്രന്മാരുണ്ടായി. അദ്ദേഹം വിധിപ്രകാരം ശ്രദ്ധാഭക്തിയോടുകൂടി മൂന്നു് അശ്വമേധയാഗം നടത്തി. ആ മഹായജ്ഞത്തിൽ ദേവന്മാർ പ്രത്യക്ഷമായി വന്നു് ഹവിൎഭാഗങ്ങളെ സ്വീകരിച്ചു. അനന്തരം ദിഗ്വിജയം ചെയ്ത അവസരത്തിൽ ദുഷ്ടനായ കലിയേയും നിലയ്ക്കു നിൎത്തി.

digitized by www.sreyas.in

ശൌനകൻ ചോദിച്ചു:– രാജാവു് കലിയെ അടക്കിനിൎത്താൻ എന്തു കാരണമുണ്ടായി? ആ കഥയ്ക്കു് ശ്രീകൃഷ്ണന്റേയും കൃഷ്ണഭക്തന്മാരുടേയും കഥയുമായി സംബന്ധം ഉണ്ടെങ്കിൽ പറഞ്ഞാൽ മതി. അതല്ലാത്ത കഥകൾ വൃഥാകാലക്ഷേപം മാത്രമാണല്ലോ. അല്പായുസ്സായ മൎത്ത്യന്നു് അതുകൊണ്ടെന്തു പ്രയോജനം? ഞങ്ങളുടെ യാഗത്തിലെ പശുഹിംസയ്ക്കായി യമനെ ഇവിടെ വരുത്തി താമസിപ്പിച്ചിരിക്കുകയാണു്. യമൻ ഇവിടെയിരിക്കുന്നിടത്തോളം കാലം ആരും മരിക്കയില്ല. അതിനാൽ, ഉള്ള സമയം പാഴാക്കാതെ ഹരികഥാമൃതപാനത്താൽ സഫലമാക്കാനാണു് ഞങ്ങൾ ആഗ്രഹിക്കുന്നതു്.

സൂതൻ പറഞ്ഞു:– തന്റെ രാജ്യത്തിൽ കലി പ്രവേശിച്ചു എന്ന അപ്രിയവാൎത്തകേട്ടു് പരീക്ഷിത്തു് കലിയെ നിഗ്രഹിപ്പാനായി പുറപ്പെട്ടു. ചെല്ലുന്ന ചെല്ലുന്ന ദിക്കിലെല്ലാം ജനങ്ങൾ പാണ്ഡവന്മാരുടെ കൃഷ്ണഭക്തിയേയും ശ്രീകൃഷ്ണന്റെ ഭക്തവാത്സല്യത്തേയും കീൎത്തിക്കുന്നതുകേട്ടു് പരമസന്തുഷ്ടനായി യാത്ര തുടൎന്നു.

സരസ്വതീതീരത്തിൽ കാളയുടെ രൂപം ധരിച്ച ധൎമ്മദേവനും പശുരൂപം ധരിച്ച ഭൂമിദേവിയും തമ്മിൽ സംസാരിച്ചുകൊണ്ടിരുന്നു. കുട്ടി മരിച്ച തള്ളപ്പശുവിനെപ്പോലെ ഭൂമിദേവി കണ്ണീരൊഴുക്കുന്നതു കണ്ടു് ധൎമ്മദേവൻ പറഞ്ഞു:– "ഭദ്രേ! നിന്റെ ദുഃഖത്തിനു കാരണമെന്താണു്, പറയൂ. മൂന്നു കാലും ഒടിഞ്ഞു് ഒററക്കാലിൽ സഞ്ചരിക്കുന്ന എന്റെ അവസ്ഥയോൎത്താണോ? മേലാൽ അധൎമ്മികളായ രാജാക്കന്മാർ നിന്നെ ഭരിക്കാൻ പോകുന്നതോൎത്താണോ? അതോ ബ്രാഹ്മണർ ഇനി ക്രമംതെററി യാഗങ്ങളെ ചെയ്തു് ദേവന്മാൎക്കു് യജ്ഞഭാഗം കിട്ടാതെ പോകുമെന്നോൎത്താണോ? അതോ കാലാകാലങ്ങളിൽ മഴപെയ്യാതെ പ്രാണികൾ ദുഃഖിക്കുമെന്നോൎത്തിട്ടോ? അതുമല്ല, ഭൎത്താക്കന്മാർ സ്ത്രീകളെ രക്ഷിക്കാതെ ഉപേക്ഷിക്കും, ക്രൂരന്മാരായ മാതാപിതാക്കന്മാർ സന്താനങ്ങളെ രക്ഷിക്കാതെ ഉപേക്ഷിക്കും, ബ്രാഹ്മണർ സ്വധൎമ്മത്തെ കൈവിട്ടു ഭൃത്യവേല ചെയ്തു നടക്കും, പുരുഷന്മാർ കുലശുദ്ധിനോക്കാതെ സ്ത്രീസുഖത്തെ മാത്രം നോക്കി വിവാഹം കഴിക്കും, വിദ്യാദേവിക്കു് കുമതികളിൽ നിന്നും സങ്കടം നേരിടും, ഇതെല്ലാമോൎത്താണോ നീ കരയുന്നതു്? അതോ നിന്റെ സങ്കടഭാരങ്ങളെല്ലാം തീൎത്തു കാത്തു രക്ഷിച്ചുകൊണ്ടിരുന്ന ശ്രീകൃഷ്ണഭഗവാൻ നിന്നെ വിട്ടുപിരിഞ്ഞതുകൊണ്ടാണോ, പറയൂ".

ഭൂമിദേവി പറഞ്ഞു:– "ധൎമ്മദേവ! അവിടുന്നു പറഞ്ഞതെല്ലാം എന്റെ ദുഃഖകാരണങ്ങൾ തന്നെ. അവിടത്തെ മൂന്നു കാലുകളെ കലി മുറിച്ചുകളഞ്ഞുവല്ലോ. എന്റെ അവസ്ഥയും ഇങ്ങിനെയായി. ഭഗവാൻ ശ്രീനിവാസൻ എന്നെ വിട്ടുപോയതോടുകൂടി കലി സൎവ്വത്ര വ്യാപിച്ചു കഴിഞ്ഞു. ഇനി എന്റേയും ദേവാന്റേയും സജ്ജനങ്ങളുടേയും സ്ഥിതി എന്തായിരിക്കും? അതോൎക്കുമ്പോൾ എന്റെ ഹൃദയം തപിക്കുന്നു. ബ്രഹ്മാവാദികൾ ലക്ഷ്മീദേവിയുടെ ഒരു

digitized by www.sreyas.in

കടാക്ഷലാഭത്തിനായി ബഹുകാലം തപം ചെയ്യുന്നു. ആ ദേവിയാവട്ടെ ശ്രീവാസുദേവന്റെ പാദകമലത്തെ അനുരാഗപൂർവ്വം ഭജിക്കുന്നു. ആ ശ്രീചരണങ്ങളുടെ സമ്പർക്കത്താൽ സിദ്ധിച്ച ഐശ്വര്യത്താൽ ശ്രീദേവി മൂന്നു ലോകങ്ങളേയും അതിക്രമിച്ച് ശോഭിക്കുന്നു. അത്രത്തോളം മഹിമയുള്ള ഭഗവച്ചരണാരവിന്ദസ്പർശത്താൽ അല്പം അഹങ്കരിച്ചപോയ എന്നെ ഇപ്പോഠം തന്തിരുവടി ഉപേക്ഷിച്ചു. ആ പാദസ്പർശമുണ്ടായിരുന്നിടത്തോളം കാലം സസ്യസമൃദ്ധിയായ രോമാഞ്ചം എന്നിൽ പ്രകാശിച്ചു. ആ പുരുഷോത്തമന്റെ വിരഹം ഞാനെങ്ങിനെ സഹിക്കും?

ഇങ്ങനെ അവർ തമ്മിൽ പറഞ്ഞുകൊണ്ടിരുന്നപ്പോഠം പരീക്ഷിത്തു് മഹാരാജാവും സരസ്വതീ തീരത്തിലെത്തി.

---

## അദ്ധ്യായം 17.

### പരീക്ഷിത്തു് കലിയെ നിലയ്ക്കു നിർത്തിയതു്.

പരീക്ഷിത്തു് നോക്കിയപ്പോഠം രാജവേഷം ധരിച്ച ഒരു ശൂദ്രൻ വൃഷഭരൂപിയായ ധർമ്മദേവനെ നിർദ്ദയം അടിക്കുന്നു. സമീപത്തു് പശുരൂപത്തിൽ നിന്നു് കണ്ണീരൊഴുക്കുന്ന ഭൂമിദേവിയെ ശൂദ്രൻ കാലുകൊണ്ടു് തൊഴിക്കുന്നു. ദയാലുവായ രാജാവിനു് ഈ അധർമ്മം കണ്ടുനിൽക്കാൻ കഴിഞ്ഞില്ല. ആ ദുഷ്ടനെ ശാസിച്ചകററിട്ടു് വൃഷഭരൂപിയായ ധർമ്മദേവനോടു് ദുഃഖകാരണം ചോദിച്ചു. ധർമ്മദേവൻ പറഞ്ഞു:– "ഹെ പുരുഷശ്രേഷ്ഠ! പ്രാണികളുടെ ദുഃഖകാരണം പലരും പലവിധത്തിൽ വാദിക്കുന്നതു കേട്ടു് എന്റെ ബുദ്ധി ഭ്രമിക്കുന്നു. ആത്മാവല്ലാതെ അന്യമായിട്ടൊന്നുമില്ല, അതിനാൽ ഒരുവന്റെ സുഖദുഃഖത്തിനു കാരണം അവൻ തന്നെ, എന്നു യോഗികഠം പറയുന്നു. അദൃഷ്ടമാണു് കാരണം എന്നു് ഒരുകൂട്ടർ പറയുന്നു. അവനവന്റെ കർമ്മങ്ങളാണു് സുഖദുഃഖങ്ങഠക്കു കാരണം എന്നു മീമാംസകന്മാർ പറയുന്നു. സുഖത്തിനു പുറകെ ദുഃഖം, ദുഃഖത്തിനു പുറകേ സുഖം, ഇതു ലോകസ്വഭാവമാണു് എന്നു് ഒരു ചിലർ പറയുന്നു. ഈ അവസ്ഥയിൽ അങ്ങയ്ക്കുചിതമെന്നു തോന്നുന്ന വിധത്തിൽ നിശ്ചയിച്ചുകൊള്ളുക."

ധർമ്മദേവന്റെ ഈ വാക്കുകഠം കേട്ടപ്പോഠം രാജാവിനു ധർമ്മദേവനേയും ഭൂമിദേവിയേയും മനസ്സിലായി. അവരെ സമാധാനിപ്പിച്ചിട്ടു് പ്രാണിദ്രോഹിയായ കലിയെ വധിക്കാൻ പുറപ്പെട്ടു. സൂത്രശാലിയായ കലി വേഗം രാജാവിന്റെ കാൽക്കൽ വീണു് ശരണം പ്രാപിച്ചു. ശരണാഗതരക്ഷണം എന്ന

digitized by www.sreyas.in

ധർമ്മമറിഞ്ഞ രാജാവു് കലിയെ വധിച്ചില്ല. എന്നാൽ ധർമ്മദേശമായ തന്റെ രാജ്യത്തിലിരിക്കരുതെന്നാജ്ഞാപിച്ചു. ഭൂമി മുഴവനം പരീക്ഷിത്തിന്നധീനമാകയാൽ തനിക്ക വാസസ്ഥാനം കൽപ്പിച്ചു് തരണമെന്ന കലി പ്രാർത്ഥിച്ചു. അപ്പോൾ രാജാവു് ചൂതുകളി, മദ്യപാനം, സ്ത്രീസേവ, ഹിംസ എന്നിവയെ കല്പിച്ചു കൊടുത്തു. ഒടുവിൽ ധനം എന്ന സ്ഥാനവും കൊടുത്തു. ധനത്തിന്റെ പുറകേ അസത്യം, മദം, ലോഭം, സംഗം, വൈരം എന്നിവയും ഉണ്ടാകുന്നു. വിവേകി ഈ അധർമ്മസ്ഥാനങ്ങളെ ദൂരെ വർജ്ജിക്കണമെന്നർത്ഥം.

അനന്തരം രാജാവു് ധർമ്മദേവന്റെ മുറിഞ്ഞ മൂന്നുപാദങ്ങളെ വീണ്ടും യോജിപ്പിച്ചു. അതായതു് തപസ്സ്, ശൌചം, ദയ എന്നീ വൃത്തികളെ അഭിവൃദ്ധിപ്പെടുത്തി. ഭൂമിദേവിയേയും ആശ്വസിപ്പിച്ചിട്ടു് അദ്ദേഹം രാജധാനിയിലേക്ക മടങ്ങി.

---

## അദ്ധ്യായം 18.

### പരീക്ഷിത്തിന്ന വിപ്രശാപം ഭവിക്കുന്നതു്

പുണ്യശ്ലോകനായ ശ്രീപരീക്ഷിത്തു് ഗർഭവാസംമുതൽക്കുതന്നെ ശ്രീകൃഷ്ണന്റെ കൃപാദൃഷ്ടിക്ക പാത്രമായ ഭാഗ്യവാനായിരുന്നു. ഭഗവാനിൽ ചിത്തസമർപ്പണംചെയ്ത രാജാവു് ബ്രഹ്മശാപത്താൽ തക്ഷകൻ ദംശിച്ചു് മരണം നേരിടുമെന്നറിഞ്ഞിട്ടും ഒട്ടും പരിഭ്രമിച്ചില്ല. ഉടനെ ശ്രീശുകന്റെ ശിഷ്യനായി നാരായണതത്വത്തെ വഴിപോലെയറിഞ്ഞു്, സകല വിഷയസംഗമുക്തനായി ശ്രീഭഗവദ്ധ്യാനത്തോടുകൂടി ശരീരമുപേക്ഷിച്ചു് പരമപദം പ്രാപിച്ചു.

പരീക്ഷിത്തു് കലിയെ നിഗ്രഹിച്ചില്ല. കാരണം, സാരഗ്രാഹിയായ അദ്ദേഹം കലിയിലും ഒരു വലിയ ഗുണം കണ്ടു. കലിയിൽ, ഭക്തിയോടുകൂടി ഹരിനാമകീർത്തനം ചെയ്യുന്നതുകൊണ്ടു മാത്രം ശ്രീകൃഷ്ണപ്രാപ്തി സുസാദ്ധ്യമായിത്തീരുന്നു. മാത്രമല്ല, പരീക്ഷിത്തിനെപ്പോലെയുള്ള ഹരിദാസന്മാരെ കലിക്കു് ഭയമാണു്. കലി ഭീരുക്കളിൽ മാത്രമെ തന്റെ ശൌര്യം കാണിക്കുകയുള്ളൂ. എങ്കിലും സൂത്രശാലിയായ കലി ഒരു സന്ദർഭം കിട്ടിയപ്പോൾ പരീക്ഷിത്തിനേയും വിട്ടില്ല.

ശൌനകാദികൾ പറഞ്ഞു:– ഹെ സൌമ്യ! കൃഷ്ണകഥാകീർത്തനം ചെയ്യുന്ന അങ്ങു് ചിരംജീവിയായിരുന്നാലും. ഞങ്ങൾ ചെയ്യുന്ന യാഗാദികൾ ക്ലേശസാദ്ധ്യങ്ങളാണു്. ഫലം കിട്ടുമോ എന്നും നിശ്ചയമില്ല. എന്നാൽ അങ്ങു്

digitized by www.sreyas.in

ങ്ങൾക്കു് തരുന്ന ഹരികഥാശ്രവണമോ, ക്ഷിപ്രസാദ്ധ്യവും ആരംഭംമുതൽക്കു തന്നെ അനശ്വരമായ ഫലത്തെ തരുന്നതുമാകുന്നു. അത്ര വിശേഷപ്പെട്ട ഗോവിന്ദപാദപത്മമകരന്ദം അങ്ങു് ഞങ്ങളെ സേവിപ്പിക്കുന്നുവല്ലോ. അഹോ! ഭാഗവതസംഗത്തിന്റെ മഹിമ! സ്വർഗ്ഗമോ, മോക്ഷമോ, അതിന്റെ ലവലേശമെങ്കിലും തുല്യമല്ല. ശ്രീഭഗവാന്റെ ഗുണമഹിമയെ ബ്രഹ്മശങ്കരാദികൾപോലുമറിയുന്നില്ല. ആ ഭഗവാന്റെ കഥകളെ കേൾക്കുന്ന രസജ്ഞനു് ഒരിക്കലും തൃപ്തി വരികയില്ല. അതുകൊണ്ടു് ആ കഥകളെ സവിസ്തരം ഇനിയും പറഞ്ഞാലും. അതിബുദ്ധിമാനും മഹാഭക്തനുമായ പരീക്ഷിത്തിനെ ഹരിപദം പ്രാപിപ്പിച്ചതായ, ശ്രീശുകൻ ഉപദേശിച്ചതായ, അത്യാനന്ദകരമായ ഹരികഥയെ ഒട്ടും ചുരുക്കാതെ പറഞ്ഞാലും.

സൂതൻ പറഞ്ഞു:— അഹോ! ഞാൻ വിലോമജാതനെങ്കിലും എന്റെ ജന്മം സഫലമായി. കാരണം ജ്ഞാനവൃദ്ധനായ ശ്രീശുകന്റെ ഹരികഥാഗാനം കേൾക്കാനും നിങ്ങളെപ്പോലെയുള്ള ജ്ഞാനവൃദ്ധന്മാരുടെ ആദരവിനും സംഗതിവന്നുവല്ലോ. മഹാത്മാക്കൾക്കു് ആശ്രയമായിട്ടുള്ള ഭഗവാന്റെ നാമസങ്കീർത്തനം സകല കുറവുകളേയും തീർക്കുന്നു. തന്നേ സേവിച്ചു നിൽക്കുന്ന ബ്രഹ്മാദികളെ ഉപേക്ഷിച്ചു് ലക്ഷ്മീദേവി ആരുടെ ചരണധൂളിയെ ആശ്രയിച്ചുവനെ വിട്ടുപിരിയാതിരിക്കുന്നുവോ, ആ അനന്തന്റെ ഗുണങ്ങളെ വിസ്തരിപ്പാൻ ആർക്കു കഴിയും? ആ ഭഗവാനിൽ അനുരക്തരായവർ ദേഹാത്മഭാവത്തെ വേരോടെയകററി പരമമായപദത്തെ പ്രാപിക്കുന്നു. മുകുന്ദനല്ലാതെ വേറാരും തന്നെ ഭഗവച്ഛബ്ദത്തിനു അർഹമായി ഭവിക്കുന്നില്ല. ആ ഭഗവാന്റെ കഥ പറയണമെന്നാണല്ലോ നിങ്ങൾ ആജ്ഞാപിക്കുന്നതു്. എന്റെ അറിവിനനുസരിച്ചു പറയാം. ആദ്യന്തമില്ലാത്ത ആകാശത്തിൽ വലുതും ചെറുതുമായ പക്ഷികൾ യഥാശക്തി പറക്കുന്നു. ആകാശം മുഴുവനും പറക്കാൻ ഒരു പക്ഷിക്കും സാധ്യമല്ലല്ലോ. അതുപോലെ ഭഗവാന്റെ ലീലകളെ മുഴുവനും പറയുവാൻ ആർക്കും തന്നെ സാധ്യമല്ല:

ഒരിക്കൽ പരീക്ഷിത്തു് മഹാരാജാവു് നായാട്ടിനായി വനത്തിൽ പോയപ്പോൾ കലശലായ ക്ഷീണവും ദാഹവും ബാധിച്ചു. അടുത്തെങ്ങും ജലാശയം കണ്ടില്ല. ഒരാശ്രമം മാത്രം കണ്ടു. അവിടെ പ്രവേശിച്ചു് ജലം യാചിച്ചു. ശമീകൻ എന്നമുനിശ്രേഷ്ഠൻ അവിടെ കണ്ണടച്ചു് ഭഗവദ്ധ്യാനനിഷ്ഠനായി ദൃഢസമാധിയിലിരുന്നിരുന്നു. രാജാവു് വന്നതും വെള്ളം ചോദിച്ചതും മുനി അറിഞ്ഞില്ല. അതിനാൽ ഉപചരിച്ചുമില്ല. ദാഹത്താൽ വലഞ്ഞ രാജാവിനു് അതറിയാൻ കഴിഞ്ഞില്ല. മുനി തന്നെ അപമാനിച്ചുവെന്നാണു് തോന്നിയതു്. ഇതിനു മുമ്പൊരിക്കലും മഹാത്മാക്കളോടു് ക്രോധം തോന്നാത്ത രാജാവിനു് ഇപ്പോൾ പെട്ടെന്നു ക്രോധമുണ്ടായി. 'ഈ മുനി വാസ്തവത്തിൽ സമാധിസ്ഥ

digitized by www.sreyas.in

നാണോ, അതോ വെറുതേ കണ്ണുമടച്ചു നടിക്കുകയാണോ' എന്നു സംശയം തോന്നി. സമീപത്തിൽ കണ്ട ഒരു ചത്ത പാമ്പിനെയെടുത്തു് മുനിയുടെ കഴുത്തിലിട്ടിട്ടു് രാജധാനിയിലേക്കു് മടങ്ങി.

രാജാവു് തന്റെ അച്ഛനോടു് ചെയ്ത അപചാരം മുനിയുടെ പുത്രനായ ശൃംഗി അറിഞ്ഞു. തപഃശക്തിയുള്ള ആ ബാലനെ രാജാവിന്റെ ദുഷ്കൃത്യം ചൊടിപ്പിച്ചു. "എന്തു്? ബ്രാഹ്മണനെ രക്ഷിക്കേണ്ട രാജാവു്തന്നെ ഇതാ അധർമ്മം ചെയ്തിരിക്കുന്നു. അധർമ്മികളെ ശാസിക്കുന്ന ശ്രീകൃഷ്ണഭഗവാൻ പോയതുകൊണ്ടാണോ ഇവൻ അഹങ്കരിക്കുന്നതു്? എന്നാൽ ഇവനെ ഞാൻതന്നെ ശിക്ഷിക്കുന്നുണ്ടു്. എന്റെ പിതാവിനെ അപമാനിച്ച രാജാവിനെ എന്റെ സങ്കല്പത്താൽ ചോദിതനായി തക്ഷകൻ ഇന്നേക്കു് ഏഴാംനാൾ കടിച്ചു ദഹിപ്പിക്കട്ടെ". ഇപ്രകാരം ശപിച്ചിട്ടു് കുമാരൻ ആശ്രമത്തിൽ പ്രവേശിച്ചു. കഴുത്തിൽ ചത്തപാമ്പുമായി പിതാവിനെ കണ്ടിട്ടു് ഉറക്കെ പൊട്ടിക്കരഞ്ഞു. അതു കേട്ടു് മുനി കണ്ണുതുറന്നു് നോക്കി. നടന്നതെല്ലാം പുത്രൻ പറഞ്ഞു കേൾപ്പിച്ചു. ആ മഹാത്മാവിനു് ഒട്ടും സന്തോഷമുണ്ടായില്ല: "കഷ്ടം കഷ്ടം! എടാ, മൂഢ! എന്തു മഹാപാപമാണു് നീ ചെയ്തതു്! ഒരു ചെറിയ കുററത്തിനു് മഹത്തായ ശിക്ഷയെയല്ലേ നീ കൊടുത്തതു്. നിനക്കു് ബുദ്ധിസംസ്കാരമില്ല. പരീക്ഷിത്തു് ഒരു സാധാരണ രാജാവാണോ? ഈ ഭൂമണ്ഡലത്തിൽ ഏതു മൂലയിൽ വസിക്കുന്ന പ്രജകളും നിർഭയം സുഖമായി ജീവിക്കത്തക്കവണ്ണം ആ മഹാൻ പ്രജാരക്ഷയെ ചെയ്യുന്നു. എടാ കുട്ടി! രാജാവു് മഹാവിഷ്ണുതന്നെയാണു്. രാജാവില്ലെങ്കിൽ പ്രജകളെ കള്ളന്മാരിൽനിന്നും കൊള്ളക്കാരിൽനിന്നും ആരാണു് രക്ഷിക്കാൻ? രാജാവില്ലാത്ത പ്രജകൾക്കു് എന്നും ദുഃഖം തന്നെ. വർണ്ണാശ്രമങ്ങളും സദാചാരവും നശിക്കും. അർത്ഥാശപെരുത്തു് വർണ്ണസങ്കരവുമുണ്ടാകും. അതിനു് കാരണക്കാരൻ നീ ആയതിനാൽ ആ പാപം നമ്മെ ബാധിക്കും. പരീക്ഷിത്തു് മഹാരാജാവു് ധർമ്മം അശേഷം പിഴയ്ക്കാതെ രാജ്യം ഭരിക്കുന്ന ചക്രവർത്തി, മഹാകീർത്തിമാൻ, ഭാഗവതോത്തമൻ, അശ്വമേധങ്ങളെ ചെയ്ത രാജർഷി. വിശപ്പും ദാഹവും കലശലായി ബാധിച്ചപ്പോൾ എന്തോ ഇങ്ങനെ ചെയ്തുപോയി. അതറിഞ്ഞു നാം ക്ഷമിക്കുകയല്ലേ വേണ്ടതു്? ശപിക്കാമോ? നിന്റെ ശാപത്തിനു പ്രതിശാപം ചെയ്യാനും അദ്ദേഹത്തിനു് കഴിവുണ്ടു്. പക്ഷേ അതു് ചെയ്യുകയില്ല. അതാണു് കൃഷ്ണഭക്തന്മാരുടെ മാഹാത്മ്യം". ഇപ്രകാരം പുത്രനെ ശാസിച്ചിട്ടു് മുനിശ്രേഷ്ഠൻ പ്രാർത്ഥിച്ചു "സർവ്വാത്മാവായ ഭഗവാനെ! കൃഷ്ണ! ഭക്തിമാനും ധർമ്മിഷ്ഠനും, നിർദ്ദോഷിയും പ്രജാക്ഷേമതൽപരനുമായ രാജാവിനോടു് അവിവേകിയായ ഈ ബാലൻ ചെയ്ത അപരാധത്തെ നിന്തിരുവടി പൊറുക്കേണമേ".

digitized by www.sreyas.in

ഇപ്രകാരം പുത്രൻ ചെയ്ത അപരാധത്തെക്കുറിച്ച് മുനി പരിതപിച്ചു. എന്നാൽ രാജാവ് തന്നെ അപമാനിച്ചതായി മനസ്സിൽ കരുതിയതേയില്ല. ഇതിൽ ആശ്ചര്യപ്പെടേണ്ട. കൃഷ്ണഭക്തന്മാരായ സാധുക്കൾ അന്യരിൽ നിന്നും നേരിടുന്ന സുഖദുഃഖങ്ങളിൽ സന്തോഷിക്കുകയുമില്ല, ദുഃഖിക്കയുമില്ല. എന്തെന്നാൽ ഗുണകാര്യങ്ങളായ സുഖദുഃഖാദികൾ ഗുണാതീതനായ ആത്മാവിനെ ബാധിക്കുന്നില്ലെന്ന അനുഭവമുള്ളവരാണ് അവർ.

## അദ്ധ്യായം 19.

### പരീക്ഷിത്തിന്റെ പ്രായോപവേശവും ശ്രീശുകബ്രഹ്മർഷിയുടെ വരവും.

രാജധാനിയിലേക്കു മടങ്ങുന്ന വഴിക്കുതന്നെ പരീക്ഷിത്തിനു താൻ ചെയ്ത നിന്ദ്യകർമ്മത്തെക്കുറിച്ചു ബോധമുണ്ടായി. "അഹോ കഷ്ടം! ഞാനിത്ര മൂർഖനായിപ്പോയല്ലോ. ആ മുനി ഒരപരാധവും ചെയ്തില്ല. അദ്ദേഹം മഹാതേജസ്വിയായ ബ്രാഹ്മണോത്തമൻ. ആ മഹാത്മാവിനെ ഞാൻ നിന്ദിച്ചുവല്ലോ. അതു ഈശ്വരനിന്ദതന്നെയാണ്. തന്മൂലം തടുക്കാൻ കഴിയാത്ത വലിയ ആപത്ത് വരും, നിശ്ചയം. എനിക്കതു വരികയും വേണം. എന്നെ അഹങ്കാരിയാക്കിത്തീർത്ത രാജൈശ്വര്യാദികളെല്ലാം നശിക്കട്ടെ. മഹാത്മാക്കളുടെ നേർക്ക് എനിക്ക് ഇനി ഇതുപോലെ ദ്രോഹബുദ്ധിയുണ്ടാവരുത്." ഇങ്ങിനെ രാജാവ് കഠിനമായി പശ്ചാത്തപിച്ചു.

അതേസമയം ശമീകമുനി ഒരു ശിഷ്യനെ അയച്ച് ശാപവൃത്താന്തം രാജാവിനെ അറിയിച്ചു. കൃഷ്ണദാസനായ രാജാവ് ആ ശാപത്തെ അനുഗ്രഹമായി സ്വീകരിച്ചു. കാരണം, അത് തനിക്ക് വിരക്തിക്ക് കാരണമായല്ലോ. ഒട്ടും താമസമുണ്ടായില്ല. ഇഹപരലോകങ്ങളെയെല്ലാമുപേക്ഷിക്കാനും ശ്രീകൃഷ്ണപാദസേവ ചെയ്ത് ശരീരത്യാഗം ചെയ്യാനും തീർച്ചപ്പെടുത്തി. രാജ്യഭാരം പുത്രനായ ജനമേജയനെ ഏൽപ്പിച്ചു. ശ്രീകൃഷ്ണപാദധൂളിയാൽ പരിപാവനമാക്കപ്പെട്ട ഗംഗാതീരത്തിലിരുന്ന് പ്രായോപവേശം ചെയ്തു – അതായത്, മരണം വരെ നിരാഹാരനായിരുന്ന് സകല വിഷയങ്ങളിൽനിന്നും മനസ്സിനെ പിൻവലിച്ച് ശ്രീകൃഷ്ണപാദങ്ങളെ ഏകാഗ്രമായി ധ്യാനിച്ചുകൊണ്ടിരിക്കാൻ ദൃഢനിശ്ചയം ചെയ്തു. അത്രത്തോളം ഭക്തിവൈരാഗ്യമുറച്ച രാജർഷിയെ അനുഗ്രഹിപ്പാനായി ലോകപാവനന്മാരും മഹാനുഭാവരും തീർത്ഥങ്ങളെ പാവനമാക്കുന്നവരുമായ ഋഷീശ്വരന്മാരെ ഭഗവാൻ എത്തിച്ചുകൊടുത്തു. അത്രി, വസിഷ്ഠൻ

digitized by www.sreyas.in

ച്യവനൻ, ശരദ്വാൻ, പരാശരൻ, വിശ്വാമിത്രൻ, പരശുരാമൻ, ദേവലൻ, ഭരദ്വാജൻ, ഗൌതമൻ, മൈത്രേയൻ, അഗസ്ത്യൻ, വ്യാസഭഗവാൻ, ശ്രീനാരദർ തുടങ്ങിയുള്ള ദേവർഷി, ബ്രഹ്മർഷി രാജർഷിവര്യന്മാരെല്ലാവരും ആഗതരായി. പരീക്ഷിത്തു് അവരെയെല്ലാം വന്ദിച്ചു് പൂജിച്ചു് സുഖാസനങ്ങളിലിരുത്തിട്ടു് വിനീതനായി പറഞ്ഞു:-

"അഹോ! ഞാൻ നിന്ദ്യകർമ്മം ചെയ്ത രാജാധമനാണെങ്കിലും മഹത്തമന്മാരായ നിങ്ങളുടെ കൃപാനുഗ്രഹത്തിനു പാത്രമായതിനാൽ ധന്യധന്യനായി. നിങ്ങളിൽ ആരെങ്കിലും ഒരാൾ പ്രസാദിച്ചാൽ ഒരുവൻ മോക്ഷംവരെയുള്ള ശ്രേയസ്സുകൾക്കെല്ലാം അർഹനായിത്തീരുന്നു. അത്ര മഹത്വമുള്ളവരെല്ലാവരുമൊന്നിച്ചു് എഴുന്നള്ളിയതിനാൽ, ഭഗവാൻ ശ്രീകൃഷ്ണൻ എന്നിൽ പ്രസാദിച്ചിരിക്കുന്നു, നിശ്ചയം. നിന്ദ്യനും വിഷയാസക്തനുമായ എന്നെ, വൈരാഗ്യകാരണമായ ബ്രാഹ്മണശാപംമൂലം ഭഗവാൻ അനുഗ്രഹിച്ചിരിക്കുകയാണ്. ഹേ ബ്രാഹ്മണോത്തമന്മാരെ! ഹേ ഗംഗാദേവി! ഞാനിതാ ഭഗവാനെ ഹൃദയപൂർവ്വം ശരണംപ്രാപിക്കുന്നു. എനിക്കു് ഇനിയും ഏതേതു് ജന്മങ്ങൾ ഭവിച്ചാലും അപ്പോഴെല്ലാം ഭഗവാനിൽ പ്രേമഭക്തിയും ഹരിദാസന്മാരുടെ നിരന്തരസംസർഗ്ഗവുമുണ്ടാകണം. ആ വിധം എന്നെ അനുഗ്രഹിക്കണം. നിങ്ങൾക്കു നമസ്കാരം."

രാജാധിരാജനായ പരീക്ഷിത്തിന്റെ ദൃഢമായ ഭക്തിവൈരാഗ്യത്തെ കണ്ടു് ദേവന്മാർ പുഷ്പവൃഷ്ടിചെയ്തു പ്രശംസിച്ചു. മഹർഷിമാർ സാധുവാദം ചെയ്തനുമോദിച്ചു് പറഞ്ഞു "ഹേ രാജർഷിവര്യ! ഭഗവൽപദപ്രാപ്തിക്കായി ചക്രവർത്തികിരീടത്തെയുപേക്ഷിച്ച പാണ്ഡവന്മാരുടെ വംശത്തിൽ ജനിച്ച അങ്ങയിൽ ഈ ഉൽകൃഷ്ടഗുണം കാണുന്നതിൽ ആശ്ചര്യമില്ല". ഇങ്ങിനെ പറഞ്ഞിട്ടു് അവർ പരീക്ഷിത്തു് ശരീരത്യാഗം ചെയ്യുന്നതുവരെ കൂടെയിരിക്കാൻ നിശ്ചയിച്ചു. സന്തുഷ്ടനായ പരീക്ഷിത്തു് വീണ്ടും പ്രാർത്ഥിച്ചു: "വേദമൂർത്തികളായ നിങ്ങൾ സ്വാഭാവികമായും പരാനുഗ്രഹതൽപരരാണ്. നിങ്ങൾക്കു ലവലേശം സ്വാർത്ഥതയില്ല. അതുകൊണ്ടു് നിങ്ങളോടപേക്ഷിക്കുകയാണ്. തക്ഷകൻ എന്നെ ഇഷ്ടം പോലെ കടിച്ചുകൊള്ളട്ടെ. അതുവരെ നിങ്ങൾ ഹരികീർത്തനം ചെയ്തനുഗ്രഹിക്കണം. ആസന്നമരണനായ മനുഷ്യൻ ചെയ്യേണ്ട ശോഭനകർമ്മമെന്തെന്നു് പറഞ്ഞു തരികയും വേണം."

ഇപ്രകാരം സർവ്വസംഗപരിത്യാഗം ചെയ്തു്, തന്നെ അനന്യമായി ശരണം പ്രാപിച്ച ഭക്തോത്തമനെ അനുഗ്രഹിക്കാൻ കരുണാനിധിയായ വൈകുണ്ഠനാഥൻ ശ്രീശുകബ്രഹ്മർഷിയുടെ രൂപത്തിൽ അവിടെയെഴുന്നള്ളി. പതിനാറുവയസ്സു പ്രായം, അതിമനോഹരമായ മൃദുചരണങ്ങൾ, സമാനസുന്ദരങ്ങളായ തുടകൾ, കൈകൾ, തോളുകൾ, കപോലങ്ങൾ മുതലായ അവയവങ്ങൾ,

digitized by www.sreyas.in

നീണ്ടതാമരക്കണ്ണുകൾ, ഉയൎന്നനാസിക, ശോഭനപുരികങ്ങൾ, ശംഖസമാനമായ കണ്ഠം, വിസ്താരമായ മാറിടം, ആഴമേറിയ നാഭി, വലികളാൽ മനോഹരമായ ഉദരം, ദീൎഘബാഹുക്കൾ, മേഘശ്യാമളവൎണ്ണം, അഴിഞ്ഞു വീണുകിടക്കുന്ന ചുരുണ്ടകേശപാശം, എന്നിങ്ങനെ സാക്ഷാൽ ശ്രീകൃഷ്ണന്റെ രൂപകാന്തിവിലാസങ്ങളോടുകൂടി സുമധുരമന്ദസ്മിതം പൊഴിച്ചുകൊണ്ടു് പ്രകടമായ ശ്രീശുകബ്രഹ്മത്തെ സദസ്യർ കണ്ടു. ആ അവധൂതന്റെ മഹിമയറിയാത്ത കുറെ ബാലന്മാരും സ്ത്രീകളും ചുററിക്കൂടീട്ടുണ്ടു്. മഹൎഷിമാർ ആ യോഗേശ്വരനെ ആദരപുരസ്സരം എഴുന്നേററു വന്ദിച്ചു. പരീക്ഷിത്തും നമസ്കരിച്ചു. അതു കണ്ടപ്പോൾ സ്ത്രീകളും ബാലന്മാരും സ്ഥലം വിട്ടു പോയി. സദസ്യരാൽ പൂജിതനായ ശ്രീശുകൻ അഗ്ര്യാസനത്തിലിരുന്നു. നക്ഷത്രമദ്ധ്യത്തിൽ പൂൎണ്ണചന്ദ്രനെന്നപോലെ മുനിമാരുടെ സഭയിൽ ഗുരുദേവൻ ശോഭിച്ചു.

ഭാഗ്യവാനായ പരീക്ഷിത്തു് വീണ്ടും നമസ്കരിച്ചു് പ്രേമത്തോടും ഭക്തിവിശ്വാസത്തോടും ഉണൎത്തിച്ചു: "ഹെ ഭഗവൻ! നിന്തിരുവടി അതിഥിരൂപത്തിൽ സ്വയം കനിഞ്ഞെഴുന്നള്ളി അടിയനെ ധന്യനാക്കിയല്ലോ. അവിടത്തെപ്പോലെയുള്ള സാധുക്കളെ ഒന്നു സ്മരിച്ചാൽ മതി, മനുഷ്യൻ കുടുംബത്തോടുകൂടി പരിശുദ്ധനാകുന്നു. ആ സ്ഥിതിക്കു് ദൎശനം, സ്പൎശനം, പാദക്ഷാളനം, എന്നിവയും കൂടി സാധിച്ചാൽ പറയേണമോ? മഹായോഗിൻ! വിഷ്ണുസന്നിധിയിലെന്നപോലെ, അവിടത്തെ സാന്നിദ്ധ്യമാത്രംകൊണ്ടു് ഘോരമഹാപാതകങ്ങളെല്ലാം നശിക്കുന്നു. പാണ്ഡവപ്രിയനായ ഭഗവാൻ, ആ വംശത്തിൽ ജനിച്ചുവെന്ന കാരണത്താൽ, ഭക്തിയില്ലാത്ത എന്നിലും പ്രസാദിച്ചിരിക്കുന്നു. അല്ലെങ്കിൽ നിത്യസിദ്ധനും അത്യുദാരനുമായ നിന്തിരുവടിയുടെ ദൎശനം ആസന്നമരണനായ ഇവനു് എങ്ങിനെ കിട്ടും? ബ്രഹ്മൻ! അവിടുന്നു് ഒരു ഗൃഹത്തെ അനുഗ്രഹിക്കാനായി പ്രവേശിച്ചാലും വളരെ കുറച്ചുസമയം മാത്രമല്ലേ വസിക്കുകയുള്ളു. അതിനാൽ കാരുണ്യാതിരേകം കൊണ്ടു മാത്രമാണു് ഇപ്പോൾ ഇവിടെ എഴുന്നള്ളിയതു്.

പരമഗുരോ! മരണം സംപ്രാപ്തനായവൻ കേൾക്കേണ്ട വിഷയമേതു്, ജപിക്കേണ്ട മന്ത്രമേതു്, ചെയ്യേണ്ട കൎമ്മമേതു്, സ്മരിക്കേണ്ട രൂപമേതു്, ഭജിക്കേണ്ട മൂൎത്തി ഏതു് എന്നു് കാരുണ്യപൂൎവ്വം ഉപദേശിക്കണേ. അതുപോലെ കേൾക്കാനും ജപിക്കാനും ചെയ്യാനും സ്മരിക്കാനും ഭജിപ്പാനും പാടില്ലാത്തതേതു് എന്നും പറഞ്ഞു തരണേ." ഇപ്രകാരം നിഷ്കപടഭക്തിപൂൎവ്വം മധുരമായി പരീക്ഷിത്തു് പ്രാൎത്ഥിച്ചപ്പോൾ ധൎമ്മജ്ഞനായ ഭഗവാൻ ബാദരായണി അതിനുത്തരം അരുളിച്ചെയ്യാൻ ആരംഭിച്ചു.

പ്രഥമസ്കന്ധം അവസാനിച്ചു.

digitized by www.sreyas.in

# ദ്വിതീയസ്കന്ധം

## അദ്ധ്യായം 1.

ശ്രീശുകന്റെ പ്രവചനാരംഭം, ധ്യാനവിധി, വിരാട്സ്വരൂപവർണ്ണനം.

ശ്രീശുകൻ പറഞ്ഞു:- രാജൻ! ശ്രേഷ്ഠമായ ചോദ്യമാണ് അങ്ങു ചോദിച്ചതു്. അതു് ആത്മവിത്തുക്കൾക്കു് സമ്മതവും ലോകഹിതവുമാണ്. എന്തെന്നാൽ ലോകർ കേൾക്കേണ്ടതും അനുസന്ധാനം ചെയ്യേണ്ടതും പരമതത്വത്തെക്കുറിച്ചായിരിക്കണം. അങ്ങയ്ക്കതിൽ ജിജ്ഞാസയുണ്ടായല്ലോ, നന്നായി. അവിവേകികളായ വിഷയികൾ കുടുംബത്തിൽ അത്യാസക്തരാണ്. അവർ തങ്ങളുടെ ചുററും മരണത്തെ കാണുന്നുണ്ടു്. എന്നിട്ടും മോഹം ഹേതുവായിട്ട് തങ്ങളോ ബന്ധുക്കളോ മരിക്കുമെന്നോർക്കുന്നില്ല. അവർ പകലിൽ ധനസമ്പാദനം, കുടുംബപോഷണം, എന്നിവയും, രാത്രിയിൽ സ്ത്രീസേവ, ഉറക്കം, എന്നിവയുമായി ആയുഷ്കാലമത്രയും ചിലവാക്കുന്നു. അങ്ങിനെയുള്ളവർക്ക് അറിയേണ്ടതായ പ്രാകൃതകാര്യങ്ങൾ എത്രയോ ഉണ്ടു്. എന്നാൽ അങ്ങു് സംസാരമോചനത്തിനാണല്ലോ ആഗ്രഹിക്കുന്നതു്. അതിനാൽ അങ്ങു് സർവ്വാത്മാവായ ഭഗവാൻ ശ്രീഹരിയെക്കുറിച്ചു മാത്രം ശ്രവണസ്മരണകീർത്തനാദികളാണ് ചെയ്യേണ്ടതു്. പ്രാണൻ പോകുന്ന അവസരത്തിൽ നാരായണസ്മരണയുണ്ടാവുക എന്നതാണ് സാംഖ്യം, യോഗം, മുതലായവയുടെ പരമപ്രയോജനം. അതു സാധിക്കണമെങ്കിൽ ഇപ്പോൾ മുതൽക്കുതന്നെ നിരന്തരമായി ഹരികീർത്തനം ചെയ്യണം. വിധിനിഷേധങ്ങൾക്കതീതരായി നിർഗ്ഗുണബ്രഹ്മത്തിൽ സ്ഥിരനിഷ്ഠരായിത്തീർന്ന മുനികൾക്കൂടി ശ്രീഹരികീർത്തനത്തിൽ സദാ രമിക്കുന്നു. എന്നെ നോക്കുക. ഞാൻ നിർഗ്ഗുണബ്രഹ്മനിഷ്ഠനാണ്, എങ്കിലും ഉത്തമശ്ലോകന്റെ ലീലാകഥകൾ എന്നെ അത്യധികം ആകർഷിച്ചു. അതിനാൽ വേദസാരമായ 'ഭാഗവതം' എന്ന ഈ മഹാപുരാണത്തെ പിതാവിൽനിന്നും പഠിച്ചു. ഇതിനെ പഠിക്കുന്നവർക്ക് ശ്രീഹരിയിൽ ശുദ്ധഭക്തി ശീഘ്രം കൈവരും. കൃഷ്ണഭക്തനായ അങ്ങയ്ക്കു് ഞാൻ അതിനെ ഉപദേശിക്കാം. ഹരിനാമകീർത്തനം എല്ലാവർക്കും ശ്രേയസ്സിനെ കൊടുക്കുന്നു. അതൊന്നുമാത്രംകൊണ്ടു് വിഷയികൾക്കു് ഭോഗങ്ങളും വിരക്തന്മാർക്ക് ഉത്തമഭക്തിയും സിദ്ധിക്കുന്നു.

അങ്ങയ്ക്കു് ഇനി ഏഴുദിവസം മാത്രമല്ലേ ആയുസ്സുള്ളൂ, അതിനിടയിൽ എന്തു സാധിക്കാനാണ്, എന്നു ഖേദിക്കണ്ട. ഉള്ള കാലം കൊണ്ടു് വേണ്ട കാര്യത്തിൽ ശ്രദ്ധിക്കാത്ത മൂഢൻ എത്രവർഷം ജീവിച്ചിരുന്നാലും എന്തുഫലം?

digitized by www.sreyas.in

വിവേകിക്ക് അല്പകാലവും മതിയാകും. ഖട്വാംഗൻ ഒരു മുഹൂർത്തം കൊണ്ടു് ഹരിപദം പ്രാപിച്ചില്ലേ? അങ്ങയ്ക്കാണെങ്കിൽ ഇനിയും ഏഴുദിവസം ആയുസ്സുണ്ടല്ലോ. ആ സമയം ഒട്ടും പാഴാക്കാതെ ഹരിഭജനം ചെയ്തു് പ്രയോജനപ്പെടുത്തിക്കൊള്ളുക. മരിക്കാറായെന്നറിഞ്ഞവൻ ധൈര്യമായി ദേഹപുത്രാദികളിലുള്ള ദേഹപാശത്തെ അറുത്തെറിയണം. എന്നിട്ടു് വീടുവിട്ടുപോയി പുണ്യതീർത്ഥത്തിൽ സ്നാനം ചെയ്തു് ഏകാന്തത്തിലിരുന്നു് മനസ്സിൽ പ്രണവമന്ത്രം ജപിച്ചുകൊണ്ടു് പ്രാണനിരോധം ചെയ്യണം. ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽ നിന്നു് പിൻവലിച്ചു് മനസ്സിനെ ഭഗവൽസ്വരൂപത്തിലുറപ്പിക്കണം. ഭഗവാന്റെ ഓരോ അവയവമായി പ്രേമപൂർവ്വം ധ്യാനിക്കണം. അതുറച്ചുകഴിഞ്ഞാൽ പിന്നെ മനസ്സിനെ നിർവ്വിഷയമാക്കി ഒന്നും ധ്യാനിക്കാതിരിക്കണം. ഇതാണു് സമാധി. ഈ അഭ്യാസത്താൽ രജസ്തമസ്സുകൾ നിശ്ശേഷം നശിച്ചു് മനസ്സു് സുഖസ്വരൂപനായ ഭഗവാനിൽ ഉറച്ചു നിൽക്കും. ശുദ്ധമായ ഭക്തിയോഗം വേഗത്തിൽ സിദ്ധിക്കും.

പരീക്ഷിത്തു് ചോദിച്ചു:— ബ്രഹ്മൻ! ഉത്തമമായ ധാരണയെ ഏതു വിധത്തിൽ ഏതാശ്രയത്തിൽ ധരിക്കണമെന്നരുളിച്ചെയ്യണം.

ശ്രീശുകൻ പറഞ്ഞു:— ജിതേന്ദ്രിയനും ജിതസംഗനും ജിതശ്വാസനുമായി സുഖാസനത്തിലിരിക്കണം. എന്നിട്ടു വിരാട്പുരുഷനെ ധ്യാനിക്കണം. ഭൂതവും ഭാവിയും വർത്തമാനവുമായ ഈ സ്ഥൂലപ്രപഞ്ചത്തിന്റെ അധിഷ്ഠാനമാണു് വിരാട്പുരുഷൻ. പതിന്നാലു ലോകങ്ങളോടുകൂടിയ സമസ്തപ്രപഞ്ചവും ആ പുരുഷന്റെ അവയവങ്ങളാണു്. പുരുഷനിൽ നിന്നന്യമായി യാതൊന്നുമില്ല. അതിനാൽ ആനന്ദസ്വരൂപനായ ഈശ്വരനിൽതന്നെ എപ്പോഴും മനസ്സിനെ നിർത്തണം. ദേഹാദികളിൽ ഒട്ടും ആസക്തനാവരുതു്. മനസ്സു് ഉറച്ചു നിൽക്കാതെ ഏതേതിൽ ചലിക്കുന്നുവോ അതെല്ലാം വിരാട്പുരുഷന്റെ അവയവംതന്നെ, എന്നുറച്ചാൽ മനോവൃത്തി ശുദ്ധമായി ഈശ്വരനിൽ ഉറയ്ക്കും.

## അദ്ധ്യായം 2.

### വൈരാഗ്യം, ക്രമമുക്തി, സദ്യോമുക്തി.

ശ്രീശുകൻ പറഞ്ഞു:— ഇഹപരസുഖങ്ങളെല്ലാം തന്നെ നശ്വരവും അർത്ഥശൂന്യങ്ങളുമാണു്. പരമമായ കൈവല്യസുഖത്തിന്റെ ഒരു കണികാ

digitized by www.sreyas.in

യെങ്കിലും അനുഭവിക്കുന്നതുവരെ മാത്രമെ അവയിൽ ഭ്രമമുണ്ടാകയുള്ളു. സാധകൻ അവയെ മോഹിച്ച് ജന്മം വ്യർത്ഥമാക്കരുത്. വിവേകംകൊണ്ട് അവയിൽ വൈരാഗ്യം സമ്പാദിക്കണം. ഭഗവൽഭജനത്തിനു ശരീരം ആവശ്യമായതിനാൽ ശരീരധാരണത്തിനു അത്യാവശ്യമായ പരിശ്രമം മാത്രമേ ചെയ്യാവൂ. ഉറങ്ങണമെങ്കിൽ വെറും തറയിൽ കിടന്നാൽ പോരെ! എന്തിന് സുഖശയ്യാസാമഗ്രികളെ ആഗ്രഹിക്കുന്നു? തലയുയർത്തിവെയ്ക്കാൻ കൈത്തണ്ടുകൾ പോരെ? എന്തിന് തലയിണകളെ സമ്പാദിക്കുന്നു? വിശപ്പുമാറാൻ ഭിക്ഷാന്നം പോരെ? എന്തിന് വിഭവങ്ങളെ ആഗ്രഹിക്കുന്നു? ഭിക്ഷാന്നം സ്വീകരിപ്പാൻ രണ്ടുകൈകൾ പോരെ? എന്തിന് പാത്രങ്ങൾ? ശരീരം മറയ്ക്കാൻ മരവിരിയോ വഴിയിൽ കിട്ടുന്ന തുണിക്കഷണങ്ങളോ പോരെ? പട്ടുവസ്ത്രങ്ങളെന്തിന്? വൃക്ഷങ്ങൾ ഫലമൂലാദികളെ തരികയില്ലേ? ദാഹശാന്തിക്ക് ജലം തരുന്ന നദിതടാകാദികളെല്ലാം വററിപ്പോയോ? വിശ്രമിക്കാനുപകരിക്കുന്ന ഗുഹകളെല്ലാം അടഞ്ഞുപോയോ? ഇതൊന്നുമില്ലെങ്കിൽതന്നെയും ഭഗവാൻ, തന്നെ ശരണം പ്രാപിച്ചവരെ രക്ഷിക്കാതിരിക്കുമോ? വിവേകികൾ എന്തിനായിക്കൊണ്ട് ധനമദാന്ധരായവരെ ആശ്രയിക്കണം?

ഇപ്രകാരം വിചാരം ചെയ്ത് വിരക്തി സമ്പാദിച്ച് ഹൃദയസ്ഥനും പ്രിയനും ആത്മാവുമായ ഭഗവാനെ ഈവിധം ധ്യാനിക്കണം:– അംഗുഷ്ഠമാത്രമായ ആകാരം, പ്രസന്നമായ തിരുമുഖം, താമരദളംപോലെ നീണ്ട മനോഹരനേത്രങ്ങൾ, ചുരുണ്ട കേശം, മോഹനമന്ദഹാസം, അനുഗ്രഹസൂചകമായ കടാക്ഷം, ശംഖചക്രഗദാപത്മങ്ങൾ ധരിച്ച നാലു തൃക്കൈകൾ, കഴുത്തിൽ വനമാല, തിരുമാറിൽ ലക്ഷ്മീദേവിയും ശ്രീവത്സവും, രത്നകിരീടം, രത്നകുണ്ഡലം, തോൾവളകൾ, അരയിൽ മഞ്ഞപ്പട്ട് നൂപുരകങ്കണാദികൾ, ഭക്തന്റെ ഹൃദയപത്മത്തിൽ സ്ഥാപിതമായ പാദപല്ലവം, എന്നീവിധമുള്ള ഭഗവാന്റെ ദിവ്യകോമളവിഗ്രഹത്തെ മനസ്സ് സ്ഥിരമാകുന്നതുവരെ ധ്യാനിക്കണം. സമഷ്ടിശരീരത്തിന്റെ ധ്യാനമുറച്ചുകഴിഞ്ഞാൽ പിന്നീട് പാദം മുതൽ ശിരസ്സുവരെ- ഓരോ അംഗത്തേയും പ്രത്യേകം പ്രത്യേകം ധ്യാനിക്കണം. ഈ അഭ്യാസം ഉറയ്ക്കുന്നതുവരെ സ്വധർമ്മാനുഷ്ഠാനവും തെററാതെ ചെയ്യണം.

പ്രാണജയം സിദ്ധിച്ച യോഗി ശരീരത്യാഗം ചെയ്യാൻ പുണ്യദേശങ്ങളേയോ, പുണ്യകാലങ്ങളേയോ ആശ്രയിക്കയില്ല. നിശ്ചലമായ ബുദ്ധികൊണ്ട് മനസ്സിനേയും പ്രാണനേയും അടക്കുന്നു. ബുദ്ധിയെ ജീവനിലും, ജീവനെ പരമാത്മാവിലും ലയിപ്പിക്കുന്നു. ആ പരമാത്മാവാണ് താൻ എന്നു കാണുന്നു. തന്നെക്കൂടാതെ രണ്ടാമതൊന്നില്ലെന്നു വരുമ്പോൾ പരമശാന്തിയായി. പിന്നെ സാധിക്കേണ്ടതൊന്നുമില്ല. കാലങ്ങളും ലോകങ്ങളും അവനെ ബാധിക്കുന്നില്ല.

digitized by www.sreyas.in

ശ്രീകൃഷ്ണപദം തന്നെ ഉൽകൃഷ്ടം എന്നനുഭവം വന്ന ആ യോഗി ദൃഢമായ ഭഗവദ്ധ്യാനത്തോടുകൂടി പ്രാണനെ ഷഡാധാരങ്ങളിലും പടിപടിയായുയൎത്തി ബ്രഹ്മരന്ധ്രത്തെ ഭേദിച്ച് പുനരാവൎത്തിയില്ലാത്ത പരമപദത്തെ പ്രാപിക്കുന്നു. ഇതിനെ സദ്യോമുക്തിയെന്നു പറയുന്നു.

ഏതെങ്കിലും ദിവ്യലോകത്തെ പ്രാപിക്കണമെന്നാഗ്രഹിക്കുന്ന യോഗി സൂക്ഷ്മശരീരത്തെ വിടാതെ യാത്രചെയ്യുന്നു. അവന്ന് കൎമ്മികളെപ്പോലെ ഗതിക്കു വിഘ്നം വരുന്നില്ല. അവൻ സുഷുമ്നാമാൎഗ്ഗത്തിൽക്കൂടി അഗ്ന്യഭിമാനിദേവതയെ പ്രാപിച്ചിട്ട് ധ്രുവലോകം വരെയുള്ള സ്ഥാനങ്ങളിൽ എത്തിച്ചേരുന്നു. അവിടെ നിന്നും മഹർലോകത്തിലും പിന്നെ ബ്രഹ്മലോകത്തിലും ചെല്ലുന്നു. അവിടെ നിന്ന് സൃഷ്ടിക്രമത്തിനു പ്രതിലോമമായി പഞ്ചഭൂതങ്ങളേയും, അഹങ്കാരമഹത്തത്വങ്ങളേയും കടന്ന് ഉപാധിരഹിതമായ ഭഗവൽപദം പ്രാപിക്കുന്നു. ഇതിനെ ക്രമമുക്തിയെന്നു പറയുന്നു.

മേൽപറഞ്ഞ സദ്യോമുക്തി, ക്രമമുക്തി, എന്ന രണ്ടു മാൎഗ്ഗങ്ങളും യോഗികൾക്കായി ഭഗവാൻ ശ്രീവാസുദേവൻ ബ്രഹ്മാവിനുപദേശിച്ചതാണ്. ഭഗവാൻ ശ്രീവാസുദേവനിൽ പരമപ്രേമലക്ഷണയായ ഭക്തിയെ ജനിപ്പിക്കുന്ന മാൎഗ്ഗം തന്നെയാണ് ഉത്തമം, എന്ന് വേദം മുഴുവൻ സമഗ്രമായി പരിശോധിച്ചിട്ടു ബ്രഹ്മാവ് തീൎച്ചപ്പെടുത്തി.

അതിനാൽ പരമശ്രേയസ്സിനെ കാംക്ഷിക്കുന്നവൻ സൎവ്വാന്തൎയ്യാമിയായ ശ്രീഹരിയെക്കുറിച്ചുതന്നെ സദാ കേൾക്കുകയും കീൎത്തിക്കയും സ്മരിക്കയും ചെയ്യേണ്ടതാണ്. ശ്രീഭഗവാന്റെ കഥാമൃതത്തെ ചെവികളിൽക്കൂടി പാനം ചെയ്യുന്നവന്റെ അന്തഃകരണത്തിലെ വിഷയമലങ്ങൾ നീങ്ങി പരിശുദ്ധമാകുന്നു. ജന്മാവസാനത്തിൽ ഹരിചരണാരവിന്ദത്തെ പ്രാപിക്കയും ചെയ്യുന്നു.

## അദ്ധ്യായം 3.

### അന്യദേവതാഭജനത്തെക്കാൾ ഹരിഭജനം ശ്രേഷ്ഠം.

ശ്രീഹരിയെ ഒഴിച്ച് അന്യദേവതകളെ ഭജിക്കുന്നവൎക്ക് അതാതു ദേവതകൾ ഓരോ ഫലങ്ങളെ കൊടുക്കുന്നു. ബ്രഹ്മാവ് ബ്രഹ്മതേജസ്സിനേയും, ഇന്ദ്രൻ ഇന്ദ്രിയസുഖത്തേയും, പ്രജാപതികൾ സന്താനത്തേയും, ദുൎഗ്ഗ ഐശ്വൎയ്യത്തേയും, അഗ്നി പ്രഭാവത്തേയും, വസുക്കൾ ധനത്തേയും, രുദ്രന്മാർ വീൎയ്യത്തേയും, അദിതി അന്നത്തേയും, ആദിത്യന്മാർ സ്വൎഗ്ഗത്തേയും, അശ്വിനീദേവതകൾ

digitized by www.sreyas.in

ആയുസ്സിനേയും, ഭൂമിദേവി പുഷ്ടിയേയും, ഗന്ധർവ്വന്മാർ സൌന്ദര്യത്തേയും, ഉർവ്വശി സ്ത്രീസുഖത്തേയും, യജ്ഞമൂർത്തി കീർത്തിയേയും, വരുണൻ ഭണ്ഡാരത്തേയും, പരമശിവൻ വിദ്യയേയും, ഉമാദേവി ദാമ്പത്യത്തേയും, പിതൃക്കൾ വംശവൃദ്ധിയേയും, മനുദേവന്മാർ രാജ്യത്തേയും, ചന്ദ്രൻ ഭോഗത്തേയും കൊടുക്കുന്നു. എന്നാൽ ഒന്നിലും ആഗ്രഹമില്ലാത്ത നിഷ്കാമഭക്തൻ ശ്രീഹരിയെ ഭജിക്കുന്നു. മുകളിൽ പറഞ്ഞ എല്ലാററിനേയും ആഗ്രഹിക്കുന്നവനും ശ്രീഹരിയെ തന്നെയാണു് സേവിക്കേണ്ടതു്. നിഷ്കാമഭക്തനു് തന്തിരുവടി മോക്ഷത്തേയും കൊടുക്കുന്നു.

ഈ ഘട്ടത്തിൽ ശൌനകൻ സൂതനോടു ചോദിച്ചു:– "മഹാഭാഗവതനായ പരീക്ഷിത്തു് ശ്രീശുകനോടു് എന്തെല്ലാം ചോദിച്ചു? സജ്ജനങ്ങൾ ഹരികഥകളല്ലാതെ തുച്ഛവിഷയങ്ങളെ പ്രസ്താവിക്കുകയില്ലല്ലോ. പരീക്ഷിത്തു മഹാരാജാവിന്റെ ഭക്തി പ്രസിദ്ധമാണല്ലോ. ശിശുപ്രായത്തിൽ കൃഷ്ണവിഗ്രഹത്തെ പൂജിക്കുന്നതായിരുന്നു അദ്ദേഹത്തിന്റെ കുട്ടിക്കളി. ആ കൃഷ്ണപ്രേമി അന്യകഥകളെ ഇഷ്ടപ്പെടുകയില്ല. വാസുദേവപരായണനായ ശ്രീശുകൻ ഹരികഥകളെ മാത്രമേ പറയുകയുള്ളൂ. അവർ തമ്മിലുള്ള സംവാദം ശ്രീഹരിയെ സംബന്ധിച്ചു തന്നെയായിരിക്കും. അതിനാൽ അതിനെ ഒന്നും വിടാതെ പറയണം.

ഹരിസ്മരണം ചെയ്യാത്തവരുടെ ആയുസ്സ് വൃഥാ ക്ഷയിച്ചുപോകുന്നു. അവരുടെ ജീവിതം സ്ഥാവരങ്ങൾക്കു തുല്യം തന്നെ. തുരുത്തികളെപ്പോലെ അവരും ശ്വസിക്കുന്നു. കേവലം ഗ്രാമപശുക്കളെപ്പോലെ അവരും തിന്നുന്നു, സുഖിക്കുന്നു. അവർ പന്നികളെപ്പോലെ നിഷിദ്ധവിഷയങ്ങളെ ഇഷ്ടപ്പെടുന്നു. മുൾച്ചെടികളെ തിന്നുന്ന ഒട്ടകത്തെപ്പോലെ വീണ്ടും വീണ്ടും ദുഃഖത്തെത്തരുന്ന വിഷയങ്ങളെ ഭുജിക്കുന്നു. കഴുതയെപ്പോലെ പുണ്യപാപഭാരങ്ങളെ ചുമന്നു നടക്കുന്നു. ഉത്തമമായ മനുഷ്യജന്മത്തെ കളഞ്ഞു കുളിക്കുന്ന അവരെ സത്തുക്കൾ നായ്ക്കളെപ്പോലെ അവഗണിക്കുന്നു.

ത്രിവിക്രമന്റെ അത്ഭുതലീലകളെ കേൾക്കാൻ സംഗതിവരാത്ത ചെവികൾ സർപ്പങ്ങളുടെ മാളങ്ങൾ തന്നെയാണു്. ഭഗവാന്റെ പുണ്യഗാഥകളെ ഗാനം ചെയ്യാത്ത നാവു് തവളയുടെ നാവുപോലെ വ്യർത്ഥമായി ചിലയ്ക്കുന്ന ഒരു അമംഗളവസ്തു തന്നെ. ശ്രീഹരിയെ പൂജിക്കാത്ത കൈകൾ ശവത്തിന്റെ കൈകൾ തന്നെ. ഭഗവാന്റെ ശ്രീവിഗ്രഹങ്ങളേയും ഹരിദാസന്മാരേയും ദർശിക്കാത്ത കണ്ണുകൾ മയിൽപ്പീലിക്കണ്ണുകൾ തന്നെ. ഹരിമന്ദിരങ്ങളെ പ്രദക്ഷിണം ചെയ്യാത്ത കാലുകൾ മരക്കാലുകൾ മാത്രമാണു്. മുകുന്ദനേയും ഭക്തന്മാരേയും നമസ്കരിക്കാത്ത ശിരസ്സ് ശരീരത്തിനു വെറും ഭാരം മാത്രമാണു്. ഹരിദാസന്മാരുടെ പാദധൂളി ശിരസ്സിൽ അണിയാത്തവൻ ജീവച്ഛവം തന്നെ. അധോക്ഷജന്റെ ശ്രീപാദതുളസീഗന്ധത്തെ ഘ്രാണിക്കാത്തവൻ ശ്വസിക്കുന്ന ശവം തന്നെ.

digitized by www.sreyas.in

ഹരിനാമങ്ങളെ ഉച്ചരിക്കുമ്പോൾ രോമാഞ്ചം, ആനന്ദക്കണ്ണീർ, ഗദ്ഗദം എന്നിവയാൽ ഉരുകാത്ത ഹൃദയം മനുഷ്യഹൃദയമേയല്ല, അതു വെറും കരിങ്കല്ലുതന്നെ.

അതിനാൽ ഹേ പൂജ്യ! ഭക്തനും ജിജ്ഞാസുവുമായ പരീക്ഷിത്തു് എന്തെല്ലാം ചോദിച്ചുവോ, ആത്മവിദ്യാവിശാരദനായ ശ്രീശുകൻ എന്തെല്ലാം ഉത്തരം പറഞ്ഞുവോ അവയെ സവിസ്തരം കേൾപ്പിച്ചു് ഞങ്ങളുടെ സർവ്വേന്ദ്രിയങ്ങളേയും സഫലമാക്കേണമെ."

---

## അദ്ധ്യായം 4.

### ശ്രീശുകൻ ഇഷ്ടദേവനെ ധ്യാനിച്ചുകൊണ്ടു് ഉപദേശം ആരംഭിക്കുന്നു.

ശ്രീശുകൻ ഭഗവൽസ്വരൂപത്തെ സംഗ്രഹമായി ഉപദേശിച്ചതിനെ പരീക്ഷിത്തു് വഴിപോലെ ഹൃദയത്തിൽ ധരിച്ചു. സർവ്വപാപാപഹാരിയായ ശ്രീകൃഷ്ണനിൽ തന്റെ ബുദ്ധിയെ ഉറപ്പിച്ചു. ശരീരം, കളത്രപുത്രാദികൾ, രാജ്യധനാദികൾ ഇവയിൽ രൂഢമൂലമായിരുന്ന മമതയെ ഉപേക്ഷിച്ചു. തുച്ഛഫലങ്ങളെ തരുന്ന കർമ്മങ്ങളിലും ആസക്തിയില്ലാതെയായി. ശ്രീകൃഷ്ണൻ മാത്രമാണു് ഗതി എന്നു ദൃഢമായുറച്ചു. ആ ഭഗവാൻ തന്നെയാണു് തന്റെ ആത്മാവായി പ്രകാശിക്കുന്നതെന്ന വിശ്വാസത്തോടുകൂടി ചോദിച്ചു:— "ബ്രഹ്മൻ! ശ്രീഹരിയെപ്പററി അവിടുന്നരുളിച്ചെയ്തതു കേട്ടു് എന്റെ അജ്ഞാനം നശിക്കുന്നു. ഭഗവാൻ എങ്ങിനെ, ഏതു ശക്തിയെ ആശ്രയിച്ചാണു് ലോകത്തെ സൃഷ്ടിച്ചു് രക്ഷിച്ചു് സംഹരിക്കുന്നതു്? ബ്രഹ്മാവു മുതലായ പല സ്വരൂപങ്ങളെ ഒരേകാലത്തിൽ സ്വീകരിച്ചിട്ടാണോ, അതോ ക്രമത്തിൽ സ്വീകരിച്ചിട്ടാണോ പ്രകൃതിയെ ഭരിക്കുന്നതു്."

പരീക്ഷിത്തിന്റെ ചോദ്യങ്ങൾക്കുള്ള ഉത്തരം തന്നെയാണു് ശ്രീമൽഭാഗവതം. അതിനെ ഉപദേശിക്കുന്നതിന്റെ പ്രാരംഭമായി ശുകദേവൻ ഇഷ്ടമൂർത്തിയായ ശ്രീഹരിയെ ഭക്തിപൂർവ്വം സ്മരിച്ചു:— "പരമപുരുഷനായ ഭഗവാൻ ബ്രഹ്മാ, വിഷ്ണു, രുദ്രൻ എന്ന മൂർത്തികളെ ധരിച്ചു് ജഗത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങളെ ചെയ്യുന്നു. ഭഗവാൻ സത്തുക്കളുടെ പാപം പോക്കി രക്ഷിക്കുന്നു, അസത്തുക്കളെ നശിപ്പിക്കുന്നു. പരമഹംസന്മാക്കു് തന്റെ ആത്മസ്വരൂപത്തെ കാണിച്ചുകൊടുക്കുന്ന പരമഗുരുവായിരിക്കുന്നു. ഭക്തന്മാക്കു് ഹൃദയത്തിൽതന്നെ പ്രകാശിക്കുന്ന ശ്രീഹരി, അഭക്തന്മാക്കു് അതിദൂരസ്ഥനായിരിക്കുന്നു. യാതൊരു ഭഗവാന്റെ കീർത്തനം, സ്മരണം, മൂർത്തിദർശനം, വന്ദനം,

digitized by www.sreyas.in

കഥാശ്രവണം, പൂജനം എന്നിവയാൽ ലോകം ക്ഷണത്തിൽ പാപമുക്തമാകുന്നുവോ, ആ ഭഗവാനെ ആശ്രയിക്കുന്ന വിവേകികൾ സംസാരത്തെ നിഷ്പ്രയാസം തരണംചെയ്തു് പരമഗതിനേടുന്നു. തപസ്സ്, ദാനം, പാണ്ഡിത്യം, യോഗം, മന്ത്രം എന്നിവയെല്ലാംതന്നെ ആ ഭഗവാനിൽ സമർപ്പിക്കാഞ്ഞാൽ ക്ഷേമത്തെ തരുന്നില്ല. നേരെ മറിച്ചു് കിരാതന്മാരോ, കാട്ടാളരോ, പുല്കസന്മാരോ, ഇതരന്മാരായ മഹാപാപികളോ, ആരായാലും ആ ഭഗവാന്റെ പാദഭക്തന്മാരെ ആശ്രയിച്ചാൽ മതി, പാപമോചിതരായി പരമപദം പ്രാപിക്കുന്നു. അത്രത്തോളം മഹിമയുള്ള സുഭദ്രശ്രവസ്സായ ഭഗവാൻ മുകുന്ദൻ എന്നിൽ പ്രസാദിക്കട്ടെ. എന്റെ ഉള്ളിൽ അന്തര്യാമിയായിരിക്കുന്ന ഭഗവാൻ എന്റെ വാക്കുകളെ ശോഭനമാക്കിച്ചെയ്യട്ടെ. മഹാതേജസ്വിയായ ഭഗവാൻ വേദവ്യാസനേയും ഞാൻ നമസ്കരിക്കുന്നു."

ഇപ്രകാരം പ്രാർത്ഥിച്ചിട്ടു് പരീക്ഷിത്തിനോടു പറഞ്ഞു:- "രാജൻ! അങ്ങയുടെ ചോദ്യങ്ങൾക്കുള്ള സമാധാനം, മുമ്പു് ഭഗവാൻ ബ്രഹ്മാവിനും, ബ്രഹ്മാവു് ശ്രീനാരദനും ഉപദേശിച്ചിട്ടുണ്ടു്. അതിനെ പറയാം."

---

## അദ്ധ്യായം 5.

### ബ്രഹ്മാവു് ശ്രീനാരദനു സൃഷ്ടിക്രമത്തെ പറയുന്നു.

ഒരിക്കൽ ശ്രീനാരദർ സത്യലോകത്തിൽ പോയപ്പോൾ ബ്രഹ്മാവു് തപസ്സു ചെയ്യുന്നതായി കണ്ടു് ആശ്ചര്യപ്പെട്ടു. ബ്രഹ്മാവു് തപസ്സിൽ നിന്നും നിവർത്തിച്ചപ്പോൾ നാരദർ നമസ്കരിച്ചു ചോദിച്ചു: "ദേവ! ഈ പ്രപഞ്ചത്തെ ആരാണു് പ്രകാശിപ്പിച്ചതു്? ഇതു് ആരെ ആശ്രയിച്ചു് സ്ഥിതിചെയ്യുന്നു? അവിടുന്നുതന്നെയല്ലേ ഇതിനെയെല്ലാം സൃഷ്ടിച്ചു രക്ഷിക്കുന്നതു്. ആ നിന്തിരുവടി ഇനിയും ആരെക്കുറിച്ചു്, എന്തിനു വേണ്ടി തപസ്സു ചെയ്യുന്നു?"

ബ്രഹ്മദേവൻ പറഞ്ഞു:- വത്സ! നിന്റെ ചോദ്യം നന്നായി. കാരണം, പരമപുരുഷനായ ഭഗവാനെ എനിക്കു ഓർമ്മിക്കാൻ സംഗതിയായല്ലോ. സൂര്യചന്ദ്രന്മാരാണു് ലോകത്തെ പ്രകാശിപ്പിക്കുന്നതു് എന്നു ലോകർ വിചാരിക്കുന്നു. വാസ്തവത്തിൽ സ്വയംപ്രകാശനായ ഭഗവാനാണു് സൂര്യചന്ദ്രന്മാരേയും ലോകത്തേയും പ്രകാശിപ്പിക്കുന്നതു്. അതുപോലെ ലോകത്തിനു കാരണം ഞാനാണെന്നു പറയുന്നു. ഭഗവന്മായയാൽ മോഹിതരായിട്ടാണു് അങ്ങിനെ തോന്നുന്നതു്. ഞാനെന്നും എന്റേതെന്നും അഭിമാനിക്കുന്നവർ മൂഢന്മാരാണു്. വാസ്തവത്തിൽ

digitized by www.sreyas.in

ശ്രീവാസുദേവനിൽ നിന്നന്യമായി യാതൊരു വസ്തുവുമില്ല. വേദങ്ങൾ, ദേവതകൾ, ലോകങ്ങൾ, യാഗങ്ങൾ, യോഗം, തപസ്സ്, ജ്ഞാനം, ഇവയെല്ലാം നാരായണാധീനമാണ്. സാക്ഷാൽ പരമഗതിയും അവൻ തന്നെ. എന്നെ ആ ഭഗവാൻ സൃഷ്ടിച്ചു. തന്തിരുവടിയുടെ കടാക്ഷലേശത്താൽ പ്രേരിതനായിട്ടാണ് ഞാൻ ലോകസൃഷ്ടിയെ ചെയ്യുന്നതു്.

ആദ്യം ഭഗവാന്റെ ലോകസൃഷ്ടിയെ പറയാം. സർവ്വേശ്വരൻ സൃഷ്ടിക്കായി കാലകർമ്മസ്വഭാവങ്ങളെ സ്വീകരിച്ചു. കാലം സത്വരജസ്തമോഗുണങ്ങളുടെ സമനില തെററിച്ചു ക്ഷോഭിപ്പിച്ചു. കർമ്മത്തിൽനിന്നു മഹത്തത്വമുണ്ടായി. സ്വഭാവത്തിൽനിന്നു് രൂപപരിണാമവും സംഭവിച്ചു. മഹത്തത്വത്തിൽ നിന്നു് മൂന്നുവിധം അഹങ്കാരങ്ങളുണ്ടായി. സാത്വികാഹങ്കാരത്തിൽ നിന്നു് മനസ്സും ഇന്ദ്രിയാധിഷ്ഠാനദേവതകളുമുണ്ടായി. രാജസാഹങ്കാരത്തിൽ നിന്നു് ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളുമുണ്ടായി. താമസാഹങ്കാരത്തിൽ നിന്നു് പഞ്ചഭൂതങ്ങളുണ്ടായി. ഇവയെല്ലാംകൂടി ഭഗവൽപ്രേരണയാൽ യോജിച്ചു് ഒരു മഹാ അണ്ഡമായി ഭവിച്ചു് കാരണജലത്തിൽ ശയിച്ചു. പരമാത്മാവു് അതിൽ വ്യാപിച്ചു് അതിനെ ചേതനവത്താക്കിച്ചെയ്തു. അനേകായിരം വർഷങ്ങൾ കഴിഞ്ഞു് പരമാത്മാവു് അണ്ഡത്തെ പിളൎന്നു് അനേകം മുഖങ്ങളോടും അവയവങ്ങളോടും കൂടിയ വിരാട്പുരുഷനായി പുറത്തേക്കുവന്നു. ഈ കാണുന്ന പ്രപഞ്ചത്തിനെല്ലാം അധിഷ്ഠാനം വിരാട്പുരുഷൻ തന്നെ. സമസ്തലോകങ്ങളും പുരുഷന്റെ ഓരോ അവയവങ്ങളായി കല്പിക്കപ്പെടുന്നു.

---

## അദ്ധ്യായം 6.

### ഭഗവാന്റെ വിഭൂതിവിസ്താരവും ഭക്തിയുടെ പ്രാധാന്യവും.

ബ്രഹ്മാവു് പറഞ്ഞു:- നാരദ! ഞാനും നീയും ശ്രീരുദ്രനും ദേവ, യക്ഷ, രാക്ഷസാദികളും മനുഷ്യപക്ഷിമൃഗാദികളും സ്ഥാവരാദികളും എന്നുവേണ്ടാ പ്രപഞ്ചമാസകലവും ആ പുരുഷൻതന്നെയാണ്. അല്പവും വേറെയില്ല എന്നർത്ഥം. ഈ ബോധമുള്ള ഏതൊരു വിവേകിക്കാണു് രാഗദ്വേഷാദികളുണ്ടാവുക? ആ പുരുഷന്റെ നാഭിയിൽനിന്നും ജനിച്ച ഞാൻ ആ പുരുഷന്റെ അവയവങ്ങളിൽനിന്നുതന്നെ പൂജാസാമഗ്രികളെ സമ്പാദിച്ചു് തന്തിരുവടിയെ പൂജിക്കുന്നു. അതായതു്, പൂജിക്കുന്ന ഞാനും പൂജാസാമഗ്രികളും പൂജിക്കേണ്ട വസ്തുവും എല്ലാം ഭഗവാൻ തന്നെ. എന്നെ അനുസരിച്ചു് എന്റെ സൃഷ്ടികളെല്ലാം ഈശ്വരനെ സേവിക്കുന്നു. ആ സർവ്വേശ്വരനാൽ നിയമിക്കപ്പെട്ടവനായി ഞാൻ സൃഷ്ടിക്കുന്നു, വിഷ്ണു പരിപാലിക്കുന്നു, ശിവൻ സംഹരിക്കുന്നു.

digitized by www.sreyas.in

മകനെ! എന്റെ മനസ്സ് നിഷ്കപടമായ ഭക്ത്യുദ്രേകത്താൽ ശ്രീഹരിയെ ധരിച്ചുകൊണ്ടിരിക്കുന്നതിനാൽ എന്റെ വാക്കും മനസ്സും സത്യത്തിൽ മാത്രമേ ചരിക്കുകയുള്ളു. ഞാൻ വേദമയനും തപോമയനും സർവ്വവന്ദ്യനും സർവ്വരക്ഷകനും യോഗനിപുണനും സമാഹിതചിത്തനുമായിരുന്നിട്ടും എന്റെ ഉത്ഭവസ്ഥാനമായ മഹാപുരുഷനെ അല്പവും അറിയുന്നില്ല. അങ്ങനെയിരിക്കെ അന്യർ എങ്ങിനെ അറിയും? ഞാൻ ഭഗവാന്റെ ശ്രീചരണങ്ങളെ അനന്യമായി ആശ്രയിച്ചു ചിരകാലം സേവിച്ചതിന്റെ ഫലമായി ഭഗവാന്റെ കൃപ ലഭിച്ചപ്പോൾ ഭഗവാൻ തന്നെയാണ് എന്റെ ജന്മസ്ഥാനമെന്നറിയാൻ കഴിഞ്ഞു. ഭഗവാന്റെ മഹിമയുടെ അവധിയെ ഭഗവാൻപോലും അറിയുന്നില്ലെന്നു പറയുന്നതിലും തെററില്ല. എന്തെന്നാൽ അവധിയില്ലാത്ത മഹിമയെ എങ്ങിനെ നിർണ്ണയിക്കാൻ കഴിയും? അല്പജ്ഞനായ മനുഷ്യൻ അതറിയാൻ ശ്രമിക്കേണ്ട ആവശ്യമില്ല. ഞങ്ങൾ പുരുഷോത്തമന്റെ നാനാവതാരങ്ങളേയും അത്ഭുതകർമ്മങ്ങളേയും നിരന്തരം കീർത്തിക്കുന്നു. അതിൽ സന്തോഷിച്ച് പ്രഭു ഞങ്ങളെ സംസാരത്തിൽനിന്നു മോചിപ്പിക്കുന്നു. കേൾക്കുന്നവരുടെ കർണ്ണമലങ്ങളെ നശിപ്പിച്ച് ശുദ്ധഭക്തിയെ പ്രദാനംചെയ്യുന്നതിനു സമർത്ഥമായ ഭഗവാന്റെ മനോഹരങ്ങളായ ആ അവതാരങ്ങളെ പറയാം. ആ അമൃതത്തെ വഴിപോലെ പാനം ചെയ്തുകൊള്ളുക.



## അദ്ധ്യായം 7.



### ഭഗവാന്റെ അവതാരങ്ങൾ

സമുദ്രത്തിൽ താഴ്ന്നുപോയ ഭൂമിയെ ഉദ്ധരിപ്പാനായി ഭഗവാൻ യജ്ഞവരാഹമൂർത്തിയായി അവതരിച്ചു. സ്വായംഭുവമനുവിനെ രക്ഷിപ്പാനായി സുയജ്ഞൻ എന്നു തിരുനാമത്തിലവതരിച്ചു. കപിലവാസുദേവനായവതരിച്ച് ദേവഹൂതിക്ക് ആത്മവിദ്യയെ ഉപദേശിച്ചു. ദത്താത്രേയനായവതരിച്ച് യദു, കാർത്തവീര്യാർജ്ജുനൻ മുതലായവർക്കു ജ്ഞാനോപദേശം ചെയ്തു. സനൽകുമാരൻ മുതലായ നാലു കുമാരന്മാരായവതരിച്ച് പ്രളയത്താൽ ലോകത്തിൽനിന്നു മറഞ്ഞുപോയ ആത്മതത്വത്തെ പുനഃപ്രകാശിപ്പിച്ചു. നരനാരായണമൂർത്തികളായവതരിച്ച് അത്യുൽകൃഷ്ടമായ തപഃപ്രഭാവത്തെ പ്രദർശിപ്പിച്ചു. ബാലനായ ധ്രുവനെ അനുഗ്രഹിപ്പാനായി അവതരിച്ച് പരമമായ വിഷ്ണുപദം നൽകി. പൃഥുചക്രവർത്തിയായവതരിച്ച് ഭൂമിയിൽ ലയിച്ചുപോയ ഓഷധികളെ കറന്നെടുത്ത് പ്രജാരക്ഷചെയ്തു. ഋഷഭദേവനായവതരിച്ച് ശ്രേഷ്ഠമായ പരമ

digitized by www.sreyas.in

ഹംസചര്യയെ അനുഷ്ഠിച്ചു ലോകത്തിനു കാണിച്ചുകൊടുത്തു. ഹയഗ്രീവമൂർത്തിയായവതരിച്ച് തന്റെ ശ്വാസത്തിൽക്കൂടി വേദവാണികളെ പുറപ്പെടുവിച്ചു. മത്സ്യമൂർത്തിയായവതരിച്ച് എന്റെ മുഖത്തിൽ നിന്നും നിർഗ്ഗളിച്ച വേദങ്ങളെ ഗ്രഹിച്ചു. കൂർമ്മമൂർത്തിയായവതരിച്ച് പാൽക്കടലിൽ താഴ്ന്നുപോയ മന്ദരപർവ്വതത്തെ ഉദ്ധരിച്ചു. ഉഗ്രനരസിംഹമായവതരിച്ച് ഹിരണ്യകശിപുവിനെ വധിച്ച് പ്രഹ്ലാദനെ രക്ഷിച്ചു. മുതലയുടെ പിടിയിൽപെട്ട ആർത്തനായ ഗജേന്ദ്രൻ തിരുനാമം കീർത്തിച്ചു നിലവിളിച്ചപ്പോൾ അവിടെ എഴുന്നള്ളി അഭയഹസ്തം കൊടുത്ത് രക്ഷിച്ചു. വാമനമൂർത്തിയായവതരിച്ച് പരമധർമ്മിഷ്ഠനായ മഹാബലിയിൽ നിന്നും മൂന്നുലോകങ്ങളേയും യാചിച്ചു വാങ്ങി. നാരദ! നിന്റെ ഉൽകൃഷ്ടഭക്തിയിൽ സന്തോഷിച്ച് പ്രഭു ഹംസനായി അവതരിച്ച് വഴിപോലെ ഉപദേശിച്ച് നിന്നെ ഭക്ത്യാചാര്യനാക്കിചെയ്തുവല്ലോ. സ്വനാമോച്ചാരണമെന്ന ദിവ്യൌഷധത്താൽ ജനങ്ങളുടെ രോഗം ശമിപ്പിക്കാൻ ധന്വന്തരിയായി അവതരിച്ചു. ലോകകണ്ടകന്മാരായ ദുഷ്ടക്ഷത്രിയന്മാരുടെ ഉന്മൂലനാശം വരുത്താൻ പരശുരാമനായവതരിച്ചു

ഇനി വരാൻ പോകുന്ന അവതാരങ്ങളേയും പറയാം. ശ്രീരാമചന്ദ്രനായവതരിച്ച് ലോകോപദ്രവിയായ രാവണനെ വധിക്കും. സങ്കർഷണമൂർത്തിയായ ബലഭദ്രരാമനോടുകൂടി ശ്രീകൃഷ്ണൻ സാക്ഷാത്തായവതരിച്ച് ഭൂഭാരം നിശ്ശേഷം തീർത്ത് ഭക്തലോകത്തെ വഴിപോലെ സംരക്ഷിക്കും. ആ അവതാരത്തിൽ എന്തെല്ലാം അത്ഭുതലീലകളാണ് ചെയ്യാൻ പോകുന്നതെന്നോ? പൂതനാമോക്ഷം, ശകടാസുരവധം, തൃണാവർത്തവധം, ഉലൂഖലബന്ധനം, നളകൂബരമണിഗ്രീവമോക്ഷം, വിശ്വരൂപദർശനം, കാളിയമർദ്ദനം, ഇന്ദ്രദർപ്പഹരണം, ഗോവർദ്ധനോദ്ധാരണം, രാസക്രീഡ ഇത്യാദി അസംഖ്യം ലീലകളെ ചെയ്ത് സാധുഭക്തന്മാരുടെ ഹൃദയത്തെ അപഹരിക്കും. തുടർന്ന് വേദവ്യാസനായവതരിച്ച് വേദവിഭാഗം ചെയ്യും. ബുദ്ധനായവതരിച്ച് ദേവദ്വേഷികളായ കർമ്മഠന്മാരുടെ ബുദ്ധിഭേദത്തെ ചെയ്ത് പാഖണ്ഡവാദത്തെ പ്രചരിപ്പിക്കും. കലിയുഗാവസാനത്തിൽ ദേവാലയങ്ങളിലും ആശ്രമങ്ങളിലും പോലും ഹരികഥാപ്രസംഗം തീരെ ഇല്ലാതായി, ഭഗവാനിലും വേദങ്ങളിലും വിശ്വാസം നശിക്കുമ്പോൾ, അതിനു ഹേതുവായ കലിയെ നശിപ്പിക്കാൻ കൽക്കിയായവതരിക്കും.

മേൽപറഞ്ഞ പ്രധാന അവതാരങ്ങളെക്കൂടാതെ ബ്രഹ്മാവായ ഞാൻ തുടങ്ങി കാണപ്പെടുന്നതെല്ലാം സർവ്വേശ്വരന്റെ വിലാസങ്ങൾ തന്നെ. ഭഗവാന്റെ മായാപ്രഭാവത്തെ ഞാനോ, സനകാദികളോ പോലും അറിയുന്നില്ല. മറ്റുള്ളവരുടെ കാര്യം പറയേണമോ? എന്നാൽ നിഷ്കപടമായി ഭജിച്ച് ആശ്രയിക്കുന്നവരിൽ തന്തിരുവടി കൃപാവർഷം ചെയ്ത് അവരെ മായാസമുദ്രത്തെ

digitized by www.sreyas.in

കടത്തും. എന്തുകൊണ്ടെന്നാൽ നായ്ക്കും നരിക്കും ഭക്ഷണമായിത്തീരാൻ പോകുന്ന ശരീരത്തിൽ ഭക്തന്മാക്ക് അഹന്തയും മമതയുമുണ്ടായിരിക്കയില്ല.

ഇപ്രകാരം അനന്തമൂത്തിയുടെ കൃപയ്ക്കു പാത്രമായവർ അസംഖ്യമുണ്ട്. പ്രഹ്ലാദൻ, ധ്രുവൻ, അംബരീഷൻ, ഉദ്ധവർ, വിദുരർ, വിഭീഷണൻ, ഹനുമാൻ, ശുകർ മുതലായവരും ഗോപികൾ ശബരി അഹല്യ മുതലായ സ്ത്രീകളും ജടായു, ഗജേന്ദ്രൻ മുതലായ തിര്യക്ജന്തുക്കളുംകൂടി ഭഗവൽകൃപയാൽ മായയെ കടന്നവരാണ്. ഭക്തന്മാക്ക് എല്ലാ പുരുഷാത്ഥങ്ങളേയും കൊടുക്കാൻ ശക്തൻ ആ ഭഗവാൻ മാത്രമാണ്. സവ്വകാരണകാരണനായ ആ ഭഗവാൻ തന്നെയാണ് സകലവും. അന്യമായി ഒന്നും തന്നെയില്ല.

നാരദ! ഇതേവരെ ഞാൻ പറഞ്ഞതുതന്നെയാണ് ഭാഗവതം. ഇത് ശ്രീനാരായണൻ എനിക്കുപദേശിച്ചതാണ്. ലോകക്കെല്ലാം ശ്രീഹരിയിൽ ഭക്തി വർദ്ധിക്കുമാറ് നീ ഇതിനെ വിസ്തരിക്കുക. വത്സ! ധമ്മാത്ഥകാമങ്ങളെല്ലാം ശരീരത്തോടുകൂടി നശിക്കും. നാശമില്ലാത്തതും ജന്മസാഫല്യത്തെ തരുന്നതും കൃഷ്ണപ്രേമം മാത്രമാണ്. ആ പ്രേമഭക്തിയെ സാധിച്ചുതരാൻ കഴിയാത്ത വർണ്ണാശ്രമധമ്മങ്ങളോ, ശാസ്ത്രപാണ്ഡിത്യമോ, തപസ്സോ കൊണ്ടെന്തു ഫലം? മുകുന്ദന്റെ ലീലകളെ പ്രേമപൂവ്വം കേൾക്കുകയോ, വർണ്ണിക്കുകയോ, അനുമോദിക്കുകയോ ചെയ്യുന്നവർ മാത്രമേ മായാമോഹത്തിൽ നിന്നു മുക്തരാവുകയുള്ളു.

## അദ്ധ്യായം 8.

### പരീക്ഷിത്തിന്റെ പ്രശ്നാവലി.

പരീക്ഷിത്തു പറഞ്ഞു:– ബ്രഹ്മൻ! ബ്രഹ്മാവ് നിർദ്ദേശിച്ചപ്രകാരം ശ്രീനാരദർ ആക്കാണ് ഭാഗവതം ഉപദേശിച്ചതു്? ഹരികഥ ലോകമംഗളകരമാണല്ലോ. അവയെ നിരന്തരം കേൾക്കുന്നവന്റെ ഹൃദയത്തിൽ ശ്രീഹരി ശീഘ്രം പ്രകടമാകുന്നു. മനസ്സ് ഭഗവന്മയമാകുമ്പോൾ സവ്വപാപങ്ങളും നശിക്കുന്നു. അവൻ പിന്നീട് ഒരു ക്ഷണംപോലും ശ്രീകൃഷ്ണചരണങ്ങളെ കൈവിടുകയില്ല. അപ്രകാരം എന്റെ മനസ്സിനെ ശ്രീകൃഷ്ണനിൽ ഏകാഗ്രമായി ഉറപ്പിച്ചുകൊണ്ട് ശരീരത്യാഗം സാധിക്കത്തക്കവിധത്തിൽ ഭഗവൽകഥകളെ വർണ്ണിച്ചുകേൾപ്പിക്കേണമെ.

ബ്രഹ്മഷേ! അസംഗനായ ആത്മാവിനു ദേഹസംബന്ധം എങ്ങനെയുണ്ടായി? വിരാട്പുരുഷന്റേയും സാധാരണ മനുഷ്യന്റേയും ആകൃതി ഒരുപോലെയാ

digitized by www.sreyas.in

ണെങ്കിൽ അവർ തമ്മിൽ എന്തുഭേദം? കൂടാതെ പ്രളയങ്ങളുടെ കാലപ്രമാണ മെങ്ങിനെ? ഭൂതവും വർത്തമാനവും ഭാവിയും നിർണ്ണയിക്കുന്നതെങ്ങിനെ? കർമ്മത്താൽ പ്രാപിക്കുന്ന സ്ഥാനങ്ങളേവ, കർമ്മങ്ങൾ എങ്ങിനെ ചെയ്യണം, ആരിൽ സമർപ്പിക്കണം, പ്രാണികളുടെ ഉൽപ്പത്തി, വർണ്ണാശ്രമധർമ്മം, ഭഗവാന്റെ അവതാരചരിതം, ധർമ്മലക്ഷണം, യോഗലക്ഷണം, തത്വലക്ഷണം, പൂജാവിധി, വേദശാസ്ത്രങ്ങളുടെ സ്വരൂപം, ജീവന്റെ ബന്ധവും മോക്ഷവും, ഭഗവാൻ മായയെക്കൊണ്ടു് എങ്ങിനെ ലീലകളെ ചെയ്യുന്നു, എന്നിവയെല്ലാം അറിവാനാഗ്രഹമുണ്ടു്.

മഹർഷേ! ഈ സഭാവാസികളായ മഹാത്മാക്കളോടു ചോദിച്ചു സംശയം തീർക്കാമല്ലോ എന്നാണെങ്കിൽ, ഇവരെല്ലാം പൂർവ്വീകന്മാർ ചെയ്തതിനെ അനുസരിച്ചു ചെയ്യുന്നവർ മാത്രമാണു്. എന്നാൽ നിന്തിരുവടിയ്ക്കാവട്ടെ ശ്രീനാരായണൻ, ബ്രഹ്മാവു് ശ്രീനാരദർ, വേദവ്യാസൻ എന്ന പരമ്പരയാ ഉപദേശം സിദ്ധിച്ചതിനാൽ ആധികാരികമായ ജ്ഞാനമുണ്ടു്.

ഗുരോ! നിരാഹാരനായിരിക്കുന്ന എനിക്കു ക്ഷീണവും ആലസ്യവും കാരണം ശ്രവണത്തിൽ ഏകാഗ്രത കുറഞ്ഞേക്കാം എന്നു ശങ്കിക്കരുതേ. അവിടത്തെ മുഖാംഭോജത്തിൽനിന്നു പ്രവഹിക്കുന്ന കഥാമൃതപാനത്താൽ എന്റെ പ്രാണങ്ങൾ ഉണർവുററതന്നെയിരിക്കുന്നു. കഥാമൃതപാനത്തിനു വിഛിത്തി വന്നാൽ മാത്രമേ ക്ഷീണമുണ്ടാകയുള്ളു.

മൃത്യുഗ്രസ്തനായിട്ടും, പരീക്ഷിത്തു് അക്ഷോഭ്യനായി ഭഗവൽകഥയിൽ അതീവ ശ്രദ്ധാലുവായിരിക്കുന്നതു കണ്ടു് യോഗീശ്വരനായ ശ്രീശുകൻ സന്തോഷിച്ചു. ഇത്രത്തോളം ശ്രദ്ധാവാനും ഭക്തനുമായ രാജർഷിയെ ഭഗവൽകഥ കേൾപ്പിക്കാനുള്ള ഉത്സാഹത്തോടെ പറവാൻ തുടങ്ങി.

---

## അദ്ധ്യായം 9.

### ഭഗവാൻ ബ്രഹ്മാവിനു് ചതുഃശ്ലോകീഭാഗവതം ഉപദേശിക്കുന്നു.

ശ്രീശുകൻ പറഞ്ഞു:- രാജൻ! ആത്മാവിനു ദേഹസംബന്ധമെങ്ങിനെയുണ്ടായി എന്നു ചോദിച്ചുവല്ലോ. ജീവാത്മാ യഥാർത്ഥത്തിൽ സച്ചിദാനന്ദസ്വരൂപൻ തന്നെ. ദേഹാദിസംബന്ധമില്ല. ഉണ്ടെന്നുള്ളതു് തോന്നൽ മാത്രമാണു്. ഇതിനു കാരണം മായയാണു്. സ്വപ്നകാലത്തിൽ സ്വപ്നപദാർത്ഥങ്ങൾ സത്യമെന്നു തോന്നുന്നതുപോലെ, മായാ സംബന്ധമുള്ളിടത്തോളം കാലം

digitized by www.sreyas.in

ദേഹത്തിൽ അഭിമാനിച്ചുകൊണ്ടിരിക്കും. 'മാമേവയേപ്രപദ്യന്തേ മായാമേതാം തരന്തി തേ' എന്ന ഗീതാവാക്യമനുസരിച്ച് ഭക്തിയോഗത്താൽ ഭഗവൽകൃപ സിദ്ധിക്കുമ്പോൾ മായാനിദ്രയാകുന്ന മോഹം നീങ്ങി മുക്തനാകുന്നു.

സാക്ഷാൽ ബ്രഹ്മദേവനുപോലും ഭഗവാന്റെ അനുഗ്രഹംകൊണ്ടാണ് തത്വജ്ഞാനമുണ്ടായത്. താനിരുന്ന താമരയുടെ ഉൽപത്തിസ്ഥാനമേതെന്നോ, സൃഷ്ടിചെയ്യേണ്ടതെങ്ങനെയെന്നോ ബ്രഹ്മാവിനു ബോധമുണ്ടായില്ല. അപ്പോൾ 'തപ തപ' എന്ന് അശരീരി കേട്ടു. ഭഗവദാജ്ഞയാണ് കേട്ടതെന്നുറച്ച് അനേകകാലം തപസ്സുചെയ്തു. അപ്പോൾ ഭഗവാൻ പ്രസാദിച്ച് തന്റെ വൈകുണ്ഠലോകത്തെ കാണിച്ചുകൊടുത്തു.

വൈകുണ്ഠത്തിൽ രജസ്തമസ്സുകളോ, കാലമോ, മായയോ പ്രവർത്തിക്കുന്നില്ല. എവിടെ നോക്കിയാലും ശ്യാമവർണ്ണരായി ചതുർബാഹുക്കളായി പീതാംബരധാരികളായി സർവ്വാഭരണഭൂഷിതരായി വിഷ്ണുപാർഷദന്മാർ വിഹരിക്കുന്നു. മഹാത്മാക്കളുടെ വിമാനങ്ങൾ നാലുഭാഗത്തും കാണാം. ഉത്തമസ്ത്രീകൾ നാലുഭാഗത്തും കാന്തി പരത്തുന്നു. ലക്ഷ്മീദേവി ഭഗവാന്റെ പാദാരവിന്ദങ്ങളെ പൂജിക്കുന്നു. ബ്രഹ്മാവ് ശ്രീഭഗവാനെ കണ്ടു. നാലുകൈകളോടും അരയിൽ പീതാംബരത്തോടും ഭക്തന്മാരിൽ അനുഗ്രഹം ചൊരിയുന്ന മന്ദഹാസത്തോടും അരുണനേത്രങ്ങളോടും സർവ്വാഭരണങ്ങളോടുംകൂടിയ ശ്രീകാന്തനായ ജഗൽപതിയെക്കണ്ടു. സുനന്ദനന്ദാദി പാർഷദന്മാർ സേവിച്ചു നിൽക്കുന്നു. ദർശനമാത്രത്താൽ ബ്രഹ്മാവു് ആനന്ദപുളകിതഗാത്രനായി അശ്രുക്കളെ വർഷിച്ചുകൊണ്ടു് ശ്രീചരണങ്ങളിൽ വീണു നമസ്കരിച്ചു. ഭക്തവത്സലൻ പ്രസാദിച്ച് ഇഷ്ടവരം വരിച്ചുകൊള്ളുവാൻ കല്പിച്ചു. "നിന്തിരുവടിയെക്കുറിച്ചുള്ള സൂക്ഷ്മജ്ഞാനം എനിക്കു നൽകേണമേ. സൃഷ്ടികർമ്മം ചെയ്യാനുള്ള അവിടത്തെ കല്പനയെ അഹങ്കാരം കൂടാതെ ചെയ്യുന്നതിനും അനുഗ്രഹിക്കേണം" എന്നു ബ്രഹ്മാവു് പ്രാർത്ഥിച്ചു.

ശ്രീഭഗവാൻ കാരുണ്യപൂർവ്വം ചതു:ശ്ലോകി എന്ന പ്രസിദ്ധമായ ഭാഗവതത്തെ ഇപ്രകാരം ഉപദേശിച്ചു:- പരമരഹസ്യവും ഭക്തിസമന്വിതവുമായ ജ്ഞാനത്തെ എന്നിൽനിന്നും കേട്ടാലും. എന്റെ സ്വരൂപം, ഗുണം, കർമ്മം ഇവയെക്കുറിച്ചുള്ള യഥാർത്ഥജ്ഞാനം എന്റെ അനുഗ്രഹത്താൽ അങ്ങയ്ക്കുണ്ടാവട്ടെ. സൃഷ്ടിക്കു മുമ്പ് സത്തിനും അസത്തിനും പരമായി ഞാൻ മാത്രമേ ഉണ്ടായിരുന്നുള്ളു. അന്യമായ കാര്യമോ കാരണമോ ഇല്ലതന്നെ. ഇപ്പോൾ ഈ സ്ഥൂലലോകമായി കാണപ്പെടുന്നതും ഞാൻ തന്നെ. ഒടുവിൽ പ്രളയത്തിനുശേഷം അവശേഷിക്കുന്നതും ഞാൻ മാത്രമാണ്. ഞാൻ ആദിയും അന്തവും ഇല്ലാത്ത പരിപൂർണ്ണനാകുന്നു. ദേഹം, ഇന്ദ്രിയങ്ങൾ, പ്രാണൻ, അന്ത:കരണം ഇവയുടെ ധർമ്മങ്ങളൊന്നും എന്റേതല്ല. ഏതൊരു ശക്തിയാണോ ഇവ

digitized by www.sreyas.in

യുടെ ധമ്മങ്ങളെ ആത്മാവായ എന്റെ ധമ്മങ്ങളാണെന്നു ഭ്രാന്തിയെ തോന്നിപ്പിക്കുന്നതു് ആ ശക്തിയെ മായയെന്നു പറയുന്നു. ഞാൻ ജീവഭാവത്തിൽ ഭൂതങ്ങളിൽ പ്രവേശിച്ചതുപോലെ തോന്നുന്നുവെങ്കിലും വാസ്തവത്തിൽ അസംഗനും നിർവികാരിയുമാകുന്നു. എല്ലാ വസ്തുവിലും എല്ലാ കാലത്തിലും ഒന്നുപോലെയിരിക്കുന്നതാണു് ആത്മസ്വരൂപം. ജിജ്ഞാസു വിചാരിച്ചറിയേണ്ടതു് ഇത്രമാത്രമാണു്. ഇതിനെ നിരന്തരം അനുസന്ധാനം ചെയ്താൽ നിങ്ങു് ഒരിക്കലും മോഹിക്കയില്ല." ഇത്രയും അരുളിച്ചെയ്തിട്ടു് ഭഗവാൻ മറഞ്ഞു.

ഭഗവാൻെറ അനുഗ്രഹത്താൽ ബ്രഹ്മാവു് അഹങ്കാരലേശം കൂടാതെ മുന്നേപ്പോലെ പ്രപഞ്ചസൃഷ്ടിയെ ചെയ്തു. ഭഗവാൻ ഉപദേശിച്ച ഭാഗവതതത്വത്തെ ബ്രഹ്മാവു് ശ്രീനാരദർക്കും, ശ്രീനാരദർ എൻെറ പിതാവായ വേദവ്യാസനും ഉപദേശിച്ചു.

---

## അദ്ധ്യായം 10.

പുരാണലക്ഷണം, ലോകസൃഷ്ടിക്രമം.

ശ്രീശുകൻ പറഞ്ഞു:– സർഗ്ഗം, വിസർഗ്ഗം, സ്ഥാനം, പോഷണം, ഊതികൾ, മന്വന്തരങ്ങൾ, ഈശാനുചരിതം, നിരോധം, മുക്തി, ആശ്രയം എന്ന പത്തു ലക്ഷണങ്ങളോടുകൂടിയതാണു് മഹാപുരാണം.

പരമാത്മാവിൽനിന്നു് പഞ്ചമഹാഭൂതങ്ങൾ, ശബ്ദാദിമാത്രകൾ, കണ്ണു് മുതലായ ഇന്ദ്രിയങ്ങൾ, മനസ്സ് മുതലായ അന്തഃകരണങ്ങൾ എന്നിവ ഉണ്ടായി, എന്നു കാണിക്കുന്നതാണു് സർഗ്ഗം. ബ്രഹ്മാവു് ചെയ്യുന്ന ചരാചരസൃഷ്ടിക്കു് വിസർഗ്ഗം എന്നു പേർ. വൈകുണ്ഠനാഥൻെറ അവതാരവിജയത്തിനു് സ്ഥാനം എന്നു പേർ. ഭഗവാൻ ചെയ്യുന്ന അനുഗ്രഹത്തിനു പോഷണം എന്നു പേർ. ഭഗവാൻെറ അനുഗ്രഹം സിദ്ധിച്ച മനുവാദികൾ ചെയ്യുന്ന പാലനത്തിനു് മന്വന്തരങ്ങളെന്നു പറയുന്നു. ജീവന്മാരുടെ കമ്മവാസനകൾക്കു് ഊതികൾ എന്നു പേർ. ശ്രീഹരിയുടേയും ഭക്തന്മാരുടേയും കഥകൾ ഈശാനുചരിതം. ജീവൻ, ഇന്ദ്രിയാദികളോടുകൂടി ഭഗവാനിൽ ലയിക്കുന്നതിനു് നിരോധമെന്നു പേർ. ജീവൻ, താൻ ദേഹമാണു് എന്ന ഭ്രമത്തെ ഉപേക്ഷിച്ചു് ആത്മസാക്ഷാത്കാരം പ്രാപിക്കുന്നതിനു മുക്തി എന്നു പേർ. ജഗത്തിൻെറ ഉൽപത്തിയും സ്ഥിതിയും പ്രലയവും ആരെ ആശ്രയിച്ചിരിക്കുന്നുവോ, ആ പരമാത്മാവിനു് ആശ്രയമെന്നു പേർ. ആശ്രയം എന്ന തത്വത്തെ സ്പഷ്ടമാക്കാനാണു് മററു് ഒമ്പതു ലക്ഷണങ്ങളുടേയും ഉദ്ദേശം.

digitized by www.sreyas.in

ഏകമായ ആശ്രയം, അദ്ധ്യാത്മികം, അധിദൈവികം, അധിഭൌതികം എന്നു മൂന്നായി വ്യവഹരിക്കപ്പെടുന്നു. കണ്ടു, കേട്ടു എന്നിങ്ങനെ അഭിമാനിക്കുന്ന ജീവൻ അദ്ധ്യാത്മം, ഇന്ദ്രിയങ്ങളെ പ്രകാശിപ്പിക്കുന്ന സൂൎയ്യാദിദേവതകൾ അധിദൈവം, ശരീരം അധിഭൂതം എന്നു പറയപ്പെടുന്നു. ഈ മൂന്നിൽ ഒന്നില്ലെങ്കിൽ മറെറാന്നിനെ നാം അറിയുകയില്ല. ഈ മൂന്നിനേയും സാക്ഷിയായി കണ്ടറിയുന്നവൻ പരമാത്മാവു്. പരമാത്മാവു് സ്വാശ്രയൻ. ഈ മൂന്നിനേയും പ്രകാശിപ്പിച്ചും സ്വയം പ്രകാശിച്ചുംകൊണ്ടിരിക്കുന്നതാണു് ആത്മസ്വരൂപം.

വിരാട്പുരുഷൻ ബ്രഹ്മാണ്ഡത്തെ പിളന്നു് പുറത്തുവന്നു് കാരണജലത്തിൽ ആയിരം ദിവ്യസംവത്സരം വസിച്ചു. അതിനാൽ നാരായണൻ എന്ന പേരുണ്ടായി. ദ്രവ്യം, കമ്മം, കാലം, സ്വഭാവം, ജീവൻ, മുതലായതെല്ലാം ആ പുരുഷന്റെ അനുഗ്രഹമുണ്ടെങ്കിൽ മാത്രം കാൎയ്യസമത്ഥമായി ഭവിക്കുന്നു. പുരുഷൻ സങ്കല്പമാത്രത്താൽ തന്റെ ദേഹത്തെ അദ്ധ്യാത്മം, അധിഭൂതം, അധിദൈവം എന്നു മൂന്നായി വിഭജിച്ചു. പുരുഷന്റെ വീൎയ്യം ഓജസ്സ്, സഹം, ബലം, എന്നു മൂന്നായി പിരിഞ്ഞു. അനന്തരം പ്രാണനുണ്ടായി. പ്രാണന്റെ ചലനത്താൽ മുഖം മുതലായ അവയവങ്ങളുണ്ടായി. ത്വക്, ചമ്മം, മാംസം, രക്തം, മേദസ്സ്, മജ്ജ, അസ്ഥി എന്ന ഏഴു ധാതുക്കളുണ്ടായി. പൃഥിവി, ജലം, അഗ്നി, വായു, ആകാശം, അഹങ്കാരം, മഹത്തത്വം അവ്യക്തം എന്ന എട്ടു് ആവരണങ്ങളോടുകൂടിയ ബ്രഹ്മാണ്ഡം ഭഗവാന്റെ സ്ഥൂലരൂപമാണു്.

ഈ സ്ഥൂലരൂപത്തിൽ നിന്നു് വിലക്ഷണവും അനിർവചനീയവുമായ ഭഗവാന്റെ സൂക്ഷ്മരൂപമാണു് സമഷ്ടികാരണശരീരം. ഈ സ്ഥൂലസൂക്ഷ്മരൂപങ്ങൾ രണ്ടും പ്രകൃതികാൎയ്യങ്ങളാണു്. ഉപാസനയ്ക്കുവേണ്ടി പറയപ്പെട്ടതാണു്, പരമാത്ഥമല്ല. ഭഗവാൻ ഇവ രണ്ടിനും അതീതനാണു്. ഭഗവാൻ ബ്രഹ്മാവെന്ന പേരിൽ ചരാചരസൃഷ്ടിയെ ചെയ്യുന്നു. ആ സൃഷ്ടികളിൽ ജീവരൂപേണ വത്തിക്കുന്നതും ഭഗവാൻ തന്നെ. ഭഗവാൻ വിഷ്ണുവെന്നപേരിൽ താൻ സൃഷ്ടിച്ച ലോകത്തെ പരിപാലിക്കുന്നു. ലോകരക്ഷയ്ക്കായി പല അവതാരങ്ങളുമെടുക്കുന്നു. അവസാനം ഭഗവാൻതന്നെ രുദ്രനെന്നപേരിൽ ലോകത്തെ തന്നിൽതന്നെ സംഹരിക്കുന്നു. ബ്രഹ്മാ, വിഷ്ണു, രുദ്രൻ എന്ന മൂന്നു രൂപങ്ങളും ഭഗവാന്റെ യഥാത്ഥസ്വരൂപമല്ല. അതിനാൽ പണ്ഡിതന്മാർ ഭഗവാനെ ആ രൂപങ്ങളിൽ കാണുന്നില്ല. എന്തെന്നാൽ ലോകത്തിന്റെ സൃഷ്ടിസ്ഥിതിലയങ്ങൾക്കു് ഭഗവാൻ കത്താവല്ല. മായനിമിത്തം ഭഗവാനിൽ ആരോപിക്കപ്പെട്ടതാണു്. ഭഗവാൻ ഇന്നവിധമാണെന്നു പറയുവാൻ സാധ്യമല്ല.

ദ്വിതീയസ്കന്ധം അവസാനിച്ചു.

digitized by www.sreyas.in

# തൃതീയസ്കന്ധം

## അദ്ധ്യായം 1.

### വിദുരരുടെ തീൎത്ഥയാത്രയും ഉദ്ധവസമാഗമവും

ശ്രീശുകൻ പറഞ്ഞു:– രാജൻ! അങ്ങ് എന്നോടു ചോദിച്ച വിഷയങ്ങളെ തന്നെ വിദുരർ മൈത്രേയമഹൎഷിയോടു ചോദിച്ചുമനസ്സിലാക്കി. അവർ തമ്മിൽ നടന്ന സംവാദം പറയാം, കേട്ടുകൊള്ളുക.

മഹാത്മാവായ വിദുരർ ഹസ്തിനാപുരത്തിൽ രാജാവിന്റെ പ്രധാന ഉപദേഷ്ടാവായി, ഭഗവൽഭജനം ചെയ്തു വസിച്ചു. ജാത്യാന്ധനായ ധൃതരാഷ്ട്രരുടെ ഭരണം അധൎമ്മപങ്കിലമായിരുന്നു. തന്റെ ദുഷ്ടപുത്രന്മാരുടെ ക്ഷേമത്തെ മാത്രം വലുതായി കരുതിയതിനാൽ രാജാവിന്റെ അകക്കണ്ണും അന്ധമായി ഭവിച്ചു. കൗരവന്മാർ പാണ്ഡവന്മാൎക്കു ചെയ്തു ദ്രോഹങ്ങൾക്കെല്ലാം രാജാവും കൂട്ടുനിന്നു. പാണ്ഡവന്മാൎക്കു ന്യായമായി അവകാശപ്പെട്ട രാജ്യം കൊടുത്തില്ല. അവരെ നാമാവശേഷമാക്കാൻ പല ക്രൂരകൃത്യങ്ങളും തന്റെ മക്കൾ ചെയ്തതിനെ തടുത്തില്ല. പതിവ്രതയായ ദ്രൗപദിയെ ദുശ്ശാസനൻ സഭാമദ്ധ്യത്തിൽവച്ചു അപമാനിച്ചതിനേയും വിരോധിച്ചില്ല. ധൎമ്മപുത്രർ വനവാസവും അജ്ഞാതവാസവും കഴിഞ്ഞുവന്നിട്ടും രാജ്യം കൊടുത്തില്ല. സാക്ഷാൽ ശ്രീകൃഷ്ണന്റെ ദൗത്യത്തേയും പുണ്യലേശമില്ലാത്ത രാജാവ് ബഹുമാനിച്ചില്ല.

അങ്ങിനെയിരിക്കെ ഒരിക്കൽ രാജാവ് വിദുരരെ മന്ത്രാലോചനക്കായി ക്ഷണിച്ചുവരുത്തി. രാജസഭയിൽ അദ്ദേഹം ചെയ്ത സാരഗൎഭമായ ഉപദേശാമൃതത്തെ പണ്ഡിതന്മാർ ഇന്നും വിദുരവാക്യമെന്നു കൊണ്ടാടുന്നു. ഒടുവിൽ വിദുരർ പറഞ്ഞു: “രാജാവേ! അധൎമ്മത്തിൽ നിന്നു് ധൎമ്മം സംഭവിക്കയില്ല. അങ്ങ് പാണ്ഡവന്മാരെ ദ്രോഹിക്കുന്നതു് ശരിയല്ല. ധൎമ്മപുത്രൎക്കു് ശത്രുവായി ആരുമില്ല. ഭഗവാൻ മുകുന്ദൻ പാണ്ഡവന്മാരെ സ്വജനങ്ങളായി അംഗീകരിച്ചിരിക്കുന്നു. തന്മൂലം ദേവന്മാരും ബ്രാഹ്മണരും ഗുരുക്കളും അവരുടെ പക്ഷത്തിലാണു്. അതിനാൽ അവൎക്കവകാശപ്പെട്ട രാജ്യം കൊടുക്കുന്നതാണു് നല്ലതു്. ഈ ദുൎയ്യോധനനുവേണ്ടി അങ്ങ് അധൎമ്മം ചെയ്യരുതു്. ഇവൻ അങ്ങയുടെ വംശത്തിനു നാശഹേതുവാണു്. അങ്ങയുടെ പൂൎവ്വജന്മപാപങ്ങളാണു് ദുൎയ്യോധനനായി ജനിച്ചിരിക്കുന്നതു്. ശ്രീകൃഷ്ണദ്വേഷിയായ ഇവനെ ആട്ടിപ്പുറത്താക്കിയാൽ വംശം രക്ഷപെടും.”

digitized by www.sreyas.in

ഇങ്ങിനെ വിദുരർ വെട്ടിത്തുറന്നു പറഞ്ഞതു് സഭയിലിരുന്ന ദുര്യോധനന്നു് അസഹ്യമായ ക്രോധമുണ്ടാക്കി. കർണ്ണൻ, ശകുനി, ദുശ്ശാസനൻ എന്നിവർ അവനെ ഇളക്കിവിട്ടു. അവൻ ഉച്ചത്തിൽ പറഞ്ഞു "ദാസീപുത്രനായ ഈ കുടിലനെ ഇവിടെ ആരാണു് ക്ഷണിച്ചു വരുത്തിയതു്? ഇവൻ നമ്മുടെ ചോറു തിന്നുംകൊണ്ടു് നമ്മെ ദ്വേഷിക്കുന്നു! മാത്രവുമല്ല, നമ്മുടെ ശത്രുകാര്യത്തിനായി വേല ചെയ്യുന്നു. ഇവനെ നല്ലവണ്ണം ദണ്ഡിച്ചു് രാജധാനിയിൽ നിന്നും അടിച്ചിറക്കുവിൻ. ഗോപുരം കടക്കുമ്പോൾ ശ്വാസം മാത്രമെ ശേഷിക്കാവൂ."

ജ്യേഷ്ഠൻ കേട്ടുകൊണ്ടിരിക്കെ ദുര്യോധനൻ പറഞ്ഞ അത്യുൽബണമായ ദുർവ്വാക്കുകൾ വിദുരരുടെ മർമ്മങ്ങളെ മുറിപ്പെടുത്തി. പക്ഷെ ആ മഹാത്മാവു് ഒട്ടും വ്യസനിച്ചില്ല. തന്റെ ഉപദേശങ്ങളൊന്നും അവിടെ ഫലിക്കയില്ലെന്നു മനസ്സിലായി. സ്വജനസ്നേഹമെന്ന പാശത്തെ സ്വയം മുറിച്ചുകളയുവാൻ ശക്തി പോരാഞ്ഞിട്ടാണല്ലോ താൻ ഇത്രയും കാലം ഈ ദുർബ്ബുദ്ധികളുടെ കൂടെ വസിച്ചതു്. ഇപ്പോൾ അവരെക്കൊണ്ടുതന്നെ ആട്ടിപുറത്താക്കപ്പെട്ടു്, സ്വജനസ്നേഹമെന്ന പാശത്തെ ഛേദിക്കാൻ ഭഗവാൻ അനുഗ്രഹിച്ചുവല്ലോ എന്നു സന്തോഷിച്ചു് ഭഗവന്മായയെ ബഹുമാനിച്ചു. ആയിരം ദുര്യോധനന്മാർ ചേർന്നാലും തന്നെ തൊടാൻ സാദ്ധ്യമാവില്ല. എങ്കിലും പോകാൻതന്നെ നിശ്ചയിച്ചു. കോദണ്ഡമെന്ന തന്റെ മഹാധനുസ്സിനെ സഭാദ്വാരത്തിൽ വച്ചിട്ടു് തിരിഞ്ഞു നോക്കാതെ പൊയ്ക്കളഞ്ഞു. കൌരവന്മാർക്കു വല്ല പുണ്യവും ശേഷിച്ചിരുന്നുവെങ്കിൽ അതും വിദുരരുടെ പുറകേ പോയെന്നേ പറയേണ്ടു.

വിദുരർ ഏകനായി സഞ്ചരിച്ചു. തീർത്ഥപാദനായ ഭഗവാൻ തന്റെ അവതാരലീലകളെക്കൊണ്ടു് പവിത്രമാക്കിയിട്ടുള്ള അയോദ്ധ്യ, മഥുര, വൃന്ദാവനം, ഗംഗ, യമുന, പുഷ്കരം ഇത്യാദി പുണ്യതീർത്ഥങ്ങളെ സേവിച്ചു് പ്രഭാസതീർത്ഥത്തിലെത്തി. അപ്പോൾ ഭാരതയുദ്ധത്തിൽ ശത്രുക്കളെല്ലാം നശിച്ചതും ധർമ്മപുത്രർ കൃഷ്ണകൃപയാൽ ചക്രവർത്തിയായതും അറിഞ്ഞു. വീണ്ടും തീർത്ഥയാത്ര തുടന്നു് പുണ്യയമുനാതീരത്തിലെത്തി. അവിടെ ഭഗവാന്റെ അന്തരംഗഭൃത്യനും ഭാഗവതോത്തമനുമായ ഉദ്ധവരെ കണ്ടു. രണ്ടുപേരും പരസ്പരം ആലിംഗനം ചെയ്തു് കുശലപ്രശ്നംചെയ്തു. ദ്വാരകയിലും ഹസ്തിനാപുരത്തിലുമുള്ള വിശേഷങ്ങളെല്ലാം വിസ്തരിച്ചു പറയണമെന്നു് വിദുരർ അപേക്ഷിച്ചു.

digitized by www.sreyas.in

# അദ്ധ്യായം 2.

## വിദുരോദ്ധവ സംവാദം

ശ്രീശുകൻ പറഞ്ഞു:- വിദുരരുടെ ചോദ്യം കേട്ടപ്പോൾ ഉദ്ധവർക്ക് പ്രിയഭഗവാന്റെ സ്മരണയുണ്ടായി. വിരഹദുഃഖത്താൽ കുറേനേരം ഒന്നും പറയുവാൻ കഴിഞ്ഞില്ല. അഞ്ചു വയസ്സിൽ തന്നെ ആഹാരവും മറന്ന് ശ്രീകൃഷ്ണപൂജചെയ്തു് ക്രീഡിച്ചവനാണല്ലോ ഉദ്ധവർ. പന്ത്രണ്ടുവയസ്സു മുതൽ ഇതേവരെ പിരിയാതെ ഭഗവാന്റെ പാദസേവ ചെയ്ത ആ ഭാഗവതോത്തമൻ എങ്ങിനെ മറുപടി പറയും? ഹൃദയത്തിൽ പ്രകാശിക്കുന്ന കൃഷ്ണരൂപത്തിൽ നിമഗ്നനായി ഒരു മുഹൂർത്തം ഇരുന്നുപോയി. ബാഹ്യസ്മരണ വന്നപ്പോൾ കണ്ണുകളെ തുടച്ചിട്ടു് സാവധാനത്തിൽ പറഞ്ഞു:-"പൂജ്യസുഹൃത്തേ! ശ്രീകൃഷ്ണസൂര്യൻ അസ്തമിച്ചുകഴിഞ്ഞു. ഞാൻ ഭവാനോടെന്തു കുശലം പറയട്ടെ! കാലഗ്രസ്തരായ ജനങ്ങൾക്കിനി എന്തു സുഖമാണുള്ളതു്? യാദവന്മാരെപ്പോലെ ഭാഗ്യദോഷികൾ ആരുമില്ല. ഇത്രയും കാലം ഒന്നിച്ചിരുന്നിട്ടും അവർക്ക് ശ്രീകൃഷ്ണൻ സാക്ഷാൽ ഭഗവാനാണെന്നറിയുവാൻ കഴിഞ്ഞില്ല. തങ്ങളെപ്പോലെ ഒരു മനുഷ്യൻ മാത്രമായിട്ടാണു് കണ്ടതു്. നമ്മുടെ സ്വാമി, തന്റെ ദിവ്യമംഗളവിഗ്രഹത്തെ കുറെക്കാലം ലോകത്തിനു കാണിച്ചുകൊടുത്തിട്ടു് സകലരുടേയും ദൃഷ്ടികളെ അപഹരിച്ചുകൊണ്ടു് മറഞ്ഞുകളഞ്ഞു. ഭഗവാന്റെ ലോകോത്തര സുന്ദരവിഗ്രഹം തന്തിരുവടിക്കു തന്നെയും ആശ്ചര്യത്തെ ഉളവാക്കി. ധർമ്മപുത്രരുടെ രാജസൂയത്തിൽ അഗ്ര്യപൂജയും സ്വീകരിച്ചുകൊണ്ടു് സിംഹാസനത്തിൽ വിരാജിച്ചിരുന്ന പുരുഷോത്തമനെ അങ്ങും കണ്ടതല്ലേ? ബ്രഹ്മദേവനു് ഇതിലധികം സൃഷ്ടികൌശലം കാണിക്കാനാവില്ലെന്നു കണ്ടവരെല്ലാം സ്തുതിച്ചു. രാസക്രീഡയിലെ ഗോപികൾ യാതൊരു അത്ഭുതരൂപസൌന്ദര്യത്തിൽ സർവ്വവും മറന്നു് തങ്ങളെ ആ പാദങ്ങളിൽ സമർപ്പിച്ചവരല്ലോ.

ജന്മമേയില്ലാത്ത ഭഗവാൻ കാരാഗൃഹത്തിൽ ജനിച്ചതും ശത്രുക്കളെ പേടിച്ചു് വ്രജത്തിൽ രഹസ്യമായി വളർന്നതുമോർക്കുമ്പോൾ എന്റെ മനസ്സു വാടുന്നു. കംസവധം കഴിഞ്ഞു് സർവ്വേശ്വരൻ മാതാപിതാക്കളുടെ പാദങ്ങളിൽ നമസ്കരിച്ചു പറയുകയാണു്: "കംസനെ പേടിച്ചിട്ടാണേ ഞങ്ങൾ നിങ്ങളുടെ അടുക്കൽ വരാത്തതു്. ഞങ്ങളോടു ക്ഷമിച്ചു് പ്രസാദിക്കണേ" എന്നു് അതോർക്കുമ്പോൾ എന്റെ ഹൃദയം തപിക്കുന്നു. ആ ജഗദീശ്വരൻ ഉഗ്രസേനന്റെ മുമ്പിൽ കയ്യും കെട്ടി നിന്നു സേവിച്ചവരല്ലോ! കേവലം ഭ്രൂചലനമാത്രത്താൽ ഭൂഭാരം നിശ്ശേഷം നശിപ്പിച്ച ഭഗവാന്റെ പാദരേണുക്കളെ എവന മറക്കും? തന്നെ നിരന്തരം ദ്വേഷിച്ച ശിശുപാലനുംകൂടി പ്രഭു പരമഗത

നൽകിയിട്ടില്ല? ആ കൃപാനിധിയുടെ വിരഹം ആർ സഹിക്കും? ഭഗവാനെ ദ്വേഷിച്ച അസുരന്മാരെയും ഞാൻ ഭാഗവതന്മാരായി കാണുന്നു. കാരണം പാൎത്ഥസാരഥിയെ കൺമുമ്പിൽ കണ്ടുകൊണ്ടു് ശരീരമുപേക്ഷിച്ചു് അവർ വൈകുണ്ഠം പ്രാപിച്ചുവല്ലോ. മുലയിൽ വിഷവും വഹിച്ചുകൊണ്ടു് കൊല്ലാൻ വന്ന പൂതനയ്ക്കും സ്വാമി മാതാവിൻെറ ഗതിയല്ലേ കൊടുത്തതു്? ഇത്ര ദയാലുവായി വേറെ ആരുണ്ടു്?

പ്രിയ സുഹൃത്തേ! ഭഗവാൻെറ അവതാരലീലയെ നമുക്കു് ചുരുക്കത്തിൽ ഒന്നു സ്മരിക്കാം. ബ്രഹ്മാവു് പ്രാൎത്ഥിച്ചതനുസരിച്ചു് ഭഗവാൻ ദേവകീപുത്രനായവതരിച്ചു. ഉടൻതന്നെ ഗോകുലത്തിലേക്കെഴുന്നള്ളി. അവിടെ ബലരാമനോടുകൂടി പതിനൊന്നു വൎഷം ക്രീഡിച്ചു. ചങ്ങാതിമാരുമായി പശുക്കളെ മേച്ചുകൊണ്ടു് വൃന്ദാവനത്തിൽ കളിച്ചുനടന്നു. തന്നെ വധിക്കാൻ കംസൻ അയച്ച അസുരന്മാരെയെല്ലാം ലീലയായി നശിപ്പിച്ചു. വിഷജലം കുടിച്ചു മരിച്ചുവീണ കൂട്ടുകാരേയും പശുക്കളേയും തൻെറ അമൃതകടാക്ഷത്താൽ ജീവിപ്പിച്ചു. കാളിയൻെറ മദത്തെ ശമിപ്പിച്ചു് യമുനയിൽ നിന്നും ഓടിച്ചു. ഇന്ദ്രയാഗത്തെ മുടക്കി, ഗോവൎദ്ധനപൂജയെ ചെയ്യിച്ചു. ഇന്ദ്രൻ കോപിച്ചു് അതിവൎഷത്താൽ ഗോകുലത്തെ നശിപ്പിക്കാൻ തുടങ്ങി. അപ്പോൾ ഗോവൎദ്ധനത്തെ ലീലയായെടുത്തു് കുടയായി പിടിച്ചു് ഏഴുദിവസം ഒരേ നിലയിൽ നിന്നു് ഗോകുലത്തെ രക്ഷിച്ചു. ശരൽകാലരാത്രികളിൽ ഗോപികളോടുകൂടി യമുനാപുളിനങ്ങളിൽ ആടി പാടി അവരെ ആനന്ദസമുദ്രത്തിൽ മഗ്നരാക്കി.

# അദ്ധ്യായം 3.

## വിദുരോദ്ധവസംവാദം – [തുടർച്ച]

ഉദ്ധവർ പറഞ്ഞു:–

പിന്നീടു് ഭഗവാൻ ബലരാമനോടുകൂടി വ്രജത്തിൽ നിന്നും മഥുരയിൽ വന്നു. ദുഷ്ടനായ കംസനെ വധിച്ചു് മാതാപിതാക്കന്മാരുടെ വ്യസനം തീൎത്തു. സാന്ദീപനിമുനിയിൽ നിന്നും സാംഗോപാംഗമായ വേദത്തെ പഠിച്ചു. പണ്ടു് മരിച്ചുപോയ ഗുരുപുത്രനെ ജീവനോടുകൂടി കൊണ്ടുവന്നു് ഗുരുദക്ഷിണ ചെയ്തു് പ്രസാദിപ്പിച്ചു. ലക്ഷ്മീദേവിയുടെ അവതാരമായ രുഗ്മിണിയെ സകല രാജാക്കന്മാരും നോക്കിനിൽക്കവെ അപഹരിച്ചു് വിവാഹം ചെയ്തു. കൂടാതെ ഏഴു രാജകന്യകമാരെയും പട്ടമഹിഷികളായി സ്വീകരിച്ചു. നരകാസുരനെ

digitized by www.sreyas.in

വധിച്ച് അവന്റെ ബന്ധനത്തിലിരുന്ന 16100 രാജകന്യകകളെ അത്രതന്നെ സ്വരൂപമെടുത്ത് ഒരേ മുഹൂർത്തത്തിൽ പരിഗ്രഹിച്ചു. എല്ലാ പത്നിമാരിലും പത്തു പുത്രന്മാരെ വീതം ജനിപ്പിച്ചു. ഭൂമിക്കു ഭാരമായ പല രാജാക്കന്മാരെയും താൻതന്നെ വധിച്ചു. ചിലരെ തന്റെ ഭക്തന്മാരെക്കൊണ്ട് വധിപ്പിച്ചു. ശേഷിച്ചവരെ ഭാരതയുദ്ധത്തിൽ വച്ച് നശിപ്പിച്ചു. അനന്തരം ധർമ്മപുത്രരെ ചക്രവർത്തിയായഭിഷേകം ചെയ്തു. ഉത്തരയുടെ ഗർഭത്തിലെ ശിശുവിനെ ബ്രഹ്മാസ്ത്രത്തിൽ നിന്നും രക്ഷിച്ചു. കുറെക്കാലം കൂടി സ്വജനങ്ങളെ സന്തോഷിപ്പിച്ചുകൊണ്ടു ദ്വാരകയിൽ വസിച്ചു. അനന്തരം അവതാരത്തെ ഉപസംഹരിക്കാൻ നിശ്ചയിച്ചു. മഹർഷിമാരെക്കൊണ്ട് യാദവന്മാരെ ശപിപ്പിച്ചു. ഭഗവാൻ അവരെ പ്രഭാസതീർത്ഥത്തിൽ കൂട്ടിക്കൊണ്ടുപോയി സൽക്കർമ്മങ്ങളെ ചെയ്യിച്ചു.

---

## അദ്ധ്യായം 4.

### വിദുരോദ്ധവസംവാദം – തുടർച്ച

ഉദ്ധവർ പറഞ്ഞു:–

നമ്മുടെ പ്രഭു സങ്കല്പിച്ചപ്രകാരം യാദവന്മാരെല്ലാവരും മദ്യം സേവിച്ചു മത്തരായി തമ്മിൽതമ്മിൽ യുദ്ധം ചെയ്തു മരിച്ചു. ഭഗവാൻ സംതൃപ്തനായി സരസ്വതീതീരത്തിൽ ഒരാൽചുവട്ടിലിരുന്നു. പ്രിയസ്വാമിയുടെ വിരഹം സഹിക്കാൻ കഴിയാതെ ഞാൻ തേടി പോയി കണ്ടു. ശ്യാമവർണ്ണനായി പീതാംബരധാരിയായി നാലു തൃക്കൈകളോടും അരുണനേത്രങ്ങളോടും വീരാസനത്തിലുപവിഷ്ടനായ സത്വമൂർത്തിയെ കണ്ടു. തത്സമയം ഭാഗവതോത്തമനായ മൈത്രേയമഹർഷിയും അവിടെയെത്തി. ഞാൻ കണ്ണീരൊഴുക്കിക്കൊണ്ട് നാഥന്റെ പാദമൂലത്തിൽ വീണു കിടന്നു. പ്രഭു എന്നോട് "വത്സ! നിന്റെ ഭക്തിവിശേഷംകൊണ്ടാണ് ഇപ്പോഴും എന്നെ കാണാൻ കഴിഞ്ഞത്. പണ്ട് ഞാൻ ബ്രഹ്മാവിനുപദേശിച്ച പരമതത്വത്തെ നിനക്കുമുപദേശിക്കാം" എന്നു വാത്സല്യപൂർവ്വം അരുളിച്ചെയ്തു. ഞാൻ രോമാഞ്ചകഞ്ചുകിതനായി ആനന്ദക്കണ്ണീർ വാർത്തുകൊണ്ട് പറഞ്ഞു. "ജഗദീശ്വര! നിന്തിരുവടിയുടെ പാദദാസന്മാർക്കു ലഭിക്കാത്ത പുരുഷാർത്ഥം വല്ലതുമുണ്ടോ? എനിക്കു അവിടത്തെ പാദസേവയൊഴിച്ചു മറ്റൊന്നും വേണ്ട. കർത്തൃത്വമില്ലാത്ത നിന്തിരുവടി കർമ്മം ചെയ്യുന്നതും, ജന്മമേയില്ലാത്ത അവിടുന്ന് അവതരിച്ചതും, സകലത്തിനേയും അപഹരിക്കുന്ന കാലസ്വരൂപനായ അവിടുന്ന് ശത്രുക്കളെ ഭയന്ന് ഓടിയതും, സ്വാത്മരതനായ

digitized by www.sreyas.in

അവിടുന്ന് സ്ത്രീകളെ സ്വീകരിച്ചതും, സർവ്വജ്ഞനായ നിന്തിരുവടി അങ്ങനെ പ്പോലെ ഈ മദയനോട് അഭിപ്രായം ചോദിച്ചിട്ടുള്ളതുമായ ആ നാട്യം എന്നെ ഇപ്പോഴും മോഹിപ്പിക്കുന്നു. അവിടുത്തെ തിരുമുഖത്തുനിന്നും പരമതത്വോപദേശം സ്വീകരിക്കാൻ ഇവൻ അർഹനാണെങ്കിൽ അരുളിച്ചെയ്താലും". ഇങ്ങനെ പ്രാർത്ഥിച്ച എന്നിൽ പ്രസാദിച്ച് സ്വാമി ഭാഗവതതത്വങ്ങളെ വിസ്തരിച്ചുപദേശിച്ചു. ഞാൻ ഭഗവാനെ പ്രദക്ഷിണം ചെയ്തു നമസ്കരിച്ചിട്ട് ഭഗവദാജ്ഞയനുസരിച്ച് അസഹ്യമായ വേദനയോടുകൂടി വിടവാങ്ങി. ഇപ്പോൾ ബദര്യാശ്രമത്തിലേക്കു പോവുകയാണ്.

ശ്രീശുകൻ പറഞ്ഞു:– ഭഗവാന്റെയും യദുക്കളുടേയും നിര്യാണവാർത്ത കേട്ടുണ്ടായ ദുഃഖത്തെ വിദുരർ തത്വചിന്തയാൽ അടക്കി. ഭഗവാൻ ഉപദേശിച്ച ഭാഗവതതത്വത്തെ തനിക്കും പറഞ്ഞുതരണമെന്നു പ്രാർത്ഥിച്ചു. താൻ ഉപദേശിച്ചതെല്ലാം വിദുരർക്കും ഉപദേശിക്കണമെന്നു ശ്രീഭഗവാൻ മൈത്രേയരോട് പ്രത്യേകം ശട്ടംകെട്ടിയിട്ടുള്ള വിവരം ഉദ്ധവർ വിദുരരെ അറിയിച്ചു. അന്ത്യനിമിഷത്തിലും സർവ്വേശ്വരൻ കാരുണ്യത്തോടുകൂടി തന്നെ സ്മരിച്ചതോർത്തപ്പോൾ വിദുരർ കൃതജ്ഞതാഭാരത്താൽ കരഞ്ഞുപോയി. ആ രാത്രി മുഴുവൻ രണ്ടു ഭക്തന്മാരും ശ്രീകൃഷ്ണകഥകളെ പറഞ്ഞുകൊണ്ട് ഉറങ്ങാതെ കഴിച്ചുകൂട്ടി. പ്രഭാതത്തിൽ ഉദ്ധവർ യാത്രപറഞ്ഞു പോയി.

പരീക്ഷിത്തു ചോദിച്ചു:– ഭഗവൻ! യാദവന്മാരെല്ലാം നശിച്ച് ഭഗവാനും സ്വധാമംപ്രാപിച്ച സ്ഥിതിക്ക് ഉദ്ധവർ മാത്രം അവശേഷിച്ചതെങ്ങനെ?

ശ്രീശുകൻ പറഞ്ഞു:–യദുകുലനാശത്തിന് ബ്രാഹ്മണശാപം ഒരു നിമിത്തം മാത്രമായിരുന്നു. ഭഗവാന്റെ ഇച്ഛയാലാണ് അതു സംഭവിച്ചതു്. ഉദ്ധവർ ശേഷിച്ചതും ഭഗവാന്റെ ഇച്ഛയാലാണ്. ഭഗവാൻ സങ്കല്പിച്ചു: "എന്റെ അന്തർദ്ധാനത്തിനുശേഷവും എന്റെ പരമാത്മസ്വരൂപജ്ഞാനം ഭക്തന്മാർക്ക് ലഭിക്കണം. അതിനുള്ള യോഗ്യത ഉദ്ധവനു മാത്രമേയുള്ളു. ഉദ്ധവൻ ആത്മജ്ഞാനികളിൽവച്ച് ഉത്തമനാണ്. അവൻ എന്നിൽനിന്ന് അല്പവും കുറഞ്ഞവനല്ല. സത്വരജസ്തമസ്സുകൾക്ക് അവനെ ഒട്ടുംതന്നെ ചലിപ്പിക്കാൻ കഴിഞ്ഞിട്ടില്ല. അതിനാൽ എന്റെ പരമാത്മതത്വത്തെ അർഹിക്കുന്നവർക്കുപദേശിപ്പാനായി ഉദ്ധവൻ ലോകത്തിലിരിക്കട്ടെ" ഇപ്രകാരം ഭഗവാൻ സങ്കല്പിച്ചതുകൊണ്ട് ഉദ്ധവർ ബദര്യാശ്രമത്തിൽ ഹരിഭജനം ചെയ്തുകൊണ്ടിരിക്കുന്നു.

വിദുരമഹാശയൻ ഉദ്ധവർ നിർദ്ദേശിച്ചതനുസരിച്ച് ഹരിദ്വാരത്തിൽ മൈത്രേയമഹർഷിയുടെ ആശ്രമത്തിലെത്തി.

digitized by www.sreyas.in

# അദ്ധ്യായം 5.

## വിദുരമൈത്രേയ സംവാദം – സൃഷ്ടിക്രമം – തത്വദേവതകളുടെ സ്തുതി

ശ്രീശുകൻ പറഞ്ഞു:- വിദുരർ മൈത്രേയമഹർഷിയെ കണ്ടു. തന്റെ സംശയങ്ങളെല്ലാം തീർക്കാൻ സമർത്ഥനാണെന്നറിഞ്ഞു് സംതൃപ്തനായി നമസ്കരിച്ചു പറഞ്ഞു:- "ഭഗവൻ! അവിടത്തെപ്പോലെയുള്ള ഹരിദാസന്മാർ ചെയ്യുന്നതെല്ലാം ലോകമംഗളകരമാണ്. അഭക്തരും അധർമ്മികളും തന്മൂലം അതിദുഃഖിതരുമായ ജനങ്ങളെ അനുഗ്രഹിപ്പാനാണ് നിങ്ങളുടെ സഞ്ചാരം. നിങ്ങളുടെ ചേർച്ചയാൽ വിഷയികൾക്കും ഹരിസ്മരണയുണ്ടാകുന്നു. തന്മൂലം വിഷയഭോഗങ്ങളിൽ രുചി കുറഞ്ഞു് ഹരിഭജനത്തിൽ ആനന്ദാനുഭവമുണ്ടാകും. അതിനാണല്ലോ വിശേഷബുദ്ധിയുള്ള മനുഷ്യജന്മം ലഭിച്ചിരിക്കുന്നതു്.

ബ്രഹ്മൻ! ജനങ്ങൾ സുഖം കിട്ടാനാഗ്രഹിച്ചു് പലവിധ കർമ്മങ്ങളെ ചെയ്യുന്നു. എന്നാൽ ദുഃഖം തീർന്ന് സുഖം കിട്ടുന്നില്ല. മാത്രമല്ല, വീണ്ടും ദുഃഖമുണ്ടാകുന്നതേയുള്ളൂ. അതുകൊണ്ടു്, ഈ ലോകത്തിൽ എങ്ങിനെ കഴിഞ്ഞുകൂടണം? ശ്രീഹരിയെ ഏതുവിധം ആരാധിച്ചാൽ പ്രസാദിക്കുമോ, ആ മാർഗ്ഗമേതു്? സർവ്വേശ്വരൻ എന്തിനു നാനാവതാരങ്ങളെടുക്കുന്നു, സൃഷ്ട്യാദികളെ എങ്ങിനെ നിർവഹിക്കുന്നു, ഏതു തത്വങ്ങളെക്കൊണ്ടു് സൃഷ്ടിക്കുന്നു, എന്നെല്ലാം ഉപദേശിക്കണം.

വിദുരർ പരമഭക്തനും ആത്മാരാമനുമാണ്, ഇപ്പോൾ ചോദിക്കുന്നതു് തനിക്കു വേണ്ടീട്ടല്ല, ലോകോപകാരാർത്ഥമാണ്, എന്നറിയുന്ന മൈത്രേയർ സന്തുഷ്ടനായിട്ടു് പറഞ്ഞു:-ഹേ സാധോ! അങ്ങയുടെ ചോദ്യം ലോകഹിതത്തിനായിട്ടുള്ളതുതന്നെ. ഇതിൽ ആശ്ചര്യപ്പെടേണ്ടതില്ല. എന്തെന്നാൽ അങ്ങു് സാക്ഷാൽ ധർമ്മരാജനാണ്. മാണ്ഡവ്യശാപത്താൽ വ്യാസപുത്രനായി ജനിച്ചതാണ്. അങ്ങയിൽ കൃഷ്ണപ്രേമം നിറഞ്ഞു കാണുന്നതു് സ്വാഭാവികം തന്നെ. ശ്രീകൃഷ്ണനു് അങ്ങയോടുള്ള വാത്സല്യാതിരേകത്തേയും ഞാനറിയുന്നു. അതുകൊണ്ടാണല്ലോ നിർവ്വാണസമയത്തു് അങ്ങയെ പ്രത്യേകം ഓർമ്മിച്ചതും, ഉപദേശം തരാൻ എന്നെ നിയമിച്ചതും. അഹോ, ഭഗവാന്റെ ഭക്തവാത്സല്യം!

ഭഗവാന്റെ ലീലകളെ സൃഷ്ടി, സ്ഥിതി, സംഹാരം, മോക്ഷപ്രദാനം എന്നു പൊതുവെ നാലായി തരം തിരിക്കാം. ആദ്യം സൃഷ്ടിയെ പറയാം.

സൃഷ്ടിക്കു മുമ്പു് ഭഗവാൻ ഈ ലോകത്തെ തന്നിൽ അടക്കി വെച്ചിരുന്നു. അതായതു് എല്ലാം തന്നിൽ ലയിച്ചിരുന്നു. പിന്നീടു് ഏകനായ

digitized by www.sreyas.in

താൻ അനേകമായി ഭവിക്കട്ടെ, എന്നു സങ്കല്പിച്ച് തന്റെ മായയെ ഈക്ഷിച്ചു: അപ്പോൾ മായാകാര്യമായ അവ്യക്തം, മഹത്തത്വം, അഹങ്കാരം, മനസ്സ്, ജ്ഞാനേന്ദ്രിയങ്ങൾ, കർമ്മേന്ദ്രിയങ്ങൾ, സ്ഥൂലസൂക്ഷ്മഭൂതങ്ങൾ, എന്നിവ ഒന്നിനുപുറകേ ഒന്നായി ക്രമത്തിലുണ്ടായി. ഈ തത്വങ്ങളെ പ്രകാശിപ്പിക്കുന്നത് അവയുടെ അഭിമാനികളായ ദേവതകളാണ്. ഇവർ യോജിച്ചു പ്രവർത്തിച്ചാൽ മാത്രമേ സൃഷ്ടി സാദ്ധ്യമാവുകയുള്ളൂ. പക്ഷെ അവർക്ക് സ്വയം യോജിക്കാൻ കഴിഞ്ഞില്ല. അപ്പോൾ അവർ സർവ്വേശ്വരനെ സ്തുതിച്ചു:

"ദേവ ദേവ! ശരണം പ്രാപിച്ചവരുടെ സകല സങ്കടങ്ങളും തീർത്ത് അവരെ സംസാരത്തിൽനിന്നും കരകയറ്റുന്ന നിന്തിരുവടിയെ ഞങ്ങൾ നമസ്കരിക്കുന്നു. കുടപിടിച്ചവരെ സൂര്യതാപം ബാധിക്കാത്തതുപോലെ അവിടത്തെ ചരണങ്ങളുടെ നിഴലിൽ നിൽക്കുന്നവർക്ക് സംസാരതാപമില്ല. മററുള്ളവർക്കു സർവ്വത്ര ദുഃഖം തന്നെ. അവർക്കു ആത്മാനന്ദം കണികാണാൻ കിട്ടുകയില്ല. ധീരന്മാർ ശ്രദ്ധയോടുകൂടി അവിടത്തെ കഥാശ്രവണം ചെയ്യുന്നു. അവരുടെ കാമാദികൾ നശിച്ച് ഭക്തി വർദ്ധിച്ച് ഹൃദയം പരിശുദ്ധമാകുന്നു. വിഷയ വൈരാഗ്യം ഉറച്ച് സ്വരൂപാനന്ദാനുഭവവുമുണ്ടാകുന്നു. അഹങ്കാരികളായ ആസുരീബുദ്ധികൾക്ക് അവിടുന്ന് ഹൃദയസ്ഥനെങ്കിലും അതിദൂരസ്ഥനായിരിക്കുന്നു. അവർക്കു സാധുക്കളെ കാണാൻ കിട്ടുകയില്ല. വിഷയവൈരാഗ്യം വന്നവർക്കു മാത്രമേ സാധുസംഗം ലഭിക്കുകയുള്ളൂ. ഭക്തസംഗത്താൽ കഥാശ്രവണരതിയും, ശ്രവണത്താൽ ഭക്തിയും ഭക്തിയാൽ പരമാർത്ഥബോധവുമുണ്ടാകുന്നു. അപൂർവ്വം ചിലർ ജ്ഞാനസാധനയാലും നിന്തിരുവടിയെ പ്രാപിക്കുന്നുണ്ട്. പക്ഷെ അവർ കഠിന ക്ലേശം അനുഭവിക്കേണ്ടിവരുന്നു. ഭക്തന്മാർക്ക് ആ വിധം ക്ലേശമില്ല. ഭഗവൻ! ലോകസൃഷ്ടിക്കായി അവിടുന്നു ഞങ്ങളെ നിയമിച്ചു. എന്നാൽ ഞങ്ങൾക്ക് സ്വയം യോജിക്കാൻ കഴിയാത്തതിനാൽ സൃഷ്ടിസാമർത്ഥ്യമില്ലാതെ വന്നിരിക്കയാണ്. ഞങ്ങൾക്ക് നിന്തിരുവടിയുടെ കല്പന നടത്തി സേവിക്കണം. ഞങ്ങൾക്കു ജീവനത്തിനുള്ള അന്നവും കിട്ടണം. ഞങ്ങളുടെ ചേച്ച്യാൽ ലോകങ്ങൾക്കും നിന്തിരുവടിയെ സേവിപ്പാറാകണം. അതിനു വേണ്ട ജ്ഞാനവും ക്രിയാസാമർത്ഥ്യവും തന്നനുഗ്രഹിക്കേണമേ."



# അദ്ധ്യായം 6.

## വിരാട് പുരുഷോൽപ്പത്തി

ശ്രീ മൈത്രേയർ പറഞ്ഞു:- തത്വാഭിമാനികളുടെ പ്രാർത്ഥനയ്ക്കനുസരിച്ച് സർവ്വശക്തൻ തന്റെ കാലശക്തിയെ ധരിച്ചുകൊണ്ട് തത്വസമൂഹത്തിൽ പ്രവേശിച്ചു. അപ്പോൾ സമസ്തജീവന്മാരുടേയും ജന്മാന്തരകർമ്മവാസനകൾ ഉണർത്തപ്പെട്ടു. തത്വങ്ങൾ യോജിക്കയും ചെയ്തു. തൽഫലമായി വിരാട്പുരുഷനുണ്ടായി. സകല ലോകങ്ങളുമടങ്ങിയതാണ് വിരാട്സ്വരൂപം. വിരാട്പുരുഷൻ കാരണജലത്തിൽ ആയിരം വത്സരം വസിച്ചു. പുരുഷന്റെ ഓരോ അംഗങ്ങളിൽ നിന്നായി ദേവതാഗണങ്ങളും ചതുർവർണ്ണങ്ങളും ഉണ്ടായി. ഈ പുരുഷൻ തന്നെയാണ് ഭഗവാന്റെ ആദ്യാവതാരം.

ഭഗവാന്റെ യോഗമായാപ്രഭാവത്തെ ആർക്ക് വർണ്ണിക്കുവാൻ കഴിയും? എങ്കിലും ഞാൻ അറിഞ്ഞിടത്തോളം എന്റെ ബുദ്ധിക്കനുസരിച്ച് കീർത്തിക്കുന്നുവെന്നുമാത്രം. അതെന്തിനെന്നാൽ അന്യപ്രസംഗങ്ങൾ ചെയ്ത് അശുദ്ധമായിത്തീരുന്ന വാക്കിനെ ശുദ്ധമാക്കാനാണ്. വത്സ! മനുഷ്യന് നാവും ചെവിയും ലഭിച്ചിരിക്കുന്നതിന്റെ പരമപ്രയോജനം സുശ്ലോകമൌലിയായ ശ്രീഹരിയുടെ കല്യാണഗുണങ്ങളെ കീർത്തിക്കുകയും കേൾക്കുകയുമാണ്.

സർവ്വജ്ഞനായ ബ്രഹ്മദേവൻ ആയിരം വത്സരം കഠിനതപം ചെയ്തിട്ടും ഭഗവാന്റെ മാഹാത്മ്യമറിയാൻ കഴിഞ്ഞില്ല. എന്തിന്? സാക്ഷാൽ ഭഗവാൻ പോലും തന്തിരുവടിയുടെ മായാവിലാസത്തിന്റെ അവധിയെ അറിയുന്നില്ല. എന്തെന്നാൽ അറിവുതന്നെയായ സ്വരൂപം അറിവിനു വിഷയമാകുന്നതെങ്ങിനെ? അതിനെ അറിഞ്ഞു എന്നു പറയുന്നവരാരും അറിഞ്ഞവരല്ല. വാക്കും മനസ്സും ഭഗവാനെ സ്പർശിക്കാതെ മടങ്ങിവരുന്നു. അതിനാൽ ജ്ഞാനത്തിനായി വൃഥാ ശ്രമംചെയ്യാതെ, ശ്രവണകീർത്തനാദി ഭക്തിമാർഗ്ഗത്തെ ആശ്രയിച്ച് ആ പരമപുരുഷനെ ശരണം പ്രാപിക്കുന്നതുതന്നെയാണ് ശോഭനമായ ശ്രേയോമാർഗ്ഗം.

digitized by www.sreyas.in

# അദ്ധ്യായം 7.

~~~~~~

വിദുരരുടെ പ്രശ്നാവലി

വിദുരർ ചോദിച്ചു:– ബ്രഹ്മൻ! ജ്ഞാനസ്വരൂപനും നിർഗ്ഗുണനും ജന്മാദിവികാരങ്ങളില്ലാത്തവനുമായ ഭഗവാന് ഗുണകാര്യങ്ങളായ കർമ്മങ്ങളും മായാബന്ധവും എങ്ങനെയുണ്ടാകും? ഭഗവാൻ വെറും ലീലാർത്ഥമായിട്ടാണ് സൃഷ്ട്യാദികളെ ചെയ്യുന്നതെന്നാണെങ്കിൽ, സ്വസ്വരൂപാനന്ദമാത്രത്താൽ തൃപ്തനും നിത്യമുക്തനുമായ സർവ്വേശ്വരന് വേറെയൊരു ലീലയുടെ ആവശ്യമെന്ത്? സർവ്വശരീരങ്ങളിലും ജീവരൂപനായിരിക്കുന്നതും ഭഗവാൻ തന്നെയല്ലേ? അപ്രകാരം ഭഗവാൻതന്നെയായ ജീവന് സ്വരൂപാനന്ദത്തിൽനിന്നു പതനവും കർമ്മദുഃഖങ്ങളുമുണ്ടാവാൻ കാരണമെന്ത്? ഗുരോ! ജീവന്റേയും ഈശ്വരന്റേയും യഥാർത്ഥനിലയറിവാൻ കഴിയാതെ ഞാൻ പരിഭ്രമിക്കുകയാണ്. നിന്തിരുവടി എന്റെ മനശ്ചാഞ്ചല്യം തീർത്തുതരേണമേ.

പണ്ഡിതന്മാർക്കുപോലും ഉണ്ടാകാവുന്ന സംശയങ്ങളാണ് വിദുരർ ചോദിച്ചതു്. അതിനു മൈത്രേയർ മറുപടി പറഞ്ഞു:–“ വിരുദ്ധസംഗതികളുടെ ഘടന– അതായതു്, നിത്യമുക്തനു് ബന്ധനം, ജ്ഞാനസ്വരൂപനു് അജ്ഞാനം, ഗുണാതീതനു് ഗുണങ്ങൾ, സച്ചിദാനന്ദനു് ദൈന്യം – എന്നിവ ഉള്ളതുപോലെ തോന്നിക്കുന്നതുതന്നെയാണ് ഭഗവാന്റെ മായാവിലാസം. ജീവനു് യഥാർത്ഥത്തിൽ ജനനമരണാദിക്ലേശങ്ങളൊന്നുമില്ല. 'ഞാൻ ദേഹമാണ്' എന്നഭിമാനിക്കുമ്പോൾ, ദേഹത്തിനുള്ള ജനനമരണാദികൾ തനിക്കുള്ളതുപോലെ ജീവൻ ഭ്രമിക്കുന്നു. ജലത്തിലുള്ള ചന്ദ്രനു്കാണുന്ന ചലനം ആകാശചന്ദ്രനു്കാണപ്പെടുന്നില്ലല്ലോ. അതുപോലെ ശരീരാഭിമാനിയായ ജീവനു് ഉള്ളതുപോലെ തോന്നുന്ന വികാരങ്ങൾ അസംഗനായ ഈശ്വരനു് ഇല്ലതന്നെ. ജീവന്റെ ദുഃഖകാരണം ശരീരാഭിമാനമാണു്, സ്പഷ്ടം. നിഷ്കാമകർമ്മമാകുന്ന നിവൃത്തിമാർഗ്ഗംകൊണ്ടും ശ്രീവാസുദേവന്റെ കൃപാകടാക്ഷംകൊണ്ടും മാത്രമേ ഈ വിപരീതഭാവന നശിക്കുകയുള്ളൂ.

ലോകധർമ്മങ്ങളെയെല്ലാമുപേക്ഷിച്ചു്, ബുദ്ധിയെ വിഷയങ്ങളിൽനിന്നു പിൻവലിച്ചു്, പരമദയാലുവായ മുരാരിയുടെ പാദങ്ങളിൽ ശരണം പ്രാപിച്ചാൽ ഭഗവാൻ കാരുണ്യത്തോടുകൂടി തന്തിരുവടിയിൽ ശുദ്ധഭക്തിയെ തരും. അപ്പോൾ ഭഗവാന്റെ ഗുണാനുവാദങ്ങൾ കേൾക്കാൻ ആഗ്രഹമുണ്ടാകും. അപ്പോൾ സത്തുക്കളിൽനിന്നും കേൾക്കാൻ സംഗതിവരും. കേൾക്കുന്തോറും ഭഗവൽപ്രേമം വർദ്ധിക്കും. ആ ചരണാരവിന്ദമകരന്ദരസം സേവിച്ചാൽ പിന്നെ യാതൊരു സങ്കടവുമുണ്ടാകയില്ല. ഇതിൽ ഒട്ടും സംശയിക്കരുതു്.

digitized by www.sreyas.in
~~~~~~

വിദുരർപറഞ്ഞു — അവിടത്തെ വാക്കുകൾ കേട്ട് എന്റെ സംശയം തീൎന്നു. ജീവൻ ഭഗവാന്റെ അംശമാണെങ്കിലും ദേഹാദികളോടുള്ള അധ്യാസത്താൽ മോഹിക്കുന്നു, ശ്രീഹരി മാത്രമാണ് സത്യം, നാനാവായി കാണപ്പെടുന്നതെല്ലാം ഭഗവന്മായാവിലാസമാണ്, എന്ന് മനസ്സിലായി. സ്വാമീ! ലോകത്തിൽ മഹാമൂഢന്മാൎക്കും പരമജ്ഞാനികൾക്കും യാതൊരു സംശയങ്ങളുമില്ല, ക്ലേശങ്ങളുമില്ല. ഇവ രണ്ടിലുംപെടാതെ എന്നെപ്പോലെ നടുവിൽപെട്ടിരിക്കുന്നവൎക്കാണ് എല്ലാ ക്ലേശങ്ങളും. ലോകം ദുഃഖമയമാണ്, ഉപേക്ഷിക്കേണ്ടതാണ് എന്നു തോന്നുന്നുണ്ട്. എന്നാൽ ആത്മാനന്ദം കൈവരാത്തതിനാൽ ലോകത്തെ ഉപേക്ഷിക്കാൻ ശക്തിയില്ല. ഈ സങ്കടത്തിൽനിന്നും ഗുരുകൃപകൊണ്ടല്ലാതെ കരകയറുവാൻ സാദ്ധ്യമല്ല. ഗുരുപാദസേവകൊണ്ട് മധുവൈരിയുടെ പാദകമലങ്ങളിൽ തീവ്രമായ പ്രേമമുണ്ടാകും. അതിനാൽ ഗുരുവായ നിന്തിരുവടിയുടെ പാദത്തെ സേവിച്ച് അജ്ഞാനദുഃഖത്തെ തീൎത്തുകൊള്ളാമെന്ന് ഞാനാഗ്രഹിക്കുകയാണ്. മഹത്സേവാഭാഗ്യം ലഭിപ്പാൻ വളരെ പ്രയാസമാണ്. ദേവദേവനായ ജഗന്നാഥനെ സദാ കീൎത്തിക്കുന്ന ഗുരുസന്നിധിയിലിരിക്കാനിടവന്നാൽ താനേ ഭക്തിയുണ്ടായി, സംസാരം നശിച്ച്, ആനന്ദം പ്രാപിക്കാമല്ലോ. അതിനവസരം ലഭിച്ച ഞാൻ ഭാഗ്യവാൻതന്നെ.

ബ്രഹ്മൻ! വിരാട്പുരുഷനിൽ നിന്ന് ദൃശ്യപ്രപഞ്ചവിസ്താരം, പ്രജാപതികൾ, മനുക്കൾ, ഉത്തമരാജാക്കന്മാർ എന്നിവരുടെ ചരിത്രം, ഭൂലോകവിവരണം, വൎണ്ണാശ്രമധൎമ്മങ്ങൾ, മുതലായി ഞാൻ അറിയേണ്ടതെല്ലാമുണ്ടോ, അവയെയെല്ലാം വിസ്തരിച്ചുപദേശിക്കണേ.

---

## അദ്ധ്യായം 8.

### ബ്രഹ്മാവിന്റെ ഉൽപ്പത്തിയും തപസ്സും

ശ്രീമൈത്രേയർ പറഞ്ഞു — അങ്ങയുടെ ചോദ്യങ്ങൾ എന്നെ വളരെ സന്തോഷിപ്പിക്കുന്നു. കാരണം, അവ ഭഗവാന്റെ പാവനകഥയെ പുതിയതാക്കിച്ചെയ്യുന്നു. യമധൎമ്മരാജന്റെ അവതാരമായ അങ്ങു ജനിച്ചതിനാൽ പൂരുവംശം ശ്രേഷ്ഠമായിഭവിച്ചു. അങ്ങയുടെ പ്രശ്നങ്ങൾക്കെല്ലാം സമാധാനം നൽകുന്നതാണ് ശ്രീമൽഭാഗവതം. എന്റെ ഗുരുനാഥൻ ഉപദേശിച്ചതുപോലെ ഞാൻ അങ്ങയോടും പറയാം.

digitized by www.sreyas.in

ഒരിക്കൽ ഭഗവാൻ സൃഷ്ട്യാദിലീലകളെ നിത്തിവച്ചിട്ട് ആദിശേഷന്റെ മേൽ ശയിച്ച് യോഗനിദ്രയെ അംഗീകരിച്ചു. അപ്പോൾ എല്ലാം ജലമയമായി ഭവിച്ചു. അങ്ങിനെ ആയിരം ചതുർയുഗം കഴിഞ്ഞു് വീണ്ടും സൃഷ്ടിക്ക കാലമായി. അപ്പോൾ ഭഗവാന്റെ ഉള്ളിലിരുന്ന ഭൂതസൂക്ഷ്മവർഗ്ഗം കാലശക്തിയാൽ ഉണർത്തപ്പെട്ട് ഭഗവാന്റെ നാഭിനാളത്തെ ഭേദിച്ചുകൊണ്ട് ഒരു താമരമൊട്ടായി പുറത്തേക്കുവന്നു. ബ്രഹ്മാണ്ഡമാകുന്ന ആ താമരമൊട്ടിൽ ഭഗവാൻ അന്തര്യാമിയായി പ്രകാശിച്ചു. ആ താമരയിൽനിന്ന് ബ്രഹ്മാവുണ്ടായി. ബ്രഹ്മാവ് ലോകമെവിടേയെന്ന് നാലുഭാഗത്തേക്കും നോക്കി. അപ്പോൾ ബ്രഹ്മാവിന് നാലു മുഖങ്ങളുണ്ടായി. താനിരിക്കുന്ന താമരയേയും തന്റെ ഉൽപത്തിയേയുംകുറിച്ചുള്ള യാഥാർത്ഥ്യം ബ്രഹ്മാവിനറിയാൻ കഴിഞ്ഞില്ല. അപ്പോൾ ഭഗവൽപ്രേരണയാൽ ബ്രഹ്മാവ് ബഹുകാലം സമാധിയോഗത്തെ ചെയ്തു. തൽഫലമായി, പുറമേ അന്വേഷിച്ചിട്ട കണ്ടെത്താൻ കഴിയാത്ത പരമതത്വത്തെ തന്റെ ഹൃദയത്തിൽ കാണാറായി. പ്രളയജലത്തിൽ ധവളവർണ്ണനായ ആദിശേഷനെ കണ്ടു. ആ പര്യങ്കത്തിൽ ശയിക്കുന്ന ഒരുത്തമപുരുഷനെ കണ്ടു. പീതാംബരധാരിയായി സ്വർണ്ണക്കിരീടം, കൌസ്തുഭം, മുത്തുമാല, സർവ്വാംഗങ്ങളിലും ആഭരണങ്ങൾ, ശോഭനമായ നാസിക, സുന്ദരപുരികങ്ങൾ, തൊണ്ടിപ്പഴംപോലെ മനോഹരമായ അധരങ്ങൾ, കൃപാമന്ദഹാസം, വനമാല, സുദർശനാദ്യായുധങ്ങൾ, നിഷ്കാമഭക്തന്മാൎക്ക സർവ്വശ്രേയസ്സുകളേയും നൽകുന്ന പാദപത്മം, എന്നിവയോടുക്രൂടിയ ഭഗവാനേയും, നാഭിയിൽ താമരയേയും, അതിൽ താനിരിക്കുന്നതും കണ്ടു. ആ പുരുഷോത്തമനിൽ ചിത്തത്തെ ഉറപ്പിച്ചുകൊണ്ട് സ്തോത്രംചെയ്തു.

## അദ്ധ്യായം 9

### ബ്രഹ്മസ്തുതി

ബ്രഹ്മാവ് സ്തുതിച്ചു:- ഭഗവൻ! ശരീരമെടുത്താൽ നിന്തിരുവടിയെ ഭജിക്കാൻ ഭാഗ്യം സിദ്ധിക്കണം. അതല്ലാത്ത ജന്മം നിഷ്ഫലംതന്നെ. ഈ അപ്രാകൃതസ്വരൂപം ഭക്തന്മാരെ അനുഗ്രഹിപ്പാനായി പ്രകാശിപ്പിക്കപ്പെട്ടതാണ്. അവിടത്തെ മഹിമയെ വേദമുഖത്തിൽ നിന്നും ഗ്രഹിച്ച ഭക്തന്മാർ ഈ തൃപ്പാദങ്ങളെ ഒരിക്കലും മറക്കുകയില്ല. അവരെ സ്വജനങ്ങളായി കരുതി, നിന്തിരുവടി അവരുടെ ഹൃദയത്തിൽ സദാ പ്രകാശിക്കുന്നു. തൃപ്പാദത്തെ ആശ്രയിക്കാത്തവൎക്ക് ഭാര്യാപുത്രധനാദികൾ എപ്പോഴും ദുഃഖത്തെത്തന്നെ കൊടുക്കും. സുകൃതികളായ ഭക്തന്മാർ അവിടത്തെ അമൃതകഥകളെ നിരന്തരം കേട്ടും കേൾപ്പിച്ചും കൊണ്ട് ഭക്തന്മാരോടു മാത്രം ചേൎന്നിരിക്കും.

digitized by www.sreyas.in

അധോഗതിക്കിടയാക്കുന്ന തുച്ഛവിഷയങ്ങളെ തിരിഞ്ഞു നോക്കുകയില്ല. ഹേ സർവ്വേശ്വര! എന്റെ സൃഷ്ടികളും സന്താനങ്ങളുമായ ജനങ്ങൾ ഓരോ സംസാര ദുഃഖങ്ങളാൽ വാടുന്നതു് കാണുമ്പോൾ എന്റെ മനസ്സു തളരുന്നു. നിന്തിരുവടിയെ സേവിച്ച് അനായാസമായി സംസാരത്തിൽ നിന്നു കരകയറുന്നതിനു് പ്രാരബ്ധം ഇവരെ സമ്മതിക്കുന്നില്ലല്ലോ. പണ്ഡിതന്മാർപോലും ഭഗവൽഭജനം ചെയ്യാതെ മായാകാര്യമായ കുടുംബഭരണത്തിൽ കുടുങ്ങി, വ്യർത്ഥമായ പ്രയത്നങ്ങളെ ചെയ്തു്, രാത്രിയിൽ ഉറക്കവും കൂടിയില്ലാതെ പരിതപിക്കുന്നു. ഭക്തന്മാർ അങ്ങിനെയല്ല. കേട്ടാലും കേട്ടാലും മതിവരാത്ത ഭഗവൽകഥാമൃതത്തെ നിരന്തരം സേവിച്ചും, സകല ഭാരങ്ങളേയും അവിടത്തെ പാദങ്ങളിൽ സമർപ്പിച്ചും, നിശ്ചിന്തരായി സുഖിക്കുന്നു. നിന്തിരുവടി അവരുടെ ഹൃദയത്തിൽ തിളങ്ങിക്കൊണ്ടു് അവരെ ആനന്ദിപ്പിക്കുന്നു. അവർക്കു അന്യരുടെ ദുഃഖം തീർണമെന്ന ഒരാഗ്രഹമല്ലാതെ തങ്ങൾക്കു ഒന്നും തന്നെ വേണമെന്നില്ല. ഹേ പുരുഷോത്തമ! പ്രാണാവസാനകാലത്തിൽ അവശരായിട്ടെങ്കിലും അവിടത്തെ തിരുനാമം കീർത്തിക്കാൻ കഴിയുന്നവർ പരമഭാഗ്യവാന്മാരാണ്. തങ്ങളുടെ ബഹുജന്മസഞ്ചിതപാപങ്ങളെല്ലാം നശിച്ച്, അവർ അവിടത്തെ ചരണാരവിന്ദങ്ങളിൽ ചേരുന്നു. ഇത്ര സുലഭനായ നിന്തിരുവടിയെ സേവിക്കാത്തവരുടെ ജന്മം വ്യർത്ഥം തന്നെ.

ഹെ ഭഗവൻ! കാലസ്വരൂപനായ നിന്തിരുവടി മാത്രമാണ് നിത്യൻ. ബ്രഹ്മാവായ ഞാനും ഒരു കാലത്തില്ലാതാകും. അതിനാൽ ഞാൻ പ്രാർത്ഥിക്കുന്നു. എനിക്കു സൃഷ്ടികർമ്മത്തിനാവശ്യമായ ജ്ഞാനത്തെ തരേണമേ. ആ കർമ്മങ്ങൾ എന്നെ ബന്ധിക്കാതെ സമർപ്പണബുദ്ധ്യോടുകൂടി ചെയ്യാനും അനുഗ്രഹിക്കണേ. എനിക്കൊരിക്കലും വേദവിസ്മൃതി ഭവിക്കാതെയിരിപ്പാനും കൃപ ചെയ്യണേ.

ഇപ്രകാരം ബ്രഹ്മാവ് നിഷ്കപടമായി പ്രാർത്ഥിച്ചപ്പോൾ ഭഗവാൻ പ്രീതനായി അരുളിച്ചെയ്തു: "അങ്ങു് ആലസ്യത്തെ പ്രാപിക്കേണ്ട. അങ്ങു പ്രാർത്ഥിച്ച ജ്ഞാനം ഞാൻ മുൻപേ തന്നെ തന്നുകഴിഞ്ഞു. അതു് അങ്ങയുടെ ഉള്ളിലുണ്ടു്. ഇനിയും തപസ്സുചെയ്യുക. അപ്പോൾ ആ ജ്ഞാനം പ്രകടമാകും. സർവ്വവ്യാപിയായ എന്നിൽ സകല ലോകങ്ങളേയും അങ്ങയ്ക്കു കാണാൻ കഴിയും. കർമ്മബന്ധമുണ്ടാവുകയുമില്ല. ഇനി ഒരിക്കലും അങ്ങയെ മോഹം ബാധിക്കയില്ല. സൃഷ്ടികർമ്മത്തിനാരംഭിച്ചുകൊള്ളുക."

digitized by www.sreyas.in

# അദ്ധ്യായം 10

## പത്തുവിധ സൃഷ്ടികൾ

ശ്രീമൈത്രേയർ പറഞ്ഞു:– ഭഗവാൻ ആജ്ഞാപിച്ചപ്രകാരം ബ്രഹ്മാവ് വീണ്ടും തപസ്സുചെയ്ത് ജ്ഞാനശക്തിയെ സമ്പാദിച്ചു. ഒരിക്കൽ അതിശക്തിയായ കാററടിച്ച് ബ്രഹ്മാവിൻെറ ഇരിപ്പിടമായ താമരയും കാരണജലവും വല്ലാതെ ഇളകി. അപ്പോൾ ബ്രഹ്മാവ് ജലത്തെ വായുവോടുകൂടി തൻെറ ഉള്ളിലാക്കി. താമര മാത്രം അവശേഷിച്ചു. അതിനെ ജീവികളുടെ ഭോഗസ്ഥാനമായ മൂന്നു ലോകങ്ങളായി ഭാഗിച്ചു. അതേവരെ സാമ്യാവസ്ഥയിലിരുന്ന സത്വരജസ്തമോഗുണങ്ങൾ ക്ഷോഭിച്ച് ഏററക്കുറച്ചിലായി. ആ ഗുണങ്ങളിൽ നിന്നു ലോകസൃഷ്ടി ആരംഭിച്ചു.

സൃഷ്ടി, പ്രാകൃതമെന്നും വൈകൃതമെന്നും രണ്ടുവിധമാണ്. ഭഗവാൻ്റെ സങ്കല്പമാത്രത്താലുണ്ടായതാണ് പ്രാകൃതസൃഷ്ടി. വൈകൃതം ബ്രഹ്മാവിൻ്റെ സൃഷ്ടിയാണ്. കാലശക്തിനിമിത്തം പ്രകൃതിക്കു നേരിട്ട ആദ്യത്തെ വികാരം മഹത്തത്വം. രണ്ടാമത്തു് അഹങ്കാരം, മൂന്നാമത്തു് പഞ്ചമഹാഭൂതങ്ങൾ, നാലാമത്തു് ഇന്ദ്രിയങ്ങൾ, അഞ്ചാമത്തു് ഇന്ദ്രിയാഭിമാനികളായ ദേവതകളും മനസ്സും, ആറാമത്തു് അവിദ്യ. ഇവ ആറും ഭഗവാൻ്റെ സൃഷ്ടിയാണ്.

ബ്രഹ്മാവിൻെറതായ വൈകൃതസൃഷ്ടികൾ മൂന്നാണ്. ഒന്നാമത്തു് സസ്യങ്ങളും ലതകളും വൃക്ഷങ്ങളുമടങ്ങിയ സ്ഥാവരങ്ങൾ, രണ്ടാമത്തു് മൃഗങ്ങൾ, പക്ഷികൾ, ജലജന്തുക്കൾ ഇവയാകുന്ന തിര്യക്കുകൾ, മൂന്നാമത്തു് മനുഷ്യരും ദേവകളും.

പ്രാകൃതവും വൈകൃതവും കലന്ന സൃഷ്ടിയാണ് സനൽകുമാരാദികൾ.

ഏകനായ ഭഗവാൻ തന്നെയാണ് ബ്രഹ്മാവായും പിന്നീട് ബഹുവിധ സൃഷ്ടികളായും ഭവിച്ചതു്. ഭഗവാനിൽ നിന്നു അന്യമായി സ്ഥാവരജംഗമങ്ങളിൽ ഒന്നും തന്നെയില്ല.

digitized by www.sreyas.in

# അദ്ധ്യായം 11

## കാല പ്രമാണം

ശ്രീ മൈത്രേയർ പറഞ്ഞു:— വിഭജിക്കപ്പെടാൻ കഴിയാത്തതായി കാലത്തിന്റെ സൂക്ഷ്മതമമായ അംശത്തിനു പരമാണു എന്നു പേർ. പരമാണുവിൽ നിന്ന് ക്രമത്തിൽ അണു, ത്രസരേണു, ത്രുടി, വേധം, ലവം, നിമിഷം, ക്ഷണം, ലഘു, നാഴിക, മുഹൂർത്തം, യാമം, പകലും രാത്രിയും, ദിനം, പക്ഷം, മാസം, ഋതു, അയനം, സംവത്സരം, എന്നിങ്ങനെ കാലവിസ്താരത്തെ നിർണ്ണയിച്ചിരിക്കുന്നു. മനുഷ്യരുടെ ഒരു മാസം പിതൃക്കൾക്ക് ഒരു ദിവസവും, മനുഷ്യരുടെ ഒരു സംവത്സരം ദേവന്മാർക്ക് ഒരു ദിവസവും ആകുന്നു. കൃതം, ത്രേത, ദ്വാപരം, കലി എന്ന നാലു യുഗവും കൂടി 12000 ദേവവത്സരം ചേർന്നത് ഒരു ചതുർയുഗമാകുന്നു. ആയിരം ചതുർയുഗം ബ്രഹ്മാവിന്റെ ഒരു പകലോ രാത്രിയോ ആണ്. ആ കണക്കിനു നൂറു സംവത്സരമാണ് ബ്രഹ്മാവിന്റെ ആയുസ്സ്.

ബ്രഹ്മാവ് തന്റെ ഓരോ പകലിലും സൃഷ്ടിയെ ചെയ്യുന്നു. രാത്രിയിൽ അതെല്ലാം പ്രളയത്തിൽ ലയിക്കും. ഈ കല്പത്തിൽ ബ്രഹ്മാവിന്റെ 50 വയസ്സു കഴിഞ്ഞിരിക്കുകയാണ്. ഈ കല്പത്തിൽ ഭഗവാന്റെ ആദ്യാവതാരം വരാഹമൂർത്തിയായിരുന്നു. അതിനാൽ ഇതിനെ വാരാഹകല്പമെന്നു പറയുന്നു.

ഈ കാലപ്രമാണത്തിൽ നിന്നും മഹത്തായ ഗുണപാഠം പഠിക്കാനുണ്ട്. $86\frac{1}{2}$ കോടി ദേവവർഷം ആയുസ്സുള്ള ബ്രഹ്മാവു പോലും കാലത്തിനു വിധേയനാണ്, എന്നിരിക്കെ അല്പായുസ്സായ ക്ഷുദ്രമനുഷ്യൻ എന്മാത്രം! ഒരു ബ്രഹ്മകല്പത്തിൽ ഒരു ജീവന് എപ്പോഴോ ഒരിക്കൽ മനുഷ്യജന്മം ലഭിച്ചാൽ ഭാഗ്യം. അത്രത്തോളം ദുർല്ലഭവും വിലയേറിയതും എന്നാൽ ക്ഷണികവുമായ ജന്മത്തെ ഭഗവൽസേവയ്ക്കായി പ്രയോജനപ്പെടുത്തി സംസാരത്തിൽ നിന്നും കരകയറുന്നവനാണ് വിവേകി. അതല്ലാതെ ക്ഷുദ്രവിഷയങ്ങളെ സേവിച്ചും അന്യോന്യം മത്സരിച്ചും ഭഗവാനെ മറന്ന് കാലം കളഞ്ഞുകളിക്കുന്നതിനെക്കാൾ കഷ്ടമെന്തുള്ളു?

digitized by www.sreyas.in

# അദ്ധ്യായം 12.

## പ്രജാസൃഷ്ടി വിസ്താരവും മനുവിന്റെ ജനനവും

ശ്രീ മൈത്രേയർ പറഞ്ഞു:– ഇനി ബ്രഹ്മാവ് പ്രജകളെ സൃഷ്ടിച്ച രീതിയെ പറയാം. ബ്രഹ്മാവിന്റെ ആദ്യസൃഷ്ടി അജ്ഞാനവൃത്തികളായിരുന്നു. പരമാത്മാവിനെ മറയ്ക്കുന്ന തമസ്സ്, ദേഹാദികളിൽ ഞാനെന്നുള്ള മോഹം, വിഷയാശയാകുന്ന മഹാമോഹം, വിഷയലബ്ധിക്ക് തടസ്സം വരുമ്പോളുണ്ടാകുന്ന ക്രോധം, വിഷയനാശത്തിൽ സർവ്വവും നശിച്ചു എന്ന അന്ധബുദ്ധി, എന്നിവയായിരുന്നു അവ. ഈ അജ്ഞാനവൃത്തികളാണ് ഭൗതികലോകത്തെ നിലനിർത്തുന്നത്. ഈ പാപസൃഷ്ടികളിൽ ബ്രഹ്മാവ് സന്തോഷിച്ചില്ല. വീണ്ടും ഭഗവാനെ വഴിപോലെ ധ്യാനിച്ച് നിർമ്മലമായ ബുദ്ധികൊണ്ട് സനകാദിയോഗീശ്വരന്മാരെ സൃഷ്ടിച്ചിട്ട് അവരോട് പ്രജാവൃദ്ധിചെയ്യാനാവശ്യപ്പെട്ടു. വാസുദേവപരായണരായ അവർ മോക്ഷത്തെ മാത്രം ഇച്ഛിച്ചവരായതിനാൽ സംസാരകാര്യമായ പ്രജാസൃഷ്ടിചെയ്യാനിഷ്ടപ്പെട്ടില്ല. അപ്പോൾ ബ്രഹ്മാവിനു ക്രോധമുണ്ടായി. ആ ക്രോധത്തിൽ നിന്ന് രുദ്രൻ ജനിച്ചു. ബ്രഹ്മാവു കല്പിച്ച പ്രകാരം രുദ്രൻ തന്നെപ്പോലെ അനേകം ഉഗ്രസ്വഭാവികളെ സൃഷ്ടിച്ചു. ആ സൃഷ്ടികൾ ലോകത്തെ നശിപ്പിക്കുമെന്ന് കണ്ടു് ബ്രഹ്മാവ് ഭയപ്പെട്ടു. സൃഷ്ടിയെ മതിയാക്കീട്ട് മംഗളമായ തപസ്സാചരിക്കാൻ രുദ്രനോടാജ്ഞാപിച്ചു. പിന്നീട് ബ്രഹ്മാവ് സമാഹിതചിത്തനായി മരീചി മുതലായ പ്രജാപതികളെ സൃഷ്ടിച്ചു. ബ്രഹ്മാവിന്റെ മുഖങ്ങളിൽ നിന്ന് നാലുവേദങ്ങളും ഉപവേദങ്ങളും ധർമ്മപാദങ്ങളും വർണ്ണാശ്രമങ്ങളും ഗായത്ര്യാദിഛന്ദസ്സുകളും സപ്തസ്വരങ്ങളുമുണ്ടായി. ഇത്രത്തോളമായിട്ടും ബ്രഹ്മാവിനു തൃപ്തിവന്നില്ല. വീണ്ടും ഭഗവാനെ ധ്യാനിച്ചു പ്രാർത്ഥിച്ചു. അപ്പോൾ ബ്രഹ്മാവിന്റെ ശരീരം രണ്ടായി ഭാഗിക്കപ്പെട്ട് സ്വായംഭുവമനുവെന്ന പുരുഷനായും ശതരൂപ എന്ന സ്ത്രീയായും ഭവിച്ചു. ബ്രഹ്മാവിന്റെ ശരീരം വേറെ ശേഷിക്കയും ചെയ്തു. മനുദമ്പതികളുടെ സന്തതിപരമ്പരകളാൽ ലോകം നിറഞ്ഞുകണ്ടപ്പോൾ ബ്രഹ്മാവ് കൃതാർത്ഥനായി.

digitized by www.sreyas.in

# അദ്ധ്യായം 13.

## വരാഹാവതാരം

ബ്രഹ്മപുത്രനായ സ്വായംഭുവമനു പിതാവിന്റെ ആജ്ഞയെ അനുസരിപ്പാൻകാത്തുനിന്നു. അതുകണ്ടു് സന്തുഷ്ടനായ ബ്രഹ്മാവു് പ്രജാവൃദ്ധി ചെയ്യാൻ കല്പിച്ചു. മനു നോക്കിയപ്പോൾ സൃഷ്ടിക്കാധാരമായ ഭൂമി വെള്ളത്തിൽ മുങ്ങിക്കിടക്കുന്നതായി കണ്ടു. അതിനെ ഉദ്ധരിച്ചു തരണമെന്നു് ബ്രഹ്മാവിനോടു പ്രാർത്ഥിച്ചു. ഇക്കാര്യം തന്നാലസാദ്ധ്യമാണെന്നു് കണ്ടിട്ടു് ബ്രഹ്മാവു് സർവ്വേശ്വരനെ ഭക്തിപൂർവ്വം ധ്യാനിച്ചാശ്രയിച്ചു. ഭഗവാൻ ഒരു ചെറിയ വരാഹരൂപത്തിൽ ബ്രഹ്മാവിന്റെ നാസികയിൽക്കൂടി അവതരിച്ചു. പുറത്തുവന്ന ക്ഷണത്തിൽ ആ മൂർത്തി പർവ്വതാകാരമായി വളർന്നു് ഗംഭീരമായി ഗർജ്ജിച്ചു. അതു കേട്ടപ്പോൾ ഭഗവാൻ അവതരിച്ചിരിക്കുകയാണെന്നറിഞ്ഞു് ബ്രഹ്മാദിദേവന്മാർ സന്തോഷിച്ചു് സ്തുതിച്ചു. വരാഹമൂർത്തി ജലാന്തർഭാഗത്തിൽ പ്രവേശിച്ചു് ഭൂമിയെ തേററമേൽ ഉയർത്തിക്കൊണ്ടുവന്നു് യഥാസ്ഥാനത്തുറപ്പിച്ചു. ആ സമയം ഹിരണ്യാക്ഷനെന്ന അസുരൻ യുദ്ധത്തിനായി വന്നു. ഭഗവാൻ അവനെ ലീലയായി സംഹരിച്ചു. അസുരഭയം തീർന്നദേവതകൾ യജ്ഞവരാഹമൂർത്തിയെ ഭക്തിപൂർവ്വം സ്തുതിച്ചു.– "ദേവമൂർത്തേ! യജ്ഞപുരുഷ! നിന്തിരുവടിയുടെ ഈ ആകാരത്തിൽ യജ്ഞത്തിനാവശ്യമായ സകല സാമഗ്രികളും സ്ഥിതിചെയ്യുന്നതായി ഞങ്ങൾ കാണുന്നു. വേദോക്തങ്ങളായ മന്ത്രങ്ങളും ദേവതകളും ദ്രവ്യങ്ങളും യജ്ഞകർമ്മങ്ങളുമെല്ലാം നിന്തിരുവടി തന്നെ. നിഷ്കാമകർമ്മപരിപാകത്താൽ വൈരാഗ്യവും ഭക്തിയും മനോജയവുമുണ്ടാകുമ്പോൾ ആത്മജ്ഞാനത്തെ ഉപദേശിച്ചു് സംസാരത്തിൽ നിന്നു് കരകയററുന്ന പരമഗുരുവും അവിടുന്നു് തന്നെ. സർവ്വശക്തനായ അവിടത്തേക്കു് ഈ ഭൂമിയുടെ ഉദ്ധാരണം, മദയാനയ്ക്കു് ഒരു താമരവള്ളിയെ ധരിക്കുന്നതുപോലെ, നിസ്സാരമാണു്. അവിടത്തെ ശരീരജലസ്പർശമേററു് സത്യലോകംവരെയുള്ള സകല ലോകവാസികളും പരിശുദ്ധരായിത്തീർന്നു. ഹെ ഭഗവൻ! മായാമോഹിതരായ ഞങ്ങൾ അപ്രമേയനായ നിന്തിരുവടിയെ അല്പവും അറിയുന്നവരല്ല. ഞങ്ങൾ തൃപ്പാദങ്ങളിൽ ശരണം പ്രാപിക്കുന്നു." ഇപ്രകാരം പ്രാർത്ഥിച്ച ദേവകളുടെ സങ്കടം തീർത്തിട്ടു് ഭഗവാൻ അന്തർദ്ധാനം ചെയ്തു.

ഭഗവാന്റെ വരാഹാവതാരമെന്ന ഈ അത്ഭുതകഥ സർവ്വമംഗളകരമാണു്. ഇതു് കേൾക്കാനും കീർത്തിക്കാനും അധികാരികൾ ഭക്തന്മാർ മാത്രമാണു്. ശുദ്ധഭക്തന്മാരിൽ പ്രഭു ശീഘ്രം പ്രസാദിക്കുന്നു. ഭഗവാൻപ്രസാദിച്ചാൽ

digitized by www.sreyas.in

ലഭിക്കാത്തതെന്തു്? എന്നാൽ ഭഗവൽകഥാമൃതപാനത്താൽ തൃപ്തനായ ഭക്തൻ സ്വാമിയിൽ നിന്നും വേറൊന്നുംതന്നെ ആവശ്യപ്പെടുകയില്ല. എങ്കിലും ഭക്തവത്സലൻ കൈവല്യത്തെ കൊടുക്കുന്നു. അതു കിട്ടിയാലും ഭക്തൻ പരമാനന്ദപ്രദമായ ഭഗവൽകഥാമൃതം അലംഭാവമില്ലാതെ തുടൎന്നു് പാനം ചെയ്തുകൊണ്ടിരിക്കുന്നു.

## അദ്ധ്യായം 14.

### ദിതിയുടെ ഗൎഭധാരണം

മൈത്രേയ മഹൎഷി വരാഹാവതാരകഥ വളരെ ചുരുക്കി പറഞ്ഞതു കേട്ടു് ഹരികഥയിൽ അതിശ്രദ്ധാലുവായ വിദുരൎക്കു് ഒട്ടും തൃപ്തിവന്നില്ല. വിസ്തരിച്ചുപറയണമെന്നു് പ്രാൎത്ഥിച്ചപ്പോൾ മഹൎഷി പറഞ്ഞു:– കശ്യപ പ്രജാപതിയുടെ പത്നിമാരിൽ ഒരുവളായ ദിതി, സന്താനലാഭാൎത്ഥം ഒരുദിവസം സന്ധ്യാസമയത്തിൽ ഭൎത്താവിനെ സമീപിച്ചു. അപ്പോൾ കശ്യപൻ ഭഗവദ്ധ്യാനംചെയ്യുകയായിരുന്നു. അതൊന്നും നോക്കാതെ അവൾ പറഞ്ഞു:– "പ്രഭോ! എന്റെ സപത്നികൾ സന്താനസമൃദ്ധിയോടുകൂടിയിരിക്കുന്നു. എനിക്കുമാത്രം ആ ഭാഗ്യമില്ലാത്തതിനാൽ സന്താപമുണ്ടു്. എന്നിൽ അവിടുന്നു് കൃപ ചെയ്യണം. മഹാത്മാക്കൾ ദുഃഖിതരുടെ പ്രാൎത്ഥനയെ ഒരിക്കലും നിരസിക്കുകയില്ലല്ലോ." ജിതേന്ദ്രിയനായ കശ്യപൻ ഇപ്രകാരം സമാധാനം പറഞ്ഞു:–"പ്രിയെ! അല്പം ക്ഷമിക്കൂ. ഇപ്പോൾ സന്ധ്യാസമയമാണു്. ഭഗവാൻ ശ്രീരുദ്രൻ സഞ്ചരിക്കുന്ന കാലമാണു്. ആ ദേവനെ വന്ദിക്കാനുള്ള സമയത്തിൽ സന്താനോല്പാദനം പാടില്ല. ആ ദേവനെ മറച്ചു് ആൎക്കും ഒന്നും ചെയ്യാൻ സാദ്ധ്യമല്ല. അപരാധം ചെയ്താൽ ആ ദേവൻ പൊറുക്കുകയില്ല. അതിനാൽ അല്പം കഴിയട്ടെ." ഭൎത്താവിന്റെ ഈ വാക്കുകളെ വിധിവശാൽ ദിതി ആദരിച്ചില്ല. കാമാൎത്തയായി കാന്തന്റെ വസ്ത്രത്തെ പിടിച്ചുവലിച്ചു. ഇതും ഈശ്വരസങ്കല്പമെന്നു നിശ്ചയിച്ചു് കശ്യപൻ അവളുടെ ഇഷ്ടത്തിനു വഴങ്ങി. അനന്തരം അദ്ദേഹം ജലസ്പൎശം ചെയ്തു് ശുദ്ധിവരുത്തിക്കൊണ്ടു് പ്രണവം ജപിച്ചു് പ്രായശ്ചിത്തം ചെയ്തുകൊണ്ടിരുന്നു. ദിതിക്കു് തന്റെ അകൃത്യത്തിൽ പശ്ചാത്താപം തോന്നി. രുദ്രകോപത്താൽ തന്റെ ഗൎഭത്തിനു് നാശം വരാതെ രക്ഷിക്കണേയെന്നു ഭൎത്താവിനോടു പ്രാൎത്ഥിച്ചു. കശ്യപൻ പറഞ്ഞു "ഭദ്രേ! നീ എന്നെ അനുസരിച്ചില്ലല്ലോ. കന്മഷചിത്തത്തോടുകൂടി ചീത്തമുഹൂൎത്തത്തിൽ ദേവനിന്ദചെയ്തുകൊണ്ടല്ലേ

digitized by www.sreyas.in

ഗർഭം സമ്പാദിച്ചതു്? അതിനാൽ അധമന്മാരും അമംഗളകാരികളുമായ രണ്ടു പുത്രന്മാർ നിനക്കുണ്ടാകും. അവർ മൂന്നു ലോകങ്ങളേയും സദാ കരയിച്ചുകൊണ്ടു് അധർമ്മം ചെയ്തുചെയ്തു് മഹാത്മാക്കളുടെ കോപത്തിനു് പാത്രമാകും. ഒടുവിൽ ലോകസംരക്ഷകനായ ശ്രീഹരിതന്നെ അവരെ വധിക്കും." അപ്പോൾ ദിതി പറഞ്ഞു: "നാഥ! ചക്രധാരിയായ ശ്രീഹരി അവരെ വധിക്കുന്നുവെങ്കിൽ എനിക്കു സങ്കടമില്ല. അതുകൊണ്ടു് മോക്ഷം സിദ്ധിക്കുമല്ലോ. എന്നാൽ ബ്രാഹ്മണശാപം സംഭവിക്കാതെ നിന്തിരുവടി രക്ഷിക്കണം." ഇതുകേട്ടപ്പോൾ കശ്യപനു് അനുകമ്പ തോന്നി പറഞ്ഞു: "ഇപ്പോൾ നീ പശ്ചാത്തപിക്കുന്നു. ശ്രീരുദ്രനേയും നമസ്കരിക്കുന്നു. അതുകൊണ്ടു് നിന്റെ ഒരു പൌത്രൻ ഉത്തമനും സജ്ജനസമ്മതനുമായിവരും. അവന്റെ അപാരഭക്തിയെ മാനിച്ചു് സാധുക്കൾ അവനെ ഭഗവാനെയെന്നപോലെ സ്തുതിക്കും. അവന്റെ അഭേദഭാവനയിലും ശുദ്ധഭക്തിയിലും ശ്രീഹരി അതീവ സന്തോഷിക്കും. അവനെപ്പോലെ ശ്രീകൃഷ്ണഭക്തൻ ഉണ്ടായിട്ടില്ല, ഇനി ഉണ്ടാവുകയുമില്ല. ആ ഭാഗവതോത്തമന്റെ നിലയെന്തെന്നു് പറയുവാൻ ഞാനാളല്ല. അവൻ വിഷയങ്ങളെ വിഷംപോലെ വെറുക്കും. അതിതീവ്രമായ ഭക്തിപാശത്താൽ തന്റെ നിർമ്മലഹൃദയത്തിൽ ഭഗവാനെ ബന്ധിച്ചുനിർത്തും. അന്യരുടെ സുഖമായിരിക്കും അവന്റെ സുഖം. പരദുഃഖം അവൻ സഹിക്കുകയില്ല. ഒരു പ്രാണിയേയും വെറുക്കുകയില്ല. ലോകത്തിന്റെ മുഴുവൻ കണ്ണുനീർ അവൻ തുടച്ചുമാറ്റും. ഹൃദയത്തിലും പുറത്തും ശ്രീകാന്തനായ ശ്രീഹരിയെ മാത്രമേ കാണുകയുള്ളു. അവനു് സമം അവൻ മാത്രമായിരിക്കും."

ഇതു കേട്ടപ്പോൾ ദിതിക്കു് സമാധാനമായി. ആ പതിവ്രതാരത്നത്തിനു് ബുദ്ധിഭ്രംശം സംഭവിച്ചതു് ഭഗവൽപ്രേരണയാലായിരുന്നു. പൌത്രൻ മഹാ ഭാഗവതോത്തമനാകുമെന്നറിഞ്ഞു് അവൾ സന്തോഷിച്ചു. പുത്രന്മാരെ ഭഗവാൻ വധിക്കുമെങ്കിൽ അവർക്കു് മുക്തി ഹസ്തപ്രാപ്തമാകുമല്ലോ എന്നോർത്തു് ആ വീരമാതാവു് അധികം സന്തോഷിച്ചു.



digitized by www.sreyas.in

# അദ്ധ്യായം 15.

## സനകാദികളുടെ വൈകുണ്ഠദർശനം— ജയവിജയന്മാരെ ശപിച്ചതു്

ശ്രീമൈത്രേയർ പറഞ്ഞു:—ലോകാപദ്രവകാരികളായ പുത്രന്മാരെ പ്രസവിക്കാൻ മടിച്ചു് ദിതി പ്രസവിക്കാതെ നൂറു വർഷം ഗർഭം ധരിച്ചിരുന്നു. തന്നിമിത്തം ലോകമെങ്ങും വൻതമസ്സു് ബാധിച്ചു. പകലും രാത്രിയും തിരിച്ചറിയാൻ കഴിഞ്ഞില്ല. വേദോക്തകർമ്മങ്ങളെല്ലാം മുടങ്ങി. സങ്കടത്തിൽപെട്ട ദേവന്മാർ ബ്രഹ്മാവിനെ ശരണം പ്രാപിച്ചു. ബ്രഹ്മാവു് പറഞ്ഞു:— മുമ്പു് വൈകുണ്ഠത്തിൽ ഒരു സംഭവം നടന്നതിന്റെ ഫലമായിട്ടാണു് ഈ ദുരവസ്ഥ വന്നു ചേർന്നതു്. ആപ്തകാമന്മാരായ സനകാദികൾ നിശ്ചിന്തരായി ഓരോ ലോകങ്ങളിൽ യഥേഷ്ടം സഞ്ചരിച്ചുകൊണ്ടിരുന്നു. അക്കൂട്ടത്തിൽ ഒരിക്കൽ ഭഗവദ്ദർശനാർത്ഥം വൈകുണ്ഠത്തിലുമെത്തി.

സർവ്വലോകവന്ദ്യസ്ഥാനമായ വൈകുണ്ഠത്തിലുള്ള പുരുഷന്മാരെല്ലാം ചിരകാലം നിഷ്കാമഭക്തിയാൽ ശ്രീഹരിയെ ആരാധിച്ചതിന്റെ ഫലമായി വിഷ്ണുസാരൂപ്യം സിദ്ധിച്ച സുകൃതികളാകുന്നു. അവർ പ്രഭുവിന്റെ ശോഭനയശസ്സിനെ അന്യോന്യം പറഞ്ഞും കേട്ടും പ്രേമാധിക്യത്താൽ ആനന്ദബാഷ്പവും രോമാഞ്ചവും വഹിച്ചുകൊണ്ടു് അവിടവിടെ സഞ്ചരിക്കുന്നു. കല്പകവൃക്ഷങ്ങൾ നിറഞ്ഞ നൈഃശ്രേയസമെന്ന ഉദ്യാനം എപ്പോഴും പുഷ്പഫലസമൃദ്ധമായി ശോഭിക്കുന്നു. ആകാശദേശത്തിൽ വൈമാനികർ തിങ്ങിനിന്നുകൊണ്ടു് ചിത്തത്തെ വൈകുണ്ഠനാഥനായ ശ്രീകൃഷ്ണനിൽ ഉറപ്പിച്ചു് കീർത്തിക്കുന്നു. സർവ്വദേവവന്ദ്യയായ ലക്ഷ്മീദേവി, തന്റെ ദിവ്യരൂപത്തെ സ്വർണ്ണചുമരുകളിൽ പ്രതിഫലിപ്പിച്ചുകൊണ്ടു് ദാസീസമതയായി ഭഗവാനെ പൂജിക്കുന്നു.

അവിടെ പ്രവേശിച്ചമാത്രയിൽ കുമാരന്മാർക്കു് പരമാനന്ദാനുഭവമുണ്ടായി. അവർക്കു് ഭഗവാനെ കാണാൻ തിടുക്കമായി. സർവ്വത്ര സമദർശികളായ ആ യോഗീശ്വരന്മാരുടെ ഗതിയെ ആരും ഒരു സ്ഥലത്തിലും തടസ്സപ്പെടുത്താറില്ല. അവർ ദ്രുതഗതിയിൽ ഓരോ മതിൽചുററുകളും കടന്നു് അവസാനത്തെ ഗോപുരദ്വാരത്തിലെത്തി. അവിടെ തുല്യവയസ്കരായി ഗദാപാണികളായി സർവ്വാഭരണഭൂഷിതരായി ജയവിജയന്മാരെന്ന രണ്ടു ദേവന്മാർ കാവൽ നിന്നിരുന്നു. കുമാരന്മാർ അവരോടൊന്നും ചോദിക്കാതെ അകത്തേക്കു കടക്കുവാൻ ഭാവിച്ചു. ആത്മജ്ഞാനികളായ അവർ അഞ്ചുവയസ്സു മാത്രം പ്രായം തോന്നിക്കുന്നവരും അരയിൽ വസ്ത്രവുമില്ലാത്തവരുമായിരുന്നു. ആ മഹാത്മാക്കളുടെ പ്രഭാവമറിയാതെ വെറും കുട്ടികളാണെന്നു കരുതി കാവൽക്കാർ അവരെ ഗദകൊണ്ടു് തടഞ്ഞു നിർത്തി.

digitized by www.sreyas.in

പ്രേഷ്ഠതമനായ ഭഗവാന്റെ ദർശനത്തിനു വിഘ്നം വരുത്തിയവരോടു് കുമാരന്മാക്കു് അൽപം കോപം തോന്നി. ഭഗവൽപാഷദന്മാർ കുമാരന്മാരെ തടഞ്ഞതും പരമശാന്തമൂർത്തികളായ സനകാദികൾക്കു് കോപമുണ്ടായതും അന്തര്യാമിയായ ശ്രീകൃഷ്ണന്റെ സങ്കൽപത്താൽ തന്നെ. കുമാരന്മാർ പറഞ്ഞു:— "ഇതെന്തു്? ഭേദഭാവന അശേഷം തീണ്ടാത്ത വൈകുണ്ഠത്തിൽ നിങ്ങൾക്കു മാത്രം ഈ വിപരീതബുദ്ധിയോ? നിങ്ങൾ തീച്ചയായും ഇവിടെയിരിക്കാൻ യോഗ്യരല്ല. നിങ്ങൾക്കു പററിയ സ്ഥലം കാമക്രോധാദികൾ നിറഞ്ഞ അധോലോകം തന്നെ. അവിടെ അസുരന്മാരായി ജനിക്കുവിൻ."

ബ്രാഹ്മണരുടെ ഈ ഘോരമായ ശാപത്തെ കേട്ടു് ഹരിദാസന്മാർ പേടിച്ചു വിറച്ചുപോയി. ഉടനെ മഹാത്മാക്കളുടെ പാദമൂലങ്ങളിൽ വീണു് നമസ്കരിച്ചു് പ്രാത്ഥിച്ചു:— "ഭഗവത്സ്വരൂപികളെ! അപരാധം ചെയ്ത ഞങ്ങളെ ശിക്ഷിച്ചതു് ഉചിതം തന്നെ. അതു ഞങ്ങൾ അനുഭവിച്ചുകൊള്ളാം. കാരണം, ഇനി ഒരിക്കലും മഹാത്മാക്കളെ അപമാനിക്കാൻ ഞങ്ങൾക്കു തോന്നുകയില്ലല്ലോ. ഞങ്ങൾ ഒന്നേ പ്രാത്ഥിക്കുന്നുള്ളൂ. അധോലോകത്തിൽ ജനിച്ചാലും ഞങ്ങൾക്കു് നിരന്തര ഭഗവൽസ്മരണയ്ക്കു് വിഘ്നം വരാത്തവിധം അനുഗ്രഹിക്കണം."

ഇതേ സമയത്തിൽ തന്റെ ഭൃത്യന്മാരുടെ അതിക്രമത്തെ അറിഞ്ഞു് വൈകുണ്ഠനാഥൻ ലക്ഷ്മീസമേതനായി കുമാരന്മാരുടെ മുമ്പിൽ എഴുന്നള്ളി. ദർശനമാത്രത്താൽ ഹൃദയത്തെ അപഹരിക്കുന്ന അരവിന്ദനാഭന്റെ ദിവ്യമംഗളവിഗ്രഹത്തെ കുമാരന്മാർ കൺകുളിരെ കണ്ടു. പ്രസന്നമുഖകമലം, ശോഭനകപോലം, ഉയന്ന നാസിക, പ്രേമകടാക്ഷം, വിരിഞ്ഞ മാറിടം, ആഴമേറിയ നാഭി, തടിച്ച കടിതടം, പരമഹംസന്മാർ തേടുന്ന പാദാരവിന്ദം, ഘനശ്യാമനിറം, അരയിൽ മഞ്ഞപ്പട്ടു്, സവ്വാംഗം ആഭരണങ്ങൾ, എന്നിങ്ങനെ സൌന്ദര്യം മൂത്തിമത്തായി, ഇടത്തേ തൃക്കൈ ഗരുഡന്റെ പുറത്തുവച്ചു്, വലത്തെ തൃക്കൈയ്യിൽ താമരപ്പൂവുമായി, ഭക്തവാത്സല്യത്താൽ സ്നേഹമസൃണമായി കടാക്ഷിച്ചുകൊണ്ടു നിൽക്കുന്ന പുരുഷോത്തമന്റെ ആകാരം കുമാരന്മാരുടെ ഹൃദയത്തിൽ പ്രവേശിച്ചു് അവരെ പുളകം കൊള്ളിച്ചു. ബ്രഹ്മാനന്ദത്തിൽ മുങ്ങിക്കിടക്കുന്നവരാണെങ്കിലും അതിലും ഉപരിയായ പ്രേമാനന്ദം തങ്ങൾക്കുണ്ടാക്കിത്തന്ന ഭഗവാനെ അവർ സ്തുതിച്ചു." ഭഗവൻ! നിന്തിരുവടി സകല ഭൂതങ്ങളുടേയും ഉള്ളിൽ എപ്പോഴും ഉണ്ടു്. എങ്കിലും ദുരാത്മാക്കൾക്കു് കാണാൻ കഴിയുന്നില്ല. ഇപ്പോൾ ഞങ്ങളുടെ നേത്രഗോചരമായി ഭവിച്ചതു് അവിടത്തെ കാരുണ്യാതിരേകത്താലാണു്. അരൂപനായ നിന്തിരുവടി സ്വരൂപം സ്വീകരിക്കുന്നതു് ഭക്തന്മാരെ ആനന്ദിപ്പിക്കുവാനാണു്. വിഷയങ്ങളിൽ ഭ്രമിച്ചു് കാലമെല്ലാം കളഞ്ഞ

digitized by www.sreyas.in

വൻ് ഏതോ സുകൃതവശാൽ വിവേകം ഉദിച്ചിട്ടു് എപ്പോൾ കഠിന പശ്ചാത്താപം ഉണ്ടാകുന്നുവോ അപ്പോൾ അവിടത്തെ കൃപയാൽ ശ്രവണകീർത്തനാദികളിൽ രുചിയുണ്ടാകുന്നു. അവയെ അഭ്യസിക്കുന്തോറും വിഷയങ്ങളിൽ വെറുപ്പും ത്വൽപാദങ്ങളിൽ ഭക്തിയുമുണ്ടാകുന്നു. ഭക്തിയുടെ പരിപാകദശയിൽ നിന്തിരുവടി ഹൃദയത്തിൽ പ്രകാശിക്കുന്നതു് അനുഭവഗോചരമാകുന്നു. അവൻ പിന്നീടു് മോക്ഷത്തെപ്പോലും തിരസ്കരിച്ചിട്ടു് ത്വൽപാദഭജനത്തിൽ മാത്രം കാലം കഴിച്ചു് ജന്മസാഫല്യം നേടുന്നു. സ്വാമിൻ! ഞങ്ങൾക്കു് കോപമുണ്ടായിട്ടു് അവിടത്തെ പാർഷദന്മാരെ ശപിക്കാനിടയായി. ആ പാപത്തിന്റെ ഫലമായി ഞങ്ങൾക്കു് നീചയോനികളിൽ ജനിക്കേണ്ടിവന്നാലും വരട്ടെ. എന്നാൽ ഒന്നു മാത്രം പ്രാർത്ഥിക്കുന്നു. ഏതു ജന്മമായാലും ഞങ്ങളുടെ മനസ്സു് അവിടത്തെ പാദകമലത്തിൽ രമിക്കട്ടെ, വാക്കുകൾ ശ്രീചരണധൂളിയെ സ്തുതിക്കട്ടെ, ശ്രോത്രങ്ങൾ കഥാശ്രവണത്താൽ നിറയട്ടെ. ഇപ്രകാരം അനുഗ്രഹിച്ചാലും. ഞങ്ങൾക്കു് സുദുർല്ലഭമായ ദർശനം തന്നനുഗ്രഹിച്ച ഭഗവൻ! നമസ്കാരം."

## അദ്ധ്യായം 16.

### സനകാദികളെ ഭഗവാൻ അനുഗ്രഹിക്കുന്നതും ജയവിജയന്മാരുടെ പതനവും

**ശ്രീമൈത്രേയർ പറഞ്ഞു:-** സനകാദികളുടെ സ്തോത്രത്തെ അഭിനന്ദിച്ചുകൊണ്ടു് ഭക്തവത്സലൻ അരുളിച്ചെയ്തു "അല്ലയോ ബ്രാഹ്മണരെ! എന്റെ നിർമ്മലയശസ്സിനെ പ്രകാശിപ്പിക്കുന്ന വേദം നിങ്ങളിൽ നിന്നാണല്ലോ ലോകപ്രസിദ്ധമായതു്. ആ നിങ്ങളോടു് എന്റെ ഭൃത്യന്മാർ ചെയ്ത അതിക്രമം എന്നോടു ചെയ്തതായി തന്നെ ഞാൻ കരുതുന്നു. എന്റെ ഉൽകൃഷ്ടദൈവം ബ്രഹ്മജ്ഞന്മാരാണ്. ഭൃത്യന്മാർ അപരാധം ചെയ്താൽ അതു് യജമാനൻ ചെയ്തതായിട്ടാണു് ലോകം കാണുന്നതു്. അതിനാൽ ഇവർ ചെയ്ത തെററു് ഞാൻ ചെയ്തതു തന്നെ. എന്റെ കൈകൾ നിങ്ങൾക്കപചാരം ചെയ്താൽ അവയെ ഛേദിച്ചു കളയുവാൻ പോലും ഞാൻ മടിക്കുകയില്ല. നിങ്ങൾ എന്നെ സേവിക്കുന്നതുകൊണ്ടാണ് ലക്ഷ്മീദേവി എന്നെ വിട്ടുപിരിയാതിരിക്കുന്നതു്. ആ നിങ്ങളെ അപമാനിച്ച ഇവരെ നിങ്ങൾ ശിക്ഷിച്ചതു് ഉചിതമായി. അതിനുള്ള ശിക്ഷ അനുഭവിച്ചിട്ടു് ഇവർ എത്രയും വേഗം മടങ്ങിവരാനും, ഇവരുടെ വിയോഗം ഞാൻ അധികകാലം അനുഭവിപ്പാൻ ഇടവരാതിരിക്കാനും നിങ്ങൾ അനുഗ്രഹിക്കണം."

digitized by www.sreyas.in

ഭഗവാന്റെ അമൃതവാണികളെ കേട്ടിട്ടു് മുനിമാർക്കു് തൃപ്തി വന്നില്ല. എന്നാൽ താല്പര്യം മനസ്സിലായോ? അതുമില്ല. അൽപാക്ഷരങ്ങളോടും അർത്ഥഗാംഭീര്യത്തോടുംകൂടിയ ഭഗവദ്വാക്യത്തിൽ അടങ്ങിയ അഭിപ്രായമെന്തെന്നറിയാൻ കഴിഞ്ഞില്ല. അവർ ആനന്ദരോമാഞ്ചത്തോടുകൂടി ഉണർത്തിച്ചു:" ഭഗവൻ! സ്വാമിയായ നിന്തിരുവടിയെ ദാസന്മാരായ ഞങ്ങൾ അനുഗ്രഹിക്കണമെന്നാണല്ലോ കൽപിച്ചതു്. അതിന്റെ താൽപര്യം ഞങ്ങളറിയുന്നില്ല. അവിടത്തെ അനുഗ്രഹലേശത്താലാണു് യോഗീശ്വരന്മാർ സംസാരത്തെ കടക്കുന്നതു്. എല്ലാധർമ്മങ്ങളുടേയും പരമഫലം നിന്തിരുവടിയെ പ്രാപിക്കലാണു്. സ്വാമിയെ അനുഗ്രഹിപ്പാനാർക്കു് കഴിയും? അവിടത്തെ പാദതുളസിയെ നിരന്തരം സേവിച്ചുനിൽക്കുന്ന ശ്രീദേവിയെപ്പോലും അവിടുന്നു് അധികം ആദരിക്കാറില്ല. അത്രത്തോളം അചിന്ത്യവൈഭവമുള്ള നിന്തിരുവടി ബ്രാഹ്മണപാദധൂളി കൊണ്ടാണോ പരിശുദ്ധനാകുന്നതു്? അതിനാണോ ശ്രീവത്സമെന്ന മറുവിനെ മാറിൽ ധരിച്ചതു്? ഒരിക്കലുമല്ല. ആ വാക്കുകൾ ലോകശിക്ഷാർത്ഥം മാത്രമാണു്.

ജഗദീശ്വര! ഈ ദ്വാരപാലകന്മാർ ഇവരുടെ കടമ നിർവഹിക്കുകയാണു് ചെയ്തതു്. ഞങ്ങൾ ഇവരെ ശപിക്കാൻ പാടില്ലായിരുന്നു. ജഗന്നാഥനായ അവിടത്തേക്കു് അതിനെ അംഗീകരിക്കാനോ നിരാകരിക്കാനോ അധികാരമുണ്ടു്. അവർക്കു് ദണ്ഡനമോ അനുഗ്രഹമോ യുക്തംപോലെ ചെയ്താലും. ഇവരെ ശപിച്ച തെറ്റിനു് നിശ്ചയിക്കുന്ന ശിക്ഷ ഞങ്ങൾ അപ്രിയം കൂടാതെ അനുസരിച്ചുകൊള്ളാം."

ഭഗവാൻ അരുളിച്ചെയ്തു:– ഹെ വിപ്രന്മാരെ! ഈ ശാപം എന്റെ സങ്കൽപത്താലുണ്ടായതാണു്. അതിൽ നിങ്ങൾക്കൊരു ദോഷവുമില്ല. ഇവർ മൂന്നു ജന്മം അസുരന്മാരായി ഭവിക്കും. ആ സമയത്തു് എന്നിൽ പ്രബലമായ വിദ്വേഷസമാധിയാകുന്ന യോഗത്തോടുകൂടിയവരായി എന്നെ ഭജിക്കും. തൽഫലമായി വീണ്ടും എന്റെ സമീപം മടങ്ങി വന്നുചേരും. ദ്വേഷഭക്തിക്കു് സ്നേഹഭക്തിയേക്കാൾ വളരെ ശക്തികൂടും.

ഭഗവാന്റെ ഭക്തവാത്സല്യത്തെക്കണ്ടു് ആനന്ദപരവശരായ സനകാദികൾ നമസ്കരിച്ചു് അനുജ്ഞവാങ്ങി ഹരികീർത്തനം ചെയ്തുകൊണ്ടു് മടങ്ങിപ്പോയി. ഭഗവാൻ ജയവിജയന്മാരോടു് പറഞ്ഞു "നിങ്ങൾ ഭയപ്പെടേണ്ട. മുമ്പൊരു സമയം നിങ്ങൾ മഹാലക്ഷ്മിയെ അകത്തേക്കു കടത്തി വിട്ടില്ലല്ലോ. അന്നുതന്നെ ഈ ശാപത്തിനു് ഹേതുവുണ്ടായിക്കഴിഞ്ഞതാണു്. ബ്രഹ്മഹേളനം ചെയ്തതിനുള്ള ശിക്ഷ അനുഭവിക്കുകതന്നെ വേണം. അതിശക്തിമത്തായ വിദ്വേഷയോഗത്താൽ ഒരു നിമിഷവും എന്നെ മറക്കാതെയിരുന്നുകൊണ്ടു് അതിശീഘ്രം എന്റെ സമീപം മടങ്ങി വന്നുകൊള്ളുവിൻ." ഭഗവദാജ്ഞയനുസരിച്ചു്

digitized by www.sreyas.in

ജയവിജയന്മാർ വൈകുണ്ഠത്തിൽ നിന്നും പതിച്ചു. ആ രണ്ടു പേരുമാണ് ഇപ്പോൾ ദിതിയുടെ ഗർഭത്തിൽ പ്രവേശിച്ചിരിക്കുന്നതു്. ഭഗവാന്റെ ഇഷ്ടമനുസരിച്ചു സംഭവിച്ചിട്ടുള്ള ഇക്കാര്യത്തിൽ നമുക്കാർക്കും തന്നെ പ്രതിവിധിചെയ്യാൻ സാധ്യമല്ല. ഭഗവാനെ ആശ്രയിച്ചിരിക്കാം. തന്തിരുവടി യഥാകാലം ലോകരക്ഷമത്തെ ചെയ്യും.

## അദ്ധ്യായം 17.

ഹിരണ്യകശിപുവിന്റേയും ഹിരണ്യാക്ഷന്റെയും ജനനം,

ഹിരണ്യാക്ഷന്റെ യുദ്ധക്കൊതി

ശ്രീമൈത്രേയർ പറഞ്ഞു:– ദിതി നൂറുവഷം ഗർഭം ധരിച്ചിരുന്നശേഷം രണ്ടുപുത്രന്മാരെ ഒന്നിച്ചു പ്രസവിച്ചു. ആ കൊടുംക്രൂരന്മാരുടെ ജനനസമയത്തിൽ അത്ഭുതപൂർവ്വമായ ഉൽപാതങ്ങൾ ലോകമെങ്ങും കാണാറായി. ഭൂഖണ്ഡങ്ങൾ ഇളകി. ദിക്കുകൾ ജ്വലിച്ചു. ഇടിത്തീവീണു. ധൂമകേതുക്കൾ ഉദിച്ചു. അസഹ്യമായ കൊടുങ്കാററുണ്ടായി. മരങ്ങൾ വേരോടെ പുഴങ്ങിവീണു. അന്തരീക്ഷം ഒന്നും കാണാൻ കഴിയാത്തവിധം തമസ്സുകൊണ്ടു നിറഞ്ഞു. സമുദ്രങ്ങൾ ക്ഷോഭിച്ചു. ജലജന്തുക്കൾ പരിഭ്രമിച്ചു് നാലുപാടും പാഞ്ഞു. നദികൾ കലങ്ങിമറിഞ്ഞു. സൂര്യചന്ദ്രന്മാരെ അടിക്കടി രാഹു ഗ്രസിച്ചു. മേഘമില്ലാതെ ഇടിമുഴങ്ങി. ഗ്രാമങ്ങളിൽ നരികൾ അമംഗളശബ്ദമുണ്ടാക്കിക്കൊണ്ടു് അലഞ്ഞുതിരിഞ്ഞു. പശുക്കൾ പേടിച്ചു് പാലിനുപകരം രക്തംകറന്നു. ആകാശത്തിൽനിന്നു് അമേദ്ധ്യവഷമുണ്ടായി. ക്ഷേത്രങ്ങളിൽ ബിംബങ്ങൾ കണ്ണീരൊഴുക്കി. ഗ്രഹങ്ങൾ വക്രഗതിയിലായി. ഇതെല്ലാം കണ്ടിട്ടു് ലോകം നശിക്കാൻ പോകയാണോ എന്നു പോലും ജനങ്ങൾ ഭയപ്പെട്ടു.

ആദിദൈത്യന്മാരായ അവരിരുവരിൽ മൂത്തവനു് ഹിരണ്യകശിപുവെന്നും ഇളയവനു് ഹിരണ്യാക്ഷനെന്നും നാമം കൽപ്പിക്കപ്പെട്ടു. അവർ പൂർവ്വസിദ്ധമായ പരാക്രമങ്ങളെ കാണിച്ചുകൊണ്ടു് അതിവേഗം പർവ്വതം പോലെ വളന്നു. അവരുടെ ഓരോ അടിവെപ്പിലും ഭൂമിവിറച്ചു. തേജസ്സുകൊണ്ടും ആകാരം കൊണ്ടും പൌരുഷം കൊണ്ടും അവർ സൂര്യനേയും അതിക്രമിച്ചു. ഹിരണ്യകശിപു കയ്യൂക്കു കൊണ്ടും വരബലത്താലും മരണഭയമില്ലാത്തവനായി മൂന്നു ലോകങ്ങളേയും കയ്യടക്കി. ഹിരണ്യാക്ഷൻ സ്വബലംകൊണ്ടു് മദോന്മത്തനായിത്തീന്നു.

digitized by www.sreyas.in

അവൻ ഗദാപാണിയായി യുദ്ധത്തെ കൊതിച്ചു് സ്വൎഗ്ഗത്തിലെത്തി. ദേവന്മാർ പേടിച്ചോടിയൊളിച്ചു. അവൻ ഉച്ചത്തിൽ അട്ടഹസിച്ചുകൊണ്ടു് അവിടെ നിന്നുമിറങ്ങിവന്നു് മദയാനയെപ്പോലെ സമുദ്രത്തിൽ പ്രവേശിച്ചു. അവന്റെ ശ്വാസവേഗത്താൽ വൻതിരമാലകളുയൎന്നു. ജലജന്തുക്കൾ വിരണ്ടോടി. ഗദകൊണ്ടു് വെള്ളത്തിലടിച്ചുകളിച്ചുകൊണ്ടു് അസുരൻ വരുണസമീപമെത്തി. വിനയം നടിച്ചു് നമസ്കരിച്ചിട്ടു് വരുണനെ യുദ്ധത്തിനു ക്ഷണിച്ചു. പരിഹാസവാക്കുകളും പറഞ്ഞു. വരുണൻ, പൊങ്ങിവന്ന ക്രോധത്തെ അടക്കിക്കൊണ്ടു് പറഞ്ഞു: "ഹെ പൂജ്യ! ഞാൻ തൽക്കാലം യുദ്ധം നിൎത്തിവച്ചിരിക്കുകയാണു്. നിന്നോടു സമം യുദ്ധം ചെയ്യാൻ പ്രാപ്തനായി സാക്ഷാൽ ആദിപുരുഷനെയൊഴിച്ചു് മററാരേയും ഞാൻ കാണുന്നില്ല. അതുകൊണ്ടു് അവനെ സമീപിക്കുക. ആ ഭഗവാൻ ലോകരക്ഷയെ മുൻനിൎത്തി പല രൂപങ്ങളും സ്വീകരിച്ചു് സഞ്ചരിക്കാറുണ്ടു്. അവയിൽ ഏതെങ്കിലുമൊന്നിനെ നീയും താമസിയാതെ കാണും. യുദ്ധക്കളത്തിൽ ഗൎവ്വം നശിച്ചു് നിനക്കു് വീണുകിടക്കാറാവും."

## അദ്ധ്യായം 18.

### ഹിരണ്യാക്ഷനും വരാഹമൂൎത്തിയുമായി യുദ്ധം

ശ്രീമൈത്രേയർ പറഞ്ഞു:- യുദ്ധക്കൊതിയനായ ഹിരണ്യാക്ഷൻ വരുണൻ പറഞ്ഞതനുസരിച്ചു് ശ്രീഹരിയെ തേടി നടന്നു. അപ്പോൾ ഭഗവാൻ രസാതലത്തിലുണ്ടെന്നു് ശ്രീനാരദർ പറഞ്ഞുകൊടുത്തു. ഹിരണ്യാക്ഷൻ വേഗത്തിൽ അവിടെ ചെന്നു. അപ്പോൾ സൎവ്വേശ്വരൻ പൎവ്വതാകാരമായ വരാഹരൂപം ധരിച്ചു് തേററമേൽ ഭൂമീദേവിയെയും വഹിച്ചുകൊണ്ടു വരുന്നതുകണ്ടു. 'കഷ്ടമേ! ഇതൊരു കാട്ടുമൃഗമാണല്ലോ' എന്നു പരിഹസിച്ചുകൊണ്ടു പറഞ്ഞു: "ഹേ, സൂകരവേഷധാരിയായ മൂഢ! ഈ ഭൂമിയെ രസാതലവാസികളായ ഞങ്ങൾക്കു് ബ്രഹ്മാവു് തന്നതാണു്. എന്റെ മുമ്പിൽ നിന്നു് നീ ഇതിനെ സുഖമായി കൊണ്ടുപോകാമെന്നു് കരുതണ്ട. ഒന്നുകിൽ ഭൂമിയെ കൈവിടുക, അല്ലെങ്കിൽ എന്നോടു യുദ്ധത്തിനു വരിക." അസുരന്റെ വാക്കുകേട്ടു് ഭൂമി പേടിച്ചു വിറച്ചു. ഭഗവാൻ ദേവിയോടുള്ള കാരുണ്യത്താൽ, അപ്പോൾ അസുരനോടു് യുദ്ധത്തിനു് നിൽക്കാതെ, അവന്റെ ദുർവാക്കുകളെ സഹിച്ചുകൊണ്ടു് ജലത്തിൽ നിന്നും നിൎഗ്ഗമിച്ചു് ഭൂമിയെ യോഗ്യമായ സ്ഥലത്തു് സ്വശക്തിയാൽ ഉറപ്പിച്ചു സ്ഥാപിച്ചു.

digitized by www.sreyas.in

അനന്തരം തിരിച്ചുവന്ന് അസുരനെ അധിക്ഷേപിച്ചുകൊണ്ടു് യുദ്ധസന്നദ്ധനായി നിന്നു. നേരിട്ടുവന്ന അസുരനുമായി ഭഗവാൻ വളരെനേരം ലീലയായി യുദ്ധം ചെയ്തു. നേരം സന്ധ്യായാവാറായി. സന്ധ്യാകാലം അസുരന്മാക്ക് ബലംവദ്ധിക്കുന്ന സമയമാകയാൽ ബ്രഹ്മാവു് ഭീതനായിട്ടു് 'അസുരനെ വേഗം വധിക്കേണമേ' എന്നു ഭഗവാനോടു പ്രാത്ഥിച്ചു.

## അദ്ധ്യായം 19.

### ഹിരണ്യാക്ഷ വധം

ശ്രീമൈത്രേയർ പറഞ്ഞു – ബ്രഹ്മാവിന്റെ പ്രാത്ഥനയെ അംഗീകരിച്ചുകൊണ്ടു് ഭഗവാൻ കുറെ നേരംകൂടി യുദ്ധക്രീഡ ചെയ്തിട്ടു് അസുരന്റെ ചെവിക്കുററിയിൽ ബലമായടിച്ചു. വേരോടെ പുഴങ്ങിയ വൻമരമെന്നപോലെ അവൻ ചത്തുവീണു. ഭഗവാന്റെ കരസ്പശമേററതിനാൽ അവന്റെ ശരീരം സ്വണ്ണപ്രഭമായി വിളങ്ങി. യോഗികരം പ്രാണവിയോഗകാലത്തിൽ യാതൊരു പരമപുരുഷനെ ഹൃദയത്തിൽ ധ്യാനിക്കുന്നുവോ, ആ പ്രഭുവിന്റെ പ്രഹരമേററും, ആ ദേവനെ കൺമുമ്പിൽ കണ്ടുകൊണ്ടും ദേഹത്യാഗം ചെയ്ത അസുരന്റെ ഭാഗ്യാതിരേകത്തെ ദേവന്മാർ വാഴ്ത്തി. അവർ ഭഗവാനെ പുഷ്പവൃഷ്ടിചെയ്തു് സ്തുതിച്ചു. അവതാരകാൎയ്യം കഴിഞ്ഞു് ഭഗവാൻ സ്വധാമം പ്രാപിച്ചു.

## അദ്ധ്യായം 20.

### ബ്രഹ്മാവിന്റെ വിവിധ സൃഷ്ടി

ശൌനകൻ ചോദിച്ചു:– സൂതമഹാശയ! വിദുരമൈത്രേയസംവാദത്തെ ഇനിയും കേരക്കാനാഗ്രഹമുണ്ടു്. അതിനു കാരണമുണ്ടു്. വ്യാസപുത്രനായ വിദുരർ എല്ലാംകൊണ്ടും വ്യാസനു തുല്യനായിരുന്നു. ശ്രീകൃഷ്ണനെ സമാശ്രയിച്ചവനും, ഭക്തന്മാരെ അനുവത്തിക്കുന്നവനുമായിരുന്നു. അതിനാൽ വിദുരർ ശ്രീകൃഷ്ണന്റെ വാത്സല്യഭാജനമായി ഭവിച്ചു. ശ്രീകൃഷ്ണനെ അനുസരിക്കുന്നവനല്ലെന്നുകണ്ടപ്പോരം സ്വന്തം ജ്യേഷ്ഠനായ ധൃതരാഷ്ടരെ ഉപേക്ഷിച്ചു പോവാനും അദ്ദേഹം മടിച്ചില്ല. വളരെക്കാലം തീത്ഥസേവചെയ്തു് വിഷയവിരക്തി കൈവന്നവനുമായിരുന്നു. ഉപദേശിക്കുന്ന മൈത്രേയമഹഷിയാണെങ്കിലോ, ശ്രീകൃഷ്ണന്റെ അന്തരംഗഭക്തനും തത്വജ്ഞന്മാരിൽ വരിഷ്ഠനുമായിരുന്നു.

digitized by www.sreyas.in

അതിനാൽ അവർ തമ്മിലുള്ള സംവാദം ശ്രീകൃഷ്ണകഥകൾ തന്നെയായിരിക്കണം. ആ അമൃതകഥകളിൽ ആർക്കാണു് തൃപ്തിവരിക? അതിനാൽ ഇനിയും പറഞ്ഞാലും.

സൂതൻ പറഞ്ഞു:– വിദുരർ വീണ്ടും സൃഷ്ടിക്രമത്തെക്കുറിച്ചു ചോദിച്ചതിനു് മൈത്രേയമഹർഷി പറഞ്ഞു:– പ്രപഞ്ചസൃഷ്ടിയെ ഇതിനുമുമ്പു് പല ആവർത്തി പറഞ്ഞു കഴിഞ്ഞതാണു്. വീണ്ടും വീണ്ടും പറയുന്നതു് സൃഷ്ടിക്കാധാരമായ പരമതത്വത്തെ ഉറപ്പിക്കാൻ മാത്രമായിട്ടാണു്. അതായതു്, ആദിയിൽ ഭഗവാൻ മാത്രമേ ഉണ്ടായിരുന്നുള്ളു; ഭഗവാനിൽ നിന്നും പ്രപഞ്ചമുണ്ടായി, ഭഗവാനിൽ തന്നെ സ്ഥിതിചെയ്യുന്നു, ഒടുവിൽ ഭഗവാനിൽ തന്നെ ലയിച്ചിട്ടു് ഭഗവാൻ മാത്രം അവശേഷിക്കുന്നു; അതിനാൽ ആദിയിലും മദ്ധ്യത്തിലും അന്ത്യത്തിലും ഭഗവാനെക്കൂടാതെ അന്യവസ്തുവില്ല, എന്ന ബോധം ഉറപ്പിക്കുവാനായിട്ടാണു്. ഒന്നുകിൽ ജീവന്മാർ സഞ്ചയിച്ചു വച്ചിട്ടുള്ള കർമ്മങ്ങളുടെ ഫലം അനുഭവിക്കാനോ, അതല്ലെങ്കിൽ നിഷ്കാമഭക്തിയാൽ ഭഗവാനെ ഭജിച്ചു് സംസാരമുക്തിനേടാനോ, ഏതെങ്കിലും ഒരു ശരീരം കൂടിയേ കഴിയൂ. ഇതിനുവേണ്ടിയാണു് ഭഗവാൻ കാരുണ്യപൂർവ്വം സൃഷ്ടികർമ്മം ചെയ്യുന്നതു്.

ഭഗവാന്റെ നാഭിയിൽ നിന്നുണ്ടായ ബ്രഹ്മാവു് ആദ്യം തന്റെ അജ്ഞാനനിഴലിൽ നിന്നു് അവിദ്യാകാര്യങ്ങളായ താമിസ്രാദികളെ സൃഷ്ടിച്ചു. അവയെ വെറുപ്പോടുകൂടി ഉപേക്ഷിച്ചു. അതിൽ നിന്നും യക്ഷരാക്ഷസാദികളുണ്ടായി. തുടർന്നു് ദേവന്മാർ, അസുരന്മാർ, ഗന്ധർവ്വന്മാർ, അപ്സരസ്സുകൾ, ഭൂതപിശാചുക്കൾ, സാദ്ധ്യന്മാർ, പിതൃക്കൾ, വിദ്യാധരന്മാർ, കിന്നരന്മാർ, കിംപുരുഷന്മാർ എന്നിവരെ സൃഷ്ടിച്ചു. പിന്നീടു് യോഗസമാധികളാൽ തെളിഞ്ഞ മനസ്സുകൊണ്ടു് മനുക്കളെ സൃഷ്ടിച്ചു. ഒടുവിൽ ഋഷികളെ സൃഷ്ടിച്ചു. അവരിൽ ചിലർ ജ്ഞാനികളായും ചിലർ യോഗികളായും ചിലർ ഭക്തന്മാരായും ഭവിച്ചു.

## അദ്ധ്യായം 21.

### കർദ്ദമന്റെ തപസ്സും ഭഗവദ്ദർശനവും.

വിദുരർ ചോദിച്ചു:– ഭഗവൻ! സ്വായംഭുവമനുവിന്റെ ശ്രേഷ്ഠമായ വംശവിസ്താരത്തെ അരുളിച്ചെയ്യണം.

ശ്രീമൈത്രേയർ പറഞ്ഞു:– ബ്രഹ്മാവു് കർദ്ദമപ്രജാപതിയോടു് പ്രജാവൃദ്ധി ചെയ്യാനാജ്ഞാപിച്ചു. ഏതു കാര്യസിദ്ധിക്കും ദൈവാധീനം അത്യന്താ

digitized by www.sreyas.in

പേക്ഷിതമാണെന്നറിവുള്ള കർദ്ദമൻ ബിന്ദുസരസ്സ് എന്ന പുണ്യതീർത്ഥത്തിലിരുന്നുകൊണ്ട് പതിനായിരം സംവത്സരം ശ്രീഹരിയെ സേവിച്ചു. ഭക്തവത്സലൻ പ്രസാദിച്ച് കർദ്ദമന് ദർശനം കൊടുത്തു. സൂര്യതേജസ്സോടുകൂടി കിരീടകുണ്ഡലാദ്യാഭരണങ്ങളും ശംഖചക്രാദികളും വനമാലയും പീതാംബരവും ധരിച്ച്, അളകാവൃതമായ മുഖകമലത്തിൽ പ്രസന്നമന്ദഹാസത്തോടുകൂടി ദർശനം കൊടുത്ത ശ്രീയഃപതിയെ കർദ്ദമൻ പരമാഹ്ലാദഭരിതനായി വീണ്ടും നമസ്കരിച്ച് സ്തുതിച്ചു:

“ഹേ ഭഗവൻ! മഹായോഗികൾ അനേകജന്മങ്ങൾ സേവിച്ചാലും ദുർലഭ്യമായ നിന്തിരുവടിയുടെ ദർശനം എനിക്കു തന്നുവല്ലോ. എന്റെ ജന്മം സഫലമായി. ഇതു സാധിച്ചതു് എന്റെ തപസ്സുകൊണ്ടല്ല, അവിടത്തെ കാരുണ്യംകൊണ്ടു മാത്രമാണ്. സർവ്വേശ്വരനായ നിന്തിരുവടിയെ എങ്ങിനെ ഭജിച്ചാലും വ്യർത്ഥമാവുകയില്ല. വിഷയങ്ങളെ പ്രാർത്ഥിച്ചാൽ അവയും ലഭിക്കുന്നു. എന്നാൽ വിവേകികൾ നരകതുല്യങ്ങളായ വിഷയങ്ങളെ കാംക്ഷിക്കുകയില്ല. ഇതറിഞ്ഞിട്ടും ഞാൻ ഇപ്പോൾ സമാനശീലയായ ഒരു പത്നീലാഭത്തിനായി പ്രാർത്ഥിക്കുകയാണ്. ഭഗവൽഭജനത്തിനനുകൂലയായ സഹധർമ്മിണിയെ നിന്തിരുവടിയുടെ കൃപകൊണ്ടു മാത്രമേ ലഭിക്കുകയുള്ളൂ. ബ്രഹ്മാവ് പ്രജാവൃദ്ധിയെ ചെയ്യാൻ കല്പിച്ചതിനാലാണ് ഈവിധം പ്രാർത്ഥിക്കുന്നതു്. അല്ലെങ്കിൽ കാലമെല്ലാം കഥാശ്രവണാദികളെ ചെയ്തു് ജീവിതം സഫലമാക്കി ഭയരഹിതനായിരിക്കാമായിരുന്നു. ഗൃഹസ്ഥാശ്രമം തൃപ്പാദസേവയ്ക്കു് തടസ്സമാവാതിരിപ്പാനനുഗ്രഹിക്കണം. അല്പമായ ആരാധനയാൽപോലും സന്തോഷിച്ച് അഭീഷ്ടങ്ങളെയെല്ലാം നൽകുന്ന ഈ പാദസരോജം മാത്രമാണ് നമസ്കാരയോഗ്യമായിട്ടുള്ളതു്. നിന്തിരുവടിക്കു് വീണ്ടും വീണ്ടും നമസ്കാരം.”

ശ്രീപത്മനാഭൻ കർദ്ദമന്റെ നിഷ്കപടമായ സ്തുതിയാൽ സന്തുഷ്ടനായരുളിച്ചെയ്തു:—“മഹാമുനേ! എന്റെ ആരാധനം ഒരിക്കലും നിഷ്ഫലമാവുകയില്ല. വിശേഷിച്ചും അങ്ങയെപ്പോലെയുള്ള ഏകാന്തഭക്തന്മാരിൽ എന്റെ അനുഗ്രഹം പൂർണ്ണമായുമുണ്ടാകും. അങ്ങയുടെ മനോരഥത്തെ മുൻകൂട്ടിയറിഞ്ഞു് അതിനു വേണ്ടതെല്ലാം ചെയ്തു കഴിഞ്ഞു. രാജർഷിയായ സ്വായംഭുവമനു ഇന്നേക്കു് മൂന്നാംനാൾ ഇവിടെ വന്നു് തന്റെ പുത്രിയായ ദേവഹൂതിയെ അങ്ങയ്ക്കു് ദാനം ചെയ്യും. അവളിൽ ഒമ്പതു പുത്രിമാരുണ്ടാകും. അവസാനം ഞാൻ തന്നെ പുത്രനായും ജനിക്കും. അങ്ങു് മൂന്നുവിധ ഋണങ്ങളേയും തീർത്തിട്ട് എന്നിൽ കർമ്മസമർപ്പണംചെയ്തു് എന്നെ പ്രാപിക്കും.” അനന്തരം ഭഗവാൻ മറഞ്ഞു.

digitized by www.sreyas.in

ഭഗവാനരുളിച്ചെയ്ത കാലം പ്രതീക്ഷിച്ച് കർദ്ദമൻ ആശ്രമത്തിൽ ധ്യാനനിരതനായിരുന്നു. സ്വായംഭുവമനു ഭാര്യയായ ശതരൂപയോടും പുത്രിയായ ദേവഹൂതിയോടുംകൂടി കർദ്ദമന്റെ പ്രകൃതിരമണീയമായ ആശ്രമത്തിൽ വന്നു. ആ സമയം കർദ്ദമൻ നിത്യകർമ്മം കഴിഞ്ഞ് സ്വസ്ഥനായിരിക്കുന്നതു കണ്ടു. ഉഗ്രതപസ്സിന്റെ ഫലമായ കാന്തിവിശേഷത്താൽ കർദ്ദമന്റെ ശരീരം ശോഭിച്ചു. പോരെങ്കിൽ ഭഗവദ്ദർശനത്താൽ ആ ശരീരം ചളികളയാത്ത മഹാരത്നംപോലെ കാണപ്പെട്ടു. പ്രഥമദൃഷ്ടിയിൽതന്നെ കർദ്ദമൻ തന്റെ പുത്രിക്ക് അനുരൂപനായ വരൻ തന്നെയെന്നു മനുവിനു ബോദ്ധ്യമായി. കർദ്ദമൻ വിശിഷ്ടാതിഥിയെ ഉചിതമായി സൽക്കാരം ചെയ്തിട്ടു പറഞ്ഞു:– "നരദേവ! അങ്ങ് ശ്രീഹരിയുടെ പാലനശക്തിയാണ്. സത്തുക്കളുടെ രക്ഷയ്ക്കും അസത്തുക്കളുടെ നാശത്തിനുമായിട്ടാണ് അങ്ങയുടെ പര്യടനം. ലോകരക്ഷയ്ക്കായി സ്വരൂപമെടുത്ത ശ്രീഹരി തന്നെയാണ് രാജാവ്. അതുകൊണ്ടു അങ്ങയെ ഞാൻ നമസ്കരിക്കുന്നു. അങ്ങ് ഇപ്രകാരം സഞ്ചരിച്ചില്ലെങ്കിൽ ലോകം ദുർജ്ജനങ്ങളുടെ അതിക്രമത്തിനു വിധേയമാകും. വർണ്ണാശ്രമമര്യാദകൾ ഭേദിക്കപ്പെടും. ഇപ്രകാരം ലോകക്ഷേമാർത്ഥം സഞ്ചരിക്കുന്ന അങ്ങ് ഇവിടെ വന്നതിന് പ്രത്യേക ഉദ്ദേശ്യമുണ്ടെങ്കിൽ പറഞ്ഞാലും. ഞാൻ നിർവ്യാജം അനുസരിച്ചുകൊള്ളാം.

## അദ്ധ്യായം 22.

### കർദ്ദമൻ ദേവഹൂതിയെ വിവാഹം ചെയ്യുന്നത്

സ്വായംഭുവമനു പറഞ്ഞു:– "ഭഗവൻ! ജ്ഞാനസ്വരൂപനായ അങ്ങയെ സന്ദർശിക്കാനും പാദധൂളിയേൽക്കാനും സാധിച്ചതു് എന്റെ ഭാഗ്യം തന്നെ. ബ്രാഹ്മണൻ ഭഗവാന്റെ ഹൃദയവും ക്ഷത്രിയൻ ശരീരവുമാണെന്നു വേദജ്ഞന്മാർ പറയുന്നു. ഇരുകൂട്ടർക്കും സ്വധർമ്മാനുഷ്ഠാനത്തിനു വേണ്ട ശക്തിയെ തരുന്നതും ഭഗവാൻതന്നെ. ആത്മരക്ഷയേയും അന്യോന്യരക്ഷയേയും നിലനിർത്തുവാനായി നമ്മെ ഭഗവാൻ പരിപാലിക്കുന്നു. അങ്ങ് ഇപ്പോൾ പ്രജാപരിപാലനധർമ്മവും ഉപദേശിച്ച് എന്നെ കൃതാർത്ഥനാക്കി. ഇത്രത്തോളം എന്നിൽ കാരുണ്യം പ്രകാശിപ്പിച്ച ഭവാൻ, പുത്രീസ്നേഹത്താൽ ദീനനായ ഞാൻ പറയാൻ പോകുന്ന അപേക്ഷയും ശ്രദ്ധിക്കണം. ഇവൾ എന്റെ പുത്രിയായ ദേവഹൂതിയാണ്. പ്രിയവ്രതന്റെയും ഉത്താനപാദന്റെയും

digitized by www.sreyas.in

സഹോദരിയാണ്. ഇവൾ അനുരൂപനായ വരനെ ആഗ്രഹിക്കുന്നു. അങ്ങയുടെ ശീലം, വിദ്യ, രൂപം, ഗുണം മുതലായവയെക്കുറിച്ച് ശ്രീനാരദരിൽ നിന്നും കേട്ട നാൾമുതൽ, അങ്ങുതന്നെയായിരിക്കണം തന്റെ ഭർത്താവ് എന്നിവൾ നിശ്ചയിച്ചുകഴിഞ്ഞു. ഇവൾ സർവ്വഥാ അങ്ങയ്ക്കനുരൂപയുമാണ്. അങ്ങ് ഗൃഹസ്ഥവൃത്തിക്കൊരുക്കമാണെന്നും ഞാനറിഞ്ഞു. അതിനാൽ ഞാൻ ശ്രദ്ധാപൂർവ്വം ദാനം ചെയ്യുന്ന ഇവളെ സ്വീകരിച്ചനുഗ്രഹിക്കണം.

കർദ്ദമൻ പറഞ്ഞു:– ശരിതന്നെ. ഞാൻ വിവാഹം ചെയ്യാനാഗ്രഹിക്കുന്നു. ഇവൾ വേറെ ആർക്കും വാഗ്ദാനം ചെയ്യപ്പെട്ടിട്ടില്ലാത്തതിനാൽ ഞാൻ മനഃപൂർവ്വം അംഗീകരിക്കുന്നു. ഇവളെപ്പോലെ സർവ്വലക്ഷണസമ്പന്നയായ കന്യകയെ ആരുതന്നെ സ്വീകരിക്കുകയില്ല? എന്നാൽ ഒരു വ്യവസ്ഥമാത്രം പറയേണ്ടിയിരിക്കുന്നു. ഇവൾക്ക് സന്താനമുണ്ടാകുന്നതുവരെ മാത്രമേ ഞാൻ ഗൃഹസ്ഥവൃത്തിയിലിരിക്കുകയുള്ളൂ. അതു കഴിഞ്ഞാൽ പരമഹംസന്മാരുടെ മാർഗ്ഗമായ സന്ന്യാസവൃത്തിയെ അവലംബിക്കും.

കർദ്ദമന്റെ അഭിപ്രായത്തെ മനുവും പത്നിയും അംഗീകരിച്ചു. കർദ്ദമൻ ദേവഹൂതിയെ വിവാഹം ചെയ്തു. മാതാപിതാക്കന്മാർക്ക് ഓമനപ്പുത്രിയെ പിരിഞ്ഞു പോകുവാൻ ഒട്ടും ശക്തിയുണ്ടായില്ല. അവർ പ്രേമപൂർവ്വം 'വത്സേ!' എന്നു വിളിച്ചുകൊണ്ട് മകളുടെ ശിരസ്സിനെ കണ്ണീർകൊണ്ടഭിഷേകം ചെയ്തു. ഒടുവിൽ ഒരു വിധത്തിൽ യാത്രപറഞ്ഞു പോയി രാജധാനിയായ ബർഹിഷ്മതിയിൽ തിരിച്ചെത്തി. യജ്ഞവരാഹമൂർത്തിയുടെ ബർഹിസ്സുകൾ (രോമങ്ങൾ) വീണു പവിത്രമായ സ്ഥലമാണ് ബർഹിഷ്മതി. പരമഭക്തനായ മനു ധർമ്മാർത്ഥമോക്ഷങ്ങൾക്ക് ഒട്ടും വിരോധം വരാത്തതരത്തിൽ ന്യായമായ രാജഭോഗങ്ങളെ മാത്രം അനുഭവിച്ചു. ഒരു ക്ഷണം പോലും വ്യർത്ഥമാക്കാതെ ഹരികഥാശ്രവണം, കീർത്തനം, ധ്യാനം, പൂജ, സാധുസേവ എന്നിവയെ നിരന്തരം ചെയ്തുകൊണ്ട് കാലമെല്ലാം കഴിച്ചു. അതിനാൽ പ്രാപഞ്ചികമായ സുഖദുഃഖാദിവ്യസനങ്ങൾക്ക് ആ രാജർഷിയുടെ മനസ്സിൽ പ്രവേശിക്കാൻ അവസരം കിട്ടിയില്ല. ഹരിസേവകൊണ്ട് എല്ലാദിവസങ്ങളും യാമങ്ങളും നിമിഷങ്ങളും സഫലങ്ങളായി എന്നർത്ഥം. അല്ലയോ വിദുര! സ്വായംഭുവമനുവിനെപ്പോലെ ശ്രീഹരിയെ സദാ സർവ്വദാ സർവ്വാത്മനാ സമാശ്രയിച്ച ഭക്തോത്തമനെ പ്രാപഞ്ചികങ്ങളായ താപത്രയങ്ങൾക്ക് എങ്ങിനെ ബാധിക്കാൻ കഴിയും? സാധ്യമല്ല.

സകല പ്രാണികളേയും ശ്രീഹരിയായികണ്ട് അവരുടെ ഹിതത്തിനായിട്ട മാത്രം മനു തന്റെ ജീവിതകാലമായ 71 ചതുർയുഗവും കഴിച്ചുകൂട്ടി. അതിനിടയിൽ സർവ്വധർമ്മജ്ഞനായ മനുവിനോട് മുനിമാർ ചോദിച്ചതിനു

digitized by www.sreyas.in

ഉത്തരമായി അദ്ദേഹം, സാധാരണധമ്മങ്ങൾ, വിശേഷധമ്മങ്ങൾ, ആപദ്ധമ്മങ്ങൾ മുതലായവ ഉൾക്കൊള്ളുന്ന മനുസംഹിതയെ നിമ്മിച്ച് ലോകത്തിനു സംഭാവനചെയ്തു.

# അദ്ധ്യായം 23.

കർദ്ദമന്റേയും ദേവഹൂതിയുടേയും ഗൃഹസ്ഥാശ്രമം

ശ്രീമൈത്രേയർ പറഞ്ഞു:— സാക്ഷാത് ജഗദംബിക മഹേശ്വരനെ പരിസേവിക്കുന്നതുപോലെ പതിവ്രതാരത്നമായ ദേവഹൂതി ഭർത്താവിന്റെ ഇംഗിതമറിഞ്ഞു് നിസ്വാത്ഥമായി ശുശ്രൂഷിച്ചു. ആ മഹാത്മാവിന്റെ പ്രസാദമാണ് തന്റെ ജന്മസാഫല്യമെന്നു് ദൃഢമായി വിശ്വസിച്ചു. താൻ രാജകുമാരിയാണെന്നുള്ള ഗവ്വം അശേഷമുണ്ടായിരുന്നില്ല. കാമദ്വേഷലോഭമദാദികൾ ഒട്ടും തന്നെയില്ലാതെ നിഷ്കപടമായ ചിരകാലസേവയുടെ ഫലമായി മഹാതേജസ്വിയായ കർദ്ദമമുനി വശീകരിക്കപ്പെട്ടു. കർദ്ദമൻ പ്രിയപത്നിയെ നോക്കീട്ടു് 'ഹാ, ഇങ്ങനെയൊരു ഭർത്തൃശുശ്രൂഷയുണ്ടോ! ഒട്ടും ആലസ്യം കൂടാതെ എത്രകാലമായി ഇവൾ എന്നെ ശുശ്രൂഷിക്കുന്നു! തന്റെ ദേഹസുഖത്തെ അശേഷം ചിന്തിക്കാത്തതിനാൽ ഇവൾ വല്ലാതെ ചടച്ചുപോയല്ലോ. എന്നിട്ടും ഒട്ടുംതന്നെ ശ്രദ്ധക്കും പ്രീതിക്കും കുറവില്ല. ഇവളെ സന്തോഷിപ്പിക്കണം' എന്നു നിശ്ചയിച്ചിട്ടു് പറഞ്ഞു: "മനുചക്രവത്തിയുടെ ഓമനപുത്രീ! നീ നിന്റെ ശരീരസുഖത്തെ ഒട്ടും വകവയ്ക്കാതെ നിഷ്കളങ്കമായ പ്രേമംകൊണ്ടും ഭക്തികൊണ്ടും ശുശ്രൂഷിച്ച് എന്നെ പരിതുഷ്ടനാക്കിയിരിക്കുന്നു. നിന്റെ ധമ്മാനുഷ്ഠാനം സഫലമായിരിക്കുന്നു. എങ്ങിനെയെന്നാൽ എന്റെ ചിരകാലതപസ്സിനാൽ സിദ്ധിച്ചിട്ടുള്ള ഭഗവദനുഗ്രഹം നിനക്കു് താനേ സിദ്ധിച്ചിരിക്കുന്നു. അതിനെ കാണാനുള്ള ദിവ്യചക്ഷുസ്സിനെ ഞാൻ ഇതാ നിനക്കു് തരുന്നു. ഈ സിദ്ധികൾ മനുഷ്യർക്ക് ദുഷ്പ്രാപ്യമാണ്. ഇവ നിന്നെ ഒരിക്കലും വിട്ടുപിരിയുകയില്ല. ഇവയെ യഥേഷ്ടം അനുഭവിച്ചാലും".

ഇതുകേട്ട് സംതൃപ്തയായ ദേവഹൂതി മന്ദഹസിച്ചുകൊണ്ടു് പ്രേമാധികൃത്താൽ തൊണ്ടയിടറിക്കൊണ്ടു് പറഞ്ഞു "പ്രാണനാഥ! അവിടത്തെ അമാനുഷമായ യോഗപ്രഭാവത്തെ ഞാനറിയുന്നു. എന്നാൽ പതിവ്രതകൾക്കു് മഹാനായ ഭർത്താവിൽനിന്നു അധികാമ്യമായതു് സന്താനലാഭമാണല്ലോ. അതിനായി അനുഗ്രഹിക്കണം."

digitized by www.sreyas.in

പ്രിയയുടെ ന്യായമായ ആഗ്രഹം സാധിപ്പിക്കാൻ കർദ്ദമൻ നിശ്ചയിച്ചു. തന്റെ യോഗശക്തിയാൽ അത്യാശ്ചര്യമായ ഒരു വിമാനം സൃഷ്ടിച്ചു. അതു് എല്ലാ കാമങ്ങളേയും സാധിപ്പിക്കുന്നതും എവിടേയും സഞ്ചരിക്കാവുന്നതുമായിരുന്നു. കർദ്ദമന്റെ നിർദ്ദേശപ്രകാരം ദേവഹൂതി ബിന്ദുസരസ്സിൽ ഇറങ്ങി. ജലാന്തർഭാഗത്തിൽ ആയിരം ദാസിമാർ പ്രത്യക്ഷപ്പെട്ടു് അവളെ സുഗന്ധതൈലം തേച്ചു കുളിപ്പിച്ചു് വെൺപട്ടു വസ്ത്രങ്ങളേയും ദിവ്യാഭരണങ്ങളേയുമണിയിച്ചു് അമൃതസമാനമായ ഭോജനവും നൽകി. അപ്പോൾ ദേവഹൂതി സകലക്ഷീണവും തീർന്നു് തികഞ്ഞ ആരോഗ്യത്തോടും ദിവ്യകാന്തിയോടുംകൂടി ശോഭിച്ചു. തന്റെ ഭർത്താവിനെയും അനുരൂപനായ യുവാവായി കണ്ടാഹ്ലാദിച്ചു. ആ ദമ്പതികൾ വിമാനത്തിൽ കയറി വൈശ്രംഭകം, സുരസനം, നന്ദനം, പുഷ്പഭദ്രകം മുതലായ ദേവോദ്യാനങ്ങളിലും മാനസം മുതലായ സരസ്സുകളിലും സഞ്ചരിച്ചു് യഥേഷ്ടം കാമഭോഗങ്ങളെ അനുഭവിച്ചു. അങ്ങിനെ നൂറു സംവത്സരം ക്ഷണകാലം പോലെ കഴിച്ചുകൂട്ടിയിട്ടു് ആശ്രമത്തിൽ തിരിച്ചെത്തി. ദേവഹൂതി സർവ്വലക്ഷണസമ്പന്നകളായ ഒമ്പതു പുത്രിമാരെ ഒരേ സമയം പ്രസവിച്ചു.

സന്താനമുണ്ടായാലുടനെ ഭർത്താവു് സന്യസിക്കുമെന്ന വിവാഹകാലത്തെ വ്യവസ്ഥയെ ഓർമ്മിച്ചു് ദേവഹൂതി ദുഃഖിതയായി പറഞ്ഞു:" ബ്രഹ്മൻ! നിന്തിരുവടിയുടെ പൂർവ്വനിശ്ചയത്തെ ഞാനോർക്കുന്നുണ്ടു്. എങ്കിലും അന്യാശ്രയമില്ലാത്ത ഇവൾക്കഭയം തരണം. ഈ പുത്രിമാർക്കു് സദൃശരായ ഭർത്താക്കന്മാരെ സമ്പാദിച്ചുകൊടുക്കേണ്ടതുണ്ടു്. ഏകാകിയായിത്തീരുന്ന എന്റെ ശോകനിവൃത്തിക്കായി ഒരു പുത്രനേയും തരണം. പ്രഭോ! പരമാത്മധ്യാനം ചെയ്യാതെ കേവലം ഇന്ദ്രിയലാലസയായി ഇത്രയും കാലം ഞാൻ കളഞ്ഞു. മോക്ഷത്തെക്കൂടി തരാൻ ശക്തനായ അവിടത്തെ പ്രഭാവത്തെ മറന്നു് ഇന്ദ്രിയസുഖങ്ങളിൽ മുങ്ങിക്കിടന്നുപോയല്ലോ. മനുഷ്യനു് അസത്തുക്കളോടുള്ള സംസർഗ്ഗം വീണ്ടും സംസാരത്തെ വൃദ്ധിചെയ്യും. എന്നാൽ അതേ സംഗം സാധുക്കളോടുകൂടിയാണെങ്കിൽ സംസാരനിവൃത്തിക്കായി ഭവിക്കുന്നു. സ്വാമി! മനുഷ്യന്റെ കർമ്മങ്ങൾ ധർമ്മത്തേയും, ധർമ്മം ജ്ഞാനത്തേയും, ജ്ഞാനം തീർത്ഥപാദനായ ഭഗവാനിൽ ഭക്തിയേയും വർദ്ധിപ്പിക്കാനുപകരിക്കണം. അതല്ലാത്ത കർമ്മവും ജീവിതവും വ്യർത്ഥം തന്നെ. ഇതറിഞ്ഞിരുന്നും ഞാൻ ഭഗവന്മായയാൽ വഞ്ചിക്കപ്പെട്ടുപോയി. സർവ്വസമർത്ഥനായ നിന്തിരുവടിയെ പതിയായി ലഭിച്ചിട്ടും സംസാരമോചനത്തെ സാധിക്കാൻ സംഗതിയായില്ലല്ലോ എന്നു ഞാൻ വ്യസനിക്കുകയാണു്.



digitized by www.sreyas.in

# അദ്ധ്യായം 24.

## കപിലാവതാരം

ശ്രീ മൈത്രേയർ പറഞ്ഞു:– കർദ്ദമൻ ദേവഹൂതിയിൽ കരുണയോടു കൂടി ഇപ്രകാരം സമാധാനിപ്പിച്ചു:–" രാജപുത്രി! നീ ഖേദിക്കണ്ട. ഭാഗ്യവതിയായ നിനക്കു് താമസിയാതെ ഭഗവാൻ തന്നെ പുത്രനായി അവതരിക്കുവാൻ പോകയാണു്. സർവ്വേശ്വരനെ പുത്രനായി ലഭിക്കാൻ വേണ്ട യോഗ്യതയെല്ലാം നിനക്കു ജന്മസിദ്ധമായിട്ടുണ്ടു്. എങ്കിലും ദമം, നിയമം, തപസ്സു്, ദാനം മുതലായ വ്രതങ്ങളാചരിച്ചു് പരമഭക്തിയോടുകൂടി ഭജിക്കുക. ആ ദീനബന്ധു നിന്നിൽ നിന്നുമവതരിച്ചു് നിനക്കു് ബ്രഹ്മതത്വമുപദേശിക്കും. തന്മൂലം ഹൃദയഗ്രന്ഥി ഭേദിച്ചു് നിനക്കു പരമഗതി ലഭിക്കും. എന്റെ പുത്രഭാവത്തിലവതരിക്കുന്നതുകൊണ്ടു് എനിക്കും കീർത്തിയെ പ്രദാനം ചെയ്യും".

ഇതുകേട്ടു് ആശ്വസ്തയായ ദേവഹൂതി പൂർവ്വാധികം ശ്രദ്ധയോടും ആദരവോടുംകൂടി പുരുഷോത്തമനെ ഭജിച്ചു. കുറെക്കാലം കഴിഞ്ഞു് സാക്ഷാൽ മധുസൂദനൻ ദേവഹൂതിയിൽ നിന്നവതരിച്ചു. ആ പുണ്യസമയത്തു് ദേവന്മാർ ഹൃഷ്ടരായി പുഷ്പവൃഷ്ടിയെ ചെയ്തു. ദേവവാദ്യങ്ങൾ മുഴങ്ങി. ഗന്ധർവ്വന്മാർ ഗാനം ചെയ്തു. അപ്സരസ്സുകൾ നൃത്തംചെയ്തു. ദിക്കുകളും ജലങ്ങളും തെളിഞ്ഞു. സമസ്തപ്രാണികളുടെയും അന്തഃകരണം പ്രസാദിച്ചു. ബ്രഹ്മദേവൻ ഋഷിഗണങ്ങളോടുകൂടി കർദ്ദമാശ്രമത്തിൽ വന്നു് ലോകാനുഗ്രഹാർത്ഥം അവതരിച്ച ഭഗവാനെ ദർശിച്ചു. ബ്രഹ്മാവിന്റെ നിർദ്ദേശപ്രകാരം കർദ്ദമൻ പുത്രിമാരെ സദൃശരായ ഋഷിമുഖ്യന്മാൎക്കു് നൽകി. കലയെ മരീചിക്കും, അനസൂയയെ അത്രിക്കും, ശ്രദ്ധയെ അംഗിരസ്സിനും, ഹവിർഭൂവിനെ പുലസ്ത്യനും, ഗതിയെ പുലഹനും, ക്രിയയെ ക്രതുവിനും, ഖ്യാതിയെ ഭൃഗുവിനും, അരുന്ധതിയെ വസിഷ്ഠനും, ശാന്തിയെ അഥർവ്വാവിനും, കൊടുത്തു. ആ ദമ്പതികൾ സംതൃപ്തരായി അവരവരുടെ ആശ്രമങ്ങളിലേക്കു പോയി.

അനന്തരം കർദ്ദമനു് സന്യസിക്കാനുള്ള കാലംവന്നു. പുത്രനായി അവതരിച്ചിരിക്കുന്ന സർവ്വേശ്വരനെ ഏകാന്തത്തിൽ നമസ്കരിച്ചു് പ്രാർത്ഥിച്ചു: "ഭഗവൻ! നിന്തിരുവടിയെ ഹൃദയത്തിലെങ്കിലും കാണുവാനായി യോഗികൾ അനേകജന്മങ്ങളിൽ കഠിനപ്രയത്നം ചെയ്തു സേവിച്ചാലും കിട്ടുന്നില്ല. അത്ര ദുഷ്പ്രാപ്യനായ അവിടുന്നു് പ്രാകൃതനായ എന്റെ ഗൃഹത്തിലവതരിച്ചതു് കാരുണ്യാതിശയംകൊണ്ടു മാത്രമാണു്. രൂപഭേദമില്ലാത്ത നിന്തിരുവടി ഭക്തന്മാരെ ആനന്ദിപ്പിക്കാനും അനുഗ്രഹിപ്പാനുമായിട്ടാണു് പല രൂപങ്ങളെ സ്വീകരിക്കുന്നതു്. ഇപ്പോൾ ഞങ്ങളെ അനുഗ്രഹിപ്പാനും ആത്മജ്ഞാനസാധനമായ

digitized by www.sreyas.in

സാംഖ്യ ശാസ്ത്രത്തെ പ്രകാശിപ്പിക്കുവാനുമായിട്ടാണല്ലോ അവതരിച്ചിരിക്കുന്നതു്. തത്വജിജ്ഞാസുക്കളായ സൂരികൾ ആരുടെ ശ്രീചരണങ്ങളെ എപ്പോഴും നമസ്കരിക്കുന്നുവോ, ആരാണോ ഭഗവല്ലക്ഷണങ്ങളുടെ പൂർണ്ണസ്വരൂപമായിരിക്കുന്നതു്, സ്വഛന്ദശക്തനും കപിലഭഗവാനുമായ നിന്തിരുവടിയെ ഞാൻ ശരണം പ്രാപിക്കുന്നു. നിന്തിരുവടി എന്റെ പുത്രഭാവത്തിലവതരിച്ചതിനാൽ ദേവന്മാൎക്കും ഋഷികൾക്കും പിതൃക്കൾക്കുമുള്ള ഋണങ്ങളിൽനിന്നും ഞാൻ മുക്തനായിക്കഴിഞ്ഞു. ഇനി സന്യസിച്ചു് നിന്തിരുവടിയെ നിരന്തരം ഭജിച്ചുകൊണ്ടു് നിശ്ചിന്തനായി സഞ്ചരിക്കണമെന്നു് മോഹം തോന്നുന്നു. അതിനു് അനുജ്ഞ നൽകേണമേ."

ഭഗവാൻ അരുളിച്ചെയ്തു: "മുനേ! അങ്ങയ്ക്കു് തന്ന വരം സത്യമാക്കാനാണു് ഞാനവതരിച്ചതു്. ആൎക്കും മനസ്സിലാക്കാൻ കഴിയാത്ത സാംഖ്യശാസ്ത്രം ലോകത്തിൽ മിക്കവാറും നഷ്ടമായിപ്പോയി. അതിനെ പുനഃ പ്രകാശിപ്പിക്കുകയാണു് ഈ അവതാരോദ്ദേശം. സന്യസിക്കണമെന്നുള്ള അങ്ങയുടെ ആഗ്രഹത്തെ ഞാൻ അനുമോദിക്കുന്നു. സൎവ്വകൎമ്മങ്ങളേയും എന്നിൽ സമർപ്പിച്ചുകൊണ്ടും സൎവ്വഭൂതഹൃദയങ്ങളിലും ഞാൻ ആത്മാവായി പ്രകാശിക്കുന്നതായി കണ്ടുകൊണ്ടും എന്നെ ഭജിച്ചുകൊണ്ടും യഥേഷ്ടം സഞ്ചരിച്ചാലും. അങ്ങു് ശോകമോഹഭയരഹിതനായി ആനന്ദസ്വരൂപനായിട്ടു് സംസാരത്തിൽ നിന്നും മുക്തനാകും."

ഭഗവാന്റെ അമൃതവാണികളെ കേട്ടു് സന്തോഷിച്ചു് കർദമൻ പ്രദക്ഷിണനമസ്കാരാദികളെ ചെയ്തിട്ടു് വനത്തിലേക്കു പോയി. ഭഗവാൻ സ്വയം തന്റെ ഗൃഹത്തിലവതരിച്ചിരിക്കെ, അവിടെത്തന്നെയിരുന്നു് സേവിച്ചാൽ പോരെ? ഭഗവാന്റെ ലീലകൾ ആശ്ചൎയ്യം തന്നെ. കർദ്ദമൻ മൌനിയായി, ആത്മാവിനെ മാത്രം ആശ്രയിച്ചു്, ഗൃഹസ്ഥധൎമ്മങ്ങളെയെല്ലാം ത്യജിച്ചു് ഒരിടത്തും തങ്ങാതെ ചുററിസഞ്ചരിച്ചു. ഏകാന്തഭക്തിഭാവത്താൽ മനസ്സിനെ സച്ചിദാത്മാവായ വാസുദേവനിൽ ദൃഢമായുറപ്പിച്ചു. ഞാൻ എന്നും എന്റേതെന്നുമുള്ള ബുദ്ധി നശിച്ചു. ശീതോഷ്ണാദി ദ്വന്ദ്വങ്ങളിൽ നിന്നും വേർപെട്ടു. സൎവ്വത്ര അഭേദമായി വ്യാപിച്ചിരിക്കുന്ന ബ്രഹ്മത്തേയും തൽസ്വരൂപം തന്നെയായ സ്വാത്മാവിനേയും മാത്രം കണ്ടു് കണ്ടു് അജ്ഞാനബന്ധത്തിൽ നിന്നു മുക്തനായി ഭഗവൽസ്വരൂപമായി ഭവിച്ചു.

digitized by www.sreyas.in

# അദ്ധ്യായം 25.

## കപിലൻ ദേവഹൂതിക്ക് ഉപദേശം-ഭക്തിയോഗനിരൂപണം

ശ്രീമൈത്രേയർ പറഞ്ഞു:- കർദ്ദമൻ പോയശേഷം കപിലഭഗവാൻ മാതൃപ്രീതിക്കായി ആശ്രമത്തിൽ താമസിച്ചു. ഒരു ദിവസം പുത്രൻ സുഖമായിരിക്കുന്ന സമയംനോക്കി ദേവഹൂതി സമീപിച്ച് ഇങ്ങിനെ പറഞ്ഞു: "ഹേ പരമേശ്വര! എന്റെ ഇന്ദ്രിയങ്ങൾ എത്ര തന്നെ വിഷയങ്ങളെ അനുഭവിച്ചിട്ടും തൃപ്തിപ്പെടുന്നില്ലല്ലോ. ഇന്ദ്രിയങ്ങളെ തൃപ്തിപ്പെടുത്തുവാനുള്ള നിരന്തരപരിശ്രമം നിമിത്തം ഞാൻ മഹാമോഹത്തിൽ അകപ്പെട്ട് ക്ലേശിക്കുകയാണ്.. ഭാഗ്യവശാൽ ഈ മോഹാന്ധകാരത്തെ നശിപ്പിക്കുന്ന സൂര്യനായി നിന്തിരുവടിയെ എനിക്കു ലഭിച്ചിരിക്കുന്നു. അവിടത്തെ മഹാമായയാണ് ദേഹത്തിൽ ഞാനെന്നും ദേഹസംബന്ധികളിൽ എന്റേതെന്നും മിഥ്യാഭിമാനം തോന്നിപ്പിക്കുന്നത്. അതിനെ നശിപ്പിക്കാൻ അവിടത്തേക്കു മാത്രമേ കഴിയുകയുള്ളൂ. അപ്രകാരം ചെയ്ത് എനിക്ക് പരമാർത്ഥബോധം നൽകി അനുഗ്രഹിക്കേണമേ. പരമഗുരോ! സ്വഭൃത്യന്മാരുടെ സംസാരവൃക്ഷത്തെ മൂലച്ഛേദനം ചെയ്യുന്ന കരുണാനിധിയായ നിന്തിരുവടിയെ ഞാനിതാ ശരണം പ്രാപിക്കുന്നു."

ദേവഹൂതിയുടെ വാക്കുകളെ ഭഗവാൻ അഭിനന്ദിച്ചു. എന്തെന്നാൽ സംസാരദുഃഖിതക്ക് മോക്ഷത്തിൽ താല്പര്യമുളവാക്കുന്ന വിഷയമാണല്ലോ അമ്മ ചോദിച്ചത്. ഒരു മന്ദഹാസത്തോടെ ഭഗവാൻ പറഞ്ഞു: "മാതാവേ! ദുഃഖസുഖങ്ങൾക്കതീതമായ ആത്മസാക്ഷാത്കാരത്തിനുപകരിക്കുന്ന യോഗമേതോ, അതുതന്നെയാണുത്തമം. പണ്ട് മോക്ഷേച്ഛുക്കളായ ഋഷികൾക്ക് ഞാനുപദേശിച്ച അതേ യോഗത്തെ അമ്മയ്ക്കും പറഞ്ഞുതരാം.

ബന്ധത്തിനും മോക്ഷത്തിനും കാരണം മനസ്സാണ്. മനസ്സ് വിഷയങ്ങളിൽ ചേർന്നുനിന്നാൽ ബന്ധമായി. അതേമനസ്സ് സർവ്വേശ്വരനിൽചേർന്നുനിന്നാലോ, മോക്ഷമായി. ചിത്തത്തിന്റെ ചലനം നിലച്ച് നിർമ്മലമാകുന്നതുവരെ മോക്ഷം സിദ്ധിക്കുന്നതല്ല. ദേഹാഭിമാനത്തിൽ നിന്ന് കാമാദിവികാരങ്ങളുണ്ടാകുന്നു. അവ മനസ്സിനെ ചലിപ്പിക്കുന്നു. ഇതാണ് മനസ്സിന്റെ മലം. വിഷയങ്ങൾ ലഭിച്ചാൽ സുഖമോ, ലഭിച്ചില്ലെങ്കിൽ ദുഃഖമോ ഇല്ലാതെ, ഏതവസ്ഥയിലും സമനില തെറ്റാതെയിരിക്കുന്ന മനസ്സ് ശുദ്ധമാണ്. ആ മനസ്സിൽ ശാസ്ത്രജ്ഞാനവും വിഷയവൈരാഗ്യവും ഭഗവൽഭക്തിയും ദൃഢമായി ഉറയ്ക്കും.

digitized by www.sreyas.in

ഭഗവൽപ്രാപ്തിക്ക് ഭക്തിയേക്കാൾ സുഗമവും മംഗളകരവുമായ മാർഗ്ഗം വേറെയില്ല. വിഷയികളോടുള്ള നിരന്തരസംഗംകൊണ്ട് വിഷയങ്ങളിൽ ബന്ധമുണ്ടാകുന്നു. അതേ സംഗം സാധുക്കളോടു കൂടിയാണെങ്കിൽ സുഖമായി മോക്ഷം പ്രാപിക്കാം. ചില ലക്ഷണങ്ങളേക്കൊണ്ട് സാധുക്കളെ തിരിച്ചറിയാൻ കഴിയും. അവർ ക്ഷമാമൂർത്തികളാണ്. അന്യർ അവരോട് എന്തപരാധം ചെയ്താലും സഹിച്ചുകൊള്ളും. പ്രതികാരം ചെയ്യാനിച്ഛിക്കുകയേയില്ല. അതേ സമയം അന്യരുടെ ദുഃഖം കണ്ടാൽ കരുണാപരവശരാകും. അതു തീർക്കാൻ കഴിയുന്നിടത്തോളം ശ്രമിക്കും. അവർക്ക് ഒരു പ്രാണിയും ശത്രുവല്ല. അവർ സകല ജീവരാശികൾക്കും സുഖത്തെ മാത്രമേ ഇച്ഛിക്കുകയുള്ളൂ. പരമശാന്തരായിരിക്കും. സകല സൽഗുണങ്ങളുടേയും ഇരിപ്പിടമായിരിക്കും. എന്നിൽ അനന്യഭക്തിയുണ്ടായിരിക്കും. എന്റെ ഭജനത്തിനു തടസ്സങ്ങളായ കർമ്മങ്ങളേയും സ്വജനങ്ങളേയും നിശ്ശങ്കം ഉപേക്ഷിക്കും. എന്നെ സംബന്ധിച്ച നിർമ്മലകഥകളെ മാത്രം കേട്ടും കീർത്തിച്ചും കൊണ്ടിരിക്കും. അന്യവിഷയങ്ങളെ സ്മരിക്കുകയേയില്ല. ഇപ്രകാരമുള്ള സാധുക്കൾക്ക് ഒന്നുകൊണ്ടും ഒരു താപവുമുണ്ടാവുകയില്ല. ഈവക ലക്ഷണങ്ങളുള്ള സർവ്വസംഗത്യാഗികളായ സാധുക്കളോട് ചേർന്നിരിക്കണം. അതുകൊണ്ട് ദുഃസ്സംഗദോഷങ്ങളെല്ലാം നശിക്കും. സൽസംഗ മഹിമയെ എങ്ങിനെ വർണ്ണിക്കേണ്ടു? സത്തുക്കൾ എന്റെ ഗുണ മഹിമകളെ എപ്പോഴും കീർത്തിച്ചുകൊണ്ടിരിക്കും. അതു കേട്ടുകൊണ്ടിരുന്നാൽ കർണ്ണങ്ങൾക്കും മനസ്സിനും ആനന്ദം താരനയുണ്ടാകും. നിവൃത്തിമാർഗ്ഗത്തിൽ വിശ്വാസമുണ്ടാകും. എന്നിൽ ശ്രദ്ധയും ഭക്തിയും പ്രേമവും വർദ്ധിച്ചുവരും. മനസ്സ് എന്റെ കഥാശ്രവണാദികളിൽ പററിക്കഴിഞ്ഞാൽ പിന്നെ എന്നെ മാത്രമേ ചിന്തിക്കുകയുള്ളൂ. ചിന്തിക്കുന്തോറും പ്രേമം അധികരിക്കും. തുച്ഛമായ വിഷയങ്ങളിൽ വെറുപ്പുണ്ടാകും. ചെയ്യുന്നതെല്ലാം എന്നിൽ ഭക്തി വർദ്ധിക്കുവാനുള്ള പ്രവൃത്തികളായിരിക്കും. തൽഫലമായി മനസ്സിന്റെ ചലനം നിലച്ച് ഈ ജന്മത്തിൽ തന്നെ പരമാത്മാവായ എന്നെ പ്രാപിക്കാം.

ദേവഹൂതി ചോദിച്ചു:– ഹരേ! അവിടത്തെ ശ്രീചരണങ്ങളിലേക്കു നയിക്കുന്ന ഉൽകൃഷ്ടമായ ഭക്തിയുടെ സ്വരൂപമെന്ത്? യോഗത്തിന്റെ സ്വരൂപമെന്ത്? മന്ദബുദ്ധിയായ സ്ത്രീയാണല്ലോ ഞാൻ. എനിക്കു മനസ്സിലാകത്തക്കവിധം ഉപദേശിക്കേണമേ.

അമ്മയുടെ തത്വജിജ്ഞാസയിൽ അധികം പ്രീതനായിട്ട് ഭഗവാൻ പറഞ്ഞു:– അമ്മേ? കണ്ണുകൾ എന്റെ ശ്രീവിഗ്രഹങ്ങളേയും എന്റെ ഭക്തന്മാരെയും മാത്രം കാണുക, ചെവികൾ എന്റെ ലീലാകഥകളേയും ഭക്തന്മാരുടെ ഉപദേശങ്ങളേയും മാത്രം കേൾക്കുക, നാവ് എന്റെ കഥകളേയും നാമങ്ങളേയും മാത്രം കീർത്തിക്കുക, മൂക്ക് എന്റെ ശ്രീപാദതുളസിയെ മാത്രം ഘ്രാണിക്കുക, പാദങ്ങൾ എന്റെ മന്ദിരങ്ങളെ പ്രദക്ഷിണം ചെയ്തുകൊണ്ടിരിക്കുക,

digitized by www.sreyas.in

ഇതുപോലെ സകല ഇന്ദ്രിയങ്ങളും എന്നിൽ മാത്രം വ്യാപരിക്കുക എന്നതു് സഹജസ്വഭാവമായാൽ, ആ അവസ്ഥയെ ഭക്തിയെന്ന പറയാം. അതു യാതൊരു ഫലേച്ഛയും കൂടാതെയായാൽ ശുദ്ധഭക്തിയായി. എന്റെ അന്തരംഗഭക്തന്മാർ സായൂജ്യമുക്തിയെപ്പോലും ആഗ്രഹിക്കുകയില്ല. എന്റെ പാദസേവയിൽ മാത്രം തല്പരരായി സംഘം ചേൎന്നു് എന്നെ കീൎത്തിച്ചുകൊണ്ടു് സംതൃപ്തരായി ആനന്ദിക്കുന്നു. പ്രസന്ന മന്ദഹാസകടാക്ഷങ്ങളോടുകൂടിയ എന്റെ അപ്രാകൃതരൂപങ്ങളെ ഭാവനയിൽ കാണുന്നു. സങ്കല്പത്തിൽ എന്നോടുകൂടി പ്രേമഭാഷണം ചെയ്യുന്നു. എന്റെ ഭജനാനന്ദത്തിനപരിയായി ഒന്നും തന്നെ കാംക്ഷിക്കുന്നില്ല. ഭക്തിദേവി താനേ കൊണ്ടുവന്നു് കൊടുക്കുന്ന സിദ്ധികളേയും അഷ്ടൈശ്വൎയ്യങ്ങളേയും, വൈകുണ്ഠത്തെത്തന്നെയും തിരിഞ്ഞു നോക്കുന്നില്ല. എങ്കിലും ഞാൻ അവരെ എന്റെ വൈകുണ്ഠത്തിലെത്തിക്കുന്നു. അവൎക്കു് പിന്നീടൊരിക്കലും സ്ഥാനഭ്രംശമില്ല. അവൎക്കു് പ്രിയനും ആത്മാവും പുത്രനും സഖാവും ഗുരുവും സുഹൃത്തും ഇഷ്ടദൈവവും എല്ലാം ഞാൻ തന്നെ. എന്റെ കാലചക്രം അവരെ മാത്രം ബാധിക്കുകയില്ല. ഇപ്രകാരം ഇഹപരസുഖങ്ങളെ തിരിഞ്ഞു നോക്കാതെ സൎവ്വവ്യാപിയും സൎവ്വാത്മാവുമായ എന്നെ അനന്യഭക്തിയോടുകൂടി ആർ ഭജിക്കുന്നുവോ, അവരെ സൎവ്വഭയങ്ങളിൽനിന്നും ഞാൻ രക്ഷിക്കും. അതെന്റെ വ്രതമാണു്. അന്യദേവന്മാരെ ആരെ ആശ്രയിച്ചാലും ആത്യന്തികമായ സംസാരനിവൃത്തി വരുന്നില്ല. കാരണം, സകല ദേവന്മാരും എന്റെ ആജ്ഞാകരന്മാരാണു്. അവർ എന്നെ ഭയന്നുകൊണ്ടാണു് അവരവൎക്കു് നിശ്ചയിച്ചിട്ടുള്ള കൎമ്മങ്ങളെ ചെയ്യുന്നതു്. അതിനാൽ മനുഷ്യനായി ജനിച്ചവന്റെ പുരുഷാൎത്ഥപ്രാപ്തിക്കുള്ള നിൎദ്ദോഷമായ മാൎഗ്ഗം ജ്ഞാനവൈരാഗ്യസഹിതമായ തീവ്രഭക്തിയോടുകൂടി എന്നെ ശരണം പ്രാപിക്കുക മാത്രമാണു്.

---

## അദ്ധ്യായം 26.

### സാംഖ്യയോഗം

ശ്രീഭഗവാൻ പറഞ്ഞു:– ഇനി സാംഖ്യശാസ്ത്രത്തെ പറയാം. പ്രകൃതി, പുരുഷൻ മുതലായ തത്വങ്ങളുടെ ഉൽപത്തിലക്ഷണങ്ങളെ പ്രതിപാദിക്കുന്നതാണു് സാംഖ്യശാസ്ത്രം. ദേഹം, ഇന്ദ്രിയങ്ങൾ, അന്തഃകരണങ്ങൾ മുതലായവയെല്ലാം പ്രകൃതികാൎയ്യങ്ങളാണു്. ജീവൻ അഥവാ പുരുഷൻ പ്രകൃതിയിൽ

digitized by www.sreyas.in

നിന്നു് ഭിന്നനാണു്. ഈ ബോധം ഉറയ്ക്കുമ്പോൾ താൻ ദേഹമാണു് എന്ന മിഥ്യാഭിമാനം നശിക്കും. ജീവതത്വം ശുദ്ധമാകും. അതോടെ ജനനമരണങ്ങളിൽ നിന്നു് മുക്തനാകും.

പുരുഷൻ എങ്ങും വ്യാപിച്ചിരിക്കുന്ന ഈശ്വരചൈതന്യമാണു്. പുരുഷനു് ആദിയും അന്തവുമില്ല. സ്വയം പ്രകാശജ്ഞാനം മാത്രമാണു് പുരുഷന്റെ സ്വരൂപം. ഈ കാരണങ്ങളാൽ പുരുഷൻ പ്രകൃതിയിൽ നിന്നു് ഭിന്നനാണു്. പ്രകൃതികാര്യമായ ദേഹത്തിൽ ഞാൻ എന്നഭിമാനിക്കുന്ന അവിദ്യാചൈതന്യമാണു് ജീവൻ. പ്രകൃതിയെ സ്വാധീനത്തിൽ വച്ചുകൊണ്ടു് ലോകസൃഷ്ട്യാദികളെ നടത്തുന്ന വിദ്യാചൈതന്യമാണു് ഈശ്വരൻ.

പ്രകൃതിക്കു് ആവരണശക്തിയെന്നും വിക്ഷേപശക്തിയെന്നും രണ്ടു വിഭാഗങ്ങളുണ്ടു്. ആവരണശക്തിയെ ജീവന്റെ ഉപാധിയായ അവിദ്യയെന്നും, വിക്ഷേപശക്തിയെ ഈശ്വരന്റെ ഉപാധിയായ മായയെന്നും പറയുന്നു. ജീവാത്മാദികളുടെ അദൃഷ്ടം മൂലം പ്രകൃതിയുടെ വികാസമുണ്ടായി. അപ്പോൾ ഈശ്വരൻ പ്രകൃതിയെ സൃഷ്ട്യാദിലീലാർത്ഥം അംഗീകരിച്ചു. സർവ്വസമർത്ഥയായ പ്രകൃതി, ദേവമനുഷ്യാദി നാനാരൂപങ്ങളെയുണ്ടാക്കി. അവയെ കണ്ടിട്ടു് ജീവൻ തന്റെ യഥാർത്ഥ സ്വരൂപത്തെ മറന്നിട്ടു്, ആ രൂപങ്ങളാണു് താൻ എന്നു് ഭ്രമിച്ചു് വശമായി. തന്നിമിത്തം ഞാൻ കർത്താവു്, ഞാൻ ഭോക്താവു് എന്ന വിചാരമുണ്ടായിട്ടു് അവസാനമില്ലാത്ത ജനനമരണ ദുഃഖമനുഭവിക്കേണ്ടി വന്നു.

സത്വം, രജസ്സു് തമസ്സു് എന്ന മൂന്നു ഗുണങ്ങളും സമമായിരിക്കുന്ന അവസ്ഥയിൽ മൂലപ്രകൃതിയെ അവ്യക്തം എന്നു പറയുന്നു. പഞ്ചമഹാഭൂതങ്ങൾ, ശബ്ദസ്പർശരൂപരസഗന്ധങ്ങളെന്ന അഞ്ചു് തന്മാത്രകൾ, അഞ്ചു് ജ്ഞാനേന്ദ്രിയങ്ങൾ, അഞ്ചു കർമ്മേന്ദ്രിയങ്ങൾ, മനസ്സു്, ബുദ്ധി, ചിത്തം, അഹങ്കാരം, എന്നിങ്ങനെ പ്രകൃതിതത്വങ്ങൾ 24 ആകുന്നു. കാലം എന്നതിനെ 25-ാമത്തെ തത്വമെന്നും പറയുന്നു. കാലത്തിനു സൃഷ്ടി, സംഹാരം എന്ന രണ്ടു് സ്വരൂപമുണ്ടു്. ഗുണങ്ങൾ സാമ്യാവസ്ഥയെ വിട്ടു് ക്ഷോഭിച്ചപ്പോൾ ഭഗവാന്റെ ചിച്ഛക്തി പ്രകൃതിയിൽ പ്രതിഫലിച്ചു് ചിത്തം, അഥവാ മഹത്തത്വമായി ഭവിച്ചു. മഹത്തത്വത്തിനു് വികാരം വന്നപ്പോൾ അഹങ്കാരമുണ്ടായി. അഹങ്കാരം സാത്വികം, രാജസം, താമസം എന്നു് മൂന്നുവിധമുണ്ടു്. സാത്വികാഹങ്കാരത്തിൽ നിന്നു് മനസ്സും, രാജസാഹങ്കാരത്തിൽ നിന്നു് ബുദ്ധിയും ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും, താമസാഹങ്കാരത്തിൽ നിന്നു് പഞ്ചമഹാഭൂതങ്ങളും തന്മാത്രകളുമുണ്ടായി.

digitized by www.sreyas.in

ലോകസൃഷ്ടി രൂപം പ്രാപിക്കണമെങ്കിൽ ഈ തത്വങ്ങൾ അന്യോന്യം യോജിക്കണം. ആദ്യമായി കാലം, കർമ്മം, ഗുണങ്ങൾ ഇവയോടുകൂടിയ ഈശ്വരൻ അവയിൽ പ്രവേശിച്ചു. അപ്പോൾ അവയിൽ നിന്നു് അചേതനമായ ഒരണ്ഡമുണ്ടായി. അതിൽ വിരാട്പുരുഷൻ ആവിർഭവിച്ചു. ആ മഹാദേവൻ അണ്ഡത്തിൽ പല ദ്വാരങ്ങളെ– അഥവാ ഇന്ദ്രിയങ്ങളെ ഉണ്ടാക്കി. അതോടുകൂടി അതാതിന്ദ്രിയങ്ങളുടെ അധിഷ്ഠാന ദേവതകൾ അവിടവിടെ വസിച്ചു. അവക്കു സ്വബലത്താൽ മാത്രം വിരാട്പുരുഷനെ ഉണർത്താൻ കഴിഞ്ഞില്ല. ഒടുവിൽ പ്രവേശിച്ച സമഷ്ടിജീവനു് മാത്രമേ ഉണർത്താൻ കഴിഞ്ഞുള്ളൂ. അതായതു്, ചൈതന്യത്തിനുമാത്രമാണു് മുഖ്യത്വം എന്നു സിദ്ധമായി. പ്രകൃതിസംബന്ധമില്ലാത്ത പരിശുദ്ധ ചൈതന്യത്തിനെ– പ്രത്യഗാത്മാവിനെ– ശരീരാദികളിൽനിന്നു് ഭിന്നനാണെന്നു് വിചിന്തനം ചെയ്തറിയണം. ഭഗവാനിൽ ഭക്തിയും വിഷയങ്ങളിൽ വിരക്തിയുമുണ്ടായാൽ മാത്രമേ ഈ അറിവുണ്ടാകയുള്ളൂ. ഈ ജ്ഞാനം സിദ്ധിച്ചു് ആത്മസാക്ഷാത്കാരം നേടുന്നതു തന്നെയാണു് ജന്മസാഫല്യം.

---

## അദ്ധ്യായം 27.

### ഭക്തിവൈരാഗ്യങ്ങൾക്കു വേണ്ട സാധനകൾ

ശ്രീ ഭഗവാൻപറഞ്ഞു:– ജീവൻ ശരീരത്തോടു് ചേർന്നിരിക്കുന്നുവെങ്കിലും ശരീരകാര്യങ്ങളായ സുഖദുഃഖാദികളാലും പുണ്യപാപങ്ങളാലും ബാധിക്കപ്പെടുന്നില്ല. കാരണം, ജീവൻ ശുദ്ധചൈതന്യമായ ഈശ്വരൻ തന്നെയാണു്. അതിനാൽ കർത്തൃത്വമോ, രാഗദ്വേഷാദികളോ, ഗുണങ്ങളോ ഇല്ല. എന്നാൽ എപ്പോൾ ദേഹം, ഇന്ദ്രിയങ്ങൾ, മനസ്സ് ഇവയിൽ 'ഞാൻ' എന്നഭിമാനിക്കുന്നുവോ, അപ്പോൾ തന്നെ മറന്നു് വിഷയങ്ങളിൽ അത്യാസക്തനായിത്തീരുന്നു. അതിനാൽ പുണ്യപാപങ്ങൾക്കും സുഖദുഃഖങ്ങൾക്കും വിധേയനായിട്ടു് ജനനമരണസംസാരത്തിൽ പെട്ടു ക്ലേശിക്കുന്നു. തന്റെ സ്വരൂപത്തെ മറന്നതിനാൽ വന്ന ഈ അനർത്ഥം വീണ്ടും സ്വരൂപബോധമുണ്ടാകുമ്പോൾ മാത്രമേ നശിക്കുകയുള്ളൂ. അതുകൊണ്ടു് അസത്തായ ഇന്ദ്രിയങ്ങളെ അനുസരിച്ചു ചലിക്കുന്ന ചിത്തത്തെ തീവ്രമായ ഭക്തിവൈരാഗ്യങ്ങളെക്കൊണ്ടു് വശപ്പെടുത്തണം.

ഭക്തിവൈരാഗ്യങ്ങളെ സമ്പാദിക്കാനുള്ള മാർഗ്ഗങ്ങളെ പറയാം. ദുഃഖസംസാരത്തിൽ നിന്നും മോചനം ആഗ്രഹിക്കുന്നവൻ അഹിംസ മുതലായ

digitized by www.sreyas.in

യമനിയമാദികളെ ശ്രദ്ധാപൂർവ്വം അഭ്യസിക്കണം. എന്റെ അമൃതകഥകളെ നിരന്തരം കേൾക്കണം. സർവ്വഭൂതങ്ങളിലും ഭഗവാൻ വസിക്കുന്നു എന്നറിഞ്ഞു് സർവ്വപ്രാണികളേയും സമമായി കാണണം. ഒരു പ്രാണിയേയും ദ്വേഷിക്കരുതു്. ഒരു വിഷയത്തിലും ആസക്തിയും പാടില്ല. ബ്രഹ്മചര്യം പാലിക്കണം. അർത്ഥശൂന്യമായ സംസാരം ഒഴിവാക്കണം. സ്വധർമ്മത്തെ ഫലാപേക്ഷ കൂടാതെ നിഷ്കൃഷ്ടമായി ആചരിക്കണം. പ്രാരബ്ധവശാൽ കിട്ടുന്നതുകൊണ്ടു് സന്തോഷിക്കണം. ശരീരധാരണത്തിനു് വേണ്ടതുമാത്രമായ മിതഭക്ഷണം ശീലിക്കണം. കഴിയുന്നിടത്തോളം സമയം ഏകാന്തത്തിലിരുന്നു് ഭഗവദ്ധ്യാനം ചെയ്യണം. മനസ്സിനെ ചലിക്കാതെ നിലനിർത്തണം. എല്ലാവരിലും ഹിതകാംക്ഷയും കാരുണ്യവും വേണം. ദേഹത്തിലും ദേഹസംബന്ധികളിലും അഹന്തയും മമതയും പാടില്ല. കാരണം, ഇവയെല്ലാം അസത്താണ്. ശുദ്ധചൈതന്യമായ ആത്മാവ് മാത്രമാണ് സത്യം. ഈ ശരീരം യാതൊരു ചൈതന്യത്തെ ആശ്രയിച്ച് നിലനിൽക്കുന്നുവോ, യാതൊരു ചൈതന്യം ശരീരത്തെ വിഷയങ്ങളിൽ പ്രവർത്തിപ്പിക്കുന്നുവോ, ആ ചൈതന്യം തന്നേയാണ് താൻ എന്നനുസന്ധാനം ചെയ്തുകൊണ്ടു് സ്വസ്ഥനായിരിക്കണം.

ദേവഹൂതി ചോദിച്ചു:– പ്രഭോ! ജഡമായ പ്രകൃതി പുരുഷനെ ആശ്രയിച്ചുമാത്രമാണു് ചേഷ്ടിക്കുന്നതു്. പുരുഷനു് പ്രകാശിക്കണമെങ്കിൽ പ്രകൃതിയോടു ചേരണം. പ്രകൃതിയും പുരുഷനും നിത്യമാണ്, രണ്ടും പരസ്പരം ആശ്രയിച്ചിരിക്കുന്നു. പ്രകൃതിക്കു നാശമില്ലാത്തതിനാൽ തൽകാര്യങ്ങളായ ത്രിഗുണങ്ങളും പുണ്യപാപങ്ങളും നിത്യങ്ങൾ തന്നെ. അതിനാൽ ജനനമരണങ്ങളും അനിവാര്യമായിത്തീരുന്നു. ആ സ്ഥിതിക്കു് ആത്യന്തികദുഃഖനിവൃത്തിയായ മോക്ഷം എങ്ങിനെ സിദ്ധിക്കും?

ശ്രീഭഗവാൻ പറഞ്ഞു:– പ്രകൃതിയുടെ നിലനില്പാണ് ജീവന്റെ ബന്ധനത്തിനു് ഹേതുവെന്നു പറയുന്നതു് ശരിയല്ല. പ്രകൃതികാര്യങ്ങളായ ദേഹാദികളിൽ ഞാനെന്നും എന്റേതെന്നും അഭിമാനിക്കുന്നതാണ് അനർത്ഥകാരണം. എന്റെ അവിദ്യാശക്തിയാലാണ് ഈ അഭിമാനമുണ്ടാകുന്നതു്. ഈ അഭിമാനം നശിക്കാൻ ഒരു വഴിയേയുള്ളു. അതു് എന്നെ സർവ്വാത്മനാ ശരണം പ്രാപിച്ചു സേവിക്കലാണ്. അതിനു് ആദ്യമായി സ്വധർമ്മത്തെ ഫലാപേക്ഷകൂടാതെ അനുഷ്ഠിക്കണം. അതുഹേതുവായി കാമാദിദോഷങ്ങൾ നീങ്ങി മനസ്സ് ശുദ്ധമാകും. അപ്പോൾ എന്റെ ലീലാഗുണകഥകളിൽ രുചിയുണ്ടാകും. അവയെ കേൾക്കുന്തോറും എന്നിൽ പ്രേമം വർദ്ധിച്ചു വരും അപ്പോൾ എന്റെ കൃപയുണ്ടായിട്ടു് വിഷയവൈരാഗ്യം കൈവരും. ആ വൈരാഗ്യം തീവ്രമാകുന്തോറും ആത്മപ്രകാശവും ആനന്ദാനുഭവവുമുണ്ടാകും.

digitized by www.sreyas.in

ആഹാരമൈഥുനാദികളിൽ മോഹിച്ച് തിരിയാതെ, മനസ്സ് പരമാത്മവസ്തുവായ എന്നെ മാത്രം നിരന്തരം ചിന്തിക്കും. തൽഫലമായി അതേവരെ അന്ത:കരണത്തെ തപിപ്പിച്ചുകൊണ്ടിരുന്ന വിഷയാഗ്നി കെട്ടടങ്ങും. അഭിമാനമാകുന്ന മോഹം ഇങ്ങിനി വരാതവണ്ണം ഓടിയൊളിക്കും. അതോടെ ജീവൻ സച്ചിദാനന്ദമായി ഭവിക്കുന്നു. അതുവരെ പ്രകൃതിയുടെ ദാസനായിരുന്നവൻ അപ്പോൾ സ്വതന്ത്രനായിക്കഴിഞ്ഞു. അവന്ന് വീണ്ടും ജന്മമില്ല. ആ അവസ്ഥയിൽ അണിമാദിസിദ്ധികൾ താനേ ഉണ്ടായെന്നു വരാം. അവയിൽ കൌതുകം തോന്നിപ്പോയാൽ വീണ്ടും അധ:പതനത്തിനിടയാകും. അതു് വരാതെ ജാഗ്രതയായിരുന്നാൽ എന്റെ പരമപദപ്രാപ്തി സിദ്ധിക്കും.

---

## അദ്ധ്യായം 28.

### ഉപാസനായോഗം

ശ്രീ ഭഗവാൻ പറഞ്ഞു:– ഇനി ഉപാസനായോഗത്തെ പറഞ്ഞുതരാം. യോഗം സബീജമെന്നും നിർബീജമെന്നും, അഥവാ സഗുണമെന്നും നിർഗ്ഗുണമെന്നും രണ്ടു് വിധമുണ്ടു്. സർവ്വവ്യാപകമായ ചൈതന്യത്തെ മനസ്സിൽ നിലനിർത്തുന്ന നിർഗ്ഗുണോപാസന ബഹുകഠിനമാണു്. അതിനാൽ സുഖകരമായ സഗുണോപാസനയെ പറയാം. ഇതിന്റെ അനുഷ്ഠാനമാത്രത്താൽ ഈശ്വര സാക്ഷാൽകാരം സിദ്ധിക്കും.

ആദ്യമായി യോഗാംഗങ്ങളായ യമനിയമാദികളെ ശീലിച്ച് സ്വായത്തമാക്കണം. അതായതു് സ്വധർമ്മത്തെ നിഷ്കാമമായി ആചരിക്കുക, വിരോധ ധർമ്മങ്ങളെ വർജ്ജിക്കുക, യദൃച്ഛാലാഭത്താൽ തൃപ്തിപ്പെടുക, ആത്മജ്ഞാനികളായ മഹാത്മാക്കളുടെ പാദസേവ ചെയ്യുക, തുച്ഛമായ അർത്ഥകാമങ്ങളെ ശ്രദ്ധിക്കാതിരിക്കുക, മോക്ഷധർമ്മത്തിൽ മാത്രം ശ്രദ്ധിക്കുക, ശുദ്ധമായ ആഹാരം മിതമായി കഴിക്കുക, അടിക്കടി ഏകാന്തത്തിൽ വസിക്കുക, മനസാ വാചാ കർമ്മണാ ഒരു പ്രാണിയേയും ഹിംസിക്കാതിരിക്കുക, സത്യനിഷ്ഠ പാലിക്കുക, പരധനാദികളെ ആഗ്രഹിക്കാതിരിക്കുക, ശരീരയാത്രക്കാവശ്യമായതു മാത്രം സ്വീകരിക്കുക, ബ്രഹ്മചര്യം പാലിക്കുക, ഏകാദശ്യാദി വ്രതങ്ങളനുഷ്ഠിക്കുക, ശരീരവും മനസ്സും ശുചിയാക്കി വയ്ക്കുക, നിയമേന ഈശ്വരപൂജയെ ചെയ്യുക, അത്യാവശ്യത്തിനു മാത്രം സംസാരിക്കുക, ഏതെങ്കിലും ഒരാസനം ശീലിക്കുക, പ്രാണനിരോധനമഭ്യസിക്കുക, ഇന്ദ്രിയങ്ങളെ അന്തർമുഖമാക്കുക, വൈകുണ്ഠനാഥന്റെ ലീലകളെ നിരന്തരം മനസാ സ്മരിക്കുക, എന്നിങ്ങിനെയുള്ള സദാചാരം ആലസ്യം കൂടാതെ അഭ്യസിക്കണം.

digitized by www.sreyas.in

ധ്യാനത്തിനുപയോഗിക്കുന്ന സ്ഥലം ശുചിയായതും ജനബാധയില്ലാത്തതുമായിരിക്കണം. സാധകൻ, അധികനേരം ക്ലേശം കൂടാതെ ഇരിക്കാവുന്നൊരാസനത്തെ ആശ്രയിക്കണം. നിവന്നിരിക്കണം. വിധിപ്രകാരമുള്ള പ്രാണായാമത്താൽ പ്രാണനെ ശുദ്ധമാക്കണം. പ്രാണനെ ആശ്രയിച്ച് മനസ്സ് നിശ്ചലമാകും. ശരീരവും രോഗബാധ കൂടാതെയിരിക്കും. സുഖാസനത്തിലിരുന്ന് നാസാഗ്രത്തിൽ ദൃഷ്ടിയുറപ്പിച്ചുകൊണ്ട് നിർമ്മലമായ മനസ്സുകൊണ്ട് ഭഗവാനെ ഇപ്രകാരം ധ്യാനിക്കണം:-

പ്രസന്നമായ മുഖകമലം, അരുണ മനോഹരങ്ങളായ നേത്രങ്ങൾ, ഘനശ്യാമനിറം, ശംഖചക്രാദികൾ ധരിച്ച നീണ്ട നാല് തൃക്കൈകൾ, സ്വർണ്ണപ്രഭമായ പട്ടുവസ്ത്രം, മാറിൽ ശ്രീവത്സം, കണ്ഠത്തിൽ കൌസ്തുഭം, വനമാല, മുത്തുമാല, കിരീടം, വളകൾ, പാദസരങ്ങൾ, രത്നമേഖല ഇത്യാദി ആഭരണങ്ങൾ, സകല ലോകവാസികളാലും സദാ നമസ്കരിക്കപ്പെടുന്ന പാദപത്മങ്ങൾ, നിത്യകൈശോരാകാരം, മനസ്സിനും കണ്ണിനും പരമാനന്ദത്തെ തരുന്ന കോമളവടിവും, ഭക്താനുഗ്രഹത്തിനായി വെമ്പൽ കൊള്ളുന്ന ഭാവരസം, തന്റെ ഭക്തന്മാരെ കീർത്തിമാന്മാരാക്കണമെന്ന ഭക്തവാത്സല്യം, ഇപ്രകാരം സർവ്വമംഗളവും സർവ്വാംഗസുന്ദരവുമായ ഭഗവൽസ്വരൂപത്തെ, മനസ്സ് അതിൽ ഉറച്ചുനിൽക്കുന്നതുവരെ ധ്യാനിക്കണം. ഭഗവാനെ ഇരിക്കുന്നതായിട്ടോ, നിൽക്കുന്നതായിട്ടോ, ഹൃദയഗുഹയിൽ ശയിക്കുന്നതായിട്ടോ, ഭക്തന് ഇഷ്ടപ്പെട്ട ഭാവത്തിൽ ധ്യാനിക്കാം. സമഗ്രമായ സ്വരൂപത്തിന്റെ ധ്യാനമുറച്ചു കഴിഞ്ഞാൽ പിന്നീട് ഓരോ അവയവത്തെ മാത്രമായി ധ്യാനിക്കണം.

ഭഗവാന്റെ ശ്രീമച്ചരണാരവിന്ദങ്ങളെ ധ്യാനിക്കണം. ആ കാലടികൾ വജ്രം, അങ്കുശം, ധ്വജം, താമര എന്നീ ചിഹ്നങ്ങളാൽ ശോഭിക്കുന്നു. ആ നഖാവലികളുടെ ഉജ്ജ്വലപ്രകാശം ഭക്തന്റെ ഹൃദയാന്ധകാരത്തെ പാടേ നശിപ്പിക്കുന്നു. ആ പാദം കഴുകിയ ജലം പരിശുദ്ധഗംഗാതീർത്ഥമായി ലോകമെങ്ങും വ്യാപിച്ചു. അഖിലലോകവന്ദ്യനായ സാക്ഷാൽ സദാശിവൻ ആ തീർത്ഥത്തെ സാദരം ശിരസ്സിൽ ധരിച്ച് കൃതാർത്ഥനായി ഭവിച്ചു. അത്ര മഹിമയോടുകൂടിയ ശ്രീചരണങ്ങളെ ചിരകാലം ധ്യാനിച്ചുറപ്പിക്കണം.

ഭഗവാന്റെ കാൽമുട്ടിനു് താഴെയുള്ള ജാനുക്കളെ ലോകമാതാവായ ശ്രീമഹാലക്ഷ്മി മടിയിലെടുത്തുവച്ച് അതിമൃദുലമായ തന്റെ കരപല്ലവം കൊണ്ട് പ്രേമാദരപൂർവ്വം ഉപലാളിക്കുന്നു. ആ ജാനുക്കളെ ധ്യാനിക്കുന്നതുകൊണ്ട് ഭക്തന്റെ ഹൃദയഗ്രന്ഥി പൊട്ടിത്തകർന്നു പോകുന്നു.

digitized by www.sreyas.in

ഭഗവാന്റെ തുഞ്ഞുടകൾ അതസികാപുഷ്പം പോലെ സ്നിഗ്ദ്ധനീലവർണ്ണമായും അക്ഷയ്യബലത്തിന്റെ ഇരിപ്പിടമായും ഗരുഡന്റെ പുറത്തു് ശോഭിക്കുന്നതായും ധ്യാനിക്കണം.

പാദംവരെ ഇഴഞ്ഞു കിടക്കുന്ന ശ്രേഷ്ഠമായ മഞ്ഞപ്പട്ടുവസ്ത്രത്തിന്മീതേ രത്നംപതിച്ച തങ്കഅരഞ്ഞാണത്താൽ പരിരംഭണം ചെയ്യപ്പെട്ട ഭഗവാന്റെ അത്യാകർഷകമായ തടിച്ച കടിപശ്ചാൽഭാഗത്തെ ധ്യാനിക്കണം.

അസംഖ്യം ബ്രഹ്മാണ്ഡങ്ങളുടെ ആവാസഗുഹയായ ഉദരത്തിൽ അഗാധമായ ഒരു കയം പോലെ പരിശോഭിക്കുന്ന ഭഗവാന്റെ തിരുനാഭിയേയും അതിൽ നിന്നു പുറപ്പെട്ട ബ്രഹ്മാവിന്റെ ഇരിപ്പിടമായി ഭവിച്ച സകല ലോകാത്മകമായ താമരയേയും ധ്യാനിക്കണം.

കഴുത്തിലണിയപ്പെട്ട മുത്തുമാലയുടെ കാന്തി വ്യാപിച്ച് രണ്ടു് മഹാമരതകരത്നങ്ങളെപ്പോലെ തിളങ്ങുന്ന ഭഗവാന്റെ രണ്ടു സ്തനങ്ങളേയും ധ്യാനിക്കണം.

മഹാലക്ഷ്മിയുടെ പ്രിയവാസസ്ഥാനവും ശ്രീവത്സത്തോടുകൂടിയതും ഭക്തന്മാരുടെ മനസ്സിനും കണ്ണിനും പരമനിർവൃതിയെ കൊടുക്കുന്നതുമായ ഭഗവാന്റെ തിരുമാറിടത്തെ ധ്യാനിക്കണം.

കൌസ്തുഭം എന്ന മഹാമണിയുടെ ശോഭയേയും അതിശയിക്കുന്നതും, ശംഖംപോലെ മനോഹരവുമായ ഭഗവാന്റെ കണ്ഠപ്രദേശത്തെ ധ്യാനിക്കണം.

തന്നെ ശരണം പ്രാപിച്ച ദേവന്മാരുടെ സങ്കടം തീർത്തനുഗ്രഹിപ്പാനായി മന്ദരപർവ്വതത്തെ ഒററയ്ക്കു് പരിഭ്രമണം ചെയ്യിച്ച ഭഗവാന്റെ തൃക്കൈകളെ രത്നവളകളോടുകൂടി ധ്യാനിക്കണം. ആ കൈകളാൽ ധരിക്കപ്പെട്ട അതിതേജസ്സോടുകൂടിയ സുദർശനചക്രത്തെയും, രാജഹംസമെന്നപോലെ ശോഭിക്കുന്ന പാഞ്ചജന്യമെന്ന ശംഖത്തെയും, ശത്രുക്കളുടെ രക്തം പുരണ്ട കൌമോദകിയെന്ന ഗദയേയും ധ്യാനിക്കണം. തിരുമേനിയാസകലം വ്യാപിച്ചു കിടക്കുന്ന വനമാലയേയും മഹാപ്രഭ പരത്തുന്ന കൌസ്തുഭരത്നത്തേയും ധ്യാനിക്കണം.

ഒടുവിൽ ഭഗവാന്റെ മുഖാരവിന്ദത്തെ ധ്യാനിക്കണം. ആ കവിൾത്തടങ്ങൾ മകരകുണ്ഡലങ്ങളുടെ കാന്തി വ്യാപിച്ച് പ്രകാശിക്കുന്നു. ചുരുണ്ടുചുരുണ്ട അഴകേറിയ അളകങ്ങൾ വിശാലമായ തിരുനെററിയെ മറച്ചു കൊണ്ടു് തൂങ്ങിക്കിടക്കുന്നു. ഉയർന്നനാസിക, ശോഭനമായ പുരികക്കൊടികൾ, മത്സ്യസദൃശങ്ങളായ തിരുനയനങ്ങൾ, ഭക്തന്റെ സകല താപങ്ങളേയും തീർക്കുന്ന മഹാപ്രസാദസൂചകമായ കൃപാകടാക്ഷം, ഭക്തന്റെ ദുഃഖസമുദ്രത്തെ മുഴുവനും

digitized by www.sreyas.in

വററിച്ച് സർവ്വകാമങ്ങളേയും സാധിപ്പിക്കുന്ന തൃമന്ദഹാസം, തൊണ്ടിപ്പഴം പോലെയുള്ള അധരങ്ങളുടെ കാന്തിപ്രഭയാൽ അരുണനിറം വ്യാപിച്ച് കുന്ദമുകുളംപോലെ മനോഹരങ്ങളായ ദന്തപംക്തി, എന്നിവകൾ ആ മുഖാംബുജത്തെ അലങ്കരിക്കുന്നു. ഇവയെ പ്രത്യേകം പ്രത്യേകം ആർദ്രഹൃദയത്തോടുകൂടി ഏകാഗ്രമായി ധ്യാനിക്കണം.

ഇപ്രകാരം പ്രിയഭഗവാനായ ശ്രീഹരിയെ ധ്യാനിക്കുന്നതിനാൽ അതിശയ പ്രേമപ്രവാഹമുണ്ടായി, ഹൃദയം ദ്രവിച്ച്, ശരീരം പുളകംകൊണ്ട്, അശ്രുക്കൾ ധാരധാരയായി ഒഴുകി ബ്രഹ്മാനന്ദത്തിൽ മുങ്ങുന്നതിന്റെ ഫലമായി ചിത്തം ഭഗവത്സ്വരൂപത്തിൽ ലയിച്ചുപോകും. മനസ്സ് ഭഗവന്മയമാകുന്നതോടുകൂടി ശരീരഭാവനയും നശിക്കുന്നു. ഇതുവരെ താൻ ദേഹമാണ് എന്ന് മോഹിച്ചിരുന്ന ജീവൻ, മോഹംതീന്ന് എങ്ങും നിറഞ്ഞ സർവ്വാത്മാവായിക്കഴിഞ്ഞു. അവൻ കൃതകൃത്യനായി. പ്രാരബ്ധം തീരുന്നതുവരെ പിന്നീടും ശരീരം നിലനിൽക്കും. പക്ഷെ അവന് ശരീരവുമായുള്ള ബന്ധം അവസാനിച്ചിരിക്കുന്നു. ശരീരസംബന്ധമായ സുഖദുഃഖങ്ങളെ അവൻ അറിയുന്നതേയില്ല. മദ്യംസേവിച്ച് മത്തനായവൻ അരയിൽ വസ്ത്രം ഇരുന്നാലും വീണു പോയാലും അറിയാത്തതുപോലെ, ഭക്തൻ ദേഹത്തെ തീരെ മറന്നുപോകുന്നു. ശരീരധാരണത്തിനു വേണ്ടതു് പ്രാരബ്ധം കൊണ്ടുവന്ന് കൊടുത്തുകൊള്ളും. അവന്റെ പരിശ്രമം ആവശ്യമില്ല. അമ്മേ! അവന്റെ അത്യുന്നതനിലയെ എങ്ങനെ വർണ്ണിക്കാനാണ്? ദേഹാഭിമാനിയായ പ്രാകൃതമനുഷ്യൻ പ്രിയപ്പെട്ട പുത്രധനാദികളെ തന്റേതു് എന്നഭിമാനിക്കുന്നുവെങ്കിലും താൻ അവയിൽ നിന്ന് വേറെയാണെന്നറിയുന്നതു പോലെ, ജ്ഞാനോദയത്താൽ താൻ ദേഹേന്ദ്രിയാദികളിൽനിന്നു് വേറെയാണെന്നു് സ്പഷ്ടമായറിഞ്ഞു് ഭഗവത്ഭക്തൻ ബ്രഹ്മസ്വരൂപനായിഭവിക്കുന്നു.

---

## അദ്ധ്യായം 29

### ഉത്തമ, മദ്ധ്യമ, അധമ ഭക്തിലക്ഷണങ്ങൾ

ദേവഹൂതി ചോദിച്ചു:– ഭഗവൻ! നിന്തിരുവടിയിൽ പരമപ്രേമരൂപയായ ഭക്തിയോഗത്തേയും ജീവികളുടെ സംസാരഗതിയേയും കാലസ്വരൂപത്തേയും പറഞ്ഞുതരണം.

digitized by www.sreyas.in

ശ്രീഭഗവാൻ പറഞ്ഞു:– മനുഷ്യർ സത്വം രജസ്സ് തമസ്സ് എന്ന മൂന്നു ഗുണങ്ങളിൽ ഏതെങ്കിലും ഒന്ന് അധികരിച്ചുള്ളവരായിരിക്കും. ഗുണങ്ങളുടെ ഏറ്റക്കുറച്ചിലനുസരിച്ച് അവർ ഭിന്നസങ്കല്പത്തോടുകൂടി എന്നെ ഭജിക്കുന്നു.

പരോപദ്രവത്തെ ലക്ഷ്യമാക്കീട്ടോ, താൻ ഭക്തനാണെന്ന് കൊട്ടി ഘോഷിക്കാനായിട്ടോ, എന്റെ ഭക്തന്മാരോടുള്ള അസൂയകൊണ്ടോ, ചിലർ എന്നെ ഭജിക്കുന്നു. ക്രോധവും വഞ്ചനയും അവരിൽ തെളിഞ്ഞുകാണാം. ലോകത്തിലുള്ള ജീവജാലങ്ങൾവേറെ, ഭഗവാൻവേറെ, എന്നവർ വിശ്വസിക്കുന്നു. അവർ താമസന്മാരാണ്. എങ്കിലും എന്നെ ഭജിക്കുന്നവരല്ലാ. അവരെ താമസ ഭക്തന്മാരെന്നു പറയാം.

ചിലർ വിഷയഭോഗങ്ങൾ, ഐശ്വര്യം, കീർത്തി, ആരോഗ്യം, മുതലായവയെ കാമിച്ച് ആർഭാടത്തോടുകൂടി എന്നെ പ്രതിമാദികളിൽ പൂജിക്കുന്നു വേറെവിടെയും എന്റെ സാന്നിദ്ധ്യത്തെ കാണുന്നില്ല. ഇവർ രാജസ ഭക്തന്മാരാണ്.

ചിലർ, ഭഗവാനെ ഭജിച്ച് പാപക്ഷയം വരുത്തിക്കൊള്ളേണ്ടതാണെന്നുള്ള വേദശാസനത്തെ മാനിക്കുന്നു. അവർ കർമ്മങ്ങളെ ഫലകാംക്ഷകൂടാതെ ഈശ്വരാർപ്പണമായി ചെയ്ത് എന്നെ പൂജിക്കുന്നു. താൻ വേറേ, ഈശ്വരൻ വേറേ എന്നും കരുതുന്നു. ഇതു് സാത്വികീഭക്തിയാണ്.

ഈ മൂന്നുവിധ ഭക്തന്മാർക്കും ഉപരിയാണ് നിർഗ്ഗുണഭക്തൻ. നിർഗ്ഗുണഭക്തൻ എന്നെ സർവ്വഭൂതങ്ങളുടേയുമുള്ളിൽ അന്തർഭേദമായി വസിക്കുന്ന പുരുഷോത്തമനായി കാണുന്നു. സമുദ്രത്തിലേക്ക് ഗംഗ എങ്ങിനെ അനുസ്യൂതം പ്രവഹിച്ചുകൊണ്ടിരിക്കുന്നുവോ, അതുപോലെ എന്നെ ഇടവിടാതെ ഭജിക്കുന്നതു് അവന്റെ സ്വഭാവമാകുന്നു. അവന് അശേഷം ഭേദഭാവനയില്ല. ചരാചരങ്ങളിലെല്ലാം അന്തർയ്യാമിയായി വ്യാപിച്ചിരിക്കുന്ന പരമാത്മാവ് തന്നെയാണ് തന്നിലുമുള്ളതെന്ന അഭേദദർശനമാണ് ഈ ഭക്തിയുടെ വിശേഷത. അവൻ ചെയ്യുന്നതെല്ലാം ഈശ്വരപൂജയായി ഭവിക്കുന്നു. അവന് എന്നിൽ നിന്നും യാതൊന്നും വേണ്ട. സാലോക്യം, സാർഷ്ടി, സാമീപ്യം, സാരൂപ്യം, സായൂജ്യം എന്ന അഞ്ചുവിധമുക്തികളിൽ ഏതിനേയും, ഞാനായിട്ട് കൊടുത്താൽ പോലും, അവൻ സ്വീകരിക്കുകയില്ല. ഏതേതുജന്മങ്ങൾ എത്രയെത്ര വേണ്ടിവന്നാലും അവന് പരാതിയില്ല. അപ്പോഴെല്ലാം എന്നെ നിരന്തരം സേവിച്ചുകൊണ്ടിരിക്കണമെന്ന് മാത്രമേ അവനാഗ്രഹമുള്ളു. ഇതുതന്നെയാണ് ഏററവും ഉൽകൃഷ്ടമായ ഭക്തി.

digitized by www.sreyas.in

ഈ പരമഭക്തി കൈവരണമെങ്കിൽ എന്തുവേണമെന്നും പറയാം:- സ്വധർമ്മത്തെ നിഷ്കാമമായി അനുഷ്ഠിക്കണം. എന്റെ ശ്രീ വിഗ്രഹത്തെ ഭക്തി പൂർവ്വം പൂജിക്കണം. അതേസമയം സകലവസ്തുക്കളിലും അന്തര്യാമിയായി വസിക്കുന്ന എന്നെമാത്രം കാണണം. എന്നെയൊഴിച്ച് ഒന്നിലും ആസക്തി പാടില്ല. മഹാത്മാക്കളെ ത്രികരണങ്ങളാലും ബഹുമാനിക്കണം. തന്നോട് സമന്മാരെ നിഷ്കപടമായി സ്നേഹിക്കണം. ദീനന്മാരിൽ ആത്മാർത്ഥമായ അനുകമ്പ വേണം. പരദ്രവ്യത്തെ തിരിഞ്ഞുനോക്കരുത്. യമനിയമങ്ങളെ പാലിക്കണം. ആദ്ധ്യാത്മിക ശാസ്ത്രത്തെ കേട്ടുപഠിക്കണം. തിരുനാമസങ്കീർത്തനം ശ്വാസോച്ഛ്വാസം പോലെ സഹജമാക്കണം. ഇപ്രകാരം ചെയ്യുന്നത് അന്യരെ കാണിക്കാനാവരുത്. പരമാർത്ഥമായി ചെയ്യണം. എന്റെ ഭക്തന്മാരായ സാധുക്കളുമായി കഴിയുന്നിടത്തോളം സഹവസിക്കണം. ദേഹാഭിമാനം പാടില്ല.

ഈ വക ധർമ്മങ്ങളെ എന്റെ സന്തോഷത്തിനുമാത്രമായിട്ട് ചെയ്യുമ്പോൾ മനസ്സ് അത്യന്തം പരിശുദ്ധമായിത്തീരും. സുഗന്ധം താനേവന്ന് മൂക്കിൽ പ്രവേശിക്കുന്നതുപോലെ എന്റെ ഗുണകീർത്തനപ്രേമിയായ ഭക്തന്റെ മനസ്സ് എന്നിൽ വന്നുചേരുന്നു. സർവ്വാത്മാവായ ഞാൻ സകല ചരാചരങ്ങളിലുമുണ്ടെന്നറിയാതെ ദേഹാഭിമാനികൾ എന്നെ പ്രതിമാദികളിൽ മാത്രം പൂജിക്കുന്നു. അവരുടെ പൂജ വെറും വ്യർത്ഥമാണ്- അഗ്നിയിൽ ഹോമിക്കുന്നതിനു പകരം ഭസ്മത്തിൽ ഹോമിക്കുന്നതുപോലെ. ദേഹാഭിമാനവും ഭേദദൃഷ്ടിയുംകാരണം അന്യശരീരങ്ങളിലുമിരിക്കുന്ന എന്നെ ദ്വേഷിക്കുകയാണല്ലോ അവർ ചെയ്യുന്നത്. അവർക്കെങ്ങിനെ മനഃശാന്തികിട്ടും? അർച്ചാവിഗ്രഹത്തിലും ഞാനുണ്ട്, സംശയമില്ല. വിഗ്രഹാരാധന ചെയ്യേണ്ടതും തന്നെ. അതിന്റെ ലക്ഷ്യം, തന്നിലും സർവ്വഭൂതങ്ങളിലും സർവ്വേശ്വരനായ ഞാൻ തന്നെയാണുള്ളതെന്ന അനുഭവജ്ഞാനപ്രാപ്തിയാവണം. സകലപ്രാണികളിലുംവച്ച് എന്നിൽ സർവ്വസമർപ്പണം ചെയ്ത സമദർശിയാണ് സർവ്വോൽകൃഷ്ടൻ. അതിനാൽ സർവ്വഭൂതങ്ങളേയും ഞാനായിക്കണ്ട് നമസ്കരിക്കണം.

അമ്മേ! കാലസ്വരൂപത്തെക്കുറിച്ച് ചോദിച്ചുവല്ലോ. കാലമെന്നത് ഞാൻ തന്നെ. രക്ഷിതാവായ വിഷ്ണുവും സംഹർത്താവായ പരമേശ്വരനും കാലം തന്നെ. ആത്മവിചാരത്തിൽ വിമുഖനായ വിഷയിയെ കാലം ബാധിച്ചു നശിപ്പിക്കുന്നു അതല്ലാതെ, കാലസ്വരൂപനായ ഈശ്വരന് പ്രിയനോ അപ്രിയനോ ഇല്ല. സർവ്വചരാചരങ്ങളും ദേവതകളും ത്രിമൂർത്തികളും കാലസ്വരൂപനായ ഭഗവാനെ ഭയന്ന്, തങ്ങൾതങ്ങൾക്ക് നിശ്ചയിക്കപ്പെട്ടിട്ടുള്ള ചുമതലകളെ നിറവേററുന്നു.

digitized by www.sreyas.in

# അദ്ധ്യായം 30

## സംസാരികളുടെ ഗതി

ശ്രീ ഭഗവാൻപറഞ്ഞു:– മാതാവേ! എന്നെ ഭജിക്കാത്ത സംസാരികളുടെ ഗതിയെ പറയാം. കാലസ്വരൂപനായ ഭഗവാൻ ജീവലോകത്തെയാകമാനം ചക്രംതിരിക്കുന്നു. അവിവേകി അതറിയാതെ വിഷയാസക്തനായി ജീവിതം പാഴാക്കുന്നു. അവൻ സുഖിപ്പാനാഗ്രഹിച്ച് പുത്രകളത്രധനാദികളെ കഷ്ടപ്പെട്ട് സമ്പാദിക്കുന്നു. അവയെല്ലാം ശാശ്വതങ്ങളാണ്, അവയെവച്ചുകൊണ്ട് എന്നും സുഖിച്ചിരിക്കാമെന്ന് മോഹിക്കുന്നു. എന്നാൽ കാലം അവയെ നശിപ്പിക്കുന്നു. അതു കാണുമ്പോൾ കഠിനമായി വ്യസനിക്കുന്നു. വീണ്ടും സമ്പാദിപ്പാനുള്ള പരിശ്രമം തുടരുന്നു. പ്രാരബ്ധവശാൽ മൃഗമോ, പക്ഷിയോ, മനുഷ്യനോ, ദേവനോ, ആയ ഏതേതു ശരീരങ്ങളെടുത്താലും അതാതിൽ തന്നെ സുഖം എന്നു മോഹിച്ച് ശ്രദ്ധാപൂർവ്വം പോഷിപ്പിച്ച് രക്ഷിക്കുന്നു. ഒരിക്കലും വിരക്തിവരുന്നില്ല. നരകതുല്യങ്ങളായ കൃമികീടാദികളായി ജനിച്ചാലും അവിടവിടെയാണ് സുഖമെന്നഭിമാനിക്കുന്നതല്ലാതെ ആ ശരീരങ്ങളെ ഉപേക്ഷിക്കാനിഷ്ടപ്പെടുന്നില്ല. അത്ര ബലവത്താണ് ഈശ്വരമായ!

ജന്തുക്കൾക്ക് മമത, തങ്ങളുടെ ദേഹത്തോടുകൂടി അവസാനിക്കുന്നു. എന്നാൽ മനുഷ്യന് മമത ഒരു പടി കൂടുതലാണ്. അവൻ സ്വദേഹത്തിൽ മാത്രമല്ല, ബന്ധുക്കളിലും ധനാദികളിലും ഉറച്ച മമതയോടുകൂടി അവയിൽ അഭിമാനിക്കുന്നു. ദാരിദ്ര്യം, രോഗം, കലഹം മുതലായ ദുഃഖങ്ങൾ മേൽക്കുമേൽ വന്നാലും, ഒട്ടും തന്നെ വിരക്തി വരാതെ, അവയ്ക്കു പ്രതിവിധി ചെയ്യുന്ന പരിശ്രമത്തിൽ തന്നെ കാലം കഴിക്കുന്നു. എന്നാൽ അല്പമെങ്കിലും സുഖം കിട്ടുന്നുണ്ടോ, ഇല്ല. കുടുംബപോഷണത്തിനുവേണ്ടി ഏതു പാപകർമ്മവും ചെയ്യുന്നു. അസതികളായ സ്ത്രീകളുടെ രഹസ്യ ലീലകളിലും ശിശുക്കളുടെ അവ്യക്തമൊഴികളിലും മോഹമാനസനായി ഒട്ടും ആലസ്യം കൂടാതെ വീട്ടിൽ തന്നെ അടിഞ്ഞുകിടക്കുന്നു. അവരെ പോററാനും അവർ സ്തുതിക്കുന്നതു കേട്ട് ഞെളിയാനും വേണ്ടി പരവഞ്ചനചെയ്ത് അർത്ഥാദികളെ സമ്പാദിച്ചു കൊടുക്കുന്നു. അവരനുഭവിച്ചതിന്റെ ഉച്ഛിഷ്ടത്തെ താനും അനുഭവിക്കുന്നു. ഈ പാപങ്ങളുടെ ദുരന്തഫലമനുഭവിക്കാൻ മരണാനന്തരം നരകത്തിൽ പോകേണ്ടിവരും. ഭാര്യാപുത്രാദികളാരും അപ്പോൾ സഹായിക്കുകയില്ല.

ഈ വിധം യൌവ്വനകാലത്തിൽ തുടങ്ങിയ പ്രയത്നങ്ങൾ അടിക്കടി വിഫലങ്ങളായി വരുന്നു. ക്രമേണ ദേഹശക്തി കുറയുന്നു. അതോടൊപ്പം ദുരാശ

digitized by www.sreyas.in

വർദ്ധിച്ച് അന്യരുടെ മുതലിൽ മോഹമുണ്ടാകുന്നു. പക്ഷെ ശരീരബലം കുറഞ്ഞതിനാൽ ആ മോഹം ഫലിക്കുന്നില്ല. വയസ്സാകുന്തോറും കുടുംബഭരണസാമർത്ഥ്യം കുറയുന്നു. മന്ദഭാഗ്യനും മൂഢനും ധനഹീനനും ദീനനുമായി ഓരോ മനോരാജ്യങ്ങളിൽപെട്ട് ദീർഘശ്വാസം വിടുന്നു. അവൻ പരാധീനനായതോടുകൂടി, മുമ്പ് അവനെ ആദരിച്ചിരുന്ന കുടുംബാംഗങ്ങൾ ഇപ്പോൾ ബഹുമാനിക്കാതെയായി. കൃഷിക്കാരാൽ പുറംതള്ളപ്പെട്ട മുതുകാളയെപ്പോലെ അവഗണിക്കപ്പെടുന്നു. തന്റെ വരുതിയിലിരുന്നവർ ഇപ്പോൾ തന്നെ ഭരിക്കുന്നു. ജരയും അംഗവൈരൂപ്യവും ബാധിച്ച് മരണത്തെ പ്രതീക്ഷിച്ച് വീട്ടിൽതന്നെ കിടക്കുന്നു. എന്നിട്ടും വിഷയവൈരാഗ്യം വരുന്നില്ല. ഒട്ടും ആദരവില്ലാതെ കൊടുക്കുന്ന ആഹാരത്തെ, വീട്ടുകാക്കുന്ന നായയെപ്പോലെ വാങ്ങിക്കഴിക്കുന്നു. എപ്പോഴും ഏതെങ്കിലും രോഗവും ഉണ്ടായിരിക്കും. ദഹനശക്തികുറയും. പ്രവൃത്തികളെല്ലാം നിലയ്ക്കും. ആഹാരവും കുറഞ്ഞുവരും. കാസശ്വാസങ്ങളാൽ കഷ്ടത്തിലാവും. കഫം കണ്ഠത്തിൽ തടഞ്ഞു നിൽക്കും. . ഒന്നു സംസാരിക്കാൻ പോലും കഴിയുകയില്ല.

ഇപ്രകാരം ഇന്ദ്രിയങ്ങളെ അടക്കാൻ കഴിയാതെ, കുടുംബപോഷണം മാത്രംചെയ്ത് ജീവിതം പാഴാക്കി, ഒടുവിൽ അന്ത്യം ആസന്നമാകുന്നു. സ്വജനങ്ങൾ ചുററിനിന്ന് കരഞ്ഞുകൊണ്ടിരിക്കവേ, അസഹ്യവേദനയോടുകൂടി മരിക്കുന്നു. ആ സമയം രണ്ട് ഭയങ്കരയമദൂതന്മാരെ കണ്ടിട്ട് പേടിച്ചു വിറച്ച് മലമൂത്രങ്ങളെ വിസർജ്ജിക്കും. യമദൂതന്മാർ ജീവനെ യാതനാശരീരത്തിലാക്കി വരിഞ്ഞുകെട്ടി കുററവാളിയെപ്പോലെ കൊണ്ടുപോകും. വഴിയിൽ അവരുടെ ശകാരങ്ങൾ കേട്ട് ഹൃദയം പൊട്ടിത്തകരും. മാർഗ്ഗമദ്ധ്യേ നായ്ക്കൾ ശരീരത്തെ കടിച്ചു ചീന്തും. അപ്പോൾ തന്റെ പാപകർമ്മങ്ങളെ ഓർത്ത് ദുഃഖാർത്തനാകും. വിശന്നും ദാഹിച്ചും, ചുട്ടുപഴുത്ത മണലിൽ കൂടി നടന്നും, യമകിങ്കരന്മാരുടെ താഡനങ്ങൾ ഏററും, അവിടവിടെ വീണുമൂർച്ഛിച്ചും ഒമ്പതിനായിരം യോജന ദൂരം രണ്ടോ മൂന്നോ മുഹൂർത്തം കൊണ്ട് സഞ്ചരിച്ച് യമസന്നിധിയിലെത്തുന്നു. പിന്നീടനുഭവിക്കുന്ന യാതനകൾക്ക് കയ്യും കണക്കുമില്ല. ഏതൊരു ശരീരത്തെയും കുടുംബത്തെയും പോഷിപ്പിക്കാനാണോ പാപം ചെയ്തത്, അവ രണ്ടിനേയും ഇവിടെ വിട്ടിട്ട് പാപഭാരംമാത്രം ചുമന്നുകൊണ്ടുപോയി ദുരന്തദുരിതങ്ങളനുഭവിക്കുന്നു. ദുരിതനിവാരണാർത്ഥം ഈശ്വരഭജനം ചെയ്യാൻ അപ്പോൾ കഴിവില്ലതാനും. ശിക്ഷ അനുഭവിച്ചേതീരൂ. ശിക്ഷകളെല്ലാം അനുഭവിച്ചശേഷം ക്ഷുദ്രയോനികൾ മുതൽ മേൽപ്പോട്ട് അനേകായിരം ജന്മങ്ങൾ സങ്കടമനുഭവിച്ച് പാപക്ഷയം വന്നിട്ട് വീണ്ടും ഒരു മനുഷ്യജന്മം ലഭിച്ചേക്കാം.

digitized by www.sreyas.in

# അദ്ധ്യായം 31.

## ജീവന്റെ ഗർഭവാസം മുതൽക്കുള്ള അവസ്ഥകൾ

ജീവൻ മനുഷ്യശരീരപ്രാപ്തിക്കായി പുരുഷന്റെ രേതസ്സിൽ കൂടി സ്ത്രീയുടെ ഗർഭപാത്രത്തിൽ പ്രവേശിക്കുന്നു. അതു് രക്തത്തോടു് ചേൎന്നു് ഒരു ദിവസമിരിക്കും. പത്തുദിവസംകൊണ്ടു് നീണ്ടുരുണ്ട ഒരു കഠിനവസ്തുവാകും. പിന്നീടു് ഒരു മാംസപിണ്ഡമാകും. ഒരുമാസംകൊണ്ടു് ശിരസ്സും, രണ്ടു മാസംകൊണ്ടു് കൈകാലുകളും, മൂന്നുമാസംകൊണ്ടു് നഖം, തോൽ, എല്ലു്, രോമം, ലിംഗദ്വാരം ഇവയുമുണ്ടാകും. നാലുമാസംകൊണ്ടു് മാംസം മുതലായ സപ്തധാതുക്കളും അഞ്ചുമാസംകൊണ്ടു് വിശപ്പു്, ദാഹം മുതലായ പ്രാണധൎമ്മങ്ങളുമുണ്ടാകും. ആറാംമാസത്തിൽ ജരായു എന്ന തോലിനാൽ ചുററപ്പെട്ടു് മാതാവിന്റെ വയററിൽ വലതുഭാഗത്തായി ചലിച്ചുതുടങ്ങും. മലമൂത്രാദികളും കൃമികളും നിറഞ്ഞു് അശുദ്ധവും അസഹ്യവുമായ സ്ഥലത്താണു് കിടപ്പു്. ആ കൃമികൾ പുതിയ സുകുമാരജീവിയെ കടിച്ചു് മുറിവേൽപ്പിക്കുന്നു. ആ വേദന സഹിക്കാനാവാതെ ജീവൻ അടിക്കടി മോഹാലസ്യപ്പെടുന്നു. മാതാവിന്റെ ഭക്ഷണത്തിലുള്ള എരിവു്, ഉപ്പു് മുതലായ രസങ്ങളാലും അസഹ്യവേദനയുണ്ടാകുന്നു. പൃഷ്ഠവും കഴുത്തും വളച്ചു് തലതാഴ്ത്തി അനങ്ങാൻപോലും കഴിയാതെയാണു് കിടപ്പു്. നേരെ ശ്വാസം വിടാൻപോലും കഴിയാത്ത അവസ്ഥയിൽ ജീവനു് എന്തു് സുഖമാണുള്ളതു്? അതിനാൽ ഗർഭവാസം കഷ്ടാൽകഷ്ടതരം തന്നെ.

ഏഴാംമാസം മുതൽക്കു് ജീവനു് ജ്ഞാനമുണ്ടാകുന്നു. പൂൎവ്വജന്മകൎമ്മങ്ങളെല്ലാം ഓൎമ്മയിൽ തെളിഞ്ഞു കാണുന്നു. മുമ്പു് ചെയ്ത ദുഷ്കൎമ്മങ്ങൾക്കുള്ള ശിക്ഷയാണു് ഈ ഗർഭവാസമെന്നു് ഈശ്വരൻ ഈ സമയത്തിൽ കരുണയോടുകൂടി ഓൎമ്മപ്പെടുത്തുകയാണു്. കൎമ്മഫലങ്ങളിൽ നിന്നു് നിവൃത്തി നേടാൻ തനിക്കു് ശക്തിയില്ല. ഉദരമലത്തിലെ കൃമികളെപ്പോലെ താനും സൂതികാവാതത്താൽ ചുററിത്തിരിയുന്നു. ഗർഭത്തിലുള്ള ഏഴു ഞരമ്പുകളാൽ കെട്ടപ്പെട്ടു് ഭയവിഹ്വലനായ ജീവൻ സൎവ്വേശ്വരന്റെ കാരുണ്യത്തിനായി അഞ്ജലിബന്ധം ചെയ്തു് പ്രാൎത്ഥിക്കുന്നു:— "ലോകസംഗ്രഹത്തിനായി സ്വേച്ഛയാ നാനാവതാരങ്ങളെടുത്തു് ഭൂമിയിൽ സഞ്ചരിക്കുന്ന ഭഗവാന്റെ ചരണാരവിന്ദങ്ങളെ ഞാൻ ശരണം പ്രാപിക്കുന്നു. അസത്തായ എനിക്കു് ഗർഭവാസമെന്ന ശിക്ഷയെ ആ ഭഗവാനാണല്ലോ നിശ്ചയിച്ചതു്. കൎമ്മബദ്ധനായ ഞാൻ ഭഗവാന്റെ മായാവിലാസത്താൽ, എന്റെ സ്വരൂപത്തെ അറിയാൻ കഴിയാതെ സംസാരത്തിൽ

digitized by www.sreyas.in

കിടന്നു് ഭ്രമിക്കുന്നു. തന്തിരുവടിയുടെ കാരുണ്യമുണ്ടെങ്കിലേ സ്വരൂപജ്ഞാനമുണ്ടാകയുള്ളു. അതുണ്ടായാൽ മാത്രമേ സംസാരദുഃഖം തീരുകയുള്ളു. അതിനായി സർവ്വസന്താപനാശകനായ ആ ദേവദേവനെ ഞാൻ ശരണം പ്രാപിക്കുന്നു. ഹെ ഭഗവൻ! രക്തമലമൂത്രങ്ങൾ നിറഞ്ഞ ഈ ഗുഹയിൽ കിടന്നു് തപിക്കുന്ന എന്നെ പുറത്തേക്കു് വിടാനുള്ള കാരുണ്യം അവിടത്തേക്കു് എപ്പോഴുണ്ടാകുമോ? എനിക്കു് പൂർവ്വസ്മരണയേയും ശരണം പ്രാപിക്കാനുള്ള സൽബുദ്ധിയേയും അവിടുന്നു് തന്നുവല്ലോ. ഇതിന്നു് പകരം എനിക്കെന്തു ചെയ്യാൻ കഴിയും? ഞാനിതാ നമസ്കരിക്കുന്നു. ദീനനാഥനായ നിന്തിരുവടി സ്വയം സന്തോഷിക്കണം. ഹെ പ്രഭോ! ഈ ഗർഭവാസം അത്യന്തം ദുഃഖംതന്നെ. എങ്കിലും ഇവിടെനിന്നും ബാഹ്യലോകത്തിലേക്കു് പോവാൻ ഞാനാഗ്രഹിക്കുന്നില്ല. പുറത്തേക്കു് പോയാൽ നിന്തിരുവടിയുടെ മഹാമായ വീണ്ടും എന്നെ മോഹിപ്പിക്കും. വീണ്ടും ഗർഭവാസവും ജന്മമരണങ്ങളും വന്നുകൂടുമല്ലോ. അതിനാൽ ഇവിടെത്തന്നെ കിടന്നുകൊണ്ടു് എന്നെ നിന്തിരുവടിയിൽ സർവ്വസമർപ്പണംചെയ്തു് സേവിച്ചു് സ്വയം ഉദ്ധരിച്ചുകൊള്ളാമെന്നാഗ്രഹിക്കുകയാണു്. അതിനായി അനുഗ്രഹിക്കേണമേ”.

ഇപ്രകാരം നിശ്ചയിക്കുമ്പോഴേക്കും ഗർഭം പത്തുമാസം തികയുന്നു. ശിശു സൂതികാവാതത്താൽ തലകീഴായി മറിച്ചിടപ്പെട്ടു്, അവശനായി മോഹാലസ്യപ്പെടുന്നു. അതോടുകൂടി പൂർവ്വസ്മരണകളെല്ലാം മറയുന്നു. ജീവൻ ഗർഭത്തിൽ നിന്നും പുറത്തേക്കു് വരുന്നു. മാതാവിന്റെ രക്തമൂത്രങ്ങളോടുകൂടി ഭൂമിയിൽപതിച്ച ശിശു, കൃമിയെപ്പോലെ കൈകാലുകളെ ഇളക്കിക്കൊണ്ടു് ഉച്ചത്തിൽ കരയുന്നു. ശൈശവദുരിതങ്ങൾ അപ്പോൾ മുതൽ ആരംഭിക്കുകയായി. ശിശുവിന്റെ അഭിപ്രായമെന്തെന്നു് മാതാവറിയുന്നില്ല. അതു് ഒന്നാഗ്രഹിക്കുമ്പോൾ മാതാവു് വേറൊന്നു് കൊടുത്തു് കൂടുതൽ ദുഃഖിപ്പിക്കുന്നു. ഈ വക സങ്കടങ്ങൾ നിരന്തരം അനുഭവിച്ചുകൊണ്ടു് ശിശു കഷ്ടപ്പെടുന്നു. നിരാകരിപ്പാൻ തനിക്കു് ശക്തിയില്ലതാനും. ഈച്ച, മൂട്ട, കൊതുകു് മുതലായവയുടെ ബാധകൊണ്ടും, അശ്ലീലമായ മലമൂത്രങ്ങളിൽ കിടക്കുന്നതുകൊണ്ടും, ചൊറിച്ചിലും വേദനയും സഹിക്കാൻ കഴിയാതെയും, ഇന്നതാണു് വേണ്ടതെന്നറിയിക്കാൻ ശക്തിയില്ലാതെയും ദുരിതങ്ങളനുഭവിച്ചുകൊണ്ടു് ശൈശവം കഴിയുന്നു. തുടന്നു് കൌമാരവും കഴിഞ്ഞു് യൌവ്വനത്തിൽ പ്രവേശിക്കുന്നു. ദേഹം വളരുന്നതോടൊപ്പം ദേഹാഭിമാനവും വളരുന്നു. ആഗ്രഹങ്ങൾ പെരുകുന്നു. അവ സാധിക്കാതെ വരുമ്പോൾ ക്രോധമുണ്ടാകുന്നു. ഞാൻ, എന്റേതു്, എന്ന അസത്തായ അഭിമാനം കൊടുമ്പിരിക്കൊണ്ടു് വീണ്ടും ദുഃഖസംസാരത്തിൽതന്നെ പതിക്കുന്നു. ദേഹശക്തിയും മനോബലവും പൂർണ്ണമായു

digitized by www.sreyas.in

യൌവ്വനത്തിൽ ശമദമാദിയുക്തനായി ഭഗവൽഭജനം ചെയ്യാതെ വീണ്ടും വിഷയികളോടുചേൎന്നു നടന്നുതുടങ്ങിയാൽ അധോഗതിതന്നെ ഫലം.

ജീവന്ന് എല്ലാവിഷയസംഗങ്ങളും ബന്ധകാരണം തന്നെ. എങ്കിലും സ്ത്രീകളോടും സ്ത്രീസംഗികളോടും ചേരുന്നതുകൊണ്ടുണ്ടാകുന്നിടത്തോളം അധഃപതനം മറെറാന്നുകൊണ്ടും വരികയില്ല. വേദമൂൎത്തിയായ സാക്ഷാൽ ബ്രഹ്മദേവൻപോലും താൻ സൃഷ്ടിച്ച സരസ്വതീദേവിയിൽ മോഹിതനായി, എന്നിരിക്കെ, ബ്രഹ്മസൃഷ്ടികളിൽ ആരുതന്നെ സ്ത്രീമായയിൽ മയങ്ങാതിരിക്കും? സ്ത്രീമായയെ ജയിച്ച ഒരുവനുണ്ടെങ്കിൽ അതെന്റെ മറെറാരവതാരമായ ശ്രീനാരായണഋഷിമാത്രമാണ്. എന്താണ് സ്ത്രീമായയുടെ ശക്തി! അതിനാൽ ഭഗവൽകൃപയാൽ സൽസംഗം ലഭിച്ചവനും എന്നെ പ്രാപിക്കാനാഗ്രഹിക്കുന്നവനുമായ ഭക്തൻ ഒരിക്കലും നരകദ്വാരമായ സ്ത്രീയിലും സ്ത്രീസംഗികളിലും ആസക്തനാവരുത്. അതുപോലെ ഏതൊരു സ്ത്രീയാണോ പുരുഷരൂപത്തിൽ ചേഷ്ടിക്കുന്ന എന്റെ മായയെ സുഖദാതാവായ ഭൎത്താവാണെന്ന് മോഹിക്കുന്നത്, അവൾ ആത്മനാശത്തിനുള്ള വഴിതെളിക്കുകയാണെന്നറിയണം. സ്ത്രീലോലനായ പുരുഷൻ അടുത്ത ജന്മം സ്ത്രീയായും പുരുഷകാമിയായ സ്ത്രീ, പുരുഷനായും ജനിക്കേണ്ടിവരും. അതിനാൽ പുരുഷനായാലും സ്ത്രീയായാലും അസത്തായ സ്നേഹപാശത്തെ വിവേകംകൊണ്ടറുത്തുകളയണം.

ഇവിടെ ഒരു സംശയമുണ്ടാകാം. സ്ഥൂലദേഹംകൊണ്ട് കൎമ്മം ചെയ്യുന്നു. ആ ദേഹത്തെ ഉപേക്ഷിച്ചിട്ടാണ് ജീവൻ പരലോകങ്ങളിലേക്കു പോകുന്നത്. അപ്പോൾ കൎമ്മങ്ങൾ ജീവനെ എങ്ങിനെ ബന്ധിക്കുന്നു? ഇതിനു സമാധാനം പറയുന്നു. കൎമ്മം ചെയ്യുന്നത് സ്ഥൂലദേഹംകൊണ്ടുതന്നെ. എന്നാൽ ജീവന്റെ ഉപാധി, സൂക്ഷ്മഭൂതങ്ങൾ, സൂക്ഷ്മേന്ദ്രിയങ്ങൾ, മനസ്സ്, ഇവയുടെ സംഘാതമായ ലിംഗശരീരമാണ്. സ്ഥൂലശരീരം നശിച്ചാലും ലിംഗശരീരം നശിക്കുന്നില്ല. ജീവൻ ലിംഗശരീരത്തോടു ചേൎന്ന് കൎമ്മഫലങ്ങളെ അനുഭവിപ്പാനായി നാനാദേഹങ്ങളെ സ്വീകരിക്കുന്നു. ലിംഗശരീരം ഒരു സ്ഥൂലശരീരത്തോട് ചേരുമ്പോൾ ജനിച്ചുവെന്നും, വേർപെടുമ്പോൾ മരിച്ചുവെന്നും, അതോടുകൂടി ജീവനും നശിച്ചുവെന്നും മൂഢന്മാർ വിചാരിക്കുന്നു. എതുപോലെയെന്നാൽ കണ്ണും ചെവിയും ഉപയോഗശൂന്യമാകുമ്പോൾ ഞാൻ അന്ധൻ, ബധിരൻ എന്ന് ജീവൻ ദുഃഖിക്കുന്നതുപോലെ. വാസ്തവത്തിൽ ജീവന്ന് ജനനവുമില്ല, മരണവുമില്ല. ദേഹത്തിലുള്ള അഭിമാനമാണ് ദുഃഖകാരണം. ഈ അറിവിനെ ദൃഢമാക്കിക്കൊണ്ട് ദേഹനാശത്തിൽ ദുഃഖവും ഭയവും കൂടാതെ ധീരനായിരിക്കണം. ഈ ബോധം വരേണമെങ്കിൽ നിത്യവസ്തുവേതു്, അനിത്യവസ്തുവേതു്, എന്നനുസന്ധാനം ചെയ്യണം. അപ്പോൾ താനല്ലാത്ത ദേഹാദികളിൽ മമത നശിച്ച്

digitized by www.sreyas.in

വൈരാഗ്യമുണ്ടാകും. നാശരഹിതമായ ആത്മാവാണ് താൻ എന്ന അനുഭവജ്ഞാനമുണ്ടാകും. അപ്പോൾ ശരീരത്തിനെ പ്രാരബ്ധാനുഭവത്തിനായി വിട്ടുകൊടുത്തിട്ട് അനാസക്തനായിരിക്കാൻ കഴിയും. ശരീരം ഉണ്ടെന്നാലും ബന്ധം വിട്ടസ്ഥിതിക്ക് ഇല്ലാത്ത നിലതന്നെ. പ്രാരബ്ധം തീരുന്നതുവരെ ശരീരത്തെ കൊണ്ടുനടക്കും. താൻ ആത്മനിഷ്ഠനായുമിരിക്കും.

# അദ്ധ്യായം 32.

## കപിലഭഗവാൻ ഉപദേശം ഉപസംഹരിക്കുന്നു

ശ്രീഭഗവാൻ പറഞ്ഞു – ഗൃഹസ്ഥാശ്രമികളിൽ ചിലർ ഇഹത്തിലും പരത്തിലുമുള്ള സുഖഭോഗങ്ങളിൽ അത്യന്തം ആസക്തരായിത്തീരുന്നു. അവയ്ക്കു വേണ്ടി വേദം വിധിച്ചിട്ടുള്ള കർമ്മങ്ങളെ തുടർച്ചയായി ചെയ്തുകൊണ്ടേയിരിക്കുന്നു. അതിന്റെ ഫലങ്ങളെ അനുഭവിക്കുന്നു. വീണ്ടും കർമ്മങ്ങളെ ചെയ്യുന്നു, ഫലമനുഭവിക്കുന്നു. ഈ കർമ്മചക്രത്തിൽ നിന്നു് മോചനം നേടി ഭഗവൽ പ്രാപ്തിയെ സാധിച്ചുതരുന്നതായ ഭഗവദ്ധർമ്മത്തിൽ അവർ വിമുഖരാണ്. സ്വല്പഫലങ്ങളെതരുന്ന ദേവന്മാരേയും പിതൃക്കളേയും മാത്രമേ അവർ പൂജിക്കുകയുള്ളൂ. തൽഫലമായി മരണാനന്തരം ചന്ദ്രലോകത്തെ പ്രാപിച്ച് ആഗ്രഹിച്ച ഭോഗങ്ങളെ അനുഭവിച്ചശേഷം വീണ്ടും ഈ ലോകത്തിലേക്ക് മടങ്ങേണ്ടി വരുന്നു. ബ്രഹ്മാവ് വരെയുള്ള ആരെ ആശ്രയിച്ചാലും സംസാരത്തിൽ നിന്നു് ആത്യന്തികമായ മോചനം ലഭിക്കുന്നില്ല.

എന്നാൽ നിവൃത്തിലക്ഷണമായ ഭഗവദ്ധർമ്മനിരതന്മാർ അങ്ങിനെയല്ല. അവർ ധൈര്യമായി ഇന്ദ്രിയങ്ങളെ അടക്കിക്കൊണ്ടു് ഏതു് കർമ്മമായാലും ഫലേച്ഛ കൂടാതെ ഈശ്വരാർപ്പണമായി മാത്രം ചെയ്യുന്നു. എന്റെ കഥാശ്രവണകീർത്തനാദികളെ നിരന്തരം ഉത്സാഹപൂർവ്വം ചെയ്യുന്നു. തൽഫലമായി സൂര്യമാർഗ്ഗത്തിൽക്കൂടി സഞ്ചരിച്ച് എന്റെ ഉത്തമസ്ഥാനത്തെ പ്രാപിക്കുന്നു. എന്തു ചെയ്യാം! കാമലാലസരും അജിതേന്ദ്രിയരുമായ മൂർഖന്മാർ, ഭക്തരക്ഷകനും കരുണാസമുദ്രവുമായ ശ്രീഹരിയുടെ കഥകളെ ഇഷ്ടപ്പെടുന്നില്ലല്ലോ. മലഭോജികളായ പന്നി മുതലായ മൃഗങ്ങൾ വിശിഷ്ടമായ ഭക്ഷണത്തെ ഇഷ്ടപ്പെടുകയില്ല. അതുപോലെ വിഷയികൾ അസൽകഥകളെ മാത്രമേ ഇഷ്ടപ്പെടുകയുള്ളൂ. അവർ ജനിച്ചും മരിച്ചും അവസാനമില്ലാത്ത സംസാരചക്രത്തിൽ ചുററിത്തിരിയുന്നതല്ലാതെ, ഗതിനേടുന്നില്ല.

digitized by www.sreyas.in

അതിനാൽ അമ്മേ! സർവ്വാത്മാവായ ശ്രീഹരിയുടെ പാദപത്മങ്ങൾ മാത്രമാണ് ഭജനീയമായിട്ടുള്ളതു്. ശ്രീവാസുദേവനെ ഭജിച്ചാൽ അതിശീഘ്രം വിഷയവൈരാഗ്യവും നിസ്സംഗതാവും കൈവരും. അപ്പോൾ പരമാത്ഥദശനമുണ്ടാകും. എല്ലായോഗങ്ങളുടേയും പരമപ്രയോജനം ഇതുതന്നെയാണ്. പരമാത്ഥവസ്തു ഒന്നേയുള്ളൂ. ആ വസ്തു ബ്രഹ്മമെന്നും പരമാത്മാവെന്നും ഈശ്വരനെന്നും പ്രസിദ്ധനായ ശ്രീഭഗവാൻ തന്നെയാണ്.

സകാമം, അകാമം, സഗുണം, നിർഗ്ഗുണം എന്ന നാലു വിധ ഭക്തിയോഗത്തേയും, സാംഖ്യയോഗത്തേയും വിസ്തരിച്ച് പറഞ്ഞു കഴിഞ്ഞു. ജ്ഞാനയോഗത്തിന്റേയും ഭക്തിയോഗത്തിന്റേയും ലക്ഷ്യം ഒന്നുതന്നെ — എന്നെ പ്രാപിക്കുക എന്നതു്. ആക്ക് ഏതിലിഷ്ടമോ അതിനെ സ്വീകരിക്കാം.

മഹത്തായ ഈ ഉപദേശത്തെ അനധികാരിക്ക്—അതായതു് ദുർവിനീതനോ, ദുഷ്ടനോ ഭക്തിഹീനനോ, എന്റെ ഭക്തന്മാരെ ദ്വേഷിക്കുന്നവനോ—പകന്നു കൊടുക്കരുതു്. ഈ ദോഷങ്ങളൊന്നുമില്ലാത്ത ജിജ്ഞാസുവായ ഭക്തനു് ഉപദേശിക്കുകയും വേണം.

---

## അദ്ധ്യായം 33.

### ദേവഹൂതിയുടെ പരമപദപ്രാപ്തി

ശ്രീമൈത്രേയർ പറഞ്ഞു:— കപിലഭഗവാന്റെ ഉപദേശാമൃതം സേവിച്ച് ദേവഹൂതിയുടെ മോഹാവരണം നിശ്ശേഷം നീങ്ങി, ആത്മാവ് പ്രസാദിച്ചു. പുത്രരൂപത്തിൽ വന്നനുഗ്രഹിച്ച സർവ്വേശ്വരനെ നിറഞ്ഞ ഭക്തിയോടുകൂടി സ്തുതിച്ചു:— ഹെ ഭഗവൻ! അവിടുത്തെ നാഭിപങ്കജത്തിൽ നിന്നുണ്ടായ ബ്രഹ്മദേവനുപോലും അവിടത്തെ സ്വരൂപത്തെ ധ്യാനിക്കാനല്ലാതെ സാക്ഷാത്തായി കാണാൻ കഴിഞ്ഞില്ലത്രേ. ആ നിന്തിരുവടി ഇവളുടെ ഗർഭത്തിൽ എങ്ങിനെ ശയിച്ചു? ലോകസംഗ്രഹത്തിനായി ഇതിനു മുമ്പും പല അവതാരങ്ങളെടുത്തതുപോലെ ഇപ്പോഴും സാംഖ്യശാസ്ത്രമായ ആത്മമാർഗ്ഗത്തെ പ്രകാശിപ്പിക്കാൻ സ്വേച്ഛയാ അവതരിച്ചതാണു്. അവിടുന്ന് ലോകാനുഗ്രഹത്തിനായി സകല ബ്രഹ്മാണ്ഡങ്ങളേയും സൃഷ്ടിച്ച് രക്ഷിച്ച് സംഹരിക്കുന്നു. യുഗാന്തത്തിൽ സകല ലോകങ്ങളെയും ഉള്ളിലാക്കിക്കൊണ്ട് മായാശിശുരൂപത്തിൽ ഇക്കാൽവിരലിനെ പാനം ചെയ്തുകൊണ്ട്, വടപത്രത്തിൽ ശയിക്കുന്നു.

digitized by www.sreyas.in

അവിടുത്തെ തിരുനാമത്തെ ഒരിക്കലെങ്കിലും കീർത്തിക്കുകയോ, കേൾക്കുകയോ സ്വരൂപത്തെ സ്മരിക്കുകയോ നമസ്കരിക്കുകയോ ചെയ്യുന്നവൻ ജന്മനാ ചണ്ഡാളനായാലും പൂജ്യതമനായി ഭവിക്കുന്നു. അങ്ങനെയിരിക്കെ മാംസചക്ഷുസ്സുകൊണ്ടു് ദർശിക്കാൻ കഴിഞ്ഞ ഞാൻ കൃതാർത്ഥയായെന്നു പറയേണമോ? ബ്രാഹ്മണനായി ജനിച്ചതുകൊണ്ടു മാത്രം എന്തു ഫലം? ചണ്ഡാലനായി ജനിച്ചാലും ഒട്ടും നിരാശപ്പെടേണ്ടതില്ല. അവിടുത്തെ തിരുനാമങ്ങളെ നിരന്തരം കീർത്തിക്കുന്ന ചണ്ഡാലൻ, അതു ചെയ്യാത്ത ബ്രാഹ്മണനേക്കാൾ എത്രയോ അധികം പൂജ്യനാകുന്നു, നിശ്ചയം. നാമസങ്കീർത്തനം ചെയ്യുന്ന സുകൃതികൾ എല്ലാ തപസ്സും തീർത്ഥസേവയും ഹോമവും വേദാദ്ധ്യയനവും ചെയ്തവരായിക്കഴിഞ്ഞു. ഹേ പരമപുരുഷ! സ്വതേജസ്സുകൊണ്ടു് ഗുണമയമായ സംസാരത്തെ നിശ്ശേഷം നശിപ്പിച്ചു് വിഷയങ്ങളിൽനിന്നു് പിൻതിരിഞ്ഞ മനസ്സിൽ ധ്യാനയോഗ്യനായ കപിലമൂർത്തേ! നിന്തിരുവടിക്കു് നമസ്കാരം."

ദേവഹൂതിയുടെ സ്തോത്രം കേട്ടു് മാതൃവത്സലനായ ഭഗവാൻ പ്രേമഗദ്ഗദത്തോടുകൂടി പറഞ്ഞു:— അമ്മേ! ഞാനുപദേശിച്ചതിനെ ശ്രദ്ധാപൂർവ്വം അനുഷ്ഠിച്ചാലും. അതിനു് അമ്മക്കു് ഒരു പ്രയാസവുമുണ്ടാകയില്ല. താമസം വിനാ അവിടുന്നു് പരമപദം പ്രാപിക്കും." ഇപ്രകാരം അനുഗ്രഹിച്ചിട്ടു് അമ്മയുടെ അനുജ്ഞയോടുകൂടി ഭഗവാൻ ആശ്രമത്തിൽ നിന്നും പുറപ്പെട്ടു. വടക്കുകിഴക്കു ദിക്കിൽ എഴുന്നള്ളിയിരുന്നു്, സിദ്ധചാരണന്മാരാലും സാംഖ്യാചാര്യന്മാരാലും സേവിക്കപ്പെട്ടവനായി, മൂന്നുലോകങ്ങളുടേയും ഉപശാന്തിരൂപമായ മുക്തിയെ സങ്കല്പിച്ചുകൊണ്ടു് ഇപ്പോഴും സമാധിയോഗത്തിൽ വിരാജിക്കുന്നു.

ദേവഹൂതി മരവിരി ധരിച്ചു്, സരസ്വതീനദിയിൽ മൂന്നു നേരവും സ്നാനംചെയ്തു്, ബിന്ദുസരസ്സിലിരുന്നുകൊണ്ടു് ഭഗവാൻ ഉപദേശിച്ചപ്രകാരം കഠിനതപസ്സാചരിച്ചു. മുമ്പു് കർദ്ദമപ്രജാപതി പ്രേമപൂർവ്വം ഉപലാളിച്ചിരുന്ന ആ പതിവ്രതയുടെ മൃദുശരീരം ഉഗ്രതപസ്സിനാൽ ശോഷിച്ചുപോയി. മുടി ജടപിടിച്ചു. ദേഹാഭിമാനം നിശ്ശേഷം നശിച്ചു. പ്രപഞ്ചത്തിലുള്ള സകല വസ്തുക്കളിലും ദൃഢവൈരാഗ്യമുണ്ടായി. എന്നിരുന്നാലും പുത്രന്റെ വിരഹം മാത്രം ആ മാതാവിനു സഹിക്കാൻ കഴിഞ്ഞില്ല. കുട്ടിയെ നഷ്ടപ്പെട്ട തള്ളപ്പശുവിനെപ്പോലെ പരിതപിച്ചു. ക്രമേണ ആ ദുഃഖത്തേയും വിവേകംകൊണ്ടില്ലാതാക്കി. ഭഗവൽസ്വരൂപത്തെ ഏകാഗ്രമായി ധ്യാനിച്ചു. ഭക്തിപ്രവാഹം കൊണ്ടും പ്രബലമായ വിഷയവൈരാഗ്യംകൊണ്ടും നാമസങ്കീർത്തനംകൊണ്ടും സ്വരൂപധ്യാനംകൊണ്ടും ചിത്തം നിശ്ചലമാക്കി ഭഗവാനിൽ ദൃഢമായുറപ്പിച്ചു.

digitized by www.sreyas.in

സമാധിബലത്താൽ നാനാത്വബുദ്ധി നശിച്ചു. ഉറക്കമുണൎന്നവൻ സ്വപ്നവസ്തു മിഥ്യയാണെന്നറിയുന്നതുപോലെ, മായാനിദ്രയിൽ നിന്നുമുണൎന്നു്, പരിഛിന്ന ജീവഭാവത്തിൽ നിന്നും മുക്തയായി. ശരീരബോധം തീരെ നശിച്ചു. അരയിൽ വസ്ത്രമില്ലെന്നോ, മുടിയഴിഞ്ഞുകിടക്കുന്നുവെന്നോ, അറിഞ്ഞതേയില്ല. ആ ദിവ്യശരീരത്തെ വിദ്യാധരികൾ അല്പാഹാരം കൊടുത്തു് നിലനിൎത്തി. ശരീരം, പുറമേ ചളിപുരണ്ടു്, പുകയോടുകൂടിയ അഗ്നിയെന്നപോലെ പ്രശോഭിച്ചു മനസ്സു് ശ്രീവാസുദേവനിൽ സമ്പൂൎണ്ണമായി ലയിച്ചുപോയി. കാലതാമസംകൂടാതെ ദേവഹൂതി ഭഗവൽസായൂജ്യം പ്രാപിച്ചു. ആ സ്ഥാനം സിദ്ധപദമെന്ന പേരിൽ പ്രസിദ്ധ പുണ്യക്ഷേത്രമായി ഭവിച്ചു. യോഗത്താൽ പവിത്രമാക്കപ്പെട്ട ആ ശരീരം സിദ്ധസേവിതവും സിദ്ധിപ്രദവുമായ ഒരു പുണ്യനദിയായൊഴുകി ലോകത്തെ പരിശുദ്ധമാക്കുന്നു.

ശ്രീ കപിലഭഗവാന്റെ ആത്മയോഗരഹസ്യമായ ഈ ഉപദേശങ്ങളെ കേൾക്കയും കേൾപ്പിക്കുകയും കീൎത്തിക്കുകയും ചെയ്യുന്നവൻ ഗരുഡവാഹനനായ ശ്രീഭഗവാനിൽ അചഞ്ചലഭക്തി സിദ്ധിച്ചു് പ്രാരബ്ധാവസാനത്തിൽ ആ പാദാരവിന്ദങ്ങളെ പ്രാപിക്കും.

തൃതീയസ്കന്ധം അവസാനിച്ചു.



# ചതുൎത്ഥസ്കന്ധം

## അദ്ധ്യായം 1.

### സ്വായംഭുവമനുവിന്റെ പുത്രിമാരുടെ വംശവിസ്താരം

ശ്രീമൈത്രേയർ പറഞ്ഞു:- സ്വായംഭുവമനുവിനു് പ്രിയവ്രതൻ, ഉത്താനപാദൻ എന്ന രണ്ടു പുത്രന്മാരും, ആകൃതി, ദേവഹൂതി, പ്രസൂതി എന്ന മൂന്നു പുത്രിമാരുമുണ്ടായി. ആകൃതിയെ രുചിപ്രജാപതി വിവാഹം ചെയ്തു. ബ്രഹ്മതേജസ്വിയും ഭഗവൽഭക്തനുമായ രുചിപ്രജാപതിക്കു് ശ്രീഹരി യജ്ഞൻ എന്ന പേരിൽ പുത്രനായവതരിച്ചു. ലക്ഷ്മീദേവി, ദക്ഷിണ എന്ന പേരിൽ പുത്രിയായുമവതരിച്ചു. നിത്യദമ്പതികളായ അവർ ഇപ്രകാരം അവതരിച്ചു് ലോകസംഗ്രഹം ചെയ്തു.

ദേവഹൂതിയുടെ ഒമ്പതു പുത്രിമാൎക്കും ധാരാളം സൽസന്താനങ്ങളുണ്ടായി. അതിൽ അനസൂയയുടെ പതിയായ അത്രിമഹർഷി, ജഗദീശ്വരനു് സമമായ ഒരു പുത്രനെ ആഗ്രഹിച്ചു് തപസ്സുചെയ്തു. അപ്പോൾ ത്രിമൂൎത്തികളും സന്തോഷിച്ചു് തങ്ങളുടെ അംശമായ ഓരോ പുത്രനെ കൊടുത്തു. ബ്രഹ്മാവിൻെറ അംശമായി ചന്ദ്രനും, വിഷ്ണ്വംശമായി ശ്രീദത്താത്രേയനും, ശങ്കരാംശമായി ദുൎവ്വാസസ്സും ജനിച്ചു.

പ്രസൂതിയെ ദക്ഷപ്രജാപതി വിവാഹം ചെയ്തു. അവൎക്കു് 16 പുത്രിമാരുണ്ടായി. 13 പുത്രികളെ ധൎമ്മദേവനും, ഓരോ പുത്രിയെ അഗ്നിയും പിതൃദേവതയും ശ്രീമഹാദേവനും വിവാഹം ചെയ്തു. ധൎമ്മദേവനു് മൂൎത്തീദേവിയിൽ ശ്രീഹരി, നരനാരായണഋഷികളായി അവതരിച്ചു. ഉൽകൃഷ്ടമായ ആ അവതാരസമയത്തിൽ സമസ്തലോകങ്ങൾക്കും സുഖമുണ്ടായി. ദേവകൾ വാദ്യഘോഷം ചെയ്തു് പുഷ്പങ്ങളെ വർഷിച്ചു. നാരദാദിമുനികൾ സ്തോത്രം ചെയ്തു. ലോകമെങ്ങും പരമോത്സവമായി. നരനാരായണന്മാർ ലോകശാന്തിക്കായി ഗന്ധമാദനപൎവ്വതത്തിലിരുന്നു് തപസ്സുചെയ്യുന്നു.

ശ്രീപരമേശ്വരൻെറ പത്നിയായ സതീദേവിക്കു് മാത്രം സന്താനമുണ്ടായില്ല. എന്തെന്നാൽ ദക്ഷൻ ഒരു കാരണവും കൂടാതെ ശ്രീശിവനെ ദ്വേഷിച്ചപമാനിച്ചു. അതിനെ സഹിക്കാനാവാതെ സതീദേവി യോഗാഗ്നിയിൽ സ്വദേഹത്തെ ദഹിപ്പിച്ചുകളഞ്ഞു.

digitized by www.sreyas.in

# അദ്ധ്യായം 2.

## ദക്ഷൻ ശ്രീ ശിവനെ ദ്വേഷിച്ച് ശപിച്ചതു്.

വിദുരർ ചോദിച്ചു:- ബ്രഹ്മൻ! ദക്ഷൻ പുത്രീവത്സലനാണെന്നു് പ്രസിദ്ധമാണല്ലോ. അങ്ങിനെയിരിക്കെ പ്രിയപുത്രിയുടെ ഭർത്താവും സകല കല്യാണഗുണനിധിയും ചരാചരഗുരുവുമായ ശ്രീശിവനിൽ വിദ്വേഷം തോന്നാൻ കാരണമെന്തു്?

ശ്രീമൈത്രേയർ പറഞ്ഞു:-ഒരിക്കൽ പ്രജാപതിമാർ ഒരു മഹാസത്രം നടത്തി. അതിൽ ബ്രഹ്മാവും ശ്രീമഹാദേവനും സംബന്ധിച്ചു. ആ സദസ്സിൽ മഹാതേജസ്വിയായ ദക്ഷൻ കടന്നുചെന്നു. ബ്രഹ്മശങ്കരന്മാർ ഒഴിച്ചുള്ളവരെല്ലാം എഴുന്നേററു് ദക്ഷനെ ബഹുമാനിച്ചു. ദക്ഷൻ പിതാവായ ബ്രഹ്മാവിനെ നമസ്കരിച്ചിട്ടു് ആസനസ്ഥനായി. ശ്രീശിവൻ തന്നെ ബഹുമാനിക്കാത്തതു കണ്ടിട്ടു് ദക്ഷനു് സഹിച്ചില്ല. ക്രോധതാമ്രാക്ഷനായി ശിവനെ നോക്കീട്ടു് സദസ്യരോടായി പറഞ്ഞു:- ദേവതകളേ! മഹർഷികളേ! എനിക്കു് നിങ്ങളോടൊരു കാര്യം പറയുവാനുണ്ടു്. അജ്ഞാനംകൊണ്ടോ മാത്സര്യംകൊണ്ടോ പറയുന്നതല്ല. ഈ ശിവന്റെ ഗർവ്വു് നിങ്ങൾ കണ്ടില്ലേ? എന്റെ പുത്രിയുടെ ഭർത്താവായ ഇവനു് ന്യായമായും എന്റെ ശിഷ്യസ്ഥാനമാണുള്ളതു്. എന്നിട്ടു് ഈ മർക്കടലോചനൻ എന്നെ ബഹുമാനിച്ചില്ലെന്നു മാത്രമല്ല, ആദരവായി ഒരു വാക്കുപോലും പറഞ്ഞില്ലല്ലോ. ഇവനെ സംബന്ധിച്ചു് ഇതിൽ അത്ഭുതത്തിനവകാശമില്ല. കാരണം, ഇവൻ ധർമ്മഭ്രഷ്ടനും, അശുദ്ധനും, അഹങ്കാരിയും, മര്യാദകെട്ടവനും, പ്രേതങ്ങളുടെ ഇടയിൽ വസിക്കുന്നവനും, ഭ്രാന്തനെപ്പോലെ മുടിയഴിച്ചിട്ടു് നഗ്നനായി നടക്കുന്നവനുമാണല്ലോ. അങ്ങനെയുള്ളവനു് സദാചാരബോധമുണ്ടാകുമോ? ഇവനു് ശിവൻ എന്ന പേരു് മാത്രമേയുള്ളു. എല്ലാ വിധത്തിലും അശിവനാണു് - അമംഗളസ്വരൂപനാണു്. ഈ ദുർവൃത്തനു് എന്റെ ഓമനപ്പുത്രിയെ കൊടുത്തുവല്ലോ, കഷ്ടം! എനിക്കു് ഒട്ടും ഇഷ്ടമുണ്ടായിട്ടല്ല, ബ്രഹ്മദേവന്റെ വാക്കിനെ മാനിച്ചു് മാത്രം കൊടുത്തതാണു്.

ദക്ഷൻ ഇത്രയെല്ലാം അധിക്ഷേപിച്ചിട്ടും ഭഗവാൻ അക്ഷോഭ്യനായിരുന്നതേയുള്ളൂ. ദക്ഷന്റെ ക്രോധം പിന്നെയും ശമിച്ചില്ല. "ഇവനു് ഇനിമേലിൽ യജ്ഞഭാഗം ലഭിക്കാതെ പോകട്ടെ" എന്ന ശാപവുംകൂടി കൊടുത്തിട്ടു് സഭയിൽനിന്നിറങ്ങിപ്പോയി. ദക്ഷന്റെ ധാർഷ്ട്യത്തെ സജ്ജനങ്ങളായ സദസ്യർ ഒട്ടും അനുമോദിച്ചില്ല. ശ്രീശങ്കരൻ അചഞ്ചലനായി മിണ്ടാതിരുന്നു.

digitized by www.sreyas.in

എന്നാൽ ശങ്കരഭൃത്യനായ നന്ദീശ്വരന് സ്വാമിനിന്ദയെ സഹിക്കാൻ കഴിഞ്ഞില്ല. "ഈശ്വരനെ നിന്ദിച്ച ദക്ഷന് പരമാത്മജ്ഞാനം ലഭിക്കാതെ പോകട്ടെ. പശുപ്രായനായ അവന് ആടിന്റെ മുഖം സംഭവിക്കട്ടെ. അവനെ അനുമോദിച്ച ബ്രാഹ്മണരും തത്വജ്ഞാനമില്ലാതെ സംസാരികളായി ഭവിക്കട്ടെ" എന്നു പ്രതിശാപം ചെയ്തു. ബ്രാഹ്മണരെ ഒന്നടങ്കം ശപിച്ചതു് കേട്ടു് ഭൃഗുമഹർഷി "ശിവഗണങ്ങൾ പാഖണ്ഡികളായി ജടാഭസ്മാസ്ഥികളെ ധരിച്ചു നടക്കട്ടെ" എന്നും ശപിച്ചു. ഇതെല്ലാം കൂടി കേട്ടപ്പോൾ ശ്രീശിവൻ, സാക്ഷാൽ ഭഗവാനാണെങ്കിലുംകൂടി, അല്പം മന:സുഖമില്ലാത്ത ഭാവത്തിൽ പരിവാരസമേതം സ്വസ്ഥാനത്തേക്കെഴുന്നള്ളി. യാഗത്തിനിടയിൽ സംഭവിച്ച ഈ അനിഷ്ടത്തിന്റെ ശാന്തിക്കായി പ്രജാപതികൾ വീണ്ടും ആയിരം പരിവത്സരം സത്രം നടത്തി ശ്രീഹരിയുടെ പ്രസാദം സമ്പാദിക്കേണ്ടിവന്നു.

## അദ്ധ്യായം 3.

### ദക്ഷയജ്ഞത്തിൽ സംബന്ധിക്കാൻ സതീദേവി ആഗ്രഹിക്കുന്നതും ഭഗവാന്റെ മറുപടിയും

ശ്രീമൈത്രേയർ പറഞ്ഞു:- ദക്ഷനു് ശ്രീശിവനിലുള്ള വിദ്വേഷം വളരെക്കാലം നീണ്ടുനിന്നു. അതിനിടയിൽ ബ്രഹ്മാവു് ദക്ഷനെ പ്രജാപതികളുടെ അധിപനായി അഭിഷേകംചെയ്തു. അതു് ദക്ഷനെ കുറെക്കൂടി ഗർവ്വിഷ്ഠനാക്കിത്തീർത്തു. അവൻ വാജപേയമെന്ന മഹായാഗമാരംഭിച്ചു. അതിനു് ഋഷികളേയും ദേവന്മാരേയുമെല്ലാം ക്ഷണിച്ചു വരുത്തി സൽക്കരിച്ചു. ശ്രീശങ്കരനെ മാത്രം ക്ഷണിച്ചില്ല. എല്ലാവരും യാഗത്തിനു് പോകുന്നതുകണ്ടു് സതീദേവിക്കും പോകണമെന്നു് മോഹമുണ്ടായി കാന്തനോടു പറഞ്ഞു: "നാഥ! അവിടുത്തെ ശ്വശുരന്റെ യജ്ഞമഹോത്സവത്തിനു് ദേവന്മാരെല്ലാം പോകുന്നതു് കാണുന്നില്ലേ? നമുക്കും പോകണം. ബന്ധുക്കളെ കാണാനും, അവരിൽനിന്നും സമ്മാനങ്ങൾ നാം രണ്ടുപേരും ചേർന്നു് സ്വീകരിക്കാനും ഞാനാഗ്രഹിക്കുന്നു. ഒരു സ്ത്രീക്കു് പിതൃഗൃഹത്തിൽ പോകാനുള്ള ആഗ്രഹം എത്രയെന്നവിടുന്നറിയുന്നില്ലേ? നമ്മെ ക്ഷണിച്ചില്ലെന്ന കാരണത്താലാണോ ഇളകാതെ ഇരിക്കുന്നതു്? ഭർത്താവു്, പിതാവു്, ഗുരു എന്നിവരുടെ വീട്ടിൽ ക്ഷണിക്കാതേയും പോകാമല്ലോ. ഞാൻ അവിടുത്തെ അർദ്ധശരീരമല്ലേ? കരുണചെയ്തു് എന്റെ ആഗ്രഹം സാധിപ്പിച്ചുതരേണമേ".

digitized by www.sreyas.in

ശ്രീഭഗവാൻ ഒന്നു പുഞ്ചിരിച്ചു. ദക്ഷന്റെ വിദ്വേഷവും അധിക്ഷേപവാക്കുകളും ഓർമ്മിച്ചുകൊണ്ടു പറഞ്ഞു: "ശോഭനേ! നിന്റെ ആഗ്രഹം സ്വാഭാവികം തന്നെ. ഞാൻ കുററം പറയുന്നില്ല. അഹങ്കാരികളും ദോഷദൃഷ്ടികളുമല്ലാത്ത ബന്ധുക്കളുടെ ഗൃഹത്തിൽ പോകുന്നതിൽ ഒരു തെററുമില്ല. വിദ്യ, തപസ്സ്, ധനം, ആഭിജാത്യം ഇവയെല്ലാം സത്തുക്കൾക്കുണ്ടെങ്കിൽ അധികം നല്ലതുതന്നെ. എന്നാൽ ഇവ അസത്തുക്കളെ അധികം ഗർവ്വിഷ്ഠരാക്കും. അവർ മഹാത്മാക്കളെ അപമാനിക്കും. സ്വജനങ്ങളാണെന്നുവച്ച് അങ്ങിനെയുള്ളവരുടെ ഗൃഹത്തിൽ പോകരുത്. അവർ വക്രദൃഷ്ടിയോടെയായിരിക്കും നോക്കുന്നതു്. അവരുടെ ദുർവാക്കുകൾ മർമ്മങ്ങളെ പിളക്കും. ശത്രുക്കളുടെ നിശിതബാണങ്ങൾ അത്രത്തോളം വേദനിപ്പിക്കുകയില്ല. നീ ഒരുകാലത്തു് ദക്ഷന്റെ ഓമനപ്പുത്രിയായിരുന്നു, ശരിതന്നെ. എന്നാൽ ഇപ്പോൾ ദക്ഷൻ നിന്നെ, ശത്രുവായ എന്റെ ഭാര്യയായിട്ടേ കാണുകയുള്ളു. ദക്ഷൻ പരശ്രീയെ സഹിക്കുന്നവനല്ല. അല്ലെങ്കിൽ എന്നെ ദ്വേഷിക്കാൻ ഒരു കാരണവുമില്ലായിരുന്നു. അന്നു ഞാൻ ദക്ഷനെ പ്രത്യക്ഷമായി ബഹുമാനിച്ചില്ല. കാരണം, ദേഹാഭിമാനിയെ കൂടുതൽ ഗർവ്വിഷ്ഠനാക്കേണ്ടെന്നു് കരുതിമാത്രമായിരുന്നു. ദക്ഷന്റെ ശരീരത്തിലും അന്തര്യാമിയായിരിക്കുന്ന ശ്രീവാസുദേവനെ ഞാൻ മനസാ നമസ്കരിക്കതന്നെ ചെയ്തു. അധോക്ഷജനെ സർവ്വദാ ഹൃദയത്തിൽ വഹിച്ചു് സേവിക്കുന്ന നിരപരാധിയായ എന്നെ ദക്ഷൻ ദുർവാക്കുകൾകൊണ്ടു് കഠിനമായി അധിക്ഷേപിക്കുകയാണു് ചെയ്തതു്. അതിനാൽ അയാൾ പിതാവാണെങ്കിലും നിനക്കു് കാണാൻപോലും യോഗ്യനല്ല. എന്റെ വാക്കു് കേൾക്കാതെ നീ പോയാൽ മംഗളം ഭവിക്കയില്ല. ഒരുകാലത്തിൽ വാത്സല്യപൂർവ്വം ലാളിച്ചിരുന്ന സ്വജനത്തിൽനിന്നും അപമാനം നേരിട്ടാൽ അതു് സഹിക്കാൻ കഴിയാതെ ഒരുപക്ഷെ മരണത്തിനു്തന്നെയും ഇടവന്നേക്കാം".

ഇത്രയും പറഞ്ഞിട്ടു് ഭഗവാൻ വിരമിച്ചു. ദേവി ആഗ്രഹം സാധിക്കാതെ തന്റെ സമീപത്തിലിരുന്നാലും, പിതൃഗൃഹത്തിൽ പോയി അപമാനം നേരിട്ടാലും, രണ്ടുവിധത്തിലും ദേവിക്കു് ശരീരനാശമുണ്ടാകുമെന്നു് സർവ്വജ്ഞനായ ഭഗവാൻ മുൻകൂട്ടി കണ്ടു.



# അദ്ധ്യായം 4.

## സതീദേവിയുടെ ദേഹത്യാഗം

ശ്രീമൈത്രേയർ പറഞ്ഞു: ഭർത്താവിന്റെ വിപരീതവാക്കുകൾ കേട്ട് സതീദേവി അസ്വസ്ഥയായി. ബന്ധുക്കളെ കാണാനുള്ള അത്യാഗ്രഹം സാധിക്കാതെ വന്നതിനാൽ കണ്ണീരൊഴുക്കി കരഞ്ഞു. സാക്ഷാൽ ഭഗവാനായ പ്രിയതമനെ ക്രോധത്തോടുകൂടി നോക്കി നെടുവീർപ്പിട്ടു. വീണ്ടുവിചാരം നശിച്ചു: യാതൊരു സർവ്വേശ്വരൻ അതിശയ പ്രേമത്താൽ അർദ്ധശരീരത്തെത്തന്നെയും തനിക്കായി തന്നുവോ, ആ കരുണാമൂർത്തിയെ വകവയ്ക്കാതെ പിതൃഗൃഹത്തിലേക്ക് തനിച്ചിറങ്ങി പുറപ്പെട്ടു. അതുകണ്ടു് നന്ദീശ്വരാദിപാർഷദന്മാർ ദേവിയെ വൃഷഭവാഹനത്തിലിരുത്തി ഉചിതാഘോഷങ്ങളോടുകൂടി അകമ്പടി സേവിച്ചു് ദക്ഷന്റെ യജ്ഞശാലയെ പ്രാപിപ്പിച്ചു. സദസ്സിൽ പ്രവേശിച്ച ദേവിയെ, ദക്ഷന്റെ അനിഷ്ടത്തെ പേടിച്ചു്, ആരും ആദരിച്ചില്ല. മാതാവും സഹോദരിമാരും മാത്രം പ്രേമപൂർവ്വം ആലിംഗനാദികളെ ചെയ്തു. ശിവദ്വേഷിയായ ദക്ഷൻ മകളെ ഒന്നു നോക്കുകപോലും ചെയ്തില്ല. യാഗത്തിൽ സർവ്വേശ്വരനായ തന്റെ നാഥനു് അവകാശപ്പെട്ട ഭാഗവും സമർപ്പിച്ചു കണ്ടില്ല. തന്നെ മാനിക്കാത്തതിനേക്കാൾ, തന്റെ ഹൃദയേശ്വരനെ അവഗണിച്ചതിനെ ദേവിക്കു് ഒട്ടും തന്നെ സഹിക്കാൻ കഴിഞ്ഞില്ല. സങ്കടംകൊണ്ടു് ഹൃദയം തകർന്നുപോയി. ലോകങ്ങളെല്ലാം ദഹിക്കുമാറു് ക്രോധം ജ്വലിച്ചു. അതുകണ്ടു് ദേവിയുടെ അനുചരന്മാർ യുദ്ധത്തിനു് തയ്യാറായി. അവരെ സംജ്ഞാമാത്രത്താൽ തടഞ്ഞു നിർത്തീട്ടു് മദാന്ധനായ ദക്ഷനെ നോക്കി, സദസ്യർ കേൾക്കെ ലോകമാതാവു് പറഞ്ഞു:

"ഹെ ബ്രാഹ്മണ! എന്റെ നാഥൻ സകല ജീവരാശികളുടേയും ആത്മാവും പ്രിയനുമാണു്. ആ സർവ്വേശ്വരനെ അങ്ങല്ലാതെ ആരെങ്കിലും ദ്വേഷിക്കുമോ? അങ്ങയെപ്പോലെ ഗുണഹീനന്മാർക്കു് മാത്രമേ ഭഗവാനിൽ ദോഷം കാണാൻ കഴിയുകയുള്ളു. അന്യരിൽ അല്പമായിട്ടെങ്കിലുമുള്ള ഗുണത്തെ വലുതായി കാണുന്നതാണു് മഹാത്മാക്കളുടെ ലക്ഷണം. ജഡമായ ശരീരത്തിൽ അഭിമാനിച്ചു് അന്തഃകരണം ദുഷിച്ച അസത്തുക്കൾ മഹാപുരുഷന്മാരെ നിന്ദിക്കുന്നതിൽ ആശ്ചര്യമില്ല. മഹന്നിന്ദചെയ്യുന്ന അവർക്കു് വല്ല തേജസ്സുമുണ്ടെങ്കിൽ അതുംകൂടി മഹാത്മാക്കളുടെ പാദധൂളിപ്രഭാവത്താൽ നശിക്കുന്നു. ഏതെങ്കിലും പ്രസംഗവശാൽ അറിയാതെയെങ്കിലും 'ശിവ' എന്ന പവിത്രനാമത്തെ ഉച്ചരിക്കുന്നവന്റെ സർവ്വപാപങ്ങളും തൽക്ഷണം ഭസ്മമാകുന്നു. അത്രത്തോളം

digitized by www.sreyas.in

പാവനനാമനും ലോകൈകനാഥനുമായ മംഗളമൂർത്തിയെ അമംഗളമൂർത്തിയായ് അങ്ങ് ദ്വേഷിക്കുന്നു. ബ്രഹ്മാനന്ദാമൃതരസത്തെ മാത്രം കാംക്ഷിക്കുന്ന മഹാത്മാക്കൾ യാതൊരു പാദപത്മത്തെ നിരന്തരം സേവിക്കുന്നുവോ, യാതൊരുവൻ ലോകങ്ങൾക്കെല്ലാം സർവ്വശ്രേയസ്സുകളേയും വർഷിക്കുന്നുവോ, ആ വിശ്വബന്ധുവിനെയാണല്ലോ, അങ്ങ് ദ്രോഹിക്കുന്നത്! കഷ്ടം!

ആ ദേവൻ ജടയും വിരിച്ച് ശ്മശാനത്തിൽ ശയിക്കുന്നതും, ശ്മശാനഭസ്മവും തലയോടും ധരിച്ച് പിശാചുക്കളോടുകൂടി വസിക്കുന്നതും കണ്ടിട്ടും ബ്രഹ്മാവാദി ഈശ്വരന്മാർ ആ പാദധൂളിയെ ശിരസ്സിൽ ധരിക്കുന്നു. അവരെല്ലാം അറിവില്ലാത്തവരോ, അങ്ങുമാത്രം ജ്ഞാനിയോ? കഷ്ടം! സർവ്വേശ്വരനെ നിന്ദിച്ചത് ഈ സദസ്യരും കേട്ടുകൊണ്ടിരുന്നുവല്ലോ. സാമർത്ഥ്യമുണ്ടെങ്കിൽ ഈശ്വരഹേളനം ചെയ്ത നാവിനെ ബലമായി അറുത്തെറിയേണ്ടിയിരുന്നു. അതിനു കഴിവില്ലെങ്കിൽ അതു കേൾക്കാനിടയായ തങ്ങളുടെ പ്രാണനെത്തന്നെയും ഉപേക്ഷിക്കേണ്ടിയിരുന്നു. അതുമല്ലെങ്കിൽ ചെവിപൊത്തിക്കൊണ്ട് സഭവിട്ടിറങ്ങി പോരേണ്ടതായിരുന്നു. ലോകഹിതത്തിനായി ഘോരവിഷപാനം കൂടി ചെയ്ത നീലകണ്ഠനെ അങ്ങ് നിന്ദിച്ചു! ആ അങ്ങയിൽ നിന്നുൽപന്നമായ ഈ ശരീരത്തെ ഇനി ഞാൻ വച്ചുകൊണ്ടിരിക്കുകയില്ല. മഹാപരാധിയായ അങ്ങ് എന്റെ അച്ഛനായിപ്പോയല്ലോ. അതിനാൽ അങ്ങയെ ഞാൻ ശിക്ഷിക്കാൻ പാടില്ല. അറിയാതെ ഭക്ഷിച്ച പദാർത്ഥം അശുദ്ധമാണെന്നറിഞ്ഞാൽ അതിനെ ഛർദ്ദിച്ചു കളയേണ്ടതാണെന്ന് പറയുന്നു. അതുപോലെ അശുദ്ധബീജത്തിൽനിന്നുണ്ടായ ഈ ശരീരം ഉപേക്ഷിക്കേണ്ടതു തന്നെ. മാത്രമല്ല, ഇനി ഞാൻ എന്റെ നാഥന്റെ അടുത്തു ചെന്നാൽ അങ്ങയുടെ പുത്രിയെന്നർത്ഥംവരുന്ന 'ദാക്ഷായണി' എന്നെന്നെ വിളിച്ചേക്കാം. അതെന്നെ വളരെ വേദനിപ്പിക്കും. അതിനിടവരരുത്. അതിനാൽ ശവതുല്യമായ ദേഹത്തെ ഇവിടെ വച്ചുതന്നെ ഞാനിതാ ഉപേക്ഷിക്കുന്നു."

ഇത്രയും പറഞ്ഞിട്ട് ദേവി ജലസ്പർശം ചെയ്ത് മഞ്ഞപ്പട്ടുടുത്തു. വെറും നിലത്തിരുന്ന് കണ്ണടച്ച് മൌനവ്രതത്തോടുകൂടി യോഗമാർഗ്ഗത്തെ അവലംബിച്ച് പ്രാണായാമം ചെയ്തു. സാക്ഷാൽ മഹേശ്വരൻ പ്രേമപൂർവ്വം അങ്കത്തിലിരുത്തി ലാളിച്ച തന്റെ ശരീരത്തെ ദഹിപ്പിക്കാനായി അഗ്നിയെയും വായുവിനേയും ധ്യാനിച്ചുറപ്പിച്ചു. ജഗദ്ഗുരുവായ സ്വഭർത്താവിന്റെ ചരണാംബുജങ്ങളെ ഹൃദയത്തിൽ പ്രതിഷ്ഠിച്ചു. അന്യമായി ഒന്നും സ്മരിച്ചില്ല. അപ്പോൾ രാഗദ്വേഷാദികളെല്ലാം നശിച്ച് അന്തഃകരണം ശാന്തനിർമ്മലമായി. ആ ദിവ്യശരീരം യോഗാഗ്നിയിൽ കത്തിയെരിഞ്ഞു് ഭസ്മമായി. കണ്ടുനിന്നവർ ഉച്ചത്തിൽ ഹാഹാകാരം ചെയ്ത് പറഞ്ഞു: "കഷ്ടം! ദേവദേവന്റെ പ്രിയതമ ദക്ഷന്റെ

digitized by www.sreyas.in

ധാർഷ്ട്യം കാരണം പ്രാണത്യാഗം ചെയ്യേണ്ടിവന്നുവല്ലോ. ദക്ഷന്റെ അഹങ്കാരം കുറെ കൂടിപ്പോയി. കല്യാണഗുണവതിയായ ദേവിയെ പിതാവു് ഏററവും ആദരിക്കേണ്ടതായിരുന്നു. അതു ചെയ്യാതെ അസൂയയും ഈശ്വരദ്വേഷവും കൊണ്ടു് അന്ധനായിട്ടു് സ്വപുത്രിയുടെ ദേഹനാശത്തിനിടയാക്കിയതു് മഹാ കഷ്ടമായിപ്പോയി. ദക്ഷൻ തീരാത്ത അപകീർത്തിക്കും ആപത്തിനും ആളാകും, നിശ്ചയം.”

ദേവിയുടെ ശരീരനാശം കണ്ടു് അസഹ്യവേദനയോടുകൂടി ശിവഗണങ്ങൾ ദക്ഷനെ വധിക്കാൻ പുറപ്പെട്ടു. അപ്പോൾ യാഗരക്ഷയെ മുൻനിർത്തി ഭൃഗുമുനി ആഭിചാരത്താൽ അനേകം ദേവന്മാരെ സൃഷ്ടിച്ചു് ശിവഗണങ്ങളെ തോല്പിച്ചോടിച്ചു.

## അദ്ധ്യായം 5.

### ദക്ഷയജ്ഞത്തെ വീരഭദ്രൻ ധ്വംസനം ചെയ്തതു്

ശ്രീമൈത്രേയർ പറഞ്ഞു:– ദക്ഷന്റെ ധാർഷ്ട്യം ഹേതുവായി ഹൃദയം ഭേദിച്ച ഭവാനിയുടെ ദേഹത്യാഗവും ശിവഗണങ്ങൾക്കു സംഭവിച്ച പരാജയവും ശ്രീനാരദർ ഭഗവാനെ അറിയിച്ചു. ഭഗവാൻ ജ്വലിച്ച കോപത്തോടുകൂടി തന്റെ ജടയിൽനിന്നും അത്യുഗ്രമൂർത്തിയായ വീരഭദ്രനെ സൃഷ്ടിച്ചു് ദക്ഷനേയും യാഗത്തേയും ധ്വംസിക്കാൻ കല്പിച്ചയച്ചു. വീരഭദ്രപ്പെരുമാൾ പരിവാരസമേതം ചെന്നു് യാഗശാലയെ നിശ്ശേഷം നശിപ്പിച്ചു് ഋത്വിക്കുകളേയും ആട്ടിയോടിച്ചു. സതീദേവിയുടെ ദേഹനാശത്തിൽ ആർക്കെല്ലാം പങ്കുണ്ടായിരുന്നുവോ അവരെയെല്ലാം ശിക്ഷിച്ചു. അതിനെ തടുക്കാതെ നോക്കിനിന്ന ഭഗന്റെ രണ്ടുകണ്ണുകളേയും ചൂഴ്ന്നെടുത്തു. പല്ലും കാണിച്ചു് ഹസിച്ച പൂഷാവിന്റെ പല്ലെല്ലാം നിലത്തുവീഴ്ത്തി. താടിരോമത്തെ തടവിക്കൊണ്ടു് ചിരിച്ച ഭൃഗുവിന്റെ താടിരോമങ്ങളെല്ലാം പിഴുതെടുത്തു. അനന്തരം ദക്ഷന്റെ നെഞ്ചിൽ കയറിയിരുന്നു് കഴുത്തു് മുറിക്കാൻ ശ്രമം തുടങ്ങി. പക്ഷേ അതിനു് സാധിച്ചില്ല. അപ്പോൾ തന്റെ സ്വാമിയെ ധ്യാനിച്ചുകൊണ്ടു് യാഗപശുവിനെയെന്നപോലെ തല പിരിച്ചെടുത്തു് അഗ്നിയിൽ ഹോമിച്ചു. ഇങ്ങനെ സർവ്വനാശം ചെയ്തിട്ടു് കൈലാസത്തിൽ മടങ്ങിയെത്തി ഭഗവാനോടു് വിവരം ഉണർത്തിച്ചു.

digitized by www.sreyas.in

# അദ്ധ്യായം 6.

## ബ്രഹ്മാവാദികൾ കൈലാസത്തിൽ ചെന്നു് മഹേശ്വരനെ സ്തുതിച്ചതു്

ശ്രീമൈത്രേയർ പറഞ്ഞു:- ദക്ഷൻ യാഗം ആരംഭിച്ചതു് ശിവദ്വേഷത്തോടുകൂടിയായിരുന്നുവല്ലോ. അതു് ശുഭമായി പര്യവസാനിക്കയില്ലെന്നു് ശ്രീഹരിയ്ക്കും ബ്രഹ്മാവിനും മുൻകൂട്ടി അറിയാമായിരുന്നു. അതിനാൽ അവർ അതിൽ സംബന്ധിച്ചില്ല. വീരഭദ്രൻ അംഗഭംഗപ്പെടുത്തിയ ദേവകളും ഋത്വിക്കുകളും ബ്രഹ്മാവിനോടു് സങ്കടം പറഞ്ഞു. ബ്രഹ്മദേവൻ പറഞ്ഞു: "മഹാത്മാക്കൾ പ്രാരബ്ധവശാൽ എന്തെങ്കിലും തെററു് ചെയ്താൽപോലും പ്രതിക്രിയ ചെയ്യരുതു്. ചെയ്താൽ മഹാദോഷം വരും. അങ്ങിനെയിരിക്കെ, നിരപരാധിയായ രുദ്രഭഗവാനെ ദ്രോഹിച്ചാൽ പറയേണമോ. യജ്ഞഭാഗത്തിനു് സർവ്വഥാ അർഹനായ ശ്രീമഹാദേവനെ നിങ്ങൾ അപമാനിച്ചതു് കഷ്ടമായിപ്പോയി. അതിനാൽ ചെയ്ത തെററിനെക്കുറിച്ചു് മനഃപൂർവ്വം പശ്ചാത്തപിക്കണം. എന്നിട്ടു് ശ്രീശിവന്റെ പാദപത്മങ്ങളെ ഗ്രഹിച്ചു് ക്ഷമായാചനം ചെയ്യണം. ആ ദേവൻ ക്ഷിപ്രപ്രസാദിയും കരുണാമൂർത്തിയുമാണു്. എന്നാൽ കോപിച്ചാലോ, സകല ലോകങ്ങളും ദഹിച്ചുപോകും. ദക്ഷന്റെ ദുർവാക്കുകളാൽ ഹൃദയം മുറിപ്പെട്ടവനും പ്രിയപത്നിയുടെ നാശത്തിൽ ദുഃഖിതനുമായ പ്രഭുവിനെ വേഗം പ്രസാദിപ്പിക്കുവിൻ. നിങ്ങളുടെ സങ്കടം തീരാൻ വേറെ ഉപായമൊന്നുമില്ല."

ഇപ്രകാരം ഉപദേശിച്ചിട്ടു് അവരെയും കൂട്ടിക്കൊണ്ടു് ബ്രഹ്മാവു് കൈലാസത്തിലെത്തി, ശ്രീസദാശിവനെ ദർശിച്ചു. ഭഗവാൻ ഒരു വടവൃക്ഷച്ചുവട്ടിൽ വീരാസനത്തിലിരുന്നു് പരമശാന്തമൂർത്തിയായി വിരാജിക്കുന്നു. ഭസ്മം, ദണ്ഡം, ജട, ചർമ്മം, ചന്ദ്രക്കല, ഇവയെ ധരിച്ചിട്ടുണ്ടു്. സനന്ദനാദി സിദ്ധയോഗീശ്വരന്മാരും കുബേരനും സേവിച്ചുനിൽക്കുന്നു. ഭഗവാൻ തർക്കമുദ്രയെ പ്രദർശിപ്പിച്ചുകൊണ്ടു്, സാധുസഭാമദ്ധ്യത്തിൽ ശ്രീനാരദർക്കു് സനാതനബ്രഹ്മതത്വത്തെ ഉപദേശിക്കുന്നു. ബ്രഹ്മാവാദികൾ ഗിരീശനെ നമസ്കരിച്ചു. ഭഗവാൻ പിതാവായ ബ്രഹ്മദേവനേയും അഭിവാദ്യം ചെയ്തു. ബ്രഹ്മാവു് പറഞ്ഞു:- ഭഗവൻ! നിന്തിരുവടി ആദികാരണമായ സാക്ഷാൽ പരബ്രഹ്മവസ്തുവാണു്. സൃഷ്ടിസ്ഥിതിസംഹാരങ്ങളെ ചെയ്യുന്നതും അവിടുന്നു് തന്നെ. ദക്ഷനെ യാഗത്തിനു് പ്രേരിപ്പിച്ചതും അന്തര്യാമിയായ അവിടുന്നു് തന്നെ. അശേഷം ഭേദഭാവന കൂടാതെ നിന്തിരുവടിയിൽ സർവ്വസമർപ്പണം ചെയ്ത സാധുക്കൾ ഒരിക്കലും ക്രോധത്തിനു് വശംവദരാകയില്ല. ഇതാണു് സാധുക്കളുടെ ലക്ഷണമെങ്കിൽ,

digitized by www.sreyas.in

സതാംപതിയായ നിന്തിരുവടിയെ ക്രോധം തീണ്ടുകയില്ലെന്നു് പറയേണമോ? ദക്ഷനെപ്പോലെയുള്ള ഭേദബുദ്ധികഠം പരോൽക്കർഷത്തെ സഹിക്കാനാവാതെ ഉത്തമന്മാരെ ദുർവാക്കുകളാൽ മുറിപ്പെടുത്തുന്നു. അപ്പോഠം അവരുടെ ദുഷ്കൎമ്മങ്ങഠം തന്നെ അവരെ ശിക്ഷിക്കുന്നു. അല്ലാതെ അവിടുന്നു് ശിക്ഷിക്കുന്നില്ല. പ്രഭോ! കൃപാനിധിയായ നിന്തിരുവടി മൂഢന്മാരുടെ അപരാധങ്ങളെ ക്ഷമിച്ചു അനുഗ്രഹിക്കണം. ദക്ഷൻ തുടങ്ങിവച്ച യാഗം പൂൎണ്ണമാക്കണം. ദക്ഷൻ ജീവിക്കണം. ഭഗനും ഭൃഗുവിനും പൂഷാവിനും ഋത്വിക്കുകഠംക്കും അംഗഭംഗം തീരണം. യാഗാവസാനത്തിൽ ശേഷിക്കുന്ന ദ്രവ്യങ്ങളെല്ലാം നിന്തിരുവടിക്കു് അവകാശപ്പെട്ട ഭാഗമായി ഞാൻ ഇതാ പ്രഖ്യാപിക്കുന്നു.

---

# അദ്ധ്യായം 7.

## ദക്ഷയജ്ഞസമാപ്തിയും ഭഗവദനുഗ്രഹവും.

ശ്രീമൈത്രേയർ പറഞ്ഞു:– ബ്രഹ്മാവിന്റെ പ്രാൎത്ഥനയിൽ ദേഹത്യാഗം ചെയ്ത സതീദേവിയുടെ പ്രസ്താവമേയുണ്ടായില്ല. എങ്കിലും ശ്രീശിവൻ പ്രസാദിച്ചു് പറഞ്ഞു: "ബ്രഹ്മദേവ! മായാമോഹിതരായ അവിവേകികളുടെ പാപത്തെക്കുറിച്ചു് ഞാനൊന്നും പറയുന്നില്ല. അവരുടെ അപരാധത്തിനു് തക്ക ശിക്ഷകൊടുത്തുവെന്നേയുള്ളൂ. ദക്ഷൻ ആടിന്റെ ശിരസ്സു് വെച്ചുകൊള്ളട്ടേ: ഭഗൻ മിത്രന്റെ കണ്ണുകൊണ്ടു് കണ്ടുകൊള്ളട്ടെ. പൂഷാവു് ദക്ഷന്റെ പല്ലുകഠം കൊണ്ടു് ചവച്ചുകൊള്ളട്ടേ. ഭൃഗു ആടിന്റെ താടിരോമങ്ങഠം വച്ചുകൊള്ളട്ടെ. മററുള്ളവരുടേയും അംഗഭംഗങ്ങഠം തീരട്ടെ." ഇപ്രകാരം ഭഗവാൻ അനുഗ്രഹിച്ചപ്പോഠം എല്ലാവൎക്കും സന്തോഷമായി. ശ്രീശങ്കരനെ മുൻനിൎത്തി അവർ യാഗശാലയിൽ പ്രവേശിച്ചു. ദേവന്മാർ ദക്ഷന്റെ ദേഹത്തിൽ ആടിന്റെ തലയെ യോജിപ്പിച്ചു. രുദ്രഭഗവാൻ കരുണാപൂൎവ്വം കടാക്ഷിക്കുകയും ചെയ്തപ്പോഠം ദക്ഷൻ ഉറക്കമുണൎന്നവനെപ്പോലെ എഴുന്നേററു് ഭഗവാനെ ദൎശിച്ചു. മുമ്പുണ്ടായിരുന്ന വിദ്വേഷമെല്ലാം നശിച്ചു് അന്തഃകരണം ശുദ്ധമായി. കൃതജ്ഞതയോടുകൂടി ഭഗവാനെ സ്തുതിപ്പാൻ ഭാവിച്ചു. അപ്പോഠം ദിവംഗതയായ പ്രിയപുത്രിയുടെ സ്മരണയുണ്ടായിട്ടു് ഗദ്ഗദകണ്ഠനായി അശ്രുക്കളെ ഒഴുക്കി. ദുഃഖത്തെ ഒരുവിധം അടക്കിക്കൊണ്ടു് പറഞ്ഞു. "ഹേ വിഭോ! പരമദൈവമായ നിന്തിരുവടിയെ നിന്ദിച്ച ഞാൻ ഘോരനരകത്തിൽ നിത്യശിക്ഷ അനുഭവിക്കേണ്ടതാണു്. എന്നാൽ ഒരു ചെറിയ ശിക്ഷമാത്രം തന്നു് അവിടുന്നു്

digitized by www.sreyas.in

എന്നെ രക്ഷിച്ചു. ഈ അപാരകൃപക്ക് പകരം എനിക്കെന്തു ചെയ്യാൻ കഴിയും? സ്വന്തം സൽപ്രവൃത്തിതന്നെ നിന്തിരുവടിയെ സന്തോഷിപ്പിക്കട്ടെ." ഇപ്രകാരം ക്ഷമാപണം ചെയ്തിട്ട് മുടങ്ങിക്കിടന്ന യാഗം പൂർത്തിയാക്കാനാരംഭിച്ചു. ആദ്യമായി പ്രായശ്ചിത്തപൂർവ്വകം ശ്രീഹരിയെ ധ്യാനിച്ചുകൊണ്ട് ഹവിസ്സിനെ സമർപ്പിച്ചു. ദക്ഷൻ എപ്രകാരം ധ്യാനിച്ചുവോ ആ രൂപത്തിൽ ശ്രീഭഗവാൻ പ്രത്യക്ഷദർശനം കൊടുത്തു. ശ്യാമവർണ്ണം, സ്വർണ്ണപ്രഭവീശുന്ന പീതാംബരം, നീലാളകാവൃതമായ തിരുമുഖം, ശംഖചക്രാദികൾ ധരിച്ചഎട്ടുതൃക്കൈകൾ, കിരീടകുണ്ഡലാദ്യാഭരണങ്ങൾ, വനമാല എന്നിവയോടും ഉദാരമന്ദഹാസത്തോടും, പാർഷദന്മാരാൽ സേവിതനായി എഴുന്നള്ളിയ മഹാപ്രഭുവിനെ എല്ലാവരും സാഷ്ടാംഗം നമസ്കരിച്ച് പ്രത്യേകം പ്രത്യേകം സ്തുതിച്ചു. ഭഗവാൻ യാഗം തുടന്ന് നടത്തുവാൻ അനുഗ്രഹിച്ചുകൊണ്ട് ദക്ഷനോടായി പറഞ്ഞു: "ഹെബ്രാഹ്മണ! സർവ്വാത്മാവും സർവ്വേശ്വരനുമായ ഞാൻ തന്നെയാണ് ബ്രഹ്മാവായും ശിവനായും കാണപ്പെടുന്നത്. സൃഷ്ടിസ്ഥിതി കർമ്മങ്ങളനുസരിച്ച് നാമഭേദത്തെ അംഗീകരിക്കുന്നുവെന്നുമാത്രം. അജ്ഞാനംകൊണ്ടാണ് ഞങ്ങളിൽ ഭേദദൃഷ്ടിതോന്നുന്നത്. സ്വന്തം ശരീരത്തിലെ തല, കൈ, കാൽ മുതലായവ അന്യമാണെന്ന് ആരും വിചാരിക്കാത്തതുപോലെ എന്റെ ഭക്തന് സകല ഭൂതങ്ങളിലും അല്പവും ഭേദബുദ്ധിയുണ്ടാകയില്ല. അങ്ങിനെ ഒന്നായി കാണുന്നവൻ മാത്രമേ എന്നെ പ്രാപിക്കുകയുള്ളൂ. ഇതോർമ്മയിരിക്കട്ടെ". ഭഗവാന്റെ ഈ ഉപദേശത്തെ ദക്ഷൻ വിനയപൂർവ്വം സ്വീകരിച്ചു. വിധിപ്രകാരം യാഗം അവസാനിപ്പിച്ചു. യജ്ഞഭാഗത്തെ സമർപ്പിച്ച് ശ്രീരുദ്രനേയും പ്രസാദിപ്പിച്ചു.

ശരീരത്യാഗംചെയ്ത സതീദേവി വീണ്ടും ഹിമവൽപുത്രിയായ ശ്രീപാർവ്വതിയായി അവതരിച്ച് ഘോരതപസ്സുചെയ്ത് തന്റെ ഏകാശ്രയനും ദയിതനുമായ പശുപതിയെത്തന്നെ പതിയായി വരിച്ചു.



digitized by www.sreyas.in

# അദ്ധ്യായം 8.

## ധ്രുവചരിതം– ധ്രുവൻ തപസ്സു ചെയ്തതു്

ശ്രീമൈത്രേയർ പറഞ്ഞു:– മനുവിന്റെ പുത്രിമാരുടെ വംശവിസ്താരത്തെ പറഞ്ഞശേഷം പുത്രന്മാരുടെ വംശത്തെ പറയുന്നു. ആദ്യമായി ഉത്താനപാദന്റെ വംശത്തെ പറയാം. ഉത്താനപാദനു് സുനീതി, സുരുചി, എന്ന രണ്ടു ഭാൎയ്യമാരുണ്ടായിരുന്നു. സുനീതിക്കു് ധ്രുവനും, സുരുചിക്കു് ഉത്തമനും പുത്രന്മാരായുണ്ടായി. രാജാവു് സുരുചിയെ അധികം പ്രിയത്തോടുകൂടി ബഹുമാനിച്ചു. അത്ര തന്നെ സ്നേഹിക്കാത്ത സുനീതിയെ ഉപേക്ഷാബുദ്ധിയോടുകൂടി പ്രത്യേകം താമസിപ്പിച്ചു.

ഒരു ദിവസം രാജാവു് ഉത്തമനെ മടിയിലിരുത്തി ലാളിച്ചുകൊണ്ടു് സിംഹാസനത്തിൽ ഇരുന്നു് സുരുചിയുമായി സല്ലപിക്കുകയായിരുന്നു. അപ്പോൾ ധ്രുവനും അവിടെ വന്നു. ഉത്തമനെപ്പോലെ തനിക്കും അച്ഛന്റെ മടിയിലിരിക്കണമെന്നാഗ്രഹിച്ചു് അടുത്തുചെന്നു. സ്ത്രീലോലനായ രാജാവു് സുരുചിയുടെ അനിഷ്ടത്തെ ഭയന്നു് ധ്രുവനെ ആദരിച്ചില്ല. പിതാവിന്റെ അഭിപ്രായമറിയാതെ ആ ബാലൻ മടിയിൽ കയറാൻ ഭാവിച്ചു. അതു് സുരുചിക്കു് രസിച്ചില്ല. ഭൎത്താവു് തനിക്കു് വശനാണെന്നുള്ള ഗൎവ്വത്തോടുകൂടി ധ്രുവനോടു പറഞ്ഞു: "വത്സ! നിന്റെ മോഹം നന്നല്ല. നിനക്കു് രാജാവിന്റെ മടിയിലിരിക്കാനൎഹതയില്ല. കാരണം, നീ എന്റെ ഗൎഭത്തിലല്ലല്ലോ ജനിച്ചതു്. കൊച്ചുകുട്ടിയായ നിനക്കെന്തറിയാം? രാജാവിന്റെ പുത്രനാണെങ്കിലും അന്യസ്ത്രീയിൽ ജനിച്ചതിനാൽ രാജാവു് നിന്നെ തൊടുകയില്ല. ഏതായാലും നിന്റെ മോഹം സാധിക്കാൻ ഒരു വഴി പറഞ്ഞുതരാം. ശ്രീനാരായണനെ തപസ്സുചെയ്തു് സന്തോഷിപ്പിക്കണം. ഭഗവാന്റെ അനുഗ്രഹം സമ്പാദിച്ചു് എന്റെ വയററിൽനിന്നും ജനിക്കണം. എന്നാൽ നിനക്കും ഉത്തമനെപ്പോലെ രാജാസനത്തിലിരിക്കാം. അതല്ലാതെ, ഈ ജന്മത്തിൽ നിന്റെ മോഹം സാധ്യമല്ല." ഈ ക്രൂരവാക്കുകളെ സ്ത്രീജിതനായ രാജാവു് കേട്ടിട്ടും സുരുചിയെ പേടിച്ചു് ഒന്നും മിണ്ടിയില്ല.

ചെറിയമ്മയുടെ വാക്ശരങ്ങൾ ധ്രുവന്റെ പിഞ്ചുഹൃദയത്തെ വല്ലാതെ മുറിപ്പെടുത്തി. അച്ഛനെങ്കിലും ഒരാശ്വാസവാക്കു് പറയുമെന്നാശിച്ചു. രാജാവു് മൌനം ദീക്ഷിച്ചപ്പോൾ സങ്കടം സഹിക്കാൻ കഴിഞ്ഞില്ല. ചവിട്ടേററ സൎപ്പത്തെപ്പോലെ ആ ക്ഷത്രിയ ബാലൻ ചൊടിച്ചു. പൊട്ടിക്കരഞ്ഞുകൊണ്ടു് അമ്മയുടെ അടുക്കൽ ഓടിയെത്തി. തേങ്ങിക്കരയുന്ന മകനെ സുനീതി മടിയിൽ

digitized by www.sreyas.in

ഇരുത്തി വാത്സല്യപൂർവ്വം തലോടി. അപ്പോഴേക്കും, നടന്ന വൃത്താന്തം ദാസീമാർ പറഞ്ഞറിഞ്ഞു. ആ മാതാവിന്റെ ഇടനെഞ്ഞു് പൊട്ടി. ശരീരം തളർന്നു. സപത്നി ഇത്ര നിർദ്ദയമായി പറഞ്ഞല്ലോ എന്നോർത്തു് കണ്ണീരൊഴുക്കി. രാജാവിൽ നിന്നും ഒരു പരിഹാരവുമുണ്ടാകയില്ലെന്നവർക്കറിയാം. തന്റെ ഹൃദയവേദനയെ പുത്രനെ അറിയിക്കാതെ പറഞ്ഞു: "ഓമനേ, കരയാതിരിക്കൂ. നമ്മെ ആരെങ്കിലും ദുഃഖിപ്പിച്ചാലും അവരിൽ ദോഷം ആരോപിക്കരുതു്. നമ്മുടെ സുഖദുഃഖങ്ങൾക്കു കാരണം നമ്മുടെ പൂർവ്വകർമ്മങ്ങളാണു്, അന്യരല്ല. നാം പൂർവ്വജന്മത്തിൽ അന്യരെ വേദനിപ്പിച്ചിരിക്കാം. അതിന്റെ ഫലമാണു് ഇപ്പോളനുഭവിക്കുന്നതു്. മകനെ! സുരുചി പറഞ്ഞതിൽ ഒരു തെററുമില്ല. ദുർഭഗയായ എന്റെ ഉദരത്തിലല്ലേ നീ ജനിച്ചതു്? എന്റെ മുലപ്പാൽ കുടിച്ചല്ലേ നീ വളർന്നതു്? നിന്റെ അച്ഛൻ എന്നെ ഭാര്യയെന്നു പറയാൻകൂടി ലജ്ജിക്കുന്നു. അങ്ങിനെയിരിക്കെ സുരുചിയെ എന്തിനു് കുററം പറയുന്നു? ആക്ഷേപമായിട്ടാണെങ്കിലും 'അധോക്ഷജന്റെ പാദപത്മങ്ങളെ ആരാധിക്കുക' എന്നല്ലേ അവർ പറഞ്ഞതു്? അതു് നിഷ്കപടമായ ഉപദേശമാണു്. അതിനെ അനുസരിക്കണം, മത്സരം വിചാരിക്കുകയല്ല വേണ്ടതു്. ഭഗവാനെ ആശ്രയിച്ചാൽ സകല ശ്രേയസ്സുമുണ്ടാകും. പരമജ്ഞാനികളും യോഗികളും സേവിക്കുന്നതു് ആ വിശ്വേശ്വരന്റെ പാദപത്മങ്ങളെയാണു്. ആ ശ്രീചരണസേവ കൊണ്ടാണു് ബ്രഹ്മാവു് പാരമേഷ്ഠ്യപദം പ്രാപിച്ചതു്. നിന്റെ മുത്തച്ഛനായ മനുവും ആ പാദസേവചെയ്താണു് ഇഹലോകസുഖങ്ങളനുഭവിച്ചതും മോക്ഷം പ്രാപിച്ചതും. അതിനാൽ ആ ആശ്രിതവത്സലനെത്തന്നെ നീയും അനന്യഭാവത്തോടുകൂടി ഭജിക്കുക. കുഞ്ഞേ! നിന്റെ സങ്കടം തീർക്കാൻ ശക്തനായി ആ താമരക്കണ്ണനെയല്ലാതെ മററാരേയും ഞാൻ കാണുന്നില്ല."

പെററ മാതാവും ഇങ്ങിനെ പറഞ്ഞപ്പോൾ സുകൃതിയായ ധ്രുവനു് സംശയമൊന്നുമുണ്ടായില്ല. ദൃഢചിത്തനായി രാജധാനിയിൽ നിന്നിറങ്ങിത്തിരിച്ചു. ദുഃഖിതരെ ആശ്വസിപ്പിച്ചു് കൃഷ്ണപാദങ്ങളിലെത്തിക്കുവാൻ കാരുണ്യവും സാമർത്ഥ്യവുമുള്ള ശ്രീനാരദഭഗവാൻ അതറിഞ്ഞു് ബാലന്റെ സമീപമെത്തി. സർവ്വപാപങ്ങളേയും പോക്കാൻ ശക്തമായ തന്റെ കരകമലത്തെ അവന്റെ ശിരസ്സിൽ വെച്ചനുഗ്രഹിച്ചിട്ടു് പറഞ്ഞു: "ആശ്ചര്യം! ആശ്ചര്യം! ക്ഷത്രതേജസ്സിന്റെ പ്രഭാവം കണ്ടില്ലേ? ചെറിയമ്മയുടെ വാക്ബാണം ഇവന്റെ ഉള്ളിൽ ബലമായി തറച്ചിരിക്കുന്നു! കുഞ്ഞേ! നിനക്കു് മാനവും അപമാനവും തിരിച്ചറിയാറായിട്ടില്ലല്ലോ. സുഖദുഃഖങ്ങൾക്കു് കാരണം അവരവരുടെ കർമ്മങ്ങളാണു്. അന്യരാരും കാരണക്കാരല്ല. അതിനാൽ പ്രാരബ്ധാനുസരണം വരുന്നതെല്ലാം എവിടെ നിന്നായാലും ഭഗവാൻ തരുന്നതാണെന്നറിഞ്ഞു് സന്തോഷത്തോടുകൂടി സ്വീകരിക്കണം. സർവ്വേശ്വരനെ സേവിച്ചു് പ്രസാദിപ്പിച്ചാൽ

digitized by www.sreyas.in

ദു:ഖനിവൃത്തി വരുമെന്ന് നിൻെറ അമ്മ ഉപദേശിച്ചതു് ശരിതന്നെ. നീ അതിനാഗ്രഹിക്കുന്നതും നല്ലതുതന്നെ. അതത്ര എളുപ്പമാണെന്നാണോ നിന്റെ വിചാരം? അതെത്രയോ പ്രയാസകരമാണു്. മഹാമേധാവികളായ മുനിമാർ ബഹുജന്മങ്ങളിൽ സമാധിയോഗമനുഷ്ഠിച്ചിട്ടും യാതൊരു ഭഗവാന്റെ പദവിയെ അറിയുന്നില്ലയോ, കൊച്ചുകുട്ടിയായ നിനക്കെങ്ങിനെ അതറിയാൻ സാധിക്കും? അതിനാൽ ഈ നിർബ്ബന്ധബുദ്ധി ഉപേക്ഷിച്ച് തൽക്കാലം മടങ്ങിപ്പോവുക. പ്രായവും കാലവും അനുകൂലമാകുന്നതുവരെ ക്ഷമിച്ചിരുന്നിട്ട് പിന്നീട് പ്രയത്നിച്ചാൽ നിൻെറ ആഗ്രഹം സഫലമാകും. അതുവരെ ഗൃഹത്തിൽ നേരിടുന്ന സുഖദു:ഖങ്ങളെ സഹിച്ചിരിക്കണം. ക്രമേണ മന:ശാന്തി കൈവരും."

ധ്രുവൻ പറഞ്ഞു:– ഭഗവൻ! കരുണാനിധിയായ നിന്തിരുവടി എനിക്കു് ശാന്തിമാർഗ്ഗമുപദേശിക്കുന്നു. എന്നാൽ ചെറിയമ്മയുടെ വാക്കുകൾ എൻെറ വിവേകത്തെ നശിപ്പിച്ചിരിക്കുന്നു. ഈ നിലയിൽ അവിടത്തെ ഉപദേശമനുസരിക്കുവാൻ എനിക്കു ശക്തിയില്ല. ആർക്കും ഇതേവരെ കിട്ടാത്ത പരമോൽകൃഷ്ടമായ പദത്തെ ഞാനാഗ്രഹിക്കുന്നു. അതിനുള്ള മാർഗ്ഗമുപദേശിച്ചുതരണം. എന്നെപ്പോലെയുള്ള ദു:ഖിതർക്കു് ഹിതം ചെയ്യാനാണല്ലോ നിന്തിരുവടി സഞ്ചരിക്കുന്നതു്.

ഇതുകേട്ട് ശ്രീനാരദർക്ക് സന്തോഷമായി. രാജകുമാരന്റെ നിശ്ചയദാർഢ്യത്തെ അനുമോദിച്ചുകൊണ്ടു പറഞ്ഞു: "വത്സ! നിൻെറ അമ്മ ഉപദേശിച്ചതു തന്നെയാണ് ഉത്തമമാർഗ്ഗം. ഭഗവാൻ ശ്രീവാസുദേവനെ ഏകാഗ്രമന:സ്സോടുകൂടി ഭജിക്കുക. യമുനാതീരത്തിൽ മധുവനമെന്ന പുണ്യസ്ഥലമുണ്ട്. അവിടെ പോയി, മൂന്നുനേരവും യമുനയിൽ കുളിച്ച് സുഖാസനത്തിലിരുന്നുകൊണ്ട് പ്രാണായാമത്താൽ പ്രാണനും മനസ്സും ശുദ്ധമാക്കണം. അനന്തരം ദൃഢചിത്തനായി ശ്രീഹരിയുടെ രൂപത്തെ ഇപ്രകാരം ധ്യാനിക്കണം:– ഘനശ്യാമനിറം, പ്രസന്നമുഖകമലം, കരുണാകടാക്ഷം, ഭക്തന്മാരെ പ്രസാദിപ്പിക്കാനുള്ള വ്യഗ്രത, വിശാലനേത്രങ്ങൾ, ഉയർന്നനാസിക, ശോഭനമായ പുരികങ്ങൾ, സുന്ദരകപോലം, അരുണാധരങ്ങൾ, ശംഖചക്രാദികളെ ധരിച്ച നാലു് നീണ്ട തൃക്കൈകൾ, ശ്രീവത്സം, വനമാല, കിരീടകുണ്ഡലാദ്യാഭരണങ്ങൾ, മഞ്ഞപ്പട്ടുവസ്ത്രം, രത്നകാന്തിപരത്തുന്ന നഖനിരകളാൽ ശോഭിക്കുന്ന ശ്രീപാദപത്മങ്ങൾ, എന്നിങ്ങനെ അവർണ്ണനീയസൌന്ദര്യമൂർത്തിയായി ഹൃദയപത്മത്തിലിരുന്നുകൊണ്ട്, തന്നെ പ്രേമപൂർവ്വം കടാക്ഷിക്കുന്ന വരദാനതല്പരനായ ശ്രീഹരിയെ വഴിപോലെ ധ്യാനിക്കണം. ക്രമേണ ചിത്തം പരമ നിർവൃതിയെ പ്രാപിച്ച് സമാധി അവസ്ഥയിൽനിന്നു് മാറാതെ നിലനിൽക്കും. 'ഓം നമോ ഭഗവതേ വാസുദേവായ' എന്ന പരമഗുഹ്യമായ മൂലമന്ത്രത്തേയും

digitized by www.sreyas.in

ജപിക്കണം. ലഭ്യമായ പൂജാദ്രവ്യങ്ങളെക്കൊണ്ടു് പ്രഭുവിനെ പൂജിക്കണം. ഭഗവാൻ ഓരോ അവതാരങ്ങളിൽചെയ്ത അത്ഭുതമനോഹരങ്ങളായ ലീലകളെ പ്രേമപൂർവ്വം ചിന്തിക്കണം. ത്രികരണശുദ്ധിയോടുകൂടി ഇപ്രകാരം ഭജിക്കുന്നതായാൽ ഭഗവൽകൃപയുണ്ടായി ഭക്തി അഭിവൃദ്ധിപ്പെടും. സകാമഭക്തനാണെങ്കിൽ അവന്റെ ആഗ്രഹങ്ങളെല്ലാം ഭഗവാൻ സാധിപ്പിക്കും. വിഷയവിരക്തനായ നിഷ്കാമഭക്തനാണെങ്കിലോ, ഭക്തി സീമാതീതമായി വർദ്ധിച്ചു് ഭഗവൽ സായൂജ്യം ലഭിക്കും."

ഇപ്രകാരം ഉപദേശിച്ചു് ധ്രുവനെ അനുഗ്രഹിച്ചയച്ചിട്ടു് ശ്രീനാരദർ രാജകൊട്ടാരത്തിലെഴുന്നള്ളി. ഉത്താനപാദൻ അപ്പോഴേക്കും പശ്ചാത്താപത്താൽ വാടി തളർന്നുകഴിഞ്ഞിരുന്നു. ശ്രീനാരദരെ ഭക്തിപൂർവ്വം ഉപചരിച്ചിട്ടു് പറഞ്ഞു: "ബ്രഹ്മൻ, ഞാൻ ദുഃഖസാഗരത്തിൽ മുങ്ങിക്കിടക്കുകയാണു്. സ്ത്രീലോലനും മൂർഖനുമായ ഞാൻ, കേവലം അഞ്ചു വയസ്സു മാത്രം പ്രായമായ എന്റെ പുത്രനേയും അവന്റെ മാതാവിനേയും വേദനിപ്പിച്ചു. എന്റെ ഹൃദയം പശ്ചാത്താപത്താൽ വെന്തുരുകുന്നു. മഹാബുദ്ധിമാനായ എന്റെ മകൻ കാട്ടിലേക്കു് ഒററക്കു് പൊയ്ക്കളഞ്ഞു. വിശന്നും ദാഹിച്ചും തളർന്നു് കാട്ടിൽ തനിയേ അലഞ്ഞുതിരിയുന്ന അവനെ വല്ല ചെന്നായ്ക്കളും ഭക്ഷിച്ചുവോ, ആവോ? സ്വാമീ! അവൻ പ്രേമത്തോടുകൂടി എന്റെ മടിയിലിരിക്കാൻ വന്നതായിരുന്നു. കഷ്ടം! ഞാനവനെ ആദരിച്ചില്ല." ശ്രീനാരദർ പറഞ്ഞു: "രാജാവേ! അങ്ങു് സങ്കടപ്പെടേണ്ട. അങ്ങയ്ക്കു് അവന്റെ മാഹാത്മ്യമറിഞ്ഞുകൂട. അവനെ സർവ്വേശ്വരൻ തന്റേതായി അംഗീകരിച്ചു കഴിഞ്ഞു. ദേവന്മാരാൽ പോലും അസാദ്ധ്യമായ സൽക്കർമ്മത്തെ ചെയ്തു് തന്റേയും അങ്ങയുടേയും കീർത്തിയെ ലോകമെങ്ങും പരത്തിക്കൊണ്ടു് വിജയശ്രീലാളിതനായി അവൻ താമസിയാതെവരും. സമാധാനമായിരിക്കുക," ഇപ്രകാരം ആശ്വസിപ്പിച്ചിട്ടു് മഹർഷി പോയി.

ധ്രുവൻ ഗുരൂപദേശപ്രകാരം മധുവനത്തിലെത്തി പുരുഷോത്തമനെ സേവിക്കാൻ തുടങ്ങി. ആദ്യത്തെ മാസത്തിൽ മൂന്നു ദിവസത്തിലൊരിക്കൽ കായ്കനികളെ ഭക്ഷിച്ചും, രണ്ടാംമാസത്തിൽ ആറു ദിവസത്തിലൊരിക്കൽ ഉണക്കയിലകൾ കഴിച്ചും, മൂന്നാംമാസത്തിൽ ഒമ്പതു ദിവസത്തിലൊരിക്കൽ വെറും ജലം പാനംചെയ്തും, നാലാംമാസത്തിൽ പന്ത്രണ്ടു ദിവസത്തിലൊരിക്കൽ വായുമാത്രം ഉൾക്കൊണ്ടും പ്രഭുവിനെ തീവ്രമായി ഭജിച്ചു. അഞ്ചാംമാസത്തിൽ നിരാഹാരനായി ജിതശ്വാസനായി ഒററക്കാലിൽ ഒരു കുററിപോലെ നിശ്ചലനായി ദൃഢസമാധിസ്ഥനായി സ്ഥിതിചെയ്തു. ഭഗവത്സ്വരൂപമല്ലാതെ മറെറാന്നും കണ്ടില്ല. ബാലനായ ധ്രുവൻ സർവ്വേശ്വരനെ ഇപ്രകാരം

digitized by www.sreyas.in

ഏകാഗ്രമായി ഹൃദയത്തിൽ ഉറപ്പിച്ചപ്പോൾ മൂന്നുലോകങ്ങളും വിറച്ചുപോയി. ആ കൊച്ചുകുട്ടി ഭൂമിയിൽ ഉറപ്പിച്ചിരുന്ന ഒരുകാലിന്റെ ഭാരം ഭൂമിദേവിക്ക് താങ്ങാൻ കഴിഞ്ഞില്ല. കാരണം, സകല ബ്രഹ്മാണ്ഡങ്ങളേയും ഉള്ളിലടക്കിയ ഭഗവാൻ ധ്രുവന്റെ ഹൃദയത്തിൽ വസിച്ചതുതന്നെ. ധ്രുവൻ പ്രാണനെ അടക്കിയപ്പോൾ സകല ജീവരാശികൾക്കും പ്രാണൻ തടയപ്പെട്ടു. ദേവകൾ സർവ്വസന്താപനാശകനായ ശ്രീഹരിയെ ശരണം പ്രാപിച്ചു. ധ്രുവന്റെ തപഃപ്രഭാവത്താലാണ് ഇതു് സംഭവിച്ചതെന്നും ഇതിന്നു് താൻ പരിഹാരം ചെയ്തുകൊള്ളാമെന്നും ശ്രീഭഗവാൻ അരുളിച്ചെയ്തു് അവരെ സമാധാനിപ്പിച്ചയച്ചു.

## അദ്ധ്യായം 9.

### ധ്രുവന്നു് ഭഗവദ്ദർശനം, ധ്രുവസ്തുതി, ധ്രുവന്റെ തിരിച്ചുവരവും രാജ്യപ്രാപ്തിയും

ശ്രീമൈത്രേയർ പറഞ്ഞു:– ദൃഢസമാധിയിലിരുന്ന ധ്രുവന്റെ ഹൃദയകമലത്തിൽ മിന്നൽപ്രഭയോടുകൂടിയ ഭഗവാനെ കാണാറായി. അതേസമയം ഭക്തനെ കാണാനുള്ള ബദ്ധപ്പാടോടുകൂടി ഗരുഡവാഹനനായ ഭഗവാൻ ധ്രുവന്റെ മുമ്പിൽ എഴുന്നള്ളി. അപ്പോൾ ഉള്ളിൽ കണ്ടിരുന്ന രൂപം മറഞ്ഞു. കൺമിഴിച്ചു് പുറമെ നോക്കിയപ്പോൾ ഇഷ്ടദേവൻ മുമ്പിൽ എഴുന്നള്ളിനിൽക്കുന്നതുകണ്ടു. ധ്രുവന്റെ സന്തോഷമെന്തു പറയട്ടെ! ആനന്ദസംഭ്രമത്തോടെ ആ അപ്രാകൃതസുന്ദരരൂപത്തെ വീണുനമസ്കരിച്ചു. എന്തുചെയ്യണമെന്നറിഞ്ഞില്ല. കണ്ണുകൊണ്ടു് പാനം ചെയ്യുന്നുവോ, മുഖംകൊണ്ടു ചുംബനം ചെയ്യുന്നുവോ, കൈകൾ കൊണ്ടു് ആശ്ലേഷിക്കുന്നുവോ എന്നു തോന്നുമാറു് ഓരോ ചേഷ്ടകളെ ചെയ്തു. ഭഗവാനെ നല്ലവണ്ണം ഒന്നു സ്തുതിക്കണമെന്നു് മോഹം തോന്നി. എന്നാൽ കൊച്ചുകുട്ടിയായ തനിക്കു് ഭഗവാനെപ്പററി എന്തറിയാം, ഒന്നുമറിഞ്ഞുകൂടല്ലോ എന്നു വ്യസനിച്ചു. ഭക്തന്റെ പാരവശ്യം കണ്ടുനിൽക്കാൻ ഭക്തവത്സലന്നു് കഴിഞ്ഞില്ല. വേദസ്വരൂപമായ ശംഖത്താൽ ധ്രുവന്റെ കവിൾത്തടത്തിൽ സ്പർശിച്ചു. അത്രതന്നെ. ധ്രുവന്നു് ഭഗവാന്റെ തത്വമെല്ലാം മനസ്സിൽ പ്രകാശിച്ചു. നിരതിശയഭക്തിയോടുകൂടി സ്തുതിച്ചു:

“ഹെ ഭഗവൻ! സർവ്വാന്തര്യാമിയായ നിന്തിരുവടി എന്റെ ഉള്ളിൽ പ്രവേശിച്ചു് ഇന്ദ്രിയങ്ങളെ ഉണർത്തുന്നതുകൊണ്ടാണു് അവ പ്രവർത്തിക്കുന്നതു്.

digitized by www.sreyas.in

അല്ലെങ്കിൽ ജഡമായ ഇന്ദ്രിയങ്ങൾക്കെന്തു ചെയ്യാൻ കഴിയും? നിന്തിരുവടി ഈ പ്രപഞ്ചത്തിനെ സ്വമായയാൽ സൃഷ്ടിച്ച്, ശരീരാദികളിൽ അന്തര്യാമിയായിരുന്നുകൊണ്ട്, ഏകനെങ്കിലും വേറെവേറേയെന്നപോലെ തോന്നിക്കുന്നു. നിത്യമുക്തന്മാരായ ബ്രഹ്മാവാദികൾക്കും അവിടത്തെ പാദമല്ലാതെ വേറേ ശരണമില്ല. അവിടുന്ന് കൊടുത്ത ജ്ഞാനം കൊണ്ടു മാത്രമാണ് ബ്രഹ്മാവ് സൃഷ്ടികർമ്മത്തിന് സമർത്ഥനായത്. ആർത്തബന്ധുവായ നിന്തിരുവടിയെ വിസ്മരിക്കുന്നവർ കൃതഘ്നന്മാർ തന്നെ. അവിടുന്ന് മോക്ഷദാതാവായ കല്പകവൃക്ഷമാണ്. എന്നിട്ടും ചിലർ, മോക്ഷത്തെ വരിക്കാതെ, ശവതുല്യമായ ശരീരസുഖങ്ങൾക്കായി നിന്തിരുവടിയെ സേവിക്കുന്നു. ആ മൂഢന്മാർ അവിടത്തെ മായയാൽ വഞ്ചിക്കപ്പെട്ടവർ തന്നെ. എന്തെന്നാൽ വിഷയസുഖം പന്നി മുതലായ നികൃഷ്ടയോനിജങ്ങൾക്കും സുലഭമാണല്ലോ. സഗുണമൂർത്തിയായ അവിടുത്തെ പാദപത്മത്തെ ധ്യാനിക്കുക, ഭക്തന്മാരോടു ചേർന്ന് അവതാരലീലകളെ കേൾക്കുക, തിരുനാമങ്ങളെ കീർത്തിക്കുക, എന്നിവകൊണ്ട് ലഭിക്കുന്ന പരമാനന്ദം ജീവന്മുക്തന്മാർക്കുപോലും കിട്ടുന്നില്ല. അതിനാൽ ഹേ അനന്തമൂർത്തേ! അവിടുത്തെ പ്രേമിഭക്തന്മാരായ മഹാത്മാക്കളുമായി എനിക്ക് നിരന്തരസംസർഗ്ഗം സംഭവിക്കണം. അവിടുത്തെ കഥാമൃതം സേവിച്ചു മത്തനായി എനിക്ക് ദുഃഖസംസാരത്തെ സുഖമായി കടക്കമാറാകണം. മഹാത്മാക്കൾ ഒരു ക്ഷണകാലവും പാഴാക്കാതെ അവിടുത്തെ തിരുനാമങ്ങളെ കീർത്തിക്കുന്നു, കഥാമൃതപാനം ചെയ്യുന്നു, ആശ്രയിക്കുന്നവർക്കും പകർന്നു കൊടുക്കുന്നു. അവരോടുള്ള ചേർച്ചനിമിത്തം തുച്ഛമായ ശരീരത്തിലും ഗൃഹധനാദികളിലും ആസക്തി നശിക്കുന്നു. ഭഗവൻ! ഗുണാതീതനായ അവിടുത്തെ സൂക്ഷ്മതത്വത്തെ ഞാൻ അറിയുന്നില്ല, അറിയണമെന്നുമില്ല സർവ്വേന്ദ്രിയങ്ങൾക്കും പരമാനന്ദം നൽകുന്ന ഈ സ്ഥൂലരൂപത്തെ സമാശ്രയിക്കുന്നതു കൊണ്ട് ഞാൻ തൃപ്തനാണ്. ദീനബന്ധുവായ നിന്തിരുവടിയോട് ഒന്നുമാത്രം ഞാൻ പ്രാർത്ഥിക്കുകയാണ്. എനിക്കു വേണ്ടതെന്താണെന്ന് ഞാനറിയുന്നില്ല. ഇപ്പോൾ പ്രസവിച്ചുവീണ കുട്ടിയെ തള്ളപ്പശു എങ്ങിനെ രക്ഷിക്കുമോ, അതുപോലെ എന്നെയും അനുഗ്രഹിക്കേണമേ."

ഇപ്രകാരം സ്തോത്രം ചെയ്ത പ്രിയഭൃത്യനിൽ അത്യന്തരാഗത്തോടു കൂടി ശ്രീഹരി അരുളിച്ചെയ്തു: "രാജകുമാര! നിന്റെ മനോരഥം ഞാനറിയുന്നു. ഇതുവരെ മററാർക്കും ലഭിക്കാത്തതും സകല ഗ്രഹനക്ഷത്രാദികളും നമസ്കരിച്ചു പ്രദക്ഷിണം ചെയ്യുന്നതുമായ പരമസ്ഥാനത്തെ ഞാൻ നിനക്കു തരുന്നു. കൂടാതെ നീ 36,000 സംവത്സരം ധർമ്മം തെററാതെ രാജ്യപാലനം ചെയ്യും. അനേകം യജ്ഞങ്ങളാൽ എന്നെ ആരാധിക്കും. ഇഹലോകത്തിലെ ഉത്തമഭോഗങ്ങളെ അനുഭവിക്കുകയും ചെയ്യും. ഒടുവിൽ എന്നെ വേണ്ടതുപോലെ

digitized by www.sreyas.in

സ്മരിച്ചുകൊണ്ട് പുനരാവൎത്തിരഹിതമായ എന്റെ പദം പ്രാപിക്കും." ഇപ്ര കാരം അനുഗ്രഹിച്ചിട്ട് ഭഗവാൻ മറഞ്ഞു. വരപ്രദാനത്തിൽ ധ്രുവൻ അധികം സന്തോഷിച്ചില്ല. കാരണം, താൻ തപസ്സാരംഭിച്ചതു് ഉൽകൃഷ്ടമായ ലോകപദവിയെ കാംക്ഷിച്ചായിരുന്നുവെങ്കിലും, മുകുന്ദപാദസേവയാൽ വിവേകമുദിച്ചപ്പോൾ ആ ആഗ്രഹം തന്നെ വിട്ടുപോയിരുന്നു. അതങ്ങിനെ യാണല്ലോ. ഭഗവാനിൽ ദൃഢപ്രേമമുണ്ടായിക്കഴിഞ്ഞാൽ ഭക്തൻ ഭഗവാന്റെ ദാസ്യമൊഴിച്ച് മറെറാന്നിനേയും ആഗ്രഹിക്കയില്ല.

ധ്രുവൻ രാജധാനിയിലേക്ക് മടങ്ങി. പുത്രൻ വരുന്ന വിവരം രാജാവ റിഞ്ഞു. പശ്ചാത്താപത്താൽ വാടി തളൎന്നിരുന്ന ഉത്താനപാദൻ സന്തോഷ പരവശനായി. ഭാൎയ്യമാരോടും ഉത്തമനോടും പൌരജനങ്ങളോടും ചേൎന്നു ചെ ന്നെതിരേററു് ഗാഢമായി പ്രേമാലിംഗനം ചെയ്തു് അശ്രുക്കളാലഭിഷേകം ചെയ്തു. ഭഗവാന്റെ പാദസ്പൎശം നിമിത്തം പരിശുദ്ധനായി പ്രകാശിക്കുന്ന പുത്രന്റെ അംഗസ്പൎശം രാജാവിനെ പുളകംകൊള്ളിച്ചു. ധ്രുവൻ പിതാവിനേ യും പിന്നീട് മാതാക്കളേയും വീണു നമസ്കരിച്ചു. ഭഗവൽകൃപാനുഗ്രഹ ത്താൽ മാത്സൎയ്യാദിദോഷങ്ങളെല്ലാം നീങ്ങിയതിനാൽ ധ്രുവനു് സുരുചിയോടു് സുനീതിയോടെന്നപോലെ തന്നെ സ്നേഹാദരവുണ്ടായി. പുത്രനെ ആദ്യം ആലിം ഗനം ചെയ്തതു് സുരുചിയായിരുന്നു. 'എന്റെ മകൻ ചിരംജീവിയായിരിക്കട്ടെ' യെന്നു് അവർ ഗദ്ഗദകണ്ഠത്തോടുകൂടി ആശീർവദിച്ചു. സുരുചിക്ക് എങ്ങിനെ ഈ മനംമാററമുണ്ടായിയെന്നു് ആശ്ചൎയ്യപ്പെടണ്ട. താഴ്ന്ന നിലത്തിലേക്കു് ജലം താനേ ഒഴുകുന്നതുപോലെ, സദ്ഭക്തനിൽ ശ്രീഭഗവാൻ പ്രസാദിച്ചു കഴി ഞ്ഞാൽ സകലഭൂതങ്ങളും അവനിൽ സ്നേഹാദരങ്ങളെ വൎഷിക്കതന്നെചെയ്യും. ഉത്തമനും ധ്രുവനും പരസ്പരം കെട്ടിപ്പിടിച്ചു് രോമാഞ്ചമണിഞ്ഞു. മാതാ സുനീതിയുടെ ആനന്ദമെന്തു പറയട്ടെ! മകനെ പിരിഞ്ഞ ക്ഷണം മുതൽ ആ അമ്മയുടെ കണ്ണു് തോൎന്നിട്ടില്ല. അവനെ വീണ്ടും തിരിച്ചുകിട്ടിയ സന്തോഷ ത്താൽ അശ്രുപ്രവാഹമുണ്ടായി കണ്ണുകാണാതെയായി. ഓമനപ്പുത്രനെ കെട്ടി പ്പിടിച്ചുണച്ചു് ആ അമ്മ അനുഭവിച്ച നിർവൃതി വാചാമഗോചരമെന്നേ പറയേണ്ടു. അതുവരെ അനുഭവിച്ച മനോവേദനയെല്ലാം നശിച്ചു. വീര പുത്രനെ പ്രസവിച്ച ആ സ്ത്രീരത്നത്തിന്റെ സ്തനങ്ങളിൽ നിന്നും പുത്രവാത്സല്യ ത്താൽ പാലൊഴുകി. ജനങ്ങളെല്ലാം സുനീതിയെ മുക്തകണ്ഠം സ്തുതിച്ചു. 'ദേവീ! ഭവതി ജന്മാന്തരത്തിൽ പ്രണതാൎത്തിഹരനായ ശ്രീഹരിയെ വഴിപോലെ സേവിച്ചിട്ടുണ്ടു്, നിശ്ചയം' എന്നു് അവർ വാഴ്ത്തി പ്രശംസിച്ചു.

ഉത്താനപാദൻ പുത്രന്റെ അപ്രാകൃതപ്രഭാവത്തെ കണ്ടു് അത്യന്തം വിസ്മയിച്ചു. ധ്രുവനു് യൌവ്വനം വന്നതോടുകൂടി പ്രജകൾക്കെല്ലാം കുമാരനിൽ

digitized by www.sreyas.in

അനുരാഗവും മതിപ്പും ഏറെറവും വൎദ്ധിച്ചു. ജനങ്ങളുടെ അഭിലാഷപ്രകാരം ധ്രുവനെ രാജാവായി അഭിഷേകം ചെയ്തിട്ടു് വാൎദ്ധക്യം ബാധിച്ച ഉത്താനപാദൻ വിഷയവിരക്തനായി വനത്തിൽ പോയി ആത്മവിചാരം ചെയ്തു് ഗതി നേടി.

---

## അദ്ധ്യായം 10.

### ധ്രുവന്റെ സഹോദരനെ യക്ഷൻ വധിച്ചതും ധ്രുവൻ യക്ഷന്മാരോടു് യുദ്ധം ചെയ്തതും.

ശ്രീമൈത്രേയർ പറഞ്ഞു:— ധ്രുവൻ, ഭ്രമി, ഇള എന്ന രണ്ടുപേരെ വിവാഹം ചെയ്തു. ഭ്രമിയിൽ കല്പനും വത്സരനും, ഇളയിൽ ഉൽക്കലനും ജനിച്ചു. ഒരിക്കൽ നായാട്ടിനായി വനത്തിൽ പോയ ഉത്തമനെ ഒരു യക്ഷൻ വധിച്ചു. പുത്രനെത്തേടി വനം പ്രാപിച്ച സുരുചിയും കാട്ടുതീയിൽപെട്ടു മരിച്ചു. അതറിഞ്ഞു് കോപിഷ്ഠനായ ധ്രുവൻ യക്ഷന്മാരുമായി ഘോരയുദ്ധം ചെയ്തു് അനേകം പേരെ കൊന്നു. എങ്കിലും മായായുദ്ധത്തിൽ വിദഗ്ദ്ധരായ യക്ഷന്മാരെ തോല്പിക്കാൻ കഴിഞ്ഞില്ല. അപ്പോഠം മുനിമാർ അവിടെ വന്നു് രാജാവിനു് ക്ഷേമത്തെ ആശംസിച്ചുകൊണ്ടു് പറഞ്ഞു: "രാജൻ! ശാൎങ്ഗധരനായ ഭഗവാന്റെ തിരുനാമത്തെ കീൎത്തിക്കുകയോ, കേഠംക്കുകയോ ചെയ്യുന്നവൻ മരണത്തേയും അതിക്രമിച്ചു് സുഖമായി പരമപദവിയെ പ്രാപിക്കുന്നു. ആ ഭക്താൎത്തിഹരൻ അങ്ങയുടെ ശത്രുക്കളെ നശിപ്പിക്കട്ടെ."

---

digitized by www.sreyas.in

# അദ്ധ്യായം 11.



**സ്വായംഭുവമനു ഉപദേശിച്ച് ധ്രുവനെ യുദ്ധത്തിൽ നിന്നും വിരമിപ്പിക്കുന്നു.**

ശ്രീമൈത്രേയർ പറഞ്ഞു:– മുനിമാരുടെ ഉപദേശം ശ്രവിച്ച ധ്രുവൻ ശ്രീഭഗവാനെ സ്മരിച്ചുകൊണ്ട് നാരായണാസ്ത്രം പ്രയോഗിച്ചു. അപ്പോൾ യക്ഷന്മാരുടെ മായാപ്രയോഗമെല്ലാം നിഷ്ഫലമായി. അവർ സംഖ്യയില്ലാതെ മരിച്ചുവീണു. നിരപരാധികളായ യക്ഷന്മാരുടെ നാശത്തിൽ സഹതാപം തോന്നി, പിതാമഹനായ സ്വായംഭുവമനു വന്ന് ധ്രുവനോട് പറഞ്ഞു: "വത്സ! നിന്റെ കോപം നിമിത്തം എത്ര നിരപരാധികളാണ് മരിച്ചത്! ഒരു യക്ഷൻ നിന്റെ സഹോദരനെ വധിച്ചതിന് നീ അസംഖ്യം യക്ഷന്മാരെ കൊന്നുവല്ലോ. ഈ സാഹസം ഇത്രത്തോളംമതി. നരകദ്വാരമായ കോപത്തെ കൈവിടുക. ഇത് നമ്മുടെ കുലത്തിന് യോജിച്ചതല്ല. നിന്റെ പ്രവൃത്തിയെ സജ്ജനങ്ങൾ നിന്ദിക്കും. താൻ ദേഹമാണ് എന്നു ഭ്രമിച്ച് പ്രാണിവധം ചെയ്യുന്നതു് പശുബുദ്ധിയാണ്. ഹരിദാസന്മാരായ സാധുക്കൾ അതുചെയ്യുകയില്ല. നീ ബാല്യത്തിൽതന്നെ ശ്രീനാരദരുടെ ഉപദേശം സ്വീകരിച്ചു് ഭഗവാനെ സേവിച്ചവനാണ്. ശ്രീഹരി നിന്നെ സ്വജനമായി അംഗീകരിക്കുകയും ചെയ്തു. ഹരിദാസന്മാർക്കും നീ സമ്മതനായിഭവിച്ചു. ആ നിനക്ക് ഈ പാപകർമ്മം ചെയ്യാനെങ്ങിനെ തോന്നി? ക്ഷമയും ദയയും കൊണ്ടുമാത്രമേ ഭഗവാൻ പ്രസാദിക്കുകയുള്ളൂ. ഭഗവാന്റെ പ്രസാദംകൊണ്ടുമാത്രമേ ജീവൻ സംസാരമുക്തനാവുകയുള്ളൂ. കാന്തത്തിന്റെ സാന്നിദ്ധ്യമാത്രത്താൽ ലോഹം ചലിക്കുന്നതുപോലെ, ഈശ്വരന്റെ ഇച്ഛാമാത്രത്താൽ പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതിലയങ്ങൾ സംഭവിക്കുന്നു. ജീവന്മാർക്ക് ഒരു സ്വാതന്ത്ര്യവുമില്ല. എല്ലാവർക്കും അവരവരുടെ പ്രാരബ്ധകർമ്മഫലത്തെ ഭഗവാനാണ് കൊടുക്കുന്നതു്. അങ്ങനെയിരിക്കെ പ്രാരബ്ധവശാൽ നിന്റെ ഭ്രാതാവിനു് നേരിട്ട മരണത്തിന് യക്ഷന്മാർ എങ്ങിനെ ഉത്തരവാദികളാകും? അതിനാൽ ജഗത്തിനെല്ലാം പരമാശ്രയമായ സർവ്വേശ്വരനെ ശരണം പ്രാപിക്കുക മാത്രമാണ് നമ്മുടെ കർത്തവ്യം. നീ അഞ്ചുവയസ്സിൽ തന്നെ ആ ഭഗവാനെ സേവിച്ച് പരമവിഷ്ണുപദത്തെ സമ്പാദിച്ചവനാണല്ലോ. ആ ഭഗവാനെ മറന്നതുകൊണ്ടാണ് ഭേദബുദ്ധിയും വിദ്വേഷവുമുണ്ടായതു്. ഇനിയും ആ സർവ്വേശ്വരനെ ശരണം പ്രാപിച്ച് അഹങ്കാരഗ്രന്ഥിയെ ഭേദിച്ച് മുക്തനാവുക. ക്രോധം സർവ്വാനർത്ഥത്തെയുമുണ്ടാക്കുന്ന മഹാരോഗമാണ്. അതിനെ വിവേകംകൊണ്ടു് ജയിക്കണം. ഈ

digitized by www.sreyas.in

യക്ഷന്മാർ കുബേരന്റെ ആളുകളാണ്. കുബേരൻ ശ്രീശങ്കരന്റെ പ്രിയഭൃത്യനമാണ്. അതിനാൽ നിന്റെ ഈ പ്രവൃത്തി ശിവകോപത്തിനിടയാകും. അതു് നമ്മുടെ വംശനാശവും വരുത്തും. അതിനുമുമ്പ് കുബേരനെ നമസ്കരിച്ച് പ്രസാദിപ്പിക്കുക."

ഭഗവാൻ ഭക്തവത്സലനാണ്. തന്റെ ഭക്തൻ ഒരിക്കലും അധഃപതിക്കാൻ സമ്മതിക്കുകയില്ല. ഭഗവാൻ തന്നെയാണ് ആദ്യം ശ്രീനാരദരൂപത്തിൽ വന്ന് ഭക്തിമാർഗ്ഗമുപദേശിച്ചതു് ഗൃഹസ്ഥാശ്രമവും രാജ്യഭരണവും കാരണം അഹങ്കാരം മുളച്ചുവെന്ന് കണ്ടപ്പോൾ തന്തിരുവടി വീണ്ടും മനുവിന്റെ രൂപത്തിൽ വന്ന് നേർമാർഗ്ഗത്തിൽ തിരിച്ചുവിട്ടു.

---

## അദ്ധ്യായം 12.

### ധ്രുവന്റെ പരമപദപ്രാപ്തി

ശ്രീമൈത്രേയർ പറഞ്ഞു: മനുവിന്റെ ഉപദേശപ്രകാരം ഭാഗ്യവാനായ ധ്രുവൻ യുദ്ധം മതിയാക്കി. അതറിഞ്ഞു് കുബേരൻ സന്തുഷ്ടനായി അവിടെ വന്നു. ധ്രുവൻ കുബേരനെ വിനയപൂർവ്വം വന്ദിച്ചു. കുബേരൻ പറഞ്ഞു: "രാജൻ! അങ്ങ് വൈരഭാവത്തെ ഉപേക്ഷിച്ചുവല്ലോ, വളരെ നന്നായി. ഞാൻ അങ്ങയിൽ സന്തുഷ്ടനായി. അങ്ങയുടെ സഹോദരനെ യക്ഷൻ വധിച്ചതും അങ്ങ് യക്ഷന്മാരെ വധിച്ചതും ഈശ്വരനിശ്ചയമാണ്. ഇതിൽ ആരും കുററക്കാരല്ല. ഞാൻ ചെയ്തു, അവൻ ചെയ്തു, എന്നു തോന്നുന്നതിനു കാരണം അജ്ഞാനാഹങ്കാരമാണ്. അതിനാൽ രാജധാനിയിൽ പോയി സ്വസ്ഥനായി ഭഗവൽഭജനം ചെയ്യുക. അങ്ങ് ശ്രീപത്മനാഭന്റെ പാദഭക്തനാണെന്ന് ഞാനറിയുന്നുണ്ട്. അതിനാൽ എന്തെങ്കിലും വരം തരണമെന്നാഗ്രഹിക്കുന്നു. മടിക്കാതെ ചോദിച്ചുകൊള്ളുക."

ഇതുകേട്ട് മഹാഭാഗവതനായ ധ്രുവൻ ശ്രീഹരിയിൽ അചഞ്ചല ഭക്തിയെത്തന്നെ വരിച്ചു. കുബേരൻ വരം കൊടുത്തു് പോയശേഷം ധ്രുവൻ മടങ്ങിവന്ന് അനേകം യാഗങ്ങളാൽ ഭഗവാനെ ആരാധിച്ചുകൊണ്ടു് പ്രജാപാലനം ചെയ്തു. അച്യുതനിൽ തീവ്രമായ ഭക്തിപ്രവാഹമുണ്ടായി. തന്റെ പ്രിയഭഗവാനെതന്നെ സകലഭൂതങ്ങളിലും കണ്ടു. ദീനവൽസലനും ധർമ്മരക്ഷകനുമായ

digitized by www.sreyas.in

ധ്രുവനെ പ്രജകൾ പിതാവിനെയെന്നപോലെ സ്നേഹിച്ചാദരിച്ചു. ധ്രുവൻ 36,000 വർഷം ഭൂമണ്ഡലത്തെ ഭരിച്ചു. ദൃഢമായ വിഷയവൈരാഗ്യം വന്നപ്പോൾ രാജ്യത്തെ പുത്രനിൽ ഏൽപ്പിച്ചിട്ട് സർവ്വസംഗപരിത്യാഗിയായി സഞ്ചരിച്ച് ബദര്യാശ്രമത്തിലെത്തി. അളകനന്ദയിൽ സ്നാനം ചെയ്തുകൊണ്ട് ഭഗവാനെ നിരന്തരം ഭജിച്ചു. ശ്രീഹരിയിൽ നിലയ്ക്കാത്ത ഭക്തിപ്രവാഹത്താൽ സർവ്വാംഗം പുളകമണിഞ്ഞു് ആനന്ദബാഷ്പം പൊഴിച്ച് ഹൃദയം ഉരുകി, അപരിച്ഛിന്നമായ ആത്മാവിൽ ജീവനെ ലയിപ്പിച്ച് മുക്തനായി. അപ്പോൾ സുനന്ദനന്ദന്മാരെന്ന വിഷ്ണുപാർഷദന്മാർ വിമാനത്തിൽ വന്നു. ശ്യാമനിറം, ചെന്താമരക്കണ്ണുകൾ, ചതുർബാഹുക്കൾ, പീതാംബരം മുതലായി വിഷ്ണുസാരൂപ്യലക്ഷണങ്ങളോടുകൂടിയ അവരെ കണ്ടിട്ട് ധ്രുവൻ ആനന്ദസംഭ്രമത്തോടുകൂടി വീണ് നമസ്കരിച്ചു. അവർ പറഞ്ഞു: "ഹെ രാജൻ! അങ്ങയ്ക്ക് മംഗളം ഭവിക്കട്ടെ. അങ്ങ് അഞ്ചുവയസ്സിൽ തപസ്സുചെയ്ത് ഏതൊരു ഭഗവാനെയാണോ സന്തോഷിപ്പിച്ചതു്, ആ ശാർങ്ഗധരന്റെ കിങ്കരന്മാരാണ് ഞങ്ങൾ. അങ്ങയെ പ്രഭുവിന്റെ സമീപമെത്തിക്കാൻ വന്നതാണ്. സുദുർജ്ജയവും സുദുർല്ലഭവുമായ വിഷ്ണുപദം അങ്ങയ്ക്ക് സ്വാധീനമായിക്കഴിഞ്ഞു. വരിക, അങ്ങയുടെ പൂർവ്വികന്മാർക്കാർക്കും പ്രാപിക്കാൻ കഴിയാത്ത വിഷ്ണുവിന്റെ പരമപദത്തെ അധിവസിച്ചാലും".

മഹാഭാഗവതനായ ധ്രുവൻ അളകനന്ദയിൽ സ്നാനംചെയ്ത് നിത്യകർമ്മങ്ങളെ ചെയ്തു. മുനിമാരെ നമസ്കരിച്ച് അനുഗ്രഹം വാങ്ങി. പാർഷദന്മാരേയും നമസ്കരിച്ചിട്ട് വിമാനത്തെ പ്രദക്ഷിണം ചെയ്ത്, അതിൽ കയറാൻ ഭാവിച്ചു. അപ്പോൾ തന്റെ മർത്ത്യശരീരം പോയി സ്വർണ്ണപ്രഭമായ ദിവ്യശരീരം ലഭിച്ചു. സകല ജീവരാശികളേയും ഭയചകിതരാക്കുന്ന മൃത്യുദേവൻ ധ്രുവന്റെ മുമ്പിൽ വന്ന് തലകുനിച്ചു നിന്നു. ആ ഹരിദാസൻ അന്തകന്റെ തലയിൽ ചവുട്ടിക്കൊണ്ട് വിമാനത്തിൽ കയറി. ദേവന്മാർ ദുന്ദുഭിവാദ്യം മുഴക്കി പുഷ്പവൃഷ്ടിയെ ചെയ്തു. ധ്രുവന് ആ സമയം പ്രിയമാതാവിന്റെ സ്മരണയുണ്ടായി. അമ്മയെ ഈ ദുഃഖസംസാരത്തിൽ വിട്ടിട്ട് എങ്ങിനെ പോകുമെന്ന് വ്യസനിച്ചു. അപ്പോൾ മുൻഭാഗത്തായി സുനീതി വിമാനത്തിൽ പോകുന്നതിനെ പാർഷദന്മാർ കാട്ടിക്കൊടുത്തു. പുത്രൻ സംതൃപ്തനായി. വിമാനം മൂന്നുലോകങ്ങളേയും സപ്തർഷിലോകത്തേയും കടന്ന് മേല്പോട്ടുപോയി പരമമായ വിഷ്ണുപദം പ്രാപിച്ചു. സ്വയം പ്രകാശിച്ച് മൂന്നുലോകങ്ങളേയും പ്രകാശിപ്പിക്കുന്ന ആ പരമപദം ധ്രുവന്റേതായിത്തീർന്നു. ശാന്തന്മാരും സമദർശികളും പരിശുദ്ധന്മാരും സർവ്വഭൂതഹിതാനുവർത്തികളുമായി അച്യുതനെ പ്രിയബന്ധുവായി സ്വീകരിച്ചവർക്ക് മാത്രമുള്ളതാണ് ആ സ്ഥാനം. അതു ത്രിലോകങ്ങളുടെ കിരീടമെന്നപോലെ ശോഭിക്കുന്നു. കെട്ടുകുററിയെ ചുററിത്തിരിയുന്ന ഗോക്കളെപ്പോലെ

digitized by www.sreyas.in

ജ്യോതിസ്സമൂഹം ധ്രുവസ്ഥാനത്തെ ഏതു കാലത്തും പ്രദക്ഷിണം ചെയ്തുകൊണ്ടിരിക്കുന്നു. ഇതിനു് കാരണം ശ്രീകൃഷ്ണപരായണനായ ധ്രുവന്റെ മഹിമതന്നെ.

കരുണാനിധിയായ ശ്രീനാരദഭഗവാൻ പ്രിയശിഷ്യന്റെ ഉത്തമപദപ്രാപ്തിയിൽ അത്യന്തം സന്തുഷ്ടനായിട്ടു് പ്രചേതസ്സുകളുടെ യാഗശാലയിൽ ഇപ്രകാരം അഭിനന്ദിച്ചു് ഗാനംചെയ്തു:– "പതിവ്രതാരത്നമായ സുനീതിയുടെ പുത്രന്റെ പരമോന്നതസ്ഥാനം മററാർക്കും തന്നെ ലഭ്യമല്ല. അഞ്ചുവയസ്സിൽ തന്നെ വനംപ്രവേശിച്ച ധ്രുവൻ എന്റെ ഉപദേശപ്രകാരമുള്ള ഭജനപദ്ധതിയെ സ്വീകരിച്ചു് ആർക്കും ജയിക്കാൻ കഴിയാത്ത ഭഗവാനെ പ്രസാദിപ്പിച്ചു."

ധ്രുവചരിത്രശ്രവണം സർവ്വാഭീഷ്ടസാധകമാകുന്നു. സകാമന്മാർക്കു് ഇഹലോകൈശ്വര്യങ്ങളെല്ലാം ലഭിക്കും. നിഷ്കാമന്മാർക്കു് സംസാരക്ലേശങ്ങളെല്ലാം തീർക്കുന്ന ഭഗവൽഭക്തി ദൃഢമാകും.

## അദ്ധ്യായം 13.

### അംഗമഹാരാജാവിന്റെകഥ– വേനന്റെ ജനനം

വിദുരർ ചോദിച്ചു:– ബ്രഹ്മൻ! പ്രചേതസ്സുകളെപ്പററി പ്രസ്താവിച്ചുവല്ലോ. അവരുടെ ചരിത്രം അരുളിച്ചെയ്യണം.

ശ്രീമൈത്രേയർ പറഞ്ഞു:– ധ്രുവന്റെ വംശത്തിലാണു് പ്രചേതസ്സുകൾ ഉണ്ടായതു്. ധ്രുവന്റെ മൂത്തപുത്രനായ ഉൽക്കലൻ ജന്മനാ വിഷയവിരക്തനായിരുന്നു. താൻ എങ്ങും നിറഞ്ഞ പരമാത്മാവാണെന്നും, ആത്മാവിൽ നിന്നന്യമായി ഒന്നുമില്ലെന്നും ദൃഢബോധ്യം വന്നതോടെ, കൊട്ടാരവാസമുപേക്ഷിച്ചു് ഉന്മത്തനെപ്പോലെ സഞ്ചരിച്ചു. രാജ്യത്തെ ഇഷ്ടപ്പെട്ടില്ലെന്നു് വേറെ പറയേണമോ? അതിനാൽ വത്സരൻ രാജാവായി. ആ വംശത്തിൽ അംഗൻ എന്ന രാജർഷിയുണ്ടായി. അംഗൻ മൃത്യുവിന്റെ മകളായ സുനീഥയെ വിവാഹം ചെയ്തു. അവർക്കു് സന്താനമുണ്ടായില്ല. അപ്പോൾ പുത്രലാഭാർത്ഥം ഒരു യാഗം കഴിച്ചു. യാഗാഗ്നിയിൽ നിന്നു് ഒരു പുരുഷൻ ഉയർന്നുവന്നു് രാജാവിന്റെ കയ്യിൽ പായസം കൊടുത്തു. സുനീഥ അതിനെ ഭക്ഷിച്ചു് ഗർഭവതിയായി, യഥാകാലം ഒരു പുത്രനെ പ്രസവിച്ചു. വേനൻ എന്നു പേരായ അവൻ മാതാമഹനായ മൃത്യുവിനെ അനുസരിച്ചു് അധാർമ്മികനായി ഭവിച്ചു. ആ ദുഷ്ടൻ സമപ്രായക്കാരായ കുട്ടികളെ ഹിംസിച്ചു. പ്രാണിഹിംസയായിരുന്നു അവന്റെ

digitized by www.sreyas.in

വിനോദം. പിതാവു് പലപ്രകാരത്തിൽ ശിക്ഷിച്ചു നോക്കീട്ടും ഒരുഫലവുമുണ്ടായില്ല. അദ്ദേഹം ദുഃഖസാഗരത്തിൽ മുങ്ങി. "അഹോ കഷ്ടം! ഞാൻ ഭഗവാനെ പ്രാർത്ഥിച്ചു് സന്താനത്തിനെ സമ്പാദിച്ചതു് മഹാ അബദ്ധമായിപ്പോയി. സന്താനമില്ലാത്തവർ തന്നെ ഭാഗ്യവാന്മാരെന്നു തോന്നുന്നു. ദുഷ്ടസന്താനം മൂലമുള്ള ദുഃഖം അവർക്കുണ്ടാകയില്ലല്ലോ. ദുഷ്പുത്രൻ മാതാപിതാക്കന്മാർക്കു് അപകീർത്തിയുണ്ടാക്കുന്നു. പുത്രൻ ദുഷ്ടനായാലും അവനിലുള്ള സ്നേഹത്തെ ഉപേക്ഷിക്കാൻ അവർക്കു കഴിയുന്നില്ല. തന്മൂലം പുത്രന്റെ അധർമ്മം അവരേയും ബാധിക്കുന്നു. തൽഫലമായി സജ്ജനങ്ങളുടെ വിരോധവും, തീർത്താലുംതീരാത്ത മനോദുഃഖവും നേരിടുന്നു. ഇങ്ങനെയുള്ള പുത്രന്മാരുണ്ടാവുന്നതിനേക്കാൾ സന്താനമേ ഇല്ലാതിരിക്കുന്നതല്ലേ നല്ലതു്? അറിവുള്ള ഏതൊരുവനെങ്കിലും ഇത്തരം അധർമ്മിയായ പുത്രനെ സ്നേഹിക്കുമോ? ഹാ ദൈവമേ! ദുഷ്പുത്രദുഃഖം സഹിക്കാൻ വയ്യേ!

എന്നാൽ ഒന്നാലോചിക്കുമ്പോൾ ദുഷ്ടപുത്രനാണു് വേണ്ടതെന്നും തോന്നുന്നു. പുത്രൻ ഗുണവാനാണെങ്കിൽ അവനിൽ വാത്സല്യം അധികരിക്കും. അപ്പോൾ ഗൃഹസംസാരത്തെ ഉപേക്ഷിക്കാൻ മനസ്സുവരികയില്ല. സംസാരത്തെ വിട്ടുപോയാലല്ലേ ഗതികിട്ടുകയുള്ളൂ. പുത്രൻ പരമദുഷ്ടനായാലങ്ങിനെയല്ല. ദുഃഖത്തിനുമേൽ ദുഃഖമുണ്ടായിട്ടു് ഗൃഹജീവിതത്തിൽ വേഗം വെറുപ്പുണ്ടാകും. 'അയ്യോ! ഈ കുടുംബജീവിതം വേണ്ടേ വേണ്ട. എവിടേക്കെങ്കിലും പോയാൽ മതി' എന്നു തോന്നും. അങ്ങിനെ സംസാരമുക്തനാവാനും കഴിഞ്ഞേക്കും." അസഹ്യമായ പുത്രദുഃഖം രാജാവിനെക്കൊണ്ടു് ഇപ്രകാരമെല്ലാം ചിന്തിപ്പിച്ചു. രാജൈശ്വര്യങ്ങളിൽ കഠിനമായ വെറുപ്പുണ്ടായി. രാത്രിയിൽ അശേഷം ഉറക്കമില്ലാതെയായി. ഒരുനാൾ അർദ്ധരാത്രിയിൽ ആരുമറിയാതെ ഇറങ്ങി പൊയ്ക്കളഞ്ഞു. അതറിഞ്ഞു ദുഃഖിതരായ പ്രജകൾ എങ്ങും തിരഞ്ഞു നോക്കി. പക്ഷെ രാജാവിനെ കണ്ടില്ല.



digitized by www.sreyas.in

# അദ്ധ്യായം 14.

## വേനന്റെ ദുർഭരണവും നാശവും, നിഷാദോൽപ്പത്തി

ശ്രീമൈത്രേയർ പറഞ്ഞു – അംഗമഹാരാജാവ് പോയതിനാൽ രാജ്യം അരാജകമായി. കൊള്ളയും കൊള്ളിവയ്പും നാടെങ്ങും വ്യാപിച്ചു. അപ്പോൾ ജനക്ഷേമതൽപരരായ ഋഷികൾ കൂടിയാലോചിച്ചു: "രാജാവില്ലാത്ത രാജ്യത്തിൽ ദുഷ്ടന്മാർ പെരുകും. സാധുക്കൾ പീഡിക്കപ്പെടും. അതിനാൽ ഒരു ഭരണാധിപൻ കൂടിയേ കഴിയൂ. വേനനാണ് രാജ്യാവകാശി. പക്ഷെ ആ പരമദുഷ്ടനെ ജനങ്ങൾ വെറുക്കുന്നവല്ലോ. എങ്കിലും ഒന്നു പരീക്ഷിച്ചു നോക്കാം. ചുമതലവരുമ്പോൾ ഒരുപക്ഷേ നന്നാവില്ലേ?" ഇങ്ങിനെ നിശ്ചയിച്ച് അവർ വേനനെ രാജാവായി അഭിഷേകം ചെയ്തു.

പക്ഷെ മഹർഷിമാരുടെ കണക്കുകൂട്ടൽ തെററിപ്പോയി. ഉഗ്രദണ്ഡനായ വേനന്റെ വാഴ്ചയിൽ കള്ളന്മാരും കൊള്ളക്കാരും ഒളിച്ചോടി, ശരിതന്നെ. പക്ഷെ ദുഷ്ടതയെല്ലാം വേനങ്കലാക്കീട്ടാണ് അവർ മറഞ്ഞതു്. ധർമ്മനീതികളെയെല്ലാം ചവുട്ടിമെതിച്ചുകൊണ്ടും സാധുക്കളെ നിന്ദിച്ചുകൊണ്ടുമാണ് ആ ദ്രോഹി ദുർഭരണം തുടങ്ങിയതു്. കെട്ടുപൊട്ടിച്ച മദയാനയെപ്പോലെ സഞ്ചരിച്ചുകൊണ്ടു് അവൻ, തന്റെ രാജ്യത്തിലൊരിടത്തും യജ്ഞം, തപസ്സ്, ദാനം, കീർത്തനം മുതലായവ ചെയ്തുപോകരുതെന്ന് വിളംബരം ചെയ്തു. സദ്ധർമ്മങ്ങൾക്ക് വിഘ്നം വന്നപ്പോൾ സജ്ജനങ്ങൾ സങ്കടത്തിലായി.

അതറിഞ്ഞു് മുനിമാർ വീണ്ടും സംഘംചേർന്നു. "അഹോ കഷ്ടം! ഇരുഭാഗത്തും എരിയുന്ന തീയുടെ നടുവിൽപ്പെട്ടതുപോലെയായല്ലോ ജനങ്ങളുടെ അവസ്ഥ! ഈ അയോഗ്യനെ നാം രാജാവാക്കി. ഇപ്പോൾ ഇവനിൽ നിന്നു തന്നെ മഹാസങ്കടം വന്നിരിക്കുന്നു. സർപ്പത്തിനു് പാൽ കൊടുത്തു് പോഷിപ്പിച്ചതുപോലെയായി. ഇതിനെന്താണ് പോംവഴി? ഏതായാലും ഇവനെ ഒന്നു ഗുണദോഷിച്ചു നോക്കാം. കേട്ടില്ലെങ്കിലോ, ലോകധിക്കാരത്താൽ ഇപ്പോൾതന്നെ ഹതനായ ഇവനെ നശിപ്പിച്ചേക്കാം". ഇങ്ങിനെ തീർച്ചയാക്കി അവർ കോപത്തെ മറച്ചുകൊണ്ടു് ആ ദുഷ്ടനോടു പറഞ്ഞു: "രാജാവേ! നിന്റെ ശ്രേയസ്സിനെകരുതി ഞങ്ങൾ പറയുന്നതിനെ മനസ്സിരുത്തി കേൾക്കണം. എല്ലാവരും സ്വധർമ്മത്തെ ആചരിക്കണം. ഫലാപേക്ഷയോടുകൂടി ചെയ്താൽ ഇഹത്തിലും സ്വർഗ്ഗത്തിലും സുഖിക്കാം. നിരപേക്ഷനായി ഈശ്വരാർപ്പണമായി ചെയ്താൽ സംസാരമോക്ഷത്തേയും സാധിക്കാം. നിന്റെ സ്വധർമ്മം

digitized by www.sreyas.in

പ്രജാക്ഷേമസംരക്ഷണമാണ്. അതിന് വീഴ്ച വരുത്തിയാൽ ഉള്ള ഐശ്വര്യങ്ങൾ നശിക്കും. ദുർമ്മന്ത്രിമാരിൽനിന്നും ചോരന്മാരിൽനിന്നും പ്രജകളെ രക്ഷിച്ചുകൊണ്ട് ന്യായമായ നികുതിമാത്രം പിരിച്ച് ഭരിച്ചാൽ രാജാവിന് ഇഹത്തിലും പരത്തിലും സുഖമുണ്ടാകും. നിന്റെ പ്രജകളെല്ലാം സ്വധർമ്മങ്ങളെ ചെയ്തുകൊണ്ട് ഭഗവാനെ ആരാധിക്കണം. അതിനു തക്കവണ്ണം ഭരിച്ചാൽ ഭഗവാൻ നിന്നിൽ പ്രസാദിക്കും. ആ സർവ്വേശ്വരൻ പ്രസാദിച്ചാൽ എന്തു തന്നെ ലഭിക്കയില്ല! ഈ കടമ നിർവ്വഹിക്കാതെ സത്കർമ്മങ്ങളെ നിരോധിക്കുന്നതു് ഈശ്വരനിന്ദയാണ്. അതു് ചെയ്യരുതു്."

ഈ ധർമ്മോപദേശത്തെ പുണ്യം നശിച്ച വേനൻ ചെവിക്കൊണ്ടില്ല. തന്നെയല്ല, അവന്റേതായ വേദം പറഞ്ഞു് മഹർഷിമാരെ അങ്ങോട്ടുപദേശിക്കാനാണ് പുറപ്പെട്ടതു്. അവൻ പറഞ്ഞു: "അയ്യോ കഷ്ടം! മഹർഷിമാരെ! നിങ്ങൾ ഇത്ര മൂഢന്മാരായല്ലോ! നിങ്ങൾ അധർമ്മത്തെ ധർമ്മമെന്നു് തെറ്റിദ്ധരിക്കുന്നു. കുലസ്ത്രീകൾ സ്വഭർത്താവിനെ ഉപേക്ഷിച്ച് ജാരനെ സ്വീകരിക്കാമോ! പ്രജകൾക്ക് ഈശ്വരൻ, അവരെ രക്ഷിക്കുന്ന ഞാൻ തന്നെയാണ്. കാണപ്പെട്ട ദൈവമായ രാജാവിനെ ഉപേക്ഷിച്ചിട്ട് അന്യദേവനെ ഉപാസിക്കുന്ന പ്രജകൾക്ക് ഒരിക്കലും ക്ഷേമമുണ്ടാകയില്ല. രാജാവിന്റെ ശരീരത്തിൽ ത്രിമൂർത്തികളും സകലദേവന്മാരും സ്ഥിതിചെയ്യുന്നു. അതുകൊണ്ട് രാജാവ് സർവ്വദേവസ്വരൂപനാകുന്നു. എന്നേക്കാൾ പൂജ്യനായി വേറെ ആരുണ്ട്, പറയുവിൻ. അതിനാൽ നിങ്ങളെല്ലാവരും മത്സരം വെടിഞ്ഞു് എനിക്ക് ബലി സമർപ്പിച്ച് എന്നെ പൂജിക്കുവിൻ."

മുനിമാർ സ്വതേ പ്രശാന്തരാണെങ്കിലും, മഹാധിക്കാരിയായ വേനന്റെ അധികപ്രസംഗം അവർക്ക് കോപമുണ്ടാക്കി. "ജന്മമുട്ടാളനായ ഇവൻ ഇനി ജീവിച്ചിരുന്നാൽ ലോകത്തെ ഭസ്മമാക്കും, നിശ്ചയം. സർവ്വലോകനാഥനായ ശ്രീഹരിയെ ഇവൻ നിന്ദിക്കുന്നതു് കേട്ടില്ലേ? ആരുടെ കൃപാനുഗ്രഹം കൊണ്ടാണോ ഇവന് ഈ പദവി ലഭിച്ചതു്, ആ ഭഗവാനെ ഈ നാണംകെട്ടവനല്ലാതെ ആരെങ്കിലും നിന്ദിക്കുമോ? ഇവൻ രാജസ്ഥാനത്തിനർഹനല്ല, നിശ്ചയം. ഇവൻ ഒരിച്ചതു മതി" എന്നിങ്ങനെ തമ്മിൽ പറഞ്ഞിട്ട് അവർ ഹുങ്കാരമാത്രത്താൽ അവന്റെ കഥകഴിച്ചു. അച്യുതനിന്ദചെയ്ത ആ നീചൻ മുമ്പേതന്നെ ഹതപ്രായനായിക്കഴിഞ്ഞിരുന്നതിനാൽ മുനിമാർ വെറും നിമിത്തമാത്രമായിരുന്നു. വേനന്റെ മാതാവായ സുനീഥ മൃതശരീരത്തെ സംസ്കരിക്കാതെ, മന്ത്രൗഷധികളെക്കൊണ്ട് സംരക്ഷിച്ചു. അടുത്തുണ്ടാവാൻ പോകുന്ന ഭഗവദവതാരത്തിന് അതാവശ്യമായിരുന്നതിനാൽ സുനീഥ ചെയ്തതു് ഈശ്വരസങ്കല്പത്താലായിരുന്നു.

digitized by www.sreyas.in

വീണ്ടും രാജ്യം അരാജകമായി ഭവിച്ചു. കള്ളന്മാരും കൊള്ളക്കാരും നിർഭയം അക്രമം തുടങ്ങി. ദീനാനുകമ്പികളായ മുനിമാർ വീണ്ടും സമ്മേളിച്ചാലോചിച്ചു. "ഇനി എന്താണ് വേണ്ടതു്? രാജർഷിയായ അംഗന്റെ വംശം നാമാവശേഷമാവരുതു്. ഇവന്റെ ശരീരത്തിൽ നല്ലതു് വല്ലതുമുണ്ടോ എന്നു നോക്കാം" എന്നു പറഞ്ഞു് അവർ ആദ്യം വേനന്റെ തുടയെ മഥനംചെയ്തു. അതിൽനിന്നു് വേനന്റെ പാപമെല്ലാംകൂടി ഒരു മനുഷ്യരൂപമായുണ്ടായി. കറുത്തു് ഉയരം കുറഞ്ഞ വികൃതസ്വരൂപിയായ അവനോടു് മുനിമാർ നിഷീദ—നീ എവിടെയെങ്കിലുമിരുന്നുകൊള്ളുക— എന്നുപറഞ്ഞു. അവൻ കാട്ടാളനായി ഭവിച്ചു. അവന്റെ വംശമാണു് നിഷാദവംശം.

---

# അദ്ധ്യായം 15.

## പൃഥു അവതാരം

ശ്രീമൈത്രേയർ പറഞ്ഞു:— അനന്തരം ഋഷികൾ വേനന്റെ രണ്ടു് കൈകളെയും മഥനംചെയ്തു. ഒന്നിൽനിന്നു് ഒരു പുരുഷനും മററതിൽ നിന്നൊരു സ്ത്രീയുമുണ്ടായി. ലക്ഷണംകൊണ്ടു് അതു് ഭഗവദവതാരമാണെന്നു് മുനിമാർ മനസ്സിലാക്കി. "ഈ പുരുഷൻ ശ്രീഹരിയുടെ അംശമായ പൃഥുവും, ഇവൾ ലക്ഷ്മ്യംശമായ അർച്ചിസ്സുമാകുന്നു" എന്നു് അവർ പ്രഖ്യാപിച്ചു. ആ അവതാരത്താൽ ലോകമെല്ലാം ആഹ്ലാദിച്ചു. ബ്രഹ്മാവും ദേവ, ഋഷി, പിതൃസംഘങ്ങളും അവിടെ വന്നുചേർന്നു. വേദജ്ഞന്മാരായ ബ്രാഹ്മണർ പൃഥുവിനെ ചക്രവർത്തിയായി അഭിഷേകം ചെയ്തു. അഗ്നിയെപ്പോലെ പ്രശോഭിച്ച ആ ദമ്പതികൾക്കു് സകല ദേവഭൂതഗണങ്ങളും ഉപഹാരങ്ങളെ സമർപ്പിച്ചാദരിച്ചു. കുബേരൻ സ്വർണ്ണാസനവും, വരുണൻ കുടയും, വായു ചാമരങ്ങളും, ധർമ്മദേവൻ പൂമാലയും, ദേവേന്ദ്രൻ കിരീടവും, യമൻ ദണ്ഡവും, ബ്രഹ്മാവു് കവചവും, സരസ്വതി മുത്തുമാലയും, ശ്രീഹരി സുദർശനചക്രവും, ലക്ഷ്മീദേവി അവ്യാഹത ശോഭയും, രുദ്രനും രുദ്രാണിയും ഓരോ വാളും, ചന്ദ്രൻ കുതിരകളും, വിശ്വകർമ്മാവു് തേരും, അഗ്നി ചാപവും, സൂര്യൻ ബാണങ്ങളും, ഭൂമിദേവി പാദുകകളും ഋഷികൾ ആശിസ്സുകളും, അവതാരമൂർത്തികൾക്കു് കാഴ്ചയായി സമ്മാനിച്ചു. അനന്തരം വന്ദികൾ ചക്രവർത്തിയെ സ്തുതിപ്പാൻ ഭാവിച്ചു. അപ്പോൾ പൃഥു പറഞ്ഞു. "എന്റെ ഗുണങ്ങളൊന്നും നിങ്ങൾ കണ്ടിട്ടില്ലല്ലോ. അതിനുമുമ്പു്

digitized by www.sreyas.in

എങ്ങിനെ സ്തുതിക്കും? മേലിൽ ഗുണങ്ങളുണ്ടാകുമെന്നു കരുതി ഇപ്പോഠം സ്തുതിക്കുന്നതു് പരിഹാസ്യമാണ്. വിവേകികഠം അന്യർ തങ്ങളെ സ്തുതിക്കുന്നതു് ഇഷ്ടപ്പെടുകയില്ല. നിങ്ങഠംക്കു് സ്തുതിക്കണമെന്നു് മോഹമുണ്ടെങ്കിൽ ഉത്തമശ്ലോകനായ ഭഗവാന്റെ കല്യാണഗുണങ്ങളെ കീർത്തിക്കുവിൻ."

# അദ്ധ്യായം 16.

## വന്ദികഠം പൃഥുവിനെ സ്തുതിക്കുന്നു

ശ്രീമൈത്രേയർ പറഞ്ഞു: പൃഥുവിന്റെ വിനയം മുനിമാരെ സന്തോഷിപ്പിച്ചു. അവർ വന്ദികളോടു് രാജാവിനെ സ്തുതിക്കുവാൻ ആജ്ഞാപിച്ചു. വന്ദികഠം പറഞ്ഞു: "പ്രഭോ! ഭവാൻ ദേവദേവനായ ശ്രീഹരിയുടെ അവതാരമാണ്. നിന്തിരുവടിയെ സ്തുതിക്കുവാൻ ഞങ്ങഠംക്കു ശക്തിപോരാ. എങ്കിലും കഴിവനുസരിച്ചു് സ്തുതിക്കുകയാണ്. അങ്ങു് ധർമ്മിഷ്ഠരിൽ അഗ്രഗണ്യനും ധർമ്മരക്ഷകനും പ്രജകളെ ധർമ്മാനുഷ്ഠാനത്തിൽ തൽപരരാക്കുന്നവനുമായിരിക്കും. സമൃദ്ധികാലങ്ങളിൽ ജനങ്ങളിൽ നിന്നു കരം പിരിച്ചു് ക്ഷാമകാലത്തിൽ അവർക്കു തന്നെ കൊടുത്തു് രക്ഷിക്കും. സകല സൽഗുണങ്ങളും അങ്ങയിൽ പൂർണ്ണമായിരിക്കും. സൂര്യൻ വ്യാപിക്കുന്നിടത്തെല്ലാം അങ്ങയുടെ ആജ്ഞ വ്യാപിക്കും. പ്രജകളെ അനുരഞ്ജിപ്പിച്ചുകൊണ്ടു് രാജശബ്ദത്തെ അന്വർത്ഥമാക്കിച്ചെയ്യും. ഭൂമിദേവിയെ കറന്നു് ഓഷധികളെയെല്ലാം സമ്പാദിച്ചു് പ്രജകളെ പോഷിപ്പിക്കും. ഭൂമിയെ നിരപ്പാക്കി കൃഷിയോഗ്യമാക്കിത്തീർക്കും. അനേകം അശ്വമേധയാഗങ്ങളെ ചെയ്തു് ശ്രീഹരിയെ ആരാധിക്കും. അവസാനം സാക്ഷാൽ സനൽകുമാരനെ ഗുരുവായിവരിച്ചു് ജ്ഞാനോപദേശം സ്വീകരിച്ചു് പരമപദം പ്രാപിക്കും. അങ്ങയുടെ കീർത്തി ലോകങ്ങളിലെല്ലാം വ്യാപിച്ചു് ശാശ്വതമായി നിലനിൽക്കും."

digitized by www.sreyas.in

## അദ്ധ്യായം 17.

പൃഥു ഭൂമിദേവിയോടു കോപിക്കുന്നതു്

ശ്രീമൈത്രേയർ പറഞ്ഞു: ദുഷ്ടനായ വേനന്റെ ദുർഭരണത്താൽ ആഹാര സാധനങ്ങളെല്ലാം ഭൂമിയിൽനിന്നു് മറഞ്ഞുപോയിരുന്നു. പൃഥുചക്രവർത്തി രാജ്യഭാരം തുടങ്ങിയപ്പോൾ പട്ടിണിയാൽ കഷ്ടപ്പെടുന്ന ജനങ്ങൾ വന്നു സങ്കടം പറഞ്ഞു. പ്രജകളുടെ സങ്കടത്തിൽ അനുകമ്പാകുലനായ രാജാവു് അതിന്റെ കാരണം ആലോചിച്ചറിഞ്ഞു. സംഹാരരുദ്രനെപ്പോലെ കോപം നടിച്ചു് ഭൂമിദേവിയുടെ നേക്കു ബാണം തൊടുത്തു. ഭൂമിദേവി ഭയസംഭ്രാന്തയായി ഒരു പശുരൂപം കൈക്കൊണ്ടു് പലായനംചെയ്തു. രാജാവും തുരത്തിക്കൊണ്ടു പുറകേ പോയി. എങ്ങും ശരണമില്ലെന്നായപ്പോൾ ദേവി പൃഥുവിനേത്തന്നെ ശരണം പ്രാപിച്ചു് "ഹേ ധർമ്മജ്ഞ! നിരപരാധിയായ എന്നെ ഇല്ലാതെയാക്കീട്ടു് ചരാചരങ്ങളെ നിന്തിരുവടി എവിടെയിരുത്തി രക്ഷിക്കും? ഒരു സ്ത്രീയായ എന്നെ രക്ഷിക്കണേ!" എന്നു് ദയനീയമായി യാചിച്ചു. പൃഥു പറഞ്ഞു "വസുധേ! നീ യജ്ഞഭാഗങ്ങളെ മുറയ്ക്കു് വാങ്ങി അനുഭവിക്കുന്നു. ജീവജാലങ്ങൾക്കു് വേണ്ട ഔഷധികളെ കൊടുക്കുന്നുമില്ല. ഇതു് ശരിയാണോ? ദിവസേന തരുന്ന പുല്ലിനെ വാങ്ങിതിന്നിട്ടു് അകിട്ടിലുള്ള പാലിനെ കൊടുക്കാത്ത പശുവിനെപ്പോലെയാണു് നീ. നിന്നെ ശിക്ഷിക്കുന്നതിൽ ഒരു തെററുമില്ല. ഗർവിഷ്ഠയായ നിന്നെ എന്റെ ബാണങ്ങളാൽ തിലസദൃശയാക്കീട്ടു് എന്റെ സ്വന്തം പ്രഭാവത്താൽ പ്രാണികളെ രക്ഷിച്ചുകൊള്ളാം" എന്നു് ഭീഷണിപ്പെടുത്തി.

## അദ്ധ്യായം 18.

പൃഥു ഭൂമിയിൽനിന്നും ഔഷധികളെ കറക്കുന്നു.

ശ്രീമൈത്രേയർ പറഞ്ഞു:– പൃഥുവിന്റെ കോപം ശമിക്കുന്നില്ലെന്നു കണ്ടു് ഭൂമിദേവി പറഞ്ഞു: "പ്രഭോ! എന്നോടു് കോപിക്കരുതു്. എന്റെ അവസ്ഥ പറയാം. ബ്രഹ്മാവു് ഔഷധിബീജങ്ങളെ എന്നിൽ നിക്ഷേപിച്ചതു് പ്രാണികളുടെ ജീവനത്തിനും യജ്ഞാദികൾക്കുമായിട്ടാണു്. എന്നാൽ അസത്തുക്കളായ രാജാക്കന്മാരുടെ ഭരണത്തിൽ ഇവ രണ്ടും നടക്കാതെയായി.

digitized by www.sreyas.in

കള്ളന്മാരും കൊള്ളക്കാരും മാത്രം യഥേഷ്ടം അനുഭവിച്ചുതുടങ്ങി. മേലിലെങ്കിലും ഇവ യജ്ഞാദികൾക്കുപകാരമായി വരണമെന്നു കരുതി, ശേഷിച്ച ഔഷധിബീജങ്ങളെ ഞാൻ എന്റെ ഉള്ളിൽ അടക്കിവെച്ചു. കാലം വളരെ കഴിഞ്ഞുപോയതിനാൽ ആ ബീജങ്ങൾ എന്നിൽ ലയിച്ചുപോയി. നിന്തിരുവടി, തക്ക ഉപായങ്ങളാൽ അവയെ പുറത്തേക്ക് വരുത്തിക്കൊള്ളണം. പശുരൂപം ധരിച്ചിരിക്കുന്ന എനിക്ക് ഒരു വത്സത്തേയും കറക്കുവാനുള്ള ആളിനേയും പാത്രത്തേയും നിശ്ചയിച്ച് കറന്നെടുക്കണം. അപ്പോൾ ആഗ്രഹിക്കുന്ന വസ്തു ക്ഷീരരൂപത്തിൽ ലഭിക്കും. കൂടാതെ മഴവെള്ളം തങ്ങിനിൽക്കത്തക്കവിധം എന്റെ ഉപരിതലത്തെ സമനിരപ്പാക്കി കൃഷിയോഗ്യമാക്കണം". ഭൂമിദേവിയുടെ ഈ നിർദ്ദേശം ന്യായമാണെന്ന് പൃഥുവിനു ബോധ്യമായി. അദ്ദേഹം മനുവിനെ വത്സമാക്കി തന്റെ കയ്യാകുന്ന പാത്രത്തിൽ സകല ഓഷധികളേയും കറന്നെടുത്തു. തുടൎന്ന് അതുപോലെ ഋഷികൾ വേദങ്ങളേയും ദേവന്മാർ അമൃതത്തേയും, അസുരന്മാർ മദ്യത്തെയും, പിതൃക്കൾ കവ്യത്തെയും, സിദ്ധന്മാർ സിദ്ധികളേയും, രാക്ഷസന്മാർ രക്തത്തേയും, പശുക്കൾ തൃണാദികളേയും കറന്നെടുത്തു. അപ്പോൾ രാജാവിന് ഭൂമിദേവിയിൽ പുത്രിയിലെന്നപോലെ വാത്സല്യമുണ്ടായി. ഭൂമിയെ നിരപ്പാക്കി, പ്രജകൾക്ക് ഉചിതമായ വാസസ്ഥാനങ്ങൾ, ഗ്രാമങ്ങൾ, പട്ടണങ്ങൾ, കോട്ടകൾ, വ്രജങ്ങൾ മുതലായവയെ നിൎമ്മിച്ച് അവരെ സുഖമായി വസിപ്പിച്ചു.

## അദ്ധ്യായം 19.

### പൃഥു യാഗം കഴിക്കുന്നതും ഇന്ദ്രൻ കുതിരയെ അപഹരിക്കുന്നതും.

ശ്രീമൈത്രേയർ പറഞ്ഞു:– പൃഥു രാജ്യക്ഷേമാൎത്ഥം നൂറു അശ്വമേധയാഗം കഴിക്കണമെന്ന് സങ്കല്പിച്ചു. പുണ്യസ്ഥലത്തിൽ വച്ച് കൎമ്മം ചെയ്താൽ അധികഫലം സിദ്ധിക്കുമല്ലോ. അതിനാൽ ബ്രഹ്മാവൎത്തത്തിൽ സരസ്വതിനദി കിഴക്കുനോക്കി ഒഴുകുന്ന സ്ഥലം തിരഞ്ഞെടുത്ത്, അവിടെ യാഗം തുടങ്ങി. ആ യാഗത്തിന്റെ ഉൽകൃഷ്ടത ഹേതുവായി, ശ്രീഹരി സാക്ഷാത്തായി എഴുന്നള്ളി യജ്ഞഭാഗത്തെ സ്വീകരിച്ചു. ആ യാഗത്തിന്റെ വൈഭവത്തെ കണ്ടു് ദേവേന്ദ്രന് അസൂയ തോന്നി. യാഗത്തിന് വിഘ്നം വരുത്താൻ നിശ്ചയിച്ചു നൂറാമത്തെ യാഗം ആരംഭിച്ചപ്പോൾ തന്റെ സ്ഥാനം തന്നെയും നഷ്ടമാകുമോ എന്ന് ഇന്ദ്രന് ഭയമായി. ഇന്ദ്രൻ പല വേഷത്തിലും വന്ന്

digitized by www.sreyas.in

യാഗാശ്വത്തെ മോഷ്ടിച്ചുകൊണ്ടുപോയി. പൃഥുവിൻെറ പുത്രൻ അപ്പോഴപ്പോൾ പിന്തുടൎന്ന് കുതിരയെ വീണ്ടുകൊണ്ടുവന്നു. അവൻെറ അത്ഭുതപരാക്രമത്തെ അഭിനന്ദിച്ച് ഋഷികൾ അവന് വിജിതാശ്വനെന്ന പേർ നൽകി. കുതിരയെ മോഷ്ടിക്കാനായി ഇന്ദ്രൻ ഓരോ പ്രാവശ്യവും സ്വീകരിച്ചപേക്ഷിച്ച വേഷങ്ങൾ ജൈനന്മാർ, ബൌദ്ധന്മാർ, കാപാലികന്മാർ ഇത്യാദികളായി ലോകത്തിൽസഞ്ചരിച്ചു. അവർ സജ്ജനങ്ങളേയും വിരക്തന്മാരേയുംപോലെ വേഷം കെട്ടി ജനങ്ങളെ വഞ്ചിച്ച് ധൎമ്മമാൎഗ്ഗത്തിൽനിന്നും വ്യതിചലിപ്പിച്ചു. പാഖണ്ഡവൃത്തി എന്ന നിന്ദ്യകൎമ്മത്തെ ചെയ്ത ഇന്ദ്രനിൽ കോപിച്ച് പൃഥു ഋത്വിക്കുകളോട് ഇന്ദ്രനെ അഗ്നിയിൽ ഹോമിക്കാനാജ്ഞാപിച്ചു. അപ്പോൾ ബ്രഹ്മാവ് വന്ന് തടഞ്ഞുകൊണ്ട് പറഞ്ഞു: "നിങ്ങളാൽ ഇന്ദ്രവധം സാധ്യമല്ല, അതു യോഗ്യവുമല്ല. കാരണം, ഇന്ദ്രൻ ഭഗവാന്റെ അംശമാണ്. രാജൻ, അങ്ങ് മോക്ഷേച്ഛുവാണല്ലോ. സ്വൎഗ്ഗസുഖത്തെ ആഗ്രഹിക്കുന്നവനല്ലല്ലോ. അതിനാൽ യാഗം ഇവിടെ നിൎത്തുക. പരസ്പരം മത്സരിക്കണ്ട". ബ്രഹ്മാവിന്റെ ഉപദേശത്തെ പൃഥു സ്വീകരിച്ച് യാഗം മതിയാക്കി അവഭൃഥസ്നാനം ചെയ്തു. ദേവതകൾ രാജാവിനെ ഇഷ്ടവരങ്ങൾ നൽകി അനുഗ്രഹിച്ചു.

## അദ്ധ്യായം 20

### പൃഥുവിന് ഭഗവദ്ദൎശനവും അനുഗ്രഹവും

ശ്രീമൈത്രേയർ പറഞ്ഞു:– പൃഥു യാഗം അവസാനിപ്പിച്ചപ്പോൾ വൈകുണ്ഠനാഥൻ ഇന്ദ്രനേയും കൂട്ടിക്കൊണ്ട് മുമ്പിൽ പ്രത്യക്ഷനായി പറഞ്ഞു: "രാജൻ! ദേവേന്ദ്രൻ തന്റെ പ്രവൃത്തിയിൽ ലജ്ജിച്ച് നിന്നോട് ക്ഷമായാചനം ചെയ്യാൻ വന്നിരിക്കുകയാണ്. നീ അവന്റെ തെററിനെ ക്ഷമിക്കണം. സാധുക്കൾക്ക് ദ്രോഹബുദ്ധി പാടില്ല. ദേഹാഭിമാനംമൂലമാണ് ദ്രോഹബുദ്ധിയുണ്ടാകുന്നത്. തന്റെയും അന്യന്റെയും ശരീരത്തെ ഭരിക്കുന്നത് അന്തൎയ്യാമിയായ ഒരേ ആത്മാവാകുന്നു. എന്നിരിക്കെ, അന്യശരീരത്തിൽ ചെയ്യുന്ന ദ്രോഹം തന്റെ ആത്മാവിൽ തന്നെ ചെയ്യുന്നതാവില്ലേ? ആലോചിച്ചുനോക്കുക. നിന്നെപ്പോലെയുള്ള വിവേകികളുംകൂടി മോഹിച്ചുപോയാൽ, ബഹുകാലം സാധുസേവ ചെയ്തതുകൊണ്ടെന്തു പ്രയോജനം? ജ്ഞാനിക്ക് ദേഹസംബന്ധമായ ഒന്നിലും മമതയില്ല. അതിനാൽ ഒരു പ്രാണിയിലും വൈരവുമില്ല. ശ്രദ്ധാപൂൎവ്വം നിഷ്കാമകൎമ്മം ചെയ്യുമ്പോൾ ഈ ബോധമുണ്ടാകുന്നു. അന്തഃകരണം ശുദ്ധമാകുന്നു. വിഷയാശ നശിക്കുന്നു. സത്യമായ ആത്മദൎശനവും തന്മൂലം ശാന്തിയും ലഭിക്കുന്നു.

digitized by www.sreyas.in

സച്ചിദാനന്ദസ്വരൂപനായ ഭഗവാനിൽ പ്രേമബദ്ധനായിരിക്കുക എന്നതു് സ്വഭാവമായിത്തീരുന്നു.

നീ സമഭാവനയോടും ഇന്ദ്രിയജയത്തോടുംകൂടി ലോകരക്ഷയെ ചെയ്യുക. അതാണ് നിന്റെ സ്വധർമ്മം. അതു് ശരിയായി ചെയ്താൽ പ്രജകളുടെ സുകൃതത്തിലൊരംശം നിനക്കുകിട്ടും. അതുചെയ്യാതെ കരംമാത്രം വാങ്ങിയാൽ നിന്റെ പുണ്യം പ്രജകൾ അപഹരിക്കും. നീ ധർമ്മിഷ്ഠനാകയാൽ നിനക്കു് എല്ലാ പുരുഷാർത്ഥങ്ങളും ലഭിക്കും. അധികം താമസിയാതെ യോഗീശ്വരന്മാരായ സനകാദികളെ നീ കാണും. അവർ നിനക്കു് ഞാനിപ്പോൾ സൂചിപ്പിച്ച മോക്ഷധർമ്മത്തെ വിസ്തരിച്ചുപദേശിക്കും. നീ നിന്റെ സ്വഭാവഗുണങ്ങളാൽ എന്നെ വശീകരിച്ചിരിക്കുന്നു. ഇഷ്ടമുള്ള വരം വരിച്ചു കൊള്ളുക."

ചക്രവർത്തി ഭഗവദാജ്ഞയെ ശിരസാവഹിച്ചു. ദേവേന്ദ്രൻ ലജ്ജാവിനയങ്ങളോടുകൂടി പൃഥുവിന്റെ പാദങ്ങളെ പ്രേമപൂർവ്വം സ്പർശിച്ചു. പൃഥു ഇന്ദ്രനെ ആലിംഗനംചെയ്തു് മുമ്പുണ്ടായിരുന്ന മത്സരബുദ്ധിയെ പാടെ ഉപേക്ഷിച്ചു. അനന്തരം, പ്രതിക്ഷണം വർദ്ധിച്ചുവന്ന പ്രേമഭാവത്തോടുകൂടി ഭഗവാന്റെ ശ്രീചരണങ്ങളിൽ വീണു നമസ്കരിച്ചു. കണ്ണുകളിൽ ആനന്ദാശ്രുക്കൾ നിറഞ്ഞിട്ടു് പ്രിയഭഗവാനെ നേരെ നോക്കുവാൻ പോലും കഴിഞ്ഞില്ല. ഗദ്ഗദകണ്ഠനായിട്ടു്, എന്തെങ്കിലും പറയുവാനും കഴിഞ്ഞില്ല. തന്നെ അനുഗ്രഹപൂർവ്വം കടാക്ഷിച്ചു നിൽക്കുന്ന പ്രിയനാഥനെ ഹൃദയത്താൽ ആലിംഗനംചെയ്തു. കണ്ണുകളെ തുടച്ചിട്ടു്, വികാരങ്ങളെ ബലമായി അടക്കിക്കൊണ്ടു് പുരുഷോത്തമനെ നോക്കിനിന്നു. എത്ര നോക്കീട്ടും തൃപ്തിവന്നില്ല. സാവധാനനായി പ്രാർത്ഥിച്ചു:- ഹേ പ്രഭോ! നിന്തിരുവടി സ്വയം എഴുന്നള്ളി ഇവനു് ദർശനം തന്നുവല്ലോ. അഹോ, കാരുണ്യാതിശയം! അല്പമെങ്കിലും അറിവുള്ളവർ അവിടുത്തോടു് വിഷയവൃദ്ധികരങ്ങളായ വരങ്ങളെ വരിക്കയില്ല. ഞാനാവട്ടെ, മോക്ഷത്തെപ്പോലും കാംക്ഷിക്കുന്നില്ല. എന്നാൽ ഒരു പ്രാർത്ഥനമാത്രമുണ്ടു്. മഹാത്മാക്കളുടെ മുഖത്തുനിന്നും നിരന്തരമൊഴുകുന്ന അവിടത്തെ കഥാമൃതം എത്ര ആസ്വദിച്ചിട്ടും തൃപ്തിവരുന്നില്ല. എനിക്കു മതിയാവോളം കഥാമൃതപാനം ചെയ്യാനായി ഒരു പതിനായിരം ചെവികളെ തന്നനുഗ്രഹിച്ചാലും. മഹാത്മാക്കൾ പ്രേമത്തോടുകൂടി കീർത്തിക്കുന്നതിന്റെ കാറ്ററ്റാൽമതി, എന്നെപ്പോലെയുള്ള വിഷയികൾക്കുംകൂടി തത്വബോധമുണ്ടാകും. കാരണം, നിന്തിരുവടിയുടെ മംഗളലീലകളെ യദൃച്ഛയാ ഒരുപ്രാവശ്യം കേട്ടാൽ പിന്നെയും പിന്നെയും കേൾക്കണമെന്നു തോന്നുന്നതല്ലാതെ, കേട്ടതുമതിയെന്നാരും വിചാരിക്കയില്ല. കൃതകൃത്യരായ ജീവന്മുക്തന്മാരും സാക്ഷാൽ ലക്ഷ്മീദേവിയും നിന്തിരുവടിയെ

digitized by www.sreyas.in

എപ്പോഴും സേവിച്ചുകൊണ്ടിരിക്കുന്നു. അതിൽനിന്നു് ഒരിക്കലും വിരമിക്കാൻ നിഷ്ടപ്പെടുന്നില്ല. അവരെപ്പോലെ എനിക്കും എപ്പോഴും പ്രഭുഭജനം ചെയ്തുകൊണ്ടിരിക്കണമെന്നു മോഹം തോന്നുന്നു.

സർവ്വേശ്വര! വരം വരിച്ചുകൊള്ളുവാൻ കല്പിച്ചുവല്ലോ. എനിക്കെന്തു മറിഞ്ഞുകൂട. പുത്രവത്സലനായ പിതാവിനെപ്പോലെ നിന്തിരുവടി എനിക്കു ഹിതമായതേതോ അതിനെ ചെയ്തനുഗ്രഹിക്കുമാറാകണം." പൃഥുവിന്റെ നിഷ്കപടമായ വാക്കുകൾ ലോകനാഥനെ സന്തോഷിപ്പിച്ചു. ഭഗവാൻ അരുളിച്ചെയ്തു: "നിനക്കു എന്നിൽ ഭക്തി നിരന്തരം അഭിവൃദ്ധിപ്പെടട്ടെ. നീ വിഷയങ്ങളെ കൈവെടിഞ്ഞു് എന്നിൽ മനസ്സിനെ ഉറപ്പിച്ചതു് ശോഭനമായി. നിന്റെ സ്വധർമ്മമായ പ്രജാപാലനത്തെ സമഭാവനയോടുകൂടി ചെയ്യുക. നീ എന്റെ മായയെ തരണം ചെയ്തിരിക്കുന്നു". ഇപ്രകാരം അനുഗ്രഹിച്ചിട്ടു് അച്യുതൻ ആ രാജർഷിയുടെ മനസ്സിനേയും അപഹരിച്ചുകൊണ്ടു് മറഞ്ഞു.

---

## അദ്ധ്യായം 21.

### പൃഥു പ്രജകൾക്കു് ഭാഗവതധർമ്മം ഉപദേശിക്കുന്നതു്.

ശ്രീമൈത്രേയർ പറഞ്ഞു:— പൃഥുചക്രവർത്തി പ്രാരബ്ധാനുസരണം വന്ന ഭോഗങ്ങളെ മോദഖേദങ്ങൾ കൂടാതെ അനുഭവിച്ചു. ധർമ്മസ്ഥാപകനായ പൃഥുവിന്റെ ആജ്ഞയെ പ്രജകളെല്ലാവരും ഒരുപോലെ അനുസരിച്ചു. വേദവിത്തുക്കളായ ബ്രാഹ്മണരിലും ശ്രീനാരായണഭൃത്യന്മാരിലും രാജാവിനു് അധികാരം പ്രയോഗിക്കേണ്ടിവന്നില്ല. കാരണം, അവർ സ്വതെ സദാചാരികളായിരുന്നു.

പൃഥു ഒരിക്കൽ ഒരു മഹാസത്രം നടത്തി. അതിന്റെ വൈശിഷ്ട്യം ഹേതുവായി ദേവന്മാരും ബ്രഹ്മർഷികളും രാജർഷികളും അതിൽ സംബന്ധിച്ചു. സർവ്വലക്ഷണസമ്പന്നനായ പൃഥു ആ മഹാസദസ്സിനെ അഭിസംബോധനചെയ്തുകൊണ്ടു് ഇപ്രകാരം പ്രസംഗിച്ചു:— "ബഹുമാന്യരും സാധുക്കളുമായ സദസ്യരെ! എന്റെ വാക്കുകളെ നിങ്ങൾ മനസ്സിരുത്തി കേട്ടാലും. ജിജ്ഞാസു, തന്റെ അഭിപ്രായത്തെ സജ്ജനങ്ങളുടെ മുമ്പിൽ സമർപ്പിച്ചു് നിശ്ചയം വരുത്തിക്കൊള്ളണമല്ലോ. അതിനുവേണ്ടി പറയുന്നതാണു്. അല്ലാതെ നിങ്ങളെ ഉപദേശിക്കുകയല്ല. രാജാവായി നിയമിക്കപ്പെട്ട ഞാൻ

digitized by www.sreyas.in

ശിക്ഷാരക്ഷകന്മാർക്കും പ്രജകളെ സ്വധർമ്മനിഷ്ഠരാക്കുന്നതിനും ബാദ്ധ്യസ്ഥനാണ്. ആ കടമയെ ഞാൻ ശരിയായി അനുഷ്ഠിച്ചാൽ കർമ്മസാക്ഷിയായ ഭഗവാൻ പ്രസാദിച്ച് പുണ്യലോകത്തെ തരും. അതു ചെയ്യാതെ രാജഭോഗങ്ങളെ വാങ്ങി അനുഭവിക്കുകമാത്രം ചെയ്താൽ പ്രജകളുടെ പാപം ഞാൻ അനുഭവിക്കേണ്ടിവരുമെന്നുമാത്രമല്ല, പൂർവ്വപുണ്യങ്ങൾമൂലം സിദ്ധിച്ച ഐശ്വര്യങ്ങളും നഷ്ടപ്പെടും. അതിനാൽ പ്രജകളോട് ഞാൻ പറയുന്നു: "നിങ്ങൾ ശ്രദ്ധാപൂർവ്വം സ്വധർമ്മങ്ങളെ ഈശ്വരാർപ്പണമായി ചെയ്യുവിൻ. തന്മൂലം നിങ്ങൾക്ക് ഇഹപരസൌഖ്യവും എനിക്ക് അനുഗ്രഹവും ലഭിക്കും". ഇത് ധർമ്മസമ്മതമാണോ എന്ന് ഇവിടെയുള്ള മഹാത്മാക്കൾ നിശ്ചയിച്ചുപദേശിക്കണം.

ധർമ്മാധർമ്മങ്ങളുടെ ഫലദാതാവായി ഒരീശ്വരനുണ്ടെന്നാണ് മഹാന്മാരുടെ നിശ്ചിതമതം. മനു, ഉത്താനപാദൻ, ധ്രുവൻ, അംഗൻ, പ്രിയവ്രതൻ എന്ന എന്റെ പൂർവ്വികന്മാരെല്ലാം ഈ അഭിപ്രായക്കാരാണ്. എന്റെ പിതാവായ വേനൻ മുതലായ ചിലർ പറയുന്നു, ഈശ്വരനില്ലെന്ന്. അതുകൊണ്ടു മാത്രം ഈശ്വരനില്ലെന്നു വരുമോ? ആ വിപരീതബുദ്ധികളെക്കുറിച്ച് സത്തുക്കൾ സഹതപിക്കുന്നു. വിവേകികൾക്കാർക്കും ഈശ്വരന്റെ അസ്തിത്വത്തിൽ സംശയലേശമില്ല.

ഭഗവാൻ സന്തോഷിക്കട്ടെയെന്നു മാത്രം സങ്കല്പിച്ച്, ഫലേച്ഛകൂടാതെ സ്വധർമ്മം ചെയ്യുന്തോറും ഭഗവൽഭജനത്തിൽ രുചി വർദ്ധിക്കും. അത് ജന്മജന്മാന്തരങ്ങളിലുള്ള പാപവാസനകളെയെല്ലാം നശിപ്പിച്ച് മനസ്സിനെ പരിശുദ്ധമാക്കും. വീണ്ടും കാമവാസനകൾ മുളയ്ക്കുകയില്ല. വിഷയങ്ങളിൽ വെറുപ്പുണ്ടാകും. നിർമ്മലമായ മനസ്സിൽ ഭഗവത്സ്വരൂപം പ്രകാശിക്കും. ആ സ്വരൂപത്തെക്കുറിച്ചുള്ള അനുഭവജ്ഞാനമുണ്ടാകും. അതോടെ ഭക്തൻ ദുഃഖസംസാരത്തെ സുഖമായി തരണംചെയ്യും.

അതിനാൽ സജ്ജനങ്ങളെ! നിങ്ങൾ സ്വധർമ്മാനുഷ്ഠാനത്താൽ സകലാഭീഷ്ടപ്രദനായ ഭഗവാനെ ഭജിക്കുവിൻ. ഭഗവാൻ ഗുണാതീതനാണ്. പരിശുദ്ധജ്ഞാനം മാത്രമാണ് തന്തിരുവടിയുടെ സ്വരൂപം. എങ്കിലും ജീവാനുഗ്രഹത്തിനായി യജ്ഞമായും യജ്ഞദ്രവ്യമായും കർമ്മങ്ങളായും മന്ത്രങ്ങളായും ഭവിച്ചിരിക്കുന്നു. എല്ലാ നാമരൂപങ്ങളും ഭഗവാൻ തന്നെ. ഭജിക്കുന്നവനും ഭജനവും ഭജനീയനും ഭഗവാൻ തന്നെ. ഈ അഭേദഭാവനയോടുകൂടി ഭജിച്ചാൽ പരമാനന്ദാനുഭവമുണ്ടാകും. ആ ആനന്ദവും ഭഗവാൻ തന്നെ.

digitized by www.sreyas.in

എൻെറ പ്രജകളിൽ ആരാണോ ഇപ്രകാരം ശ്രീഹരിയെ നിരന്തരം സേവിക്കുന്നതു് അവർ എനിക്കു് മഹത്തായ അനുഗ്രഹത്തെ ചെയ്യുന്നു, നിശ്ചയം. തിതിക്ഷകൊണ്ടും തപസ്സുകൊണ്ടും വിദ്യകൊണ്ടും ഭക്തികൊണ്ടും മഹാതേജസ്വികളായിഭവിച്ച ബ്രഹ്മജ്ഞന്മാരെ പൂജിക്കുന്നതിൽ ഞാൻ ഒരിക്കലും ഉപേക്ഷ വിചാരിക്കരുതു്. എന്തെന്നാൽ അവരെ പുരാണപുരുഷനായ ശ്രീഹരിയും കൂടി നിത്യവും ആരാധിക്കുന്നു. അതുകൊണ്ടാണു് ഭഗവാനു് ഭക്തസങ്കടത്തെ നശിപ്പിക്കാനുള്ള സാമത്ഥ്യവും മഹത്തമന്മാരിൽ ഒന്നാമനെന്നുള്ള യശസ്സും ലഭിച്ചതു്. ബ്രഹ്മജ്ഞന്മാരുടെ മഹിമ വാക്കുകൾക്കതീതമാണു്. ദേവതകൾക്കായി അഗ്നിയിൽ ഹോമം ചെയ്യുന്നതിനേക്കാൾ എത്രയോ അധികം ശ്രേഷ്ഠമാണു് ബ്രഹ്മജ്ഞന്മാക്കു സമർപ്പിക്കുന്നതു്. പരമഹംസന്മാർ ഭഗവത്സ്വരൂപം തന്നേയാണു്. അവരെ സൽക്കരിക്കുന്നതിനെ തൻെറ ഉത്തമപൂജയായി ഭഗവാൻ സ്വീകരിക്കുന്നു. അവരുടെ പാദസരോജരേണുക്കളെ ഞാൻ ആയുഷ്കാലമെല്ലാം ശിരസ്സിൽ ധരിക്കും. തന്മൂലം സകലപാപങ്ങളും നശിക്കും. സകല ഗുണങ്ങളും താനേവരും. അതിനായി സാക്ഷാൽ ജനാർദ്ദനനും ഭക്തന്മാരും എന്നെ അനുഗ്രഹിക്കട്ടെ".

ചക്രവത്തിയുടെ വിശിഷ്ടമായ ധമ്മോപദേശത്തെ ജനങ്ങൾ സാധുവാദം ചെയ്തു് സ്തുതിച്ചു. "ഇത്ര യോഗ്യനായ പുത്രൻമൂലം മഹാപാപിയായിരുന്ന വേനനു് പുണ്യലോകം ലഭിച്ചുകഴിഞ്ഞു. ഈ ഭാഗ്യം തന്നെയാണല്ലോ പ്രഹ്ലാദൻെറ പിതാവായ ഹിരണ്യകശിപുവിനും ലഭിച്ചതു്. രാജൻ! അച്യുതനിൽ ഈവിധം ദൃഢഭക്തി ലഭിച്ച അങ്ങു് ഭാഗ്യവാനാണു്, നിശ്ചയം. അങ്ങു് ഞങ്ങളുടെ നാഥനായി വന്നതിനാൽ പ്രഭു ഞങ്ങളിലും പ്രസാദിച്ചിരിക്കുന്നു. അങ്ങു് ഞങ്ങളെ ഈവിധം ഉപദേശിച്ചതു് ഉചിതം തന്നെ. കാരണം ജീവകാരുണ്യം മഹാത്മാക്കളുടെ സ്വഭാവമാണു്. നഷ്ടദൃഷ്ടികളായ ഞങ്ങളെ അങ്ങു് സംസാരത്തിൻെറ മറുകരയെ എത്തിച്ചിരിക്കുന്നു".

digitized by www.sreyas.in

# അദ്ധ്യായം 22.

## ശ്രീസനൽകുമാരൻ പൃഥുവിനുചെയ്യുന്ന ജ്ഞാനോപദേശം

ശ്രീമൈത്രേയർ പറഞ്ഞു:– പൃഥുവിനെ അനുഗ്രഹിക്കാനായി സൂര്യതേജസ്വികളായ സനകാദികൾ എഴുന്നള്ളി. ലോകത്തിലെ പാപാന്ധകാരത്തെ നിശ്ശേഷം പോക്കുന്ന പ്രഭാവശാലികളായ അവരെ ചക്രവർത്തിയും ജനങ്ങളും എഴുന്നേററ് പൂജിച്ചു. രാജാവ് സ്വയം അവരുടെ ശ്രീപാദങ്ങളെ കഴുകി ആ പാവനതീർത്ഥത്തെ ശിരസ്സിൽ ധരിച്ചു. അവരെ സ്വർണ്ണാസനങ്ങളിലിരുത്തി. ശ്രീരുദ്രന്റേയും പൂർവ്വജന്മാരായ ആ മഹാനുഭാവന്മാരെ വഴിപോലെ സൽക്കരിച്ചിട്ട് ചക്രവർത്തി ശ്രദ്ധയോടും വിനയത്തോടുംകൂടി പറഞ്ഞു:– മംഗളമൂർത്തികളെ! നിങ്ങളുടെ ദർശനം യോഗികൾക്കു പോലും ദുർല്ലഭമാണ്. അതു് ഞങ്ങൾക്ക് സാധിച്ചുവല്ലോ. ഈ മഹാഭാഗ്യലാഭത്തിനു തക്കവണ്ണം പൂർവ്വജന്മങ്ങളിൽ ഞങ്ങൾ എന്തുമഹാപുണ്യം ചെയ്തുവോ. നിങ്ങൾ പ്രസാദിച്ചാൽ ഒരുവന് ഇഹത്തിലും പരത്തിലും എന്താണ് ലഭിക്കാത്തതു്? സർവ്വത്ര നിറഞ്ഞിരിക്കുന്ന ആത്മാവിനേയെന്നപോലെ സർവ്വത്ര സഞ്ചരിക്കുന്ന നിങ്ങളെ ലോകർ കാണുന്നില്ല. നിങ്ങളെ ദർശിക്കാനും പൂജിക്കാനും പാദതീർത്ഥം ശിരസ്സിൽ ധരിക്കാനും സംഗതി വന്നതിനാൽ ഞാൻ ധന്യനായി. തീർത്ഥപാദനായ ശ്രീഹരിയുടെ ദാസന്മാരുടെ പാദതീർത്ഥം ഏതുഗൃഹത്തെ സ്പർശിക്കുന്നുവോ, അതു മാത്രമാണ് ഗൃഹം. അതല്ലാത്ത ഗൃഹങ്ങൾ എത്രസമ്പത്തുള്ളതായാലും സർപ്പങ്ങളുടെ വാസസ്ഥലമായ വൃക്ഷകോടരങ്ങൾക്കു തുല്യം നീചമാണ്. നൈഷ്ഠികബ്രഹ്മചാരികളായ നിങ്ങളുടെ വരവ് എത്രയും ശോഭനമായി.

ഹേ നാഥന്മാരെ! ഞങ്ങൾ കേവലം ഇന്ദ്രിയാധീനരാണ്. നിത്യദുഃഖമായ സംസാരത്തിൽ കിടക്കുന്ന ഞങ്ങൾക്കെന്തു സുഖമാണുള്ളതു്? എന്നാൽ ആത്മാവിൽ മാത്രം രമിക്കുന്ന നിങ്ങളോ, നിത്യസുഖികൾ. നിങ്ങൾക്കു സുഖമാണോ എന്നുചോദിക്കേണ്ട ആവശ്യമേയില്ല. എന്തെന്നാൽ സുഖദുഃഖങ്ങളുടെ സങ്കല്പം തന്നെയും നിങ്ങൾക്കില്ല. ദുഃഖികൾക്കെല്ലാം നിങ്ങൾ സുഹൃത്തുക്കളാണ്. സാക്ഷാൽ ശ്രീനാരായണൻ തന്നെയാണ് സിദ്ധന്മാരായ നിങ്ങളുടെ രൂപത്തിൽ സഞ്ചരിക്കുന്നതു്. അതുകൊണ്ടു് ഞാൻ പ്രാർത്ഥിക്കുകയാണ്, സംസാരതപ്തരായ ഞങ്ങൾ പ്രയാസം കൂടാതെ ക്ഷേമത്തെ പ്രാപിക്കുവാനുള്ള മാർഗ്ഗം പറഞ്ഞു തരണെ.

digitized by www.sreyas.in

പൃഥുവിന്റെ മിതവും സാരഗർഭവുമായ വാക്കുകൾ കേട്ട് സന്തോഷിച്ച് ശ്രീസനൽകുമാരൻ പറഞ്ഞു:— മഹാരാജാവേ! അങ്ങയുടെ പ്രശ്നം എത്രയുമുചിതമായി. അങ്ങയ്ക്ക് വേണ്ടതെല്ലാമറിയാം. എങ്കിലും ചോദിച്ചതു് ജനങ്ങൾക്ക് നല്ലതുവരട്ടേ എന്നുള്ള ആഗ്രഹം കൊണ്ടുമാത്രമാണ്. സാധുക്കളുടെ ചേർച്ച ഇരുകൂട്ടർക്കും സന്തോഷകരമാണ്. അവരുടെ സംഭാഷണം ലോകത്തിനും നന്മയെ ചെയ്യും. മധുവൈരിയുടെ പാദങ്ങളിൽ അതിശയഭക്തിയുള്ള അങ്ങ് ഭാഗ്യവാനാണ്. ഈവിധം പ്രേമമുണ്ടാവാൻ വളരെ പ്രയാസമാണ്. ഉണ്ടായാലോ, കാമവാസനകളെല്ലാം അററുപോകുന്നു. അങ്ങയുടെ ചോദ്യത്തിനു് ചുരുക്കത്തിൽ ഉത്തരം പറയാം:

ജനങ്ങൾക്ക് നല്ലതുവരുവാൻ രണ്ടു സംഗതികളെയാണ് ശാസ്ത്രങ്ങൾ നിശ്ചയിച്ചു പറഞ്ഞിരിക്കുന്നതു്— അതായതു്, ആത്മാവിൽ സുദൃഢമായ പ്രേമവും ആത്മാവല്ലാത്ത വിഷയങ്ങളിൽ അസംഗതാവും. ഇവരണ്ടും കൈവരാനുള്ള ഉപായങ്ങളും ശാസ്ത്രം വിധിച്ചിട്ടുണ്ട്. ശാസ്ത്രങ്ങളിലും ഗുരുവാക്യങ്ങളിലും ദൃഢമായ വിശ്വാസം, ഭഗവദ്ധർമ്മത്തെ മാത്രം ചെയ്യുക, ഭഗവൽപ്രാപ്തിസാധനങ്ങളെ അറിയാനാഗ്രഹിക്കുക, യമനിയമാദികളിൽ നിഷ്ഠ, യോഗാചാര്യന്മാരെ ഉപാസിക്കുക, ഭഗവാന്റെ പുണ്യകഥകളെ നിരന്തരം കേൾക്കുക, അന്യവിഷയങ്ങളേയും വിഷയികളേയും വിട്ടിരിക്കുക, ഹരിഗുണകഥകളിൽ രുചിയുണ്ടെങ്കിൽ ഭക്തജനങ്ങളോടു ചേന്ന് കീർത്തിക്കുക, ഇല്ലെങ്കിൽ ഏകാന്തത്തിലിരുന്ന് ആത്മധ്യാനംചെയ്യുക, അഹിംസ പാലിക്കുക, കിട്ടുന്നതുകൊണ്ടു സന്തോഷിക്കുക, തനിക്ക് ഹിതമേതു് അഹിതമേതു് എന്നു നിരന്തരം അനുസന്ധാനം ചെയ്യുക, മുകുന്ദന്റെ അപ്രാകൃതലീലകളെ പ്രേമപൂർവ്വം സ്മരിക്കുക, അതേസമയം അന്യദേവതോപാസകരെ നിന്ദിക്കാതിരിക്കുക, പ്രാരബ്ധമനുസരിച്ച് കിട്ടേണ്ടതു കിട്ടുമെന്നുറച്ച്, വിഷയസമ്പാദനത്തിൽ കാലമെല്ലാം കളയാതിരിക്കുക, സുഖദുഃഖങ്ങളെ സമഭാവനയോടെ സഹിക്കുക, എന്നിവയെല്ലാം വിഷയവൈരാഗ്യത്തിനും ഭഗവൽഭക്തിക്കുമുള്ള ഉപായങ്ങളാണ്. ഇപ്പറഞ്ഞ ഗുണങ്ങളെല്ലാം കേവലം ഭഗവന്നാമസങ്കീർത്തനംകൊണ്ടും കഥാശ്രവണംകൊണ്ടും താനേ വന്നുചേരും. ഭക്തന്മാരോടു ചേന്ന് ഭഗവൽകഥാലാപം ചെയ്യുന്നതിൽ ഉത്സാഹം വർദ്ധിക്കുന്തോറും വൈരാഗ്യവും ഭക്തിയും ശീഘ്രം അഭിവൃദ്ധിപ്പെടും. ആ സമയം ഭഗവാൻ തക്കതായ ഗുരുനാഥനെ എത്തിച്ചുതരും. ആചാര്യോപദേശത്താൽ ഭക്തിജ്ഞാനവൈരാഗ്യങ്ങൾ നല്ലവണ്ണം പുഷ്ടിപ്പെടും. അപ്പോൾ അവിദ്യ, അസ്മിത, രാഗം, ദ്വേഷം ആസക്തി എന്ന പഞ്ചാത്മകമായ ജീവകോശം ദഹിച്ചുപോകും. അഹന്താമമതകൾ നശിക്കുമ്പോൾ ഉള്ളിലും പുറത്തും ആത്മാവല്ലാതെ അന്യമായി ഒന്നും കാണുകയില്ല.

digitized by www.sreyas.in

വിഷയങ്ങളോടുള്ള ആസക്തിയാണ് സർവ്വാനർത്ഥങ്ങൾക്കും കാരണം. വിഷയങ്ങളെ ചിന്തിക്കുമ്പോൾ അവയെ അനുഭവിക്കണമെന്ന മോഹമുണ്ടാകും. ഇന്ദ്രിയങ്ങൾ ക്ഷോഭിക്കും, താനറിയാതെതന്നെ മനസ്സ് ബുദ്ധിയുടെ വിചാരശക്തിയെ അപഹരിക്കും. അതോടെ സ്വരൂപജ്ഞാനം നശിക്കും. ഇതുതന്നെയാണ് ആത്മനാശം. ആത്മസുഖം കിട്ടുമെന്ന കരുതിയാണല്ലോ ബാഹ്യവിഷയങ്ങളെ മോഹിക്കുന്നത്. ആത്മാവിന് തന്നിൽനിന്നുതന്നെ നാശം നേരിടുമെന്നുവന്നാൽ അതിനേക്കാൾ കഷ്ടമെന്തൊന്നുള്ളു? ഇങ്ങനെ വിചാരം ചെയ്യുമ്പോൾ വിഷയചിന്തനം ആത്മനാശത്തിൽ കൊണ്ടുവിടുമെന്ന ബോദ്ധ്യമാകും. ദുഃഖസംസാരസാഗരത്തെ കടക്കാനാഗ്രഹിക്കുന്നവൻ ഒരുകാലത്തും വിഷയസംഗം ചെയ്യരുത്.

രാജൻ! അങ്ങ് ദേഹമല്ല, മനസ്സല്ല, ജീവൻമല്ല. ഹൃദയത്തിൽ സ്വയം പ്രകാശിച്ച് ജീവനേയും പ്രകാശിപ്പിക്കുന്ന പരമാത്മാവായ ഭഗവാൻ തന്നെയാണെന്നറിഞ്ഞാലും. പ്രപഞ്ചത്തിലെല്ലാം തന്തിരുവടി അന്തര്യാമിയായിരിക്കുന്നു. ഭഗവാൻ മാത്രം സത്യം. മായാവിലാസത്താൽ ഭഗവാനിൽ പ്രപഞ്ചം ഉള്ളതുപോലെ തോന്നുന്നു. അധിഷ്ഠാനമായ സത്യവസ്തുവിനെ അറിയുമ്പോൾ മിഥ്യാപ്രപഞ്ചദൃഷ്ടി നശിക്കുന്നു. ഇതിന് പരിശുദ്ധമായ അന്തഃകരണം വേണം. ശ്രീവാസുദേവന്റെ ചരണകമലങ്ങളെ ഭക്തിയോടുകൂടി ശരണം പ്രാപിച്ചാൽ മാത്രമേ അന്തഃകരണം ശുദ്ധമാവുകയുള്ളു. ആ അവലംബംകൂടാതെ നിർഗ്ഗുണനിരാകാരധ്യാനത്തിന് പുറപ്പെടുന്നവർക്ക് ആയാസം മാത്രമായിരിക്കും ഫലം. കാമക്രോധാദികളാകുന്ന ഘോരനക്രങ്ങളോടുകൂടിയ സംസാരമഹാസമുദ്രത്തെ ഭഗവാനാകുന്ന കപ്പലിനേയും ഗുരുവാകുന്ന കപ്പിത്താനേയുമാശ്രയിക്കാതെ കടക്കാൻ സാദ്ധ്യമല്ല. അതിനാൽ അങ്ങ് ഭജനീയനായ ശ്രീഹരിയുടെ പാദപത്മങ്ങളെ മുറുകെപ്പിടിച്ചുകൊണ്ട് ദുഃഖസംസാരത്തെ സുഖമായി കടന്നുകൊള്ളുക".

ഭഗവാൻ സനൽകുമാരന്റെ ഉപദേശത്തെ ഗ്രഹിച്ച് പൃഥുചക്രവർത്തി കൃതജ്ഞതാനിർഭരനായി പറഞ്ഞു "ബ്രഹ്മൻ! നിന്തിരുവടി എനിക്ക് ആത്മതത്വോപദേശം തരുമെന്ന് ദീനാനുകമ്പിയായ ഭഗവാൻ മുൻപുതന്നെ അനുഗ്രഹിച്ചതാണ്. ഭഗവാന്റെ സങ്കല്പത്തെ നിന്തിരുവടി വഴിപോലെ സാധിപ്പിച്ചുതന്നു. ഗുരുദക്ഷിണയായി ഇവൻ എന്തു സമർപ്പിക്കും? സ്വാമിൻ, എന്റെ സ്വന്തമായി ഒന്നുംതന്നെയില്ലല്ലോ. ഈ ശരീരവും ചക്രവർത്തിപദവിയും തൽസംബന്ധമായ ഐശ്വര്യങ്ങളുമെല്ലാം സാധുക്കൾ അനുഗ്രഹിച്ചുതന്ന ഉച്ഛിഷ്ടമാണ്. എങ്കിലും അവ എന്റേതാണെന്ന് ഞാൻ അഭിമാനിക്കുന്നു. അതിനാൽ രാജാവ് ഭൃത്യനു കൊടുത്ത ധനത്തെത്തന്നെ ഭൃത്യൻ

digitized by www.sreyas.in

രാജാവിന്ന സമർപ്പിക്കുന്നതുപോലെ, എന്റേതെന്നഭിമാനിക്കുന്ന പ്രാണൻ, ശരീരം, പുത്രദാരാദികൾ, ഗൃഹം, ധനം, രാജ്യം ഇവ സർവ്വവും നിന്തിരുവടിയുടെ പാദമൂലങ്ങളിൽ സമർപ്പിച്ചുകൊള്ളുന്നു. വാസ്തവത്തിൽ ഇവയെല്ലാം എന്നും നിങ്ങളുടെ സ്വന്തമാകുന്നു. മഹാത്മാക്കളായ നിങ്ങളുടെ കൃപാദൃഷ്ടി കൊണ്ടാണു് ലോകം സുഖിക്കുന്നതു്. പരമതത്വത്തെ ഇത്രത്തോളം തെളിവായി ഉപദേശിച്ചനുഗ്രഹിച്ച നിന്തിരുവടി ആ സൽപ്രവൃത്തികൊണ്ടുതന്നെ സന്തോഷിക്കണം. നിങ്ങളെ നമസ്കരിക്കുകയല്ലാതെ മററൊന്നിനും ഞാൻ ശക്തനല്ല".

യോഗേശ്വരന്മാരായ കുമാരന്മാർ പൃഥുവിന്റെ സൗശീല്യത്തെ പ്രശംസിച്ചു് പൂജയും സ്വീകരിച്ചുകൊണ്ടെഴുന്നള്ളി. ചക്രവർത്തി, അദ്ധ്യാത്മശിക്ഷയാൽ മനസ്സിന്റെ ചാഞ്ചല്യം നശിച്ചു് ആത്മാവിൽതന്നെ സ്ഥിതി ചെയ്തു് കൃതാർത്ഥനായി. സകല കർമ്മങ്ങളേയും ഈശ്വരാർപ്പണബുദ്ധ്യാ ചെയ്തു. ഗൃഹത്തിലിരുന്നിട്ടും സൂര്യനെപ്പോലെ അനാസക്തനായിരുന്നു. മാതൃകാപരമായ പ്രജാപാലനം ചെയ്തു് പ്രജകളെ തന്നിൽ ഏററവും രഞ്ജിപ്പിച്ചുകൊണ്ടു് രാജശബ്ദത്തെ അന്വർത്ഥമാക്കിച്ചെയ്തു.

---

## അദ്ധ്യായം 23.

### പൃഥു ദമ്പതികളുടെ പരമപദപ്രാപ്തി

ശ്രീമൈത്രേയർ പറഞ്ഞു:– തനിക്കു് വാർദ്ധക്യമായെന്നും, പുത്രന്മാർ രാജ്യഭരണത്തിന്നു് പ്രാപ്തരായെന്നും മനസ്സിലാക്കി, സ്വതേ വിരക്തനായ പൃഥു രാജ്യത്തെ അവരിൽ ഏല്പിച്ചിട്ടു് വനവാസത്തിനായി പുറപ്പെട്ടു. പതിവ്രതയായ അർച്ചിസ്സും പതിയെ അനുഗമിച്ചു: ആ രാജർഷിയുടെ വിരഹം പ്രജകൾക്കു് സഹിക്കാൻ കഴിഞ്ഞില്ല. അദ്ദേഹം തപോവനത്തിൽ പ്രവേശിച്ചു് ഉഗ്രതപസ്സു തുടങ്ങി. മുമ്പു് രാജ്യഭരണത്തിൽ എത്രമാത്രം ശ്രദ്ധിച്ചുവോ, അത്രത്തോളം ഇപ്പോൾ ആത്മലാഭത്തിലും ശ്രദ്ധിച്ചു. ആരംഭത്തിൽ കായ്കനികളും, പിന്നീടു് ഉണക്കയിലയും ഒടുവിൽ വായുമാത്രവും ആഹാരമാക്കിക്കൊണ്ടു് ഉഗ്രതപം ചെയ്തു. ദുഃഖങ്ങളെല്ലാം സഹിച്ചുകൊണ്ടു് വെറും നിലത്തിൽ കിടന്നു. ഉഷ്ണകാലത്തിൽ പഞ്ചാഗ്നിമദ്ധ്യത്തിലും, മഴക്കാലത്തു് മഴ നനഞ്ഞുകൊണ്ടും, മഞ്ഞുകാലത്തിൽ കഴുത്തോളം വെള്ളത്തിൽ

digitized by www.sreyas.in

ഇരുന്നുകൊണ്ടും തപസ്സുചെയ്തു. വാക്കിനെ അടക്കി. പ്രാണജയം അഭ്യസിച്ച് സമ്പാദിച്ചു. ശ്രീകൃഷ്ണപ്രീതിയെ മാത്രം കാംക്ഷിച്ചു. ക്രമേണ ഇന്ദ്രിയങ്ങളെ പൂർണ്ണമായി നിരോധിച്ചുകൊണ്ട് കർമ്മങ്ങളിൽനിന്നെല്ലാം വിരമിച്ചു. അന്തഃകരണം അസംഗവും പരിശുദ്ധവുമായി. ഗുരു ഉപദേശിച്ചപ്രകാരം ഭഗവാനെ തീവ്രമായി ഭജിച്ചു. സർവ്വേശ്വരനിൽ അനന്യമായ പ്രേമഭക്തി സിദ്ധിച്ചു. ഹൃദയഗ്രന്ഥി ഛിന്നഭിന്നമായി. പിന്നീട് ശ്രീകൃഷ്ണകഥനകീർത്തനധ്യാനങ്ങളിൽ മാത്രം കാലം കഴിച്ചു. ശരീരത്യാഗത്തിനുള്ള കാലം വന്നു. പ്രാണനെ ഷഡാധാരങ്ങളിൽക്കൂടി ഉയർത്തി ബ്രഹ്മരന്ധ്രത്തിൽ നിർത്തി. പഞ്ചഭൂതങ്ങളേയും തത്തൽകാരണങ്ങളിൽ ലയിപ്പിച്ചു. കാലം വന്നപ്പോൾ ശരീരമുപേക്ഷിച്ച് ശ്രീകൃഷ്ണസായൂജ്യം പ്രാപിച്ചു.

ചക്രവർത്തിയുടെ പട്ടമഹിഷിയായി സകല സൗഭാഗ്യങ്ങളുമനുഭവിച്ചുകൊണ്ട് കൊട്ടാരത്തിൽ വസിച്ചിരുന്ന അർച്ചിസ്സ്, തളിരുപോലെ മൃദുലമായ തന്റെ ശരീരത്തിനു നേരിട്ട ക്ലേശങ്ങളെ വകവയ്ക്കാതെ, വനത്തിൽ ഭർത്താവിനെ ശുശ്രൂഷിച്ചു. ആ മൃദുശരീരം ശോഷിച്ച് വാടിപ്പോയി. എങ്കിലും പ്രിയതമന്റെ കരസ്പർശംകൊണ്ടും പ്രിയഭാഷണംകൊണ്ടും അത്യധികം ആനന്ദിച്ചതിനാൽ ശരീരപീഡയെ അറിഞ്ഞതേയില്ല. പ്രാണനാഥന്റെ ശരീരത്തിൽനിന്നും ചേതന വേറിട്ടതായി കണ്ടപ്പോൾ പ്രേമാധിക്യത്താൽ കരഞ്ഞുപോയി. ഭർത്താവ് ഉത്തമഗതിയെത്തന്നെ പ്രാപിച്ചുവെന്നറിയാം, എങ്കിലും വിരഹം സഹിക്കാൻ കഴിഞ്ഞില്ല. അനന്തരം ദുഃഖമടക്കിക്കൊണ്ട് ചിതക്കൂട്ടി ഭർത്തൃശരീരത്തെ അതിലെടുത്തു വച്ചു. താൻ സ്നാനം ചെയ്ത് ഉദാരനായ പതിക്ക് ഉദകം സമർപ്പിച്ചു. ദേവതകളെ മനസാ നമസ്കരിച്ചു. ഭർത്തൃപാദകമലങ്ങളെ ഹൃദയത്തിൽ ധ്യാനിച്ചുകൊണ്ട് താനും അഗ്നിപ്രവേശം ചെയ്തു. ആകാശത്തിൽ ദേവന്മാരും സ്ത്രീകളും അത്ഭുതസ്തബ്ധരായി നോക്കിനിന്നു. വീരപുരുഷനായ നാഥനെ അനുഗമിച്ച ആ പതിവ്രതാരത്നത്തിനെ അവർ വാഴ്ത്തി സ്തുതിച്ചു. ദേവവാദ്യങ്ങളെ മുഴക്കി പുഷ്പവൃഷ്ടിയെ ചെയ്തു. അച്യുതനെ ആശ്രയിച്ച പൃഥുചക്രവർത്തിയോടൊപ്പം അർച്ചിസ്സും വൈകുണ്ഠം പ്രാപിച്ചു.

മഹത്തായ പൃഥുചരിത്രത്തെ കേൾക്കുന്നവനും കേൾപ്പിക്കുന്നവനും ഭഗവാനിൽ ദൃഢമായ പ്രേമഭക്തി ലഭിച്ച് അന്ത്യത്തിൽ പൃഥുവിന്റെ പദവിയെ പ്രാപിക്കും.



digitized by www.sreyas.in

# അദ്ധ്യായം 24.

## പ്രചേതസ്സുകളുടെ തപസ്സും രുദ്രഗീതോപദേശവും

ശ്രീമൈത്രേയർ പറഞ്ഞു:- പൃഥുവിൻെറ വംശപരമ്പരയിൽ ബർഹിഷദനെന്ന രാജാവുണ്ടായി. അദ്ദേഹം മഹാഭക്തനും, കർമ്മകാണ്ഡങ്ങളിലും യോഗശാസ്ത്രത്തിലും നിപുണനുമായിരുന്നു. അദ്ദേഹം യാഗങ്ങളെ ഒന്നിനു പുറകേ ഒന്നായി തുടച്ചയായി ചെയ്തുവന്നു. ആ യാഗങ്ങൾക്കായി വിരിച്ച ദർഭകളെക്കൊണ്ടു് ഭൂതലം മൂടപ്പെട്ടുവത്രെ! അതിനാൽ അദ്ദേഹത്തിനു് പ്രാചീനബർഹിസ്സെന്ന പേരുണ്ടായി. തൻെറ ഭാര്യയായ ശതദ്രുതിയിൽ പ്രചേതസ്സുകൾ എന്ന പത്തു പുത്രന്മാരുണ്ടായി. അവർ പത്തുപേരും തുല്യമനസ്സുകളും ധർമ്മപാരംഗതരുമായിരുന്നു. പിതാവു് അവരോടു് പ്രജാവൃദ്ധി ചെയ്യാനാജ്ഞാപിച്ചു.

സൽസന്താനങ്ങൾ ഉണ്ടാവാനും സംസാരം ദുഃഖഭൂയിഷ്ഠമാവാതിരിക്കാനും ശ്രീഹരിപ്രസാദം അനിവാര്യമാണെന്നറിയുന്ന അവർ ഭഗവൽഭജനം ചെയ്യാനായി പടിഞ്ഞാറേദിക്കിലേക്കു പോയി. വഴിയിൽ വിശാലമായ ഒരു തടാകം കണ്ടു. അതിൻെറ ഉള്ളിൽ വാദ്യമേളങ്ങളോടുകൂടിയ ദിവ്യസംഗീതം കേൾക്കാറായി. തുടന്നു് ശ്രീപരമേശ്വരൻ പരിവാരസമേതം ജലത്തിൽനിന്നും നിഷ്ക്രമിക്കുന്നതും കണ്ടു. ഉരുക്കിയ സ്വർണ്ണത്തിൻെറ കാന്തിയോടും മൂന്നു കണ്ണുകളോടും പ്രസാദസുമുഖനായി പ്രത്യക്ഷപ്പെട്ട നീലകണ്ഠനെ കണ്ടു് ആഹ്ലാദഭരിതരായ പ്രചേതസ്സുകൾ ഭക്തിപൂർവ്വം വീണു് നമസ്കരിച്ചു.

ശ്രീമഹാദേവൻ അവരെ കടാക്ഷിച്ചുകൊണ്ടു് പറഞ്ഞു:- "നിങ്ങളാരെന്നും ഉദ്ദേശമെന്തെന്നുമറിഞ്ഞു് നിങ്ങളെ അനുഗ്രഹിക്കാനായിട്ടാണു് ഞാൻ ദർശനം തന്നതു്. ശ്രീവാസുദേവനെ സാക്ഷാത്തായി ശരണം പ്രാപിച്ചവരെ ഞാൻ ഇഷ്ടപ്പെടുന്നു. അവരെ എനിക്കു സമന്മാരായി ഞാൻ കാണുന്നു. അവക്കും എന്നോടു് അത്യന്തം പ്രിയമാണു്. അതിനാൽ നിങ്ങൾക്കു് പരമപവിത്രമായ ഒരു മന്ത്രമുപദേശിക്കാം". ഇതുകേട്ടു് മന്ത്രം സ്വീകരിക്കാൻ അഞ്ജലിബദ്ധരായി നിന്ന പ്രചേതസ്സുകൾക്കു് ഭഗവാൻ ഇപ്രകാരം മന്ത്രോപദേശം ചെയ്തു:-

"ഹേ ഭഗവൻ! പങ്കജനാഭ, വാസുദേവ, ആദിശേഷ, പ്രദ്യുമ്ന, അനിരുദ്ധ, നിന്തിരുവടിക്കു നമസ്കാരം. സൂര്യനും ചന്ദ്രനും അഗ്നിയും പഞ്ചഭൂതങ്ങളും പുണ്യലോകങ്ങളും ധർമ്മവും, അധർമ്മവും, പ്രവൃത്തിയും, നിവൃത്തിയും

digitized by www.sreyas.in

എല്ലാം നിന്തിരുവടി തന്നെയാണ്. ഭാഗവതന്മാർ അർച്ചിക്കുന്നതും ആശ്രിതർക്ക് പ്രിയതമമായതുമായ അവിടത്തെ ദർശനം ഞങ്ങൾക്കു തരേണമേ. ഘനശ്യാമനിറം, വൃത്തമൊത്ത മനോഹരമുഖാരവിന്ദം, താമരദളംപോലെ നീണ്ട നേത്രങ്ങൾ, സുന്ദരനാസികയും പുരികങ്ങളും, ശോഭനദന്തങ്ങൾ, സമകർണ്ണങ്ങൾ, പ്രേമഹാസകടാക്ഷം, ശോഭയേറിയ അളകങ്ങൾ, ദീർഘബാഹുക്കൾ, സിംഹസ്കന്ധസമാനമായ കണ്ഠം, ലക്ഷ്മീനിവാസമായ തിരുമാറിടം, ആലിലപോലെ കൃശമായ ഉദരം, ആഴമേറിയ തിരുനാഭി, വിരിഞ്ഞ കേസരംപോലെ പ്രഭവീശുന്ന മഞ്ഞപ്പട്ടുവസ്ത്രം, സമസുന്ദരങ്ങളായ തൃക്കാലുകൾ, ഭക്തന്മാരുടെ ഹൃദയാന്ധകാരത്തെ നശിപ്പിക്കുന്ന നഖശോഭയോടുകൂടിയ ശ്രീപാദപല്ലവം എന്നിങ്ങനെയുള്ള സൗന്ദര്യസാരസർവ്വസ്വമായ തിരുമേനിയെ ഞങ്ങൾക്ക് കാണാറാകണം. ആ ദിവ്യസ്വരൂപത്തെ ധ്യാനിക്കുന്ന ഭക്തന്മാർക്ക് സംസാരഭയം നിശ്ശേഷം നശിക്കുന്നു. സുദുർല്ലഭമായ അവിടുത്തെ ദർശനം ഭക്തന്മാർക്കുമാത്രം സുലഭമാണല്ലോ. വിരക്തരായ ആത്മജ്ഞാനികൾക്കും തൃപ്പാദം തന്നെയാണാശ്രയം. വിവേകി നിന്തിരുവടിയിൽനിന്ന് ഒന്നുംതന്നെ ആവശ്യപ്പെടുകയില്ല. ദുരാരാദ്ധ്യനായ നിന്തിരുവടിയെ ഏകാന്തഭക്തിയോടെ സേവിക്കുന്നവൻ ആ പാദമൂലങ്ങളെയല്ലാതെ വേറെ വല്ലതും വാഞ്ഛിക്കുമോ? അന്തകൻ അവിടുത്തെ ഭക്തന്മാരെ തിരിഞ്ഞു നോക്കുകയില്ല. സ്വർഗ്ഗവും മോക്ഷവുംകൂടി അവിടുത്തെ ഭക്തന്മാരോടുള്ള അരക്ഷണസംസർഗ്ഗത്തിന് സമമാകയില്ല. പതിതപാവനനായ നിന്തിരുവടിയെ കീർത്തിക്കുന്നതുകൊണ്ടും തൃപ്പാദതീർത്ഥത്തിൽ സ്നാനം ചെയ്യുന്നതുകൊണ്ടും ഭക്തന്റെ ഉള്ളും പുറവും പരിശുദ്ധമാകുന്നു. ഭൂതദയയും സത്വഗുണവും ഭക്തന്റെ സ്വഭാവമാണ്. അപ്രകാരമുള്ള ഭക്തന്മാരുമായി മാത്രം ഞങ്ങൾക്കു ചേർച്ചയുണ്ടാവണം. ഭക്തിയോഗത്താൽ അമലാന്തഃകരണരായ ഭക്തന്മാർ അവിടുത്തെ യഥാർത്ഥരൂപത്തെ ഹൃദയത്തിൽ സ്പഷ്ടമായി കാണുന്നു. നിന്തിരുവടിയിൽ ഈ വിശ്വവും, വിശ്വത്തിൽ അന്തര്യാമിയായി അവിടുന്നും പ്രകാശിക്കുന്നുവെന്നും, മായാകാര്യമായ ഈ ജഗത്തിൽ നിന്തിരുവടിയെക്കൂടാതെ വേറെ സത്തയില്ലെന്നും ഭക്തൻ സ്പഷ്ടമായി അറിയുന്നു. അതുതന്നെയാണല്ലോ യഥാർത്ഥജ്ഞാനം. വിഷയലാലസനായ ലോഭി ഓരോ ക്ഷുദ്രസുഖത്തിന്റേയും പുറകേ ഭ്രാന്തനായി പായുന്നു. അവന് നിന്തിരുവടിയെ ഒരിക്കലെങ്കിലും സ്മരിക്കാൻ സാവകാശമില്ല. അവനെ കാലസ്വരൂപനായ നിന്തിരുവടി പെട്ടെന്നു പിടികൂടി നശിപ്പിക്കുന്നു. ഈ ബോധമുള്ള ആരെങ്കിലും അവിടത്തെ പാദപത്മങ്ങളെ കൈവിടുമോ? ഞങ്ങളുടെ ഗുരുനാഥനായ ശ്രീരുദ്രനും ആ പാദപത്മങ്ങളെത്തന്നെ സേവിക്കുന്നു. ഭഗവൻ! സകല പ്രാണികളും കാലഭയത്തിന് വിധേയരാണ്.

digitized by www.sreyas.in

ശാശ്വതമായ അഭയസ്ഥാനം അവിടുന്നു മാത്രമാണ്. അതിനാൽ ഞങ്ങൾ ഗതിയും പതിയുമായ നിന്തിരുവടിയെ ശരണം പ്രാപിക്കുന്നു".

ഇപ്രകാരം രുദ്രഗീതമെന്ന വിശിഷ്ടമന്ത്രത്തെ ഉപദേശിച്ചിട്ട് ശ്രീ ശിവൻ അരുളിച്ചെയ്തു: "രാജപുത്രന്മാരെ! നിങ്ങൾ ഹൃദയശുദ്ധിയോടും അർപ്പണബുദ്ധിയോടുംകൂടി ഈ മന്ത്രംകൊണ്ട് സർവ്വാന്തര്യാമിയായ ശ്രീ ഹരിയെ ആരാധിക്കുവിൻ. ഈ വിശുദ്ധസ്തോത്രംകൊണ്ട് പ്രഭു വേഗം പ്രസാദിച്ച് നിങ്ങൾക്ക് മംഗളത്തെ ചെയ്യും''. ഇപ്രകാരം പറഞ്ഞിട്ട് ശ്രീമഹാദേവൻ അന്തർദ്ധാനം ചെയ്തു. പ്രചേതസ്സുകൾ ആ മന്ത്രം ജപിച്ചുകൊണ്ട് ജലത്തിനുള്ളിൽ പതിനായിരം സംവത്സരം തപസ്സുചെയ്തു.

---

## അദ്ധ്യായം 25 മുതൽ 29 വരെ

### പുരഞ്ജനോപാഖ്യാനം

ശ്രീമൈത്രേയർ പറഞ്ഞു:- പ്രാചീനബർഹിസ്സ് കർമ്മങ്ങളിൽ അതി ശ്രദ്ധാലുവായിരുന്നു. വേദോക്തകർമ്മങ്ങളെ തുടർച്ചയായി നിഷ്കർഷയോടുകൂടി ചെയ്തുവന്നതിനാൽ അദ്ദേഹത്തിന്റെ ചിത്തം രാഗദ്വേഷാദികളിൽനിന്ന് മുക്തമായി. അതിനാൽ ഭാഗവതതത്വഗ്രഹണത്തിന് അധികാരിയായി കഴിഞ്ഞു. കരുണാനിധിയായ ശ്രീനാരദഭഗവാൻ രാജാവിനെ ഉദ്ധരിക്കാൻ നിശ്ചയിച്ച് അവിടെ എഴുന്നള്ളി പറഞ്ഞു: "രാജൻ! അങ്ങ് മണ്ഡലേശ്വരനാണ്. അങ്ങയുടെ പ്രവൃത്തികളെ ലോകം ശ്രദ്ധിക്കുന്നുണ്ട്. അതിനാൽ ചെയ്യുന്നതെല്ലാം വിചാരപൂർവ്വമായിരിക്കണം. പ്രാകൃതന്മാരെപ്പോലെ വീണ്ടു വിചാരമില്ലാതെ ഒന്നും ചെയ്യരുത്. ഞാൻ ചോദിക്കട്ടെ. അങ്ങ് എത്രയോ കാലമായി യാഗാദികളെ ചെയ്തുവരുന്നല്ലോ. എന്നിട്ടെന്തു ഫലം കിട്ടി? വല്ല ദുഃഖഫലമോ, സുഖമോ കിട്ടിയിരിക്കാം. അതു മതിയോ? മനുഷ്യജന്മത്തിന്റെ ലക്ഷ്യം ആത്യന്തികമായ ദുഃഖനിവൃത്തിയും നിത്യാനന്ദപ്രാപ്തിയുമാണ്. ഇവ രണ്ടും അങ്ങയുടെ കർമ്മങ്ങൾകൊണ്ട് ലഭ്യമല്ല. കർമ്മങ്ങളുടെ ഫലം പുനരപി ജനനവും പുനരപി മരണവുമാണ്. അല്ലാതെ മോക്ഷമല്ല. ഇതിനെക്കുറിച്ച് ആലോചിച്ചിട്ടുണ്ടോ?

digitized by www.sreyas.in

ഇതുകേട്ട രാജാവിന് പരിഭ്രമമായി. അദ്ദേഹം പറഞ്ഞു: ഭഗവൻ! ഞാൻ അതുയൊന്നും ആലോചിച്ചിട്ടില്ല. ഇന്നകർമ്മത്തിനു് ഇന്നഫലമെന്നു് കേട്ടിട്ടുണ്ടു്. ആ ഫലങ്ങൾക്കായി കർമ്മങ്ങളെ ചെയ്തുകൊണ്ടിരിക്കുന്നു. ഇതിനേക്കാൾ ശ്രേഷ്ഠമായി വല്ലതും ചെയ്യേണ്ടതുണ്ടോ എന്നുപോലുമറിഞ്ഞുകൂട. പുത്രദാരധനാദികളിൽ ആസക്തനായി കൂടധർമ്മത്തോടുകൂടിയ ഗൃഹസംസാരത്തിൽ ഞാൻ ചുററിത്തിരിയുകയാണ്. കാരുണ്യമൂർത്തിയായ നിന്തിരുവടി വേണ്ട വിധത്തിൽ ഉപദേശിച്ച് എന്നെ ഇതിൽ നിന്നും കരകയററണം.

ശ്രീനാരദർ യോഗശക്തിയാൽ രാജാവു് യാഗങ്ങളിൽ വധിച്ച പശുക്കളെ കാണിച്ചുകൊടുത്തുകൊണ്ടു് പറഞ്ഞു തുടങ്ങി: രാജൻ! അങ്ങു് യാഗങ്ങൾക്കായി കൊലചെയ്ത പശുക്കളെ കണ്ടാലും. ഇവ പരലോകത്തിൽ അങ്ങയുടെ വരവും കാത്തിരിക്കുകയാണ്. അവിടെ ചെല്ലുമ്പോൾ ഇവ അങ്ങയെ കുത്തിത്തുളച്ചു് ഛിന്നഭിന്നമാക്കും. അങ്ങയ്ക്കു് തത്വജ്ഞാനത്തിൽ താല്പര്യമുണ്ടെങ്കിൽ ഞാൻ പറയുന്നതിനെ ശ്രദ്ധിക്കുക. ഇതു് പുരഞ്ജനൻ അഥവാ ജീവാത്മാവിന്റെ കഥയാണ്:

പുരഞ്ജനനു് (ജീവാത്മാവിനു്) അവിജ്ഞാതൻ (പരമാത്മാവു്) എന്ന ഒരു നല്ല സ്നേഹിതനുണ്ടായിരുന്നു. നിത്യസഖാവായ ആ പരമബന്ധുവിനെ മറന്നിട്ടു് ജീവൻ വിഷയങ്ങളുടെ പുറകേ അലഞ്ഞു തിരിഞ്ഞു. പുണ്യപാപകർമ്മങ്ങൾക്കനുസരിച്ചു് പലപല ശരീരങ്ങളെടുത്തു് സുഖദുഃഖങ്ങളെ ഭുജിച്ചു. ഒരു ശരീരത്തിലും പൂർണ്ണസംതൃപ്തിയോ, അധികം വൈരപ്പോ തോന്നിയില്ല. നായ് പന്നി, കൃമി ഇത്യാദി നീചയോനികളിൽ ജനിച്ചാലും വിഷയങ്ങളിൽ രമിച്ചുകൊണ്ടേയിരിക്കും. അങ്ങിനെ ബഹുജന്മങ്ങൾക്കുശേഷം മനുഷ്യനായി ജനിക്കുന്നു. ജീവൻ ബുദ്ധിയുമായി സംബന്ധപ്പെടുന്നു. ശരീരത്തിൽ ഞാനെന്നും ശരീരസംബന്ധികളിൽ എന്റേതെന്നും അഭിമാനിക്കുന്നു. എന്തെങ്കിലും ലേശം സുഖം കിട്ടുന്നതിനെ വലുതായി കരുതുന്നു. ജീവനെ മോഹിപ്പിക്കുവാൻ വേണ്ട സാമർത്ഥ്യമെല്ലാം ബുദ്ധിക്കുണ്ടു്. ബുദ്ധിയും ഇന്ദ്രിയങ്ങളും ചേർന്നു് വിഷയങ്ങളെ മുറയ്ക്കു് സമ്പാദിച്ചു് ജീവനു് കൊടുക്കുന്നു. അവയെ പരിപാലിക്കുന്ന പരിശ്രമത്തിൽ തന്നെ ജീവൻ കാലമെല്ലാം ചിലവാക്കുന്നു. താമസ രാജസ സാത്വിക കർമ്മങ്ങൾക്കനുസരണമായി മോഹവും ഹർഷവും പ്രസാദവും മാറിമാറി അനുഭവിക്കുന്നു. സ്വതേ അസംഗനും സ്വതന്ത്രനുമായ ജീവൻ മോഹം നിമിത്തം ബുദ്ധിയുടെ കളിപ്പാവയായി ചേഷ്ടിക്കുന്നു. ആ അവസ്ഥയിൽ ആത്മാവായ ഈശ്വരനെ ഒന്നു സ്മരിപ്പാൻപോലും സംഗതി വരുന്നില്ല. ഭക്തിസാധനകളെ ചെയ്തു് ബന്ധമുക്തി നേടാൻ പററിയ യൌവ്വനകാലം വ്യർത്ഥമായി പോകുന്നു. മാത്രമല്ല, അഹങ്കാരം വർദ്ധിച്ചു്

digitized by www.sreyas.in

വീണ്ടും ജനനമരണങ്ങൾക്ക് ഹേതുവാകുന്നു. വാർദ്ധക്യം ബാധിച്ച് പ്രാണബലവും ശരീരബലവും കുറയുന്നു. 'ഇനി എങ്ങിനെ കഴിയുമെന്ന' വിചാരമായി ദേഹം ജീർണ്ണിച്ച് കണ്ണുകാണാതേയും ചെവികേൾക്കാതേയും അംഗങ്ങളെല്ലാം തളർന്നും, വശംകെടുന്നു. ജ്വരം സന്ധിബന്ധങ്ങളെ ശിഥിലമാക്കുന്നു. ഇങ്ങിനെ എല്ലാവിധത്തിലും കൊള്ളരുതാത്തതായാലും ജീവൻ ദേഹംവിട്ടുപോവാനിഷ്ടപ്പെടുന്നില്ല. പ്രാണൻ തൊണ്ടയിൽ തടഞ്ഞു നിൽക്കുന്നു. അപ്പോഴും സർവ്വേശ്വരനെ സ്മരിക്കാൻ തോന്നുന്നില്ല. തന്റേതെന്നഭിമാനിക്കുന്ന ദേഹകളത്രപുത്രാദികളെ വിട്ടുപോകണമല്ലോ എന്ന ചിന്തമുഴുത്ത് കഠിനമായി ദുഃഖിക്കുന്നു. സച്ചിദാനന്ദസ്വരൂപനായ ഭഗവാന്റെ അംശമായ ജീവന് ഇങ്ങിനെ ക്ലേശിക്കേണ്ട വല്ല ആവശ്യവുമുണ്ടോ? ഇതിനെല്ലാം കാരണം ദേഹാഭിമാനമാണ്. ഒടുവിൽ ജീവൻ ശരീരംവിട്ടു പോകതന്നെചെയ്യുന്നു. കൂടെ സൂക്ഷ്മശരീരവും പോകുന്നു. മരിക്കുന്ന നിമിഷത്തിലും ഭഗവാനെ സ്മരിക്കുന്നില്ല. അവശനായിട്ടെങ്കിലും അപ്പോൾ ഒരു നാമം കീർത്തിച്ചാൽ മതിയായിരുന്നു, ആ കരുണാനിധി ജീവനെ സംസാരദുഃഖത്തിൽ നിന്നുദ്ധരിച്ച് തന്നോടു ചേർത്തുകൊള്ളുമായിരുന്നു.

യമലോകത്തിലേക്ക് നയിക്കപ്പെട്ട ജീവൻ, കർമ്മാനുസരണം നരകത്തിലോ സ്വർഗ്ഗത്തിലോ വസിക്കുന്നു. വീണ്ടും ഭൂമിയിൽ ജനിക്കുന്നു. രജോഗുണപ്രധാനമായ ബുദ്ധിയെ ആശ്രയിക്കുന്നതുകൊണ്ടാണ് ജീവന് ഈ ദുരിതം നേരിടുന്നത്. ഒടുവിൽ ഏതോ സുകൃതവിശേഷത്താൽ സാത്വികബുദ്ധിയെ ആശ്രയിക്കാൻ യോഗം വരുന്നു. അപ്പോൾ സൽഗുരുലാഭമുണ്ടാകുന്നു. ശ്രീകൃഷ്ണകഥാശ്രവണകീർത്തനാദികളിൽ രുചിയുണ്ടാകുന്നു. തൽഫലമായി ഇഹപരസുഖങ്ങളിൽ വിരക്തിയുണ്ടാകുന്നു. ഭഗവാനെ പ്രീതിപൂർവ്വകം നിരന്തരം ഭജിക്കുന്നു. ഏകാന്തമായ പുണ്യദേശത്തിലിരുന്ന് ഏകാഗ്രചിത്തനായി ഭഗവദ്ധ്യാനം ചെയ്യുന്നു. ശരീരത്തെ ബാധിക്കുന്ന ദ്വന്ദ്വങ്ങളെ അറിയുന്നില്ല. ഇന്ദ്രിയവൃത്തികളോടുകൂടിയ അന്തഃകരണം പരമശാന്തമായി ഭവിക്കുന്നു. അപരിച്ഛിന്നമായ പരമാത്മാവ് തന്നേയാണ് താൻ എന്ന അനുഭൂതി കൈവന്ന് അതായി ഭവിക്കുന്നു. ജീവന്മുക്തനായി എന്നർത്ഥം. ഇതാണ് പുരഞ്ജനകഥ.

രാജൻ! കർമ്മബന്ധം നശിച്ചാൽ മാത്രമേ മുക്തി സിദ്ധിക്കുകയുള്ളു. അതുവരെ നാനായോനികളിൽ ജനിച്ചും മരിച്ചും കർമ്മഫലമനുഭവിച്ചു തീരു. തനിക്കല്പവും സ്വാതന്ത്ര്യമില്ല. വിശന്നുവലഞ്ഞു് വീട്ടുതോറും അലഞ്ഞുതിരിയുന്ന നായ്ക്കു് ചിലേടത്തുനിന്ന് വല്ല ആഹാരവും കിട്ടും, ചിലേടത്തു നിന്ന് നല്ല പ്രഹരവും കിട്ടും. അതുപോലെ കർമ്മി, കർമ്മാനുസരണം സുഖദുഃഖങ്ങളെ

digitized by www.sreyas.in

അനുഭവിക്കാൻ ബാദ്ധ്യസ്ഥനാണ്. തലയിൽ വഹിച്ചഭാരം ചുമലിലേക്ക് മാററിയാലും ഭാരം ഭാരം തന്നേയാണല്ലോ. അതുപോലെ ഇവിടെ ദുഃഖ നിവൃത്തിക്കായി ചെയ്യുന്ന പ്രതിവിധികളും ദുഃഖത്തേത്തന്നെ ഉണ്ടാക്കുന്നു. ശ്രീ കൃഷ്ണനെ ഏകാന്തമായി ആശ്രയിച്ച് ഭജിച്ചാൽ മാത്രമേ ആത്യന്തികമായ ദുഃഖ നിവൃത്തി കൈവരുന്നുള്ളൂ. ഭക്തി സിദ്ധിക്കണമെങ്കിലോ, അച്യുതകഥകളെ നിരന്തരം കേൾക്കണം. അതിനു തരമാവണമെങ്കിൽ ഭഗവൽകഥകളിൽ വ്യഗ്രചേതസ്സുകളായ സാധുക്കളുമായി സഹവസിക്കണം. അവരുടെ മുഖത്തു നിന്നും ഭഗവൽകഥാമൃതം ഒഴുകിക്കൊണ്ടേയിരിക്കും. അതിനെ പാനം ചെയ്യാൻ സാധിച്ചാൽ വിശപ്പ്, ദാഹം, ഭയം, ശോകം, മോഹം, മുതലായവ തീണ്ടുകയില്ല. കഷ്ടമെന്നു പറയട്ടെ! കാമക്രോധാദികളിൽപെട്ട് നട്ടം തിരിയുന്നവർക്ക് ഹരികഥാമൃതത്തിൽ താല്പര്യമുണ്ടാകുന്നില്ല. ബ്രഹ്മരുദ്രാദികൾക്ക് പോലും ദുഷ്പ്രാപനായ ഭഗവാന്റെ കൃപകൊണ്ടുമാത്രമേ തൃത്തിരുവടിയിൽ പ്രേമം സിദ്ധിക്കയുള്ളൂ.

അതിനാൽ അങ്ങ് കർമ്മങ്ങളിലുള്ള ഭ്രമത്തെ ഉപേക്ഷിക്കുക. അങ്ങ് ചെയ്ത യാഗങ്ങൾക്ക് കയ്യും കണക്കുമുണ്ടോ? അവയുടെ പേരു പറഞ്ഞു് എത്ര പ്രാണികളെയാണ് വധിച്ചതു്! എന്നിട്ടെന്തുകിട്ടി? 'ഞാൻ അനേകം യാഗങ്ങളെ ചെയ്തവനാണ്. എനിക്കു സമനായി ആരുണ്ട്?' എന്ന ഗർവ്വ് വർദ്ധിച്ചുവെന്നുമാത്രം. അങ്ങ് ചെയ്തതൊന്നും യഥാർത്ഥകർമ്മമല്ല. എന്തുചെയ്താൽ ശ്രീഹരി പ്രസാദിക്കുമോ, അതാണ് കർമ്മം. എന്തറിഞ്ഞാൽ ശ്രീഹരിയിൽ ഭക്തിയുണ്ടാകുമോ, അതാണ് വിദ്യ. കർമ്മങ്ങൾക്കെല്ലാം ഫലം തരുന്നതു് സർവ്വേശ്വരനാണ്. ആ ഭഗവാന്റെ പാദമൂലങ്ങളെ ശരണം പ്രാപിച്ചാൽ മാത്രമേ ക്ഷേമമുണ്ടാകയുള്ളൂ. സകല ജീവരാശികൾക്കും ആത്മാവും പ്രിയതമനുമായ ശ്രീഹരിയിൽനിന്നും അണുമാത്രം ഭയം ആക്കുമുണ്ടാകയില്ല. ഇതറിയുന്നവനാണ് വിദ്വാൻ.

മോക്ഷമാർഗ്ഗത്തെക്കുറിച്ച് വേണ്ടിടത്തോളം പറഞ്ഞുകഴിഞ്ഞു. അങ്ങയുടെ അവസ്ഥ ഏതുപോലെയാണെന്നുകൂടി പറയാം. ഒരു മാൻ, വനത്തിൽ തന്റെ പ്രിയതമയുമായി ക്രീഡിച്ച് സഞ്ചരിക്കുന്നു. മുന്നിലായി അതിനെ കൊന്നുതിന്നാൻ തക്കം നോക്കി ചെന്നായ്ക്കൾ മറഞ്ഞുനില്ക്കുന്നു. പിന്നിലായി ഒരു വേടൻ അമ്പുംവില്ലും ധരിച്ച് അതിനെ കൊല്ലാനായി ലക്ഷ്യം നോക്കിയടുക്കുന്നു. ആ നിലയിൽ പേടമാനോടുചേർന്ന് അതിന് എത്രനേരം ക്രീഡിക്കാം?, ആലോചിച്ചു നോക്കുക. ഇതു തന്നെയാണ് മനുഷ്യാവസ്ഥ. ക്ഷണത്തിൽ വാടിപ്പോകുന്ന പുഷ്പങ്ങളെപ്പോലെയാണ് സ്ത്രീകളുടെ യൌവ്വനവും സൌന്ദര്യവും. പുഷ്പത്തിന്റെ വാസനപോലെ ക്ഷുദ്രതമമാണ്, സ്ത്രീസുഖം. ജിഹ്വാ

digitized by www.sreyas.in

യേയും ഉപസ്ഥത്തേയും തൃപ്തിപ്പെടുത്തുവാനായി കാലം കളയുന്ന പുരുഷന്റെ ആയുസ്സിനെ കാലമാകുന്ന ചെന്നായ്ക്കളും അന്തകനാകുന്ന വേടനും അപഹരിക്കുന്നതു് അവനറിയുന്നില്ല. ഇതാണു് വിഷയാസക്തന്റെ കഥ. അങ്ങു് ഹൃദയത്തിൽ മുറിവേററവനേപ്പോലെ ജാഗ്രതയായിരിക്കുക. അല്പവിഷയങ്ങളുടെ പുറകേപായുന്ന ചിത്തത്തെ അന്തരാത്മാവിലുറപ്പിച്ചു നിൎത്തുക. വിഷയികളായ അസത്തുക്കളുടെ സംസൎഗ്ഗത്തിനു ഹേതുവായ ഗൃഹസ്ഥാശ്രമത്തെ വെടിയുക. പരമഹംസന്മാരുടെ ആശ്രയസ്ഥാനമായ ശ്രീഹരിയെ അവ്യാജഭക്തികൊണ്ടു് സന്തോഷിപ്പിക്കുക. അങ്ങനെ സംസാരത്തിൽനിന്നു കരകയറുക.

പ്രാചീനബൎഹിസ്സു് ചോദിച്ചു: ബ്രഹ്മൻ! നിന്തിരുവടിയുടെ ഉപദേശത്താൽ എന്റെ സംശയങ്ങളെല്ലാം തീൎന്നു. എന്റെ ആചാൎയ്യന്മാരാരും ഇതു പറഞ്ഞു തന്നില്ലല്ലോ എന്നു് ഞാനാശ്ചൎയ്യപ്പെടുകയാണു്. സ്വാമീ! കൎമ്മം ചെയ്യുന്ന ദേഹത്തെ ഇവിടെ ഉപേക്ഷിച്ചിട്ടാണല്ലോ ജീവൻ പോകുന്നതു്. പരലോകത്തിൽ കൎമ്മങ്ങളൊന്നും ചെയ്യുന്നുമില്ല. അങ്ങിനെയിരിക്കെ ഫലം മാത്രം അനുഭവിക്കുന്നതെങ്ങിനെ?

ശ്രീനാരദർ പറഞ്ഞു:– സ്ഥൂലദേഹം കൎമ്മം ചെയ്യുന്നതായി തോന്നുന്നുവെങ്കിലും മനസ്സോടു ചേൎന്ന ലിംഗശരീരത്തിനു തന്നെയാണു് പ്രാധാന്യം. ലിംഗശരീരം ജീവന്റെകൂടെ പരലോകത്തിൽ പോയി കൎമ്മഫലമനുഭവിക്കുന്നു. മനസ്സുള്ളിടത്തോളംകാലം 'ഞാൻ' എന്ന അഭിമാനവുമുണ്ടു്. ശ്രീഹരികൃപകൊണ്ടു മാത്രമേ ഈ അധ്യാസം നീങ്ങുകയുള്ളു. അതിനാൽ സൎവ്വകാരണനായ ശ്രീഹരി തന്നെയാണു് കാൎയ്യമായ പ്രപഞ്ചരൂപത്തിൽ കാണപ്പെടുന്നതു് എന്ന അഭേദഭാവനയോടുകൂടി ഭജിക്കണം."

ഇപ്രകാരം പരമഗുരുവായ ശ്രീനാരദരുടെ ഉപദേശം ഗ്രഹിച്ചു് പ്രാചീനബൎഹിസ്സു് നിവൃത്തിനിരതനായി ഭവിച്ചു. രാജ്യത്തെ പുത്രന്മാരിൽ ഭരമേല്പിച്ചിട്ടു്, കപിലാശ്രമത്തിൽ പോയിരുന്നു് ഗുരൂപദേശപ്രകാരം ഹരിഭജനം ചെയ്തു് ആ ശ്രീചരണങ്ങളിൽ ലയിച്ചു.



digitized by www.sreyas.in

# അദ്ധ്യായം 30.

## പ്രചേതസ്സുകൾക്ക് ഭഗവദ്ദർശനം– ദക്ഷന്റെ ഉൽപത്തി

ശ്രീമൈത്രേയർ പറഞ്ഞു:– പ്രചേതസ്സുകൾ രുദ്രഗീതം ജപിച്ചുകൊണ്ട് ജലാന്തർഭാഗത്തിൽ പതിനായിരം സംവത്സരം തപസ്സുചെയ്തു. ഒടുവിൽ ഭഗവാൻ പ്രസാദിച്ച് പ്രത്യക്ഷനായി. ജ്യോതിർമയമായ തിരുമുഖം, ആയുധം ധരിച്ച എട്ടുതൃക്കൈകൾ, കൌസ്തുഭം, വനമാല, സർവ്വാംഗം ആഭരണങ്ങൾ, അരയിൽ മഞ്ഞപ്പട്ട് എന്നിവയോടുകൂടി മേരുശൃംഗത്തിൽ നീലമേഘമെന്നപ്പോലെ ഗരുഡന്റെ മേൽ പ്രത്യക്ഷപ്പെട്ട ഭഗവാനെ പ്രചേതസ്സുകൾ വീണു നമസ്കരിച്ചു. ഭക്തവത്സലൻ അവരെ കാരുണ്യപൂർവ്വം കടാക്ഷിച്ചുകൊണ്ടു പറഞ്ഞു: "രാജപുത്രന്മാരെ! ഞാൻ നിങ്ങളിൽ സന്തോഷിച്ചിരിക്കുന്നു. നിങ്ങൾക്ക് മംഗളം ഭവിക്കട്ടെ. രുദ്രഗീതത്താൽ എന്നെ ദിവസേന സ്തുതിക്കുന്നവർക്ക് ഞാൻ സർവ്വാഭീഷ്ടങ്ങളും നൽകും. നിങ്ങൾ വൃക്ഷപുത്രിയായ മാരീഷയെ വിവാഹം ചെയ്തുകൊള്ളുവിൻ. അവളിൽ ബ്രഹ്മതുല്യനും മഹാകീർത്തിമാനുമായ ഒരു പുത്രൻ ജനിക്കും. അവന്റെ സന്തതികളെക്കൊണ്ട് മൂന്നുലോകവും പുഷ്ടിപ്പെടും. നിങ്ങൾ എന്റെ അനുഗ്രഹത്താൽ ആയിരം ദിവ്യസംവത്സരം രാജസുഖങ്ങളെ അനുഭവിക്കും. ഒടുവിൽ എന്നിൽ സുദൃഢമായ ഭക്തിയും പ്രബലമായ വിഷയവൈരാഗ്യവുമുണ്ടാകും. വീണ്ടും എന്നെ സേവിച്ച് എന്റെ പദം പ്രാപിക്കും. അതുവരെ സകല കർമ്മങ്ങളേയും എന്നിൽ അർപ്പിച്ചുകൊണ്ടും എന്നെ കീർത്തിച്ചുകൊണ്ടും കാലം കഴിക്കുവിൻ. അങ്ങിനെ ചെയ്താൽ ഗൃഹസ്ഥവൃത്തി നിങ്ങളെ ഒരിക്കലും ബന്ധിക്കയില്ല. എന്നിൽ ചിത്തസമർപ്പണം ചെയ്യുവരുടെ ഹൃദയത്തിൽ ഞാൻ നിത്യനൂതനനായിരുന്നുകൊണ്ട് അവരെ ആനന്ദിപ്പിക്കും. അപ്പോൾ അവർ ശോകമോഹസന്തോഷാദികളിൽ നിന്ന് വിട്ടവരായിത്തീരും. ഈ അവസ്ഥയെയാണ് ബ്രഹ്മസാക്ഷാൽകാരമെന്ന് പറയപ്പെടുന്നത്. നിങ്ങൾ ഇഷ്ടവരം വരിച്ചുകൊള്ളുവിൻ".

ജനാർദ്ദനന്റെ ദർശനമാത്രത്താൽ അമലമാനസരായി ഭവിച്ച പ്രചേതസ്സുകൾ ആനന്ദാധികൃത്താൽ ഗദ്ഗദകണ്ഠരായി തൊഴുകയ്യോടെ ഉണർത്തിച്ചു: "സർവ്വസന്താപനാശന! ഇന്ദ്രിയങ്ങൾക്ക് അപ്രാപ്യനായ നിന്തിരുവടിയുടെ ഗുണങ്ങൾ അപാരമാണ്. നാമങ്ങളും അനന്തം! നിന്തിരുവടിയെ ഞങ്ങൾ വീണ്ടും വീണ്ടും നമസ്കരിക്കുന്നു. ഈ ദിവ്യദർശനം അടിയങ്ങൾക്കു തന്നുവല്ലോ.

digitized by www.sreyas.in

ഇതിന്മീതെ എന്തൊരനുഗ്രഹമാണ് വേണ്ടതു്? ഞങ്ങൾ ഒന്നേ പ്രാർത്ഥിക്കുന്നുള്ളൂ. ഞങ്ങൾ തിരുമനസ്സിലെ ഭൃത്യന്മാരാണെന്നുമാത്രം ഓർമ്മിക്കണേ. നിന്തിരുവടി സ്മരിച്ചാൽ ഞങ്ങൾക്കു് പരമാനന്ദമായി. സർവ്വജ്ഞനും സർവ്വാന്തര്യാമിയുമായ നിന്തിരുവടിയെ ഞങ്ങൾ പറഞ്ഞറിയിക്കേണ്ടതായി എന്തുണ്ട്? അവിടത്തെ പ്രസാദമാത്രത്താൽ ഞങ്ങൾ സംതൃപ്തരായി. ഇനിയും എത്ര ജന്മങ്ങൾ വരുന്നതിലും ഞങ്ങൾക്കു് പരാതിയില്ല. എന്നാൽ അപ്പോഴെല്ലാം തൃപ്പാദഭക്തന്മാരോടു് ഞങ്ങൾക്കു് സന്തതസംസർഗ്ഗമുണ്ടാകണം. സ്വർഗ്ഗവും മോക്ഷവും അതിന്റെ ലവാംശത്തിനു് തുല്യമല്ല. ഭക്തസഭയിൽ അവിടത്തെ കീർത്തനം എപ്പോഴും കേൾക്കാം. അതുകേട്ടാൽ മതി, വിഷയവാസനകൾ സമൂലം നശിക്കും. ഒരു പ്രാണിയിലും വൈരമുണ്ടാകയില്ല. ഒരുവിധ മനഃശല്യവും ബാധിക്കയില്ല. ഭക്തന്റെ പരമഗതിയായ നിന്തിരുവടിയെ ഇടവിടാതെ ഭജിക്കുന്നതിനാൽ കിട്ടുന്ന പരമാനന്ദം മോക്ഷം പ്രാപിച്ചാൽ കിട്ടുകയില്ലല്ലോ. അതിനാൽ ഞങ്ങൾക്കു് മോക്ഷവും വേണ്ട, സാധുസംഗം മാത്രം മതി. പുണ്യതീർത്ഥങ്ങളെ പരിശുദ്ധമാക്കാനാണ് സാധുക്കൾ സഞ്ചരിക്കുന്നതു്. സംസാരതപ്തനു് അവരുടെ ചേഷ്ട എങ്ങിനെ രുചിക്കാതിരിക്കും? അവിടത്തെ പ്രിയനായ ശ്രീശിവന്റെ ക്ഷണസംഗം കൊണ്ടു് ഞങ്ങൾക്കു് നിന്തിരുവടിയെ പ്രസാദിപ്പിക്കാനും ദർശിക്കാനും സാധിച്ചുവല്ലോ. ഭക്തസംഗമഹിമയ്ക്കു് ഇതിലധികം എന്തു തെളിവുവേണം? ഹെ പ്രഭോ! ഞങ്ങൾ ഇതേവരെ ചെയ്തിട്ടുള്ള വേദാധ്യയനവും ഗുരുസേവയും സാധുസേവയും ഭൂതസേവയും തപസ്സും എല്ലാം നിന്തിരുവടിയുടെ സന്തോഷത്തിനു് മാത്രമായി ഭവിക്കണം. ഹെ വാസുദേവ! ഞങ്ങൾക്കു് നിന്തിരുവടിയെ സ്തുതിക്കാനറിഞ്ഞുകൂട. അതിനാൽ തൃപ്പാദങ്ങളിൽ നമസ്കരിക്കുക മാത്രം ചെയ്തുകൊള്ളുന്നു.” ഇപ്രകാരം സ്തുതിച്ചിട്ടു് അവർ ഭഗവാന്റെ തിരുമുഖത്തെ നോക്കി മതിവരാതെ നിന്നു. ശരണാഗതവത്സലൻ അവരെ അനുഗ്രഹിച്ചിട്ടു് മറഞ്ഞു.

പ്രചേതസ്സുകൾ ജലത്തിൽ നിന്നു കയറി. ഭഗവദാജ്ഞയനുസരിച്ചു് മാരിഷയെ വിവാഹം ചെയ്തു. പണ്ടു് ശിവനിന്ദചെയ്തു് അജമുഖനായിത്തീർന്ന ദക്ഷൻ ഈശ്വരസങ്കല്പത്താൽ പ്രചേതസ്സുകൾക്കു് പുത്രനായി വീണ്ടും ജനിച്ചു. അതിതേജസ്വിയും സർവ്വസമർത്ഥനുമായ ദക്ഷനെ ബ്രഹ്മാവു് പ്രജാപതികളിൽ പ്രധാനിയായി അഭിഷേകം ചെയ്തു.



digitized by www.sreyas.in

# അദ്ധ്യായം 31.

## പ്രചേതസ്സുകളുടെ പരമ പദപ്രാപ്തി

ശ്രീമൈത്രേയർ പറഞ്ഞു:– പ്രചേതസ്സുകൾ ഭഗവദാജ്ഞയെ ശിരസാവഹിച്ച് ആയിരം സംവത്സരം രാജ്യം ഭരിച്ചപ്പോൾ ഗൃഹത്തിൽ ദൃഢവൈരാഗ്യമുണ്ടായി. രാജ്യത്തേയും ഭാര്യയേയും പുത്രനിൽ ഭാരമേല്പിച്ചിട്ട് പടിഞ്ഞാറെ സമുദ്രതീരത്തിൽ ചെന്നിരുന്ന് വളരെക്കാലം ഭക്തിസാധനകളെ ചെയ്തു. അന്തഃകരണം സ്വച്ഛനിർമ്മലമായി. ഭഗവദ്ധ്യാനത്തിൽ ദൃഢനിഷ്ഠരായിരുന്ന അവരെ അനുഗ്രഹിപ്പാൻ ശ്രീനാരദരെഴുന്നള്ളി. പ്രചേതസ്സുകൾ മഹദ്ദർശനത്താൽ സന്തുഷ്ടരായി ദേവർഷിയെ നമസ്കരിച്ച് പറഞ്ഞു: "ഭഗവൻ! സൂര്യനേപ്പോലെ ലോകാനുഗ്രഹത്തിന് മാത്രമായി സഞ്ചരിക്കുന്ന നിന്തിരുവടിയെ ദർശിച്ച് ഞങ്ങൾ ധന്യരായി. ശ്രീമഹാദേവനും ശ്രീനാരായണനും മുൻപു ഞങ്ങൾക്ക് തത്വോപദേശം ചെയ്തനുഗ്രഹിച്ചതാണ്. എന്നാൽ വളരെക്കാലം ഗൃഹാന്ധകൂപത്തിൽ കിടക്കേണ്ടിവന്നതിനാൽ ഞങ്ങൾ അതെല്ലാം മറന്നു. നിന്തിരുവടി അതിനെ വീണ്ടും പ്രകാശിപ്പിച്ചു തരണേ."

ശ്രീനാരദർ പറഞ്ഞു:– സാക്ഷാൽ മഹേശ്വരനെ ഗുരുവായി ലഭിച്ച നിങ്ങൾ മഹാഭാഗ്യവാന്മാരാണ്. നിങ്ങളോട് ഇനി അധികം വിസ്തരിച്ച് ഉപദേശിക്കേണ്ട ആവശ്യമില്ല. ശ്രീഹരിയെ വഴിപോലെ സേവിക്കുന്നവരുടെ ജന്മം സഫലമാകുന്നു. അല്ലാത്തവർ ഉത്തമകുലത്തിൽ ജനിച്ചാലും യോഗതപാദി സൽക്കർമ്മങ്ങളെ ചെയ്താലും ഫലമില്ല. എല്ലാ സാധനകളുടേയും പരമ ലക്ഷ്യം ശ്രീഹരിയുടെ പ്രസാദമാണ്. അതിനുപകരിക്കാത്ത പ്രയത്നങ്ങളെല്ലാം നിഷ്ഫലമാണ്. വൃക്ഷത്തിന്റെ മൂലത്തിൽ നനച്ചാൽ വൃക്ഷം മുഴുവൻ പുഷ്ടിപ്പെടും. അതുപോലെ സർവ്വകാരണനായ ശ്രീഹരിയെ പൂജിക്കുന്നതുകൊണ്ട് സകലദേവതകളും പ്രസാദിക്കുന്നു. സമസ്തപ്രപഞ്ചവും ശ്രീഹരിയിൽനിന്നുണ്ടായി, ശ്രീഹരിയിൽ സ്ഥിതിചെയ്ത്, ശ്രീഹരിയിൽതന്നെ ലയിക്കുന്നു. സൂര്യനിൽ നിന്ന് സൂര്യപ്രഭ വേറെയല്ലാത്തതുപോലെ, ഈ വിശ്വമെല്ലാം വിശ്വനാഥനിൽനിന്നു വേറെയല്ല. എന്നാൽ ലോകചലനങ്ങളൊന്നും ഭഗവാനെ സ്പർശിക്കുന്നില്ല. നിങ്ങൾ ഈ അറിവിനെ ദൃഢപ്പെടുത്തിക്കൊണ്ട് ശ്രീഹരിയെ നിഷ്കപടമായി ഭജിക്കുവിൻ. സർവ്വഭൂതങ്ങളിലും ദയ, ഇന്ദ്രിയജയം, യദൃച്ഛയാ കിട്ടുന്നതുകൊണ്ട് സംതൃപ്തി, എന്നീ ഗുണങ്ങളാൽ ജനാർദ്ദനൻ പ്രസാദിക്കുന്നു. ഭഗവാൻ ആരിൽ പ്രസാദിക്കുന്നുവോ, അവന്റെ ഹൃദയത്തെ

digitized by www.sreyas.in

പിന്നെ വിട്ടുപിരിയുന്നതേയില്ല. താൻ ഭക്തപരാധീനനാണ് എന്ന് പ്രിയഭക്തനെ എപ്പോഴും ഓർമ്മിപ്പിച്ചുകൊണ്ടിരിക്കും. വിദ്യ, ധനം, കുലം, ഇത്യാദികളാൽ അഹങ്കരിച്ച് സാധുക്കളെ നിന്ദിക്കുന്നവൻ എന്തുതന്നെ പൂജയെ ചെയ്താലും പ്രഭു സ്വീകരിക്കുകയില്ല. നേരെമറിച്ച് തന്റെ അന്തരംഗഭൃത്യനെ ശ്രീദേവിയെക്കാളധികമായി ആദരിക്കുകയും ചെയ്യുന്നു. അനന്യഭക്തന് ഭഗവാൻ തന്നേത്തന്നെയും കൊടുക്കുന്നു. ശ്രീഹരിയുടെ ഭക്തവാത്സല്യത്തെ അറിയുന്നവൻ ആ പുരുഷോത്തമനെ ഒരു നിമിഷമെങ്കിലും മറക്കുമോ? ഭഗവാനെ മറക്കുന്നവൻ കൃതഘ്നൻതന്നെ". ഇപ്രകാരം തത്വോപദേശം ചെയ്തിട്ട് ഋഷീശ്വരൻ ഭക്തിമാഹാത്മ്യത്തെ ഉദാഹരിക്കുന്ന പ്രഹ്ലാദൻ, ധ്രുവൻ മുതലായവരുടെ കഥകളേയും അവരെ കേൾപ്പിച്ചു. സകലകന്മഷങ്ങളേയും പോക്കി പരമപരിശുദ്ധിയെ നൽകുന്ന ഹരികഥാമൃതത്തെ ശ്രീനാരദമുഖത്തിൽനിന്നും ഗ്രഹിച്ച് പ്രചേതസ്സുകൾ പൂർവ്വാധികം ഭക്തിയോടുകൂടി ഭഗവൽഭജനം ചെയ്ത് ആ ഭഗവാന്റെ പാദമൂലത്തെ പ്രാപിച്ചു.

മൂന്നും നാലും സ്കന്ധങ്ങളിൽ വിദുരൎക്ക് ശ്രീ മൈത്രേയമഹർഷി ഉപദേശിച്ചതിനെയാണ് വൎണ്ണിച്ചതു്. ഇത്രയും കേട്ടതോടുകൂടി വിദുരരുടെ സകല സംശയങ്ങളും തീൎന്നു. അതിശക്തിയായ ഭക്തിപ്രവാഹത്താൽ ഹൃദയം ദ്രവിച്ച് പ്രേമാശ്രുക്കൾ ധാരധാരയായി ഒഴുകി. ശ്രീഹരിചരണത്തെ ഹൃദയം കൊണ്ടും ഗുരുചരണത്തെ ശിരസ്സുകൊണ്ടും നമസ്കരിച്ചിട്ട് "ഹേ മഹായോഗിൻ! കരുണാനിധിയായ നിന്തിരുവടി അടിയനെ അനന്യഭക്തന്മാരുടെ ധനമായ ശ്രീഹരിചരണകമലങ്ങളിൽ എത്തിച്ചു. അടിയൻ കൃതാൎത്ഥനായി. സൽഗുരോ! നമസ്കാരം" എന്നു പറഞ്ഞു നമസ്കരിച്ച് വിടവാങ്ങി ഹസ്തിനാപുരിയിലേക്ക് പോയി.

ചതുൎത്ഥസ്കന്ധം അവസാനിച്ചു.



digitized by www.sreyas.in

# പഞ്ചമസ്കന്ധം

## അദ്ധ്യായം 1.

### പ്രിയവ്രത ചരിതം

ശ്രീശുകൻ പറഞ്ഞു:– ഭഗവച്ചരണാമൃതരസത്തിന്റെ രുചിയറിഞ്ഞ ഭക്തന്മാർ പ്രായേണ ഗൃഹത്തിൽ ആസക്തരല്ല. അവക്ക് പ്രാരബ്ധവശാൽ ഗൃഹസ്ഥവൃത്തി സ്വീകരിക്കേണ്ടിവന്ന് ഭഗവദ്ഭജനത്തിന് തടസ്സം നേരിട്ടാലും, പൂർവ്വവാസനാബലത്താൽ വീണ്ടും ഭക്തിമാർഗ്ഗത്തിലേക്കുതന്നെ തിരിച്ചുവരും. സ്വായംഭുവമനുവിന്റെ പുത്രനായ പ്രിയവ്രതന്റെ ചരിത്രം ഇതിന് ദൃഷ്ടാന്തമാണ്.

പ്രിയവ്രതൻ ജന്മനാ വാസുദേവഭക്തനായിരുന്നു. ബാല്യത്തിൽ തന്നെ ശ്രീനാരദരുടെ പാദസേവചെയ്ത് ഉപദേശം ഗ്രഹിച്ചു; ഭക്തി ദൃഢമായി ഭവിച്ചു. ജീവിതകാലം മുഴുവനും ശ്രീകൃഷ്ണപാദസേവ ചെയ്യുമെന്നുതന്നെ നിശ്ചയിച്ചു. അപ്പോഴാണ് പിതാവ് ഗൃഹസ്ഥാശ്രമം സ്വീകരിച്ച് രാജ്യഭരണമേല്ക്കണമെന്നാജ്ഞാപിച്ചത്. അത് ഭഗവാനെ വിസ്മരിക്കാനിടയാക്കുമോ എന്ന് ഭയന്ന് പ്രിയവ്രതൻ അതിന് വഴങ്ങിയില്ല. അപ്പോൾ ബ്രഹ്മാവ് വന്നു പറഞ്ഞു: "വത്സ! നാമെല്ലാം ഭഗവാന്റെ ആജ്ഞാകാരന്മാരാണ്. ഭഗവദാജ്ഞയെ നിരസിക്കാൻ ആക്കും സാധ്യമല്ല. ജീവൻ ഒരു ശരീരം സ്വീകരിക്കുന്നതും, അതിലിരുന്നുകൊണ്ട് സുഖദുഃഖങ്ങളെ അനുഭവിക്കുന്നതും, മരിക്കുന്നതും എല്ലാം ഈശ്വരനിശ്ചയമാണ്. നാമെല്ലാം അവശരായി ഈശ്വരാജ്ഞയ്ക്ക് വഴിപ്പെടുന്നു. ജീവന്മുക്തന്മാർപോലും പ്രാരബ്ധം നിലനില്ക്കുന്നിടത്തോളംകാലം പ്രാപ്തങ്ങളായ ഭോഗങ്ങളെ ഭുജിക്കുന്നു. പക്ഷേ അവക്ക് ശരീരാഭിമാനമില്ലാത്തതിനാൽ കർമ്മബന്ധമില്ല, പുനർജന്മവുമില്ല എന്ന വ്യത്യാസമുണ്ട്.

ഇന്ദ്രിയങ്ങളെ ജയിക്കാത്തവൻ വനത്തിൽപോയി ഏകാന്തത്തിലിരുന്നാലും മനസ്സ് അവനെ വിഷയങ്ങളിൽ തള്ളിവീഴ്ത്തും. ജിതേന്ദ്രിയൻ ഗൃഹത്തിലിരുന്നാലും ഒരു ദോഷവുമില്ല. ഇന്ദ്രിയങ്ങളും മനസ്സുമാകുന്ന ആറു ശത്രുക്കൾക്ക് ബലമുള്ളിടത്തോളംകാലം ഗൃഹസ്ഥാശ്രമമാകുന്ന കോട്ടയിലിരുന്നുകൊണ്ട് സ്വധർമ്മങ്ങളെ ചെയ്ത് ഈശ്വരനെ ആരാധിക്കണം. നീ ഭഗവാനെ

digitized by www.sreyas.in

ആശ്രയിച്ചവനാകയാൽ ഗൃഹത്തെ ഭയപ്പെടേണ്ട ആവശ്യമില്ല. കാലംവരുമ്പോൾ എല്ലാമുപേക്ഷിച്ചു് ഭഗവദ്ഭജനം മാത്രം ചെയ്യാം”.

ബ്രഹ്മാവിന്റെ ഈ ഉപദേശം തന്റെ ഗുരുനാഥനായ ശ്രീനാരദക്കും സമ്മതമാണെന്നുകണ്ടു് പ്രിയവ്രതൻ അതിനെ വിനയപൂർവ്വം സ്വീകരിച്ചു. അപ്പോൾ പിതാവായ സ്വായംഭുവമനു സന്തുഷ്ടനായിട്ടു് ശ്രീനാരദരുടെ അനുമതിയോടുകൂടി പ്രിയവ്രതനെ ചക്രവർത്തിയായഭിഷേകംചെയ്തു. പ്രിയവ്രതൻ വിശ്വകർമ്മാവിന്റെ പുത്രിയായ ബർഹിഷ്മതിയെ വിവാഹംചെയ്തു. അവളിൽ തനിക്കു സമാനരായ പത്തു പുത്രന്മാരും ഊർജ്ജസ്വതിയെന്ന പുത്രിയുമുണ്ടായി. പുത്രന്മാരിൽ കവി, മഹാവീരൻ, സവൻ എന്ന മൂന്നുപേർ ജന്മനാ ജിതേന്ദ്രിയരായിരുന്നു. അവർ ബാല്യംമുതൽക്കേ ആത്മവിദ്യയിൽ പരിശ്രമിച്ചു് ശ്രീവാസുദേവനെ നിരന്തരം ഭജിച്ചു് മുക്തന്മാരായി. പ്രിയവ്രതന്റെ മറ്റൊരു ഭാര്യയിൽ ഉത്തമൻ, താമസൻ, രൈവതൻ എന്ന മൂന്നു പുത്രന്മാരുണ്ടായി. അവർ ക്രമത്തിൽ മൂന്നു്, നാലു്, അഞ്ചു് എന്ന മന്വന്തരങ്ങളിൽ മനുക്കളായി ഭവിച്ചു. ഊർജ്ജസ്വതിയെന്ന പുത്രിയെ ശുക്രമഹർഷി വിവാഹം കഴിച്ചു. അവരുടെ പുത്രിയായി ദേവയാനി ഉണ്ടായി.

പ്രിയവ്രതൻ ഗൃഹാസക്തനെപ്പോലെ ഭാവിച്ചുകൊണ്ടു് ധർമ്മം തെറ്റാതെ അനേകം സംവത്സരം രാജ്യം ഭരിച്ചു. ഭഗവദുപാസനയാൽ ദിവ്യപ്രഭാവനായ രാജാവു് ജ്യോതിർമ്മയമായ തന്റെ രഥത്തിലിരുന്നുകൊണ്ടു് ദിവസേന ഏഴുപ്രാവശ്യം ഭൂമിയെ ചുറ്റി സഞ്ചരിച്ചു. ആ തേർചക്രങ്ങളുടെ തടങ്ങൾ ഏഴു സമുദ്രങ്ങളായും ഇടയിലുള്ള ഭൂമി ഏഴു ദ്വീപുകളായും ഭവിച്ചു. ജംബു, പ്ലക്ഷം, ശാൽമലി, കുശം, ക്രൌഞ്ചം, ശാകം, പുഷ്കരം എന്ന ആ ഏഴു ദ്വീപുകൾക്കും അധിപന്മാരായി യഥാക്രമം ആഗ്നീധ്രൻ, ഇധ്മജിഹ്വൻ, യജ്ഞബാഹു, ഹിരണ്യരേതസ്സ്, ഘൃതപൃഷ്ഠൻ, മേധാതിഥി, വീതിഹോത്രൻ എന്ന ഏഴു പുത്രന്മാരേയും നിയമിച്ചു.

പ്രിയവ്രതൻ സദ്ഗുരുനാഥനായ ശ്രീനാരദരുടെ അനുഗ്രഹത്താൽ ഗൃഹസ്ഥാശ്രമത്തിലിരുന്നപ്പോഴും അനാസക്തനായിരുന്നുകൊണ്ടു് ആത്മാനന്ദത്തിൽനിന്നു തെറ്റാതെതന്നെ വർത്തിച്ചിരുന്നു. എങ്കിലും മനുഷ്യജന്മത്തിന്റെ പരമപ്രയോജനം ഭഗവദ്ഭജനം മാത്രമാണെന്നും, താൻ അതു വേണ്ടതുപോലെ ചെയ്തില്ലെന്നും തോന്നിത്തുടങ്ങി. അദ്ദേഹം ഇപ്രകാരം ആത്മഗതം ചെയ്തു: “അഹോ കഷ്ടം! അസദ്വിഷയങ്ങളിൽ ശ്രദ്ധിച്ചു് ഞാൻ ആയുസ്സിനെ വ്യർത്ഥമാക്കിയല്ലോ. ഇന്ദ്രിയവശനായിട്ടു് വിഷയങ്ങളുടെ പുറകേ അലഞ്ഞതിനാൽ എന്റെ അവസ്ഥ വെള്ളമില്ലാത്ത കിണററിൽ വീണതുപോലെയായി.

digitized by www.sreyas.in

സ്ത്രീയുടെ ക്രീഡാമൃഗമായി അധഃപതിച്ച ഞാൻ നിന്ദ്യൻതന്നെ." ഈപ്രകാരം പശ്ചാത്തപിച്ചപ്പോൾ ഭഗവദ്പ്രസാദത്താൽ ഗൃഹസ്ഥജീവിതത്തിൽ കഠിനമായ വെറുപ്പുണ്ടായി. ഭാര്യയേയും രാജൈശ്വര്യങ്ങളേയും ശവശരീരത്തെയെന്നപോലെ ഉപേക്ഷിച്ചു. ഗുരുനാഥൻ കാണിച്ചുകൊടുത്ത ഭജനമാർഗ്ഗത്തെ അവലംബിച്ച് ഭഗവദ്പാദങ്ങളെ സമാശ്രയിച്ച് ഒടുവിൽ ആ ശ്രീമച്ചരണാരവിന്ദങ്ങളിൽ ചേർന്നു.

# അദ്ധ്യായം 2.

## ആഗ്നീധ്ര ചരിതം

ശ്രീശുകൻ പറഞ്ഞു:– പ്രിയവ്രതന്റെ പുത്രനായ ആഗ്നീധ്രൻ ജംബൂദ്വീപിനെ ധർമ്മപ്രകാരം പരിപാലിച്ചു. വംശവൃദ്ധിക്കായി അനുരൂപയായ പത്നീലാഭത്തെ കാംക്ഷിച്ചുകൊണ്ട് തപസ്സുചെയ്തു. ബ്രഹ്മാവിന്റെ അനുഗ്രഹത്താൽ പൂർവ്വചിത്തിയെന്ന അപ്സരസ്ത്രീയെ ഭാര്യയായി ലഭിച്ചു. അവളിൽ നാഭി മുതലായ ഒമ്പതു പുത്രന്മാരുണ്ടായി. കുറേക്കാലം കഴിഞ്ഞു് പൂർവ്വചിത്തി തന്റെ സ്ഥാനമായ പിതൃലോകത്തേക്കു മടങ്ങിപ്പോയി. ആഗ്നീധ്രനു് പത്നിയെ പിരിഞ്ഞിരിക്കാൻ കഴിഞ്ഞില്ല. അദ്ദേഹം വേദോക്തങ്ങളായ കർമ്മങ്ങളെ അനുഷ്ഠിച്ച്, തൽഫലമായി താനും പിതൃലോകത്തിലെത്തി പത്നിയോട് ചേർന്നിരുന്നു. ഭഗവാനെ സേവിച്ച് മനുഷ്യജന്മം സഫലമാക്കുവാൻ ആഗ്നീധ്രനു് യോഗമുണ്ടായില്ല.

digitized by www.sreyas.in

## അദ്ധ്യായം 3.

### നാഭിചരിതം— ഋഷഭാവതാരം

ശ്രീ ശുകൻ പറഞ്ഞു: ആഗ്നീധ്രപുത്രനായ നാഭി മേരുദേവിയെ വിവാഹം ചെയ്തു. അവൎക്ക് സന്താനമുണ്ടായില്ല. അപ്പോൾ സന്താനലാഭാൎത്ഥം യജ്ഞപുരുഷനായ ശ്രീഹരിയെ വഴിപോലെ ആരാധിച്ചു. അവരുടെ വിശുദ്ധ ഭക്തിയിൽ പ്രസാദിച്ച് ഭക്തവത്സലൻ നയനാനന്ദകരമായ അവയവഭംഗിയോടുകൂടി യജ്ഞശാലയിൽ പ്രകടമായി ദൎശനം കൊടുത്തു. അരയിൽ മഞ്ഞപ്പട്ട്, തൃക്കയ്യിൽ ശംഖചക്രഗദാപത്മങ്ങൾ, മാറിൽ ശ്രീവത്സവും വനമാലയും, കിരീടകുണ്ഡലകടകാദ്യാഭരണങ്ങൾ എന്നിവയോടുകൂടി ദൎശനം കൊടുത്ത ഭഗവാനെ നാഭിയും ഋത്വിക്കുകളും അൎഘ്യാദികളെ സമൎപ്പിച്ച് നമ്രശിരസ്കരായി സ്തുതിചെയ്തു: "ഹേ പൂജ്യതമനായ ഭഗവൻ! പ്രപഞ്ചവിഷയങ്ങളിൽ മാത്രം മനസ്സുപതിഞ്ഞ ഞങ്ങൾക്ക് പ്രപഞ്ചാതീതനും പരമേശ്വരനുമായ നിന്തിരുവടിയെ സ്തുതിപ്പാനറിഞ്ഞുകൂട. 'നമോ നമഃ' എന്ന് പാദങ്ങളിൽ നമസ്കരിക്കുവാൻ മാത്രമെ സത്തുക്കൾ ഞങ്ങളെ പഠിപ്പിച്ചിട്ടുള്ളു. സൎവ്വപാപഹരനായ നിന്തിരുവടിയുടെ കല്യാണഗുണങ്ങളെ ഏകദേശമായി അറിയുവാൻപോലും ഞങ്ങൾക്കു കഴിവില്ല. പക്ഷെ നിന്തിരുവടി കൃപാസമുദ്രമാണ്. ഭൃത്യന്മാർ ഇടറിയവാക്കുകളാൽ സ്തുതിക്കുന്നതിനേയും, ജലം, പത്രം, തുളസി ഇത്യാദികളെ സമൎപ്പിക്കുന്നതിനേയും വാത്സല്യത്തോടുകൂടി സ്വീകരിക്കുന്നതു് അവിടത്തെ സ്വഭാവമാണ്. സമസ്തൈശ്വൎയ്യങ്ങളുടേയും ആവാസമായ അവിടത്തേക്ക് ഞങ്ങളുടെ പ്രേമഭക്തിയൊന്നേ വേണ്ടു. ഭക്തികൂടാതെ ബഹുവിധസംഭാരങ്ങളാൽ എത്രതന്നെ പൂജിച്ചാലും അവിടുന്ന് പ്രസാദിക്കുന്നില്ല. അപാരമായ ഭൃത്യവാത്സല്യം കൊണ്ടുമാത്രമാണല്ലൊ നിന്തിരുവടി ഇപ്പോൾ ഞങ്ങൾക്കു ദൎശനം തന്നതു്. ഇതിൽപരമൊരനുഗ്രഹമുണ്ടോ! അസംഗത്വംകൊണ്ടും ദൃഢവൈരാഗ്യംകൊണ്ടും കാമാദിമലങ്ങളെ ചുട്ടെരിച്ച ആത്മാരാമന്മാർ ഉത്തമശ്ലോകനായ നിന്തിരുവടിയെ നിരന്തരം കീൎത്തിച്ചുകൊണ്ട് പരമാനന്ദമനുഭവിക്കുന്നു. അതിൽ നിന്നൊരിക്കലും വിരമിക്കാനിഷ്ടപ്പെടുന്നില്ല. അതിനാൽ ഞങ്ങൾ യാചിക്കുന്നു: ക്ഷുത്തുകൊണ്ടോ, പതനംകൊണ്ടോ, രോഗാദികൾകൊണ്ടോ, അത്യന്തം അവശരായി ഭവിച്ചാലും, വാസനാബലത്താൽ നിന്തിരുവടിയെ ഒരിക്കലും മറക്കാതിരിപ്പാനും, തിരുനാമങ്ങളെ നിരന്തരം കീൎത്തിക്കുവാനും അനുഗ്രഹിക്കണേ. അതുകൊണ്ടു മാത്രമല്ലെ സകല പാപങ്ങളും നശിക്കയുള്ളു? ഇനി അല്പമായ ഒരു പ്രാൎത്ഥനകൂടി — ഈ രാജൎഷി നിന്തിരുവടിയെപ്പോലെ ഒരു പുത്രനെ ആഗ്രഹിക്കുന്നു. മോക്ഷദാതാവായ

digitized by www.sreyas.in

ജഗദ്സ്വാമിയോട് ഇത്ര നിസ്സാരമായ വരം ചോദിക്കുന്നതു്, ക്ഷുദ്ബാധിതനായ ദരിദ്രൻ തന്നിൽ പ്രീതനായ ധനികനോടു് കുറെ ഉമിയെ യാചിക്കുന്നതുപോലെ പരിഹാസ്യം തന്നെ. എങ്കിലും മായാമോഹത്താൽ അപേക്ഷിച്ചുപോകയാണു്. മഹാത്മാക്കളുടെ ചരണധൂളിസേവാഭാഗ്യം സിദ്ധിക്കാത്തവർക്കു് അവിടുത്തെ മഹാമായയെ എങ്ങിനെ ജയിക്കാൻ കഴിയും? സന്താനലാഭമാണു് പുരുഷാർത്ഥമെന്നു് മോഹിക്കുന്ന മന്ദബുദ്ധികളായ ഞങ്ങളുടെ അപരാധത്തെ സദയം ക്ഷമിക്കേണമേ."

ഇതുകേട്ടു് ഭഗവാൻ കാരുണ്യപൂർവ്വം പറഞ്ഞു. "ഋഷികളെ! അതിദുർല്ലഭമായ വരമാണല്ലോ നിങ്ങൾ പ്രാർത്ഥിച്ചതു്. എന്നെപ്പോലെ ഒരു പുത്രനെയല്ലേ ചോദിച്ചതു്? എനിക്കു സദൃശൻ ഞാനല്ലാതെ വേറെ ആരുണ്ടു്? എങ്കിലും ബ്രാഹ്മണവാക്കു് വ്യർത്ഥമാവാൻ പാടില്ല. അതിനാൽ ഞാൻ തന്നെ നാഭിയുടെ പുത്രനായവതരിച്ചുകൊള്ളാം." ഇപ്രകാരം വരമരുളിയശേഷം പ്രഭു മറഞ്ഞു. അനന്തരം, നിത്യബ്രഹ്മചാരികളും അവധൂതരുമായ പരമഹംസന്മാരുടെ ധർമ്മങ്ങളെ സ്വയം അനുഷ്ഠിച്ചുകാണിക്കുവാനായി ജഗദീശ്വരൻ നാഭിയുടെ പുത്രനായവതരിച്ചു.

---

## അദ്ധ്യായം 4.

### ഋഷഭദേവ ചരിതം

ശ്രീശുകൻ പറഞ്ഞു.– പുത്രനായി അവതരിച്ച ഭഗവാനിൽ ഭഗവല്ലക്ഷണങ്ങളെല്ലാം തെളിഞ്ഞു കണ്ടു. സൌന്ദര്യം, ഓജസ്സു്, ബലം, ശ്രീ, വീര്യം, ഇത്യാദി ഗുണങ്ങളാൽ പൂർണ്ണനായ പുത്രനെ പിതാവു്, 'ശ്രേഷ്ഠൻ' എന്നർത്ഥമുള്ള ഋഷഭൻ എന്നു് നാമകരണം ചെയ്തു. തന്റെ ആഗ്രഹം പോലെ ഭഗവാനെ പുത്രനായി ലഭിച്ച നാഭി, വാത്സല്യാധിക്യത്താൽ ലാളനാദികളെ ചെയ്തു് പരമനിർവൃതി അനുഭവിച്ചു. കുമാരന്റെ സമഭാവന, ഉപശമം, വൈരാഗ്യം ഇത്യാദി മഹാവിഭൂതികളെ കണ്ടിട്ടു് പ്രജകൾ ഋഷഭദേവനെ രാജാവായി കാണാനാഗ്രഹിച്ചു.

digitized by www.sreyas.in

ഋഷഭദേവന്റെ അമാനുഷ പ്രഭാവത്തിൽ സ്പർദ്ധാലുവായിത്തീർന്ന ഇന്ദ്രൻ ഒരിക്കൽ ആ രാജ്യത്തിൽ മഴ പെയ്യിക്കാതിരുന്നു. അപ്പോൾ പ്രഭു തന്റെ യോഗമായാപ്രഭാവത്താൽ ഏതേതു ഭാഗത്തു് എത്രയെത്ര ആവശ്യമോ ആ പാകത്തിനു് മഴ പെയ്യിച്ചു. അതു കണ്ടു് ലജ്ജിതനും ഭീതനുമായ ഇന്ദ്രൻ തന്റെ അകൃത്യത്തിനു പരിഹാരമായി സ്വപുത്രിയായ ജയന്തിയെ ഭഗവാനു് കൊടുത്തു.

നാഭിമഹാരാജാവു് യഥാകാലം ഋഷഭദേവനെ രാജാവായഭിഷേകം ചെയ്തിട്ടു് ബദര്യാശ്രമത്തിൽ പോയി ശ്രീവാസുദേവനെ ഭജിച്ചു് സായൂജ്യം പ്രാപിച്ചു. ഋഷഭദേവൻ വേദോക്തകർമ്മങ്ങളെ ചെയ്തുകൊണ്ടു് ഗൃഹസ്ഥധർമ്മത്തെ വഴിപോലെ അനുഷ്ഠിച്ചു് ലോകത്തിനു് മാർഗ്ഗദർശനം നൽകി. തനിക്കു് സമന്മാരായ നൂറു പുത്രന്മാരുണ്ടായി. മൂത്തപുത്രൻ ശ്രേഷ്ഠഗുണങ്ങളോടു കൂടിയ ഭരതനായിരുന്നു. ഒൻപതുപേർ ഉപഖണ്ഡങ്ങൾക്കു് അധിപന്മാരായി. ഒൻപതുപേർ നവയോഗികൾ എന്നു് സുപ്രസിദ്ധരായ ആത്മജ്ഞാനികളായി ഭവിച്ചു. ബാക്കിയുള്ളവർ വിശുദ്ധബ്രാഹ്മണരായും ഭവിച്ചു.

ഋഷഭദേവൻ സ്വതേ സ്വതന്ത്രനും കർമ്മബന്ധങ്ങളററവനും സച്ചിദാനന്ദസ്വരൂപനുമായിരുന്നെങ്കിലും ലോകസംഗ്രഹാർത്ഥം സ്വകർമ്മങ്ങളെ വഴിപോലെ അനുഷ്ഠിച്ചു. എന്തിനെന്നാൽ, ശ്രേഷ്ഠന്മാർ ചെയ്യുന്നതു കണ്ടാണല്ലോ ലോകർ അനുകരിക്കുന്നതു്. ഋഷഭൻ പുണ്യസ്ഥലങ്ങളിൽ വച്ചു് ശാസ്ത്രോക്തപ്രകാരം നൂറു് യജ്ഞങ്ങളെ ചെയ്തു. അവിടത്തെ ഭരണത്തിൽ പ്രജകളെല്ലാവരും ധർമ്മിഷ്ഠരായും സംതൃപ്തരായും സുഖമായി ജീവിച്ചു. ആരും പരധനകളത്രാദികളെ ആഗ്രഹിച്ചില്ല. എല്ലാവർക്കും ഒരാഗ്രഹം മാത്രമുണ്ടായിരുന്നു. അതായതു്, തങ്ങളുടെ രക്ഷകനായ ഋഷഭഭഗവാനിൽ പ്രേമം ഉത്തരോത്തരം വർദ്ധിച്ചു വരണമെന്നുമാത്രം.



digitized by www.sreyas.in

# അദ്ധ്യായം 5.

## ഋഷഭദേവൻ പുത്രന്മാൎക്ക് ഉപദേശം ചെയ്യുന്നതു്.

ശ്രീശുകൻ പറഞ്ഞു:– ഒരിക്കൽ ബ്രഹ്മാവൎത്തത്തിൽ ഋഷികളും പ്രജകളും നിറഞ്ഞ സഭയിൽ ഋഷഭദേവൻ തന്റെ പുത്രന്മാരോടായി ഇപ്രകാരം ഉപദേശിച്ചു:–

പുത്രന്മാരെ! മനുഷ്യജന്മം അത്യന്തം ദുൎല്ലഭമാണു്. നിങ്ങൾക്കു് അതു് ഭാഗ്യവശാൽ ലഭിച്ചിരിക്കുന്നു. മനുഷ്യശരീരം ഉൽകൃഷ്ടമായ തപസ്സു കൊണ്ടു് അന്തഃകരണം ശുദ്ധമാക്കി ബ്രഹ്മാനന്ദമനുഭവിക്കാനുള്ളതാണു്. അല്ലാതെ, നായ്, പന്നി മുതലായ മലഭോജികൾക്കും കൂടി സൎവ്വസാധാരണമായ വിഷയഭോഗത്തിനുള്ളതല്ല. സംസാരമോചനത്തിനു് ഒരു രാജമാൎഗ്ഗമുണ്ടു്. മഹാത്മാക്കളുടെ പാദസേവയാണു് അതു്. അതുപോലെ അന്ധതമസ്സിൽ വീഴ്ത്തുന്ന ഒരു പാതയുമുണ്ടു്. അതു സ്ത്രീസംഗികളോടുള്ള സംഗമാണു്. ആ വഴിക്കു് പോകരുതു്. മഹാത്മാക്കളെ ചില ലക്ഷണങ്ങളെക്കൊണ്ടു് തിരിച്ചറിയാൻ കഴിയും. അവർ സുഖദുഃഖങ്ങളിൽ സമചിത്തരായിരിക്കും. ക്രോധലേശംപോലുമില്ലാത്ത പരമശാന്തരായിരിക്കും. സൎവ്വഭൂതങ്ങൾക്കും സുഹൃത്തായിരിക്കും. സൎവ്വേശ്വരനായ എന്നെ പ്രേമപൂൎവ്വം ഭജിക്കുന്നതുമാത്രമാണവരുടെ ധനം. ഉദരംഭരികളായ വിഷയികളോടും ബന്ധഹേതുക്കളായ ഗൃഹദാരാദികളോടും അവൎക്കു് പ്രീതിയുണ്ടായിരിക്കയില്ല. ശരീരധാരണത്തിനത്യാവശ്യമായതു മാത്രമേ അവൎക്കു് വേണ്ടു. ഇങ്ങനെയുള്ള സാധുക്കളുമായി മാത്രമേ സഹവസിക്കാവൂ.

ജന്മാന്തരപാപംകൊണ്ടാണു് പ്രാണികൾക്കു് ദേഹമെടുക്കേണ്ടിവരുന്നതു്. ഇനിയും വിവേകമില്ലാതെ ഇന്ദ്രിയങ്ങളെ പ്രീതിപ്പെടുത്താനായി പാപകൎമ്മംതന്നെ ചെയ്താൽ വീണ്ടും ജനിച്ചും മരിച്ചും ദുഃഖിക്കേണ്ടിവരും. അതു് നല്ലതല്ല. ആത്മാവിനെ അറിയാനുള്ള ജിജ്ഞാസയില്ലാത്തതുകൊണ്ടാണു് ദേഹത്തിൽ അഭിമാനവും ആത്മവിസ്മൃതിയുമുണ്ടാകുന്നതു്. അപ്പോൾ ഇന്ദ്രിയപ്രീതികരങ്ങളായ കൎമ്മങ്ങളിൽ മാത്രമേ ശ്രദ്ധയുണ്ടായിരിക്കയുള്ളൂ. ആ വാസന മേൽക്കുമേൽ ദേഹസംബന്ധത്തെയുണ്ടാക്കും. ഇന്ദ്രിയപ്രീതികരങ്ങളായ വിഷയങ്ങൾ അനൎത്ഥത്തെ ഉണ്ടാക്കുമെന്ന ബോധം വരാത്തിടത്തോളം കാലം തനിക്കു് യഥാൎത്ഥശ്രേയസ്സെന്തെന്നറിയാൻ കഴിയുകയില്ല. സ്ത്രീസുഖപ്രധാനമായ ഗൃഹത്തിൽ അത്യാസക്തനായിരിക്കും. ഫലമോ, ഒടുങ്ങാത്ത ദുഃഖം.

digitized by www.sreyas.in

സ്ത്രീക്കും പുരുഷനും വെവ്വേറെ ഹൃദയഗ്രന്ഥികളുണ്ട്. അവയെ ഭേദിച്ചു കളയുവാൻതന്നെയും പ്രയാസമാണ്. സ്ത്രീപുരുഷബന്ധത്താൽ അന്യോന്യഹൃദയഗ്രന്ഥിയെന്ന ദുർഭേദ്യമായ മറെറാന്നുകൂടി ഉണ്ടാകുന്നു. തന്മൂലം സ്വന്തം ദേഹത്തിലുള്ള അഭിമാനത്തിനു പുറമെ ഭാൎയ്യാപുത്രാദികളിലും മമതയുണ്ടായി അധഃപതിക്കുന്നു. ഇതിനെല്ലാം കാരണം വിഷയവാസനകളാണ്. അവയെ അടക്കി, മനസ്സിനെ ശാന്തമാക്കി, അഹന്തയും മമതയുമാകുന്ന ഹൃദയഗ്രന്ഥിയെ ശിഥിലമാക്കണം. ഇതിന്ന് കഠിനവും നിരന്തരവുമായ പരിശ്രമം ആവശ്യമാണ്. ഇതിനുള്ള ഉപായങ്ങളെ പറയാം. ഞാൻ മാത്രമാണ് പരമഗതി എന്നുപദേശിച്ചുതരുന്ന പരമഹംസനായ ഗുരുവിൽ വിശ്വാസം വേണം. വിഷയങ്ങളെ വെറുപ്പോടുകൂടി ഉപേക്ഷിക്കണം. ശീതോഷ്ണസുഖദുഃഖാദി ദ്വന്ദ്വങ്ങളെ സഹിക്കണം. ലോകം ദുഃഖമയമാണെന്നുള്ള സത്യമറിയണം. കാമ്യകൎമ്മങ്ങളൊന്നും ചെയ്യരുതു്. എന്റെ പ്രീതിക്കുമാത്രമായി സ്വധൎമ്മത്തെ അനുഷ്ഠിക്കണം. എന്റെ കഥാശ്രവണവും നാമസങ്കീൎത്തനവും നിരന്തരം ചെയ്യണം. എന്റെ പ്രിയഭക്തന്മാരുമായി സന്തതം സഹവസിക്കണം. ഒരു പ്രാണിയിലും വൈരം പാടില്ല. സൎവ്വത്ര സമഭാവനയും വിനയവും വേണം. അദ്ധ്യാത്മശാസ്ത്രത്തെ അഭ്യസിക്കണം. ഇന്ദ്രിയജയവും ബ്രഹ്മചൎയ്യവും മിതഭാഷണവും ശീലിക്കണം. ഇവയെയെല്ലാം ധൈൎയ്യത്തോടും വിവേകത്തോടുംകൂടി സമ്പാദിച്ചാൽ വിഷയവാസന നശിക്കും, ദേഹാഭിമാനം പോകും, ഹൃദയഗ്രന്ഥി അററുപോകും.

എന്റെ പ്രസാദവും മൽപ്രാപ്തിയും കാംക്ഷിക്കുന്ന ഏതൊരു പിതാവായാലും ഗുരുവായാലും തങ്ങളെ ആശ്രയിക്കുന്നവരെ ഇങ്ങനെ വേണം ഉപദേശിക്കുവാൻ. അല്ലാതെ കൎമ്മകലാപങ്ങളിൽപെട്ട് സംസാരപ്പടുകുഴിയിൽ വീഴാൻ പോകുന്നവനെ അനുമോദിക്കുകയല്ല വേണ്ടതു്. പ്രായേണ, ലോകം തങ്ങൾക്ക് നല്ലതേതെന്നറിയാതെ കാമാധീനരായി, തുഛസുഖങ്ങളെച്ചൊല്ലി അന്യോന്യം കലഹിക്കുന്നു. അവ നരകദുഃഖങ്ങളെ ഉണ്ടാക്കുമെന്നറിയുന്നില്ല. ആ മൂഢന്മാരെ വിവേകിയായവൻ വീണ്ടും വിഷയങ്ങളിലേക്ക് പ്രേരിപ്പിക്കാമോ? അങ്ങനെ ചെയ്യുന്നവൻ നല്ല ഗുരുവുമല്ല, പിതാവുമല്ല, ബന്ധുവുമല്ല നിശ്ചയം.

പുത്രന്മാരെ! എന്റെ ഈ ശരീരം പ്രാരബ്ധം കൊണ്ടുണ്ടായതല്ല. ഇതു് അപ്രാകൃതമാണ്. ഭഗവദ്ധൎമ്മമയമായ ശുദ്ധസത്വമാണ്. അധൎമ്മം സ്പർശിക്കാത്തതാണ്. ഋഷഭൻ എന്ന എന്റെ നാമം കല്പിതമല്ല, അന്വൎത്ഥമാണ്. എന്റെ ഹൃദയത്തിൽനിന്നുണ്ടായ നിങ്ങളും ധൎമ്മത്തിൽതന്നെ ചരിക്കണം. ജ്യേഷ്ഠനും ശ്രേഷ്ഠനുമായ ഭരതനെ മത്സരം കൂടാതെ സേവിക്കുവിൻ. അതു് എന്നെ സേവിക്കുന്നതുപോലെ തന്നെയാണ്.

digitized by www.sreyas.in

ലോകത്തിൽ കല്ല്, മരം, തിര്യക്കുകൾ, മൃഗങ്ങൾ, മനുഷ്യർ, ദേവന്മാർ, പ്രജാപതികൾ, രുദ്രൻ, ബ്രഹ്മാവ് ഇവ പടിപടിയായി ഒന്നിനൊന്ന് ശ്രേഷ്ഠതരമാണ്. ഞാൻ ബ്രഹ്മാവിനെക്കാൾ ശ്രേഷ്ഠനാണ്. എന്നാൽ എന്നെക്കാൾ ശ്രേഷ്ഠനാണ് ബ്രഹ്മജ്ഞാനിയെന്ന് ഞാൻ കരുതുന്നു. സത്വം ശമം, ദമം, സത്യം, പരാനുകമ്പ, തപസ്സ്, തിതിക്ഷ, ആത്മാനുഭവം എന്നിവയാണ് ബ്രഹ്മജ്ഞന്റെ ലക്ഷണങ്ങൾ. ഇവ ആരിൽ തെളിഞ്ഞു പ്രകാശിക്കുന്നുവോ, അവനാണ് ബ്രാഹ്മണൻ. അവനു മോക്ഷദാതാവായ എന്നിൽ നിന്നുപോലും ഒന്നും വേണ്ട. അകിഞ്ചനന്മാരായ അത്തരം മഹാത്മാക്കൾക്ക് ഉപരിയായി ഞാൻ ആരെയും കാണുന്നില്ല. അതിനാൽ നിങ്ങൾ അവരെ പൂജിക്കണം. അതോടൊപ്പം സകല ചരാചരങ്ങളേയും എന്റെ വാസസ്ഥാനമായി കാണുകയും വേണം. മനസ്സും വാക്കും ശരീരവും എന്റെ ആരാധനയ്ക്കു മാത്രമായി ഭവിക്കണം. എന്നാൽ എന്റെ അനുഗ്രഹം ലഭിക്കും. എന്റെ പ്രസാദം കൂടാതെ യമപാശത്തിൽ നിന്നും രക്ഷപ്പെടാൻ സാധ്യമല്ലതന്നെ.

ഇപ്രകാരം തന്റെ പുത്രന്മാരെ നിമിത്തമാക്കിക്കൊണ്ട് ലോകത്തിനു ഉപദേശം ചെയ്തശേഷം ഋഷഭദേവൻ പരമഭാഗവതനായ ഭരതനെ രാജാവായഭിഷേകംചെയ്തു ഗൃഹസ്ഥവൃത്തിയെ അവിടെ അവസാനിപ്പിച്ചു. അനന്തരം പരമഹംസന്മാരുടെ ഭക്തിജ്ഞാനവൈരാഗ്യലക്ഷണമായ ഭഗവദ്ധർമ്മത്തെ ലോകത്തിനു കാണിച്ചുകൊടുക്കാൻ നിശ്ചയിച്ചു. ശരീരമൊഴിച്ച് ബാക്കിയെല്ലാമുപേക്ഷിച്ചു. നഗ്നനായി കേശത്തെ അഴിച്ചിട്ട്, ഉന്മത്തനെപ്പോലെ ബ്രഹ്മാവർത്തത്തിൽനിന്നുമിറങ്ങിത്തിരിച്ചു. ജഡനോ, അന്ധനോ, ബധിരനോ, പിശാചോ, ഉന്മത്തനോ, എന്നു കാണികൾക്ക് തോന്നുമാറ് അവധൂതവേഷത്തിൽ ഏകനായി ഗ്രാമങ്ങളിലും വനങ്ങളിലും സഞ്ചരിച്ചു. ആ ഭഗവദ് ശരീരത്തിൽ ദുർജ്ജനങ്ങൾ തർജ്ജനം, താഡനം, മലമൂത്രവിസർജ്ജനം, മുതലായ ഉപദ്രവങ്ങളെ ചെയ്തു. ദേഹാഭിമാനം നശിച്ച് ആത്മാനന്ദത്തിൽ മുഴുകിയിരുന്നതിനാൽ തന്തിരുവടി അശേഷം ക്ഷോഭിച്ചില്ല. ആരോടും പരിഭവിച്ചുമില്ല. ദേഹരക്ഷയിലും ശുചീകരണത്തിലും ഉദാസീനനായിരുന്നിട്ടും ഭഗവാന്റെ മന്ദഹാസവും അരുണശീതളനേത്രങ്ങളും, തികഞ്ഞ അവയവസൌന്ദര്യവും പുരസ്ത്രീകളിൽ മന്മഥാവേഗമുണ്ടാക്കി. അത്രത്തോളം സുന്ദരതമമായ ആ ശരീരം ചളിപുരണ്ടും ജടകൾ വിരിച്ചിട്ടും അലഞ്ഞുതിരിയുന്നതായി ജനങ്ങൾ കണ്ടു. ദുർജ്ജനലോകം യോഗചര്യക്ക് പ്രതിബന്ധമാണെന്നു ഭഗവാൻ കണ്ടു. അതിന് പ്രതിക്രിയ ചെയ്യുന്നതുചിതമല്ലെന്ന് നിശ്ചയിച്ച് ഒരു സ്ഥലത്തുകിടന്ന് അജഗരവൃത്തിയെ സ്വീകരിച്ചു. പ്രാരബ്ധാനുസരണം മുമ്പിൽ

digitized by www.sreyas.in

വന്നുചേൎന്ന ആഹാരം കഴിച്ചും, കിടന്ന കിടപ്പിൽതന്നെ മലമൂത്രവിസൎജ്ജനം ചെയ്തും, അതിൽതന്നെ കിടന്നും കാലം കഴിച്ചു. എങ്കിലും അത്ഭുതമെന്നു പറയട്ടെ, ഭഗവാന്റെ യോഗപ്രഭാവത്താൽ മലം ദുൎഗ്ഗന്ധത്തിനു പകരം ദിവ്യസൌരഭ്യത്തെ പത്തുയോജന ദൂരത്തോളം വ്യാപിപ്പിച്ചു. അജഗരവൃത്തിയെപ്പോലെതന്നെ പശു, മാൻ, കാക്ക എന്നിവയുടെ ജീവിതചൎയ്യയും അനുഷ്ഠിച്ച് നാനായോഗക്രമത്തെ ലോകത്തിന് കാണിച്ചുകൊടുത്തു. ബ്രഹ്മാനന്ദാനുഭവത്തിന് തടസ്സമൊന്നുമില്ലാതെ താൻ പരിപൂൎണ്ണനായി തന്നെ സ്ഥിതിചെയ്തു. ആ അവസ്ഥയിൽ മഹാസിദ്ധികളെല്ലാം ഭഗവാനിൽ താനേ വന്നുചേൎന്നു. പക്ഷെ തന്തിരുവടി, അവയെ ഒട്ടുംതന്നെ ആദരിച്ചില്ല.

## അദ്ധ്യായം 6.

### ഋഷഭദേവന്റെ ദേഹത്യാഗം.

ശ്രീപരീക്ഷിത്തു ചോദിച്ചു:– ഭഗവൻ! ഋഷഭദേവൻ സിദ്ധികളെ ആദരിക്കാത്തതെന്തു്? സ്ഥിതപ്രജ്ഞന്മാരായ മഹായോഗികൾ, താനേ വന്നുചേരുന്ന സിദ്ധികളെ ആദരിച്ചാലെന്തു ദോഷം?

ശ്രീശുകൻ പറഞ്ഞു: വേടൻ മൃഗങ്ങളെ വലവച്ചു പിടിച്ചു ബന്ധിച്ചാലും അവയെ വിശ്വസിക്കുന്നില്ല. അതുപോലെ വിവേകികൾ മനസ്സിനെ അടക്കിനിൎത്തിയാലും അവയെ വിശ്വസിക്കുകയില്ല. സിദ്ധികളെ ആദരിച്ചാൽ മനസ്സ് എപ്പോഴെങ്കിലും അവയിൽ ആസക്തമായിപ്പോയാലോ? അങ്ങനെ വന്നാൽ വളരെ കഷ്ടപ്പെട്ടു സമ്പാദിച്ച തപസ്സും ശാന്തിയും നശിച്ചുപോകും. മോഹിനീരൂപം കണ്ട ശ്രീപരമേശ്വരൻപോലും അതിൽ ഇളകിപ്പോയില്ലേ? അതിനാൽ ബുദ്ധിമാൻ സിദ്ധികളെ തിരിഞ്ഞുനോക്കരുതു് എന്നു് ഭഗവാൻ പഠിപ്പിക്കുകയായിരുന്നു.

പരമഹംസചൎയ്യയെ വഴിപോലെ അനുഷ്ഠിച്ചുകാട്ടിയശേഷം ഭഗവാൻ യോഗികൾ ശരീരത്യാഗം ചെയ്യേണ്ടതെങ്ങിനെയെന്നും കാണിച്ചുകൊടുത്തു. ജീവാത്മാവിനെ പരമാത്മാവിൽ ലയിപ്പിച്ചു – അതായതു് ശരീരവുമായുള്ള അഭിമാനബന്ധത്തെ വേർപെടുത്തി. അഭിമാനത്തിന്റെ ഛായമാത്രം ശേഷിച്ചു. ആ ഛായയെ ആശ്രയിച്ചുകൊണ്ടു് ശരീരം കൊങ്ക, വെങ്കട, കൎണ്ണാടക ദേശങ്ങളിൽ ചുററിതിരിഞ്ഞു് ഒടുവിൽ കടകാചലവനത്തിൽ പ്രവേശിച്ചു്,

digitized by www.sreyas.in

വായിൽ കല്ലുകളെ നിറച്ച്, ജടയെ വിരിച്ചിട്ട് നഗ്നനായി സഞ്ചരിച്ചു. ഒരിക്കൽ കാട്ടുതീ വനത്തെ ദഹിപ്പിച്ചകൂട്ടത്തിൽ ആ ശരീരവും ഭസ്മമായി.

ഭഗവാൻ ഈ അവതാരത്തിൽ അനുഷ്ഠിച്ച അതിവർണ്ണാശ്രമധർമ്മമായ പരമഹംസചര്യയെ കലിയുഗത്തിൽ അർഹനെന്ന രാജാവു് കേട്ടറിയും. ആ വിശിഷ്ടധർമ്മത്തെ മനസ്സിലാക്കാൻ കഴിയാതെ, അതിനെ പ്രാകൃതമായി അനുകരിക്കുകയും പ്രജകളെ ആവിധം നടക്കുവാൻ ശാസിക്കുകയും ചെയ്യും. യാതൊരു പാഷണ്ഡപ്രചാരത്തിൽ കലിയിലെ അവിവേകികൾ സ്നാനശൌചാചമനാദികൾ, ക്ഷൌരം മുതലായ വിധികളെ ഉപേക്ഷിച്ച് സ്വേച്ഛാചാരികളായിത്തീരും. തൽഫലമായി ഘോരനരകത്തിൽ സ്വയം ചെന്നു വീഴും. ഋഷഭാവതാരം പാഷണ്ഡമാർഗ്ഗത്തെ ഒരിക്കലും അനുവദിച്ചതായിരുന്നില്ല. രാജസന്മാരായ അവിവേകികളെ സ്വധർമ്മബോധവാന്മാരാക്കി മോക്ഷമാർഗ്ഗം കാണിച്ചുകൊടുക്കുവാനായിരുന്നു ഋഷഭാവതാരം എന്ന് സൂക്ഷിച്ചാൽ മനസ്സിലാക്കാൻ കഴിയും.

ഋഷഭദേവന്റെ അവതാരംകൊണ്ടു് പ്രിയവ്രതന്റെ വംശം മുഴുവനും പവിത്രമായിത്തീർന്നു. ഇതരയോഗികൾ ഋഷഭന്റെ നിലയെ മനസാപി അനുകരിപ്പാൻ ശക്തരല്ല. പരിപാവനമായ ഋഷഭചരിതത്തെ ശ്രദ്ധാഭക്തിയോടുകൂടി കേൾക്കുന്നവർക്ക് ശ്രീവാസുദേവനിൽ ഏകാന്തഭക്തിയുണ്ടാകും. സംസാരതപ്തർക്ക് ഈ ഏകാന്തഭക്തിയാണല്ലോ കൈവരേണ്ടതു്. ഭഗവാന്റെ ഭക്തന് അവധിയില്ലാത്ത പരമനിർവൃതി സ്വയം വന്നുചേരുന്നു. ഭഗവത്പാദാരവിന്ദമൊഴിച്ച് മറ്റൊന്നിലും അവന്റെ ചിത്തം പ്രവേശിക്കുന്നില്ല. ഇപ്രകാരമുള്ള പ്രേമഭക്തി ലോകത്തിൽ അത്യന്തം ദുർല്ലഭമാണ്. പരീക്ഷിത്തേ, പാണ്ഡവന്മാരായ നിങ്ങൾക്കും യാദവന്മാർക്കും ശ്രീകൃഷ്ണഭഗവാൻ പതിയായും ഗുരുവായും, ദൈവമായും, പ്രിയനായും, കുലപതിയായും, ചിലപ്പോൾ ഭൃത്യനായും ഭവിച്ചു, ശരിതന്നെ. അതു് ഭഗവാന്റെ കൃപാതിശയത്താലാകുന്നു. എല്ലാവർക്കും ഈ കൃപ ലഭ്യമല്ല. തന്നെ ഭജിക്കുന്നവർക്ക് ഭഗവാൻ മുക്തിയെ കൊടുത്തെന്നുവരാം. എന്നാൽ ശുദ്ധമായ പ്രേമഭക്തിയെ കൊടുക്കുകയില്ല. അപ്രകാരമുള്ള ഭക്തി മുക്തിയെക്കാൾ എത്രയോ ഉൽകൃഷ്ടമാണെന്നറിഞ്ഞാലും.

---

digitized by www.sreyas.in

## അദ്ധ്യായം 7.

### ഭരതന്റെ രാജ്യഭാരവും തപസ്സും

ശ്രീശുകൻ പറഞ്ഞു:— മഹാഭാഗവതനായ ഭരതൻ പിതൃരാജ്ഞയനുസരിച്ചു് രാജ്യം ഭരിച്ചു. അദ്ദേഹത്തിനു് പഞ്ചജനിയിൽ സുമതി മുതലായി അഞ്ചു പുത്രന്മാരുണ്ടായി. രാജാവു് പൂർവ്വികന്മാരെപ്പോലെ പ്രജകളെ വാത്സല്യത്തോടുകൂടി ധർമ്മം തെററാതെ ഭരിച്ചു. ഭരതന്റെ ഭരണവൈശിഷ്ട്യത്താൽ അതുവരെ അജനാഭമെന്ന പേരിൽ അറിയപ്പെട്ടിരുന്ന ഈ ഭൂഖണ്ഡത്തിനു് ഭാരതമെന്ന പേർ സിദ്ധിച്ചു. ഭരതൻ അനേകം യജ്ഞങ്ങളെക്കൊണ്ടു് യജ്ഞപുരുഷനെ ആരാധിച്ചു. യാതൊരു ഫലവും കാംക്ഷിച്ചല്ല, ഭഗവാൻ സന്തോഷിക്കണമെന്നു മാത്രം സങ്കല്പിച്ചു. അതിനാൽ വിഷയവാസനകളിൽനിന്നും നിശ്ശേഷം വിമുക്തനായി. അന്തഃകരണം രാഗാദിമലങ്ങൾ നശിച്ചു് നിർമ്മലമായി. ഹൃദയാകാശത്തിൽ ശ്രീവാസുദേവന്റെ ദിവ്യമംഗളസ്വരൂപം തെളിഞ്ഞു പ്രകാശിച്ചു. പ്രിയഭഗവാനിൽ അത്യുൽക്കടമായ ഭക്തിയുണ്ടായി. ഭഗവദ്ഭജനത്തിൽ നിന്നും ഒരു നിമിഷവും വിട്ടുനിൽക്കാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. രാജഭോഗങ്ങളിലെല്ലാം കഠിനമായ വെറുപ്പുണ്ടായി. താമസംവിനാ, രാജ്യം പുത്രന്മാരെ ഏൽപ്പിച്ചിട്ടു് പുലഹാശ്രമത്തിലേക്കു പോയി. ആ പുണ്യതീർത്ഥത്തിൽ ഗണ്ഡകീതീരത്തിൽ ഏകാന്തത്തിലിരുന്നുകൊണ്ടു് മുഴുവൻ സമയവും ഭഗവാനെ ആരാധിച്ചു. വനത്തിൽനിന്നു് ലഭ്യമായ പുഷ്പഫലാദികളെക്കൊണ്ടു് ഇഷ്ടദേവനെ പൂജിച്ചു. മനസ്സു് നിശ്ചലവും പ്രശാന്തവുമായി ഭവിച്ചു. ശ്രീഹരിയിൽ അനുരാഗം സീമാതീതമായി വർദ്ധിച്ചു. ഹൃദയം ദ്രവിച്ചു. പ്രവൃത്തികളിൽ ശൈഥില്യം വന്നുകൂടി. ആനന്ദാധിക്യത്താൽ സർവ്വാംഗം പുളകമണിഞ്ഞു. തന്റെ രമണന്റെ അരുണചരണാരവിന്ദങ്ങളെ ധ്യാനിച്ചു ധ്യാനിച്ചു് ആ ആനന്ദത്തിൽ നിമഗ്നനായി പരിസരങ്ങളെയെല്ലാം മറന്നിരുന്നു.

digitized by www.sreyas.in

# അദ്ധ്യായം 8.

## ഭരതൻ മാനിനെ സ്നേഹിച്ചതും മാനായി ജനിച്ചതും

ശ്രീശുകൻ പറഞ്ഞു:- സർവ്വസംഗങ്ങളേയും പരിത്യജിച്ചു് വനത്തിൽ വന്നു് മുഴുവൻ സമയവും ഭഗവദ്ഭജനം ചെയ്തുകൊണ്ടിരുന്ന രാജർഷി ഭരതനെ അസ്ഥാനത്തിലുള്ള ജീവകാരുണ്യം അധ:പതനത്തിനിടയാക്കിയ കഥയാണു് ഇനി പറയുവാൻ പോകുന്നതു്. ഭരതൻ ഒരുദിവസം സന്ധ്യാവന്ദനംകഴിഞ്ഞു് ധ്യാനംചെയ്തുകൊണ്ടു് നദീതീരത്തിലിരിക്കയായിരുന്നു. അപ്പോൾ പൂർണ്ണഗർഭിണിയായ ഒരു പേടമാൻ ദാഹശാന്തിക്കായി നദിയിൽ വന്നിറങ്ങി. വെള്ളം കുടിച്ചുകൊണ്ടിരുന്നപ്പോൾ സമീപത്തായി ഒരു സിംഹഗർജ്ജനം കേട്ടു. സ്വതെ ഭീരുവായ മാൻ പേടിച്ചു് നദിയിലേക്കെടുത്തു ചാടി മറുകരനോക്കി നീന്തി. നദീമധ്യത്തിൽ വച്ചുതന്നെ അതു പ്രസവിച്ചു് കുട്ടി വെള്ളത്തിൽ വീണു. തള്ള അക്കരയിൽകയറി പ്രാണഭയത്തോടുകൂടി ഓടി ഒരു ഗുഹയിൽ ചെന്നുവീണു മരിച്ചു. മാൻകുട്ടി ജലപ്രവാഹത്തിൽപെട്ടു് ഒഴുകി പോകുന്നതു ഭരതൻ കണ്ടു. ഉടനെ രക്ഷിച്ചില്ലെങ്കിൽ അതു് മരിച്ചുപോകും. ആ അനാഥയിൽ ദയാലുവായ ഭരതനു് കൃപതോന്നി, അതിനെ നദിയിൽ നിന്നും എടുത്തു കരയിലാക്കി.

മാൻകുട്ടിയോടുള്ള ഭൂതദയ അവിടെ അവസാനിപ്പിക്കാമായിരുന്നു. പക്ഷെ ഭരതൻ അതുചെയ്തില്ല. മാൻകുട്ടിയെ എടുത്തു് തന്റെ ആശ്രമത്തിൽ കൊണ്ടുപോയി. പ്രാരബ്ധം ഭരതനെക്കൊണ്ടു് ഇപ്രകാരം ചിന്തിപ്പിച്ചു: "അനാഥയായ ഈ കുട്ടി എന്നെ ശരണം പ്രാപിച്ചിരിക്കയാണു്. ഇതിനെ രക്ഷിക്കാൻ ഞാനല്ലാതെ വേറെ ആരുണ്ടു? ഇതിനെ കൈവെടിയുന്നതു് പാപമാണു്, പരിപാലിക്കതന്നെ വേണം. മഹാത്മാക്കളായ സാധുക്കൾ ഇങ്ങനെ തന്നെയാണു് ചെയ്യാറുള്ളതു്. അതുമൂലം എന്റെ ദിനകൃത്യങ്ങൾ മുടങ്ങിയാലും സാരമില്ല." ഇങ്ങനെ സങ്കല്പിച്ചുകൊണ്ടു് ശ്രദ്ധയോടും വാത്സല്യത്തോടും അതിനെ രക്ഷിച്ചുവളർത്തി. തന്മൂലം തന്റെ പൂജകൾക്കും നിയമങ്ങൾക്കും സമയമില്ലാതെ അനുഷ്ഠാനങ്ങൾ ക്രമേണ കുറഞ്ഞുതുടങ്ങി. കാലക്രമത്തിൽ തീരെ ഇല്ലാതെയായി. മാൻകുട്ടിയിൽ വർദ്ധിച്ച വാത്സല്യത്താൽ അതിനെ ഒരുനേരവും പിരിയാതെ കൂടെ കൊണ്ടുനടന്നു. അതിനെ തോളിലും മാറത്തും ചുമന്നു കൊണ്ടുനടന്നു. അപൂർവ്വമായി പൂജകൾ ചെയ്താലും മാൻകുട്ടിയുടെ രക്ഷയിൽ ഉൽകണ്ഠാകുലനായി ഇടക്കിടെ എഴുന്നേററു ചെന്നുനോക്കി.

digitized by www.sreyas.in

ഒരുനേരം കണ്ടില്ലെങ്കിൽ അസഹ്യദുഃഖത്തോടെ നിലവിളിക്കും. തേടിപ്പിടിച്ച് ആശ്ലേഷംചെയ്ത് അതിന്റെ സ്പർശസുഖത്തിൽ ആനന്ദംകൊള്ളും.

ഇങ്ങനെ മാൻകുട്ടിയുടെ രൂപത്തിൽ വന്ന പ്രാരബ്ധം രാജർഷി ഭരതനെ ഉപാസനാമാർഗ്ഗത്തിൽ നിന്നും തള്ളിവീഴ്ത്തി. ദുസ്ത്യജമായ മഹാസാമ്രാജ്യത്തെയും പുത്രകളത്രാദികളെയും ധൈര്യപൂർവ്വമുപേക്ഷിച്ച് വനത്തിൽ വന്ന് തീവ്രമായി ഭഗവദ്ഭജനംചെയ്ത ഭരതന് ഒരു മാൻകുട്ടിമൂലം പതനം സംഭവിച്ചുവെങ്കിൽ അത് പ്രാരബ്ധത്തിന്റെ ശക്തികൊണ്ടെന്നല്ലാതെ എന്തുപറയട്ടെ. അങ്ങനെയിരുന്ന് മരണസമയമടുത്തു. അപ്പോഴും മാൻകുട്ടിയെപ്പററിയായിരുന്നു ചിന്ത. അതിനാൽ അടുത്തജന്മം മാനായി ജനിക്കേണ്ടിവന്നു. എങ്കിലും അത്രയുംകാലം ശ്രീകൃഷ്ണനെ സേവിച്ചതു വെറുതേയായില്ല. മൃഗശരീരത്തിലിരുന്നപ്പൊഴും പൂർവ്വജന്മസ്മരണ നിലനിന്നിരുന്നു. തനിക്കെന്തുകൊണ്ടാണീ മൃഗജന്മം വന്നതെന്നറിഞ്ഞ് കഠിനമായി പശ്ചാത്തപിച്ചു. ഇനിയൊരിക്കലും സംഗദോഷം വരരുതെന്നു നിശ്ചയിച്ച് സ്വജാതികളോടു ചേരാതെ ഏകനായി സഞ്ചരിച്ച് വീണ്ടും പുലഹാശ്രമത്തിൽവന്നു. ശരീരത്തിൽ അശേഷം മമതയെ വെച്ചില്ല. ഉണക്കയില മാത്രം ഭക്ഷിച്ച് മരണത്തെയും കാത്തിരുന്നു. കാലം വന്നപ്പോൾ മൃഗശരീരത്തെ ഗണ്ഡകീനദിയിൽ തന്നെ ഉപേക്ഷിച്ചു.

## അദ്ധ്യായം 9.

### ഭരതൻ ബ്രാഹ്മണനായി ജനിക്കുന്നതും ജഡഭരതവൃത്തിയും

ശ്രീശുകൻ പറഞ്ഞു— മാനിന്റെ ജന്മംകഴിഞ്ഞ് ഭരതൻ, ഒരുത്തമബ്രാഹ്മണന്റെ പുത്രനായി അദ്ദേഹത്തിന്റെ രണ്ടാമത്തെ ഭാര്യയിൽ ജനിച്ചു. അപ്പോഴും ഭഗവദ്കൃപയാൽ പൂർവ്വജന്മസ്മരണ നിലനിന്നിരുന്നു. ഇനിയും ബന്ധം വരാതിരിപ്പാനായി ആരോടും ചേരാതെ മനസ്സിനെ ഭഗവദ്പാദത്തിൽ മാത്രം നിർത്തിക്കൊണ്ട് ജീവിച്ചു. തന്നെ ആരും സ്നേഹിക്കരുതെന്നു നിശ്ചയിച്ച് ജഡൻ, ഉന്മത്തൻ, അന്ധൻ, ബധിരൻ, എന്നപോലെ നടിച്ചു. പുത്രൻ ജഡനെങ്കിലും പുത്രവത്സലനായ പിതാവ് ഉപനയനാദി സംസ്കാരങ്ങൾ ചെയ്തു. അദ്ദേഹം നാലുമാസക്കാലമുപദേശിച്ചിട്ടും ഭരതനെക്കൊണ്ട് ഗായത്രിമന്ത്രംപോലും ഉച്ചരിപ്പിക്കാൻ കഴിഞ്ഞില്ല. ഭരതനെപ്പററി ചിന്തിച്ച് ദുഃഖിച്ചുകൊണ്ട് പിതാവ് മരിച്ചു. തന്റെ ആത്മലാഭത്തിനു വേണ്ടതൊന്നും ചെയ്യാതെയാണ് അദ്ദേഹം മരിച്ചത്.

digitized by www.sreyas.in

ഭരതന്റെ സഹോദരന്മാർക്കും അവന്റെ പ്രഭാവം അറിയുവാൻ കഴിഞ്ഞില്ല. സഹോദരൻ വെറും ജഡനാണെന്നുതന്നെ അവർ ധരിച്ചു. അതിനാൽ വിദ്യ അഭ്യസിപ്പിച്ചില്ല. പ്രാകൃതജനങ്ങൾ തന്നെ ഭ്രാന്തൻ, ജഡൻ എന്നെല്ലാം പറയുമ്പോൾ ഭരതനും അതുപോലെ നടിക്കും. ചിലർ അവനെക്കൊണ്ട് ബലമായി പണിയെടുപ്പിക്കും. എന്തെങ്കിലും കൂലിയായി കൊടുക്കും. ആ കൂലി കൊണ്ട് നിത്യവൃത്തി നടത്തും. ചിലപ്പോൾ യാചിക്കും. യദൃച്ഛയാ കിട്ടുന്നതു കൊണ്ട് തൃപ്തിപ്പെടും. അതിന്റെ ഗുണദോഷം നോക്കാറില്ല. എന്തെന്നാൽ ഭരതന് ശരീരം നിലനിൽക്കണമെന്നല്ലാതെ ഇന്ദ്രിയപ്രീതിയിൽ ശ്രദ്ധയില്ലല്ലൊ. ആ മഹാത്മാവ് സ്വരൂപാനന്ദത്തിൽ തന്നെ സദാ സ്ഥിതിചെയ്തു. കാററും മഴയും വെയിലും കൂട്ടാക്കാതെ കാളയെപ്പോലെ നടക്കും. എങ്കിലും ശരീരം തടിച്ചു ബലിഷ്ഠമായിരുന്നു. ശരീരത്തിലെ അഴുക്ക കളയുകയില്ല. കയ്യിൽ കിട്ടിയ ഏതെങ്കിലും മുഷിഞ്ഞ വസ്ത്രംകൊണ്ട് നഗ്നത മറയ്ക്കും. പൂണൂൽ ചളിപിടിച്ച് കറുത്തിരിക്കും. ഈ വൃത്തികെട്ടവൻ നമ്മുടെ കുലത്തിൽ വന്നുപിറന്നല്ലോ, എന്നു പറഞ്ഞു സ്വജനങ്ങൾ അപലപിക്കും. ചിലപ്പോൾ ജ്യേഷ്ഠന്മാർതന്നെ ഭരതനെക്കൊണ്ട് പണിയെടുപ്പിക്കും. പിണ്ണാക്കോ, തവിടോ, കരിഞ്ഞ ചോറോ മറേറാ ഭക്ഷണമായി കൊടുക്കും. ഭരതന് ഒന്നിലും ഒരു പരാതിയുമില്ല.

ഒരിക്കൽ ഭരതൻ ജ്യേഷ്ഠന്മാരുടെ ആവശ്യപ്രകാരം വയലിൽ കാവൽ നിൽക്കുകയായിരുന്നു. ആ കാലത്തു് ഒരു ശൂദ്രപ്രമാണി സന്താനലാഭാർത്ഥം ഭദ്രകാളിക്ക് ഒരു നരബലി കൊടുക്കാൻ നിശ്ചയിച്ചു. അതിനായി ബന്ധനത്തിൽ വെച്ചിരുന്നയാൾ ദൈവഗത്യാ രക്ഷപ്പെട്ട് ഓടിപ്പോയി. പ്രമാണിയുടെ ഭൃത്യന്മാർക്ക് പരിഭ്രമമായി. അവർ പകരം ഒരാളെ തേടി നടന്നപ്പോൾ ഭരതനെ കാണാനിടയായി. സർവ്വലക്ഷണങ്ങളും തികഞ്ഞ ഭരതനെ സന്തോഷത്തോടുകൂടി പിടിച്ചുകെട്ടി കൊണ്ടുപോയി. ഭരതനെ കുളിപ്പിച്ച് കോടിവസ്ത്രം ധരിപ്പിച്ച് മാലചാർത്തി കളഭമണിയിച്ച് മൃഷ്ടാന്നഭോജനവും കൊടുത്തു് ഭദ്രകാളിയുടെ സന്നിധിയിൽ ബലിപീഠത്തിലിരുത്തി. പുരോഹിതൻ മന്ത്രം ജപിച്ച് ഭരതന്റെ കഴുത്തുവെട്ടാനായി വാൾ കയ്യിലെടുത്തു.

ഭദ്രകാളി ആകപ്പാടെ നോക്കി. ബ്രഹ്മജ്ഞാനിയും, ഒരുപ്രാണിക്കും ദോഷം ചെയ്യാത്തവനും, സർവ്വഭൂതസുഹൃത്തുമായ ഉത്തമ ബ്രാഹ്മണനെ വെട്ടിക്കൊന്ന് തന്റെ പ്രീതിനേടാനാണല്ലോ ഇവരുടെ പുറപ്പാട്. ആപൽക്കാലത്തു പോലും ചെയ്യരുതാത്ത അധർമ്മമായിരുന്നു അതു്. ദേവിക്ക് സഹിക്കാൻ കഴിഞ്ഞില്ല. ബ്രാഹ്മണതേജസ്സിനാൽ ഭദ്രകാളിയുടെ ബിംബം ദഹിച്ചുതുടങ്ങി.

digitized by www.sreyas.in

ജഗദംബിക പെട്ടെന്ന് മൂലസ്ഥാനത്തു നിന്നും ചാടിപ്പുറപ്പെട്ട് അമർഷരോഷത്തോടുകൂടി പുരോഹിതന്റെ കയ്യിൽ നിന്നും വാൾപിടിച്ചുവാങ്ങി അതുകൊണ്ടുതന്നെ ആ പാപികളുടെയെല്ലാം തലയരിഞ്ഞു. അവരുടെ ചുടുചോര താനും ഭൂതഗണങ്ങളും പാനംചെയ്ത് ഉച്ചത്തിൽ അട്ടഹസിച്ചുകൊണ്ട് അവരുടെ തലകളെടുത്തു പന്താടി നൃത്തം ചെയ്തു. അതങ്ങനെതന്നെ വരുമല്ലോ. മഹാത്മാക്കളിൽ ചെയ്യുന്ന അപചാരം, ചെയ്തവനെ തന്നെ ബാധിക്കും.

തന്നെപ്പിടിച്ചുകെട്ടി കൊണ്ടുപോയപ്പോഴും, ബലിപീഠത്തിലിരുത്തി വാൾ ഓങ്ങിയപ്പോഴും, ഭദ്രകാളി പ്രകടമായി ഭയങ്കരമായി സംഹാരലീല നടത്തിയപ്പോഴും മഹാനുഭാവനായ ഭരതൻ ലേശംപോലും ചലിച്ചില്ല. തന്നെ വധിക്കാൻ പുറപ്പെട്ടവരോട് അല്പവും ദ്വേഷം തോന്നിയതുമില്ല. മഹാത്മാക്കളിൽ ഇതാശ്ചര്യമല്ല. ദേഹാഭിമാനം നശിച്ച് ഹൃദയഗ്രന്ഥിയെ പൊട്ടിച്ചെറിഞ്ഞ മഹാത്മാക്കൾ, തങ്ങൾതന്നെയാണ് സർവ്വഭൂതങ്ങളിലും ആത്മാവായിരിക്കുന്നതെന്ന് സ്പഷ്ടമായറിയുന്നു. തങ്ങളിൽ നിന്നന്യമായി ഒന്നുമില്ലാത്ത സ്ഥിതിക്ക് രാഗദ്വേഷങ്ങൾക്ക് സ്ഥാനമില്ല. അവർ ഭഗവാന്റെ പ്രാണപ്രിയന്മാരാണ്. അവരെ രക്ഷിക്കുന്നതിൽ പ്രഭു ജാഗരൂകനായിരിക്കുന്നു. അതിനായി ശ്രീഹരി ചക്രായുധവുമായി അവരെ സന്തതം അനുഗമിക്കുന്നു. ഇവിടെയും തന്തിരുവടിതന്നെയാണ് ഭദ്രകാളിയുടെ രൂപത്തിൽവന്ന് പ്രിയഭക്തനെ രക്ഷിച്ചത്. ആ ഭക്തവത്സലന്റെ പാദമൂലങ്ങളെ സർവ്വാത്മനാ വിശ്വസിച്ച് പ്രേമപൂർവ്വം ആശ്രയിക്കുക മാത്രമാണ് ഭക്തന്റെ ധർമ്മം.

# അദ്ധ്യായം 10.

## ഭരതൻ രഹൂഗണന് ഉപദേശമാരംഭിക്കുന്നു

ശ്രീശുകൻ പറഞ്ഞു – ഒരിക്കൽ സിന്ധുദേശത്തിലെ രാജാവായ രഹൂഗണൻ ജ്ഞാനോപദേശം നേടുവാനായി കപിലഭഗവാന്റെ ആശ്രമത്തെ ലക്ഷ്യമാക്കി പല്ലക്കിൽ യാത്ര ചെയ്യുകയായിരുന്നു. വഴിക്കുവെച്ച് ഒരു ചുമട്ടുകാരന്റെ ആവശ്യം നേരിട്ടു. അപ്പോൾ യദൃച്ഛയാ ഭരതനെ കണ്ടുകിട്ടി. നല്ല തടിയും ബലവുമുള്ളതിനാൽ ഭാരം ചുമക്കുവാൻ പറ്റിയവനാണെന്നു കണ്ട് ഭടന്മാർ ബലാൽക്കാരമായി ഭരതനെക്കൊണ്ട് പല്ലക്കെടുപ്പിച്ചു. ആ മഹാത്മാവ് ഒരു വിരോധവും ഭാവിക്കാതെ ചുമന്നുകൊണ്ടു നടന്നു. സാധുക്കളുടെ

digitized by www.sreyas.in

ആചാരമനുസരിച്ച് തന്റെ കാലടിയിൽപെട്ട് ഒരു പ്രാണിയും നശിക്കാതെ താഴെ സൂക്ഷിച്ചുനോക്കിയാണ് ഭരതൻ നടന്നത്. അതിനാൽ മററു ചുമട്ടുകാരുടെ ഗതിയുമായി യോജിച്ചുപോകാൻ സാധിക്കാതെയായി. അതുകാരണം രാജാവിന് സവാരി തീരെ സുഖപ്പെട്ടില്ല. അദ്ദേഹം ചുമട്ടുകാരെ ശാസിച്ചു. പുതിയ ചുമട്ടുകാരനാണ് വീഴ്ചക്കാരനെന്നു ഭൃത്യന്മാർ രാജാവിനെ ഉണർത്തിച്ചു.

രഹൂഗണൻ സ്വതേ സൽഗുണവാനും സാധുക്കളിൽ ഭക്തിയുള്ളവനും ആയിരുന്നു. എങ്കിലും ഇതുകേട്ടപ്പോൾ അല്പം കോപമുണ്ടായി. ഭരതന്റെ മഹിമയറിയാതെ അദ്ദേഹം ഇപ്രകാരം പരിഹസിച്ചു:– എടോ, ചങ്ങാതി! നീ പാവം! വല്ലാതെ വിഷമിക്കുന്നു, അല്ലേ? എത്ര നേരമായി നീ ഒററക്ക് പല്ലക്കു ചുമക്കുന്നു! ഹോ, നീ നല്ലവണ്ണം തളർന്നുപോയി! നീയാണെങ്കിൽ കൃശനും ദുർബ്ബലനുമായ വൃദ്ധൻ! ഇത്ര വലിയ ഭാരം നീ എങ്ങനെ ഒററക്കു ചുമക്കും?" ഈ പരിഹാസത്തിന് മറുപടി പറയാൻ ഭരതൻ മിനക്കെട്ടില്ല. മുമ്പത്തെപ്പോലെ നടന്നു. വീണ്ടും പല്ലക്കിന്റെ ഗതി വിഷമത്തിലായി. രാജാവിന് കലശലായ ദേഷ്യംവന്നു." എടാ, ഇതെന്ത്? നീ ജീവച്ഛവമാണോ? രാജാവായ എന്നെ ധിക്കരിക്കുന്ന നീ ദണ്ഡനശിക്ഷയ്ക്കർഹനാണ്. അതു കിട്ടിയാലേ നീ നേരെയാവുകയുള്ളൂ." എന്ന് താക്കീതു നൽകി.

ബ്രഹ്മഭാവത്തിൽ നിന്ന് വ്യതിചലിക്കാത്ത യോഗീശ്വരന്മാരുടെ അവസ്ഥ രഹൂഗണന് എങ്ങനെഅറിയാൻകഴിയും. താൻ രാജാവാണെന്നുള്ള അഹങ്കാരമദം കൊണ്ട് അബദ്ധജടിലമായ ജല്പനങ്ങളാൽ ആ ഹരിദാസനെ നിന്ദിച്ചു. എന്നിരുന്നാലും തത്വജ്ഞിജ്ഞാസുവായ മുമുക്ഷുവായിരുന്നതിനാൽ രഹൂഗണനെ ഉദ്ധരിക്കണമെന്ന് കരുണാമയനായ ഭരതനു തോന്നി. അതുവരെ മൌനിയായി നടന്ന ഭരതൻ രാജാവിനെ നോക്കി മന്ദഹസിച്ചുകൊണ്ട് അശേഷം ഗർവ്വംകൂടാതെ പറഞ്ഞു:– "രാജൻ! അങ്ങ് പരിഹസിച്ചു പറഞ്ഞതിൽ ചിലതെല്ലാം ശരിയാണ്. ഈ ദേഹം ജഡമാണ്. ഇതിന് ഭാരം വഹിക്കുന്നുവെന്ന അറിവില്ല. ഞാൻ ശരീരമല്ല. അതിനാൽ ഭാരം വഹിക്കുന്നില്ല, ക്ഷീണവുമില്ല താനും. ഞാൻ എങ്ങും നിറഞ്ഞ ആത്മാവാണ്. അതിനാൽ എനിക്ക് സഞ്ചാരവുമില്ല. ഇത്രയും സത്യം തന്നെ. എന്നാൽ ഞാൻ തടിയനാണെന്നു പറഞ്ഞതു് ശരിയല്ല. ദേഹത്തിന്റെ സ്ഥൌല്യവും കാർശ്യവും ആത്മാവിൽ ആരോപിക്കുന്നവൻ മൂർഖനാണ്. ദേഹത്തിന്റെ വികാരങ്ങൾ തന്റേതാണെന്ന് ദേഹാഭിമാനികൾക്കു മാത്രമെ തോന്നുകയുള്ളൂ. എനിക്ക് ആ വകയൊന്നുമില്ല. എല്ലാം ശരീരങ്ങളിലുമുള്ള ആത്മാവൊന്നുതന്നെ. അതിനാൽ ഞാൻ അങ്ങയെ ധിക്കരിച്ചുവെന്നതും ശരിയല്ല. അങ്ങ് രാജാവാണെന്നു പറഞ്ഞു. രാജാവ്, സേവകൻ എന്ന ഭേദം അർത്ഥമില്ലാത്തതാണ്. ഇന്നു്

digitized by www.sreyas.in

അങ്ങു രാജാവു്, അപ്പോൾ യജമാനൻ. നാളെ ഞാൻ രാജാവായാൽ മട്ടുമാറി. ഇത്ര ചഞ്ചലമായ ഭാവത്തെ സ്ഥിരമെന്നു് അറിവുള്ളവർ വിചാരിക്കുമോ? സർവ്വവും ഏകമായ ആത്മാവാണെന്നിരിക്കുമ്പോൾ ആരു സ്വാമി, ആരു ഭൃത്യൻ? എന്നാലും, ലോകവ്യവഹാരപ്രകാരം ഞാനങ്ങയെ അനുസരിച്ചുകൊള്ളാം. എന്നെ ദണ്ഡിക്കുമെന്നു പറഞ്ഞുവല്ലോ. ശരീരബന്ധമില്ലാത്ത എന്നെ എങ്ങനെ ശിക്ഷിക്കും? ശരീരത്തെ ദണ്ഡിക്കുന്നതുകൊണ്ടെനിക്കെന്തു്?" ഇത്രമാത്രം പറഞ്ഞിട്ടു് ഭരതൻ വീണ്ടും പല്ലക്കു ചുമന്നു നടന്നു.

ഭരതന്റെ വാക്കുകൾ ബ്രഹ്മശാസ്ത്രസമ്മതമായിരുന്നു. ശാസ്ത്രജ്ഞനും തത്വജിജ്ഞാസുവും ജിതേന്ദ്രിയനുമായ രഹൂഗണനെ ആ വാക്കുകൾ ശക്തിയായി ഇളക്കി മറിച്ചു. രാജാഹങ്കാരം തകർന്നു. പല്ലക്കിൽനിന്നും വേഗമിറങ്ങി ഭരതന്റെ പാദമൂലങ്ങളിൽ വീണു പറഞ്ഞു: "ഭഗവൻ! ഗൂഢവേഷത്തിൽ അവധൂതനായി സഞ്ചരിക്കുന്ന നിന്തിരുവടി ആരാണാവോ? സാക്ഷാൽ വിഷ്ണുതന്നെയോ? സ്വാമീ, ഈശ്വരാദികൾ കോപിച്ചാൽപോലും എനിക്കു ഭയമില്ല. എന്നാൽ ബ്രാഹ്മണനിന്ദയെന്ന മഹാപാപത്തെ ഞാനത്യന്തം ഭയപ്പെടുന്നു. പരമഗുരുവായ കപിലാചാര്യനെ ആശ്രയിച്ചു് സംസാരമോചനം നേടാൻ പുറപ്പെട്ട ഞാൻ, മഹാത്മാവായ നിന്തിരുവടിയെ നിന്ദിച്ചുവല്ലോ. ആ കപിലഭഗവാൻ തന്നെയോ അവിടുന്നു്? യോഗേശ്വരന്മാരുടെ ഉന്നതനിലയെ ഗൃഹാന്ധകൂപത്തിൽ കിടക്കുന്ന അസ്മാദൃശന്മാർ എങ്ങനെയറിയാനാണു്? ശരീരാഭിമാനം നിശ്ശേഷം നശിച്ച വിശ്വസുഹൃത്തായ നിന്തിരുവടിക്കു് ഞാൻ നിന്ദിച്ചാലൊന്നും വരാനില്ല. പക്ഷെ ഞാൻ നശിക്കുമല്ലോ. അതിനാൽ അവിടുന്നു് എന്റെ അപരാധം ക്ഷമിക്കണം. മഹാവിജ്ഞാനിയായ നിന്തിരുവടി അരുളിച്ചെയ്തതിന്റെ സാരം ഗ്രഹിപ്പാൻ ഞാൻ തികച്ചും അശക്തനാണു്. ദേശകാലങ്ങളും പദാർത്ഥങ്ങളും സത്യമാണെന്നു തോന്നുന്നു. ഭാരം വഹിച്ചാൽ ക്ഷീണവും അനുഭവപ്പെടുന്നുണ്ടു്. അതിനാൽ അവിടുത്തെ അഭിപ്രായത്തെ തെളിവായുപദേശിച്ചനുഗ്രഹിക്കണേ. നിന്തിരുവടിയെ ഞാൻ ശരണം പ്രാപിക്കുന്നു." എന്നിങ്ങനെ പറഞ്ഞുകൊണ്ടു് രഹൂഗണൻ വീണ്ടും വീണ്ടും നമസ്കരിച്ചു.

digitized by www.sreyas.in

# അദ്ധ്യായം 11.

## ഭരതൻ രഹൂഗണനു് നൽകുന്ന ഉപദേശം (തുടൎച്ച)

ശ്രീശുകൻ പറഞ്ഞു: തന്നെ ആശ്രയിച്ച രഹൂഗണനിൽ കൃപയോടു കൂടി ഭരതൻ പറഞ്ഞു:–അങ്ങു് വിദ്വാനല്ലെങ്കിലും വിദ്വാനെപ്പോലെ സംസാരിക്കുന്നു. ഈ ലോകവ്യവഹാരങ്ങളൊന്നും തന്നെ സത്യമല്ലെന്നാണു് സത്യദർശികളുടെ നിശ്ചയം. അതുപോലെ വൈദികങ്ങളായ കൎമ്മവ്യവഹാരങ്ങളിലും സത്തയില്ല. എന്തെന്നാൽ ഹിംസയോ രാഗദ്വേഷങ്ങളോ കൂടാത്ത കൎമ്മമില്ല. ഗൃഹസ്ഥസുഖം സ്വപ്നതുല്യം മിഥ്യയാണെന്നും, ഉപേക്ഷിക്കേണ്ടതാണെന്നുമറിയാത്തവനു് പരമാൎത്ഥജ്ഞാനത്തെ കൊടുക്കാൻ കൎമ്മങ്ങൾക്കു് കഴിവില്ല. സംസാരത്തിനു മൂലകാരണം മനസ്സാണു. മനസ്സു് ത്രിഗുണങ്ങൾക്കു വശപ്പെട്ടു് വിഷയസുഖങ്ങളെ ആഗ്രഹിക്കുന്നു. അവയെ സമ്പാദിക്കാനായി ഇന്ദ്രിയങ്ങളെക്കൊണ്ടു് കൎമ്മം ചെയ്യിക്കുന്നു. കൎമ്മവാസനയോടുകൂടിയ മനസ്സുതന്നെയാണു് ദേവമനുഷ്യാദിശരീരങ്ങളിലിരുന്നുകൊണ്ടു് ഉച്ചനീചങ്ങളെന്ന ഭേദബുദ്ധിയുണ്ടാക്കുന്നതു്. സുഖദുഃഖാദികളെ അനുഭവിക്കുന്നതും മനസ്സുതന്നെയാണു്. പലവിധയോനികളിൽ ജനിക്കുന്നതിനു് കാരണവും മനസ്സുതന്നെ. മനസ്സു് ത്രിഗുണബന്ധംകൂടാതെ നില്ക്കുന്നപക്ഷം മോക്ഷത്തിനും കാരണമാകുന്നു.

അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും അഞ്ചു കൎമ്മേന്ദ്രിയങ്ങളും അഹങ്കാരവുംകൂടി ചേൎന്നു് മനസ്സിനു പതിനൊന്നു വൃത്തികളുണ്ടു്. ദ്രവ്യം, സ്വഭാവം, അദൃഷ്ടം, കൎമ്മം, കാലം എന്നിവയുടെ സംബന്ധത്താൽ ഈ പതിനൊന്നു വൃത്തികൾ എത്രയോ ആയിരമായും കോടിയായും വൎദ്ധിക്കുന്നു. അവയൊന്നും സ്വതേയുള്ളവയല്ല. അന്യോന്യം ചേൎന്നുണ്ടാകുന്നവയുമല്ല. അന്തഃകരണത്തിൽ അഭിമാനിക്കുന്നതുകൊണ്ടു തോന്നുന്നവ മാത്രമാണു്. മനസ്സു് ജീവന്റെ മായാകാൎയ്യമായ ഉപാധിയാണു്. മനോവൃത്തികൾ ചിലപ്പോൾ തെളിഞ്ഞും ചിലപ്പോൾ മറഞ്ഞുമിരിക്കും. ആ വൃത്തികളെ പരമാത്മാവു് സാക്ഷിമാത്രമായി കാണുന്നു. ആ പരമാത്മാവിനെ പുരുഷൻ, നാരായണൻ, വാസുദേവൻ, ഭഗവാൻ, എന്നെല്ലാം പറയപ്പെടുന്നു.

വായുവിനെപ്പോലെ സൎവ്വവ്യാപിയായ ഭഗവാൻ സൎവ്വചരാചരങ്ങളുടെ ഉള്ളിലിരുന്നുകൊണ്ടു് സകലതിനെയും നിയന്ത്രിക്കുന്നു. ജഡങ്ങളായ ശരീരാദികൾ ആ ചൈതന്യത്തിന്റെ സാന്നിദ്ധ്യമാത്രത്താൽ ചേഷ്ടിക്കുന്നു. എന്നാൽ ഈശ്വരനു ഒന്നിനോടും ബന്ധമില്ല. ഈ അറിവിനെയാണു സമ്പാദിക്കേണ്ടതു്. ശരീരമെടുത്തവരെല്ലാം ശരീരമാണു് താൻ എന്ന അവിദ്യയെ

digitized by www.sreyas.in

നശിപ്പിക്കണം. അതിന് വിഷയസംഗത്തെ ത്യജിക്കണം. കാമം, ക്രോധം, ലോഭം, മോഹം, മദം, മാത്സര്യമെന്ന ആറു ശത്രുക്കളെ ജയിക്കണം. വിഷയാവിഷ്ടമായ മനസ്സാണ് സംസാരദുഃഖത്തെ ഉണ്ടാക്കുന്നതെന്നറിയുന്നതുവരെ ജനനമരണം തുടൎന്നുകൊണ്ടിരിക്കും. മനസ്സ് ശോകമോഹാദികളെ ഉണ്ടാക്കിക്കൊണ്ടേയിരിക്കും. ജീവന്റെ യഥാൎത്ഥ ശത്രു മനസ്സാണ്. സ്വതേ ബലവാനായ മനസ്സ് അല്പം ഉപേക്ഷ വിചാരിച്ചാൽ പിന്നെയും ബലവത്താകും. ഈ ~~ജീവന്~~ മനസ്സിന് വാസ്തവത്തിൽ സ്വരൂപമേയില്ല. എങ്കിലും ആത്മാവിനെ മറയ്ക്കുക എന്ന മഹാപരാധത്തെ ചെയ്യുന്നു. ഇവനെ വധിക്കാൻ പൎയ്യാപ്തമായ ഒരായുധമേയുള്ളു— സൽഗുരുനാഥനാകുന്ന ശ്രീഹരിയുടെ ചരണപങ്കജമധുസവയും കൃപാദൃഷ്ടിയുമാകുന്ന അസ്ത്രം. അതിനെ സമ്പാദിച്ച് മനസ്സാകുന്ന പരമശത്രുവിനെ വധിക്കണം."



## അദ്ധ്യായം 12.



(ഭരതൻ രഹൂഗണന് നൽകുന്ന ഉപദേശം— തുടൎച്ച)

രഹൂഗണൻ പറഞ്ഞു:— ആത്മാനന്ദാനുഭവത്തെ പുറമെ പ്രകാശിപ്പിക്കാതെ അവധൂതവേഷത്തിൽ സഞ്ചരിക്കുന്ന നിന്തിരുവടിക്ക് അനേകം നമസ്കാരം. ജ്വരരോഗിക്ക് സ്വാദുകരമായ ഔഷധം പോലെയും, ഉഷ്ണത്താൽ തപിക്കുന്നവന് ഹിമശീതളമായ ജലംപോലെയും, അവിവേകിയായ എന്റെ അഹങ്കാരമാകുന്ന വിഷയത്തെ നശിപ്പിക്കുന്ന അമൃതൌഷധമായി നിന്തിരുവടിയുടെ വചനം ഭവിച്ചിരിക്കുന്നു. അവിടുന്നരുളിച്ചെയ്ത ആത്മതത്വം മന്ദബുദ്ധിയായ ഞാൻ ഗ്രഹിക്കത്തക്കവിധം ഉപദേശിക്കണമെ. കൎമ്മവും കൎമ്മഫലവും പ്രത്യക്ഷത്തിൽ കാണുന്ന സ്ഥിതിക്ക് അതു് പരമാൎത്ഥമല്ലെന്നു പറഞ്ഞതു് എന്റെ ബുദ്ധിയെ ഭ്രമിപ്പിക്കുന്നു.

ഭരതൻ പറഞ്ഞു:— ആദ്യമായി ശരീരം പരമാൎത്ഥമല്ലെന്ന് അങ്ങയെ ബോദ്ധ്യപ്പെടുത്താം. പൃഥിവീതത്വത്തിന്റെ ഒരു രൂപഭേദമാണ് ശരീരം. ഏതോ കാരണവശാൽ ഇതു് അങ്ങുമിങ്ങും ചലിക്കുന്നുവെന്നു മാത്രം. ഒരു കല്ലെന്നപോലെ ഈ ശരീരവും ജഡംതന്നെ. ജഡവസ്തുവിന്റെമേൽ ഭാരംവച്ചാലോ, അതിനെ വെട്ടിപ്പൊളിച്ചാലോ, അതിനൊരു വികാരവുമില്ല. അതുപോലെ, ശരീരത്തിന് ക്ഷീണം മുതലായ യാതൊന്നുമില്ല. ജഡമായ ശരീരത്തിൽ

digitized by www.sreyas.in

പാദം, കണങ്കാൽ, മുട്ട്, തുട, അരക്കെട്ട്, മാറിടം, കഴുത്ത്, തോൾ, കണ്ഠം, തല എന്നിങ്ങനെ അവയവങ്ങൾ ഒന്നിനു മുകളിലൊന്നായി കാണപ്പെട്ടുന്നുണ്ട്. എന്നാൽ അവയവിയായി ഒന്നും കാണാനില്ല. അതിനാൽ അവയവങ്ങളും പൃഥിവീവികാരമായ ജഡം തന്നെ. പൃഥിവീവികാരമായ തോളിന്മേൽ പൃഥിവീവികാരമായ പല്ലക്കിരിക്കുന്നു. അതിൽ പൃഥിവീവികാരമായ അങ്ങയുടെ ശരീരവുമിരിക്കുന്നു.

കണങ്കാലുകൾ മുതൽ മേൽക്കുമേലുള്ള അവയവങ്ങൾ ഭാരമാണെന്നു പാദങ്ങൾ പറയാറില്ലല്ലോ. അതുപോലെ ചുമലിൽ ഇരിക്കുന്ന പല്ലക്കും ഭാരമല്ല. പൃഥിവീവികാരങ്ങൾക്കു കല്പിക്കപ്പെട്ടിരിക്കുന്ന നാമരൂപങ്ങളെ തള്ളിനോക്കിയാൽ വ്യവഹാരത്തിനു സത്യമായ ഒരടിസ്ഥാനം കാണാനില്ല. അതിനാൽ ഭാരം ചുമക്കുന്നവനോ ദുഃഖിക്കുന്നവനോ ആയി ഒരുവനുമില്ല. എല്ലാം പൃഥിവീവികാരംമാത്രം. എന്നാൽ പൃഥിവി എന്നൊരു വസ്തുവെങ്കിലും സത്യമായുണ്ടോ എന്നും ശങ്കിക്കണ്ട. പൃഥിവിയുടെ നാമവും രൂപവും കാരണമായ പരമാണുവിന്റെ വികാരം മാത്രമാണ്. പരമാണുക്കളും സത്യമല്ല. അവ പ്രകൃതിയിൽ ലയിച്ചുപോകുന്നു. അതുപോലെ കൃശം സ്ഥൂലം, അണു ബൃഹത്ത്, കാരണം കാര്യം, ചേതനം ജഡം, എന്നീ ഭേദരൂപേണ കാണപ്പെടുന്നതെല്ലാം ഭഗവാന്റെ മായാപ്രകൃതിവിലാസം മാത്രമാണ്. ആ മായ ദ്രവ്യമെന്നും സ്വഭാവമെന്നും അന്തഃകരണമെന്നും കർമ്മമെന്നും പലവിധത്തിൽ വ്യവഹരിക്കപ്പെടുന്നു. എന്നാൽ എല്ലാററിനും കാരണമായ പ്രകൃതിയെങ്കിലും സത്യമാണോ എന്നു ചിന്തിക്കുമ്പോൾ പ്രകൃതി ഭഗവാനിൽ നിന്നു വേറിട്ട് നിലനില്ക്കുന്നില്ല എന്നു ബോദ്ധ്യപ്പെടും. അതിനാൽ സത്യവസ്തു ഒന്നേയുള്ളു. അതു ഭഗവാൻ മാത്രമാണ്. പരിശുദ്ധജ്ഞാനമാണ് ഭഗവാന്റെ സ്വരൂപം. ആ സത്യജ്ഞാനസ്വരൂപത്തെ അറിഞ്ഞവർ ആ മഹദ്വസ്തുവിനെ വാസുദേവനെന്നും ഭഗവാനെന്നും പറയുന്നു.

രഹൂഗണ! ഈ പരമാർത്ഥജ്ഞാനം തപസ്സുകൊണ്ടോ, കർമ്മംകൊണ്ടോ ഉപാസനകൊണ്ടോ കിട്ടുകയില്ല. പിന്നെയോ, മഹത്മാക്കളായ ഗുരുക്കന്മാരെ നിഷ്കപടമായി സേവിച്ച്, അവരുടെ പാദധൂളി ശിരസ്സിൽ വാരിവാരിയണിഞ്ഞ്, അവരുടെ കൃപയാകുന്ന മഹാപ്രസാദം ലഭിച്ചാൽ മാത്രമെ കൈവരികയുള്ളു. മഹാത്മാക്കൾ ഭഗവാന്റെ കല്യാണഗുണങ്ങളെ സദാ കീർത്തിച്ചുകൊണ്ടിരിക്കും. അവരുടെ പാദമൂലങ്ങളിലിരുന്ന് ആ കഥകളെ ശ്രദ്ധയോടുകൂടി കേൾക്കണം. അജ്ഞാനത്തെ നിശ്ശേഷം നശിപ്പിക്കാനുള്ള ശക്തി ആ കഥകൾക്കുണ്ട്. കേൾക്കുന്തോറും തുച്ഛമായ വിഷയങ്ങൾക്ക് മനസ്സിൽ

digitized by www.sreyas.in

സ്ഥാനമില്ലാതെയാകും. അന്തഃകരണം സ്വച്ഛനിർമ്മലമായി ശ്രീവാസുദേവനിൽ ഉറച്ചുനിൽക്കും. ഭഗവാന്റെ പ്രസാദംകൊണ്ടു് പരമാൎത്ഥജ്ഞാനം ഉണ്ടാകും. ഇതല്ലാതെ വേറെ ഉപായമില്ല.

വിഷയസംഗം എത്രത്തോളം അധഃപതിക്കുമെന്നതിനു ഞാൻതന്നെയാണു് ദൃഷ്ടാന്തം. ഞാൻ പൂൎവ്വജന്മത്തിൽ ഭരതൻ എന്ന പ്രസിദ്ധനായ രാജാവായിരുന്നു. രാജ്യവും ഗൃഹവും സൎവ്വസംഗങ്ങളുമുപേക്ഷിച്ചു് ഭഗവാനെ സേവിച്ചിരിക്കവേ, പ്രാരബ്ധവശാൽ ഒരു മാൻകുട്ടിയിൽ മമതയുണ്ടായി. അതോടെ അധഃപതിച്ചു് മൃഗമായി ജനിക്കേണ്ടിവന്നു. ശ്രീകൃഷ്ണപൂജ ചെയ്തതിന്റെ ഫലമായി മൃഗജന്മത്തിലും പൂൎവ്വസ്മരണനിലനിന്നു. വീണ്ടും ഈ മനുഷ്യജന്മം ലഭിച്ചു. സംഗദോഷത്തെ ഭയന്നു് ഞാൻ ആരോടും ചേരാതെ അവധൂതവേഷത്തിൽ സഞ്ചരിക്കുകയാണു്. അതിനാൽ അങ്ങു് വിഷയബന്ധം വിട്ടു മഹാത്മാക്കളോടു മാത്രം നിരന്തരം സഹവസിക്കണം. തന്മൂലം ലഭിക്കുന്ന സത്യജ്ഞാനമാകുന്ന വാൾ കൊണ്ടു് ദേഹാത്മഭാവമാകുന്ന മോഹത്തെ വെട്ടിമുറിച്ചുകളയണം. ശ്രീഹരിയുടെ പാവനകഥകളെ എപ്പോഴും കേൾക്കുകയും കീൎത്തിക്കുകയും ചെയ്യണം. അങ്ങനെ സംസാരസമുദ്രത്തിന്റെ മറുകരയായ ഭഗവാനെ പ്രാപിക്കുക.

---

## അദ്ധ്യായം 13.

### ഭരതൻ രഹൂഗണനു് നൽകുന്ന ഉപദേശം ഉപസംഹരിക്കുന്നു.

വിഷയവൈരാഗ്യം വന്നാൽ മാത്രമേ ആത്മോപദേശം ഫലിക്കുകയുള്ളൂ. ശിഷ്യനിൽ വൈരാഗ്യം ദൃഢമാക്കുവാനായി ഭരതൻ വീണ്ടും പറഞ്ഞു: ഭഗവന്മായാമോഹിതനായ ജീവൻ ഘോരസംസാരത്തിൽ സുഖത്തെ തേടി നടക്കുന്നു. ക്ഷുദ്രവിഷയസുഖങ്ങളെ മോഹിച്ചു് പലപല കൎമ്മങ്ങൾ ചെയ്തുകൊണ്ടേയിരിക്കുന്നു. തൽഫലമായി പിന്നെയും പിന്നെയും ജനിച്ചും മരിച്ചും ദുഃഖിക്കുന്നു. ഈ സംസാരത്തെ ഒരു വൻകാടിനോടുപമിക്കാം. കാട്ടിലുള്ള കൊള്ളക്കാർ, കുറുക്കന്മാർ, കാട്ടീച്ചകൾ, കൊതുകുകൾ, ഗന്ധൎവ്വപുരം, ചീവീടു് മുതലായവയെല്ലാം സംസാരത്തിലുമുണ്ടു്.

പഞ്ചേന്ദ്രിയങ്ങളും മനസ്സുമാണു് ആറു കൊള്ളക്കാർ. അവർ വിവേകത്തെ അപഹരിച്ചുകൊണ്ടുപോകും. ഭാൎയ്യാപുത്രാദികളായ കുറുക്കന്മാർ

digitized by www.sreyas.in

ദേഹത്തെയും ധനാദികളെയും കയ്യിലാക്കുന്നു. ദുർജ്ജനങ്ങളാകുന്ന കാട്ടീച്ചകളും കൊതുകുകളും ഉപദ്രവിക്കുന്നു. ഗന്ധർവ്വപുരമെന്നപോലെ മിഥ്യയായ ശരീരം സത്യമെന്നു തോന്നുന്നു. സ്വജനങ്ങൾ കൊള്ളിമീനെന്നപോലെ ക്ഷണത്തിൽ കാണാതെയാകുന്നു. വിഷയങ്ങളാകുന്ന ചുഴലിക്കാററിൽപെട്ട് അന്ധനെപ്പോലെ വേദമര്യാദകളെ അതിക്രമിക്കും. ചീവീടുകളാകുന്ന ദോഷദൃഷ്ടികൾ കാണാതെയും, കൃമൻ മുതലായ ശത്രുക്കൾ നേരിട്ടും ദുഷിക്കും. ഉപയോഗയോഗ്യമല്ലാത്ത കായ്കളോടുകൂടിയ വൃക്ഷങ്ങളെപ്പോലെയാണ് ലോഭികളായ ധനികന്മാർ. അവരെ ആശ്രയിച്ച് ഒരു പ്രയോജനവും ലഭിക്കാതെ ദുഃഖിക്കും. മരുമരീചികയെപ്പോലെ ക്ഷണഭംഗുരമാണ് വിഷയസുഖങ്ങൾ. കാട്ടുതീയെപ്പോലെ ആത്മാവിനെ ദഹിപ്പിക്കുന്നതാണ് ഗൃഹസ്ഥാശ്രമം. രാക്ഷസന്മാരെപ്പോലെ അധികാരികൾ നിർദ്ദയം ധനാദികളെ പിടിച്ചെടുക്കും. ഗന്ധർവ്വനഗരംപോലെ മനോരാജ്യങ്ങൾ വന്നുകൊണ്ടിരിക്കും. മലമ്പാമ്പുകളെപ്പോലെയാണ് മോഹാന്ധകാരം. ഇവയ്ക്കിടയിൽ കിട്ടുന്ന തുച്ഛസുഖമാണ് കാട്ടുതേൻ. ഇങ്ങനെ സംസാരത്തെ ഒരു കാടിനോടുപമിക്കാം.

അടങ്ങാത്ത പഞ്ചേന്ദ്രിയങ്ങളും മനസ്സും വിവേകത്തെ അപഹരിച്ചുകൊണ്ട് വിഷയങ്ങളുടെ പുറകേ പായുന്നു. ഭാര്യാപുത്രാദികൾ വിഷയസമ്പാദനത്തിനായി ജീവനെ അലട്ടുന്നു. ദുർജ്ജനങ്ങൾ നേരിട്ടും മറഞ്ഞും ദുഷിക്കുന്നു. സ്വജനങ്ങളെന്നഭിമാനിക്കുന്നവർ ക്ഷണത്തിൽ കാണാതെയാകുന്നു. ജീവൻ രജോരാഗാന്ധനായിട്ട് കാമപൂർത്തിക്കായി കർമ്മസാക്ഷികളായ ദേവതകളെ കൂട്ടാക്കാതെ അകൃത്യങ്ങളെ ചെയ്യുന്നു. ചിലപ്പോൾ ലോഭികളായ ധനികരെ ആശ്രയിച്ചിട്ട് ഒന്നും കിട്ടാതെ നിരാശനാകുന്നു. ഗൃഹസ്ഥാശ്രമത്തിൽനിന്ന് ഒരുവിധത്തിലും രക്ഷപ്പെടാൻ കഴിയാതെ ദഹിക്കുന്നു. അധികാരികൾ ഒട്ടും ദാക്ഷിണ്യംകൂടാതെ ധനാദികളെ അപഹരിക്കും. ഇതിനിടയിൽ വേണ്ടാത്ത മനോരാജ്യങ്ങളിൽപെട്ട്, ഇല്ലാത്ത സുഖം കിട്ടിയതുപോലെ ഭാവിക്കും. സങ്കല്പിച്ചാരംഭിക്കുന്ന കാര്യങ്ങളൊന്നുംതന്നെ വിഘ്നം കൂടാതെ നടക്കുകയില്ല. തന്റെ കഴിവിനെ ഓർക്കാതെ മലപോലെയുള്ള കാര്യങ്ങളിലിടപെട്ട് മുഴുവനാക്കാൻ കഴിയാതെ വ്യസനിക്കും. കുടുംബപോഷണത്തിനുള്ള അദ്ധ്വാനത്തിനിടയിൽ കണ്ടവരുടെ നേരെ വെറുതെ കോപിക്കും. ചിലപ്പോൾ തളർന്ന് ആലസ്യം ബാധിച്ച് ശവതുല്യനായി കിടക്കും. തുച്ഛസുഖേച്ഛയെ അടക്കാൻ കഴിയാതെ പരസ്ത്രീകളുടെ പുറകേ പോകും. തന്മൂലം അന്യരിൽനിന്നും അപമാനവും താഡനവും കിട്ടും. അല്പസാധനങ്ങളുടെ കൊടുക്കൽ വാങ്ങലിൽപോലും പരസ്പരം വഞ്ചിച്ചു ദ്വേഷിക്കും. ചിലപ്പോൾ ഉള്ളതെല്ലാം നശിച്ച് യാചിക്കും. ആരും ഒന്നും കൊടുക്കുകയില്ല. കടുത്ത നിരാശയും അപമാനവും ബാധിക്കും. പരസ്പരവൈരികൾ തമ്മിൽ വിവാഹബന്ധ

ത്തിലേർപ്പെട്ടും. അതുനിമിത്തം വീണ്ടും കലഹങ്ങളുണ്ടാകും. ഒരുവിധത്തിലും മനസ്സമാധാനം കിട്ടാതെ ചിലപ്പോൾ പാഖണ്ഡന്മാരെ ആശ്രയിക്കും. അതുകൊണ്ടൊരു ഗുണവും സിദ്ധിക്കയില്ല. അപ്പോൾ ഭക്തമഹാത്മാക്കളുടെകൂടെ കൂടും. അവരുടെ സദ്ധർമ്മങ്ങൾ വിഷയിയായ തനിക്കു രുചിക്കുകയില്ല. അവരെ വിട്ടിട്ട് വാനരതുല്യരായ വിഷയികളോടു ചേരും. വീണ്ടും സ്ത്രീവിഷയത്തിൽ മുങ്ങി വീണ്ടുവിചാരമില്ലാതെ കാലം കഴിക്കും. പുത്രരിലും ഭാര്യയിലും മമതവെച്ച് കഷ്ടത്തിലാവും. ഇടയ്ക്കിടയ്ക്ക് രോഗവും ബാധിക്കും. മരിച്ചുപോകുമോ എന്നും ഭയപ്പെടും. അതിൽനിന്നും രക്ഷപ്പെട്ടാൽ വീണ്ടും പഴയ പ്രവൃത്തികൾതന്നെ തുടരും.

രാജൻ! ഈ സംസാരവൻകാട്ടിൽപെട്ട് നട്ടം തിരിയുന്നവരാരുംതന്നെ തിരിച്ചുവരികയോ, അതിന്റെ മറുകരയായ ശ്രീഹരിചരണങ്ങളെ പ്രാപിക്കുകയൊ ചെയ്യുന്നില്ല കാട്ടിൽതന്നെ ചുററിച്ചുററി വലയുന്നതേയുള്ളൂ. മഹാരഥന്മാരായ രാജാക്കന്മാർപോലും ഭൂമി 'എന്റേതു് എന്റേതു്' എന്നു ശഠിച്ചുകൊണ്ടു് പടവെട്ടി മരിക്കുന്നു. പരമശാന്തരായ സന്യാസികൾ അനുഭവിക്കുന്ന സുഖത്തെ അവർ അറിയുന്നതേയില്ല. അതിനാൽ അങ്ങു് അസംഗനായി സർവ്വഭൂതസുഹൃത്തായിരുന്നുകൊണ്ടു് ഹരിഭജനം ചെയ്യുക. എന്നാൽ ഭഗവദ്പ്രസാദത്താൽ ഘോരസംസാരത്തെ കടക്കാം. വേറെ ഉപായമൊന്നുമില്ല".

ഭരതന്റെ ഉപദേശം ഫലിച്ചു. രഹൂഗണൻ അറിയേണ്ടതിനെ അറിഞ്ഞു് കൃതജ്ഞതാഭാരത്താൽ ഗദ്ഗദകണ്ഠനായി പറഞ്ഞു:– "അഹോ! നിന്തിരുവടിയെപ്പോലെയുള്ള മഹാത്മാക്കളുടെ സംസർഗ്ഗം ലഭിക്കുന്നവൻ തന്നെ ശ്രേഷ്ഠൻ. അവിടുത്തെ ചരണരേണുക്കൾ സർവ്വപാപങ്ങളെയും തീർത്തു് അധോക്ഷജനിൽ ദൃഢഭക്തിയുണ്ടാക്കുന്നതിൽ ആശ്ചര്യമില്ല. മുഹൂർത്തമാത്ര സംഗംകൊണ്ടു് മൂർഖനായ എന്റെ ദുരഭിമാനവും ദുസ്തർക്കബുദ്ധിയും നശിച്ചുവല്ലൊ. നിങ്ങൾ ഏതു വേഷത്തിൽ സഞ്ചരിക്കുന്നുവെന്നു് എന്നെപ്പോലെയുള്ളവക്കറിയാൻ സാധ്യമല്ല. അതിനാൽ ഞാൻ മഹാത്മാക്കളായ ജ്ഞാനവൃദ്ധന്മാരെയും, ശിശുക്കളെയും, യുവാക്കളെയും, ബ്രഹ്മചാരികളെയും, അവധൂതവേഷത്തിൽ സഞ്ചരിക്കുന്ന ബ്രഹ്മജ്ഞാനികളെയും നമസ്കരിച്ചുകൊള്ളുന്നു. എന്നെപ്പോലെ രാജാഹങ്കാരമത്തരായി മഹാത്മാക്കളെ അധിക്ഷേപിക്കുന്ന രാജാക്കന്മാക്കു് പാപം വരാതെ ക്ഷേമം ഭവിപ്പാനനുഗ്രഹിക്കണം." ഇപ്രകാരം താൻ ആദ്യം നിന്ദിച്ചതിനെയോർത്തു് പശ്ചാത്താപയുക്തനായി

digitized by www.sreyas.in

രഹൂഗണൻ ഭരതമഹായോഗിയുടെ പാദങ്ങളിൽ വീണു നമസ്കരിച്ചു. നിശ്ചല സമുദ്രംപോലെ ഗംഭീരചിത്തനും സ്ഥിതപ്രജ്ഞനുമായ ഭരതൻ തന്റെ വഴിക്കു പോയി. രഹൂഗണനും ഗുരുകൃപയാൽ ദേഹാത്മബുദ്ധിയെ ഉപേക്ഷിച്ച് ആത്മാരാമനായി ഭവിച്ചു. ഇതിൽ ആശ്ചര്യപ്പെടേണ്ടതില്ല. ഭഗവാന്റെ ആശ്രിതരെ ആശ്രയിക്കുന്നവരുടെ മഹിമ അനിർവ്വചനീയമാണ്.

# അദ്ധ്യായം 14.

## ഭരതന്റെ ഉപദേശത്തെ ശ്രീശുകൻ പരീക്ഷിത്തിനു വിവരിക്കുന്നു.

പരീക്ഷിത്ത് പറഞ്ഞു:– ഭഗവൻ! ഭരതോപദേശത്തിന്റെ ഉള്ളടക്കം എന്നെപ്പോലെയുള്ള അസംയമികൾക്ക് സുഗ്രാഹ്യമല്ല. അതിനാൽ അതിനെ വെളിപ്പെടുത്തി തരാൻ കരുണയുണ്ടാകണം.

ശ്രീശുകൻ പറഞ്ഞു:– സാംസാരികലോകത്തിൽ ജീവികൾ ദേഹാഭിമാനംമൂലം നാനാകർമ്മങ്ങളെ ചെയ്തുകൊണ്ടേയിരിക്കുന്നു. ആ കർമ്മങ്ങളുടെ ഫലമായി നാനായോനികളിൽ ജനിച്ചും മരിച്ചും ഇന്ദ്രിയങ്ങൾക്ക് വശംവദരായി നട്ടം തിരിയുന്നു. അവരുടെ സഞ്ചാരം പ്രവൃത്തിമാർഗ്ഗത്തിലൂടെയാണ്. നിവൃത്തിനിരതരായ ഹരിദാസന്മാർ ആ വഴിയെ പോകുന്നില്ല. പ്രവൃത്തിമാർഗ്ഗത്തിൽ വല്ല സുഖവുമുണ്ടോ? മനുഷ്യൻ വളരെ പാടുപെട്ട് ധനം സമ്പാദിക്കുന്നു. അതിനെക്കൊണ്ട് ശ്രീകൃഷ്ണനെ ആരാധിച്ചിരുന്നെങ്കിൽ നന്നായിരുന്നു. എന്നാൽ അതുചെയ്യുന്നില്ല. അവന്റെ ഇന്ദ്രിയങ്ങളും ഭാര്യാപുത്രാദികളും വിഷയഭോഗങ്ങൾക്കായി ആ ധനത്തെ അപഹരിക്കുന്നു.

വയലിൽ കളകൾ താനേ മുളയ്ക്കുന്നു. എത്രതന്നെ പിഴുതു കളഞ്ഞാലും ചുട്ടെരിച്ചാലും വേരുകൾ പൂർണ്ണമായി നശിക്കുന്നില്ല. അവ വീണ്ടും മുളച്ചു വരുന്നതായി കാണാറില്ലേ? അതുപോലെ ഗൃഹസ്ഥാശ്രമമാകുന്ന കൃഷിസ്ഥലത്തിൽ കർമ്മങ്ങളാകുന്ന കളകൾ ഒരിക്കലും തീരെ നശിക്കുന്നില്ല. വാസനകൾ വീണ്ടും ജനനമരണത്തെ ഉണ്ടാക്കുന്നു. വിഷയഭോഗങ്ങളെല്ലാംതന്നെ ക്ഷണഭംഗുരങ്ങളും ദുഃഖപര്യവസായികളുമാണ്. അവ സുഖാസ്പദങ്ങളാണെന്ന് ജീവൻ വെറുതെ അഭിമാനിക്കുന്നു.

digitized by www.sreyas.in

സ്വർണ്ണത്തെ അഗ്നിവിഷയെന്നാണ് പറയുന്നത്. സ്വർണ്ണം അഥവാ ധനം സകല അനർത്ഥങ്ങളുടേയും ഇരിപ്പിടമാണ്. ധനം സമ്പാദിക്കാൻ കഠിന പ്രയത്നം ചെയ്യണം. ലഭിച്ചാലോ, അതുനിമിത്തം കലഹവും ശത്രുതയുമല്ലാതെ ലേശവും സുഖം കിട്ടുന്നില്ലെന്നതാണ് പരമാർത്ഥം. വിഷയങ്ങളുടെ പുറകെ അലയുന്നവന് ഭഗവാനെ സ്മരിക്കാൻ സമയമില്ല. അവനെ വട്ടംചുററിക്കുന്നതിനുവേണ്ട കൌശലങ്ങളെല്ലാം സ്ത്രീക്കുണ്ട്. അവളിൽ രാഗാന്ധനായി മര്യാദതെററി എന്തും പ്രവൃത്തിക്കും. വിഷയങ്ങൾ ദുഃഖമാണെന്നറിഞ്ഞാലും, ദുഃഖത്തിനുമേൽ ദുഃഖം വന്നാലും, അവൻ അവയുടെ പുറകിൽനിന്ന് മാറുകയില്ല. സ്വന്തം കാമപൂർത്തിക്കായി അച്ഛനമ്മമാരെപ്പോലും ഭക്ഷിക്കാൻ മടിക്കയില്ല. ഗൃഹത്തിലെ ദുഃഖങ്ങൾ തുടർച്ചയായി അവനെ ദഹിപ്പിക്കുന്നു. അപൂർവ്വം ചില സന്ദർഭങ്ങളിൽ, 'കഷ്ടം! ഇതു വേണ്ടിയിരുന്നില്ല' എന്നും തോന്നും. കഷ്ടകാലങ്ങളിൽ അധികാരികൾ ധനമെല്ലാം പിടിച്ചെടുക്കും. അപ്പോൾ ജീവച്ഛവം പോലെയാകും. മനോദുഃഖങ്ങൾ വർദ്ധിച്ച് ഉള്ള വിവേകവും നശിക്കും. പൊട്ടക്കണ്ണൻ പൊട്ടക്കിണററിൽ വീണാലെന്നപോലെ അവിവേകി നശിക്കും. എന്നാലും ആശ നശിക്കുന്നില്ല. ഇനിയും സുഖം കിട്ടുമൊ എന്നു കരുതി പരസ്ത്രീധനങ്ങളെ കയ്ക്കലാക്കും. അധികം താമസിയാതെ അവയെ മറെറാരുവൻ അപഹരിക്കും. എന്തിന്, ആകപ്പാടെ സംസാരത്തിൽ സർവ്വത്ര ദുഃഖം, രാഗം, ദ്വേഷം, ഭയം, പ്രമാദം, ഉന്മാദം, മാത്സര്യം, ആധി, വ്യാധി, എന്നിവയല്ലാതെ മറെറാന്നുമില്ല. ഇതിൽ വീണുപോകുന്നവനെ ബന്ധുക്കൾ ഉപേക്ഷിക്കുന്നു. മരിച്ചവനെ ദഹിപ്പിക്കുന്നു. ഉള്ള സ്വത്തിനേയും സന്താനങ്ങളേയും പങ്കിട്ടെടുക്കുന്നു. ഇതെല്ലാം കാണുന്ന അവിവേകി താനും മരിച്ചുപോകുമോ എന്നും പേടിക്കുന്നു. ചിലപ്പോൾ കരയുന്നു, ചിലപ്പോൾ ചിരിക്കുന്നു, ചിലപ്പോൾ മോഹിക്കുന്നു. ഇങ്ങനെയെല്ലാമാണെങ്കിലും ഭഗവന്മായാവിലാസത്താൽ തന്റെ ആത്മാവിനെക്കുറിച്ചു മാത്രം ചിന്തിക്കയില്ല. താൻ എവിടെനിന്നു വന്നുവോ ആ സർവ്വേശ്വരനെ പ്രാപിക്കാതെ ജനിച്ചും മരിച്ചും കഴിയുന്നു. ഈ ദുരിതങ്ങളെല്ലാമുണ്ടാകുന്നത് ഭഗവാനെ ഭക്തിപൂർവ്വം ആശ്രയിക്കാത്തതുകൊണ്ടാണ്. ബഹുജന്മസുകൃതപരിപാകത്താൽ മാത്രമേ ഭക്തി സിദ്ധിക്കുകയുള്ളൂ. പ്രാണിദ്രോഹം ചെയ്യാതെ സർവ്വഭൂതസുഹൃത്തായി ജിതേന്ദ്രിയനായി ശ്രീകൃഷ്ണനെ അനന്യമായി ഭജിക്കുന്ന സുകൃതിയായ മഹാത്മാവു് മാത്രമേ മായാസംസാരത്തെ തരണം ചെയ്യുന്നുള്ളൂ.

ഇതാണ് ഭരതൻ രഹൂഗണനു് ഉപദേശിച്ചതിന്റെ സാരം. ഗരുഡന്റെ മാർഗ്ഗത്തെ ഈച്ചകൾക്ക് പ്രാപിക്കാൻ കഴിയുമൊ? അതുപോലെ ഭരതമഹായോഗിയുടെ പദവിയെ അന്യർക്ക് മനസ്സുകൊണ്ടുപോലും എത്താൻ സാധ്യമല്ല. ഭഗവാനെ മാത്രം പ്രിയധനമായി ഗണിച്ച ഭരതൻ സാമ്രാജ്യ

digitized by www.sreyas.in

ശരീരങ്ങളെയെല്ലാം മലം പോലെ വെറുത്തു് ദൂരെ ത്യജിച്ചു. മൃഗശരീരമെടുത്തപ്പോഴും അതിനെ ഉപേക്ഷിച്ചപ്പോഴും ശ്രീഹരിചരണങ്ങളെ മുറുകെപ്പിടിച്ചു. ഇതിൽ ആശ്ചര്യമില്ല. ശ്രീഭഗവാനിൽ അനുരക്തരായ മഹാത്മാക്കൾ മോക്ഷത്തെപ്പോലും തിരിഞ്ഞു നോക്കുന്നില്ല. ഭജനാനന്ദത്തിൽ അവർ സംതൃപ്തരാണു്.

ഭരതന്റെ മംഗളചരിത്രം കേൾക്കുകയോ അഭിനന്ദിക്കുകയോ ചെയ്യുന്നവൻ ഭഗവാന്റെ കൃപയാൽ വിവേകിയായി ഭവിച്ചു് ഭഗവച്ചരണങ്ങളെയൊഴിച്ചു് അന്യമായി ഒന്നിനേയും വാഞ്ഛിക്കുകയില്ല.

~~~~~~~~~~

## അദ്ധ്യായം 15.

### ഭരതവംശം – ഗയചരിതം

ശ്രീശുകൻ പറഞ്ഞു:– ഭരതന്റെ വംശപരമ്പരയിൽ ഗയൻ എന്ന പ്രഗത്ഭനായ രാജാവുണ്ടായി. ലോകസംഗ്രഹാർത്ഥം ശ്രീഹരി സ്വീകരിച്ച അംശാവതാരമായിരുന്നു ഗയൻ. അദ്ദേഹം ധർമ്മം അണുവും പിഴയ്ക്കാതെ പ്രജകളെ വാത്സല്യപൂർവ്വം പരിപാലിച്ചു. അതോടൊപ്പം ഭഗവൽപ്രസാദത്തെ മാത്രം കരുതി യാഗാദികളെക്കൊണ്ടു് ശ്രീഹരിയെ ആരാധിക്കുകയും ബ്രഹ്മജ്ഞന്മാരുടെ പാദങ്ങളെ സേവിക്കയും ചെയ്തു. തന്മൂലം പരമപ്രേമലക്ഷണയായ ഭക്തിയുണ്ടായി. ദേഹാത്മഭാവന നിശ്ശേഷം നശിച്ചു. ആ മഹാപുരുഷനെ ശ്രദ്ധ, മൈത്രി, ദയ എന്ന കന്യകമാർ പുണ്യതീർത്ഥങ്ങളാൽ അഭിഷേകം ചെയ്തു. ഭൂമിദേവി പ്രസാദിച്ചു് സർവ്വാഭീഷ്ടവസ്തുക്കളേയും ജനിപ്പിച്ചു. യജ്ഞഭാഗങ്ങളെ ശ്രീഹരി സാക്ഷാത്തായി എഴുന്നള്ളി സ്വീകരിച്ചനുഗ്രഹിച്ചു. ആ വംശത്തിൽ ഒടുവിൽ ജാതനായ വിരജനും സൽപ്രവൃത്തികൾ ചെയ്തു് പ്രിയവ്രതവംശത്തിന്റെ കീർത്തിയെ നിലനിർത്തി.

~~~~~~~~~~

digitized by www.sreyas.in

## അദ്ധ്യായം 16.

ഭൂഗോള വർണ്ണനം

പരീക്ഷിത്തു പറഞ്ഞു:- ഭഗവാന്റെ സ്ഥൂലരൂപമായ ലോകങ്ങളെ കുറിച്ച് അറിയാനാഗ്രഹമുണ്ട്. നിന്തിരുവടി വിശദമായി അവയെല്ലാം പറഞ്ഞുതരണം.

ശ്രീശുകൻ പറഞ്ഞു:- പ്രിയവ്രതന്റെ തേർ സഞ്ചരിച്ച തടങ്ങൾ ഏഴു സമുദ്രങ്ങളായും അവയ്ക്കിടയിലുള്ള ഭൂമി ഏഴു ദ്വീപുകളായും ഭവിച്ചുവെന്ന് മുമ്പ് പറഞ്ഞുവല്ലോ. ആ ദ്വീപുകളുടെ കിടപ്പിനെ ഒരു താമരപ്പൂവിന്റെ ആകൃതിയോട് ഉപമിക്കാം. അതിന്റെ മധ്യത്തിലുള്ള കർണ്ണികയുടെ സ്ഥാനത്ത് ജംബുദ്വീപും, ചുററിയുള്ള ദളങ്ങളുടെ സ്ഥാനത്ത് മററു ദ്വീപുകളും സ്ഥിതി ചെയ്യുന്നു. ജംബുദ്വീപ് എട്ടു പർവ്വതങ്ങളാൽ ഒൻപതു ഖണ്ഡങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. അവയുടെ മധ്യത്തിലുള്ള ഖണ്ഡമാണ് ഇളാവൃതം. അതിനെ ചുററി രമ്യകം, ഹിരണ്മയം, കുരു, ഹരി, കിംപുരുഷം, ഭാരതം, കേതുമാല, ഭദ്രാശ്വം എന്ന എട്ടു ഖണ്ഡങ്ങൾ സ്ഥിതിചെയ്യുന്നു. ഇളാവൃതത്തിന്റെ നടുവിൽ മേരുപർവ്വതം നിലകൊള്ളുന്നു. മേരുശിഖരത്തിന്റെ മധ്യഭാഗത്ത് ബ്രഹ്മാവിന്റെ ആസ്ഥാനമായ ശാതകൌംഭിയും അതിനെ ചുററി അഷ്ടദിക്പാലന്മാരുടെ ആസ്ഥാനങ്ങളും സ്ഥിതിചെയ്യുന്നു.

## അദ്ധ്യായം 17.

ഗംഗോല്പത്തി – ശ്രീശങ്കരൻ ഹരിയെ പൂജിക്കുന്നതു്

ശ്രീശുകൻ പറഞ്ഞു:- വാമനമൂർത്തിയായി അവതരിച്ച ശ്രീഭഗവാന്റെ ഇടപ്പാദനഖത്താൽ പിളർക്കപ്പെട്ട ബ്രഹ്മാണ്ഡത്തിൽ നിന്നും ജലധാര കീഴ്പ്പോട്ടൊഴുകി. ഭഗവദ്പാദസ്പർശത്താൽ അതു് പരിപാവനയായ ഗംഗാതീർത്ഥമായി ഭവിച്ച് സ്വർഗ്ഗത്തിലെത്തി, ആദ്യം ധ്രുവലോകത്തിൽ പ്രവേശിച്ചു. ധ്രുവൻ ഗംഗയെ ഭക്തിപൂർവ്വം സ്തുതിച്ച് പൂജിച്ചു. ഗംഗ വീണ്ടും കീഴ്പ്പോട്ട് ചന്ദ്രമണ്ഡലംവഴി വന്ന് മേരുശിഖരിയിലുള്ള ബ്രഹ്മപുരിയിലെത്തി. അവിടെവെച്ച് സീത, അളകനന്ദ, ചക്ഷുസ്സ്, ഭദ്ര എന്നു നാലു ശാഖകളായി പിരിഞ്ഞു്

digitized by www.sreyas.in

നാലു ഭാഗത്തേക്കുമൊഴുകി. അളകനന്ദ തെക്കോട്ടൊഴുകി ഹിമവാനേയും കടന്ന് ഭാരതവർഷത്തിൽ കൂടി പ്രവഹിച്ച് ദക്ഷിണസമുദ്രത്തിൽ ചെന്നു ചേരുന്നു. അളകനന്ദയുടെ മാഹാത്മ്യം വാചാമഗോചരമാണ്. അതിൽ സ്നാനം ചെയ്യണമെന്നു സങ്കല്പിച്ചു പുറപ്പെടുന്നവന്റെ ഓരോ കാലടിവെയ്പും ഓരോ രാജസൂയയാഗം ചെയ്യുന്ന ഫലത്തെ പ്രദാനം ചെയ്യുന്നു.

ഇളാവൃതത്തിൽ ശ്രീശങ്കരൻ മാത്രമേ പുരുഷനായുള്ളൂ. അന്യപുരുഷൻ അവിടെ പ്രവേശിച്ചാൽ സ്ത്രീയായി ഭവിക്കുമെന്ന് ശ്രീപാർവ്വതിയുടെ ഒരു ശാപമുണ്ട്. അവിടെവച്ച് ഭഗവാൻ ശ്രീശിവൻ പാർവ്വതീസമേതനായി ശ്രീഹരിയെ സങ്കർഷണമൂർത്തിസ്വരൂപത്തിൽ ഇപ്രകാരം ഉപാസിക്കുന്നു: "ഹേ മഹാപുരുഷ! അവിടുത്തെ പാദപത്മങ്ങളെ ഭജിക്കുന്നവന്റെ സകല സങ്കടങ്ങളും തീർത്ത് നിന്തിരുവടി സകലാഭീഷ്ടങ്ങളേയും നൽകുന്നു. സകല പ്രാണികളുടെയും അന്തരംഗവ്യാപാരത്തെ സാക്ഷിയായറിയുന്ന നിന്തിരുവടിയെ ഭജിച്ചാൽ മാത്രമെ മനസ്സിനെയും ഇന്ദ്രിയങ്ങളെയും അടക്കുവാൻ കഴിയുകയുള്ളൂ. അവിടുത്തെ സഹസ്രം ശിരസ്സുകളിൽ ഒന്നിന്മേൽ ഈ ഭൂമണ്ഡലം ഒരു കടുകുമണി പോലെ ചെറുതായി തോന്നിക്കുന്നു. അത്രത്തോളം ബ്രഹ്മൈശ്വര്യസമ്പന്നനായ നിന്തിരുവടിക്ക് അനന്തകോടി നമസ്കാരം."

## അദ്ധ്യായം 18.

ഭദ്രാശ്വം, ഹരി, കേതുമാലം, രമ്യകം, ഹിരണ്മയം, ഉത്തരകുരു എന്നീ ഖണ്ഡങ്ങൾ

ശ്രീശുകൻ പറഞ്ഞു:– ഭദ്രാശ്വവർഷത്തിൽ ഭദ്രശ്രവസ്സുകൾ ഭഗവാനെ ഹയഗ്രീവമൂർത്തിയായി ആരാധിച്ച് ഇപ്രകാരം സ്തുതിക്കുന്നു: "ഹേ ധർമ്മസ്വരൂപ! അവിടുത്തെ ലീല വിചിത്രം തന്നെ. മരണത്തെ കൺമുമ്പിൽ കണ്ടിട്ടും അതിൽനിന്നും മോചനം നേടാൻ ജനങ്ങൾ ആഗ്രഹിക്കുന്നില്ല! മരിച്ച പുത്രനെ ദഹിപ്പിച്ചിട്ട് പിതാവും, മരിച്ച പിതാവിനെ ദഹിപ്പിച്ചിട്ട് പുത്രനും ജീവിപ്പാനാഗ്രഹിക്കുന്നു! ജീവിതത്തിന്റെ ലക്ഷ്യം ധർമ്മാനുഷ്ഠാനമാണെന്നറിയാതെ ജനങ്ങൾ വിഷയലോലസരായി കഴിയുന്നു. മൂഢന്മാർ മാത്രമല്ല,

digitized by www.sreyas.in

പണ്ഡിതന്മാർ പോലും വിശ്വം നശ്വരമാണെന്ന് പറയുന്നുവെങ്കിലും വിഷയങ്ങളുടെ പിന്നാലെ പരക്കം പായുകയാണ്. നിന്തിരുവടിയുടെ പാദസേവകന്മാർ മാത്രമെ വിരക്തരായിട്ട് ജന്മസാഫല്യം നേടുന്നുള്ളൂ."

ഹരിവർഷത്തിൽ ഭഗവാനെ പരമഭാഗവതനായ പ്രഹ്ലാദൻ നരസിംഹമൂർത്തിയായി ആരാധിക്കുകയും തന്റെ പരിവാരങ്ങളോട് ഇപ്രകാരം ഭജിക്കാനുപദേശിക്കുകയും ചെയ്യുന്നു. "തേജോമൂർത്തേ! ഞങ്ങളുടെ അവിദ്യയേയും കർമ്മവാസനയേയും നശിപ്പിച്ച് അഭയം തരേണമേ. വിശ്വത്തിനെല്ലാം മംഗളം ഭവിക്കേണമേ. ദുഷ്ടൻ പ്രശാന്തനാകട്ടെ. പ്രാണികൾ അന്യോന്യം മംഗളമാശംസിക്കട്ടെ. എല്ലാവരുടേയും മനസ്സ് നിർമ്മലമാകട്ടെ. ഞങ്ങൾ നിരപേക്ഷരായി നിന്തിരുവടിയെ ഭജിക്കുമാറാകട്ടെ. ഞങ്ങൾക്ക് ഗൃഹകളത്രപുത്രാദികളിൽ സംഗമുണ്ടാകരുത്. ഭഗവദ്ഭക്തന്മാരിൽ മാത്രം സംഗം ഭവിക്കുവാൻ അനുഗ്രഹിക്കുമാറാകണം. തൽഫലമായി ഇന്ദ്രിയജയവും ശരീരധാരണത്തിനു വേണ്ടത്രമാത്രം ശ്രദ്ധയുമുണ്ടാകട്ടെ. ഭക്തസംഗംകൊണ്ട് ഭഗവാന്റെ പുണ്യകീർത്തിയെ ശ്രവിക്കാനും മനോമലങ്ങൾ നശിക്കാനും സംഗതിവരും. നിഷ്കാമഭക്തനിൽ സകല സൽഗുണങ്ങളും താനേ പ്രകാശിക്കുന്നു. മത്സ്യത്തിനു് ജലം എപ്രകാരം ജീവനാധാരമാകുന്നുവോ, അതുപോലെ സംസാരതപ്തരായവർക്ക് നിന്തിരുവടി മാത്രമാണ് പരമാശ്രയം. സർവ്വാഭയസ്ഥാനമായ ശ്രീ നൃസിംഹപാദത്തെ ഞങ്ങൾ ശരണം പ്രാപിക്കുന്നു".

കേതുമാലവർഷത്തിൽ ലക്ഷ്മീദേവി ഭഗവാനെ കാമദേവസ്വരൂപത്തിൽ ഇപ്രകാരം ആരാധിക്കുന്നു: "ഹൃഷീകേശ! ലോകത്തിൽ സ്ത്രീകൾ അന്യപുരുഷനെ ഭർത്താവായി ലഭിക്കാനാഗ്രഹിച്ചുകൊണ്ട് നിന്തിരുവടിയെ ആരാധിക്കുന്നു. അസ്വതന്ത്രരായ മനുഷ്യരെ പതികളായി കിട്ടാനാഗ്രഹിക്കുന്ന അവർ മൂഢകൾ തന്നെ. സർവ്വപ്രകാരത്തിലും അഭയപ്രദൻ നിന്തിരുവടി മാത്രമാണ്. യാതൊരപേക്ഷയും കൂടാതെ തൃപ്പാദങ്ങളെ ഭജിക്കുന്നവർക്ക് എല്ലാ ഭാഗ്യങ്ങളും സ്വയം വന്നുചേരുന്നു. ഫലേച്ഛയോടുകൂടി ഭജിക്കുന്നവർക്ക് ആ ഫലം മാത്രമേ ലഭിക്കുന്നുള്ളൂ. അതു് നശിക്കുമ്പോൾ അവർ പരിതപിക്കുന്നു. ജീവികൾ സമ്പത്തിനെ കാംക്ഷിച്ച് എന്നെ ഭജിക്കുന്നു. നിന്തിരുവടിയെ ഭജിക്കുന്നവരെമാത്രമെ ഞാനനുഗ്രഹിക്കയുള്ളുവെന്നു് അവരറിയുന്നില്ല. എന്റെ ഹൃദയം നിന്തിരുവടിയിലാണ് സ്ഥിതിചെയ്യുന്നതു്. ഭക്തവത്സലനായ അവിടുത്തെ കരപങ്കജം എന്റെ ശിരസ്സിൽ വച്ചനുഗ്രഹിക്കണമെന്നു് മാത്രമാണ് എന്റെ പ്രാർത്ഥന."

digitized by www.sreyas.in

രമ്യകവർഷത്തിൽ വൈവസ്വതമനു മത്സ്യസ്വരൂപനായ ഭഗവാനെ ഇപ്രകാരം സ്തുതിക്കുന്നു: "ഹേ മത്സ്യമൂർത്തേ! നിന്തിരുവടി സത്വം, പ്രാണൻ, ഓജസ്സ്, സഹസ്സ്, ബലം ഇവയുടെ സ്വരൂപമാണ്. സർവ്വാന്തര്യാമിയായ നിന്തിരുവടി ഈ ലോകത്തെ പാവയെപ്പോലെ കളിപ്പിക്കുന്നു. ഒരു ജീവനും സ്വതന്ത്രനല്ല. അതിനാൽ ശരണം പ്രാപിച്ച എന്നെ കാത്തുരക്ഷിച്ച അവിടുത്തേക്കു നമസ്കാരം."

ഹിരണ്മയവർഷത്തിൽ അര്യമാവ് കൂർമ്മസ്വരൂപനായ ഭഗവാനെ ആരാധിച്ചുകൊണ്ട് ഇപ്രകാരം സ്തുതിക്കുന്നു:– "ഹേ കൂർമ്മമൂർത്തേ! നിന്തിരുവടി സർവ്വവ്യാപിയും സർവ്വാധാരനും കാലാതീതനുമാണ്. ഇക്കാണുന്ന സർവ്വപ്രപഞ്ചവും അവിടുന്നുതന്നെ. അന്യമായി യാതൊന്നുമില്ല. എന്നാൽ അവിടുന്ന് പ്രപഞ്ചത്തിനോട് സംബന്ധിക്കുന്നതുമില്ല. ഇപ്രകാരം സാംഖ്യശാസ്ത്രപ്രതിപാദ്യനായ നിന്തിരുവടിക്ക് നമസ്കാരം."

ഉത്തരകുരുവർഷത്തിൽ ഭൂമീദേവി യജ്ഞവരാഹമൂർത്തിയെ സേവിച്ചുകൊണ്ട് ഇപ്രകാരം സ്തുതിക്കുന്നു: "ഹേ ഭഗവൻ! അവിടുന്ന് യജ്ഞസ്വരൂപനാണ്. യാഗങ്ങളും യാഗദ്രവ്യങ്ങളും അവിടുത്തെ അവയവങ്ങളാണ്. ജീവന്മാർ അവരവരുടെ വാസനയ്ക്കനുസരിച്ച് നിന്തിരുവടിയെ പല പ്രകാരത്തിലുപാസിക്കുന്നു. ചില യോഗികൾ മനസ്സിനെ അന്തർമുഖമാക്കി വിചാരയോഗത്താൽ അവിടുത്തെ കാണുന്നു. ചില വിവേകികൾ ഭക്തിയോഗത്താൽ സേവിച്ച് നിന്തിരുവടിയെ പ്രാപിക്കുന്നു. എന്നെ പാതാളത്തിൽ താഴ്ത്തിയ ആദിദൈത്യനായ ഹിരണ്യാക്ഷനെ വധിച്ച് കാരുണ്യപൂർവ്വം പുനരുദ്ധരിച്ച ഹേ സർവ്വസമർത്ഥ! നമസ്കാരം."

---

## അദ്ധ്യായം 19.

### കിംപുരുഷ ഭാരത ഖണ്ഡങ്ങൾ

ശ്രീശുകൻ പറഞ്ഞു.– കിംപുരുഷവർഷത്തിൽ പരമഭാഗവതനായ ശ്രീഹനുമാൻ സീതാഭിരാമനായ ശ്രീരാമചന്ദ്രമൂർത്തിയെ അവിരതഭക്തിയോടുകൂടി സേവിച്ച് ഇപ്രകാരം സ്തുതിക്കുന്നു:" ഹേ ഉത്തമശ്ലോക, മഹാപുരുഷ!

digitized by www.sreyas.in

നിന്തിരുവടിയെ ഞാൻ ശരണം പ്രാപിക്കുന്നു. അവിടുത്തെ അവതാരം രാവണവധത്തിന് മാത്രമായിരുന്നില്ല. മനുഷ്യനായി ജനിച്ചാൽ ഇഷ്ടജനവിരഹം ശത്രുബാധ, പരാശ്രയം, അപവാദം ഇത്യാദികൾ അനുഭവിക്കേണ്ടിവരും. ആവക സന്ദർഭങ്ങളിൽ മനുഷ്യന്റെ കർത്തവ്യമെന്തെന്നും, രാജാവ്, പുത്രൻ, സഹോദരൻ, ഭർത്താവ് എന്നിവരുടെ ധർമ്മമെന്തെന്നും ലോകത്തെ അനുഷ്ഠിച്ചു കാണിക്കാനുമായിരുന്നു അവിടുന്നവതരിച്ചതു്. അല്ലെങ്കിൽ സർവ്വേശ്വരന് സ്വപത്നിയെക്കുറിച്ചു വ്യസനിക്കുവാൻ ഹേതുവെന്തു്? നിന്തിരുവടിയുടെ കാരുണ്യം ലഭിപ്പാൻ കുലമൊ, സൌന്ദര്യമൊ, ബുദ്ധിയൊ, വാക്സാമർത്ഥ്യമൊ, മനുഷ്യജന്മംതന്നെയുമൊ ആവശ്യമില്ല. നിഷ്കപടമായ ഭക്തി മാത്രം മതി. കേവലം വാനരങ്ങളായ ഞങ്ങളുടെ സഖ്യം അംഗീകരിച്ചതു് ഇതിനു ദൃഷ്ടാന്തമാണല്ലോ. ഉത്തരകോസലവാസികൾക്ക് ഒന്നടങ്കം പരമപദം നൽകിയ കരുണാസമുദ്രമായ നിന്തിരുവടിക്കു നമസ്കാരം".

ഭാരതവർഷത്തിൽ നരനാരായണമൂർത്തികളായി നിത്യസാന്നിദ്ധ്യം ചെയ്യുന്ന ഭഗവാനെ ശ്രീനാരദർ ഇപ്രകാരം സ്തുതിക്കുന്നു:– "പരമഗുരോ! നിന്തിരുവടി പ്രപഞ്ചത്തിന്റെ കർത്താവാണെങ്കിലും അല്പവും ബന്ധിക്കപ്പെടുന്നില്ല. അന്ത്യകാലത്തിൽ ഈ തൃപ്പാദങ്ങളിൽ മനസ്സിനെ ഭക്തിപൂർവ്വം നിലനിർത്തണമെന്നാണ് ബ്രഹ്മദേവൻ ഞങ്ങൾക്കുപദേശിച്ചിട്ടുള്ളതു്. കുത്സിത ദേഹത്തിന്റെ പോഷണത്തിലും പുത്രദാരധനാദികളുടെ സംരക്ഷണയിലും മാത്രം ശ്രദ്ധിക്കുന്ന മൂഢന്റെ പരിശ്രമം കേവലം വ്യർത്ഥമാണ്. ഹേ അധോക്ഷജ! ദുഷിച്ച ശരീരത്തിൽ ഞാനെന്നും തൽസംബന്ധികളിൽ എന്റേതെന്നുമുള്ള മോഹമുണ്ടാകാതെ നിന്തിരുവടിയെ നിഷ്കാമമായി ഭജിക്കാനനുഗ്രഹിക്കേണമെ."

ഭാരതവർഷത്തിൽ അസംഖ്യം പുണ്യനദികളും പുണ്യശൈലങ്ങളുമുണ്ടു്. അവയുടെ നാമോച്ചാരണമാത്രത്താൽ പരിശുദ്ധിയെ തരുവാൻ അവയ്ക്കു ശക്തിയുണ്ടു്. ഭാരതീയക്ക് പരമാത്മാവായ ശ്രീവാസുദേവനിൽ പ്രേമഭക്തിയും, ഭക്തന്മാരായ മഹാപുരുഷന്മാരുടെ സംസർഗ്ഗവും പ്രയത്നം കൂടാതെ സുലഭമായി സിദ്ധിക്കുന്നു. അവരുടെ ഭാഗ്യത്തെ ദേവന്മാർ ഇപ്രകാരം സ്തുതിക്കുന്നു: "അഹോ! ഭാരതത്തിൽ ജനിക്കുന്നവർ മഹാസുകൃതികൾ തന്നെ. ഞങ്ങൾ ആഗ്രഹിച്ചിട്ടും കിട്ടുന്നില്ലല്ലൊ. ഞങ്ങളുടെ സ്വർഗ്ഗവാസംകൊണ്ടെന്തുഫലം? ഇവിടെ അതിശയമായ ഇന്ദ്രിയസുഖമുണ്ടെന്നല്ലാതെ ശ്രീനാരായണന്റെ പാദഭജനമില്ലല്ലോ. ബ്രഹ്മലോകം പ്രാപിച്ചാലും വിശേഷമില്ല.

digitized by www.sreyas.in

പുണ്യം തീരുമ്പോൾ വീണ്ടും കീഴ്പ്പോട്ടു പതിക്കണം. ഭാരതവാസികളാവട്ടെ, ക്ഷണികമായ ജീവിതത്തിൽ ഭഗവാനെ ഭജിച്ച് ശാശ്വതമായ ഹരിപദം പ്രാപിക്കുന്നു. ഭഗവാന്റെ കഥാമൃതപാനവും നാമസങ്കീർത്തനവുമില്ലാത്ത ദേശം ബ്രഹ്മലോകമായാൽപോലും വാസയോഗ്യമല്ല. അത്ര വിശിഷ്ടമായ ഭാരതത്തിൽ ജനിച്ചിട്ടും ശ്രീഹരിയെ ഭജിച്ച് ജന്മം സഫലമാക്കാത്തവൻ ആത്മഘാതകൻ തന്നെ. വേടന്റെ വലയിൽ നിന്നും ഒരിക്കൽ രക്ഷപ്പെട്ട പക്ഷി, വീണ്ടും വലയിൽചെന്നു വീണ് നശിക്കുന്നതുപോലെയാണ് ആ മൂഢന്റെ അവസ്ഥ. ഭാരതത്തിൽ ജനങ്ങൾ എന്താഗ്രഹിച്ചു ഭജിച്ചാലും പ്രഭു അതിനെ കൊടുക്കുന്നു. നിഷ്കാമഭക്തനായാലോ, നാഥൻ സകല വാസനകളെയും ഇല്ലാതാക്കിത്തീർത്തിട്ട് തന്റെ ശ്രീചരണങ്ങളെ തന്നെ കൊടുക്കുന്നു. ഞങ്ങൾക്കവിടെ ജനിക്കാനും ഭജിക്കാനും സംഗതി വരണമേ".

# അദ്ധ്യായം 20.

## പ്ലക്ഷാദി ദ്വീപുകൾ

ശ്രീശുകൻ പറഞ്ഞു:- പ്ലക്ഷദ്വീപവാസികൾ വേദസ്വരൂപനും ശ്രീമഹാവിഷ്ണുവിന്റെ പ്രത്യക്ഷസ്വരൂപനുമായ സൂര്യഭഗവാനെ ഭജിക്കുന്നു. ശാല്മലിദ്വീപിൽ വസിക്കുന്നവർ വേദമയനും അമൃതമയനുമായ ചന്ദ്രഭഗവാനെ ഭജിക്കുന്നു. കുശദ്വീപിലെ ജനങ്ങൾ ജാതവേദസ്വരൂപനായ അഗ്നിഭഗവാനെ ഭജിക്കുന്നു. ക്രൌഞ്ചദ്വീപവാസികൾ ജലാത്മകനായ ഭഗവാനെ സേവിക്കുന്നു. ശാകദ്വീപിലെ ജനങ്ങൾ വായുസ്വരൂപനായ ഭഗവാനെ സേവിക്കുന്നു. പുഷ്കരദ്വീപവാസികൾ ബ്രഹ്മാവിന്റെ സ്വരൂപനായ ഭഗവാനെ സേവിക്കുന്നു.

സപ്തസമുദ്രങ്ങൾക്കപ്പുറം മൂന്നുലോകങ്ങളുടെയും അതിർത്തിയായി ലോകാലോകപർവ്വതം കിടക്കുന്നു. അവിടെ പരമപുരുഷനായ ഭഗവാൻ ധർമ്മം, ജ്ഞാനം, വൈരാഗ്യം, ഐശ്വര്യം, അഷ്ടമഹാസിദ്ധികൾ എന്നിവയോടുകൂടി ശംഖചക്രാദികളെ ധരിച്ച്, പാർഷദന്മാരാൽ സേവിതനായി സകല ലോകക്ഷേമത്തെ ചെയ്തുകൊണ്ട് സന്നിധാനം ചെയ്യുന്നു.

സ്വർഗ്ഗത്തെയും ഭൂമിയെയും സംബന്ധിപ്പിക്കുന്ന അന്തരീക്ഷം സൂര്യമണ്ഡലമാകുന്നു. അചേതനമായ അണ്ഡത്തിൽ നിന്നുണ്ടായതിനാൽ സൂര്യനെ

digitized by www.sreyas.in

മാർത്താണ്ഡനെന്നും, അതിനേയും പ്രകാശിപ്പിക്കുന്നതിനാൽ ഹിരണ്യഗർഭ നെന്നും പറയപ്പെടുന്നു. സർവ്വജീവികളുടേയും അന്തര്യാമിയായ ആത്മാവും നേത്രാധിഷ്ഠാനദേവതയുമായ സൂര്യനാരായണൻ സാക്ഷാൽ ഭഗവാൻ തന്നെയാണ്.

## അദ്ധ്യായം 21.

സൂര്യമണ്ഡലം

ശ്രീശുകൻ പറഞ്ഞു:– ഭൂമിയും ആകാശവും ഒരു കരണ്ഡകത്തിന്റെ രണ്ടു ദലങ്ങൾ പോലെയാണ്. സൂര്യൻ മൂന്നു ലോകങ്ങൾക്കും പ്രകാശവും പ്രതാപവും കൊടുക്കുന്നു. സൂര്യൻ ഉത്തരായനത്തിൽ മന്ദമായും ദക്ഷിണായനത്തിൽ ശീഘ്രമായും സഞ്ചരിക്കുന്നു. സൂര്യരഥം ഒരു മുഹൂർത്തത്തിൽ മുപ്പത്തിനാലു ലക്ഷത്തിഎണ്ണൂറു യോജന വേഗത്തിൽ യാത്രചെയ്യുന്നു. സൂര്യരഥത്തിനു ഒരു ചക്രമേയുള്ളു. അതിനെ സംവത്സരമെന്നു പറയുന്നു. ആ രഥത്തിൽ അരുണൻ സാരഥിയും ഛന്ദോദേവതകൾ രഥം വലിക്കുന്ന ഏഴുകുതിരകളുമാകുന്നു. രഥത്തിന്റെ മുമ്പിലായി ബാലഖില്യന്മാരെന്ന അറുപതിനായിരം ഋഷികൾ സ്തുതിച്ചുകൊണ്ടു സഞ്ചരിക്കുന്നു. ഇപ്രകാരമാണ് സൂര്യവ്യൂഹം വിരാജിക്കുന്നതു്.

## അദ്ധ്യായം 22.

നവഗ്രഹങ്ങൾ

ശ്രീശുകൻ പറഞ്ഞു:– സൂര്യൻ ആദിപുരുഷനായ നാരായണൻ തന്നെ. ശ്രീ സൂര്യനാരായണൻ തന്റെ സ്വരൂപത്തെ പന്ത്രണ്ടായി വിഭജിച്ചു ഓരോ മാസങ്ങളിലും ധർമ്മരക്ഷയെ ചെയ്യുന്നു. ജനങ്ങൾ വർണ്ണാശ്രമങ്ങൾക്കനുസരിച്ചു സന്ധ്യോപാസന, അഗ്നിഹോത്രം മുതലായ കർമ്മങ്ങളെക്കൊണ്ടു സൂര്യഭഗവാനെ ആരാധിച്ചു അനായാസമായി സദ്ഗതിയെ പ്രാപിക്കുന്നു. മാസം, ഋതു, അയനം, വത്സരം എന്ന കാലപ്രമാണങ്ങളെല്ലാം സൂര്യനെ ആസ്പദമാക്കിയുള്ളവയാണ്.

digitized by www.sreyas.in

സൂര്യന് ലക്ഷം യോജന മുകളിലായി ചന്ദ്രൻ സഞ്ചരിക്കുന്നു. ചന്ദ്രൻ ഭഗവാന്റെ മനോരൂപനാണു്. ചന്ദ്രമണ്ഡലത്തിനുപരിയായി അശ്വതി മുതലായ നക്ഷത്രങ്ങൾ സഞ്ചരിക്കുന്നു. അതിനുമുപരി ശുക്രനും ബുധനും അംഗാരകനും ബൃഹസ്പതിയും ശനിയും സഞ്ചരിക്കുന്നു. അവയ്ക്കു മുകളിലാണ് ഋഷികളുടെ സ്ഥാനം. അവിടെയുള്ള ഋഷികൾ സർവ്വലോകക്ഷേമത്തെ പ്രാർത്ഥിച്ചുകൊണ്ടു് വിഷ്ണുവിന്റെ പരമപദമായ ധ്രുവമണ്ഡലത്തെ പ്രദക്ഷിണം ചെയ്യുന്നു

# അദ്ധ്യായം 23.

## ധ്രുവപദവും ശിശുമാരചക്രവും

ശ്രീശുകൻ പറഞ്ഞു:– ഋഷികളുടെ സ്ഥാനത്തിനുമുപരിയാണ് വിഷ്ണുവിന്റെ പരമപദം. അവിടെ മഹാഭാഗവതനായ ധ്രുവൻ വസിക്കുന്നു. അഗ്നി, ഇന്ദ്രൻ, മുതലായ ദേവതകൾ ധ്രുവനെ ബഹുമാനാദരപൂർവ്വകം തങ്ങളുടെ വലതുഭാഗത്തു് നിർത്തിയിരിക്കുന്നു. കല്പകാലം മുഴുവൻ ജീവിച്ചിരിക്കുന്നവർക്കും ധ്രുവൻ പൂജനീയനാണ്. സകല ജ്യോതിർഗോളങ്ങളുടെയും ഗതിക്കാധാരനായി ഭഗവാൻ ധ്രുവനെ നിയമിച്ചിരിക്കുന്നു. അവയെല്ലാം ധ്രുവനെ പ്രദക്ഷിണം ചെയ്യുന്നു. ഈ ജ്യോതിർസമൂഹം ശിശുമാരാകൃതിയെ ധരിച്ചിരിക്കുന്നഭഗവാന്റെ യോഗധാരണയിൽ നിലനിൽക്കുന്നുവെന്നും പറയുന്നു. അതിനാൽ അവക്ക് പതനശങ്കയില്ല. ആ ശിശുമാരന്റെ ആകൃതി പാമ്പ് വലയമിട്ടുകിടക്കുന്നതുപോലെയാണെന്നാണ് സങ്കല്പം. അതിന്റെ പുച്ഛാഗ്രത്തിലാണ് ധ്രുവമണ്ഡലം സ്ഥിതിചെയ്യുന്നതു്. ആ സ്വരൂപത്തിന്റെ അതാതംഗങ്ങളിലായി ബ്രഹ്മേന്ദ്രാദിദേവതകളും സപ്തർഷികളും ഗ്രഹനക്ഷത്രാദികളും വസിക്കുന്നു. ഭഗവാന്റെ സർവ്വദേവതാമയമായ ശിശുമാരസ്വരൂപത്തെ ദിവസേന സന്ധ്യയിൽ സമാഹിതചിത്തരായി ഉപാസിക്കേണ്ടതാണ്.

digitized by www.sreyas.in

# അദ്ധ്യായം 24.

## അധോലോകങ്ങളുടെ വർണ്ണന

ശ്രീശുകൻ പറഞ്ഞു:– സൂര്യമണ്ഡലത്തിനു താഴെ രാഹുവും അതിന്റെ താഴെ സിദ്ധചാരണവിദ്യാധരന്മാരുടെ സ്ഥാനവും അതിനു താഴെ യക്ഷരാക്ഷസാദികളുടെ സ്ഥാനവുമാകുന്നു. അതിനു താഴെയാണ് ഭൂമി. ഭൂമിയുടെ അധോഭാഗത്തിൽ അതലം, വിതലം, സുതലം, തലാതലം, മഹാതലം, രസാതലം, പാതാളം എന്ന ഏഴു ലോകങ്ങളുണ്ട്. അവയെ ബിലസ്വർഗ്ഗങ്ങളെന്നു പറയപ്പെടുന്നു. അവ ഓരോന്നും സ്വർഗ്ഗത്തെയുമതിശയിക്കുന്ന സുഖസ്ഥാനങ്ങളാണ്. അവിടെവസിക്കുന്നവർക്ക് ദേഹപീഡയും ജരാനരകളും ഉണ്ടാകുന്നില്ല.

അതലത്തിൽ മയപുത്രനായ ബലൻ എന്ന അസുരൻ സ്ത്രീഗണങ്ങളോട്കൂടി വസിക്കുന്നു. അതിനു താഴെ വിതലത്തിൽ ശ്രീ ശിവൻ ഹാടകേശ്വരനെന്ന തിരുനാമത്തിൽ ശ്രീ ഭവാനിയോടും ഭൂതഗണങ്ങളോടുംകൂടി വസിക്കുന്നു. അതിനു താഴെ സുതലത്തിൽ പുണ്യശ്ലോകനായ മഹാബലി ഭഗവാനെ ആരാധിച്ചുകൊണ്ടിരിക്കുന്നു. പുരുഷോത്തമനും ഉത്തമസത്പാത്രവുമായ ശ്രീ വാസുദേവനിൽ മഹാബലി സർവ്വസമർപ്പണം ചെയ്തുവല്ലൊ. അതിന്റെ താല്ക്കാലികഫലമായിട്ടാണ് സുതലത്തിൽ സുഖവാസം ചെയ്യുന്നതു്. അടുത്ത മന്വന്തരത്തിൽ ബലി ഇന്ദ്രനാകും. അന്ത്യത്തിൽ ഭഗവദ്സായൂജ്യവും പ്രാപിക്കും. ഭഗവാന്റെ തിരുനാമത്തെ ഒരു പ്രാവശ്യമെങ്കിലുമുച്ചരിക്കുന്നവൻ സംസാരമുക്തനാകുന്നു. ആ സ്ഥിതിക്ക് സർവ്വാത്മസമർപ്പണം ചെയ്ത മഹാബലിക്ക് എന്തു തന്നെ കൊടുത്താൽ മതിയാകും? ഭഗവാൻ മൂന്നുലോകങ്ങളേയും ബലിയോടു വാങ്ങി ഇന്ദ്രനുകൊടുത്തു. വരുണപാശത്താൽ ബന്ധിക്കയുംചെയ്തു. എന്നിട്ടും ആ ഭക്തോത്തമൻ ഒട്ടുംതന്നെ ചലിച്ചില്ല. ദൃഢചിത്തനായി ഇപ്രകാരം മനനം ചെയ്തു: 'കഷ്ടം! ഇന്ദ്രന് ഇത്രയൊക്കെ അറിവുണ്ടായിട്ടും, സാക്ഷാൽ ബൃഹസ്പതിയുടെ ശിഷ്യനായിരുന്നിട്ടുമെന്തുഫലം? ഭഗവാന്റെ ദാസ്യത്തെ അപേക്ഷിക്കാതെ നിസ്സാരലോകങ്ങളെയാണല്ലോ ആഗ്രഹിച്ചതു്. ഇന്ദ്രൻ ബുദ്ധിശാലിയല്ല, നിശ്ചയം. എന്റെ പിതാമഹനായ പ്രഹ്ലാദൻ തന്നെയാണ് സമർത്ഥൻ. ഭഗവാൻ ഹിരണ്യകശിപുവിനെ വധിച്ച് ത്രൈലോക്യാധിപത്യത്തെയും പ്രഹ്ലാദനു കൊടുത്തപ്പോഴും അദ്ദേഹം ഒട്ടും തന്നെ മോഹിതനായില്ല. അവയെല്ലാം ഭഗവദ്പ്രാപ്തിക്ക് തടസ്സങ്ങളാണെന്നാണ് കണ്ടതു്. നിരന്തരമായ ഭഗവദ്ദാസ്യത്തെ മാത്രമാണ് ആ ഭക്തൻ വരിച്ചതു്. ആ മഹാനുഭാവന്റെ മാർഗ്ഗം എന്നെപ്പോലെയുള്ള അധമന് എങ്ങനെ പിന്തുടരുവാൻ കഴിയും?"

digitized by www.sreyas.in

ഇത്രത്തോളം ഉൽകൃഷ്ടചിന്താഗതിയോടുകൂടിയ മഹാബലിയിൽ ഭക്തവത്സലൻ അത്യധികം പ്രസാദിച്ചു. തന്തിരുവടി ഗദാപാണിയായി ഇന്നും ബലിയുടെ വാതിൽ കാക്കുന്നു. ഒരിക്കൽ രാവണൻ അഹങ്കരിച്ചുകൊണ്ടു് അവിടെ പ്രവേശിക്കുവാൻ ഭാവിച്ചു. അവനെ സർവ്വേശ്വരൻ ഒരു കാൽവിരൽകൊണ്ടു് തട്ടി ബഹുദൂരം എറിഞ്ഞുകളഞ്ഞു.

തലാതലത്തിൽ മയാസുരൻ ശ്രീപരമേശ്വരന്റെ അനുഗ്രഹത്താൽ സുഖമായിരിക്കുന്നു. തക്ഷകൻ, കാളിയൻ മുതലായവരുടെ വാസസ്ഥാനമാണു് മഹാതലം. രസാതലത്തിൽ മഹാബലശാലികളായ നിവാതകവചന്മാർ അധിവസിക്കുന്നു. പാതാളത്തിൽ വാസുകി മുതലായ സർപ്പരാജന്മാർ ശിരോരത്നങ്ങളാൽ സർവ്വത്ര പ്രകാശം പരത്തിക്കൊണ്ടു് വസിക്കുന്നു.

## അദ്ധ്യായം 25.

### സങ്കർഷണമൂർത്തിയുടെ സ്ഥാനം

ശ്രീശുകൻ പറഞ്ഞു:– പാതാളമൂലത്തിൽ ഭഗവാന്റെ തമോഗുണസ്വരൂപനായ അനന്തൻ അഥവാ ആദിശേഷൻ സന്നിധാനം ചെയ്യുന്നു. ശരീരത്തിൽ 'ഞാൻ' എന്നഭിമാനിക്കുന്ന അധിഷ്ഠാനദേവതയായ ആ മൂർത്തിക്കു് സങ്കർഷണൻ എന്നും പേരുണ്ടു്. ആ ഭഗവാന്റെ ആയിരം ശിരസ്സുകളിൽ ഒന്നിന്മേലാണു് ഈ ഭൂമണ്ഡലമിരിക്കുന്നതു്. ആദിശേഷന്റെ ശിരസ്സിനെ അപേക്ഷിച്ചു് നോക്കുമ്പോൾ ഭൂമി ഒരു കടുകുമണിപോലെ ചെറുതായിട്ടേ തോന്നുകയുള്ളൂ. ആ മൂർത്തിയുടെ ഭ്രൂമദ്ധ്യത്തിൽനിന്നു് ഏകാദശരുദ്രന്മാരുണ്ടായി. അനന്തഗുണനിധിയായ ഭഗവാൻ അശേഷരോഷങ്ങളെ അടക്കിക്കൊണ്ടു് ലോകത്തിനു ക്ഷേമത്തെ ചെയ്തുകൊണ്ടിരിക്കുന്നു. മദമുദിതവിഹ്വലങ്ങളായ നേത്രങ്ങളോടും, വണ്ടിൻകൂട്ടങ്ങളെ ആകർഷിക്കുന്ന നവതുളസീഗന്ധമിശ്രിതമായ വൈജയന്തീമാലയോടും, ഏകകുണ്ഡലത്തോടും, നീലവസ്ത്രത്തോടും ഹലായുധപാണിയായി ഭഗവാൻ ശോഭിക്കുന്നു. സകല ദേവമനുഷ്യാദികളും ആ പ്രഭുവിനെ സേവിക്കുന്നു. തന്നെ ഭജിക്കുന്ന മുമുക്ഷുക്കളുടെ അജ്ഞാനസ്വരൂപമായ ഹൃദയഗ്രന്ഥിയെ നശിപ്പിച്ചുകൊണ്ടു് ആദിശേഷൻ ഭക്തഹൃദയത്തിൽ വസിക്കുന്നു. സങ്കർഷണമൂർത്തിയുടെ മഹിമയെ സ്വശിഷ്യനായ ശ്രീനാരദർ ബ്രഹ്മസഭയിൽ സദാ കീർത്തിച്ചുകൊണ്ടേയിരിക്കുന്നു.

digitized by www.sreyas.in

# അദ്ധ്യായം 26.

## നരകവർണ്ണന

ശ്രീശുകൻ പറഞ്ഞു:— ജീവന്റെ കർമ്മങ്ങളെ നിയന്ത്രിക്കുന്നതു് സത്വരജസ്തമോഗുണങ്ങളാകുന്നു. ഈ ഗുണങ്ങളുടെ ഏറ്റക്കുറച്ചിലനുസരിച്ചു് ഒരുവനു് ശ്രദ്ധയിൽ വ്യത്യാസമുണ്ടാകുന്നു. ശ്രദ്ധയ്ക്കനുസരിച്ചായിരിക്കും കർമ്മങ്ങൾ. സാത്വികീശ്രദ്ധയാൽ ചെയ്യുന്ന കർമ്മങ്ങളിൽനിന്നു ധർമ്മവും, രാജസീശ്രദ്ധയിൽനിന്നും ധർമ്മാധർമ്മങ്ങളും, താമസീശ്രദ്ധയിൽനിന്നും അധർമ്മവും സംഭവിക്കുന്നു. ധർമ്മകർമ്മങ്ങളുടെ ഫലമായി സ്വർഗ്ഗവും, ധർമ്മാധർമ്മകർമ്മങ്ങളുടെ ഫലമായി മനുഷ്യലോകവും, അധർമ്മകർമ്മങ്ങളുടെ ഫലമായി നരകവും പ്രാപിക്കേണ്ടിവരുന്നു. വേദം വിരോധിച്ചിട്ടുള്ളവയാണു് അധർമ്മകർമ്മങ്ങൾ. നാനാവിധങ്ങളായ അധർമ്മകർമ്മികൾക്കു് നാനാനരകങ്ങളേയും നിശ്ചയിക്കപ്പെട്ടിട്ടുണ്ടു്. പാപകർമ്മങ്ങളെ ചെയ്തവരെ ധർമ്മരാജൻ അതാതു നരകങ്ങളിലിട്ടു് ഉചിതങ്ങളായ ശിക്ഷകളെ അനുഭവിപ്പിക്കുന്നു. ശിക്ഷ അനുഭവിക്കുന്നതുമൂലം പാപനിവൃത്തിവരുന്നു.

താമിസ്രം, അന്ധതാമിസ്രം, രൌരവം, മഹാരൌരവം ഇത്യാദിയായി നരകങ്ങൾ 28 വിധമുണ്ടെന്നു പറയപ്പെടുന്നു. നരകയാതനയ്ക്കു് ഹേതുവായ പാപകർമ്മങ്ങൾ പലവിധത്തിലാണു്. പരധനപരസ്ത്രീകളെ അപഹരിക്കുക, ദേഹത്തിലും ഭാര്യാപുത്രാദികളിലുമഭിമാനിച്ചു് പരഹിംസചെയ്യുക, മാതാപിതാഗുരുജനങ്ങളെ ദ്രോഹിക്കുക, വേദവിധികളെ അതിക്രമിക്കുക, പാഖണ്ഡമാർഗ്ഗത്തെ ആശ്രയിക്കുക, നിരപരാധികളെ ദണ്ഡിക്കുക, ഈശ്വരൻ നിശ്ചയിച്ചതനുസരിച്ചു് ഇരതേടുന്ന ഈച്ച, കൊതുകു്, എറമ്പു്, മൂട്ട, മുതലായ പ്രാണികളെ നശിപ്പിക്കുക, ഭക്ഷ്യസാധനം ആർക്കും പങ്കിടാതെ തന്നെത്താൻ അനുഭവിക്കുക, പഞ്ചയജ്ഞങ്ങളെ ചെയ്യാതിരിക്കുക, അന്യന്റെ മുതൽ അപഹരിക്കുക, ധർമ്മനീതി തെറ്റി നടക്കുക, മൃഗങ്ങളെപ്പോലെ കാമാസക്തനായിരിക്കുക, വേട്ടയാടുക, ഡംഭിനുവേണ്ടി ഹിംസാപരങ്ങളായ യജ്ഞങ്ങൾ ചെയ്യുക, ഗ്രാമങ്ങളെ തീവച്ചുനശിപ്പിക്കുക, കള്ളസാക്ഷി പറയുക, മദ്യപാനം ചെയ്യുക, പൂജ്യരായ മഹാത്മാക്കളെ നിന്ദിക്കുക, നരബലികൾ ചെയ്യുക, നിരുപദ്രവികളായ ജന്തുക്കളെ കേവലം വിനോദത്തിനായി ഹിംസിക്കുക, വീട്ടിൽ വരുന്ന അഗതികളെ ക്രൂരദൃഷ്ടിയോടുകൂടി

digitized by www.sreyas.in

നോക്കുക, ധനത്തെ ആക്കും കൊടുക്കാതെയും, താനും അനുഭവിക്കാതെയും കെട്ടിസൂക്ഷിക്കുക, എന്നിങ്ങനെയുള്ള മഹാപാപങ്ങൾക്കു് ഉചിതങ്ങളായ നരകശിക്ഷകൾ അനുഭവിക്കേണ്ടതാണു്.

അതുപോലെ ധർമ്മം തെററാതെ നടക്കുന്നവർക്കു് പുണ്യലോകങ്ങളും ധർമ്മാധർമ്മങ്ങളുടെ ഫലമായി, പുണ്യപാപങ്ങൾ സമമായിരുന്നാൽ മനുഷ്യലോകവും സിദ്ധിക്കുന്നു. മോക്ഷപ്രാപ്തിക്കുള്ള നിവൃത്തിമാർഗ്ഗത്തെ ഇതിനു മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ.

പഞ്ചമസ്കന്ധം അവസാനിച്ചു.



digitized by www.sreyas.in

# ഷഷ്ഠസ്കന്ധം

## അദ്ധ്യായം 1.

### അജാമിളോപാഖ്യാനം

പരീക്ഷിത്തു പറഞ്ഞു:– ഭഗവൻ! പാപികൾ അനുഭവിക്കേണ്ടതായ നാനാവിധ നരകങ്ങളെക്കുറിച്ച് നിന്തിരുവടി അരുളിച്ചെയ്തതുകേട്ട് ഭയം തോന്നുന്നു. പൂർവ്വകർമ്മവാസനകൾക്ക് വിധേയനായ ജീവൻ പാപം ചെയ്തു പോകുമല്ലൊ. അങ്ങനെ അവശനായി പാപം ചെയ്തു പോയാലും ഘോരനരകയാതന കൂടാതെ കഴിക്കുവാൻ വല്ല ഉപായവുമുണ്ടോ? ഉണ്ടെങ്കിൽ പറഞ്ഞു തന്നാൽ ലോകോപകാരമായിരിക്കും.

ശ്രീ ശുകൻ പറഞ്ഞു: പാപം ചെയ്യുന്നവർ ഇവിടെ വച്ചുതന്നെ വിധിപ്രകാരമുള്ള പ്രായശ്ചിത്തങ്ങൾ ചെയ്യണം. അല്ലെങ്കിൽ മരണാനന്തരം നരകശിക്ഷ അനുഭവിക്കേണ്ടതുതന്നെ. അതിനാൽ ജരാനരകൾ ബാധിച്ച് ശരീരം തളരുന്നതിനുമുമ്പ് ഉചിതമായ പ്രായശ്ചിത്തം ചെയ്യേണ്ടതാണ്.

രാജാവ് ചോദിച്ചു:– ഗുരോ! പാപം ചെയ്താൽ ഇഹത്തിൽ രാജശിക്ഷയും പരത്തിൽ നരകശിക്ഷയും അനുഭവിക്കേണ്ടിവരുമെന്നറിഞ്ഞിട്ടും മനുഷ്യൻ വീണ്ടും വീണ്ടും പാപം ചെയ്തുകൊണ്ടേയിരിക്കുന്നു. ഒരിക്കൽ പ്രായശ്ചിത്തം ചെയ്താലും പിന്നെയും പാപം ചെയ്യുന്നുവല്ലൊ – കുളിപ്പിച്ചു നിർത്തിയ ആന വീണ്ടും ശരീരത്തിൽ പൂഴി വാരിയിട്ടുകൊള്ളുന്നതുപോലെ. അങ്ങനെ വരുമ്പോൾ പ്രായശ്ചിത്തം അർത്ഥശൂന്യമാണെന്നു വരുന്നില്ലേ?

ശ്രീശുകൻ പറഞ്ഞു:– പാപവാസനകളാണ് പാപങ്ങളെ ചെയ്യിപ്പിക്കുന്നത്. പ്രായശ്ചിത്തം കൊണ്ട് അതുവരെ ചെയ്ത പാപങ്ങൾ മാത്രമെ നശിക്കുകയുള്ളൂ. പാപവാസനകൾ നശിക്കുന്നില്ല. അവ വീണ്ടും പാപം ചെയ്യാൻ പ്രേരിപ്പിക്കും. വാസനകളെ നശിപ്പിക്കുവാനുള്ള ശക്തി പ്രായശ്ചിത്തങ്ങൾക്കില്ലതാനും. വാസനകൾ നശിക്കണമെങ്കിൽ ജ്ഞാനമാർഗ്ഗത്തെയൊ ഭക്തിമാർഗ്ഗത്തെയൊ ആശ്രയിക്കണം.

digitized by www.sreyas.in

ജ്ഞാനമാർഗ്ഗത്തെ ആദ്യം പറയാം. പാപകർമ്മവും പ്രായശ്ചിത്ത കർമ്മവും, രണ്ടും അവിദ്യാകാര്യമാണ്. വിദ്യ അഥവാ ജ്ഞാനം കൊണ്ടേ അവിദ്യ നശിക്കുകയുള്ളൂ. ജ്ഞാനസാധനങ്ങളായ ശമം, ദമം, യമം, നിയമം, തപസ്സ്, ബ്രഹ്മചര്യം, ത്യാഗം, സത്യം, എന്നിവയെ നിരന്തരാഭ്യാസംകൊണ്ട് സമ്പാദിക്കണം. അപ്പോൾ അന്തഃകരണം ശുദ്ധമാകും. ശാസ്ത്രത്തിലും ഗുരു വാക്യത്തിലും വിശ്വാസമുണ്ടാകും. അനന്തരം ആത്മാനാത്മവിചാരം ചെയ്ത് ദേഹാഭിമാനമാകുന്ന ഹൃദയഗ്രന്ഥിയെ ഭേദിച്ചുകളയണം. ഹൃദയഗ്രന്ഥി ഭേദിക്കുന്നതോടുകൂടി ജ്ഞാനോദയമുണ്ടായി തന്റെ യഥാർത്ഥസ്വരൂപമായി ഭവിക്കും. അപ്പോൾ പാപങ്ങൾ വാസനാസഹിതം ഭസ്മമായിപ്പോകും. ആത്മ വിചാരം ചെയ്ത ദേഹാത്മഭാവത്തെ നശിപ്പിക്കുന്നത് ദീർഘവും കഠിനവു മായ സാധനയാണ്. അതിനാൽ ഈ മാർഗ്ഗത്തിൽക്കൂടി പ്രാപ്യസ്ഥാനത്തെ ത്തുന്നവർ വളരെ ദുർല്ലഭമാണ്.

രണ്ടാമത്തേതായ ഭക്തിമാർഗ്ഗം സുഖകരവും, ആരംഭം മുതൽക്കേ ആനന്ദാനുഭവത്തെ തരുന്നതുമാണ്. ശ്രീവാസുദേവൻ മാത്രമാണ് പരമാശ്ര യം എന്ന ദൃഢവിശ്വാസത്തോടുകൂടി ഭഗവാനെ ത്രികരണങ്ങളാലും സദാ ഭജിക്കുക. ഇതിനു ശമദമതപാദി സാധനകളുടെ അപേക്ഷയില്ല. ശ്രീ കൃഷ്ണനെ സമ്പൂർണ്ണമായി ശരണം പ്രാപിച്ച് പ്രാരബ്ധകർമ്മങ്ങളെയെല്ലാം കൃഷ്ണാർപ്പണമായി ചെയ്താൽ മതി. അപ്പോൾ ഭഗവദ്കൃപയാൽ അന്തഃകരണം താനേ പരിശുദ്ധമാകും. ഈ മാർഗ്ഗത്തിൽ ഒന്നുകൊണ്ടും അപായശങ്കയ്ക്കുവകാ ശമില്ല. ഭക്തിമാർഗ്ഗത്തിൽ ഭക്തന്റെ സഹായത്തിനായി സാധുക്കളും കൃപാലു ക്കളുമായ മഹാത്മാക്കൾ അപ്പൊഴപ്പോൾ എത്തും. അവർ അഭയഹസ്തം കൊടുത്തു രക്ഷിച്ചുകൊള്ളും.

ശ്രീനാരായണഭക്തിയില്ലാത്തവന്റെ മനസ്സ് മദ്യം വെച്ചിരുന്ന മൺ കുടംപോലെയാണ്. എത്ര കഴുകിയാലും വാസന നശിക്കയില്ല. എന്നാൽ ഒരിക്കൽ ശ്രീകൃഷ്ണനിൽ മനസ്സിനെ നിലനിർത്താൻ കഴിഞ്ഞാൽ അവനിൽ ഭഗവത്കൃപ വർഷിക്കുകയായി. അതോടെ സർവ്വപാപങ്ങളും വാസനാസഹിതം നശിക്കുന്നു. പിന്നീട് സ്വപ്നത്തിൽപോലും യമഭയമുണ്ടാകയില്ല. ഇതിനു ദൃഷ്ടാന്തമായി ഒരു പൂർവ്വകഥ പറയാം:–

കന്യാകുബ്ജമെന്ന നഗരത്തിൽ അജാമിളൻ എന്ന ഒരു ബ്രാഹ്മണൻ ഉണ്ടായിരുന്നു. അവൻ വേദജ്ഞനും സദ്ഗുണസദാചാരസമ്പന്നനും വ്രതാ നുഷ്ഠാനതത്പരനും മൃദുശീലനും ജിതേന്ദ്രിയനും സത്യനിഷ്ഠനും മന്ത്രജ്ഞനും ശുദ്ധഹൃദയനുമായിരുന്നു. ഗുരുക്കന്മാരെ ഭക്തിവിശ്വാസത്തോടെ സേവിച്ചു.

digitized by www.sreyas.in

അഗ്നിഹോത്രാദികളെ കൃത്യമായി ചെയ്തു. അതിഥികളേയും വൃദ്ധന്മാരേയും ശ്രദ്ധാദരവോടുകൂടി സേവിച്ചു. അശേഷം അഹങ്കാരമില്ലാത്തവനായിരുന്നു. ഒരു പ്രാണിയേയും ഹിംസിച്ചിരുന്നില്ല. പരലോകപ്രാപ്തിസാധനകളിൽ അതീവ തത്പരനായിരുന്നു. മിതഭാഷിയും അസൂയാരഹിതനുമായിരുന്നു. മാതാപിതാക്കളെ ദൈവത്തെപ്പോലെ അനുസരിച്ച് ശുശ്രൂഷിച്ചിരുന്നു. സാധുശീലയും പതിവ്രതയുമായ പത്നിയെ വാത്സല്യപൂർവ്വം സംരക്ഷിച്ചിരുന്നു. ഇപ്രകാരം ഉത്തമഗുണസമ്പന്നനായ ബ്രാഹ്മണൻ യാദൃച്ഛികമായ അസദ്സംസർഗ്ഗത്താൽ അധഃപതിച്ച കഥയാണ് ഇനി പറയുവാൻ പോകുന്നത്.

അയാൾ ഒരു ദിവസം പിതാവിന്റെ ആജ്ഞയനുസരിച്ച് വനത്തിൽ പോയി, സമിത്ത് കുശ മുതലായ പൂജാസാമഗ്രികളെ സമ്പാദിച്ചുകൊണ്ട് വീട്ടിലേക്ക് മടങ്ങുകയായിരുന്നു. വഴിയിൽ വച്ച് അതികാമിയായ ഒരു ശൂദ്രനേയും, കൂടെ ഒരു ദാസിയേയും കണ്ടു. രണ്ടുപേരും മൂക്കററം മദ്യം സേവിച്ച് മദോന്മത്തരായി നിർല്ലജ്ജം വിഹരിച്ചുകൊണ്ടിരുന്നു. വസ്ത്രങ്ങൾ അഴിഞ്ഞു വീണതു് അവരറിഞ്ഞിരുന്നില്ല. മദ്യലഹരിയാൽ കണ്ണുകൾ കലങ്ങിയിരുന്നു. അവർ ആടുകയും, പാടുകയും, ഇടക്കിടെ ആലിംഗനാദികൾ ചെയ്തു് മദനോത്സവം കൊണ്ടാടുകയും ചെയ്തിരുന്നു.

ബ്രാഹ്മണൻ ആ കാഴ്ച കണ്ടു. പെട്ടെന്ന് ദാസിയിൽ കാമമോഹിതനായി ഭവിച്ചു. തന്റെ ശാസ്ത്രജ്ഞാനത്താലും വിവേകത്താലും ആ ദുർമ്മോഹത്തിൽ നിന്നും മനസ്സിനെ പിന്തിരിപ്പിക്കാൻ ആവുന്നതും പരിശ്രമിച്ചുനോക്കി. പക്ഷെ ഫലിച്ചില്ല. കാമമാകുന്ന ഭൂതം അവനെ വിചാരശൂന്യനാക്കിത്തീർത്തു. ദാസിയിൽ മോഹിച്ച് അവളെത്തന്നെ നോക്കിനിന്നുപോയി. അത്ര തന്നെ. അവൻ പിന്നെ വീട്ടിലേക്ക് മടങ്ങിയില്ല. താൻ സംഭരിച്ച സാധനങ്ങളെയെല്ലാം അവിടെത്തന്നെ ഉപേക്ഷിച്ചു. അതുവരെ ശ്രദ്ധാഭക്തിയോടുകൂടി ആചരിച്ചുവന്ന സ്വധർമ്മങ്ങളേയും സദാചാരങ്ങളേയും കൈവിട്ട് ദാസിയുടെ അടുത്തുചെന്നു. അവളും അവനെ പ്രീതിയോടുകൂടി സ്വീകരിച്ചു. അവൻ ലേശവും വീണ്ടുവിചാരം കൂടാതെ അവളോടുചേർന്ന് ആടിക്കഴഞ്ഞു. പിന്നത്തെ പ്രവൃത്തിയെല്ലാം അവളെ സന്തോഷിപ്പിക്കാൻ മാത്രമായിരുന്നു. പിതാവിന്റെ മുതലെല്ലാം ബലമായി അപഹരിച്ചു കൊണ്ടുവന്ന് അവൾക്കായി ചില വാക്കി. അനാഥരും വൃദ്ധരുമായ മാതാപിതാക്കളേയും, പരമസാധ്വിയും വശീകരണവിദ്യകളൊന്നുമറിയാത്തവളുമായ ധർമ്മപത്നിയേയും നിർദ്ദയം കൈവെടിഞ്ഞു. വ്യഭിചാരിണിയായ ദാസിയിൽ ഭ്രമിച്ച് സ്വധർമ്മം വെടിയുക മാത്രമല്ല, അധർമ്മങ്ങളെ നിരന്തരംചെയ്തും ജീവിച്ചു. ധനാദികളെ കട്ടും കവർന്നും കൊണ്ടുവന്ന് ആ ദാസിയേയും കുടുംബത്തെയും തീററിപ്പോററി. ആ

digitized by www.sreyas.in

പാപകർമ്മങ്ങളുടെ ഭവിഷ്യത്തെന്തെന്നോർമ്മിച്ചതേയില്ല. അങ്ങനെ ശാസ്ത്രവിധികളെ അതിക്രമിച്ച്, സജ്ജനങ്ങൾ നിന്ദിക്കത്തക്കവിധം ദുഷ്കർമ്മങ്ങളെ നിരന്തരം ചെയ്തുകൊണ്ട് വളരെക്കാലം കഴിച്ചുകൂട്ടി. അവന്റെ പാപത്തിന്റെ പ്രത്യക്ഷസ്വരൂപങ്ങളെന്നവണ്ണം ദാസിയിൽ പത്തു പുത്രന്മാരുമുണ്ടായി. അവരെ ലാളിച്ചുകൊണ്ടും വേശ്യയെ സേവിച്ചുകൊണ്ടും അവന്റെ ദുഷിച്ച ജീവിതം 88 വയസ്സുവരെ കഴിഞ്ഞു.

ഏതോ സുകൃതവിശേഷത്താൽ ഒടുവിലത്തെ മകന് നാരായണനെന്നു പേരിട്ടു. അവനിൽ പിതാവിന് അളവററ വാത്സല്യമുണ്ടായിരുന്നു. പുത്രന്റെ ബാലക്രീഡകളിലും അവ്യക്തമധുരമൊഴികളിലും അയാൾ അതീവ സന്തോഷിച്ചു. അവനെ തന്നോടൊപ്പം ഭുജിപ്പിക്കും. കൂടെ കിടത്തിയുറക്കും. അടിക്കടി 'നാരായണാ നാരായണാ' എന്ന് വാത്സല്യപൂർവ്വം വിളിക്കും. അങ്ങനെയിരിക്കെ അവനറിയാതെ മരണസമയവും വന്നു. അപ്പോഴും ചിന്ത ഓമനപ്പുത്രനായ നാരായണനെക്കുറിച്ച് മാത്രമായിരുന്നു. മൂന്ന് അതിഭയങ്കരന്മാർ പാശവുമായി തന്റെയടുത്തു വരുന്നത് അജാമിളൻ കണ്ടു. അവൻ പേടിച്ച് കിടുങ്ങിപ്പോയി. അപ്പോൾ കുറെ അകലെ കളിച്ചുകൊണ്ടിരുന്ന പുത്രൻ അവരെക്കണ്ട് ഭയപ്പെട്ടുമോ എന്ന ഉൽക്കണ്ഠയുണ്ടായി. അവനെ നോക്കി 'നാരായണാ' എന്ന് പ്രേമഗദ്ഗദകണ്ഠനായി ഉറക്കെ വിളിച്ചു.

അജാമിളൻ വിളിച്ചതു് പുത്രനെയായിരുന്നുവെങ്കിലും അതു് ശ്രീഹരിനാമമായിരുന്നുവല്ലോ. തൽക്ഷണം ശ്രീനാരായണദാസന്മാർ നാലുപേർ അവിടെ പ്രത്യക്ഷപ്പെട്ടു. അജാമിളന്റെ സൂക്ഷ്മശരീരത്തെ പാശത്താൽ കെട്ടിവലിക്കുന്ന യമദൂതന്മാരെ അവർ ബലമായി തടഞ്ഞു. യമദൂതന്മാർ സംഭ്രമചിത്തരായി ചോദിച്ചു: "ഇതെന്തു്, നിങ്ങളാരു്, എവിടെനിന്നു വന്നു? ധർമ്മരാജന്റെ കല്പനയെ നിറവേററുന്ന ഞങ്ങളെ എന്തിനു തടയുന്നു?"

ഹരിദാസന്മാർ:- "ഓ, നിങ്ങൾ ധർമ്മരാജന്റെ ഭൃത്യന്മാരാണോ? അപ്പോൾ ധർമ്മം നന്നായറിഞ്ഞവരായിരിക്കണമല്ലോ. ധർമ്മത്തിന്റെ സ്വരൂപവും ലക്ഷണവും എന്താണ്, കേൾക്കട്ടെ. ശിക്ഷിക്കാനുള്ള മാനദണ്ഡമെന്തു്? നിങ്ങളുടെ കയ്യിൽ അകപ്പെടുന്നവരെയെല്ലാം ദണ്ഡിക്കണമെന്നാണോ നിങ്ങളുടെ ചട്ടം?

യമദൂതന്മാർ:- സാക്ഷാൽ ശ്രീനാരായണന്റെ നിശ്വാസങ്ങളായ വേദങ്ങൾ വിധിച്ചതു് ധർമ്മവും നിഷേധിച്ചതു് അധർമ്മവുമാകുന്നു. ജീവരാശികൾ ചെയ്യുന്ന സകല ധർമ്മാധർമ്മങ്ങളെയും നോക്കിക്കണ്ട് വിലയിരുത്താൻ അധികാരികളായി പതിന്നാലുപേരുണ്ട്. സൂര്യൻ, ചന്ദ്രൻ, ദേവൻ, പകൽ, രാത്രി,

digitized by www.sreyas.in

സന്ധ്യ, ദിക്കുകൾ, ആകാശം, വായു, അഗ്നി, ജലം, ഭൂമി, കാലം, ധർമ്മദേവൻ എന്നിവരാണ് അവർ. അവരറിയാതെ ആർക്കും ഒന്നും ചെയ്യാൻ സാദ്ധ്യമല്ല. അവരാൽ കണ്ടറിയപ്പെടുന്ന അധർമ്മങ്ങൾക്കു തക്ക ദണ്ഡം അനുഭവിക്കാൻ ജീവരാശികൾ ബാദ്ധ്യസ്ഥരാണ്. അതുപോലെ ധർമ്മങ്ങൾക്കു തക്ക സ്വർഗ്ഗാദിസുഖങ്ങളും ലഭിക്കുന്നു.

ഒരു ക്ഷണകാലം പോലും കർമ്മം ചെയ്യാതിരിക്കുവാൻ ഒരു ദേഹിക്കും സാദ്ധ്യമല്ല. സത്വരജസ്തമോഗുണങ്ങളുടെ ഏററക്കുറച്ചിലനുസരിച്ച് ഓരോ ജീവനും അവശനായി കർമ്മങ്ങൾ ചെയ്തുപോകുന്നു. കർമ്മങ്ങൾ പുണ്യം, പാപം, മിശ്രം എന്നു മൂന്നുവിധമാണ്. അതനുസരിച്ച് സ്വർഗ്ഗമോ നരകമോ മനുഷ്യലോകമോ അനുഭവിക്കേണ്ടിവരുന്നു. വാസ്തവത്തിൽ ഇന്ദ്രിയങ്ങളും ശബ്ദാദി പഞ്ചവിഷയങ്ങളും മനസ്സും ചേർന്ന ലിംഗശരീരമാണ് കർമ്മങ്ങളെ ചെയ്യുന്നതു്. ജീവനു് കർമ്മങ്ങളുമായി ഒരു ബന്ധവുമില്ല. എങ്കിലും അദ്ധ്യാസം നിമിത്തം പരാധീനനായി താൻ ചെയ്യുന്നതായി അഭിമാനിക്കുന്നതിനാൽ ബദ്ധനാകുന്നു. വിഷയസംഗം നിമിത്തം വന്ന ഈ ബന്ധനം, തീവ്രഭക്തിയോടുകൂടി സർവ്വേശ്വരനെ ശരണം പ്രാപിച്ച് സേവിച്ചാൽ മാത്രമേ തീരുകയുള്ളൂ. വേറെ ഉപായങ്ങളൊന്നുമില്ല.

ശാസ്ത്രജ്ഞനും സദ്ഗുണ സദാചാരസമ്പന്നനുമായിരുന്ന ഈ ബ്രാഹ്മണൻ ദുഃസ്സംഗം ഹേതുവായി ശാസ്ത്രമര്യാദകളെയെല്ലാമതിക്രമിച്ച് നിന്ദ്യകർമ്മങ്ങളെ നിരന്തരം ചെയ്തുവന്നു. പ്രായശ്ചിത്തം ചെയ്ത് പാപശാന്തി വരുത്തിയതുമില്ല. അതിനാൽ ഇവനെ ധർമ്മരാജസന്നിധിയിൽ കൊണ്ടുപോയി തക്ക ശിക്ഷ കൊടുത്തു് തന്മൂലം ഇവന്റെ പാപശാന്തി വരുത്താനും അങ്ങനെ ഇവനു ഗുണം ചെയ്യാനുമാണ് ഞങ്ങൾ ഭാവിച്ചതു്. നിങ്ങൾ എന്തിനു ഞങ്ങളെ തടയുന്നു?



digitized by www.sreyas.in

# അദ്ധ്യായം 2.

## ഭഗവന്നാമമാഹാത്മ്യം – അജാമിളന്റെ മുക്തി

ശ്രീശുകൻ പറഞ്ഞു:– യമദൂതന്മാർ വേദധർമ്മത്തെ പറഞ്ഞു നിർത്തിയപ്പോൾ ഭഗവദ്പാർഷദന്മാർ പറഞ്ഞു:– അഹോ കഷ്ടം! ധർമ്മജ്ഞന്മാർക്കിടയിലും അധർമ്മം കടന്നുകൂടിയിരിക്കുന്നുവല്ലോ. ധർമ്മത്തെ രക്ഷിക്കേണ്ടവർ തന്നെ നിരപരാധികളെ ശിക്ഷിക്കുന്നു. രക്ഷാധികാരികൾതന്നെ മര്യാദയെ അതിക്രമിച്ചാൽ പ്രജകൾ ആരെ ശരണം പ്രാപിക്കും? ശ്രേഷ്ഠന്മാർ ചെയ്യുന്നതാണ് ധർമ്മമെന്നു കരുതി മററുള്ളവർ അതിനെ പിൻതുടരുന്നു. അങ്ങനെ കണ്ണുമടച്ചു വിശ്വസിക്കുന്നവരെ ദ്രോഹിക്കുന്നതു് യോഗ്യമാകുമോ?

ഈ ബ്രാഹ്മണൻ പ്രായശ്ചിത്തം ചെയ്തില്ലെന്നാരു പറഞ്ഞു? ഇവൻ ശ്രീഹരിയുടെ തിരുനാമമുച്ചരിച്ചതു് നിങ്ങൾ കേട്ടില്ലേ? അതു് മതിയായ പ്രായശ്ചിത്തമാണല്ലോ. മോക്ഷത്തെക്കൂടി നൽകാൻ അതു് പര്യാപ്തമാണു്. 'നാരായണ' എന്ന നാലക്ഷരം പറഞ്ഞ ക്ഷണത്തിൽ അവന്റെ സകല പാപങ്ങളും നശിച്ചു കഴിഞ്ഞു, നിശ്ചയം. മോഷണം, മദ്യപാനം, മിത്രദ്രോഹം, ബ്രഹ്മഹത്യ, ഗുരുതല്പഗമനം, പശു സ്ത്രീ രാജാവു് പിതാവു് എന്നിവരുടെ വധം, എന്നിങ്ങനെ പ്രായശ്ചിത്തമില്ലാത്ത മഹാപാതകങ്ങൾ ചെയ്തുപോയാൽ പോലും, ശ്രീഹരിയെ ഭക്തിപൂർവ്വകം സ്മരിച്ചുകൊണ്ടു് തിരുനാമസങ്കീർത്തനം ചെയ്താൽ ഉത്തമമായ പ്രായശ്ചിത്തമായി. ശാസ്ത്രോക്തങ്ങളായ മററു പ്രായശ്ചിത്തങ്ങളൊന്നും തന്നെ അത്രത്തോളം പരിശുദ്ധി കൈവരുത്തുന്നില്ല. എന്തെന്നാൽ ആ പ്രായശ്ചിത്തങ്ങൾ ചെയ്ത പാപങ്ങളെ മാത്രമേ തീർക്കുന്നുള്ളൂ, വാസനകളെ നശിപ്പിക്കുന്നില്ല. ഉത്തമശ്ലോകന്റെ ഗുണനാമസങ്കീർത്തനമാവട്ടെ, പാപങ്ങളെ വാസനാസഹിതം ഉന്മൂലനാശം ചെയ്യുന്നു.

സജ്ജനങ്ങൾക്കു് രാമ, കൃഷ്ണ, ഹരി, എന്നിങ്ങനെ ഭഗവന്നാമങ്ങളിട്ടു് സാങ്കേത്യമായി വിളിക്കുകയോ, വെണ്ണകട്ടകൃഷ്ണൻ, ഗോപികളുടെ ചേലകവന്ന ഗോപാലൻ, ശ്രീദാമാവിനെ തോളിൽചുമന്ന ശ്രീധരൻ, എന്നിങ്ങനെ പരിഹസിക്കുകയോ, രാഗാലാപരസപൂർത്തിക്കായി 'ഹരീ, രാമ,' എന്നിങ്ങനെ സ്തോഭമായുച്ചരിക്കുകയോ, 'കൃഷ്ണനു ഞങ്ങളെ വേണ്ടെങ്കിൽ ഞങ്ങൾക്കു് കൃഷ്ണനേയും വേണ്ട' എന്നീവിധം ഹേളനമായിട്ടോ, ഏതെങ്കിലും ഭാവത്തിൽ വൈകുണ്ഠനാഥന്റെ തിരുനാമത്തെ ഉച്ചരിച്ചാൽ മതി, ജന്മജന്മാന്തരങ്ങളിൽ ചെയ്ത

digitized by www.sreyas.in

അശേഷ പാപങ്ങളും ഭസ്മമാകുന്നു, എന്ന് തിരുനാമമഹിമയെ അറിയുന്ന മഹാത്മാക്കൾ പ്രഖ്യാപിക്കുന്നു.

ഇവിടെ അധികാരിഭേദമില്ല. പതിതനോ, സ്ഖലിതനോ, ഭഗ്നനോ, സംദഷ്ടനോ, തപ്തനോ, ആഹതനോ, ആരുമാവട്ടെ, അവശതനിമിത്തം 'ഹരി...' എന്ന് ഉച്ചരിക്കുന്നവനു്, ഒരിക്കലും നരകയാതന അനുഭവിക്കേണ്ടിവരിക യില്ല. ഋഷികൾ പാപത്തിന്റെ താരതമ്യമനുസരിച്ച് തപോദാനാദിപ്രായശ്ചി ത്തങ്ങളെ നിശ്ചയിച്ചിട്ടുണ്ട്. അവ, ചെയ്തുപോയ പാപങ്ങൾക്കു പരിഹാര മാകും. എന്നാൽ പാപങ്ങൾക്കാധാരമായ വാസനകൾ നശിക്കുന്നില്ല. അതി നാൽ വീണ്ടും പാപകർമ്മങ്ങൾ ചെയ്യാനിടയാകും. തിരുനാമസങ്കീർത്തനം കൊണ്ടു മാത്രമെ പാപങ്ങൾ വാസനാസഹിതം നിശ്ശേഷം നശിച്ച് മനസ്സ് പരിശുദ്ധമാകയുള്ളൂ.

തിരുനാമത്തിന്റെ മാഹാത്മ്യമറിഞ്ഞു കീർത്തനം ചെയ്താലേ ഫല മുള്ളൂ, എന്നുമില്ല. അറിഞ്ഞോ അറിയാതേയോ ഉത്തമശ്ലോകന്റെ തിരുനാമ ങ്ങളെ കീർത്തിച്ചാൽ സമസ്തപാപങ്ങളും നശിക്കും. അഗ്നിയെ അറിയാതെ തൊട്ടാലും കൈ പൊള്ളുന്നു. മരുന്നിന്റെ ഗുണമറിയാതെ സേവിച്ചാലും രോഗം മാറുന്നു. അതുപോലെ തിരുനാമമഹിമയറിയാതെ കീർത്തിച്ചാലും പാപങ്ങൾ നശിക്കുന്നു. തിരുനാമകീർത്തനംകൊണ്ടു തീരാത്ത പാപങ്ങൾ ഇല്ലതന്നെ. എന്തിനധികം പറയുന്നു? എപ്പോൾ പുത്രനു് നാരായണനെന്നു പേരിട്ടുവോ, അപ്പോൾ തന്നെ ഇവൻ പരിശുദ്ധനായിക്കഴിഞ്ഞു. മരണസമയത്തിൽ പാവനഹരിനാമമുച്ചരിച്ച ഇവനെ നിങ്ങൾ തൊട്ടുപോകരുതു്." ഇപ്രകാരം പറഞ്ഞിട്ട് ഹരിദാസന്മാർ അജാമിളനെ യമപാശത്തിൽ നിന്നും മോചി പ്പിച്ചു. യമഭടന്മാർ ഭയപ്പെട്ടു പിൻവാങ്ങി വിവരം അറിയിക്കാനായി യമ ധർമ്മരാജസമീപത്തിലേക്കു പോയി.

അജാമിളൻ കിടന്നകിടപ്പിൽ അവിടെ നടന്നതെല്ലാം കണ്ടു. യമ പാശത്തിൽ നിന്നും മോചനം ലഭിച്ചതിനാൽ ഭയംതീർന്ന് സ്വസ്ഥനായി ഹരിദാസന്മാരെ ശിരസാ നമസ്കരിച്ചു. അവരുടെ ദർശനത്താൽ ആനന്ദചിത്ത നായി എന്തോ ചോദിക്കാൻ ഭാവിച്ചു. അപ്പോഴേക്കും അത്രക്കായില്ലെന്നമട്ടിൽ ഹരിദാസന്മാർ തൽക്ഷണം അപ്രത്യക്ഷരായി.

യമദൂതന്മാർ പറഞ്ഞ വേദോക്തധർമ്മത്തേയും ഹരിദാസന്മാർ പറഞ്ഞ പരിശുദ്ധമായ ഭാഗവതധർമ്മത്തേയും അജാമിളൻ ശ്രദ്ധിച്ചുകേട്ടു. അതുകേട്ട ക്ഷണത്തിൽ ഭക്തിമാനായി ഭവിച്ചു. തന്റെ ദുഷിച്ചതും ജുഗുപ്സാ വഹവുമായ ജീവിതത്തെക്കുറിച്ച് കഠിന പശ്ചാത്താപം തോന്നി ഇപ്രകാരം

digitized by www.sreyas.in

വിലപിച്ചു:- "കഷ്ടം! മഹാപാപിയായ ഞാൻ എന്റെ കുലത്തിനു തീരാക്കളങ്കമുണ്ടാക്കി. സത്തുക്കൾക്കു് നിന്ദ്യനായി ഭവിച്ചു. എന്നെ എത്ര പഴിച്ചാലും പോരാ. വൃദ്ധരായ മാതാപിതാക്കൾക്കു് ഞാനല്ലാതെ വേറെ ഒരവലംബവുമില്ലായിരുന്നു. അവരെ അശേഷം ഉപകാരസ്മരണ കൂടാതെ ഉപേക്ഷിച്ചു. സാധ്വിയും പതിവ്രതയുമായ ധർമ്മപത്നിയെ നിർദ്ദയം കൈവിട്ടിട്ടു്, പലരുടേയും ഉച്ഛിഷ്ടവും മദ്യപാനിയുമായ വേശ്യയെ നാണമില്ലാതെ പ്രാപിച്ചു. എന്നെപ്പോലെ നീചനായി ആരുമില്ല. മാതാപിതൃദ്രോഹിയും ഘോരമഹാപാപിയുമായ ഞാൻ ഏതേതു നരകയാതനകളെ അനുഭവിക്കുകയില്ല?

ഇപ്പോൾ ഞാനിവിടെ കണ്ടതെല്ലാം സ്വപ്നമോ, വാസ്തവം തന്നെയോ? എന്നെ പാശത്താൽ കെട്ടിവലിച്ച മൂന്നു ഭയങ്കരന്മാർ എവിടെപ്പോയി? അവരിൽ നിന്നു എന്നെ രക്ഷിച്ച അതിസുന്ദരന്മാരായ ആ നാലു സിദ്ധന്മാരുമെവിടെപ്പോയി? ആ മഹാനുഭാവന്മാരുടെ ദർശനം എനിക്കെങ്ങനെ കിട്ടി? അതിനു തക്കവിധം ഈ ജന്മത്തിൽ ഞാനൊരു പുണ്യവും ചെയ്തിട്ടില്ലല്ലോ. മഹാപുണ്യവാന്മാർക്കല്ലാതെ അവരെ കാണ്മാൻ കിട്ടുകയില്ല. ഞാൻ പൂർവ്വജന്മങ്ങളിൽ ഏതോ മഹത്തായ മംഗളകർമ്മം ചെയ്തിരിക്കണം. അതല്ലെങ്കിൽ സദാചാരം തൊട്ടുതെറിക്കാത്തവനും വേശ്യാലമ്പടനുമായ എന്റെ ദൂഷിച്ച നാവിൽ വൈകുണ്ഠപതിയുടെ തിരുനാമത്തിനു സ്ഥാനമെവിടെ? വഞ്ചകനും മഹാപാപിയും ബ്രഹ്മണ്യത്തെ കളഞ്ഞുകുളിച്ചവനും നാണംകെട്ടവനുമായ ഞാനെവിടെ, 'നാരായണ' എന്ന പരമമംഗളമായ ഭഗവന്നാമമെവിടെ?

ഏതായാലും കഴിഞ്ഞതെല്ലാം പോകട്ടെ. വൃഥാ കരഞ്ഞിട്ടെന്തു ഫലം? സ്ത്രീരൂപിണിയായ മായ എന്നെ ഇതേവരെ കരങ്ങുകളിപ്പിച്ചു. ഇനിമേലെങ്കിലും അധഃപതിക്കാതെ നോക്കണം. അവിദ്യാകാര്യമായ ദേഹാഭിമാനം മൂലം ബലമായ വിഷയാശയ്ക്കു വിധേയനായി. അതിന്റെ പൂർത്തിക്കായി പല അധർമ്മങ്ങളേയും ചെയ്തുപോയി. ഇനി ഞാൻ മനസ്സിനെയും ഇന്ദ്രിയങ്ങളെയും അടക്കും. അനർത്ഥഹേതുവായ ഗൃഹപുത്രധനാദികളിൽ ഭവിച്ച ബന്ധത്തെ വിവേകത്താൽ മുറിച്ചുകളയും. എന്നിട്ടു് സർവ്വഭൂതസുഹൃത്തായ ഭഗവാനെ ശരണം പ്രാപിക്കും. തിരുനാമസങ്കീർത്തനാദികളാൽ പരിശുദ്ധമാക്കപ്പെട്ട മനസ്സിനെ ശ്രീകൃഷ്ണചരണകമലങ്ങളിലുറപ്പിക്കും."

ഹരിദാസന്മാരായ സാധുക്കളുടെ ക്ഷണനേരസംഗത്താൽ ഭഗവദ്കൃപ ലഭിച്ച അജാമിളനു് ഇപ്രകാരം വിവേകവൈരാഗ്യങ്ങളുണ്ടായി. ഗൃഹമാകുന്ന അന്ധകൂപത്തിൽ നിന്നും എന്നന്നേക്കുമായി കരകയറി. സകല ബന്ധങ്ങളേയും പൊട്ടിച്ചെറിഞ്ഞു. പുണ്യക്ഷേത്രമായ ഹരിദ്വാരത്തിൽ പോയിരുന്നു്

digitized by www.sreyas.in

ശ്രീഹരിയെ ചിത്തത്തിലുറപ്പിച്ചുകൊണ്ട് ഭജനകീർത്തനധ്യാനാദികൾ ചെയ്തു കൊണ്ടിരുന്നു. അതിശീഘ്രം മുകുന്ദനിൽ ദൃഢഭക്തിയും പ്രപഞ്ചവൈരാഗ്യവും ലബ്ധമായി. സച്ചിദാനന്ദമൂർത്തിയായ ശ്രീകൃഷ്ണനിൽ ചിത്തം സുഖമായി ലയിച്ചു. അപ്പോൾ മുമ്പുകണ്ട ദിവ്യപുരുഷന്മാർ വിമാനത്തിൽവന്നു് ദർശനംകൊടുത്തു. അജാമിളൻ അവരെ വീണുനമസ്കരിച്ചു. പ്രാരബ്ധശരീരത്തെ ഗംഗയിലുപേക്ഷിച്ചു. ഭഗവദ്പാർഷദന്മാരുടെ ദിവ്യസ്വരൂപത്തെ താനും സ്വീകരിച്ച് അവരോടുകൂടി വിമാനമാർഗ്ഗം ഭഗവാന്റെ പരമധാമത്തെ പ്രാപിച്ചു.

അല്ലയോ പരീക്ഷിത്തേ! നിന്ദ്യമായ അധർമ്മകർമ്മങ്ങളെ ചെയ്ത് നരകത്തിലേക്കു പതിച്ചുകൊണ്ടിരുന്ന വിടനായ അജാമിളൻ ഭഗവാന്റെ തിരുനാമത്തെ ആശ്രയിച്ച ക്ഷണത്തിൽ വിമുക്തനായിത്തീർന്നു. കർമ്മബന്ധത്തെ നശിപ്പിച്ച് ഭഗവദ്പദത്തെ പ്രാപിക്കുവാൻ തിരുനാമസങ്കീർത്തനത്തെക്കാൾ ഉപരിയായി അന്യഉപായമില്ല, നിശ്ചയം. അന്യഉപായങ്ങളൊന്നുംതന്നെ വിഷയാസക്തിയെ നശിപ്പിക്കുന്നില്ല. നാമസങ്കീർത്തനമാവട്ടെ, മനസ്സിനെ ദുർമ്മാർഗ്ഗത്തിൽ പോകാതെ ഭഗവച്ചരണങ്ങളിൽ ഉറപ്പിച്ചുനിർത്തുന്നു.

അജാമിളൻ മരണസമയത്ത് ഒരുപ്രാവശ്യം ഹരിനാമമുച്ചരിച്ചു. അതും സാങ്കേത്യമായിട്ടു മാത്രം. എന്നിട്ടും ഭക്തവത്സലൻ തന്റെ പദത്തെ കൊടുത്തു. അങ്ങനെയിരിക്കെ സദാചാരത്തോടും ശ്രദ്ധാഭക്തിവിശ്വാസത്തോടും നിരന്തരം തിരുനാമം കീർത്തിച്ചാൽ തന്തിരുവടി എന്തുതന്നെ കൊടുക്കുകയില്ല? തിരുനാമവൈഭവം തർക്കയുക്തികൾക്കതീതമാണ്. അതിനാൽ ദീനാനുകമ്പികളായ മഹായോഗീശ്വരന്മാർ സംസാരലോകത്തെ ഉദ്ധരിപ്പാനായി തിരുനാമത്തെ സ്വയം കീർത്തിച്ചും കീർത്തിപ്പിച്ചും നാമപ്രചരണം ചെയ്തു കൊണ്ടിരിക്കുന്നു. ആ കരുണാമൂർത്തികളുടെ പാദമൂലങ്ങളിൽ പററിനിന്നു കൊണ്ട് നമുക്കും ഇപ്രകാരം പ്രാർത്ഥിക്കാം: "ഹെ കൃഷ്ണ, കൃപാസിന്ധോ! അടിയങ്ങൾക്ക് തൃപ്പാദങ്ങളിൽ അചഞ്ചലഭക്തിയും തിരുനാമത്തിൽ അടിയുറച്ച വിശ്വാസവും നാമസങ്കീർത്തനത്തിൽ രുചിയും തന്നനുഗ്രഹിക്കണേ."



digitized by www.sreyas.in

# അദ്ധ്യായം 3.

## യമധർമ്മരാജൻ ഭക്തിമാഹാത്മ്യത്തെ ഭടന്മാർക്കുപദേശിക്കുന്നു

പരീക്ഷിത്തു ചോദിച്ചു:– ഭഗവൻ! ധർമ്മപാലകനായ യമന്റെ കൃത്യങ്ങൾക്ക് വിഘ്നം നേരിട്ടതായി ഇതേവരെ കേട്ടിട്ടില്ല. ഇപ്പോൾ അതും സംഭവിച്ചുവല്ലോ. ഇക്കാര്യത്തിൽ ധർമ്മരാജന്റെ അഭിപ്രായമെന്തായിരുന്നെന്ന രുളിച്ചെയ്താലും.

ശ്രീശുകൻ പറഞ്ഞു:– യമകിങ്കരന്മാർ സ്വാമിസന്നിധിയിൽ വന്നു പറഞ്ഞു: "പ്രഭോ! കർമ്മികളായ ജീവന്മാരെ ശാസിക്കാൻ അധികാരികളായെത്ര പേരുണ്ട്? തുല്യാധികാരികളായി പലരുണ്ടാവുകയും അവർ ഭിന്നാഭിപ്രായക്കാരുമായാൽ നീതിനിർവ്വഹണം എങ്ങനെ നടക്കും? ഏതായാലും ലോകത്തിൽ ഇപ്പോൾ അവിടുത്തെ കല്പന നടക്കുകയില്ലെന്നു വന്നിട്ടുണ്ട്. അതിനെ എതിർക്കാൻ അത്ഭുതസിദ്ധരായ നാലുപേർ പുറപ്പെട്ടിട്ടുണ്ട്. മഹാപാപിയായ അജാമിളനെ ഞങ്ങൾ ബന്ധിച്ചു കൊണ്ടുവരാൻ ഭാവിച്ചു. അപ്പോൾ അവൻ പേടിച്ച് തന്റെ പുത്രനെ 'നാരായണ' എന്നുറക്കെ വിളിച്ചു. തൽക്ഷണം ആ നാലു സിദ്ധന്മാരും പ്രത്യക്ഷപ്പെട്ട് അവനെ ആശ്വസിപ്പിച്ചിട്ട് ഞങ്ങളെ ആട്ടിപ്പായിച്ചു. സ്വാമി ആ മഹാപുരുഷന്മാർ ആരാണ്.?"

ഇതു കേട്ടപ്പോൾ ധർമ്മരാജന് കാര്യം മനസ്സിലായി. ശ്രീഹരിചരണങ്ങളെ സ്മരിച്ചുകൊണ്ട് അവരോടു പറഞ്ഞു. "നിങ്ങൾ വ്യസനിക്കണ്ട. ഞാൻ പറയുന്നതു് ശ്രദ്ധിച്ചു കേൾക്കുവിൻ. സകല ചരാചരങ്ങൾക്കും പരമാധിപനായി ഒരുവനുണ്ട്. അതു ഞാനല്ല. ഞാൻ ആ പരമപ്രഭുവിന്റെ അനേകം ഭൃത്യന്മാരിൽ ഒരുവൻ മാത്രമാണ്. ബ്രഹ്മാവിഷ്ണുരുദ്രന്മാർപോലും ആ മഹാപ്രഭുവിന്റെ അംശഭൂതന്മാരാണ്. ആരും തന്നെ സ്വതന്ത്രരല്ല. ഗുണാതീതനായ ആ ഭഗവാന്റെ ലീലകളെ അറിയുന്നവർ ആരുമില്ല. ശ്രീഹരിയുടെ ദാസന്മാർ, സ്വാമിയെപ്പോലെതന്നെ മനോഹരവേഷത്തിൽ ലോകമെങ്ങും സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. ഭഗവദ്കൃപകൂടാതെ അവരെ ആർക്കും കാണാൻ സാധ്യമല്ല. അവർ കൃഷ്ണഭക്തന്മാരെ സർവ്വദാ കാത്തുരക്ഷിക്കുന്നു.

സാക്ഷാൽ ഭഗവാനാൽ നിശ്ചയിക്കപ്പെട്ടിരിക്കുന്ന ഭഗവദ്ധർമ്മത്തിന്റെ സ്വരൂപം നാമസങ്കീർത്തനമാകുന്നു. അതിന്റെ മാഹാത്മ്യത്തെ ശരിയായി അറിയുന്നവർ ഇല്ലെന്നു തന്നെ പറയാം. അല്പമെങ്കിലും ഗ്രഹിച്ചിട്ടുള്ളവർ

digitized by www.sreyas.in

ബ്രഹ്മാവു്, നാരദർ, ശംഭു, സനൽകുമാരൻ, കപിലൻ, മനു, പ്രഹ്ളാദൻ, ജനകൻ, ഭീഷ്മർ, മഹാബലി, ശ്രീശുകൻ എന്നിവരും ഞാനും മാത്രമാണു്. അത്രയ്ക്കു് രഹസ്യവും വിശുദ്ധവും ദുർഗ്രാഹ്യവുമാണ് നാമമാഹാത്മ്യം. അതറിഞ്ഞാൽ അമൃതത്വത്തെ പ്രാപിച്ചുതന്നെ. മനുഷ്യൻ അനുഷ്ഠിക്കേണ്ട പരമധർമ്മം നാമസങ്കീർത്തനമാണെന്നു മഹാത്മാക്കൾ നിശ്ചയിച്ചിരിക്കുന്നു. സങ്കീർത്തനം കൊണ്ടു് അതിശീഘ്രം ഭഗവാനിൽ അതിശയപ്രേമഭക്തി സിദ്ധിക്കുന്നു. കുഞ്ഞുങ്ങളേ! അജാമിളന്റെ കാര്യത്തിൽ നാമോച്ചാരണമാഹാത്മ്യം നിങ്ങൾ പ്രത്യക്ഷമായി കണ്ടുവല്ലോ.

തിരുനാമങ്ങളെ ശ്രദ്ധയോടും ഭക്തിയോടുംകൂടി കീർത്തിച്ചാൽ മാത്രമേ ഫലസിദ്ധിയുണ്ടാവുകയുള്ളു എന്നൊരു ധാരണയുണ്ട്. അതു ശരിയല്ല. അജാമിളൻ പുത്രനെ ഉദ്ദേശിച്ചാണു് 'നാരായണ' എന്നു വിളിച്ചതു്. അവിടെ ഭഗവദ്സ്മരണയില്ലായിരുന്നു. മരണാവസ്ഥയിലായിരുന്നതിനാൽ ശ്രദ്ധയും ഭക്തിയും ഉണ്ടായിരുന്നില്ല. എന്നിട്ടും ഉടനെ യമപാശത്തിൽ നിന്നും മുക്തനായി, പാപനാശം സംഭവിച്ചു. ഒടുവിൽ മുക്തിയും ലഭിച്ചു. ആ സ്ഥിതിക്കു് ശ്രദ്ധാഭക്തിപൂർവ്വകം നിരന്തരനാമസങ്കീർത്തനം ചെയ്യാലുള്ള ഫലം പറയേണമോ?

എന്നാൽ അത്ഭുതമെന്നു പറയട്ടെ! പരമഫലപ്രാപ്തിക്കു് ഇത്രത്തോളം സുഗമവും, എന്നാൽ അത്യന്തം ഫലപ്രദവുമായി ഇങ്ങനെയൊരു മാർഗ്ഗമുണ്ടെന്നുള്ള രഹസ്യം ജനങ്ങൾ അറിയുന്നില്ല. അറിയുന്നവരിൽ ഏറിയവർക്കും വിശ്വാസവുമില്ല. അഹോ, ഭഗവന്മായയുടെ ശക്തി! അവർ തുച്ഛമായ സ്വർഗ്ഗാദികൾക്കായും കീർത്തിക്കായും, മഹാഡംബരഘടം പിടിച്ചു കർമ്മങ്ങളെ വളരെ പ്രയാസപ്പെട്ടു ചെയ്യുന്നു. നാമകീർത്തനം സംസാരമുക്തിയെ തരുമെന്നുപറഞ്ഞാൽ അവർ വിശ്വസിക്കുന്നില്ല. എന്നാൽ മഹാത്മാക്കളുടെ കൃപാകടാക്ഷത്തിനു പാത്രമായ സുകൃതികളായ വിവേകികൾ മോഹിക്കുന്നില്ല. അവർ ഗുരുകൃപയാലും ഭഗവദ്കൃപയാലും ഭക്തിയോഗത്തെ മാത്രം ആശ്രയിക്കുന്നു. വിസ്താരമായ കർമ്മപടലങ്ങളിലും ദുസ്സാദ്ധ്യമായ ജ്ഞാനവിചാരത്തിലും അവർക്കു് ഭ്രമമില്ല. തിരുനാമത്തെ മാത്രം ആശ്രയിക്കുന്ന അവർക്ക് വല്ല പാപവുമുണ്ടെങ്കിലും അതിനെ നാമസങ്കീർത്തനം നശിപ്പിച്ചുകൊള്ളും. അവർ എപ്പോഴും ഏതവസ്ഥയിലും പ്രിയഭഗവാനെ മാത്രം കാണുന്നു. ശ്രീഭഗവാന്റെ ഗദായുധം അവരെ സർവ്വത്ര കാത്തുരക്ഷിക്കുന്നു. അങ്ങനെയുള്ളവർ എന്റെ ശിക്ഷയ്ക്കുൾപ്പെട്ടവരല്ല. നിങ്ങൾ അവരുടെ അരികത്തു പോലും പോകരുതു്.

നിങ്ങൾ പിടികൂടേണ്ടതാരെയാണെന്നോ? പരമഹംസന്മാരുടെ പ്രേമസർവ്വസ്വമായ മുകുന്ദന്റെ പാദാരവിന്ദമകരന്ദരസത്തിൽ വിമുഖരായി ഗൃഹാന്ധകൂപത്തിൽ മുങ്ങിക്കിടക്കുന്ന അസത്തുക്കളായ വിഷയികളുണ്ടു്. അവരെ

digitized by www.sreyas.in

നീട്ടാക്ഷിണ്യം പിടിച്ചുകെട്ടി കൊണ്ടുവരുവിൻ. യാവനൊരുവന്റെ നാവാണോ ഒരു പ്രാവശ്യം പോലും തിരുനാമങ്ങളെ ഉച്ചരിക്കാത്തതു്, യാവനൊരുവന്റെ മനസ്സാണോ ഒരു പ്രാവശ്യമെങ്കിലും ശ്രീകൃഷ്ണചരണാരവിന്ദങ്ങളെ സ്മരിക്കാത്തതു്, യാവനൊരുവന്റെ ശിരസ്സാണോ ഒരു പ്രാവശ്യമെങ്കിലും ശ്രീകൃഷ്ണനെ നമസ്കരിക്കാത്തതു് അങ്ങനെയുള്ള അസത്തുക്കളെ കഠിനശിക്ഷക്കായി പിടിച്ചുകെട്ടി കൊണ്ടുവരുവിൻ. ഹെ ഭഗവൻ നാരായണ! അജാമിളന്റെ കാര്യത്തിൽ ഞങ്ങൾക്കു് അബദ്ധം പിണഞ്ഞുപോയി. ഞങ്ങൾ അഞ്ജലിബദ്ധരായി പ്രാർത്ഥിക്കുന്നു, ഞങ്ങളുടെ അപരാധം പൊറുക്കേണമെ" ധർമ്മരാജന്റെ ഈ ഉപദേശത്തെ യമഭടന്മാർ ശ്രദ്ധിച്ചു കേട്ടു. അന്നുമുതൽ ഹരിദാസന്മാരുടെ നേരെ നോക്കുവാൻപോലും അവർ ഭയപ്പെട്ടു.

പരീക്ഷിത്തേ! ഹരിനാമസങ്കീർത്തനം സർവ്വപാപങ്ങൾക്കും മതിയായ പ്രായശ്ചിത്തമാണെന്നു് ഉറപ്പായി വിശ്വസിച്ചു കൊള്ളുക. ഇക്കാരണത്താൽ ശുദ്ധബുദ്ധികൾ മററു സാധനകളെയെല്ലാം ത്യജിച്ചിട്ടു് അചഞ്ചലഭക്തിയോടുകൂടി ഭഗവാനെ നാമസങ്കീർത്തനദ്വാരാ ഭജിക്കുന്നു. അവക്കു പാപസംബന്ധമുണ്ടാകുന്നില്ല. അഥവാ ഉണ്ടായാലും നാമസങ്കീർത്തനം അതിനെ തീർത്തുകൊള്ളുന്നു. അവരൊരിക്കലും യമന്റെ ശിക്ഷയ്ക്കുൾപ്പെടുന്നില്ല. കൃഷ്ണാംഘ്രിപത്മമധുവിന്റെ സ്വാദറിഞ്ഞ ഭക്തൻ പിന്നീടൊരിക്കലും ദുഷ്ടവിഷയങ്ങളിൽ രമിക്കുന്നില്ല. കാരണം വിഷയാനന്ദത്തെ എത്രയോ അതിശയിക്കുന്നതാണു് ഭജനാനന്ദമെന്നു അനുഭവബോദ്ധ്യമാകുന്നതുകൊണ്ടുതന്നെ. അതിനാൽ അങ്ങു് നാമപ്രേമിയായി ഭവിക്കുക.

ഈ ഉപാഖ്യാനത്തെ എനിക്കു പറഞ്ഞു തന്നതു് മലയപർവ്വതത്തിൽ ഹരിഭജനം ചെയ്തുകൊണ്ടിരിക്കുന്ന അഗസ്ത്യഭഗവാനാണു്.

## അദ്ധ്യായം 4.

ദക്ഷൻ ഹംസഗുഹ്യത്താൽ ഭഗവാനെ സേവിച്ചതും ഭഗവദനുഗ്രഹവും

ശ്രീശുകൻ പറഞ്ഞു:– പ്രചേതസ്സുകൾക്കു് വൃക്ഷകന്യകയായ മാരിഷയിൽ ദക്ഷൻ എന്ന പുത്രനുണ്ടായി. ദക്ഷൻ ആദ്യം മനസ്സുകൊണ്ടു് പ്രജാസൃഷ്ടിചെയ്തു. അതുവേണ്ടതുപോലെ അഭിവൃദ്ധിപ്പെട്ടില്ലെന്നുകണ്ടപ്പോൾ ഹംസഗുഹ്യം എന്ന വിശിഷ്ടസ്തോത്രംകൊണ്ടു് അധോക്ഷജനെ ഇപ്രകാരം സ്തുതിച്ചു്

digitized by www.sreyas.in

സന്തോഷിപ്പിച്ചു: "ഹെ പരമപുരുഷ! ദേഹാഭിമാനികളാൽ അറിയപ്പെടാത്തവനും ജീവന്റെയും പ്രകൃതിയുടെയും നിയന്താവുമായ നിന്തിരുവടിക്കു നമസ്കാരം. വിഷയങ്ങൾ തങ്ങളെ ഗ്രഹിക്കുന്ന ഇന്ദ്രിയങ്ങളെ അറിയാത്തതുപോലെ, ജീവൻ തനിക്കു ഭോഗമോക്ഷങ്ങളെ തരുന്ന പരമബന്ധുവായ നിന്തിരുവടിയെ അറിയുന്നില്ല. എന്തെന്നാൽ ജീവൻ അജ്ഞാനാവൃതനായിട്ട് താൻ പരിച്ഛിന്നനാണെന്ന് തെററിദ്ധരിക്കുന്നു. മനസ്സിന്റെ ചലനമാണ് ഇതിനു കാരണം. മനസ്സ് സംശയവിപരീതസങ്കല്പവികല്പങ്ങളിൽനിന്ന് നിർമ്മുക്തമായി സമാധിയിലുറയ്ക്കുമ്പോൾ ഹൃദയത്തിൽ നിന്തിരുവടി സ്വയം പ്രകാശിച്ച് ദർശനം കൊടുക്കുന്നു. സമർത്ഥരായ വിവേകികൾ ശ്രവണാദികളാൽ പരിശുദ്ധമാക്കപ്പെട്ട ബുദ്ധികൊണ്ട് നിന്തിരുവടിയെ അറിയുന്നു. സകലനാമരൂപങ്ങളും അവിടുന്നുതന്നെ. എന്നാൽ അവിടുന്ന് അവയോടു സംബന്ധപ്പെടാതെ സച്ചിദാനന്ദമാത്രനായി നിലകൊള്ളുന്നു. വാക്കും ബുദ്ധിയും ഇന്ദ്രിയങ്ങളും മനസ്സും നിന്തിരുവടിയെ സ്പർശിക്കുന്നില്ല. എന്നാൽ അവിടുന്ന് അവയ്ക്കെല്ലാം അധിഷ്ഠാനമായിരിക്കുന്നു. കാര്യരൂപമായ സമസ്തപ്രപഞ്ചവും നിന്തിരുവടിതന്നെ. എന്നാൽ ഒന്നിനോടും സംബന്ധപ്പെടാതെ എങ്ങും നിറഞ്ഞിരിക്കുന്നു. അവിടുന്ന് അപരിച്ഛിന്നനും നാമരൂപരഹിതനുമാണ്. എന്നാൽ ഉപാസകന്മാരെ അനുഗ്രഹിക്കാനായി സാകാരനായവതരിച്ച് പല നാമധേയങ്ങളെയും സ്വീകരിക്കുന്നു. ഓരോ സങ്കല്പങ്ങളെ സാധിക്കാനായി ഏതേതു ദേവതയെ ഭജിച്ചാലും സർവ്വാത്മാവായ നിന്തിരുവടി അതതു ദേവതാസ്വരൂപത്തിൽ ഹൃദയത്തിൽ പ്രകാശിച്ച് ആഗ്രഹങ്ങളെ സാധിപ്പിക്കുന്നു. അപ്രകാരം സർവ്വദേവതാസ്വരൂപനായ പ്രഭു എന്റെ സങ്കല്പങ്ങളെ സത്യമാക്കിച്ചെയ്യട്ടെ".

ഈ സ്തോത്രത്താൽ പ്രീതനായ ഭഗവാൻ ദക്ഷന്റെ മുമ്പിൽ പ്രത്യക്ഷനായി. മേഘശ്യാമനായി, പീതാംബരധാരിയായി, എട്ടുതൃക്കൈകളിലും ആയുധങ്ങളോടുകൂടി സർവ്വാലങ്കാരഭൂഷിതനായി, നാരദാദിമുനികളാലും നന്ദാദിപാർഷദന്മാരാലും ദേവാദികളാലും സേവിതനായി തന്റെ മുമ്പിൽ എഴുന്നള്ളിയ ഭഗവാനെക്കണ്ട് ആനന്ദപുളകിതനായ ദക്ഷൻ ദണ്ഡംപോലെ ഭൂമിയിൽ വീണു നമസ്കരിച്ചു. വികാരാധിക്യത്താൽ ഒന്നും പറയുവാൻ ശക്തനായില്ല. സർവ്വജ്ഞനും ഹൃദയേശനുമായ ഭഗവാൻ ദക്ഷന്റെ അന്തർഗ്ഗതമറിഞ്ഞ് അരുളിച്ചെയ്തു. "ഹെ മഹാഭാഗ! തപസ്സിന്റെ പരമഫലം എന്നിൽ അചഞ്ചലഭക്തിയുണ്ടാവുകയാണ്. അതു നിനക്ക് സിദ്ധിച്ചുകഴിഞ്ഞു. പ്രാണികളുടെ അഭിവൃദ്ധിക്കായുള്ള നിന്റെ പരിശ്രമത്തിൽ എനിക്കു സന്തോഷമുണ്ട്.

digitized by www.sreyas.in

പ്രാണിവൃദ്ധിയ്ക്കു് കാരണഭൂതരായ ബ്രഹ്മാവും ശിവനും മനുവും ദേവേന്ദ്രനും എന്റെ വിഭൂതികളാണ്. തപസ്സ് എന്റെ ഹൃദയവും, മന്ത്രജപം എന്റെ ശരീരവും, സ്വധർമ്മങ്ങൾ എന്റെ ആകൃതിയും, യജ്ഞങ്ങൾ എന്റെ അവയവങ്ങളും ധർമ്മം എന്റെ മനസ്സും, ദേവന്മാർ പ്രാണങ്ങളുമാകുന്നു. സൃഷ്ടിക്കുമുമ്പു് ഞാൻ മാത്രമേ ഉണ്ടായിരുന്നുള്ളു. ബാഹ്യപ്രപഞ്ചമോ, അന്തഃകരണമോ ഒന്നും തന്നെ ഉണ്ടായിരുന്നില്ല. ചൈതന്യമാത്രമായ എന്റെ സ്വരൂപം ഇന്ദ്രിയങ്ങൾക്കു് വിഷയവുമല്ല. അതിനാൽ സർവ്വത്ര ശാന്തിവ്യാപിച്ചിരുന്നു. എന്റെ മായയിൽനിന്നു് ബ്രഹ്മാണ്ഡമുണ്ടായി. അതിൽ ബ്രഹ്മാവുണ്ടായി. ബ്രഹ്മാവു് ആദിദേവനായിട്ടും എന്റെ വീര്യത്തെ ധരിച്ചിട്ടുംകൂടി സൃഷ്ടിസാമർത്ഥ്യമില്ലാതെ വിഷമിച്ചുപോയി. പിന്നീടു് എന്റെ ഉപദേശത്താൽ ഉഗ്രതപസ്സു ചെയ്തിട്ടാണു് നിങ്ങളെ സൃഷ്ടിക്കാൻ കഴിഞ്ഞതു്. അങ്ങനെയിരിക്കെ നിന്റെ സൃഷ്ടികർമ്മം പുഷ്ടിപ്പെടാത്തതിൽ വ്യസനിക്കണ്ട. നീ പഞ്ചജനപുത്രിയായ അസിക്നിയെ പരിഗ്രഹിക്കുക. അവളിൽക്കൂടി പ്രജാസൃഷ്ടി വഴിപോലെ അഭിവൃദ്ധിപ്പെടും''. ഇപ്രകാരം അനുഗ്രഹിച്ചിട്ടു് ദക്ഷൻ നോക്കിക്കൊണ്ടിരിക്കവെ ഭഗവാൻ അന്തർദ്ധാനം ചെയ്തു.

## അദ്ധ്യായം 5.

### ദക്ഷപുത്രന്മാർക്കു് ശ്രീനാരദർ ഉപദേശിച്ചതും
### ദക്ഷൻ നാരദരെ ശപിച്ചതും

ശ്രീശുകൻ പറഞ്ഞു:- ദക്ഷനു് ഹര്യശ്വന്മാർ എന്ന പതിനായിരം പുത്രന്മാരുണ്ടായി. അവരോടു് പ്രജാവൃദ്ധിചെയ്യാനാജ്ഞാപിച്ചു. അവർ സ്വതേ വിഷയവിരക്തരായിരുന്നെങ്കിലും പിതാവിന്റെ ആജ്ഞയെ അനുസരിക്കാൻ നിശ്ചയിച്ചു. ആദ്യമായി ഭഗവദ്പ്രസാദം സമ്പാദിക്കാൻ നാരായണസരസ്സിൽപോയിരുന്നു് തപസ്സുചെയ്തു. അന്തഃകരണം പരിശുദ്ധമായി. ആ അവസ്ഥയിൽ ജീവന്മാരെ ഉദ്ധരിക്കുവാൻ കരുണാമയനായ ഭഗവാൻ ഉചിതനായ ഗുരുവിനെ എത്തിച്ചുകൊടുക്കുന്നു. ഇവിടെ ലോകോപകാരിയായ ശ്രീനാരദർ തന്നെ എഴുന്നള്ളി പരോക്ഷവാക്യങ്ങളാൽ അവരെ ഉപദേശിച്ചു. ബുദ്ധിശാലികളായ ഹര്യശ്വന്മാർ അതിന്റെ ആന്തരാർത്ഥത്തെ വിചാരംചെയ്തു് ഇപ്രകാരം മനസ്സിലാക്കി. "പ്രജാസൃഷ്ടിക്കായുള്ള നമ്മുടെ പരിശ്രമം ശരിയാണോ?

digitized by www.sreyas.in

മനുഷ്യന്റെലക്ഷ്യം സംസാരനാശവും ഭഗവത്പ്രാപ്തിയുമായിരിക്കണം. സർവ്വസാക്ഷിയായ സർവ്വേശ്വരൻ മാത്രമാണ് സ്വതന്ത്രൻ. ഭഗവാനെ അറിയുന്നതുകൊണ്ടുമാത്രമെ ജീവന്റെ ബന്ധം നശിക്കുകയുള്ളൂ. പ്രജാസൃഷ്ടി, കർമ്മബന്ധത്തെ കൂടുതൽ ബലവത്താക്കി പുനർജ്ജന്മങ്ങളെയുണ്ടാക്കുന്നതല്ലാതെ ഭഗവത്പ്രാപ്തിക്ക് സഹായിക്കുന്നില്ല. തുച്ഛവിഷയങ്ങൾക്കായി വിലയേറിയ മനുഷ്യജന്മം പാഴാക്കരുത്. വിഷയങ്ങളെ സേവിക്കുകയല്ല, ഉപേക്ഷിക്കുകയാണ് വേണ്ടത്. സംസാരപ്രവാഹത്തിൽപെട്ട് കരകയറാൻ കഴിയാതെ വിഷമിക്കുന്നവരെ രക്ഷിക്കാൻ മഹാത്മാക്കൾ കങ്കണംകെട്ടി നടക്കുന്നു. അവരെ വിനയത്തോടുംവിശ്വാസത്തോടുംകൂടി സേവിക്കണം. അവർ പറഞ്ഞുതരുന്ന മാർഗ്ഗം സ്വീകരിച്ചാൽ പിന്നെ ദുഃഖസംസാരത്തിലേക്ക് മടങ്ങിവരേണ്ട". ഇങ്ങനെ നിശ്ചയിച്ച് അവർ പരമഗുരുവായ ശ്രീനാരദരെ നമസ്കരിച്ചിട്ട് ഉത്തമഭക്തിമാർഗ്ഗത്തെ അവലംബിച്ച് ശ്രീഹരിപദംപ്രാപിച്ചു. അതറിഞ്ഞ് പിതാവായ ദക്ഷൻ വളരെ വ്യസനിച്ചു. പിന്നീട് ദക്ഷന് ശബലാശ്വന്മാർ എന്ന ആയിരം പുത്രന്മാരുണ്ടായി. അവരോടും പ്രജാവൃദ്ധി ചെയ്യാനാജ്ഞാപിച്ചു. അവരും നാരായണസരസ്സിൽ പോയി തപസ്സുചെയ്തു. അപ്പോഴും ശ്രീനാരദർ വന്ന് ആ ഭാഗ്യശാലികളേയും ഉപദേശിച്ച് സദ്ഗതിയെ പ്രാപിപ്പിച്ചു. അതുംകൂടി അറിഞ്ഞപ്പോൾ ദക്ഷന് ശ്രീനാരദരോട് അടക്കാനാവാത്ത ക്രോധമുണ്ടായി. ആ സമയത്ത് ശ്രീനാരദരും ദക്ഷന്റെ മുമ്പിൽവന്നു. ക്രോധതാമ്രാക്ഷനായി ദക്ഷൻ പറഞ്ഞു:—"അങ്ങ് സാധുവേഷംകെട്ടിനടക്കുന്ന ദുഷ്ടനാണ്. ദേവന്മാർക്കും ഋഷികൾക്കും പിതൃക്കൾക്കുമുള്ള ഋണബാദ്ധ്യത തീർക്കേണ്ടത് ഏതൊരു മനുഷ്യന്റെയും കടമയാണ്. അതു ചെയ്തില്ലെങ്കിൽ ഇഹലോകവും പരലോകവും നഷ്ടമാകുന്നു. അങ്ങ് എന്റെ കുട്ടികൾക്ക് അകാലത്തിൽ നിവൃത്തിമാർഗ്ഗത്തെ കാട്ടികൊടുത്തുവല്ലോ. അശേഷം ലജ്ജയില്ലാതെ ബാലബുദ്ധിയെ ഭേദിപ്പിച്ചുകൊണ്ട് അങ്ങ് ഹരിദാസന്മാരുടെയിടയിൽ എങ്ങനെ നടക്കുന്നുവോ? എന്റെ പുത്രന്മാരെ വഴിതെറ്റിച്ച അങ്ങ് ക്രൂരനാണ്. അങ്ങയെപ്പോലെ ഒരു കാരണവുംകൂടാതെ പരദ്രോഹം ചെയ്യുന്നവർ എങ്ങനെ ഹരിദാസന്മാരാകും? ഈ ദ്രോഹംചെയ്ത അങ്ങ് ഒരിടത്തും ഉറച്ചിരിക്കാതെ സദാ അലഞ്ഞുതിരിയുമാറാകട്ടെ" എന്നിപ്രകാരം ശപിച്ചു. ഭഗവാൻ ശ്രീനാരദർ ചിരിച്ചുകൊണ്ട് ആ ശാപത്തെ രണ്ടുകൈകൾകൊണ്ടും സ്വീകരിച്ചു. പ്രതിശാപംചെയ്യാനും താൻ ശക്തനാണ്. പക്ഷെ അതു ചെയ്യാതെ കൃഷ്ണപാദഭക്തന്മാർക്ക് സ്വതസ്സിദ്ധമായ തിതിക്ഷയെ പ്രദർശിപ്പിച്ചു.

---

digitized by www.sreyas.in

## അദ്ധ്യായം 6.

ദക്ഷപുത്രിമാരുടെ വംശവർണ്ണന

ശ്രീശുകൻ പറഞ്ഞു:- ഇനിയും പുത്രന്മാരുണ്ടായാൽ നാരദർ അവരെയും സന്യസിപ്പിച്ചുകളയുമോ എന്നു ദക്ഷൻ ഭയന്നിട്ടു, അറുപതു പുത്രിമാരെ ജനിപ്പിച്ചു. ആ പുത്രിമാരിൽ പത്തുപേരെ ധർമ്മദേവനും 13 പേരെ കശ്യപനും 27പേരെ ചന്ദ്രനും നാലുപേരെ താർക്ഷ്യനും, ഭൃഗുവിനും അംഗിരസ്സിനും കൃശാശ്വനും ഈ രണ്ടുപേരെയുംവീതം കൊടുത്തു. അവരുടെ സന്തതിപരമ്പരകളെക്കൊണ്ടു മൂന്നു ലോകങ്ങളും നിറഞ്ഞു. വിശ്വേദേവന്മാർ, സാധ്യന്മാർ, ഉപേന്ദ്രൻ, മൌഹൂർത്തികന്മാർ, വസുക്കൾ, സ്കന്ദൻ, വിശ്വകർമ്മാവു മുതലായവർ ധർമ്മന്റെ സന്താനങ്ങൾ; പിതൃക്കളും വേദാഭിമാനിദേവതകളും അംഗിരസ്സിന്റെ സന്താനങ്ങൾ; ഭൃഗുവിന്റെ സന്താനങ്ങൾ രുദ്രന്മാർ; കൃശാശ്വന്റെ സന്താനങ്ങൾ ധൂമ്രകേശാദികൾ; ദേവന്മാർ, അസുരന്മാർ, മനുഷ്യർ, രാഹുകേതുക്കൾ, ദ്വാദശാദിത്യന്മാർ, ജലജന്തുക്കൾ, കാട്ടുമൃഗങ്ങൾ, പശ്വാദികൾ, പക്ഷികൾ, വിഷജന്തുക്കൾ, രാക്ഷസന്മാർ, വൃക്ഷാദികൾ എന്നിവയെല്ലാം കശ്യപസന്താനങ്ങൾ. ചന്ദ്രനുമാത്രം സന്താനമുണ്ടായില്ല.

## അദ്ധ്യായം 7.

ബൃഹസ്പതി ഇന്ദ്രനെ ഉപേക്ഷിച്ചതും

വിശ്വരൂപൻ ദേവഗുരുവായതും

ശ്രീശുകൻപറഞ്ഞു:- ഒരിക്കൽ ദേവേന്ദ്രൻ ഇന്ദ്രാണിയോടുകൂടി ദേവസഭയിൽ സിംഹാസനത്തിലിരിക്കുകയായിരുന്നു. താൻ ത്രിലോകാധിപതിയാണെന്നുള്ള അഹങ്കാരവുമുണ്ടായിരുന്നു. ആ സന്ദർഭത്തിൽ ദേവന്മാരുടെ പരമഗുരുവായ ബൃഹസ്പതി സഭയിൽ പ്രവേശിച്ചു. ഇന്ദ്രൻ ഗുരുവിനെ കണ്ടു. പക്ഷെ പതിവുപോലെ ചെയ്യാറുള്ള ഉപചാരങ്ങളൊന്നും ചെയ്തില്ല. ആത്മബന്ധുവായ ഗുരുവിനെ വന്ദിക്കുന്നതു ഗുരുവിനു ഒരു പ്രയോജനത്തിനുമായിട്ടല്ല,

digitized by www.sreyas.in

പിന്നെയോ അവരവരുടെ ശ്രേയസ്സിനുമാത്രമായിട്ടാണ്. വിധിവശാൽ ഇന്ദ്രന് അപ്പോൾ ഈ വകതിരിവുണ്ടായില്ല. സിംഹാസനത്തിലുറച്ചിരുന്നു. ഗുരുനാഥൻ അതുകണ്ടു. അഹങ്കാരിയായ ഇന്ദ്രനെ ശപിക്കാൻ ശക്തനാണ്, എങ്കിലും അതുചെയ്തില്ല. "ഇന്ദ്രനെ ഐശ്വര്യമദം ബാധിച്ചിരിക്കുന്നു. അതിനെ ഇല്ലാതെയാക്കണം. കൂടാതെ, ഇതുകൊണ്ട് മേലിൽ ചില വിശേഷ ഗുണങ്ങളുമുണ്ടാകും" എന്നിപ്രകാരം നിശ്ചയിച്ചിട്ട് ദീർഘദർശിയായ ബൃഹസ്പതി എവിടെയോ പോയി മറഞ്ഞിരുന്നു.

അല്പസമയത്തിനകം ഇന്ദ്രന് തന്റെ അപരാധത്തെക്കുറിച്ച് ബോധമുണ്ടായിട്ട് ഇപ്രകാരം പശ്ചാത്തപിച്ചു: "കഷ്ടം! എന്റെ പ്രവൃത്തി എത്ര നിന്ദ്യമായിപ്പോയി! ഐശ്വര്യമദത്താൽ അന്ധനായിട്ട് മഹാപരാധം ചെയ്തുവല്ലോ. ഇപ്പോൾതന്നെ ആചാര്യപാദങ്ങളിൽ വീണ് ക്ഷമായാചനം ചെയ്ത് പ്രസാദിപ്പിക്കണം." ഇങ്ങനെ നിശ്ചയിച്ച് ഗുരുഗൃഹത്തിൽചെന്നു. പക്ഷെ ഗുരുവിനെ എങ്ങും കാണാൻ കഴിഞ്ഞില്ല. നിരാശനായി മടങ്ങേണ്ടിവന്നു.

ദേവന്മാരെ ഗുരു കൈവിട്ടുവെന്ന് അസുരന്മാരറിഞ്ഞു. ഇതുതന്നെ തരമെന്നു നിശ്ചയിച്ച് അവർ തങ്ങളുടെ ഗുരുവായ ശുക്രാചാര്യരുടെ അനുഗ്രഹത്താൽ ദേവന്മാരെ യുദ്ധത്തിൽ തോല്പിച്ച് സ്വർഗ്ഗത്തിൽനിന്നും ഓട്ടിച്ചു. ദേവന്മാർ ബ്രഹ്മാവിനോടു സങ്കടം പറഞ്ഞു. ബ്രഹ്മാവു പറഞ്ഞു "കഷ്ടം! ആരെങ്കിലും ഗുരുവിനെ അപമാനിക്കുമോ? ഈശ്വരനെ നിന്ദിച്ചാൽപോലും ഗുരു രക്ഷിക്കും. ഗുരുവിനെ നിന്ദിച്ചാലോ, ആർക്കും രക്ഷിക്കാൻ സാദ്ധ്യമല്ല. അസുരന്മാർക്ക് ഗുരുപ്രസാദത്താൽ അഭിവൃദ്ധിയുണ്ടായതുകണ്ടില്ലേ? ഏതായാലും ഒന്നുചെയ്യുവിൻ. ത്വഷ്ടാവിന്റെ പുത്രനായ വിശ്വരൂപനെ തൽക്കാലം ഗുരുവായി വരിക്കുവിൻ. അവന്റെ മാതാവ് അസുരവംശജയാണ്. എങ്കിലും ആത്മജ്ഞാനിയും മഹാതപസ്വിയുമാകയാൽ നിങ്ങൾ ദോഷചിന്തകൂടാതെ സേവിച്ചാൽ ക്ഷേമമുണ്ടാകും".

ബ്രഹ്മാവിന്റെ ഉപദേശാനുസരണം ദേവന്മാർ വിശ്വരൂപനോട് പുരോഹിതനായിരിക്കുവാനപേക്ഷിച്ചു. പൌരോഹിത്യം നിന്ദ്യമാണെന്നു വിശ്വരൂപനറിയാം, എങ്കിലും സമ്മതിച്ചു. വിശ്വരൂപൻ ദേവേന്ദ്രന് ശ്രീനാരായണകവചമന്ത്രത്തെ ഉപദേശിച്ചു. ആ മന്ത്രശക്തിയാൽ അസുരന്മാരുടെ ഐശ്വര്യത്തെ ആകർഷിച്ച് ഇന്ദ്രന് കൊടുത്ത് വീണ്ടും ത്രൈലോക്യാധിപതിയാക്കി വാഴിച്ചു.



digitized by www.sreyas.in

# അദ്ധ്യായം 8.

## ശ്രീനാരായണകവച നിരൂപണം.

പരീക്ഷിത്തുപറഞ്ഞു:—ഭഗവൻ! ദേവേന്ദ്രന് പ്രബലന്മാരായ അസുരസൈന്യങ്ങളെ അനായാസമായി ജയിച്ച് ത്രൈലോക്യാധിപത്യത്തെ വീണ്ടെടുക്കാൻ കഴിഞ്ഞതു് നാരായണകവചമന്ത്രത്താലായിരുന്നല്ലോ. അതിനെ എനിക്കുപദേശിക്കണം.

ശ്രീശുകൻപറഞ്ഞു:—വിശ്വരൂപൻ ഇപ്രകാരം ഇന്ദ്രന് നാരായണകവചമുപദേശിച്ചു:—ആദ്ധ്യാത്മികം, ആധിദൈവികം, ആധിഭൗതികം എന്ന മൂന്നുവിധത്തിലുള്ള ഭയം സംജാതമാകുമ്പോൾ നാരായണകവചമന്ത്രത്തെ ജപിച്ച് ഭയനിവൃത്തി വരുത്തിക്കൊള്ളണം. ദേഹശുദ്ധിചെയ്തു് വടക്കോട്ടുനോക്കി മൌനിയായിരുന്ന് 'ഓംനമോ നാരായണായ' എന്നമന്ത്രാക്ഷരങ്ങളെക്കൊണ്ടു് പാദംമുതൽ ശിരസ്സുവരെയുള്ള അംഗങ്ങളിൽ വിന്യസിക്കണം. അനന്തരം 'ഓം നമോ ഭഗവതെ വാസുദേവായ' എന്ന ദ്വാദശാക്ഷരങ്ങളെക്കൊണ്ടു് കരന്യാസം ചെയ്യണം. പിന്നീടു് 'ഓം വിഷ്ണവെ നമഃ' എന്ന ഷഡക്ഷരങ്ങളെക്കൊണ്ടു് ഹൃദയാദിസ്ഥാനങ്ങളിൽ വിന്യസിക്കണം. പിന്നീടു് ഭഗവാന്റെ നാനാവതാരങ്ങളിൽ തനിക്കേററവുമിഷ്ടപ്പെട്ട മൂർത്തിയെ ധ്യാനിച്ചുകൊണ്ടു് കവചമന്ത്രത്തെ ജപിക്കണം.

എല്ലാദേശകാലങ്ങളിലും ശ്രീഹരിയും, ജലത്തിൽ മത്സ്യമൂർത്തിയും, ഭൂമിയിൽ വാമനനും, ആകാശത്തിൽ ത്രിവിക്രമനും, ദുർഗ്ഗങ്ങളിൽ നരസിംഹമൂർത്തിയും, മാർഗ്ഗത്തിൽ വരാഹമൂർത്തിയും, പർവ്വതത്തിൽ പരശുരാമനും, ദേശാന്തരത്തിൽ രാമലക്ഷ്മണന്മാരും, പ്രമാദത്തിൽനിന്നും നാരായണനും, ഗർവ്വത്തിൽനിന്നും നരനും, യോഗഭ്രംശത്തിൽ നിന്നും ദത്താത്രേയനും, കർമ്മബന്ധത്തിൽനിന്നും കപിലനും, മന്മഥവേഗത്തിൽനിന്നും സനത്കുമാരനും, ദേവഹേളനത്തിൽ നിന്നും ഹയഗ്രീവനും പൂജാപരാധത്തിൽനിന്നും ശ്രീനാരദരും, സങ്കടത്തിൽനിന്നും കൂർമ്മമൂർത്തിയും, അപഥ്യത്തിൽനിന്നും ധന്വന്തരിയും, ദ്വന്ദ്വങ്ങളിൽ നിന്നും ഋഷഭനും, ലോകാപവാദത്തിൽ നിന്നും യജ്ഞനും, ജനദ്രോഹത്തിൽനിന്നും ബലരാമനും, ക്രോധത്തിൽനിന്നും ആദിശേഷനും, അജ്ഞാനത്തിൽനിന്നും വ്യാസനും, പാഖണ്ഡന്മാരിൽ നിന്നും ബുദ്ധനും, കലിദോഷത്തിൽനിന്നും കൽക്കിയും, പകലിൽ കേശവനും ഗോവിന്ദനും നാരായണനും വിഷ്ണുവും മധുവൈരിയും മാധവനും, രാത്രിയിൽ ഹൃഷീകേശനും പത്മനാഭനും

digitized by www.sreyas.in

ശ്രീവത്സധാമാവും ജനാർദ്ദനനും, സന്ധ്യകളിൽ ദാമോദരനും, നാലുഭാഗത്തും ചക്രായുധവും, യക്ഷരക്ഷസ്സുകളിൽ നിന്നും ഗദായുധവും, പിശാചാദികളിൽ നിന്നും പാഞ്ചജന്യവും, ശത്രുക്കളിൽ നിന്നും വാളും, ഗ്രഹാദിദോഷങ്ങളിൽ നിന്നും നാമകീർത്തനവും, സകലസങ്കടങ്ങളിൽ നിന്നും ഗരുഡനും, ഞങ്ങളെ രക്ഷിക്കട്ടെ.

ലോകം മുഴുവൻ ഭഗവാൻ തന്നെയാണെന്നും, കാണുന്നതുസർവ്വവും ഭഗവദ്രൂപം തന്നെയെന്നുമുള്ള ശാസ്ത്രവചനം സത്യമാണെങ്കിൽ ആ സത്യത്താൽ ഞങ്ങളുടെ സർവ്വോപദ്രവങ്ങളും നശിക്കട്ടെ.

ഇപ്രകാരമുള്ള നാരായണകവചമന്ത്രത്താൽ സർവ്വഭയങ്ങളും നശിക്കുന്നു. ഈ മന്ത്രത്തെ പ്രാതഃകാലത്തിലോ, ഭയം നേരിടുമ്പോഴോ കേൾക്കുന്നവൻ സർവ്വഭയങ്ങളിൽ നിന്നും മുക്തനാകുന്നു.

---

## അദ്ധ്യായം 9.

### വിശ്വരൂപവധം, വൃത്രോൽപത്തി, ദേവന്മാരുടെ പ്രാർത്ഥനയും ഭഗവദ്ദർശനവും

ശ്രീശുകൻ പറഞ്ഞു:- വിശ്വരൂപന് മൂന്നുമുഖങ്ങളുണ്ടായിരുന്നു. അവന്റെ മാതാവ് അസുരവംശജയായിരുന്നതിനാൽ താനും അസുരപക്ഷപാതിയായിരുന്നു. അതിനാൽ ദേവന്മാർക്ക് പ്രത്യക്ഷമായി ഹവിർഭാഗം കൊടുക്കുന്നതോടൊപ്പം അസുരന്മാർക്ക് രഹസ്യമായും കൊടുത്തുവന്നു. ഒരിക്കൽ ഇന്ദ്രൻ അതു കാണാനിടയായി. പെട്ടെന്നു കോപമുണ്ടായിട്ട് ആചാര്യനാണെന്നതും മറന്ന് വിശ്വരൂപന്റെ മൂന്നു തലകളേയും അറുത്തുകളഞ്ഞു. അപ്പോൾ ബ്രഹ്മഹത്യാപാപം ഇന്ദ്രനെ ബാധിച്ചു. അതിനെ ഒരു സംവത്സരക്കാലം വഹിച്ചിട്ട് ഭൂമി, ജലം, വൃക്ഷം, സ്ത്രീകൾ, ഇവയ്ക്കായി ഭാഗിച്ചു കൊടുത്ത് സ്വയം രക്ഷനേടി. നിരപരാധികളായ അവർ നാലുപേരും ഇന്നും ഇന്ദ്രന്റെ ബ്രഹ്മഹത്യാപാപത്തെ ചുമക്കുന്നു!

തന്റെ പുത്രനായ വിശ്വരൂപനെ ഇന്ദ്രൻ വധിച്ചതിനാൽ ത്വഷ്ടാവിനു സങ്കടവും കോപവുമുണ്ടായിട്ട് ഇന്ദ്രനെ വധിക്കാനായി അഭിചാരാഗ്നിയിൽ നിന്ന് ഒരു ഭയങ്കരസത്വത്തെ സൃഷ്ടിച്ചയച്ചു. പഴുപ്പിച്ച ലോഹപർവ്വതം പോലെ ഭീമാകാരനായ വൃത്രൻ എന്ന ആ അസുരൻ കയ്യിൽ ശൂലായുധവുമായി

digitized by www.sreyas.in

പുറപ്പെട്ടു. അവൻ ഓരോ കാൽവെപ്പിലും ഭൂമിയെ വിറപ്പിച്ചുകൊണ്ടു സഞ്ചരിച്ച് ദേവന്മാരെ എതിർത്തു. അവനെ കണ്ടവരെല്ലാം പേടിച്ചോടിയൊളിച്ചു. ദേവന്മാരെല്ലാവരും ഒത്തുചേർന്ന് സർവ്വായുധങ്ങളും പ്രയോഗിച്ചിട്ടും വൃത്രനെ ഒന്നും ചെയ്യാൻ കഴിഞ്ഞില്ല. ഈ മഹാ ആപത്തിൽ നിന്നും ഒരു രക്ഷാമാർഗ്ഗവും കാണാതെ പരിഭ്രാന്തരായ ദേവന്മാർ സകലാഭയപ്രദനായ ശ്രീഹരിയെത്തന്നെ ശരണം പ്രാപിച്ചുണർത്തിച്ചു: "പ്രഭോ! അടിയങ്ങൾ ദുഃഖനിവൃത്തിക്കായി നിന്തിരുവടിയെ ശരണം പ്രാപിക്കുന്നു. ശാശ്വതമായ അഭയസ്ഥാനം ഈ തൃപ്പാദങ്ങൾ മാത്രമാണല്ലോ. ബ്രഹ്മാവുവരെയുള്ള ആരെ ആശ്രയിച്ചാലും ദുഃഖം തീരുകയില്ല. മഹാസമുദ്രത്തിൽ മുങ്ങി ശ്വാസംമുട്ടുന്നവൻ ഒരു ശ്വാവിന്റെ വാലിൽ പിടിച്ച് സമുദ്രം കടക്കാമെന്നു വ്യാമോഹിക്കുന്നതുപോലെയാണ് അന്യദേവന്മാരെ ആശ്രയിച്ചാലുള്ള അവസ്ഥ. അതിനാൽ സർവ്വാശ്രയനായ നിന്തിരുവടി ഞങ്ങളുടെ വ്യസനം തീർക്കേണമേ". ഇപ്രകാരം അവർ മനംനൊന്തു് പ്രാർത്ഥിച്ചപ്പോൾ പശ്ചിമദിക്കിൽ ശംഖചക്രഗദാപങ്കജധാരിയായി, തന്റെ സ്വരൂപം ധരിച്ച പാർഷദന്മാരോടുകൂടി അംബുജേക്ഷണനായ ശ്രീഹരിയെ കാണാറായി. ദേവന്മാർ ആഹ്ലാദഭരിതരായി ദണ്ഡം പോലെ വീണുനമസ്കരിച്ചിട്ട് വീണ്ടും സ്തുതിച്ചു: "ഹേ ഭഗവൻ നാരായണ, വാസുദേവ, മഹാപുരുഷ, മഹാനുഭാവ, സർവ്വേശ്വര! നിന്തിരുവടിയുടെ തിരുനാമങ്ങളും ലീലാകഥകളുമാകുന്ന അമൃതസമുദ്രത്തിലെ ഒരുതുള്ളി ഒരിക്കലാസ്വദിച്ചവൻ ഈ ചരണങ്ങളെ പിന്നെ ഉപേക്ഷിക്കുമോ? പരമഗുരോ! മഹാഗ്നിയെ ഒരു തീപ്പൊരി പ്രകാശിപ്പിക്കേണ്ട ആവശ്യമില്ലല്ലോ. സർവ്വജ്ഞനും സർവ്വസാക്ഷിയുമായ നിന്തിരുവടിയെ ഞങ്ങളുടെ അന്തസ്താപത്തെ പറഞ്ഞറിയിക്കേണ്ടതില്ല. ഹരേ! കൃഷ്ണ! മൂന്നുലോകങ്ങളെയും ഗ്രസിക്കാൻ ഭാവിക്കുന്ന വൃത്രാസുരനെ സംഹരിച്ച് ലോകരക്ഷയെ ചെയ്യാൻ കരുണയുണ്ടാകണമേ."

ശ്രീഭഗവാൻ ദേവന്മാരുടെ പ്രാർത്ഥനയെ അഭിനന്ദിച്ചുകൊണ്ടരുളിച്ചെയ്തു: "നിങ്ങളുടെ നിഷ്കപടമായ സ്തോത്രത്താൽ ഞാൻ പ്രസാദിച്ചിരിക്കുന്നു. ഞാൻ പ്രസാദിച്ചാൽ ഒരുവന് എന്താണ് കിട്ടാത്തതു്? പക്ഷേ എന്റെ ഏകാന്തഭക്തൻ എന്നെയല്ലാതെ മറ്റൊന്നിനെയും ആഗ്രഹിക്കയില്ല. ഭക്തന് ദോഷകരമായ വസ്തുവിനെ പ്രഭു കൊടുക്കുകയുമില്ല. വിഷയങ്ങളെ ആഗ്രഹിക്കുന്നവൻ ബുദ്ധിഹീനനാണ്. ഏതായാലും ശത്രുപീഡ നിമിത്തം വ്യസനിക്കുന്ന നിങ്ങൾ ഒന്നുചെയ്യുവിൻ. ഋഷിസത്തമനായ ദധീചിമഹർഷിയെ സമീപിച്ച് അദ്ദേഹത്തിന്റെ ശരീരത്തെ യാചിച്ചു വാങ്ങുവിൻ. അദ്ദേഹം നാരായണകവചമന്ത്രത്തെ അറിയുന്നവനാണ്. അതിനാൽ ആ ശരീരം മന്ത്രസാരമായിത്തീർന്നിട്ടുണ്ടു്. അദ്ദേഹം ജീവകാരുണ്യമുള്ള ഉദാരനാണ്. നിങ്ങൾക്ക്

digitized by www.sreyas.in

സസന്തോഷം ശരീരദാനം ചെയ്യും. അതിൻെറ അസ്ഥികളെക്കൊണ്ടു് വിശ്വകർമ്മാവു് വജ്രായുധം നിർമ്മിക്കട്ടെ. എൻെറ തേജസ്സും അതിൽ ആവേശിക്കപ്പെടും. വൃത്രനെ നിങ്ങൾക്ക നിഷ്പ്രയാസം വധിക്കാൻ കഴിയും." ഇപ്രകാരം അനുഗ്രഹിച്ചിട്ടു് ഭഗവാൻ മറഞ്ഞു.

## അദ്ധ്യായം 10.

### ദേവാസുരയുദ്ധം— വൃത്രനെ സൈന്യം ഉപേക്ഷിച്ചോടിയതു്

ശ്രീശുകൻ പറഞ്ഞു:— ഭഗവാൻ കല്പിച്ച പ്രകാരം ദേവന്മാർ ദധീചി മഹർഷിയോടു് ശരീരത്തെ യാചിച്ചു. ഭഗവദാജ്ഞയാലാണു് അവർ യാചിക്കുന്നതെന്നു് ആ മഹാത്മാവു് ജ്ഞാനദൃഷ്ടികൊണ്ടറിഞ്ഞു. ശരീരാഭിമാനം നശിച്ച തനിക്കു് ശരീരമുപേക്ഷിക്കാനശേഷം മടിയുമില്ല. എങ്കിലും ഒരു വിനോദത്തിനായി പറഞ്ഞു: "നിങ്ങളെന്താണിങ്ങനെ ചോദിക്കുന്നതു്? പ്രാണികൾക്ക ശരീരസ്നേഹം എത്രയെന്നും മരണദുഃഖം എത്ര കഠിനമാണെന്നും നിങ്ങളറിയുന്നില്ലേ? അതിനാൽ നിങ്ങളല്ല, സാക്ഷാൽ വിഷ്ണുതന്നെ ചോദിച്ചാലും ആരെങ്കിലും മനസ്സോടെ ശരീരദാനം ചെയ്യുമോ, പറയുവിൻ."

ദേവന്മാർ പറഞ്ഞു:— ബ്രഹ്മൻ! അവിടുത്തെപ്പോലെ ത്യാഗബുദ്ധിയും ജീവകാരുണ്യവുമുള്ള മഹാത്മാക്കൾക്കു് എന്താണുപേക്ഷിക്കാൻ കഴിയാത്തതു്? ഞങ്ങളോ, സ്വാർത്ഥപരന്മാർ. അന്യരുടെ സങ്കടമറിയാത്തവർ. അതുകൊണ്ടാണു് മടികൂടാതെ യാചിച്ചതു്. കൃപാലുവായ അവിടുന്നു് തരാതിരിക്കയില്ലെന്നു ബോധ്യമുണ്ടു്.

മഹർഷി ചിരിച്ചുകൊണ്ടു് മറുപടി പറഞ്ഞു: "നിങ്ങൾ എന്തു സമാധാനം പറയുമെന്നറിയാൻ കൌതുകം തോന്നി ചോദിച്ചുവെന്നേയുള്ളൂ. ഈ ശരീരം എന്നെങ്കിലും എന്നെ വിട്ടുപോകും. അതിനാൽ എനിക്കിതിനോടു് വലിയ മമതയില്ല. ഇതെന്നെ വിട്ടുപോകുന്നതിനുമുമ്പു് ഞാൻ തന്നെ ഇതിനെ ഉപേക്ഷിച്ചുകൊള്ളാം. നശിക്കുന്ന ശരീരത്തെക്കൊണ്ടു് പരോപകാരം ചെയ്യാത്തവൻ സ്ഥാവരങ്ങളെക്കാൾ നീചനാണു്. മരണാനന്തരം ഈ ദേഹത്തെ തിന്നാൻ ശ്വാക്കളും കഴുകളും കാത്തിരിക്കുകയാണു്. അതിനാൽ ഇതു് എന്നും അന്യൻെറതു തന്നെ. ഇതാ, ഇപ്പോൾ തന്നെ ഒഴിഞ്ഞുതന്നുകളയാം." ഇപ്രകാരം പറഞ്ഞിട്ടു് ഉദാരനായ മഹർഷി യോഗശക്തിയാൽ ശരീരം

digitized by www.sreyas.in

ഉപേക്ഷിച്ച് ശ്രീകൃഷ്ണസായൂജ്യം പ്രാപിച്ചു. ആ പാവനശരീരത്തിലെ അസ്ഥികളെക്കൊണ്ട് വിശ്വകർമ്മാവ് വജ്രായുധം നിർമ്മിച്ചുകൊടുത്തു. ഇന്ദ്രൻ അതിനെ സ്വീകരിച്ചു. തൽക്ഷണം ഭഗവാന്റെ തേജസ്സും ഇന്ദ്രനിൽ പ്രവേശിച്ചു സുശക്തമാക്കിത്തീർത്തു.

പിന്നീട് നർമ്മദാതീരത്തിൽ വച്ച് ഘോരമായ ദേവാസുരയുദ്ധം നടന്നു. വൃത്രന്റെ സഹചരന്മാർ തോറ്റോടിത്തുടങ്ങി. അതുകണ്ട് അക്ഷോഭ്യനും ധീരനുമായ വൃത്രൻ അവരെ തടുത്തു നിർത്തി പറഞ്ഞു: "ഞാൻ പറയുന്നതു കേൾപ്പിൻ. ലോകത്തിൽ ജനിച്ചവർക്കെല്ലാം മരണമുണ്ട്, നിശ്ചയം. അതിനു പ്രതിവിധി ആരും ഇതേവരെ കണ്ടുപിടിച്ചിട്ടില്ല. രണ്ടു വിധത്തിലുള്ള ശരീരനാശം ശ്രേഷ്ഠമാണെന്നു പറയപ്പെടുന്നു. ഒന്ന് ബ്രഹ്മദ്ധ്യാനം ചെയ്ത് ആത്മസാക്ഷാത്കാരം പ്രാപിച്ച് ശരീരം ത്യജിക്കുക, മററത് പോർക്കളത്തിൽ ശത്രുക്കളോടു പൊരുതി വീരസ്വർഗ്ഗം പ്രാപിക്കുക. അതിനു കിട്ടിയ സുവർണ്ണാവസരം നഷ്ടപ്പെടുത്താമോ, ആലോചിച്ചുനോക്കുവിൻ."

# അദ്ധ്യായം 11.

## ഇന്ദ്രനും വൃത്രനും തമ്മിൽ യുദ്ധം, വൃത്രന്റെ ഭക്തിപ്രവാഹം

ശ്രീശുകൻ പറഞ്ഞു:– വൃത്രാസുരന്റെ ധർമ്മോപദേശം അസുരന്മാർ ചെവിക്കൊണ്ടില്ല. അവർ മനം തളർന്ന് യുദ്ധക്കളം വിട്ട് പലായനം ചെയ്തു. ദേവന്മാർ അവരെ പിൻതുടർന്ന് ഛിന്നഭിന്നമാക്കി. തന്റെ സൈന്യങ്ങളുടെ അനാഥാവസ്ഥകണ്ട് വൃത്രൻ വല്ലാതെ ക്ഷോഭിച്ചു. ദേവന്മാരെ ഒററയ്ക്കു തടുത്തുനിർത്തികൊണ്ട് ഗംഭീരമായി പറഞ്ഞു: "യുദ്ധത്തിൽ പിൻതിരിഞ്ഞോടിപ്പോകുന്ന ഭീരുക്കളെ വധിക്കാൻ നിങ്ങൾക്കു നാണമാകുന്നില്ലേ? നിങ്ങളിത്രത്തോളം അല്പന്മാരാണോ? നിങ്ങൾക്ക് യുദ്ധത്തിൽ കൊതിയുണ്ടോ, ജീവിച്ചിരുന്നതു മതിയെന്നു തോന്നുന്നുണ്ടോ, എന്നാൽ വരുവിൻ, ഞാൻ നിങ്ങളെ തൃപ്തിപ്പെടുത്താം". ഇങ്ങനെ പറഞ്ഞ് നെഞ്ചും കാണിച്ചുകൊണ്ട് ലോകങ്ങളെല്ലാം കിടുങ്ങുമാറട്ടഹസിച്ചു. ആ ഗർജ്ജനമാത്രത്താൽ ദേവന്മാർ പലരും മോഹാലസ്യപ്പെട്ടു വീണുപോയി. അവരെ ചവുട്ടി മെട്ടിച്ചുകൊണ്ട് വൃത്രൻ അങ്ങോട്ടുമിങ്ങോട്ടും നടന്നു. അപ്പോൾ ഇന്ദ്രൻ കോപാകുലനായി വൃത്രന്റെ നേർക്ക് മഹാഗദയെ പ്രയോഗിച്ചു. വൃത്രൻ അതിനെ ഇടത്തേ കൈകൊണ്ട് അനായാസമായി പിടിച്ച്, അതുകൊണ്ടുതന്നെ ഇന്ദ്രന്റെ

digitized by www.sreyas.in

ഐരാവതത്തെ അടിച്ചു. ആന രക്തം ഛർദ്ദിച്ചുകൊണ്ട് പുറകോട്ടോടി. ആയുധമില്ലാതെ ഇന്ദ്രൻ വിഷണ്ണനായി നിന്നു. ആ അവസ്ഥയിൽ വൃത്രനു് ഇന്ദ്രനെ വധിക്കാമായിരുന്നു. പക്ഷെ ധർമ്മജ്ഞനായ ആ മഹാത്മാവു് അതു ചെയ്തില്ല.

തന്റെ ഭ്രാതാവിനെ ക്രൂരമായി വധിച്ച ഇന്ദ്രനെ നോക്കി വൃത്രൻ ദുഃഖിതനായി പറഞ്ഞു: "ഇന്ദ്ര! നിന്നെ വിശ്വസിച്ച ഗുരുവായ ബ്രാഹ്മണനെ അശേഷം കരുണകൂടാതെ നീ കൊന്നുവല്ലോ. നിന്റെ ഹൃദയം കല്ലുതന്നെ. നരഭോജികളായ രാക്ഷസന്മാർപോലും ഗുരുവിനെ കൊല്ലുകയില്ല. ഈ മഹാനീചകൃത്യംമൂലം നിന്നിലെന്തെങ്കിലും ഗുണാംശമുണ്ടായിരുന്നെങ്കിൽതന്നെയും അതെല്ലാം നശിച്ചിരിക്കുന്നു. ഞാനിപ്പോൾ നിന്റെ തലയറുത്തിടുവാൻ പോവുകയാണു്. എന്റെ മുന്നിൽ നിന്നു് നിന്റെ ശവമെടുത്തുകൊണ്ടു പോയി ദഹിപ്പിക്കുവാൻപോലും നിന്റെ ആൾക്കാർ ധൈര്യപ്പെടുകയില്ല. അതിവിടെ കിടന്നു് കഴുക്കൾ തിന്നും.

അഥവാ നിനക്കെന്നെ കൊല്ലാനും കഴിഞ്ഞേക്കാം. എന്തെന്നാൽ നിന്റെ ആയുധം ദധീചിമഹർഷിയുടെ തപസ്സിനാലും ഭഗവാന്റെ തേജസ്സിനാലും ഉത്തേജനം ചെയ്യപ്പെട്ടതാണല്ലോ. ഭഗവാന്റെ കൃപയെവിടെയോ അവിടെയല്ലേ ജയമുള്ളൂ. അതിനാൽ നീ ലജ്ജിച്ചു നില്ക്കാതെ ധൈര്യമവലംബിച്ചു് വജ്രായുധത്തെ പ്രയോഗിച്ചുകൊള്ളുക. നീ എന്നെവധിച്ചാൽ ഞാൻ എന്തു ചെയ്യുമെന്നോ? പരമഗതിക്കു് തടസ്സമായ ഈ അസുരശരീരത്തെ സന്തോഷം ഭൂതങ്ങൾക്കു് ബലിയായി കൊടുക്കും. ഭഗവാനെ ശരണം പ്രാപിച്ചു് നിരന്തരം ഭജിക്കുന്ന പരമഹംസന്മാരുടെ ഗതിയെ ഞാനും പ്രാപിച്ചു് അവരുടെ പാദധൂളിയെ ശിരസ്സിൽ ധരിക്കും. പൂർവ്വജന്മത്തിൽ സങ്കർഷണഭഗവാൻ ഉപദേശിച്ചതെല്ലാം ആ പ്രഭുവിന്റെ കൃപയാൽ എന്റെ മനസ്സിലുണ്ടു്. ഞാൻ അവിടത്തെ ചരണാരവിന്ദത്തെ മാത്രമാഗ്രഹിക്കുന്ന ഏകാന്തഭക്തനാണു്. എന്റെ സ്വാമി എനിക്കു് സ്വർഗ്ഗത്തിലൊ ഭൂമിയിലൊ ഉള്ള സമ്പത്തുകളെയൊന്നും തരികയില്ല. എന്തെന്നാൽ അവയൊന്നും നിർദ്ദോഷങ്ങളല്ല. അവ വൈരം, അസൂയ, ആധി, മദം, കലി, വ്യസനം മുതലായവയെ ഉണ്ടാക്കും. ഭോഗകാമിയായ നിന്നെപ്പോലെയുള്ളവർക്കേ ഭഗവാൻ അവയെ കൊടുക്കുകയുള്ളൂ. നിരപേക്ഷനായ എനിക്കു് നാഥൻ അവിടുത്തെ പാദാരവിന്ദങ്ങളെത്തന്നെ തരും."

ഇത്രയും ഇന്ദ്രനോടു പറഞ്ഞപ്പോൾ മഹാത്മാവായ വൃത്രൻ ഭക്തിപരവശനായി ഭവിച്ചു. പരിസരങ്ങളെയെല്ലാം മറന്നു് ഹൃദയേശനായ ഭഗവാനോടു പ്രാർത്ഥിച്ചു: "ഹെ സന്താപനാശന! അടിയനു് എത്രയെത്ര ജന്മങ്ങൾ

digitized by www.sreyas.in

വന്നാലും വരട്ടെ. അപ്പോഴെല്ലാം അവിടുത്തെ അനന്യഭക്തരായ ദാസന്മാരുടെ ദാസ്യം മാത്രം തരണേ. പ്രാണനാഥനായ നിന്തിരുവടിയെ അടിയൻ അരക്ഷണവും മറക്കാതിരിക്കണമേ. അടിയന്റെ നാവ് തിരുനാമങ്ങളെ ഇടവിടാതെ കീർത്തിക്കണം. ശരീരം സദാകാലവും അവിടുത്തെ സേവചെയ്തുകൊണ്ടേയിരിക്കണം. നിന്തിരുവടിയുടെ ശ്രീചരണങ്ങളെയല്ലാതെ അടിയനു് ബ്രഹ്മേന്ദ്രാദിപദവികളോ, സിദ്ധികളോ മോക്ഷം തന്നെയുമോ വേണ്ട.

ഹേ അരവിന്ദലോചന! നിന്തിരുവടിയുടെ ദിവ്യകോമളവിഗ്രഹത്തെ കാണാൻ അടിയൻ കൊതിക്കുകയാണു്. ചിറകുമുളയ്ക്കാത്ത പക്ഷിക്കുഞ്ഞുങ്ങൾ—അവ തികച്ചും നിസ്സഹായരാണു്. അവയ്ക്കു് ഈ പ്രപഞ്ചത്തിൽ ഏക ബന്ധുവും ആശ്രയവും തള്ളപ്പക്ഷി മാത്രമാണു്. കൂട്ടിനകത്തിരുന്നുകൊണ്ടു് തങ്ങളുടെ എല്ലാമായ മാതാവിനെ ആകാംക്ഷയോടെ കാത്തിരിക്കാൻ മാത്രമേ അവയ്ക്കു് കഴിയുകയുള്ളൂ. പ്രേമസ്വരൂപ! ഈ ശരീരമാകുന്ന കൂട്ടിലിരിക്കുന്ന അടിയനും അവയെപ്പോലെതന്നെ നിസ്സഹായനാണു്. അടിയനു് വേറെ അവലംബമില്ല. നിന്തിരുവടിയെ ഒരു നോക്കു കാണാൻ വൈകി.

കെട്ടിൽ പെട്ടുകിടക്കുന്ന ഇളംപശുക്കുട്ടി വിശന്നു് തളർന്നു് തള്ളപ്പശുവിനെ കാത്തിരിക്കുന്നു. അതിനു് മാതാവിന്റെ മുലപ്പാലും ലാളനാസുഖവും മാത്രമെ അറിയാവൂ. അതെപ്പോൾ കിട്ടുമെന്നു് ഉററുനോക്കി നിൽക്കുകയാണു്. ഈ പ്രപഞ്ചത്തിൽ വേറൊന്നും അതിനു വേണ്ട. സ്വാമീ! അടിയനും അതുപോലെ കർമ്മപാശത്താൽ കെട്ടുപെട്ടു കിടക്കുകയാണു്. അടിയനു് ഈ ബ്രഹ്മാണ്ഡത്തിൽ ഒന്നിനെക്കുറിച്ചും ഒന്നുമറിഞ്ഞുകൂട. അറിയണമെന്നാഗ്രഹവുമില്ല. അവിടുത്തെ വാത്സല്യവും കരുണയും നിറഞ്ഞ കടാക്ഷാമൃതത്തിനു മാത്രം ദാഹിച്ചു വലയുകയാണു്.

ഒരു പതിവ്രത— അവൾക്കു് ഈ ലോകം മുഴുവൻ പ്രിയഭർത്താവിൽ മാത്രമായി സ്ഥിതിചെയ്യുന്നു. പ്രാണനാഥൻ എപ്പോഴും സമീപത്തിരിക്കണം. ഒരുനിമിഷത്തെ വേർപാടുപോലും പരമസങ്കടമാണു്. എന്നിരിക്കെ നാഥൻ ദേശം വിട്ടുപോയാൽ അവളുടെ വിരഹവേദന എന്തായിരിക്കും? അവളുടെ ശരീരം വീട്ടിലിരുന്നാലും മനസ്സു് എവിടെയോ പ്രിയതമന്റെ പിന്നാലെ അലഞ്ഞുതിരിയുകയാവും. നാഥൻ മടങ്ങിവന്നു് ഒരിക്കലും പിരിയാതെ, സദാ കണ്ടുകൊണ്ടിരുന്നാലേ അവൾക്കു് സ്വസ്ഥതയുള്ളു. പ്രാണനാഥ! അടിയനും അതുപോലെ തന്നെയാണു്. പതിയായ നിന്തിരുവടിയെ കാണാൻ ഹൃദയം വെമ്പലോടെ പിടയുകയാണു്.

ഭഗവൻ! അവിടുത്തെ മായയിൽപെട്ടു് ദേഹദാരാദികളിൽ അത്യാസക്തരായി ഓരോ കർമ്മങ്ങളെചെയ്തു്, നിന്തിരുവടിയെ ഭജിക്കാതെ ചുററും

digitized by www.sreyas.in

പിറന്നും കഴിയുന്ന ശുദ്ധവിഷയികളുമായി അടിയന്ന് ഒരിക്കലും ചേൎച്ചയുണ്ടാവരുതേ. അടിയൻ അധഃപതിച്ചു പോകും. അവിടുത്തെ പരിപാവനമായ ശ്രീചരണങ്ങളെ യാതൊരു പ്രയോജനവും കാംക്ഷിക്കാതെ തൈലധാരപോലെ നിരന്തരം സേവിക്കുന്ന ഭക്തന്മാരുമായി മാത്രമെ അടിയന്ന് സംസർഗ്ഗമുണ്ടാകാവൂ. അവിടെയാണല്ലോ നിന്തിരുവടിയും എഴുന്നള്ളിയിരിക്കുന്നത്. അടിയനൊരിക്കലും അവിടുത്തെ പ്രിയഭക്തന്മാരെ പിരിഞ്ഞിരിക്കരുതെ."

## അദ്ധ്യായം 12.

### വൃത്രൻ സായുജ്യം പ്രാപിക്കുന്നതു്

ശ്രീശുകൻ പറഞ്ഞു:- മഹാത്മാവായ വൃത്രൻ ആർദ്രഹൃദയനായി ഭഗവാനെ പ്രാത്ഥിച്ച ശേഷം പ്രകൃതിബോധം വന്നപ്പോൾ വീണ്ടും യുദ്ധത്തിനു തയ്യാറായി. തനിക്കു് ഈ യുദ്ധത്തിൽ മരണം സംഭവിക്കും, പരമഗതിക്കു തടസ്സമായ അസുരശരീരത്തെ എത്രയും വേഗം ഉപേക്ഷിക്കേണ്ടതു തന്നെ, എന്നു നിശ്ചയിച്ചു് യുദ്ധം തുടൎന്നു. ഇന്ദ്രൻ വൃത്രന്റെ വലത്തെ കയ്യിനെ വജ്രായുധത്താൽ മുറിച്ചിട്ടു. വൃത്രൻ ഒട്ടും തളൎന്നില്ല. ഇടത്തെ കയ്യിൽ പരിഘമെടുത്തിട്ടു് ഇന്ദ്രനേയും ഐരാവതത്തേയും ചേൎത്തടിച്ചു. ഇന്ദ്രന്റെ കയ്യിൽ നിന്നും വജ്രായുധം തെറിച്ചുപോയി. ശത്രുവിന്റെ മുമ്പിൽവച്ചു് അതെടുക്കാൻ ഇന്ദ്രനു ലജ്ജതോന്നി.

ഉദാരനായ വൃത്രൻ പറഞ്ഞു:- "ഇന്ദ്ര! നീ ലജ്ജിക്കേണ്ട. ആയുധമെടുത്തു് യുദ്ധംചെയ്തു് ശത്രുവായ എന്നെ ജയിക്കാൻ ശ്രമിക്കൂ. ഇപ്പോൾ വിഷാദിച്ചിരിക്കേണ്ട സമയമല്ല. നാമെല്ലാം പരാധീനരാണ്. യുദ്ധത്തിൽ ജയവും തോൽവിയും സംഭവിക്കും. സൎവ്വജ്ഞനായ ഭഗവാനു മാത്രമേ ഒരിക്കലും തോൽവിയില്ലാതുള്ളൂ. ഓജസ്സും ബലവുമെല്ലാം ഭഗവാൻ തന്നെ. ശരീരമാണ് ജയാപജയങ്ങൾക്കു കാരണമെന്നു് വിചാരിക്കുന്നവർ മൂഢന്മാരാണ്. ഭഗവാന്റെ സങ്കല്പമാണ് എവിടേയും എപ്പോഴും നടക്കുന്നതു്. അതറിഞ്ഞു്, ഏതുവന്നാലും സമഭാവനയോടെ സ്വീകരിക്കണം. എന്നെ നോക്കുക. ഒരു കയ്യും ആയുധവും പോയി പരാധീനനായി നിൽക്കുകയാണ്. എന്നാലും എനിക്കു വ്യസനമില്ല. ഇപ്പോഴും നിന്നെക്കൊല്ലാൻ തന്നെയാണ് എന്റെ പരിശ്രമം. ജയിക്കുമോ തോൽക്കുമോ എന്നെനിക്കു നോട്ടമില്ല. സ്വധൎമ്മത്തിൽ ശ്രദ്ധ, അവസാനംവരെ സമഭാവന, ഇതാണ് എന്റെ നിഷ്ഠ. അതുകൊണ്ടു് മടിക്കാതെ യുദ്ധം തുടരുക."

digitized by www.sreyas.in

ശത്രുവിന്റെ നിഷ്കപടവും ആത്മാർത്ഥവുമായ തത്വോപദേശം ഇന്ദ്രനിൽ ആശ്ചര്യവും ബഹുമാനവുമുളവാക്കി. അസുരജന്മാവായ ഇവന്ന് ഇത്ര തീവ്രമായ ഭക്തി എങ്ങനെയുണ്ടായി എന്നാശ്ചര്യപ്പെട്ടു. അപ്പോൾ പ്രഹ്ലാദാദികളുടെ കാര്യം ഓർമ്മവന്നു. ജന്മമല്ല ഭക്തിക്കു കാരണമെന്നു മനസ്സിലായിട്ടു പറഞ്ഞു: "അഹോ! ദാനവ! നീ സിദ്ധനായിക്കഴിഞ്ഞു. നീ ദീനബന്ധുവായ ശ്രീഹരിയെ വഴിപോലെ സേവിച്ചിരിക്കുന്നു, നിശ്ചയം. സകലജീവരാശികളേയും മോഹിപ്പിക്കുന്ന മഹാമായയെ നീ ജയിച്ചു കഴിഞ്ഞു. അല്ലെങ്കിൽ ഈ സങ്കടാവസ്ഥയിൽ നിന്നിൽ ഇത്രത്തോളം ഭക്തിയും വിവേകവും പ്രകാശിക്കാൻ കാരണമില്ല. നീ മഹാപുരുഷഭാവം പ്രാപിച്ചു കഴിഞ്ഞു. നിനക്കു സ്വർഗ്ഗാദികളിൽ വെറുപ്പുണ്ടായതിൽ ആശ്ചര്യപ്പെടേണ്ടതില്ല. അമൃതസമുദ്രത്തിൽ മുങ്ങിക്കിടക്കുന്നവൻ പൊട്ടക്കുഴിയിൽ കെട്ടിക്കിടക്കുന്ന ചളിവെള്ളത്തെ തിരിഞ്ഞു നോക്കുമോ?"

ഈ വിധം ധർമ്മസംഭാഷണം ചെയ്തിട്ടു് ഇരുവരും യുദ്ധം തുടർന്നു. ഇന്ദ്രൻ വൃത്രന്റെ ഇടത്തേകയ്യും മുറിച്ചിട്ടു. അപ്പോൾ വൃത്രൻ ഇന്ദ്രനേയും ഐരാവതത്തേയുമൊന്നിച്ചു് വിഴുങ്ങി. പക്ഷേ നാരായണകവചത്തിന്റെ മഹിമയാൽ ഇന്ദ്രൻ മരിച്ചില്ല. വജ്രായുധം കൊണ്ടു് വൃത്രന്റെ വയർ പിളർന്നു് ആനയോടുകൂടി പുറത്തുവന്നു. അനന്തരം വൃത്രന്റെ ശിരസ്സു മുറിക്കാനുള്ള ശ്രമം തുടങ്ങി. അമോഘമായ വജ്രായുധം അതിവേഗത്തിൽ 360 ദിവസം നിരന്തരം പ്രവർത്തിച്ചശേഷമാണു് വൃത്രശിരസ്സിനെ മുറിച്ചുവീഴ്ത്താൻ കഴിഞ്ഞതു്. വൃത്രശരീരത്തിൽ നിന്നും ഒരു ദിവ്യതേജസ്സു പുറപ്പെട്ടു മേൽപ്പോട്ടുയർന്നുയർന്നു പോയി ലോകാതീതനായ ഭഗവാനിൽ ലയിച്ചു. ഭക്തവത്സലൻ ഭക്തോത്തമനെ തന്നോടു ചേർത്തനുഗ്രഹിച്ചു.

---

# അദ്ധ്യായം 13.

## ഇന്ദ്രനെ ബ്രഹ്മഹത്യ ബാധിച്ചതും ഇന്ദ്രൻ വിമോചിതനായതും

ശ്രീശുകൻ പറഞ്ഞു:- ലോകങ്ങൾക്കെല്ലാം ഭയത്തെ ഉണ്ടാക്കിയ വൃത്രൻ വധിക്കപ്പെട്ടപ്പോൾ മൂന്നുലോകങ്ങളും ആശ്വസിച്ചു. പക്ഷേ ഇന്ദ്രനു മാത്രം സുഖമുണ്ടായില്ല. വൃത്രനെ വധിക്കാൻ ഇന്ദ്രനിഷ്ടമില്ലായിരുന്നു. കാരണം ഒരിക്കൽ ബാധിച്ച ബ്രഹ്മഹത്യയെ വളരെ കഷ്ടപ്പെട്ടാണു് ഒഴിവാക്കിയതു്. വൃത്രവധത്തിനാൽ വീണ്ടും ബ്രഹ്മഹത്യ ബാധിച്ചാൽ എങ്ങനെ രക്ഷപ്പെടുമെന്നു ഭയപ്പെട്ടു. അപ്പോൾ പാപം പോക്കിത്തരാമെന്നു ഋഷികൾ പറഞ്ഞതനുസരി

digitized by www.sreyas.in

ച്ചായിരുന്നു വൃത്രനെ വധിച്ചതു്. വധം കഴിഞ്ഞതും ബ്രഹ്മഹത്യ ഇന്ദ്രനെ ബാധിക്കാനെട്ടുത്തു. ഒരു രക്ഷാമാർഗ്ഗവും കാണാതെ ഇന്ദ്രൻ മാനസസരസ്സിൽ താമരനാളത്തിനുള്ളിൽ ഒളിച്ചിരുന്നു് നിരാഹാരനായി ആയിരം സംവത്സരം കഴിച്ചുകൂട്ടി. ആ കാലത്തിൽ നഹുഷൻ സ്വർഗ്ഗം ഭരിച്ചു. സ്വർഗ്ഗഭോഗം നഹുഷനെ മദാന്ധനാക്കിത്തീർത്തു. ഒരിക്കൽ അഗസ്ത്യമഹർഷിയെ നിന്ദിച്ചതിന്റെ ഫലമായി ശാപമേററു് മലമ്പാമ്പായി പതിച്ചു. ഇന്ദ്രൻ മാനസസരസ്സിലിരുന്ന കാലമത്രയും തപസ്സുചെയ്തതിന്റെ ഫലമായി ശ്രീഹരിയും ശ്രീശിവനും ലക്ഷ്മീദേവിയുമനുഗ്രഹിച്ചു് പാപമുക്തനായി. പിന്നീടു് ഋഷികൾ അശ്വമേധയാഗവും കഴിപ്പിച്ചപ്പോൾ പാപം നിശ്ശേഷം തീൎന്നു് പൂജ്യനായി വീണ്ടും സ്വർഗ്ഗം ഭരിച്ചു തുടങ്ങി.

---

## അദ്ധ്യായം 14.

### ചിത്രകേതൂപാഖ്യാനം– പുത്രലാഭവും പുത്രശോകവും

പരീക്ഷിത്തു ചോദിച്ചു:– സ്വാമിൻ! വൃത്രന്റെ ഭക്തിപ്രഭാവത്തെ കേട്ടിട്ടു് അത്യാശ്ചര്യം തോന്നുന്നു. ലോകത്തിലുള്ള കോടാനുകോടി ജീവരാശികളിൽ മനുഷ്യൎക്കുമാത്രമെ വിവേകമുള്ളു. മനുഷ്യരിൽ അപൂൎവ്വം ചിലർ മാത്രമെ ശ്രേയോമാർഗ്ഗത്തിൽ പ്രവൎത്തിക്കാറുള്ളു. അവരിൽ ആയിരത്തിലൊരുവൻ തത്വജ്ഞാനിയായി ഭവിച്ചേക്കാം. അവരിൽ ശ്രീനാരായണപരരായിത്തീരുന്നവർ എത്രയോ ദുർല്ലഭമാണു്. അങ്ങനെയിരിക്കെ അസുരജന്മിയായ വൃത്രനു് ശ്രീകൃഷ്ണനിൽ ഇത്രത്തോളം ദൃഢമായ ഭക്തിയുണ്ടാവാൻ കാരണമെന്തെന്നരുളിച്ചെയ്യണം.

ശ്രീശുകൻ പറഞ്ഞു: വൃത്രൻ പൂൎവ്വജന്മത്തിൽ ചിത്രകേതുവെന്നു പ്രസിദ്ധനായ രാജാവായിരുന്നു. ആ കഥ കേട്ടാൽ അങ്ങയുടെ സംശയം തീരും. ചിത്രകേതുവിനു് അനേകം ഭാൎയ്യമാരുണ്ടായിരുന്നു. എന്നാൽ ഒരു ഭാൎയ്യയിലും സന്താനമുണ്ടായില്ല. അതു് അദ്ദേഹത്തിനെ വളരെയധികം വേദനിപ്പിച്ചു. ഒരിക്കൽ അംഗിരസ്സമഹർഷി യദൃച്ഛയാ അവിടെ എഴുന്നള്ളി. രാജാവു് മഹർഷിയെ ഭക്തിപൂൎവ്വം പൂജിച്ചു് നമസ്കരിച്ചു് ഒരു സന്താനമുണ്ടാവാനനുഗ്രഹിക്കണമെന്നു് ദയനീയമായി പ്രാൎത്ഥിച്ചു. മഹർഷിക്കു കൃപ തോന്നി ഒരു യജ്ഞം കഴിപ്പിച്ചു് അതിന്റെ ഉച്ഛിഷ്ടത്തെ രാജാവിന്റെ പ്രഥമപത്നിക്കു നൽകി.

digitized by www.sreyas.in

ഒരുപുത്രനുണ്ടാകുമെന്നും അവൻമൂലം സന്തോഷവും സന്താപവുമുണ്ടാകുമെന്നും അറിയിച്ചിട്ട് മഹർഷി യാത്രപോയി.

രാജ്ഞി യഥാകാലം ഒരു പുത്രനെ പ്രസവിച്ചു. രാജാവിന്റെ സന്തോഷമെന്തു പറയട്ടെ! രാജാവിനു് പുത്രനിലും അവന്റെ മാതാവിലും സ്നേഹം അനുദിനം വർദ്ധിച്ചുവന്നു. അതോടൊപ്പം മററുപത്നിമാരെ മുമ്പത്തെപ്പോലെ ആദരിക്കാതെയുമായി. തന്മൂലം അവർ തങ്ങൾക്കു സന്താനമില്ലാത്തതുകൊണ്ടും രാജാവിന്റെ അനാദരം കൊണ്ടും പരിതപിച്ചു. ആ ദുഃഖം വർദ്ധിച്ചു് സപത്നിയോടും പുത്രനോടുമുള്ള കടുത്ത വിരോധവും അസൂയയുമായി പരിണമിച്ചു. സൂക്ഷ്മശരീരത്തെ കാർന്നുതിന്നുന്ന ഒരു മഹാരോഗമാണല്ലോ അസൂയ! അവരുടെ വിചാരശക്തി നശിച്ചിട്ട് ഒരു ദിവസം രഹസ്യമായി രാജകുമാരനെ വിഷം കൊടുത്തു കൊന്നു. പുത്രൻ മരിച്ചപ്പോൾ മാതാവും പിതാവും ഹൃദയം തകർന്നവരായി ദയനീയമായി വിലാപം തുടങ്ങി. ബാലഘാതകികളായ രാജ്ഞിമാരും ആരും സംശയിക്കാത്തവിധത്തിൽ പുറമേ വന്നിരുന്നു കള്ളക്കരച്ചിൽ നടത്തി. രാജ്യമാസകലം ദുഃഖസാഗരത്തിൽമുങ്ങി. ഈ അവസ്ഥയറിഞ്ഞു് അംഗിരസ്സുമഹർഷി ശ്രീനാരദരോടുകൂടി വീണ്ടും രാജാവിന്റെ സമീപമെത്തി.

## അദ്ധ്യായം 15.

### ചിത്രകേതുവിനെ അംഗിരസ്സമഹർഷി സമാധാനിപ്പിക്കുന്നു

ശ്രീശുകൻ പറഞ്ഞു:- മഹർഷിമാർ നോക്കിയപ്പോൾ രാജ്യവാസികൾ ഒന്നടങ്കം ദുഃഖസാഗരത്തിൽ മുങ്ങി രോദനം ചെയ്യുന്നതും പുത്രന്റെ ശവശരീരത്തിനു സമീപം മറെറാരു ശവം പോലെ രാജാവു് മോഹിച്ചു കിടക്കുന്നതും കണ്ടു. അദ്ദേഹത്തെ അനുകമ്പയോടുകൂടി കടാക്ഷിച്ചുകൊണ്ടു് അംഗിരസ്സുമഹർഷി പറഞ്ഞു:– രാജേന്ദ്ര! ശാസ്ത്രഗ്രാഹിയായ നീ ഇപ്രകാരം അവിവേകികളെപ്പോലെ മോഹിക്കാമോ? മരിച്ചുപോയ ഇവനെക്കുറിച്ചു നീ വളരെ വ്യസനിക്കുന്നുവല്ലോ! നിനക്കും ഇവനും തമ്മിലെന്തു ബന്ധം? ഇവൻ പുത്രനാണെന്നാണെങ്കിൽ കഴിഞ്ഞജന്മം ഇവൻ ആരായിരുന്നു, നീ ആരായിരുന്നു? ഇനി അടുത്ത ജന്മം നിങ്ങൾ ആരായിരിക്കും? നല്ലവണ്ണം ചിന്തിച്ചുനോക്കുക. ഇപ്പോൾ കാണുന്ന ബന്ധം മുമ്പില്ലായിരുന്നു. ഇനി ഉണ്ടാവാനും പോകുന്നില്ല. അതുപോലെ ഇപ്പോൾ തോന്നുന്ന ബന്ധവും വാസ്തവമല്ല. നദീപ്രവാ

digitized by www.sreyas.in

ഹത്തിലകപ്പെട്ട മണൽത്തരികൾ പോലെ രണ്ടു ജീവന്മാർ എപ്പോഴെങ്കിലുമി ടെയാവച്ച് ഒന്നിച്ചു ചേരുന്നു. അടുത്ത ക്ഷണത്തിൽ എന്നെന്നേക്കുമായി പിരിഞ്ഞു പോകുന്നു. ഇപ്പോൾ നമ്മോടു് ബന്ധപ്പെട്ടുകാണുന്ന ഈ ചരാചരങ്ങൾ ഇതിനു മുമ്പെങ്ങും ഇതുപോലെ ചേർന്നിരുന്നവയല്ല, ഇനി ചേരാനും പോകുന്നില്ല.

വിത്തിൽ നിന്നു് നെൽച്ചെടിയുണ്ടാകുന്നു. അതിൽ നെല്ലുണ്ടായി പഴുത്തു കൊഴിഞ്ഞുപോകുന്നു. നെല്ലുണ്ടാകുമ്പോൾ ചെടിക്കു സന്തോഷമോ, കൊഴിഞ്ഞു പോകുമ്പോൾ സങ്കടമോ കാണപ്പെടുന്നില്ല. അതുപോലെ പ്രാണികളിൽനിന്നു് പ്രാണികളുണ്ടാകുന്നു, നശിക്കുന്നു. ഇതു് സർവ്വേശ്വരന്റെ ലീലയാണു്. എന്നാൽ ഇങ്ങനെ ഉണ്ടാകുന്നതും നശിക്കുന്നതും ശരീരങ്ങൾ മാത്രമാണു്. അവയിലുള്ള ആത്മചൈതന്യത്തിനൊരിക്കലും നാശമില്ല. ദേഹം, ദേഹി എന്ന ഭേദബുദ്ധിതന്നെയും അജ്ഞാനകാര്യമാണു്. സദ്വസ്തു ഭഗവാൻ മാത്രമാണു്. വിവേകസഹിതമായ മനുഷ്യജന്മം ലഭിച്ചിരിക്കുന്നതു് ഇവയെപ്പററി ചിന്തിക്കുവാനാണു്. അല്ലാതെ മൃഗങ്ങളെക്കാൾ കഷ്ടമായി മോഹിച്ചു കരയാനല്ല.

ഈ ആശ്വാസവാക്കുകളെ കേട്ടപ്പോൾ ചിത്രകേതു കണ്ണുതുടച്ചിട്ടു് മഹർഷിമാരെ നോക്കി. ശോകാധിക്യത്താൽ വിചാരശക്തി മങ്ങിപ്പോയതിനാൽ അവരെ തിരിച്ചറിയാൻ കഴിഞ്ഞില്ല. രാജാവു് പറഞ്ഞു. "കരുണാശാലികളായ ഭവാന്മാർ ആരാണു്? എന്നെപ്പോലെയുള്ള വിഷയികളെ ഉദ്ധരിക്കാൻ ഭഗവത്ഭക്തന്മാരായ സിദ്ധന്മാർ സഞ്ചരിക്കാറുണ്ടെന്നു കേട്ടിട്ടുണ്ടു്. അംഗിരസ്സു്, നാരദർ സനൽകുമാരൻ, വ്യാസൻ മുതലായ മഹാത്മാക്കളിൽ ആരോ ആണു് നിങ്ങളെന്നു ഞാൻ വിചാരിക്കുന്നു. അന്ധതമസ്സിൽ വീണുകിടക്കുന്ന എന്നെ കാരുണ്യമൂർത്തികളായ നിങ്ങളനുഗ്രഹിക്കേണമേ. ഗേഹാത്മപുത്രാദികളിലെ സ്നേഹബന്ധം നീക്കിത്തരേണമേ. മായാന്ധകാരം പോക്കി ജ്ഞാനദീപത്തെക്കാണിച്ചനുഗ്രഹിക്കേണമേ".

അംഗിരസ്സു പറഞ്ഞു:- രാജൻ! മുമ്പു് നിനക്കു പുത്രനെ തന്ന അംഗിരസ്സാണു് ഞാൻ. ഈ നിൽക്കുന്നതു് സാക്ഷാൽ ശ്രീ നാരദഭഗവാൻമാണു്. ഞങ്ങൾ എന്തിനു വന്നെന്നോ? നീ ഭഗവാനെ ആശ്രയിച്ചവനാണു്. നീ പുത്രശോകത്താൽ കരകാണാത്ത ദുഃഖസാഗരത്തിൽ മുങ്ങിക്കിടക്കുന്നതായി ഞങ്ങളറിഞ്ഞു. ഭഗവദ്ഭക്തൻ അങ്ങനെ ശോകമോഹിതനാകരുതു്. അതിനാൽ നിന്റെ മോഹം തീർക്കാനാണു് ഞങ്ങൾ വന്നതു്. അന്നു് ഞാൻ വന്നതു് നിനക്കു ജ്ഞാനോപദേശം തരാൻതന്നെയായിരുന്നു. പക്ഷെ ഒരു പുത്രൻ കൂടിയേ കഴിയൂ എന്നു് നീ നിർബ്ബന്ധിച്ചതുകൊണ്ടു തന്നതാണു്. പുത്രൻ മൂലം നീ വേണ്ടത്ര

digitized by www.sreyas.in

ദുഃഖം അനുഭവിച്ചുകഴിഞ്ഞില്ലേ? ഇപ്പോഠം നീ ഉപദേശം സ്വീകരിക്കാൻ നമ്പനായിക്കഴിഞ്ഞു. ഈ പുത്രന്റെ കായ്യത്തിലെന്ന പോലെ പ്രപഞ്ചത്തിൽ കാണുന്ന സകല വസ്തുക്കളും ക്ഷണഭംഗുരവും ദുഃഖപ്രദവുമാണ്. നീ സാവധാനനായി ഇവയെക്കുറിച്ചു ചിന്തിക്കണം. തത്വവിചാരത്താൽ പ്രപഞ്ചം മിഥ്യയാണെന്നറിഞ്ഞു് സത്യവസ്തുവായ ഭഗവാനെ ഹൃദയത്തിലുറപ്പിച്ചുകൊണ്ടു് പ്രശാന്തനായി ഭവിക്കുക."

# അദ്ധ്യായം 16.

## ചിത്രകേതുവിനു് നാരദോപദേശം, ആദിശേഷദർശനം

ശ്രീശുകൻ പറഞ്ഞു:— അംഗിരസ്സമഹർഷി ബോധിപ്പിച്ചതു കൊണ്ടു മാത്രം ചിത്രകേതുവിന്റെ മോഹം നശിച്ചില്ലെന്നു് സർവ്വജ്ഞനായ ശ്രീനാരദർ കണ്ടു. മരിച്ച പുത്രമുഖത്തിൽ കൂടി ഉൽബോധിപ്പിച്ചു് രാജാവിന്റെ മോഹം തീക്കണമെന്നു് ആ കരുണാനിധി നിശ്ചയിച്ചു. മരിച്ചു കിടക്കുന്ന കുമാരനെ തന്റെ യോഗശക്തി കൊണ്ടു ജീവിപ്പിച്ചു. ശ്രീനാരായണദാസനു് അസാദ്ധ്യമായെന്തുണ്ടു്? പുത്രശരീരത്തിൽ വീണ്ടും പ്രവേശിച്ച ജീവനെ നോക്കി ദേവർഷി പറഞ്ഞു:— "ജീവാത്മൻ! നിന്റെ സ്വജനങ്ങഠം നിന്നെക്കുറിച്ചു് കഠിനമായി വ്യസനിക്കുന്നതു നീ കാണുന്നില്ലേ? നിനക്കു ശരീരം വിട്ടുപോവാൻ പ്രായമായില്ലല്ലോ. ഈ ശരീരത്തിൽ തന്നെ കുറേക്കാലം കൂടെയിരുന്നു് എല്ലാവരേയും സന്തോഷിപ്പിക്കുകയും നിനക്കു സുഖിക്കുകയും ചെയ്യരുതോ?"

ജീവാത്മാവു പറഞ്ഞു:— ഭഗവൻ! സർവ്വജ്ഞനായ നിന്തിരുവടിയെ ഞാൻ പറഞ്ഞറിയിക്കേണ്ടതായി വല്ലതുമുണ്ടോ? എന്റെ പ്രാരബ്ധമനുസരിച്ചു നൂറുനൂറായിരം യോനികളിൽ ജനിച്ചും മരിച്ചും കഴിഞ്ഞു. അതിൽ ഈ ജന്മത്തിൽ മാത്രമാണു് ഇവർ മാതാപിതാക്കന്മാരായതു്. ഞാൻ പുത്രനാണെന്നതിനാലാണോ ഇവർ കരയുന്നതു്? എങ്കിൽ എത്രജന്മം ഞാൻ ഇവരുടെ ശത്രുവായിരുന്നു? അതോത്തു സന്തോഷിക്കാത്തതെന്തു്? എല്ലാവരും ഓരോരോ ജന്മങ്ങളിൽ ബന്ധു, ശത്രു ഇത്യാദിയായി എത്രയോ പ്രാവശ്യം ചേന്നിരുന്നിരിക്കാം. കൊടുത്തുവാങ്ങുന്ന നാണയങ്ങളെപ്പോലെ ജീവാത്മാവു് അമ്മ, അച്ഛൻ, പുത്രൻ മുതലായ പലരിലും പ്രവേശിക്കുന്നു, വിട്ടുപോകുന്നു. നാണയങ്ങഠംക്കു ഒരിക്കലും നാശമില്ല, എന്നാൽ അവയ്ക്കു് ഓരോരുത്തരോടുമുള്ള

digitized by www.sreyas.in

സംബന്ധം അവ കൈവശമുള്ള കാലത്തോളമേയുള്ളു. കൈവിട്ടാൽ ബന്ധം തീൎന്നു. അതുപോലെ ജീവൻ ഒരു ശരീരം വിട്ടാൽ പിന്നെ എന്തു മമതയാണുള്ളതു്? സുഖഭോഗങ്ങളനുഭവിച്ചുകൊള്ളാൻ കല്പിച്ചുവല്ലോ. ആത്മാവായ ഞാൻ നിത്യനും പൂൎണ്ണനുമാണു്, ആനന്ദസ്വരൂപനാണു്. എനിക്കുവേറെവിടെ നിന്നെങ്കിലും ആനന്ദം ലഭിക്കേണ്ടതില്ല. അതിനാൽ എനിക്കിവിടെ ഒരു കാൎയ്യവുമില്ല. ഞാനിതാ പോകുന്നു". ഇത്രയും പറഞ്ഞിട്ടു് ജീവൻ ശരീരം വിട്ടുപോയി.

ഇതുകേട്ടവരെല്ലാവരും അത്ഭുതപരതന്ത്രരായി. മഹാഭാഗ്യവാനായ ചിത്രകേതുവിന്റെ അകക്കണ്ണുതുറന്നു. ദേഹകളത്രപുത്രാദികളിലുള്ള സ്നേഹപാശം ഛിന്നഭിന്നമായി. പ്രശാന്തമാനസനായി കുമാരന്റെ ശേഷക്രിയ ചെയ്തു. ബാലനു വിഷം കൊടുത്ത സപത്നിമാർ അവിടെ നടന്നതെല്ലാം ശ്രദ്ധിച്ചു. അവർ പേടിച്ചു് കുററം പരസ്യമായി ഏററുപറഞ്ഞു. ബാലഹത്യാപാപം തീരാൻ വേണ്ട പ്രായശ്ചിത്തങ്ങളും ചെയ്തു. ചിത്രകേതു ചേററുവെള്ളത്തിൽ നിന്നും കരകയറിയ ഗജവീരനെപ്പോലെ, ഗൃഹമാകുന്ന പൊട്ടക്കിണററിൽ നിന്നും എന്നെന്നേക്കുമായി കരകയറി. കാളിന്ദിയിൽ സ്നാനം ചെയ്തിട്ടു വന്നു് മഹൎഷിമാരെ വീണു നമസ്കരിച്ചു. വിനയപൂൎവ്വം ശരണംപ്രാപിച്ച ശിഷ്യനു് ശ്രീനാരദഭഗവാൻ ആദിശേഷമൂൎത്തിയെ സേവിച്ചു പ്രസാദിപ്പിക്കാനുള്ള മന്ത്രോപദേശം കൊടുത്തനുഗ്രഹിച്ചിട്ടു് അംഗിരസ്സോടുകൂടി ബ്രഹ്മലോകത്തേക്കെഴുന്നള്ളി.

ചിത്രകേതു ജലപാനം മാത്രം ചെയ്തുകൊണ്ടു് ഗുരു ഉപദേശിച്ച ദിവ്യമന്ത്രത്തെ ജപിച്ചു് ഏഴുദിവസം ഭഗവദ്ധ്യാനം ചെയ്തു. തീവ്രധ്യാനത്താലും മന്ത്രശക്തിയാലും ഏഴാംദിവസം വിദ്യാധരന്മാൎക്കെല്ലാം അധിപനായിഭവിച്ചു. വീണ്ടും ആ മന്ത്രപ്രഭാവത്താൽ അല്പദിവസങ്ങൾക്കകം സാക്ഷാത് ആദിശേഷന്റെ പാദമൂലത്തിലെത്തിച്ചേൎന്നു. ഗൌരവൎണ്ണനും നീലാംബരധരനും കിരീടകേയൂരകടകാദ്യാഭരണഭൂഷിതനും പ്രസാദസുമുഖനും അരുണനേത്രനും സിദ്ധേശ്വരപൂജിതനുമായ സങ്കൎഷണമൂൎത്തിയെ കണ്ടു. ആ ദൎശനമാത്രത്താൽ സകലപാപങ്ങളും നശിച്ചു് അന്തഃകരണം പരിശുദ്ധമായി. ഹൃദയം ആൎദ്രമായി. ദേഹമാസകലം രോമാഞ്ചമണിഞ്ഞു്, ആനന്ദാശ്രുക്കളാൽ പ്രഭുവിന്റെ പാദകമലങ്ങളെ കഴുകിക്കൊണ്ടു് ഭക്തിപരവശനായി സ്തുതിച്ചു.

“ഭഗവൻ! ആരാലും ജയിക്കപ്പെടാത്ത നിന്തിരുവടിയെ അവിടുത്തെ അന്തരംഗഭക്തന്മാർ വശീകരിക്കുന്നു. അവരെ നിന്തിരുവടിയും വശീകരിക്കുന്നു. അവൎക്കു അവിടുന്നു് കാരുണ്യാതിരേകത്താൽ തന്നെത്തന്നെയും കൊടുക്കുന്നു.

digitized by www.sreyas.in

സകാമന്മാൎക്കും അകാമന്മാൎക്കും അവിടുന്നുതന്നെയാണ് സേവ്യൻ. നിന്തിരുവടിയിൽ സമർപ്പിക്കപ്പെടുന്ന സങ്കല്പങ്ങൾ വറുത്ത വിത്തെന്നപോലെ, സംസാരക്ലേശങ്ങളെ ഉണ്ടാക്കുന്നില്ല. നിഷ്കാമഭക്തന് ഞാനെന്നും എന്റേതെന്നും ഭേദഭാവനയുണ്ടാകയില്ല. ഭേദഭാവനയുള്ളവന്റെ പ്രവൃത്തി പ്രായേണ തനിക്കും അന്യനും ദ്രോഹത്തിനായി ഭവിക്കുന്നു. കരുണാനിധിയായ എന്റെ ഗുരുനാഥനായ ശ്രീനാരദരുടെ അനുഗ്രഹവിശേഷമാണ് എന്നെ നിന്തിരുവടിയുടെ പാദമൂലത്തിലെത്തിച്ചതു്. തന്മൂലം ഞാൻ പരിശുദ്ധനും കൃതാൎത്ഥനുമായി. ഭഗവാനും പരമഹംസനുമായ നിന്തിരുവടിക്കു നമസ്കാരം".

ചിത്രകേതുവിൽ സന്തുഷ്ടനായ ഭഗവാൻ അരുളിച്ചെയ്തു: "ശ്രീനാരദരുടേയും അംഗിരസ്സിന്റേയും ഉപദേശംകൊണ്ടും എന്റെ ദർശനലാഭംകൊണ്ടും നീ സിദ്ധനായിക്കഴിഞ്ഞു. ഇനി എന്റെ ഉപദേശവും സ്വീകരിച്ചുകൊള്ളുക. സമസ്തഭൂതങ്ങളും അവയിൽ അധിവസിക്കുന്ന ചൈതന്യവും, എല്ലാററിനും അധിഷ്ഠാനവും ഞാൻതന്നെയാണ്. എന്നാൽ എനിക്കു് അവയുമായി സംബന്ധമില്ല. ഞാൻ കേവലം ദ്രഷ്ടാവു് മാത്രമാണ്. ഈ യാഥാൎത്ഥ്യത്തെ മറന്നതിനാലാണ് ജീവന് സംസാരഭയമുണ്ടാകുന്നതു്. വിഷയസുഖം എല്ലാ പ്രാണികൾക്കുമുണ്ടല്ലോ. അതിന് ഉത്തമമായ മനുഷ്യജന്മം വേണമോ ? വിവേകിയായ മനുഷ്യനുമാത്രമെ ആത്മജ്ഞാനം ലഭിക്കുകയുള്ളു. മനുഷ്യജന്മം കിട്ടിയിട്ടും ആത്മജ്ഞാനത്തിനായി പ്രവൎത്തിക്കാത്തവനു് ഒരിടത്തും ക്ഷേമമുണ്ടാകയില്ല. പ്രവൃത്തിമാർഗ്ഗമായ കൎമ്മങ്ങൾ ക്ലേശസാദ്ധ്യങ്ങളും ദുഃഖഫലപ്രദങ്ങളുമാണ്. നേരെമറിച്ച് നിവൃത്തിധൎമ്മം അഭയത്തെ തരുന്നു. ഇതറിഞ്ഞു് വിവേകി എല്ലാ സങ്കല്പങ്ങളിൽനിന്നും വിരമിച്ച് എന്റെ ഭജനത്തിൽമാത്രം ശ്രദ്ധിക്കണം. മുമുക്ഷു അറിയേണ്ടതിത്രമാത്രമേയുള്ളു. നീ ഇതിനെ മനനം ചെയ്തു് കൃതകൃത്യനായി ഭവിക്കുക". ഇപ്രകാരം അരുളിച്ചെയ്തിട്ട് ഭഗവാൻ അന്തർദ്ധാനം ചെയ്തു.



digitized by www.sreyas.in

# അദ്ധ്യായം 17.

## ചിത്രകേതുവിനെ പാർവ്വതീദേവി ശപിച്ചതും വൃത്രനായി ജനിച്ചതും

**ശ്രീശുകൻ പറഞ്ഞു:–** ആദിശേഷമൂർത്തിയുടെ അനുഗ്രഹത്താൽ ചിത്രകേതു മഹായോഗീശ്വരനായി ഭവിച്ചു. ആ രാജർഷിയുടെ ആത്മബലവും ഇന്ദ്രിയജയവും അത്ഭുതാവഹമായിരുന്നു. ഋഷികളും സിദ്ധന്മാരും ചിത്രകേതുവിന്റെ പ്രഭാവത്തെ മുക്തകണ്ഠം പ്രശംസിച്ചു. പ്രപഞ്ചത്തിലുള്ള ഒരുവസ്തുവിനും ചിത്രകേതുവിനെ ശ്രീകൃഷ്ണപാദങ്ങളിൽ നിന്നും ചലിപ്പിക്കുവാൻ കഴിഞ്ഞില്ല. ഇത്രത്തോളം ദൃഢനിഷ്ഠനായ ഭക്തനിലുള്ള അപാരവാത്സല്യത്താൽ ഭഗവാൻ അദ്ദേഹത്തിന് സഞ്ചരിക്കാൻ ഒരു ദിവ്യവിമാനം നൽകി. ചിത്രകേതു അതിലിരുന്ന് അനേകം വിദ്യാധരികളെക്കൊണ്ട് ഹരികീർത്തനം ചെയ്യിച്ച് അന്തരീക്ഷത്തെ പാവനമാക്കിക്കൊണ്ട് ലോകമെങ്ങും സഞ്ചരിച്ചു. അക്കൂട്ടത്തിൽ കൈലാസത്തിലും ചെന്നു. അവിടെ ശ്രീപരമേശ്വരന്റെ സന്നിധിയിൽ ദേവന്മാരും മഹർഷീശ്വരന്മാരും നിറഞ്ഞിരുന്നു. മദ്ധ്യത്തിൽ ദിവ്യാസനത്തിൽ ശ്രീശങ്കരൻ ശ്രീപാർവ്വതിയെ മടിയിലിരുത്തി ആലിംഗനം ചെയ്തുകൊണ്ടിരുന്നു. പുരോഭാഗത്ത് ശ്രീനാരദസനകാദിയോഗികൾ ശ്രദ്ധാവിനയങ്ങളോടുകൂടിയിരുന്നിരുന്നു. ശ്രീഭഗവാൻ അവർക്ക് ആത്മതത്വോപദേശം ചെയ്തുകൊണ്ടിരുന്നു.

ചിത്രകേതു വിമാനത്തിലിരുന്നുകൊണ്ട് അതുകണ്ട് ഉച്ചത്തിൽ ഹസിച്ചുകൊണ്ടു പറഞ്ഞു:– കേട്ടോ, ഇദ്ദേഹം ലോകഗുരുവാണ്! സകലർക്കും ധർമ്മത്തെ ഉപദേശിക്കുന്ന മഹാപുരുഷനാണ്! എന്നിട്ടോ, നിറഞ്ഞ സഭാമദ്ധ്യത്തിൽ ഭാര്യയോടുചേർന്നിരിക്കുന്നു! ജടാധാരിയായി, തീവ്രതപസ്വിയായി ബ്രഹ്മത്തെ പ്രതിപാദിക്കുന്നു. അതേസമയം പ്രാകൃതനെപ്പോലെ നിർല്ലജ്ജനായി സ്ത്രീയെ മടിയിൽ വച്ചുകൊണ്ടിരിക്കുന്നു! എന്തൊരു വിരോധാഭാസം! പ്രാകൃതജനങ്ങൾപോലും ഇത്ര ലജ്ജാഹീനരല്ല. അവർ ഏകാന്തത്തിൽമാത്രമേ സ്ത്രീയെ സ്പർശിക്കുകയുള്ളു. ഈ ദേവന്റെ ചേഷ്ടകൾ വിചിത്രംതന്നെ". ഹരിദാസനും മഹാസാത്വികനുമായ ചിത്രകേതുവിന് ജഗദ്ഗുരുവായ സർവ്വേശ്വരനെ അകാരണമായി ഇപ്രകാരം നിന്ദിക്കാൻ പ്രേരിപ്പിച്ച പ്രാരബ്ധത്തിന്റെ ശക്തിയെന്തുപറയട്ടെ! ശ്രീശങ്കരൻ അതുകേട്ടിട്ടും ചിരിച്ചുകൊണ്ടുമിണ്ടാതിരുന്നതേയുള്ളൂ. സദസ്യരും ഭഗവാനെ അനുകരിച്ച് മൌനം പാലിച്ചു.

digitized by www.sreyas.in

എന്നാൽ ലോകമാതാവിന് ഈ നിന്ദാപ്രസംഗം കേട്ടുകൊണ്ട് അടങ്ങിയിരിക്കാൻ കഴിഞ്ഞില്ല. "തന്റെ നാഥൻ സർവ്വതന്ത്രസ്വതന്ത്രനും പ്രപഞ്ചാതീതനുമായ മഹേശ്വരനാണ്. അതറിയാൻ കഴിയാതെ ഇവൻ എവിടെനിന്നോ വന്ന് എന്തെല്ലാം അശോഭനങ്ങളായ വാക്കുകളാണ് പറഞ്ഞത്! താൻ ജിതേന്ദ്രിയനാണെന്നഹങ്കരിച്ചുകൊണ്ട് സർവ്വേശ്വരനെപ്പോലും നിന്ദിക്കാൻ ശങ്കിക്കാത്ത ഇവനെ അല്പം ശിക്ഷിക്കതന്നെ വേണം." എന്നിങ്ങനെ നിശ്ചയിച്ച് ജഗദംബിക പറഞ്ഞു: "ഛേ! ഞങ്ങളെല്ലാം ലജ്ജയില്ലാത്തവർ! ഞങ്ങളെ അടക്കി നിലക്കുനിർത്തുവാനുള്ള അധികാരി ഇപ്പോൾ ഇവൻതന്നെയോ? ഇത്രകാലവും ഇങ്ങനെയൊരു മേധാവിയില്ലാതെ ലോകം വിഷമിക്കുകയായിരുന്നു. സാക്ഷാത് ബ്രഹ്മദേവനും സനകാദിയോഗീശ്വരന്മാരും നാരദാദി ഋഷീശ്വരന്മാരും ശ്രീപരമേശ്വരനിൽ ദോഷം കണ്ടില്ല. അവർക്കാർക്കും ധർമ്മം അറിഞ്ഞുകൂടെന്നോ? ഇവൻ മാത്രം ഒരറിവാളി ഞങ്ങളെ ഗുണദോഷിക്കാൻ വന്നിരിക്കുന്നു! യാതൊരുവന്റെ പാദാരവിന്ദത്തെ ലോകേശ്വരന്മാർപോലും അനവരതം വന്ദിക്കുന്നുവോ, യാതൊരുവൻ മംഗളങ്ങൾക്കെല്ലാം മംഗളമാണോ, അങ്ങനെയുള്ള സർവ്വലോകഗുരുവായ ഭഗവാനെ വിമർശിക്കാൻ പുറപ്പെട്ട ഈ ധിക്കാരി ശിക്ഷ അർഹിക്കുന്നു, സംശയമില്ല. ഇവൻ കൃഷ്ണഭക്തനാണെന്നു നടിക്കുന്നു. തിതിക്ഷയും വിനയവും മഹാത്മാക്കളിൽ ആദരവുമാണ് ഹരിദാസന്റെ ലക്ഷണം. ഈശ്വരനെ പഴിക്കുന്ന ഈ അഹങ്കാരി എങ്ങനെ ഹരിദാസനാകും? എടാ ദുർബ്ബുദ്ധിയായ കുഞ്ഞേ! നീ ഇനി ഇതുപോലെ മഹന്നിന്ദചെയ്യാനിടവരരുത്. ഇപ്പോൾ പാപികൾക്കുള്ളതായ അസുരയോനിയിൽ പോയി ജനിക്കുക."

ലോകമാതാവിന്റെ ഈ വാക്കുകളെ ചിത്രകേതു കേട്ടു. പ്രാരബ്ധത്തിന്റെ ശക്തിയെ ഓർത്ത് ഒന്നു മന്ദഹസിച്ചു. വിമാനത്തിൽ നിന്നിറങ്ങി ദേവിയുടെ പാദമൂലങ്ങളിൽ വീണു നമസ്കരിച്ചു. അക്ഷോഭ്യനായി സാവധാനത്തിൽ പറഞ്ഞു "ജഗജ്ജനനീ! നിന്തിരുവടിയുടെ ശാപത്തെ ഇവൻ വിനയപൂർവ്വം രണ്ടുകൈകളാലും സ്വീകരിച്ചുകൊള്ളുന്നു. ലോകനാഥന്മാർ ആരെയും വൃഥാ ശപിക്കയില്ല. പ്രാണികൾ തങ്ങൾക്കു പൂർവ്വകർമ്മങ്ങൾമൂലം അവകാശപ്പെട്ട സത്ഫലങ്ങളെ അനുഗ്രഹരൂപത്തിലും ചീത്തഫലങ്ങളെ ശാപരൂപത്തിലും സമ്പാദിക്കുകയാണ്. മഹാത്മാക്കളെ ഒരിക്കലും അപമാനിച്ചിട്ടില്ലാത്ത ഞാൻ ഇപ്പോൾ ഇവിടെ പറഞ്ഞതും നിന്തിരുവടി ശപിച്ചതും, അതിനു തക്കവണ്ണം ഞാൻ മുമ്പ് അസത്കർമ്മം ചെയ്തിട്ടുള്ളതുകൊണ്ടാണ്. ശാപവും വാസ്തവത്തിൽ അനുഗ്രഹം തന്നെ. തന്മൂലം കർമ്മദോഷം തീർന്ന് ശീഘ്രം ഭഗവത്പദം പ്രാപിക്കാമല്ലോ. സുഖദുഃഖങ്ങൾ സംസാരത്തിന്റെ സ്വഭാവമാണ്. അതിൽ സന്തോഷത്തിനും സന്താപത്തിനും അവകാശമില്ല. 'എന്റെ പരിശ്രമം

digitized by www.sreyas.in

കൊണ്ടാണ് സുഖം ലഭിക്കുന്നതു്, ശത്രുവിന്റെ ദോഷം കൊണ്ടാണ് ദുഃഖമുണ്ടാകുന്നതു്'' എന്നു വിചാരിക്കുന്നതു മൂർഖതയാണ്. ഇവിടെ കാണുന്നസുഖദുഃഖങ്ങളൊന്നും തന്നെ വാസ്തവമല്ല. ഇല്ലാത്ത വസ്തുവിൽ എന്തുശാപം എന്തനുഗ്രഹം, എന്തുസുഖം എന്തുദുഃഖം? എല്ലാം മിഥ്യ. ഭഗവാൻ മാത്രം സത്യം. ഭഗവാന്റെ ഈ പ്രപഞ്ചലീല ജീവാനുഗ്രഹത്തിനായിട്ടു മാത്രമാണ്. ഭഗവാനു് പ്രിയനോ അപ്രിയനോ ഇല്ല. അതുകൊണ്ടു് എന്റെ കർമ്മഫലമായുണ്ടായ ശാപത്തെ സസന്തോഷം സ്വീകരിച്ചുകൊള്ളുന്നു. ശാപമോക്ഷത്തെ അപേക്ഷിക്കുന്നുമില്ല. എന്നാൽ ജഗന്മാതാവായ നിന്തിരുവടിയെ ഞാൻ പരിഭവിപ്പിക്കാൻ പാടില്ല. അതിനാൽ മാതാവേ! ഞാനിതാ ക്ഷമായാചനം ചെയ്തുകൊള്ളുന്നു. എന്റെ കുററത്തെ കരുണാസമുദ്രമായ അമ്മ പൊറുക്കണം.'' ഇത്രയും പറഞ്ഞു് ഉമാമഹേശ്വരന്മാരെ വന്ദിച്ചു പ്രസാദിപ്പിച്ചു. എല്ലാവരും വിസ്മയിച്ചു് നോക്കിയിരിക്കവേ ഒന്നും വിശേഷവിധിയായി സംഭവിക്കാത്ത മട്ടിൽ നിർവികാരനായി വിമാനത്തിൽ കയറി യാത്രതുടന്നു.

ഭഗവാൻ മഹാദേവൻ ഉമാദേവിയോടരുളിച്ചെയ്തു: ''പ്രിയെ! ഹരിദാസദാസന്മാരുടെ പ്രഭാവം നീ കണ്ടില്ലേ? ശ്രീനാരായണദാസന്മാർ ഒന്നുകൊണ്ടും ഭയപ്പെടുകയില്ല. സ്വർഗ്ഗവും നരകവും ബന്ധവും മോക്ഷവും എല്ലാം അവർക്കു തുല്യമാണ്. സുഖദുഃഖാദികൾ ദേഹധർമ്മങ്ങളാണ്. ആത്മാവിനു് ഇവയൊന്നുമില്ല. ശ്രീവാസുദേവനിൽ അചഞ്ചലഭക്തിയും തന്മൂലം ജ്ഞാനവൈരാഗ്യങ്ങളുമുണ്ടായാൽ മാത്രമെ ദേഹാത്മഭ്രമം തീരുകയുള്ളു. ചിത്രകേതു ഭഗവാന്റെ പ്രിയഭക്തനാണ്. മഹാഭാഗനും സർവ്വത്ര സമദർശിയുമാണ്. ഞാനും അച്യുതന്റെ പ്രിയനാണ്. അത്തരം മഹാത്മാക്കളെ ഒരു കാരണവശാലും ശപിക്കരുതാത്തതാണ്. പ്രതിശാപം ചെയ്യാനും അവർ ശക്തരാണ്. പക്ഷെ നാരായണഭൃത്യന്മാർ സർവ്വഭൂതസുഹൃത്തുക്കളായതിനാൽ ആർക്കും അപ്രിയം ചെയ്യുന്നവരല്ല.'' ഇതിനെ ശ്രദ്ധിച്ചു കേട്ട ദേവി, മുമ്പു് അല്പമെങ്കിലും കോപം തോന്നിയതിനെ ഉപേക്ഷിച്ചു.

ഈ ചിത്രകേതുവാണ് വൃത്രാസുരനായി ജനിച്ചതു്. അസുരന്റെ പ്രവൃത്തികളെ തന്നെ പ്രാരബ്ധവശാൽ ചെയ്തു. എങ്കിലും അരക്ഷണവും പ്രിയഭഗവാനെ മറന്നില്ല. ഭഗവാനും പ്രിയഭക്തനെ ഒരിക്കലും പിരിഞ്ഞിരുന്നില്ല. പ്രാരബ്ധശരീരം പതിച്ചപ്പോൾ ഭക്തവത്സലൻ ഭക്തനെ തന്നോടു ചേർത്തനുഗ്രഹിച്ചു.

കൃഷ്ണഭക്തന്റെ മാഹാത്മ്യത്തെ വ്യക്തമാക്കുന്ന ഈ പുണ്യ ഇതിഹാസത്തെ ശ്രദ്ധാപൂർവ്വം പ്രാതഃകാലത്തിൽ പഠിക്കുന്നവനും കേൾക്കുന്നവനും കർമ്മബന്ധമുക്തനായി ശ്രീഹരിയുടെ പരമപദത്തെ അനായാസേന പ്രാപിക്കും.

digitized by www.sreyas.in

# അദ്ധ്യായം 18.

## മരുത്തുക്കളുടെ ഉൽപത്തി.

ശ്രീശുകൻ പറഞ്ഞു:– കശ്യപന്റെ പത്നിമാരാണ് ദിതിയും അദിതിയും. ദിതിയുടെ പുത്രന്മാരായ ഹിരണ്യാക്ഷനേയും ഹിരണ്യകശിപുവിനേയും മഹാവിഷ്ണു വധിച്ചതു് അദിതിയുടെ പുത്രനായ ഇന്ദ്രനെ സഹായിക്കാനായിരുന്നുവെന്നു് ധരിച്ചു് ദുഃഖാമഷയായ ദിതി, സപത്നീപുത്രനായ ഇന്ദ്രനെ നശിപ്പിക്കാൻ സമത്ഥനായ ഒരു പുത്രൻ വേണമെന്നാഗ്രഹിച്ചു. അതിനായി ഭത്താവായ കശ്യപനെ പ്രസാദിപ്പിച്ചു് പ്രാത്ഥിച്ചു. കശ്യപൻ മനസ്സില്ലാമനസ്സോടെ ഒരുപായം പറഞ്ഞുകൊടുത്തു. അതായതു് കഠിനനിയമനിഷ്ഠകളോടുകൂടിയതും ഒരു സംവത്സരക്കാലം നീണ്ടുനിൽക്കുന്നതുമായ പുംസവനവ്രതം അനുഷ്ഠിക്കണമെന്നുപദേശിച്ചു. ദിതി ഗഭവതിയായി. നിയമങ്ങളൊന്നും തെററാതെ വ്രതം ശ്രദ്ധാനിഷ്ഠയോടുകൂടി അനുഷ്ഠിച്ചുവന്നു. ഇന്ദ്രൻ അതറിഞ്ഞു് ഒരു വടുവായി ദിതിയുടെ ഗൃഹത്തിൽ വന്നു്, വ്രതാനുഷ്ഠാനത്തിനു വേണ്ടതെല്ലാമൊരുക്കിക്കൊടുത്തു സഹായിച്ചുകൊണ്ടിരുന്നു. വ്രതത്തിനു് ഏതു വിധത്തിലെങ്കിലും ഭംഗം വരുത്തണമെന്നായിരുന്നു ഇന്ദ്രന്റെ ഉദ്ദേശ്യം.

ഒരുദിവസം സന്ധ്യക്കു് ദിതി വ്രതക്ലേശത്താൽ തളന്നു് മുടിയഴിച്ചിട്ടുകൊണ്ടു് കിടന്നുറങ്ങിപ്പോയി. അതു് വ്രതത്തിനു വിരോധിച്ച കാൎയ്യമായിരുന്നു. ആ തക്കം നോക്കി ഇന്ദ്രൻ ദിതിയുടെ ഗഭത്തിൽ പ്രവേശിച്ചു് ശിശുവിനെ വജ്രായുധത്താൽ ഏഴായി ഖണ്ഡിച്ചു. അപ്പോൾ ഏഴു ഖണ്ഡങ്ങളും കരഞ്ഞുതുടങ്ങി. ഇന്ദ്രൻ അവരെ 'മാ രോദി' എന്നു ശാസിച്ചു് വീണ്ടും ഏഴേഴായി മുറിച്ചു. അപ്പോൾ 49 ശിശുക്കളായി. ഭഗവദനുഗ്രഹത്താൽ അവരാരും മരിച്ചില്ല. കരയരുതെന്ന അത്ഥത്തിൽ 'മാ രോദി' എന്നു ഇന്ദ്രൻ പറഞ്ഞതിനാൽ അവർ മരുത്തുക്കളായി ഭവിച്ചു. തങ്ങൾ ഇന്ദ്രന്റെ ഭ്രാതാക്കളായിരുന്നുകൊള്ളാമെന്നു് അവർ പറഞ്ഞു് ഇന്ദ്രനോടുകൂടി ഗഭത്തിൽനിന്നും പുറത്തു വന്നു.

ദിതി ഉറക്കമുണന്നു നോക്കിയപ്പോൾ അതിതേജസ്വികളായ 49 കുമാരന്മാരോടുകൂടി ഇന്ദ്രൻ നിൽക്കുന്നതുകണ്ടു് ഇന്ദ്രനോടു പറഞ്ഞു "താത! നിന്റെ നാശത്തിനു ഹേതുവായ ഒരു പുത്രനെ സങ്കല്പിച്ചു് വ്രതമനുഷ്ഠിച്ച എനിക്കു 49 പുത്രന്മാരുണ്ടായതെങ്ങനെ? നിനക്കു സത്യം അറിയാമെങ്കിൽ പറയൂ".

ഇന്ദ്രൻപറഞ്ഞു:– അമ്മേ! ഭവതി വ്രതഭംഗം വരുത്തിയപ്പോൾ സ്വാത്ഥസിദ്ധിക്കായി ഞാൻ ഗഭത്തിൽ പ്രവേശിച്ചു് ശിശുവിനെ ആദ്യം ഏഴായും

പിന്നെ ഏഴേഴായും മുറിച്ചു. അമ്മ മഹാപുരുഷനെ പൂജിച്ചതിന്റെ പ്രഭാവത്താൽ അവരാരും മരിച്ചില്ല. എന്റെ അപരാധം സദയം ക്ഷമിക്കണെ"

ദിതി അസത്സങ്കല്പത്തോടുകൂടി വ്രതമാരംഭിച്ചുവെങ്കിലും, ശ്രീഹരിയെ സാത്വികവ്രതത്താൽ ഒരു സംവത്സരം ഭജിച്ചതിനാൽ അന്തഃകരണം ശുദ്ധമായി ഇന്ദ്രനിലുള്ള വിദ്വേഷം നശിച്ചിരുന്നു. ഇന്ദ്രൻ ശുദ്ധഭാവത്തോടെ ക്ഷമായാചനം ചെയ്തപ്പോൾ ദിതി സന്തോഷിച്ചു. ദിതിയെ നമസ്കരിച്ച് ഇന്ദ്രൻ മരുത്തുക്കളോടുകൂടി സ്വർഗ്ഗം പ്രാപിച്ചു.

## അദ്ധ്യായം 19.

### പുംസവനവ്രതവിധി

പരീക്ഷിത്തു പറഞ്ഞു:– ബ്രഹ്മൻ! ശ്രീഹരിയെ പ്രസാദിപ്പിക്കാൻ സമർത്ഥമായ പുംസവനവ്രതവിധികളെ ഉപദേശിച്ചുതരണേ.

ശ്രീ ശുകൻ പറഞ്ഞു:– ധനുമാസം ശുക്ലപക്ഷ പ്രഥമയിൽ ഭർത്താവിന്റെ അനുവാദത്തോടുകൂടി ഈ വ്രതം ആരംഭിക്കണം. അതിനുമുമ്പ് മരുത്തുക്കളുടെ ഉൽപത്തിയെ വായിച്ചു കേൾക്കണം. ദിവസേന കാലത്ത് നിത്യകർമ്മങ്ങൾക്കുശേഷം ശ്രീദേവിയോടുകൂടിയ നാരായണനെ പൂജിക്കണം. "ഓം നമോ ഭഗവതേ മഹാ പുരുഷായ മഹാനുഭാവായ മഹാ വിഭൂതിപതയേ സഹ മഹാ വിഭൂതിഭിർബ്ബലിമുപഹരാണീതി" എന്ന മന്ത്രമുച്ചരിച്ചുകൊണ്ട്, ആവാഹനം, ആസനം, അർഘ്യം, പാദ്യം, ആചമനം, സ്നാനം, വസ്ത്രം, യജ്ഞോപവീതം, ആഭരണം, ഗന്ധം, പുഷ്പം, ധൂപം, ദീപം, നൈവേദ്യം, താംബൂലം എന്ന ഷോഡശോപചാരപൂജ നിർവ്വഹിക്കണം. നൈവേദ്യാവശിഷ്ടത്തെ "ഓം നമോ ഭഗവതേ മഹാപുരുഷായ മഹാവിഭൂതിപതയേ സ്വാഹാ" എന്നമന്ത്രം ചൊല്ലി പന്ത്രണ്ടു പ്രാവശ്യം അഗ്നിയിൽ ആഹുതി ചെയ്യണം. അതിനുശേഷം സാഷ്ടാംഗം നമസ്കരിച്ച് മുൻപറഞ്ഞ മന്ത്രം പത്തു പ്രാവശ്യം ജപിക്കണം. അനന്തരം സ്തോത്രം ചെയ്യണം. പിന്നീട് നിർമ്മാല്യംനീക്കി ആചമനം ചെയ്തിട്ട് വീണ്ടും പൂജിക്കണം. മഹാവിഷ്ണുവിനേയും ലക്ഷ്മീദേവിയേയും പൂജിച്ചശേഷം ഭർത്താവിനേയും വിഷ്ണുബുദ്ധ്യാ പരമഭക്തിയോടുകൂടി പൂജിക്കണം. ഭർത്താവും പൂജയ്ക്കാവശ്യമായ അനുകൂലസഹായങ്ങളെ ചെയ്യണം. ദിവസേന ഇപ്രകാരം പൂജിച്ചശേഷം ഭർത്തൃമതികളായ

digitized by www.sreyas.in

സ്ത്രീകളെ സൽക്കരിച്ചുപചരിക്കണം. നൈവേദ്യശേഷത്തെ താനും ഭേസ വിച്ച് മററുള്ളവക്കും കൊടുക്കണം.

ഒരു വഷം തികയുന്ന വൃശ്ചികമാസ അമവാസി ദിവസം ഉപവാസമി രിക്കണം. പിറേറന്നാൾ ഭത്താവ് സ്ഥാലീപാകവിധിപ്രകാരം ഹോമം ചെയ്തിട്ട് ബ്രാഹ്മണപൂജയും ദാനവും ചെയ്യണം. സൽസന്താനത്തെ നൽകാൻ സമത്ഥമായ ഹവിഃശേഷത്തെ ഭത്താവ് കയ്യിലെടുത്ത് മൌനവ്രതത്തോടു കൂടി ഭാര്യയുടെ കയ്യിൽ കൊടുക്കണം. ഭാര്യ അതിനെ ഭക്തിപൂവ്വം വാങ്ങി ഭക്ഷിക്കണം.

ഈ വ്രതം വിധിപ്രകാരമനുഷ്ഠിക്കുന്നതായാൽ സൌന്ദര്യം, സത് സന്താനം, സൌഭാഗ്യം, ദീർഘമംഗല്യം, മററ് ഐശ്വര്യാദികൾ ഇവ യെല്ലാം സിദ്ധിക്കും.

ഷഷ്ഠസ്കന്ധം അവസാനിച്ചു.



# സപ്തമസ്കന്ധം

## അദ്ധ്യായം 1.

നാരദ–യുധിഷ്ഠിര സംവാദം, സനകാദികൾ

ജയവിജയന്മാരെ ശപിക്കുന്നതു്.

പരീക്ഷിത്തുചോദിച്ചു:– "ബ്രഹ്മൻ! സകലപ്രാണികളിലും ഒന്നുപോലെ പ്രിയമുള്ളവനും ഹിതകാരിയും സമദർശിയുമായ ഭഗവാൻ ദേവന്മാരെ സഹായിക്കാനായി അസുരന്മാരെ നിഗ്രഹിക്കുന്നതു കാണുമ്പോൾ സർവ്വേശ്വരനും ഭേദബുദ്ധിയുണ്ടോ എന്നു തോന്നിപ്പോകുന്നു. ഈ സംശയം തീർത്തുതരുമാറാകണം"

ശ്രീശുകൻപറഞ്ഞു: "അങ്ങയുടെ ചോദ്യം എത്രയും ഉചിതമായി. സൂക്ഷ്മവിചാരം ചെയ്യാത്ത സാധാരണക്കാർക്കു് ഇപ്രകാരം സംശയം ഉണ്ടാകാം. എന്നാൽ ഭഗവാനു് ഒരിക്കലും ഭേദബുദ്ധിയില്ല. പ്രാണികൾക്കെല്ലാം അവരവരുടെ കർമ്മങ്ങൾക്കനുസരിച്ച ഫലങ്ങളെ ഭഗവാൻ നൽകുന്നു. ന്യായാധിപൻ വിധികല്പിക്കുന്നതുപോലെമാത്രം അല്ലാതെ രാഗദ്വേഷങ്ങൾ കൊണ്ടല്ല. സത്വഗുണം ദേവന്മാരുടേയും, രജോഗുണം അസുരന്മാരുടേയും, തമോഗുണം രാക്ഷസരുടേയും സ്വഭാവമാണു്. ഓരോ സമയങ്ങളിൽ, ഈ മൂന്നുഗുണങ്ങളിൽ ഏതെങ്കിലുമൊന്നു് അധികരിച്ചിരിക്കും. അപ്പോൾ അതാതുപക്ഷക്കാർക്കായിരിക്കും ജയം. അതുകാണുമ്പോൾ അവരെ ഭഗവാൻ സഹായിക്കുന്നതായും അന്യരെ നശിപ്പിക്കുന്നതായും അവിവേകികൾക്കു തോന്നും. പക്ഷെ ഭഗവാനു് ഭേദബുദ്ധിയില്ല.

യുധിഷ്ഠിരന്റെ രാജസൂയം നടന്നപ്പോൾ ശിശുപാലനു് ഉത്തമമായ ഭഗവത്സായൂജ്യം ലഭിച്ചുവല്ലൊ. അതുകണ്ടിട്ടു് യുധിഷ്ഠിരനു് ആശ്ചര്യം തോന്നി. അപ്പോൾ അവിടെ സന്നിഹിതനായിരുന്ന ശ്രീനാരദരോടു് യുധിഷ്ഠിരൻ ചോദിച്ചു: "ഭഗവൻ! ശ്രീകൃഷ്ണദ്വേഷിയായ ശിശുപാലനു് പരമഗതി ലഭിച്ചതു് അത്യത്ഭുതംതന്നെ. ഇവനെപ്പോലെ ഈശ്വരനിന്ദചെയ്ത വേനനെ ബ്രാഹ്മണർ ശപിച്ചു് അന്ധതമസ്സിൽ പതിപ്പിക്കുകയാണല്ലോ ചെയ്തതു്. അതേ ഗതിയല്ലേ ശിശുപാലനും വരേണ്ടതു്? ഇവൻ സംസാരിക്കാൻ തുടങ്ങിയ കാലംമുതൽ അദ്യാപി ഭഗവാനെ നിരന്തരം നിന്ദിക്കുകമാത്രമേ ചെയ്തിട്ടുള്ളു.

digitized by www.sreyas.in

തത്ഫലമായി ഇവന്റെ നാവിൽ വെള്ളക്കുഷ്ഠം വന്ന് അന്ത്യത്തിൽ നരകത്തിൽ പതിക്കയാണ് വേണ്ടതു്. അതുണ്ടായില്ലെന്നു മാത്രമല്ല ഏകാന്തഭക്തന്മാൎക്കുപോലും മഹാദുർല്ലഭമായ കൃഷ്ണസായൂജ്യമാണല്ലോ ലഭിച്ചതു്. ഇതിന്റെ കാരണം പറഞ്ഞുതരണേ".

ശ്രീനാരദർ പറഞ്ഞു:– "സ്തുതിനിന്ദകൾ ദേഹാഭിമാനികളെയാണ് ബാധിക്കുന്നതു്. ദേഹം ഞാനെന്ന തെററിദ്ധാരണയാൽ ദേഹത്തിലും തത്ബന്ധുജനങ്ങളിലും ചെയ്യുന്ന പൂജകളോ നിന്ദകളോ തനിക്കു സംഭവിക്കുന്നതായി അവിവേകികൾ ഭ്രമിക്കുന്നു. എന്നാൽ ശരീരസംബന്ധമില്ലാത്ത ഭഗവാനു നിന്ദാസ്തുതികൾകൊണ്ടൊരു വൈഷമ്യവുമില്ല. ഭഗവാനെ പ്രാപിക്കുന്നതിനു അവിച്ഛിന്നമായ ഭഗവദ്സ്മരണയാണാവശ്യം. അതിനു ഭക്തിയോ, വൈരമോ, ഭയമോ, കാമമോ, ഏതുഭാവമായാലും തെററില്ല. മനസ്സു ഭഗവാനിലുറപ്പിച്ചു നിൽക്കുന്നവൻ അന്യമായി ഒന്നും കാണുന്നില്ല. അപ്പോൾ മനസ്സ് ഭഗവന്മയമായിഭവിക്കുന്നു. എന്റെ അഭിപ്രായത്തിൽ സുദൃഢമായ വൈരഭാവംകൊണ്ടു ഭക്തിഭാവത്തെക്കാൾ ശീഘ്രം ഭഗവാനെ പ്രാപിക്കാം. എന്തെന്നാൽ ഒരുവൻ ശത്രുവിനെ സ്മരിക്കുന്നതുപോലെ തീവ്രമായി മിത്രത്തെ ഓൎമ്മിക്കുന്നില്ലല്ലൊ. വേട്ടാളന്റെ കൂട്ടിലടയ്ക്കപ്പെട്ട പുഴു നിരന്തര ഭയസ്മരണകൊണ്ടു് ശീഘ്രം വേട്ടാളനായി ഭവിക്കുന്നു. അതുപോലെ കടുത്ത വിദ്വേഷത്താൽ ശ്രീകൃഷ്ണഭഗവാനെ ഇടവിടാതെ ചിന്തിച്ചു പലരും നിഷ്ഠാപരരായി ഭവിച്ചു് ഭഗവദ്സായൂജ്യം പ്രാപിച്ചിട്ടുണ്ടു്. ഗോപികൾ കാമം കൊണ്ടും, യാദവന്മാർ സംബന്ധംകൊണ്ടും, കംസാദികൾ ഭയംകൊണ്ടും, ശിശുപാലാദികൾ വിദ്വേഷംകൊണ്ടും, പാണ്ഡവരായ നിങ്ങളെപ്പോലുള്ളവർ സ്നേഹംകൊണ്ടും, എന്നെപ്പോലുള്ളവർ ഭക്തികൊണ്ടും പ്രഭുപാദങ്ങളെ പ്രാപിച്ചവരാണ്. വേനന്റെ കാൎയ്യം അങ്ങു പറഞ്ഞുവല്ലോ. അവൻ മേൽപറഞ്ഞ അഞ്ചുകൂട്ടത്തിലും പെട്ടില്ല. അവന്റെ മനസ്സ് ഒരുവിധത്തിലും ഭഗവാനിൽ പ്രവേശിച്ചില്ല. അതിനാലാണ് ആ പാപി നരകത്തിൽ പതിച്ചതു്.

ശിശുപാലനും ദന്തവക്ത്രനും പൂൎവ്വത്തിൽ ഭഗവദ്പാൎഷദരായ ജയവിജയന്മാരായിരുന്നു. ഒരിക്കൽ സാക്ഷാത് സനകാദിയോഗികൾ ഭഗവദ്ദൎശനം കാംക്ഷിച്ചു വൈകുണ്ഠത്തിലെത്തി. കാലശക്തിക്കു ബാധിക്കാൻ സാധിക്കാത്ത അവർ എപ്പോഴും നാലോ അഞ്ചോ വയസ്സുമാത്രമായ ബാലന്മാരെപ്പോലെ കാണപ്പെട്ടതിനാൽ, കുട്ടികളാണെന്നു കരുതി ജയവിജയന്മാർ അകത്തേക്കു വിട്ടില്ല. ഭഗവദ്ദൎശനത്തിനു തടസ്സം നേരിട്ടപ്പോൾ ആ മഹാത്മാക്കൾക്കു് അല്പം കോപം ഉണ്ടായി. "എന്തു്? ഈ വൈകുണ്ഠത്തിലും നിങ്ങൾക്കു ഭേദബുദ്ധിയോ? നിങ്ങൾ

digitized by www.sreyas.in

ഇവിടെയിരിക്കാൻ യോഗ്യരല്ല. പോയി അസുരയോനിയിൽ ജനിക്കുവിൻ" എന്നു് ശപിച്ചു. തൽക്ഷണം പാർഷദന്മാർ തലകീഴായി പതിച്ചു. അതു കണ്ടു് അനുകമ്പതോന്നിയ മഹർഷിമാർ 'അസുരന്മാരായി മൂന്നുജന്മം കഴിച്ചിട്ടു് വീണ്ടും പൂർവ്വസ്ഥാനം പ്രാപിച്ചുകൊള്ളുവിൻ' എന്നു് ശാപമോക്ഷവും നൽകി അനുഗ്രഹിച്ചു. ജയവിജയന്മാർ ആദ്യം ഹിരണ്യകശിപുവും ഹിരണ്യാക്ഷനുമായും; രണ്ടാമതു് രാവണകുംഭകർണ്ണന്മാരായും, മൂന്നാമതായി ഇപ്പോൾ ശിശുപാലദന്തവക്ത്രന്മാരായും ജനിച്ചു. ഹിരണ്യാക്ഷനെ വരാഹമൂർത്തിയായും, ഹിരണ്യകശിപുവിനെ നരസിംഹമൂർത്തിയായും, രാവണകുംഭകർണ്ണന്മാരെ ശ്രീരാമചന്ദ്രമൂർത്തിയായും, ശിശുപാലദന്തവക്ത്രന്മാരെ ശ്രീകൃഷ്ണനായുമവതരിച്ചു് ഭഗവാൻ വധിച്ചു. അതോടുകൂടി അവർ ശാപമോചിതരായി ഇപ്പോൾ വീണ്ടും ഭഗവത്പാർഷദരായിക്കഴിഞ്ഞു. ഇതു് അസുരന്മാരോടുള്ള കാരുണ്യംകൊണ്ടാണെന്നു് വ്യക്തമല്ലേ?"

ഇതുകേട്ടപ്പോൾ യുധിഷ്ഠിരന്റെ സംശയം തീൎന്നു. മഹാഭാഗവതനായ പ്രഹ്ലാദന്റെ ചരിത്രം കേൾപ്പിക്കണമെന്നു് ശ്രീനാരദരോടു പ്രാർത്ഥിച്ചു.

---

## അദ്ധ്യായം 2.

### ഹിരണ്യാക്ഷന്റെ മരണത്തിൽ ദുഃഖിതരായ സ്വജനങ്ങളെ ഹിരണ്യകശിപു ആശ്വസിപ്പിക്കുന്നതു്

ശ്രീനാരദർപറഞ്ഞു:– ശ്രീഹരി, വരാഹമൂർത്തിയായവതരിച്ചു് ഹിരണ്യാക്ഷനെ വധിച്ചപ്പോൾ ഹിരണ്യകശിപുവിനു് അസഹ്യമായ ദുഃഖവും അമർഷവുമുണ്ടായി. തന്റെ പരിവാരങ്ങളെ വിളിച്ചുപറഞ്ഞു: "ഹരി, സർവ്വത്രസമസ്വഭാവനാണെന്നാണല്ലോ വയ്പു്. എന്നാൽ ഇപ്പോൾ അങ്ങനെയല്ല. അല്പന്മാരായ ദേവന്മാരുടെ പക്ഷം പിടിച്ചു് എന്റെ സഹോദരനെ കൊന്നതു് കണ്ടില്ലേ? അതിനാൽ അവന്റെ ഈശ്വരത്വവും തേജസ്സും പോയിരിക്കുന്നു. ഞാൻ ഹരിയെവധിച്ചു്, ആ രക്തംകൊണ്ടു് പ്രിയപ്പെട്ട അനുജനു തർപ്പണംചെയ്യും. അതുവരെ നിങ്ങൾ ഒന്നു ചെയ്യണം. വിഷ്ണുവിന്റെ അംഗങ്ങളായ തപസ്സ് യജ്ഞം ദാനം വ്രതം മുതലായവ ചെയ്തു് ലോകത്തെ പുഷ്ടിപ്പെടുത്തുന്ന സാധുബ്രാഹ്മണാദികളെയെല്ലാം കൊന്നൊടുക്കണം. യജ്ഞസാമഗ്രികളെ നൽകുന്ന പശുക്കളെ നശിപ്പിക്കണം. വർണ്ണാശ്രമധർമ്മങ്ങൾക്കനുസരണമായ കർമ്മങ്ങൾ നടക്കുന്ന ഗ്രാമങ്ങളെ തീവച്ചു നശിപ്പിക്കണം. ഉടനെ പുറപ്പെടുവിൻ".

digitized by www.sreyas.in

ഈ കല്പന പരദ്രോഹികളായ അസുരന്മാർക്ക് വളരെ ബോധിച്ചു. അവർ ഉത്സാഹപൂർവ്വകം അതിനെ അക്ഷരംപ്രതി നടപ്പിലാക്കി. ദേവന്മാർ ഗത്യന്തരമില്ലാതെ സ്വർഗ്ഗമുപേക്ഷിച്ച് പ്രച്ഛന്നരായി ഭൂമിയിൽ അലഞ്ഞുതിരിഞ്ഞു.

അനന്തരം ഹിരണ്യകശിപു അനുജന്റെ പ്രേതകാര്യങ്ങളെ ചെയ്തിട്ട് അന്തഃപുരത്തിൽ പ്രവേശിച്ചു. മാതാവും സഹോദരപത്നിയും സന്താനങ്ങളും ഹിരണ്യാക്ഷന്റെ മരണത്തിൽ അതിദുഃഖിതരായി കരഞ്ഞുകൊണ്ടിരുന്നു. അവരെ ആശ്വസിപ്പിച്ചുകൊണ്ട് അസുരേന്ദ്രൻ പറഞ്ഞു – "നിങ്ങളാരും ഇങ്ങനെ കരയരുത്. യുദ്ധത്തിൽ മരിക്കുന്നതു് എത്രശ്രേഷ്ഠമാണ്! അതുമല്ല, ഇവിടെ കാണുന്ന ബന്ധം ശാശ്വതമല്ല. വഴിയാത്രക്കാർ തണ്ണീർപ്പന്തലിൽ കൂടി പിരിയുന്നതുപോലെ ക്ഷണഭംഗുരമാണ് ഈ ബന്ധങ്ങളെല്ലാം. ജീവികൾ കർമ്മവശാൽ ഒന്നിച്ചുകൂടുന്നു, പിരിയുന്നു. ഈ ചേർച്ചയും വേർപാടും ദേഹത്തിനു മാത്രമാണ്. ആത്മാവ് ദേഹമല്ല. ആത്മാവിന് ഒരിക്കലും നാശമില്ല; ദേഹസംബന്ധം തോന്നുന്നതു് വെറും ഭ്രമമാണ്. അതിനുകാരണം അവിദ്യയാണ്. ഇതിനെ പ്രകാശിപ്പിക്കുന്ന ഒരു കഥപറയാം: പണ്ട് സുയജ്ഞൻ എന്ന ഒരു രാജാവിനെ ശത്രുക്കൾ വധിച്ചു. രാജപത്നിമാർ മൃതശരീരത്തിനു ചുററും കൂടിയിരുന്നു കരഞ്ഞുതുടങ്ങി. ശവസംസ്കാരം ചെയ്യാൻപോലും സമ്മതിച്ചില്ല. സൂര്യനും അസ്തമിച്ചു. ആസമയം യമൻ ഒരു ബാലന്റെ വേഷത്തിൽ അവിടെവന്നു പറഞ്ഞു 'അഹോ! ഇവരുടെ മോഹം കുറെ കൂടിപ്പോയി! ഇവരെല്ലാം എന്നെക്കാൾ മുതിർന്നവരും അറിവാളികളുമായിട്ടെന്തു ഫലം? ജീവൻ എവിടെനിന്നുവന്നുവോ അങ്ങോട്ടു മടങ്ങിപ്പോകുന്നു. ഇതു് പ്രകൃതിനിയമമാണ്. ഇവിടെയിരിക്കുന്നവരും ഇന്നല്ലെങ്കിൽ നാളെ പോകേണ്ടവർ തന്നെ. ഇതാലോചിക്കാതെ എത്രനേരമായി ഇവർ കരയുന്നു! ഇതു കാണുമ്പോൾ ഞാൻ തന്നെ ധന്യനെന്നു തോന്നുന്നു. എന്റെ മാതാപിതാക്കന്മാർ എന്നെ ഉപേക്ഷിച്ചിട്ടും എനിക്കുശേഷം ഉൽക്കണ്ഠയില്ല. ദുഷ്ടമൃഗങ്ങളൊന്നും എന്നെ ഇതേവരെ ഭക്ഷിച്ചില്ല. ഗർഭത്തിൽ എന്നെ രക്ഷിച്ചവൻ ഇപ്പോഴും രക്ഷിക്കുന്നു. ഈ ലോകം ആ ഈശ്വരന്റെ കളിക്കോപ്പാണ്. ഭഗവത്സങ്കല്പമുണ്ടെങ്കിൽ പെരുവഴിയിൽ നഷ്ടപ്പെട്ട വസ്തുവും തിരികെ കിട്ടും. ഇല്ലെങ്കിലോ, വീട്ടിൽ ഭദ്രമായി സൂക്ഷിച്ചവസ്തുവും കാണാതെ നഷ്ടപ്പെടും. ഭഗവാൻ സങ്കല്പിച്ചാൽ ഘോരവനത്തിൽ തിരിയുന്ന അനാഥയും ജീവിക്കും. ഇല്ലെങ്കിലോ, വീട്ടിൽ സംരക്ഷിക്കപ്പെടുന്നവനും മരിക്കും. ഇപ്രകാരം ജനിക്കുകയും മരിക്കുകയും ചെയ്യുന്നതു് ശരീരമാണ്. ആത്മാവിനു് ഒരുകാലത്തും നാശമില്ല, ശരീരസംബന്ധവുമില്ല. ഹേ മൂഢകളെ! ഈ ബോധമില്ലാതെ നിങ്ങൾ കരയുന്നുവല്ലോ. നിങ്ങളുടെ സുയജ്ഞൻ ഇതാ കിടക്കുന്നുവല്ലോ. പിന്നെയെന്തിനു കരയുന്നു? എന്നാൽ

digitized by www.sreyas.in

മുമ്പു നിങ്ങളോട്ട് സംസാരിച്ചവനെ അന്നും നിങ്ങൾ കണ്ടിരുന്നില്ല. നശിക്കുന്ന ദേഹത്തെക്കുറിച്ച് ദുഃഖിക്കുന്നവൻ വെറുതെ അനർത്ഥത്തെ വിളിച്ചു വരുത്തുന്നു. നിങ്ങൾ നൂറുവർഷം കരഞ്ഞാലും ഈ ദേഹത്തെ വിട്ടുപോയ ജീവൻ മടങ്ങിവരില്ല''. ഇത്രയും പറഞ്ഞിട്ട് യമൻ മറഞ്ഞു. അപ്പോൾ ബന്ധുക്കൾക്ക് തത്വബോധമുണ്ടായി. അതുപോലെ നിങ്ങളും നശ്വരമായ ശരീരത്തെക്കുറിച്ചു ചിന്തിച്ചു ദുഃഖിക്കരുത്. പരമാർത്ഥത്തിൽ ആത്മാവല്ലാതെ വേറൊരു വസ്തുവുമില്ലെന്നറിഞ്ഞു് സമാധാനിക്കുവിൻ''. ഹിരണ്യകശിപുവിന്റെ ഈ ഉപദേശം കേട്ട് സ്ത്രീകൾ ദുഃഖവിമുക്തരായി.

# അദ്ധ്യായം 3.

## ഹിരണ്യകശിപു തപസ്സുചെയ്യുന്നതും, ബ്രഹ്മാവ് വരം കൊടുത്തതും

ശ്രീനാരദർ പറഞ്ഞു:– ഹിരണ്യകശിപു, തന്നെ ആരും ജയിക്കരുത്, തനിക്ക് ജരയും മരണവും സംഭവിക്കരുത്, താൻ മൂന്നുലോകങ്ങളുടേയും ഏകച്ഛത്രാധിപതിയായിത്തീരണം, എന്നെല്ലാമാഗ്രഹിച്ചു. ഇവയെല്ലാം സാധിക്കാൻ തപസ്സു ചെയ്യുകതന്നെയെന്നു നിശ്ചയിച്ചു. മന്ദരപർവ്വതത്തിൽചെന്ന് ഒററക്കാലിൽ പെരുവിരലിൽനിന്ന് ആകാശത്തിൽ ദൃഷ്ടിയുറപ്പിച്ചുകൊണ്ട് ഘോരതപസ്സാചരിച്ചു. അങ്ങനെ കാലം വളരെയധികം കഴിഞ്ഞു. തപസ്സിന്റെ ഉഗ്രതകൊണ്ട് മൂർദ്ധാവിൽനിന്നും താപാഗ്നി ഉയർന്ന് സകല ലോകങ്ങളേയും ദഹിപ്പിച്ചുതുടങ്ങി. നദികളും സമുദ്രങ്ങളും ക്ഷോഭിച്ചു. ഭൂമികുലുക്കമുണ്ടായി. ഗ്രഹനക്ഷത്രങ്ങൾ സ്ഥാനങ്ങളിൽ നിന്നും പതിച്ചു.

ഹിരണ്യകശിപു തപസ്സു തുടങ്ങിയപ്പോൾ ദേവന്മാർ സ്വർഗ്ഗത്തിൽ തിരിച്ചു വന്നു. പക്ഷെ അസുരന്റെ തപോമയാഗ്നി അവരെ ദഹിപ്പിച്ചു തുടങ്ങി. അവർ സത്യലോകത്തിൽ പോയി ബ്രഹ്മാവിനോടു സങ്കടം പറഞ്ഞു:

"ദേവദേവ! ഹിരണ്യകശിപുവിന്റെ ഘോരതപസ്സിനാൽ ലോകങ്ങളെല്ലാം തപിക്കുന്നു. അതിനു ശീഘ്രം പ്രതിവിധിചെയ്യില്ലെങ്കിൽ ലോകരെല്ലാം നശിക്കും. അവന്റെ സങ്കല്പങ്ങൾ ഞങ്ങളറിഞ്ഞിടത്തോളം ഉണർത്തിക്കാം: "തപസ്സുകൊണ്ടാണ് ബ്രഹ്മാവിന് അത്യുന്നതലോകവും ഈശ്വരത്വവും സിദ്ധിച്ചതു്. ഞാനും ആ പദവിയെ പ്രാപിക്കുന്നതുവരെ തപസ്സുചെയ്യും. എന്റെ ഈ ദേഹം നശിച്ചാലും തപശ്ശക്തിയാൽ വീണ്ടും തപസ്സിനു പററിയ ശരീരം കിട്ടും.

digitized by www.sreyas.in

അങ്ങനെ ബ്രഹ്മാവിന്റെ സ്ഥാനം കരസ്ഥമാകുന്നതുവരെ തപസ്സു ചെയ്യും. എന്നിട്ട് ഇന്നത്തെ ലോകസമ്പ്രദായങ്ങളെയെല്ലാം മാററിമറിക്കും.'' ഇപ്രകാരമാണ് അവന്റെ സങ്കല്പങ്ങളെന്നു കേൾക്കുന്നു. ബ്രാഹ്മണർക്കും ഗോക്കൾക്കും ലോകങ്ങൾക്കും ക്ഷേമൈശ്വര്യങ്ങളുണ്ടാകാൻ നിന്തിരുവടിതന്നെ ഈ സ്ഥാനത്തിരിക്കണമെന്നാണ് ഞങ്ങളാഗ്രഹിക്കുന്നതു്. അതല്ലെങ്കിൽ സാധുക്കൾ പരമസങ്കടത്തിലാവും.''

അതുകേട്ട് ബ്രഹ്മാവ് അവരോടുകൂടി ഹിരണ്യകശിപുവിന്റെ ആശ്രമത്തിലെത്തി. അപ്പോഴേക്കും അസുരന്റെ ശരീരം കൃമികൾ ഭക്ഷിച്ച് എല്ലുമാത്രം ശേഷിച്ചിരുന്നു. കൂടാതെ പുററുകൊണ്ട് ശരീരം നിശ്ശേഷം മൂടിയിരുന്നു. അവന്റെ തപഃപ്രഭാവം കണ്ട് ബ്രഹ്മാവ് അത്ഭുതപ്പെട്ടുപോയി. ബ്രഹ്മാവ് ഹിരണ്യകശിപുവിൽ പ്രസാദിച്ചു പറഞ്ഞു: "കാശ്യപ! നിന്റെ തപസ്സ് സഫലമായിരിക്കുന്നു. ഞാൻ വരം തരാൻ സന്നദ്ധനായി വന്നിരിക്കുകയാണ്. ഇഷ്ടവരം വരിച്ചുകൊള്ളുക. നിന്നെപ്പോലെ ജലപാനം പോലും കൂടാതെ ഇത്ര ഉഗ്രമായ തപസ്സ് ആരും ചെയ്തിട്ടില്ല, ഇനി ചെയ്യുകയുമില്ല. നിന്റെ ദേഹത്തിൽ എല്ലൊഴിച്ചുള്ളതെല്ലാം കൃമികൾ തിന്നുതീർത്തിരിക്കുന്നുവല്ലോ!'' ഇങ്ങനെ പറഞ്ഞിട്ട് തന്റെ കമണ്ഡലുതീർത്ഥത്തെ അസുരന്റെമേൽ തളിച്ചു. തൽക്ഷണം ശരീരം പരിപുഷ്ടിയെ പ്രാപിച്ച് അതികാന്തിയോടുകൂടി ഹിരണ്യകശിപു പുററിൽ നിന്നും നിഷ്ക്രമിച്ചു.

തന്റെ മുമ്പിൽ ഹംസവാഹനത്തിൽ ബ്രഹ്മദേവനെ കണ്ടിട്ട് ആനന്ദപുളകിതനായി ഹിരണ്യകശിപു സാഷ്ടാംഗം നമസ്കരിച്ചു സ്തുതിച്ചു: "പ്രഭോ! നിന്തിരുവടി പ്രളയകാലത്തിലും സ്വയംപ്രകാശനായി വിളങ്ങുന്നു. പുണ്യതരം പുരുഷോത്തമനുമായ നിന്തിരുവടിതന്നെയാണ് സൃഷ്ടിസ്ഥിതിസംഹാരങ്ങളെ ചെയ്യുന്നതു്. നാശരഹിതനായ നിന്തിരുവടി സകലശരീരങ്ങളിലും അന്തര്യാമിയായിരിക്കുന്ന സച്ചിദാനന്ദസ്വരൂപനാണ്. അവിടുത്തെക്കൂടാതെ കാരണമായിട്ടോ കാര്യമായിട്ടോ വേറൊരു വസ്തുവില്ല.

ഹെ വരദോത്തമ! നിന്തിരുവടിക്ക എന്റെ അഭീഷ്ടങ്ങളെ നൽകാൻ കാരുണ്യമുള്ള പക്ഷം എനിക്ക് അവിടുത്തെ സൃഷ്ടികൾ ഒന്നിൽനിന്നും മരണം ഭവിക്കരുതു്. ഗൃഹാദികളുടെ ഉള്ളിലും പുറത്തും വച്ചോ, പകൽ സമയത്തോ രാത്രികാലത്തോ, ഭൂമിയിൽവച്ചോ ആകാശത്തിൽവച്ചോ, നരന്മാരാലോ മൃഗങ്ങളാലോ, ജീവനുള്ളവയാലോ ഇല്ലാത്തവയാലോ എനിക്കു മരണം സംഭവിക്കാതിരിക്കണം. സകല ദേഹികൾക്കും അധിപൻ ഞാൻ മാത്രമായിരിക്കണം. എനിക്കു സമനായി ആരുമുണ്ടാവരുതു്. നിന്തിരുവടിയെപ്പോലെ സർവ്വലോകനാഥനെന്ന പദവിയും, ഒരിക്കലും നശിക്കാത്ത ഐശ്വര്യവിഭൂതികളും എനിക്കുണ്ടാവണം.''



digitized by www.sreyas.in

# അദ്ധ്യായം 4.



## ഹിരണ്യകശിപുവിന്റെ കൊടുംഭരണവും പ്രഹ്ലാദന്റെ ഗുണവർണ്ണനയും

ശ്രീനാരദർ പറഞ്ഞു:– ഹിരണ്യകശിപുവിൻെറ തപസ്സിനാൽ പ്രീതനായ ബ്രഹ്മാവു് അവൻ ചോദിച്ച വരങ്ങളെല്ലാം കൊടുത്തിട്ടു് സ്വധാമം പ്രാപിച്ചു. വരങ്ങൾ ലഭിച്ച ഉടനെ അസുരൻെറ ശരീരം സ്വർണ്ണവർണ്ണമായി ശോഭിച്ചു. വരബലത്താൽ മദോന്മത്തനായിട്ടു് തൻെറ ഭ്രാതാവിനെ വധിച്ച ശ്രീഹരിയോടുള്ള വിദ്വേഷം പ്രകടമാക്കിത്തുടങ്ങി. സ്വപ്രജകളെ ഭഗവന്നിന്ദ ചെയ്യുവാൻ പ്രേരിപ്പിച്ചു. അതിവേഗം മൂന്നുലോകങ്ങളേയും കീഴടക്കി. ലോകപാലന്മാരുടെ തേജസ്സിനേയും സ്ഥാനങ്ങളേയും സ്വായത്തമാക്കി, സാക്ഷാത് മഹേന്ദ്രഭവനത്തിൽ വാസമുറപ്പിച്ചു. അവൻെറ മഹാബലത്തിനും തേജസ്സിനും മുമ്പിൽ ദേവന്മാർ നമസ്കരിച്ചു. ത്രിമൂർത്തികൾ ഒഴിച്ചു് സകല ലോകപാലന്മാരും അവനെ സേവിച്ചുതുടങ്ങി. വിശ്വാവസു, തുംബുരു, ഞാൻ (നാരദർ) മുതലായവർ അവനെ വാഴ്ത്തി ഗാനംചെയ്യേണ്ട ഗതികേടിലായി. സകല യജ്ഞകർമ്മങ്ങളും തൻെറ ആരാധനയ്ക്കു മാത്രമാകണമെന്നു് അവൻ കല്പിച്ചു. അതനുസരിച്ചു കർമ്മങ്ങളെ ചെയ്യിച്ചു്, ഹവിർഭാഗങ്ങളെ സ്വന്തം തേജസ്സുകൊണ്ടു സ്വീകരിച്ചു. അവൻെറ മേധാശക്തി അത്ഭുതാവഹമായിരുന്നു. കൃഷി ചെയ്യാതെതന്നെ ഭൂമീദേവി ആവശ്യമുള്ള ഓഷധികളെല്ലാം നൽകി. ഇന്ദ്രാദികൾ നിർവ്വഹിക്കേണ്ട മഴപെയ്യിക്കൽ തുടങ്ങിയുള്ള വ്യാപാരങ്ങളെല്ലാം സ്വപൌരുഷത്താൽ താൻതന്നെ നടത്തി. ചുരുക്കത്തിൽ, ഭൌതികമായ സകല ഐശ്വര്യസമൃദ്ധികൾക്കും ഒരിടത്തും ഒരു കുറവുമില്ലായിരുന്നു. പക്ഷെ സംതൃപ്തി എന്നതു മാത്രമുണ്ടായില്ല. കാരണം, തൻെറ ഇന്ദ്രിയങ്ങളെ ജയിക്കാൻ അവനു കഴിയാത്തതുതന്നെ. അങ്ങനെ ഐശ്വര്യമത്തനായി ഏകച്ഛത്രാധിപതിയായി അഹങ്കരിച്ചുകൊണ്ടു് 71 ചതുർയുഗം കഴിച്ചുകൂട്ടി. അവൻെറ ഉഗ്രദണ്ഡത്താൽ പൊറുതിമുട്ടിയ സജ്ജനങ്ങൾ പരമാശ്രയമായ അച്യുതനെ ശരണം പ്രാപിച്ചു. അവർ ആഹാരനിദ്രാദികൾ കൂടാതെ, പുനരാവൃത്തിരഹിതസ്ഥാനമായ പുരുഷോത്തമനെ സേവിച്ചു. അപ്പോൾ മേഘഗംഭീരമായ ഒരശരീരിവാക്കു കേട്ടു. "അസുരാധമൻെറ ദുഷ്ടതയെല്ലാം ഞാനറിഞ്ഞിരിക്കുന്നു. അതിനെ ശമിപ്പിച്ചുകൊള്ളാം. ദേവന്മാരിലും വേദങ്ങളിലും ഗോക്കളിലും ബ്രാഹ്മണരിലും സാധുക്കളിലും ധർമ്മത്തിലും എന്നിലും ദ്വേഷത്തെ ചെയ്യുന്നവനു നാശമടുത്തു, നിശ്ചയം. പ്രത്യേകിച്ചും മഹാത്മാവും നിർവ്വൈരനും പ്രശാന്തനും സ്വന്തം പുത്രനുമായ പ്രഹ്ലാദനെ എപ്പോൾ

digitized by www.sreyas.in

ദ്രോഹിക്കുന്നുവോ അപ്പോൾ എത്രതന്നെ വരബലമുള്ളവനെങ്കിലും അവനെ ഞാൻ വധിക്കും." ഇതു കേട്ടപ്പോൾ ദേവാദികൾ ആശ്വസ്തരായി. കാരണം, അസുരൻ പ്രഹ്ലാദനെ ദ്രോഹിച്ചുതുടങ്ങിക്കഴിഞ്ഞിരുന്നു.

ഹിരണ്യകശിപുവിന്റെ നാലു പുത്രരിൽ വച്ച് പ്രഹ്ലാദൻ സർവ്വസദ്ഗുണങ്ങളുടേയും വിളനിലമായിരുന്നു: ബ്രഹ്മണ്യത, സത്യസന്ധത, ഇന്ദ്രിയജയം, സർവ്വഭൂതങ്ങളിലും ദയ, മുതലായവ പ്രഹ്ലാദനു് ജന്മസിദ്ധമായിരുന്നു. മഹാത്മാക്കളെ കണ്ടാൽ ദാസനെപ്പോലെ വീണുനമസ്കരിക്കും. ദീനരിൽ മാതാപിതാക്കളെപ്പോലെ വാത്സല്യം കാണിക്കും. സമപ്രായക്കാരെ ഭ്രാതാവിനെപ്പോലെ സ്നേഹിക്കും. ഗുരുക്കന്മാരെ ഈശ്വരബുദ്ധ്യാ ഭക്ത്യാദരവോടെ സേവിക്കും. വിദ്യ, ഐശ്വര്യം, സൌന്ദര്യം, കുലമഹിമ എന്നിവകൊണ്ടു് തനിക്കു തുല്യരായി ആരുമില്ലായിരുന്നു. എങ്കിലും ലേശവും ഗർവ്വിതനായിരുന്നില്ല. എന്തുതന്നെ വ്യസനം നേരിട്ടാലും അശേഷം കലുങ്ങിയില്ല. ഇഹപരസുഖങ്ങളൊന്നുംതന്നെ പരമാർത്ഥമല്ലെന്നു ദൃഢബോദ്ധ്യമുണ്ടായിരുന്നു. അതിനാൽ അവയെ ഒരുകാലത്തും ആഗ്രഹിച്ചില്ല. പ്രഹ്ലാദന്റെ ഗുണമഹിമയെ മഹാത്മാക്കൾ ഇന്നും കീർത്തിക്കുന്നു, ഇനിയും ലോകമുള്ളിടത്തോളംകാലം കീർത്തിക്കും. സർവ്വേശ്വരന്റെ ഗുണകീർത്തനമെന്നപോലെ പ്രഹ്ലാദന്റെ ഗുണപ്രസ്താവവും ലോകത്തിൽ നിന്നു് ഒരിക്കലും മാഞ്ഞുപോകയില്ല. അവയെ പറഞ്ഞുതീർക്കാനാർക്കുകഴിയും? ഇവിടെ ഏതോ ചിലതെല്ലാം പറഞ്ഞുവെന്നേയുള്ളൂ. അവനെപ്പോലെ പൂർണ്ണനായ മറെറാരാളെ ലോകം ഇന്നേവരെ കണ്ടിട്ടില്ല.

പ്രഹ്ലാദനു് ശ്രീവാസുദേവനിൽ പ്രേമഭക്തി സ്വതഃസിദ്ധമായിരുന്നു. ശിശുപ്രായത്തിൽതന്നെ കളിക്കോപ്പുകളെല്ലാം കളഞ്ഞിട്ടു് ശ്രീകൃഷ്ണനിൽതന്നെ മനസ്സിനെ ഉറപ്പിച്ചു് കല്ലു്, മരം, എന്നീ ജഡവസ്തുക്കളെപ്പോലെ അനങ്ങാതിരിക്കും. നാമെല്ലാം കാണുന്നതുപോലെ നാനാനാമരൂപങ്ങളായി ഈ ലോകത്തെ പ്രഹ്ലാദൻ കണ്ടതേയില്ല. എല്ലാം, എല്ലാം കൃഷ്ണമയമായിട്ടേ കണ്ടിരുന്നുള്ളൂ. തന്റെ ഇരിപ്പു്, കിടപ്പു്, സഞ്ചാരം, ഭക്ഷണം, മുതലായ ശരീരവ്യാപാരങ്ങളൊന്നുംതന്നെ ആ ഭാഗവതോത്തമൻ അറിഞ്ഞിരുന്നില്ല. കാരണം, വിഷയങ്ങളെ അറിയുന്ന മനസ്സു് ഭഗവാന്റെ അധീനത്തിലായിപ്പോയി. ഉണ്ണിക്കണ്ണന്റെ പരിരംഭണത്തിൽനിന്നു് ആ ബാലൻ ഒരു നിമിഷവും വിട്ടിരുന്നില്ല. ശ്രീവാസുദേവൻ അവന്റെ മനസ്സിനെ മാത്രമല്ല, സ്ഥൂലദേഹത്തെയും എപ്പോഴും തന്നോടു ചേർത്തണച്ചു് വാത്സല്യാശ്രുക്കൾ പൊഴിച്ചിരുന്നു. അതു് അവനല്ലാതെ മററാർക്കും കാണാൻ സാദ്ധ്യമല്ലായിരുന്നു. പ്രഹ്ലാദനെപ്പോലെ എല്ലാംതികഞ്ഞ ഒരു ഭക്തനെ കിട്ടാൻ സർവ്വേശ്വരൻ എത്ര കൊതി

digitized by www.sreyas.in

ച്ചിരിക്കണം! ഭഗവാന്റെ അംഗസംഗത്താൽ പുളകംകൊണ്ട ബാലൻ ബാഹ്യവ്യാപാരങ്ങളൊന്നും അറിഞ്ഞിരുന്നതേയില്ല.

ബാലചാപല്യങ്ങൾ പ്രഹ്ളാദനുമുണ്ടായിരുന്നു-ഒരു പ്രത്യേകതരത്തിലെന്നു മാത്രം. കുഞ്ഞുങ്ങൾ കാണാതെ അമ്മമാർ ഒളിഞ്ഞു നിൽക്കുന്നതുപോലെ ഭഗവാൻ മറഞ്ഞുനിൽക്കും. അതു് പ്രഹ്ളാദനു് സഹിക്കാൻ കഴിയാതെ പൊട്ടിക്കരയുമായിരുന്നു. ഉടനെ ഭക്തപരാധീനൻ ഓടിച്ചെന്നു് കുഞ്ഞുപ്രഹ്ളാദനെ കെട്ടിപ്പിടിച്ചുകൊള്ളും. അപ്പോൾ അവൻ എല്ലാം മറന്നു് കുടുകുടെ പൊട്ടിച്ചിരിക്കും. കണ്ണിമയ്ക്കാതെ തന്റെ പ്രേമസർവ്വസ്വത്തെ നോക്കി സ്തോത്രം ചെയ്യും. ചിലപ്പോൾ ഭഗവാൻ ദൂരെ പോയി നിൽക്കും. അപ്പോൾ അവൻ 'കൃഷ്ണാ' എന്നൊക്കെ വിളിച്ചുകൊണ്ടോടിച്ചെല്ലും. ഭഗവാൻ ഉടനെ അടുത്തുവന്നു് 'എനിക്കു നിന്നോടെന്തിഷ്ടമാണെന്നോ' എന്നു മധുരമായി പറഞ്ഞു് തൃക്കൈയ്യാൽ തലോടും. പ്രഹ്ളാദൻ ആ സ്പർശനസുഖത്താൽ ആനന്ദനൃത്തംചെയ്യും. ചിലപ്പോൾ താൻ ഭഗവാനാണെന്നു് ഭാവിച്ചു് അഭേദഭാവനയോടുകൂടി ഭഗവല്ലീലകൾ അഭിനയിക്കും. ഭക്തവത്സലൻ ഭക്തനെ അഭിനന്ദിച്ചു് വാരിയെടുക്കും. പ്രഹ്ളാദൻ രോമാഞ്ചമണിഞ്ഞു് പ്രേമാശ്രുക്കൾ ഒഴുക്കിക്കൊണ്ടു് ആനന്ദസമുദ്രത്തിൽ മുങ്ങിക്കുളിക്കും. ഇങ്ങനെ സദാസമയവും പ്രിയഭഗവാന്റെ പാദസേവ ചെയ്തുകൊണ്ടു് ആ അത്ഭുതബാലൻ ആനന്ദിച്ചു. അകിഞ്ചനരായ സാധുക്കളുടെ സംസർഗ്ഗത്താൽ അപൂർവ്വമഹാഭാഗ്യം സിദ്ധിച്ച പ്രഹ്ളാദൻ തന്നെ സമീപിച്ച ശുദ്ധവിഷയികൾക്കുകൂടി മനഃശാന്തി ഉണ്ടാക്കി. ഇപ്രകാരം ആനന്ദിച്ചും ആഹ്ളാദിച്ചും കഴിഞ്ഞിരുന്ന മഹാഭാഗവതോത്തമനും മഹാത്മാവുമായ പ്രഹ്ളാദനെ പിതാവായ ഹിരണ്യകശിപു ദ്രോഹിച്ചു.

യുധിഷ്ഠിരൻ ചോദിച്ചു:- ദേവർഷേ! ശുദ്ധസാത്വികനായ പുത്രനെ സ്വന്തം പിതാവു് ദ്രോഹിച്ചുവെന്നോ? ഇതാശ്ചര്യം തന്നെ. ദുശ്ശീലരായ പുത്രരായാൽ പോലും പുത്രവത്സലരായ പിതാക്കന്മാർ അല്പശിക്ഷകൾ കൊടുത്തു നന്നാക്കാനല്ലേ ശ്രമിക്കയുള്ളു? എന്നിരിക്കെ, ഒരു പിതാവു്, പ്രഹ്ളാദനെപ്പോലെ സാധുവും ഗുരുഭക്തനുമായ പുത്രനെ ശത്രുവിനെപ്പോലെ ദ്വേഷിക്കുകയും, അതു് സ്വന്തം മരണത്തിൽ കലാശിക്കുകയും ചെയ്ത കഥ വിസ്തരിച്ചു പറഞ്ഞുതന്നാലും.



digitized by www.sreyas.in

# അദ്ധ്യായം 5.

## പ്രഹ്ളാദനെ ഹിരണ്യകശിപു ദ്രോഹിച്ചതു്.

ശ്രീനാരദർ പറഞ്ഞു:-അസുരന്മാരുടെ ആചാര്യൻ ശുക്രമഹർഷിയാണു്. ഹിരണ്യകശിപുവിന്റെ അധർമ്മവാഴ്ചയുടെ ഭവിഷ്യത്തു് മുൻകൂട്ടി കണ്ട ആചാര്യൻ കുറച്ചുകാലം എവിടെയോ മാറിനിന്നു. തൽക്കാലം അദ്ദേഹത്തിന്റെ പുത്രന്മാരായ ശണ്ഡാമർക്കന്മാർ ആചാര്യസ്ഥാനം വഹിച്ചു. പ്രഹ്ളാദൻ മററു ബാലന്മാരോടുകൂടെ ശണ്ഡാമർക്കന്മാരുടെ അടുക്കൽ വിദ്യാഭ്യാസം തുടങ്ങി. ഗുരുക്കന്മാർ ഭഗവദ്പ്രാപ്തിക്കു സാധകമായതൊന്നും പഠിപ്പിച്ചിരുന്നില്ല. ലൌകികങ്ങളായ അർത്ഥകാമങ്ങളെ മാത്രമെ അവർ പറഞ്ഞുകൊടുത്തുള്ളു. അതു തനിക്കാവശ്യമില്ലെന്നു് അഗാധബുദ്ധിമാനായ പ്രഹ്ളാദൻ കണ്ടു. എങ്കിലും വിനയസമ്പന്നനായിരുന്നതിനാൽ എല്ലാം ക്ഷമയോടെ കേട്ടുകൊണ്ടിരുന്നു. അങ്ങനെ കുറെക്കാലം കഴിഞ്ഞു് ഒരുദിവസം പിതാവു് മകനെ വാത്സല്യത്തോടുകൂടി മടിയിൽവച്ചു് ലാളിച്ചുകൊണ്ടു് അവൻ പഠിച്ചതിൽ ഏററവും നല്ല പാഠം ഏതാണെന്നു പറയാൻ ആവശ്യപ്പെട്ടു. പ്രഹ്ളാദൻ പറഞ്ഞു. "അച്ഛാ! ഗൃഹത്തിൽ വസിക്കുന്ന ജനങ്ങൾ പ്രായേണ വിഷയാസക്തരാണു്. അവർ കഷ്ടപ്പെട്ടു സമ്പാദിക്കുന്ന വസ്തുക്കൾ അടുത്ത ക്ഷണത്തിൽ നശിക്കുന്നു. അതു കാണുമ്പോൾ അവർ ഭയചകിതരാകുന്നു, ഈ അനർത്ഥത്തിനു കാരണമായ ഗൃഹവാസം വെള്ളമില്ലാത്ത കിണററിനുള്ളിലെ ജീവിതത്തിനു തുല്യം ദുഃഖമയമാണു്. ആയതു് ആത്മാവിനെ അധഃപതിപ്പിക്കുന്ന ഒരുപാധിയാണു്. അതിനാൽ ബുദ്ധിമാൻ ഗൃഹത്തെ ഉപേക്ഷിച്ചു് ഏകാന്തത്തിൽ ശ്രീഹരിയെ ആശ്രയിച്ചു സേവിക്കണം. അതാണു് ഏററവും നല്ലതെന്നു ഞാൻ പഠിച്ചു".

പുത്രന്റെ വാക്കുകേട്ടു് ഹിരണ്യകശിപു അത്ഭുതപ്പെട്ടുപോയി. 'എന്റെ ശത്രുവിലാണല്ലോ ഇവന്റെ മനസ്സു പോകുന്നതു്! കൊച്ചുകുട്ടിയല്ലേ, ആരോ വഴിതെററിച്ചിരിക്കണം' എന്നു വിചാരിച്ചു് പുരോഹിതന്മാരോടു് 'വിഷ്ണുപക്ഷത്തിലുള്ളവർ വേഷം മാറിവന്നു് ഇവനെ ചീത്തയാക്കാതെ ജാഗ്രതയായി നോക്കിക്കൊള്ളുവിൻ' എന്നാജ്ഞാപിച്ചു. പുരോഹിതന്മാർ പ്രഹ്ളാദനെ കൊണ്ടുപോയി രഹസ്യമായി ചോദിച്ചു: "കുഞ്ഞേ! ഞങ്ങളോടു സത്യം പറയണം. വിഷ്ണുവിനെ ആശ്രയിക്കണമെന്ന വിപരീതബുദ്ധി നിനക്കെവിടെനിന്നും ഉണ്ടായി? ഞങ്ങൾ അങ്ങനെ പഠിപ്പിച്ചില്ലല്ലോ".

digitized by www.sreyas.in

പ്രഹ്ളാദൻ വിനയപൂർവ്വം പറഞ്ഞു: "ഗുരുക്കന്മാരെ! യാതൊരു ഭഗവാന്റെ മായകൊണ്ടാണോ താനെന്നും അന്യനെന്നുമുള്ള അസത്തായ ഭേദബുദ്ധി മൂഢന്മാർക്കുണ്ടാകുന്നതു്, ആ ഭഗവാൻ പ്രസാദിക്കുമ്പോൾ മാത്രമെ ആ പശുബുദ്ധി നശിക്കുകയുള്ളു. ആ ഭഗവാനാണു് എന്റെ ബുദ്ധിയെ ഇങ്ങനെയാക്കിയതു്. അയസ്കാന്തത്തെ നോക്കി ഇരുമ്പുകഷണങ്ങൾ ചലിക്കുന്നതുപോലെ ചക്രപാണിയായ ഭഗവാന്റെ ശ്രീചരണങ്ങളിലേക്കു് എന്റെ മനസ്സു് അകാരണമായി ആകർഷിക്കപ്പെടുന്നു. ഞാനെന്തുചെയ്യട്ടെ".

നീചസേവകരായ പുരോഹിതന്മാർക്കു് പ്രഹ്ളാദന്റെ അമൃതവാണികൾ ഒട്ടും പിടിച്ചില്ല. "ആരവിടെ? വേഗം ചൂരൽ കൊണ്ടുവരൂ. ഇവൻ ഞങ്ങൾക്കും ഇവന്റെ കുലത്തിനും നാശത്തെ വരുത്തിവയ്ക്കുന്ന ദുർബ്ബുദ്ധിയാണു്. നല്ല പ്രഹരം കൊടുത്താൽ മാത്രമെ ഇവൻ നേരെയാവുകയുള്ളു. അസുരന്മാരാകുന്ന ചന്ദനവനത്തിലെ മുള്ളുമരമാണു് ഇവൻ. അസുരന്മാരെ മൂലച്ഛേദനം ചെയ്യുന്ന കോടാലിയാണു് വിഷ്ണുവെങ്കിൽ, ഈ കുട്ടി ആ കോടാലിയുടെ നാളമാണു്". ഇപ്രകാരം പലവിധത്തിൽ ശകാരിക്കുകയും ഭണ്ഡിക്കുകയും ചെയ്തിട്ടു് വീണ്ടും പഴയ പാഠങ്ങൾ തന്നെ പഠിപ്പിച്ചുതുടങ്ങി. പ്രഹ്ളാദൻ വിനയത്തോടുകൂടി അവരെ അനുസരിച്ചുകൊണ്ടിരുന്നു.

കുറെനാൾ കഴിഞ്ഞപ്പോൾ പ്രഹ്ളാദൻ വേണ്ടതെല്ലാം പഠിച്ചു കഴിഞ്ഞെന്നു് ആചാര്യന്മാർക്കു തോന്നി. അവനെ കൊട്ടാരത്തിൽ കൊണ്ടുപോയി മാതാവായ കയാധുവിനെക്കൊണ്ടു് സ്നാനാലങ്കാരങ്ങൾ ചെയ്യിച്ചു് ഹിരണ്യകശിപുവിന്റെ മുമ്പിൽ കൊണ്ടുനിർത്തി. പ്രഹ്ളാദൻ പിതാവിന്റെ പാദങ്ങളിൽ വീണു നമസ്കരിച്ചു. പിതാവു് വാത്സല്യപൂർവ്വം അനുഗ്രഹിച്ചു് രണ്ടുകൈകളും നീട്ടി ആലിംഗനം ചെയ്തു് പരമനിർവൃതിയെ പ്രാപിച്ചു. എന്നിട്ടു് പുത്രനെ എടുത്തു് മടിയിലിരുത്തി ശിരസ്സിൽ ചുംബിച്ചു് ആനന്ദാശ്രുക്കളാലഭിഷേകം ചെയ്തിട്ടു് പ്രസാദസുമുഖനായി പറഞ്ഞു: "ഉണ്ണി! ആയുഷ്മൻ! ഇതുകാലം നീ പഠിച്ചതിൽ വച്ചു് ഉത്തമമായതിനെ പറയൂ, കേൾക്കട്ടെ".

പ്രഹ്ളാദൻ പറഞ്ഞു: "ഭഗവാൻ ശ്രീഹരിയുടെ ഗുണലീലാകഥകളെ മഹന്മുഖത്തിൽനിന്നും കേൾക്കുക, കേട്ടതിനെ നിരന്തരം കീർത്തിക്കുക, ഭഗവാന്റെ ദിവ്യമോഹനരൂപത്തെ സ്മരിക്കുക, ഭഗവാന്റെയും ഭക്തന്മാരുടെയും പാദസേവനം ചെയ്യുക, അർച്ചിക്കുക, വന്ദിക്കുക, ദാസ്യസേവചെയ്യുക, ഭഗവാൻ മാത്രമാണു് മിത്രമെന്നു് ദൃഢമായി വിശ്വസിക്കുക, തന്റെ സർവ്വസ്വവും, ശരീരം ഉൾപ്പടെ, ഭഗവത്പാദത്തിൽ സർവ്വസമർപ്പണം ചെയ്തിട്ടു് നിശ്ചിന്തനായി ഭജിക്കുക, ഈ ഒൻപതുവിധത്തിൽ ഭഗവാനെ ഭജിക്കുന്നതാണു് ഉത്തമവിദ്യാഭ്യാസമെന്നാണു് ഞാൻ മനസ്സിലാക്കിയതു്".

digitized by www.sreyas.in

പുത്രന്റെ നാവിൽ നിന്നും ഈ അപ്രിയവാക്കുകളെ അസുരൻ പ്രതീക്ഷിച്ചില്ല. ഹിരണ്യകശിപുവിന് അതൊട്ടും തന്നെ സഹിക്കാൻ കഴിഞ്ഞില്ല. ഇതവന്റെ സ്വന്ത അഭിപ്രായമല്ലെന്നും പുരോഹിതന്റെ ദുർബോധനയാണെന്നും സംശയിച്ചിട്ട് പറഞ്ഞു: "എടാ ബ്രാഹ്മണാധമ! നീ എന്റെ ചോറു തിന്നുകൊണ്ട് ശത്രുവിനെ സേവിക്കുകയാണല്ലേ? നീ മിത്രമാണെന്നു കപട വേഷം കെട്ടി പററിനിന്നുകൊണ്ട് ദ്രോഹിക്കാൻ തരം നോക്കിയിരിക്കുന്ന ശത്രുവാണെന്നിപ്പോൾ മനസ്സിലായി."

പുരോഹിതൻ പേടിച്ചുവിറച്ചുകൊണ്ടു പറഞ്ഞു: "പ്രഭോ! ഇവൻ ഇപ്പറഞ്ഞതൊന്നും ഞങ്ങളോ മററാരെങ്കിലുമോ പഠിപ്പിച്ചതല്ല, നിശ്ചയം. ഇവന്റെ ഈ ദുർബുദ്ധി നൈസർഗ്ഗികമാണ്. നിരപരാധികളായ ഞങ്ങളിൽ ദോഷമാരോപിക്കരുതെ."

ഉടനെ ഹിരണ്യകശിപു പുത്രന്റെ നേർക്കു തിരിഞ്ഞ് "എടാ, കുലദ്രോഹി! ഈ നീചമായ അസത്ബുദ്ധി നിനക്കെവിടെ നിന്നുണ്ടായി, വേഗം പറ." എന്നു ചോദിച്ചു.

പ്രഹ്ളാദൻ പ്രശാന്തനായി പറഞ്ഞു. "ഗൃഹസുഖമാണ് ജന്മസാഫല്യമെന്ന് വ്യാമോഹിച്ച്, ഒരിക്കലും തൃപ്തിപ്പെടാത്ത ഇന്ദ്രിയങ്ങൾക്കടിമകളായി, അനുഭവിച്ച വിഷയങ്ങളെ തന്നെ വീണ്ടും വീണ്ടും ആഗ്രഹിക്കുന്ന വിഷയലോലുപരുടെ ബുദ്ധി ഒരിക്കലും ശ്രീകൃഷ്ണചരണങ്ങളിൽ പ്രവേശിക്കയില്ല. അവരോട് പറഞ്ഞിട്ടും ഫലമില്ല. എത്ര ഗുരുക്കന്മാരുപദേശിച്ചാലും ഫലമില്ല. അവരുടെ ദുഷിച്ച മനസ്സ് ബാഹ്യവിഷയങ്ങളിൽ അത്രത്തോളം ഉറച്ചുപോയി. അന്തര്യാമിയായ ശ്രീനാരായണനെ അന്വേഷിക്കാൻ അവർ മിനക്കെടാറില്ല. അവരെ നയിക്കുന്ന ഗുരുക്കന്മാരും വിഷയാന്ധന്മാർ തന്നെ. പൊട്ടക്കണ്ണൻ പൊട്ടക്കണ്ണനെ നയിച്ച് രണ്ടുപേരും പൊട്ടക്കിണററിൽ വീഴുന്നതുപോലെ ഗുരുവും ശിഷ്യനും വിഷയക്കുഴിയിൽ വീണു നശിക്കുന്നു. ഇതിനൊരു പോംവഴിയേയുള്ളു. ശ്രീഹരിയുടെ ഏകാന്തഭക്തരായ മഹാത്മാക്കളുടെ പാദധൂളിയെ ശിരസ്സിൽ അഭിഷേകം ചെയ്യണം. അതുവരെ ബുദ്ധി സർവ്വേശ്വരപാദത്തെ സ്പർശിക്കുകയില്ല."

അത്യന്തം ഹിതകരമായ ഈ വാക്കുകൾ ഹിരണ്യകശിപുവിന് കണ്ണുകഠോരമായിട്ടാണ് തോന്നിയത്. അവന്റെ പുത്രസ്നേഹം അതോടെ അസ്തമിച്ചു. പ്രഹ്ളാദനെ മടിയിൽനിന്നും ദൂരെ വലിച്ചെറിഞ്ഞു. കണ്ണുകൾ കനൽക്കട്ട പോലെ ചുവന്നു. സേവകന്മാരോട് "ഈ നീചൻ ഇനി ജീവിച്ചി

digitized by www.sreyas.in

രിക്കണ്ട. ദൂരെ എവിടെയെങ്കിലും കൊണ്ടുപോയി കൊന്നുകളയുവിൻ. പെററ മാതാപിതാക്കളെ അവഗണിച്ചിട്ട് ജന്മശത്രുവിന്റെ പാദങ്ങളെയല്ലേ ഈ അധമൻ സേവിക്കുന്നത്! ഇവൻ ഇനി എന്റെ പുത്രനേയല്ല. സ്വദേഹത്തിൽ നിന്നുണ്ടായവനെങ്കിലും അഹിതം ചെയ്യുന്നവൻ പുത്രനല്ല. അവൻ ശരീരത്തിൽ ബാധിച്ച ഒരു രോഗമാണ്. നാശഹേതുക്കളായ അംഗങ്ങളെ നശിപ്പിക്കതന്നെ വേണം. അവ പോയാലേ ബാക്കി അംഗങ്ങൾക്കു സൌഖ്യമുള്ളൂ. അതിനാൽ വിഷംകൊടുത്തോ, ഉറങ്ങുമ്പോഴോ കൂടെ ഇരിക്കുമ്പോഴോ ആയുധപ്രയോഗം ചെയ്തോ, ഏതുവിധമെങ്കിലും ഇവന്റെ കഥ കഴിക്കുവിൻ" എന്ന് കല്പിച്ചു.

കല്പന അനുസരിച്ച് ഭയങ്കരന്മാരായ രാക്ഷസന്മാർ കുഞ്ഞുപ്രഹ്ളാദന്റെ മർമ്മങ്ങൾതോറും മാരകായുധങ്ങൾ പ്രയോഗിച്ചു. പക്ഷെ അവരുടെ പ്രയത്നങ്ങളെല്ലാം നിഷ്ഫലമായി. കാരണം, പ്രഹ്ളാദന്റെ മനസ്സ് പ്രിയഭഗവാനിൽ ഉറച്ചുനിന്നു. അപ്പോൾ ഭക്തന്റെ ദേഹരക്ഷ ഭഗവാന്റെ ഭാരമായിത്തീർന്നു. ശ്രീകൃഷ്ണനാകുന്നകവചം ധരിച്ച ഭക്തപ്രഹ്ളാദനെ ക്ഷുദ്രരാക്ഷസപ്പരിഷകൾക്ക് അല്പവും വേദനിപ്പിക്കാൻ കഴിഞ്ഞില്ല. അതു കണ്ടപ്പോൾ ഹിരണ്യകശിപുവിന് പരിഭ്രമമായി. തന്റെ അന്തകൻ പ്രഹ്ളാദൻ തന്നെയോ എന്ന് ഭയപ്പെട്ടു. ഏതെങ്കിലും വിധത്തിൽ കഴിയുന്നതും വേഗം സ്വപുത്രനെ കൊല്ലണമെന്നുതന്നെ ദൃഢനിശ്ചയംചെയ്തു. ക്രൂരൻ മദയാനകളെക്കൊണ്ട് കുത്തിച്ചു. ക്രൂരസർപ്പങ്ങളെക്കൊണ്ട് കടിപ്പിച്ചു. കൊടുമുടികളിൽ നിന്നും പാതാളത്തിലേക്കു തള്ളിയിട്ടു. ഭൂമിയിൽ കുഴിച്ചിട്ടു. വിഷംകൊടുത്തു. പട്ടിണിയിട്ടു. മഞ്ഞുകട്ടമേൽ കിടത്തി. വരിഞ്ഞു കെട്ടി തീയ്യിലിട്ടു. വെള്ളത്തിൽ കെട്ടിതാഴ്ത്തി. വൻപാറകളെ തലയിലിട്ടു. എന്തുതന്നെ ചെയ്തില്ല! പക്ഷെ പ്രിയഭക്തന്റെ ഒരു രോമത്തിനുപോലും കേടുവരാതെ ഭക്തവത്സലൻ കാത്തുരക്ഷിച്ചു.

മൂന്നുലോകങ്ങളേയും നടുക്കിക്കൊണ്ടിരുന്ന അസുരചക്രവർത്തി തന്റെ പിഞ്ചുപൈതലിന്റെ മുമ്പിൽ നിഷ്പ്രഭനായിപ്പോയി. അവൻ അപാരചിന്താവിവശനായി താടിക്കു കൈയ്യും കൊടുത്തിരിപ്പായി. അപ്പോൾ പുരോഹിതന്മാർ പതുക്കെ അടുത്തുവന്ന് മന്ത്രിച്ചു: "നാഥ! കേവലം ഭ്രൂചലനമാത്രത്താൽ ലോകപാലന്മാരെയെല്ലാം ആട്ടിപ്പായിച്ച് മൂന്നു ലോകങ്ങളേയു മടക്കിയ അത്യുഗ്രപരാക്രമിയായ നിന്തിരുവടി, ബുദ്ധിയുറയ്ക്കാത്ത ഒരു കൊച്ചുകുട്ടിയെച്ചൊല്ലി ഇങ്ങനെ പാരവശ്യം കാട്ടരുത്. ഇത് അവിടത്തെ സ്ഥിതിക്കു പോരാത്തതാണ്. ഇവനെ തൽക്കാലം ഓടിപ്പോകാതെ വരുണപാശത്താൽ കെട്ടി സൂക്ഷിക്കാം. ശുക്രമഹർഷി വന്നിട്ട് ഉപദേശിക്കുന്നതുപോലെ ചെയ്യാം.

digitized by www.sreyas.in

പിന്നെ കുട്ടിയല്ലേ, വിവരമില്ല. കുറച്ചുകൂടി പ്രായമായി യോഗ്യന്മാരുമായി സംസർഗ്ഗം ചെയ്യുമ്പോൾ ഈ ദുർബുദ്ധിമാറി നന്നാവാനും മതി." ഹിരണ്യകശിപുവിനു് ഈ അഭിപ്രായം സ്വീകരിക്കേണ്ടിവന്നു. ഒരിക്കൽകൂടി ഗൃഹസ്ഥരായ രാജാക്കന്മാർക്ക് വേണ്ട ധർമ്മങ്ങളെല്ലാം നിഷ്കർഷിച്ചു പഠിപ്പിക്കാനാജ്ഞാപിച്ചു. ഗുരുക്കന്മാർ വീണ്ടും പ്രഹ്ലാദനെ കൊണ്ടുപോയി ഗൃഹധർമ്മങ്ങളെത്തന്നെ ആവർത്തിച്ചു പഠിപ്പിച്ചു. കൃഷ്ണചിത്തനായ പ്രഹ്ലാദനു അതെല്ലാം അസംബന്ധമാണെന്നറിഞ്ഞും, വിനയത്തോടുകൂടി കേട്ടുകൊണ്ടിരുന്നു.

ശ്രീകൃഷ്ണഭക്തന്മാരെപ്പോലെ ഭൂതദയ ആർക്കുണ്ടു്? കൃഷ്ണപ്രേമിയും ഉദാരഗുണസമ്പന്നനുമായ പ്രഹ്ലാദൻ താനനുഭവിച്ച കഠിനയാതനകളെക്കുറിച്ചു് ഒട്ടും വ്യസനിച്ചില്ല. അതു ചെയ്തവരോടു് ഒട്ടും ദ്വേഷവുമുണ്ടായില്ല. എന്നാൽ വേറൊരു ചിന്ത മനസ്സിനെ വേദനിപ്പിച്ചു. താൻ അനുസ്യൂതം അനുഭവിച്ചാസ്വദിക്കുന്ന ഭാഗവതാനന്ദാമൃതം തന്റെ ചങ്ങാതിമാരായ ബാലന്മാർക്ക് കിട്ടുന്നില്ലല്ലോ. അവർ എത്രയോ കോടി ജന്മങ്ങളായി മായാന്ധകാരത്തിൽപെട്ടു് സംസാരക്ലേശമനുഭവിക്കുന്നു. ഈ നിലയിൽതന്നെ തുടർന്നാൽ അവസാനമില്ലാതെ ജനിച്ചും മരിച്ചും ദുരിതമനുഭവിക്കേണ്ടിവരും. ഇവരെ താനല്ലാതെ ആരുണ്ടു് ഉദ്ധരിക്കാൻ? ഈ ചിന്ത ആ മഹാത്മാവിന്റെ ഹൃദയത്തെ വാട്ടി. അവരേയും കരകയററണമെന്നു നിശ്ചയിച്ചു. ഒരു ദിവസം പഠിപ്പു കഴിഞ്ഞു് ഗുരുക്കന്മാർ കൃത്യാന്തരത്തിൽപെട്ടിരുന്നപ്പോൾ കൂട്ടുകാരെയെല്ലാം വിളിച്ചുവരുത്തി. ആ കുഞ്ഞുങ്ങൾ അസുരസന്താനങ്ങളാണെങ്കിലും അവരുടെ ബുദ്ധി ദുഷിക്കാനിടവരാതെ നിർമ്മലമായിതന്നെയിരുന്നു. അവർക്കെല്ലാം പ്രഹ്ലാദൻ പ്രിയനായിരുന്നു. അതിനാൽ അവർ കളി മതിയാക്കി ചുററും വന്നിരുന്നു. പ്രഹ്ലാദനിൽ കണ്ണും കരളും അർപ്പിച്ചു് അവൻ പറയുന്നതു കേൾക്കാൻ ബദ്ധശ്രദ്ധരായിരുന്നു.



digitized by www.sreyas.in

# അദ്ധ്യായം 6.



## പ്രഹ്ളാദൻ കൂട്ടുകാരോടു ചെയ്യുന്ന ഉപദേശം

പ്രഹ്ളാദൻ പറഞ്ഞു:– കൂട്ടുകാരേ! ഇപ്പോഠം നമുക്ക് ഭാഗ്യവശാൽ മനുഷ്യജന്മം കിട്ടിയിരിക്കുന്നു. എത്രായോ നീചയോനികളിൽ ജനിച്ചും മരിച്ചും കഴിഞ്ഞാണു് ഇതു കൈവന്നിരിക്കുന്നതു്. നല്ലതും ചീത്തയും തിരിച്ചറിയുവാനുള്ള വിശേഷബുദ്ധി മനുഷ്യനല്ലാതെ മറെറാരു പ്രാണിക്കുമില്ല. ഇനി ഇതുപോലെ മനുഷ്യജന്മം കിട്ടുമോഎന്നും നിശ്ചയമില്ല. എന്നാൽ ഈ ജന്മവും ശാശ്വതമല്ല. എത്രനാഠം ജീവിച്ചിരിക്കും, എപ്പോഠം മരിക്കുമെന്നാക്കും നിശ്ചയമില്ല. അതുകൊണ്ടു് സുദർല്ലഭമായി കൈവന്ന ഈ സന്ദർഭത്തെ പാഴാക്കാതെ വേണ്ടവിധം ഉപയോഗിച്ചാൽ പരമപുരുഷാത്ഥം നേടാം. ശ്രീകൃഷ്ണപ്രസാദം സമ്പാദിച്ചാൽ സംസാരബാധ എന്നെന്നേക്കുമായിതീരും. അതിനുള്ള പരിശ്രമമാണു് ശരിയായ ജീവിതധമ്മം. ഭഗവത്പ്രസാദം കൂടാതെ സംസാരം നശിക്കുകയില്ല. ശ്രീവാസുദേവൻ സവ്വഭൂതങ്ങളുടേയും അന്തരാത്മാവും പ്രിയസുഹൃത്തുമാണു്. തന്തിരുവടിയെ ശരണം പ്രാപിച്ചാൽ സവ്വഭയങ്ങളും തീരും.

ഇന്ദ്രിയസുഖങ്ങഠം കൃമികീടാദികഠംക്കും കിട്ടുന്നുണ്ടു്. അതിനുവിശേഷിച്ചു് പ്രയത്നം ആവശ്യമില്ല. നാം ആഗ്രഹിച്ചിട്ടാണോ ദുഃഖമുണ്ടാകുന്നതു്? പ്രാരബ്ധമനുസരിച്ചു് സുഖവും ദുഃഖവും താനേ വരുന്നു. വിഷയങ്ങളിൽ നിന്നു് ദുഃഖംകൂടാത്ത സുഖം കിട്ടുകയില്ല. അതിനുവേണ്ടി വിലയേറിയ മനുഷ്യജന്മത്തെ പാഴാക്കരുതു്. ഉള്ള സമയംകൊണ്ടു് മുകുന്ദപാദങ്ങളെ സേവിച്ചാൽ സംസാരദുഃഖംതീന്നു് നിത്യാനന്ദത്തെ പ്രാപിക്കാം. അതിനാൽ ശരീരം തളന്നു് ജീർണ്ണിക്കുന്നതിനുമുമ്പു് – ഇപ്പോഠം മുതൽക്കുതന്നെ – പരിശ്രമിക്കണം.

മനുഷ്യന്റെ പരമായുസ്സു് നൂറുവഷമാണെന്നു പറയുന്നു. അത്രയും കാലം ജീവിച്ചിരിക്കുമെന്നുതന്നെ വിചാരിക്കുക. അതിൽ പകുതി സമയം ഉറങ്ങിക്കഴിയും. ശൈശവം അജ്ഞതകൊണ്ടും കൌമാരം ക്രീഡാസക്തികൊണ്ടും വാദ്ധക്യം ജരാവ്യാധികൊണ്ടും നഷ്ടമാകുന്നു. ഇടയ്ക്കുള്ള യൌവ്വനം മാത്രമാണു് വല്ലതും ചെയ്യാവുന്നകാലം. അവിവേകി ഈ കാലവും ഭാര്യാപുത്രധനാദികളിലുള്ള അത്യാസക്തിയാൽ ദുർവിനിയോഗംചെയ്തു തുലച്ചുകളയുന്നു. വിഷയലാലസൻ വൃദ്ധനാകുമ്പോഴെങ്കിലും വിരക്തി വരുമോ എന്നു സംശയിക്കണ്ട. ആസക്തി കൂടിവരികയേയുള്ളു. ആത്മമോചനത്തിൽ

digitized by www.sreyas.in

അശേഷം ഉത്സാഹമുണ്ടാവില്ല. എന്തെന്നാൽ ഇന്ദ്രിയങ്ങൾക്ക് വശനായിരിക്കുന്നിടത്തോളം കാലം വിഷയാശ വിട്ടുമാറുകയില്ല. മൂഢൻ ധനത്തിനു വേണ്ടി പ്രാണൻ കളയാൻപോലും മടിക്കുകയില്ല. ധനത്തിനായി കള്ളന്മാരും വ്യാപാരികളും മററും ജീവനെത്തന്നെയും പണയപ്പെടുത്തുന്നതു കാണുന്നില്ലേ? അത്ര ബലവത്തായ ധനാശയെ ഉപേക്ഷിക്കാനാർക്കു കഴിയും? ധനാശയെപ്പോലെ കാമാശയും ദുർജ്ജയമാണ്. പ്രേമചാപല്യങ്ങളാൽ മോഹിപ്പിക്കുന്ന ഭാര്യയേയും ബാലചേഷ്ടകളാൽ വശീകരിക്കുന്ന ശിശുക്കളേയും സ്നേഹം പ്രകടിപ്പിക്കുന്ന സുഹൃത്തുക്കളേയും പ്രിയപ്പെട്ട സഹോദരങ്ങളേയും ദീനരായ മാതാപിതാക്കളേയും കഷ്ടപ്പെട്ടുനേടിയ ഗൃഹധനാദികളേയും അവിവേകി എങ്ങനെ ഉപേക്ഷിക്കും? അജിതേന്ദ്രിയൻ ഇന്ദ്രിയങ്ങളെ പ്രീതിപ്പെടുത്താൻ തുടർച്ചയായി അസത്കർമ്മങ്ങളെ ചെയ്യുന്നതല്ലാതെ ഒരിക്കലും വിരക്തനാകുന്നില്ല. പുഴു പുറത്തു കടക്കുവാൻ ദ്വാരം വെയ്ക്കാതെ കൂടുണ്ടാക്കി അതിൽ കിടന്നു നശിക്കുന്നു. അതുപോലെ ലോഭത്തിനും കാമത്തിനും മോഹത്തിനും വശനായി ജിഹ്വോപസ്ഥങ്ങളെ തൃപ്തിപ്പെടുത്തുന്നതാണ് ജന്മസാഫല്യമെന്നു വിശ്വസിക്കുന്ന മൂഢൻ എന്നാണ് വിരക്തനാകുന്നതു്? കുടുംബപോഷണവ്യഗ്രതയിൽ ആയുസ്സു നശിക്കുന്നതിനേയോ, ഭഗവത്സേവ ചെയ്യാതെ ജന്മം വ്യർത്ഥമാകുന്നതിനേയോ അവനറിയുന്നില്ല. താപത്രയങ്ങളാൽ ദഹിച്ചുകൊണ്ടിരുന്നാലും, ആവക ദുഃഖങ്ങൾക്കാസ്പദമായ കുടുംബത്തിൽതന്നെ ചേർന്നിരിക്കുന്നതല്ലാതെ, അതിൽ നിന്നും വിട്ടുപോകണമെന്ന വിചാരമേ ഉണ്ടാകുന്നില്ല.

കുടുംബത്തിൽ അത്യാസക്തനായവൻ അത്യാഗ്രഹിയാണ്. തനിക്കുള്ളതു പോരാഞ്ഞു് പരധനത്തെ അപഹരിക്കുന്നു. ആ പ്രവൃത്തികൊണ്ടു് ഇവിടെ രാജശിക്ഷയും പരലോകത്തിൽ നരകയാതനയും വരുമെന്നറിയാം. എങ്കിലും അജിതേന്ദ്രിയനാകയാൽ അതിശക്തിയായ കാമത്തിനു വഴിപ്പെടുന്നു. മൂഢന്മാർ മാത്രമാണ് ഇങ്ങനെ അധഃപതിക്കുന്നതെന്നു ധരിക്കേണ്ട. തികഞ്ഞ ശാസ്ത്രപണ്ഡിതന്മാർ പോലും കാമലോഭാദികൾക്കടിമപ്പെട്ടു് കുടുംബപോഷണത്തിൽ മാത്രം മനസ്സിരുത്തി സംസാരസാഗരത്തിൽ താഴ്ന്നുപോകുന്നു. വിഷയതല്പരന് തന്റെ ആത്മാവിനെ മോചിപ്പിക്കുവാൻ സാധ്യമല്ലതന്നെ. അവൻ കാമവശനായിട്ട് സ്ത്രീകളുടെ ക്രീഡാമൃഗമായി അധഃപതിക്കുന്നു. അവരിൽ പുത്രരൂപേണ ജനിച്ചു് വീണ്ടും വീണ്ടും ബന്ധിക്കപ്പെടുന്നു.

അതിനാൽ പ്രിയസ്നേഹിതന്മാരെ! നിങ്ങൾ വിഷയികളോടുള്ള സംഗം ഉപേക്ഷിച്ചു് സർവ്വാഭയപ്രദനായ ശ്രീനാരായണനെ സേവിക്കുവിൻ. അച്യുതനെ സന്തോഷിപ്പിക്കുവാൻ ഒരു പ്രയാസവുമില്ല. ഭഗവാൻ നമ്മുടെയെല്ലാം

digitized by www.sreyas.in

ഉള്ളിൽ ഏതു കാലത്തിലും ദേശത്തിലും വസിക്കുന്നുണ്ട്. എങ്ങും തേടിപ്പോക കണ്ട. വാസ്തവത്തിൽ ശ്രീഹരിയല്ലാതെ അന്യവസ്തുവില്ല. ബ്രഹ്മാവു മുതൽ ക്കുള്ള ഉച്ചനീചങ്ങളായ സകല ഭൂതങ്ങളും മായാകാര്യങ്ങളാണ്. അവയി ലെല്ലാം ഉള്ളും പുറവും നിറഞ്ഞിരിക്കുന്നതു് സച്ചിദാനന്ദവസ്തുവായ ശ്രീ ഹരി തന്നെയാണ്. മായയാൽ മറയ്ക്കപ്പെട്ടിരിക്കുന്നതുകൊണ്ടു് നാനാരൂപങ്ങ ളായി തോന്നുന്നുവെന്നു മാത്രം. അതിനാൽ സർവ്വജീവരാശികളേയും ഭഗവ ത്സ്വരൂപമായി കണ്ടു് പ്രേമവും ദയയും പുലർത്തുവിൻ. അപ്പോൾ അധോ ക്ഷജൻ സന്തോഷിക്കും. ഭഗവാൻ സന്തോഷിച്ചാൽ കിട്ടാത്തതെന്തുണ്ട്? പക്ഷെ ശുദ്ധഭക്തൻ ഭഗവാനെയൊഴിച്ചു് മറ്റൊന്നിനേയുമാഗ്രഹിക്കയില്ല. ശ്രീകൃഷ്ണഭജനത്താൽ ലഭ്യമാകുന്ന ആനന്ദമൊന്നുകൊണ്ടു മാത്രം അവൻ സംതൃ പ്തനാണ്. അതു മുക്തിയേക്കാൾ പ്രിയംകരമാണ്.

ധർമ്മാർത്ഥകാമങ്ങളെല്ലാം ത്രിഗുണകാര്യങ്ങളാണ്. അവ സംസാര ദുഃഖത്തെ നശിപ്പിക്കുന്നില്ല. എന്നാൽ അവയെ സത്യസ്വരൂപനായ ശ്രീഹരി യിൽ സമർപ്പിച്ചാൽ അവയ്ക്കും സത്യത്വം സിദ്ധിക്കുന്നു. പരമപുരുഷന്റെ പ്രീതിയെ സമ്പാദിക്കാനുള്ള ഉത്തമമാർഗ്ഗം സ്വാത്മാർപ്പണമാകുന്നു. ഈ ഉൽകൃഷ്ടമായ ബോധം ഉറയ്ക്കണമെങ്കിൽ ഭാഗവതന്മാരായ മഹാത്മാക്കളുടെ പാദധൂളിയെ വാരിവാരി ശിരസ്സിലണിഞ്ഞുകൊണ്ടു് അവരെ നിഷ്കപടമായി സേവിക്കണം. അതല്ലാതെ വേറെ വഴിയില്ലതന്നെ. വിഷയങ്ങളെ ദൂരെ ത്യജിച്ചു് ഭഗവാനെ നിഷ്കളങ്കമായി ഭജിക്കുന്നവർക്കു് മാർഗ്ഗദർശനം നൽകി രക്ഷിക്കുവാൻ തന്തിരുവടി തക്കതായ ഗുരുവിനെ തക്കസമയത്തു് എത്തിച്ചു കൊടുക്കുന്നു. കരുണാനിധിയായ ശ്രീനാരദഭഗവാനാണ് എനിക്കു് അനുഭവ പൂർവ്വകമായ ഈ ഭാഗവതധർമ്മമുപദേശിച്ചതു്. ഗുരുവൈഭവംകൊണ്ടു മാത്രമെ ഉപദേശം ഫലിക്കുകയുള്ളൂ. ഗുരുകൃപാഞ്ജനം കൊണ്ടു മാത്രമെ ഭഗവ ദ്ദർശനം ലഭിക്കുകയുള്ളൂ.

ബാലന്മാർ ചോദിച്ചു:- പ്രഹ്ളാദ! ശ്രീനാരദർ നിനക്കുപദേശം തന്നു വെന്നോ? നീയും ഞങ്ങളും അന്യഗുരുക്കന്മാരെ കണ്ടിട്ടുപോലുമില്ലല്ലോ. ശ്രീനാരദരെപ്പോലെയുള്ള ഹരിദാസന്മാർക്കു് നിന്റെ കൊട്ടാരത്തിൽ പ്രവേശി ക്കാനും സാധ്യതയില്ല. എന്നിരിക്കെ ദേവർഷിയുടെ ഉപദേശം നിനക്കെങ്ങനെ കിട്ടി?

# അദ്ധ്യായം 7.

## പ്രഹ്ളാദന്റെ ഉപദേശം (തുടച്ച്)

മഹാഭാഗവതനായ പ്രഹ്ളാദൻ പറഞ്ഞു:- ഒരിക്കൽ പിതാവ് മന്ദര പർവ്വതത്തിൽ പോയി തപസ്സു ചെയ്തുകൊണ്ടിരുന്നു. ആ തക്കംനോക്കി ദേവന്മാർ വലിയ സന്നാഹത്തോടുകൂടി യുദ്ധം ചെയ്യാൻ വന്നു. അസുരന്മാർ പ്രാണഭയത്താൽ നാലുവഴിക്കും ഓടിയൊളിച്ചു. മാതാവ് അപ്പോൾ എന്നെ ഗർഭം ധരിച്ചിരിക്കുകയായിരുന്നു. നിരാശ്രയയായ അമ്മയെ ഇന്ദ്രൻ പിടിച്ചുകൊണ്ടുപോയി. അമ്മ പേടിച്ചു നടുങ്ങി ദയനീയമായി നിലവിളിച്ചു. ആ സമയം ശ്രീനാരദർ അവിടെ വന്ന് ഇന്ദ്രനോട് പറഞ്ഞു: "ഇവൾ നിരപരാധിയും പതിവ്രതയും അന്യന്റെ ഭാര്യയുമാണല്ലോ. ഇവളെ ബലാൽക്കാരമായി കൊണ്ടുപോകുന്നതു യോഗ്യമല്ല, വിട്ടയക്കുക".

ഇന്ദ്രൻ പറഞ്ഞു:- ഭഗവൻ! ഇവളുടെ ഗർഭത്തിൽ ഹിരണ്യകശിപുവിന്റെ വീര്യമുണ്ട്. ആ ശിശു വളർന്നുവന്നാൽ പിതാവിനേക്കാൾ ഭയങ്കരനായേക്കാം. അതിനാൽ ഇവൾ പ്രസവിച്ചുണ്ടാകുന്ന ശിശുവിനെ കൊന്നിട്ട് ഇവളെ വിട്ടയച്ചേക്കാം.

ശ്രീനാരദർ പറഞ്ഞു:- ഇന്ദ്ര! ഭയപ്പെടേണ്ട. ഇവൻ നിങ്ങളുടെയെന്നല്ല, ആരുടേയും ശത്രുവല്ല. ഇവൻ മഹാനും മഹാഭാഗവതനും നിർമ്മലനുമാണ്. ശ്രീഹരിയുടെ അന്തരംഗഭക്തനാണ്. ഭഗവാന്റെ വാത്സല്യഭാജനമായ ഇവനെ വധിക്കാൻ നിന്നാൽ സാധ്യവുമല്ല.

ദേവർഷിയുടെ വാക്കിനെ ആദരിച്ച് ഇന്ദ്രൻ ഗർഭസ്ഥനായ എന്നെ ഉദ്ദേശിച്ച് മാതാവിനെ പ്രദക്ഷിണം ചെയ്തു വണങ്ങിട്ടു പോയി. കൃപാലുവായ ദേവർഷി അമ്മയെ തന്റെ ആശ്രമത്തിൽ ഇരുത്തി രക്ഷിച്ചു. ഭർത്താവ് തിരിച്ചുവന്നിട്ടേ താൻ പ്രസവിക്കാവൂ, അതുവരെ ശിശു ക്ഷേമമായിരിക്കണമെന്ന സങ്കല്പത്തോടെ മാതാവ് ശ്രീനാരദരെ ശ്രദ്ധാഭക്തിപുരസ്സരം ശുശ്രൂഷിച്ചു. മഹാകാരുണികനായ ദേവർഷി, അമ്മയുടെ ദുഃഖനിവൃത്തിക്കും ഗർഭസ്ഥനായ എന്റെ പരമശ്രേയസ്സിനുമായി ഭാഗവതധർമ്മത്തെ വഴിപോലെ ഉപദേശിച്ചുകൊടുത്തു. കാലപ്പഴക്കം കൊണ്ടും സ്ത്രീസ്വഭാവംകൊണ്ടും അമ്മ അതെല്ലാം മറന്നു. ഋഷിയുടെ അനുഗ്രഹവിശേഷത്താൽ ഞാനതൊരിക്കലും മറന്നില്ല. ഇപ്പോഴും എന്റെ ഓർമ്മയിലുണ്ട്. അതിനെത്തന്നെയാണ്

digitized by www.sreyas.in

നിങ്ങൾക്കും പറഞ്ഞുതന്നതു്. നിങ്ങളും ശ്രദ്ധിച്ചനുഷ്ഠിച്ചാൽ ഭഗവാനിൽ പരിശുദ്ധഭക്തിയുണ്ടാകും.

ഗർഭോല്പത്തി, ജനനം, വളർച്ച, പരിണാമം, ക്ഷയം, മരണം എന്നീ ഷഡ്വികാരങ്ങൾ ദേഹധർമ്മങ്ങൾമാത്രമാണ്. ആത്മാവിനിവയൊന്നുമില്ല. ആത്മാവു് എപ്പോഴും ഒരേനിലയിലിരിക്കുന്നു. ആത്മാവു് ഏകനും നിത്യനും പരിശുദ്ധനും സർവ്വവ്യാപിയും അസംഗനും സ്വയംപ്രകാശനും പരിപൂർണ്ണനുമാകുന്നു. ആത്മാവിന്റെ ഈ ലക്ഷണങ്ങളെ മനസ്സിലാക്കി ദേഹത്തിൽ നിന്നും വിഭിന്നനാണെന്നുകാണണം. അപ്പോൾ ദേഹാദികളിലുള്ള മിഥ്യാഭിനിവേശത്തെ കളയാൻ കഴിയും. ജഡമായ ദേഹാദികളെ പ്രകാശിപ്പിക്കുന്നതു് സച്ചിദാനന്ദമായ ആത്മാവാണ്. ഈ ശരീരത്തിൽതന്നെയാണ് ആത്മാവിനെ അന്വേഷിക്കേണ്ടതു്. ഈ ശരീരത്തിൽ ആത്മാവല്ലാത്തതിനെ ഓരോന്നായി 'ഇതല്ല ഇതല്ല' എന്നു് തള്ളീട്ടു് ആത്മാവിനെ അറിയാൻ ശ്രമിക്കണം. അനേകജന്മവാസനാബലത്താൽ അതിവേഗം ആത്മാനുഭവമുണ്ടായില്ലെന്നുവരാം. എങ്കിലും നിരാശപ്പെടാതെ തുടർന്നു് ദൃഢവും നിരന്തരവുമായ പരിശ്രമം ചെയ്യണം. അപ്പോൾ അജ്ഞാനബീജം നശിച്ചു് യഥാർത്ഥജ്ഞാനം പ്രകാശിക്കും.

ഭഗവാനിൽ നിരതിശയപ്രേമം സമ്പാദിക്കേണ്ടതാണ് ആവശ്യം. അതിനു ആദ്യമായി കാമക്രോധാദി അരിഷഡ്വർഗ്ഗങ്ങളെ ജയിക്കണം. സ്വധർമ്മങ്ങളെ ഫലകാംക്ഷകൂടാതെ ഈശ്വരാർപ്പണമായി ചെയ്യണം. ഭക്തിമാർഗ്ഗത്തെ ഉപദേശിച്ചുതരുന്ന ഗുരുക്കന്മാരെ നിഷ്കപടമായി പ്രേമപൂർവ്വം സേവിക്കണം. തന്റെ സർവ്വസ്വവും മനഃപൂർവ്വം അവർക്കായി സമർപ്പിക്കണം. സാധുക്കളായ ഭക്തന്മാരോടു് ചേർന്നിരിക്കണം. വിഷയികളിൽനിന്നും കഴിയുന്നതും അകന്നിരിക്കണം. കിട്ടുന്ന ദ്രവ്യങ്ങളെക്കൊണ്ടു് ഇഷ്ടദേവനെ ആരാധിക്കണം. ഭഗവാന്റെ കല്യാണഗുണങ്ങളേയും അത്ഭുതലീലകളേയും കേൾക്കകയും കീർത്തിക്കുകയും ചെയ്യണം. ഏകാന്തത്തിലിരുന്നു് ഭഗവാന്റെ ശ്രീമച്ചരണാരവിന്ദങ്ങളെ ധ്യാനിക്കണം. ഭഗവാന്റെ ശ്രീവിഗ്രഹങ്ങളെ ദർശിക്കുകയും പൂജിക്കുകയും ചെയ്യണം. അതേസമയം തന്തിരുവടി സർവ്വഭൂതങ്ങളിലും അഭേദമായി അന്തര്യാമിയായി സന്നിധാനം ചെയ്യുന്നുവെന്നറിഞ്ഞു് സകല ജീവരാശികളേയും സമ്മാനിക്കണം. ഈവകയിലുള്ള സ്ഥിരപരിശ്രമംകൊണ്ടു് ഇന്ദ്രിയങ്ങൾ സ്വാധീനമാകും. കാമക്രോധാദികൾ നശിക്കും. ശ്രീകൃഷ്ണനിൽ പ്രേമഭക്തി സ്ഥായിയായി ഉറയ്ക്കും. അതിനു് പിന്നീടൊരിക്കലും ഇളക്കം സംഭവിക്കയില്ല.

digitized by www.sreyas.in

ഇപ്രകാരമുള്ള പ്രേമിഭക്തന്റെ ലക്ഷണങ്ങളും ചേഷ്ടകളും കേവലം അലൌകികങ്ങളായിരിക്കും. അവൻ ഭഗവാന്റെ ഗുണങ്ങളെ പ്രേമപൂർവ്വം കേൾക്കും. ഹർഷപുളകങ്ങളണിഞ്ഞു് കീർത്തിക്കും. സന്തോഷാധികൃത്താൽ ഉച്ചത്തിൽ തിരുനാമങ്ങളെ ഘോഷിക്കും. തന്തിരുവടിയെ കാണാനുള്ള അത്യുൽക്കണ്ഠയാൽ കാതരനായി നിലവിളിക്കും. ഭഗവല്ലീലകളെ കേട്ടതുപോലെ അഭിനയിക്കും. ബാധ പിടിപെട്ടവനെപ്പോലെ ചിരിക്കും, കരയും, തന്മയനായി ധ്യാനിക്കും; കാണുന്നവരെയെല്ലാം ഭഗവത്സ്വരൂപമായി കണ്ടു് വീണു നമസ്കരിക്കും; വികാരാധികൃത്താൽ ദീർഘശ്വാസംവിടും; ലോകപരിഹാസത്തെ അശേഷം വക വയ്ക്കാതെ ലജ്ജകൈവിട്ടു്, 'ഹരേ! ജഗൽപതേ! നാരായണ!' എന്നിങ്ങനെ ഉച്ചത്തിൽ കീർത്തിക്കും. ഈ പ്രേമോന്മാദാവസ്ഥയിലെത്തിയവൻ സകല ലോക ബന്ധങ്ങളിൽനിന്നും പുണ്യപാപങ്ങളിൽനിന്നും മുക്തനായിക്കഴിഞ്ഞുവെന്നു ധരിക്കണം. അവന്റെ ആശയഗതിയും ആകൃതിയും ഭഗവത് ഭാവത്തെ അനുസരിച്ച് താദാത്മ്യം പ്രാപിക്കുന്നു. ജന്മജന്മാന്തരങ്ങളിലായി ഉറച്ചു വേരൂന്നിയ അജ്ഞാനവാസനകൾ സമൂലം ദഹിച്ചുപോകുന്നു. അവൻ ഇനി ജന്മമില്ലാത്ത സ്ഥാനമായ ഭഗവത്പാദമൂലത്തിൽ ചേരുന്നു.

പ്രിയ സ്നേഹിതന്മാരേ! ഈ മഹാഭാഗ്യം നിങ്ങൾക്കും വേണ്ടേ? ഒടുങ്ങാത്ത സംസാരത്തിൽ നിന്നും കരകയറുവാനു വേറെ വഴിയില്ലതന്നെ. അധോക്ഷജന്റെ ശ്രീപാദത്തെ സ്പർശിച്ചാൽ മാത്രമേ ഗതി കിട്ടുകയുള്ളൂ. ആ പാദസ്പർശം തന്നെയാണു് ബ്രഹ്മാനന്ദം. നിങ്ങൾ ആ ഹൃദയേശ്വരനെ ഭജിക്കുവിൻ. ആ അഭയചരണങ്ങളെ തേടി എങ്ങും പോകേണ്ട. പ്രഭു നമ്മുടെയും സകല പ്രാണികളുടെയും ഹൃദയത്തിൽ അഭേദമായി പ്രകാശിക്കുന്നു. അത്ര സുലഭനായിരിക്കെ ഉപാസിക്കാനെന്താണു് പ്രയാസം? ആ പ്രേമമൂർത്തിയെ കൈവെടിഞ്ഞു് ദുഷ്ടവിഷയങ്ങളുടെ പുറകേ അലയുന്നതിൽപരം മൌഢ്യം വേറെയുണ്ടോ? ക്ഷുദ്രപ്രാണികൾ പോലും വിഷയസുഖം സർവ്വസാധാരണയായനുഭവിക്കുന്നതു കാണാറില്ലേ? വാസ്തവത്തിൽ അവ സുഖങ്ങളല്ല, സുഖത്തിന്റെ വേഷം കെട്ടിയ നരകയാതനകളാണു്.

ഭാര്യാപുത്രാദികളും ഗൃഹധനാദികളുമെല്ലാം ക്ഷണഭംഗുരങ്ങളാണു്. അല്പായുസ്സായ മനുഷ്യനെ അവ എത്രത്തോളം സുഖിപ്പിക്കുമെന്നാലോചിച്ചു നോക്കുവിൻ. നാം എത്ര കഷ്ടപ്പെട്ടു സമ്പാദിച്ചാലും അവ നമ്മെ വിട്ടുപോകുന്നു, അല്ലെങ്കിൽ നാം അവയെ വിട്ടുപോകുന്നു. നശ്വരമായ ശരീരത്തിന്റെ സുഖത്തിനായി വിലയേറിയ മനുഷ്യജന്മത്തെ കളഞ്ഞുകുളിക്കരുതു്. നാം ശരീരമല്ല, ആത്മാവാണു്. ഈ ശരീരം നമ്മുടേതല്ല. ഇതു് ശ്വാക്കളുടേതോ, അഗ്നിയുടേതോ, പുഴുക്കളുടേതോ, മണ്ണിന്റേതോ ആണു്. ശരീരം തന്നെയും നമ്മുടെ

digitized by www.sreyas.in

തല്ലെങ്കിൽ ശരീരസംബന്ധികളായ ഭാര്യാദികൾ നമ്മുടേതല്ലെന്നു പറയേണ്ട മോ? ആത്മാവിന്റെ സ്വരൂപം ആനന്ദം മാത്രയായിരിക്കെ, ക്ഷുദ്രവിഷയങ്ങളിൽ നിന്നും ആത്മാവിനു ആനന്ദം ലഭിക്കേണ്ട ആവശ്യമില്ല.

ഗർഭവാസംമുതൽ മരണംവരെ ജീവൻ അനുഭവിക്കുന്ന ദുരിതങ്ങളെക്കുറിച്ച് ചിന്തിച്ചുനോക്കുവിൻ. ശരീരമെടുക്കുന്നതു ദുഃഖാനുഭവത്തിനുമാത്രമാണ്, അല്പവും സുഖത്തിനായിട്ടല്ലെന്നപ്പോൾ മനസ്സിലാകും. ദുഃഖസംബന്ധമില്ലാത്ത സുഖസ്ഥാനം ഭഗവാൻ മാത്രമാണ്. നിഷ്കാമമായി ഭഗവാനെ ഭജിച്ചാൽ അർത്ഥാദികളെല്ലാം താനേ വന്നുചേരും. എങ്കിലും അവയെ ആഗ്രഹിച്ച് ആത്മാനന്ദത്തിനു വിഘാതം വരുത്തരുത്. സംസാരസംതരണത്തിന് ഉത്തമ ഉപകരണമായ മനുഷ്യദേഹത്തെ തന്ന ജഗദീശ്വരനെ ഭജിക്കാത്തവർ കൃതഘ്നന്മാർ തന്നെ, സംശയമില്ല.

അസുരന്മാരായ നാം ഹരിഭജനത്തിനധികാരികളാണോ എന്നും സംശയിക്കണ്ട. ഭഗവാന്റെ സൃഷ്ടിയായ സമസ്തപ്രാണികളിലും അവിടുന്ന് അന്തര്യാമിയായിരുന്ന് ഹിതത്തെ ചെയ്യുന്നു. അതിനാൽ സകല പ്രാണികളും ഹരിഭജനത്തിനധികാരികൾ തന്നെ. മുകുന്ദന്റെ ശ്രീചരണങ്ങളെ ആരു ഭജിച്ചാലും സ്വസ്തിമാനായി ഭവിക്കും, നിശ്ചയം. ബ്രാഹ്മണത്വം, ദേവത്വം, ഋഷിത്വം, പാണ്ഡിത്യം, ദാനം, തപസ്സ്, യജ്ഞം, വ്രതം, ഇവയുള്ളതുകൊണ്ടുമാത്രം ഭഗവാൻ പ്രസാദിക്കുകയില്ല. ഹരിഭക്തിയില്ലാത്തവന്റെ ഈവക വിശേഷഗുണങ്ങളെല്ലാം വെറും വേഷം മാത്രമാണ്. നിഷ്കപടവും നിഷ്കാമവുമായ ഭക്തികൊണ്ടു മാത്രമെ മുകുന്ദൻ പ്രസാദിക്കുകയുള്ളൂ. ആ പാദമൂലങ്ങളെ ശരണം പ്രാപിച്ചാൽ ആർക്കും ഭഗവത്കൃപ ലഭിക്കും. ദൈത്യന്മാർ, രാക്ഷസന്മാർ, യക്ഷന്മാർ, സ്ത്രീകൾ, ശൂദ്രർ, പക്ഷികൾ, മൃഗങ്ങൾ മുതലായ എത്രയോ പാപജീവന്മാർ ഭഗവത്സംബന്ധത്താൽ പരമപുരുഷാർത്ഥത്തെ പ്രാപിച്ചിട്ടുണ്ട്. അങ്ങനെയിരിക്കെ ഭക്തിപൂർവ്വം ഭജിച്ചാൽ ഭഗവത്പ്രാപ്തി കൈവരുമെന്നു പറയേണ്ടതില്ലല്ലോ.

സുഹൃത്തുക്കളേ! ഞാൻ വേണ്ടിടത്തോളം നിങ്ങളോടു പറഞ്ഞു കഴിഞ്ഞു. ഗിരിധാരിയായ ശ്രീഭഗവാനിൽ നിരതിശയ പ്രേമഭക്തിയുണ്ടാവുക, ചരാചരങ്ങളായ സകല ഭൂതങ്ങളേയും തന്തിരുവടിയായി കാണുക, അതു തന്നെയാണ് ജന്മസാഫല്യം.



digitized by www.sreyas.in

# അദ്ധ്യായം 8.

## നരസിംഹാവതാരം – ഹിരണ്യകശിപുവധം

ശ്രീനാരദർ പറഞ്ഞു:– പ്രഹ്ലാദന്റെ ഉപദേശം ശുദ്ധബുദ്ധികളായ അസുരബാലന്മാക്ക് നിർദ്ദോഷമാണെന്നു ബോദ്ധ്യമായി. ഗുരുക്കന്മാരുടെ ദൂഷിച്ച ഉപദേശത്തെ തിരസ്കരിച്ചിട്ട് അവരെല്ലാവരും പ്രഹ്ലാദനോടുചേന്ന് ഹരിഭജനം തുടങ്ങി. പാഠശാലയിൽ ഉച്ചത്തിലുയന്ന നാമഘോഷത്തെ കേട്ടു ഗുരുക്കന്മാർ വന്നു നോക്കി അമ്പരന്നു നിന്നുപോയി. പ്രഹ്ലാദനൊരുവൻ കാരണം കുട്ടികളെല്ലാം വഴിപിഴച്ചുപോയെന്ന് അവർ കണ്ടു. അതിന്റെ ഭവിഷ്യത്തിനെക്കുറിച്ചാലോചിച്ചപ്പോൾ ഭയസംഭ്രാന്തരായി. അരക്ഷണവും കളയാതെ ഓടിച്ചെന്ന് വൃത്താന്തം ഹിരണ്യകശിപുവിനെ അറിയിച്ചു. കണ്ണകഠോരമായ ആ വാത്ത കേട്ട് അസുരൻ കോപാക്രാന്തനായി. ക്രോധത്താൽ സവ്വാംഗം വിറച്ചു. പുത്രന്റെ കഥകഴിക്കാൻ ഇനി ഒട്ടും താമസിക്കരുതെന്നുറച്ചിട്ട് ഉടൻ പ്രഹ്ലാദനെ മുമ്പിൽ ആനയിക്കുവാൻ ആജ്ഞാപിച്ചു.

കുഞ്ഞുപ്രഹ്ലാദൻ അച്ഛന്റെ സമീപം വന്ന് വിനയപൂവ്വം നമസ്കരിച്ച് കൈകെട്ടി പ്രശാന്തനായിനിന്നു. ആ ഭാഗവതോത്തമനിൽ വാത്സല്യമല്ലാതെ ആക്കെങ്കിലും ദ്വേഷം തോന്നുമോ? എന്നാൽ നിഷ്ഠുരനായ അസുരൻ മകനെ വെറുത്തു. ചവിട്ടേററ സർപ്പത്തെപ്പോലെ ദീർഘനിശ്വാസം ചെയ്തു. ക്രോധാധികൃത്താൽ ദൃഷ്ടികൾ വക്രമായി. അതിപരുഷമായ ദുർവാക്കുകളെ ഇപ്രകാരം വമിച്ചു: "എടാ ധിക്കാരി, കുലദ്രോഹി! എന്റെ വാക്കിനെ നിരസിച്ചു നടക്കുന്ന നിന്നെ ഇനി ജീവനോടെ വച്ചേക്കുകയില്ല. ഇപ്പോൾതന്നെ യമലോകത്തേക്കയച്ചേക്കാം. എടാ, എൻെറ ഭാവം പകന്നാൽ സകല ലോകവാസികളും പേടിച്ചു വിറക്കും. ആ എന്നെ കൂട്ടാക്കാതെ നീ എന്തുബലം കണ്ടിട്ടാണ് അതിക്രമിക്കുന്നതു്?"

ഉഗ്രദണ്ഡനായ അസുരചക്രവത്തിയുടെ ക്രോധത്തെ പ്രഹ്ലാദൻ ഒട്ടും ഭയപ്പെട്ടില്ല. നേരേമറിച്ച് അജ്ഞാനിയായ പിതാവിൽ അനുകമ്പയാണ് ആ മഹാഭക്തനു് തോന്നിയതു്. പിതാവിനെനോക്കി ശാന്തഗംഭീരസ്വരത്തിൽ ഇപ്രകാരം പറഞ്ഞു:–"രാജൻ! ബ്രഹ്മാവുവരെയുള്ള സകല ചരാചരങ്ങളേയും സ്വാധീനത്തിൽവച്ചിരിക്കുന്ന ഒരുവനുണ്ട്. സവ്വനിയന്താവും കാലസ്വരൂപനുമായ ആ പ്രഭുവിൻെറ സ്ഥൂലരൂപമാണ് ഈ പ്രപഞ്ചം. ഭഗവാൻ സ്വസങ്കല്പത്താൽ ഈ ജഗത്തിനെ സൃഷ്ടിച്ചു രക്ഷിച്ചു സംഹരിക്കുന്നു.

digitized by www.sreyas.in

ഓജസ്സ്, സഹം, ബലം, സത്വം ഇവയെല്ലാം ഭഗവാൻ തന്നെ. എനിക്കു മാത്രമല്ല, അങ്ങയ്ക്കും സകലപ്രാണികൾക്കും തന്തിരുവടി തന്നെയാണ് ബലം. ആ ഭഗവാൻ ആർക്കും ശത്രുവല്ല, പരമബന്ധുവാണ്.

ഭഗവാനിൽ ദ്വേഷം കാണുന്ന അസുരസ്വഭാവത്തെ ഇനിയെങ്കിലു മുപേക്ഷിക്കുക. ബന്ധു, ശത്രു എന്ന വിഷമഭാവനയെ നീക്കി സർവ്വത്ര സമഭാവനയെ പുലർത്തുക. അങ്ങയ്ക്ക് ഒരേ ഒരു ശത്രുവേയുള്ളൂ. അതങ്ങയുടെ മനസ്സാണ്. ഇന്ദ്രിയജയമില്ലാത്തതിനാൽ മനസ്സ് അങ്ങയെ വഴിതെററിക്കുന്നു. അങ്ങയെപ്പോലെയുള്ളവർ പത്തുദിക്കുകളേയും ജയിച്ചു കഴിഞ്ഞുവെന്നഹങ്കരിക്കുന്നുണ്ട്. പക്ഷെ ആദ്യം ജയിക്കേണ്ടതായ കാമക്രോധാദി ശത്രുക്കളെ അങ്ങ് ജയിച്ചില്ലല്ലോ. അവർ അകത്തിരുന്ന് യഥാർത്ഥ ധനമായ ശാന്തിയെ അപഹരിക്കുന്നതു് അങ്ങറിയുന്നില്ല. മനസ്സിനെ സമനിലയിൽ നിർത്തുന്നതു തന്നെയാണ് അത്യുൽകൃഷ്ടമായ പരമേശ്വരപൂജ. ഈ സമഭാവനയെ സമ്പാദിച്ച സാധുക്കൾ മാത്രമാണ് ശത്രുക്കളില്ലാത്ത വീരന്മാർ.''

അഹങ്കാരിയായ അസുരചക്രവർത്തിക്ക് പുത്രന്റെ അമൃതവാണിയെ ഒട്ടും പൊറുക്കാൻ കഴിഞ്ഞില്ല. പുത്രനെ തുറിച്ചുനോക്കിക്കൊണ്ട് ഇപ്രകാരം അലറി: “എടാ, അധികപ്രസംഗി! നീ സ്വയം മരിക്കാനാഗ്രഹിക്കുന്നു എന്ന് വ്യക്തമായിക്കഴിഞ്ഞു. അല്ലെങ്കിൽ ഇത്ര ധിക്കാരമായി എന്നെ ഉപദേശിക്കാൻ പുറപ്പെടുകയില്ലായിരുന്നു. മൂന്നുലോകങ്ങളിലുമുള്ള എന്റെ പ്രജകൾ പറയുന്നു, ഞാനല്ലാതെ ഒരീശ്വരനില്ലെന്ന്. നീയാണെങ്കിൽ ഉണ്ടെന്നു പറയുന്നു. ഉണ്ടെങ്കിൽ അവനെവിടെ?

പ്രഹ്ലാദൻ: ജഗദീശ്വരൻ എല്ലായിടത്തുമുണ്ടല്ലോ.

ഹിരണ്യകശിപു:– എന്നാൽ ഈ തൂണിലെന്തുകൊണ്ടു കാണുന്നില്ല?

പ്രഹ്ലാദൻ: തൂണിലുമുണ്ട് തുരുമ്പിലുമുണ്ട്, എന്തു സംശയം? ഞാൻ സ്പഷ്ടമായി കാണുന്നുവല്ലോ.

ഹിരണ്യകശിപു:–ഞാൻ കാണാത്തതിനെ നീ കാണുന്നുവെന്നോ? ഈ തൂണിൽ നിന്റെ രക്ഷകനെ കാണാത്തപക്ഷം, തൊട്ടതിനെല്ലാം വിപരീതം പറയുന്ന നിന്റെ ശിരസ്സിനെ ഞാൻ അറുത്തിടുന്നുണ്ട്. നിന്റെ ഇഷ്ടദൈവമെന്നു പറയുന്ന ഹരി നിന്നെ രക്ഷിക്കുന്നതൊന്നു കാണട്ടെ.

ആ മഹാസുരൻ മഹാഭാഗവതനായ പുത്രനെ ഇപ്രകാരം ക്രൂരവാക്കുകളാൽ മുറിവേൽപ്പിച്ചിട്ട് സിംഹാസനത്തിൽ നിന്നു ചാടി മുഷ്ടിചുരുട്ടി സ്തംഭത്തിൽ ബലമായി താഡിച്ചു. രക്ഷിതാവിനെ പുത്രന്റെ

digitized by www.sreyas.in

കൺമുമ്പിൽ അടിച്ച് നിഷ്പ്രഭനാക്കിയാൽ പുത്രന്റെ അഹങ്കാരം ശമിച്ച് തനിക്കു സ്വാധീനനാകും, പുത്രനെ വധിക്കാതെ കഴിക്കാം എന്നു പിതാവു ആശിച്ചിരിക്കാം.

ഹിരണ്യകശിപു തൂണിൽ താഡിച്ച ആ ക്ഷണത്തിൽ ലോകം ഇതേവരെ കേട്ടിട്ടില്ലാത്തവിധം അണ്ഡകടാഹം തകർന്നുപോകുമാറ് അതിഭീഷണമായ ഒരു പ്രചണ്ഡധ്വനി അവിടെ മുഴങ്ങി. അങ്ങു സത്യലോകത്തിലിരുന്ന ബ്രഹ്മാവാദികൾപോലും ഭയകമ്പിതരായി ലോകനാശമടുത്തുവോ എന്ന് ശങ്കിച്ചു. അഭൂതപൂർവ്വവും ചെവിക്കല്ലിനെ തകർക്കുന്നതുമായ ആ അലർച്ചകേട്ട് അസുരന്മാരെല്ലാം ഞെട്ടിത്തരിച്ചുപോയി. എന്നാൽ ധീരനായ ഹിരണ്യകശിപു ഭയപ്പെട്ടില്ല. ആ ശബ്ദം എവിടെനിന്നു വന്നുവെന്ന് ആരാഞ്ഞു. പക്ഷെ അറിയാൻ കഴിഞ്ഞില്ല.

താൻ തൂണിലും തുരുമ്പിലുമുണ്ടെന്ന പ്രിയഭക്തന്റെ വാക്കിനെ സത്യമാക്കുവാനും, തന്റെ ഭക്തന്മാരായ സനകാദികൾ ജയവിജയന്മാർക്ക് കൊടുത്ത ശാപമോക്ഷത്തെ സത്യമാക്കുവാനും, പ്രഹ്ലാദൻ അവദ്ധ്യനാണെന്ന് സ്വഭക്തനായ ശ്രീനാരദർ ഇന്ദ്രനോടു പറഞ്ഞ വാക്കു പാലിക്കുവാനും, തന്റെ ഭക്തനായ ബ്രഹ്മാവു കൊടുത്ത വരത്തെ സഫലമാക്കുവാനും, സർവ്വോപരി 'ന മേ ഭക്തഃ പ്രണശ്യതി' എന്ന തന്റെ വാക്ക് അക്ഷരംപ്രതി നിറവേറ്റുവാനുമായി ശ്രീഹരി, മൃഗവും മനുഷ്യനുമല്ലാത്തവിധത്തിൽ അത്യത്ഭുതമായ നരസിംഹരൂപത്തിൽ തൂണിൽനിന്നും നിർഗ്ഗമിച്ച് സഭാവാസികൾക്ക് പ്രത്യക്ഷീഭവിച്ചു. ഹിരണ്യകശിപു ആ രൂപത്തെ കണ്ടിട്ട് "അഹോ! മൃഗവും മനുഷ്യനുമല്ലാത്ത ഇതെന്തൊരു ജന്തു?" എന്നു വിസ്മയിച്ചു. ശാപത്താൽ അസുരനായി ജനിക്കേണ്ടിവന്ന തന്റെ പ്രിയപാർഷദനെ ഭക്തവത്സലൻ അത്യത്ഭുതസ്വരൂപത്തെ കാണിച്ചനുഗ്രഹിച്ചു.

നരസിംഹമൂർത്തിയുടെ സ്വരൂപവിശേഷത്തെ എങ്ങനെ വർണ്ണിക്കേണ്ടു? ചുട്ടുപഴുപ്പിച്ച സ്വർണ്ണക്കട്ടകൾപോലെ ജ്വലിക്കുന്ന ഉഗ്രനേത്രങ്ങൾ, അതിപ്രകാശമുള്ള സടാരോമങ്ങളെക്കൊണ്ട് ജൃംഭിച്ചമുഖം, ഉഗ്രദംഷ്ട്രങ്ങൾ, കരവാളംപോലെ ചലിക്കുന്നതും ക്ഷുരകന്റെ കത്തിപോലെ തീക്ഷ്ണവുമായ നാവ്, മുഖത്തെ ഭീകരമാക്കിത്തീർക്കുന്ന വളഞ്ഞ പുരികങ്ങൾ, സ്തബ്ധങ്ങളും ഉച്ഛ്രിതങ്ങളുമായ ചെവികൾ, പർവ്വതഗുഹ പോലെയുള്ള നാസാദ്വാരങ്ങൾ, ചെവികൾവരെ വ്യാപിച്ച ഭയങ്കരകോർവായ്കൾ, ആകാശംമുട്ടെ ഉയർന്ന ശരീരം, കുറുകി തടിച്ച കഴുത്ത്, വിസ്താരമായ മാറിടം, ഇടുങ്ങിയ മധ്യപ്രദേശം, ചന്ദ്രികപോലെ വെളുത്ത രോമങ്ങൾ, നീണ്ടുകൂർത്ത നഖങ്ങളോടുകൂടിയ

digitized by www.sreyas.in

അസംഖ്യം കൈകഠം, എന്നിപ്രകാരം അതിഭയാനകാകാരനായ നരസിംഹമൂത്തി അസുരന്മാരെയെല്ലാം വിരട്ടിപ്പായിച്ചുകൊണ്ടു് ഹിരണ്യകശിപുവിന്റെ മുമ്പിൽ വന്നുനിന്നു.

ധീരനായ അസുരൻ തന്റെ മരണം നിശ്ചയമാണെന്നറിഞ്ഞു. പക്ഷേ ഒട്ടും പരിഭ്രമിച്ചില്ല. ഗദാധാരിയായി അലറിക്കൊണ്ടു് ശത്രുവിന്റെ നേക്കു കുതിച്ചു് ബലമായി പ്രഹരിച്ചു. ഭഗവാൻ ഗദയോടുകൂടി അവനെ പിടിച്ചു. അവൻ പിടിയിൽ നിന്നും കുതറി പുറത്തേക്കു ചാടി. അവനെ കുറെനേരം യുദ്ധക്രീഡചെയ്യാൻ ഭഗവാൻ അനുവദിച്ചതായിരുന്നു. അതുകണ്ടു് മേഘങ്ങളിൽമറഞ്ഞു നോക്കിനിന്നിരുന്ന ദേവന്മാർ ഭയന്നു് നടുങ്ങി. അസുരൻ പരിചയാൽ സ്വദേഹത്തെ മറച്ചുകൊണ്ടു് നരസിംഹമൂത്തിയെ വെട്ടാനായി വാളുയത്തിപ്പിടിച്ചു് പരുന്തിന്റെ വേഗത്തിൽ ചുററിവന്നു. സന്ധ്യാസമയം വരെ സ്വാമി ഭൃത്യന്മായി യുദ്ധക്രീഡചെയ്തു. സന്ധ്യയായപ്പോഠം നരസിംഹമൂത്തി ചെവിപൊട്ടുമാറു് ഉച്ചത്തിൽ അട്ടഹസിച്ചു. ആ ഘോരനിനാദത്താൽ ഭീതനായി അസുരൻ കണ്ണടച്ചപ്പോഠം ഭഗവാൻ അവനെ പെട്ടെന്നു കടന്നു പിടിച്ചു. പാമ്പിനാൽ ഗ്രഹിക്കപ്പെട്ട എലിയെപ്പോലെ ആതുരനായ അസുരൻ ആ പിടിയിൽനിന്നും രക്ഷപ്പെടാൻ ശ്രമിച്ചു, പക്ഷെ ഫലിച്ചില്ല.

ബ്രഹ്മാവു് കൊടുത്ത വരങ്ങഠംക്കൊന്നിനും വിരോധംവരാത്ത വിധത്തിൽ പകലും രാത്രിയുമല്ലാത്ത സന്ധ്യാസമയത്തു്, ഗൃഹത്തിനകത്തും പുറത്തുമല്ലാത്ത വാതൽപടിയിൽ വച്ചു്, ഭൂമിയിലും ആകാശത്തിലുമല്ലാത്ത തന്റെ മടിയിൽ കിടത്തി, ആയുധങ്ങളൊന്നും കൂടാതെ, ജീവനുള്ളതുമില്ലാത്തതുമായ നഖങ്ങളാൽ വീരനായ ഹിരണ്യകശിപുവിന്റെ മാറിടത്തെ ലീലയാ പിളന്നു് കുടൽമാല വാരിയെടുത്തു് തിരുമാറിലണിഞ്ഞു. ക്രോധം അഭിനയിച്ചതിനാൽ തിരുനേത്രങ്ങഠം ശത്രുക്കഠംക്കു നോക്കുവാൻ കഴിയാത്തവിധം ഉഗ്രങ്ങളായി തിളങ്ങി. അഗ്നിജ്വാലയ്ക്കു തുല്യമായ നാവു് ഗുഹപോലെയുള്ള വായുടെ രണ്ടററത്തേക്കും ചലിച്ചുകൊണ്ടിരുന്നു. പിരടിരോമങ്ങളും തിരുമുഖവും അസുരന്റെ രക്തം പടിഞ്ഞു് അരുണവണ്ണമായി പ്രകാശിച്ചു. പിന്നീടു് ഭഗവാൻ മൃതശരീരത്തെ വലിച്ചു ദൂരെയെറിഞ്ഞു. കണ്ണിൽകണ്ട അസുരന്മാരെയെല്ലാം ചിന്തിക്കീറി. അവതാരകാര്യം കഴിഞ്ഞതും ഹിരണ്യകശിപുവിന്റെ സിംഹാസനത്തിൽ എഴുന്നള്ളിയിരുന്നു. ഇനി ആരെങ്കിലും വധിക്കാൻ ശേഷിച്ചിട്ടുണ്ടോ എന്നമട്ടിൽ അതിരൌദ്രഭാവത്തിൽ നാലുവശത്തും നോക്കി.

അത്യുഗ്രനും ലോകകണ്ടകനുമായ ഹിരണ്യകശിപുവിനെ നശിപ്പിക്കുവാൻ ഭഗവാൻ കോപംനടിച്ചു. ആ ആവശ്യം കഴിഞ്ഞു. ഇനി പ്രഭുവിനെ ശാന്തനായി കാണാൻ ദേവാദികഠം ആഗ്രഹിച്ചു. പക്ഷേ പ്രചണ്ഡവക്ത്രനും

digitized by www.sreyas.in

ഉഗ്രതേജസ്വിയായ വിഭുവിനെ സമീപിക്കുവാൻ ആക്കും ധൈര്യമുണ്ടായില്ല! ക്രോധശമനാത്ഥം ദേവസ്ത്രീകൾ പുഷ്പവർഷം ചെയ്തു. ദേവന്മാർ ദുന്ദുഭി മുഴക്കി. ഗന്ധർവ്വന്മാർ നൃത്തം ചെയ്തു. അപ്സരസ്ത്രീകൾ പാട്ടുപാടി. ബ്രഹ്മാവ് രുദ്രൻ, ഇന്ദ്രൻ, ദേവന്മാർ, ഋഷികൾ, പിതൃക്കൾ, സിദ്ധന്മാർ, വിദ്യാധരന്മാർ, നാഗന്മാർ, മനുക്കൾ, പ്രജാപതിമാർ, ഗന്ധർവ്വന്മാർ, ചാരണന്മാർ, യക്ഷന്മാർ, കിംപുരുഷന്മാർ, വൈതാളികന്മാർ, കിന്നരന്മാർ, വിഷ്ണുപാർഷദന്മാർ എന്നിവർ പ്രത്യേകം പ്രത്യേകം അങ്ങകലെ നിന്നുകൊണ്ട് നരസിംഹമൂർത്തിയെ ഭയഭക്തിസഹിതം സ്തുതിച്ചു.

---

## അദ്ധ്യായം 9.

---

### പ്രഹ്ളാദസ്തുതി.

ശ്രീനാരദർ പറഞ്ഞു:– ബ്രഹ്മാവാദികളായ സകലരും തങ്ങളാലാവുംവണ്ണം സ്തുതിച്ചിട്ടും നൃസിംഹമൂർത്തിയുടെ കോപം ശമിച്ചില്ല ഭഗവാന്റെ അത്യുഗ്രതേജസ്സുകാരണം അവർക്കാർക്കും സമീപിക്കുവാനും ധൈര്യമുണ്ടായില്ല. അപ്പോൾ അവർ ലക്ഷ്മീദേവിയോടപേക്ഷിച്ചു. ദേവി ആത്മവിശ്വാസത്തോടുകൂടി അടുത്തു ചെന്നുനോക്കി. പക്ഷെ താൻ ഇതിനുമുമ്പെങ്ങും കാണാത്തവിധം ഭഗവാന്റെ ഭാവം പകർന്നിരിക്കുന്നതായികണ്ട് ഭീതയായി പിൻവാങ്ങി. തന്റെ പ്രിയഭക്തനായ പ്രഹ്ളാദന്റെ വൈഭവം സകലരുമറിയട്ടെയെന്ന് പ്രഭു സങ്കല്പിച്ചുവോ, എന്തോ?, ഏതായാലും എല്ലാവരും പരാജയപ്പെട്ടപ്പോൾ ബ്രഹ്മദേവൻ പ്രഹ്ളാദനോട് "കുഞ്ഞേ! പ്രഭുവിന്റെ ഭാവം നീ കാണുന്നില്ലേ? നിന്റെ പിതാവിനോടുള്ള ക്രോധമാണിതിനു കാരണം. അതിനാൽ നീതന്നെ വേണം ഭഗവാന്റെ കോപം ശമിപ്പിക്കാൻ. അടുത്തുചെല്ലുക" എന്ന് പ്രേരിപ്പിച്ചു.

അതനുസരിച്ച് മഹാഭാഗവതനായ പ്രഹ്ളാദബാലൻ ഭയരഹിതനായി വിനയപൂർവ്വം തലയിൽ കൈവച്ചുതൊഴുതുകൊണ്ട് സാവധാനത്തിൽ സ്വാമിയെ സമീപിച്ച് തൃപ്പാദമൂലങ്ങളിൽ വീണുനമസ്കരിച്ചു. തന്റെ ശ്രീചരണങ്ങളിൽ നമസ്കരിച്ചു കിടക്കുന്ന ഭക്തോത്തമനെ ഭക്തവത്സലൻ കുളുർക്കെ കടാക്ഷിച്ചു. അതുവരെ അഭിനയിച്ച കോപം തുടരാൻ തന്തിരുവടിക്ക് കഴിഞ്ഞില്ല. കോപം നിശ്ശേഷം ശമിച്ചു. ഭക്തവാത്സല്യം സീമാതീതമായി വർദ്ധിച്ചു. തൃക്കൈകൊണ്ട് ബാലനെ പിടിച്ചെഴുന്നേൽപ്പിച്ചു. ശരണാഗതക്ക്

digitized by www.sreyas.in

അഭയപ്രദാനം ചെയ്യുന്ന കരാംബുജത്തെ അവന്റെ ശിരസ്സിൽവച്ചനുഗ്രഹിച്ചു. സമസ്ത അശുഭങ്ങളേയും സമൂലം നശിപ്പിക്കുവാൻ സമർത്ഥമായ തൃക്കരങ്ങൾ തന്നെ സ്പർശിച്ച നിമിഷത്തിൽ പ്രഹ്ളാദന് സർവ്വാംഗം കോരിത്തരിച്ച് ബ്രഹ്മാനന്ദാനുഭൂതിയുണ്ടായി. നിരതിശയമായ നിർവൃതിയോടും അശ്രുക്കൾ നിറഞ്ഞ നേത്രങ്ങളോടും പുളകിതഗാത്രത്തോടും ഉരുകിയ ഹൃദയത്തോടും ഭഗവച്ചരണാരവിന്ദങ്ങളെ ഹൃദയത്തിൽ വഹിച്ച് കണ്ണും മനസ്സും തന്തിരുവടിയിൽ ഉറപ്പിച്ചുകൊണ്ട് പ്രേമഗദ്ഗദവാണികളാൽ അവധാനപൂർവ്വകം സ്തുതിച്ചു:

ഹേ ഭഗവൻ! ജഗത്പതികളായ ബ്രഹ്മശങ്കരാദികളും മഹർഷീശ്വരന്മാരും ശുദ്ധസത്വമൂർത്തികളായ മററു മഹാത്മാക്കളും തങ്ങളുടെ വാക്ധോരണിയാൽ ഇവിടെ നിന്തിരുവടിയെ സ്തുതിച്ചുകഴിഞ്ഞു. എന്നിട്ടും നിന്തിരുവടിയെ സന്തോഷിപ്പിക്കാൻ കഴിഞ്ഞില്ലെന്നു അവർ പറയുന്നു. ആ സ്ഥിതിക്ക് ആസുരജന്മിയായ ഇവന് എങ്ങനെ പ്രസാദിപ്പിക്കുവാൻ കഴിയും? എന്നാൽ ഗുരുനാഥനിൽ നിന്നും ഒന്നു മനസ്സിലാക്കീട്ടുണ്ട്. നിന്തിരുവടിയെ പ്രസാദിപ്പിക്കുന്നതിന്ന് ധനമോ, ആഭിജാത്യമോ, സൌന്ദര്യമോ പാണ്ഡിത്യമോ പൌരുഷമോ ഇതര യോഗ്യതകളോ ഒന്നും വേണ്ട. ഈ വക യോഗ്യതകളൊന്നുമില്ലാത്ത ഗജേന്ദ്രനിൽ അവിടുന്ന് കനിഞ്ഞുവല്ലോ. ഭക്തി ഒന്നുകൊണ്ടുമാത്രമെ അവിടുന്ന് സന്തോഷിക്കുകയുള്ളൂ എന്ന് വ്യക്തമാണ്. ശമം, ദമം, തപസ്സ്, ശൌചം, ക്ഷാന്തി, ആർജ്ജവം, വിരക്തതാ, ജ്ഞാനം, വിജ്ഞാനം, സന്തോഷം, സത്യം, ആസ്തിക്യം എന്ന പന്ത്രണ്ടു ഗുണങ്ങളും തികഞ്ഞ ബ്രാഹ്മണനായാലും ശ്രീഹരിയിൽ ഭക്തിയില്ലെങ്കിൽ അവൻ ശ്രേഷ്ഠനല്ല. മാത്രമല്ല, അവൻ ഗർവ്വിതനായി അധഃപതിക്കുന്നു. നേരെമറിച്ച് മനസ്സ്, വാക്ക്, കർമ്മം, അർത്ഥങ്ങൾ, പ്രാണങ്ങൾ ഇവയെ നിന്തിരുവടിയുടെ പാദകമലങ്ങളിൽ സമർപ്പിച്ച സേവിക്കുന്നവൻ ജന്മനാ ചണ്ഡാളനായാലും അവൻതന്നെയാണ് ശ്രേഷ്ഠൻ. അവൻ, തന്നേയും തന്റെ കുലത്തേയും പരിശുദ്ധമാക്കുന്നു.

ഹേ പ്രഭോ! നിന്തിരുവടി അവാപ്തസമസ്തകാമനാണ്. പരിപൂർണ്ണനായ അവിടുത്തേക്ക് സംസാരികളായ ഞങ്ങളുടെ പൂജകൊണ്ട് നേടേണ്ടതായി ഒന്നുംതന്നെയില്ല. കാരുണ്യംകൊണ്ടുമാത്രമാണ് അവിടുന്ന് പൂജയെ സ്വീകരിക്കുന്നത്. എന്നാൽ പൂജിക്കുന്നവന് പരമലാഭം സിദ്ധിക്കുന്നു. നിന്തിരുവടി സത്യമായ മുഖമാണ്. ഭക്തൻ അതിന്റെ പ്രതിബിംബവുമാണ്. സത്യമായ മുഖത്തെ അലങ്കരിച്ചാൽ പ്രതിബിംബത്തിനും അലങ്കാരമായി. അതുകൊണ്ട് ഞാൻ നീചനായ അസുരനാണെങ്കിലും എന്റെ അല്പബുദ്ധിക്കനുസരിച്ച് നിന്തിരുവടിയെ സ്തുതിക്കുകയാണ്. തന്മൂലം എന്റെ ശരീരാഭിമാനം നശിച്ച് അന്തഃകരണം പരിശുദ്ധമാകുമല്ലൊ.

digitized by www.sreyas.in

സർവ്വേശ്വര! ഈ ദേവന്മാരെല്ലാം സത്വാധാരമായ നിന്തിരുവടിയുടെ സ്വജനങ്ങളായ ഭൃത്യന്മാരാകുന്നു. അസുരന്മാരായ ഞങ്ങളെപ്പോലെ വിരോധികളല്ലല്ലോ. ഇവരെല്ലാം ഇപ്പോൾ ഭയഭീതരായിരിക്കുന്നു. അവിടുത്തെ ലീലാവതാരങ്ങളെല്ലാം സ്വന്തം വിനോദത്തിനും ഭൂതങ്ങളുടെ ക്ഷേമത്തിനുമായിട്ടാണല്ലോ. അസുരൻ നശിച്ചതിനാൽ ഇവർ ഇപ്പോൾ ആശ്വസ്തരായിരിക്കുകയാണ്. ഈ നൃസിംഹരൂപത്തിന്റെ സ്മരണമാത്രത്താൽ മേലിൽ ഭയമുണ്ടാവുകയുമില്ല. അതിനാൽ ഈ കോപഭാവം ശമിച്ചു കാണുവാൻ ഇവരാഗ്രഹിക്കുന്നു. അപ്രകാരം ചെയ്താലും.

ഹേ അജിത! എന്നാൽ നിന്തിരുവടിയുടെ ഘോരനൃസിംഹരൂപത്തെ എനിക്കൊട്ടും തന്നെ ഭയമില്ല. എന്റെ മാതാവും പിതാവുമായ നിന്തിരുവടിയെ ഞാനെന്തിനു ഭയപ്പെടുന്നു? ഈ രൂപവും കാരുണ്യവാത്സല്യങ്ങൾ നിറഞ്ഞതായി തന്നെ ഞാൻ കാണുന്നു. എന്നാൽ, ഹേ ദീനവത്സല! അത്യുഗ്രവും ദുഃസ്സഹവുമായ സംസാരചക്രത്തെ ഞാൻ അത്യന്തം ഭയപ്പെടുന്നു. എന്റെ ദുഷ്കർമ്മവശാൽ ഹിംസകന്മാരായ അസുരന്മാരുടെയിടയിലാണല്ലോ ഞാൻ പെട്ടിരിക്കുന്നത്. ഇതിൽനിന്നും മോചനം നേടാൻ ഞാൻ തുടിക്കുകയാണ്. ഭക്തന്മാർക്ക് ഏകാശ്രയവും മോക്ഷപ്രദവുമായ നിന്തിരുവടിയുടെ അംഘ്രിമൂലങ്ങളിലേക്ക് എന്നെ എപ്പോൾ വിളിക്കുമോ എന്നു ഞാൻ ഉൽക്കണ്ഠയോടുകൂടി കാത്തിരിക്കുകയാണ്.

ഹേ പ്രഭോ! ഞാൻ ലക്ഷോപലക്ഷം ജന്മങ്ങൾ എടുത്തുകഴിഞ്ഞു. അപ്പോഴെല്ലാം പ്രിയവിഷയങ്ങൾ ലഭിക്കാതെയും അപ്രിയങ്ങളായ ദുഃഖങ്ങൾ അനുഭവിച്ചും ഞാൻ ദഹിച്ചുകഴിയുകയാണ്. അതിന്റെ മൂലകാരണമായ ദേഹാത്മബുദ്ധി എന്നെ വിട്ടുപോകുന്നില്ലല്ലോ! ദുഃഖശാന്തിക്കായി ചെയ്യുന്ന പരിശ്രമങ്ങളും മേൽക്കുമേൽ ദുഃഖത്തെത്തന്നെ ഉണ്ടാക്കുന്നു. തന്മൂലം ഞാൻ തളർന്നു വലഞ്ഞിരിക്കുകയാണ്. നിന്തിരുവടിയുടെ പാദദാസനായാൽ മാത്രമെ എന്റെ സങ്കടം തീരുകയുള്ളു. അവിടുത്തെ കരുണാകടാക്ഷം ലഭിച്ചാൽ ഞാൻ കൃതാർത്ഥനാകും. അപ്പോൾ ബ്രഹ്മാദികളെ പിൻപററി ഞാനും അവിടുത്തെ ലീലാകഥകളെ കീർത്തിക്കും. അതിനെതുടർന്ന് അവിടുത്തെ പ്രിയദാസന്മാരായ പരമഹംസന്മാരോടു ചേരാനും സംഗതിവരും. അവിടുത്തെ കഥാശ്രവണത്തിലും നാമകീർത്തനത്തിലും രുചിയുണ്ടാകും. അതോടെ എന്റെ സമസ്തക്ലേശങ്ങളും എന്നെന്നേക്കുമായി വിട്ടുപോകും.

ഹേ ഭഗവൻ! നൃസിംഹമൂർത്തേ! പ്രപഞ്ചത്തിലുള്ള പ്രാണികളുടെയെല്ലാം ഏകരക്ഷാസ്ഥാനം നിന്തിരുവടി മാത്രമാണ്. മാതാപിതാക്കളുടെ വാത്സല്യപൂർവ്വകമായ നിരന്തരരക്ഷയിലിരിക്കുന്ന ശിശുക്കൾ മരിച്ചുപോകുന്നു.

digitized by www.sreyas.in

കൈകണ്ട ഔഷധങ്ങളെ കൊടുത്തു് നിഷ്കർഷയായി ശുശ്രൂഷിച്ചാലും രോഗികൾ മരിക്കുന്നു. ഉറപ്പായ കപ്പലിൽ യാത്രചെയ്യുന്നവർ കപ്പലോടുകൂടി സമുദ്രത്തിൽ മുങ്ങിമരിക്കുന്നു. നിന്തിരുവടി കൈവിട്ടാൽ ഇവയൊന്നും രക്ഷാസ്ഥാനങ്ങളല്ല. എന്നാൽ ഈ വകയാൽ പലപ്പോഴും രക്ഷകിട്ടുന്നതായി കാണുന്നുവല്ലോ, എന്നാണെങ്കിൽ, എവിടെയെവിടെ ജീവന്മാർക്കു സങ്കടം തീൎന്നു രക്ഷ കിട്ടുന്നുവോ, അവിടവിടെ നിന്തിരുവടിതന്നെയാണു് ഓരോരൂപത്തിൽവന്നു രക്ഷിക്കുന്നതു്. രക്ഷയും ശിക്ഷയും ചെയ്യാൻ അവിടുന്നല്ലാതെ അന്യനില്ല.

ഹെ വിഭോ! പതിനാറിന്ദ്രിയങ്ങളേയും അഞ്ചുഭൂതങ്ങളേയും ആശ്രയിച്ചു് ചുററിത്തിരിയുന്ന സംസാരചക്രത്തിന്റെ സ്വരൂപമാണു് മനസ്സു്. സദാസർവ്വദാ ഓരോരോ കൎമ്മകലാപങ്ങളിൽ വ്യാപൃതമായ മനസ്സു് അതിശക്തവും ദുർജ്ജയവുമാണു്. നിന്തിരുവടിയെ ആശ്രയിക്കുന്ന ഭക്തന്നു മാത്രമെ മനസ്സിനെ അതിക്രമിക്കുവാൻ കഴിയുകയുള്ളു. അതിനാൽ ഞാനും ഇതാ ശരണം പ്രാപിക്കുന്നു. എന്നെ അവിടുത്തെ പാദമൂലത്തെ പ്രാപിപ്പിച്ചാലും.

ഹെ വിഭോ! ബ്രഹ്മാവുവരെയുള്ള സകല ലോകപാലന്മാരുടേയും ഐശ്വൎയ്യപ്രഭാവങ്ങൾ എത്രയെന്നു് ഇവിടെ കണ്ടുകഴിഞ്ഞു. എന്റെ പിതാവിന്റെ പുരികം ഒന്നു ചലിച്ചപ്പോൾ അവരുടെ സൎവ്വസ്വവും തെറിച്ചുപോയി. അത്രത്തോളം പരാക്രമശാലിയായ പിതാവിനെ അവിടുന്നു് ലീലയാ വധിച്ചുവല്ലോ. അതിനാൽ ബ്രഹ്മപദം മുതലായി ലോകത്തിൽ കാണപ്പെടുന്ന ഐശ്വൎയ്യങ്ങൾ ഒന്നുംതന്നെ എന്നെ അല്പവും മോഹിപ്പിക്കുന്നില്ല. അവയെല്ലാം അവിടുത്തെ കാലശക്തിയാൽ നശിച്ചുപോകുന്നു. എന്റെ പ്രാൎത്ഥന ഒന്നേയുള്ളു. നിന്തിരുവടിയുടെ പാദസേവചെയ്യുന്ന ഭൃത്യന്മാരിൽ ഒരുവനായി എന്നേയും അംഗീകരിക്കേണമേ.

സ്വാമി! വിഷയങ്ങൾ സുഖാഭാസങ്ങളാണെന്നു് ഭവത്കൃപയാൽ എനിക്കു ബോദ്ധ്യമായി. അവയിൽ നിന്നു് യഥാൎത്ഥസുഖം ലേശവും കിട്ടുകയില്ല. വിഷയങ്ങളെ അനുഭവിക്കുന്ന ശരീരമോ, സകലരോഗങ്ങളുടേയും ഇരിപ്പിടമാണു്. ഇതനുഭവിച്ചറിഞ്ഞിട്ടും ജനങ്ങൾക്കു വിരക്തിവരുന്നില്ലല്ലോ. തുച്ഛസുഖങ്ങളാകുന്ന നെയ്ത്തുള്ളികളെ ഒഴിച്ചു് കാമമാകുന്ന മഹാഗ്നിയെ ശമിപ്പിക്കാമെന്നാണവരുടെ വ്യാമോഹം! അഹോ! അവിടുത്തെ മായാശക്തി!

ഹേ ജഗദീശ! നിന്തിരുവടിക്കു് എന്നോടുള്ള കാരുണ്യം എന്തുപറയട്ടെ! ആ തൃക്കരപങ്കജത്തെ എന്റെ ശിരസ്സിലാണല്ലോ വച്ചനുഗ്രഹിച്ചതു്. ഈ മഹാഭാഗ്യം ബ്രഹ്മാവിനോ ശിവനോ ലക്ഷ്മീദേവിക്കുപോലുമോ കിട്ടുന്നതല്ലല്ലോ. സ്വാമി! ഇവൻ അതിനൎഹനാണോ? അസുരവംശജനായ ഞാൻ എത്ര നികൃഷ്ടൻ! നിന്തിരുവടിയുടെ അനുകമ്പ എത്ര ഉൽകൃഷ്ടം! ഭക്തവാത്സല്യം

digitized by www.sreyas.in

ഇതിലുമധികം സ്പഷ്ടമാക്കാനുണ്ടോ? ആശ്രയിക്കുന്നവരുടെ കുലഗോത്രങ്ങളെയോ ഗുണദോഷങ്ങളെയോ അവിടുന്ന് നോക്കാറില്ല കാരണം, അവിടുന്ന് എല്ലാവരുടേയും ആത്മാവും സുഹൃത്തുമാണ്. കല്പകവൃക്ഷത്തെപ്പോലെ, ആർ എന്തു സങ്കല്പത്തോടെ തന്നെ സേവിക്കുന്നുവോ, അതനുസരിച്ച് അവിടുന്ന് പ്രസാദിച്ച് ഫലത്തെ കൊടുക്കുന്നു.

ഹേ പ്രഭോ! കാലസർപ്പത്തിന്റെ ആവാസമായ സംസാരമെന്ന അന്ധകൂപത്തിൽ വീണുകിടക്കുന്ന മൂർഖന്മാരുടെ ഇടയിലാണല്ലോ എന്നെ ജനിപ്പിച്ചതു്. കരുണാനിധിയായ ദേവഷി ശ്രീനാരദരാണ് എന്നെ അവിടെനിന്നും കരകയററി നിന്തിരുവടിയുടെ സമീപമെത്തിച്ചതു്. ഗുരുനാഥന്റെ വാക്കിനെ സത്യമാക്കിച്ചെയ്യുവാനാണ് അവിടുന്ന് പിതാവിനെ വധിച്ച് എന്നെ രക്ഷിച്ചതും. അത്രത്തോളം മഹദനുഗ്രഹം ലഭിച്ച ഞാൻ അവിടുത്തെ ഭക്തന്മാരുടെ ചരണസേവയെ എങ്ങനെയുപേക്ഷിക്കും?

ഈ പ്രപഞ്ചം സമസ്തവും നിന്തിരുവടിതന്നെ. നാനാതരത്തിൽ തോന്നുന്നതു് അവിടുത്തെ മായകൊണ്ടാണ്. എന്നാൽ അവിടുന്ന് ഇതിൽ സംബന്ധപ്പെടാതെ ലോകാതീതനായി സ്ഥിതിചെയ്യുന്നു. അതിനാൽ ഇവിടെ കാണുന്ന വൈഷമ്യങ്ങൾ നിന്തിരുവടിയെ സ്പർശിക്കുന്നില്ല. പ്രളയകാലത്തിൽ അവിടുന്ന് ആനന്ദമാത്രസ്വരൂപനായി കാരണജലത്തിൽ ശയിക്കുന്നു. സൃഷ്ട്യാരംഭത്തിൽ തന്റെ ഇച്ഛാമാത്രത്താലുണ്ടായ നാഭിപത്മത്തിൽ ബ്രഹ്മാവുണ്ടായി, അവിടുത്തെ അനുഗ്രഹത്താൽ സൃഷ്ടിയെ ചെയ്യുന്നു. പിന്നീട് കൃതത്രേതദ്വാപരയുഗങ്ങളിൽ അവിടുന്ന് പലപല അവതാരങ്ങളെ സ്വീകരിച്ച് ലോകസംഗ്രഹം ചെയ്യുന്നു. കലിയുഗത്തിൽ പ്രത്യക്ഷമായി അവതരിക്കാതെ ഭക്തന്മാരായ മഹാത്മാക്കളുടെ രൂപത്തിൽ ഗൂഢമായി സഞ്ചരിച്ച് ലോകരക്ഷ ചെയ്യുന്നു.

ഹേ വൈകുണ്ഠനാഥ! ജന്മാന്തരദുരിതങ്ങളുടെ ഫലമായി ജനങ്ങളുടെ ദുഷിച്ച മനസ്സ് നിന്തിരുവടിയുടെ അമൃതകഥകളേയും തിരുനാമങ്ങളേയും ഇഷ്ടപ്പെടുന്നില്ലല്ലോ! ഹാ കഷ്ടം! അവരുടെ ഓരോ ഇന്ദ്രിയങ്ങളും അവരെ ഓരോ വഴിക്ക് വലിച്ചിഴച്ച് ദുഃഖിപ്പിക്കുന്നു. തന്മൂലം അവർ ഈ സംസാരവൈതരണിയിൽ മുങ്ങിയും പൊങ്ങിയും അതിഭീതരായി പരിതപിക്കുകയാണ്. അവിടുന്നാവട്ടെ കരയിൽ നിന്നുകൊണ്ട് ഈ സങ്കടത്തെ കാണുന്നു. അവരുടെ കഷ്ടാവസ്ഥയിൽ അനുകമ്പ തോന്നി രക്ഷിക്കേണമേ. അതിനവിടുത്തേക്ക് ഒരു പ്രയാസവുമില്ലല്ലോ. ഗുരുനാഥന്റെ കൃപകൊണ്ട് ഞാൻ നിന്തിരുവടിയെ ആശ്രയിച്ചു. അവിടുത്തെ കാരുണ്യവും ലഭിച്ചു. ഇനി എനിക്ക് സംസാരഭയമില്ല. എന്നാൽ ചുററുമുള്ളവരുടെ ശോച്യാവസ്ഥ എന്റെ ഹൃദയത്തെ പിളക്കുന്നു. ജന്മജന്മങ്ങളായി ഇവർ രാഗദ്വേഷാദികളെ വച്ചുവളത്തിക്കൊണ്ടു

digitized by www.sreyas.in

വരുന്നതല്ലാതെ, നിന്തിരുവടിയേയും ഭക്തദാസന്മാരേയും സേവിക്കേണ്ടതാ ണെന്നറിയുന്നതേയില്ല. ശ്രീനാരദർ മുതലായ അപൂർവ്വം ചില ലോകസംഗ്രഹദീക്ഷിതരെ ഒഴിച്ചാൽ, പ്രായേണ മുനിമാർ, തങ്ങളുടെ മാത്രം മുക്തിക്കായി വിജനത്തിൽ ചെന്നിരുന്നു മൌനമായി തപസ്സുചെയ്യുന്നതല്ലാതെ, അന്യരുടെ ശ്രേയസ്സിൽ ശ്രദ്ധിച്ചുകാണുന്നില്ല. എനിക്കാണെങ്കിൽ ഈ കൃപണന്മാരെ ഇവിടെ ഉപേക്ഷിച്ചിട്ട് ഞാൻ മാത്രം വിമുക്തനാകണമെന്നാഗ്രഹമില്ല. ഇവരെ നിന്തിരുവടിക്കല്ലാതെ മററാക്ക് ഉദ്ധരിക്കാൻ കഴിയും? അതിനാൽ ഇവരേയുമനുഗ്രഹിക്കേണമേ.

ഹേ ഭഗവൻ! കുടുംബാസക്തരായ ഗൃഹസ്ഥന്മാർ അനുഭവിക്കുന്നുവെന്നു പറയുന്ന സുഖം എത്ര തുച്ഛമാണ്! അതു് ചൊറി പിടിച്ചുളിഞ്ഞ രണ്ടു കരങ്ങളിൽ ഒരു കരത്തെ മറേറ കരംകൊണ്ടു് ചൊറിഞ്ഞാൽ ആദ്യം അല്പ സുഖവും, പുറകേ അസഹ്യമായ നീററലും അനുഭവപ്പെടുന്നതുപോലെ അത്യന്തദുഃഖപ്രദമാണ്. അവിടത്തെ കാരുണ്യം ലഭിച്ചു ദുർല്ലഭം ചില ധീരന്മാർ മാത്രം, ചൊറിച്ചിലിനെ സഹിക്കുന്നതുപോലെ കാമത്തെയടക്കി ക്രമത്തിൽ വിരക്തിയെ പ്രാപിക്കുന്നു. മൂഢന്മാർ പ്രാപിക്കുന്നില്ല. കാമലമ്പടരായ അക്രൂരർ ജപതപാദികളെ ചെയ്താലും ഒരു പ്രയോജനവുമില്ല. കാരണം ഇന്ദ്രിയസംയമമില്ലാത്തതുതന്നെ.

ഹേ ഭൂമൻ! വ്യഷ്ടിയും സമഷ്ടിയും അവിടത്തെ രണ്ടുരൂപങ്ങളാണല്ലോ. എന്നാൽ അവിടുന്ന് അതിനും അപ്പുറത്തുള്ള രൂപരഹിതനാണ്. അവ രണ്ടും നിന്തിരുവടിയെ അന്വേഷിച്ചറിയുവാനുള്ള സ്ഥാനങ്ങൾ മാത്രമാണ്. അന്തര്യാമിയായ നിന്തിരുവടിയെ പരമപ്രേമലക്ഷണമായ ഭക്തികൊണ്ടു മാത്രമേ സാക്ഷാത്കരിക്കുവാൻ കഴിയുകയുള്ളൂ. അന്യോപായങ്ങൾകൊണ്ടു സാധ്യമല്ല. പഞ്ചഭൂതങ്ങളും ശബ്ദാദിവിഷയങ്ങളും പ്രാണേന്ദ്രിയങ്ങളും അന്തഃകരണങ്ങളും അവിടുന്നുതന്നെയെന്ന് ഭക്തൻ സ്പഷ്ടമായറിയുന്നു. മററു സാധനകളെല്ലാം അന്തഃശുദ്ധിയെ തരുമെന്നല്ലാതെ വസ്തുപ്രാപകങ്ങളല്ല. അതിനാൽ ഭക്തൻ ശാസ്ത്രാഭ്യാസപരിശ്രമം വിട്ടിട്ട് ഏകാഗ്രമായി ഭജിച്ച് ലക്ഷ്യത്തിലെത്തുന്നു.

ഹേ പൂജ്യതമ! ഇക്കാരണങ്ങളാൽ ഏററവും നിർദ്ദോഷവും സുഖകരവും ഫലപ്രദവുമായ മാർഗ്ഗം ഭക്തിയോഗമാണെന്നുള്ളതിൽ സംശയമില്ല. നിഷ്കപടമായ ഭക്തിമാത്രത്താൽ നിന്തിരുവടി പ്രസാദിക്കുന്നു. ഇപ്രകാരമാണ് സദ്ഗുരുനാഥന്റെ കൃപയാൽ സ്വാനുഭവത്തിൽനിന്നും ഞാൻ മനസ്സിലാക്കിയതു്. നമസ്കാരം,സ്തോത്രം, സർവ്വകർമ്മസമർപ്പണം, പൂജ, പരിചര്യ,പാദസ്മരണം,കഥാശ്രവണം,നാമകീർത്തനംഎന്നിവയോടുകൂടിയ പരമാത്മസേവകൊണ്ടു

digitized by www.sreyas.in

മാത്രമെ ശുദ്ധഭക്തി ലഭിക്കയുള്ളു എന്നും ബോദ്ധ്യമായി. അപ്രകാരമുള്ള ശുദ്ധഭക്തിയെ നൽകി എന്നെ ത്വത്ഭൃത്യ– ഭൃത്യഭൃത്യനാക്കി ചെയ്യേണമേ. ഞാനിതാ സർവ്വാത്മനാ ശരണം പ്രാപിക്കുന്നു".

ഭക്തപ്രഹ്ലാദൻ ഇപ്രകാരം പ്രിയഭഗവാനെ പ്രേമപൂർവ്വകം സ്തുതിച്ചിട്ട് തന്തിരുവടിയുടെ പാദമൂലങ്ങളിൽ വീണ്ടും വീണു നമസ്കരിച്ചു. ഭഗവാൻ രാഗദ്വേഷാദികൾക്കെല്ലാം അതീതനായ ശുദ്ധനിർഗ്ഗുണമൂർത്തിയാണെങ്കിലും സന്ദർഭവശാൽ കോപഭാവത്തെ അഭിനയിച്ചു. ഇപ്പോൾ ഭക്തന്റെ സ്തോത്രംകേട്ട് കോപഭാവത്തെത്യജിച്ച് അതിസന്തുഷ്ടനായി അരുളിച്ചെയ്തു: "പ്രഹ്ളാദ! വത്സ! നിനക്കു മംഗളം ഭവിക്കട്ടെ. ഞാൻ നിന്നിൽ അത്യന്തം പ്രീതനായിരിക്കുന്നു. എന്റെ പ്രസാദംകൂടാതെ എന്റെ ദർശനം ആർക്കും ലഭിക്കുകയില്ല. എന്നെ ദർശിച്ചവനു പിന്നീടൊരിക്കലും ഒരുവിധ ദുഃഖവുമുണ്ടാകുന്നതല്ല. മഹാഭാഗനും ധീരനുമായ നിന്നെപ്പോലെയുള്ള സാധുക്കൾ എന്നെ സർവ്വാത്മഭാവത്തോടുകൂടി സേവിക്കുമ്പോൾ ഞാൻ സന്തോഷിക്കുന്നു. നിന്റെ സർവ്വാഭീഷ്ടങ്ങളും തരാൻ ഞാൻ കാത്തിരിക്കുകയാണ്. എന്തു വേണമെങ്കിലും മടിക്കാതെ ചോദിച്ചുകൊള്ളുക."

തന്റെ പ്രിയഭക്തൻ തന്നെയൊഴിച്ച് മറെറാന്നുമാവശ്യമില്ലെങ്കിലും തന്തിരുവടി വരങ്ങളെ കാണിച്ച് ആ ഭക്തനെ ഒന്നു പ്രലോഭിപ്പിച്ചു നോക്കി.



# അദ്ധ്യായം 10.



## പ്രഹ്ളാദന്റെ അഭിഷേകം

ശ്രീനാരദർ പറഞ്ഞു:– ശ്രീഭഗവാൻ വരങ്ങളെ കാണിച്ചു മോഹിപ്പിച്ചപ്പോൾ പ്രഹ്ളാദൻ ആശ്ചര്യത്തോടുകൂടി ചിന്തിച്ചു. "ത്രൈലോക്യചക്രവർത്തിയായ ഹിരണ്യകശിപുവിന്റെ പുത്രനായി ഞാൻ ജനിച്ചപ്പോൾതന്നെ മൂന്നു ലോകങ്ങളിലുമുള്ള ഐശ്വര്യങ്ങളെല്ലാം എനിക്കു സ്വാധീനമായി. പക്ഷെ സദ്ഗുരുനാഥന്റെ അനുഗ്രഹത്താൽ വിവേകമുണ്ടായിട്ട്, ഭഗവാനൊഴിച്ച് മറെറാന്നും അഭികാമ്യമല്ലെന്നു ബോദ്ധ്യമായി. അതിനാൽ സർവ്വസ്വാവും

digitized by www.sreyas.in

ത്യജിച്ചിട്ടാണ് ഭഗവച്ചരണങ്ങളെ മുറുകെ പിടിച്ചത്. ഈ വസ്തുത എന്റെ ഹൃദയേശ്വരന് സ്പഷ്ടമായറിയാം. എന്നിരിക്കെ വരങ്ങളെ കാണിച്ച് എന്നെ പ്രലോഭിപ്പിക്കുന്നതെന്തിനാണ്? അതോ, എന്റെ ഭക്തി എത്രത്തോളം ശുദ്ധമാണെന്ന് പരീക്ഷിക്കാനായിരിക്കണം." ഇങ്ങനെ നിശ്ചയിച്ചിട്ട് ആ ഭാഗവതോത്തമൻ ഉണർത്തിച്ചു: "പ്രഭോ! അഖിലഗുരോ! അസുരവംശത്തിൽ ജനിച്ച അടിയൻ സ്വഭാവംകൊണ്ട് വിഷയാസക്തനാണ്. ആ വിഷയങ്ങളെത്തന്നെ നിന്തിരുവടിയും തരുന്നതായാൽ അടിയൻ അധഃപതിച്ചുപോകും. അതിനാൽ വരപ്രദാനംചെയ്തു അടിയനെ മോഹിപ്പിക്കരുതേ. അടിയൻ വിഷയസംഗത്തെ അത്യന്തം ഭയപ്പെടുന്നു. ഈ ഭൃത്യൻ എത്രത്തോളം വിഷയാസക്തനാണെന്ന് പരീക്ഷിക്കാൻ മാത്രമായിരിക്കണം കല്പിച്ചു ചോദിച്ചതെന്നു അടിയൻ വിശ്വസിക്കുന്നു. അല്ലാതെ നിന്തിരുവടി അടിയനെ സംസാരിയാക്കുകയില്ലെന്നുറപ്പുണ്ട്. എന്തെന്നാൽ അവിടുന്ന് കരുണാസമുദ്രമാണ്. കാര്യസാധ്യത്തിനു മാത്രമായി സേവിക്കുന്നവൻ ഭൃത്യനല്ല, വെറും കച്ചവടക്കാരനാണ്. കാര്യം സാധിച്ചു കഴിഞ്ഞാൽ പിന്നെ തിരിഞ്ഞുനോക്കുന്ന സ്വഭാവം അവനില്ല. ഭൃത്യനു ദോഷകരമായവയെ കൊടുക്കുന്ന സ്വാമി യഥാർത്ഥസ്വാമിയുമല്ല. നാഥ! നാം തമ്മിൽ അങ്ങനെയല്ലല്ലോ. അടിയൻ നിന്തിരുവടിയുടെ ദാസ്യമല്ലാതെ മറ്റൊന്നുമാഗ്രഹിക്കുന്നില്ല. ലോകത്തിൽ കാണുന്നതുപോലെയുള്ള പരസ്പരപ്രയോജനം ഇവിടെയില്ല. എങ്കിലും കല്പിച്ചതനുസരിച്ച് ഒന്നുമാത്രം പ്രാർത്ഥിക്കുന്നു. അടിയന്റെ ഹൃദയത്തിൽ കാമബീജങ്ങൾ ഒരിക്കലും മുളയ്ക്കാതെ നിശ്ശേഷം നശിച്ചുപോകുന്നതിനു അനുഗ്രഹിച്ചാലും".

ഭക്തന്റെ ശുദ്ധഭാവത്തിൽ പ്രസന്നനായ ഭഗവാനരുളിച്ചെയ്തു. "വത്സ! പ്രഹ്ലാദ! നിന്നെപ്പോലെയുള്ള ഏകാന്തഭക്തന്മാർ ഇഹപരസുഖങ്ങളെയെല്ലാം വെറുക്കുന്നതു യുക്തംതന്നെ. എന്നാലും ഞാൻ കല്പിക്കുന്നു—നീ ഈ മന്വന്തരം മുഴുവനും അസുരചക്രവർത്തിയായിരുന്ന് നിർദ്ദോഷങ്ങളായ ഭോഗങ്ങളെ അനുഭവിക്കുക. നിനക്കത്യന്തം പ്രിയംകരമായ എന്റെ കഥാമൃതത്തെ നിരന്തരം പാനംചെയ്യുക. സർവ്വകർമ്മങ്ങളേയും എന്നിൽ സമർപ്പിച്ചു ചെയ്യുക. അപ്പോൾ പുണ്യപാപങ്ങൾ ബാധിക്കയില്ല. പ്രാരബ്ധങ്ങളായ പുണ്യപാപങ്ങളെക്കുറിച്ചും ഉൽക്കണ്ഠ വേണ്ട. സുഖാനുഭവംകൊണ്ടു പുണ്യവും പ്രജാപാലനാദി ക്ലേശങ്ങളാൽ പാപവും നശിച്ചുകൊള്ളും. പ്രാരബ്ധാവസാനത്തിൽ നീ എന്നെത്തന്നെ പ്രാപിക്കും. അസുരകുലത്തിൽ ജനിച്ച് എന്റെ പ്രേമഭാജനമായി ഭവിച്ച നിന്റെ നിർമ്മലയശസ്സിനെ ദേവന്മാർപോലും കീർത്തിക്കും".

digitized by www.sreyas.in

പ്രഹ്ലാദൻ പറഞ്ഞു: ഭഗവൻ! സർവ്വേശ്വരനായ നിന്തിരുവടി സർവ്വാത്മാവാണെന്ന് പിതാവിനറിയാൻകഴിഞ്ഞില്ല. ഭ്രാതൃഘാതകനായിട്ടു മാത്രമാണ് കണ്ടതു്. അതിനാൽ ക്രോധാവേശനായി നിന്തിരുവടിയെ നിന്ദിക്കുകയും അടിയനെ ദ്രോഹിക്കുകയും ചെയ്തു. കൃപണവത്സലനായ അവിടുന്നു അതെല്ലാം ക്ഷമിച്ച് അച്ഛനെ പരിശുദ്ധനാക്കണം. മരണസമയത്തിൽ അവിടത്തെ കടക്കൺനോട്ടം ലഭിച്ചതിനാൽ അച്ഛന്റെ പാപങ്ങളെല്ലാം നശിച്ചുവെങ്കിലും അജ്ഞതയാൽ പ്രാർത്ഥിച്ചുപോവുകയാണ്.

ശ്രീഭഗവാൻപറഞ്ഞു: കുഞ്ഞേ! നിർമ്മലനായ നിന്റെ ജനനം കൊണ്ട് മുൻപും പിൻപും ഇരുപത്തിഒന്ന് തലമുറകൾ പരിശുദ്ധരായിക്കഴിഞ്ഞു. ഇതിൽ ഒട്ടും സംശയംവേണ്ട. എന്റെ ഭക്തന്മാർ വസിക്കുന്ന ദേശങ്ങൾപോലും പാവനമായിത്തീരുന്നു. നീയാണെങ്കിൽ എന്റെ ഭക്തന്മാരിൽ വച്ചേററവും ശ്രേഷ്ഠനാണ്. ഭക്തന്റെ എല്ലാ ലക്ഷണങ്ങളും നിന്നിൽ തികഞ്ഞിട്ടുണ്ട് ലോകത്തിൽ ഭക്തിക്കു മാതൃകയായി ജനങ്ങൾ നിന്നെത്തന്നെ എടുത്തുപറയും. നിന്നെ ആരെല്ലാം അനുകരിക്കുന്നുവോ അവരും എന്റെ പ്രിയന്മാരായി ഭവിക്കും. സ്വദേശാഭനനായ നിന്നെ പുത്രനായി ലഭിച്ചപ്പോൾതന്നെ പിതാവ് പുണ്യലോകപ്രാപ്തിക്ക് അർഹനായിക്കഴിഞ്ഞു. ഇനി പിതൃക്രിയകളെ ചെയ്യുക."

ഭഗവാന്റെ ആജ്ഞയെ ശിരസാവഹിച്ച് പ്രഹ്ലാദൻ ശേഷക്രിയകൾ ചെയ്തു. അനന്തരം ശുക്രാദിമുനികളോടുകൂടെ ചേർന്ന് ബ്രഹ്മാവ് പ്രഹ്ലാദനെ അസുരചക്രവർത്തിയായി അഭിഷേകം ചെയ്തു. ഭഗവാനെ പ്രസാദസുമുഖനായി കണ്ടിട്ട് ബ്രഹ്മദേവൻ ഭയംതീർന്ന് പവിത്രവാക്കുകളാൽ സ്തുതിച്ചു. ഭഗവാൻ ബ്രഹ്മാവിനു് ഒരു ചെറിയ താക്കീതു നൽകി: "അങ്ങ് ഹിരണ്യകശിപുവിന്റെ വിഷയത്തിൽ ചെയ്തതെററ് ഇനി ആവർത്തിക്കരുതു്. ക്രൂരസർപ്പങ്ങൾക്ക് അമൃതം കൊടുത്തു് ബലവത്താക്കിയാലുള്ള അവസ്ഥയെന്തായിരിക്കും? അതുപോലെ ജാത്യാ ക്രൂരന്മാരായ അസുരന്മാർക്ക് ഈദൃശങ്ങളായ വരങ്ങളുംകൂടി ലഭിച്ചാൽ അതു് ലോകനാശത്തിനിടയാക്കും. ഇതോർമ്മയിരിക്കട്ടെ." അനന്തരം ബ്രഹ്മാവാദികളാൽ പൂജിക്കപ്പെട്ട ഭഗവാൻ അന്തർദ്ധാനം ചെയ്തു. വിനയസമ്പന്നനായ പ്രഹ്ലാദൻ ബ്രഹ്മരുദ്രാദികളെ ഭക്തിപൂർവ്വം പൂജിച്ച് അവരുടെ പാദങ്ങളിൽ സാഷ്ടാംഗം നമസ്കരിച്ചു.

അല്ലയോ യുധിഷ്ഠിര! വിഷ്ണുപാർഷദന്മാരായ ജയവിജയന്മാർ ഇപ്രകാരം ആദ്യം ദിതിപുത്രരായി ജനിച്ച് തീവ്രമായ വിദ്വേഷഭക്തിയാൽ ശ്രീഹരിയെ പ്രാപിച്ചു. അവർ വീണ്ടും ത്രേതായുഗത്തിൽ രാവണകുംഭകർണ്ണന്മാ

digitized by www.sreyas.in

രായി ജനിച്ചു് ശ്രീരാമചന്ദ്രനാൽ വധിക്കപ്പെട്ടു. ഇപ്പോൾ ശിശുപാലദന്തവക്ത്രന്മാരായി ജനിച്ചു് നിരന്തരവിദ്വേഷഭക്തിയാൽ ശ്രീകൃഷ്ണനെ ഉപാസിച്ചു. ഭഗവാൻ അവരെ വധിച്ചു് ശാപമോക്ഷം കൊടുത്തു് തന്നിൽ പ്രവിഷ്ടരാക്കി. ഇതുപോലെ ശ്രീകൃഷ്ണവൈരികളായ മററു പലരും നിരന്തരധ്യാനത്താൽ കൃഷ്ണസായൂജ്യം പ്രാപിച്ചിട്ടുണ്ടു്. അഭേദഭാവനയാകുന്ന പരമോൽകൃഷ്ട ഭക്തി കൊണ്ടു് ഭാഗവതശ്രേഷ്ഠന്മാർ എപ്രകാരം സായൂജ്യം പ്രാപിച്ചുവോ, അതേ പരമഗതി തന്നെയാണു് തീവ്രവിദ്വേഷഭാവത്താൽ വൈരികൾക്കും ലഭിച്ചതു്. ഏതു വിധത്തിലായാലും ചിത്തം ശ്രീകൃഷ്ണനിൽ ദൃഢമായുറച്ചാൽ ജന്മം സഫലമാകും.

ആദിപുരുഷന്റെ നരഹരിലീലയേയും പ്രഹ്ലാദന്റെ അതുല്യമായ ഭക്തി ജ്ഞാനവൈരാഗ്യമഹിമയേയും ശ്രദ്ധാഭക്തിയോടുകൂടി പഠിക്കുന്നവനും കേൾക്കുന്നവനും കർമ്മപാശങ്ങളിൽ നിന്നു മുക്തനായിട്ടു് സർവ്വാഭയപ്രദനായ ശ്രീകൃഷ്ണന്റെ പാദസരോജത്തെ പ്രാപിക്കും.

പാണ്ഡവന്മാരായ നിങ്ങൾ മനുഷ്യരിൽവച്ചു് ഏററവും ഭാഗ്യവാന്മാരാണു്. എന്തെന്നാൽ ഗൂഢതമമായ പരബ്രഹ്മവസ്തു നിങ്ങളുടെകൂടെ മനുഷ്യവേഷത്തിൽ വസിക്കുന്നുവല്ലോ. മഹാഭാഗവതനായ പ്രഹ്ളാദനുപോലും ഭഗവാനെ സ്വഗൃഹത്തിൽ അല്പസമയത്തേക്കു മാത്രമെ കാണാൻ കഴിഞ്ഞുള്ളു. നിങ്ങളോ, ആ ഭഗവാനെ എപ്പോഴും കണ്ടുകൊണ്ടിരിക്കുന്നു. നിങ്ങളുടെ ഭാഗ്യം തന്നെയാണു് ഭാഗ്യം. കൈവല്യനിർവ്വാണസുഖാനുഭൂതിയായ സാക്ഷാത് പരബ്രഹ്മവസ്തുവിനെ മഹാത്മാക്കൾ നിത്യവും അന്വേഷിച്ചുകൊണ്ടിരിക്കുന്നു. ആ ബ്രഹ്മവസ്തു ഘനീഭവിച്ചു് ശ്രീകൃഷ്ണൻ എന്ന തിരുനാമത്തിൽ നിങ്ങളുടെ പ്രിയനായും സുഹൃത്തായും ബന്ധുവായും ഗുരുവായും കിങ്കരനായും ഹിതകരനായും നിങ്ങളെ വിട്ടുപിരിയാതിരുന്നനുഗ്രഹിക്കുന്നു. അത്രത്തോളം ഭഗവാന്റെ വാത്സല്യത്തിനു പാത്രീഭവിച്ച നിങ്ങളല്ലേ പരമസുകൃതികൾ? സാക്ഷാൽ ബ്രഹ്മരുദ്രാദികൾ പോലും ആ ഭഗവാന്റെ സ്വരൂപത്തെ അറിയുന്നില്ല. ഞങ്ങളാകട്ടെ വാക്കിനെ അടക്കി ഇന്ദ്രിയനിഗ്രഹം ചെയ്തു് പരമപ്രേമലക്ഷണയായ ഭക്തിയോടുകൂടി ഭഗവാനെ സദാ സേവിക്കുന്നു. ആ സാത്വതാംപതി നമ്മളിൽ പ്രസാദിക്കുമാറാകട്ടെ.

ശ്രീരുദ്രഭഗവാൻ ശ്രീകൃഷ്ണാനുഗ്രഹത്താലാണു് ത്രിപുരദഹനം സാധിച്ചതു്. ആ കഥ കേട്ടുകൊള്ളുക. ഒരിക്കൽ ശ്രീകൃഷ്ണന്റെ അനുഗ്രഹത്താൽ ശക്തിപ്രാപിച്ച ദേവന്മാർ അസുരന്മാരെ യുദ്ധത്തിൽ തോല്പിച്ചു. അസുരന്മാർ മഹാമായാവിയായ മയനെ ശരണംപ്രാപിച്ചു. മയൻ അവർക്കു് സ്വർണ്ണം, വെള്ളി, ഇരുമ്പു് എന്നിവകൊണ്ടു് മൂന്നു പുരങ്ങൾ ഉണ്ടാക്കിക്കൊടുത്തു.

digitized by www.sreyas.in

അവ അസുരന്മാരുടെ ഇഷ്ടംപോലെ എവിടെയും സഞ്ചരിക്കും. മററുള്ളവക്ക് അതിനെ കാണ്മാൻ കഴിയുകയില്ല. അവയിലെന്തെല്ലാം യുദ്ധോപകരണങ്ങളുണ്ടെന്നാക്കമറിഞ്ഞുകൂട. ആ പുരങ്ങളുടെ സഹായത്താൽ അസുരന്മാർ മൂന്നു ലോകങ്ങളേയും ആക്രമിച്ചു നശിപ്പിച്ചുതുടങ്ങി. ലോകവാസികൾ ശ്രീരുദ്രനോട് സങ്കടമുണർത്തിച്ചു. ഭക്തവത്സലനായ ശ്രീപരമേശ്വരൻ അവക്കഭയം കൊടുത്തു്, അസ്ത്രങ്ങളെക്കൊണ്ട് മൂന്നുപുരങ്ങളേയും മൂടിക്കളഞ്ഞു. അസ്ത്രാഘാതത്താൽ അസുരന്മാരെല്ലാം ബോധംകെട്ടു വീണുപോയി. മയൻ അമൃതരസം നിറച്ച ഒരു കുളമുണ്ടാക്കി മൂർച്ഛിതരായ അസുരന്മാരെ അതിലിട്ടു. അപ്പോൾ അവർ പൂർവ്വാധികം ബലവീര്യങ്ങളോടുകൂടി എഴുന്നേററു് യുദ്ധസന്നദ്ധരായി വന്നു. തന്റെ സങ്കല്പം ഫലിക്കാതെ കണ്ടപ്പോൾ ശ്രീശിവൻ ഖേദാശയനായി. ആസമയം വിഷ്ണുഭഗവാൻ ഒരുപശുരൂപം ധരിച്ചു് വത്സരൂപം ധരിച്ച ബ്രഹ്മാവോടുകൂടി ചെന്നു് കുളത്തിലുള്ള അമൃതരസം മുഴുവൻ കുടിച്ചു വററിച്ചു. കാവൽക്കാരായ അസുരന്മാർ ഭഗവന്മായാമോഹിതരായി നോക്കിനിന്നതേയുള്ളു. അതുകണ്ടിട്ട് ക്ഷുഭിതരായ അസുരന്മാരോട് മയൻ, "ഇതു ഭഗവത്സങ്കല്പമാണ്, ആക്കും തടുക്കാനാവില്ല" എന്നുപറഞ്ഞു് അവരെ സമാധാനിപ്പിച്ചു. ശ്രീശിവൻ പിന്നീട് ശ്രീഹരിയുടെ സഹായത്താൽ ലഭിച്ച യുദ്ധസാമഗ്രികളോടുകൂടി മൂന്നുപുരങ്ങളേയും ദഹിപ്പിച്ചു് അസുരന്മാരെ നിർവീര്യരാക്കിത്തീർത്തു. ലോകവാസികൾ സങ്കടംതീർന്നു സന്തോഷിച്ചു.

ഇപ്രകാരം ഭക്തസന്താപഹരനും ജഗൽഗുരുവുമായ ശ്രീഹരിയുടെ അവതാരലീലകൾ അസംഖ്യമുണ്ട്. അവയെല്ലാം ലോകപാവനകരങ്ങളാകയാൽ ഋഷികളായ ഞങ്ങൾ അവയെ നിരന്തരം കീർത്തിക്കുന്നു. മുഴുവനും പറയുവാൻ ആക്കും സാദ്ധ്യമല്ല.

---

## അദ്ധ്യായം 11.

### വർണ്ണാശ്രമധർമ്മം – സാധാരണധർമ്മങ്ങൾ

യുധിഷ്ഠിരൻ പറഞ്ഞു:- ഭഗവൻ! വർണ്ണാശ്രമാചാരങ്ങളോടുകൂടിയ സനാതനധർമ്മത്തെ നിന്തിരുവടി പറഞ്ഞുതരണം. ഇതിനെ സ്മൃതികളിലും മററും വിസ്തരിച്ചിട്ടുണ്ടെങ്കിലും, തപോയോഗസമാധികളാൽ ബ്രഹ്മദേവനു് സമ്മതനായ പുത്രനും ശ്രീനാരായണഭക്തനുമായ നിന്തിരുവടിയെപ്പോലെ ധർമ്മരഹസ്യമറിയുന്നവരാരുമില്ലാത്തതിനാൽ പ്രാർത്ഥിക്കുകയാണു്.

digitized by www.sreyas.in

ശ്രീനാരദർ പറഞ്ഞു:- എന്റെ ഗുരുനാഥനായ ശ്രീനാരായണർഷി യുടെ ശ്രീമുഖത്തിൽ നിന്നും കേട്ടതുപോലെ സനാതനധർമ്മത്തെ പറയാം. ധർമ്മത്തിനു പ്രമാണം ശ്രുതിസ്മൃതികളാണ്. വിധിപ്രകാരമുള്ള ധർമ്മാചരണത്താൽ അന്തഃകരണം ശുദ്ധമായി ഭഗവത്പ്രാപ്തി കൈവരുന്നു. സകല ജനങ്ങൾക്കും പൊതുവായ സാധാരണധർമ്മമെന്നും ഓരോ വർണ്ണങ്ങൾക്കും പ്രത്യേകമായുള്ള വിശേഷധർമ്മമെന്നും ധർമ്മം രണ്ടുവിധത്തിലുണ്ട്.

സത്യം, ദയ, തപം, ശൌചം, ശമം, ദമം, തിതിക്ഷ, അഹിംസ, ബ്രഹ്മചര്യം മുതലായ സദാചാരങ്ങളും, ശ്രവണം കീർത്തനം മുതലായ ഭക്തി സാധനകളും എല്ലാവർണ്ണക്കാരും അവശ്യം അനുഷ്ഠിക്കേണ്ടതാണ്. തന്മൂലം സർവ്വാത്മാവായ ശ്രീഹരി പ്രസാദിക്കുന്നു.

ഗർഭാധാനം മുതൽ സംസ്കാരംവരെയുള്ള പതിനാറു സംസ്കാരങ്ങളും ചെയ്യപ്പെട്ടവനെ ദ്വിജനെന്നു പറയുന്നു. ബ്രാഹ്മണനും ക്ഷത്രിയനും വൈശ്യനും ഇതിൽപെടുന്നു.

ശമം, ദമം, തപസ്സ്, ശൌചം, സന്തോഷം, ക്ഷമ, ആർജ്ജവം, ജ്ഞാനം, ദയ, സത്യം, അച്യുതനിൽ ഉറച്ചഭക്തി, ഇവ ബ്രാഹ്മണന്റെ ലക്ഷണങ്ങളാണ്. ശൌര്യം, വീര്യം, ധൃതി, തേജസ്സ്, ത്യാഗം, മനോജയം, ക്ഷമ, ബ്രഹ്മണ്യത, പ്രസാദം, പ്രജാരക്ഷ, ഇവ ക്ഷത്രിയന്റെ ലക്ഷണങ്ങൾ; ദേവന്മാരിലും ഗുരുവിലും അച്യുതനിലും ഭക്തി, ധർമ്മാർത്ഥകാമങ്ങളുടെ പോഷണം, ശാസ്ത്രവിശ്വാസം, ഉത്സാഹശീലം, സാമർത്ഥ്യം, ഇവ വൈശ്യലക്ഷണങ്ങൾ; വിനയം, ശൌചം, സ്വാമിസേവ, അസ്തേയം, തിരുനാമസങ്കീർത്തനയജ്ഞകർമ്മം, സത്യഭാഷണം, ഗോരക്ഷണം, ഇവ ശൂദ്രലക്ഷണങ്ങൾ.

ബ്രാഹ്മണന്റെ വിഹിതകർമ്മങ്ങൾ അധ്യയനം, അധ്യാപനം, യജനം, യാജനം, ദാനം, പ്രതിഗ്രഹം, എന്നിവയാണ്. ക്ഷത്രിയന്റെ കർമ്മങ്ങളും ഇവ തന്നെ. എന്നാൽ പ്രതിഗ്രഹം പാടില്ല. കൂടുതലായി പ്രജാരക്ഷയുമുണ്ട്. വൈശ്യന്റെ കർമ്മങ്ങൾ കൃഷി, വാണിജ്യം, ഗോരക്ഷ, ധനംകൊടുത്തുവാങ്ങുക, ഇവയാണ്. ശൂദ്രന്റെ കർമ്മം ദ്വിജ ശുശ്രൂഷയും യജമാനസേവയുമാണ്.

സ്ത്രീകളുടെ പരമധർമ്മം പാതിവ്രത്യമാണ്. ഭർത്താവിനെ ദൈവമെന്നുഭാവിച്ച് ശുശ്രൂഷിക്കണം. ഭർത്താവിന്റെ ബന്ധുക്കളേയും ആദരവോടെ അനുസരിച്ച്, അവർക്ക് തന്നിൽ പ്രിയത്തെ വളർത്തണം. ഭർത്താവ് അനുഷ്ഠിക്കുന്ന സൽക്കർമ്മങ്ങളിലും വ്രതങ്ങളിലും താനും പങ്കുകൊള്ളണം. ഗൃഹത്തെ എപ്പോഴും ശുദ്ധമാക്കി അലങ്കരിച്ചുവയ്ക്കണം. താൻ ഗൃഹത്തിൽതന്നെയിരിക്കണം. അനാവശ്യമായി അന്യഗൃഹങ്ങളിൽ പോകരുത്. തന്റെ ശരീരത്തെ

digitized by www.sreyas.in

ശുചിയായും ശുദ്ധമായും വർത്തിക്കണം. ഭർത്താവിന്റെ സന്തോഷത്തെ മാത്രം ലക്ഷ്യമാക്കി മിതമായ വസ്ത്രാഭരണാദികളാൽ സ്വയം അലങ്കരിച്ചുകൊള്ളണം. ഭർത്താവിന് പ്രിയവും ഹിതവുമായ പദാർത്ഥങ്ങളെ ശ്രദ്ധയോടുകൂടി ഒരുക്കിക്കൊടുക്കണം. സത്യവും ഹിതവും പ്രിയവുമായ വാക്കുകളെക്കൊണ്ടും പ്രേമശുശ്രൂഷകൊണ്ടും ഭർത്താവിനെ സന്തോഷിപ്പിക്കണം. ധർമ്മാധർമ്മങ്ങളെ അറിഞ്ഞിരിക്കണം. ഗൃഹകൃത്യങ്ങളിൽ ഉത്സാഹവും ശ്രദ്ധയും വേണം. സർവ്വാത്മാവായ ശ്രീഹരിതന്നെയാണ് ഭർത്തൃരൂപത്തിൽ വന്നിരിക്കുന്നതെന്ന ദൃഢവിശ്വാസഭാവത്തോടുകൂടി സേവിക്കണം. ഇപ്രകാരമിരുന്നാൽ മരണാനന്തരം ഭർത്താവിനോടുകൂടി വൈകുണ്ഠത്തിൽ സുഖിച്ചു വസിക്കാം.

അന്ത്യജന്മാരും അന്തേവാസികളുമായ സങ്കരജാതിക്കാർ കളവ് പാപകർമ്മം മുതലായവ കൂടാതെ അവരവരുടെ കുലത്തൊഴിൽ ചെയ്തുപജീവിച്ചുകൊള്ളണം.

ഓരോരുത്തരും അവരവർക്കു വിധിച്ചതായ വർണ്ണാശ്രമോചിതകർമ്മങ്ങളെത്തന്നെ അനുഷ്ഠിക്കണം. പ്രായേണ മനുഷ്യർ തങ്ങളുടെ സ്വഭാവഗുണങ്ങൾക്കനുസരിച്ചുള്ള കർമ്മങ്ങളാണ് ചെയ്യുന്നതു്. ഒരുവന്റെ ധർമ്മം മറ്റൊരുവന്റേതിനേക്കാൾ നീചമായി തോന്നുന്നതു് ശരിയല്ല. സ്വധർമ്മാനുസരണം ചെയ്യുന്ന തൊഴിലിൽ ഉച്ചനീചത്വമില്ല. അവയെ ക്രമമായി അനുഷ്ഠിക്കുന്നവൻ ക്രമേണ ശുദ്ധനായി ഭവിച്ചു് കർമ്മവിരക്തിയെ സമ്പാദിക്കുന്നു.

ഒരുവൻ ബ്രാഹ്മണനോ ക്ഷത്രിയനോ വൈശ്യനോ ശൂദ്രനോ എന്നു നിശ്ചയിക്കേണ്ടതു് അവന്റെ ലക്ഷണങ്ങളെ അടിസ്ഥാനമാക്കിയായിരിക്കണം. അല്ലാതെ ജന്മംമാത്രം നോക്കിയാവരുതു്. ബ്രാഹ്മണനു് ബ്രാഹ്മണിയിൽ ജനിച്ചതുകൊണ്ടുമാത്രം ഒരുവൻ ബ്രാഹ്മണനായിക്കൊള്ളണമെന്നില്ല. ശമദമാദിലക്ഷണങ്ങളുണ്ടായിരിക്കണം. ആ ലക്ഷണങ്ങളെല്ലാം ശൂദ്രകുലത്തിൽ ജനിച്ച ഒരുവനിൽതെളിഞ്ഞു കാണുന്നതായാൽ അവൻ ബ്രാഹ്മണൻ തന്നെയാണ്. അതായതു് ശമദമാദിഗുണസമ്പന്നൻ ബ്രാഹ്മണൻ, ശൌര്യവീര്യാദിഗുണസമ്പന്നൻ ക്ഷത്രിയൻ, കൃഷിവാണിജ്യാദിലക്ഷണയുക്തൻ വൈശ്യൻ, സേവാവൃത്തിരതൻ ശൂദ്രൻ, എന്നിങ്ങനെ ധരിക്കണം. ബ്രാഹ്മണക്ഷത്രിയകുലങ്ങളിൽ ജനിച്ചിട്ടും സ്വധർമ്മത്തെവിട്ടു് വൈശ്യശൂദ്രന്മാരുടെ വൃത്തിയെ ആചരിക്കുന്നവൻ വൈശ്യശൂദ്രരേക്കാൾ നീചനാണെന്നുവേണം പറയുവാൻ. എന്തെന്നാൽ ഭഗവാൻ തനിക്കു തന്ന അനുകൂലസാഹചര്യങ്ങളെ അവൻ നിരാകരിക്കുകയാണു ചെയ്യുന്നതു്.

---

digitized by www.sreyas.in

# അദ്ധ്യായം 12.

## ബ്രഹ്മചര്യ, വാനപ്രസ്ഥ ധർമ്മങ്ങൾ

ശ്രീനാരദർ പറഞ്ഞു:– ബ്രഹ്മചാരി ഗുരുഗൃഹത്തിൽ വസിക്കണം. ദാസനെപ്പോലെ ശുശ്രൂഷിച്ച് ഗുരുവിനു വേണ്ടതെല്ലാം ചെയ്യണം. ഗുരുവിൽ ഇളക്കമില്ലാത്ത സ്നേഹാദരവുണ്ടായിരിക്കണം. മനസ്സിനേയും വാക്കിനേയു മടക്കിക്കൊണ്ട് രണ്ടു സന്ധ്യകളിലും ഗായത്രീമന്ത്രം ജപിക്കുകയും, ഗുരു, ഹരി, അഗ്നി, സൂര്യൻ എന്നിവരെ ഉപാസിക്കുകയും വേണം. ഉപദേശം തരാനായി ഗുരുനാഥൻ എപ്പോൾ വിളിക്കുന്നുവോ ആ സമയത്ത് അടുത്തുചെന്ന് വേദം പഠിക്കണം. അദ്ധ്യയനാരംഭത്തിലും അവസാനത്തിലും ഗുരുചരണങ്ങളിൽ വീണു നമസ്കരിക്കണം. മേഖല, കൃഷ്ണാജിനം, വസ്ത്രം, ദണ്ഡം, കമണ്ഡലു, പൂണൂൽ, ഇവ ധരിക്കണം. അഭ്യംഗസ്നാനം, കേശാലങ്കാരം എന്നിവ ചെയ്യരുത്. രാവിലെയും വൈകുന്നേരവും ഭിക്ഷ എടുത്തുകൊണ്ടുവന്ന് ഗുരുവിനു നിവേദിക്കണം. ഗുരു അനുവദിച്ചാൽ ഭക്ഷിക്കണം. ഇല്ലെങ്കിൽ ഉപവസിച്ചുകൊള്ളണം. സൌശീല്യം, മിതാഹാരം, ശ്രദ്ധ, ഇന്ദ്രിയജയം മുതലായവ സമ്പാദിക്കണം. സ്ത്രീകളിലും സ്ത്രീലോലന്മാരിലും കഴിയുന്നതും സംസർഗ്ഗം കുറയ്ക്കണം. സ്ത്രീകഥാലാപം ചെയ്യരുത്. അതല്ലെങ്കിൽ ബലവത്തായ ഇന്ദ്രിയങ്ങൾ സന്ന്യാസിയുടെ മനസ്സിനേയും അപഹരിക്കും. എത്ര സമർത്ഥനും പണ്ഡിതനുമാണെങ്കിലും ശരീരഭാവനയുള്ളിടത്തോളംകാലം സ്ത്രീപുരുഷഭേദബുദ്ധിയുണ്ട്. സ്ത്രീ അഗ്നിയും, പുരുഷൻ നെയ്യ്നിറച്ച പാത്രവുമാണ്. അടുത്തിരുന്നാൽ നെയ്യുരുകിപ്പോകും. അതിനാൽ അനർത്ഥഹേതുവായ സ്ത്രീസാമീപ്യത്തെ വർജ്ജിക്കണം. ഉപനിഷത്തുകളോടുകൂടിയ വേദങ്ങളെ അർത്ഥചിന്തനയോടുകൂടി അദ്ധ്യയനം ചെയ്യണം. ഒടുവിൽ ശക്ത്യനുസരണം ഗുരുവിനെ ദക്ഷിണചെയ്തു സംതൃപ്തനാക്കണം. ഗുരുവിന്റെ അനുജ്ഞയോടുകൂടി മററാശ്രമങ്ങളെ സ്വീകരിക്കാം. അല്ലെങ്കിൽ ബ്രഹ്മചാരിയായിതന്നെ ജീവിതകാലം മുഴുവൻ കഴിക്കുകയും ചെയ്യാം. ഏതാശ്രമത്തിലിരുന്നാലും ഭഗവാൻ സർവ്വത്ര പരിപൂർണ്ണനായി തന്നിലും സകലഭൂതങ്ങളിലും ഒന്നുപോലെ നിറഞ്ഞിരിക്കുന്നതായി ഭാവിച്ചുകൊള്ളണം. എന്നാൽ ബ്രഹ്മസ്വരൂപത്തെ അറിഞ്ഞ് ബ്രഹ്മമായി ഭവിക്കാം.

വാനപ്രസ്ഥൻ വനത്തിൽ ഏകാന്തനായി വസിക്കണം. ഫലവർഗ്ഗങ്ങളെ മാത്രം ഭക്ഷിച്ചുകൊണ്ട് പ്രകൃതിയനുസരിച്ച് ജീവിക്കണം. നിത്യാവശ്യസാധനങ്ങൾ വനത്തിൽനിന്നുതന്നെ സമ്പാദിച്ചുകൊള്ളണം. പുതിയതുപുതിയതു

digitized by www.sreyas.in

കിട്ടുമ്പോൾ മുമ്പുണ്ടായിരുന്നതിനെ ഉപേക്ഷിക്കണം. ഒന്നും ആവശ്യത്തിലധികം സംഗ്രഹിച്ചുവയ്ക്കരുത്. അഗ്നിയെ സംരക്ഷിക്കാൻ മാത്രം പർണ്ണശാലയോ ഗുഹയോ ആവാം. താൻ വെയിലും മഞ്ഞും കാററും മഴയും സഹിച്ചുകൊണ്ടു് തുറന്നസ്ഥലത്തു് വസിക്കണം. ശരീരശുദ്ധിയിലും മററും ശ്രദ്ധിക്കരുതു്. അങ്ങനെ പന്ത്രണ്ടുവർഷമോ, അതിനു ശക്തിയില്ലെങ്കിൽ കഴിവുള്ളിടത്തോളം കാലമോ ഭഗവദ്ധ്യാനപരനായി കഴിക്കണം. നിയമങ്ങളെ പാലിക്കാൻ ശക്തിയില്ലെന്നു കണ്ടാൽ അഗ്നികളെ ആത്മാവിൽ സമർപ്പിക്കണം. ശരീരത്തിലുള്ള മമതയെ ഉപേക്ഷിച്ചിട്ടു് തത്കാരണങ്ങളായ ഭൂതങ്ങളിൽ ലയിപ്പിച്ചതായി ഭാവിക്കണം. ഇന്ദ്രിയങ്ങളേയും മനസ്സിനേയും അഹങ്കാരത്തേയും ചിത്തത്തേയും അതാതിന്റെ അധിദേവതകളിൽ ലയിപ്പിച്ചതായി ഭാവിക്കണം. അവസാനം ശേഷിക്കുന്ന ആത്മാവു് തന്നെയാണു് ബ്രഹ്മം, അന്യമായിയാതൊന്നുമില്ലെന്നറിഞ്ഞു് എല്ലാററിൽനിന്നും വിരമിക്കണം.

---

# അദ്ധ്യായം 13.

## സന്യാസധർമ്മം – പ്രഹ്ളാദ ദത്താത്രേയ സംവാദം

ശ്രീനാരദർ പറഞ്ഞു:– വാനപ്രസ്ഥാശ്രമം കഴിഞ്ഞു് ശരീരത്തിനു ബുദ്ധിക്കും ശക്തിയുണ്ടെങ്കിൽ സന്യസിക്കണം. ശരീരമൊഴിച്ചുള്ള സകല ബന്ധങ്ങളേയുമുപേക്ഷിക്കണം. ആത്മാവിൽ മാത്രം രമിച്ചുകൊണ്ടു് ആരെയുമാശ്രയിക്കാതെ സർവ്വഭൂതസുഹൃത്തായി ശാന്തനായി നാരായണപരനായി ഭിക്ഷാന്നം ഭുജിച്ചുകൊണ്ടു് ഏകനായി സഞ്ചരിക്കണം. ഒരു ഗ്രാമത്തിൽ ഒരു രാത്രിയിൽ കൂടുതൽ വസിക്കരുതു്. കൌപീനവും അതിനെ മറയ്ക്കാൻ മാത്രമായ ഒരു വസ്ത്രവുമേ ധരിക്കാവൂ. ആത്മാവായ ശ്രീനാരായണനിൽ പ്രപഞ്ചമെല്ലാം സ്ഥിതിചെയ്യുന്നതായും, വിശ്വത്തിലെല്ലാം ആത്മാവു് വ്യാപിച്ചിരിക്കുന്നതായും കാണണം. ബന്ധമോക്ഷങ്ങൾ മായാകാര്യമാണു്, പരമാർത്ഥമല്ല. ശരീരയാത്ര ചഞ്ചലമാണു്. മരണം നിശ്ചയമാണു്. ജീവിതവും മരണവും ഭഗവാന്റെ സങ്കല്പത്തെ ആശ്രയിച്ചിരിക്കുന്നു. അതിനാൽ രണ്ടിനേയും വെറുക്കുകയോ ആഗ്രഹിക്കുകയോ അരുതു്. അസത്ശാസ്ത്രങ്ങളെ ശ്രദ്ധിക്കരുതു്. ശാസ്ത്രം ഉപജീവനമാർഗ്ഗമാക്കരുതു്. കുതർക്കങ്ങളിൽ ഇടപെടരുതു്. തർക്കവ്യവഹാരങ്ങളിൽ ഒരുപക്ഷത്തും ചേരരുതു്. പേരിനും പെരുമയ്ക്കുമായി ശിഷ്യന്മാരെ സമ്പാദിക്കരുതു്. കണ്ണിൽകണ്ട ഗ്രന്ഥങ്ങളെയെല്ലാം പഠിക്കാൻ

digitized by www.sreyas.in

പുറപ്പെടരുത്. ഗ്രന്ഥവ്യാഖ്യാനങ്ങൾ ചെയ്യരുത്. മഠം സ്ഥാപിക്കരുത്. എന്തെന്നാൽ ഇവയെല്ലാം ചിത്തവിക്ഷേപഹേതുക്കളാണ്.

പ്രശാന്തരും മഹാത്മാക്കളും ബ്രഹ്മനിഷ്ഠരുമായ പരമഹംസന്മാർക്ക് ആശ്രമധർമ്മങ്ങളൊന്നുമാവശ്യമില്ല. അവരുടെ ചിത്തത്തിൽ രാഗദ്വേഷാദികൾക്കു സ്ഥാനമേയില്ല. അതിനാൽ യമനിയമാദികൾ അവരെ സേവിച്ചു നിൽക്കുന്നു. ദണ്ഡം, കമണ്ഡലു മുതലായ ചിഹ്നങ്ങൾ പോലും വേണമെങ്കിൽ വേണം, അല്ലെങ്കിൽ വേണ്ട. അവർ കൃതകൃത്യരായിക്കഴിഞ്ഞു. പരമഹംസനെ കണ്ടാൽ ഏതാശ്രമിയാണെന്നു സാധാരണക്കാരനു മനസ്സിലാക്കാൻ സാധ്യമല്ല. എന്നാൽ ഈശ്വരസാക്ഷാത്കാരം സിദ്ധിച്ചതിന്റെ ലക്ഷണങ്ങൾ സൂക്ഷിച്ചാൽ കാണാൻ കഴിയും. താൻ എല്ലാമറിഞ്ഞവൻ തന്നെ, എങ്കിലും ഉന്മത്തനോ, ഊമയോ, ബാലനോ, അജ്ഞനോ എന്നു പാമരന്മാർക്കു തോന്നത്തക്ക വിധം സഞ്ചരിക്കും.

ഒരിക്കൽ ഭഗവത്പ്രിയനായ പ്രഹ്ലാദൻ ജനങ്ങളുടെ വ്യാപാരങ്ങളെ നേരിട്ടു കണ്ടറിയുവാനായി കുറെ മന്ത്രിമാരോടുകൂടി ചുററി സഞ്ചരിച്ചു. അപ്പോൾ കാവേരി തീരത്തിൽ ഒരു മുനിയെക്കണ്ടു. ശരീരമെല്ലാം പൊടിയണിഞ്ഞ് വെറും നിലത്തു കിടന്നിരുന്നുവെങ്കിലും അതിഗൂഢതേജസ്വിയായി പ്രഹ്ലാദന് കാണുവാൻ കഴിഞ്ഞു. മററുള്ളവർക്ക് അദ്ദേഹം പരമഹംസനാണെന്നറിയുവാൻ കഴിഞ്ഞില്ല. (അത് ഭഗവാൻ ദത്താത്രേയനായിരുന്നു) മഹാഭാഗവതനായ പ്രഹ്ലാദൻ മുനിയുടെ പാദങ്ങളിൽ വീണു നമസ്കരിച്ചു ചോദിച്ചു: "ഭഗവൻ! അവിടുന്ന് ഒരു പ്രവൃത്തിയും ചെയ്യാതെ സ്വസ്ഥനായി കിടക്കുന്നുവല്ലോ. ധനമോ ഭോഗസുഖങ്ങളോ ഒന്നുമില്ലതാനും. എന്നാലും ശരീരം തടിച്ച് ബലവത്തായി കാണപ്പെടുന്നു. അതിനു കാരണമെന്ത്? സകല ജനങ്ങളും ശരീരപോഷണത്തിനുവേണ്ടി അശ്രാന്തപരിശ്രമം ചെയ്യുമ്പോൾ അവിടുന്ന് ഉദാസീനനായിരിക്കുന്നതെന്ത്? ഞങ്ങളെ അറിയിക്കാൻ വിരോധമില്ലെങ്കിൽ പറഞ്ഞാലും"

പ്രഹ്ലാദന്റെ വിനയമധുരമായ വാക്കുകൾ ആ മഹാത്മാവിനെ വശീകരിച്ചു. അദ്ദേഹം പുഞ്ചിരിതൂകിക്കൊണ്ടു പറഞ്ഞു: "അസുരശ്രേഷ്ഠ! സർവ്വജ്ഞനായ ഭവാൻ ജനങ്ങളുടെ പ്രവൃത്തിനിവൃത്തികളുടെ ഗതിയെ നല്ലവണ്ണം അറിയുന്നവനാണല്ലോ. ഏകാന്തഭക്തനായ അങ്ങയുടെ ഹൃദയത്തിൽ ശ്രീഹരി സദാ സന്നിധാനം ചെയ്ത് അജ്ഞാനാന്ധകാരത്തെ നശിപ്പിക്കുന്നു. അതിനാൽ അങ്ങയ്ക്കറിയാൻ കഴിയാത്തതൊന്നുംതന്നെയില്ല. എന്നിരുന്നാലും അന്തഃകരണശ്ശുദ്ധിയെ ആഗ്രഹിക്കുന്നവർ അങ്ങയോട് അവശ്യം സംഭാഷണം ചെയ്യേണ്ടതാണ്. അതിനാൽ മഹാത്മാക്കൾ പറഞ്ഞു കേട്ടിട്ടുള്ളതിനെ ഞാൻ പറയാം.

digitized by www.sreyas.in

കർമ്മമാണ് സംസാരത്തെ നിലനിർത്തുന്നത്. ആഗ്രഹങ്ങൾ സാധിച്ചു കഴിഞ്ഞാലും കാമത്തിനു ശമനമുണ്ടാകുന്നില്ല. ഉപര്യുപരി ഓരോ ആഗ്രഹങ്ങൾ ഉണ്ടായിക്കൊണ്ടേയിരിക്കുന്നു. ഞാനും അതിലകപ്പെട്ട് അനേകം യോനികളിൽ ജനിച്ചും മരിച്ചും ക്ലേശിച്ചുകഴിഞ്ഞു. ഏതോ സുകൃതവിശേഷത്താൽ ഇപ്പോൾ മനുഷ്യജന്മം കിട്ടി. ജനങ്ങൾ ദുഃഖനിവൃത്തിക്കും സുഖപ്രാപ്തിക്കുമായി നിരന്തരം കഠിനപ്രയത്നം ചെയ്യുന്നതിനെ ഞാൻ കണ്ടു. പലപ്പോഴും അവർ ആഗ്രഹിക്കുന്നതിനു വിപരീതമായ ഫലങ്ങളാണ് ലഭിക്കുന്നതെന്നും ഞാൻ കണ്ടു. അതിനാൽ സകല കർമ്മങ്ങളിലും എനിക്ക് വിരക്തിയുണ്ടായി.

ആത്മാവ് സ്വതേ സുഖസ്വരൂപനാണ്. ദുഃഖരൂപമായ കർമ്മങ്ങളിൽ നിന്നെല്ലാം വിട്ടിരുന്നാൽ ആ സുഖം താനേ സ്ഫുരിക്കുന്നു. വീണ്ടും മനസ്സ് ചലിക്കുമ്പോൾ ആ സുഖം മറയുന്നു. ഈ സൂക്ഷ്മം ഗ്രഹിച്ച് ഞാൻ മനസ്സിനെ ചലിപ്പിക്കാതെ ഒരിടത്തു് വെറുതേ കിടക്കുകയാണ്. ആത്മസുഖത്തെ അജ്ഞാനവൃത്തികൾ മറയ്ക്കുമ്പോൾ മനുഷ്യൻ സുഖത്തെ തേടി പുറമേയുള്ള ഘോരസംസാരത്തിൽ ചുററിത്തിരിയുന്നു. ഒരിടത്തും സുഖം കിട്ടുന്നില്ല. എന്നാലും അവശനായി പരക്കംപായുകയാണ്. വളരെ കഷ്ടപ്പെട്ടു വല്ലതും സമ്പാദിച്ചാൽ തന്നെയും വിശേഷമില്ല. താപത്രയങ്ങളാൽ സർവ്വദാ പീഡിക്കപ്പെട്ടു മരണത്തെ പേടിച്ചും കഴിയുന്ന ജീവനു ധനാദികളായ തുച്ഛഭോഗങ്ങൾക്ക് എന്തു സുഖത്തെ കൊടുക്കാൻ കഴിയും?

ധനികന്റെ അവസ്ഥയും ഞാൻ കണ്ടുകഴിഞ്ഞു. അവനു് ഉള്ളതു കൊണ്ടു തൃപ്തിയില്ല. ഉള്ളതിനെ ചിലവു ചെയ്യാനുമിഷ്ടമില്ല. അജിതേന്ദ്രിയനായതിനാൽ ഇനിയും കൂടുതൽ ധനത്തിനായി പാടുപെട്ടുകൊണ്ടേയിരിക്കും തന്റെ പണം ആരെങ്കിലും തട്ടിക്കൊണ്ടുപോകുമോ എന്ന് എപ്പോഴും ഭയമാണ്. ഭാര്യാപുത്രാദികളെപ്പോലും വിശ്വാസമില്ല. അധികാരികൾ, കള്ളന്മാർ, ശത്രുക്കൾ, ആശ്രിതർ, യാചകർ എന്നിവർമൂലം ധനനഷ്ടം വരുമോ എന്ന ഭയത്താൽ രാത്രിയിൽ ഉറങ്ങാതെ കഴിക്കും. തന്റെ പശുമൃഗാദികൾ മരിച്ചുപോകുമോ, തന്റെ ധനത്തെ വിട്ടിട്ട് താനും മരിച്ചുപോകുമോ, എന്നും എപ്പോഴും ഭയംതന്നെ. എന്തിന്? ഋഷിച്ച ധനലോഭത്താൽ ഒന്നിൽ നിന്നു മറെറാന്നായി ശോകം, മോഹം, ഭയം, ക്രോധം, ക്ലൈബ്യം, മത്സരം, പരിശ്രമം തുടങ്ങിയ അനർത്ഥപരമ്പരയുണ്ടാകുന്നു. ഇതുയെല്ലാം അനർത്ഥകരമായ അർത്ഥാശയെ ബുദ്ധിമാൻ ത്യജിക്കേണ്ടതാണ്.

എന്നേപ്പോലെയുള്ളവക്ക് തേനീച്ചയും പെരുമ്പാമ്പും ഉത്തമഗുരുക്കളാണ്. തേനീച്ച വളരെ പണിപ്പെട്ടു് അല്പാല്പമായി തേൻ ശേഖരിച്ചു കൂട്ടുന്നു. മനുഷ്യർ അതിനെ കൊന്നു് തേനപഹരിക്കുന്നു. അതുപോലെ

digitized by www.sreyas.in

ധനലോഭിക്ക് അന്യരിൽനിന്നും ജീവഹാനിപോലും സംഭവിക്കുന്നു. അവന് ജീവിച്ചിരിക്കുന്ന കാലംമുഴുവനും ശാന്തി കണികാണാൻപോലും കിട്ടുകയില്ല. പെരുമ്പാമ്പ് ആഹാരത്തിനായി സഞ്ചരിക്കാറില്ല. ഒരിടത്തു കിടക്കും. പ്രാരബ്ധവശാൽ അരികത്തു വരുന്നതിനെ ഭുജിക്കും. ഒന്നും വന്നില്ലെങ്കിൽ എത്രദിവസം വേണമെങ്കിലും ആ കിടപ്പു കിടന്നുകൊള്ളും. അതുപോലെ ഞാനും യദൃച്ഛാലാഭംകൊണ്ട് സംതൃപ്തനായിക്കഴിയുന്നു. കിട്ടുന്ന ആഹാരം അല്പമോ ധാരാളമോ, സ്വാദുള്ളതോ ഇല്ലാത്തതോ, ശ്രദ്ധയോടുകൂടി തരുന്നതോ അല്ലാത്തതോ എന്നൊന്നും നോക്കാറില്ല. വസ്ത്രത്തിന്റെ കാര്യത്തിലും അങ്ങനെതന്നെ. പട്ടോ, തോലോ, മരവിരിയോ, തുണിക്കഷണമോ, എന്തു കിട്ടുന്നുവോ അതുകൊണ്ട് നഗ്നത മറയ്ക്കും. കിടപ്പും അതുപോലെ തന്നെ. വെറും നിലത്തോ, ചാമ്പലിലോ, മാളികയിലോ കട്ടിലിലോ മെത്തയിലോ, ഏതു പ്രാപ്തമോ അതിൽ കിടക്കും. എനിക്കെല്ലാം ഒരുപോലെതന്നെ. ചിലേടത്തു ജനങ്ങൾ എന്നെ കുളിപ്പിച്ച് സുഗന്ധലേപനംചെയ്ത് മാലയണിയിച്ച് രഥത്തിലോ ആനപ്പുറത്തോ ഇരുത്തി കൊണ്ടുപോകും. ചിലപ്പോൾ ജനങ്ങളുടെ ശകാരവും ബന്ധനങ്ങളുമേറ്റ് നഗ്നനായി പിശാചിനെപ്പോലെ നടക്കും. ചിലർ സൽക്കരിക്കും. ചിലർ ധിക്കരിക്കും. ഞാനാരേയും സ്തുതിക്കുകയോ നിന്ദിക്കുകയോ ചെയ്യുകയില്ല. എല്ലാവർക്കും ശ്രേയസ്സുണ്ടാവട്ടെ എന്നു മാത്രം പ്രാർത്ഥിക്കും.

അല്ലയോ ഭാഗവതോത്തമ! ഈ ഭേദഭാവനയൊന്നുംതന്നെ സ്വതേ ഇല്ലാത്തതാണ്. അസത്തായ ചിത്തവൃത്തി തോന്നിപ്പിക്കുന്നതു മാത്രമാണ്, വാസ്തവമല്ല. ചിത്തവൃത്തിയെ മനസ്സിലും, മനസ്സിനെ അഹങ്കാരത്തിലും, അഹങ്കാരത്തെ മഹത്തത്ത്വത്തിലും, മഹത്തത്ത്വത്തെ മായയിലും, മായയെ ആത്മാവിലും ഒടുക്കണം. ആത്മാവുമാത്രമാണ് സത്യം. അതു സ്വയം പരിപൂർണ്ണമായ സച്ചിദാനന്ദമാണ്. ഇപ്രകാരമറിഞ്ഞു് ആത്മസ്വരൂപനായിരുന്നുകൊണ്ട് സകലപ്രവൃത്തികളിൽ നിന്നും വിരമിക്കണം. എന്നാൽ ശാന്തിയും സുഖവുമുണ്ടാകും.

എന്റെ ചര്യ ലോകശാസ്ത്രമര്യാദകൾക്കു് നിരക്കാത്തതാണെന്ന് മന്ദമതികൾക്കു തോന്നിയേക്കാം. അങ്ങയെപ്പോലെയുള്ള തത്ത്വജ്ഞന്മാർക്കങ്ങനെ തോന്നുകയില്ല. അതിനാൽ ഞാൻ ഈ സൂക്ഷ്മതത്ത്വം ആരോടും പറയാറില്ല. അങ്ങ് ഭഗവത്പ്രിയനായതുകൊണ്ട് ഒന്നും മറയ്ക്കാതെ പറഞ്ഞതാണ്." ഇപ്രകാരം മുനിയിൽനിന്നും പരമഹംസതത്ത്വത്തെ കേട്ട് സന്തുഷ്ടനായ പ്രഹ്ലാദൻ ആ മഹാത്മാവിനെ പൂജിച്ചിട്ട് വിടവാങ്ങി സ്വഗൃഹത്തിലേക്കു പോയി.

digitized by www.sreyas.in

# അദ്ധ്യായം 14.

## ഗൃഹസ്ഥധർമ്മം

യുധിഷ്ഠിരൻ ചോദിച്ചു:– ഭഗവൻ! എന്നെപ്പോലെ വിഷയാസക്തരായ ഗൃഹസ്ഥാശ്രമികൾ ഏതൊരു ധർമ്മാനുഷ്ഠാനംകൊണ്ടു് മോക്ഷപദവിയെ അനായാസമായി പ്രാപിക്കുമോ അതിനെ ഉപദേശിക്കേണമേ.

ശ്രീനാരദർപറഞ്ഞു:– ഗൃഹസ്ഥൻ സന്ധ്യോപാസനം, പഞ്ചയജ്ഞം മുതലായ ഗൃഹോചിതകർമ്മങ്ങളെ ഫലേച്ഛകൂടാതെ കൃഷ്ണാർപ്പണമായി ചെയ്യണം. സന്ദർഭം ലഭിക്കുമ്പോഴെല്ലാം ഭഗവത്ഭക്തരായ മഹാത്മാക്കളെ സേവിക്കുകയും അവരുടെ പാദമൂലങ്ങളിൽ വസിക്കുകയും വേണം. അവരുടെ മുഖാംബുജത്തിൽ നിന്നും പൊഴിയുന്ന കൃഷ്ണകഥാമൃതസുധയെ ശ്രദ്ധയോടുകൂടി പാനം ചെയ്യണം. ആ മഹാത്മാക്കളെ ചുററി ഉപശാന്തരായ ഭക്തജനങ്ങളുമുണ്ടായിരിക്കും. അവരുടെ സംഗത്താലും കഥാശ്രവണത്താലും ക്രമേണ ശരീരത്തിലും ഭാര്യാപുത്രധനാദികളിലുമുള്ള ആസക്തി ഇല്ലാതെയാകും. അവയെല്ലാം മൊരിക്കൽ തന്നെ വിട്ടു പോകുന്നവയാണെന്നുള്ള വിവേകമുണ്ടാകും.

തന്റെ ശരീരത്തിലും ഗൃഹകളത്രാദികളിലും അത്യാവശ്യത്തിനു മാത്രമെ ശ്രദ്ധിക്കാവൂ. മനസ്സിൽ ബലമായ സംഗം പാടില്ല. എന്നാൽ ഗൃഹകൃത്യങ്ങളിൽ തല്പരനാണെന്നു് മററുള്ളവർക്കു തോന്നത്തക്കവിധം പെരുമാറണം. അതേസമയം ഹൃദയേശനായ ഭഗവാനെ ഒരിക്കലും മറക്കരുതു്. ബന്ധുക്കൾ എന്താഗ്രഹിക്കുന്നുവോ, എന്തു പറയുന്നുവോ, അവയെ മമത കൂടാതെ അനുമോദിക്കണം. അല്ലെങ്കിൽ ഗൃഹഛിദ്രമുണ്ടാകും. ഈശ്വരാനുഗ്രഹത്താൽ യാദൃച്ഛികമായി കിട്ടുന്ന ധനംകൊണ്ടു് സാധിക്കാവുന്നതുപോലെയുള്ള ഗൃഹകാര്യങ്ങൾ മാത്രം ചെയ്യണം. അതല്ലാതെ ഇത്ര ധനം സമ്പാദിക്കണം, ഇന്നിന്ന കാര്യങ്ങൾ ചെയ്യണം എന്നു സങ്കല്പിക്കരുതു്. പ്രാരബ്ധവശാൽ ആവശ്യത്തിലധികം ധനം കൈവശംവന്നാൽ അതിലും അഭിമാനിക്കരുതു്. ദേഹികൾക്കു് ഉദരപൂരണദ്വാരാ പ്രാണധാരണത്തിനാവശ്യമായ പദാർത്ഥത്തെ മാത്രമെ സ്വന്തമായിവെയ്ക്കാനധികാരമുള്ളു. അതിൽ കൂടുതലുണ്ടെങ്കിൽ അതു് തന്റേതല്ല. തന്റേതല്ലാത്തതിനെ കൈവശംവെയ്ക്കുന്നവൻ കള്ളനാണു്. അതിനാൽ അധികമുള്ളതിനെ പരോപകാരാർത്ഥം ചിലവുചെയ്യണം. ഗൃഹത്തിലുള്ള പശ്വാദികളേയും സ്വസന്താനങ്ങളെപ്പോലെ കരുതി സംരക്ഷിക്കണം.

digitized by www.sreyas.in

ഗൃഹസ്ഥൻ മററു മൂന്നാശ്രമികളേയും സംരക്ഷിക്കാൻ ബാദ്ധ്യസ്ഥനാണ്. തന്റെ കയ്യിലുള്ളതിലൊരംശം പതിതക്കും ചണ്ഡാലക്കും കൂടി കൊടുക്കേണ്ടതാണ്. തന്റെ സ്വന്തമെന്ന് ഏററവും അഭിമാനിക്കുന്ന ഭാര്യയേയും അതിഥി സത്ക്കാരത്തിന് നിയോഗിക്കണം. സ്ത്രീയിലുള്ള മമതയെ ത്യജിക്കുന്നവന്ന് ഭഗവാൻ വശനായി ഭവിക്കുന്നു. എന്തെന്നാൽ നശിക്കുന്ന ശരീരത്തേയും തൽസംബന്ധികളേയുംകാൾ എത്രയോ മഹത്തരമാണല്ലോ ആത്മാവ്. മറെറല്ലാം ത്യജിച്ചും ആത്മലാഭത്തിനായി പ്രവൃത്തിക്കേണ്ടതാണ്.

ഗൃഹസ്ഥൻ ദിവസേന ദേവന്മാർ, ഋഷികൾ, പിതൃക്കൾ, അതിഥികൾ, പ്രാണികൾ എന്നീ അഞ്ചുപേക്കുമുള്ള പഞ്ചയജ്ഞങ്ങളെ ചെയ്യണം. ബാക്കിയുള്ളതിനെ തന്റേതെന്നുള്ള ഭാവം കൂടാതെ താനും കുടുംബവും അനുഭവിക്കാം. അധികാരവും ധനസ്ഥിതിയുമുണ്ടെങ്കിൽ അഗ്നിഹോത്രാദികളും ചെയ്യണം. ബ്രഹ്മജ്ഞന്മാക്കും വിശക്കുന്ന പ്രാണികൾക്കും ഭക്ഷണാദി സൽക്കാരങ്ങൾ ചെയ്യുന്നതാണ് സർവ്വഭൂതങ്ങളുടേയും ഉള്ളിൽ വസിക്കുന്ന ഭഗവാന് ഏററവും സന്തോഷം.

പുണ്യകാലങ്ങളിൽ ദേവപിതൃപൂജകളെ ചെയ്താൽ അധികം ഫലം ലഭിക്കും. എവിടെ എപ്പോൾ ഒരു സത്പാത്രത്തെ ലഭിക്കുന്നുവോ, ആ ദേശവും കാലവും ദാനാദികൾക്കുത്തമമാണ്. സർവ്വോത്തമമായ പൂജാസ്ഥാനം ശ്രീഹരി തന്നേയെന്ന് മഹാത്മാക്കൾ പറയുന്നു. അതുകൊണ്ടല്ലേ അങ്ങ് രാജസൂയത്തിൽ ശ്രീകൃഷ്ണനെത്തന്നെ അഗ്ര്യപൂജക്കായി വരിച്ചതു്? ബ്രഹ്മാണ്ഡമാകുന്ന മഹാവൃക്ഷത്തിന്റെ ആണിവേരു് ശ്രീഹരിയാകുന്നു. അച്യുതനെ പൂജിച്ചാൽ സകലജീവാത്മാക്കളും സംതൃപ്തരായി ഭവിക്കുന്നു. ശരീരങ്ങളാകുന്ന പുരിയിൽ ശയിക്കുന്നതുകൊണ്ട് ഭഗവാനെ 'പുരുഷൻ' എന്നുപറയുന്നു. എന്നാൽ ഉപാധിഭേദമനുസരിച്ച് ഭഗവാൻ ശരീരങ്ങളിൽ കൂടിയുംകുറഞ്ഞും പ്രകാശിക്കുന്നു. ഉൽകൃഷ്ടരായ ഭാഗവതോത്തമന്മാരിൽ പ്രഭു അധികം സ്പഷ്ടമായി പ്രകാശിക്കുന്നു. അതിനാൽ അവർ ഗൃഹസ്ഥന്റെ പൂജക്ക് ഉത്തമപാത്രങ്ങളാണ്. ജഗത്പ്രഭുവായ ശ്രീകൃഷ്ണനും ബ്രഹ്മജ്ഞന്മാരെയാണല്ലോ ഉത്തമപൂജാസ്ഥാനമായി കരുതുന്നതു്. ആ മഹാത്മാക്കളെ ആത്മാത്ഥമായി പൂജിക്കുന്ന ഗൃഹസ്ഥന്റെ കർമ്മബന്ധം അനായാസേന അററുപോകുന്നു.



digitized by www.sreyas.in

## അദ്ധ്യായം 15.

സർവ്വധർമ്മനിരൂപണം

ശ്രീനാരദർ പറഞ്ഞു:- ഗൃഹസ്ഥൻ ശ്രാദ്ധം നടത്തി പിതൃക്കളെ തൃപ്തരാക്കണം. ശ്രാദ്ധത്തിന്ന ശ്രദ്ധയാണ് പ്രധാനം. കവ്യങ്ങളെ ജ്ഞാനനിഷ്ഠനായ ഉത്തമപാത്രത്തിന്ന കൊടുക്കണം. പുണ്യദേശത്തിൽ പുണ്യകാലത്തിൽ സത്വസമ്പന്നമായ ഭക്ഷ്യം പാകംചെയ്ത് ശ്രീഹരിക്ക നിവേദിച്ചശേഷം സത്പാത്രമായ ബുഭുക്ഷുവിന്ന് സമർപ്പിക്കണം. എന്നാൽ അക്ഷയമായ ഫലം സിദ്ധിക്കും. ദാനം കൊടുക്കുന്നവനും വാങ്ങുന്നവനും ശ്രീഹരിയാണെന്ന കാണണം. ഒരു പ്രാണിയേയും മനസാവാചാകർമ്മണാ പീഡിപ്പിക്കരുത്. അതിനേക്കാൾ ഉൽകൃഷ്ടമായ ധർമ്മം വേറെയില്ല.

അധർമ്മം അഞ്ചുവിധമാണ്. സ്വധർമ്മത്തിന്ന് വിരോധമായത് വിധർമ്മം, അന്യന്ന് നിശ്ചയിക്കപ്പെട്ട ധർമ്മം താൻ ചെയ്താൽ അത് പരധർമ്മം, വേദവിരുദ്ധങ്ങളായ പ്രമാണങ്ങളെ പിൻപററി ചെയ്യുന്നത് പാഖണ്ഡധർമ്മം, ശാസ്ത്രവാക്യങ്ങൾക്ക് ദുരർത്ഥം കല്പിച്ചിട്ട് ചെയ്യുന്നത് ഛലം, ശാസ്ത്രവിധിയെ അവഗണിച്ച് തന്റെ ഇഷ്ടംപോലെ ചെയ്യുന്നത് ധർമ്മാഭാസം. ഈ അഞ്ചുവിധ അധർമ്മങ്ങളേയും ചെയ്യരുത്.

ഭഗവത്പ്രീതിയെ മാത്രം കാംക്ഷിക്കുന്നവൻ സ്വധർമ്മനിർവ്വഹണത്തിനോ, ദേഹധാരണത്തിന്നപോലുമോ, ധനം തേടിനടക്കരുത്. യദൃച്ഛയാ കിട്ടുന്നതുകൊണ്ട തൃപ്തനായി, ചെയ്യാവുന്ന ധർമ്മങ്ങൾ ചെയ്താൽ മതി. ശരീരം നിലനില്ക്കാൻ വേണ്ടത് പ്രാരബ്ധം കൊണ്ടുവന്നു തരും. കാമലോഭാദികൾക്കടിമയായി ധനാശപിടിച്ചലയുന്നവന്ന് ഒരിക്കലും സുഖമില്ല. ആശയൊന്നും കൂടാതെ, കിട്ടുന്നതുകൊണ്ട് സന്തോഷിച്ച് സംതൃപ്തനായ ആത്മാരാമൻ മാത്രമെ സുഖം അനുഭവിക്കുന്നുള്ളു. ചെരിപ്പിട്ടു നടക്കുന്നവന്ന് എവിടേയും സുഖമായി നടക്കാവുന്നതുപോലെ സദാസന്തുഷ്ടമാനസന്ന് എതു ദേശകാലാവസ്ഥയിലും സുഖംതന്നെ. ഉപസ്ഥജിഹ്വാചാപലൃങ്ങളിൽപെട്ട് ദീനനായി മനുഷ്യൻ നായെപ്പോലെ അലയുന്നതെന്തിന്? വെറും ശുദ്ധജലമേ കിട്ടിയുള്ളുവെങ്കിലും എന്തുകൊണ്ട് തൃപ്തിപ്പെട്ടുകൂട? കിട്ടുന്നതുകൊണ്ട് തൃപ്തിപ്പെടാത്തവന്റെ തേജസ്സും വിദ്യയും തപസ്സും കീർത്തിയും ജ്ഞാനവും ക്ഷയിച്ചുപോകുന്നു. കാമത്തേയും ക്രോധത്തേയുംകാൾ എത്രയോ അധികം ദോഷകരമാണ് ലോഭം – അതായത് കിട്ടുന്നതൊന്നും പോരാ എന്ന മനോഭാവം. വിശപ്പും ദാഹവും ബാധിച്ചവന്ന് മററൊന്നിലും കാമമുണ്ടാകയില്ല. ആഹാരം

കിട്ടിയാൽ അവനു തൃപ്തിയായി. അതുപോലെ ക്രോധവും ശത്രുനാശത്തോടു കൂടി തീരും. എന്നാൽ കിട്ടിയതൊന്നും പോരാ എന്ന ലോഭം ബാധിച്ചവന് ഭൂലോകം മുഴുവനും കിട്ടിയാലും മതിവരില്ല. അജ്ഞാനികൾ മാത്രമല്ല, വളരെ പഠിച്ച് മററുള്ളവരെ ഉപദേശിക്കുന്നവരായ പണ്ഡിതന്മാർപോലും ലോഭം ബാധിച്ച് അധഃപതിക്കുന്നു. അതിനാൽ ഇന്നതുവേണം, ഇത്രവേണം എന്നു സങ്കല്പിക്കരുത്. എന്നാൽ കാമത്തെ ജയിക്കാം. കാമമില്ലെങ്കിൽ ക്രോധവുമുണ്ടാകയില്ല. അർത്ഥം മൂലമുണ്ടാകുന്ന അനർത്ഥങ്ങളെ വിവേകപൂർവ്വം വിമർശനം ചെയ്ത് ലോഭത്തേയും ജയിക്കണം. ആത്മവിചാരത്താൽ ഭയത്തെയും ജയിക്കാം. മഹാത്മാക്കളുടെ പാദസേവ ചെയ്യുന്നതുകൊണ്ട് ദംഭം നശിക്കും. ഭക്തിക്കു വിഘ്നമുണ്ടാക്കുന്ന നാട്ടുവർത്തമാനം നിർത്തിയാൽ മൌനം കരഗതമാകും. ഏതു പ്രവൃത്തിയിലും അല്പമെങ്കിലും പരഹിംസയുണ്ടായിരിക്കും. അതിനാൽ അവയെ കഴിയുന്നതും കുറച്ച് ശ്രീകൃഷ്ണഭജനത്തിൽ കാലം കഴിക്കണം. അപ്പോൾ ഹിംസാബുദ്ധി നശിക്കും. തന്നെ ദുഃഖിപ്പിക്കുന്ന പ്രാണികളിൽപോലും കാരുണ്യമുണ്ടാകണം. അപ്പോൾ അവയിൽ നിന്നുള്ള ദുഃഖം താനേയില്ലാതെയാകും. ചിലപ്പോൾ ഒരു കാരണവും കൂടാതെ മനോമൌഢ്യവും വ്യാകുലതയുമുണ്ടാകാം. അത് തന്റെ പ്രാരബ്ധമാണെന്നു സമാധാനിച്ച് ക്ഷമയോടെ സഹിക്കണം. സാത്വികമായ ആഹാരം മിതമായി കഴിച്ചു ശീലിച്ചാൽ നിദ്രാലസ്യം കൂടാതെ ഭഗവാനെ ഭജിക്കാൻ കഴിയും. ഈ വക പരിശ്രമങ്ങളാണ് ബുദ്ധിമാൻ ചെയ്യേണ്ടത്.

മേൽപറഞ്ഞവയെല്ലാം ശ്രീവാസുദേവന്റെ കൃപകൂടാതെ സാധ്യമല്ല. ഭഗവത്പ്രസാദം ലഭിക്കണമെങ്കിലോ സദ്ഗുരുനാഥന്റെ കൃപാദൃഷ്ടി കൂടിയേ കഴിയൂ. ഹൃദയത്തിൽ ജ്ഞാനത്തെ പ്രകാശിപ്പിച്ചുതരുന്ന ഗുരുനാഥൻ സാക്ഷാത് ഭഗവാൻ തന്നെയാണ്. അഹൈതുകകൃപാസിന്ധുവായ ഗുരുദേവനെ ഒരിക്കൽ ആശ്രയിച്ചശേഷം ആ മഹാത്മാവ് തന്നേപ്പോലെ വെറും ഒരു മനുഷ്യനാണെന്ന് എവൻ വിചാരിക്കുന്നുവോ, ആ അസത്തിന്റെ ശാസ്ത്രജ്ഞാനവും അഭ്യാസവുമെല്ലാം നിഷ്ഫലമായി ഭവിക്കുന്നു – കുളിപ്പിച്ചു നിർത്തിയ ആന വീണ്ടും പൂഴി വാരിയിട്ടുകൊള്ളുന്നതുപോലെ. അവസാനമില്ലാത്ത ഭവരോഗത്താൽ കിടന്നുപിടയുന്ന മനുഷ്യപ്പുഴുവിനെ ഉദ്ധരിച്ച് ശ്രീകൃഷ്ണപാദങ്ങളിലേക്ക് നയിക്കുന്ന സദ്ഗുരുമൂർത്തി കേവലം മനുഷ്യനെന്നോ? മൂർഖൻ മാത്രമല്ലെ അങ്ങനെ വിചാരിക്കുകയുള്ളൂ? അതിനാൽ ഗുരുനാഥന്റെ മഹിമയെ ഒരിക്കലും അവമതിക്കരുത്. യോഗീശ്വരന്മാർ ആരുടെ ശ്രീചരണങ്ങളെ തേടുന്നുവോ ആ ഭഗവാൻ ശ്രീകൃഷ്ണൻ തന്നെയാണ് അപാരകരുണാവാത്സല്യത്താൽ മനുഷ്യനായി ഗുരുസ്വരൂപത്തിൽ പ്രകടമായിരിക്കുന്നതെന്ന

digitized by www.sreyas.in

പരമസത്യത്തെ സ്വപ്നത്തിൽ പോലും മറക്കരുത്. ഭഗവാനിലും, ഭഗവാൻ തന്നെയായ ഗുരുവിലും ഭക്തിവിശ്വാസമില്ലാത്തവൻ എത്ര സാധന ഭജനാദികൾ ചെയ്താലുമെന്തു ഫലം?

ഒരിക്കൽ സന്യസിച്ചിട്ട് വീണ്ടും ഗൃഹസ്ഥാശ്രമത്തിലേക്ക മടങ്ങിവരുന്നത് മഹാകഷ്ടമാണ്, അതിനിന്ദ്യമാണ്. ഛർദ്ദിച്ചതിനെ ഭക്ഷിക്കുന്നതിനു സമം ജുഗുപ്സാവഹമാണ്. ഈ ശരീരം ജഡമാണ്, ചത്തുവീഴും, അനന്തരം മലമോ, കൃമിയോ, മണ്ണോ, ഭസ്മമോ ആയി പരിണമിക്കുമെന്ന ബോധമുറച്ചിട്ടാണല്ലോ സന്യസിച്ചത്. വീണ്ടും ആ ശരീരത്തിലും തത് സംബന്ധികളിലുമഭിമാനിക്കുന്നവൻ മഹാമൂർഖനല്ലേ? അതുപോലെ ബ്രഹ്മചാരിയും ഗൃഹസ്ഥനും വാനപ്രസ്ഥനും സ്വാശ്രമധർമ്മങ്ങളെ വിട്ടുമാറുന്നത് നിന്ദ്യമാണ്. അക്കൂട്ടർ അതാതാശ്രമങ്ങളെ ദൂഷിപ്പിക്കുന്ന വഞ്ചകരാണ്. അവർ കാട്ടിക്കൂട്ടുന്ന അനുഷ്ഠാനങ്ങൾ വെറും വേഷം മാത്രമാണ്. അവർ തങ്ങളെയും സമുദായത്തെയും അധ:പതിപ്പിക്കുന്നു. ആ ജനദ്രോഹികളെ സത്തുക്കൾ അനുകമ്പയോടുകൂടി ഉപേക്ഷിക്കുന്നു.

ഭഗവാൻ ഈ ശരീരമാകുന്ന രഥത്തെ നമുക്കു തന്നു. എന്തിന്? കാമാദികളെ ജയിച്ച് തന്തിരുവടിയെ പ്രാപിക്കാൻ. ഇത് എത്രകാലം സ്വാധീനത്തിലിരിക്കുമെന്നു നിശ്ചയമില്ല. എപ്പോൾ വേണമെങ്കിലും വീണുപോകും. അതിനാൽ ഒട്ടും കാലം കളയാതെ മഹാമേധാവികളായ ആചാര്യന്മാരുടെ ഉപദേശം സ്വീകരിച്ച് കഥാശ്രവണകീർത്തനാദികളെ നിരന്തരം ചെയ്ത് അച്യുതപാദങ്ങളെ പ്രാപിക്കണം. അല്ലെങ്കിലോ, അസത്താകുന്ന ബുദ്ധീന്ദ്രിയാദികൾ ജീവനെ സംസാരമാകുന്ന അന്ധകൂപത്തിൽ തള്ളിവീഴ്ത്തും.

ഭാവാദ്വൈതം, ക്രിയാദ്വൈതം, ദ്രവ്യാദ്വൈതം എന്നിവയെ നിരന്തരം അഭ്യസിക്കണം. കാര്യമായ വസ്ത്രത്തെ കാരണമായ നൂലായി കാണുമ്പോൾ കാര്യകാരണങ്ങളൊന്നാണെന്നറിയുവാൻ കഴിയും. അതുപോലെ സകല കാര്യകാരണങ്ങളേയും പരമകാരണനായ ഭഗവത്സ്വരൂപമായി കാണുന്നതിനെ ഭാവാദ്വൈതമെന്നു പറയുന്നു. കർമ്മങ്ങൾ ഫലേച്ഛയോടുകൂടി ചെയ്താൽ ജനനമരണത്തിനു ഹേതുവായിട്ട് അശാന്തികരമായ കർമ്മങ്ങളായിത്തീരുന്നു. സർവ്വകർമ്മങ്ങളേയും ഫലകാംക്ഷകൂടാതെ യന്ത്രിയായ ഭഗവാനിൽ സമർപ്പിക്കുമ്പോൾ എല്ലാ കർമ്മങ്ങളും ഭഗവദാരാധനയായിത്തീരുന്നു. അതിനെ ക്രിയാദ്വൈതമെന്നു പറയുന്നു. തനിക്കും സ്വജനങ്ങൾക്കും അന്യരായ സർവ്വദേഹികൾക്കും ഉപയോഗയോഗ്യമായ ദ്രവ്യങ്ങളും ഭോഗങ്ങളും ശരീരങ്ങളും ജീവനും എല്ലാം തന്നെ ഏകനായ ഭഗവാന്റെ അംശമെന്നും അവയ്ക്കു തമ്മിൽ

digitized by www.sreyas.in

ഒരു ഭേദവുമില്ലെന്നും കാണുന്നതിനെ ദ്രവ്യാദ്വൈതമെന്നു പറയുന്നു. ഈ മൂന്നിനേയും അഭ്യസിക്കുന്നവന്ന് ദ്വൈതഭ്രാന്തി നശിക്കുന്നു.

രാജൻ! നിങ്ങൾ ദുസ്ത്യജങ്ങളായ നിരവധി ആപത്തുകളിൽ നിന്ന് പ്രഭുവായ ശ്രീകൃഷ്ണന്റെ പ്രസാദം നിമിത്തം രക്ഷപ്പെട്ടുവല്ലോ. ആ ഭഗവാന്റെ ചരണസേവാബലം കൊണ്ട് സകല രാജാക്കന്മാരേയും ജയിച്ച് രാജസൂയ യാഗത്തേയും നടത്താൻ നിങ്ങൾക്ക് കഴിഞ്ഞു. അതിനാൽ ആ അഭയപ്രദനെ ഇനിയും സേവിച്ചാശ്രയിച്ചു കൊള്ളുക. ആ തൃപ്പാദങ്ങളിൽ ഭക്തി, മഹത് സേവകൊണ്ടു ലഭിക്കുമെന്നതിനു ഞാൻതന്നെ ദൃഷ്ടാന്തം. ഞാൻ പണ്ട് ഉപബർഹണനെന്ന ഗന്ധർവ്വനായിരുന്നു. അന്ന് സ്ത്രീലമ്പടനായി മഹാത്മാക്കളെ അപമാനിക്കാൻ സംഗതിയായതിനാൽ അടുത്തജന്മത്തിൽ ദാസീപുത്രനായി ഭവിച്ചു. ആ ജന്മത്തിൽ മഹാത്മാക്കളുടെ പാദസേവ ചെയ്യാൻ ഭാഗ്യമുണ്ടായി. അവരുടെ കൃപാദൃഷ്ടിയാൽ ഇപ്പോഴിതാ ബ്രഹ്മപുത്രനായും ഭവിച്ചു. ആ മഹാത്മാക്കളുടെ ഇഷ്ടദൈവമായ ശ്രീകൃഷ്ണന്റെ കൃപാപാത്രങ്ങളിൽ വച്ച് നിങ്ങൾ തന്നെയാണ് അതിഭാഗ്യവാന്മാർ. അതിഗൂഢമായ പരബ്രഹ്മവസ്തു ശ്രീകൃഷ്ണരൂപത്തിൽ നിങ്ങളുടെ ഗൃഹത്തിൽ വസിച്ച് നിങ്ങൾക്കു ഗുരുവായും പ്രിയനായും ബന്ധുവായും, പോരാ, ദാസനായുംകൂടി ഭവിച്ചനുഗ്രഹിക്കുന്നുവല്ലോ! ആ ജഗദീശ്വരന്റെ സാക്ഷാത് സ്വരൂപം ബ്രഹ്മശങ്കരാദികൾക്കു പോലും നിർണ്ണയിക്കുവാൻ കഴിയുന്നില്ല. എന്നാൽ തന്നെ നിഷ്കപടമായി സേവിക്കുന്നവരിൽ ആ സാത്വതാംപതി പ്രസാദിക്കുന്നു.

ശ്രീശുകൻപറഞ്ഞു:- ഇപ്രകാരം ശ്രീനാരദരുടെ ഉപദേശംകേട്ടു സന്തുഷ്ടനായ യുധിഷ്ഠിരൻ ശ്രീഭഗവാനെ പ്രേമവിഹ്വലനായി പൂജിച്ചു. ശ്രീനാരദഭഗവാൻ രാജാവിന്റെ പൂജ സ്വീകരിച്ച് ഭഗവാനോടും വിടവാങ്ങി യാത്രയായി.

സപ്തമസ്കന്ധം അവസാനിച്ചു.



digitized by www.sreyas.in

# അഷ്ടമസ്കന്ധം

## അദ്ധ്യായം 1.

### ഒന്നും രണ്ടും മൂന്നും മനുവന്തരങ്ങൾ

പരീക്ഷിത്തു പറഞ്ഞു:- ഗുരോ! സ്വായംഭുവൻ തുടങ്ങിയുള്ള മനുക്കളുടെ ചരിതം പറഞ്ഞു തരാൻ കരുണയുണ്ടാകണം.

ശ്രീശുകൻ പറഞ്ഞു:- ഒന്നാമത്തെ മനുവായ സ്വായംഭുവൻ അനേക കാലം ഭരിച്ചശേഷം വിഷയവിരക്തിയും ഇന്ദ്രിയജയവും സമ്പാദിച്ചു. അനന്തരം രാജ്യത്തെയുപേക്ഷിച്ചിട്ട് ഭാര്യാസമേതം വനത്തിൽ പോയി തപസ്സു ചെയ്തു. ഒററക്കാലിൽ നിന്നുകൊണ്ട് നൂറു സംവത്സരം കഠിനതപസ്സു ചെയ്തതിന്റെ ഫലമായി സമാധിയിൽ കണ്ടതിനെ ഇപ്രകാരം പറഞ്ഞു:- "ചരാചരാത്മകമായ ഈ ലോകം ഭഗവത് സാന്നിദ്ധ്യത്താൽ ചൈതന്യമുള്ളതായി കാണുന്നു. ആ ഭഗവാനെ അല്പമെങ്കിലും ചൈതന്യവത്താക്കാൻ ഈ ലോകം സമർത്ഥമല്ല. സ്ഥാവരജംഗമരൂപേണ കാണപ്പെടുന്നതിലെല്ലാം ആത്മസ്വരൂപനായ സർവ്വേശ്വരൻ വ്യാപിച്ചിരിക്കുന്നു. ആ പ്രഭു നമുക്ക് ഏതു വസ്തു എത്രമാത്രം തരുന്നുവോ അതുകൊണ്ട് നാം തൃപ്തിപ്പെടണം. അന്യന്റെ ധനത്തെ ആഗ്രഹിക്കരുത്. എല്ലാം കാണുന്നവനും എല്ലാററിലും വസിക്കുന്നവനുമായ ഭഗവാനെ തത്പ്രസാദം കൂടാതെ ആർക്കും കാണ്മാൻ സാധ്യമല്ല. അതിനാൽ ഏതൊരു ജീവനും തന്റെ സന്തതസഹചാരിയായ ഈശ്വരനെ ശരണം പ്രാപിക്കേണ്ടതാണ്. ആദിമധ്യാന്തരഹിതനും സർവ്വവ്യാപിയും സർവ്വവുമായ ഭഗവാൻ മാത്രമാണ് സത്യം. പ്രപഞ്ചസ്വരൂപമായി പരിണമിച്ചിരിക്കുന്നതും തന്തിരുവടി തന്നെ. അവിടുത്തെ തിരുനാമങ്ങൾ അനന്തമാണ്. ആത്മശക്തിയായ മായയെ ആശ്രയിച്ച് ഭഗവാൻ പ്രപഞ്ചത്തെ ധരിക്കുന്നു. ആത്മവിദ്യയാൽ ആ മായയെ നിരസിച്ചിട്ട് നിരീഹനായിരിക്കയും ചെയ്യുന്നു. ഈ തത്വമറിഞ്ഞ ഋഷികൾ എല്ലാ കർമ്മങ്ങളേയും ഈശ്വരാർപ്പണബുദ്ധ്യാ ചെയ്യുന്നു. അതിനാൽ അവരെ കർമ്മങ്ങൾ ബന്ധിക്കുന്നില്ല. ലോകത്തിൽ സർവ്വധർമ്മങ്ങളേയും നിലനിർത്തുന്ന ആ ഭഗവാനെ ഞാൻ ശരണം പ്രാപിക്കുന്നു." ഇപ്രകാരം സത്യത്തെ സമാധിയിൽ കണ്ടുകൊണ്ടിരുന്ന മനുവിനെ ക്ഷുദ്ബാധിതരായ അസുരന്മാരും രാക്ഷസന്മാരും ഭക്ഷിക്കാനായി

digitized by www.sreyas.in

അടുത്തു. അപ്പോൾ യജ്ഞദേവനെന്ന തിരുനാമത്തിലവതരിച്ച ഭഗവാൻ അവരെ വധിച്ച് മനുവിനെ രക്ഷിച്ചു.

രണ്ടാമത്തെ മന്വന്തരത്തിൽ സ്വാരോചിഷൻ മനുവായി. അപ്പോൾ ഭഗവാൻ വിഭുവെന്ന തിരുനാമത്തിലവതരിച്ച് ബ്രഹ്മചര്യവ്രതമനുഷ്ഠിച്ചു ലോകത്തിനു മാർഗ്ഗദർശനം നൽകി. മൂന്നാമത്തെ മനുവായ ഉത്തമന്റെ കാലത്തിൽ ഭഗവാൻ സത്യസേനൻ എന്ന തിരുനാമത്തിൽ അവതരിച്ച് അസത്യവാദികളേയും ഭൂതദ്രോഹികളേയും നശിപ്പിച്ചു. നാലാമത്തെ മനുവായ താമസന്റെ കാലത്തിൽ ഭഗവാൻ 'ഹരി' എന്ന തിരുനാമത്തിൽ അവതരിച്ച് ഗജേന്ദ്രനെ മുതലയിൽനിന്നും രക്ഷിച്ചു.

---

## അദ്ധ്യായം 2.

### ഗജേന്ദ്രന്റെ ബന്ധനം

പരീക്ഷിത്തു ചോദിച്ചു:- ഗുരോ! മുതലയുടെ പിടിയിൽപെട്ട് പ്രാണസങ്കടമനുഭവിച്ച ഗജേന്ദ്രനെ ഭഗവാൻ ശ്രീഹരി മോചിപ്പിച്ച കഥയെ വിസ്തരിച്ചരുളിച്ചെയ്യണം. അതിൽ ഉത്തമശ്ലോകന്റെ മഹിമയെ നല്ലവണ്ണം വർണ്ണിക്കപ്പെട്ടിരിക്കുന്നതിനാൽ അതു് മഹദ്പുണ്യവും ധന്യവും മംഗളകരവും അന്ത്യത്തിൽ മോക്ഷദായകവുമാണല്ലോ.

ഗജേന്ദ്രനെപ്പോലെതന്നെ ആസന്നമായ മരണത്തെ പ്രതീക്ഷിച്ചു കഴിയുന്ന പരീക്ഷിത്തിന്റെ ചോദ്യത്തെ അഭിനന്ദിച്ചുകൊണ്ട് ശ്രീശുകൻ പറഞ്ഞു:- ക്ഷീരസമുദ്രത്തിലെ ഒരു ദ്വീപിൽ ത്രികൂടമെന്ന ശ്രീമത്തായ ഒരു പർവ്വതമുണ്ട്. അതിന്റെ താഴ്‌വരയിൽ വരുണന്റേതായ ഋതുമത്തെന്ന അതിരമണീയമായ ഉദ്യാനവും വിശാലമായ ഒരു തടാകവുമുണ്ട്. ആ പർവ്വതത്തിലുള്ള കാടുകളിൽ ഒരിക്കൽ ഒരു ക്രൂരനായ ഗജേന്ദ്രൻ അനേകം പിടിയാനകളോടു കൂടി വിഹരിച്ചുകൊണ്ടിരുന്നു. സിംഹം, കടുവാ മുതലായ ഘോരമൃഗങ്ങൾ പോലും അവനെപ്പേടിച്ചൊളിക്കുമായിരുന്നു. അതേസമയം ക്ഷുദ്രങ്ങളും സൌമ്യങ്ങളുമായ ചെറുമൃഗങ്ങളെല്ലാം ഉദാരനായ ഗജശ്രേഷ്ഠന്റെ സംരക്ഷണയിൽ നിർഭയം സഞ്ചരിച്ചുകൊണ്ടിരുന്നു.

digitized by www.sreyas.in

അങ്ങനെയിരിക്കെ ഒരു ദിവസം വെയിലിന്റെ കാഠിന്യത്താൽ ഗജേന്ദ്രനും സംഘവും ദാഹിച്ചു തളർന്നു. അവർ വിശാലമായ തടാകത്തിലിറങ്ങി വേണ്ടിടത്തോളം ജലം പാനം ചെയ്യും, ദേഹത്തിൽ കോരിയൊഴിച്ചും ക്ഷീണം തീർത്തു. കുടുംബാസക്തരായ സംസാരികളെപ്പോലെ ഗജേന്ദ്രൻ തന്റെ പിടിയാനകളേയും കുട്ടികളേയും വെള്ളം കോരിയൊഴിച്ചുകൊടുത്തു് കുടിപ്പിച്ചു് ക്രീഡിച്ചു.

ആ തടാകത്തിൽ ബലവാനായ ഒരു മുതല പാർത്തിരുന്നു. പ്രാരബ്ധവശാൽ നീചയോനികളിൽ ജനിക്കേണ്ടിവന്ന ആനയ്ക്കും മുതലയ്ക്കും ശാപമോക്ഷത്തിനുള്ള കാലം വന്നടുക്കുകയാൽ, ശ്രീകൃഷ്ണസങ്കല്പത്താൽ മുതല ഗജേന്ദ്രന്റെ കാലിൽ പിടികൂടി, അഗാധമായ കയത്തിലേക്കു് ബലമായി വലിച്ചു. ഓർക്കാപ്പുറത്തു് നേരിട്ട ഈ ആപത്തിൽ നിന്നും മോചനം നേടാൻ ഗജേന്ദ്രൻ സർവ്വശക്തിയുമുപയോഗിച്ചു് ശ്രമിച്ചുനോക്കി. മുതലയാകട്ടെ, ഒട്ടുംതന്നെ വിട്ടുകൊടുത്തില്ല. മററു ഗജങ്ങൾ സംഘനാഥനെ രക്ഷപ്പെടുത്താൻ ചെയ്ത പരിശ്രമങ്ങളും വിഫലമായി. ഒന്നിനും കഴിവില്ലാത്ത പിടിയാനകൾ നിസ്സഹായരായി നായകനെ നോക്കി കണ്ണീരൊഴുക്കി നിലവിളിച്ചുകൊണ്ടു നിന്നു.

ഇപ്രകാരം ആനയും മുതലയും തമ്മിൽ ബലപരീക്ഷ നടത്തിക്കൊണ്ടു്, രണ്ടുപേർക്കും പ്രാണനാശം വരാതെ സംവത്സരങ്ങൾ ആയിരം കഴിഞ്ഞു. അപ്പോഴേക്കും ഗജേന്ദ്രന്റെ പരിവാരങ്ങളെല്ലാം അവനെ കൈവിട്ടു് പോയിക്കഴിഞ്ഞിരുന്നു. ദീർഘകാലം നിരാഹാരനായി ജലത്തിൽ അവശനായി നിന്നതിനാൽ ആനയുടെ ബലവീര്യാദികളെല്ലാം ഏററവും ക്ഷയിച്ചു. അതേ സമയം ജലവാസിയായ മുതലയ്ക്കു് ഉത്സാഹവും ബലവും വർദ്ധിച്ചു. തളർന്നു് അത്യന്തം പരവശനായ ഗജേന്ദ്രൻ പ്രാണസങ്കടത്തിലായി.

ഈ ആപത്തിൽ പെട്ടു് മരിക്കുകയല്ലാതെ ഗത്യന്തരമില്ലെന്നു് ആനയ്ക്കു് ബോദ്ധ്യം വന്നു. അവൻ ചിന്താപരവശനായി. അപ്പോൾ പൂർവ്വജന്മസംസ്കാരത്താൽ ഭഗവാനിൽ സമ്പൂർണ്ണമായി ശരണം പ്രാപിക്കാൻ ബുദ്ധി തോന്നിട്ടു് ഇപ്രകാരം നിശ്ചയിച്ചു: "ഭഗവാന്റെ കാലപാശമാണു് മുതലയുടെ രൂപത്തിൽ എന്നെ ബാധിച്ചിരിക്കുന്നതു്. എന്റെ ജ്ഞാതികൾക്കാർക്കും എന്നെ മോചിപ്പിക്കാൻ കഴിഞ്ഞില്ല. ഈശ്വരാദികൾക്കും ആശ്രയസ്ഥാനമായ പരമപുരുഷനെ ഞാൻ ശരണം പ്രാപിക്കുന്നു. മഹാബലവാനായ അന്തകനാകുന്ന സർപ്പത്തെ ഭയന്നു് ശരണംപ്രാപിക്കുന്നവനെ യാതൊരീശ്വരൻ അഭയപ്രദാനം ചെയ്തു് രക്ഷിക്കുന്നുവോ, യാതൊരീശ്വരനെ ഭയന്നു് അന്തകൻ തനിക്കു നിശ്ചയിച്ച പ്രവൃത്തിയെ ക്രമം തെററാതെ ചെയ്യുന്നുവോ, ആ ഈശ്വരൻ എനിക്കു ശരണമായി ഭവിക്കട്ടെ."



digitized by www.sreyas.in

# അദ്ധ്യായം 3.



## ഗജേന്ദ്രമോക്ഷം

ശ്രീശുകൻ പറഞ്ഞു:- തനിക്ക മരണം ആസന്നമായെന്നറിഞ്ഞു് ഗജേന്ദ്രൻ ജഗദീശ്വരനെ സമ്പൂർണ്ണമായി ശരണം പ്രാപിച്ചു. അപ്പോൾ, താൻ പൂർവ്വജന്മത്തിൽ അഭ്യസിച്ച പരമമന്ത്രം ഭഗവത്കൃപയാൽ ഓർമ്മയിൽ വന്നിട്ടു് ഇപ്രകാരം ജപിച്ചു:-

ഈ ജഗത്തിനെ ചൈതന്യവത്താക്കുന്നവനും ഇതിനു് ആദികാരണനും ഇതിൽ അന്തര്യാമിയായിരിക്കുന്നവനുമായ പരമേശ്വരനെ ഞാൻ ധ്യാനിച്ചു നമസ്കരിക്കുന്നു. ഈ ജഗത്തിന്റെ അധിഷ്ഠാനവും നിമിത്തകാരണവും ഉപകരണദ്രവ്യങ്ങളും ഭഗവാൻ തന്നെ. ഈ ജഗത്തും ഭഗവാൻ തന്നെ. എന്നാൽ കാര്യകാരണങ്ങളിൽ നിന്നന്യനായിട്ടുമിരിക്കുന്നു. അപ്രകാരമുള്ള സ്വയംപ്രകാശനായ ഭഗവാനെ ഞാൻ ശരണം പ്രാപിക്കുന്നു. ഈ ലോകത്തെ സൃഷ്ടിക്കുകയും സംഹരിക്കുകയും സ്വയംപ്രകാശനായി നിന്നുകൊണ്ടു് ഇതിനെ കാണുകയും ചെയ്യുന്ന പരമേശ്വരൻ എന്നെ രക്ഷിക്കട്ടെ. ഈ ലോകം കാരണസഹിതം നശിച്ചു് അന്ധകാരം അവശേഷിക്കുമ്പോൾ അതിനപ്പുറത്തു് നാശരഹിതനായ ഈശ്വരൻ പ്രകാശിക്കുന്നു. നടന്റെ യഥാർത്ഥസ്വരൂപത്തെ പ്രേക്ഷകർ അറിയാത്തതുപോലെ യാതൊരുവന്റെ പരമാത്മസ്വരൂപത്തെ ദേവന്മാരും ഋഷികളും അറിയുന്നില്ലയോ, ആ ഭഗവാൻ എന്നെ രക്ഷിക്കട്ടെ. അമലാത്മാക്കളും സർവ്വത്ര സമദർശികളും വിഷയവിരക്തരുമായ സാധുക്കൾ ആരുടെ പദത്തെ സാക്ഷാൽക്കരിക്കുവാൻ കഠിനവ്രതതപാദികളെ അനുഷ്ഠിക്കുന്നുവോ ആ ഭഗവാൻ എനിക്ക ഗതിയായി ഭവിക്കട്ടെ. ജന്മകർമ്മ, നാമരൂപ, ഗുണദോഷങ്ങളൊന്നുമില്ലാത്തവനെങ്കിലും ലോകസംഗ്രഹത്തിനായി കാരുണ്യത്താൽ നാനാവതാരങ്ങളെ സേച്ഛയാ സ്വീകരിച്ചു് ആശ്ചര്യകർമ്മങ്ങളെ ചെയ്യുന്ന പരമേശ്വരനെ ഞാൻ നമസ്കരിക്കുന്നു. സ്വയംപ്രകാശനും ജഡവസ്തുക്കളെ പ്രകാശിപ്പിക്കുന്നവനും മനോവാക്കുകൾക്കു് അപ്രാപ്യനുമായ പരമാത്മാവിനു നമസ്കാരം. സത്തുക്കൾക്കു് ശാന്തനും, അസത്തുക്കൾക്കു് ഘോരനും, അഭക്തന്മാർക്കു മൂഢനും, ഭക്തന്മാർക്കു് സഗുണമൂർത്തിയും, നിർവിശേഷനും വൈഷമ്യരഹിതനുമായ സച്ചിദാനന്ദസ്വരൂപനു നമസ്കാരം. സർവ്വേന്ദ്രിയഗുണങ്ങളുടെ ദ്രഷ്ടാവും, ഇന്ദ്രിയങ്ങൾക്കു് വിഷയഗ്രഹണസാമർത്ഥ്യത്തെ നൽകുന്നവനും നശ്വരവസ്തുക്കളിൽ നാശമില്ലാതെയിരി

digitized by www.sreyas.in

ക്കന്നവൻമായ ഭഗവാന്ന് നമസ്കാരം. അഖിലകാരണൻം തനിക്ക കാരണ മായി മറെറാന്നില്ലാത്തവനും വേദപ്രമാണങ്ങൾക്കാശ്രയനും അപവർഗ്ഗപ്രദൻ മായ ഭഗവാന്ന് നമസ്കാരം. എന്നെപ്പോലെ പശുക്കളായാലും, ശരണം പ്രാപിച്ചാൽ സർവ്വബന്ധങ്ങളിൽനിന്നും മോചിപ്പിക്കുന്ന കാരുണ്യമൂർത്തിക്ക് നമസ്കാരം. ഭക്തജനങ്ങളെ അഭയംകൊടുത്തു് കരകയററുന്നതിൽ ഒട്ടും ആലസ്യമില്ലാത്ത ഭഗവാന്ന് നമസ്കാരം. ഗൃഹദാരപുത്രാദികളിൽ ആസക്ത രായ വിഷയികൾക്ക് അതിദൂരസ്ഥനും നിസ്സംഗരായ ഭക്തന്മാക്ക് ഹൃദയത്തിൽ സദാപരിഭാവിക്കപ്പെടുന്നവനുമായ പ്രഭുവിനു നമസ്കാരം. അത്ഥകാമങ്ങളെ ആഗ്രഹിച്ചായാലും യാതൊരു ഭഗവാനെ ഭജിക്കുന്നവക്ക് ഇഷ്ടഫലത്തെ കൊടുക്കുന്നതു കൂടാതെ അവ്യയമായ ശരീരത്തോടുകൂടിയ ഭൃത്യഭാവത്തേയും കനിഞ്ഞു നൽകുന്നുവോ, ആ കരുണാവാരിധി എന്നെ ബന്ധമുക്തനാക്കട്ടെ. ഏകാന്തഭക്തന്മാരാകട്ടെ, ഒരു പുരുഷാത്ഥത്തെയും ആഗ്രഹിക്കാതെ സുമംഗ ലവും അത്യത്ഭുതവുമായ ഭഗവച്ചരിത്രത്തെ സദാ ഗാനംചെയ്തുകൊണ്ടു് പരമാ നന്ദസമുദ്രത്തിൽ മുങ്ങിക്കിടക്കുന്നു. ബ്രഹ്മാവാദിദേവന്മാരും വേദങ്ങളും ചരാ ചരലോകങ്ങളുമെല്ലാംതന്നെ ആ ഭഗവാന്റെ അംശലേശത്തിൽനിന്നുണ്ടായവ യാകുന്നു. അഗ്നിസ്ഫുലിംഗങ്ങൾപോലെയും സൂര്യകിരണങ്ങൾ പോലെയും ഭഗവാനിൽ നിന്നു് നാനാസൃഷ്ടികൾ പുറപ്പെടുകയും തന്നിൽതന്നെ ലയിക്കു കയും ചെയ്യുന്നു. ഭഗവാൻ ദേവനോ, അസുരനോ, മനുഷ്യനോ, തിര്യക്കോ, സത്തോ, അസത്തോ അല്ല. എല്ലാററിന്റേയും നിഷേധത്തിനുശേഷം അവ ശേഷിക്കുന്നവനായ ആ ഭഗവാൻ വിജയിക്കട്ടെ.

ഈ മുതലയുടെ പിടിയിൽനിന്നും മുക്തനായി ഇനിയും ഈ ആനയുടെ ശരീരത്തിൽ ജീവിച്ചിരിക്കുവാൻ ഞാനാഗ്രഹിക്കുന്നില്ല. ഉള്ളിലും പുറത്തും അജ്ഞാനാവൃതമായ ഈ മൃഗശരീരംകൊണ്ടെന്തു ഫലം? ഈ ശരീരം നശിക്കു മ്പോൾ മുതലയുടെ ബാധയും തീരുമല്ലോ. എനിക്കു വേണ്ടതു് ആത്മാവിനെ മറയ്ക്കുന്ന അജ്ഞാനാവരണത്തിൽ നിന്നുള്ള മോചനമാണ്. അതിനായി വിശ്വാത്മാവായ പുരുഷോത്തമനെ ഞാൻ പ്രണമിക്കുന്നു. ഭക്തന്മാർ പുണ്യ പാപബന്ധങ്ങളെ ഛേദിച്ചു് തന്നെ ശരണം പ്രാപിക്കുമ്പോൾ ഹൃദയത്തിൽ സ്പഷ്ടമായി കാണപ്പെടുന്ന ഭഗവാനെ ഞാൻ നമസ്കരിക്കുന്നു. അസഹ്യവേഗ ത്തോടുകൂടിയ ത്രിഗുണമയമായ മായയാൽ ഭഗവാൻ സകല ജീവന്മാരേയും മോഹിപ്പിക്കുന്നുവെങ്കിലും ശരണം പ്രാപിക്കുന്ന ഭക്തന്റെ സർവ്വസങ്കടങ്ങളും തീർത്തു രക്ഷിക്കുന്നു. ആ തന്തിരുവടിക്കു വീണ്ടും വീണ്ടും നമസ്കാരം. ഹേ ഭഗവൻ! ഞാൻ നിന്തിരുവടിയെ അല്പവും അറിയുന്നില്ല. നമസ്കരിക്കാൻ മാത്രമെ എനിക്കു കഴിയുകയുള്ളു".

digitized by www.sreyas.in

ഇപ്രകാരം മൂത്തിഭേദങ്ങൾക്കെല്ലാം അതീതനായ സച്ചിദാനന്ദ സ്വരൂപനെയായിരുന്നു ഗജേന്ദ്രൻ സ്തുതിച്ചതു്. അതിനാൽ മൂത്ത്യഭിമാനികളായ ബ്രഹ്മരുദ്രാദികളെല്ലാവരും തങ്ങളോടല്ല പ്രാത്ഥിക്കുന്നതു് എന്നറിഞ്ഞു് ഗജേന്ദ്രന്റെ രക്ഷക്കായി വന്നില്ല. അപ്പോൾ സവ്വാത്മാവും സവ്വദേവസ്വരൂപനുമായ ശ്രീഹരി ഭക്തന്റെ സമീപത്തേക്കെഴുന്നള്ളി. അത്യന്തം ആത്തനായ ഗജേന്ദ്രന്റെ ദയനീയമായ ദീനരോദനം തന്തിരുവടി കേട്ടു. ഗരുഡാരൂഢനായി ദേവന്മാരാൽ സ്തുത്യനായി ഗജേന്ദ്രൻ സങ്കടപ്പെട്ടു നിൽക്കുന്നിടത്തേയ്ക്കെഴുന്നള്ളി. പ്രാണവേദനയാൽ അത്യന്തം അവശനായ ഗജേന്ദ്രൻ ഭഗവാനെ ആകാശദേശത്തിൽ കണ്ടു. നാവു കുഴഞ്ഞു് ഒന്നും ഉരിയാടാൻ ശക്തിയില്ലെങ്കിലും തുമ്പിക്കയ്യാൽ ഒരു താമരപ്പൂവിനെ പറിച്ചുയർത്തിക്കൊണ്ടു് ദൈന്യഭാവത്തിൽ 'നാരായണ! അഖിലഗുരോ! ഭഗവൻ! നമസ്തേ!" എന്നു നിലവിളിച്ചു. കരുണാസമുദ്രമായ ഭഗവാനു് ഭക്തന്റെ സങ്കടം കണ്ടു നിൽക്കാൻ കഴിഞ്ഞില്ല. ഗരുഡന്റെ പുറത്തുനിന്നും കുതിച്ചു് മിന്നൽവേഗത്തിൽ വന്നു് ഗജേന്ദ്രൻ ഉയർത്തിപ്പിടിച്ച തുമ്പിക്കരത്തെ തൃക്കൈയ്യാൽ ഗ്രഹിച്ചു് മുതലയോടുകൂടി കരയ്ക്കെടുത്തു. ഭക്തന്റെ കാലുപിടിച്ച മുതലയെ ചക്രായുധത്താൽ പിളന്നു് ആദ്യം അവനു് മോക്ഷം കൊടുത്തു. ഗജേന്ദ്രന്റെ സങ്കടവും തീന്നു.

# അദ്ധ്യായം 4.

## ഗജേന്ദ്രന്റെ പൂവ്വവൃത്താന്തം

ശ്രീശുകൻ പറഞ്ഞു:– ഗജേന്ദ്രന്റെ കാലിൽ പിടികൂടിയ മുതല, പൂവ്വജന്മത്തിൽ ഹൂഹൂ എന്ന ഗന്ധവ്വനായിരുന്നു. ഒരിക്കൽ ദേവലമഹഷി ഗംഗയിൽ സ്നാനം ചെയ്തുകൊണ്ടിരുന്നപ്പോൾ ഗന്ധവ്വൻ അഹങ്കരിച്ചുകൊണ്ടു് വെള്ളത്തിൽ മുങ്ങിആ മഹാത്മാവിന്റെ കാലിൽ പിടിച്ചു വലിച്ചു. അതുകൊണ്ടു് മഹഷിയുടെ ശാപത്താൽ ഏറിയകാലം മുതലയായി വെള്ളത്തിൽ കിടക്കേണ്ടിവന്നു. അതും പോരാഞ്ഞിട്ടു് മഹഷിയുടെ കാലിൽ ഒരു പ്രാവശ്യം പിടിച്ചു.വലിച്ചതിനു ശിക്ഷയായി ആയിരം വത്സരം ആനയുടെ കാലിൽ പിടിച്ചുകിടക്കേണ്ടതായുംവന്നു. എങ്കിലും പിടിച്ചതു് ഭക്തന്റെ പാദമായിരുന്നതിനാൽ ഭഗവാൻ കൃപചെയ്തു് ശാപമോക്ഷം കൊടുത്തു് വീണ്ടും ഗന്ധവ്വനാക്കിത്തീത്തു. അവൻ ഭഗവാനെ ഭക്തിപൂവ്വം നമസ്കരിച്ചു സ്തുതിച്ചു്, ഭഗവദനുജ്ഞയോടുകൂടി വീണ്ടും ഗന്ധവ്വലോകത്തേക്കു പോയി.

digitized by www.sreyas.in

ഗജേന്ദ്രൻ പൂർവ്വജന്മത്തിൽ പാണ്ഡ്യരാജനായ ഇന്ദ്രദ്യുമ്നനായിരുന്നു. വിഷ്ണുവ്രതപരായണനായ ആ രാജാവു് ഒരിക്കൽ കുലാചലാശ്രമത്തിൽ മൌനിയായിരുന്നു് ഭഗവദ്ധ്യാനം ചെയ്തുകൊണ്ടിരുന്നു. അപ്പോൾ അഗസ്ത്യമഹർഷി ശിഷ്യഗണങ്ങളോടുകൂടി യദൃച്ഛയാ അവിടെചെന്നു. ധ്യാനനിഷ്ഠനായിരുന്ന രാജാവു് വിശിഷ്ടാതിഥി വന്നതറിഞ്ഞില്ല. അതിനാൽ സത്ക്കാരാദികൾ ചെയ്തില്ല. രാജാവു് തന്നെ മനഃപൂർവ്വം അപമാനിച്ചുവെന്നു് തോന്നിയതിനാൽ മഹർഷി കോപിച്ചു. ആനയെപ്പോലെ അഹങ്കാരമേടം പിടിച്ച ഇവൻ ആനയായിത്തന്നെ ഭവിക്കട്ടെ'യെന്നു് ശപിച്ചു. അതറിഞ്ഞ രാജർഷി, ആ ശാപം തന്റെ പ്രാരബ്ധകർമ്മഫലമാണെന്നു് സമാധാനിച്ചു. നീചമായ ഗജയോനിയിൽ ജനിച്ചിട്ടും പൂർവ്വജന്മത്തിൽ ശ്രീഹരിയെ ആരാധിച്ചതിന്റെ ഫലമായി നിരന്തരഹരിസ്മരണ നിലനിന്നു.

ഭഗവാന്റെ തൃക്കരസ്പർശത്താൽ ഇന്ദ്രദ്യുമ്നൻ ഗജശരീരത്തിൽ നിന്നും– അന്ധതമസ്സിൽ നിന്നും – മുക്തനായി ഭഗവത്സാരൂപ്യത്തെ പ്രാപിച്ചു. പീതാംബരധാരിയും ചതുർഭുജനുമായി തന്റെ പാർഷദനായി ഭവിച്ച ഭക്തന്റെ കരത്തെ ശ്രീപത്മനാഭൻ ഗ്രഹിച്ചു് ഗരുഡവാഹനത്തിലിരുത്തിക്കൊണ്ടു് വൈകുണ്ഠത്തിലേക്കെഴുന്നള്ളി. മാർഗ്ഗമദ്ധ്യേ ഭക്തവത്സലൻ ഭക്തനെ നോക്കി പ്രേമപൂർവ്വം അരുളിചെയ്തു: "പ്രാതഃകാലത്തിൽ എന്നേയും നിന്നേയും ഈ സരസ്സിനേയും പർവ്വതത്തേയും സ്മരിക്കുന്നവർ സമസ്തപാപങ്ങളിൽനിന്നും മോചിക്കപ്പെടും, നിശ്ചയം. നീ ചെയ്ത സ്തോത്രംചൊല്ലി എന്നെ സ്തുതിക്കുന്നവനു് പ്രാണാവസാനകാലത്തിൽ എന്റെ പരിശുദ്ധസ്മരണയെ ഞാൻ കൊടുക്കും". ഇപ്രകാരം അനുഗ്രഹിച്ചു് പാഞ്ചജന്യവും മുഴക്കിക്കൊണ്ടു് ഹൃഷീകേശൻ ഭക്തനോടുകൂടി പരമധാമത്തെ പ്രാപിച്ചു.

ഭഗവാന്റെ ഭക്തവാത്സല്യത്തിനും ആർത്തരക്ഷണത്തിനും ഗജേന്ദ്രമോക്ഷം ഉത്തമസാക്ഷ്യം വഹിക്കുന്നു. ഈ പുണ്യചരിതത്തെ ഭക്തിപൂർവ്വം കേൾക്കുന്നവരെ ദുഃസ്വപ്നവും കലിദോഷവും ബാധിക്കുകയില്ല. സൽകീർത്തി വർദ്ധിക്കും. അവസാനം വൈകുണ്ഠപ്രാപ്തിയും ലഭിക്കും.

digitized by www.sreyas.in

# അദ്ധ്യായം 5.

## അഞ്ചും ആറും മന്വന്തരങ്ങൾ—ദേവന്മാർ ഭഗവാനെ ശരണം പ്രാപിക്കുന്നതു്

ശ്രീശുകൻ പറഞ്ഞു:— അഞ്ചാമത്തേതായ രൈവതമന്വന്തരത്തിൽ ഭഗവാൻ വൈകുണ്ഠനെന്ന തിരുനാമത്തിലവതരിച്ചു് ലക്ഷ്മീദേവിയുടെ അഭീഷ്ടം സാധിപ്പിക്കാനായി സർവ്വലോകനമസ്കൃതമായ വൈകുണ്ഠത്തെ സ്വസങ്കല്പമാത്രത്താൽ സൃഷ്ടിച്ചു.

ആറാമത്തേതായ ചാക്ഷുഷമന്വന്തരത്തിൽ ശ്രീഭഗവാൻ അജിതനെന്ന തിരുനാമത്തിലവതരിച്ചു് പാലാഴിമഥനംചെയ്തു് ദേവന്മാൎക്കു് അമൃതം സമ്പാദിച്ചുകൊടുത്തു. ആ കഥയെ വിസ്തരിച്ചു പറയണമെന്നു് പരീക്ഷിത്തു പ്രാൎത്ഥിച്ചതനുസരിച്ചു് ശ്രീശുകൻ പറഞ്ഞു:—

ഒരിക്കൽ ദുർവ്വാസസ്സു മഹർഷിയുടെ ശാപത്താൽ ദേവന്മാരെല്ലാം ജരാനര ബാധിച്ചു് നിസ്തേജരായി ഭവിച്ചു. ആ തക്കംനോക്കി അസുരന്മാർ അവരെ നിഷ്പ്രയാസം തോല്പിച്ചു. യുദ്ധത്തിൽ മുറിവേററുവീണ ദേവന്മാൎക്കു് എഴുന്നേററു നില്ക്കാൻപോലും കഴിഞ്ഞില്ല. അവർ ബ്രഹ്മാവിനോടു് സങ്കടമുണർത്തിച്ചു. ബ്രഹ്മാവു് അവരോടുകൂടി വൈകുണ്ഠത്തിൽ ചെന്നു് ഭഗവാനെ സ്തുതിച്ചു:— "ഹേ സത്യസ്വരൂപ, അനന്ത, നിർവ്വികാര, സ്വയംപ്രകാശ, അവിനാശിൻ, ദേവദേവ! നിന്തിരുവടിയെ ഞങ്ങൾ നമസ്കരിക്കുന്നു. സർവ്വദേഹികളുടേയും ഹൃദയഗുഹയിൽ ആത്മാവായി പ്രകാശിക്കുന്ന നിന്തിരുവടിയെ മായാമോഹിതരായ ജീവന്മാർ അറിയുന്നില്ല. അവിടുത്തെ കൃപകൂടാതെ മായയെ കടക്കുവാനാൎക്കും സാധ്യമല്ല. യാതൊന്നു് പ്രപഞ്ചത്തിൽ ചൈതന്യവത്തായി കാണപ്പെടുന്നുവോ അതെല്ലാം അവിടുത്തെ വിഭൂതി തന്നെ. അവിടുന്നു് എല്ലാററിലും വ്യാപിച്ചിരിക്കുന്നുവെങ്കിലും ഒന്നിനോടും സംബന്ധപ്പെടുന്നില്ല. അപ്രകാരമുള്ള നിന്തിരുവടിയെ ഞങ്ങൾ ശരണം പ്രാപിക്കുന്നു. ഞങ്ങളിൽ പ്രസാദിക്കുമാറാകണം. ഞങ്ങളുടെ ഇന്ദ്രിയങ്ങൾക്കു ഗോചരമാകുംവണ്ണം ദൎശനം തരേണമേ. വിഷയാസക്തരായ ജനങ്ങൾ ചെയ്യുന്നതെല്ലാം വിഫലങ്ങളായി ഭവിക്കുന്നു. എന്നാൽ നിന്തിരുവടിയിൽ സമർപ്പിക്കപ്പെടുന്ന കൎമ്മങ്ങൾ ഒരിക്കലും നിഷ്ഫലമാവുകയില്ല. എന്തെന്നാൽ അവിടുന്നു് പ്രാണികളുടെ ആത്മാവും പ്രിയനും സുഹൃത്തുമാകുന്നു. വൃക്ഷമൂലത്തിൽ നനച്ചാലെന്നപോലെ, നിന്തിരുവടിയെ പൂജിച്ചാൽ സർവ്വദേവന്മാരും പൂജിതരായി ഭവിക്കുന്നു. അനന്തമൂൎത്തിയായ അവിടുത്തേക്കു് വീണ്ടും വീണ്ടും നമസ്കാരം."

digitized by www.sreyas.in

# അദ്ധ്യായം 6.

ഭഗവദ്ദർശനം, പാലാഴിമഥനത്തിന് മന്ദരപർവ്വതത്തെ കൊണ്ടുവരുന്നത്

ശ്രീശുകൻ പറഞ്ഞു:– ബ്രഹ്മാദിദേവകളുടെ സ്തോത്രം കേട്ടു പ്രസാദിച്ചു ഭഗവാൻ അവരുടെ മുമ്പിൽ ആവിർഭവിച്ചു. സഹസ്രാദിത്യനകാശനായ ഭഗവത്സ്വരൂപത്തെ നേരെ നോക്കുവാൻ അവൎക്കു കഴിഞ്ഞില്ല. സ്വച്ഛമായ മരതകശ്യാമവൎണ്ണം, അരുണമനോഹരനേത്രങ്ങൾ, പഴുപ്പിച്ച സ്വൎണ്ണംപോലെ പ്രഭപരത്തുന്ന പീതാംബരം, ശോഭനമുഖാരവിന്ദം, മനോഹരങ്ങളായ അവയവങ്ങൾ, കിരീടകേയൂരാദി ആഭരണങ്ങൾ, തിരുമാറിൽ ശ്രീദേവി, എന്നീപ്രകാരമുള്ള ദിവ്യമംഗളവിഗ്രഹത്തെക്കണ്ടു് ബ്രഹ്മാവ് വീണുനമസ്കരിച്ചു് വീണ്ടും സ്തുതിച്ചു: "ഹേ മഹാനുഭാവനായ ഭഗവൻ! നിന്തിരുവടിക്ക് അനേകം നമസ്കാരം. അവിടത്തെ ഈ സ്വരൂപം ജന്മനാശങ്ങളില്ലാത്തതും അപ്രമേയവും നിൎവ്വാണസുഖസാഗരവുമാകുന്നു. ഈ രൂപം പരിഛിന്നമായി കാണപ്പെടുന്നുവെങ്കിലും അപരിഛിന്നമാണ്. കാരണം, ഇതിൽ മൂന്നുലോകങ്ങളേയും ഞങ്ങളേയും കാണുന്നുവല്ലോ. ഈ ലോകത്തിന്റെ ആദിമദ്ധ്യാവസാനവും അവിടുന്നുതന്നെ. അതേസമയം വിവേകികൾ നിന്തിരുവടിയെ ഗുണാതീതനായി സമാധിയിലും കാണുന്നു. ഹേ സരോജനാഭ! കാട്ടുതീയ്യിൽപെട്ട ആനകൾക്ക് സുഖശീതളമായ ഗംഗയെന്നപോലെ, ദുഃഖിതരായ ഞങ്ങൾക്ക് അവിടത്തെ ദൎശനം പരമനിർവ്വൃതിയെ തരുന്നു. സൎവ്വവ്യാപിയും സൎവ്വസാക്ഷിയുമായ നിന്തിരുവടിയോട് ഞങ്ങളുടെ സങ്കടകാരണം പറഞ്ഞറിയിക്കേണ്ട ആവശ്യമില്ലല്ലോ. ഞങ്ങളെന്തറിയുന്നു? ഞങ്ങൾ എന്താവശ്യത്തെ മുൻനിൎത്തി തൃപ്പാദത്തെ ശരണം പ്രാപിച്ചിരിക്കുന്നുവോ, അതിനെ സാധിപ്പിച്ചാലും."

ശ്രീഭഗവാൻ അവരുടെ അന്തൎഗ്ഗതമറിഞ്ഞു. അതിനുള്ള പ്രതിവിധി തനിക്കൊററയ്ക്കു ചെയ്യുവാൻ കഴിയും. എന്നിരുന്നാലും സമുദ്രമഥനാദിക്രീഡകളിൽ ഒരു കൌതുകം തോന്നിയിട്ട് പറഞ്ഞു: "ഹേ ബ്രഹ്മൻ, ശംഭോ, ദേവന്മാരെ! ശ്രദ്ധിച്ചു കേൾക്കുവിൻ. ഇപ്പോൾ അസുരന്മാൎക്കനുകൂലമായ കാലമാണ്. അതുപോലെ നിങ്ങൾക്കും നല്ലകാലം വരുന്നതുവരെ അവരുമായി സന്ധിയിൽ കഴിയണം. ഗൌരവമായ കാൎയ്യം സാധിക്കുവാൻ ശത്രുക്കളുമായി യോജിക്കുന്നതിൽ തെററില്ല. നിങ്ങളും അസുരന്മാരും ചേൎന്ന് പാൽക്കടൽ കടഞ്ഞു് അമൃതം സമ്പാദിക്കണം. ആദ്യമായി സകല ഓഷധികളേയും കടലിൽ നിക്ഷേപിക്കണം. മന്ദരപർവ്വതത്തെ കടകോലായും വാസുകിയെ

digitized by www.sreyas.in

കയറായുമുപയോഗിച്ച് സമുദ്രമഥനം ചെയ്യണം. എന്റെ അനുഗ്രഹത്താൽ നിങ്ങൾക്ക് അമൃതം ലഭിക്കും. അസുരന്മാർക്ക് ക്ലേശം മാത്രമായിരിക്കും ഫലം. തൽക്കാലം അവർ പറയുന്നതെല്ലാം അനുവദിച്ചുകൊടുക്കണം, മുഷിയരുത്. പാലാഴിമഥനത്തിനിടയിൽ പല വസ്തുക്കളുമുണ്ടാകും. അവയെച്ചൊല്ലി കലഹിക്കരുത്. പോകുവിൻ."

ഭഗവദാജ്ഞയനുസരിച്ച് ഇന്ദ്രനും കുറെ ദേവന്മാരും നിരായുധരായി അസുരചക്രവർത്തിയായ മഹാബലിയെ സമീപിച്ചു. അവരെ കണ്ടപ്പോൾ അസുരന്മാർ യുദ്ധത്തിനൊരുങ്ങി. അപ്പോൾ ശ്ലാഘനീയനും, സന്ധിക്കും വിഗ്രഹത്തിനുമുള്ള സന്ദർഭങ്ങളെ നന്നായറിയുന്നവനുമായ ബലി അവരെ വിലക്കി. സമർത്ഥനായ ഇന്ദ്രൻ ഭഗവാനുപദേശിച്ചതുപോലെ ബലിയെ മധുരവാക്കുകളാൽ സമ്മാനിച്ച് നയമായി കാര്യങ്ങൾ പറഞ്ഞു. ഭഗവത്സങ്കല്പത്താൽ അതെല്ലാം ബലിക്കും അനുചരന്മാർക്കും സമ്മതമായി. രണ്ടുകൂട്ടരും തമ്മിൽ കൂടിയാലോചിച്ച് ഭാവിപരിപാടികൾ നിശ്ചയിച്ചു.

അനന്തരം എല്ലാവരുംകൂടി മന്ദരപർവ്വതത്തെ പുഴക്കിയെടുത്തുകൊണ്ട് സമുദ്രത്തെ നോക്കി നടന്നു. കുറെദൂരം ചെന്നപ്പോൾ ഭാരംതാങ്ങാനാവാതെ എല്ലാവരും തളർന്നു വശംകെട്ടു. അവരുടെ ചുമലിൽ നിന്നും പർവ്വതം താഴെ വീണു. പലരും അതിനടിയിൽ പെട്ടു ചതഞ്ഞു പോയി. ആ നിസ്സഹായാവസ്ഥയിൽ ഭഗവാൻ അവരുടെ രക്ഷക്കായി ഗരുഡവാഹനത്തിൽ അവിടെ എഴുന്നള്ളി. തന്റെ അമൃതകടാക്ഷത്താൽ പർവ്വതത്തിനടിയിൽപെട്ടവരെ ജീവിപ്പിച്ചു. അനന്തരം ഒരു കൈകൊണ്ട് പർവ്വതത്തെ ലീലയായെടുത്ത് ഗരുഡോപരി വച്ച് സമുദ്രതീരത്തിലെത്തിച്ചുകൊടുത്തു.

## അദ്ധ്യായം 7.

(പാലാഴിമഥനം–കൂർമ്മാവതാരം–ശ്രീശിവൻ വിഷപാനം ചെയ്യുന്നു)

ശ്രീശുകൻപറഞ്ഞു:- ദേവന്മാർ വാസുകിയെ സമീപിച്ച്, അമൃതം കിട്ടുമ്പോൾ ഒരോഹരി തരാമെന്നുപറഞ്ഞ് മഥനത്തിനുള്ള കയറായിരിക്കാൻ സമ്മതിപ്പിച്ചു. വാസുകിയെ മന്ദരപർവ്വതത്തിൽ ചുററി ദേവാസുരന്മാർ മഥനത്തിനു തയ്യാറായി. ഭഗവാൻ ആദ്യം സർപ്പത്തിന്റെ മുഖഭാഗത്തിൽ പിടിച്ചു. ദേവന്മാരും കൂടെക്കൂടി. അതു് അസുരന്മാർക്ക് പിടിച്ചില്ല. "ഇതെന്തു്? ഞങ്ങൾ

digitized by www.sreyas.in

കൂടുതൽ സ്വാദ്ധ്യായവാന്മാരും, ജന്മകർമ്മങ്ങളാൽ ഉയർന്നവരുമല്ലേ? ഞങ്ങൾ പുച്ഛം പിടിക്കുകയോ? ഛെ, ഞങ്ങൾ ഇവരുടെകൂടെയില്ല" എന്നുപറഞ്ഞു് അവർ പിണങ്ങി മാറിനിന്നു. ശ്രീഭഗവാൻ ചിരിച്ചുകൊണ്ടു് മുഖഭാഗം വിട്ടു് പുച്ഛഭാഗം പിടിച്ചു. ദേവന്മാരും പുറകെക്കൂടി. അസുരന്മാർക്കു തൃപ്തിയായി; അവർ മുഖഭാഗത്തു പിടിച്ചു് മഥനം ആരംഭിച്ചു. അപ്പോൾ ബൃഹത്തായ മന്ദരപർവ്വതം സമുദ്രത്തിൽ താണുതുടങ്ങി. ഇരുകൂട്ടരും എത്ര പ്രയത്നിച്ചിട്ടും അതിനെ നിലയ്ക്കു നിർത്താൻ കഴിഞ്ഞില്ല.

ഭഗവാൻ പറഞ്ഞു: "ഏതു കാര്യവും നിർവ്വിഘ്നം നടക്കണമെങ്കിൽ ആരംഭത്തിൽ വിഘ്നേശ്വരനെ പൂജിച്ചു പ്രസാദിപ്പിക്കേണ്ടതാണു്. അതു ചെയ്യാത്തതുകൊണ്ടാണിങ്ങനെ വന്നതു്". ഇപ്രകാരം അറിയിച്ചിട്ടു് അതിനു വേണ്ട പ്രതിവിധികളെ ചെയ്യിച്ചു. പിന്നീടു് സത്യസങ്കല്പനായ പ്രഭു അതിബൃഹത്തും അത്യത്ഭുതവുമായ കൂർമ്മരൂപം ധരിച്ചു് തന്റെ മുതുകിൽ പർവ്വതത്തെ താങ്ങിനിർത്തി. പർവ്വതത്തിന്റെ ഉപരിഭാഗം ചലിക്കാതെ സഹസ്രബാഹുവായ വിശ്വമൂർത്തി പിടിച്ചുനിർത്തിക്കൊള്ളുകയുംചെയ്തു. ദേവാസുരന്മാർ ഉത്സാഹമായി മഥിച്ചു. കുറെക്കഴിഞ്ഞപ്പോൾ അവരും വാസുകിയും ഒന്നുപോലെ തളർന്നു് വശംകെട്ടു. അപ്പോൾ സർവ്വാന്തര്യാമി അവരുടെ ഉള്ളിലിരുന്നുകൊണ്ടു് അവരെ ഉത്തേജിപ്പിച്ചു. ഇങ്ങനെ ഓരോ സന്ദർഭത്തിലും സർവ്വേശ്വരൻ അഭയഹസ്തം കൊടുത്തു രക്ഷിച്ചു. മഥനവേഗത്താൽ വാസുകിയുടെ മുഖത്തിൽ നിന്നും ഘോരവിഷാഗ്നി പുറപ്പെട്ടു. മുഖഭാഗം വേണമെന്നു ശഠിച്ച അസുരന്മാർ വാടിത്തളർന്നു. അമൃതമിനിയും പുറപ്പെട്ടുകണ്ടില്ല.

ആ അവസ്ഥയിൽ സർവ്വാഭയപ്രദൻ തന്റെ നാലു തൃക്കൈകൾ കൊണ്ടും വാസുകിയുടെ രണ്ടുഭാഗത്തും പിടിച്ചു് ഒറ്റക്കു് അതിഗംഭീരമായി മഥനംചെയ്തു. പാലാഴിയാകെ ഇളകിമറിഞ്ഞു. ജലജന്തുക്കൾ പരിഭ്രാന്തരായി അങ്ങുമിങ്ങും പാഞ്ഞു. സമുദ്രത്തിൽ നിന്നും ആദ്യമായി പുറപ്പെട്ടതു് ഹാലാഹലമെന്ന അത്യുഗ്രവിഷമായിരുന്നു. ആ ഘോരവിഷവേഗത്തെ സഹിക്കുവാൻ ആർക്കും കഴിഞ്ഞില്ല. എല്ലാവരും പ്രാണഭീതിയോടുകൂടി നാലുപാടും പാഞ്ഞു. ഒരു ദിക്കിലും രക്ഷയില്ലെന്നു കണ്ടിട്ടു് അവർ ഒന്നുചേർന്നു് ശ്രീസദാശിവനെ ശരണംപ്രാപിച്ചു സ്തുതിച്ചു:–

"ദേവദേവ! മഹാദേവ! ആർത്തരക്ഷക! മൂന്നുലോകങ്ങളേയും ദഹിപ്പിക്കുന്ന ഈ ഘോരവിഷത്തിൽനിന്നും ഞങ്ങളെ രക്ഷിക്കേണമേ. സകല ജീവന്മാർക്കും ബന്ധമോക്ഷങ്ങളെ നൽകുന്ന സർവ്വേശ്വരൻ തിരുവടിയാകുന്നു. ഇതറിയുന്ന വിവേകികൾ ദുഃഖശാന്തിക്കായി പരമഗുരുവായ തിരുവടിയെത്തന്നെ

പൂജിക്കുന്നു. അവിടുന്ന് ലോകത്തിന്റെ സൃഷ്ടിസ്ഥിതിലയങ്ങളെ ചെയ്യുവാൻ സങ്കല്പിക്കുമ്പോൾ ബ്രഹ്മവിഷ്ണുരുദ്രരൂപങ്ങളെ ധരിക്കുന്നു. നിന്തിരുവടിയിൽ നിന്നന്യനായ ഈശ്വരനില്ല. സകലദേവതാത്മാവായ നിന്തിരുവടിയുടെ വിരാട്സ്വരൂപത്തിൽ ഈ പ്രപഞ്ചം മുഴുവനും അവയവങ്ങളായി സ്ഥിതിചെയ്യുന്നു. ത്രിഗുണങ്ങൾ അവിടുത്തെ നേത്രങ്ങളും ഛന്ദസ്സുകൾ കടാക്ഷവുമാകുന്നു. അവിടുത്തെ പരമജ്യോതിയെ പ്രാപിക്കാൻ ബ്രഹ്മാവാദികൾക്കുപോലും സാധ്യമല്ല. ഹേ ഭഗവൻ! കാമദേവനെയും കാലനേയും ത്രിപുരന്മാരേയും നശിപ്പിച്ച നിന്തിരുവടിക്ക് ലോകങ്ങൾക്കെല്ലാം അത്യന്തം ഭയാനകമായ കാളകൂടവിഷം എത്രയോ നിസ്സാരമാണ്. ഹെ മഹേശ്വര! ഇത്രമാത്രമേ ഞങ്ങളറിയുന്നുള്ളു. അവിടുത്തെ പരമതത്വത്തെ അറിയാൻ ഞങ്ങൾ ശക്തരല്ല. ഞങ്ങളുടെ സങ്കടംതീർത്തു രക്ഷിക്കേണമേ."

ദേവാദികളുടെ സങ്കടം കണ്ടു് ശ്രീമഹാദേവൻ കൃപാപരവശനായിട്ട് സതീദേവിയോടു പറഞ്ഞു: "ദേവി! നമ്മുടെ പ്രജകളുടെ സങ്കടം കാണുന്നില്ലേ? ഇവർക്കഭയം നൽകാൻ ഞാനല്ലാതെ വേറാരുണ്ട്? ഈശ്വരമായാമോഹിതരായ സംസാരികൾ അഹന്താമമതാദികൾക്ക വശംവദരായി അന്യോന്യം മത്സരിച്ച് നശിപ്പിച്ചു കൊണ്ടിരിക്കുന്നു. എന്നാൽ സാധുക്കൾ ജീവിതത്തിന്റെ ക്ഷണഭംഗുരാവസ്ഥയെക്കുറിച്ച് ബോധവാന്മാരായിട്ട് പരദുഃഖം തീർക്കാൻ സ്വപ്രാണങ്ങളെപ്പോലും ഉപേക്ഷിക്കാൻ മടിക്കുന്നില്ല. ജീവകാരുണ്യമുള്ളവരിൽ സർവ്വാത്മാവായ ശ്രീഹരി പ്രസാദിക്കുന്നു. ശ്രീഹരി പ്രസാദിക്കുമ്പോൾ ഞാനും സന്തോഷിക്കുന്നു. അതിനാൽ ആ പ്രഭുവിന്റെ തോഷണാർത്ഥം ഞാൻ ഈ വിഷം പാനം ചെയ്തു് ലോകരക്ഷവരുത്തുവാൻ പോവുകയാണ്."

ഇപ്രകാരം അരുളിച്ചെയ്തിട്ട് മഹേശ്വരൻ ഘോരഹാലാഹലവിഷത്തെ തന്റെ കൈത്തലത്തിൽ വാങ്ങി കരുണയോടുകൂടി ഭക്ഷിച്ചു. അത്യുഗ്രവിഷം സർവ്വേശ്വരന്റെ കണ്ഠത്തിൽ നീലവർണ്ണത്തെ ഉണ്ടാക്കി. ആ നീലവർണ്ണം ഭഗവാന്റെ ഭക്തവാത്സല്യത്തെ വിളംബരപ്പെടുത്തുന്ന ഭൂഷണമായും ഭവിച്ചു. ഭഗവാന് നീലകണ്ഠനെന്ന ഒരു തിരുനാമം കൂടിയുണ്ടായി. ശ്രീഹരിയും ബ്രഹ്മാവും ശ്രീമഹാദേവനെ മുക്തകണ്ഠം പ്രശംസിച്ചു. വിഷപാനം ചെയ്തപ്പോൾ ഭഗവാന്റെ തൃക്കയ്യിൽനിന്നും ഏതാനും തുള്ളികൾ ഭൂമിയിൽ പതിച്ചു. അതിനെ സർപ്പങ്ങൾ, തേളുകൾ, മുതലായ പ്രാണികളും ചില സസ്യങ്ങളും സ്വീകരിച്ച്, അവയും വിഷമുള്ളവയായി ഭവിച്ചു.

digitized by www.sreyas.in

# അദ്ധ്യായം 8.

## ലക്ഷ്മി, ധന്വന്തരി, മോഹിനി എന്നീ അവതാരങ്ങൾ

ശ്രീശുകൻ പറഞ്ഞു:– കാളകൂടവിഷയഭയം തീൎന്നപ്പോൾ ആശ്വസ്തരായ ദേവാസുരന്മാർ പൂർവ്വാധികം ഉത്സാഹത്തോടുകൂടി മഥനം തുടൎന്നു. അപ്പോൾ ഒന്നിനു പുറകെ മറെറാന്നായി കാമധേനു, ഉച്ചൈശ്രവസ്സ്, ഐരാവതം, കൌസ്തുഭരത്നം, പാരിജാതം, അപ്സരസ്സുകൾ, എന്നിവയുണ്ടായി. കാമധേനുവിനെ ഋഷികളും ഉച്ചൈശ്രവസ്സിനെ മഹാബലിയും, ഐരാവതത്തെ ഇന്ദ്രനും കൌസ്തുഭത്തെ ശ്രീഹരിയും പാരിജാതത്തെ സ്വൎഗ്ഗവാസികളും സ്വീകരിച്ചു.

അനന്തരം വിദ്യുത്പ്രഭ പരത്തിക്കൊണ്ടു സാക്ഷാൽ ലക്ഷ്മീദേവി ആവിർഭവിച്ചു. സൌന്ദര്യംകൊണ്ടും മാധുര്യംകൊണ്ടും പ്രായംകൊണ്ടും ദേഹകാന്തികൊണ്ടും സകല ലോകവാസികളും ദേവിയിൽ മോഹിച്ചു. ദേവിയെ വിധിപ്രകാരം അഭിഷേകം ചെയ്യാൻ എല്ലാവരുമാഗ്രഹിച്ചു. ദേവേന്ദ്രൻ ആസനം സമർപ്പിച്ചു. മൂൎത്തിമത്തുക്കളായ നദീദേവതകൾ സ്വൎണ്ണക്കുടങ്ങളിൽ ശുദ്ധജലം കൊണ്ടുവന്നു. ഭൂമിദേവി ഔഷധികളേയും, വസന്തർത്തു ദിവ്യപുഷ്പങ്ങളേയും സമർപ്പിച്ചു. ഋഷികൾ വിധിപ്രകാരം അഭിഷേകം ചെയ്തു. അനന്തരം ദിഗ്ഗജങ്ങളും അഭിഷേകം ചെയ്തു.

ദേവി, കയ്യിൽ ഉൽപലമാലയുമെടുത്തുകൊണ്ടു് തനിക്കനുരൂപനായ വരനെ തേടി മന്ദമന്ദം നടന്നു. ദോഷലേശമില്ലാത്ത ഉത്തമനെയായിരുന്നു ദേവി അന്വേഷിച്ചതു്. ദേവന്മാർ, അസുരന്മാർ, യക്ഷഗന്ധൎവ്വന്മാർ, ലോകപാലന്മാർ മുതലായവരെയെല്ലാം പരിശോധിച്ചു. ദുർവ്വാസസ്സ് മുതലായ ചിലർ തപോബലമുള്ളവർ, പക്ഷെ കോപത്തെ ജയിച്ചിട്ടില്ല. ബൃഹസ്പതി മുതലായ ചിലർക്കു് ശാസ്ത്രജ്ഞാനം വേണ്ടുവോളമുണ്ടു്, പക്ഷെ വിഷയവൈരാഗ്യമില്ല. ദേവേന്ദ്രൻ മുതലായ ചിലർ മഹാന്മാർതന്നെ, പക്ഷെ കാമത്തെ ജയിച്ചവരല്ല. ബ്രഹ്മാവു് മുതലായവർ ഈശ്വരന്മാർ തന്നെ, പക്ഷെ അവർ അന്യനായ ഒരാളെ ആശ്രയിക്കുന്നു. ചിലരിൽ ധൎമ്മം കാണുന്നു, പക്ഷെ ഭൂതസൌഹൃദം കാണുന്നില്ല. ശിബിയെപ്പോലെ ചിലർ ത്യാഗികളാണു്, പക്ഷെ മോക്ഷതല്പരരല്ല. കാൎത്തവീൎയ്യാൎജ്ജുനനെപ്പോലെ ചിലർ മഹാവീരന്മാരാണു്, പക്ഷെ കാലശക്തിക്കു വിധേയരാണു്. സനകാദികളെപ്പോലെയുള്ളവർ ഗുണാതീതരാണു്, അതിനാൽ ഭർത്താവായിരിക്കാൻ യോഗ്യരല്ല. മാൎക്കണ്ഡേയനെ

digitized by www.sreyas.in

പ്പോലെ ചിലർ ചിരഞ്ജീവികളാണ്, പക്ഷെ സ്ത്രീകൾക്ക് ആകർഷണീയരല്ല. ചിലർ ആകർഷണീയർ തന്നെ, പക്ഷെ ദീർഘായുസ്സില്ല. രുദ്രന് ദീർഘായുസ്സും ആകർഷണീയതയുമുണ്ട്, പക്ഷെ അമംഗലമായ ശ്മശാനത്തിലാണ് വാസം.

എന്നാൽ എല്ലാംതികഞ്ഞ ഒരുവനുണ്ട്, ശ്രീഹരി. പക്ഷേ ആ ദേവദേവൻ തന്നെ ലഭിക്കണമെന്നാഗ്രഹിക്കുന്നില്ലല്ലോ. എങ്കിലും ആ പ്രഭുവിനെപ്പോലെ സൽഗ്ഗുണങ്ങളെല്ലാം തികഞ്ഞവനും, സ്വാശ്രയനും, ത്രിഗുണാതീതനും, സിദ്ധികളാൽ സേവ്യനും, നിരപേക്ഷനും, അനന്യഭക്തന്മാരെ തന്നോടു ചേർത്തുകൊള്ളുന്നവനുമായി വേറൊരാളെ കാണാത്തതിനാൽ ആശ്രയിക്കുന്ന തന്നെയും സ്വീകരിക്കുമെന്ന വിശ്വാസത്തോടുകൂടി ശ്രീഹരിയെ ദേവി വരനായി വരിച്ച് മാലയെ ശ്രീഭഗവാന്റെ കണ്ഠത്തിൽ സമർപ്പിച്ചു. ഭഗവാന്റെ തിരുമാറിടത്തിൽ തന്നെ വസിക്കാനനുവദിക്കണമെന്ന ആഗ്രഹത്തെ സൂചിപ്പിച്ചുകൊണ്ട് സമീപത്തുചെന്നുനിന്നു. ലോകജനനിയായ ദേവിക്ക് ജഗത്പിതാവായ ഭഗവാൻ തന്റെ വക്ഷഃപ്രദേശത്തെ വാസസ്ഥാനമായി നൽകി. ശ്രീദേവി, ഭർത്തൃഹിതത്തെയറിഞ്ഞു് അവിടെ വസിച്ചുകൊണ്ട് തന്റെ കരുണാകടാക്ഷത്താൽ സ്വസന്താനങ്ങളായ മൂന്നുലോകവാസികളേയും സർവ്വസമ്പൽസമൃദ്ധരാക്കിത്തീർത്തു.

വീണ്ടും സമുദ്രമഥനം തുടന്നപ്പോൾ മദ്യത്തിന്റെ ദേവതയായ വാരുണീദേവി ഉണ്ടായി. അവളെ ശ്രീഹരിയുടെ അനുമതിയോടുകൂടി അസുരന്മാർ കൈക്കൊണ്ടു. പിന്നീട്, അമൃതകലശവും വഹിച്ചുകൊണ്ട്, ദീർഘബാഹുവും കംബുകണ്ഠനും, ശ്യാമവർണ്ണനും, തരുണനും, കുഞ്ചിതകേശനും, സുഭഗനും, സിംഹവിക്രമനും പീതാംബരധരനും, സർവ്വാഭരണഭൂഷിതനും, വിഷ്ണ്വംശവുമായ ധന്വന്തരമൂർത്തി പ്രകടമായി. തൽക്ഷണം അധമ്മികളും സ്വാർത്ഥികളും ലോഭികളുമായ അസുരന്മാർ അമൃതകുംഭത്തെ തട്ടിപ്പറിച്ചുകൊണ്ടുപോയ്ക്കളഞ്ഞു. തങ്ങളുടെ പ്രയത്നങ്ങളെല്ലാം വിഫലമായെന്നുകണ്ടു് ഭഗ്നാശരായ ദേവന്മാർ ശ്രീഹരിയെ ശരണം പ്രാപിച്ചു. ഭൃത്യവത്സലനായ ഭഗവാൻ അവരുടെ ആഗ്രഹം സാധിപ്പിച്ചുകൊടുക്കാമെന്നുപറഞ്ഞാശ്വസിപ്പിച്ചു.

ഭഗവത്സങ്കല്പം അസുരന്മാരിൽ പ്രവത്തിച്ചുതുടങ്ങി. അത്യാഗ്രഹികളായ അവർ അമൃതം പങ്കിട്ടെടുക്കുന്ന വിഷയത്തിൽ തമ്മിൽ കലഹമായി. എനിക്കു ആദ്യംവേണം, നിനക്കല്ല എന്ന സിദ്ധാന്തത്തോടുകൂടി ശണ്ഠതുടങ്ങി. അപ്പോൾ അവരിൽ ബലം കുറഞ്ഞവർ 'നമ്മെപ്പോലെ അദ്ധ്വാനിച്ചവരാണ് ദേവന്മാർ. അവക്കും ഓഹരി കൊടുക്കുന്നതാണ് ധർമ്മം' എന്ന് വാദിച്ചു. ഇങ്ങനെ അവർ കടിപിടികൂടിക്കൊണ്ടിരുന്നപ്പോൾ സർവ്വസമർത്ഥനായ വിഭു അത്യത്ഭുതമായ ഒരു സ്ത്രീരൂപം ധരിച്ച് അവിടെ പ്രകടമായി.

digitized by www.sreyas.in

പ്രേക്ഷണീയമായ ശ്യാമവർണ്ണം, സമാനകർണ്ണങ്ങൾ, ശോഭനകപോലങ്ങൾ ഉയർന്നനാസിക, നവയൌവ്വനസൂചകങ്ങളായ വൃത്തമൊത്തസ്തനഭാരം, അതികൃശമായ ഉദരം, തന്റെ സൌരഭ്യത്താൽ ആകർഷിക്കപ്പെട്ട വണ്ടിൻകൂട്ടങ്ങളെക്കണ്ടു് ഭയസൂചകമായ നോട്ടം, മല്ലികപ്പൂമാല ചൂടിയ കനത്തകേശഭാരം, സൌന്ദര്യസമ്പൂർണ്ണങ്ങളായ സർവ്വാവയവങ്ങളിലും ഉചിതങ്ങളായ ആഭരണങ്ങൾ, എന്നിങ്ങനെയുള്ള മോഹിനീരൂപം ലജ്ജാമന്ദഹാസകടാക്ഷത്താൽ അസുരന്മാരുടെ മനസ്സിൽ വീണ്ടും വീണ്ടും കാമാഗ്നിയെ ഉജ്ജ്വലിപ്പിക്കുന്നതായിരുന്നു.

---

# അദ്ധ്യായം 9.

## മോഹിനി അസുരന്മാരിൽനിന്നും അമൃതം വീണ്ടെടുത്തു്

## ദേവന്മാർക്കു കൊടുത്തതു്

ശ്രീശുകൻ പറഞ്ഞു:– അമൃതപാത്രം കരസ്ഥമാക്കുവാൻ അസുരന്മാർ അന്യോന്യം ബലപരീക്ഷ നടത്തിക്കൊണ്ടിരിക്കുമ്പോൾ അവരുടെ സമീപമെത്തിയ സുന്ദരിയെ കണ്ടു. അവർ തൽക്ഷണം അവളിൽ കാമപരവശരായി ഭവിച്ചു. അവളുടെ രൂപലാവണ്യത്തിൽ മതിമയങ്ങി ചാടിയോടിച്ചെന്നു് അവളെ ചുററിക്കൂടിക്കൊണ്ടു പറഞ്ഞു: "അഹോ! എന്തൊരു രൂപമാധുരി! എന്തു കാന്തിവിശേഷം! ഹേ പത്മാക്ഷി! ദയാലുവായ ഈശ്വരൻ ഞങ്ങളെ ആനന്ദിപ്പിക്കുവാനായി നിന്നെ അയച്ചതാണെന്നു ഞങ്ങൾ കരുതുന്നു. ഏതായാലും നീ ഇപ്പോൾ വന്നതു് ഞങ്ങളുടെ ഭാഗ്യംതന്നെ. ഞങ്ങളെല്ലാം ഒരു കുടുംബത്തിലെ സഹോദരന്മാരാണ്. അമൃതത്തെച്ചൊല്ലി ഞങ്ങളിപ്പോൾ മത്സരിച്ചു് ബദ്ധവൈരികളായിരിക്കുകയാണ്. അമൃതം കിട്ടാൻ ഒന്നുപോലെ പ്രയത്നിച്ചവരാണ് ഞങ്ങൾ. നീ ഇതിനെ ഞങ്ങൾക്കു തമ്മിൽ കലഹംവരാത്തവിധം ഭാഗിച്ചുതരണം"

മായാമോഹിനിയായ ഭഗവാൻ മന്ദസ്മിതകടാക്ഷത്താൽ അവരെ മോഹിപ്പിച്ചുകൊണ്ടു് പറഞ്ഞു: "അല്ലയോ കശ്യപപുത്രന്മാരെ! പുംശ്ചലിയായ എന്നിൽ നിങ്ങൾക്കെങ്ങനെ വിശ്വാസം വന്നു? പുതിയ പുതിയ പുരുഷന്മാരെ തേടി നടക്കുന്ന സ്വൈരിണികളേയും ചെന്നായ്ക്കളേയും അറിവുള്ളവർ വിശ്വസിക്കുമോ?"

digitized by www.sreyas.in

അതുകേട്ടപ്പോൾ അസുരന്മാർക്ക് വിശ്വാസം വർദ്ധിക്കയാണുണ്ടായത്. അവർ ഭാവഗംഭീരമായി ഹസിച്ചുകൊണ്ട് അമൃതപാത്രം അങ്ങനെതന്നെ ദേവിയുടെ കയ്യിൽ കൊടുത്തു. ശ്രീഹരി പാത്രം സ്വീകരിച്ചിട്ട് ലജ്ജാസ്മിതത്തോടുകൂടി "ഞാൻ പങ്കിടുന്നതിനെ ഗുണദോഷം നോക്കാതെ നിങ്ങൾ അംഗീകരിക്കുമെങ്കിൽ അങ്ങനെ ചെയ്യാം" എന്നു പറഞ്ഞു. കാമതപ്തരായ അവർ എല്ലാം സമ്മതിച്ചു.

അനന്തരം ദേവന്മാരും അസുരന്മാരും അന്നുപവസിച്ച്, പിറേറന്നു പ്രഭാതത്തിൽ നിത്യകർമ്മങ്ങളെല്ലാം കഴിച്ചിട്ട് ഭോജനശാലയിൽ രണ്ടുപന്തികളിലായി ഉപവിഷ്ടരായി. ആ സുന്ദരി പട്ടുവസ്ത്രം ധരിച്ച് സ്വർണ്ണപാദസരങ്ങളെ ശബ്ദിപ്പിച്ചും വക്ഷോജകുംഭങ്ങളെ പ്രകാശിപ്പിച്ചും മദാലസയായി ശാലയിൽ പ്രവേശിച്ചു. ആ ജഗന്മോഹിനിയുടെ കടാക്ഷശരമേററ് സകലരും വല്ലാതെ മോഹപരവശരായി. അഭേദമൂർത്തിയായ ഭഗവാൻ സങ്കല്പിച്ചു: 'അസുരന്മാർ ജാത്യാ ക്രൂരന്മാരാണ്. അവർക്ക് അമൃതവുംകൂടി കൊടുത്ത് പോഷിപ്പിച്ചാൽ അത് പാമ്പിനു പാൽകൊടുക്കുന്നതുപോലെ ദോഷംചെയ്യും. അതിനാൽ അവർക്കുകൊടുക്കാൻ പാടില്ല'. ഇപ്രകാരമുള്ള സങ്കല്പത്തോടുകൂടി മായാമോഹിനി അസുരന്മാരുടെ സമീപത്തുകൂടി അങ്ങോട്ടുമിങ്ങോട്ടും നടന്ന് തന്റെ ഭാവവിലാസങ്ങളാൽ അവരെ മോഹിപ്പിച്ചുകൊണ്ട് മറുവശത്തിരുന്നിരുന്ന ദേവന്മാർക്കുമാത്രം അമൃതം വിളമ്പിക്കൊടുത്തു. കാമലമ്പടരായ അസുരന്മാർ അതുകണ്ടിട്ടും മോഹിനിയുടെ രൂപമാധുരിയിൽ മയങ്ങി മിഴിച്ചുനോക്കിയിരുന്നതല്ലാതെ ഒട്ടും പ്രതിഷേധിച്ചില്ല.

അസുരസംഘത്തിലെ ഒരസുരൻമാത്രം അമൃതസേവനലാലസയോടുകൂടി ദേവവേഷം ധരിച്ച് ദേവന്മാരുടെയിടയിൽ വന്നിരുന്ന് അമൃതപാനം ചെയ്തു. അതു സൂര്യചന്ദ്രന്മാർ കണ്ടുപിടിച്ച് ഭഗവാനെ അറിയിച്ചു. ഭഗവാൻ ചക്രായുധത്താൽ അവന്റെ കണ്ഠം മുറിച്ചു. അവന്റെ ശിരസ്സ് രാഹുവായും ഉടൽ കേതുവായും ഭവിച്ചു. അന്നുമുതൽ രാഹുകേതുക്കൾ സൂര്യചന്ദ്രന്മാരെ ദ്വേഷിച്ചുതുടങ്ങി. തദനന്തരം ഭഗവാൻ മോഹിനീവേഷത്തെ ത്യജിച്ചിട്ട്, മനോഹരമായ തന്റെ സ്വന്തം രൂപത്തിൽ പ്രകടമായി.

അമൃതസമ്പാദനത്തിനായി ദേവന്മാരും അസുരന്മാരും ഒന്നുപോലെ പ്രയത്നിച്ചു. പക്ഷെ ഭഗവാനെ ആശ്രയിച്ച ദേവന്മാർക്കുമാത്രം അമൃതം കിട്ടി. അഭക്തരും സ്വാർത്ഥികളുമായ അസുരന്മാർക്ക് കിട്ടിയില്ല. ആയതിനാൽ, ദേശകാലാദികൾ അനുകൂലമായാലും ഭഗവത്കൃപകൂടാതെ കാര്യസാദ്ധ്യമുണ്ടാകുകയില്ലെന്ന് ഇവിടെ സിദ്ധമാകുന്നു.



digitized by www.sreyas.in

## അദ്ധ്യായം 10.

### ദേവാസുരയുദ്ധം

ശ്രീശുകൻ പറഞ്ഞു:– അമൃതപാനംകൊണ്ടു് ദേവന്മാർ ജരാനര നീങ്ങി ബലവാന്മാരും അതിതേജസ്വികളുമായി ഭവിച്ചു. അസൂയാലുക്കളായ അസുരന്മാൎക്കു് അതു സഹിക്കാൻ കഴിഞ്ഞില്ല. അവർ യുദ്ധത്തിനു തയ്യാറായി. അനന്തരം അതിഘോരമായ ദേവാസുരയുദ്ധം നടന്നു. അസുരന്മാരുടെ മായാപ്രയോഗത്തിൽ ദേവന്മാൎക്കു് നില്ക്കക്കള്ളിയില്ലാതായി. അവർ ശ്രീഭഗവാനെ സ്മരിച്ചു് ശരണംപ്രാപിച്ചു. ശ്രീഭഗവാൻ ഗരുഡാരൂഢനായി യുദ്ധക്കളത്തിൽ ആവിർഭവിച്ചു. ഭഗവാന്റെ സാന്നിദ്ധ്യമാത്രത്താൽ അസുരന്മാരുടെ മായയെല്ലാം നശിച്ചു. എല്ലാ ആപത്തുകളും ഭഗവദ്സ്മരണമാത്രംകൊണ്ടു് നശിക്കുമെന്നിരിക്കെ ഇതിൽ ആശ്ചൎയ്യപ്പെടാനെന്തുള്ളു? കാലനേമി, മാലി, സുമാലി, മാല്യവാൻ എന്നീ അസുരന്മാരെ ഭഗവാൻ വധിച്ചു് ദേവന്മാരുടെ സങ്കടം തീൎത്തു.

## അദ്ധ്യായം 11.

### ദേവന്മാർ അസുരന്മാരെ യുദ്ധത്തിൽ തോല്പിച്ചതു്

ശ്രീശുകൻ പറഞ്ഞു:– ഭഗവാന്റെ സഹായം ലഭിച്ചതോടുകൂടി ദേവന്മാരുടെ ഉത്സാഹം വൎദ്ധിച്ചു. അവർ അസുരന്മാരെ നിഷ്പ്രയാസം തോല്പിച്ചോടിച്ചു. ദേവേന്ദ്രൻ അഹങ്കാരത്തോടുകൂടി മഹാബലിയെ ധിക്കരിച്ചുകൊണ്ടു പറഞ്ഞു: "എടാ മൂഢ! നിന്റെ മായാപ്രയോഗങ്ങളൊന്നും ഇനി ഫലിക്കുകയില്ല. നിന്നെപ്പോലെയുള്ള പിടിച്ചുപറിക്കാരെ നിലയ്ക്കുനിൎത്താൻ സമൎത്ഥനായ ഞാൻ ഇപ്പോഴുംതന്നെ നിന്റെ ശിരസ്സിനെ മുറിച്ചിടും. നിനക്കു പിതൃലോകത്തിൽ എത്രയും എളുപ്പം ചെന്നുചേരാം."

അതിനു മറുപടിയായി മഹാബലിപറഞ്ഞു: "നീയാണു് മഠയൻ, സംശയമില്ല. ജയാപജയങ്ങളെപ്പററി നിനക്കൊന്നുമറിഞ്ഞുകൂട. സകല ജീവരാശികളും കാലകൎമ്മങ്ങൾക്കു വിധേയരാണു്. അതനുസരിച്ചു ജയമോ തോൽവിയോ, കീൎത്തിയോ അപകീൎത്തിയോ, മരണമോ, സംഭവിക്കുന്നു.

digitized by www.sreyas.in

ഇതറിയുന്ന വിദ്വാൻ നിന്നെപ്പോലെ ജയത്തിൽ തുള്ളിച്ചാടുകയോ തോൽവിയിൽ ദുഃഖിക്കുകയോ ചെയ്യാതെ സമഭാവനയോടുകൂടിയിരിക്കുന്നു. അഹങ്കാരിയായ നിന്റെ വാക്ശരങ്ങളെ ഞാൻ വിലവയ്ക്കുന്നില്ല."

ഇങ്ങനെ പറഞ്ഞിട്ട് അവർ യുദ്ധം തുടർന്നു. ഇന്ദ്രന്റെ വജ്രായുധമേററ് ബലി താഴെ വീണു. തുടർന്ന് പ്രമുഖന്മാരായ ജംഭൻ, ബലൻ, പാകൻ, നമുചി എന്നിവരെ ഇന്ദ്രൻ വധിച്ചു. അസുരന്മാരുടെ ഉന്മൂലനാശം വരുന്നതു കണ്ട് ബ്രഹ്മദേവന്റെ നിർദ്ദേശമനുസരിച്ച് ശ്രീനാരദർ ഇന്ദ്രനോടു പറഞ്ഞു യുദ്ധമവസാനിപ്പിച്ചു. അവശേഷിച്ച അസുരന്മാർ മരിച്ചു കിടന്ന മഹാബലി മുതലായവരെയെടുത്ത് അസ്തചലത്തിൽ കൊണ്ടുപോയി. അസുരഗുരുവായ ശുക്രമഹർഷി അവയവങ്ങൾ നഷ്ടപ്പെടാതെ മരിച്ച അസുരന്മാരെയെല്ലാം മൃതസഞ്ജീവിനിമന്ത്രംകൊണ്ട് ജീവിപ്പിച്ചു. നഷ്ടപ്പെട്ട ജീവനും ഓജസ്സും ബലവും ഗുരുകൃപയാൽ ബലിക്കു വീണ്ടുകിട്ടി. വിദ്വാനായ ബലി, ദൈവാധീനത്താൽ സംഭവിച്ച തോൽവിയെക്കുറിച്ചു വ്യസനിച്ചില്ല.

---

## അദ്ധ്യായം 12.

### ശ്രീശിവൻ മോഹിനീരൂപം കണ്ടു മോഹിച്ചതു്

ശ്രീശുകൻ പറഞ്ഞു.— ദേവന്മാർക്ക് അമൃതം വാങ്ങിക്കൊടുക്കാനായി ശ്രീഹരി അത്യത്ഭുതമായ മോഹിനിവേഷമെടുത്ത വിവരം ശ്രീമഹാദേവനറിഞ്ഞു. ആ രൂപത്തെ തനിക്കും കാണണമെന്നുള്ള മോഹംമൂലം ശ്രീമഹാദേവൻ ഉമാസഹിതനായി വൈകുണ്ഠത്തിലെത്തി. ഭഗവാൻ അവരെ സാദരം സൽക്കരിച്ചു. ശ്രീശിവൻ ഭഗവാനെ പൂജിച്ചിട്ടു പറഞ്ഞു:-

"ദേവദേവ! സർവ്വവ്യാപിൻ! ജഗദീശ! ജഗന്മയ! നിന്തിരുവടി സകലവസ്തുക്കളുടെയും ആത്മാവും കാരണനും നിയന്താവുമാകുന്നു. ഈ ജഗത്തിന്റെ ആദിയും മദ്ധ്യവും അന്തവും ഭോക്താവും ഭോഗ്യവും അവിടുന്നുതന്നെ. അനന്തസമയം ഒന്നിലും സംബന്ധപ്പെടാതെ നിർവ്വികാരമായ ബ്രഹ്മമായിട്ടും സ്ഥിതിചെയ്യുന്നു. ആശാരഹിതരും വിഷയവിരക്തരുമായ മുമുക്ഷുക്കൾ അവിടുത്തെ പാദപത്മത്തെത്തന്നെയാണു് സാദരം സേവിക്കുന്നതു്. സ്വയം പരിപൂർണ്ണനും ആനന്ദസ്വരൂപനുമായ നിന്തിരുവടിക്കു ആരുടെയും പൂജ ആവശ്യമില്ല. എങ്കിലും ആശ്രയിക്കുന്നവരുടെ അപേക്ഷയനുസരിച്ച് ഫലപ്രദാനം ചെയ്യുന്നു.

digitized by www.sreyas.in

നാനാഭാവങ്ങളിൽ കാണപ്പെടുന്ന ഈ ലോകം സ്വപ്നവും ആഭരണങ്ങളും പോലെ ഏകസത്യമായ നിന്തിരുവടിയിൽ കല്പിതം മാത്രമാണ്. നിന്തിരുവടിയെ വേദാന്തികൾ ബ്രഹ്മമെന്നും, മീമാംസകർ ധർമ്മമെന്നും, സാംഖ്യന്മാർ പുരുഷനെന്നും, ഭക്തന്മാർ വിമലാ, ഉൽകർഷിണീ, ജ്ഞാനാ, ക്രിയാ, യോഗാ, പ്രഹ്വീ, സത്യാ, ഈശാനാ, അനുഗ്രഹാ, എന്ന ഒൻപതു ശക്തികളോടുകൂടിയ ഭഗവാനെന്നും അറിയുന്നു. സർവ്വേശ്വര! അവിടുത്തെ സൃഷ്ടിയായ ഈ പ്രപഞ്ചത്തിന്റെ തത്വത്തെ ഞാനോ ബ്രഹ്മാവോ പോലും അറിയുന്നില്ല. എന്നിരിക്കെ അവിടുത്തെ സാക്ഷാത് തത്വത്തെ ആരും അല്പവുമറിയുന്നില്ലെന്നു പറയണമോ? നിന്തിരുവടി മാത്രമെ എല്ലാമറിയുന്നുള്ളൂ.

ഭഗവൻ! ഇതിനുമുമ്പുണ്ടായ അവിടുത്തെ അവതാരങ്ങളെല്ലാം അപ്പപ്പോൾ ദർശിക്കുവാൻ എനിക്കു ഭാഗ്യമുണ്ടായിട്ടുണ്ട്. ഇപ്പോൾ ഒരു സ്ത്രീവേഷം ധരിച്ചെന്നു കേട്ടു. അതും കണ്ടാൽകൊള്ളാമെന്നാഗ്രഹമുണ്ട്." അതുകേട്ട് ഭഗവാൻ ചിരിച്ചുകൊണ്ട് ഭാവഗംഭീരമായി പറഞ്ഞു: "ഗിരിശ! ദേവകാര്യത്തിനും ദൈത്യരുടെ കുതൂഹലത്തിനുമായി അങ്ങനെ വേണ്ടിവന്നുവെന്നേയുള്ളൂ. കാമികൾ മാത്രം അഭിനന്ദിക്കുന്ന ആ രൂപം അവിടുത്തേക്കും കാണണമെങ്കിൽ കാണിച്ചുതരാം." ഇത്രയും പറഞ്ഞിട്ടു ഭഗവാൻ അവിടെത്തന്നെ മറഞ്ഞു.

ഉമാമഹേശ്വരന്മാർ മോഹിനീരൂപത്തെ പ്രതീക്ഷിച്ചിരിക്കവെ പുഷ്പസമൃദ്ധമായ ഒരുദ്യാനത്തിൽ അത്ഭുതവിലാസിനിയായ ഒരു സ്ത്രീയെക്കണ്ടു. സർവ്വാഭരണഭൂഷിതയായി വിശേഷമായ പട്ടുവസ്ത്രം ധരിച്ച് ആ സുന്ദരി പന്തടിച്ചു കളിക്കുന്നു. പന്തിന്റെ ഗതിക്കനുസരിച്ച് അവളുടെ സ്തനകുംഭങ്ങൾ പൊങ്ങിയും താഴ്ന്നും ചാഞ്ചാടുന്നു. അതികൃശമായ മധ്യഭാഗം സ്തനഭാരം താങ്ങാനാവാതെ മുറിഞ്ഞുപോകുമോ എന്നു തോന്നും. പന്തിനെ പിൻതുടർന്ന് അവളുടെ നീണ്ട കരിമിഴികൾ സംഭ്രമിച്ചു ചലിക്കുന്നു. നീലാളകങ്ങൾ നെറ്റിത്തടത്തെ മറച്ചുകൊണ്ടു തൂങ്ങിയിഴയുന്നു. ലീലായാസത്താൽ വസ്ത്രാഞ്ചലം കുതഴിയുന്നു, കേശപാശം കെട്ടഴിയുന്നു. അപ്പോൾ വാമകരംകൊണ്ട് മുടികെട്ടുന്നു, വസ്ത്രത്തെയും ബന്ധിക്കുന്നു. അതോടൊപ്പം വലംകയ്യാൽ പന്തടിക്കുന്നു. തന്റെ വിലാസഭംഗിയാൽ ലോകത്തെ മുഴുവനും മോഹിപ്പിച്ചുകൊണ്ട് മൃദുലമായ ചരണപല്ലവങ്ങളിളക്കി മന്ദംമന്ദം സഞ്ചരിക്കുന്ന മോഹിനി, ഇടക്കിടെ ലജ്ജാമന്ദഹാസത്താൽ ശ്രീശിവനെ കടാക്ഷിക്കുന്നുമുണ്ട്. ഇതെല്ലാം നോക്കിനിന്ന ശ്രീമഹാദേവൻ മോഹിനീവിലാസത്താൽ മോഹിതനായി പരിസരങ്ങളെയെല്ലാം മറന്നു. അതാ, പന്ത് അവളുടെ കയ്യിൽ നിന്നും തെറിച്ചു ദൂരെപ്പോയി. അവൾ പുറകെയോടി. അപ്പോൾ നേരിയ പട്ടുവസ്ത്രത്തെ കാററു തട്ടിക്കൊണ്ടുപോയി. ഹൃദയം കവരുന്ന കടക്കൺ

digitized by www.sreyas.in

നോട്ടത്താൽ തന്നിൽ അനുരാഗം സൂചിപ്പിക്കുന്ന ആ ത്രൈലോക്യസുന്ദരിയെ വസ്ത്രഹീനയായുംകൂടി കണ്ടപ്പോൾ, കാമനെ ചുട്ടെരിച്ച പരമശിവൻ മോഹാന്ധനായി ഭവിച്ചു. ഉമാദേവി അടുത്തുനിൽക്കുന്നതും മറന്ന് അശേഷം ലജ്ജകൂടാതെ മോഹിനീസമീപം പാഞ്ഞെത്തി. അതുകണ്ട് ലജ്ജിതയായ സുന്ദരി മന്ദഹസിച്ചുകൊണ്ട് മരങ്ങൾക്കിടയിൽകൂടി മറഞ്ഞുമറഞ്ഞോടി. ഈശ്വരൻ അതിവേഗം പിൻതുടർന്ന് മോഹിനിയുടെ കേശപാശത്തിൽ പിടികൂടി ഗാഢാലിംഗനം ചെയ്തു. അവൾ കുതറി പിടിവിട്ടോടി. ഭഗവന്മായാശക്തിയാൽ കാമാരി, കാമാധീനനായി, മോഹിനിയുടെ പുറകെ നദീതീരങ്ങളിലും മലകളിലും കാടുകളിലും ആശ്രമങ്ങളിലും ഉദ്യാനങ്ങളിലുംകൂടി ഓടി വിഹരിച്ചു. കുറെ കഴിഞ്ഞപ്പോൾ ശ്രീശങ്കരന് തന്റെ അവസ്ഥയെക്കുറിച്ച് ഉണർവുണ്ടായിട്ട് മോഹനിവൃത്തനായി. അപ്രമേയനായ ഭഗവാൻ യന്ത്രിയും താൻയന്ത്രം മാത്രവുമാണെന്ന പൂർണ്ണബോധവാനായ മഹേശ്വരൻ, ശ്രീഭഗവാൻ തന്നെ മോഹിപ്പിച്ചതിൽ ഒട്ടുംതന്നെ ആശ്ചര്യപ്പെട്ടില്ല.

അപ്പോൾ ശ്രീഹരി തന്റെ പുരുഷരൂപം പ്രാപിച്ചിട്ട് ശ്രീശിവന്റെ മനോഭാവത്തിൽ സന്തുഷ്ടനായി പറഞ്ഞു: "ദേവദേവ! അവിടുത്തെ മഹിമയെ ഞാൻ മാനിക്കുന്നു. മററാരായിരുന്നാലും എന്റെ മായയിൽ നിന്നും സ്വയം മോചനം നേടുകയില്ലായിരുന്നു. ഈ മായ ഇനി ഒരിക്കലും നിന്തിരുവടിയെ മോഹിപ്പിക്കുകയില്ല." ഇപ്രകാരം മാനിക്കപ്പെട്ട ശ്രീശങ്കരൻ ഭഗവാനെ വണങ്ങി അനുജ്ഞവാങ്ങി കൈലാസത്തിലേക്കു മടങ്ങി. മന്മഥനെ ദഹിപ്പിച്ച പരമേശ്വരൻ തൽക്കാലം ശ്രീഹരിയുടെ മഹാസങ്കല്പത്തിനു വിധേയനായെന്നേയുള്ളൂ. അല്ലാതെ ഒരിക്കലും മന്മഥനു വിധേയനായില്ലെന്നതാണ് പരമാർത്ഥം.

ഈശ്വരന്മാർ നടത്തിയ ഈ അത്ഭുതലീലയിൽ നിന്നും ഒരു നല്ല പാഠം പഠിക്കാനുണ്ട്. കൃഷ്ണഭക്തൻ ഒരിക്കലും 'ഞാൻ ഇന്ദ്രിയസംയമവും കാമജയവും സാധിച്ചവനാണ്'' എന്നഹങ്കരിക്കരുത്. അഹങ്കരിച്ചാൽ ഭഗവാന്റെ സ്ത്രീമായ അവനെ പടുകുഴിയിൽ തള്ളിവീഴ്ത്തും. ലോകേശനായ മഹേശ്വരനെപ്പോലും ഭഗവന്മായ ഇളക്കിമറിച്ച സ്ഥിതിക്ക് നമ്മുടെ സ്ഥിതിയെന്താണ്! മഹേശ്വരൻ രക്ഷപ്പെട്ടു. നാമോ? ഇന്ദ്രിയജയം സാധിച്ചുവെന്ന് ഒരിക്കൽ അഭിമാനിച്ച സാക്ഷാത് ശ്രീനാരദഭഗവാനുപോലും പററിയപററ പ്രസിദ്ധമാണല്ലോ. അതിനാൽ ഭക്തൻ ഏതവസ്ഥയിലും ജാഗ്രതയായിരിക്കണം. 'വീണ്ടും വിഷയക്കുഴിയിലേക്കു വലിച്ചിടരുതേ' എന്ന് ശ്രീ രാധാരമണചരണങ്ങളെ മുറുകെപ്പിടിച്ച് കരഞ്ഞു പ്രാർത്ഥിക്കണം. എന്നാൽ ശരണാഗതരുടെ അഭീഷ്ടങ്ങളെയെല്ലാം സാധിപ്പിക്കുന്ന പ്രഭു നമ്മെ രക്ഷിക്കും.

digitized by www.sreyas.in

# അദ്ധ്യായം 13.

## മന്വന്തരനിരൂപണം

ശ്രീശുകൻ പറഞ്ഞു:– കഴിഞ്ഞുപോയ ആറു മന്വന്തരങ്ങളെപ്പററി പറഞ്ഞു കഴിഞ്ഞു. ഇപ്പോൾ നടന്നുകൊണ്ടിരിക്കുന്ന ഏഴാം മന്വന്തരത്തിൽ വൈവസ്വതനാണു് മനു. ഈ മന്വന്തരത്തിൽ ഭഗവാൻ കശ്യപന്റെ പത്നിയായ അദിതിയിൽ വാമനനായി അവതരിച്ചു് മഹാബലിയിൽനിന്നും മൂന്നു ലോകങ്ങളേയും യാചിച്ചു വാങ്ങി ഇന്ദ്രനു കൊടുക്കും. എട്ടാമത്തേതായ സാവർണ്ണിമന്വന്തരത്തിൽ ഭഗവാൻ സാർവ്വഭൗമനെന്ന തിരുനാമത്തിലവതരിച്ചു് മഹാബലിക്കു് ഇന്ദ്രപദവിയെ നൽകും. അവസാനം ഇന്ദ്രപദവിയെയുമുപേക്ഷിച്ചിട്ടു് ബലി ഭഗവദ്പദം പ്രാപിക്കും. ഒൻപതാമത്തേതായ ദക്ഷസാവർണ്ണി മന്വന്തരത്തിൽ ഭഗവാൻ ഋഷഭനെന്ന തിരുനാമത്തിലവതരിച്ചു് അത്ഭുതനു് ഇന്ദ്രപദവിയെ നൽകും. പത്താമത്തേതായ ബ്രഹ്മസാവർണ്ണി മന്വന്തരത്തിൽ ഭഗവാൻ വിശ്വസൃക്കിന്റെ പുത്രനായവതരിച്ചു് ശംഭുവെന്നപേരായ ഇന്ദ്രനെ സഹായിക്കും. പതിനൊന്നാമത്തേതായ ധർമ്മസാവർണ്ണി മന്വന്തരത്തിൽ ഭഗവാൻ ധർമ്മസേതുവെന്ന പേരിലവതരിച്ചു് മൂന്നുലോകങ്ങളെയും പുഷ്ടിപ്പെടുത്തും. പന്ത്രണ്ടാമത്തേതായ രുദ്രസാവർണ്ണി മന്വന്തരത്തിൽ ഭഗവാൻ സ്വധാമാവെന്ന നാമത്തിലവതരിച്ചു് ലോകപാലന്മാരെ സംരക്ഷിക്കും. പതിമൂന്നാമത്തേതായ ദേവസാവർണ്ണി മന്വന്തരത്തിൽ ഭഗവാൻ യോഗേശ്വരനെന്ന പേരിലവതരിച്ചു് ദേവേന്ദ്രനെ സഹായിക്കും. പതിന്നാലാമത്തേതായ ഇന്ദ്രസാവർണ്ണി മന്വന്തരത്തിൽ ഭഗവാൻ ബൃഹത്ഭാനുവെന്ന നാമത്തിലവതരിച്ചു് ക്രിയാമാർഗ്ഗങ്ങളെ ലോകത്തിൽ പ്രചരിപ്പിക്കും. അതോടുകൂടി ഈ കല്പവും അവസാനിക്കും.

## അദ്ധ്യായം 14.

മന്വന്തരങ്ങളുടെ ഭരണക്രമം

ശ്രീശുകൻ പറഞ്ഞു:- ഓരോ മന്വന്തരത്തിലും ശ്രീ ഭഗവാന്റെ ആജ്ഞാനിർവാഹകരായി മനു, മനുപുത്രന്മാർ, സപ്തർഷികൾ, ദേവേന്ദ്രൻ, ദേവന്മാർ, എന്നിവരുണ്ടായിരിക്കും. കൃതയുഗങ്ങളുടെ ആരംഭത്തിൽ ഋഷികൾ വേദങ്ങളെ സമാധിയിൽ കണ്ടറിഞ്ഞു് ലോകത്തിൽ പ്രചരിപ്പിക്കും. മനു വേദശാസനമായ സനാതനധർമ്മത്തെ ലോകത്തിൽ നടപ്പാക്കും. മനുപുത്രന്മാരും ദേവന്മാരും മന്വന്തരാവസാനംവരെ പ്രജകളെ ധർമ്മംതെററാതെ പാലിക്കും. ഇന്ദ്രൻ ലോകത്തിനു മഴ, മുതലായവയെ കൊടുത്തു് അഭിവൃദ്ധിപ്പെടുത്തും. ഈ നടപടിക്രമത്തിനു് ഏതെങ്കിലും കാരണവശാൽ സാരമായ വിഘ്നം സംഭവിക്കുമ്പോൾ ശ്രീഭഗവാൻ അവതരിച്ചു് അധർമ്മത്തെ നശിപ്പിച്ചു് ധർമ്മത്തെ നിലനിർത്തും. കൂടാതെ, ഭഗവാൻ സനകാദികളുടെ രൂപത്തിലവതരിച്ചു് ലോകത്തിൽ ജ്ഞാനത്തേയും കപിലദത്താത്രേയാദികളുടെ രൂപത്തിലവതരിച്ചു് യോഗത്തേയും പ്രഹ്ലാദനാരദാദികളുടെ രൂപത്തിലവതരിച്ചു് ഭക്തിയേയും പ്രചരിപ്പിക്കും.

## അദ്ധ്യായം 15.

മഹാബലിചരിതം – ബലി ശക്തിയെ പ്രാപിച്ചു് മൂന്നു ലോകവുമടക്കിയതു്

പരീക്ഷിത്തു ചോദിച്ചു:- ഭഗവൻ! സർവ്വേശ്വരനായ ശ്രീഹരി, കൃപണനെപ്പോലെ ബലിയോടു് മൂന്നടിഭൂമി യാചിക്കാൻ കാരണമെന്തു്? അതുകിട്ടിയിട്ടും ബലിയെ എന്തിനു ബന്ധിച്ചു? സ്വയം പരിപൂർണ്ണനായ യജ്ഞേശ്വരൻ നിരപരാധിയായ ബലിയെ ബന്ധിച്ചതു് ആശ്ചര്യം തന്നെ. ആ കഥ വിസ്തരിച്ചു കേൾക്കാനാഗ്രഹമുണ്ടു്.

ശ്രീശുകൻ പറഞ്ഞു:- ദേവാസുരയുദ്ധത്തിൽ ബലി നിശ്ശേഷം പരാജിതനായി, ഒടുവിൽ വധിക്കപ്പെടുകയും ചെയ്തു. പക്ഷെ അംഗഭംഗം സംഭവിക്കാത്തതിനാൽ ശുക്രാചാര്യർ മൃതസഞ്ജീവിനി മന്ത്രശക്തികൊണ്ടു് പ്രിയശിഷ്യനെ ജീവിപ്പിച്ചു. മഹാത്മാവായ ബലി തനിക്കു പ്രാണദാനം ചെയ്ത ഗുരുവിനോടുള്ള കൃതജ്ഞതാധിക്യത്താൽ തന്റെ സർവ്വവും ആചാര്യനു സമർപ്പിച്ചു്

digitized by www.sreyas.in

സർവ്വാത്മനാ സേവിച്ചു ശരണം പ്രാപിച്ചു. സന്തുഷ്ടനായ ശുക്രമഹർഷി, സ്വർഗ്ഗത്തെ ജയിക്കാനാഗ്രഹിച്ച ബലിയെക്കൊണ്ട് വിശ്വജിത്തെന്ന മഹായാഗം കഴിപ്പിച്ചു. ആ യാഗാഗ്നിയിൽ നിന്ന് ദിവ്യങ്ങളായ തേരും കുതിരകളും ആയുധങ്ങളും കൊടിയും പുറപ്പെട്ടു. അവയെല്ലാം ബലി ഗ്രഹിച്ചു. പ്രഹ്ലാദൻ ഒരിക്കലും വാടാത്ത പുഷ്പമാലയും ശുക്രാചാര്യർ ശംഖവും കൊടുത്തു. ബ്രാഹ്മണർ സ്വസ്ത്യയനം ചെയ്തനുഗ്രഹിച്ചു.

ഇപ്രകാരം ശക്തിയാർജ്ജിച്ച ബലി, ഗുരുവിന്റെയും പ്രഹ്ലാദന്റെയും അനുഗ്രഹാശിസ്സുകളോടുകൂടി സൈന്യസമേതം പുറപ്പെട്ടു പോയി ഇന്ദ്രപുരിയെ വളഞ്ഞു് രോധിച്ചുകൊണ്ട് ഗംഭീരമായി ശംഖനാദം മുഴക്കി. ബലിയുടെ അമിതതേജസ്സും അജയ്യമായ സന്നാഹങ്ങളും കണ്ട് അത്ഭുതസ്തബ്ധനായ ഇന്ദ്രൻ ബൃഹസ്പതിയെ വണങ്ങി ചോദിച്ചു: "ഭഗവൻ! ബലിക്ക് ഇത്രത്തോളം തേജോവൃദ്ധി എങ്ങനെയുണ്ടായി? ഇവനെ പോരിൽ നേരിടാനാർക്കും സാദ്ധ്യമല്ലെന്നു തോന്നുന്നുവല്ലോ."

ബൃഹസ്പതി പറഞ്ഞു: "ഇവൻ, തന്റെ സർവ്വസ്വവും ഗുരുവായ ശുക്രാചാര്യർക്ക് സമർപ്പിച്ച് നിഷ്കപടമായി സേവിച്ചു പ്രസാദിപ്പിച്ചു. ശിഷ്യവത്സലനായ ഗുരു സന്തോഷിച്ച് തന്റെ തേജസ്സിനെ ശിഷ്യനിൽ നിക്ഷേപിച്ചിരിക്കുകയാണ്. ഈ അവസ്ഥയിൽ ഭഗവാൻ ശ്രീഹരിയെയൊഴിച്ച് ആർക്കും തന്നെ അവന്റെ മുമ്പിൽ നിൽക്കുവാൻ പോലും സാധ്യമല്ല. അതിനാൽ നിങ്ങൾ തൽക്കാലം എവിടെയെങ്കിലും മറഞ്ഞിരുന്നുകൊള്ളുവിൻ. ഇവനു് എപ്പോഴെങ്കിലും വിപരീതകാലം വരും. ഗുരുവിന്റെ പ്രീതിയും അനുഗ്രഹവുമാണല്ലോ ഇവനെ ഇത്രത്തോളം വലുതാക്കിയതു്. ഇവൻ എപ്പോൾ ആ ഗുരുവിനെ അനുസരിക്കാതെ അപമാനിക്കുന്നുവോ, ആ ക്ഷണത്തിൽ വംശത്തോടുകൂടി നശിക്കും. ഗുരുവിന്റെ അനുഗ്രഹം നഷ്ടപ്പെട്ടവനെ ദൈവത്തിനു പോലും രക്ഷിക്കാനാവില്ല. എന്തെന്നാൽ ഗുരുവും ദൈവവും രണ്ടല്ല. ആ കാലം പ്രതീക്ഷിച്ചിരുന്നുകൊള്ളുവിൻ."

ത്രികാലജ്ഞനായ ഗുരുവിന്റെ ഈ ഉപദേശത്തെ ശിരസാവഹിച്ചുകൊണ്ട് ദേവന്മാർ സ്വർഗ്ഗം വിട്ടുപോയി പ്രച്ഛന്നവേഷത്തിൽ സഞ്ചരിച്ചു. ബലിക്കു യുദ്ധം ചെയ്യേണ്ട ആവശ്യമേയുണ്ടായില്ല. സ്വർഗ്ഗത്തിൽ വാസമുറപ്പിച്ചുകൊണ്ട് മൂന്നുലോകവും അടക്കിഭരിച്ചു. ശിഷ്യനു ലഭിച്ച ഇന്ദ്രപദവിയെ ശാശ്വതമായി ഉറപ്പിക്കുവാനായി ശുക്രമഹർഷി ബലിയെക്കൊണ്ട് നൂറ് അശ്വമേധവും കഴിപ്പിച്ചു. അതോടുകൂടി ബലിയുടെ കീർത്തി മൂന്നുലോകങ്ങളിലും വ്യാപിച്ചു.

---

digitized by www.sreyas.in

# അദ്ധ്യായം 16.

## അദിതിയുടെ ദുഃഖവും കശ്യപന്റെ ഉപദേശവും

ശ്രീശുകൻ പറഞ്ഞു:– ദേവന്മാർ അനാഥരായി അലഞ്ഞുതിരിയുന്നതു കണ്ടു് ദേവമാതാവായ അദിതി കഠിനമായി പരിതപിച്ചു. തന്റെ ഭർത്താവായ കശ്യപപ്രജാപതി കുറെ കാലമായി സമാധിസ്ഥനായിരിക്കുകയായിരുന്നു. ഒരു ദിവസം കശ്യപൻ സമാധിയുണർന്നു് അദിതിയുടെ ആശ്രമത്തിൽ ചെന്നു. പത്നിയുടെ മുഖം ശോഭയില്ലാതെ വാടികണ്ടിട്ടു് ചോദിച്ചു: "ഭദ്രേ! നീ എന്താണു് ദുഃഖിച്ചിരിക്കുന്നതു്? ബ്രാഹ്മണർക്കു് കഷ്ടമോ, ധർമ്മത്തിനു ഹാനിയോ, ലോകത്തിനു നാശമോ സംഭവിച്ചുവോ? നിന്റെ ഗൃഹത്തിൽ ധർമ്മാർത്ഥകാമങ്ങൾക്കു കുറവു വന്നോ? നിന്റെ ഗൃഹം തേടി വന്ന അതിഥികൾ ആദരിക്കപ്പെടാതെ പോകാനിടയായോ? അതിഥികൾ അനാദരിക്കപ്പെടുന്ന ഗൃഹം നരികളുടെ മാളങ്ങൾക്കു സമം നിഷിദ്ധമാകുന്നു. എന്റെ അസാന്നിദ്ധ്യത്തിൽ എന്തെങ്കിലും കാരണവശാൽ നീ അഗ്നിക്കു ഹവിസ്സു സമർപ്പിക്കാതെയിരുന്നുവോ? ബ്രാഹ്മണനും അഗ്നിയും സർവ്വദേവസ്വരൂപനായ വിഷ്ണുവിന്റെ മുഖമാണു്. അതിനാൽ അഗ്നിയെ പൂജിച്ചാൽ സർവ്വദേവന്മാരെയും പൂജിച്ച ഫലം സിദ്ധിക്കുന്നു. നീ ആ കൃത്യത്തിൽ വിഴ്ച വരുത്തിയോ? നിന്റെ എല്ലാ പുത്രന്മാർക്കും സുഖം തന്നെയോ? നിന്റെ അസ്വാസ്ഥതക്കു കാരണമെന്തു്, പറയൂ."

ഈ പ്രകാരം ഗൃഹനായികയുടെ ധർമ്മങ്ങളെ പ്രകാശിപ്പിച്ചുകൊണ്ടു് കശ്യപൻ ചോദിച്ചതിനുത്തരമായി പതിവ്രതയായ അദിതി പറഞ്ഞു:– "സർവ്വജ്ഞനായ നാഥ! ഇതു നിന്തിരുവടിയുടെ ഗൃഹമല്ലേ? ഇവിടെ ബ്രാഹ്മണർക്കും പശുക്കൾക്കും അഗ്നിക്കും ഭദ്രം തന്നെ. അതിഥികൾ ഒരിക്കലും അനാദൃതരായി മടങ്ങിപോയിട്ടില്ല. ധർമ്മജ്ഞനായ നിന്തിരുവടി എന്റെ നാഥനായിരിക്കുമ്പോൾ എനിക്കെന്തു കുറവു്, ഒന്നും തന്നെയില്ല. എന്നാൽ ഒരു സങ്കടം മാത്രം ഇപ്പോൾ വന്നിരിക്കുന്നു. പ്രഭോ! ദേവന്മാരും അസുരന്മാരും അവിടുത്തെ സന്താനങ്ങളാണു്. അവിടുത്തേക്കു രണ്ടു കൂട്ടരും തുല്യം തന്നെ. എങ്കിലും സർവ്വേശ്വരൻ പോലും തന്നെ ഭജിക്കുന്നവരിൽ പ്രീതനായിരിക്കുന്നതു പോലെ, നിന്തിരുവടിയെ നിരന്തരം ഭജിക്കുന്ന എന്നിൽ പ്രസാദിക്കണെ! എന്റെ സന്താനങ്ങളുടെ സർവ്വസ്വവും അസുരന്മാർ അപഹരിച്ചിരിക്കുന്നു. അവരെ സ്വസ്ഥാനത്തു നിന്നും ഓടിക്കയും ചെയ്തു. അവർ അനാഥരായി അലഞ്ഞുതിരിയുകയാണു്. അതിനാൽ ഞാൻ വ്യസനസാഗരത്തിൽ മുങ്ങിയി

digitized by www.sreyas.in

രിക്കുന്നു. എന്റെ പുത്രന്മാർ പൂർവ്വസ്ഥിതിയെ പ്രാപിക്കാനുള്ള ഉപായം പറഞ്ഞുതരണേ!"

അതുകേട്ട് ആശ്ചര്യത്തോടുകൂടി കശ്യപൻ പറഞ്ഞു:– "അഹോ! മഹാമായയുടെ ശക്തി! സകല പ്രാണികളേയും സ്നേഹപാശത്താൽ കെട്ടിയിട്ടിരിക്കുന്നു! പ്രിയെ! ഭൌതികവും ജഡവുമായ ദേഹമെവിടെ, പരമാത്മാവെവിടെ! രണ്ടിനും തമ്മിൽ വല്ല ബന്ധവുമുണ്ടോ, ആലോചിച്ചു നോക്കുക. ആർക്ക് ആരു പുത്രൻ, ആരു മാതാവ്, ആരു പിതാവ്? എല്ലാം മോഹം മാത്രം. ഏതായാലും നിന്റെ സങ്കടനിവൃത്തിക്കായി ജഗദ്ഗുരുവും സർവ്വാന്തര്യാമിയുമായ ശ്രീവാസുദേവനെ ശരണം പ്രാപിക്കുക. ആ ദീനാനുകമ്പി നിന്റെ ദുഃഖം തീർക്കും. ഭഗവാനിൽ ചെയ്യുന്ന പ്രേമഭക്തി ഒന്നുമാത്രമെ നിഷ്ഫലമാകാതെയുള്ളൂ. അതിനാൽ ഉത്തമമായ ഭഗവദ്ധർമ്മത്താൽ ശ്രീകേശവനെ സന്തോഷിപ്പിക്കുക. ബ്രഹ്മദേവൻ എനിക്കുപദേശിച്ച പയോവ്രതമനുഷ്ഠിച്ചാൽ പ്രഭു സന്തോഷിക്കും. അതു നിനക്കുമുപദേശിക്കാം.

മീനമാസത്തിൽ ശുക്ലപക്ഷപ്രഥമ മുതൽ ദ്വാദശി വരെയുള്ള പന്ത്രണ്ടു ദിവസങ്ങളിലായി അനുഷ്ഠിക്കേണ്ടതാണ് പയോവ്രതം. അമാവാസി ദിവസം യജ്ഞവരാഹമൂർത്തിയാൽ ഉദ്ധരിക്കപ്പെട്ട ഭൂമിദേവിയെ വണങ്ങിക്കൊണ്ട്, പന്നി കുത്തിക്കിളച്ച മണ്ണോ, അതു കിട്ടിയില്ലെങ്കിൽ സാധാരണ മണ്ണോ എടുത്തുകൊണ്ട് നദിയിൽചെന്ന് ദേഹത്തിൽ മുഴുവനും തേച്ച് സ്നാനം ചെയ്യണം. നിത്യകർമ്മം കഴിച്ചിട്ട് യജ്ഞേശ്വരമൂർത്തിയെ ബിംബത്തിലോ, പതമിട്ടനിലത്തിലോ, സൂര്യനിലോ, ഗുരുവിലോ, ജലത്തിലോ, അഗ്നിയിലോ പൂജിക്കണം. "ഹേ ഭഗവൻ, സർവ്വഭൂതാധിവാസ, സർവ്വസാക്ഷിൻ, വാസുദേവ! നിന്തിരുവടിക്കു നമസ്കാരം. പ്രായണീയവും ഉദയനീയവുമാകുന്ന രണ്ടു ശിരസ്സുകളോടും, മൂന്നു സവനങ്ങളാകുന്ന പാദങ്ങളോടും, നാലു വേദങ്ങളാകുന്ന ശൃംഗങ്ങളോടും ഏഴു ഛന്ദസ്സുകളാകുന്ന കൈകളോടും കൂടിയ യജ്ഞമൂർത്തേ! സർവ്വാഭീഷ്ടപ്രദനായ നിന്തിരുവടിയുടെ പാദധൂളിയെത്തന്നെയാണ് വിവേകികൾ സേവിക്കുന്നത്. നിന്തിരുവടി എന്നിൽ പ്രസാദിക്കേണമെ!" ഇങ്ങനെ പ്രാർത്ഥിച്ചിട്ട് ഷോഡശോപചാരങ്ങളാൽ ശ്രദ്ധാഭക്തിപൂർവ്വം പൂജിക്കണം. ദ്വാദശാക്ഷരീമന്ത്രപൂർവ്വകം പാലഭിഷേകവും പാൽപായസനൈവേദ്യവും ചെയ്യണം. പൂജാവസാനത്തിൽ ദ്വാദശാക്ഷരീ മന്ത്രം 108 പ്രാവശ്യം ജപിക്കുകയും ഭക്തിസ്തോത്രങ്ങളാൽ സ്തുതിക്കുകയും ചെയ്തിട്ട് പ്രഭുവിനെ പ്രദക്ഷിണം ചെയ്തു ദണ്ഡനമസ്കാരം ചെയ്യണം. ഭഗവത്പ്രസാദത്തെ ആദരപൂർവ്വകം ശിരസ്സിൽ ധരിക്കണം. അനന്തരം ഭഗവാനെ ബിംബത്തിൽനിന്ന് ഉദ്വസിക്കണം. ഒടുവിൽ ശക്ത്യനുസരണം വിപ്രഭോജനം ചെയ്യിച്ചിട്ട് ബന്ധുജന

digitized by www.sreyas.in

ങ്ങളോടുകൂടി താനും ഭുജിക്കണം. ഇതുപോലെ പന്ത്രണ്ടു ദിവസവും ബ്രഹ്മചര്യവ്രതത്തോടും നിഷ്കപടഭക്തിയോടും പൂജിക്കണം. അസഭാലാപങ്ങളും നാനാവിധ സുഖഭോഗങ്ങളും ഉപേക്ഷിക്കണം. ഒരു പ്രാണിയെയും മനസാ വാചാകർമ്മണാ ഹിംസിക്കരുതു്.

ത്രയോദശിദിവസം ഭഗവാനു വിശേഷമായി പാൽ, പഞ്ചാമൃതം മുതലായ ദ്രവ്യങ്ങളെക്കൊണ്ടു് അഭിഷേകം ചെയ്യണം. ഭഗവാനു സമർപ്പിക്കുവാനുള്ള ചരുവിനെ പാലിൽ പാകം ചെയ്തു് ഏകാഗ്രചിത്തത്തോടുകൂടി യജിക്കണം. വിശിഷ്ടമായ നൈവേദ്യങ്ങളെയും സമർപ്പിക്കണം. ഋത്വിക്കുകളെ ദക്ഷിണാദികളാൽ സന്തോഷിപ്പിക്കണം. എല്ലാദിവസങ്ങളിലും താണ്ഡവം, വാദ്യം, ഗീതം, സ്തുതി, സ്വസ്തിവാചകം, ഹരികഥാപ്രസംഗം ഇത്യാദികളാൽ ഹരിഭജനം ചെയ്യണം. ഹേ മഹാഭാഗെ! പരിശുദ്ധമനസ്സോടും ഏകാഗ്രതയോടുംകൂടി ഈ വ്രതം അനുഷ്ഠിച്ചു ഭജിച്ചാൽ ശ്രീഹരി സന്തോഷിക്കും. ഈ ഒരു വ്രതംകൊണ്ടു് സർവ്വയജ്ഞങ്ങളും ചെയ്താലുള്ള ഫലവും സിദ്ധിക്കുമെന്നതിനാൽ ഇതിനെ സർവ്വയജ്ഞമെന്നും സർവ്വവ്രതമെന്നും പറയുന്നു. ഈ വ്രതാനുഷ്ഠാനംകൊണ്ടു് ഭഗവാൻ സന്തോഷിച്ചു് ഭവതിയുടെ സങ്കല്പങ്ങളെ സാധിപ്പിക്കും.

---

## അദ്ധ്യായം 17.

### അദിതിക്കു് ഭഗവദ്ദർശനലാഭവും ഗർഭധാരണവും

ശ്രീശുകൻ പറഞ്ഞു:- കശ്യപന്റെ ഉപദേശപ്രകാരം അദിതി മഹാപുരുഷനും സർവ്വാത്മാവുമായ ഭഗവാൻ വാസുദേവനിൽ അചഞ്ചലഭക്തിയോടും ഏകാഗ്രമനസ്സോടുംകൂടി ശ്രദ്ധാപൂർവ്വകം പയോവ്രതമനുഷ്ഠിച്ചു. വ്രതാവസാനത്തിൽ ആദിപുരുഷനായ പ്രഭു പ്രത്യക്ഷനായി. ശംഖചക്രാദികളെ ധരിച്ചു, ചതുർബാഹുവും പീതാംബരധാരിയുമായ ഭഗവാനെ ദർശിച്ചു ദേവമാതാവു് പ്രീതിവിഹ്വലയായി സാദരം വീണു് ദണ്ഡനമസ്കാരം ചെയ്തു. ആർദ്രഹൃദയത്തോടും ആനന്ദപുളകത്തോടും പ്രിയഭഗവാനെ പ്രേമാശ്രുക്കൾ പൊഴിച്ചു നോക്കിക്കൊണ്ടു് ഗദ്ഗദവാക്കുകളാൽ സ്തുതിച്ചു:- ഹേ യജ്ഞേശ, തീർത്ഥപാദ, പുണ്യശ്ലോക, അച്യുത, ശ്രവണമംഗളനാമധേയ, ആപത്ബാന്ധവ,

digitized by www.sreyas.in

ദീനബന്ധോ! നിന്തിരുവടിക്കു നമസ്കാരം. അവിടുന്നു പ്രസാദിച്ചാൽ സർവ്വാഭീഷ്ടങ്ങളും സാധിതമാകുന്നു. എന്നിരിക്കെ ശത്രുജയം മുതലായവ സാധിക്കണമെന്നു പറയേണമോ?"

അരവിന്ദലോചനൻ കടാക്ഷമാത്രത്താൽ അദിതിയുടെ വ്യസനമെല്ലാം തീർത്തു. സർവ്വസാക്ഷിയായ ഹൃദയശൻ അവളുടെ മനോരഥത്തെ അറിഞ്ഞു് ഇപ്രകാരം അരുളിച്ചെയ്തു. "ദേവമാതാവെ! ഭവതിയുടെ അന്തർഗ്ഗതം ഞാനറിയുന്നുണ്ടു്. തന്റെ പുത്രന്മാർ ഭമ്മഭാന്ധരായ അസുരന്മാരെ യുദ്ധത്തിൽ തോൽപ്പിച്ചു വധിക്കണം. വിധവകളായിത്തീർന്ന അസുരസ്ത്രീകൾ രോദനം ചെയ്യുന്നതു തനിക്കു കാണണം, തന്റെ പുത്രന്മാർ വിജയശ്രീലാളിതരായി വീണ്ടും സ്വർഗ്ഗത്തിൽ സുഖിച്ചുവസിക്കണം, ഇതല്ലേ മോഹം? എന്നാൽ തത്സമയം അസുരന്മാരെ നിർവീര്യരാക്കാൻ പ്രയാസമാണു്. കാരണം, അവർ സമർത്ഥരായ ഗുരുക്കന്മാരുടെ സംരക്ഷണയിലിരിക്കുകയാണു്. എങ്കിലും ഭവതി എന്നെ വഴിപോലെ സേവിച്ചു പ്രസാദിപ്പിച്ചു സ്ഥിതിക്കു് എന്തെങ്കിലും ഉപായം കാണേണ്ടിയിരിക്കുന്നു. എന്നെ സേവിക്കുന്നതു് വ്യർത്ഥമാകരുതല്ലൊ. അതിനാൽ ഞാൻതന്നെ ഭവതിയുടെ പുത്രനായവതരിച്ചു് ദേവന്മാരെ വല്ല പ്രകാരത്തിലും രക്ഷിച്ചുകൊള്ളാം. ഈ കാണുന്ന രൂപത്തിൽ ഞാൻ ഭർത്താവിൽ വസിക്കുന്നതായി ഭാവിച്ചുകൊണ്ടു സേവിച്ചുകൊള്ളുക. ഈ കാര്യം പരമരഹസ്യമാകയാൽ ആരോടും പറയരുതു്". ഇങ്ങനെ അരുളിച്ചെയ്തിട്ടു് ഭഗവാൻ മറഞ്ഞു.

ശ്രീഹരിയുടെ സുദുർല്ലഭമായ അവതാരം തന്നിൽനിന്നുണ്ടാകാൻ പോകുന്നതറിഞ്ഞു കൃതകൃത്യയായ അദിതി ഭർത്താവിനെ ഈശ്വരഭാവത്തിൽ ഭക്തിപൂർവ്വകം സേവിച്ചു. ഭഗവത്തേജസ്സ് തന്നിൽ പ്രവേശിച്ചതായി സമാധിയിലറിഞ്ഞ കശ്യപൻ തന്റെ തപോവീര്യത്തെ പത്നിയിൽ ആധാനം ചെയ്തു.

ശ്രീനാരായണൻ അദിതിയുടെ ഗർഭത്തിൽ പ്രവേശിച്ചതായറിഞ്ഞു് ബ്രഹ്മദേവൻ വന്നു് ഭഗവാനെ സ്തുതിച്ചു: "ഹേ ഭഗവൻ, ഉരുഗായ, ഉരുക്രമ! നിന്തിരുവടി ഇവളുടെ പൂർവ്വജന്മമായ പൃശ്നിയിലും അവതരിച്ചുവല്ലോ. ഗംഭീരമായ പ്രവാഹം തൃണാദികളെ ഒഴുക്കിക്കൊണ്ടുപോകുന്നതുപോലെ കാലസ്വരൂപനായ അവിടുന്നു് ഈ വിശ്വത്തെ ചേഷ്ടിപ്പിക്കുന്നു. ആരുംതന്നെ സ്വതന്ത്രരല്ല. ദേവദേവ! അഗാധജലത്തിൽ മുങ്ങി പ്രാണസങ്കടപ്പെടുന്നവർക്കു് കപ്പലെങ്ങനെയോ, അതുപോലെ സ്വർഗ്ഗത്തിൽനിന്നു ഭ്രഷ്ടരായ ദേവന്മാർക്കു നിന്തിരുവടി മാത്രമാണു പരമാവലംബം."

digitized by www.sreyas.in

# അദ്ധ്യായം 18.

## വാമനാവതാരം

ശ്രീശുകൻ പറഞ്ഞു:– ജനനമരണങ്ങളില്ലാത്ത പ്രഭു ശ്രാവണദ്വാദശിയിൽ തിരുവോണം പ്രഥമപാദത്തിൽ അഭിജിത്തെന്ന ശുഭമുഹൂർത്തത്തിൽ അദിതിയിൽ നിന്നവതരിച്ചു. നക്ഷത്രങ്ങളും ഗ്രഹങ്ങളും ശുഭസ്ഥാനങ്ങളിൽ നിന്നുകൊണ്ട് അവതാരസമയത്തെ ശോഭനമാക്കിത്തീർത്തു. ദിക്കുകളും ജലാശയങ്ങളും തെളിഞ്ഞുപ്രകാശിച്ചു. ജനങ്ങൾ പ്രഹൃഷ്ടരായി. ഋതുക്കൾ ഗുണസമൃദ്ധങ്ങളായി. സ്വർഗ്ഗം, അന്തരീക്ഷം, ഭൂമി, ദേവന്മാർ, ബ്രാഹ്മണർ, പശുക്കൾ ഇവയെല്ലാം ഭഗവത്പ്രസാദലാഭത്താൽ വിളങ്ങി. ദേവവാദ്യങ്ങൾ മുഴങ്ങി. ഗന്ധർവ്വാദികൾ നൃത്തഗീതങ്ങളെ ചെയ്തു. ദേവന്മാർ അദിതിയുടെ ആശ്രമത്തെ പുഷ്പവർഷത്താൽ മൂടിയെന്നുതന്നെ പറയാം. നിർമ്മലശ്യാമവർണ്ണം, താമരദളംപോലെ നീണ്ടനേത്രങ്ങൾ, മകരകുണ്ഡലകാന്തിയാൽ പ്രശോഭിക്കുന്ന മുഖാരവിന്ദം, മാറിൽ ശ്രീവത്സം, വലയങ്ങളോടും തോൾവളകളോടും കൂടിയതും ശംഖചക്രഗദാപത്മങ്ങളെ ധരിച്ചവയുമായ നാലു തൃക്കൈകൾ, ശിരസ്സിൽ തേജോമയമായ കിരീടം, അരയിൽ സ്വർണ്ണകാഞ്ചിയാൽ ബന്ധിക്കപ്പെട്ട മഞ്ഞപ്പട്ടുവസ്ത്രം, തൃപ്പാദങ്ങളിൽ നൂപുരങ്ങൾ, ദിവ്യമായ വനമാല, കണ്ഠത്തിൽ കൌസ്തുഭം എന്നിങ്ങനെ സർവ്വാംഗസുന്ദരനായ പുരുഷോത്തമനെ പുത്രനായി ലഭിച്ചു അദിതി ആഹ്ലാദത്താൽ മതിമറന്നു. കശ്യപൻ 'ജയവിജയീഭവ' എന്നു വാഴ്ത്തി.

മാതാപിതാക്കന്മാർ നോക്കിക്കൊണ്ടിരിക്കവെ ചിന്മയൻ തന്റെ ദിവ്യരൂപത്തെ മറച്ച് ഹ്രസ്വകായനായ ബ്രാഹ്മണകുമാരനായി മാറി. അപ്പോൾ മഹർഷിമാർ ഉത്സാഹപൂർവ്വകം പിതാവിനെക്കൊണ്ട് സംസ്കാരകർമ്മങ്ങളെ ചെയ്യിച്ചു. ഉപനയനകർമ്മത്തിൽ സൂര്യദേവൻ തന്നെ ഗായത്രി ഉപദേശിച്ചു. ബൃഹസ്പതി പൂണുനൂൽ ധരിപ്പിച്ചു. കശ്യപൻ മേഖല ബന്ധിച്ചു. ഭൂമിദേവി കൃഷ്ണാജിനവും, ചന്ദ്രൻ ദണ്ഡും, അദിതി കൌപീനവും, ബ്രഹ്മാവ് കമണ്ഡലുവും സരസ്വതി ജപമാലയും, കുബേരൻ ഭിക്ഷാപാത്രവും, ശ്രീപാർവ്വതി ഭിക്ഷാന്നവും ഭഗവാനു സമർപ്പിച്ചു. മഹർഷീശ്വരന്മാർ നിറഞ്ഞ സഭയെ നിഷ്പ്രഭമാക്കിക്കൊണ്ട് വാമനബ്രഹ്മചാരിയുടെ മഹാതേജസ്സ് അവിടമെങ്ങും വ്യാപിച്ചു.

അനന്തരം ഭഗവാൻ അവതാരകാര്യസാദ്ധ്യത്തിനായി മഹാബലി അപ്പോൾ നടത്തിക്കൊണ്ടിരുന്ന യാഗശാലയിലേക്കെഴുന്നള്ളി. ചെറിയ വാമനമൂർത്തി ഓരോ തൃക്കാൽവെപ്പിലും ഭൂമിയുടെ അതാതുഭാഗത്തെ താഴ്ത്തിക്കൊണ്ടാ

digitized by www.sreyas.in

യിരുന്നു പുരോഗമിച്ചതു്. നർമ്മദാതീരത്തിൽ ഭൃഗുകച്ഛമെന്ന ക്ഷേത്രത്തിൽ സ്ഥിതിചെയ്ത യാഗശാലയെ സമീപിച്ച ഭഗവാനെ കണ്ടിട്ടു് ബലിയും ഋത്വിക്കുകളും സൂര്യനോ, അഗ്നിയോ, സനത്കുമാരനോ ആരാണോ വരുന്നതെന്നു ശങ്കിച്ചു. വാമനമൂർത്തി യാഗശാലയിൽ പ്രവേശിച്ചു. അപാരതേജസ്വിയായ അത്ഭുതബ്രഹ്മചാരിയെ ശുക്രാചാര്യരും ഋത്വിക്കുകളും, മൂർത്തിമത്തുക്കളായ അഗ്നിദേവതകളും എതിരേററു ചെന്നു സ്വീകരിച്ചു.

ചെറിയ സ്വരൂപത്തിനനുസരിച്ച മനോഹരാവയവങ്ങളോടുകൂടിയ ഭഗവാനെ ബലിചക്രവർത്തി സന്തോഷപൂർവ്വകം ആസനം സമർപ്പിച്ചു് 'സ്വാഗതം, സ്വാഗതം' എന്നു അഭിവാദ്യം ചെയ്തു. അതീന്ദ്രിയനും പരമഹംസന്മാരുടെ ഹൃദയത്തിൽ രമിക്കുന്നവനുമായ ഭഗവാന്റെ ചരണാരവിന്ദങ്ങളെ നിഷ്കപടഭക്തിയോടുകൂടി കഴുകി. യാതൊരു പ്രഭുവിന്റെ പാദതീർത്ഥമായ ഗംഗയെ ദേവദേവനായ ചന്ദ്രമൌലി പരമഭക്തിയോടുകൂടി ശിരസ്സിൽ വഹിക്കുന്നുവോ, ആ മംഗളമംഗളമായ പാദതീർത്ഥത്തെ ധർമ്മജ്ഞനായ ബലി ശിരസ്സിൽ ധരിച്ചുകൊണ്ടു് സാദരം പറഞ്ഞു: "ബ്രഹ്മൻ! അവിടുത്തേക്കു സ്വാഗതം, നമസ്കാരം. ഭവാനു് ഞങ്ങൾ എന്തു സേവയാണു ചെയ്യേണ്ടതു്? അവിടുന്നു് ബ്രഹ്മർഷികളുടെ തപസ്സെല്ലാം ചേർന്നു സ്വരൂപം എടുത്തതാണെന്നു ഞാൻ വിചാരിക്കുന്നു. തിരുവടി എഴുന്നള്ളിയതിനാൽ ഞങ്ങളുടെ പിതൃക്കളെല്ലാം സംതൃപ്തരായി, കുലം പാവനമായി, അഗ്നികൾ സുഹുതങ്ങളായി, ഈ ഭൂമി പരിശുദ്ധയായി, ഈ യാഗം സുശോഭനപര്യവസായിയായി, എന്റെ സർവ്വ പാപങ്ങളും നശിച്ചു.

ഹേ ബ്രഹ്മചാരിൻ! ഭവാൻ ഏതോ ആഗ്രഹിച്ചു വന്നതാണെന്നു ഞാനൂഹിക്കുന്നു. അതെന്താണെങ്കിലും എന്നിൽനിന്നും വാങ്ങിക്കൊള്ളുക. പശുക്കളോ, സ്വർണ്ണധനാദികളോ, സുസമ്പന്നമായ ഗൃഹമോ, മൃഷ്ടഭോജ്യങ്ങളോ, കന്യകയോ, ഗ്രാമങ്ങളോ, രഥഗജതുരഗാദികളോ, ഏതുവേണമെങ്കിലും മടിക്കാതെ ചോദിച്ചുകൊള്ളുക. അർഹത്തമനായ അവിടുന്നു ചോദിക്കുന്നതെന്തും തരാൻ ഞാൻ തയ്യാറാണു്."

സമസ്ത ബ്രഹ്മാണ്ഡങ്ങളുടേയും ഉടമസ്ഥൻ ശ്രീഭഗവാനാണു്. ആ മഹാപ്രഭു ഭിക്ഷാപാത്രവുമായി ഭക്തന്റെ മുമ്പിൽ നിൽക്കുന്നു! സുകൃതിയായ ഭക്തനോ, യാതൊരു കലവറയും കൂടാതെ തന്റെ ഐശ്വര്യങ്ങളെയെല്ലാം ഭഗവാന്റെ മുമ്പിൽ നിരത്തിവയ്ക്കുന്നു! സാക്ഷാൽ പ്രഹ്ലാദസ്വാമിയുടെ പൌത്രനായ വൈരോചനിക്കല്ലാതെ മററാർക്ക് ഈ മഹാഭാഗ്യം ലഭിക്കും?



digitized by www.sreyas.in

## അദ്ധ്യായം 19.

### ഭഗവാൻ മൂന്നടി ഭൂമി യാചിച്ചതും ശുക്രാചാര്യർ ബലിയെ തടഞ്ഞതും.

ശ്രീശുകൻ പറഞ്ഞു:- അർത്ഥിച്ചവനു തന്റെ ജീവനെപ്പോലും ദാനം ചെയ്യു വിരോചനന്റെ പുത്രനായ ബലി കാപട്യലേശം കൂടാതെ ധർമ്മയുക്തമായി പറഞ്ഞതിനെ അഭിനന്ദിച്ചുകൊണ്ട് ഭഗവാൻ പറഞ്ഞു:- ഹേ രാജൻ! അങ്ങ് ഭാഗ്യവാനാണ്. അങ്ങയ്ക്ക് അർത്ഥകാമങ്ങളെ പറഞ്ഞുതരുവാൻ മഹാസമർത്ഥനായ ശുക്രാചാര്യരും, ഭാഗവതധർമ്മത്തെ ഉപദേശിക്കാൻ സാക്ഷാത് പ്രഹ്ലാദനുമുണ്ടല്ലോ. അതിനാൽ അങ്ങയുടെ വാക്ക നിഷ്കപടവും ധർമ്മ്യവും കുലോചിതവും യശസ്കരവുമാകുന്നതിൽ ആശ്ചര്യപ്പെടേണ്ടതില്ല. അങ്ങയുടെ വംശത്തിൽ ബ്രാഹ്മണനു ദാനം ചെയ്യാൻ മടിക്കുന്നവനോ, കൊടുത്ത വാക്ക പാലിക്കാത്തവനോ ആയി ആരും ജനിച്ചിട്ടില്ല. ഭാഗവതോത്തമനായ പ്രഹ്ലാദന്റെ വംശത്തിൽ യാചകൻ യാചിക്കുമ്പോഴോ, യുദ്ധത്തിനു ശത്രു വിളിക്കുമ്പോഴോ പിൻവാങ്ങിയവരില്ല തന്നെ.

അങ്ങയുടെ പൂർവ്വികനായ ഹിരണ്യാക്ഷനു സമനായൊരു വീരനുണ്ടോ? വിഷ്ണു വളരെ പ്രയാസപ്പെട്ട് അവനെ വധിച്ചുവെങ്കിലും, അവന്റെ പരാക്രമത്തെ ഓർത്തിട്ട് താൻ ജയിച്ചുവെന്നേ തോന്നിയില്ല. ഹിരണ്യകശിപുവാകട്ടെ, അന്തകനെപ്പോലെ, വിഷ്ണുവിനെ വധിക്കാനായി വൈകുണ്ഠത്തിൽ പാഞ്ഞെത്തി. ചിന്താപരവശനായ വിഷ്ണു ഒരു രക്ഷാസ്ഥാനവും കാണാതെ, ഒടുവിൽ ശത്രുവിന്റെ ഹൃദയഗുഹയിൽ തന്നെ ഒളിച്ചിരിക്കേണ്ടിവന്നു. വിഷ്ണുവിനെ ഒരിടത്തും കാണാത്തപ്പോൾ മരിച്ചുപോയിരിക്കുമെന്നു ഹിരണ്യകശിപു വിചാരിച്ചു. പ്രഹ്ലാദന്റെ മഹിമ മൂന്നുലോകത്തിലും ശാശ്വതകീർത്തിയെ പരത്തിയതും പ്രസിദ്ധമല്ലേ? അങ്ങയുടെ പിതാവായ വിരോചനന്റെ സമീപം ദേവന്മാർ ബ്രാഹ്മണവേഷത്തിൽ വന്ന് അദ്ദേഹത്തിന്റെ ആയുസ്സിനെ യാചിച്ചു. അവർ ദേവന്മാരാണെന്നറിഞ്ഞിട്ടും കേവലം ബ്രാഹ്മണവേഷം ധരിച്ച കാരണത്താൽ തന്റെ ജീവനെത്തന്നെയും മടികൂടാതെ കൊടുത്തു. അശ്രേഷ്ഠപരമ്പരയിൽ പിറന്ന അങ്ങും അങ്ങനെയല്ലാതെ വരാൻ തരമില്ലല്ലോ.

അതിനാൽ വരദർഷഭനായ അങ്ങയിൽ നിന്നു അല്പംഭൂമി ആഗ്രഹിച്ചു ഞാൻ വന്നതാണ്. എന്റെ കാലടികൊണ്ടളന്ന് മൂന്നടിഭൂമിയെ വേണ്ടു. ദാനതല്പരനായ അങ്ങയിൽ നിന്നും കൂടുതലൊന്നും കാംക്ഷിക്കുന്നില്ല. എന്തെന്നാൽ തൻെറ അത്യാവശ്യത്തിനുമാത്രം യാചിക്കുന്നതുകൊണ്ടു പാപമില്ല.

digitized by www.sreyas.in

അതുകേട്ടു് മഹാബലിക്കു ബ്രഹ്മചാരിയോടു് അനുകമ്പയാണു് തോന്നിയതു്. 'കുട്ടിയല്ലേ, പാവം! ഒന്നും ചോദിച്ചു വാങ്ങാനറിഞ്ഞുകൂട', എന്നു വിചാരിച്ചു പറഞ്ഞു: "ബ്രാഹ്മണകുമാരാ! അങ്ങു ഞങ്ങളെക്കുറിച്ചു് സർവ്വസമ്മതമായ വസ്തുതകളെല്ലാം പറഞ്ഞു. അത്രത്തോളം അങ്ങു ബുദ്ധിമാൻ തന്നെ. എന്നാൽ സ്വന്തംകാര്യത്തിൽ ആ സാമർത്ഥ്യവും സ്വാർത്ഥബോധവും കാണുന്നില്ലല്ലോ. വെറും മൂന്നടിഭൂമിയല്ലേ യാചിച്ചതു്? അതെന്തിനു മതിയാകും? അതു തികയാതെ വരുമ്പോൾ പിന്നെയും യാചിക്കേണ്ടിവരും. എന്നോടു വാങ്ങിയവൻ പിന്നെ മററാരോടു യാചിക്കേണ്ടിവരുന്നതു് എനിക്കു പോരായ്മയല്ലേ? മാന്യന്മാർക്കു യാചിക്കുന്നതിൽ മടികാണും. അതു കൊണ്ടായിരിക്കാം അങ്ങു സ്വല്പഭൂമിമാത്രം യാചിച്ചതു്, അല്ലേ? എന്നാൽ ഒട്ടും തന്നെ ലജ്ജിക്കയും മടിക്കുകയും വേണ്ട. ഞാൻ ദാനവാരിയാണു്. ആവശ്യമുള്ളിടത്തോളം ചോദിച്ചുകൊള്ളുക, ഞാൻ തരാം."

ഭഗവാൻ മന്ദസ്മിതം ചെയ്തുകൊണ്ടു പറഞ്ഞു: "നൃപശ്രേഷ്ഠ! മൂന്നു ലോകങ്ങളിലുമുള്ള വിശിഷ്ടവസ്തുക്കൾക്കു കയ്യും കണക്കുമില്ല. അവയെല്ലാം അങ്ങയ്ക്കു സ്വാധീനമാണു്, ഏതും ദാനംചെയ്യാൻ മടിയുമില്ല, എന്നു ഞാനറിയുന്നുണ്ടു്. എന്നാൽ യാചകൻ തനിക്കാവശ്യമുള്ളതുമാത്രംകൊണ്ടു തൃപ്തിപ്പെടണം. അജിതേന്ദ്രിയനു് എന്തുകിട്ടിയാലും തൃപ്തിവരികയില്ല. ആവശ്യമാത്രമായ മൂന്നടിഭൂമി കൊണ്ടു തൃപ്തിപ്പെടാത്തവൻ ഒരുഭൂഖണ്ഡം മുഴുവൻ കിട്ടിയാലും തൃപ്തനാകുമെന്നു കരുതുന്നുണ്ടോ? അപ്പോൾ സപ്തദ്വീപുകളും വേണമെന്നു മോഹിക്കും. ഏഴുദ്വീപുകളും കയ്യടക്കി വച്ചിരുന്നവരും തൃപ്തരായിരുന്നില്ലെന്നാണു കേട്ടിട്ടുള്ളതു്. എന്നാൽ ആരാണോ യദൃച്ഛാലാഭംകൊണ്ടു തൃപ്തിപ്പെടുന്നതു്, അവനു മാത്രമെ സുഖമുള്ളൂ. അസംതൃപ്തനു മൂന്നുലോകവും ലഭിച്ചാലും സുഖവുമില്ല, സന്തോഷവുമില്ല. അവനു സംസാരമോചനവുമില്ല. അവന്റെ തേജസ്സ് ക്രമേണ ക്ഷയിക്കുന്നു. നേരെമറിച്ചു് യദൃച്ഛാലാഭസന്തുഷ്ടന്റെ തേജസ്സ് മേൽക്കുമേൽ വർദ്ധിക്കുന്നു. അതിനാൽ എനിക്കു മൂന്നടിഭൂമി കിട്ടിയാൽ മതി. അത്രമാത്രംകൊണ്ടു് ഞാൻ കൃതാർത്ഥനായിക്കൊള്ളാം." ബലി അതുകേട്ടു ഹസിച്ചുകൊണ്ടു് 'അങ്ങയ്ക്കതു മതിയെങ്കിൽ തരാം. അതുപോരെന്നെനിക്കു തോന്നിയെന്നേയുള്ളൂ' എന്നുപറഞ്ഞിട്ടു് ദാനം ചെയ്യാനായി ജലപാത്രം കയ്യിലെടുത്തു.

ശിഷ്യന്റെ ആരംഭം ഗുരുവായ ശുക്രാചാര്യർ കണ്ടു. വാമനനായി വന്നിരിക്കുന്നതു് സാക്ഷാൽ ഭഗവാനാണെന്നും ഉദ്ദേശമെന്തെന്നും ആ മഹാജ്ഞാനി അറിഞ്ഞു. ദാനം ചെയ്യുന്നതാർക്കാണെന്നും അതിന്റെ ഭവിഷ്യത്തു്

digitized by www.sreyas.in

എന്തെന്നും ശിഷ്യനെ ബോധവാനാക്കേണ്ടതു് തന്റെ കർത്തവ്യമാണെന്നു നിശ്ചയിച്ചുകൊണ്ടു പറഞ്ഞു: "ഈ വന്നിരിക്കുന്നതാരാണെന്നറിയാമോ? സാക്ഷാത് ശ്രീഹരിയാണ്. ദേവകാര്യസാദ്ധ്യത്തിനായവതരിച്ചിരിക്കുകയാണ്. നീ വീണ്ടുവിചാരംകൂടാതെ ഭൂമിദാനം ചെയ്യാമെന്നു പ്രതിജ്ഞചെയ്തതു ശരിയായില്ല. തന്മൂലം അസുരവംശത്തിനാകമാനം മഹത്തായ കഷ്ടകാലം ആസന്നമായിരിക്കുകയാണ്. ഈ മായാബ്രഹ്മചാരി നിന്റെ ചക്രവർത്തിപദവിയും ഐശ്വര്യവും തേജസ്സും കീർത്തിയും അപഹരിച്ചു് ഇന്ദ്രനു കൊടുക്കാൻ പോകയാണു്. നീ ദാനം ചെയ്തുകഴിഞ്ഞാലുടനെ വാമനമൂർത്തി വിശ്വരൂപാകാരനായിട്ടു് നിന്റെ ലോകങ്ങളെയെല്ലാം അളന്നപഹരിക്കും. മൂഢ! സർവ്വസ്വവും വിഷ്ണുവിനു കൊടുത്തിട്ടു നീ എങ്ങനെ ജീവിക്കും? മാത്രമല്ല, നിന്റെ സർവ്വസ്വവും കൊടുത്താലും മൂന്നടി തികച്ചൊപ്പിക്കാൻ നിനക്കു കഴികയുമില്ല. സർവ്വവ്യാപിയായ ഭഗവാൻ രണ്ടുകാലടികൊണ്ടു മൂന്നുലോകങ്ങളേയുമതിക്രമിക്കും. പിന്നെ മൂന്നാമത്തെ അടിക്കു സ്ഥാനമെവിടെ? അപ്പോൾ നിന്റെ പ്രതിജ്ഞയും തെറ്റും. പ്രതിജ്ഞാലംഘനത്തിന്റെ ഭവിഷ്യത്തു് നരകവാസമാണ്. എന്നാലും 'സർവ്വസ്വദാതാ'വെന്ന കീർത്തിയെങ്കിലും കിട്ടുമല്ലോ എന്നും വ്യാമോഹിക്കേണ്ട. തന്റെ ഉപജീവനമാർഗ്ഗത്തെ ഇല്ലാതാക്കി ചെയ്യുന്ന ദാനത്തെ ലോകം പ്രശംസിക്കയില്ല.

ദാനയജ്ഞാദികൾ ചെയ്യണമെങ്കിൽ ശരീരം വേണം. ശരീരം നിലനിൽക്കാൻ വേണ്ടതു കരുതണം. ധനം എങ്ങനെ വിനിയോഗിക്കണമെന്നു ശാസ്ത്രം അനുശാസിക്കുന്നു. ധർമ്മം, യശസ്സ്, തന്റെ കാമപൂർത്തി, സ്വജനസംരക്ഷണം, ധനത്തെ വർദ്ധിപ്പിക്കുന്ന വ്യാപാരം, ഇങ്ങനെ അഞ്ചായി ഭാഗിച്ചു ധനം ചിലവു ചെയ്യണം. ദാനം ചെയ്തില്ലെങ്കിൽ സത്യലംഘനദോഷം വരുമെന്നു ശങ്കിക്കേണ്ട. സത്യാസത്യങ്ങളെ നിർണ്ണയിക്കുന്ന വേദമന്ത്രങ്ങളുടെ അർത്ഥം പറഞ്ഞുതരാം. 'ഓം' എന്ന അംഗീകാരവാക്കു സത്യം, 'ന' അഥവാ 'ഇല്ല' എന്ന വാക്കു അസത്യം. ദേഹമാകുന്ന വൃക്ഷമില്ലെങ്കിൽ സത്യമാകുന്ന പുഷ്പഫലങ്ങളുമില്ലല്ലോ. ദേഹത്തിന്റെ മൂലം അസത്യമാണ്. അതിനാൽ അസത്യത്തോടു ചേർന്നു മാത്രമേ സത്യത്തിനു നിലനിൽക്കാൻ കഴികയുള്ളൂ. അതുകൊണ്ടു് വേണ്ടിവന്നാൽ അസത്യംകൊണ്ടും ദേഹത്തെ രക്ഷിക്കണം. ഇതു് ആപത്തിലുള്ള വിധിയാണെന്നറിഞ്ഞാലും. നീ സർവ്വസ്വദാനം ചെയ്താൽ, ശരീരം ആഹാരാദികളില്ലാതെ നശിക്കും. തനിക്കുള്ളതെല്ലാം ദാനം ചെയ്തിട്ടു് സ്വദേഹത്തിന്റെ നിലനില്പിനെ അപകടത്തിലാക്കരുതു്.

digitized by www.sreyas.in

ഇനിയൊരു കാര്യംകൂടി പറയാം. 'ഓം', അല്ലെങ്കിൽ, 'ഒരു പദാർത്ഥം തരാ'മെന്ന വാക്കുകൊണ്ടു് ആ പദാർത്ഥം അവനെ വിട്ടുപോകുന്നു. ആ പദാർത്ഥമില്ലാതെയാകുന്നിടത്തോളം അപൂർണ്ണത അവനെ ബാധിക്കുന്നു. അതിനാൽ 'ഓം' എന്ന അക്ഷരം ഒരുവനു് അർത്ഥനാശവും അപൂർണ്ണതയും ഉണ്ടാക്കുന്നു. ഭിക്ഷുവിനു സർവ്വവും തരാമെന്ന 'ഓം'കാരം ദാതാവിനു ജീവിക്കാൻ വേണ്ടതിനെക്കൂടെ ഇല്ലാതാക്കുന്നു. എന്നാൽ 'ന' കാരമാകട്ടെ, പൂർണ്ണതയെ വരുത്തുന്നു. 'എനിക്കൊന്നുമില്ല' എന്നുപറഞ്ഞാൽ മററുള്ളവർ ധനാദികൾ തന്നുവെന്നും വരാം. എന്നുവച്ചു് എപ്പോഴും എല്ലായാചകരോടും 'ഇല്ല ഇല്ല' എന്നു പറഞ്ഞു ദുഷ്കീർത്തിയെ വലിച്ചു വയ്ക്കുകയുമരുതു്. ചുരുക്കത്തിൽ, തന്റെ ജീവനത്തിനു ഹാനി വരാത്തവിധത്തിൽ സമയോചിതംപോലെ കൊടുക്കുകയും കൊടുക്കാതിരിക്കുകയും വേണം.

ചില പ്രത്യേക സാഹചര്യങ്ങളിൽ പ്രതിജ്ഞയിൽനിന്നും പിന്മാറിയാലും തെററില്ല. അതായതു് സ്ത്രീകളുമായി നർമ്മസല്ലാപം ചെയ്യുമ്പോൾ അവരെ വശീകരിക്കുന്നതിനുവേണ്ടിയോ, വിനോദാവസരങ്ങളിലോ, വിവാഹം നടത്തിക്കിട്ടുന്നതിലേക്കോ, വിവാഹാവസരത്തിൽ വധൂവരന്മാരെ സ്തുതിക്കുന്നതിലോ, ഗോക്കളുടെയും ബ്രാഹ്മണരുടെയും ഹിതം സാധിക്കാനായിട്ടോ, ഉപജീവനത്തിനു തടസ്സം നേരിടുമ്പോഴോ, തന്നേയോ അന്യനേയോ മരണത്തിൽനിന്നു രക്ഷിക്കാനോ, സത്യവിരോധം വരുത്തിയാലും തെററില്ലെന്നു സ്മൃതി അനുവദിക്കുന്നു. ലോകവ്യവഹാരത്തിൽ കേവലസത്യമോ കേവലഅസത്യമോ യുക്തമല്ല. സന്ദർഭാനുസരണം രണ്ടിനേയും അംഗീകരിക്കണമെന്നാണു് ശ്രുതിസ്മൃതികൾ ബോധിപ്പിക്കുന്നതു്."

ശുക്രാചാര്യർ ഭൌതിക വിജ്ഞാനത്തിലും ആത്മവിദ്യയിലും അദ്വിതീയനാണു്. ശിഷ്യനു് സത്യധർമ്മത്തിൽ ദൃഢനിഷ്ഠയുണ്ടെങ്കിൽ, ഇപ്പോൾ അർത്ഥിയായി വന്നിരിക്കുന്നതു് ഉത്തമസത്പാത്രമായ സാക്ഷാത് ഭഗവാനാണെന്നു പറഞ്ഞുകൊടുത്തു. അതല്ല, ഭൌതികൈശ്വര്യങ്ങൾ നിലനിർത്താനാണാഗ്രഹിക്കുന്നതെങ്കിൽ, അതിനുള്ള ഉപായങ്ങളേയും പറഞ്ഞുകൊടുത്തു് ആചാര്യധർമ്മം നിർവ്വഹിച്ചു.

digitized by www.sreyas.in

# അദ്ധ്യായം 20

## ബലിയുടെ ഭൂമിദാനം, ത്രിവിക്രമദർശനം

ശ്രീശുകൻ പറഞ്ഞു:– ശിഷ്യവത്സലനായ കുലഗുരുവിന്റെ ഉപദേശം ചക്രവർത്തി ശ്രദ്ധിച്ചു കേട്ടു. അതിനെപ്പററി അവഗാഢമായി ചിന്തിച്ച് ഒരു തീരുമാനത്തിലെത്തിയശേഷം വിനയപൂർവ്വം പറഞ്ഞു: "ഭഗവൻ! അർത്ഥകാമങ്ങളേയും ഉപജീവനത്തേയും പ്രതികൂലമായി ബാധിക്കാത്ത തരത്തിൽ ധർമ്മം ആചരിക്കേണ്ട ക്രമത്തെ നിന്തിരുവടി ഉപദേശിച്ചതിനെ ഞാൻ മനസ്സിലാക്കുന്നു. ഈ ബ്രഹ്മചാരി സാക്ഷാത് ഭഗവാനാണെന്നും ഉദ്ദേശ്യമെന്താണെന്നും അവിടുന്ന് പറഞ്ഞുതന്നു. എന്നാൽ മഹാഭാഗവതോത്തമനായ പ്രഹ്ലാദന്റെ പൌത്രനായ ഞാൻ, ഒരിക്കൽ ദാനംചെയ്യാമെന്നു പ്രതിജ്ഞചെയ്തിട്ട്, ധനലോഭിയായ വഞ്ചകനെപ്പോലെ അതിനെ എങ്ങനെ നിരാകരിക്കും? 'അസത്യത്തെക്കാൾ വലിയ അധർമ്മമില്ല, അസത്യവാദിയെ മാത്രം എനിക്കു ചുമക്കുവാൻ ശക്തിയില്ല' എന്നു ഭൂമിദേവി പറയുന്നു. സ്വാമി! ധനാശയ്ക്കു വശനായി ബ്രാഹ്മണവഞ്ചന ചെയ്യുന്നതിനെ ഞാനത്യന്തം ഭയപ്പെടുന്നു. നരകത്തേയോ, ദാരിദ്ര്യദുഃഖത്തേയോ, സ്ഥാനഭ്രംശത്തേയോ, മരണത്തെത്തന്നെയുമോ, ഞാൻ അത്രതന്നെ ഭയപ്പെടുന്നില്ല.

ഗുരോ! ജനിച്ചവൻ മരിക്കുമെന്നുള്ളതു തീർച്ചയാണ്. മരിക്കുമ്പോൾ എല്ലാമുപേക്ഷിച്ചു പോകേണ്ടതും തന്നെ. അങ്ങനെയിരിക്കെ ജീവിച്ചിരിക്കുമ്പോൾതന്നെ അവയെ അർത്ഥിക്കു കൊടുത്താലെന്തു ദോഷം? എന്നാൽ ചോദിച്ചിടത്തോളം കൊടുക്കേണ്ട, അല്പം വല്ലതും കൊടുത്താൽ മതി, എന്നാണെങ്കിൽ അവൻ സന്തോഷിക്കുകയില്ല. അപ്പോൾ ചെയ്ത ദാനവും നിഷ്ഫലമാകും.

ബ്രഹ്മൻ! ദധീചി, ശിബി, മുതലായവർ ദുസ്ത്യജമായ പ്രാണനെപ്പോലും പരോപകാരാർത്ഥം ത്യജിച്ചതായി കേട്ടിട്ടുണ്ട്. അങ്ങനെയിരിക്കെ തുച്ഛവും, എത്രസൂക്ഷിച്ചാലും ഒരിക്കൽ കൈവിട്ടു പോകുന്നതുമായ രാജ്യധനാദികളെ സ്വമനസാ ദാനംചെയ്യുന്നതിനു എന്തിനു മടിക്കണം? എത്രയോ ശൂരന്മാർ ഈ ഭൂമിയെ 'എന്റേതു് എന്റേതു്' എന്നു കയ്യടക്കി വെച്ചിരുന്നു! അവരാരെങ്കിലുമിപ്പോഴുണ്ടോ? ലോകം അവരെയാരെയും ഇന്നോർമ്മിക്കുന്നില്ല. എന്നാൽ സത്പ്രവൃത്തികൾ ചെയ്തവരുടെ യശസ്സ് ഇന്നും നിലനില്ക്കുന്നു. യുദ്ധത്തിൽ തോററു പിൻതിരിയാതെ പോർചെയ്തു ദേഹമുപേക്ഷിക്കുന്ന രണവീരന്മാർ ധാരാളം കണ്ടേക്കാം. എന്നാൽ ദേഹത്യാഗത്തെക്കാൾ ധനത്തെ സ്വമേധയാ ഉപേക്ഷിക്കുവാൻ വളരെ പ്രയാസമാണ്. സത്പാത്രത്തെ

digitized by www.sreyas.in

ലഭിക്കുമ്പോൾ കാലദേശാവസ്ഥകളെ നോക്കാതെ ശ്രദ്ധാപൂർവ്വകം ധനത്യാഗം ചെയ്യുന്ന ദാനശൂരന്മാർ വളരെ വിരളമാണു്. അർത്ഥികൾ ആരുതന്നെയായിക്കൊള്ളട്ടെ, അവർ യാചിച്ചാൽ അവരുടെ അഭീഷ്ടപൂർത്തി വരുത്തേണ്ടതാണെന്നു ഞാൻ കരുതുന്നു. അതുനിമിത്തം ദൈന്യതയും ദാരിദ്ര്യവും നേരിട്ടാലും ധീരനായ ദാതാവിനു് അതു ഭൂഷണം തന്നെ. എന്നിരിക്കെ, ഭവാനെപ്പോലെയുള്ള ബ്രഹ്മവിത്തുക്കളാണു് അർത്ഥികളെങ്കിൽ പറയേണമോ? അതിനാൽ ഈ വടു വാഞ്ഛിച്ചതിനെ ഞാൻ കൊടുക്കും.

ഭഗവൻ! അവിടത്തെപ്പോലെയുള്ള കർമ്മപടുക്കളായ മഹാത്മാക്കൾ ശ്രദ്ധാപൂർവ്വകം യജ്ഞാദികളാൽ ആരാധിക്കുന്നതു് ഈ മഹാവിഷ്ണുവിനെത്തന്നെയല്ലേ? ആ ദേവൻ വരം തരികയോ ദ്രോഹിക്കുകയോ ചെയ്യട്ടെ; അർത്ഥിച്ചതിനെ ഞാൻ കൊടുക്കുകതന്നെ ചെയ്യും. ഞാൻ വാക്കു കൊടുത്തശേഷം ഈ ബ്രഹ്മചാരി തന്റെ സ്വരൂപത്തെ വലുതാക്കി എന്റെ പ്രതിജ്ഞാനിർവ്വഹണം അസാദ്ധ്യമാക്കിത്തീർത്താൽ, അതെന്റെ കുററമാവുകയില്ല. നിരപരാധിയായ എന്നെ ശ്രീഹരി ഭീരുവിനെപ്പോലെ ചതിച്ചു ബന്ധിച്ചാലും ഞാൻ പകരം ചോദിക്കുകയില്ല. ഇതു സാക്ഷാൽ ശ്രീഹരിതന്നെയെങ്കിൽ തന്തിരുവടിയുടെ പുണ്യയശസ്സിനെ കളങ്കപ്പെടുത്താവുന്നതൊന്നും ചെയ്യുകയില്ല. ചെയ്യുന്നതെന്തും എന്റെ കീർത്തിയെ വർദ്ധിപ്പിക്കുന്നതരത്തിലായിരിക്കും, നിശ്ചയം. ഞാൻ സത്യഭംഗം ചെയ്യാനാണു് ഭാവമെങ്കിൽ എന്നെ വധിച്ചു ഭൂമിയെ സ്വാധീനമാക്കാനും സർവ്വശക്തനു കഴിയും. കൂടാതെ എനിക്കു് അപകീർത്തിയും സംഭവിക്കും. എന്നാൽ ഇതു മഹാവിഷ്ണുവല്ലെങ്കിലോ, എന്നെ അന്യായമായി ബന്ധിക്കാൻ വന്നാൽ ഞാൻ കൊന്നുവീഴ്ത്തും. അതിനാൽ ഗുരോ! ഞാൻ പ്രതിജ്ഞയനുസരിച്ചു് ദാനം ചെയ്യാൻ തന്നെ തീരുമാനിച്ചു കഴിഞ്ഞു.”

ഇപ്രകാരം സത്യസന്ധനും ധീരനുമായ ശിഷ്യൻ പറഞ്ഞതു് ശുക്രാചാര്യർക്കു ബോധിച്ചില്ല. എന്തെന്നാൽ ഗുരുകല്പനയെ ശിഷ്യനു ചോദ്യം ചെയ്യാനധികാരമില്ല. അന്തര്യാമിയായ ഭഗവാന്റെ ചോദനയാൽ ആചാര്യൻ കോപിഷ്ഠനായി ശിഷ്യനെ നോക്കി “അജ്ഞനും പണ്ഡിതമാനിയും അഹങ്കാരിയുമായ നീ എന്റെ ശാസനയെ ധിക്കരിച്ചതിനാൽ അതിശീഘ്രം ഐശ്വര്യഭ്രഷ്ടനാകട്ടെ” എന്നു ശപിച്ചു. എന്നിട്ടും മഹാത്മാവായ ബലി ചലിച്ചില്ല. വാമനമൂർത്തിയെ പീഠത്തിലിരുത്തി പൂജിച്ചു. പത്നിയായ വിന്ധ്യാവലി സ്വർണ്ണകലശത്തിൽ കൊണ്ടുവന്നൊഴിച്ചുകൊടുത്ത ജലംകൊണ്ടു്

digitized by www.sreyas.in

ശ്രീഭഗവാന്റെ ശ്രീമച്ചരണാരവിന്ദങ്ങളെ പ്രേമപൂർവ്വം കഴുകി. ഭുവനപാവനിയായ ആ പാദതീർത്ഥത്തെ ആദരപൂർവ്വകം ശിരസ്സിൽ ധരിച്ചു. അനന്തരം ദാനസങ്കല്പം ചെയ്തു് നീർവീഴ്ത്തി മൂന്നടിഭൂമി വാമനമൂർത്തിക്കു ദാനം ചെയ്തു. അപ്പോൾ ആകാശത്തിൽ നിന്നുകൊണ്ടു് വീക്ഷിച്ചിരുന്ന ദേവകൾ മഹാബലിയുടെ ആ മഹത്കർമ്മത്തേയും സത്യനിഷ്ഠയേയും അത്യന്തം പ്രശംസിച്ചു് കല്പകപ്രസൂനങ്ങളാൽ അസുരേന്ദ്രനെ മൂടി. ആയിരമായിരം ദുന്ദുഭികൾ മുഴങ്ങി. ഗന്ധർവ്വാദികൾ, "തന്നെ വഞ്ചിക്കുകയാണെന്നറിഞ്ഞിട്ടും മടികൂടാതെ മൂന്നുലോകവും ശത്രുവിനു ദാനംചെയ്ത ഈ ധീരനെപ്പോലെ ആരുണ്ടു്" എന്നു ഗാനംചെയ്തു സ്തുതിച്ചു.

തൽക്ഷണം സമസ്തബ്രഹ്മാണ്ഡങ്ങളേയുമുള്ളിൽ ധരിക്കുന്ന അപരിച്ഛിന്നനായ ശ്രീഹരിയുടെ വാമനരൂപം അത്യത്ഭുതകരമാംവണ്ണം വളർന്നുവശമായി. ബ്രഹ്മാണ്ഡാകാരമായ ആ രൂപത്തിൽ സമസ്തലോകങ്ങളും സ്ഥിതിചെയ്യുന്നതായി ബലി കണ്ടു. വിശ്വമൂർത്തിയുടെ കാലടിയിൽ രസാതലവും, കണങ്കാലുകളിൽ പർവ്വതങ്ങളും, കാൽമുട്ടുകളിൽ പക്ഷിവൃന്ദങ്ങളും, തുടകളിൽ വായുസംഘവും, വസ്ത്രത്തിൽ സന്ധ്യയും, ഗുഹ്യത്തിൽ അസുരവൃന്ദവും, ജഘനത്തിൽ പ്രജാപതികളും, നാഭിയിൽ അന്തരീക്ഷവും, കുക്ഷിയിൽ സമുദ്രങ്ങളും ഉരസ്സിൽ നക്ഷത്രങ്ങളും, ഹൃദയത്തിൽ ധർമ്മവും, സ്തനങ്ങളിൽ സത്യവും, മനസ്സിൽ ചന്ദ്രനും, വക്ഷസ്സിൽ ലക്ഷ്മീദേവിയും, കണ്ഠത്തിൽ ശബ്ദസമൂഹങ്ങളും, കൈകളിൽ ഇന്ദ്രാദികളും, ചെവികളിൽ ദിഗ്ദേവതകളും, ശിരസ്സിൽ സ്വർഗ്ഗലോകവും, കേശത്തിൽ മേഘസമൂഹവും, നാസികയിൽ പ്രാണവായുക്കളും, നേത്രങ്ങളിൽ സൂര്യനും, മുഖത്തിൽ അഗ്നിയും, നാവിൽ വേദങ്ങളും, ജിഹ്വയിൽ വരുണനും, പുരികങ്ങളിൽ ധർമ്മശാസ്ത്രങ്ങളും, കൺപോളകളിൽ അഹോരാത്രങ്ങളും, നെററിത്തടത്തിൽ കോപവും, അധരത്തിൽ ലോഭവും, ത്വക്കിൽ കാമവും, രേതസ്സിൽ ജലവും, പൃഷ്ഠഭാഗത്തിൽ അധർമ്മവും, പാദന്യാസങ്ങളിൽ യജ്ഞവും, നിഴലിൽ മൃത്യുവും, പുഞ്ചിരിയിൽ മായയും, രോമങ്ങളിൽ ഓഷധിവർഗ്ഗവും, നാഡികളിൽ നദികളും, എന്നുവേണ്ട സമസ്തചരാചരങ്ങളും ഉരുക്രമമൂർത്തിയുടെ ശരീരത്തിൽ സ്ഥിതിചെയ്യുന്നതു കാണാറായി. സർവ്വാത്മാവായ ഭഗവാനിൽ ഭുവനം മുഴുവനും കണ്ടിട്ടും വീരനായ മഹാബലി ഭയപ്പെട്ടില്ല. എന്നാൽ അസുരന്മാരെല്ലാം പേടിച്ചരണ്ടുപോയി. അസഹ്യതേജസ്സോടുകൂടിയ സുദർശനചക്രവും, ഇടിമുഴക്കംപോലെ ധ്വനിക്കുന്ന ശാർങ്ങ്ഗധനുസ്സും, മേഘഗംഭീരശബ്ദത്തോടുകൂടിയ പാഞ്ചജന്യവും, അതിവേഗവത്തായ കൌമോദകിയെന്ന ഗദയും, വിദ്യാധരമെന്ന വാളും, അക്ഷയബാണതൂണീരവും ദിവ്യരൂപങ്ങൾ ധരിച്ചു് ഉരുക്രമനെ സേവിച്ചു നിൽക്കുന്നു. സുനന്ദനന്ദാദിപാർഷദന്മാരും ലോകപാലന്മാരും ചുററിനിന്നു സ്തുതിക്കുന്നു.

digitized by www.sreyas.in

ജാജ്വല്യമാനങ്ങളായ കിരീടം, അംഗദങ്ങൾ, കുണ്ഡലങ്ങൾ, ശ്രീവത്സം, കൌസ്തുഭം, മേഖല, പീതാംബരം, വനമാല എന്നിവയോടുകൂടി പ്രശോഭിക്കുന്ന ഭഗവാൻ ഒരു തൃക്കാലടികൊണ്ടു് ഭൂലോകത്തെയും ശരീരവ്യാപ്തികൊണ്ടു് ആകാശത്തെയും സകല ദിക്കുകളെയും അടക്കി. രണ്ടാമത്തെ തിരുവടി വയ്ക്കുവാനയത്തിയ തൃപ്പാദം മഹർലോകം, ജനലോകം, തപോലോകം എന്നിവയും കടന്നു മേൽപ്പോട്ടു പോയി. മൂന്നാമത്തെ അടിവയ്ക്കുവാൻ ബലിയുടേതായി യാതൊന്നും തന്നെ അവശേഷിച്ചില്ല.

---

# അദ്ധ്യായം 21.

## ഭഗവാൻ ബലിയെ വരുണപാശത്താൽ ബന്ധിച്ചതു്

ശ്രീശുകൻ പറഞ്ഞു:– സത്യലോകത്തിലെത്തിയ ഭഗവദ്പാദത്തിന്റെ നഖചന്ദ്രകാന്തിപ്രകാശത്താൽ ആ ലോകത്തിന്റെ പ്രഭ മങ്ങിപ്പോയി. ബ്രഹ്മദേവൻ സസംഭ്രമം എഴുന്നേററു് മരീച്യാദി ഋഷികളോടും, ശ്രീനാരദാദി ബ്രഹ്മചാരികളോടും സനകാദിയോഗികളോടും വേദശാസ്ത്രപുരാണദേവതകളോടും ചേർന്നു് ആ ശ്രീമച്ചരണാരവിന്ദത്തെ നമസ്കരിച്ചു് കമണ്ഡലുജലം കൊണ്ടു് സാദരം കഴുകി പൂജിച്ചുസ്തുതിച്ചു. ആ പാദതീർത്ഥം പതിതപാവനഗംഗയായി ഒഴുകി മൂന്നു ലോകങ്ങളിലും വ്യാപിച്ചു പരിശുദ്ധമാക്കുന്നു.

രണ്ടുകാലടികൊണ്ടു് ബലിയുടേതെല്ലാം അളന്നടക്കിയശേഷം ഭഗവാൻ വീണ്ടും മുന്നേപ്പോലെ ചെറിയ വാമനമൂർത്തിയായി മാറി. അവതാരകാര്യം സാധിച്ചുകഴിഞ്ഞ നാഥനു് ലോകപാലന്മാരെല്ലാം ആദരപൂർവ്വം അർഘ്യപാദ്യാചമനീയാദികളും ഗന്ധമാല്യാദികളും സമർപ്പിച്ചു. ഋക്ഷരാജനായ ജാംബവാൻ ഭേരിമുഴക്കിക്കൊണ്ടു് വായുവേഗത്തിൽ സഞ്ചരിച്ചു് ത്രിവിക്രമന്റെ വിജയമഹോത്സവത്തെ സർവ്വദിക്കുകളിലും വിളംബരം ചെയ്തു.

അതേസമയം ബലിയുടെ ഭൃത്യന്മാർ യജമാനന്റെ അവസ്ഥയെ കുറിച്ചു് തുല്യദുഃഖിതരായി അന്യോന്യം പറഞ്ഞു: "കഷ്ടം! ഈ ബ്രഹ്മചാരി യാചിച്ചതെന്ന വ്യാജത്താൽ സ്വാമിയുടെ സർവ്വസ്വവും അപഹരിച്ചുവല്ലോ! ഇവൻ ബ്രാഹ്മണനല്ല, നിശ്ചയം. ദേവകാര്യം സാധിക്കാൻ കപടവേഷംകെട്ടിവന്ന വിഷ്ണുതന്നെ. യാഗദീക്ഷയിലിരിക്കുന്ന നമ്മുടെ സ്വാമി ഇപ്പോൾ

digitized by www.sreyas.in

ശത്രുവിനെ വധിക്കുകയില്ല. ആചാര്യൻ എല്ലാം തെളിച്ചു പറഞ്ഞുകൊടുത്തതാണ്. പക്ഷേ സത്യവ്രതനും ബ്രാഹ്മണഭക്തനുമായ സ്വാമി സത്യവിരോധത്തിനു വഴങ്ങിയില്ല. ഈ പരിതസ്ഥിതിയിൽ വഞ്ചകനായ ഈ ബ്രഹ്മചാരിയേയും കൂട്ടരേയും നാംതന്നെ വധിച്ച് സ്വാമിക്കു ഹിതംചെയ്യണം." ഇങ്ങനെ പറഞ്ഞു നിശ്ചയിച്ച് അവർ വാമനമൂർത്തിയെ വധിയ്ക്കാനായി പാഞ്ഞടുത്തു. ബലിയുടെ ഇച്ഛക്കു വിരോധമായിരുന്ന അവരുടെ പ്രവൃത്തി· അവരുടെ ആരംഭം കണ്ട് വിഷ്ണുപാർഷദന്മാർക്കു ചിരിവന്നു. നന്ദൻ, സുനന്ദൻ, ജയൻ, വിജയൻ, വിഷ്വക്സേനൻ, ഗരുഡൻ മുതലായ മഹാബലശാലികൾ അസുരന്മാരെ അനായാസമായി വധിച്ചുതുടങ്ങി. സ്വജനനാശം കണ്ട് ഭയാപരവശനായ മഹാബലി അവരോടു പറഞ്ഞു: 'നിങ്ങളാരും യുദ്ധം ചെയ്യണ്ട· കാലം ഇപ്പോൾ നമുക്കനുകൂലമല്ല. സർവ്വപ്രാണികൾക്കും സുഖദുഃഖങ്ങളെ കൊടുക്കുന്ന പ്രഭുവിനെ അതിക്രമിക്കുവാനാർക്കു കഴിയും? ഇതേവരെ നമുക്കു ജയംതന്ന ഭഗവാൻ ഇപ്പോൾ നേരേമറിച്ചു സങ്കല്പിച്ചിരിക്കുകയാണ്. നാമെല്ലാം കാലസ്വരൂപനായ ആ ഭഗവാന് അധീനരാണ്. മുമ്പ് നമ്മോടു തോറ്റോടിയവരാണ് ഇപ്പോൾ നമ്മെ തോല്പിച്ചിട്ട് മദിക്കുന്നത്. ദൈവം പ്രസാദിച്ചാൽ ഇനിയും നമുക്കവരെ ജയിക്കാം. ആ നല്ലകാലം പ്രതീക്ഷിച്ച് തൽക്കാലം അടങ്ങിയിരിക്കുവിൻ." ഇപ്രകാരം നാഥൻ കല്പിച്ചതനുസരിച്ച് അസുരന്മാർ യുദ്ധം മതിയാക്കി പാതാളത്തിലേക്കു പോയി.

ഭക്തവത്സലൻ ഇപ്രകാരം സങ്കല്പിച്ചു:- "എന്റെ പ്രിയഭക്തനായ ഇവൻ ഇതേവരെ രാജൈശ്വര്യാദികളെല്ലാം തന്റേതാണെന്ന് അഭിമാനം കൊണ്ടിരുന്നു. അതിനെ ഞാൻ അപഹരിച്ചുകഴിഞ്ഞു. ഇനി ദേഹാഭിമാനം മാത്രം ശേഷിച്ചിട്ടുണ്ട്. അതും ഞാനപഹരിക്കും. അപ്പോൾ ഇവൻ പരിശുദ്ധനായിത്തീരും. ഇവനെപ്പോലെ ദൃഢവ്രതനായ സത്യസന്ധൻ വേറെയില്ലെന്ന മഹാകീർത്തി ഇവനു വരുത്തണം. അഭിമാനമാണല്ലോ ജീവന്റെ അധോഗതിക്കു കാരണം. ഇവനിൽ അതു ലവലേശമില്ലാതെയായി, ഇവൻ എന്നിൽ സർവ്വസമർപ്പണം ചെയ്തു്, എന്റേതു മാത്രമായിക്കഴിഞ്ഞാൽ, ദേവദുർല്ലഭമായ ഐശ്വര്യങ്ങളെയെല്ലാം ഇവനു കൊടുത്തനുഗ്രഹിച്ചുകൊള്ളാം."

ശ്രീഭഗവാന്റെ ഈ സങ്കല്പം വേദസ്വരൂപനായ ഗരുഡൻ മനസ്സിലാക്കി, ബലിയുടെ ദേഹാഭിമാനം പോക്കുവാനായി വരുണപാശത്താൽ ബന്ധിച്ചു. അപ്പോൾ എല്ലാ ദിക്കുകളിൽ നിന്നും ഹാഹാകാരം മുഴങ്ങികേൾക്കപ്പെട്ടു. ബലിയുടെ സ്വതഃസിദ്ധമായ തേജസ്സ് മങ്ങിയെങ്കിലും, ആ സ്ഥിതപ്രജ്ഞൻ അക്ഷോഭ്യനായിത്തന്നെയിരുന്നു.

digitized by www.sreyas.in

ഭക്തപ്രിയനരുളിച്ചെയ്തു: "ഹേ അസുര! നീ എനിക്കു മൂന്നടി ഭൂമി തരാമെന്നു സത്യം ചെയ്തു. രണ്ടടി അളന്നപ്പോഴേ തന്നെ നിന്റെ ഭൂമിയെല്ലാം തീർന്നതു കണ്ടില്ലേ? മൂന്നാമത്തെ അടിവെയ്ക്കുവാൻ സ്ഥലമെവിടെ? വേഗം തരിക. പ്രതിജ്ഞചെയ്തതു മുഴുവൻ കൊടുത്തില്ലെങ്കിൽ ഫലം നരകവാസമാണെന്നാണു് ശാസ്ത്രസിദ്ധാന്തം. നിന്റെ ഗുരുവും അങ്ങനെതന്നെയാണല്ലോ പറഞ്ഞതു്. കൊടുക്കാമെന്നു പറഞ്ഞതു മുഴുവൻ കൊടുക്കാതെ വഞ്ചിക്കുന്നവനു കൊടുത്തതിന്റെ ഫലമെങ്കിലും കിട്ടുമല്ലോ എന്നും വ്യാമോഹിക്കണ്ട. നിനക്കു ഇനി ദാനം ചെയ്യാനൊന്നുമില്ലാത്ത സ്ഥിതിക്കു ഘോരനരകവാസത്തിനു തയ്യാറായിക്കൊള്ളുക. വലിയ ആഢ്യനെപ്പോലെ 'എന്തു വേണമെങ്കിലും തരാം, ഇഷ്ടംപോലെ ചോദിച്ചുകൊള്ളുക' എന്നു വീമ്പു പറഞ്ഞിട്ടു എന്നെ വഞ്ചിച്ചു നീ കുറേക്കാലം നരകത്തിൽ കിടക്കേണ്ടതുതന്നെ."

# അദ്ധ്യായം 22.

## ബലിയുടെ സത്യസന്ധതയും ഭഗവാൻ വരപ്രദാനം ചെയ്യുന്നതും

ശ്രീശുകൻ പറഞ്ഞു:– അത്യുന്നത സാർവ്വഭൗമനായ മഹാബലിയുടെ സർവ്വസ്വവും ഭഗവാൻ അപഹരിച്ചശേഷം വരുണപാശത്താൽ ബന്ധിച്ചു. അതുംപോരാഞ്ഞു് ദുർവാക്കുകളാൽ മുറിപ്പെടുത്തുകയും ചെയ്തു. എന്നിട്ടും മഹാബലി മനം തളർന്നില്ല. സ്ഥിതപ്രജ്ഞനായി ഭഗവാനോടുണർത്തിച്ചു:– "ഹേ ഉത്തമശ്ലോക! അവിടുത്തെ വാമനസ്വരൂപമനുസരിച്ചാണല്ലോ, ഞാൻ ദാനപ്രതിജ്ഞചെയ്തതു്. ഉടനെ നിന്തിരുവടി വിശ്വരൂപനായി മാറി. അതു് എന്റെ വഞ്ചനയാണോ സ്വാമീ? ഇനിയും ഞാൻ വഞ്ചകനാണെന്നാണു് തിരുമനസ്സിലെ അഭിപ്രായമെങ്കിൽ, ഞാൻ സത്യം പാലിച്ചുകൊള്ളാം. മൂന്നാമത്തെ തിരുവടി എന്റെ ശിരസ്സിൽ വെച്ചാലും. എന്തെന്നാൽ ഇനി എനിക്കു തരുവാൻ ഈ ശരീരം മാത്രമല്ലേയുള്ളു? സ്വാമീ! നരകത്തിൽ പതിക്കുവാൻ എന്നോടു കല്പിച്ചു, എന്നെ സ്ഥാനഭ്രംശനാക്കി, വരുണപാശത്താൽ ബന്ധിക്കയും ചെയ്തു. ഇവയെല്ലാമോ, മരണം തന്നെയുമോ സഹിച്ചുകൊള്ളാം. എന്നാൽ എന്നെ അസത്യവാദിയും വഞ്ചകനുമാക്കരുതേ! ആ അപമാനത്തെ ഞാൻ അതിയായി ഭയപ്പെടുന്നു."

digitized by www.sreyas.in

ഇത്രയും പറഞ്ഞശേഷം മഹാനായ ബലി അല്പനേരം മൌനം പാലിച്ച് ആത്മപരിശോധന ചെയ്തു. യാതൊരു കാപട്യവും കൂടാതെ, ശരീരമുൾപ്പെടെ തന്റെ സമസ്തവും ഭഗവാന് സമർപ്പിച്ചുകഴിഞ്ഞപ്പോൾ അന്തഃകരണം നിർമ്മലമായി തെളിഞ്ഞു പ്രകാശിച്ചു. ഭഗവദ്കൃപയാൽ വിവേകമുദിച്ചു. ഭഗവാൻ അപാരകാരുണ്യത്തോടുകൂടി തന്നെ അനുഗ്രഹിക്കുകയായിരുന്നുവെന്നു ബോധ്യമായി. സമസ്ത ലോകങ്ങളേയും ത്രിവിക്രമന്റെ അംഗങ്ങളിൽ താൻ കണ്ടുവല്ലോ. അതിനാൽ തന്റേതാണെന്നു ഇതുവരെ കരുതിയിരുന്നതൊന്നും തന്റേതല്ല, എല്ലാം ഭഗവാന്റേതാണെന്ന പരമാർത്ഥം മനസ്സിലായി. സർവ്വോത്തമമായ ഈ വിവേകത്തെത്തന്നനുഗ്രഹിച്ച ഭഗവാന്റെ കാരുണ്യത്തെയോർത്തു കൃതജ്ഞതാനിർഭരനായി, ഗദ്ഗദകണ്ഠനായി അശ്രുനേത്രനായി ഉണർത്തിച്ചു: "പൂജ്യതമനായ ഭഗവൻ! കരുണാസാഗര! നിന്തിരുവടി ഇവനു എത്ര മഹത്തമമായ അനുഗ്രഹമാണ് ചെയ്തതു്! മാതാപിതാക്കന്മാരും മററും ശിക്ഷിക്കുന്നതു് സ്വാർത്ഥോദ്ദേശത്തോടുകൂടിയായിരിക്കും. ആ ദണ്ഡം ശ്ലാഘ്യമല്ല. അവിടുത്തേക്കു എന്നെ ശിക്ഷിച്ചിട്ടു നേടേണ്ടതൊന്നുമില്ല. നിന്തിരുവടിയിൽ നിന്നും ദണ്ഡം ലഭിക്കുന്നതു മഹാഭാഗ്യമാണ്. അവിടുന്ന് അസുരന്മാരുടെ ശത്രുവാണെന്നു നടിക്കുന്നുവെങ്കിലും യഥാർത്ഥത്തിൽ ഞങ്ങളുടെ ശുഭകാംക്ഷിയായ പരമഗുരുവാകുന്നു. ജാത്യാ മദാന്ധരായ ഞങ്ങൾക്കു ഐശ്വര്യതിമിരവും കൂടി ബാധിച്ചപ്പോൾ അതിനെ പോക്കി വിവേകമാകുന്ന കാഴ്ചയെ തന്ന പരമബന്ധുവാണ് അവിടുന്ന്. ഏകാന്തയോഗികൾ പ്രേമഭക്തിയോടുകൂടി നിന്തിരുവടിയെ എങ്ങനെ പ്രാപിക്കുന്നുവോ, അതുപോലെ അതിതീവ്രമായ വൈരാനുബന്ധത്താൽ അനേകം അസുരന്മാരെയും അവിടുന്ന് സ്വപാദമൂലത്തിൽ ചേർത്തിട്ടുണ്ട്. അവിടുത്തേക്കു ശത്രുമിത്രാദിഭേദഭാവനയില്ല. അവിടുത്തെ ലീലകളെല്ലാം പ്രാണികളുടെ അനുഗ്രഹത്തിനായി ഭവിക്കുന്നു. ദുരഭിമാനിയായ ഈ അധമന്റെ സർവ്വസ്വവും ഹരിച്ചതും ഇവനെ ബന്ധിച്ചതും അനുഗ്രഹം തന്നെ, അതിൽ ലജ്ജിക്കാനോ ദുഃഖിക്കാനോ വകയില്ല.

ഭഗവൻ! ഇത്രത്തോളം വാത്സല്യത്തിനും അനുഗ്രഹത്തിനും ഇവൻ അർഹനാണോ, ഒരിക്കലുമല്ല. പിന്നെ ഇതെങ്ങനെ ലഭിച്ചുവെന്നാണെങ്കിൽ, തന്റെ പ്രിയതമഭക്തനായ പ്രഹ്ലാദന്റെ പൌത്രനാണ് ഇവനെന്ന ദാക്ഷിണ്യം കൊണ്ടുമാത്രം ലഭിച്ചതാണ്. എന്റെ പിതാമഹൻ നിന്തിരുവടിയെ പരമാശ്രയമായികരുതി. അതിനാൽ അവിടുത്തെ ഭക്തന്മാക്കെല്ലാം സമ്മതനായി. ഉത്തമഭക്തനെന്നുള്ള കീർത്തിയും സമ്പാദിച്ചു. നിന്തിരുവടിയോടുള്ള വൈരം ഹേതുവായിട്ട് ഹിരണ്യകശിപുവും സ്വജനങ്ങളും ആ മഹാത്മാവിനെ കഠിനമായി ഹിംസിച്ചപ്പോൾ എന്റെ പിതാമഹൻ ഇപ്രകാരമാണല്ലോ

digitized by www.sreyas.in

ചിന്തിച്ചതു്: "എത്രതന്നെ കാത്തുരക്ഷിച്ചാലും ഒരിക്കൽ ജീവൻ ഈ ശരീരത്തെ വിട്ടുപോകും, അപ്പോൾ ശരീരം വീണുനശിക്കും. നശ്വരമായ ഈ ദേഹം ഇരുന്നാലെന്തു്, വീണാലെന്തു്? അതുപോലെ സ്വജനങ്ങളെക്കൊണ്ടും ഇവനെന്തുഫലം? അവർ ഇവന്റെ ധനാദികളെ അപഹരിക്കാൻ തക്കംനോക്കിയിരിക്കുന്ന ശത്രുക്കളാണു്. അതുപോലെ വീണ്ടും വീണ്ടും ജനനമരണങ്ങൾക്കിടയാക്കുന്ന ഭാര്യയാലെന്തു ഫലം? അതുകൂടാതെ ദേഹകളത്രപുത്രധനാദികളിലുള്ള ആസക്തിമൂലം ആയുസ്സു വ്യർത്ഥമായി നശിക്കുമെന്ന ഫലമേയുള്ളു. മനസ്സിനെ സർവ്വദാ, സർവ്വഥാ ഭഗവൽപാദത്തിൽ ഉറപ്പിച്ചു നിർത്തുന്നതു മാത്രമാണു് ജന്മസാഫല്യം." ശരീരം കഠിനവേദനയ്ക്കു പാത്രമായപ്പോഴും ആ മഹാത്മാവു് ഇത്ര ഉൽകൃഷ്ടമായിട്ടാണല്ലോ ചിന്തിച്ചതു്! അഗാധബോധവാനായ ആ ഭക്തോത്തമൻ പ്രാകൃതസംഗം നിശ്ശേഷം വെടിഞ്ഞു് അച്യുതനായ നിന്തിരുവടിയുടെ ശ്രീചരണങ്ങളെ ശരണം പ്രാപിച്ചു. അസുരലോകം മുഴുവൻ പണിപ്പെട്ടിട്ടും ആ ധീരന്റെ ഭക്തിയെ ചലിപ്പിക്കാൻ കഴിഞ്ഞില്ല. ആ ഉത്തമഭക്തന്റെ പൌത്രൻ എന്ന ഏകവിശേഷതയാണു് ഈ അസുരനെ നിന്തിരുവടിയുടെ സമീപം എത്തിച്ചതു്. ഐശ്വര്യമദത്താൽ അഹങ്കാരവും അവിവേകവും വർദ്ധിച്ചു സ്തബ്ധമതിയായ ഞാൻ അന്തകന്റെ കയ്യിലിരിക്കുന്ന ഈ ജീവിതം ക്ഷണഭംഗുരമാണെന്നോർത്തില്ല. ആ ഐശ്വര്യത്തെ നിന്തിരുവടി ബലമായി അപഹരിച്ചു് ഇവനു മഹത്തായ അനുഗ്രഹംചെയ്തു. പ്രഭോ! ഞാൻ ധന്യനായി, അനുഗൃഹീതനായി".

ഇങ്ങനെ പറഞ്ഞുകൊണ്ടിരുന്നപ്പോൾ ഭഗവൽപ്രിയനായ പ്രഹ്ലാദൻ പൂർണ്ണചന്ദ്രനുദിച്ചുവന്നതുപോലെ അവിടെ ആഗതനായി. ദീർഘബാഹുവും സുന്ദരനും പീതാംബരധാരിയുമായ പിതാമഹനെ മഹാബലി തലതാഴ്ത്തി നമിക്കുകമാത്രം ചെയ്തു. വരുണപാശബദ്ധനായിരുന്നതിനാൽ പതിവുപോലെ പൂജാനമസ്കാരാദികളെ ചെയ്യാൻ കഴിഞ്ഞില്ല. പരിവാരസമേതം എഴുന്നള്ളിനില്ക്കുന്ന ഇഷ്ടദൈവത്തെ ദർശിച്ചു് പ്രഹ്ലാദൻ പ്രേമവിവശനായി അശ്രുക്കളെ ഒഴുക്കിക്കൊണ്ടു് ദണ്ഡനമസ്കാരംചെയ്തു് പറഞ്ഞു: "ഹേ നാരായണ! സർവ്വസാക്ഷിൻ! നിന്തിരുവടിയാണു് ഇവനു ത്രൈലോക്യാധിപത്യത്തെ കൊടുത്തതു്. അതിനെ ഇപ്പോൾ മടക്കിവാങ്ങിയെന്നുമാത്രം. അല്ലാതെ, അവിടുന്നു് ഇവന്റേതൊന്നും അപഹരിച്ചില്ല. വിവേകത്തെ നശിപ്പിച്ചു് ബുദ്ധിയെ മോഹിപ്പിക്കുന്ന മാദകവസ്തുവാണു് ഐശ്വര്യം. അതിനെയും വച്ചുകൊണ്ടു് ആത്മാവായ നിന്തിരുവടിയെ അനന്യമായി ഭജിക്കാനാർക്കു കഴിയും? അതിനാൽ അവിടുത്തെ പ്രവൃത്തി ഏറ്റവും ശോഭനമായി. ആശ്രിതർക്കു് ഹിതംമാത്രം ചെയ്യുന്ന ജഗദീശ്വര! നിന്തിരുവടിക്കു നമസ്കാരം."

digitized by www.sreyas.in

പ്രഹ്ലാദനെ തുടന്ന് ബലിയുടെ ധമ്മപത്നിയായ വിന്ധ്യാവലി ഭഗവാനെ നമസ്കരിച്ച് തൊഴുതുകൊണ്ടു പറഞ്ഞു:– "സവ്വേശ്വര! നിന്തിരുവടി ക്രീഡാത്ഥമായി തന്നിൽനിന്നുതന്നെ സൃഷ്ടിച്ചതാണല്ലോ ഈ ലോകങ്ങൾ. അതിനാൽ അവിടുന്നു മാത്രമാണ് ഇവയ്ക്കെല്ലാം നാഥൻ. എന്നാൽ ചിലർ മായാമോഹിതരായിട്ട് ലജ്ജയില്ലാതെ, തങ്ങളാണ് ലോകനാഥന്മാരെന്നു ഭാവിക്കുന്നു. അവരെക്കൊണ്ട്, കത്താവും പ്രഭുവുമായ നിന്തിരുവടിക്കു എന്തു സമർപ്പിക്കാൻകഴിയും? അവരുടെ സ്വന്തമായി ഒന്നും തന്നെയില്ലല്ലോ!"

അനന്തരം ബ്രഹ്മദേവൻ പറഞ്ഞു: "ദേവദേവ! ഇവന്റേതായിരുന്നതെല്ലാം നിന്തിരുവടി എടുത്തുകഴിഞ്ഞു. ഇനിയും ഇവനെ ബന്ധനത്തിൽ വച്ചിരിക്കുന്നതു കഷ്ടമാണ്. ഇവൻ തന്റെ സവ്വസ്വവും, ശരീരവുംകൂടെ, ഉദാരബുദ്ധിയോടുകൂടി നിന്തിരുവടിക്കു നിവേദിച്ചുവല്ലോ. അവിടുത്തെ കൃപ ലഭിക്കുവാൻ ഇത്രയെല്ലാം വേണമോ? നിഷ്കപടകേതിവിശ്വാസത്തോടുകൂടി അല്പം ജലമോ ഒരുതുളസീദളമോ സമർപ്പിച്ചാലും നിന്തിരുവടി പ്രസാദിച്ച് ഉത്തമവൈകുണ്ഠപ്രാപ്തിയെ കൊടുക്കുമല്ലോ. ആസ്ഥിതിക്ക് സവ്വസ്വദാനംചെയ്ത ഇവൻ വ്യസനിക്കാനിടവരാമോ?"

ശ്രീഭഗവാൻ ബ്രഹ്മാവിനോടായി പറഞ്ഞു: "ബ്രഹ്മൻ! ഞാൻ ആരെ അനുഗ്രഹിക്കണമെന്നു വിചാരിക്കുന്നുവോ, അവന്റെ ഭൌതിക ഐശ്വയ്യങ്ങളെ ആദ്യം അപഹരിക്കും. എന്തെന്നാൽ ഐശ്വയ്യമത്തനായ മനുഷ്യൻ ഗവ്വിഷ്ടനായിട്ട് സഹജീവികളേയും, ആ ഐശ്വയ്യങ്ങളെ കൊടുത്ത എന്നെയും അപമാനിക്കും. ഐശ്വയ്യഭ്രഷ്ടനാകുമ്പോൾ മാത്രമെ മദം നശിച്ച് അടക്കവും വണക്കവുമുണ്ടായി എന്നെ ആശ്രയിക്കാനുള്ള സദ്ബുദ്ധിയുണ്ടാവുകയുള്ളു. ജീവൻ നാനായോനികളിൽ എത്രയോ പ്രാവശ്യം ജനിച്ചും മരിച്ചും കഴിഞ്ഞ് എപ്പോഴോ ഒരിക്കലാണ് ഉത്തമമനുഷ്യജന്മം പ്രാപിക്കുന്നത്. ആ വിലയേറിയ നരദേഹത്തെ ഉപയോഗപ്പെടുത്തി എന്നെ ആശ്രയിച്ച ദുഃഖസംസാരത്തിൽ നിന്നും കരകയറാൻ ശ്രമിക്കാതെ തുച്ഛമായ ഐശ്വയ്യാദികളിൽ ഭ്രമിച്ചഹങ്കരിക്കാനാണ് ഭാവമെങ്കിൽ, കിട്ടിയ മനുഷ്യജന്മം കളഞ്ഞുകുളിക്കയാവില്ലേ? ഐശ്വയ്യമധ്യത്തിലിരുന്നാലും പ്രഹ്ലാദാദികളെപ്പോലെ വിവേകം കൈവിടാതെ ഒരുവൻ എന്നെത്തന്നെ ആശ്രയിക്കുന്നുവെങ്കിൽ അതെന്റെ അനുഗ്രഹവിശേഷത്താൽ മാത്രമാണെന്നു ധരിക്കണം.

ഇവൻ ദൈത്യദാനവന്മാരിൽ വച്ച് അഗ്രഗണ്യനായിക്കഴിഞ്ഞു. അസുരവംശത്തിന്റെ കീത്തി ഇവൻമൂലം ശാശ്വതമായി വദ്ധിച്ചിരിക്കുന്നു. ഇവന്റെ സവ്വസ്വവും ഞാനപഹരിച്ചിട്ടും ഇവൻ ഒട്ടും തന്നെ തളന്നില്ല,

digitized by www.sreyas.in

മോഹിച്ചുമില്ല. ആക്കും ജയിക്കാൻ കഴിയാത്ത എന്റെ മായയെ ഇവൻ ജയിച്ചിരിക്കുന്നു. ഇവനെ നോക്കുക. ധനമെല്ലാം ക്ഷയിച്ചു, സ്ഥാനഭ്രംശം വന്നു, അപമാനം സംഭവിച്ചു, വരുണപാശത്താൽ ബന്ധിക്കപ്പെട്ടു, ജ്ഞാതികളാൽ കൈവിടപ്പെട്ടു, എല്ലാററിലുമുപരി ഗുരുവിനാൽ ശപിക്കപ്പെട്ടു. എന്നിട്ടും സത്യത്തിൽനിന്നും അണുവും ചലിക്കാതെ ഉറച്ചു നിന്നു. മററൊരുവനായിരുന്നെങ്കിൽ ഇവയിലേതെങ്കിലും ഒന്നുകൊണ്ടുതന്നെ തളന്നു വീണുപോകുമായിരുന്നു. ഞാനെന്തെല്ലാം വ്യാജധമ്മങ്ങൾ പറഞ്ഞുനോക്കി! എന്നിട്ടും ഇവൻ സത്യത്തെ കൈവിട്ടില്ല. അതിനാൽ ഞാൻ ഇവനിൽ അത്യന്തം സന്തോഷിച്ചിരിക്കുന്നു. ദേവന്മാക്കുപോലും എത്താൻ കഴിയാത്ത ഉന്നതപദവിയെ ഞാൻ ഇവനു കൊടുക്കാൻ പോകയാണ്. അടുത്ത മന്വന്തരത്തിൽ ഇവൻ ഇന്ദ്രനാകും. അതുവരെ ഇവൻ സ്വൎഗ്ഗൈശ്വൎയ്യത്തെയുമതിശയിക്കുന്ന സുതലത്തിൽ ആധിപത്യം വഹിച്ചു സുഖിക്കട്ടെ. അവിടെ എന്റെ കൃപാദൃഷ്ടി ഇവനിൽ എപ്പോഴുമുണ്ടായിരിക്കും. ആധിവ്യാധികളോ, അപമാനമോ മററുവിപത്തുകളോ ഒരിക്കലും നേരിട്ടണ്ടി വരികയില്ല".

ഇപ്രകാരം ബ്രഹ്മാവിനോടു പറഞ്ഞിട്ടു സൎവ്വേശ്വരൻ തന്റെ പ്രിയഭക്തനെ വാത്സല്യപൂൎവ്വകം കടാക്ഷിച്ചുകൊണ്ടരുളിച്ചെയ്തു: "വൈരോചനെ! നിന്നെ ഞാൻ 'മഹാരാജാവെ' എന്നു സംബോധന ചെയ്യുകയാണ്. നിനക്കു സൎവ്വമംഗളങ്ങളും ആശംസിച്ചുകൊണ്ട് ഞാനായി തരുന്ന ഈ സ്ഥാനത്തുനിന്നും നിനക്ക് ഇനിയൊരിക്കലും പതനമുണ്ടാകയില്ല. നീ തൽക്കാലം സുതലത്തിൽ പോയി സുഖമായിരിക്കുക. അവിടെ നിന്റെ ആജ്ഞയെ ചോദ്യം ചെയ്യാനാരും ധൈയ്യപ്പെടുകയില്ല. ഞാൻ നിന്റെ ഗൃഹവാതിൽക്കൽ സദാ സന്നിഹിതനായിരുന്ന് നിങ്ങളെയെല്ലാം രക്ഷിച്ചുകൊള്ളാം. എന്റെ നിരന്തരദശനലാഭത്താൽ നിനക്ക് ഇനിയൊരിക്കലും ആസുരീഭാവമുണ്ടാകയില്ല. നീ മഹാബലിയായിക്കഴിഞ്ഞു. ഈ ബഹുമതി മററാക്കും കിട്ടിയിട്ടില്ലെന്നറിഞ്ഞാലും. ഹേ ദാനശൂര! നിനക്കു സ്വസ്തി ഭവിക്കട്ടെ".



digitized by www.sreyas.in

# അദ്ധ്യായം 23.

## മഹാബലി സുതലത്തിൽ പോകുന്നതും, വാമനമൂർത്തി ഉപേന്ദ്രനായി അഭിഷേകം ചെയ്യപ്പെടുന്നതും

ശ്രീശുകൻ പറഞ്ഞു:- ഭക്തവത്സലനായ ഭഗവാന്റെ അമൃതവാണികൾ മഹാബലിയെ കൃതാർത്ഥനാക്കി പുളകം കൊള്ളിച്ചു. ഭഗവാന്റെ അപാരകാരുണ്യത്തെ ഓർത്തോർത്തു് പരവശനായി നിറഞ്ഞകണ്ണുകളോടും ഇടറിയ കണ്ഠത്തോടും ഉൽകൃഷ്ടമായ ഭക്ത്യാവേശത്തോടും തൊഴുതുകൊണ്ടു് ആ ഭക്തൻ പറഞ്ഞു: "ഭഗവൻ! അവിടുത്തെ ആശ്രിതവാത്സല്യം അടിയനെ തളർത്തിക്കഴിഞ്ഞു. ശുദ്ധസത്വസമ്പന്നരായ ലോകേശന്മാർക്കുപോലും അലഭ്യമായ പരമാനുഗ്രഹം ഈ നീചനു കിട്ടിയല്ലോ! ഈ മഹാഭാഗ്യലാഭത്തിനു തക്കവണ്ണം ഇവനെന്തു ചെയ്യു? തനിക്കു സ്വന്തമായി ഒന്നുമില്ലാത്തവൻ സകലത്തിന്റേയുമുടമസ്ഥനായ നിന്തിരുവടിക്കു് എന്തെങ്കിലും ദാനം ചെയ്യുവെന്നഹങ്കരിക്കുന്നതിൽപരം നീചമായ മനോഭാവം വേറെയുണ്ടോ? പ്രഭോ! ഞാനൊരു നമസ്കാരംപോലും സമർപ്പിച്ചില്ലല്ലോ. ദൈന്യഭാവത്തിൽ ഒന്നു നമിക്കാൻ ഭാവിച്ചുവോ എന്നു സംശയം. അപ്പോഴേക്കും അവിടുന്നു കൃപാവർഷം ചൊരിഞ്ഞുകഴിഞ്ഞു. എന്റെ സ്വാമിയെപ്പോലെ ഭൃത്യവാത്സല്യം ആർക്കുണ്ടു്?" ഇത്രയും പറഞ്ഞിട്ടു് ആ മഹാനുഭാവൻ ശ്രീഭഗവാനേയും ബ്രഹ്മാവിനേയും ശ്രീരുദ്രനേയും വീണ്ടും നമസ്കരിച്ചു.

ഭഗവാൻ ഭക്തനെ വരുണപാശത്തിൽ നിന്നും മോചിപ്പിച്ചു് വാത്സല്യപൂർവ്വം തലോടി. പ്രഹ്ലാദൻ പൌത്രനെ കടാക്ഷിച്ചു് 'ഇവൻ സർവ്വേശ്വരനെ അതിശയമായി പ്രസാദിപ്പിച്ചു് നമ്മുടെ വംശത്തിന്റെ യശസ്സു നിലനിർത്തിയിരിക്കുന്നു' എന്നഭിമാനിച്ചുകൊണ്ടു് ഭഗവാനോടായി പറഞ്ഞു:- "പ്രഭോ! ലോകവന്ദ്യരായ ബ്രഹ്മാദി ദേവശ്രേഷ്ഠന്മാർ നിന്തിരുവടിയുടെ പാദപത്മങ്ങൾ മാത്രമാണു് ഗതിയെന്നുറച്ചു നിരന്തരം സേവിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ അവിടുന്നോ, അസുരന്മാരായ ഞങ്ങളുടെ നീചഗൃഹങ്ങളിൽ ദ്വാരപാലകനായിരിക്കാമെന്നനുഗ്രഹിച്ചിരിക്കുകയാണു്. ഹേ ആശ്രിതരക്ഷക! നിന്തിരുവടിയുടെ സേവാബലമൊന്നു കൊണ്ടാണു് ബ്രഹ്മാവാദികൾക്കു സൃഷ്ടിസാമർത്ഥ്യം മുതലായവയുണ്ടായതു്. അത്ര മഹിമയുള്ള അവിടുന്നു് ദുർവൃത്തരും മൂർഖരുമായ ഞങ്ങളിൽ എന്തു ഗുണം കണ്ടിട്ടാണു് ഇത്രത്തോളം കൃപാവർഷം ചൊരിയുന്നതു്? നിന്തിരുവടി അഹൈതുകകൃപാസിന്ധുവെന്നേ പറയാനുള്ളു. സകല

digitized by www.sreyas.in

ജീവരാശികളും അവിടുത്തെ ലീലാസൃഷ്ടികളാണ്. അപ്പോൾ ചിലരോടു പ്രിയവും മററു ചിലരോടു അപ്രിയവുമുണ്ടാകാനവകാശമില്ല. എന്നാൽ കല്പ കവൃക്ഷമെന്നപോലെ പാദഭക്തരിൽ അധികം പ്രീതനായിരിക്കുന്നതു് അവി ടുത്തെ സ്വഭാവമാണ്. അതിനാൽ ഞങ്ങൾക്ക അവ്യാജഭക്തിതന്നനുഗ്രഹി ക്കണെ."

അതുകേട്ട ഭഗവാൻ പ്രസന്നമുഖനായി അരുളിച്ചെയ്തു: "വത്സ! പ്രഹ്ലാദ! നീ പൌത്രനോടുകൂടി സുതലത്തിൽ പോയി സുഖിച്ചിരിക്കുക. അവിടെ ഗോപുരദ്വാരത്തിൽ ഗദാപാണിയായി നിലകൊള്ളുന്ന എന്റെ ദശന സുഖത്താൽ പരമാനന്ദമനുഭവിക്കുക. നിങ്ങൾക്കൊരിക്കലും കമ്മബന്ധമുണ്ടാ കയില്ല. നിങ്ങൾക്ക മംഗളം ഭവിക്കട്ടെ."

ഭഗവദാജ്ഞയെ ശിരസാവഹിച്ചു് പ്രഹ്ലാദൻ മഹാബലിയോടുകൂടി പ്രഭുവിനെ നമസ്കരിച്ചനുജ്ഞ വാങ്ങി സുതലത്തിലേക്ക പോയി. അനന്തരം ശ്രീഹരി ശുക്രമഹഷിയോടു് ബലി തുടങ്ങിവച്ച യാഗം പൂത്തിയാക്കാൻ കല്പിച്ചു. മഹഷി പറഞ്ഞു: "ഭഗവൻ! യജ്ഞേശനും യജ്ഞപുരുഷനുമായ നിന്തിരു വടിയെ സവ്വസമർപ്പണംചെയ്തു പൂജിച്ചവന് എങ്ങനെ കമ്മവിച്ഛിത്തി വരാ നാണ്? കമ്മങ്ങളിൽ എവിടെയെവിടെ എന്തെന്തുവൈകല്യങ്ങൾ വന്നാലും അവിടുത്തെ തിരുനാമസങ്കീത്തനമാത്രത്താൽ ഷഡിഭ്രംതിന്ന് ആ കമ്മങ്ങൾ പരിപൂണ്ണമാകുന്നു. എങ്കിലും തിരുമനസ്സിലെ കല്പന അനുസരിച്ചുകൊള്ളാം. അതു് പരമശ്രേയസ്സിനെ തരുമല്ലൊ". ഇങ്ങനെ പറഞ്ഞിട്ടു് ആചായ്യൻ യാഗസമാപ്തി വരുത്തി.

ഭഗവാൻ ഇന്ദ്രനേയും ദേവന്മാരേയും മുമ്പെന്നപോലെ സ്വൎഗ്ഗത്തിൽ സുഖമായിരുത്തി. അനന്തരം ബ്രഹ്മദേവൻ ദേവന്മാരോടും ഋഷികളോടും പിതൃ ക്കളോടും ചേന്ന് വാമനമൂത്തിയെ ഉപേന്ദ്രനായി അഭിഷേകം ചെയ്തു. അപ്പോൾ സമസ്തചരാചരങ്ങളും സന്തോഷിച്ചു. ഉപേന്ദ്രന്റെ സംരക്ഷണ യിൽ വേദകമ്മങ്ങൾക്കും ദേവന്മാക്കും ധമ്മത്തിനും കീത്തിക്കും വ്രതങ്ങൾക്കും ഐശ്വയ്യങ്ങൾക്കും അഭിവൃദ്ധിയുണ്ടായി. ഇന്ദ്രൻ ഭയംതീന്ന സ്വർഗ്ഗം ഭരിച്ചു.

ഭഗവാന്റെ ഈ അത്ഭുതലീലയെ കേൾക്കുകയോ, കീത്തിക്കുകയോ, സ്മരിക്കുകയോ ചെയ്താൽ സവ്വ പാപങ്ങളും നശിച്ചു് പരമപദപ്രാപ്തി കൈവരും. ഉരുക്രമന്റെ മഹിമയെ നിണ്ണയിച്ചുപറയാൻ പുറപ്പെടുന്നതു് ഭൂമിയിലുള്ള മണൽത്തരികളെ എണ്ണിത്തിട്ടപ്പെടുത്താനുള്ള പരിശ്രമംപോലെ അസാദ്ധ്യവും പരിഹാസ്യവുമാകുന്നു. യാഗം, ശ്രാദ്ധം, ഗുരുപൂജ മുതലായ ശുഭകമ്മങ്ങൾ നടത്തുമ്പോൾ ഈ പുണ്യചരിതം ക്രമത്തിൽ കീത്തിക്കുന്നതായാൽ ആ കമ്മ ങ്ങളെല്ലാം വേണ്ടതുപോലെ ചെയ്യപ്പെട്ടതായി ഭവിക്കും.

digitized by www.sreyas.in

# അദ്ധ്യായം 24.

## മത്സ്യാവതാരം

ശ്രീപരീക്ഷിത്തു പറഞ്ഞു:- ഭഗവൻ! ശ്രീഹരിയുടെ ആശ്ചൎയ്യത്തേയും അത്ഭുതകരവുമായ മത്സ്യാവതാരലീലയെ കേൾക്കാനാഗ്രഹിക്കുന്നു. സൎവ്വേശ്വരൻ എന്തിനായിട്ടു് ജുഗുപ്സാവഹവും തമഃപ്രകൃതിയുമായ മത്സ്യരൂപത്തെ ധരിച്ചു? ഉത്തമശ്ലോകന്റെ എല്ലാ ലീലകളും സൎവ്വലോകത്തിനും സുഖാവഹമാകയാൽ വിസ്തരിച്ചരുളിച്ചെയ്യണം.

ഭഗവാൻ ബാദരായണി അരുളിച്ചെയ്തു:- ഗോക്കൾ, ബ്രാഹ്മണർ, ദേവന്മാർ, സാധുക്കൾ, എന്നിവരുടേയും വേദം, ധൎമ്മം, അൎത്ഥം എന്നിവയുടേയും രക്ഷക്കായി ശ്രീഭഗവാൻ സന്ദർഭാനുസരണം പലപല ശരീരങ്ങളെ ധരിക്കുന്നു. ഭഗവാന്റെ മത്സ്യാവതാരം നികൃഷ്ടമാണെന്നു ധരിക്കേണ്ട. വായു ഉച്ചനീചങ്ങളായ വസ്തുക്കളിൽ തട്ടി വീശിയാലും അവയുടെ ഗുണദോഷങ്ങൾ വായുവിനെ ബാധിക്കാറില്ലല്ലോ. അതുപോലെ ഗുണാതീതനായ ഭഗവാൻ ഏതു രൂപമെടുത്താലും അതിന്റെ ഗുണങ്ങളാൽ ബാധിക്കപ്പെടുന്നില്ല.

കഴിഞ്ഞ കല്പാവസാനത്തിൽ സത്യവ്രതനെന്ന മഹാനായ രാജൎഷി ജലപാനം മാത്രം ചെയ്തുകൊണ്ടു് ശ്രീനാരായണനെക്കുറിച്ചു തപസ്സു ചെയ്തുകൊണ്ടിരുന്നു. ആ രാജാവിനെ അനുഗ്രഹിക്കണമെന്നു ഭഗവാൻ സങ്കല്പിച്ചു. ഒരു ദിവസം കൃതമാലയെന്ന നദിയിൽ രാജാവു് തർപ്പണം ചെയ്യുന്നതിനു കയ്യിലെടുത്ത ജലത്തിൽ ഭഗവാൻ ഒരു ചെറിയ മത്സ്യമായി പ്രത്യക്ഷപ്പെട്ടു. അതുകണ്ട രാജാവു് മത്സ്യത്തിനെ നദിയിൽതന്നെയിട്ടു. അപ്പോൾ മത്സ്യം 'ഹേ ദീനവത്സല! സ്വജാതികളാകുന്ന ജലജന്തുക്കളെ ഭയപ്പെട്ടു ദുഃഖിക്കുന്ന എന്നെ ഉപേക്ഷിക്കരുതെ' എന്നു ദയനീയമായി പ്രാൎത്ഥിച്ചു. ദയാലുവായ രാജാവു് മത്സ്യത്തെ തന്റെ ജലപാത്രത്തിലെടുത്തിട്ടുകൊണ്ടു ആശ്രമത്തിലേക്കുപോയി. മത്സ്യം അതിശീഘ്രം വലുതായിട്ടു് തനിക്കു സുഖമായി വസിക്കത്തക്കവിധം വിസ്താരമായ വാസസ്ഥാനം തരണമെന്നപേക്ഷിച്ചു. അപ്പോൾ രാജാവു് അതിനെ ഒരു കുട്ടകത്തിലും, തുടൎന്നു് കുളം, തടാകം മുതലായ വലിയ വലിയ ജലാശയങ്ങളിലും നിക്ഷേപിച്ചു. മായാമത്സ്യമാവട്ടെ അതാതു സ്ഥാനങ്ങളിലൊതുങ്ങാതവണ്ണം വലുതായിട്ടു് തുടരെത്തുടരെ തന്നെ രക്ഷിക്കണമെന്നു പ്രാൎത്ഥിച്ചു. രാജാവു് ഒടുവിൽ മത്സ്യത്തിനെ സമുദ്രത്തിൽ കൊണ്ടുപോയിട്ടു. അപ്പോഴും മത്സ്യം, അത്യന്തം വിപുലമായ ഒരു

digitized by www.sreyas.in

ശരീരധാരണം ചെയ്തിട്ട് 'പ്രഭോ! എന്നെ തിമിംഗലാദികൾ ഭക്ഷിക്കുമെന്നു ഞാൻ ഭയപ്പെടുന്നു. എന്നെ ഉപേക്ഷിക്കാതെ രക്ഷിക്കണെ' എന്നപേക്ഷിച്ചു.

സത്യവ്രതൻ ആശ്ചര്യഭരിതനായി പറഞ്ഞു: "ഈവിധം എന്നെ മോഹിപ്പിക്കുന്ന അത്ഭുതവീര്യമുള്ള ഒരു ജലജന്തുവിനെ ഞാൻ കണ്ടിട്ടില്ല. അവിടുന്ന് കാരണജലത്തിൽ ശയിക്കുന്ന സാക്ഷാൽ ശ്രീനാരായണൻ തന്നെയാണ്. ഭൂതാനുഗ്രഹത്തിനായി ഈ രൂപം ധരിച്ചിരിക്കുകയാണ്, നിശ്ചയം. ഞാൻ നിന്തിരുവടിയെ ശരണം പ്രാപിച്ച് നമസ്കരിക്കുന്നു. പ്രാണികളുടെ ഹിതത്തിനായി നാനാവതാരങ്ങളെടുക്കുന്ന നിന്തിരുവടി എന്തു കാര്യാർത്ഥമായി ഇപ്പോൾ ഈ രൂപം ധരിച്ചിരിക്കുന്നുവെന്നരുളിച്ചെയ്യണം."

ഭക്തപ്രിയനായ ഭഗവാനരുളിച്ചെയ്തു: "രാജൻ! ഇന്നേക്കു ഏഴാംനാൾ മൂന്നുലോകങ്ങളും പ്രളയജലത്തിൽ മുങ്ങിപ്പോകും. അപ്പോൾ എന്റെ സങ്കല്പത്താൽ ഒരു വലിയ കപ്പൽ നിന്റെ സമീപമെത്തും. നീ സകല ഓഷധിബീജങ്ങളോടും സകല പ്രാണിവർഗ്ഗങ്ങളോടും സപ്തർഷികളോടുംകൂടി അതിൽ കയറിക്കൊള്ളണം. അങ്ങനെയിരിക്കെ ഭയങ്കരകൊടുങ്കാറ്റുണ്ടായി സമുദ്രം ക്ഷോഭിച്ച് കപ്പൽ ഇളകിയാടും. ആ സമയത്ത് നിന്റെ സമീപത്ത് എന്നെ കാണാൻ സാധിക്കും. എന്റെ കൊമ്പിൽ വാസുകിയാകുന്ന കയറുകൊണ്ട് കപ്പലിനെ ബന്ധിച്ചുകൊള്ളുക. ഞാൻ ആയിരം ചതുർയുഗം കപ്പലും വലിച്ചുകൊണ്ട് പ്രളയസമുദ്രത്തിൽ സഞ്ചരിക്കും. ആ സമയത്ത് നിന്റെ സംശയങ്ങളെല്ലാം തീർത്തു നിനക്കു ബ്രഹ്മസാക്ഷാത്കാരം സാധിച്ചുതരാം."

ഇപ്രകാരം അരുളിച്ചെയ്തിട്ടു മത്സ്യമൂർത്തി അന്തർദ്ധാനംചെയ്തു. ഭഗവാൻ അരുളിച്ചെയ്തതുപോലെയെല്ലാം സംഭവിച്ചു. കൊടുങ്കാറ്റും പേമാരിയും കാരണം സമുദ്രജലമുയർന്നു ഭൂമിയെ മുഴുവൻ മൂടി. ഭഗവദാദേശത്തെ ധ്യാനിച്ചുകൊണ്ടിരുന്ന സത്യവ്രതന്റെ സമീപം കപ്പൽ വന്നുചേർന്നു. അതിൽ സപ്തർഷികളുമുണ്ടായിരുന്നു. ഓഷധിബീജങ്ങളോടും പ്രാണിവർഗ്ഗങ്ങളോടുംകൂടി രാജാവ് അതിൽകയറി. സപ്തർഷികൾ രാജാവിനോട് സർവ്വസങ്കടനാശകനായ ശ്രീകേശവനെ ധ്യാനിക്കാനുപദേശിച്ചു. അതനുസരിച്ച് രാജാവ് ഭഗവാനെ ധ്യാനിച്ചപ്പോൾ മത്സ്യമൂർത്തി പ്രത്യക്ഷപ്പെട്ടു. കപ്പലിനെ മത്സ്യമൂർത്തിയുടെ കൊമ്പിൽ ചേർത്തു ബന്ധിച്ചിട്ട് സത്യവ്രതൻ പരിതുഷ്ടനായി ഭഗവാനെ സ്തുതിച്ചു:-

"ഭഗവൻ! അനാദികാലം മുതൽക്ക് അവിദ്യാസംസാരത്തിൽ മുങ്ങി പരിതപിക്കുന്ന ജീവൻ ഏതോ പുണ്യവിശേഷത്താൽ നിന്തിരുവടിയുടെ പാദമൂലത്തെ ആശ്രയിക്കുന്നു. അപ്രകാരം ആശ്രയിക്കുന്നവനെ കരകയറുന്ന

digitized by www.sreyas.in

കർണ്ണധാരനായ പരമഗുരുവായി നിന്തിരുവടി ഭവിക്കുന്നു. കർമ്മാധീനമായ ജീവലോകം അവിദ്യഹേതുവായിട്ട് സ്വരൂപാനന്ദത്തെ മറക്കുന്നു. ദേഹാഭിമാനംമൂലം വിഷയാശക്ക് വശപ്പെട്ട് അനന്തദു:ഖമനുഭവിക്കുന്നു. അവിടുത്തെ ശ്രീചരണങ്ങളെ സമാശ്രയിച്ചാൽ മാത്രമെ അജ്ഞാനം നശിക്കുകയുള്ളൂ. അപ്രകാരം ശരണം പ്രാപിക്കുന്ന ഞങ്ങൾക്കു ത്വല്പാദസേവാരതിയെ തന്ന് ഹൃദയഗ്രന്ഥിയെ ഭേദിച്ചുകളയാൻ അനുഗ്രഹിക്കണം. നിന്തിരുവടിയെയൊഴിച്ച് മററാരെ ആശ്രയിച്ചാലും അവിടുത്തെ പ്രസാദലേശത്തിന്റെ പതിനായിരത്തിലൊരംശംപോലും ലഭ്യമല്ല.

അതിനാൽ പരമഗുരുവായ ഞാൻ നിന്തിരുവടിയെ ശരണം പ്രാപിക്കുന്നു. അജ്ഞാനി, തന്നെപ്പോലെ അജ്ഞാനിയെ ഗുരുവായി വരിച്ചാൽ രണ്ടുപേക്കും അധ:പതനമാണ് ഫലം. ആത്മജ്ഞാനിയല്ലാത്ത പ്രാകൃതഗുരു പ്രാകൃതശിഷ്യനു സംസാരത്തെ വർദ്ധിപ്പിക്കുന്ന അർത്ഥകാമങ്ങളെയായിരിക്കും ഉപദേശിക്കുന്നതു്. തത്ഫലമായി ഗുരുവും ശിഷ്യനും നശിക്കുന്നു. അവ്യയനായ നിന്തിരുവടിയാവട്ടെ, അമോഘമായ പരമജ്ഞാനത്തെ ഉപദേശിച്ച് കൈവല്യം പ്രാപിപ്പിക്കുന്നു. സർവ്വലോകഗുരുവും സുഹൃത്തും പ്രിയനും ഈശ്വരനും ആത്മാവും അവിടുന്ന് തന്നെയാണ്. എന്നിട്ടും മൂഢൻ ഹൃദയേശനായ നിന്തിരുവടിയെ അറിയുന്നില്ല. ഞാനാവട്ടെ, ദേവദേവനും പരമേശ്വരനും വരേണ്യനുമായ നിന്തിരുവടിയെ ഗുരുവായി വരിക്കുന്നു. എന്റെ ഹൃദയഗ്രന്ഥികൾ നിശ്ശേഷം ഭേദിക്കത്തക്കവിധം ഉപദേശം തന്നനുഗ്രഹിക്കുമാറാകണം”.

ഇപ്രകാരം പ്രാർത്ഥിച്ച രാജാവിനു ഭഗവാൻ പരമതത്വമുപദേശിച്ചു. അതാണ് മത്സ്യപുരാണമെന്ന ഉൽകൃഷ്ടസംഹിത. അതിനെ വഴിപോലെ ധരിച്ച സത്യവ്രതനു ഭഗവത്കൃപയാൽ പരമാർത്ഥജ്ഞാനമുണ്ടായി. സത്യവ്രതൻ ഈ കല്പത്തിൽ വൈവസ്വതനെന്ന മനുവായിരിക്കുകയാണ്. കഴിഞ്ഞ കല്പാവസാനത്തിൽ നിദ്രാധീനനായ ബ്രഹ്മാവിന്റെ മുഖത്തിൽനിന്നും നിർഗ്ഗമിച്ച വേദാഭിമാനിദേവതകളെ ഹയഗ്രീവനെന്ന ദാനവൻ അപഹരിച്ചു. മത്സ്യമൂർത്തി അവനെ സംഹരിച്ച് വേദങ്ങളെ വീണ്ടെടുത്ത് ബ്രഹ്മാവിനു നൽകി.

അഷ്ടമസ്കന്ധം അവസാനിച്ചു.

digitized by www.sreyas.in

# നവമസ്കന്ധം

## അദ്ധ്യായം 1.

### സൂര്യവംശം– സുദ്യുമ്നചരിതം

ശ്രീശുകൻ പറഞ്ഞു:– കശ്യപന് അദിതിയിൽ വിവസ്വാൻ അഥവാ സൂര്യനുണ്ടായി. വിവസ്വാന് ശ്രദ്ധാദേവിയിൽ ശ്രാദ്ധദേവൻ അഥവാ വൈവസ്വതമനു ജനിച്ചു. അദ്ദേഹം പുത്രലാഭാർത്ഥം ഗുരുവായ വസിഷ്ഠമഹർഷിയെക്കൊണ്ടൊരു യാഗം ചെയ്യിച്ചു. വൈവസ്വതൻ പുത്രനെയാണാഗ്രഹിച്ചതു്. പക്ഷെ പത്നിയായ ശ്രദ്ധാദേവി ഒരു പുത്രി വേണമെന്നാണു് മോഹിച്ചതു്. അവൾ ഹോതാവിനോടു് തന്റെ ആഗ്രഹം അറിയിച്ചു. ഹോതാവു് അപ്രകാരം സങ്കല്പിച്ചു് കർമ്മം നടത്തി. തൽഫലമായി സ്ത്രീസന്താനമുണ്ടായി. അവൾക്കു് ഇളയെന്നു പേരിട്ടു. ജനിച്ചതു പുത്രിയാണെന്നു കണ്ടു് മനുവിനു ഇച്ഛാഭംഗമുണ്ടായി. ദമ്പതികൾക്കു സത്കർമ്മങ്ങളിൽ ഏകാഭിപ്രായം വേണം, അല്ലെങ്കിൽ ദോഷം വരുമെന്നാണു് ഇവിടെ കാണിക്കുന്നതു്. മനു വസിഷ്ഠനോടു തന്റെ സങ്കടമറിയിച്ചു. വസിഷ്ഠൻ ജ്ഞാനദൃഷ്ടികൊണ്ടു് അങ്ങനെ സംഭവിച്ചതിന്റെ കാരണം മനസ്സിലാക്കിട്ടു്, ശ്രീനാരായണനെ വഴിപോലെ സേവിച്ചു പ്രസാദിപ്പിച്ചു. ഭഗവദനുഗ്രഹത്താൽ ഇളയെന്ന സ്ത്രീപ്രജ, സുദ്യുമ്നനെന്ന പുരുഷനായി മാറി.

ഒരിക്കൽ സുദ്യുമ്നൻ കുറെ ഭടന്മാരോടുകൂടി നായാട്ടിനായി വനത്തിൽ പോയി. ആ പ്രദേശം ശ്രീപാർവ്വതീപരമേശ്വരന്മാരുടെ ക്രീഡാസങ്കേതമായിരുന്നു. അവിടെ പ്രവേശിക്കുന്ന പുരുഷൻ സ്ത്രീയായിഭവിക്കുമെന്നു് ശ്രീപാരാശക്തിയുടെ ശാപമുണ്ടായിരുന്നു. അതറിയാതെ പ്രവേശിച്ച സുദ്യുമ്നനും പരിവാരങ്ങളും അവരുടെ കുതിരകളും കൂടി സ്ത്രീകളായിത്തീർന്നു. അവർ ലജ്ജയും ദുഃഖവും കാരണം നാട്ടിലേക്കു മടങ്ങാതെ വനത്തിൽതന്നെ അലഞ്ഞുതിരിഞ്ഞു. സ്ത്രീയായ സുദ്യുമ്നനെ – അഥവാ ഇളയെ – ചന്ദ്രന്റെ പുത്രനായ ബുധൻ കണ്ടു. രണ്ടുപേരും പരസ്പരം ആകർഷിക്കപ്പെട്ടു് ദമ്പതികളായി. അവരുടെ പുത്രനായി പുരൂരവസ്സുണ്ടായി. പുരൂരവസ്സ് ചന്ദ്രവംശത്തിലെ ആദിരാജാവായി ഭവിച്ചു.

digitized by www.sreyas.in

സ്ത്രീത്വം ഭവിച്ച സുദ്യുമ്നൻ സങ്കടനിവൃത്തിക്കായി ഗുരുവായ വസിഷ്ഠനെ സ്മരിച്ചു. അപ്പോൾ വസിഷ്ഠൻ അവിടെ പ്രത്യക്ഷപ്പെട്ടു്, സുദ്യുമ്നന്റെ അവസ്ഥയിൽ അനുകമ്പ തോന്നി, ശ്രീശങ്കരനെ സ്തുതിച്ചു പ്രസാദിപ്പിച്ചു. പ്രസന്നനായ ശ്രീശിവൻ പൂർവ്വശാപവാക്കും വസിഷ്ഠന്റെ അഭിലാഷവും സത്യമാക്കുവാനായി, സുദ്യുമ്നൻ ഒന്നിടവിട്ട മാസങ്ങളിൽ സ്ത്രീയും പുരുഷനുമായി ഭവിക്കട്ടെയെന്നനുഗ്രഹിച്ചു. സുദ്യുമ്നൻ നാട്ടിൽ മടങ്ങി വന്നു് രാജ്യം ഭരിച്ചു. രാജാവിനു ഉല്ക്കലൻ, ഗയൻ, വിമലൻ എന്ന മൂന്നു പുത്രരുണ്ടായി. സുദ്യുമ്നൻ സ്ത്രീയായി ഭവിക്കുന്ന മാസങ്ങളിൽ ലജ്ജിച്ചു കൊട്ടാരത്തിൽനിന്നും പുറത്തുവരാതിരുന്നു. ആ കാരണത്താൽ പ്രജകൾക്കു് രാജാവിൽ ബഹുമാനമില്ലാതായി. ഒടുവിൽ രാജ്യത്തെ, തനിക്കു ബുധനിൽനിന്നുണ്ടായ പുത്രരുവസുസ്സിനു കൊടുത്തിട്ടു് സുദ്യുമ്നൻ വനത്തിൽ പോയി തപസ്സുചെയ്തു് ശിഷ്ടായുസ്സു് കഴിച്ചുകൂട്ടി.

## അദ്ധ്യായം 2.

### വൈവസ്വതന്റെ ഏഴു പുത്രന്മാരുടെ ചരിതം

ശ്രീശുകൻ പറഞ്ഞു:— സുദ്യുമ്നൻ വനത്തിലേക്കു പോയിക്കഴിഞ്ഞു് വൈവസ്വതമനു സന്താനലാഭാർത്ഥം ശ്രീഹരിയെ തപസ്സിനാൽ പ്രസാദിപ്പിച്ചു. തൽഫലമായി ഇക്ഷ്വാകു, നൃഗൻ, ശര്യാതി, ദിഷ്ടൻ, ധൃഷ്ടൻ, കരൂഷൻ, നരിഷ്യന്തൻ, പൃഷധ്രൻ, നഭഗൻ, കവി എന്ന പത്തു പുത്രരുണ്ടായി.

പൃഷധ്രൻ പിതൃരാജ്ഞയാൽ പശുപാലനം ചെയ്തുവന്നു. ഒരു രാത്രിയിൽ പശുക്കൂട്ടിൽ പുലികടന്നു് ഒരു പശുവിനെ പിടിച്ചു. പശുവിന്റെ നിലവിളികേട്ടു് പൃഷധ്രൻ ചെന്നു് ഇരുട്ടിൽ പുലിയാണെന്നു തെററിദ്ധരിച്ചു് പശുവിനെ കൊന്നു. വസിഷ്ഠൻ അതറിഞ്ഞു് 'ഗോവധം ചെയ്ത പൃഷധ്രൻ ശൂദ്രനായി ഭവിക്കട്ടെ'യെന്നു ശപിച്ചു. വിവേകിയായ പൃഷധ്രൻ ശാപത്തെ തന്റെ പ്രാരബ്ധമാണെന്നുറച്ചു് ധൈര്യപൂർവ്വം സ്വീകരിച്ചു. ഉടനെ ലോകവ്യവഹാരങ്ങളിൽ നിന്നും വിരമിച്ചു് മുഴുവൻ സമയവും സർവ്വാത്മാവായ ശ്രീഹരിയെ ഏകാന്തഭക്തിയോടുകൂടി ഭജിച്ചു. ഇന്ദ്രിയജിതനായി, വിഷയങ്ങളിൽ ദൃഢവിരക്തനായി, യദൃച്ഛയാകിട്ടുന്നതുകൊണ്ടു് ശരീരയാത്ര നിർവഹിച്ചു. ജഡനോ,

digitized by www.sreyas.in

അന്ധനോ, ബധിരനോ എന്നു തോന്നിക്കുമാറ് സഞ്ചരിച്ച്, ഭഗവാനെ ഒരു ക്ഷണവും മറക്കാതെ ഭജിച്ച് ജീവന്മുക്തനായി. ഒടുവിൽ കാട്ടുതീയിൽ എരിയുന്ന ഒരു വനത്തിൽ പ്രവേശിച്ച് അതിൽ ശരീരം ദഹിപ്പിച്ച് പരമപദം പ്രാപിച്ചു.

കവി എന്ന പുത്രൻ ജന്മനാ വിരക്തനായിരുന്നതിനാൽ ബന്ധുക്കളേയും രാജ്യത്തേയുമുപേക്ഷിച്ച് കാട്ടിൽ ചെന്ന് പരമപുരുഷനെ ചിത്തത്തിലുറപ്പിച്ചു തപസ്സു ചെയ്ത് പരമഗതി നേടി. കരൂഷന്മാർ ധർമ്മനിഷ്ഠരും ബ്രാഹ്മണഭക്തരുമായിട്ട് ഉത്തരദേശങ്ങളെ പരിപാലിച്ചു. ധൃഷ്ടന്റെ സന്തതികളായി ധാർഷ്ടമെന്നപേരിൽ ഒരു ക്ഷത്രിയവംശമുണ്ടായി. അവർ ശമദമാദിഗുണസമ്പന്നരായ ബ്രാഹ്മണരായി ഭവിച്ചു. നൃഗന്റെ പുത്രനായ സുമതിയിൽ നിന്നും ഭൂതജ്യോതിസ്സ്, വസു, പ്രതീകൻ തുടങ്ങിയ പരമ്പരയുണ്ടായി. നരിഷ്യന്തന്റെ വംശത്തിൽ അഗ്നിദേവന്റെ അംശമായി അഗ്നിവേശ്യനുണ്ടായി. ആ രാജാവിൽനിന്നും അഗ്നിവേശ്യായനമെന്ന ബ്രാഹ്മണവംശമുണ്ടായി. ദിഷ്ടന്റെ പുത്രനായ നാഭാഗൻ കൃഷി, ഗോരക്ഷ മുതലായ പ്രവൃത്തികൾ നിമിത്തം വൈശ്യനായി ഭവിച്ചു. ആ വംശത്തിലെ മഹാനായ ഒരു ചക്രവർത്തിയായിരുന്നു മരുത്തൻ. അദ്ദേഹം ചെയ്ത യജ്ഞം പോലെ അന്യരാരും ചെയ്തിട്ടില്ല. ആ യജ്ഞത്തിനു വേണ്ട ഉപകരണങ്ങളെല്ലാം സ്വർണ്ണംകൊണ്ടുള്ളവയായിരുന്നു. ആ യജ്ഞത്തിൽ ഇന്ദ്രൻ സോമപാനംചെയ്ത് മത്തനായത്രെ. ഋത്വിഗാദികൾ ദക്ഷിണകൾ കൊണ്ട് സന്തോഷിച്ചു. ഭക്ഷണപദാർത്ഥങ്ങൾ വിളമ്പിയത് മരുദ്ദേവന്മാരും മേലന്വേഷണക്കാർ വിശ്വേദേവന്മാരുമായിരുന്നു. ആ പരമ്പരയിൽ തൃണബിന്ദുവെന്ന രാജാവിന്റെ പുത്രിയായ ഇഡവിഡയെ വിശ്രവസ്സുമഹർഷി വിവാഹം ചെയ്തു. അവരുടെ പുത്രനായി കുബേരൻ ജനിച്ചു. തൃണബിന്ദുവിന്റെ അനന്തരഗാമികളും മഹായശസ്വികളായിരുന്നു.

---

## അദ്ധ്യായം 3.

### ശര്യാതിയുടെ വംശം

ശ്രീശുകൻ പറഞ്ഞു:- മനുപുത്രനായ ശര്യാതി വേദാർത്ഥമറിയുന്നവരിൽ അഗ്രഗണ്യനായിരുന്നു. അദ്ദേഹത്തിന്റെ പുത്രിയായി സുന്ദരിയായ സുകന്യ ജനിച്ചു. മഹാരാജാവ് ഒരിക്കൽ പുത്രിയോടുകൂടി വനത്തിൽ പോയപ്പോൾ, യദൃച്ഛയാ ച്യവനമുനിയുടെ ആശ്രമപ്രദേശത്തിൽ പ്രവേശിച്ചു.

digitized by www.sreyas.in

അവിടെ ച്യവനൻ വളരെക്കാലമായി തപസ്സു ചെയ്തുകൊണ്ടിരിക്കുകയായിരുന്നു. ശരീരമെല്ലാം പുററുകൊണ്ടുമൂടി, രണ്ടു കണ്ണുകൾമാത്രം തിളങ്ങിക്കാണാമായിരുന്നു. സുകന്യ അതുകണ്ടിട്ടു് എന്തെന്നറിയാതെ ബാല്യസഹജമായ ചാപല്യത്താൽ ഒരു മുള്ളുകൊണ്ടു് ആ തേജോഗോളങ്ങളിൽ കുത്തിനോക്കി. അപ്പോൾ കണ്ണിൽനിന്നും രക്തം പ്രവഹിച്ചു. തൽക്ഷണം രാജാവിനും സകലപരിവാരങ്ങൾക്കും ജലമലാദികൾ തടസ്സപ്പെട്ടുകണ്ടു. രാജാവു് പെട്ടെന്നുണ്ടായ ഈ അത്യാഹിതത്തിന്റെ കാരണമെന്തെന്നാലോചിച്ചിട്ടു്, ച്യവനമുനിക്കു് ആരെങ്കിലും ഉപദ്രവമുണ്ടാക്കിയോ എന്നാരാഞ്ഞു. അപ്പോൾ ഭീതയായ സുകന്യ തനിക്കുപററിയ അബദ്ധം പറഞ്ഞു കേൾപ്പിച്ചു. അതറിഞ്ഞു ശര്യാതിക്കും ഭയമായി. അദ്ദേഹം മുനിയെ സമീപിച്ചു് ക്ഷമായാചനം ചെയ്തു പ്രസാദിപ്പിച്ചു. മഹർഷിക്കു തന്റെ പുത്രിയിൽ മോഹമുണ്ടെന്നറിഞ്ഞു്, ചെയ്ത അപചാരത്തിനു പ്രായശ്ചിത്തമായി സുകന്യയെ മുനിക്കു ദാനം ചെയ്തു. അതോടുകൂടി എല്ലാവർക്കും സങ്കടം തീർന്നു. രാജാവും സൈന്യവും മടങ്ങിപ്പോയി.

പതിവ്രതയായ സുകന്യ, വൃദ്ധനും മഹാകോപിഷ്ഠനുമായ ഭർത്താവിന്റെ ഇംഗിതമറിഞ്ഞു് ശ്രദ്ധാഭക്തിയോടുകൂടി നിരന്തരം ശുശ്രൂഷിച്ചു്, പതിക്കു് തന്നിൽ പ്രീതിയെ ഉളവാക്കി. അങ്ങനെയിരിക്കെ, ഒരിക്കൽ അശ്വിനീദേവതകൾ ച്യവനാശ്രമത്തിൽ വന്നു. മഹർഷി അവരെ പൂജിച്ചിട്ടു് "നിങ്ങൾ എനിക്കു യൌവ്വനം തരണം. പകരം ഞാനുമൊരു സഹായം ചെയ്തുതരാം. നിങ്ങൾക്കിപ്പോൾ യജ്ഞത്തിൽ സോമഭാഗമില്ലല്ലോ. അതു ഞാനുണ്ടാക്കിത്തരാം" എന്നുപറഞ്ഞു. അവർ സമ്മതിച്ചു മുനിയോടു് അവിടെയുള്ള സിദ്ധഹ്രദത്തിൽ മുങ്ങാൻ പറഞ്ഞു് തങ്ങളും ഒരുമിച്ചിറങ്ങി മുങ്ങി. ജലത്തിൽ നിന്നു നിഷ്ക്രമിച്ചതു് തുല്യരൂപികളായ മൂന്നു് അതിസുന്ദരയുവാക്കളായിരുന്നു. സുകന്യക്കു് അവരിലാരാണു് തന്റെ ഭർത്താവെന്നറിയാൻ കഴിഞ്ഞില്ല. അവൾ ആ ദേവന്മാരെത്തന്നെ ശരണംപ്രാപിച്ചു പ്രാർത്ഥിച്ചു. അവളുടെ പാതിവ്രത്യത്തിൽ സന്തോഷിച്ചു് ദേവന്മാർ ച്യവനനെ കാണിച്ചുകൊടുത്തിട്ടു സ്വർഗ്ഗത്തിലേക്കു പോയി. ആ യുവദമ്പതികൾ സന്തോഷമായി കാലംകഴിച്ചു.

ഒരിക്കൽ ശര്യാതി ച്യവനമഹർഷിയെക്കൊണ്ടൊരു യാഗം നടത്തിക്കണമെന്നു സങ്കല്പിച്ചു് ച്യവനാശ്രമത്തിൽ വന്നു. തന്റെ പുത്രിയോടുകൂടി ഒരു യുവസുന്ദരനിരിക്കുന്നതുകണ്ടു. അവൻ അന്യനാണെന്നു സംശയിച്ചു് പുത്രിയിൽ വ്യഭിചാരദോഷം ചുമത്തി ശകാരിച്ചു. സുകന്യ ചിരിച്ചുകൊണ്ടു് ഭർത്താവിനു് യൌവ്വനം ലഭിച്ച കഥ പറഞ്ഞുകേൾപ്പിച്ചു. സന്തുഷ്ടനായ

digitized by www.sreyas.in

പിതാവു് മകളെ വാത്സല്യപൂർവ്വമാശ്ലേഷിച്ചഭിനന്ദിച്ചു. ച്യവനമുനി രാജാവിനെക്കൊണ്ടു് യാഗം നടത്തിച്ചു. അതിൽ അശ്വിനീദേവതകൾക്കും സോമപാത്രം സമർപ്പിക്കപ്പെട്ടു. ഇന്ദ്രൻ അതുകണ്ടു കോപിച്ചു് ച്യവനനെ വധിക്കാൻ വജ്രായുധമോങ്ങി. ച്യവനൻ ഇന്ദ്രന്റെ കരത്തെ വജ്രായുധത്തോടുകൂടി സ്തംഭിപ്പിച്ചു. അപ്പോൾ ദേവന്മാർ വേറെ നിവൃത്തിയില്ലാതെ അശ്വിനീദേവതകൾക്കും സോമപാനത്തിനുള്ള അർഹത സമ്മതിച്ചുകൊടുത്തു.

ശര്യാതിയുടെ പൌത്രനായ രേവതൻ സമുദ്രമദ്ധ്യത്തിൽ, ഇപ്പോൾ ദ്വാരകയെന്നറിയപ്പെടുന്ന കുശസ്ഥലിയെ നിർമ്മിച്ചു വസിച്ചു. രേവതനു് കകുദ്മി തുടങ്ങിയ 100 പുത്രന്മാരും രേവതിയെന്ന പുത്രിയുമുണ്ടായി. തന്റെ ഓമനപ്പുത്രിക്കു് അനുരൂപനായ വരനാരെന്നു് ബ്രഹ്മാവിനോടുതന്നെ ചോദിക്കാമെന്നു നിശ്ചയിച്ചു് പുത്രിയോടുകൂടി സത്യലോകത്തിൽ ചെന്നു. ബ്രഹ്മാവു് ചിരിച്ചുകൊണ്ടു്: "അങ്ങു് ഭൂലോകത്തിൽ നിന്നു പുറപ്പെട്ടിട്ടു് ഇപ്പോൾ 27 ചതുർയുഗം കഴിഞ്ഞിരിക്കുന്നു. അന്നത്തെ ആളുകളും പുത്രപൌത്രാദികളുമിപ്പോഴില്ല. അതിനാൽ ഇനിയും ഒട്ടും സമയം കളയാതെ തിരിച്ചുപോവുക. ഇപ്പോൾ ദേവദേവനായ ശ്രീഹരി ശ്രീകൃഷ്ണനായും, അംശീഭൂതനായി ബലഭദ്രരാമനുമവതരിച്ചിട്ടുണ്ടു്. ഈ കന്യാരത്നത്തെ നരരത്നമായ ബലരാമനു കൊടുത്താലും" എന്നുപദേശിച്ചു. രേവതൻ പെട്ടെന്നു മടങ്ങിവന്നു് പുത്രിയെ ബലരാമനു കൊടുത്തിട്ടു ബദര്യാശ്രമത്തിൽ തപസ്സിനായി പോയി.

---

# അദ്ധ്യായം 4.

## നഭഗവംശവും അംബരീഷ ചരിതവും

ശ്രീശുകൻ പറഞ്ഞു:– ഇനി മനുപുത്രനായ നഭഗന്റെ വംശത്തെ പറയാം: നഭഗന്റെ ഒടുവിലത്തെ പുത്രനായ കവി ബഹുകാലം ബ്രഹ്മചര്യത്തിൽ കഴിച്ചു. അപ്പോൾ അദ്ദേഹം ആയുഷ്കാലം മുഴുവൻ നൈഷ്ഠിക ബ്രഹ്മചാരിയായി തന്നെയിരിക്കുമെന്നു കരുതി ജ്യേഷ്ഠന്മാർ കവിക്കു് ഒരു ഭാഗവും നീക്കിവെക്കാതെ രാജ്യത്തെ ഭാഗിച്ചെടുത്തു. കുറെക്കാലം കഴിഞ്ഞു് കവി ബ്രഹ്മചര്യമവസാനിപ്പിച്ചിട്ടു വന്നു് തനിയ്ക്കുവകാശപ്പെട്ട ഭാഗം ആവശ്യപ്പെട്ടു. 'നിനക്കു പിതാവിനെയാണു് ഭാഗമായി വച്ചിരിക്കുന്ന'തെന്നു ജ്യേഷ്ഠന്മാർ പറഞ്ഞു.

digitized by www.sreyas.in

കവി ആ വിവരം പിതാവിനോടു പറഞ്ഞപ്പോൾ അദ്ദേഹം പറഞ്ഞു: "മകനെ! ഭാഗിക്കത്തക്ക വസ്തുവാണോ ഞാൻ? നീ ഏതായാലും ഒന്നു ചെയ്യുക. ഇവിടെ സമീപത്തിൽ കുറെ ബ്രാഹ്മണർ ഒരു യാഗം നടത്തുന്നുണ്ടു്. അതിൽ ആറാംദിവസം ആവർത്തിക്കേണ്ട മന്ത്രങ്ങളേതെന്നറിയാതെ അവർ വിഷമിക്കുകയാണു്. നീ അവർക്കു് ആ സൂക്തങ്ങളെ പറഞ്ഞുകൊടുക്കണം. പകരം, യാഗംകഴിഞ്ഞു് അവർ സ്വർഗ്ഗത്തിലേക്കു പോകുമ്പോൾ ശേഷിച്ച ധനമെല്ലാം നിനക്കു തരും".

പിതാവുപദേശിച്ചതുപോലെ പുത്രൻ ചെയ്തു. ബ്രാഹ്മണർ സന്തോഷിച്ചു് യാഗത്തിൽ ശേഷിച്ച ധനമെല്ലാം കവിക്കു കൊടുത്തു. അതെടുക്കാൻ ഭാവിച്ചപ്പോൾ ശ്രീശിവൻ പ്രത്യക്ഷപ്പെട്ടു് "യജ്ഞശിഷ്ടത്തിനവകാശി ഞാനാണു്. നിനക്കു സംശയമുണ്ടെങ്കിൽ പിതാവിനോടു ചോദിച്ചിട്ടുവരിക" എന്നരുളിച്ചെയ്തു. കവി തിരിച്ചുവന്നു് പിതാവിനോടു് വിവരം പറഞ്ഞു. ശ്രീരുദ്രൻ പറഞ്ഞതുശരിയാണെന്നു പിതാവും സമ്മതിച്ചു. കവി ശ്രീരുദ്രനെ നമസ്കരിച്ചു് "നിന്തിരുവടി അരുളിച്ചെയ്തതാണു് ശരിയെന്നു പിതാവു് പറഞ്ഞു. എന്റെ അപരാധം പൊറുക്കണെ" എന്നു പ്രാർത്ഥിച്ചു. ശ്രീരുദ്രൻ പ്രസാദിച്ചു് ധനമെല്ലാം കവിക്കു തന്നെ കൊടുത്തിട്ടു മറഞ്ഞു. ഈ കഥ സന്ധ്യാകാലങ്ങളിൽ സ്മരിച്ചാൽ കവിത്വവും മന്ത്രസിദ്ധിയും അന്ത്യത്തിൽ പരമഗതിയും ലഭിക്കും.

കവി, അഥവാ നാഭാഗന്റെ പുത്രനായി മഹാഭാഗവതനായ അംബരീഷൻ ജനിച്ചു. അംബരീഷൻ സപ്തദ്വീപുകളുടേയും ചക്രവർത്തിയും, ഒടുങ്ങാത്ത സമ്പത്തിന്റേയും അതുല്യമായ ഐശ്വര്യത്തിന്റേയും ഉടമസ്ഥനുമായിരുന്നു. അവയെല്ലാമൊത്തു ചേരുന്നതു് സുദുർല്ലഭമാണു്. എന്നാൽ അംബരീഷൻ അവ സ്വപ്നസമാനം ക്ഷണഭംഗുരമാണെന്നും അവയിൽ ഭ്രമിക്കുന്നവൻ നരകം പ്രാപിക്കുമെന്നുമറിഞ്ഞ വിവേകിയായിരുന്നു. രാജ്യവും ഐശ്വര്യവും ലഭിച്ചുവെന്നുവരാം. എന്നാൽ അനേകജന്മസുകൃതവിശേഷത്താൽ മാത്രമെ വിഷയവിരക്തി കൈവരികയുള്ളു.

അംബരീഷൻ ലൗകികമായ സകലഭോഗങ്ങളും മണ്ണാങ്കട്ടപോലെ നിസ്സാരവും അനർത്ഥപ്രദവുമാണെന്നു കണ്ടു. അതോടൊപ്പം ഭഗവാൻ ശ്രീവാസുദേവനിലും ഹരിദാസന്മാരിലും ഉൽകൃഷ്ടമായ പ്രേമവും ഭക്തിയും ദൃഢമായുറപ്പിച്ചു. മനസ്സിനെ ശ്രീകൃഷ്ണപാദങ്ങളിൽ മാത്രമായി നിലനിർത്തി. വ്യർത്ഥമായ വാർത്താലാപം ചെയ്യാതെ, വൈകുണ്ഠനാഥന്റെ അനന്ത കല്യാണഗുണങ്ങളെ വർണ്ണിക്കുന്നതിലും തിരുനാമങ്ങൾ കീർത്തിക്കുന്നതിലും മാത്രം വാക്കുകളെ ഉപയോഗിച്ചു. ഹരിമന്ദിരങ്ങളിൽ സേവചെയ്യുന്നതിനു മാത്രം കൈകളെ നിയോഗിച്ചു. ചെവികളെ അസത്തായ ശ്രവണങ്ങളിൽ നിന്നും നിവർത്തിപ്പിച്ചു്

digitized by www.sreyas.in

അച്യുതന്റേയും തത്പാദഭക്തന്മാരുടേയും സത്കഥകളെ മാത്രം കേൾക്കാൻ നിയോഗിച്ചു. കണ്ണുകൾ മുകുന്ദന്റെ ശ്രീവിഗ്രഹങ്ങളേയും ആലയങ്ങളേയും സാധുക്കളേയും മാത്രം ദർശിക്കാറാക്കി. സംഗം ഹരിദാസന്മാരുമായി മാത്രമായിത്തീൎന്നു. ഭഗവാന്റെ തൃപ്പാദസമ്പർക്കത്താൽ പരിപാവനമായ ശ്രീമത്തുളസിയെ ഘ്രാണിക്കുന്നതിൽ മാത്രമായി നാസികയെ നിയന്ത്രിച്ചു. ഭഗവാനു സമർപ്പിച്ച നൈവേദ്യത്തിന്റെ ഉച്ഛിഷ്ടത്തിൽ മാത്രം നാവിനെ രസിപ്പിച്ചു. ശ്രീഹരിയുടെ ക്ഷേത്രം, ഹരിദാസന്മാരുടെ സങ്കേതം എന്നിവയെ സന്ദർശിക്കാനും പ്രദക്ഷിണം ചെയ്യാനും മാത്രം പാദങ്ങളെ ഉപയോഗിച്ചു. ശിരസ്സിനെ ഹൃഷീകേശചരണങ്ങളിലും ഹരിദാസപാദങ്ങളിലും നമിക്കുന്നതിനു മാത്രമായി നിയമിച്ചു. ഭഗവാനെ സേവിക്കുന്നതിൽ മാത്രം തല്പരനായി ഭവിച്ചു. ഭഗവാന്റെ ശ്രീവിഗ്രഹത്തിൽ ചാർത്തിയ ചന്ദനം, മാല, പുഷ്പം മുതലായവയെ തന്റെ ശരീരത്തിൽ ധരിച്ചു. ശരീരാലങ്കാരത്തെ കാംക്ഷിച്ചിട്ടല്ല, ഭഗവാന്റെ ഉച്ഛിഷ്ടമായ മഹാപ്രസാദമാണല്ലോ എന്ന ഭക്ത്യാദരവുകൊണ്ടു മാത്രമായിരുന്നു.

ഇപ്രകാരം ആ രാജർഷി, എന്തെല്ലാം ചെയ്താൽ ഭഗവാനിലും പ്രിയഭക്തന്മാരിലും പ്രേമം വർദ്ധിക്കുമോ, അവയെ നിരന്തരം ചെയ്തുകൊണ്ടിരുന്നു. തന്റെ പ്രിയഭഗവാൻ തന്നെയാണ് ചരാചരങ്ങളെല്ലാമായി വിളങ്ങുന്നതെന്ന സർവ്വാത്മഭാവത്തെ ഉറപ്പിച്ച്, സർവ്വകർമ്മങ്ങളുടേയും ഫലദാതാവും അധോക്ഷജനുമായ പരമപുരുഷനിൽ സർവ്വവ്യാപാരങ്ങളേയും സമർപ്പിച്ചുകൊണ്ട് കാലം കഴിച്ചു. ഭഗവന്നിഷ്ഠരായ ആചാര്യന്മാർ അനുശാസിച്ചതുപോലെ, ഭഗവാന്റെ സേവയാണെന്ന ഭാവത്തിൽ രാജ്യം പരിപാലിച്ചു. ന്യായാർജ്ജിതമായ ധനാദികൾ യഥേഷ്ടമുണ്ടായിരുന്നതിനാൽ രാജോചിതങ്ങളായ യജ്ഞങ്ങൾ ചെയ്യാൻ സങ്കല്പിച്ചു. വസിഷ്ഠൻ, അസിതൻ, ഗൌതമൻ മുതലായ ബ്രാഹ്മണോത്തമന്മാരെ ആചാര്യസ്ഥാനത്തു വരിച്ചു. സരസ്വതീനദിക്കഭിമുഖമായി കിടന്ന മരുഭൂമിയിൽ വച്ച് വിപുലമായ അംഗങ്ങളോടും ദക്ഷിണകളോടും കൂടി അനേകം അശ്വമേധങ്ങളെ ചെയ്ത് അധിയജ്ഞനായ ശ്രീനാരായണനെ ആരാധിച്ചു. ഋത്വിക്കുകൾ പൂർണ്ണശ്രദ്ധയോടുകൂടി കർമ്മം ചെയ്തു. അംബരീഷൻ ഇവ നടത്തിയത് യാതൊരു ഫലത്തേയും കാംക്ഷിച്ചല്ല, കേവലം ഭഗവത്പ്രീത്യർത്ഥം ചെയ്യുവെന്നുമാത്രം. അംബരീഷന്റെ ബന്ധുഭൃത്യാദികൾ പോലും സ്വർഗ്ഗകാമികളായിരുന്നില്ല. ഇതിൽ ആശ്ചര്യപ്പെടേണ്ട കാര്യമില്ല. മുകുന്ദനെ സദാ ഹൃദയത്തിൽ കണ്ടുകൊണ്ടിരിക്കുന്ന പ്രേമീഭക്തന്മാർ അണിമാദി സിദ്ധികളെക്കൂടി തിരിഞ്ഞു നോക്കുകയില്ലല്ലോ. അവർ നിരന്തരം അനുഭവിക്കുന്ന ഭജനാനന്ദത്തിനു മുമ്പിൽ സിദ്ധികളും സ്വർഗ്ഗസുഖവും എത്ര തുച്ഛം!

digitized by www.sreyas.in

ഇപ്രകാരം ഉൽകൃഷ്ടഭക്തിയോഗംകൊണ്ടും വ്രതാനുഷ്ഠാനംകൊണ്ടും ഈശ്വരാർപ്പണമായ സ്വധർമ്മാനുഷ്ഠാനംകൊണ്ടും അംബരീഷൻ ശ്രീഹരിയെ വഴിപോലെ പ്രസാദിപ്പിച്ചു. സകല വിഷയസംഗങ്ങളേയുമുപേക്ഷിച്ചു. ഗൃഹം, ഭാര്യ, പുത്രന്മാർ, ബന്ധുക്കൾ, രഥഗജതുരഗപദാദികൾ, അക്ഷയ്യമായ ഐശ്വര്യങ്ങൾ ഇവയെല്ലാം അസത്തും തുച്ഛവുമാണെന്നു സ്പഷ്ടമായി ബോധിക്കയും ബോധിപ്പിക്കുകയും ചെയ്തു. ഇവയെ അനുഭവിക്കുന്നതല്ല മനുഷ്യജന്മത്തിന്റെ ലക്ഷ്യമെന്നു ദൃഢമായി ധരിച്ചു. ഇത്രത്തോളം വിഷയവൈരാഗ്യത്തോടുകൂടി തന്നെ അനന്യമായി ഭജിച്ചു, ശരണം പ്രാപിച്ച ഭക്തനെ സർവ്വദാ കാത്തുരക്ഷിക്കുക എന്നതു് ഭഗവാന്റെ വ്രതമായതിനാൽ അംബരീഷന്റെ രക്ഷക്കായി ഭക്തവത്സലൻ തന്റെ സുദർശനത്തെ അദ്ദേഹത്തിനു നൽകി.

അംബരീഷൻ, തന്നെപ്പോലെ കൃഷ്ണഭക്തയായിരുന്ന ഭാര്യയോടുകൂടി ഒരുവത്സരപര്യന്തമുള്ള ദ്വാദശിവ്രതമാരംഭിച്ചു. ദശമിനാൾ പകൽ ഒരുനേരം മാത്രംഭക്ഷണം, ഏകാദശിദിവസം ശുദ്ധോപവാസം, ദ്വാദശിനാൾ പകൽ ഒരുനേരംമാത്രം ഭക്ഷണം, എന്നിപ്രകാരം വ്രതമനുഷ്ഠിച്ചു. ഒരു കൊല്ലം തികഞ്ഞ കാർത്തികമാസം ദ്വാദശിദിവസം രാജാവു് കാളിന്ദിയിൽ കുളിച്ചു് മധുവനത്തിൽ പോയി ശ്രീഹരിയെ പൂജിച്ചു. ഷോഡശോപചാരങ്ങളോടുകൂടിയ മഹാഭിഷേകവിധിപ്രകാരം ശ്രീഹരിവിഗ്രഹത്തെ അഭിഷേകം ചെയ്തു് വസ്ത്രാദ്യലങ്കാരങ്ങളും വിശിഷ്ട നൈവേദ്യവും സമർപ്പിച്ചു. മഹാഭാഗവതന്മാരും സിദ്ധാത്ഥന്മാരുമായ ബ്രഹ്മജ്ഞന്മാരെയും ഭക്തിപൂർവ്വം പൂജിച്ചു. ധാരാളം പാൽതരുന്നതും ഇളംപ്രായവും ലക്ഷണമൊത്തവയുമായ 60 കോടി പശുക്കളെ അലങ്കരിപ്പിച്ചു് ഉപകരണങ്ങൾ സഹിതം ഗൃഹസ്ഥരായ വിശിഷ്ടവിപ്രന്മാർക്കു ദാനംചെയ്തു. മൃഷ്ടാന്നംകൊണ്ടു ബ്രാഹ്മണരെ ഭുജിപ്പിച്ചു. അവരുടെ അനുഗ്രഹത്തോടുകൂടി അംബരീഷൻ പാരണയ്ക്കാരംഭിച്ചു.

മഹാഭാഗവതനായ പ്രിയഭക്തന്റെ പുണ്യയശസ്സിനെ എല്ലാ ലോകങ്ങളിലും വിസ്തരിക്കണമെന്നു് ഭക്തവത്സലൻ സങ്കല്പിച്ചു. അന്തര്യാമിയായ ശ്രീഹരിയുടെ പ്രേരണയാൽ ശ്രീരുദ്രാംശമായ സാക്ഷാൽ ഭഗവാൻ ദുർവ്വാസസ്സ് മഹർഷി അപ്പോൾ അതിഥിയായി എഴുന്നള്ളി. രാജാവു് സന്തോഷപൂർവ്വകം അതിഥിയെ ആനയിച്ചു് ആസനം നൽകി അർഘ്യപാദ്യാദികളാൽ പൂജിച്ചു്, പാദമൂലത്തിൽ നമസ്കരിച്ചു് 'നിന്തിരുവടി ഇന്നിവിടെ ഭിക്ഷ സ്വീകരിച്ചനുഗ്രഹിക്കണ'മെന്നു യാചിച്ചു. അതിനെ അംഗീകരിച്ചുകൊണ്ടു് മഹർഷി മാദ്ധ്യാഹ്നികത്തിനായി യമുനയിൽ പോയി ബ്രഹ്മധ്യാനത്തോടു കൂടി സ്നാനം ചെയ്തിട്ടു സാവധാനം ജപം തുടങ്ങി.

digitized by www.sreyas.in

അംബരീഷൻ അതിഥിയുടെ വരവിനെ പ്രതീക്ഷിച്ചിരിപ്പായി. സമയം അതിക്രമിച്ചു തുടങ്ങി. ദ്വാദശി കഴിയുവാൻ ഇനി അര മുഹൂർത്തമേയുള്ളൂ. അതിനുമുൻപു പാരണ കഴിക്കണം. മഹർഷിയെ കാണാനുമില്ല. അതിഥിപൂജക്കു മുൻപു പാരണ കഴിക്കുന്നതും ധർമ്മമല്ല. അംബരീഷൻ പരമസങ്കടത്തിലായി. ഇതിനെന്താണു നിവൃത്തിയെന്നു ബ്രാഹ്മണരോടു ചോദിച്ചു. ശുദ്ധജലം മാത്രം പാനംചെയ്യുന്നതിനെ ഭക്ഷണം കഴിച്ചതായും കഴിക്കാത്തതായും പറയാമെന്നു വേദവിധിയുണ്ടെന്നവരുപദേശിച്ചു. അതനുസരിച്ചു രാജാവ് 'അച്യുത! നിന്തിരുവടി മാത്രമാണാശ്രയം' എന്നു പ്രാർത്ഥിച്ചുകൊണ്ടു് അല്പം ജലം മാത്രം പാനംചെയ്തിട്ടു് മഹർഷിയെ കാത്തിരുന്നു.

നിത്യകർമ്മംകഴിഞ്ഞു് മടങ്ങിവന്ന മഹർഷിയെ രാജാവു വന്ദിച്ചു് പ്രേമപൂർവ്വം ഉപചരിച്ചു. അംബരീഷൻ പാരണ കഴിച്ചിരിക്കുന്നതായി മഹർഷി ജ്ഞാനദൃഷ്ടികൊണ്ടറിഞ്ഞു. അതിഥിയായ തന്നെ പൂജിപ്പിക്കുന്നതിനുമുമ്പു് യജമാനൻ ഭക്ഷിച്ചതിനാൽ അടങ്ങാത്ത കോപമുണ്ടായി, സർവ്വാംഗം വിറച്ചു. കലശലായ വിശപ്പു് കോപത്തെ വർദ്ധിപ്പിച്ചു. പുരികങ്ങൾ വളഞ്ഞു് മുഖത്തെ ഭീകരമാക്കിച്ചെയ്തു. തൊഴുകയ്യോടെ വിനയാന്വിതനായി നിന്ന കൃഷ്ണഭക്തനെ ദഹിപ്പിക്കുമാറു നോക്കിപ്പറഞ്ഞു: "ഹേ രാജാധമ! നിന്റെ ഐശ്വര്യമദം ഇത്രയ്ക്കായോ? ചക്രവർത്തിയെന്നഹങ്കരിക്കുന്ന നീ ലേശവും കൃഷ്ണഭക്തിയില്ലാത്തവനാണു്. ഹരിദാസനാണെങ്കിൽ ഈ അന്യായം ചെയ്യുമോ? അതിഥിയായി ഞാൻ വന്നു; ആതിഥ്യം സ്വീകരിക്കണമെന്നു നീ പ്രാർത്ഥിച്ചു; എന്നിട്ടു് എനിക്കു സമർപ്പിക്കുന്നതിനുമുമ്പു് നീ ഭക്ഷിച്ചില്ലേ? ഇതിന്റെ ഭവിഷ്യത്തു് ഇപ്പോൾത്തന്നെ കാണിച്ചുതരാം", എന്നു പറഞ്ഞിട്ടു് ജ്വലിച്ച കോപത്തോടുകൂടി തന്റെ ജട അഴിച്ചു നിലത്തടിച്ചു്, കാലാഗ്നിക്കുസമമായ ഒരു കൃത്യയെ സൃഷ്ടിച്ചു് രാജാവിനെ വധിക്കാൻ നിയോഗിച്ചു. ഉയർത്തിപ്പിടിച്ച വാളുമായി ഭൂമിയെ ഇളക്കിക്കൊണ്ടും ശരീരത്തിൽനിന്നും തീ പറപ്പിച്ചുകൊണ്ടും കൃത്യ അംബരീഷന്റെ നേർക്കു പാഞ്ഞു.

ആ ഭയങ്കരസത്വം അടുത്തു വരുന്നതു് രാജാവു കണ്ടു. പക്ഷെ നിന്നടിവിട്ടിളകിയില്ല. ഭഗവത്സങ്കല്പംപോലെ നടക്കട്ടെ എന്നുറച്ചു നിന്നു. അടുത്തക്ഷണം ഭൂതം രാജാവിന്റെ കഥ കഴിക്കും. പക്ഷെ ഭഗവാൻ ഭക്തനെ കൈവിടുമോ? അംബരീഷനിൽ നിക്ഷിപ്തമായിരുന്ന സുദർശനചക്രം അദ്ദേഹത്തിന്റെ ഭ്രൂമദ്ധ്യത്തിൽ നിന്നും നിഷ്ക്രമിച്ചു് ക്രുദ്ധിച്ചുവരുന്ന സർപ്പത്തിനെ അഗ്നിയെന്നപോലെ ഞൊടിയിടയിൽ കൃത്യയെ ദഹിപ്പിച്ചു ഭസ്മമാക്കി. രാജാവിനു നേരിട്ട ആപത്തു നീങ്ങി. പക്ഷെ ഭക്തനെ ദ്രോഹിച്ചവനെ വെറുതെ വിടുമോ? സുദർശനചക്രം മഹർഷിയുടെ നേർക്കു തിരിഞ്ഞു.

digitized by www.sreyas.in

അപ്രതീക്ഷിതമായി നേരിട്ട മഹാവിപത്തിനെ കണ്ടിട്ട് മഹർഷി ഭയചകിതനായി. തന്റെ സങ്കല്പം വിഫലമായെന്നു മാത്രമല്ല, അതു തന്റെ ജീവനെത്തന്നെയും അപകടത്തിലാക്കുമെന്നു കണ്ടു. എങ്ങനെയെങ്കിലും പ്രാണൻ കിട്ടിയാൽ മതിയെന്നായി, എങ്ങോട്ടെന്നില്ലാതെ ഓട്ടം തുടങ്ങി. ചക്രായുധം ദഹിപ്പിക്കാനായി തുരത്തിക്കൊണ്ടു പിൻതുടർന്നു. മഹർഷി തിരിഞ്ഞു നോക്കി പേടിച്ചു വിറച്ചുകൊണ്ട് നാനാദിക്കുകളിലും പർവ്വതഗുഹകളിലും സമുദ്രഗർഭത്തിലും സ്വർഗ്ഗത്തിലും മററും ഓടിയൊളിച്ച് ജീവനെ രക്ഷിക്കാൻ ശ്രമിച്ചു. പക്ഷെ എവിടെ പോയിട്ടും ദുഃസ്സഹമായ തൃച്ചക്രം വിടുന്ന ഭാവമില്ല. തന്റെ ജീവൻ പോയതുതന്നെയെന്നു മഹർഷിക്കു ബോധ്യമായി. സന്ത്രസ്ത ചിത്തനായി ആരുണ്ടൊരു രക്ഷിതാവെന്നറിയാതെ ഓടിയോടി ഒടുവിൽ ബ്രഹ്മദേവന്റെ മുമ്പിൽ ചെന്നുവീണ് 'ഹേ ആത്മയോനെ! വിധാതാവെ! വിഷ്ണുചക്രത്തിൽ നിന്നും എന്നെ രക്ഷിക്കണേ'യെന്നു മുറവിളികൂട്ടി. ബ്രഹ്മാവു് കാര്യം അറിഞ്ഞപ്പോൾ 'അയ്യോ! എന്നെക്കൊണ്ടാവില്ല. സർവ്വേശ്വരന്റെ അസ്ത്രതേജസ്സിനെ നേരിടാൻ ഞാനാരാണ്? കാലസ്വരൂപനായ ഭഗവാന്റെ ഭ്രൂചലനമാത്രം കൊണ്ടു് എന്റെ സ്ഥാനവും സമസ്തലോകങ്ങളും നശിച്ചു പോകുന്നു. ഞാനും ശിവനും പ്രജാപതികളും ദേവന്മാരും എന്നുവേണ്ട എല്ലാവരും തന്തിരുവടിയുടെ ആജ്ഞാപാലകരായി കർത്തവ്യഭാരത്തെ വഹിച്ചു കൊണ്ടിരിക്കുന്ന ദാസാനുദാസന്മാർ മാത്രമാണ്. ഞങ്ങൾക്കു് ആ ഭഗവാൻ തന്നതല്ലാതെ സ്വന്തമായി ഒരു ശക്തിയുമില്ല. അതിനാൽ അങ്ങിവിടെ നിന്നു് എനിക്കുംകൂടി ആപത്തുണ്ടാക്കണ്ട, പൊയ്ക്കൊൾക' എന്നു പറഞ്ഞു.

ബ്രഹ്മാവു് ഉപേക്ഷിച്ചപ്പോൾ മഹർഷി ചക്രതേജസ്സാൽ തപിച്ചു കൊണ്ടോടി കൈലാസത്തിൽ ചെന്നു ശ്രീ മഹേശനെ ശരണം പ്രാപിച്ചു. ശ്രീശങ്കരനരുളിച്ചെയ്തു: "കുഞ്ഞേ! ഭഗവാന്റെ സൃഷ്ടിയായ ഈ പ്രപഞ്ചത്തിൽ ഞങ്ങൾ ചുററിത്തിരിഞ്ഞു് ഒരു വിധത്തിൽ കഴിയുകയാണ്. ഇതു പോലെ അനന്തകോടി ബ്രഹ്മാണ്ഡങ്ങൾ ആ പ്രഭുവിൽ നിന്നുണ്ടായി, ഒടുവിൽ തന്തിരുവടിയിൽ തന്നെ ലയിക്കുന്നു. ആ ഭഗവാന്റെ മഹാസങ്കല്പത്തെ അല്ലാതാക്കാൻ ഞങ്ങൾക്കു കഴിയുമോ, പറയൂ. ബ്രഹ്മാവു്, ഞാൻ, സനകാദികൾ, ഋഷികൾ, പ്രജാപതിമാർ, മുതലായവരെ ലോകം സർവ്വജ്ഞരെന്നു പറയുന്നുണ്ടെങ്കിലും ഞങ്ങളെല്ലാവരും ആ സർവ്വനിയാമകന്റെ മഹാമായയ്ക്കധീനരാണ്. ആ മായയെപ്പോലും ഞങ്ങളറിയുന്നില്ല. പിന്നെയല്ലേ, മായികനെയറിയുന്നതു്! വിശ്വനാഥനായ ശ്രീഹരിയുടെ ചക്രതേജസ്സിന്റെ നേരെ നോക്കാൻ പോലും ഞങ്ങൾ ശക്തരല്ല. ആ ഞങ്ങൾ നിന്നെ ശ്രീചക്രത്തിൽ നിന്നും എങ്ങനെ രക്ഷിക്കാനാണ്? എങ്കിലും വഴിപറഞ്ഞു തരാം, എത്രയും വേഗം

digitized by www.sreyas.in

ശ്രീഹരിയെത്തന്നെ ശരണം പ്രാപിക്കുക. ആ സർവ്വസന്താപനാശകൻ നിന്റെ സങ്കടവും തീർക്കും. ഒട്ടും താമസിക്കാതെ ഓടിക്കൊള്ളുക".

കൈലാസനാഥനും കൈവിട്ടപ്പോൾ ദുർവ്വാസസ്സ് നിരാശനായി, വേറെ ഗതിയില്ലാതെ ശ്രീനിവാസനിവാസമായ വൈകുണ്ഠത്തെ നോക്കി ഓട്ടം പിടിച്ചു. ഒപ്പം പിൻതുടരുന്ന ചക്രതേജസ്സാൽ വാടി തളർന്നു വശംകെട്ട് വേപഥുഗാത്രനായി ശ്രീഭഗവാന്റെ പാദമൂലത്തിൽ ചെന്നുവീണു് നില വിളിച്ചു. "ഹേ അച്യുത! അനന്ത! പ്രഭോ! വിശ്വമൂർത്തേ! ഞാനപരാധി യായിരിപ്പായി. എനിക്കു വേറെ ഗതിയില്ല. നിന്തിരുവടിയുടെ സർവ്വോൽകൃഷ്ട മായ മഹിമയെ ഓർമ്മിക്കാതെ അവിടുത്തെ പ്രിയഭക്തനായ അംബരീഷനെ ഞാൻ ദ്രോഹിച്ചു. നിന്തിരുവടിയുടെ തിരുനാമം ഒരു പ്രാവശ്യം ഉച്ചരിക്കുന്ന ക്ഷണത്തിൽ നരകത്തിൽ കിടക്കുന്ന മഹാപാപിയും മുക്തനാകുന്നു. അതറി ഞ്ഞിട്ടും മൂഢനായ ഞാൻ അവിടുത്തെ പ്രിയഭക്തനെ ദ്രോഹിച്ചുവല്ലോ. എന്നെ തക്കതായി ദണ്ഡിച്ചനുഗ്രഹിക്കണേ".

ശ്രീഭഗവാൻ മന്ദഹസിച്ചുകൊണ്ടരുളിച്ചെയ്തു: "ബ്രാഹ്മണ! ഞാനത്ര വലിയവനൊന്നുമല്ല. പരമാർത്ഥത്തിൽ എനിക്കു തീരെ സ്വാതന്ത്ര്യമില്ല. സാധുക്കളായ എന്റെ ഭക്തന്മാർ എന്നെ പൂർണ്ണമായി വശീകരിച്ചു സ്വാധീന പ്പെടുത്തിയിരിക്കുകയാണ്. എനിക്കേററവും പ്രിയരായ അവരുടെ ഭൃത്യ നാണ് ഞാൻ. ഭൃത്യനായ എനിക്ക് അവരെ അനുസരിക്കാതെയിരിക്കുവാൻ കഴിയുമോ? ഭക്തദാസനായ ഞാൻ ഭക്തദ്രോഹിയായ അങ്ങയെ എങ്ങനെ സഹായിക്കും?

ഹേ വിപ്ര! ബ്രാഹ്മണന്ന് വിദ്യയും തപസ്സുമുണ്ട്. ഇവരണ്ടും പരമ ശ്രേയസ്സിനെ തരും. ആർക്ക്? വിനയമുള്ളവർക്ക്. ദുർവിനീതന് ഇവരണ്ടും വിപരീതഫലത്തെയേ കൊടുക്കുകയുള്ളു. അങ്ങ് പരമശാന്തനും നിരപരാധി യുമായ അംബരീഷനെ നശിപ്പിക്കാനാണല്ലോ ഒരുമ്പെട്ടതു്. അംബരീഷൻ എന്റെ പ്രിയഭക്തനാണ്. അംബരീഷനെപ്പോലെയുള്ള ഏകാന്തഭക്തർക്ക് എന്റെ പാദമൂലങ്ങളിൽ പററിനിൽക്കണമെന്നല്ലാതെ മറെറാരാഗ്രഹവുമില്ല. അവർ എന്നെ പരമാശ്രയമായി കരുതുന്നു. ഞാനും അവരെക്കാൾ വലുതായി എന്നെ ഒരിക്കലും വിട്ടുപിരിയാത്ത ലക്ഷ്മീദേവിയേയോ, എന്നെത്തന്നെയുമോ മാനിക്കുന്നില്ല.

ദുർവാസാവേ! എന്റെ ഏകാന്തഭക്തരെ സ്മരിക്കുമ്പോൾ ഞാൻ തളർന്നുപോവുകയാണ്. അവർ ഭാര്യ, ഗൃഹം, പുത്രർ, ധനം, ബന്ധുക്കൾ എന്നിവയേയും ഇഹ പരസുഖങ്ങളേയും ദൂരെ പരിത്യജിച്ച് എന്നെ ശരണം

digitized by www.sreyas.in

പ്രാപിച്ചവരാണ്. അവരെ ഞാനെങ്ങനെ ഉപേക്ഷിക്കും? ഒരു പതിവ്രതാരത്നം ഉത്തമനായ തന്റെ പതിയെ ഏതുപ്രകാരം വശീകരിക്കുന്നുവോ, അതുപോലെ എന്റെ ശുദ്ധഭക്തന്മാർ എന്നെ വശീകരിച്ചിരിക്കുകയാണ്. അവർക്കെന്നിൽനിന്നും യാതൊന്നുമാവശ്യമില്ല. എന്നെ നിരന്തരം സേവിക്കുന്നതിനാൽ മാത്രം അവർ സംതൃപ്തരാണ്. സാലോക്യം, സാർഷ്ടി, സാമീപ്യം, സാരൂപ്യം, സായുജ്യം എന്ന അഞ്ചുവിധ മുക്തിയും അവരെ സേവിച്ചുകൊണ്ട് പുറകെ നടക്കുകയാണ്. പക്ഷെ അവർ അവയെ തിരിഞ്ഞു നോക്കുന്നില്ല.

എന്തിനധികം പറയുന്നു? സാധുക്കൾ എന്റെ ഹൃദയവും ഞാൻ അവരുടെ ഹൃദയവുമാകുന്നു. എന്നിൽ നിന്നന്യമായി ഒന്നിനേയും അവരറിയുന്നില്ല, അവരിൽ നിന്നന്യമായി ഒന്നിനേയും ഞാനുമറിയുന്നില്ല. ഈ അപൂർവ്വബന്ധത്തിന്റെ സ്വരൂപം അങ്ങയെപ്പോലെയുള്ള ജ്ഞാനാഹങ്കാരികൾക്കെങ്ങനെ മനസ്സിലാകും? ആ സാധുക്കളിൽ ചെയ്യുന്ന അപചാരം ചെയ്യുവനിൽ തന്നെ തിരിഞ്ഞു പ്രവൃത്തിക്കും. ഹേ ബ്രാഹ്മണ! അംബരീഷൻ ഞാൻ തന്നെയാണ്. അങ്ങ് അവനിൽ അഭിചാരപ്രയോഗം ചെയ്തത് എന്നിൽ ചെയ്തതുതന്നെ. എങ്കിലും ഇപ്പോൾ എന്നെ ശരണം പ്രാപിച്ചതിനാൽ ഉപേക്ഷിക്കുന്നതല്ലാ. അതിനാൽ ഒരുപായം പറഞ്ഞുതരാം. അംബരീഷനെത്തന്നെ ശരണം പ്രാപിക്കുക. അവനു മാത്രമെ അങ്ങയെ രക്ഷിക്കാൻ കഴിയുകയുള്ളു. മഹാഭാഗനായ അവന്റെ ദാക്ഷിണ്യം സമ്പാദിച്ചാൽ അങ്ങയുടെ സങ്കടം തീരും. അങ്ങയ്ക്കു മംഗളംഭവിക്കും. വേറെ ഉപായമില്ല തന്നെ."

## അദ്ധ്യായം 5.

### ദുർവ്വാസസ്സിന്റെ സങ്കടനിവൃത്തിയും അംബരീഷന്റെ പരമപദപ്രാപ്തിയും

ശ്രീശുകൻ പറഞ്ഞു: ഭക്തദാസനായ ഭഗവാന്റെ ഉപദേശം ഗ്രഹിച്ചുകൊണ്ട് ദുർവ്വാസസ്സുമഹർഷി വൈകുണ്ഠത്തിൽ നിന്നുമിറങ്ങിപ്പുറപ്പെട്ടു. സുദർശനാസ്ത്രം ദഹിപ്പിച്ചുകൊണ്ട് പുറകെ കൂടി. മഹർഷി പ്രാണവേദനയോടുകൂടി ഓടിചെന്ന് അംബരീഷന്റെ പാദങ്ങളിൽ വീണുനമസ്കരിച്ചു. മഹാത്മാവായ ഋഷിസത്തമൻ നീചനായ തന്റെ പാദത്തെ സ്പർശിക്കുന്നുവല്ലോ എന്നു

digitized by www.sreyas.in

വിനയസമ്പന്നനായ രാജഷിക്ക വേദന തോന്നി. അതു സഹിക്കാൻ കഴിയാതെ ആ ഭക്തൻ ലജ്ജിച്ചുപോയി. പ്രാണസങ്കടത്തിൽപെട്ട മഹഷിയിൽ ആത്മാത്ഥമായ അനുകമ്പയുണ്ടായി. താൻ നിമിത്തമാണല്ലോ അതു സംഭവിച്ചതു് എന്നോത്തു ദുഃഖിക്കയുംചെയ്തു. സുദശ്നചക്രത്തെ പ്രസാദിപ്പിക്കണമെന്നു നിശ്ചയിച്ചു്, പ്രിയഭഗവാനും സുദശ്നവും രണ്ടല്ലെന്ന അഭേദഭാവത്തോടുകൂടി സ്തുതിച്ചു: "ഹേ സുദശ്നസ്വരൂപിയായ ഭഗവൻ! അവിടന്നു് അധമ്മികളുടെ ധൂമകേതുവാകുന്നു. അതേസമയം അഖിലധമ്മസേതുവായ അവിടുത്തെ തേജസ്സ് ഭക്തന്മാരുടെ ഹൃദയാന്ധകാരത്തെ പോക്കി ജ്ഞാനപ്രകാശത്തെ നൽകുന്നു. സാധുരക്ഷയ്ക്കും ദുഷ്ടനാശത്തിനുമാണല്ലോ അവിടന്നു് നിയമിക്കപ്പെട്ടിട്ടുള്ളതു്. അല്ലാതെ, സാധുക്കളെ ഉപദ്രവിക്കാനല്ലല്ലോ. ഞാൻ നിമിത്തം ബ്രാഹ്മണനു ആപത്തുണ്ടായാൽ അതു് എന്റെ കുലനാശത്തിനു ഹേതുവാകും. അതിനാൽ ഈ ബ്രാഹ്മണനെ രക്ഷിക്കുന്നതു് ഞങ്ങൾക്കുചെയ്യുന്ന അനുഗ്രഹമായിരിക്കും. ഞാൻ ദാനധമ്മങ്ങളെ വേണ്ടുംവണ്ണം അനുഷ്ഠിച്ചിട്ടുണ്ടെങ്കിൽ, എന്റെ കുലം ബ്രാഹ്മണരെ ദൈവമായി കരുതുന്നുവെങ്കിൽ, ശ്രീ ഭഗവാൻ എന്നിൽ പ്രീതനാണെങ്കിൽ, ഈ ബ്രാഹ്മണന്റെ സങ്കടനിവൃത്തിയുണ്ടാകട്ടെ".

ഇപ്രകാരം രാജാവു് പ്രാത്ഥിച്ചയുടനെ സുദശ്നം ശാന്തമായി ഭവിച്ചു. മഹഷിക്ക സങ്കടം തീന്നു് ആശ്വാസമായി. അംബരീഷനെ ഹൃദയപൂവ്വം അഭിനന്ദിച്ചുകൊണ്ടു് ശ്രീ ദുവ്വാസസ്സു പറഞ്ഞു: "അഹോ! ആശ്ചര്യം! അനന്തദാസന്മാരുടെ പ്രഭാവം ഞാൻ പ്രത്യക്ഷമായി കണ്ടു. രാജൻ! അങ്ങയെ ദ്രോഹിച്ച എനിക്ക മംഗളം വരണമെന്നാണല്ലോ അങ്ങു് പ്രാത്ഥിച്ചതു്. അങ്ങു് ഭക്തരക്ഷകനായ ശ്രീഹരിയെ ശുദ്ധഭക്തിയാൽ സ്വാധീനപ്പെടുത്തിയിരിക്കുന്നു. അങ്ങയെപ്പോലെയുള്ള സാധുക്കൾക്ക ചെയ്യാൻ കഴിയാത്തതോ, ഉപേക്ഷിക്കാൻ കഴിയാത്തതോ ആയി എന്തിരിക്കുന്നു? യാതൊരു ഭഗവാന്റെ തിരുനാമശ്രവണമാത്രത്താൽ മനുഷ്യൻ പൂതമാനസനായി ഭവിക്കുന്നു. ആ തീത്ഥപാദന്റെ ദാസന്മാക്ക സാധിക്കേണ്ടതായി ഒന്നും ശേഷിക്കുന്നില്ല. കൃപാനിധിയായ അങ്ങു് എന്റെ ദുഷ്കൃതത്തെ വകവയ്ക്കാതെ എന്റെ പ്രാണരക്ഷയെ ചെയ്തനുഗ്രഹിച്ചുവല്ലൊ".

സുദശ്നചക്രത്താൽ ബാധിക്കപ്പെട്ട മഹഷി പോയി തിരിച്ചുവരാൻ ഒരു വത്സരം വേണ്ടിവന്നു. അക്കാലമത്രയും അംബരീഷൻ ജലപാനം മാത്രം ചെയ്തുകൊണ്ടു് മഹഷിയെ കാത്തിരിക്കയായിരുന്നു. ഇപ്പോൾ മഹഷിപാദങ്ങളിൽ വീണു നമസ്കരിച്ചു പ്രസാദിപ്പിച്ചു് തുഷ്ടമായി ഭുജിപ്പിച്ചു. സംതൃപ്തനായ ദുവ്വാസസ്സ് രാജാവിനോടായി "ഹേ മഹാഭാഗ! അങ്ങയുടെ ദശ്നവും ആത്മാത്ഥമായ ആതിഥ്യവും കൊണ്ടു് ഞാൻ പ്രീതനും അനുഗ്രഹീതനുമായി.

digitized by www.sreyas.in

അങ്ങയുടെ പരിശുദ്ധകൃത്യത്തെ ദേവന്മാർ പോലും പ്രകീർത്തിക്കും. ഇനി ഭക്ഷണം കഴിച്ചാലും" എന്നിപ്രകാരം മുക്തകണ്ഠം അഭിനന്ദിച്ചിട്ട് സന്തുഷ്ടനായി ബ്രഹ്മലോകത്തിലേക്ക പോയി.

ദുർവ്വാസസ്സുമഹർഷി സാക്ഷാത് ശ്രീ ശങ്കരാംശമാണ്. ദുർവ്വാസസ്സുമഹർഷി കോപിഷ്ഠനാണെന്നും ശ്രീ നാരദർ കലഹപ്രിയനാണെന്നും പറയുന്നവർ ആ യോഗീശ്വരന്മാരുടെ സർവ്വജ്ഞതാവും ലോകസംഗ്രഹതൽപരതയും വിസ്മരിക്കുകയാണ്. കൃതകൃത്യരും പരാനുഗ്രഹതല്പരരുമായ ആ മഹാത്മാക്കളുടെ ചേഷ്ടകളെല്ലാം ഭഗവത് പ്രേരണയാലാണ്. അവ പ്രഥമദൃഷ്ട്യാ ശാപമാണെന്ന തോന്നാമെങ്കിലും അവയുടെ അന്തിമഫലം ലോകസംഗ്രഹമാണെന്ന കാണാൻ കഴിയും. ദുർവ്വാസസ്സ് ഇതൊക്കെ ചെയ്തില്ലെങ്കിൽ അംബരീഷന്റെ ഉൽകൃഷ്ടഭക്തിയും ഭഗവാന്റെ അപാരഭക്തവാത്സല്യവും ലോകം എങ്ങനെയറിയും? അതിനാൽ ഇവിടെ ഭഗവത്സങ്കല്പമാണ് മഹർഷിയിൽക്കൂടി പ്രവൃത്തിച്ചത്. ഇപ്രകാരം ബോധവാനായ ഋഷീശ്വരൻ തനിക്ക നേരിട്ട വ്യസനത്തെക്കുറിച്ചൊട്ടുംതന്നെ ലജ്ജിച്ചില്ല. എന്നുതന്നെയല്ല, താൻ കോപിച്ച് ചെയ്തതും രാജാവിനെ ഭഗവാൻ രക്ഷിച്ചതും രാജാവിന്റെ ഉദാരഗുണവും ഹരിഭക്തിയുടെ അതുല്യപ്രഭാവവും സജ്ജനങ്ങളെ അറിയിക്കാൻ മഹർഷിക്ക ധൃതിയായി. അതിനുപററിയ രംഗം ബ്രഹ്മസഭതന്നെ. ഭൂമിയിലായാലും സ്വർഗ്ഗത്തിലായാലും കുബുദ്ധികളായ യുക്തിവാദികളില്ലാത്ത സഭയില്ലെന്ന തന്നെ പറയാം. അവരോട് സർവ്വേശ്വരന്റെയും ഉത്തമഭക്തന്റെയും മഹിമയെപ്പററി പറയാതിരിക്കുകയാണ് ഭേദം. അതിനാൽ സത്യദർശികൾ മാത്രമുള്ള ബ്രഹ്മസഭയിൽ ചെന്ന് മഹർഷി എല്ലാം വിസ്തരിച്ച പറഞ്ഞു കേൾപ്പിച്ചു.

ദുർവ്വാസസ്സിനെ യാത്രയാക്കിയശേഷം അംബരീഷൻ അതിഥിപൂജയുടെ ഉഛിഷ്ടത്തെ പരമാദരവോടുകൂടി ഭക്ഷിച്ചു. മഹർഷിക്ക സങ്കടം നേരിട്ടതും, ഭഗവാൻ തന്നെ രക്ഷിച്ചതും താൻ നിമിത്തം മഹർഷിയുടെ സങ്കടനിവൃത്തി വന്നതുമോർത്ത് ഒട്ടുമഹങ്കരിച്ചില്ല. എല്ലാം പരമപുരുഷനായ ശ്രീകൃഷ്ണന്റെ അചിന്ത്യപ്രഭാവമാത്രത്താലാണെന്ന ദൃഢമായി വിശ്വസിച്ച് പൂർവ്വാധികം ഭക്തിയോടുകൂടി ഭഗവാനെ സേവിച്ചു. ഭക്തി സീമാതീതമായി വർദ്ധിച്ചു. അന്തഃകരണം ശുദ്ധസത്വനിർമ്മലമായി പ്രകാശിച്ചു. ബ്രഹ്മപദവിവരെയുള്ള എല്ലാ ഭോഗങ്ങളേയും നരകതുല്യം വെറുത്തു. കാലം വന്നപ്പോൾ രാജ്യഭാരം പുത്രന്മാരിലാക്കീട്ട് സർവ്വവും ത്യജിച്ച് വനത്തിൽ പോയിരുന്ന് മനസ്സിനെ ശ്രീ വാസുദേവനിൽ ഏകാഗ്രമാക്കിക്കൊണ്ടു് ഭജിച്ചു. പ്രാരബ്ധാവസാനത്തിൽ ഭക്തവത്സലൻ പ്രിയഭക്തനെ സംസാരമുക്തനാക്കി തന്റെ ശ്രീചരണങ്ങളിൽ ചേർത്തനുഗ്രഹിച്ചു.

digitized by www.sreyas.in

# അദ്ധ്യായം 6.

## ഇക്ഷ്വാകുവംശം; മാന്ധാതാവിന്റെ ചരിതം, സൌഭരിയുടെ ഗൃഹസ്ഥവൃത്തി

ശ്രീശുകൻ പറഞ്ഞു:–മനുപുത്രനായ ഇക്ഷ്വാകു മഹാരാജാവു് വളരെക്കാലം രാജ്യം ഭരിച്ചശേഷം വസിഷ്ഠമഹർഷിയിൽ നിന്നും ജ്ഞാനോപദേശം ഗ്രഹിച്ചു്, വിഷയവിരക്തനായി, തത്വവിചാരം ചെയ്തു് പരമപദം പ്രാപിച്ചു. ഇക്ഷ്വാകുവിന്റെ പുത്രനായ വികുക്ഷി രാജാവായി. അദ്ദേഹം ശ്രാദ്ധത്തിനായി സംഭരിച്ച മുയൽമാംസത്തെ ഭക്ഷിച്ചതിനാൽ ശശാദനെന്നും വിളിക്കപ്പെട്ടു. വികുക്ഷിയുടെ പുത്രനായ പുരംജയൻ മഹാവീരനായിരുന്നു. ഒരിക്കൽ ദേവാസുരയുദ്ധം നടന്നപ്പോൾ പുരംജയൻ ദേവന്മാരുടെ പക്ഷം ചേർന്നു യുദ്ധം ചെയ്തു് അസുരന്മാരെ നിശ്ശേഷം തോൽപ്പിച്ചു. ആ യുദ്ധത്തിൽ ഇന്ദ്രൻ വൃഷഭരൂപനായി പുരംജയനെ വഹിച്ചു. അതിനാൽ രാജാവിനു് ഇന്ദ്രവാഹനെന്നും കകുത്സ്ഥനെന്നും പേരുണ്ടായി.

പുരംജയന്റെ വംശത്തിൽ യുവനാശ്വനെന്ന രാജാവു് സന്താനലാഭാർത്ഥം ഒരു യാഗം നടത്തി. രാത്രിയിൽ ദാഹം സഹിക്കവയ്യാതെ യാഗശാലയിൽ കടന്നു്, ബ്രാഹ്മണർ സന്താനപ്രാപ്തിക്കായി ജപിച്ചുവെച്ചിരുന്ന ജലം അറിയാതെ പാനം ചെയ്തു. തൽഫലമായി യുവനാശ്വന്റെ തുട പിളർന്നു് ഒരു പുത്രനുണ്ടായി, മുലപ്പാലിനുവേണ്ടി കരഞ്ഞുതുടങ്ങി. ഇവൻ ആരെ പാനം ചെയ്യും (കം ധാസ്യതി) എന്നു ഋത്വിക്കുകൾ ചോദിച്ചു. അപ്പോൾ യാഗത്താലാരാധിക്കപ്പെട്ട ഇന്ദ്രൻ 'മാം ധാസ്യതി'(ഞാൻ പാനം ചെയ്യിക്കുന്നു) എന്നു പറഞ്ഞു് തന്റെ അമൃതമയമായ തള്ളവിരൽ കൊടുത്തു് ശിശുവിനെ പാനം ചെയ്യിച്ചു. അതിനാൽ ആ കുമാരനു് മാന്ധാതാവെന്ന പേരുണ്ടായി. കൂടാതെ ഇന്ദ്രൻ ത്രസദ്ദസ്യുവെന്ന നാമവും നൽകി. അതിപരാക്രമശാലിയായ മാന്ധാതാവു് സപ്തദ്വീപുകളുടേയുമധിപതിയായി ഭവിച്ചു. രാവണാദികൾ പോലും മാന്ധാതാവിന്റെ പൌരുഷത്തെ ഭയപ്പെട്ടിരുന്നു. ചക്രവർത്തിക്കു് കൃഷ്ണഭക്തനായ മുചുകുന്ദൻ മുതലായി മൂന്നു പുത്രന്മാരും അമ്പതു പുത്രിമാരും ഉണ്ടായി.

ആ കാലത്തു് സൌഭരിയെന്ന മഹർഷി വിഷയസംഗത്തെ ഭയന്നു് യമുനാന്തർഭാഗത്തിലിരുന്നു് വളരെക്കാലം തപസ്സു ചെയ്തുകൊണ്ടിരുന്നു. എന്നിട്ടും പ്രാരബ്ധം മഹർഷിയെ വിട്ടില്ല. ജലത്തിൽ മത്സ്യങ്ങൾ ക്രീഡിക്കുന്നതുകണ്ടു് തനിക്കും ക്രീഡാസക്തിയുണ്ടായി. വേഗം കരക്കുകയറി മാന്ധാതാവിനെ സമീപിച്ചു് ഒരു കന്യകയെ യാചിച്ചു. അനേക വത്സരങ്ങളായി

digitized by www.sreyas.in

വെള്ളത്തിനുള്ളിലിരുന്നതിനാൽ വിരൂപനായിത്തീർന്ന മുനിക്ക് തന്റെ പുത്രിയെ കൊടുക്കാൻ രാജാവിഷ്ടപ്പെട്ടില്ല. മഹാതപസ്വിയായ മഹർഷിയുടെ അപേക്ഷ നിരസിക്കാനും ധൈര്യമുണ്ടായില്ല. അതിനാൽ തന്റെ പുത്രികളിലാരെങ്കിലും ഇഷ്ടപ്പെട്ടു വരിക്കുന്നുവെങ്കിൽ സ്വീകരിച്ചുകൊള്ളുവാനനുവദിച്ചു. രാജാവിന്റെ അഭിപ്രായം മനസ്സിലാക്കിയ യോഗീശ്വരൻ തപ:ശക്തിയാൽ തന്നെ അതിസുന്ദരയുവാവാക്കി ചെയ്തുകൊണ്ട് അന്ത:പുരത്തിൽ പ്രവേശിച്ചു. അമ്പതു കന്യകമാരും ആ യുവകോമളനെ കണ്ടിട്ട് 'എനിക്കു വേണം, എനിക്കു വേണ'മെന്നു ശഠിച്ച് അന്യോന്യം കലഹം തുടങ്ങി. ഒടുവിൽ രാജാവിന്റെ അപേക്ഷയനുസരിച്ച് മഹർഷി അമ്പതുപേരേയും സ്വീകരിച്ചു.

അനന്തരം മഹർഷി തന്റെ അത്ഭുതാവഹമായ തപ: പ്രഭാവത്താൽ യമുനാതീരത്തിൽ സർവ്വസമ്പത്സമൃദ്ധങ്ങളും ഉദ്യാനോപവനങ്ങളോടുകൂടിയതുമായ അമ്പതു മണിമന്ദിരങ്ങളെ ഉപകരണങ്ങളോടും പരിചാരകവൃന്ദങ്ങളോടും കൂടി സൃഷ്ടിച്ചു. താനും അമ്പതുസ്വരൂപങ്ങളെടുത്ത് പത്നിമാരോടു ചേർന്ന് രാജഭോഗങ്ങളോടുകൂടി സുഖിച്ചുവസിച്ചു. സൌഭരിയുടെ അസൂയാവഹവും ഐശ്വര്യസമൃദ്ധവുമായ ഗൃഹസ്ഥവൃത്തിയെ കണ്ടു് ഭൂലോകചക്രവർത്തിയായ മാന്ധാതാവ് ലജ്ജിച്ചു പോയി.

കാലം ചെല്ലുന്തോറും സൌഭരിക്ക് വിഷയാസക്തി കൂടിക്കൂടി വന്നതല്ലാതെ ഒട്ടുംതന്നെ വിരക്തി വന്നില്ല. എങ്കിലും പൂർവ്വപുണ്യവിശേഷത്താൽ ഒരു ദിവസം തലയ്ക്കു വെളിവുണ്ടായിട്ട്, തനിക്കു സംഭവിച്ച അധ:പതനത്തെപ്പററി ചിന്തിച്ച് ഇപ്രകാരം പശ്ചാത്തപിച്ചു: "കഷ്ടം! എനിക്കു നേരിട്ട ഗ്രഹപ്പിഴയെ ലോകരെല്ലാവരും കാണണം. സംഗദോഷം ഭയന്ന് ഉള്ള കാലമെല്ലാം ഞാൻ ജലത്തിനുള്ളിലിരുന്നു തപസ്സുചെയ്തു. എന്നിട്ടോ? ഒരിക്കൽ മത്സ്യക്രീഡ കണ്ടു മനസ്സു ചലിച്ചതിന്റെ ഫലമായി അമ്പതു ഭാര്യമാരെ സമ്പാദിച്ചു. ഞാനും അമ്പതു രൂപമെടുത്തു. ഓരോ ഭാര്യയിലും 100 പുത്രരെ വീതം ജനിപ്പിച്ചു. അങ്ങനെ ഒരുവൻ മാത്രമായിരുന്ന ഞാൻ അയ്യായിരമായി പെരുകി. എന്നിട്ടും അനുഭവിക്കേണ്ട വിഷയങ്ങളുടെ അവധിയറിയാതെ ഇപ്പോഴും പരിഭ്രമിച്ചുകൊണ്ടിരിക്കുകയാണ്. വിഷയാസക്തിമൂലം ബഹുകാലമായി സമ്പാദിച്ച തപ:ശക്തിയെല്ലാം നശിച്ചു. അതിനാൽ മുമുക്ഷുവായവൻ എന്നിൽ നിന്നും ഒരു പാഠം പഠിക്കണം. വിഷയികളുമായുള്ള സംഗത്തെ സർവ്വഥാ ത്യജിക്കണം. ഇന്ദ്രിയങ്ങളെ അവയുടെ ഇഷ്ടംപോലെ പുറത്തേക്കുവിടാതെ നിയന്ത്രിക്കണം. വിജനസ്ഥലത്ത് ഏകാകിയായിരുന്നു, ചിത്തത്തെ ഭഗവാനിലുറപ്പിക്കണം. സംഗം വേണമെന്നു തോന്നിയാൽ

digitized by www.sreyas.in

ഭഗവാനെ സമാശ്രയിച്ചു കഴിയുന്ന സാധുക്കളുമായി മാത്രം ചേരണം. അല്ലെങ്കിൽ ഇതാ, എന്നെപ്പോലെ അധഃപതിക്കും". സൌഭരിമഹർഷി ഇപ്രകാരം തത്വവിചാരം ചെയ്തു് വീണ്ടും വിഷയവിരക്തനായിഭവിച്ചു്, കാട്ടിൽ പോയി തപസ്സു ചെയ്തു. പതിവ്രതകളായ പത്നിമാരും പതിയെ അനുഗമിച്ചു. എല്ലാവരും കഠിനതപസ്സു ചെയ്തു് ആത്മസായൂജ്യത്തെ പ്രാപിച്ചു.

## അദ്ധ്യായം 7.

### ത്രിശങ്കു, ഹരിശ്ചന്ദ്രൻ എന്നിവരുടെ ചരിതം

ശ്രീശുകൻ പറഞ്ഞു:– മാന്ധാതാവിന്റെ വംശത്തിൽ സത്യവ്രതൻ അഥവാ ത്രിശങ്കു ഉണ്ടായി. അദ്ദേഹം ഗുരുവായ വസിഷ്ഠന്റെ ശാപത്താൽ ചണ്ഡാലനായി ഭവിച്ചു. അപ്പോൾ വിശ്വാമിത്രനെ ആശ്രയിച്ചു് ആ ദോഷം തീർത്തു. മാത്രമല്ല, വിശ്വാമിത്രന്റെ തപഃപ്രഭാവത്താൽ ശരീരത്തോടുകൂടി സ്വർഗ്ഗത്തേക്കുപോയി. പക്ഷെ ദേവന്മാർ ത്രിശങ്കുവിനെ സ്വർഗ്ഗത്തിൽ പ്രവേശിക്കാനനുവദിക്കാതെ തലകീഴായി കീഴ്പ്പോട്ടു തള്ളിയിട്ടു. അതുകണ്ടു് കോപിഷ്ഠനായ വിശ്വാമിത്രൻ ത്രിശങ്കുവിനുവേണ്ടി പുതിയ ഒരു സ്വർഗ്ഗംതന്നെ സൃഷ്ടിക്കാൻ ഭാവിച്ചു. അതുകണ്ടു ഭീതരായ ദേവന്മാർ ത്രിശങ്കുവിനു് ആകാശത്തിൽ നക്ഷത്രമായി ഒരു സ്ഥാനം കൊടുത്തു.

ത്രിശങ്കുവിന്റെ പുത്രനായി ഹരിശ്ചന്ദ്രൻ ജനിച്ചു. വിശ്വാമിത്രൻ ഹരിശ്ചന്ദ്രനെക്കൊണ്ടു് രാജസൂയയാഗം നടത്തിച്ചു. അതിന്റെ ദക്ഷിണയായിട്ടു് രാജാവിന്റെ സർവ്വസ്വവും അപഹരിച്ചു. അതറിഞ്ഞു് ഹരിശ്ചന്ദ്രന്റെ കുലഗുരുവായ വസിഷ്ഠൻ കോപിച്ചു് വിശ്വാമിത്രനെ 'ആഡി' യെന്ന പക്ഷിയാകട്ടെയെന്നു് ശപിച്ചു. വിശ്വാമിത്രൻ വസിഷ്ഠനെ 'ബക' മെന്ന പക്ഷിയാകട്ടെയെന്നും ശപിച്ചു, അങ്ങനെ അവർ രണ്ടു പക്ഷികളായി ബഹുകാലം യുദ്ധം ചെയ്തുവത്രെ. ഹരിശ്ചന്ദ്രനു സന്താനമുണ്ടായില്ല. വരുണനെ സേവിച്ചു് തനിക്കു് ഒരു പുത്രനെ തരണമെന്നും, എന്നാൽ അവനെ യാഗപശുവായി കല്പിച്ചു യജിക്കാമെന്നും പ്രാർത്ഥിച്ചു. വരുണന്റെ അനുഗ്രഹത്താൽ രോഹിതനെന്ന പുത്രനുണ്ടായി. അപ്പോൾ വരുണൻ വന്നു് പുത്രനെക്കൊണ്ടു് തന്നെ യജിക്കാനാവശ്യപ്പെട്ടു. പുത്രസ്നേഹത്താൽ ഹരിശ്ചന്ദ്രൻ ഓരോ ഒഴികഴിവുകൾ പറഞ്ഞു. രോഹിതനു പ്രായമായപ്പോൾ ആ വിവരമറിഞ്ഞു്

digitized by www.sreyas.in

നാടുവിട്ടുപോയി. അപ്പോൾ വരുണശാപത്താൽ ഹരിശ്ചന്ദ്രന് മഹോദര രോഗം പിടിപെട്ടു. ആറുവർഷം കഴിഞ്ഞു് ശുനഃശേഫനെ വിലയ്ക്കുവാങ്ങി ക്കൊണ്ടു് രോഹിതൻ മടങ്ങിവന്നു. ശുനഃശേഫനെ യാഗപശുവാക്കിക്കൊ ണ്ടു് ഹരിശ്ചന്ദ്രൻ വരുണാദിദേവകളെ യജിച്ചു. ആ യാഗത്തിലെ ഋത്വിക്ക കൾ വിശ്വാമിത്രനും ജമദഗ്നിയും വസിഷ്ഠനും അയാസ്യനുമായിരുന്നു. ആ യാഗത്തിൽവച്ചു് ഹരിശ്ചന്ദ്രന്റെ സർവ്വസ്വവും വിശ്വാമിത്രൻ അപഹരിച്ചിട്ടും രാജാവു് സത്യത്തെ കൈവിട്ടില്ല. അതുകണ്ടു് വിശ്വാമിത്രൻ പരമപ്രീതനാ യിട്ടു് ഹരിശ്ചന്ദ്രനു് ജ്ഞാനോപദേശംചെയ്തു് ജീവന്മുക്തിയെ പ്രാപിപ്പിച്ചു.

# അദ്ധ്യായം 8.

## സഗരചരിതം

ശ്രീശുകൻ പറഞ്ഞു:- ഹരിശ്ചന്ദ്രന്റെ വംശത്തിൽ ബാഹുകൻ എന്ന രാജാവിന്റെ രാജ്യം ശത്രുക്കളപഹരിച്ചതിനാൽ അദ്ദേഹം പത്നീസമേതനായി കാട്ടിൽപോയി വസിച്ചു. അവിടെവച്ചു് ബാഹുകൻ മരിച്ചു. അപ്പോൾ പട്ടമ ഹിഷി ഗർഭിണിയായിരുന്നു. അതറിഞ്ഞ സപത്നികൾ അവൾക്കു വിഷം കൊ ടുത്തു. ഈശ്വരസങ്കല്പത്താൽ അവർ മരിച്ചില്ല. വിഷത്തോടുകൂടിതന്നെ ശിശു ജാതനായി. അതിനാൽ അവന്റെ നാമം സഗരനെന്നായി. സഗരൻ ചക്രവർത്തിയായി. ഗുരുവായ ഔർവ്വന്റെ ഉപദേശപ്രകാരം സഗരൻ അനേകം അശ്വമേധയാഗങ്ങൾ ചെയ്തു. അതുകണ്ടു് തന്റെ സ്ഥാനത്തിനു ഭ്രംശം വരു മോ എന്നു് ഇന്ദ്രനു് ഭയമായി. ഇന്ദ്രൻ യാഗാശ്വത്തെ അപഹരിച്ചു് പാതാള ത്തിൽ കൊണ്ടുപോയി കപിലഭഗവാന്റെ ആശ്രമത്തിൽ കെട്ടിയിട്ടിട്ടുപോയി. സഗരന്റെ ഗർവ്വിഷ്ഠരായ 60,000 പുത്രന്മാരുംകൂടി ഭൂമിയാസകലം കുഴിച്ചു് കുതിരയെ തേടിനടന്നു. അവർ കുഴിച്ചുണ്ടായതാണു് സാഗരങ്ങൾ. ഒടുവിൽ അവർ കപിലാശ്രമത്തിൽ കുതിരയെ കണ്ടു. കപിലമഹർഷിയാണു് കുതിര യെ അപഹരിച്ചതെന്നു് ആ ദുർബ്ബുദ്ധികൾ തെറ്റിദ്ധരിച്ചു് വീണ്ടുവിചാരമി ല്ലാതെ ആ മഹാത്മാവിന്റെനേർക്കു് പാഞ്ഞടുത്തു. ശബ്ദകോലാഹലം കേട്ടു് മഹർഷി കണ്ണുതുറന്നു നോക്കി. അപ്പോൾ 60,000 പേരുടെയും ദേഹത്തിൽ അഗ്നി ജ്വലിച്ചു് അവരെ ദഹിപ്പിച്ചു ഭസ്മമാക്കി. ആ നാശം മഹർഷി സങ്ക ല്പിച്ചിട്ടുണ്ടായതല്ല. മഹദതിക്രമമെന്ന പാപത്താൽ സംഭവിച്ചതാണു്. ഭഗ വത്സ്വരൂപികളായ മഹാത്മാക്കളെ കണ്ടാൽ വീണു നമസ്കരിക്കണം. വന്ദി ച്ചില്ലെങ്കിലും നിന്ദിക്കരുതു്. അതു് കുലത്തെക്കൂടി നശിപ്പിക്കും.

digitized by www.sreyas.in

തന്റെ പുത്രന്മാർ മടങ്ങി വരാത്തപ്പോൾ സഗരൻ പൌത്രനായ അംശുമാനെ അന്വേഷണാർത്ഥം പറഞ്ഞയച്ചു. അംശുമാൻ തേടിച്ചെന്ന് കപിലാശ്രമത്തിലെത്തി വിവരം ഗ്രഹിച്ചു. മഹാനായ അംശുമാൻ കപിലഭഗവാനെ ഭക്തിപൂർവ്വം സ്തുതിച്ചു പ്രസാദിപ്പിച്ചു. പ്രസന്നനായ മഹർഷി കുതിരയെ കൊണ്ടുപോകാനനുവദിച്ചു. മരിച്ചുപോയ രാജപുത്രർക്ക് ഗംഗാജലസ്പർശത്താൽ സദ്ഗതി ലഭിക്കട്ടെയെന്നനുഗ്രഹിക്കുകയും ചെയ്തു. കുതിരയെ തിരിച്ചു കിട്ടിയപ്പോൾ സഗരൻ യാഗസമാപ്തി വരുത്തി. അംശുമാനെ രാജാവാക്കീട്ട് താൻ ഭഗവത്ഭജനംചെയ്ത് ഉത്തമഗതിയെ പ്രാപിച്ചു.

## അദ്ധ്യായം 9.

### ഗംഗാവതരണം

ശ്രീശുകൻ പറഞ്ഞു:– ഗംഗയെ ഭൂമിയിലേക്കു കൊണ്ടുവരുവാനായി ബഹുകാലം തപസ്സുചെയ്ത അംശുമാൻ അതിനു കഴിയാതെ കാലധർമ്മം പ്രാപിച്ചു. അദ്ദേഹത്തിന്റെ പുത്രനായ ദിലീപനെക്കൊണ്ടും അതിനു കഴിഞ്ഞില്ല. ദിലീപന്റെ പുത്രനായ ഭഗീരഥൻ ഏററവും മഹത്തായ തപസ്സുകൊണ്ടു ഗംഗാദേവിയെ പ്രത്യക്ഷയാക്കി. ദേവി അരുളിച്ചെയ്തു:– "ഞാൻ ഭൂമിയിൽ വരുന്നതിനു രണ്ടുതടസ്സങ്ങളുണ്ട്. ഒന്ന്, എന്റെ പതനവേഗത്തെ ആരെങ്കിലും താങ്ങി നിർത്തിയില്ലെങ്കിൽ ഞാൻ ഭൂമിയെ ഭേദിച്ച് പാതാളത്തിൽ പതിക്കും. മറെറാന്ന്, ഭൂമിയിൽ വന്നാൽ പാപികൾ എന്നെ സ്പർശിച്ച് അവരുടെ പാപമെല്ലാം എന്നിലാക്കും. അതിനെ എവിടെ മാർജ്ജനം ചെയ്യും?" ഭഗീരഥൻ പറഞ്ഞു: "സർവ്വാത്മാവായ ശ്രീ രുദ്രഭഗവാൻ അവിടത്തെ വേഗത്തെ ശിരസ്സിൽ ധരിച്ചു നിർത്തും. ശാന്തരും ബ്രഹ്മിഷ്ഠരും ലോകത്തെ ശുദ്ധിവരുത്തുന്നവരുമായ സാധുസന്യാസികൾ നിന്തിരുവടിയെ സ്പർശിക്കുന്നതിനാൽ പാപികളുടെ സ്പർശത്താൽ വരുന്ന ദോഷം നശിക്കും". ഇപ്രകാരം പറഞ്ഞു സമ്മതിപ്പിച്ചിട്ടു ഭഗീരഥൻ തപസ്സുചെയ്തു ശ്രീരുദ്രനെയും പ്രസാദിപ്പിച്ചു പ്രാർത്ഥിച്ചു. ശ്രീശിവനു ഹരിപാദതീർത്ഥമായ ഗംഗയെ ശിരസ്സിൽ ധരിച്ചു. ഭൂമിയിലെത്തിയ ഗംഗയെ ഭഗീരഥൻ തന്റെ പിതൃക്കൾ ഭസ്മരാശികിടന്ന സ്ഥലത്തേക്കു നയിച്ചു. പുണ്യഗംഗാസ്പർശത്താൽ അവർക്കെല്ലാം സദ്ഗതി കിട്ടി.

digitized by www.sreyas.in

ആ വംശത്തിൽ ഖട്വാംഗൻ എന്ന ചക്രവർത്തിയുണ്ടായി. അദ്ദേഹം ദേവാസുരയുദ്ധത്തിൽ അനേകകാലം ദേവന്മാരെ സഹായിച്ചുകൊണ്ടിരുന്നു. ശ്രീ സുബ്രഹ്മണ്യൻ ദേവസേനാപതിയായപ്പോൾ ഖട്വാംഗൻ ഭൂമിയിലേക്കു മടങ്ങി. ദേവന്മാരിൽ നിന്നും തനിക്കു പിന്നീട് ഒരു മുഹൂർത്തകാലം മാത്രമെ ആയുസ്സുള്ളുവെന്നറിഞ്ഞു് ശ്രീനാരായണനെ ഹൃദയത്തിലുറപ്പിച്ചു. "എന്റെ മനസ്സ് ഒരിക്കലും അധർമ്മത്തിൽ ചരിക്കുന്നതല്ല. ഉത്തമശ്ലോകനായ ഭഗവാനെയൊഴിച്ചു മററൊന്നും ഞാൻ കാണുന്നില്ല. ഇഹപരങ്ങളായ യാതൊരു സുഖങ്ങളേയും ഞാൻ കാമിക്കുന്നില്ല. ഞാൻ സർവ്വവിഷയസംഗങ്ങളേയും ത്യജിച്ചിട്ട് സർവ്വേശ്വരനായ ഭഗവാനെ സർവ്വാത്മഭാവത്തോടുകൂടി ശരണം പ്രാപിക്കുന്നു." ഇപ്രകാരം ഏകാന്തവിചാരം ചെയ്തു് ഖട്വാംഗൻ ഒരു മുഹൂർത്തംകൊണ്ടു് ശ്രീവാസുദേവനെ പ്രാപിച്ചു.

## അദ്ധ്യായം 10.

### ശ്രീരാമാവതാരം

ശ്രീശുകൻ പറഞ്ഞു:- ഖട്വാംഗന്റെ പൌത്രനായി രഘുവും രഘുവിന്റെ പൌത്രനായി ദശരഥചക്രവർത്തിയുമുണ്ടായി. ഭഗവാൻ ശ്രീഹരി, ദേവകാര്യാർത്ഥമായി ശ്രീരാമനെന്ന തിരുനാമത്തിൽ ദശരഥപുത്രനായി കൌസല്യാദേവിയിൽ നിന്നും അവതരിച്ചു. തന്റെ അംശഭൂതന്മാരായി ഭരതൻ, ലക്ഷ്മണൻ ശത്രുഘ്നൻ എന്ന മൂന്നനുജന്മാരുമുണ്ടായി. ദുഷ്ടനിഗ്രഹത്തിനും ഭക്താനുഗ്രഹത്തിനുമായി തിരുവവതാരംചെയ്ത സീതാപതിയായ ശ്രീരാമചന്ദ്രന്റെ കഥ തത്വദർശികളായ ഋഷികൾ ഗാനം ചെയ്തു് അങ്ങ് അനേകം പ്രാവശ്യം കേട്ടിരിക്കുമല്ലോ. അതിനാൽ ചുരുക്കിപ്പറയാം.

രാമലക്ഷ്മണന്മാരെ ബാല്യത്തിൽ വിശ്വാമിത്രമഹർഷി തന്റെ യാഗരക്ഷാർത്ഥം കൂട്ടിക്കൊണ്ടുപോയി. മാർഗ്ഗമധ്യെ രാമൻ രാക്ഷസിയായ താടകയെ വധിച്ചു. യാഗവിഘ്നംചെയ്ത മാരീചസുബാഹുവാദികളോടു രാമൻ ഒററക്കു യുദ്ധംചെയ്തു് സുബാഹു മുതലായ രാക്ഷസന്മാരെയെല്ലാം വധിച്ചു. ശരണം പ്രാപിച്ച മാരീചനു് ഭഗവാൻ അഭയംകൊടുത്തു. അവിടെനിന്നും യാത്രതിരിച്ച് ഗൌതമാശ്രമത്തിലെത്തി, ഭർത്തൃശാപത്താൽ ശിലയായി കിടന്ന പതിവ്രതയായ അഹല്യക്കു് ശാപമോക്ഷം കൊടുത്തു. തുടർന്നു യാത്രചെയ്തു് ജനകരാജധാനിയായ മിഥിലയിൽ എത്തി. അത്യുഗ്രമായ ശൈവചാപത്തെ

digitized by www.sreyas.in

ഷീലയാനെടുത്തു് വലിച്ചു കുലച്ചു മുറിച്ചു് സാക്ഷാൽ ലക്ഷ്മീദേവിയുടെ അവതാരമായ സീതാദേവിയെ പാണിഗ്രഹണം ചെയ്തു. അയോദ്ധ്യക്കു മടങ്ങുന്ന വഴി പരശുരാമന്റെ ഗർവ്വഭംഗം ചെയ്തിട്ടു് വിജയശ്രീലാളിതനായി രാജധാനിയിലെത്തി സുഖമായി വസിച്ചു. ഭരതൻ ശത്രുഘ്നനോടുകൂടി മാതുലഗൃഹമായ കേകയരാജ്യത്തിലേക്കു പോയി.

ശ്രീരാമനെ യുവരാജാവായി അഭിഷേകം ചെയ്യാൻ ദശരഥൻ നിശ്ചയിച്ചു. അതിനെ സ്വാധീനവല്ലഭയായ കൈകേയി, തനിക്കു മുമ്പു ദത്തമായിരുന്ന രണ്ടു വരങ്ങൾ വാങ്ങി, മുടക്കി. അതിലൊന്നു, രാമൻ പതിന്നാലു വത്സരം വനത്തിൽ വസിക്കണമെന്നും, രണ്ടാമത്തേതു ഭരതനെ രാജാവായി വാഴിക്കണമെന്നുമായിരുന്നു. സത്യസന്ധനായ പിതാവിന്റെ വരം സത്യമാക്കുവാനായി സത്യവത്സലനായ ഭഗവാൻ രാജ്യൈശ്വര്യങ്ങളെല്ലാമുപേക്ഷിച്ചു് സീതാലക്ഷ്മണസമേതനായി സസന്തോഷം വനത്തിലേക്കു പോയി. ഗംഗ കടത്തിവിട്ട ഭക്തനായ ഗുഹനെ അനുഗ്രഹിച്ചു. ഭരദ്വാജമഹർഷിയെ കണ്ടു വണങ്ങിയശേഷം കാളിന്ദികടന്നു് വാല്മീകിമഹർഷിയെ കണ്ടു പൂജയും സ്വീകരിച്ചിട്ടു് ചിത്രകൂടാചലത്തിൽ പർണ്ണശാലയുണ്ടാക്കി വസിച്ചു.

പിതാവായ ദശരഥൻ പുത്രവിരഹം സഹിക്കാൻ കഴിയാതെ രാമസ്മരണയോടുകൂടി പരലോകം പ്രാപിച്ചു. വസിഷ്ഠൻ ഭരതനെ വരുത്തി രാജാവായി അഭിഷേകം ചെയ്യാനു വട്ടംകൂട്ടി. എന്നാൽ മഹാഭാഗവതനായ ഭരതൻ അതിനു വഴങ്ങിയില്ല. പിതാവിന്റെ ശേഷക്രിയകൾ ചെയ്തിട്ടു് എത്രയും വേഗം വനത്തിൽ പോയി ജ്യേഷ്ഠനെക്കണ്ടു് പാദങ്ങളിൽ വീണു നമസ്കരിച്ചു. നാട്ടിൽ മടങ്ങിവന്നു് രാജ്യം ഭരിക്കണമെന്നു് ആവോളം കേണു പ്രാർത്ഥിച്ചു. സത്യസങ്കല്പനായ ഭഗവാൻ പ്രിയസഹോദരനെ സാന്ത്വനപ്പെടുത്തി തന്റെ ശ്രീപാദുകകളെ കൊടുത്തു് ഒരുവിധത്തിൽ തിരിച്ചയച്ചു. ഭക്തോത്തമനായ ഭരതൻ കഠിനവ്രതത്തോടുകൂടി നന്ദിഗ്രാമത്തിലിരുന്നുകൊണ്ടു ശ്രീരാമന്റെ പ്രതിപുരുഷനായി രാജ്യം ഭരിച്ചു.

മിത്രങ്ങൾ വീണ്ടും വരുമോ എന്നു ശങ്കിച്ചു് ശ്രീരാമൻ ചിത്രകൂടത്തിൽനിന്നും പുറപ്പെട്ടു പോയി. വിരാധൻ എന്ന രാക്ഷസനെ വധിച്ചു മോക്ഷം കൊടുത്തു. ദണ്ഡകാരണ്യവാസികളായ മുനിമാർക്കു ദുഷ്ടരാക്ഷസന്മാരുടെ ഉന്മൂലനാശം വരുത്തുമെന്നുറപ്പു കൊടുത്തിട്ടു്, തളിർപോലെ കോമളമായ പാദങ്ങളാൽ വനത്തിൽ സഞ്ചരിച്ചു് അവിടവിടെയായി പതിമ്മൂന്നു വത്സരം വസിച്ചു. അനന്തരം സുതീക്ഷ്ണനേയും അഗസ്ത്യമഹർഷിയേയും കണ്ടു വണങ്ങിയശേഷം പഞ്ചവടിയിൽ പർണ്ണശാലകെട്ടി വസിച്ചു. തന്നെ കാമിച്ചുവന്ന

ശൂർപ്പണഖയെ ലക്ഷ്മണൻ വിരൂപയാക്കിയയച്ചു. അതറിഞ്ഞ ഖരദൂഷണരും പതിന്നാലായിരം രാക്ഷസരും യുദ്ധത്തിനു വന്നു. കോദണ്ഡപാണി ഒററക്ക് അരയാമം കൊണ്ടു് അവരെയെല്ലാം വധിച്ചു് മോക്ഷംകൊടുത്തു. ശൂർപ്പണഖയിൽ നിന്നും സീതാവൃത്താന്തമറിഞ്ഞ രാവണൻ മദനപരവശനായി മാരീചനെ പൊന്മാനായയച്ചു് സീതയെ മോഹിപ്പിച്ചു. സീതാദേവിയുടെ ആവശ്യപ്രകാരം ശ്രീരാമൻ മാരീചനെ പിൻതുടന്ന് ഒടുവിൽ വധിച്ചു. ശ്രീരാമനെ തേടി ലക്ഷ്മണൻ വനത്തിലേക്കുപോയ തക്കം നോക്കി രാവണൻ വന്ന് സീതയെ അപഹരിച്ചുകൊണ്ടുപോയി. വഴിക്കു നേരിട്ടെതിർത്ത ജടായുവിനെ രാവണൻ വെട്ടിവീഴ്ത്തി. ആശ്രമത്തിൽ മടങ്ങിവന്ന രാമൻ സീതയെ കാണാതെ ഉൽക്കണ്ഠാകുലനായി. സർവ്വേശ്വരൻ പ്രാകൃതജനങ്ങളെപ്പോലെ പ്രിയതമയുടെ വിരഹത്തിൽ ദുഃഖം അഭിനയിച്ചുകൊണ്ടു് ലക്ഷ്മണനോടുകൂടി കാടായ കാടെല്ലാം തിരഞ്ഞുനടന്നു. വഴിയിൽ ആസന്നമരണനായി കിടന്ന ജടായുവിൽ നിന്നും സീതാവൃത്താന്തമറിഞ്ഞു. ജടായു ശ്രീരാമസ്മൃതിയോടെ ഭഗവത്സായൂജ്യം പ്രാപിച്ചു. ഭക്തന്റെ ശരീരത്തെ ഭക്തവത്സലൻ, സ്വന്തം പിതാവിനെയെന്നപോലെ സംസ്കരിച്ചു. വീണ്ടും സീതയെ തിരഞ്ഞു നടന്നപ്പോൾ നേരിട്ടുവന്ന കബന്ധനെ കൊന്നു. ചിരകാലം തന്നെ പ്രതീക്ഷിച്ചു ഭജിച്ചുകൊണ്ടിരുന്ന ഭക്തോത്തമയായ ശബരിക്കു ദർശനം കൊടുത്തു് മോക്ഷപ്രദാനം ചെയ്തു.

ശബരിയുടെ നിർദ്ദേശപ്രകാരം ഋഷ്യമൂകാചലത്തിൽ ചെന്ന് മഹാഭാഗവതനായ ഹനുമാനെക്കണ്ടു. സുഗ്രീവനുമായി സഖ്യംചെയ്തു് ബാലിയെ നിഗ്രഹിച്ചു. സുഗ്രീവനെ കിഷ്കിന്ധാധിപതിയായഭിഷേകംചെയ്തു. സുഗ്രീവൻ സീതാന്വേഷണത്തിനായി വാനരന്മാരെ നാലുദിക്കിലേക്കുമയച്ചു. അംഗദന്റെ നേതൃത്വത്തിൽ ദക്ഷിണദിക്കിലേക്കു പോയവർ സമുദ്രതീരം പ്രാപിച്ചു. സമ്പാതിയിൽ നിന്നും സീത ലങ്കയിൽ അശോകവനത്തിലിരിക്കുന്നതായറിഞ്ഞു.

അമിതപരാക്രമനായ ശ്രീഹനുമാൻ സമുദ്രം ചാടിക്കടന്നു ലങ്കയിലെത്തി സീതാദേവിയെ കൺകുളിരെ ദർശിച്ചു. ഭഗവാൻ കൊടുത്തയച്ച അംഗുലീയത്തെ സീതാദേവിക്കു സമർപ്പിച്ചു് ദേവിയെ സമാധാനിപ്പിച്ചു. ദേവി കൊടുത്ത ചൂഡാരത്നവും വാങ്ങിയശേഷം ആ അശോകവനത്തെ തകർത്തു. എതിർത്തുവന്ന രാക്ഷസരെയെല്ലാം നിഗ്രഹിച്ചു. ഇന്ദ്രജിത്തിനാൽ ബന്ധിക്കപ്പെട്ടു രാവണനെക്കണ്ടു സദുപദേശം ചെയ്തു. പുണ്യം നശിച്ച രാവണൻ ശ്രീഹനുമാന്റെ വാലിൽ തീകൊളുത്തിച്ചു. മാരുതി ലങ്ക മുഴുവൻ ചുട്ടുപൊടിച്ചിട്ടു് മടങ്ങിവന്നു സ്വാമിയെ കണ്ടു വണങ്ങി വിവരമറിയിച്ചു.

digitized by www.sreyas.in

സർവ്വശക്തൻ വീരവാനരസൈന്യങ്ങളോടുകൂടി ലങ്കയെ നോക്കി പുറപ്പെട്ടു സമുദ്രതീരത്തിലെത്തി. ദേവാദിദേവൻ മൂന്നുദിവസം ഉപവസിച്ചുകൊണ്ടു് സമുദ്രദേവതയോടു് തനിക്കും സൈന്യങ്ങൾക്കും മാർഗ്ഗം തരുവാനായി പ്രാർത്ഥിച്ചു. എന്നിട്ടും സമുദ്രം വഴികൊടുത്തില്ല. അപ്പോൾ ഭഗവാൻ സംഹാരരുദ്രനെപ്പോലെ കോപിച്ചു് സമുദ്രത്തെ ഒന്നു നോക്കി ശരംതൊടുത്തു. സമുദ്രമാകെ ഇളകിമറിഞ്ഞു. ജലജന്തുക്കൾ സംഭ്രാന്തരായി നാലുപാടും പാഞ്ഞു. അപരാധിയായ സമുദ്രദേവത അത്യന്തം ഭയപ്പെട്ടു് അലകളെയെല്ലാമടക്കി, സ്വരൂപം ധരിച്ചു് ഉപഹാരങ്ങളെ ശിരസ്സിൽ വഹിച്ചുകൊണ്ടു് ജഗന്നാഥന്റെ പാദാരവിന്ദങ്ങളിൽ വീണു് അഭയം യാചിച്ചു: "ഹേ ഭൂമൻ! എന്റെ സർവ്വാപരാധങ്ങളും ക്ഷമിക്കണേ! നിന്തിരുവടിയുടെ ഗതിക്കു് ഒരിടത്തും വിഘ്നമില്ല. എങ്കിലും അവിടത്തെ പരാക്രമത്തെ സൂചിപ്പിക്കാനായി സേതുബന്ധനം ചെയ്താലും. ത്രൈലോക്യകണ്ടകനായ രാവണനെ വധിച്ചു് ധർമ്മപത്നിയെ സ്വീകരിച്ചാലും."

ഭഗവദനുഗ്രഹത്തോടുകൂടി സേതുബന്ധനം ചെയ്യപ്പെട്ടു. തന്തിരുവടിയെ ശരണം പ്രാപിച്ച വിഭീഷണനു് അഭയം കൊടുത്തിട്ടു് പ്രഭു സൈന്യസമേതം ലങ്കയിൽ പ്രവേശിച്ചു. വാനരവീരന്മാർ ലങ്കയെ ഇളക്കിമറിച്ചു് രാവണസൈന്യങ്ങളെ കൊന്നൊടുക്കി. ലക്ഷ്മണൻ ഇന്ദ്രജിത്തിനേയും ശ്രീരാമൻ കുംഭകർണ്ണനേയും വധിച്ചു. സ്വജനങ്ങളെല്ലാം നശിച്ചുകഴിഞ്ഞപ്പോൾ രാവണൻ ആൾഭടസമേതം പുറത്തു വന്നു് ശ്രീരാമചന്ദ്രനോടേററു. അതിഘോരമായ യുദ്ധത്തിനുശേഷം ഭഗവാൻ രാവണനേയും വധിച്ചു. അഭയപ്രദൻ വിഭീഷണനെ ലങ്കാധിപതിയായഭിഷേകം ചെയ്തു. പ്രാണനാഥന്റെ വിരഹവേദന താങ്ങാനാവാതെ വാടിതളർന്നു് അത്യന്തം കൃശാംഗിയായിരുന്ന സീതാദേവിയെ ദാശരഥി കണ്ടു. കാരുണ്യം കരകവിഞ്ഞൊഴുകി. പ്രഭു ദേവിയെ ആശ്വാസവാക്കുകളാൽ സമാധാനിപ്പിച്ചു. അഗ്നിപ്രവേശത്താൽ പരിശുദ്ധിയെ തെളിയിച്ച ധർമ്മപത്നിയോടുകൂടി ശ്രീരാമൻ പുഷ്പകവിമാനത്തിൽ അയോദ്ധ്യയിലേക്കെഴുന്നള്ളി.

അക്കാലമത്രയും ഭരതൻ ശ്രീരാമവിയോഗത്താൽ അതിദുഃഖിതനായി ദിവസങ്ങൾ എണ്ണികഴിക്കുകയായിരുന്നു. ആ ഭക്തോത്തമൻ ഗോമൂത്രത്തിൽ പാകംചെയ്ത യവാന്നം ഒരു നേരം മാത്രം ഭക്ഷിച്ചുകൊണ്ടും, ജ്യേഷ്ഠനെപ്പോലെ ജടാവല്ക്കലാദികളെ ധരിച്ചും, വെറും നിലത്തു കിടന്നുറങ്ങിയും ജ്യേഷ്ഠന്റെ തിരിച്ചുവരവിനെ ആകാംക്ഷയോടെ പ്രതീക്ഷിച്ചിരുന്നു. ഭഗവാനും തുല്യദുഃഖിതനായി പ്രിയസോദരനെ കാണാൻ ധൃതിപ്പെട്ടു. ഭഗവാന്റെ വരവിനെ

digitized by www.sreyas.in

മുൻകൂട്ടി ചെന്നറിയിച്ച ആഞ്ജനേയനെ ഭരതൻ പ്രാണദാതാവായ ദേവനായി കരുതി പ്രേമപൂർവ്വം ആലിംഗനം ചെയ്തു. പുഷ്പകവിമാനത്തിൽ വന്നിറങ്ങിയ നാഥനെ ഭരതൻ, തൃപ്പാദുകകളെ ശിരസ്സിൽ വഹിച്ചുകൊണ്ടു് ചെന്നെതിരേററു് ശ്രീപാദമൂലങ്ങളിൽ വീണു നമസ്കരിച്ചു. പ്രേമോന്മത്തനായ ഭരതന്റെ ഹൃദയം ദ്രവീഭൂതമായി ഭവിച്ചു. അശ്രുപ്രവാഹംകൊണ്ടു് പ്രഭുവിന്റെ ശ്രീചരണങ്ങളെ കഴുകി. അനന്തരം പാദുകകളെ ഭഗവാന്റെ തിരുവടികളിൽ ചേർത്തുവച്ചു് അഞ്ജലിബദ്ധനായി നിന്നു. ഭഗവാൻ പ്രേമപരവശനായി പ്രിയസഹജനെ ഗാഢഗാഢം പുണർന്നു. ഇരുവരും കണ്ണീരൊഴുക്കിക്കൊണ്ടു് വളരെനേരം നിന്നുപോയി. പ്രജകളെല്ലാം ദേഹം വിട്ടുപോയ ജീവൻ തിരികെ കിട്ടിയാലെന്നപോലെ അത്യാഹ്ലാദഭരിതരായി ഭഗവാന്റെ തിരുമേനിയിൽ പുഷ്പവർഷം ചെയ്തു ആനന്ദനൃത്തം ചെയ്തു.

ഭരതൻ, ലക്ഷ്മണൻ, ശത്രുഘ്നൻ, സീതാദേവി, സുഗ്രീവൻ, ഹനുമാൻ, വിഭീഷണൻ എന്നിവരുടെ മദ്ധ്യത്തിൽ പൂർണ്ണചന്ദ്രനെപ്പോലെ ശോഭിച്ചുകൊണ്ടു് രഘുകുലതിലകൻ, ഉത്സവത്തോടുകൂടിയ അയോദ്ധ്യാനഗരത്തിൽ പ്രവേശിച്ചു. ഭഗവാനും അനുജന്മാരും മാതൃജനങ്ങളെയും ഗുരുഭൂതന്മാരെയും വന്ദിച്ചിട്ടു് ജടാശോധനം ചെയ്തു. വാനരന്മാർ നാലുസമുദ്രങ്ങളിലും പുണ്യതീർത്ഥങ്ങളിലും നിന്നും ജലം കൊണ്ടുവന്നു. വസിഷ്ഠാചാര്യർ കുലവൃദ്ധന്മാരോടുചേർന്നു് ദാശരഥിയെ രാജാവായഭിഷേകം ചെയ്തു. ശ്രീരാമൻ പ്രജകളെ പുത്രവാത്സല്യത്തോടുകൂടി രക്ഷിച്ചു. രാജ്യത്തു് ധർമ്മം പരിപൂർണ്ണമായി ശോഭിച്ചു. പ്രജകൾ ആധിവ്യാധികളൊന്നും കൂടാതെ ഐശ്വര്യസമൃദ്ധരായി സുഖിച്ചു വസിച്ചു. അവർ ഇച്ഛിക്കുമ്പോൾ മാത്രമല്ലാതെ ആർക്കും മരണം സംഭവിച്ചില്ല. ഭൂമിദേവി ആനന്ദപുളകിതയായി പ്രശോഭിച്ചു.

---

## അദ്ധ്യായം 11.

### ശ്രീരാമന്റെ രാജ്യഭാരവും സ്വധാമപ്രാപ്തിയും

ശ്രീശുകൻ പറഞ്ഞു:- ഭഗവാൻ അനേകം യാഗങ്ങളെ ചെയ്തു് സർവ്വദേവതാസ്വരൂപനായ തന്നെത്തന്നെ പൂജിച്ചു. യാഗാവസാനത്തിൽ രാജ്യവും സർവ്വസമ്പത്തുകളും ആചാര്യന്മാർക്കായി ദാനം ചെയ്തു. സീതാദേവിക്കു തിരുമംഗല്യവും, ആ ദമ്പതികൾക്കു ഉടുത്ത വസ്ത്രവുമൊഴിച്ചു് ശേഷമെല്ലാം ദാനം

digitized by www.sreyas.in

ചെയ്യപ്പെട്ടു. ഭഗവാന്റെ ഭക്തവാത്സല്യവും ഔദാര്യവും കണ്ടു് ബ്രാഹ്മണർ പരമാനന്ദസമുദ്രത്തിൽ മുങ്ങി. അവർ പ്രീതിപുരസ്സരം രാജ്യത്തെ ഭഗവാനു തന്നെ തിരികെ സമർപ്പിച്ചു.

ശ്രീരാമൻ പ്രജകളുടെ സുഖക്ഷേമങ്ങളറിയാനായി രാത്രിയിൽ വേഷം മാറി സഞ്ചരിച്ചിരുന്നു. ഒരു ദിവസം ഒരു വീട്ടിൽ ഒരു രജകൻ ഭാര്യയോടു് "നീ അന്യന്റെകൂടെ പാർത്തു് പാതിവ്രത്യഭംഗം വരുത്തിയ കുലടയാണു്. ഞാൻ നിന്നെ സ്വീകരിക്കുകയില്ല. സ്ത്രീകാമിയായ രാമനെപ്പോലെ ഞാൻ ചെയ്യുമെന്നു കരുതണ്ട" എന്നുപറയുന്നതു കേട്ടു. ഈ വിധത്തിലുള്ള ലോകാപവാദങ്ങൾ സർവ്വസാധാരണയാണു്. ജനങ്ങൾ പരമാർത്ഥമന്വേഷിച്ചറിയാതെ അവയെ കേട്ടപടി വിശ്വസിക്കും. അവരെ സത്യാവസ്ഥ ബോധ്യപ്പെടുത്തുവാനും സാധ്യമല്ല. എന്നാൽ രാജാവായ താൻ അപവാദത്തെ മാനിക്കണം. ഇപ്രകാരം നിശ്ചയിച്ചു് സർവ്വേശ്വരൻ ലോകജനനിയെ കാട്ടിലുപേക്ഷിച്ചു. ഗർഭിണിയായിരുന്ന ദേവി, വാല്മീകിമഹർഷിയുടെ ആശ്രമത്തിൽ അഭയം പ്രാപിച്ചു്, യഥാകാലം കുശൻ, ലവൻ എന്ന രണ്ടുപുത്രരെ പ്രസവിച്ചു. വാത്മീകിമഹർഷി അവർക്കു സംസ്കാരാദികളെ ചെയ്തു വിദ്യ അഭ്യസിപ്പിച്ചു. സ്വഭർത്താവിനാൽ ഉപേക്ഷിക്കപ്പെട്ട ജനകപുത്രി ശ്രീരാമചരണാരവിന്ദങ്ങളെ ഹൃദയത്തിലുറപ്പിച്ചുകൊണ്ടു് ഭൂഗർഭത്തിൽ മറഞ്ഞു. ആ വിവരം ഭഗവാനറിഞ്ഞു. പതിവ്രതോത്തമയായ സഹധർമ്മിണിയുടെ കല്യാണഗുണങ്ങളെ സ്മരിച്ചപ്പോൾ തന്തിരുവടിക്കു കണ്ണുനീരിനെ അടക്കാൻ കഴിഞ്ഞില്ല. സ്ത്രീപുരുഷബന്ധം അഖിലേശ്വരനെപ്പോലും ഇത്രശക്തിയായി ബാധിക്കുമെങ്കിൽ അജിതേന്ദ്രിയനായ ഗൃഹസ്ഥന്റെ കാര്യം പറയേണമോ?

ധർമ്മപത്നിയെ പിരിഞ്ഞശേഷം ഭഗവാൻ 13,000 വർഷം ബ്രഹ്മചര്യത്തോടുകൂടി അഗ്നിഹോത്രാദികളെ ചെയ്തു. ഒടുവിൽ തന്റെ ശ്രീമച്ചരണാരവിന്ദങ്ങളെ ഭക്തഹൃദയങ്ങളിൽ നിക്ഷേപിച്ചിട്ടു് സരയൂനദിയിൽ പ്രവേശിച്ചു് തന്റെ ദിവ്യാവതാരത്തെ ഉപസംഹരിച്ചു. ലോകസംഗ്രഹാർത്ഥം ഘോരദണ്ഡകാരണ്യകണ്ടകങ്ങളിൽക്കൂടി സഞ്ചരിച്ചു് മുറിപ്പെട്ട ശ്രീഭഗവാന്റെ കോമളപാദപല്ലവങ്ങളെ സ്മരിക്കുന്നവരുടെ സംസാരപാശങ്ങളററു പോകുന്നു. സർവ്വശക്തനും സർവ്വസമർത്ഥനുമായ പുരുഷോത്തമനു് അവതാരകാര്യങ്ങൾ സാധിക്കുവാൻ ആരുടേയും സഹായം വേണ്ട. കാരുണ്യംകൊണ്ടു മാത്രമാണു് പ്ലവഗ വാനരന്മാരെ സഹായികളായി സ്വീകരിച്ചതു്. ഭഗവാൻ മാത്രം ധനമായിട്ടുള്ള ഹരിദാസരായ മഹാത്മാക്കളുടെ കാര്യവും അങ്ങനെ തന്നെയാണു്. അവരുടെ മഹിമാപ്രഭാവം വാചാമഗോചരമാണു്. ലോകസംഗ്രഹം മാത്രം ലക്ഷ്യമായി കരുതുന്ന അവരുടെ ജീവിതയാത്ര മററാരുടേയും ഔദാര്യം കൂടാതെ നടന്നുകൊള്ളും. അവരുടെ ദിവ്യമായ സങ്കല്പശക്തിക്കു മുമ്പിൽ മലപോലെയുള്ള

digitized by www.sreyas.in

കാൎയ്യങ്ങളും ക്ഷിപ്രസാദ്ധ്യമായിത്തീരുന്നു. അവൎക്കെന്തെങ്കിലും തരത്തിൽ സേവചെയ്യുവാൻ കഴിഞ്ഞാൽ അതു് മഹാഭാഗ്യമായി കരുതിക്കൊള്ളുകേ വേണ്ടു. അവരുടെ യോഗക്ഷേമം ഹൃദയസ്ഥനായ മുകുന്ദൻ നോക്കിക്കൊള്ളും. അതേസമയം അഹന്തകൂടാതെ വിനയത്തോടും ഭക്ത്യാദരവോടും കൂടി അവരുടെ പാദസേവ ചെയ്യുന്നവനു് സംസാരസന്തരണം ക്ഷിപ്രസാദ്ധ്യമായിത്തീരുന്നു.

സൂൎയ്യവംശാലങ്കാരദീപമായ ശ്രീരാമചന്ദ്രന്റെ ശ്രീമച്ചരണാരവിന്ദങ്ങളിൽ ബ്രഹ്മാവാദിലോകപാലന്മാരുടെ കിരീടങ്ങൾ കിടന്നുരുളുകയാണു്. നിൎമ്മലവും സൎവ്വപാപഹരവുമായ ശ്രീരാമകഥയെ മാൎക്കണ്ഡേയാദി മഹൎഷീശ്വരന്മാർ പ്രമുഖസഭകളിൽ നിരന്തരം ഗാനം ചെയ്യുന്നു. അവൎക്കു് അദ്യാപി തൃപ്തിവന്നിട്ടില്ല. ആരെല്ലാം ശ്രീരാമചന്ദ്രനെ സ്നേഹപൂൎവ്വം ദൎശിക്കുകയോ, സ്പൎശിക്കുകയോ, സഹവസിക്കുകയോ, അനുഗമിക്കുകയോ ചെയ്തുവോ അവരെല്ലാം തന്തിരുവടിയുടെ പരമധാമമായ വൈകുണ്ഠത്തെ പ്രാപിച്ചു. പരമപാവനമായ ശ്രീരാമചരിതം ശ്രദ്ധാഭക്തിപൂൎവ്വകം കേൾക്കുന്നവർ കൎമ്മബന്ധത്തിൽ നിന്നു മോചിക്കപ്പെടുന്നു.

## അദ്ധ്യായം 12.

### ശ്രീരാമവംശം

ശ്രീശുകൻ പറഞ്ഞു:- ശ്രീരാമചന്ദ്രന്റെ പുത്രനായ കുശന്റെ വംശത്തിൽ അതിഥി, നിഷധൻ, നഭൻ, പുണ്ഡരീകൻ, ക്ഷേമധന്വാവു, ബൃഹത്ബലൻ, തുടങ്ങി 58 തലമുറ നിലനിൽക്കും. അവസാനത്തെ രാജാവു് സുമിത്രനായിരിക്കും. അപ്പോൾ കലിയുഗം വന്നു് വംശവിച്ഛേദംവരും. ആ പരമ്പരയിൽ യോഗസിദ്ധിയാൽ മരണത്തെ അതിക്രമിച്ച മരുവെന്ന രാജാവു് ഇപ്പോഴും കലാപഗ്രാമത്തിൽ വസിക്കുന്നുണ്ടു്. കലിയുഗം അവസാനിച്ചു് കൃതയുഗം തുടങ്ങുന്ന സമയത്തു് അദ്ദേഹം തന്റെ പുത്രപൌത്രാദികളെക്കൊണ്ടു് സൂൎയ്യവംശം വീണ്ടും വൃദ്ധിചെയ്യും.

digitized by www.sreyas.in

# അദ്ധ്യായം 13.

## നിമിചരിതം

ശ്രീശുകൻ പറഞ്ഞു:— ഇക്ഷ്വാകുപുത്രനായ നിമി ഒരു യാഗം കഴിക്കാൻ നിശ്ചയിച്ച് ഗുരുവായ വസിഷ്ഠനെ ഋത്വിക്കായി വരിച്ചു. അപ്പോൾ വസിഷ്ഠൻ "എന്നെ ഇന്ദ്രൻ ഒരു യാഗം നടത്താനായി മുമ്പുതന്നെ ക്ഷണിച്ചതാണ്. അതു കഴിച്ചിട്ട് മടങ്ങിവന്ന് ഈ യാഗം നടത്താം. അതുവരെ ക്ഷമിച്ചിരിക്കുക" എന്നു പറഞ്ഞിട്ട് പോയി. വിവേകിയായ നിമി ആലോചിച്ചു: "ജീവിതം ചഞ്ചലമാണ്. സത്കർമ്മം ചെയ്യണമെന്നാഗ്രഹം തോന്നിയാലുടനെ ചെയ്യണം. ഗുരു തിരിച്ചു വരുന്നതിനുമുമ്പ് എന്റെ ആയുസ്സവസാനിച്ചാലോ" ഇങ്ങനെ നിശ്ചയിച്ച് അന്യരെക്കൊണ്ട് യാഗം ആരംഭിച്ചു. വസിഷ്ഠൻ ഇന്ദ്രന്റെ യാഗം അവസാനിപ്പിച്ചിട്ട് മടങ്ങിവന്നപ്പോൾ നിമി യാഗം തുടങ്ങിയതായികണ്ട് കോപിച്ച് 'പണ്ഡിതമാനിയായ നിന്റെ ശരീരം പതിക്കട്ടെ'യെന്നു ശപിച്ചു. നിമി അങ്ങോട്ടും ശപിച്ചു. "ഇന്ദ്രനിൽ നിന്നും എന്നിൽ നിന്നും ധനം ആഗ്രഹിച്ച അങ്ങയ്ക്ക് ധർമ്മം എന്തെന്നറിയാതെയായി. അതിനാൽ ലോഭിയായ അങ്ങയുടെ ദേഹവും പതിക്കട്ടെ." ഈ ശാപഫലമായി വസിഷ്ഠൻ മിത്രാവരുണപുത്രനായി ജനിക്കേണ്ടിവന്നു. നിമിയുടെ ശരീരത്തെ ഋത്വിക്കുകൾ യാഗം കഴിയുന്നതുവരെ സൂക്ഷിച്ചു. യാഗാവസാനത്തിൽ പ്രസാദിച്ച ദേവകളോട് നിമി വീണ്ടും ജീവിച്ചെഴുന്നേൽക്കുവാൻ വരം വാങ്ങി. പക്ഷെ നിമി വീണ്ടും ദേഹസംബന്ധമിച്ഛിച്ചില്ല. "ദേഹമുണ്ടായാൽ മരണം നിശ്ചയമാണ്. ദേഹമുള്ളപ്പോഴും ദുഃഖശോകഭയങ്ങൾക്കിരിപ്പിടമാണ്. ജലത്തിൽ വസിക്കുന്ന മത്സ്യങ്ങൾക്ക് നാലുഭാഗത്തും ജലം തന്നെയെന്നപോലെ ദുഃഖസംസാരമധ്യത്തിൽ വസിക്കുന്ന ദേഹത്തിനു എന്നും നാശഭയം തന്നെ. ഇക്കാരണത്താൽ എനിക്കു ദേഹബന്ധം വേണ്ട" എന്നുപറഞ്ഞു. അപ്പോൾ "നിമി പ്രാണികളുടെ കണ്ണുകളിൽ ഉന്മേഷ നിമേഷരൂപത്തിലിരിക്കട്ടെ" യെന്നു ദേവന്മാരനുഗ്രഹിച്ചു.

നിമി ശരീരം ത്യജിച്ചപ്പോൾ രാജ്യം അരാജകമായി. അപ്പോൾ ഋഷിമാർ ആ ദേഹത്തെ മഥിച്ച് ഒരു പുത്രനെ ജനിപ്പിച്ചു. താനേ ജനിച്ചതിനാൽ 'ജനക'നെന്നും, വിദേഹനിൽനിന്നുമുണ്ടായതിനാൽ 'വൈദേഹ'നെന്നും, മഥനത്തിൽ നിന്നുമുണ്ടായതിനാൽ മിഥിലനെന്നും ആ പുത്രനു പേരുണ്ടായി. ആ വംശത്തിൽ ജനിച്ചവർക്കെല്ലാം ആ പേരുകൾ നിലനിന്നു.

digitized by www.sreyas.in

ആ രാജാവു് നിർമ്മിച്ച പുരത്തിനു മിഥിലയെന്നും പേർവന്നു. ആ രാജാവിന്റെ വംശം 47 തലമുറ നിലനിന്നു. അവരെല്ലാം യോഗേശ്വരപ്രസാദത്താൽ ആത്മവിദ്യാവിശാരദന്മാരും ഗൃഹധർമ്മത്തിൽപെട്ടിരുന്നാലും സുഖദുഃഖാദി ദ്വന്ദ്വങ്ങൾ ബാധിക്കാത്തവരുമായിരുന്നു. ആ വംശത്തിൽ സീരധ്വജനെന്ന രാജാവു് യാഗത്തിനായി ഭൂമിയെ ഉഴുതപ്പോൾ സീരാഗ്രത്തിൽ നിന്നും സീതാദേവി ആവിർഭവിച്ചു. തന്നിമിത്തം അദ്ദേഹം മഹാകീർത്തിമാനായി ഭവിച്ചു.

---

# അദ്ധ്യായം 14.

## ചന്ദ്രവംശം – ബുധോൽപത്തി – പുരൂരവസ്സിന്റെ ചരിതം

ശ്രീശുകൻ പറഞ്ഞു:– ബ്രഹ്മപുത്രനായ അത്രിമഹർഷിയുടെ ആനന്ദക്കണ്ണീരിൽ നിന്നു് അമൃതസ്വരൂപനായ സോമൻ, അഥവാ ചന്ദ്രനുണ്ടായി. ചന്ദ്രനെ ബ്രാഹ്മണരുടേയും ഓഷധികളുടേയും നക്ഷത്രഗണങ്ങളുടേയും നാഥനായി ബ്രഹ്മാവു് നിശ്ചയിച്ചു. സോമൻ മൂന്നു ലോകങ്ങളേയും ജയിച്ചു് രാജസൂയയാഗവും നടത്തി. ഇതുയുമായപ്പോൾ അഹങ്കാരിയായിത്തീർന്നിട്ടു് ബൃഹസ്പതിയുടെ പത്നിയായ താരയെ ബലാത്ക്കാരമായി അപഹരിച്ചു. ബൃഹസ്പതി എത്രയോ അപേക്ഷിച്ചിട്ടും താരയെ വിട്ടുകൊടുത്തില്ല. ആ കാരണത്താൽ ഭയങ്കരമായ ദേവാസുരയുദ്ധം തന്നെ നടന്നു. അസുരാചാര്യനായ ശുക്രമഹർഷി ബൃഹസ്പതിയോടുള്ള വിദ്വേഷം തീർക്കാൻ ഇതുതന്നെതരമെന്നു നിശ്ചയിച്ചു് ചന്ദ്രന്റെ പക്ഷത്തുചേർന്നു സഹായിച്ചു. തുടർന്നു് അസുരന്മാരും ചന്ദ്രന്റെ ഭാഗത്തു ചേർന്നു. ശ്രീശിവൻ അംഗിരസ്സിന്റെ ശിഷ്യനാകയാൽ താനും ഭൂതഗണങ്ങളും അംഗിരസ്സിന്റെ പുത്രനായ ബൃഹസ്പതിയെ സഹായിച്ചു. ഈ യുദ്ധത്തിന്റെ കാരണം അംഗിരസ്സ് ബ്രഹ്മാവിനെ അറിയിച്ചു. ബ്രഹ്മാവു് ചന്ദ്രനെ ശാസിച്ചു് താരയെ തിരികെ ബൃഹസ്പതിക്കു കൊടുപ്പിച്ചു. ആ സമയത്തു് താര ചന്ദ്രനിൽ നിന്നും ഗർഭം ധരിച്ചിരുന്നു. അതറിഞ്ഞു ബൃഹസ്പതി പത്നിയോടു് "ദുഷ്ടേ! ശത്രുവിൽ നിന്നും ഉണ്ടായ ഗർഭത്തെ ഉടനെ ത്യജിക്കുക. നിന്നെ ഭസ്മമാക്കേണ്ടതാണു്. പക്ഷെ സന്താനത്തെ ആഗ്രഹിക്കുന്ന ഞാൻ അതു ചെയ്യുന്നില്ല." എന്നു പറഞ്ഞു. സ്വപാപത്താൽ ലജ്ജിതയായ താര തൽക്ഷണം അതിതേജസ്വിയായ ഒരു പുത്രനെ പ്രസവിച്ചു. അവനെ തനിക്കു വേണമെന്നു ബൃഹസ്പതിയും തന്റെ പുത്രനാകയാൽ തനിക്കുവേണമെന്നു് ചന്ദ്രനും വാദിച്ചു. ഒടുവിൽ ബ്രഹ്മാവിന്റെ മദ്ധ്യസ്ഥതയിൽ പുത്രനെ ചന്ദ്രൻ സ്വീകരിച്ചു് ബുധനെന്നു നാമകരണം ചെയ്തു.

digitized by www.sreyas.in

ബുധൻ ഇളയിൽ പുരൂരവസ്സുണ്ടായ കഥ മുമ്പ് പറഞ്ഞുവല്ലൊ. സോമവംശത്തിലെ ആദിരാജാവ് പുരൂരവസ്സായിരുന്നു. മിത്രാവരുണന്മാരുടെ ശാപംനിമിത്തം ഭൂലോകത്തിൽ മനുഷ്യസ്ത്രീയായി വരേണ്ടിവന്ന ഉർവ്വശി, മന്മഥൻ സ്വരൂപമെടുത്തു വന്നതുപോലെ സുന്ദരനും പുരുഷശ്രേഷ്ഠനുമായ പുരൂരവസ്സിനെ സമീപിച്ചു. ഉർവ്വശിയുടെ രൂപലാവണ്യത്തിൽ മതിമയങ്ങിയ രാജാവ് അവളെ മധുരവാക്കുകളാൽ സ്വാഗതം ചെയ്തു. തനിക്കു നേരിട്ട ശാപം തീരുമ്പോൾ വീണ്ടും സ്വർഗ്ഗത്തിലേക്കു പോകാനുപകരിക്കുന്ന ഒരുപായം മനസ്സിൽ കണ്ടുകൊണ്ട് ഉർവ്വശി പറഞ്ഞു: "രാജേന്ദ്ര! എനിക്കേററവും പ്രിയപ്പെട്ട ഈ ആട്ടിൻകുട്ടികളെ അങ്ങു രക്ഷിക്കണം. എന്റെ ഭക്ഷണം ഘൃതം മാത്രമായിരിക്കണം. സംയോഗാവസരത്തിലല്ലാതെ അങ്ങയെ നഗ്നനായി ഞാൻ കാണരുത്. ഈ നിശ്ചയങ്ങളെ അങ്ങ് പരിപാലിക്കുന്ന കാലത്തോളം നമുക്കൊന്നിച്ചു വസിക്കാം." ഉർവ്വശിയുടെ വ്യവസ്ഥകളെ അംഗീകരിച്ചുകൊണ്ട് പുരൂരവസ്സ് അവളോടു ചേർന്നാനന്ദിച്ചു. കുറെക്കാലം കഴിഞ്ഞപ്പോൾ ഉർവ്വശിയെ തിരികെ സ്വർഗ്ഗത്തിലേക്കു കൊണ്ടുവരാനായി ഇന്ദ്രൻ ഗന്ധർവ്വന്മാരെ നിയോഗിച്ചു. അവർ രാത്രിയിൽ രാജകൊട്ടാരത്തിൽ കടന്ന് ഉർവ്വശിയുടെ ആട്ടിൻ കുട്ടികളെ അപഹരിച്ചു. അതറിഞ്ഞു കലശൽ കൂട്ടിയ ഉർവ്വശിയെ സമാധാനിപ്പിക്കുവാൻ പുരൂരവസ്സ്, താൻ നഗ്നനാണെന്നതോർക്കാതെ പുറകേ പാഞ്ഞുചെന്ന് അവയെ വീണ്ടു കൊണ്ടുവന്നു. അപ്പോൾ ഗന്ധർവ്വന്മാർ മിന്നൽപ്രകാശമുണ്ടാക്കി നഗ്നനായ രാജാവിനെ ഉർവ്വശിക്കു കാണിച്ചുകൊടുത്തു. ഉർവ്വശി ഉടനെ രാജാവിനെ വിട്ടുപോയി. സ്ത്രീകാമിയായ രാജാവിനു അവളുടെ വിരഹം താങ്ങാനാകാതെ ലോകമെല്ലാം തേടി നടന്നു. ഒടുവിൽ കുരുക്ഷേത്രത്തിൽ വച്ചു കണ്ട് തന്നെ വിട്ടുപോകരുതെന്നു കേണപേക്ഷിച്ചപ്പോൾ സംവത്സരത്തിലൊരുദിവസം ഉർവ്വശി രാജാവിനോടു ചേർന്നിരുന്നു. അവർക്ക് ആയുസ്സു മുതലായ ആറുപുത്രന്മാരുമുണ്ടായി. അതുകൊണ്ടും തൃപ്തനാകാതെ പുരൂരവസ്സ് ഗന്ധർവ്വന്മാർ പ്രസാദിച്ചു നൽകിയ അഗ്നിസ്ഥാലിയിൽ നിന്നു അഗ്നിയുണ്ടാക്കി ശ്രീഹരിയെ യജിച്ച് ഉർവ്വശിലോകം പ്രാപിച്ചു.



digitized by www.sreyas.in

# അദ്ധ്യായം 15.



## പരശുരാമ ചരിതം— കാൎത്തവീൎയ്യാൎജ്ജുനവധം

ശ്രീശുകൻ പറഞ്ഞു:- പുരൂരവസ്സിന്റെ വംശപരമ്പരയിൽപെട്ട ഗാധിയുടെ പുത്രനായി ബ്രഹ്മവിത്തമനായ വിശ്വാമിത്രനുണ്ടായി. ഗാധിയുടെ പുത്രിയായ സത്യവതിയിൽ ശാന്തനായ ജമദഗ്നിയുണ്ടായി. ജമദഗ്നി രേണുകയെ വിവാഹം ചെയ്തതിൽ വസുമാൻ മുതലായ പുത്രന്മാരുണ്ടായി. അതിൽ ഏററവും ഇളയവനായി ശ്രീവാസുദേവാംശമായ രാമനവതരിച്ചു. രജസ്തമസ്സുകളാൽ അഹങ്കാരികളും ദുർവൃത്തരും ഭൂമിക്കു ഭാരമായി തീൎന്നവരുമായ ക്ഷത്രിയരെ ഉന്മൂലനാശം ചെയ്യാനായിരുന്നു ആ അവതാരം.

കാൎത്തവീൎയ്യാൎജ്ജുനനെന്ന രാജാവു് ശ്രീനാരായണാംശമായ ദത്താത്രേയമഹർഷിയെ സേവിച്ചു് സന്തോഷിപ്പിച്ചു. ഗുരുവിന്റെ അനുഗ്രഹത്താൽ ആയിരം കൈകളും അമോഘമായ തേജോവീൎയ്യബലങ്ങളും സമ്പാദിച്ചു. അദ്ദേഹം ഒരിക്കൽ തന്റെ കൈകളാൽ നൎമ്മദാനദീജലത്തെ തടഞ്ഞു നിൎത്തിക്കൊണ്ടു് സ്ത്രീകളുമായി ജലക്രീഡ ചെയ്തു. ആ സമയം നദിയിൽ മേൽഭാഗത്തായി രാവണൻ ദേവപൂജ ചെയ്തുകൊണ്ടിരുന്നു. നദിയിൽ ജലവിതാനമുയൎന്നപ്പോൾ രാവണന്റെ ആ സ്ഥാനം വെള്ളത്തിലായി. അഹങ്കാരിയായ രാവണൻ കോപിച്ചു് അൎജ്ജുനനോടു് യുദ്ധത്തിനു വന്നു. കാൎത്തവീൎയ്യാൎജ്ജുനൻ, തന്റെ സ്ത്രീജനങ്ങൾ കാൺകെ, രാവണനെ കളിക്കുരങ്ങെന്നപോലെ നിഷ്പ്രയാസം പിടിച്ചുകെട്ടി കൊണ്ടുപോയി തന്റെ കൊട്ടാരമുററത്തു് ബന്ധിച്ചിട്ടു. പിന്നീടു് പുലസ്ത്യന്റെ ആദേശമനുസരിച്ചു വിട്ടയയ്ക്കുകയും ചെയ്തു. അത്ര പരാക്രമിയായിരുന്നു ആ രാജാവു്.

രാജാവു് ഒരിക്കൽ നായാട്ടിനായി വനത്തിൽ പോയപ്പോൾ യദൃച്ഛയാ ജമദഗ്നിയുടെ ആശ്രമത്തിൽ പ്രവേശിച്ചു. മുനി ഗൃഹസ്ഥന്റെ ശാശ്വതധൎമ്മമനുസരിച്ചു് തന്റെ കാമധേനുവിൽനിന്നു് സമസ്തഭോജ്യപദാൎത്ഥങ്ങളെയും സമ്പാദിച്ചു് രാജാവിനേയും പരിവാരങ്ങളേയും രാജോചിതമായിത്തന്നെ സൽക്കരിച്ചു. തന്റേതിനെ അതിശയിക്കത്തക്ക ഐശ്വൎയ്യങ്ങൾ ആശ്രമത്തിൽ കണ്ടപ്പോൾ അതിനു കാരണമായ കാമധേനു തനിക്കു കിട്ടണമെന്നു രാജാവാഗ്രഹിച്ചു. അഹങ്കാരത്താൽ രാജധൎമ്മത്തെ മറന്നു് കാമധേനുവിനെ പിടിച്ചുകെട്ടി, അതു ക്രന്ദനം ചെയ്തതും കൂട്ടാക്കാതെ, രാജധാനിയിലേക്കു കൊണ്ടുപോയി. ആ സമയം രാമൻ ആശ്രമത്തിലില്ലായിരുന്നു. മടങ്ങി

digitized by www.sreyas.in

വന്നപ്പോൾ വിവരമറിഞ്ഞു് ചവിട്ടേററ സർപ്പത്തെപ്പോലെ ക്രോധതാമ്രാക്ഷനായി പരശുവുമെടുത്തുകൊണ്ടു് രാജാവിന്റെ പുറകെ പാഞ്ഞെത്തി. തുടന്നുണ്ടായ യുദ്ധത്തിൽ രാമൻ ഒററക്കു പൊരുതു് കാർത്തവീര്യാർജ്ജുനനേയും സൈന്യങ്ങളേയും നിശ്ശേഷം വകവരുത്തി. രാജാവിന്റെ പുത്രന്മാർ പതിനായിരവും പേടിച്ചോടിയൊളിച്ചു. അതിദുഃഖിതയായി നിന്ന കാമധേനുവിനേയും വത്സത്തേയും രാമൻ കൊണ്ടുവന്നു് പിതാവിനു സമർപ്പിച്ചു. ശുദ്ധസാത്വികനായ ജമദഗ്നി തന്റെ പുത്രന്റെ പ്രവൃത്തിയെ ഒട്ടും അഭിനന്ദിച്ചില്ല. "രാമ! നീ പാപം ചെയ്തുവല്ലോ! സർവ്വദേവസ്വരൂപനായ രാജാവിനെ വധിക്കാൻ പാടില്ലായിരുന്നു. ബ്രാഹ്മണരായ നമുക്കു് ക്ഷമയാണു് ഭൂഷണം. ബ്രഹ്മദേവൻ പോലും ക്ഷമകൊണ്ടാണു് പാരമേഷ്ഠ്യത്തെ പ്രാപിച്ചതു്. ബ്രാഹ്മണതേജസ്സ് സൂര്യതേജസ്സെന്നപോലെ പ്രകാശിക്കുന്നതു ക്ഷമകൊണ്ടു മാത്രമാണു്. ക്ഷമയുള്ളവരിൽ സർവ്വേശ്വരനായ ശ്രീഹരി ശീഘ്രം പ്രസാദിക്കുന്നു. പ്രജാസംരക്ഷണത്തിനായി അഭിഷേകം ചെയ്യപ്പെട്ട രാജാവിന്റെ വധം ബ്രാഹ്മണവധത്തേക്കാൾ ശക്തിയേറിയ പാപമാണു്. ആ പാപപരിഹാരാർത്ഥം ശ്രീഹരിസ്മരണയോടുകൂടി തീർത്ഥാടനം ചെയ്യുക." എന്നാജ്ഞാപിച്ചു.

---

## അദ്ധ്യായം 16.

### ക്ഷത്രിയവംശസംഹാരം

ശ്രീശുകൻ പറഞ്ഞു:– പിതാവിന്റെ ആജ്ഞയനുസരിച്ചു് രാമൻ ഒരു വർഷം തീർത്ഥസേവ ചെയ്തിട്ടു് മടങ്ങിയെത്തി. ഒരിക്കൽ രേണുക ജലം കൊണ്ടുവരുവാൻ ഗംഗയിൽ പോയപ്പോൾ ചിത്രരഥനെന്ന ഗന്ധർവ്വരാജൻ അപ്സരസ്സുകളോടുകൂടി ക്രീഡിക്കുന്നതുകണ്ടു് അവന്റെ അപൂർവ്വസൌന്ദര്യത്തിൽ അവൾ മോഹിച്ചു നിന്നുപോയി. അല്പം കഴിഞ്ഞപ്പോൾ ഹോമകാലം അതിക്രമിക്കുന്നതറിഞ്ഞു് അപരാധബോധത്തോടുകൂടി വേഗം തിരിച്ചുവന്നു് ജലകലശത്തെ മുനിയുടെ മുമ്പിൽ വച്ചുവണങ്ങിനിന്നു. ഗംഗയിൽ നടന്നതു് ജമദഗ്നി ജ്ഞാനദൃഷ്ടികൊണ്ടറിഞ്ഞു് ക്രുദ്ധനായി പുത്രന്മാരോടു മാതൃവധം ചെയ്യാനാജ്ഞാപിച്ചു. ക്ഷമയെപ്പററി രാമനോടു പ്രസംഗിച്ച മുനിയാണ് ഇപ്രകാരം ക്രോധവശനായതെന്നോർക്കുമ്പോൾ ഭഗവന്മായാശക്തിയെ നമസ്കരിക്കുക തന്നെ വേണം. രാമന്റെ ജ്യേഷ്ഠന്മാരാരും മാതൃവധം ചെയ്യാൻ കൂട്ടാക്കിയില്ല. അപ്പോൾ പിതാവു് അധികം കുപിതനായി പാപിയായ മാതാവിനേയും

digitized by www.sreyas.in

അനുസരണയില്ലാത്ത ജ്യേഷ്ഠന്മാരേയും വധിക്കാൻ രാമനോടാജ്ഞാപിച്ചു. പിതാവിന്റെ തപഃപ്രഭാവത്തെ നന്നായറിയുന്ന രാമൻ അപ്രകാരം ചെയ്തു. അതുകണ്ടു് ക്ഷിപ്രപ്രസാദിയായ ജമദഗ്നി രാമനോടു് ഇഷ്ടവരം വരിച്ചു കൊള്ളുവാൻ പറഞ്ഞു. "മരിച്ച മാതാവും ജ്യേഷ്ഠന്മാരും ജീവിക്കണം. മരിച്ച വൃത്താന്തംപോലും അവർക്കോർമ്മയുണ്ടായിരിക്കരുതു്" എന്നു് രാമൻ വരം വരിച്ചു. പിതാവു് അപ്രകാരം വരം കൊടുത്തു. മരിച്ചവരെല്ലാം ഉറക്കം ഉണർന്നവരെന്നപോലെ എഴുന്നേററു.

കാർത്തവീര്യാർജ്ജുനന്റെ പുത്രന്മാർ പിതൃവധത്തിനു പ്രതികാരം ചെയ്യാൻ സമയം കാത്തിരുന്നു. രാമനോടു നേരിട്ടു പൊരുതുന്നതിനു ധൈര്യവുമുണ്ടായില്ല. ഒരുദിവസം രാമനും ജ്യേഷ്ഠന്മാരും പുറത്തുപോയിരുന്ന സമയം നോക്കി അവർ ആശ്രമത്തിൽ കടന്നു് ധ്യാനനിരതനായിരുന്ന ജമദഗ്നിയെ നിർദ്ദയം വധിച്ചു് ശിരസ്സറുത്തെടുത്തുകൊണ്ടുപോയി. ശോകാർത്തയായ രേണുക മാറത്തടിച്ചു് 'രാമാ രാമാ!' എന്നുച്ചത്തിൽ നിലവിളിച്ചു. ആ ആർത്തനാദം കേട്ടു രാമൻ ഓടിവന്നു. ശിരച്ഛേദനം ചെയ്യപ്പെട്ടുകിടന്ന പിതാവിന്റെ മൃതദേഹം കണ്ടിട്ടു് രാമനു് സങ്കടവും അമർഷവും സഹിക്കാൻ കഴിഞ്ഞില്ല. പിതൃശരീരത്തെ സംരക്ഷിച്ചു കൊള്ളാൻ ജ്യേഷ്ഠന്മാരെ ഭരമേല്പിച്ചിട്ടു്, ക്ഷത്രിയവംശത്തെ ഭൂമിയിൽ നിന്നും തുടച്ചു നീക്കാൻ ദൃഢനിശ്ചയം ചെയ്തു് പരശുവുമെടുത്തുകൊണ്ടു പുറപ്പെട്ടു് രാജധാനിയിലെത്തി. കാർത്തവീര്യാർജ്ജുനന്റെ പുത്രരിൽ ഓടിയൊളിച്ച അഞ്ചുപേരെയൊഴിച്ചുള്ളവരെയെല്ലാം വധിച്ചു് അവരുടെ തലകളെ മലപോലെ കൂട്ടി. എന്നിട്ടും അരിശം തീർന്നില്ല. ഇരുപത്തൊന്നു പ്രാവശ്യം ഭൂമിയെ ചുററിനടന്നു് കാണുന്ന കാണുന്ന ക്ഷത്രിയരെയെല്ലാം വധിച്ചൊടുക്കി. അവരുടെ രക്തംകൊണ്ടു് സ്യമന്തപഞ്ചകമെന്ന സ്ഥലത്തു് അഞ്ചു് തടാകങ്ങളുണ്ടാക്കി. അനന്തരം പിതാവിന്റെ ശിരസ്സിനെ ആശ്രമത്തിൽ കൊണ്ടുവന്നു് ശരീരത്തിൽ യോജിപ്പിച്ചിട്ടു് സർവ്വദേവസ്വരൂപനായ ശ്രീഹരിയെ യാഗങ്ങൾകൊണ്ടാരാധിച്ചു. ഭൂമിയെ മുഴുവൻ ഋത്വിക്കുകൾക്കായി വീതിച്ചുകൊടുത്തിട്ടു് രാമൻ അവഭൃഥസ്നാനം ചെയ്തു് പാപവിമുക്തനായി സൂര്യനെപ്പോലെ ശോഭിച്ചു. യജ്ഞദേവതാപ്രസാദത്താൽ ജമദഗ്നി ജീവിച്ചെഴുന്നേററു് സപ്തർഷികളിൽ ഒരാളായിത്തീർന്നു. അവതാരകാര്യം കഴിഞ്ഞതും രാമൻ ഹിംസാബുദ്ധിയെ നിശ്ശേഷം ത്യജിച്ചു. ഇപ്പോൾ പരമശാന്തനായി മഹേന്ദ്രപർവ്വതത്തിൽ തപോനിഷ്ഠനായധിവസിക്കുന്നു.



digitized by www.sreyas.in

# അദ്ധ്യായം 17.

## പുരൂരവസ്സിന്റെ വംശം

ശ്രീശുകൻ പറഞ്ഞു:- പുരൂരവസ്സിന്റെ ജ്യേഷ്ഠപുത്രനായ ആയുസ്സിന്റെ പുത്രനായ ക്ഷത്രവൃദ്ധന്റെ വംശത്തിൽ വേദനിപുണനായ ശൌനകനുണ്ടായി. ആ പരമ്പരയിൽ ശ്രീവാസുദേവാംശമായ ധന്വന്തരിമൂർത്തിയുമവതരിച്ചു. ആ മൂർത്തിയുടെ സ്മരണമാത്രത്താൽ രോഗപീഡ നശിക്കും. ആയുസ്സിന്റെ പുത്രനായ രജി, ദേവന്മാർ പ്രാർത്ഥിച്ചതനുസരിച്ച് അസുരന്മാരുടെ ആക്രമണത്തിൽ നിന്നും സ്വർഗ്ഗത്തെ വീണ്ടെടുത്തു് ഇന്ദ്രനു നൽകി. വീണ്ടും അസുരന്മാരുടെ ഉപദ്രവത്തെ ഭയന്നു് ഇന്ദ്രൻ സ്വർഗ്ഗത്തെ താല്ക്കാലികമായി രജിയെത്തന്നെ ഏല്പിച്ചു. രജിയുടെ മരണശേഷം അദ്ദേഹത്തിന്റെ പരാക്രമശാലികളായ അഞ്ഞൂറു പുത്രന്മാർ സ്വർഗ്ഗത്തെ ഉടൻ കൈവശം വച്ചു് ഭരിച്ചു. ഇന്ദ്രൻ യാചിച്ചിട്ടുംകൊടുത്തില്ലെന്നു മാത്രമല്ല, ദേവന്മാർക്കവകാശപ്പെട്ട യജ്ഞഭാഗത്തെയുമപഹരിച്ചു. ഇപ്രകാരം ദുർമ്മാർഗ്ഗികളായിത്തീർന്ന അവരെ ഒന്നൊഴിയാതെ ഇന്ദ്രൻ വധിച്ചു.

# അദ്ധ്യായം 18.

## യയാതി ചരിതം

ശ്രീശുകൻ പറഞ്ഞു:- വൃത്രവധം നിമിത്തം ബ്രഹ്മഹത്യ ബാധിച്ചു ഇന്ദ്രൻ വളരെക്കാലം മാനസസരസ്സിൽ ഒളിച്ചിരിക്കേണ്ടിവന്നു. അപ്പോൾ ആയുസ്സിന്റെ പുത്രനായ നഹുഷൻ തപോയോഗാദിപ്രഭാവത്താൽ സ്വർഗ്ഗം ഭരിക്കാനിടയായി. തത്സമയം ഐശ്വര്യമദം ബാധിച്ച രാജാവു് ഇന്ദ്രാണിയെ പ്രാപിക്കാനാഗ്രഹിച്ചു. ബ്രാഹ്മണരാൽ വഹിക്കപ്പെട്ട പല്ലക്കിൽ വന്നു തന്നെ സ്വീകരിച്ചുകൊള്ളാൻ ഇന്ദ്രാണി പറഞ്ഞയച്ചു. കാമാന്ധനായ നഹുഷൻ സപ്തർഷികളെക്കൊണ്ടു് തന്റെ മഞ്ചമെടുപ്പിച്ചുകൊണ്ടു പുറപ്പെട്ടു. ഋഷികളിൽ ഒരാളായ അഗസ്ത്യമുനി വേഗം നടക്കാത്തതിനാൽ നഹുഷൻ 'സർപ്പസർപ്പ' (വേഗം നടക്കുക) എന്നു പറഞ്ഞു കാൽകൊണ്ടു ചവിട്ടി. അപ്പോൾ മുനി കോപിച്ചു് 'നീ സർപ്പമായി ഭവിക്കട്ടെ' യെന്നു ശപിച്ചു. നഹുഷൻ പിൽക്കാ

digitized by www.sreyas.in

ലത്തു് ധർമ്മപുത്രരെ കാണുന്നതുവരെ പെരുമ്പാമ്പായിക്കിടക്കേണ്ടിവന്നു. അതിനാൽ നഹുഷന്റെ പുത്രനായ യയാതി രാജാവായി.

അസുരരാജാവായ വൃഷപർവ്വാവു് ഗുരുവായ ശുക്രാചാര്യരോടുകൂടി രാജ്യം ഭരിച്ചിരുന്നു. രാജപുത്രിയായ ശർമ്മിഷ്ഠയും ഗുരുപുത്രിയായ ദേവയാനിയും സഖികളായിരുന്നു. ഒരു ദിവസം അവർ കരയിൽ വസ്ത്രങ്ങളഴിച്ചു വച്ചിട്ടു് ഒരു തടാകത്തിലിറങ്ങി വിഹരിച്ചുകൊണ്ടിരുന്നു. അപ്പോൾ ശ്രീശിവൻ ഉമാദേവിയോടുകൂടി എഴുന്നെള്ളുന്നതുകണ്ടു് പെട്ടെന്നു കരക്കുകയറി വസ്ത്രങ്ങളെടുത്തു ധരിച്ചു. ബദ്ധപ്പാടിൽ ശർമ്മിഷ്ഠ ദേവയാനിയുടെ വസ്ത്രത്തെ അറിയാതെ എടുത്തുടുത്തു. അതുകണ്ടു് കോപിഷ്ഠയായ ദേവയാനി ശർമ്മിഷ്ഠയെ കഠിനമായി ഭർത്സിച്ചു. രാജപുത്രി അതുസഹിക്കാതെ ദേവയാനിയുടെ വസ്ത്രത്തെ അപഹരിച്ചു ശേഷം അവളെ ഒരന്ധകൂപത്തിൽ തള്ളിയിട്ടിട്ടു കൊട്ടാരത്തിലേക്കു പോയി.

ആ സമയത്തു് നായാട്ടുചെയ്തുകൊണ്ടു സഞ്ചരിച്ചിരുന്ന യയാതി മഹാരാജാവു് ദാഹിച്ചു് വെള്ളം തേടി ആ സ്ഥലത്തു് വന്നുചേന്നു് കൂപത്തിൽ വിവസ്ത്രയായ ദേവയാനിയെ കണ്ടു. ജീവകാരുണ്യത്താൽ തന്റെ ഉത്തരീയത്തെ അവൾക്കു കൊടുത്തു് അവളുടെ കൈപിടിച്ചു കരക്കുകയററി. ഈ ഉപകാരം ചെയ്ത യയാതിയെ അവൾ ഭർത്താവായി വരിച്ചു. ശുക്രമഹർഷി സമ്മതിച്ചാൽ വിവാഹം ചെയ്തുകൊള്ളാമെന്നുപറഞ്ഞിട്ടു യയാതി പോയി. ദേവയാനി പിതാവിനോടു, ശർമ്മിഷ്ഠ ദുർവ്വാക്കുകൾ പറഞ്ഞതും കൂപത്തിൽ തള്ളിയിട്ടതും കരഞ്ഞുകൊണ്ടു പറഞ്ഞു. ശുക്രമുനി പൌരോഹിത്യവൃത്തിയെ നിന്ദിച്ചുകൊണ്ടു് പുത്രീസഹിതം രാജധാനി വിട്ടുപോകാൻ തുടങ്ങി. അതറിഞ്ഞ വൃഷപർവ്വാവു് ഓടിച്ചെന്നു് ആചാര്യപാദങ്ങളിൽ വീണു നമസ്കരിച്ചു പ്രസാദിപ്പിച്ചു. ദേവയാനിയെ സന്തോഷിപ്പിച്ചാൽ താൻ പോകാതിരിക്കാമെന്നു ശുക്രമഹർഷി സമ്മതിച്ചു. ശർമ്മിഷ്ഠ തന്റെ ദാസിയായി തന്റെകൂടെ ഭർത്തൃഗൃഹത്തിലേക്കു വരണമെന്നു് ദേവയാനി ആവശ്യപ്പെട്ടു. അതുകേട്ടപ്പോൾ പുത്രവത്സലനായ രാജാവു് ധർമ്മസങ്കടത്തിലായി. കാര്യഗൌരവം മനസ്സിലാക്കിയ ശർമ്മിഷ്ഠ തന്റെ സഖിമാരോടുകൂടി ദേവയാനിയുടെ ദാസ്യം സ്വീകരിച്ചു.

ദേവയാനി പിതാവിന്റെ സമ്മതം വാങ്ങി യയാതിയെ വിവാഹം ചെയ്തു് ശർമ്മിഷ്ഠയോടുകൂടി ഭർത്തൃഗൃഹത്തിലേക്കു പോയി. അവൾക്കു യദു, തുർവ്വസു എന്ന രണ്ടു പുത്രന്മാരുണ്ടായി. കുറെ കഴിഞ്ഞു് ശർമ്മിഷ്ഠയുടെ പ്രാർത്ഥനയെ അംഗീകരിച്ചുകൊണ്ടു് രാജാവു് അവളെയും സ്വീകരിച്ചു. അവൾക്കു് ദ്രുഹ്യു, അനു, പൂരു എന്ന മൂന്നുപുത്രന്മാരുണ്ടായി. ശർമ്മിഷ്ഠയെ

digitized by www.sreyas.in

സ്വഭർത്താവ് അംഗീകരിച്ചതുകണ്ടു് ക്രോധവിമൂർച്ഛിതയായ ദേവയാനി ഭർത്താവിനെയുപേക്ഷിച്ചു പിതൃഗൃഹത്തിലേക്കു മടങ്ങിപ്പോയി. സ്ത്രീവശനായ യയാതി പുറകെപോയി കാലുപിടിച്ചു യാചിച്ചിട്ടും പത്നിയെ പ്രസാദിപ്പിക്കാൻ കഴിഞ്ഞില്ല. വസ്തുതകളെല്ലാമറിഞ്ഞ ശുക്രമുനി കോപിച്ചു് 'യയാതിക്കു ജരാനര ബാധിക്കട്ടെ'യെന്നു ശപിച്ചു. അപ്പോൾ യയാതി കാൽക്കൽ വീണു് 'ബ്രഹ്മൻ! കാമാനുഭവത്തിൽ അസംതൃപ്തനായ ഞാൻ ജരാഗ്രസ്തനായാൽ അതു് അവിടത്തെ പുത്രിക്കും സങ്കടത്തെ ഉണ്ടാക്കുമല്ലോ' എന്നുപറഞ്ഞു. ശുക്രമഹർഷിക്കു് കൃപതോന്നി, പുത്രന്മാർ മടികൂടാതെ യൌവ്വനം തരുമെങ്കിൽ വാങ്ങിക്കൊള്ളുവാനനുവദിച്ചു. ജ്യേഷ്ഠപുത്രന്മാരായ നാലുപേരും തങ്ങളുടെ യൌവ്വനത്തെ കൊടുക്കാൻ കൂട്ടാക്കിയില്ല. ഏററവും ഇളയ പുത്രനായ പൂരുവിനോടു ചോദിച്ചപ്പോൾ അവൻ പറഞ്ഞു: "ഇഹപരശ്രേയസ്സുകൾക്കെല്ലാം സാധനമായ ശരീരത്തെ നൽകിയ പിതാവിനു തക്ക പ്രത്യുപകാരം ചെയ്യുവാനാർക്കു കഴിയും? പിതാവനുഗ്രഹിച്ചാൽ പരമഗതിയെക്കൂടി പ്രാപിക്കാം. പിതാവിന്റെ ഇംഗിതം പറയാതെതന്നെ അറിഞ്ഞനുസരിക്കുന്നവനാണു് ഉത്തമപുത്രൻ. പറഞ്ഞാൽ സന്തോഷപൂർവ്വകം അനുസരിക്കുന്നവൻ മധ്യമനാണു്. പറഞ്ഞാൽ മനസ്സില്ലാമനസ്സോടെ അനുസരിക്കുന്നവൻ അധമനാണ്. പറഞ്ഞാലുമനുസരിക്കാത്തവൻ പുത്രനേയല്ല, അവൻ പിതാവിന്റെ മലമാണ്." ഇപ്രകാരം പറഞ്ഞിട്ടു് പൂരു തന്റെ യൌവനം സസന്തോഷം അച്ഛനു കൊടുത്തിട്ടു പകരം വാർദ്ധക്യത്തെ സ്വീകരിച്ചു.

യൌവ്വനം ലഭിച്ച യയാതി വീണ്ടും വിഷയസുഖങ്ങളിൽ ആമഗ്നനായിക്കൊണ്ടു് രാജ്യത്തെ ധർമ്മം തെററാതെ വളരെക്കാലം പരിപാലിച്ചു. അനേകം യാഗങ്ങൾ വിധിപ്രകാരം ചെയ്തു് യജ്ഞപുരുഷനായ ശ്രീഹരിയെ ഫലാപേക്ഷകൂടാതെ ആരാധിക്കുകയും ചെയ്തു. അതിന്റെ ഫലമായി ഭഗവത്പ്രസാദദ്വാരാ വിഷയവിരക്തിയുണ്ടായിത്തുടങ്ങി.



# അദ്ധ്യായം 19

~~~~~~

## യയാതിമോക്ഷം

ശ്രീശുകൻ പറഞ്ഞു:- ഭഗവത്പ്രസാദത്താൽ വിവേകമുദിച്ചപ്പോൾ യയാതിക്കു്, താൻ സ്ത്രീവശനായി എത്രത്തോളം അധഃപതിച്ചുവെന്ന ബോധമുണ്ടായി. അതോടുകൂടി വിഷയങ്ങളിൽ കഠിനവെറുപ്പുണ്ടായിട്ടു ദേവയാനിയോടു പറഞ്ഞു: "പ്രിയെ! കാമാസക്തനായ എന്റെ നികൃഷ്ടജീവിതം കണ്ടില്ലേ? ജിതേന്ദ്രിയന്മാരായ ഹരിദാസന്മാർ എന്റെ ദുരവസ്ഥയെ കണ്ടു് 'കഷ്ടം കഷ്ടം!' മെന്നനുശോചിക്കുന്നു. നിന്റെ മായാവിലാസത്തിൽ മതിമയങ്ങി എന്റെ കാലമെല്ലാം വ്യർത്ഥമായിപ്പോയി. അല്പംപോലും ആത്മവിചാരം ചെയ്യാൻ സംഗതിയായില്ല. ഈ ഭൂമിയിലുള്ള കാമ്യവസ്തുക്കളെല്ലാം ലഭിച്ചാലും കാമാസക്തൻ ഒരുകാലത്തും തൃപ്തിപ്പെടാൻ പോകുന്നില്ല. നെയ്യൊഴിച്ചു് അഗ്നിയെ ശമിപ്പിക്കാൻ പ്രയത്നിക്കുന്തോറും അതു് കൂടുതൽ ഉജ്ജ്വലിക്കുകയല്ലേയുള്ളൂ? അതുപോലെ ഭോഗങ്ങളെ അനുഭവിക്കുന്തോറും തൃഷ്ണ അധികരിക്കുകയേയുള്ളൂ. 'ഇതു സുഖം, ഇതു ദുഃഖം' എന്നിങ്ങനെയുള്ള വിഷമഭാവനയില്ലാത്ത സമദർശിക്കു മാത്രമെ സർവ്വത്ര സുഖാനുഭൂതിയുള്ളൂ. ശരീരം ജരബാധിച്ചു തളർന്നാൽ തൃഷ്ണ കുറയുമോ എന്നും ശങ്കിക്കേണ്ട. ശരീരം ജീർണ്ണിക്കുന്തോറും തൃഷ്ണ അധികമധികം ബലവത്താകും. അതിനാൽ വിവേകി കാമതൃഷ്ണയെ ഉപേക്ഷിക്കണം. പ്രത്യേകിച്ചും സ്ത്രീസംഗം സർവ്വഥാ പരിത്യജിക്കണം. അല്ലെങ്കിൽ പണ്ഡിതനെപ്പോലും ബലവത്തായ ഇന്ദ്രിയങ്ങൾ അധഃപതിപ്പിക്കും. എന്നെ നോക്കുക. ആയിരം സംവത്സരം ഞാൻ നിന്നോടു ചേർന്നു വിഷയസുഖമനുഭവിച്ചിട്ടും അനുനിമിഷം തൃഷ്ണ കൂടിക്കൂടി വരുന്നതല്ലാതെ അല്പവും ശമനമുണ്ടായിക്കാണുന്നില്ല. നിദ്രയേയും ഭോഗസുഖങ്ങളേയും അനുഭവിച്ചു പരാജയപ്പെടുത്തുവാൻ സാദ്ധ്യമല്ലതന്നെ. ഇനി ഞാൻ വിവേകശക്തിയാൽ തൃഷ്ണയെ ജയിക്കും. മനസ്സിനെ വിഷയങ്ങളിൽ നിന്നും വിടുത്തി ഭഗവത്പാദങ്ങളിൽ അനന്യമായി ഉറപ്പിക്കും. ശീതോഷ്ണാദി ദ്വന്ദ്വങ്ങളെ സഹിച്ചുകൊണ്ടു് വിജനമായ വനത്തിൽ മൃഗങ്ങളെപ്പോലെ സഞ്ചരിക്കും. കാണപ്പെടുന്ന ഈ ലോകത്തിലും കേൾക്കപ്പെടുന്ന സ്വർഗ്ഗലോകത്തിലുമുള്ള സുഖങ്ങളൊന്നും ശാശ്വതമല്ല, അനിത്യങ്ങളാണു്. അതിനാൽ അവയ്ക്കായി ചെയ്യുന്ന പ്രയത്നങ്ങളെല്ലാം വ്യർത്ഥമാണു്. മാത്രമല്ല, ആ പരിശ്രമം സംസാരത്തെ വൃദ്ധിചെയ്തു് ആത്മനാശത്തിൽ കൊണ്ടുപോയി വീഴ്ത്തും. ഈ പരമാർത്ഥബോധത്തെ ദൃഢതരമാക്കിക്കൊണ്ടു് ഞാൻ തൃഷ്ണയെ ജയിച്ചു് ആത്മസാക്ഷാത്കാരം നേടും."

digitized by www.sreyas.in
~~~~~~

ഇപ്രകാരം നിശ്ചയിച്ച് യയാതി പൂരുവിന് യൌവ്വനത്തെ മടക്കിക്കൊടുത്തിട്ട് വാൎദ്ധക്യത്തെ ഗ്രഹിച്ചു. ഉത്തമപുത്രനായ പൂരുവിനെത്തന്നെ ചക്രവൎത്തിയായഭിഷേകം ചെയ്തു. യദു, ദ്രുഹ്യു, ദ്രുഹ്യു, അനുഎന്ന നാലു പുത്രരേയും പൂരുവിന്റെ അധീനരായി നാലുദിക്കിലും നിയമിച്ചു. താൻ സ്വതന്ത്രനായി. ചിറകുമുളച്ച പക്ഷി, കൂടുവിട്ടു പറന്നു പോകുന്നതുപോലെ, വിവേക വൈരാഗ്യങ്ങളാകുന്ന ചിറകുകളോടുകൂടി വിഷയതൃഷ്ണയാകുന്ന കൂടു വിട്ടു പുറത്തു കടന്നു. അനന്തരം ശ്രീവാസുദേവനെ ഏകാന്തമായി ഭജിച്ച് പരമഗതിയെ പ്രാപിച്ചു.

സ്ത്രീപുരുഷസ്നേഹമെന്ന ദുഃഖപൎയ്യവസായിയായ കഥയെ ഭൎത്തൃമുഖത്തിൽനിന്നും കേട്ട ദേവയാനി, വിഷയസുഖം ത്യജിച്ച് ആത്മലാഭത്തിനായിട്ട് പരിശ്രമിക്കേണ്ടതിനു ഭൎത്താവു തന്നെ പ്രേരിപ്പിക്കുകയാണെന്നു മനസ്സിലാക്കി, ഇപ്രകാരം സമ്യക്കായി വിചിന്തനംചെയ്തു: "പതിപുത്രാദിബന്ധങ്ങളൊക്കെയും വാസ്തവികതയില്ല. അവ കേവലം മായാ കല്പിതങ്ങളാണ്. വഴിപോക്കർ നാലുദിക്കിൽനിന്നും വന്നു തണ്ണീർപ്പന്തലിൽ കൂടിപ്പിരിഞ്ഞു പോകുന്നതുപോലെ ക്ഷണഭംഗുരമാണ്." ഇപ്രകാരം നിശ്ചയിച്ചുറപ്പിച്ചിട്ടു ദേവയാനി സൎവ്വാത്മാവായ ശ്രീകൃഷ്ണനിൽ ചിത്തത്തെ സ്ഥിരമായി നിലനിൎത്തി. കാലം വന്നപ്പോൾ സംസാരബന്ധത്തിൽ നിന്നും വിമുക്തയായി.

## അദ്ധ്യായം 20

### ശകുന്തളോപാഖ്യാനം, ഭരതചരിതം

ശ്രീശുകൻ പറഞ്ഞു:– പൂരുവിന്റെ വംശപരമ്പരയിൽ ദുഷ്യന്തനെന്ന രാജാവ് ഒരിക്കൽ നായാട്ടിനായി വനത്തിൽ പോയപ്പോൾ കണ്വാശ്രമത്തിൽ വിശ്വാമിത്രന്റേയും മേനകയുടേയും പുത്രിയായ ശകുന്തളയെന്ന സ്ത്രീരത്നത്തെ കണ്ടു. പ്രഥമദൎശനത്തിൽതന്നെ അവർ പരസ്പരം ആകൃഷ്ടരായി ഗാന്ധൎവ്വ വിധിപ്രകാരം വിവാഹിതരായി. ദുഷ്യന്തൻ അന്നുരാത്രി പത്നിയുമായി ആശ്രമത്തിൽ വസിച്ചിട്ട് പിറേറന്നാൾ രാജധാനിയിലേക്കു മടങ്ങി. ശകുന്തള ഗൎഭവതിയായി യഥാകാലം മഹാപുരുഷലക്ഷണങ്ങളോടുകൂടിയ ഭരതനെന്ന പുത്രനെ പ്രസവിച്ചു. കുമാരന്റെ ജാതകൎമ്മാദി സംസ്കാരങ്ങളെല്ലാം കണ്വമഹൎഷി നിൎവ്വഹിച്ചു. മഹാപ്രഭാവശാലിയായ ആ ബാലൻ സിംഹങ്ങളെ

digitized by www.sreyas.in

പിടിച്ച് അവയുമായി ക്രീഡിച്ചു വളൎന്നു. ശ്രീഹരിയുടെ അംശജന്മാവായ ഭരതനു് പ്രായമായപ്പോൾ ശകുന്തള പുത്രനോടുകൂടി ഭൎത്തൃസന്നിധിയിൽ ചെന്നു. അപ്പോഴേക്കും ദുഷ്യന്തൻ ശകുന്തളയെ മറന്നുകഴിഞ്ഞിരുന്നു. അതിനാൽ ഭാൎയ്യയായി അംഗീകരിക്കാൻ ആദ്യം വിസമ്മതിച്ചു. ഒടുവിൽ തനിക്കു് ഓൎമ്മയും വിശ്വാസവും വരത്തക്കവിധം അശരീരിവാക്കു കേൾക്കയാൽ രാജാവു് ശകുന്തളയേയും പുത്രനേയും പ്രേമപൂൎവ്വം സ്വീകരിച്ചു.

ദുഷ്യന്തന്റെ കാലശേഷം ഭരതൻ ചക്രവൎത്തിയായി. അദ്ദേഹം മഹാകീൎത്തിമാനായ രാജപുംഗവനായി ഭവിച്ചു. ശ്രീഹരിയുടെ അംശമായ ഭരതന്റെ മഹിമാപ്രഭാവത്തെ ലോകം ഇന്നും കീൎത്തിക്കുന്നു. അദ്ദേഹം ഗംഗാതീരങ്ങളിലും യമുനാതീരങ്ങളിലും അനേകം അശ്വമേധയാഗങ്ങളെച്ചെയ്തു് ശ്രീഹരിയെ ആരാധിച്ചുകൊണ്ടു് 27,000 സംവത്സരം രാജ്യം ഭരിച്ചു. എങ്കിലും രാജൈശ്വൎയ്യങ്ങളിൽ ഒട്ടും ആസക്തിയില്ലാത്ത വിവേകിയായിരുന്നു. അദ്ദേഹത്തിനു മൂന്നു ഭാൎയ്യമാരുണ്ടായിരുന്നു. അവരിലെല്ലാം പുത്രന്മാരുമുണ്ടായി. ആ പുത്രന്മാർ തന്നെപ്പോലെയിരിക്കുന്നില്ലെന്നു ഒരിക്കൽ ഭരതൻ പറഞ്ഞതു് പത്നിമാർ കേൾക്കാനിടയായി. ഭൎത്താവു തങ്ങളുടെ ചാരിത്ര്യത്തെ സംശയിക്കുന്നതായി അവൎക്കു തോന്നിയതിനാൽ തങ്ങളെ ഉപേക്ഷിച്ചേക്കും എന്നു ഭയന്നു് അവർ പുത്രന്മാരെയെല്ലാം ഹനിച്ചു. അതുകണ്ടു ദുഃഖിതനായ ഭരതൻ വംശവിച്ഛേദം വരാതിരിക്കാനായി യാഗംചെയ്തു മരുദ്ദേവന്മാരെ സന്തോഷിപ്പിച്ചു. അവർ ബൃഹസ്പതിവീൎയ്യത്തിൽ നിന്നുണ്ടായ ഭരദ്വാജനെ ഭരതനു പുത്രനായി കൊടുത്തു. ഒടുവിൽ ഭരതനു് വിഷയവിരക്തി ദൃഢമായുണ്ടായിട്ടു് എല്ലാമുപേക്ഷിച്ചു് ശ്രീഹരിയെ ഭജിച്ചു് ഉത്തമഗതിയെ പ്രാപിച്ചു.

## അദ്ധ്യായം 21.

### രന്തിദേവചരിതം

ശ്രീശുകൻ പറഞ്ഞു:- ഭരതന്റെ വംശപരമ്പരയിൽ പിറന്ന രന്തിദേവന്റെ കീൎത്തി മൂന്നു ലോകങ്ങളിലും ഇന്നും നിലനിൽക്കുന്നു. ഒരു മഹാരാജ്യത്തിന്റെ സൎവ്വാധിപതിയായിരുന്നെങ്കിലും രന്തിദേവനു തന്റേതായി ഒന്നുമില്ലായിരുന്നു. അന്നന്നു യദൃച്ഛയാ വന്നുചേരുന്നതുകൊണ്ടു് താൻ സംതൃപ്തനായിരുന്നു. അങ്ങനെ കിട്ടുന്നതെല്ലാം അപ്പോഴപ്പോൾ ദാനം ചെയ്തുമിരുന്നു.

digitized by www.sreyas.in

അതിനാൽ പലപ്പോഴും തനിക്കും കുടുംബത്തിനും ആഹാരാദികൾ പോലും ലഭിക്കാതെ പട്ടിണിയിലായി. ഒരിക്കൽ താനും കുടുംബവും ജലപാനം പോലും കൂടാതെ 48 ദിവസങ്ങൾ കഴിക്കേണ്ടിവന്നു. ഒടുവിൽ ദൈവഗത്യാ അല്പം അന്നവും ജലവും ലഭിച്ചു. താനും കുടുംബവും അസഹ്യമായ ക്ഷുദ്ബാധയാൽ തളർന്നിരുന്നതിനാലും അതിഥികളായി ആരും വരാത്തതിനാലും കിട്ടിയതിനെ ഭുജിക്കാൻ തുടങ്ങി. ആ സമയത്തു് ഒരു ബ്രാഹ്മണൻ അതിഥിയായി വന്നു. അതിഥിയെ സാക്ഷാത് ശ്രീഹരിതന്നെയെന്നു സങ്കല്പിച്ചു് ഉള്ളതിനെ ഭാഗിച്ചു ശ്രദ്ധയോടും പ്രീതിയോടും സമർപ്പിച്ചു. ബ്രാഹ്മണൻ ഭക്ഷിച്ചു തൃപ്തനായി പോയി. ശേഷമുണ്ടായിരുന്നതിനെ ഭുജിക്കാൻ ഭാവിച്ചപ്പോൾ ഒരു ശൂദ്രൻ വിശന്നു വന്നു. അവനേയും ശ്രീഹരിയായിതന്നെ കണ്ടു് അന്നംകൊടുത്തു് തൃപ്തനാക്കി അയച്ചു. അവൻ പോയപുറകെ ഒരതിഥി കുറെ നായ്ക്കളുമായി വന്നു് അന്നം യാചിച്ചു. ധീരനായ രന്തിദേവൻ അവരേയും ഭഗവത്സ്വരൂപമായി കണ്ടു നമസ്കരിച്ചു് ശേഷിച്ച ആഹാരം മുഴുവൻ അവർക്കായി സമർപ്പിച്ചു. ഒടുവിൽ അല്പം ജലം മാത്രം ശേഷിച്ചു. അതു കുടിക്കുവാൻ തുടങ്ങിയപ്പോൾ 'ജലം തരണേ'യെന്നു യാചിച്ചുകൊണ്ടു് ഒരു ചണ്ഡാലൻ വന്നു. തന്റെ പ്രാണൻപോകാറായ അവസ്ഥയിലിരുന്നിട്ടും അതിഥിയുടെ ദൈന്യത രന്തിദേവനെ കരുണാപരവശനാക്കി. ആ മഹാത്മാവു് ഇപ്രകാരം അമൃതവാണികളെ പറഞ്ഞു: "ഹേ ജഗദീശ്വര! എനിക്കു അഷ്ടൈശ്വര്യങ്ങളോ മോക്ഷം തന്നെയുമോ വേണ്ട. എനിക്കൊരാഗ്രഹമേയുള്ളൂ. ദേഹം ധരിച്ച സകല ജീവരാശികളുടേയുമുള്ളിൽ ഞാൻ വസിക്കണം. അവരുടെ എല്ലാ സങ്കടങ്ങളും ഞാൻ മാത്രമനുഭവിക്കണം. അവർ ദുഃഖലേശം കൂടാതെ സൌഖ്യമായിരിക്കണം. ഈ ഒരു ഭാഗ്യം മാത്രം എനിക്കു തരേണമേ, ഭഗവാനെ! ദാഹിച്ചു വലയുന്ന ഒരു പ്രാണിക്കു് എന്റെ ജീവനകാരണമായ ജലത്തെ സമർപ്പിക്കുന്നതുകൊണ്ടു് ആ പ്രാണിയുടെ ക്ലേശം തീർന്നാൽ എന്റെ ശോകമോഹങ്ങളെല്ലാം തീരും, നിശ്ചയം. ആ പ്രാണി ദാഹിച്ചു വലയുമ്പോൾ ഞാൻ ജലപാനം ചെയ്താൽ അതെന്റെ വ്യസനത്തെ വർദ്ധിപ്പിക്കുകയേയുള്ളൂ." ഇപ്രകാരം ജീവകാരുണ്യത്തെ പ്രകാശിപ്പിച്ചിട്ടു് കയ്യിലിരുന്ന ജലം പ്രേമപൂർവ്വം അവനു കൊടുത്തു.

രന്തിദേവന്റെ മാഹാത്മ്യത്തെ ലോകപ്രസിദ്ധമാക്കുവാനായി ലോകേശ്വരന്മാരായ ബ്രഹ്മാവാദികളായിരുന്നു അതിഥിരൂപത്തിൽ വന്നതു്. രാജാവിന്റെ ഉൽകൃഷ്ടമായ ജീവകാരുണ്യം കണ്ടു് അവർ അതിസന്തുഷ്ടരായി, രന്തിദേവന്റേയും കുടുംബത്തിന്റേയും ആലസ്യം തീർത്തു് സ്വന്തരൂപങ്ങളിൽ ദർശനം കൊടുത്തു. യാതൊന്നിലും ആഗ്രഹമോ സംഗമോ ഇല്ലാത്ത ആ മഹാനുഭാവൻ അവരെ വീണു നമസ്കരിച്ചതല്ലാതെ ഒന്നും തന്നെ വേണമെന്നപേക്ഷിച്ചില്ല.

digitized by www.sreyas.in

നിരപേക്ഷനും ശ്രീവാസുദേവന്റെ അനന്യഭക്തനുമായ ആ രാജഷി, മയാ സംസാരത്തെ സുഖമായി തരണംചെയ്തു് ജീവന്മുക്തനായി. ആ മഹാത്മാവിന്റെ സംഗം ലഭിച്ചു സകലരും ശ്രീനാരായണപരായണരായി ഭവിച്ചു.

## അദ്ധ്യായം 22.

### ശന്തനുവംശം

ശ്രീശുകൻ പറഞ്ഞു:– സോമവംശത്തിൽ പ്രതീപന്റെ പുത്രന്മാരായി ദേവാപിയും ശന്തനുവും ബാഹ്ലീകനുമുണ്ടായി. ദേവാപി രാജ്യമുപേക്ഷിച്ചു കാട്ടിൽ പോയി ഇന്നും തപസ്സുചെയ്തുകൊണ്ടിരിക്കുന്നു. അടുത്ത കൃതായുഗാരംഭത്തിൽ ദേവാപി ചന്ദ്രവംശവൃദ്ധിചെയ്യും. അതിനാൽ ശന്തനു രാജാവായി. ശരീരങ്ങൾക്കു സുഖത്തെ കൊടുക്കുന്നവനാകയാലാണു് ശന്തനുവിനു ആ പേർ സിദ്ധിച്ചതു്. ശന്തനു കൈകൊണ്ടു തൊട്ടാൽ ജരാജീർണ്ണനും യുവാവായി ഭവിക്കുമായിരുന്നു. ശന്തനുവിനു് ഗംഗാദേവിയിൽ ആത്മജ്ഞാനിയും മഹാഭാഗവതനും വീരാഗ്രഗണ്യനും സവ്വധമ്മവിത്തുക്കളിൽ വച്ചു് ശ്രേഷ്ഠനുമായ ഭീഷ്മർ ജനിച്ചു. ഭീഷ്മരുടെ യുദ്ധസാമത്ഥ്യം പരശുരാമനെപ്പോലും വിസ്മയഭരിതനാക്കത്തക്കവിധം അതുല്യമായിരുന്നു.

അക്കാലത്തു് ദാശകന്യകയായ സത്യവതിയെന്ന സ്ത്രീരത്നത്തിനു ശ്രീപരാശരമഹഷിയിൽ നിന്നും ശ്രീഹരിയുടെ അംശവും കൃഷ്ണദ്വൈപായനനെന്നു പ്രസിദ്ധനുമായ ഭഗവാൻ വേദവ്യാസനവതരിച്ചു. പിന്നീടു് സത്യവതിയെ ശന്തനു വിവാഹം ചെയ്തു. അതിൽ ചിത്രാംഗദനും വിചിത്രവീര്യനുമുണ്ടായി. ചിത്രാംഗദനെ ആ പേരുകാരനായ ഒരു ഗന്ധവ്വൻ വധിച്ചു. സ്ത്രീലോലനായ വിചിത്രവീര്യനും ക്ഷയരോഗംബാധിച്ചു മരിച്ചു. ഭീഷ്മർ നൈഷ്ഠികബ്രഹ്മചാരിയായിരുന്നതിനാൽ വംശവിച്ഛേദം വരാതെയിരിക്കാനായി മാതാവായ സത്യവതിയുടെ ആവശ്യപ്രകാരം വ്യാസഭഗവാൻ വിചിത്രവീര്യന്റെ മൂന്നുഭാര്യമാരിലും ഓരോ പുത്രനെ ജനിപ്പിച്ചു. അവർ ധൃതരാഷ്ട്രരും, പാണ്ഡുവും വിദുരരുമായിരുന്നു. ധൃതരാഷ്ട്രർക്കു ഗാന്ധാരിയിൽ ദുര്യോധനൻ മുതലായി നൂറു പുത്രന്മാരും, പാണ്ഡുവിനു കുന്തീദേവിയിൽ ദേവാംശസംഭവന്മാരായി യുധിഷ്ഠിരൻ, ഭീമൻ, അജ്ജുനൻ എന്ന മൂന്നു പുത്രന്മാരും മാദ്രിയിൽ നകുലസഹദേവന്മാരുമുണ്ടായി. അജ്ജുനന്റെ പുത്രനായ അഭിമന്യുവിന്റെ പുത്രനായി അങ്ങു് ജനിച്ചു. അങ്ങയുടെ പുത്രനായ ജനമേജയനിൽ നിന്നും പിൻഗാമികളായ വംശപരമ്പരയുണ്ടാകും.

digitized by www.sreyas.in

## അദ്ധ്യായം 23.

യദുവംശം

ശ്രീശുകൻ പറഞ്ഞു:- യയാതിയുടെ ജ്യേഷ്ഠപുത്രനായ യദുവിന്റെ വംശചരിതം കേട്ടാൽ സർവ്വപാപങ്ങളും നശിക്കും. കാരണം, ആ വംശത്തിലാണല്ലോ പരമാത്മാവായ ശ്രീകൃഷ്ണഭഗവാൻ ജഗന്മോഹനരൂപത്തിലവതരിച്ചതു്. ആ വംശത്തിൽ കൃതവീര്യന്റെ പുത്രനായ കാർത്തവീര്യാർജ്ജുനൻ ലോകപ്രസിദ്ധനായ ചക്രവർത്തിയായിരുന്നു. ഭഗവാൻ ദത്താത്രേയനിൽ നിന്നും പരമോൽകൃഷ്ടമായ യോഗവിദ്യയേയും ഗ്രഹിച്ചു. യജ്ഞം, ദാനം, തപസ്സ്, യോഗം, ശാസ്ത്രജ്ഞാനം, വീര്യം എന്നിവയെക്കൊണ്ടു് ആ രാജാവു് മറ്റുള്ളവരെയെല്ലാം അതിശയിച്ചു. സർവ്വൈശ്വര്യസമ്പന്നനായി 85,000 വർഷം രാജഭോഗങ്ങളനുഭവിച്ചു. അത്രത്തോളം അനുഗ്രഹീതനായിട്ടും സന്മാർഗ്ഗത്തെ അതിക്രമിച്ചപ്പോൾ ഭഗവാൻ ശ്രീപരശുരാമനാൽ വധിക്കപ്പെട്ടു. ചക്രവർത്തിയുടെ പുത്രന്മാർ അഞ്ചുപേരൊഴിച്ചുള്ള എല്ലാവരെയും പരശുരാമൻ വധിച്ചു. ആ പരമ്പരയിൽ മധുവെന്നും വൃഷ്ണിയെന്നും രണ്ടു മഹാരഥന്മാരുണ്ടായി. അവരുടെ സന്തതികൾ മാധവന്മാരെന്നും വൃഷ്ണികളെന്നും യദുവംശജരായതിനാൽ യാദവന്മാരെന്നും പ്രസിദ്ധരായിത്തീർന്നു.

## അദ്ധ്യായം 24.

യദുവംശം തുടർച്ച - ശ്രീകൃഷ്ണാവതാരം

ശ്രീശുകൻ പറഞ്ഞു:- യദുവംശത്തിൽ വൃഷ്ണിയുടെ പുത്രനായി ശ്വഫൽക്കൻ, ചിത്രരഥൻ, അക്രൂരൻ മുതലായവരുണ്ടായി. ചിത്രരഥന്റെ പരമ്പരയിൽ ആഹുകന്റെ പുത്രന്മാരായി ദേവകനും ഉഗ്രസേനനുമുണ്ടായി. ദേവകനു് നാലു പുത്രന്മാരും ദേവകി മുതലായ ഏഴു പുത്രിമാരുമുണ്ടായി. ആ ഏഴുപേരേയും വസുദേവർ വിവാഹം ചെയ്തു. ഉഗ്രസേനന്റെ പുത്രന്മാരായി കംസൻ മുതലായവരുണ്ടായി. ചിത്രരഥപുത്രനായ വിദൂരഥന്റെ പരമ്പരയിൽ ശൂരസേനന്റെ പുത്രന്മാരായി വസുദേവർ മുതലായ പത്തുപേരും പൃഥ മുതലായ അഞ്ചു പുത്രിമാരുമുണ്ടായി. ശൂരസേനൻ പൃഥയെ തന്റെ പ്രിയസഖാവായ കുന്തി

digitized by www.sreyas.in

ഭോജന് ദാനംചെയ്തു. അതിനാൽ പൃഥയ്ക്കു കുന്തിയെന്നും നാമമുണ്ടായി. വസുദേവക്ക് പുത്രഭാവത്തിൽ ശ്രീഹരി അവതരിക്കുമെന്നറിഞ്ഞു്, അദ്ദേഹത്തിന്റെ ജനനസമയത്തിൽ ദേവന്മാർ അത്യാഹ്ലാദഭരിതരായി ദുന്ദുഭിമുഴക്കി. അതിനാൽ വസുദേവക്ക് ആനകദുന്ദുഭിയെന്നും പേരുണ്ടായി. വസുദേവരുടെ പത്നിമാരിൽ രോഹിണീദേവിയിൽ നിന്ന് ആദിശേഷന്റെ അവതാരമായ ബലഭദ്രരാമൻ അവതരിച്ചു. ദേവകീദേവിയുടെ എട്ടാമത്തെ പുത്രനായി ശ്രീകൃഷ്ണഭഗവാൻ സാക്ഷാത്തായി അവതരിച്ചു.

എപ്പോഴെല്ലാം ധർമ്മത്തിനു സാരമായ ക്ഷയവും അധർമ്മത്തിന് വൃദ്ധിയും സംഭവിക്കുന്നുവോ, അപ്പോൾ അധർമ്മത്തെ നശിപ്പിച്ച് ധർമ്മത്തെ നിലനിർത്താൻ ശ്രീഭഗവാൻ അവതരിക്കുന്നു. അസംഗനും സർവ്വസാക്ഷിയും സർവ്വവ്യാപകനുമായ ജഗദീശ്വരൻ അവതരിക്കുന്നതു് ലോകാനുഗ്രഹത്തിനു വേണ്ടി മാത്രമാണ്. ഭഗവാന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങളും ലോകാനുഗ്രഹത്തിനായിട്ടു തന്നെയാണ്. ജീവന്മാർക്കു സംസാരനാശനാർത്ഥം ധർമ്മം സമ്പാദിക്കാൻ അത്യാവശ്യമായ ശരീരങ്ങൾ നൽകുന്നതാണ് ഭഗവാന്റെ സൃഷ്ടി. തന്റെ സൃഷ്ടികളെ വഴിപോലെ പരിപാലിക്കുന്നതാണ് ഭഗവാൻ ചെയ്യുന്ന രക്ഷ. പുതിയ ശരീരങ്ങളെ നൽകാനായി പഴയതും ജീർണ്ണിച്ചതുമായ ശരീരങ്ങളെ മാററുന്നതാണ് ഭഗവാൻ ചെയ്യുന്ന സംഹാരം. ഇവ മൂന്നും ലോകത്തിന് ആവശ്യമാണ്.

സ്ഥാവരങ്ങൾ മുതൽ മനുഷ്യർവരെയുള്ള സകല ചരാചരങ്ങളോടുമുള്ള അപാരകാരുണ്യം കൊണ്ടുമാത്രമാണ് ഭഗവാൻ ശ്രീകൃഷ്ണൻ തന്റെ പരമധാമമായ ഗോലോകത്തിൽ നിന്നും ഭൂലോകത്തിലവതരിച്ചതു്. ധർമ്മം സംരക്ഷിക്കേണ്ട ഭരണാധികാരികൾ ധർമ്മധ്വംസകരായ ആസുരീബുദ്ധികളായി ദുഷിച്ചപ്പോൾ ഭൂമിദേവിക്കു അവരുടെ ഭാരം താങ്ങാൻ കഴിയാതെയായി. അവരെ നശിപ്പിച്ച് ധർമ്മസ്ഥാപനം ചെയ്യേണ്ടതു് അവതാരത്തിന്റെ ഒരാവശ്യമായിരുന്നു. എന്നാൽ മുഖ്യഉദ്ദേശ്യം വേറെയായിരുന്നു. നാമസങ്കീർത്തനപ്രധാനമായ കലിയുഗത്തിൽ ജനിക്കാൻ പോകുന്ന തന്റെ ഭക്തന്മാരെ അനുഗ്രഹിക്കുന്നതിനായി അത്ഭുതലീലകളെ ചെയ്യണം. അവയെ കേട്ടും കീർത്തിച്ചും തിരുനാമസങ്കീർത്തനം ചെയ്തും, തന്റെ ദിവ്യമംഗളവിഗ്രഹത്തെ പ്രേമപൂർവ്വം സ്മരിച്ചും അവരുടെ പുണ്യം സീമാതീതമായി വർദ്ധിക്കണം. തന്മൂലം അവർ ഒരു പ്രയാസവും കൂടാതെ ബലവത്തായ കലിസംസാരത്തെ തരണം ചെയ്തു് തന്റെ പാദമൂലങ്ങളെ പ്രാപിക്കണം. അതിനായി ഭക്തവത്സലൻ തന്റെ യശസ്സിനെ അത്ഭുതപൂർവ്വമാംവണ്ണം വിസ്തരിച്ചു. ലോകേശ്വരന്മാർക്കുപോലും ചിന്തിക്കാൻകൂടി വയ്യാത്ത അത്യത്ഭുത ലീലകളെയാണ്

digitized by www.sreyas.in

ശ്രീകൃഷ്ണാവതാരത്തിൽ ആദ്യന്തം ചെയ്യുന്നു. ശ്രീഭഗവാൻെറ ലീലാകഥകൾ ഭക്തസജ്ജനങ്ങൾക്ക് കർണ്ണാമൃതമാണ്. ആ അമൃതം സേവിക്കുന്നതിനാൽ അനാദിയായ കർമ്മവാസനകളെല്ലാം നിശ്ശേഷം നശിക്കുന്നു.

ശ്രീഭഗവാൻെറ മനോഹരലീലകളെ കാണാൻ ഭാഗ്യം സിദ്ധിച്ച മനുഷ്യരും മൃഗങ്ങളും പക്ഷികളും സ്ഥാവരങ്ങളും തങ്ങളെ മറന്ന് അവയിൽ ലയിച്ചു പോയി. മോഹനമന്ദഹാസ കടാക്ഷങ്ങളാലും, മധുര മധുര വാണികളാലും അപ്രമേയപരാക്രമങ്ങളാലും അത്ഭുതബാലക്രീഡകളാലും സർവ്വാംഗസുന്ദരമായ രൂപലാവണ്യത്താലും തന്തിരുവടി ചരാചരലോകത്തെയാകമാനം ആനന്ദസമുദ്രത്തിൽ ആറാടിച്ചു.

ശ്രീഭഗവാൻ മഥുരയിൽ കാരാഗൃഹത്തിലവതരിച്ചു. അവിടെ നിന്നും ഉടനെതന്നെ വ്രജത്തെ പ്രാപിച്ചു. തന്റെ സാന്നിദ്ധ്യമാത്രത്താൽ വ്രജവാസികളെ സർവ്വൈശ്വര്യസമ്പന്നരാക്കി. തന്റെ മോഹനബാലലീലകളാൽ വ്രജവാസികളുടെ ഹൃദയത്തെ സമ്പൂർണ്ണമായി അപഹരിച്ചു. പൂതന മുതലായ അസംഖ്യം അസുരപ്പരിഷകളെ ലീലയായി സംഹരിച്ചു. വ്രജരമണികളുടെ ചിത്തത്തെ അപഹരിച്ചുകൊണ്ട് പിതൃഗൃഹമായ മഥുരയിലേക്കു തിരിച്ചെഴുന്നള്ളി. അനേകം രാജകന്യകകളെ വിവാഹം ചെയ്തു് സന്താനങ്ങളേയും ജനിപ്പിച്ചു. താൻ പൂജിക്കേണ്ടവരായി ആരുമില്ലെങ്കിലും ലോകശിക്ഷണാർത്ഥം അനേകം യാഗാദികളെ ചെയ്തു് തന്നെത്തന്നെ പൂജിച്ചു. കുരുപാണ്ഡവ കലഹത്തെ നിമിത്തമാക്കിക്കൊണ്ട് അസുരരാജാക്കന്മാരെയെല്ലാം തൻെറ ദൃഷ്ടിമാത്രത്താൽ സംഹരിച്ചു്, ആ കീർത്തിയെ തൻെറ പ്രിയനായ അർജ്ജുനനുണ്ടാക്കിക്കൊടുത്തു. തൻെറ ഏകാന്തഭക്തനായ ഉദ്ധവക്ക് പരമതത്വത്തെ ഉപദേശിച്ചിട്ട് സച്ചിദാനന്ദസ്വരൂപത്തോടുകൂടി സ്വധാമം പ്രാപിച്ചു. ആ ഭക്തവത്സലൻെറ ശ്രീമച്ചരണാരവിന്ദങ്ങൾ നമ്മുടെ ഹൃദയാകാശത്തിൽ സ്ഥിരമായി സാന്നിദ്ധ്യംചെയ്തു് പ്രകാശിക്കുമാറാകട്ടെ.

നവമസ്കന്ധം അവസാനിച്ചു.



digitized by www.sreyas.in



# ദശമസ്കന്ധം

## അദ്ധ്യായം 1.

നിവൃത്തതർഷൈരുപഗീയമാനാദ്
ഭവൌഷധാച്ഛ്രോത്ര മനോഭിരാമാത്
ക ഉത്തമശ്ലോകഗുണാനുവാദാത്
പുമാൻ വിരജ്യേത വിനാ പശുഘ്നാത് (4)

പരീക്ഷിത്തു് പറഞ്ഞു:— ഹേ മഹാമുനേ! ആർക്കാണൊ തൃഷ്ണയാകുന്ന ദാഹം എന്നന്നേക്കുമായി പൂർണ്ണമായും ശമിച്ചിട്ടുള്ളതു് അവർക്കു് ഭഗവത്കഥകളിൽ രുചിയുണ്ടാകുന്നു. ജീവന്മുക്തരായ ആ മഹാപുരുഷന്മാർ നിരന്തരം തന്തിരുവടിയുടെ തിരുനാമങ്ങളെ ഭാവസമന്വിതം കീർത്തിച്ചു് ഭഗവദ്യശസ്സിനെ ലോകത്തിൽ സ്ഥാപിക്കുന്നു. ഭഗവദ്ഗുണങ്ങൾ എത്ര കീർത്തിച്ചാലും അവർക്കു് സംതൃപ്തിയുണ്ടാകുന്നില്ല. മുമുക്ഷുക്കളുടെ ഭവരോഗത്തെ നശിപ്പിക്കുന്ന രാമബാണമഹൌഷധമല്ലെ എന്റെ കുലദൈവമായ ശ്രീ ഭഗവാന്റെ തിരുനാമം? എന്തിനധികം, വിഷയികൾക്കുപോലും അവരുടെ കാതുകളേയും കരളിനേയും കുളർപ്പിച്ചു് പരമാഹ്ലാദത്തെ ജനിപ്പിക്കുന്നതല്ലെ തന്തിരുവടിയുടെ ഗുണകീർത്തനം? ഭഗവാന്റെ സുന്ദരവും സുഖദവും രസമയവുമായ ഗുണാനുവാദത്തിൽ ആരാണു് വിമുഖരാകുന്നതു്? പശുഘാതികളും ആത്മഘാതികളും ഒഴികെ മററാർക്കാണു് ഭഗവാന്റെ ഗുണഗാനത്തിൽ പ്രീതി ജനിക്കാത്തതു്?

### ശ്രീകൃഷ്ണാവതാരത്തിനുള്ള ഹേതുനിരൂപണം

ശ്രീശുകബ്രഹ്മർഷി നവമസ്കന്ധംവരെയുള്ള കഥകൾ അരുളിച്ചെയ്തതിനെ പരീക്ഷിത്തു ശ്രദ്ധിച്ചു കേട്ടുകൊണ്ടിരുന്നു. ഒടുവിൽ യദുവംശവിസ്താരമാരംഭിച്ചപ്പോൾ അധികം ശ്രദ്ധാലുവായി, ശ്രീകൃഷ്ണാവതാരകഥകളെ ഒന്നൊഴിയാതെ കേൾക്കാൻ അത്യാകാംക്ഷയോടെ കാത്തിരുന്നു. എന്നാൽ ശ്രീശുകൻ ഭഗവാന്റെ അവതാരചരിതത്തെ വെറും രണ്ടു ശ്ലോകംകൊണ്ടു പറഞ്ഞുതീർത്തു കണ്ടു് രാജാവിന്റെ മുഖത്തു് നിരാശയുടെ നിഴൽ വ്യാപിച്ചു്, അതിവേദനയോടുകൂടി ഉണർത്തിച്ചു:— "ഭഗവൻ! നിന്തിരുവടി ശ്രീകൃഷ്ണകഥയെ ഒന്നു സൂചിപ്പിക്കുക മാത്ര

digitized by www.sreyas.in

മാണല്ലോ ചെയ്യുന്നത്. ഞങ്ങൾക്കതൊട്ടുംതന്നെ മതിയായില്ല. സർവ്വേശ്വരന്റെ അവതാരലീലകളെ ഒന്നും വിടാതെ വിസ്തരിച്ചരുളിച്ചെയ്യേണമേ. ഗുരോ! ശ്രീകൃഷ്ണലീലകളെ കേട്ടു മതിവരുന്നവരാരെങ്കിലുമുണ്ടോ? അകിഞ്ചനന്മാരായ ജീവന്മുക്തന്മാർ അക്കഥയല്ലാതെ മറ്റൊന്നും കേൾക്കാനിഷ്ടപ്പെടുകയില്ലല്ലോ. ദുഃഖസംസാരത്തെ വിട്ടുപോകണമെന്നാഗ്രഹിക്കുന്ന മുമുക്ഷുക്കൾക്ക് ഭവരോഗത്തിനു് ഒരേയൊരൗഷധം ശ്രീകൃഷ്ണകഥാശ്രവണം മാത്രമാണ്. ഗൃഹസുഖങ്ങളിൽ തൽപരരായ വിഷയികൾക്കും ഭഗവാന്റെ അത്ഭുത ബാലലീലകളും പരാക്രമങ്ങളും ഗൃഹസ്ഥധർമ്മാചരണങ്ങളും, ശ്രോത്രങ്ങൾക്കും മനസ്സിനും അത്യാനന്ദത്തെ കൊടുക്കുന്നു.

ഞങ്ങൾക്കാണെങ്കിൽ ശ്രീകൃഷ്ണകഥാശ്രവണം ശ്വാസോച്ഛ്വാസംപോലെ ഒഴിച്ചുനിർത്താൻ വയ്യാത്തതാണ്. എന്റെ പിതാമഹന്മാർക്ക് ഭാരതയുദ്ധത്തിൽ ഭീഷ്മദ്രോണാദി മഹാരഥന്മാരെക്കൊണ്ടു നിറഞ്ഞ കൌരവസൈന്യമഹാസമുദ്രത്തെ നിഷ്പ്രയാസം തരണംചെയ്യാൻ കഴിഞ്ഞതു് ശ്രീകൃഷ്ണകൃപയാകുന്ന കപ്പലിനെ ആശ്രയിച്ചതുകൊണ്ടു മാത്രമാണ്. എന്റെ കഥയാണെങ്കിൽ പറയേണ്ടതുമില്ല. ഞാൻ മാതൃഗർഭത്തിൽ വച്ചുതന്നെ ബ്രഹ്മാസ്ത്രത്താൽ ദഹിച്ചുപോയതാണ്. തന്തിരുവടിയെ ശരണം പ്രാപിച്ച എന്റെ മാതാവിന്റെ ഗർഭത്തിൽ പ്രവേശിച്ച ചക്രപാണിയുടെ കൃപാകടാക്ഷംകൊണ്ടുമാത്രമാണ് എനിക്ക് ഈ ലോകം കാണാൻ സാധിച്ചതു്. ആ ദീനബന്ധുവിന്റെ ലീലകൾ ഞങ്ങളെങ്ങനെ ആദരിക്കാതിരിക്കും? ആ കഥകൾ ആജീവനാന്തം കേട്ടാലും ഞങ്ങൾക്കു തൃപ്തിവരികയില്ല.

ഹേ സർവ്വജ്ഞ! കേട്ടിടത്തോളം ചില സംശയങ്ങളുള്ളതും തീർത്തുതരണേ. ബലരാമൻ രോഹിണിയുടെ പുത്രനാണെന്നാദ്യം പറഞ്ഞു. പിന്നീടു് ദേവകിയുടെ പുത്രനാണെന്നും പറഞ്ഞു. ഒരാൾതന്നെ രണ്ടു സ്ത്രീകൾക്ക് പുത്രനായതെങ്ങനെ? ശ്രീഭഗവാൻ അവതരിച്ച ഉടനെ പിതൃഗൃഹത്തിൽ നിന്നും വ്രജത്തിലേയ്ക്കു പോയതെന്തിനു്? അവിടെ എന്തെല്ലാം ലീലകൾ ചെയ്തു? പിന്നീടു് മഥുരയിൽ വന്നിട്ടെന്തെല്ലാം ചെയ്തു? എത്ര സ്ത്രീകളെ വിവാഹം ചെയ്തു? എത്രകാലം ഭൂമിയിൽ വസിച്ചു? അറിവില്ലാത്ത ഞാൻ ചോദിച്ചതും ചോദിക്കാൻ വിട്ടുപോയതുമായ ശ്രീകൃഷ്ണലീലകളെല്ലാം സവിസ്തരം അരുളിച്ചെയ്യേണമേ.

ഹേ ബ്രഹ്മൻ! മൂന്നുദിവസം നിരാഹാരനായി കഴിഞ്ഞ എനിക്കു വിശപ്പും ക്ഷീണവും ബാധിച്ചു് കഥാശ്രവണത്തിൽ ശ്രദ്ധ കുറഞ്ഞുപോയോ എന്നു ശങ്കിക്കരുതേ! നിന്തിരുവടിയുടെ ശ്രീമുഖത്തിൽ നിന്നും ഒഴുകുന്ന ഹരികഥാമൃതം പാനം ചെയ്തുകൊണ്ടിരിക്കുന്ന എനിക്കു അശേഷം ക്ഷീണമില്ല. ആ അമൃതപാനം നിന്നുപോയാൽമാത്രമേ ക്ഷുത്പിപാസാദി പ്രാണധർമ്മങ്ങൾ എന്നെ ബാധിക്കുകയുള്ളൂ. അതിനാൽ മുകുന്ദലീലാ കഥകളെ വിസ്തരിച്ചുതന്നെ അരുളിച്ചെയ്യേണമേ.

പരമഭക്തനായ പരീക്ഷിത്തിന്റെ സാധുവാദത്തെ കൃഷ്ണപ്രേമിയായ ശ്രീശുകൻ അത്യന്തം അഭിനന്ദിച്ചു. ഇത്ര ശ്രദ്ധാലുവായ ഒരു ശ്രോതാവിനെ ലഭിച്ച

digitized by www.sreyas.in

വല്ലോ, എന്ന സംതൃപ്തിയോടുകൂടി പറഞ്ഞു: "ഹേ രാജർഷിസത്തമ" ശ്രീവാസു ദേവകഥ മാത്രമാണ് കേൾക്കേണ്ടതു് എന്ന അങ്ങയുടെ ബുദ്ധി അത്യധികം ശ്ലാഘനീയംതന്നെ. കൃഷ്ണപ്രേമികളെ ദർശിക്കാനും അവരോടു കൃഷ്ണകഥ പറയുവാനും കൃഷ്ണഭക്തന്മാർ ഇഷ്ടപ്പെടുന്നു. അങ്ങയുടെ സത്ബുദ്ധിയും ശ്രദ്ധയും ഭക്തിയും എന്നെ അധികം പ്രോത്സാഹിപ്പിക്കുന്നു. ശ്രീവാസുദേവന്റെ പാദതീർത്ഥമായ ഗംഗ സാത്വികരാജസതാമസന്മാരേയും, ഉത്തമമദ്ധ്യമാധമന്മാരേയും, ത്രൈലോക്യവാസികളേയും, സ്നാനം ചെയ്യുന്നവരേയും കാണുന്നവരേയും കേൾക്കുന്നവരേയും ഒന്നുപോലെ എപ്രകാരം പരിശുദ്ധമാക്കുന്നുവോ, അതുപോലെ ശ്രീവാസുദേവകഥ പ്രശ്നകർത്താവിനേയും വക്താവിനേയും ശ്രോതാവിനേയും ഒന്നുപോലെ പരിശുദ്ധമാക്കുന്നു. അതിനാൽ അക്കഥതന്നെയാണ് ചോദിക്കേണ്ടതും പറയേണ്ടതും കേൾക്കേണ്ടതും. ശ്രദ്ധിച്ചു കേട്ടുകൊള്ളുക.

അസുരാധമന്മാരായ രാജാക്കന്മാരെക്കൊണ്ടു് ഒരിക്കൽ ഈ ഭൂമി നിറഞ്ഞു. അവരെ അടക്കി നിലയ്ക്കുനിർത്താനാളില്ലാതെയായി. ദുർഭരണംകൊണ്ടു് സാധുജീവിതം അസാദ്ധ്യമാക്കിത്തീർത്ത ആ പാപികളെ വഹിക്കാൻ കഴിയാതെ ഭൂമിദേവി ബ്രഹ്മാവിനോടു സങ്കടമുണർത്തിച്ചു. ബ്രഹ്മാവു് ശ്രീ ശിവനോടും ദേവന്മാരോടും ഭൂമിദേവിയോടുംകൂടി ക്ഷീരസാഗരത്തിൽ ചെന്നു് ദേവദേവനായ ശ്രീഹരിയെ പുരുഷസൂക്തത്താൽ സ്തുതിച്ചു. സമാധിസ്ഥനായ ബ്രഹ്മാവിന്റെ ഹൃദയാകാശത്തിൽ ഭഗവാന്റെ അമൃതവാണി കേട്ടു. അതിനെ ദേവന്മാരെ ഇപ്രകാരമറിയിച്ചു; "ഭൂമിയുടെ സങ്കടം ഭഗവാൻ അറിഞ്ഞിരിക്കുന്നു. അതു തീർക്കാൻ തന്തിരുവടി വസുദേവഗൃഹത്തിൽ സാക്ഷാത്തായവതരിക്കും. ആദിശേഷൻ ജ്യേഷ്ഠനായുമവതരിക്കും. വിഷ്ണുമായാഭഗവതിയും പ്രഭുവിന്റെ കാര്യാർത്ഥമായവതരിക്കും. നിങ്ങളും സുരസ്ത്രീകളും നാഥനെ പരിചരിക്കാൻ ഭൂമിയിൽ ജനിക്കുവിൻ." ഇപ്രകാരം പറഞ്ഞിട്ടു് ഭൂമിദേവിയേയും ആശ്വസിപ്പിച്ചശേഷം ബ്രഹ്മാവു് സ്വധാമത്തെ പ്രാപിച്ചു.

അക്കാലത്തു് യാദവന്മാർക്കു് പല ഭരണാധികാരികളുമുണ്ടായിരുന്നു. എല്ലാവരുടേയും തലസ്ഥാനം മഥുരാപുരിതന്നെയായിരുന്നു. അവരിൽ പ്രധാനികൾ ഉഗ്രസേനനും ശൂരസേനനുമായിരുന്നു. ഉഗ്രസേനന്റെ സോദരനായ ദേവകന്റെ പുത്രിമാരെ ശൂരസേനപുത്രനായ ശ്രീവസുദേവർ വിവാഹം ചെയ്തു. അവരിൽ ഇളയവളായ ദേവകിയുടെ വിവാഹം കഴിഞ്ഞു് ദമ്പതികൾ വരന്റെ ഗൃഹത്തിലേയ്ക്കു പുറപ്പെട്ടു. ഉഗ്രസേനപുത്രനായ കംസൻ മഹാദുഷ്ടനായിരുന്നുവെങ്കിലും സഹോദരിയോടുള്ള വാത്സല്യത്താൽ താൻതന്നെ അവരുടെ തേർ തെളിച്ചു. വഴിക്കുവെച്ചു് "എടാ, മൂഢ, കംസ! നീ വഹിച്ചുകൊണ്ടുപോകുന്ന ഇവളുടെ എട്ടാമത്തെ പുത്രൻ നിന്നെ വധിക്കു"മെന്നുള്ള അശരീരിവാക്കു കേട്ടു. അതുകേട്ടമാത്രയിൽ ദേഹാഭിമാനിയായ കംസന്റെ ഭാവം മാറി. ആ ദുഷ്ടന്റെ സഹോദരീസ്നേഹം പമ്പകടന്നു. അവളുടെ തലമുടി ചുററിപ്പിടിച്ചുകൊണ്ടു് കഴുത്തുവെട്ടാൻ വാളോങ്ങി.

digitized by www.sreyas.in

ക്രൂരനും നിർല്ലജ്ജനുമായ കംസന്റെ നിന്ദ്യകർമ്മത്തെ തടുത്തുകൊണ്ട് വസുദേവർ ശാന്തനായി പറഞ്ഞു: "ഹേ വീരശിഖാമണെ! അങ്ങ് ഭോജവംശത്തിന്റെ യശസ്തംഭമാണല്ലോ. ശൂരന്മാരെല്ലാം അങ്ങയെ ശ്ലാഘിക്കുന്നു. ആ നിലയ്ക്ക് തന്നെത്താൻ മറന്ന് സ്വന്തം സഹോദരിയെ, അതും അവളുടെ വിവാഹാവസരത്തിൽ വധിക്കാമോ, ആലോചിച്ചുനോക്കുക. മരണഭയമായിരിക്കും അങ്ങയെ ഇതിനു പ്രേരിപ്പിച്ചതെന്നു ഞാൻ കരുതുന്നു. എന്നാൽ മരണത്തെ ആർക്കെങ്കിലും തടുക്കാൻ കഴിഞ്ഞിട്ടുണ്ടോ? ശരീരം ജനിക്കുന്നതോടൊപ്പം മരണവും ജനിക്കുന്നു. ജനിച്ചവൻ ഇന്നോ, നാളെയോ, നൂറുവർഷം കഴിഞ്ഞാലുമോ മരിക്കേണ്ടതുതന്നെ. എന്നാൽ വാസ്തവത്തിൽ മരണത്തേയും ഭയപ്പെടേണ്ടതില്ല. എന്തെന്നാൽ കർമ്മാനുവശനായ ജീവൻ ഒരു ദേഹം വിടുന്നക്ഷണത്തിൽതന്നെ മറ്റൊരു ദേഹം സ്വീകരിച്ചുകഴിഞ്ഞിരിക്കും. കൈവല്യം പ്രാപിക്കുന്നതുവരെ ഒരു ജീവനും ഒരിക്കലും ദേഹം കൂടാതെയിരിക്കുന്നില്ല. ശരീരങ്ങൾ എത്രയെത്ര മാറിയാലും ജീവന് ഒരു മാററവുമില്ല.ഒരു ശരീരം വിട്ട് മറ്റൊന്നു സ്വീകരിച്ചുവെന്നുപോലും താനറിയുന്നില്ല. ഏതേതു ദേഹത്തിലിരുന്നാലും ജീവന് അതതിനോടുള്ള ആസക്തി തുല്യമാണ്. രാജശരീരത്തിലിരുന്നുകൊണ്ട് ജീവൻ വിശിഷ്ടഭോഗങ്ങളിൽ എത്രത്തോളമാനന്ദിക്കുന്നുവോ, അതിലൊട്ടും കുറയാത്ത ആനന്ദം ഒരു സൂകരത്തിനും അതിന്റേതായ ആഹാരമൈഥുനാദികളിൽനിന്നു ലഭിക്കുന്നു. ഇപ്രകാരം വിചിന്തനം ചെയ്ത്, തൽക്കാലം പ്രാപ്തമായ രാജശരീരത്തെ നിലനിത്താനുള്ള വ്യാമോഹത്തിൽ നിന്നും പരഹിംസയിൽനിന്നും നിവർത്തിക്കണം. പരദ്രോഹിക്ക് ഇഹത്തിൽ പ്രതികാരശിക്ഷയും പരലോകത്തിൽ ദൈവശിക്ഷയും നിശ്ചയമാണ്. ഈ സാധ്വിയെ നോക്കു. അങ്ങയുടെ സ്വന്തം സഹോദരിയും കേവലം ബാലികയും പുത്രിക്കു സമാനയുമായ ഇവളിതാ പേടിച്ചു വിറക്കുന്നു. ദീനവത്സലനായ അങ്ങ് ഇവളെ ഒരു കാരണവശാലും വധിക്കരുത്."

വസുദേവർ ഇത്രയെല്ലാം സാമഭേദോപായങ്ങളാൽ ഗുണദോഷിച്ചിട്ടും ദുർവൃത്തനായ കംസനിൽ, താനാരംഭിച്ച ഹീനകൃത്യത്തിൽ നിന്നും പിൻതിരിയാനുള്ള ഭാവം കണ്ടില്ല. മഹാനായ വസുദേവർ ചിന്തിച്ചു: "ഞാൻ പാണിഗ്രഹണം ചെയ്ത ഇവളെ ദുർമ്മരണത്തിൽ നിന്നും രക്ഷിക്കാൻ പ്രയത്നിക്കേണ്ടതു് എന്റെ കടമയാണ്. പിന്നെ വരുന്നതുപോലെ വരട്ടെ. അതിനൊരുവഴിയെ കാണുന്നുള്ളു. ഇവരം പ്രസവിക്കുന്ന ശിശുക്കളെ കാലനെപ്പോലെ നിൽക്കുന്ന ഈ രാക്ഷസനു കൊടുത്തേക്കാമെന്നു പറയാം. ഇവൾക്കു സന്താനമുണ്ടാകുമോ എന്നു നിശ്ചയമില്ല. ഉണ്ടായാൽ അന്നത്തെ അവസ്ഥ എന്തായിരിക്കുമോ? ആ കാലത്തിനുമുമ്പ് ഇവൻ മരിക്കുകയില്ലെന്നാരറിഞ്ഞു? അഥവാ ഇവൻ ജീവിച്ചിരുന്നാൽ, അശരീരിവാക്കനുസരിച്ച് എന്റെ പുത്രൻ ഇവനെ കൊല്ലാനും മതി. പ്രാണികളുടെ അദൃഷ്ടം ആക്കും നിർണ്ണയിക്കാൻ സാധ്യമല്ല. അതിനാൽ ഇപ്പോൾ ഉപസ്ഥിതമായ ആപത്തിനെ യഥാശക്തി പരിഹരിക്കേണ്ടതാണ്". ഇപ്രകാരം വിചിന്തനം

digitized by www.sreyas.in

ചെയ്തിട്ട് തന്റെ ദുഃഖത്തെ അടക്കി പ്രസന്നഭാവം പ്രകടിപ്പിച്ചുകൊണ്ട് പറഞ്ഞു: "ഹേ സൌമ്യ! അശരീരിവാക്ക് ഇവരം അങ്ങയെ വധിക്കുമെന്നായിരുന്നില്ലല്ലോ. ഇവളുടെ എട്ടാമത്തെ പുത്രൻ വധിക്കുമെന്നല്ലേ കേട്ടതു്? അതിനു പ്രതിവിധി ഞാൻ പറയാം. ഇവരം പ്രസവിക്കുന്ന പുത്രന്മാരെ ഞാൻ അപ്പൊഴപ്പോരം കൊണ്ടുവന്നു തന്നുകൊള്ളാം. ഇതു സത്യം. ഇനിയെങ്കിലും ഇവളെ വിട്ടയക്കുക." അതു് കംസനു സ്വീകാര്യമായിത്തോന്നി, സഹോദരിയെ കൊല്ലാതെ വിട്ടു. വസുദേവർ ദേവകിയോടുകൂടി സ്വഗൃഹത്തിലേക്കു പോയി.

ദേവകീദേവി യഥാകാലം എട്ടുപുത്രന്മാരേയും ഒരു പുത്രിയേയും പ്രസവിച്ചു. വസുദേവർ പ്രഥമപുത്രനെ കീർത്തിമാനെന്നു നാമകരണം ചെയ്തിട്ടു് വേദനയോടുകൂടിയെങ്കിലും തൽക്ഷണം കൊണ്ടുചെന്നു് കംസന്റെ കയ്യിൽ കൊടുത്തു. സത്യത്തെ പരമധർമ്മമായി വിലമതിക്കുന്ന സാധുസജ്ജനങ്ങരം സത്യപാലനത്തിനായി എന്തു തന്നെ സഹിക്കയില്ല. ഭഗവാൻ മാത്രമാണു് സത്യം, സത്യപാലനം തന്നെയാണു് ഭക്തിലക്ഷണം എന്ന സൂക്ഷ്മതത്ത്വത്തെ അറിഞ്ഞ വിദ്വാനു് സത്യം പാലിച്ചു് ഭഗവത്പ്രീതി നേടുന്നതിനേക്കാരം കാമ്യമായി മറെറാന്നുമില്ല. അതിനാൽ പുത്രനെ കംസന്റെ കയ്യിൽ കൊണ്ടുപോയി കൊടുത്തു. കംസൻ ബാലവധം ചെയ്യുകയില്ലെന്നു വിചാരിച്ചിട്ടുമല്ല. ദേഹാഭിമാനികളായ ക്ഷുദ്രബുദ്ധികരം എന്തു ക്രൂരകൃത്യവും ചെയ്യാൻ മടിക്കുന്നവരല്ലെന്നു വസുദേവക്കറിയാം. സത്യസ്വരൂപനായ ശ്രീഹരിയുടെ പ്രീതിക്കായി തന്റെ പുത്രനെ ത്യജിക്കാൻ മാതാദേവകിയും മടിച്ചില്ല, അസഹ്യമായ പുത്രത്യാഗത്തിലും കൂടി സമഭാവനയേയും സത്യത്തേയും കൈവിടാത്ത വസുദേവരുടെ ധർമ്മനിഷ്ഠ പരമദുഷ്ടനായ കംസനിൽ പോലും ആശ്ചര്യബഹുമാനങ്ങളും മാനസാന്തരവും ഉളവാക്കി. അവൻ ചിരിച്ചുകൊണ്ടു് "ഇവനെ ഞാനെന്തിനു കൊല്ലുന്നു? എന്റെ അന്തകനെന്നു പറയപ്പെട്ട എട്ടാമത്തെ പുത്രനെ മാത്രം കൊണ്ടുവന്നു തന്നാൽ മതി. ഇവനെ കൊണ്ടുപോയ്ക്കൊള്ളുക" എന്നരുവദിച്ചു. അസത്തും അജിതേന്ദ്രിയനുമായ കംസന്റെ ഔദാര്യത്തിൽ വസുദേവക്കു വിശ്വാസമില്ലായിരുന്നെങ്കിലും പുത്രനേയുംകൊണ്ടു് തിരിച്ചുപോയി.

അധികം താമസിയാതെ ശ്രീനാരദഭഗവാൻ കംസന്റെ സമീപമെഴുന്നള്ളി. ഭഗവാന്റെ തിരുവവതാരം എത്രയും വേഗമുണ്ടായിക്കാണണം, അതിനുള്ള സാഹചര്യം സൃഷ്ടിക്കണമെന്നു കരുതി പറഞ്ഞു: "കംസ! നീ അവശ്യം അറിഞ്ഞിരിക്കേണ്ട ഒരു കാര്യം പറയാനാണു് ഞാൻ വന്നതു്. വസുദേവർ, ദേവകി, ഉഗ്രസേനൻ മുതലായവർ ദേവാംശസംഭവന്മാരും, നീയും ശിശുപാലജരാസന്ധാദികളും അസുരന്മാരുമാണു്. നിങ്ങളെയെല്ലാം സംഹരിക്കാനുള്ള പരിശ്രമം ആരംഭിച്ചു കഴിഞ്ഞു. അതിനാൽ സ്വരക്ഷക്കു വേണ്ടതു കാലേക്കൂട്ടി ചെയ്തുകൊള്ളുക. ഉപേക്ഷ വിചാരിച്ചിരുന്നാൽ ആപത്താണു്." അതുകേട്ടപ്പോരം കംസനു് പൂർവ്വജന്മസ്മരണയുണ്ടായി. താൻ പൂർവ്വജന്മത്തിൽ കാലനേമിയെന്ന അസുരനായിരുന്നുവെന്നും ദേവകിയിൽ നിന്നും തന്റെ വധത്തിനായി അവതരിക്കാൻ പോകുന്നതു് സാക്ഷാത്

digitized by www.sreyas.in

ഭഗവാനാണെന്നും ഓൎമ്മവന്നു. ഒട്ടും താമസമുണ്ടായില്ല. വസുദേവരേയും ദേവകി യേയും ഗൃഹത്തിൽ ബന്ധിച്ചിട്ടു. ദേവകിയിൽ നിന്നുണ്ടായ പുത്രന്മാരെയെല്ലാം ഭഗവാനാണോ എന്ന സംശയത്താൽ, ജനിച്ചയുടനെ കൊന്നു. പ്രായേണ സ്വാർത്ഥി കളും അധികാരവും ബലവുമുള്ള രാജാധമന്മാർ, തങ്ങളുടെ ദേഹരക്ഷയെ മാത്രം മുൻ നിൎത്തി, തങ്ങളെ ഗർഭത്തിൽ വഹിച്ചു് പ്രസവിച്ചപോഷിപ്പിച്ച മാതാവിനേയും പിതാവിനേയും സോദര സുഹൃത്തുക്കളേയും വധിക്കുന്നതിനു പോലും മടിക്കുന്നില്ല. രാജ്യമോഹിയായ കംസൻ സ്വപിതാവായ ഉഗ്രസേനനെ പിടിച്ചു തടവിലാക്കി. മററു രാജാക്കന്മാരെയെല്ലാം കീഴടക്കി ആ രാജ്യങ്ങളേയും തൻെറ ആധീനത്തിലാ ക്കി സ്വയം രാജാവായി പ്രഖ്യാപിച്ചു് ദുർഭരണം തുടങ്ങി.

## അദ്ധ്യായം 2.

സത്യവ്രതം സത്യപരം ത്രിസത്യം
സത്യസ്യ യോനിം നിഹിതം ച സത്യേ
സത്യസ്യ സത്യമൃത സത്യനേത്രം
സത്യാത്മകം ത്വാം ശരണം പ്രപന്നാ: (26)

പ്രഭോ! നിന്തിരുവടി സത്യസങ്കല്പനാണു്. സത്യമാണു് നിന്തിരുവടി യെ പ്രാപിക്കുന്നതിനുള്ള പരമശ്രേഷ്ഠ സാധനം. സൃഷ്ടിയ്ക്കു് പൂർവ്വവും, അതായതു്, അവ്യാകൃതദശയിലും പ്രളയത്തിനു്ശേഷവും സംസാരം സ്ഥിതി ചെയ്യുന്ന ഈ അസത്യാവസ്ഥയിൽ പോലും നിന്തിരുവടി മാത്രമാണു് സത്യവസ്തു. പൃഥ്വി, ജലം, അഗ്നി, വായു, ആകാശം എന്ന അഞ്ചു് ദൃശ്യ സത്യങ്ങൾക്കും കാരണമായി നിന്തി രുവടി ഭാസിക്കുന്നു. അതിൽ അന്തൎയ്യാമിരൂപത്തിൽ വിരാജിക്കുന്നതും നിന്തിരു വടിയാണു്. ഈ ദൃശ്യജഗത്തിൽ നിന്തിരുവടി പരമാർത്ഥസ്വരൂപനായി പ്രകാ ശിക്കുന്നു. മധുരവാണിയുടേയും സമദർശനത്തിൻേറയും പ്രവൎത്തകൻ നിന്തിരുവടി യാണു്. ഹേ ഭഗവൻ! അസന്ദിഗ്ദ്ധമായും നിന്തിരുവടി ഒരുവൻ മാത്രമാണു് സത്യ സ്വരൂപൻ. ഞങ്ങൾ നിന്തിരുവടിയെ മനസാ വാചാ കൎമ്മണാ ശരണം പ്രാപി ക്കുന്നു.

### ഭഗവാൻ ദേവകീഗർഭത്തിൽ പ്രവേശിച്ചതും ദേവൻമാരുടെ സ്തുതിയും

ശ്രീശുകൻ പറഞ്ഞു:— മഹാബലവാനായ കംസൻ, തൻ്റെ സുഹൃത്തു ക്കളായ ജരാസന്ധൻ, ബാണൻ, നരകൻ, പ്രലംബൻ, ബകൻ, കേശി, ചാണൂരൻ, മുഷ്ടികൻ, ധേനുകൻ മുതലായവരോടു ചേൎന്നു് യാദവന്മാരെ കഠിനമായി ഉപ ദ്രവിച്ചു. ആ സാധുക്കൾ ഗത്യന്തരമില്ലാതെ പ്രച്ഛന്നവേഷരായി അന്യരാജ്യങ്ങളിൽ

digitized by www.sreyas.in

അലഞ്ഞു തിരിഞ്ഞു. അക്രൂരൻ മുതലായ ചില സജ്ജനങ്ങൾ ഭഗവാന്റെ അവതാരമുണ്ടാകുമല്ലോ എന്ന ശുഭപ്രതീക്ഷയോടുകൂടി എല്ലാം സഹിച്ച് കംസനെ സേവിച്ചു നിന്നു. ദേവകിയുടെ ആറു സന്താനങ്ങളെ കംസൻ കൊന്നു. ഏഴാമതായി സാക്ഷാത് ആദിശേഷമൂർത്തി ദേവകീഗർഭത്തിൽ പ്രവേശിച്ചു. ആ സമയം ദേവിക്ക് അഭൂതപൂർവ്വമായ ആനന്ദാനുഭൂതിയുണ്ടായി. അതേ സമയം ആ ശിശുവിനേയും കംസൻ വധിക്കുമല്ലോ എന്ന ഭയവും സങ്കടവുമുണ്ടായി.

സർവേശ്വരനായ ശ്രീഹരി, തന്റെ യോഗമായയോടു കല്പിച്ചു:— "ഭദ്രേ! ഗോപഗോക്കളാലലംകൃതമായ നന്ദവ്രജത്തിലേക്കു പോയാലും. അവിടെ വസുദേവപത്നിയായ രോഹിണി കംസനെ ഭയന്ന് വസിക്കുന്നുണ്ട്. ദേവകീ ഗർഭത്തിലെ ശിശുവിനെ ഭവതി രോഹിണിയിലേക്കാകർഷിച്ച് സ്ഥാപിക്കണം. അവന് സങ്കർഷണനെന്നും രാമനെന്നും ബലനെന്നും നാമങ്ങളുണ്ടാകും. അനന്തരം ഞാൻ ദേവകിയുടെ പുത്രനായി അവതരിക്കുന്നതാണ്. നീ നന്ദപത്നിയായ യശോദയിലുമവതരിക്കണം. ഐശ്വര്യകാംക്ഷികളായ മനുഷ്യർ സർവകാമവരേശ്വരിയായ നിന്നെ ദുർഗ്ഗാ, ഭദ്രകാളി, വിജയാ, വൈഷ്ണവീ, കുമുദാ, ചണ്ഡികാ, കൃഷ്ണാ, മാധവീ, കന്യകാ, നാരായണീ, ഈശാനീ, ശാരദാ, അംബികാ, ഇത്യാദി നാമങ്ങളാലർച്ചിക്കും. നമ്മുടെ അവതാരങ്ങളാൽ ലോകത്തിനു സർവക്ഷേമവുമുണ്ടാകും." ഭഗവദാജ്ഞയെ ദേവി അതേപ്രകാരം നിർവഹിച്ചു.

ഇപ്രകാരം അവതാരത്തിന്റെ പശ്ചാത്തലമൊരുക്കിക്കൊണ്ട് ഭക്താഭയപ്രദൻ വസുദേവരുടെ ചിത്താകാശത്തിൽ പ്രവേശിച്ചു. ഭഗവാനെ ഉള്ളിൽ വഹിച്ച വസുദേവർ ആർക്കും അടുക്കുവാൻ കഴിയാത്തവിധം സൂര്യതേജസ്വിയായി പ്രശോഭിച്ചു. ആ ഭഗവത്തേജസ്സ് അനന്തരം ദേവകിയിലേക്കു പകന്നു. അതു സംഭവിച്ചതു് പ്രാകൃതമായ രേതസ്സംബന്ധം കൂടാതെയായിരുന്നു. കേവലം ഭഗവത്സങ്കല്പമാത്രത്താൽ ആ ദിവ്യതേജസ്സ് വസുദേവഹൃദയത്തിൽ നിന്നും ദേവകീഹൃദയത്തിലേക്കു സംക്രമിക്കുകയാണുണ്ടായതു്. ആ അവസ്ഥയിൽ കംസൻ ദേവകിയെ വന്നുനോക്കി. ദേവിയിൽ അഭൂതപൂർവ്വമായ ദിവ്യകാന്തിവിശേഷത്തെ കണ്ട് അത്ഭുതസ്തബ്ധനായ അവനെക്കൊണ്ടു അന്തര്യാമിയായ ഹൃഷീകേശൻ ഇപ്രകാരം ചിന്തിപ്പിച്ചു. "എന്റെ പ്രാണഹന്താവായ ശ്രീഹരി ഇവളുടെ ഗർഭത്തിൽ പ്രവേശിച്ചു കഴിഞ്ഞു, നിശ്ചയം. അതിനിപ്പോഴെന്തു ചെയ്യണം? ഇവളെ ഇപ്പോഴുതന്നെ വധിച്ചുകളഞ്ഞാലോ? ഏതായാലും അതു പാടില്ല. ഇവൾ ഒരു സ്ത്രീ, ഗർഭിണി, പോരെങ്കിൽ എന്റെ സഹോദരി. ഇവളെ കൊല ചെയ്താൽ ജനമദ്ധ്യത്തിൽ ഞാൻ നിന്ദിതനാകും. എനിക്കുള്ള കീർത്തിയും അതോടെ നശിക്കും. 'ഈ മഹാപാപി ഒരു വിനാഴികമുമ്പെ മരിച്ചാൽ മതിയായിരുന്നു' എന്നു ലോകർ പ്രാർത്ഥിക്കും. മരണശേഷം ഘോരനരകത്തിലും കിടക്കണം." ഇപ്രകാരം ചിന്തിച്ചതിന്റെ ഫലമായി കംസൻ ആ ഘോരസങ്കല്പത്തിൽ നിന്നും സ്വയം വിരമിച്ചു, ഏതുവിധത്തിലും ആത്മരക്ഷക്ക് താൻ സമർത്ഥനാണെന്നുള്ള അഹങ്കാര

digitized by www.sreyas.in

ത്താൽ ശ്രീഹരിയിൽ സുദൃഢമായ വൈരാനുബന്ധത്തെവച്ചുകൊണ്ട് തന്റെ ജന്മശത്രു എപ്പോഴാണ് ഗർഭത്തിൽനിന്നു പുറത്തേക്കു വരുന്നതെന്ന് പ്രതീക്ഷിച്ചിരിപ്പായി.

ഗർഭസ്ഥനായ ഭഗവാന്റെ സാമീപ്യം സിദ്ധിച്ചയുടനെ കംസൻ മഹാഭാഗ്യവാനായി. ആ നിമിഷം മുതൽ വൈരഭാവത്തിൽ അവിഛിന്നമായ ഹരിസ്മരണയുണ്ടായി. പിന്നീട് മരിക്കുന്നതുവരെ ഒരു ക്ഷണവും കംസൻ ഭഗവാനെ മറന്നിട്ടില്ല. ഇരിക്കുമ്പോഴും കിടക്കുമ്പോഴും നിൽക്കുമ്പോഴും നടക്കുമ്പോഴും ഭുജിക്കുമ്പോഴും ജാഗ്രത്തിലും സ്വപ്നത്തിലും, എന്നുവേണ്ട സദാസമയവും ഹൃഷീകേശനെത്തന്നെ ചിന്തിച്ചു ചിന്തിച്ച്, എന്തുകണ്ടാലും 'ഇതു ഹരിതന്നെയോ ഹരിതന്നെയോ' എന്ന് ഭയചകിതനായി ലോകം മുഴുവൻ ഹരിരൂപമായികണ്ടു. ശുദ്ധസത്വഗുണവാന്മാരായ യോഗികൾ ഭക്തിഭാവനകൊണ്ട് നിർമ്മലമായ അന്ത:കരണത്തിൽ ഉറപ്പിക്കുവാൻ പരിശ്രമിക്കുന്ന ഭഗവദ്ഭാവത്തെ കംസൻ നിരന്തരമായ ഭയഭാവനകൊണ്ട് എളുപ്പത്തിൽ ഉറപ്പിച്ചു, ഏതുവിധത്തിലായാലും നിരന്തര സ്മരണകൊണ്ട് ഭക്തവത്സലൻ പ്രസാദിക്കുന്നു.

ഭൂമിയിലവതരിച്ച് അത്യത്ഭുത ലീലകളെ ചെയ്ത് സർവ്വജീവരാശികളുടേയും സർവ്വേന്ദ്രിയങ്ങളേയും അത്യാനന്ദത്തിൽ മഗ്നമാക്കാൻ പോകുന്ന പ്രിയനാഥനെ ബ്രഹ്മാവാദി ദേവന്മാർ കാരാഗൃഹത്തിൽ വന്നു സ്തുതിച്ചു:— സത്യവ്രതനും സത്യം മാത്രം കൊണ്ട് പ്രാപിക്കാവുന്നവനും മൂന്നുകാലങ്ങളിലും സത്യമായി അവശേഷിക്കുന്നവനും സത്യാത്മകനുമായ നിന്തിരുവടിയെ ഞങ്ങൾ ശരണം പ്രാപിക്കുന്നു. നിന്തിരുവടിയെ ഏതുവിധത്തിൽ പൂജിച്ചാലും ഫലം അമോഘമാണ്. 'അടിയൻ നിന്തിരുവടിയുടെ ദാസനാണേ' എന്നൊരിക്കൽ പറഞ്ഞാൽ അവന് അഭയം കൊടുക്കുക എന്നതാണ് അവിടുത്തെ വ്രതം. അവിടുത്തെ സൃഷ്ടിയായ ഈ പ്രപഞ്ചത്തെ ഒരു മഹാവൃക്ഷത്തോടുപമിക്കാം. ഈ വൃക്ഷത്തിന് ഏകാശ്രയം പ്രകൃതിയും, രണ്ടു ഫലങ്ങൾ സുഖദു:ഖങ്ങളും, മൂന്നു വേരുകൾ ത്രിഗുണങ്ങളും, നാലുരസങ്ങൾ ധർമ്മാർത്ഥകാമമോക്ഷങ്ങളും, അഞ്ചുലക്ഷണങ്ങൾ പഞ്ചേന്ദ്രിയങ്ങളും, സ്വരൂപം ഷഡ്വികാരങ്ങളും, തോലുകൾ സപ്തധാതുക്കളും, എട്ടുകൊമ്പുകൾ പഞ്ചഭൂതങ്ങളും മനസ്സും ബുദ്ധിയും അഹങ്കാരവും, ഒമ്പതുപൊത്തുകൾ നവദ്വാരങ്ങളും, ഇലകൾ ദശപ്രാണങ്ങളുമാകുന്നു. ഇതിൽ ജീവാത്മാവും പരമാത്മാവുമാകുന്ന രണ്ടു പക്ഷികൾ വസിക്കുന്നു. ഇപ്രകാരമുള്ള പ്രപഞ്ചവൃക്ഷത്തിന്റെ ഏകകാരണം നിന്തിരുവടി തന്നെയെന്ന് ബുധന്മാരറിയുന്നു. മായാമോഹിതരായ അജ്ഞാനികൾ നിന്തിരുവടിയെ ബഹുരൂപനായും കാണുന്നു. അവിടുന്ന് ശുദ്ധസാത്വികങ്ങളായ പലപല രൂപങ്ങളെടുത്ത് സത്തുക്കൾക്കു സുഖത്തേയും ഖലന്മാർക്കു നാശത്തേയും നൽകുന്നുവെങ്കിലും എല്ലാ അവതാരങ്ങളും ചരാചരലോകത്തിന്റെ ക്ഷേമത്തിനു മാത്രമായിട്ടാണ്.

digitized by www.sreyas.in

ഹേ അംബുജാക്ഷ! നിന്തിരുവടിയുടെ കൃപാകടാക്ഷം ലഭിക്കാത്തവരുടെ ദുഃഖം ഒരിക്കലും തീരുന്നില്ല. അതിനാൽ വിവേകികൾ, അവിടുന്നു് കനിഞ്ഞു നൽകുന്ന തൃപ്പാദഭക്തിയാകുന്ന കപ്പലിനെ ആശ്രയിക്കുന്നു. ആ ഉറപ്പായ കപ്പലിൽ കയറി അവർ, മററുള്ളവർക്ക് അഗാധവും ദുസ്തരവുമായ സംസാരസമുദ്രത്തെ അനായാസമായി തരണം ചെയ്യുന്നു. ആ മഹാത്മാക്കൾ കൃപാസാഗരനായ നിന്തിരുവടിയെപ്പോലെതന്നെ ആശ്രിതവത്സലരാണു്. അവർ ഇനി വരുന്നവർക്കായി ആ കപ്പലിനെ തീരത്തിൽ തന്നെ നിർത്തിവച്ചു് അതിൽ സഞ്ചരിക്കുന്നതിനാവശ്യമായ ഭക്തിരഹസ്യങ്ങളെ ശിഷ്യപരമ്പരയാ ലോകത്തിൽ നിലനിർത്തിയിട്ടുണ്ടു്. അതാർക്കും സുലഭമാണു്. ആശ്രയിക്കുകയേ വേണ്ടു.

ഹേ അരവിന്ദാക്ഷ! പരമപദപ്രാപ്തിക്കു് സഗുണസുന്ദരമൂർത്തിയായ നിന്തിരുവടിയെ ശരണംപ്രാപിച്ചു സേവിച്ചാൽ മാത്രം മതിയല്ലോ. എന്നിട്ടും അങ്ങനെ ചെയ്യാതെ ഒരു കൂട്ടർ നിർഗ്ഗുണധ്യാനാസക്തരായി കഠിനവ്രതതപാദികളെ ചെയ്തുകൊണ്ടിരിക്കുന്നു. തൃപ്പാദഭക്തിയില്ലാത്തതിനാൽ അവരുടെ അന്തഃകരണം ഒരിക്കലും ശുദ്ധമാകുന്നില്ല. തങ്ങൾ മുക്തരെന്നു നടിക്കുകയും ഭക്തിമാർഗാവലംബികളെ പുച്ഛിക്കുകയും ചെയ്യുന്ന അവർ അനേകജന്മപ്രയത്നംകൊണ്ടു് ഒരുപക്ഷെ ഏററവും ഉയർന്ന നിലയിലെത്തിയാലും അധഃപതിച്ചുപോകുന്നു.

എന്നാൽ ഹേ മാധവ! അവിടുത്തെ ഏകാന്തഭക്തന്മാർക്കു് ഒരിക്കലും മാർഗഭ്രംശം സംഭവിക്കുന്നില്ല. എന്തെന്നാൽ അവരെ തക്കസമയത്തു് നേർവഴി കാട്ടി രക്ഷിക്കാൻ അവിടുത്തെ വിശ്വസ്തദാസന്മാർ തയ്യാറായി നിൽക്കുന്നു. അവിടുത്തെ ഭക്തന്മാർക്കു ലേശവും അഹങ്കാരമില്ല. നിന്തിരുവടി മാത്രമാണു് അവർക്ക് അവലംബം. സ്വാമിയുടെ പ്രേരണകൂടാതെ ഒരടിവയ്ക്കുവാൻ തങ്ങൾക്കു ശക്തിയില്ലെന്നവർ ഉറച്ചു വിശ്വസിക്കുന്നു. അതിനാൽ കർമ്മങ്ങളിൽ അഭിമാനലേശംകൂടാതെ എല്ലാം നിന്തിരുവടിയിൽ സമർപ്പിച്ചു ചെയ്യുന്നു. നിന്തിരുവടി അഭയഹസ്തം കൊടുത്തു് കൊണ്ടുനടത്തുന്നതിനാൽ അവർ നിർഭയരായി, നേരിട്ടു വരുന്ന വിഘ്നങ്ങളുടെ തലയിൽ ചവുട്ടി കടന്നുപോകുന്നു.

ഭക്തന്മാർക്കു് സുഖമായി ആരാധിക്കുവാൻ വേണ്ടിമാത്രമാണു് അവിടുന്നു് സഗുണസാകാരാവതാരങ്ങളെ സ്വീകരിക്കുന്നതു്. ബ്രഹ്മചാരികൾ വേദാദ്ധ്യയനം കൊണ്ടും ഗൃഹസ്ഥന്മാർ കർമ്മാനുഷ്ഠാനംകൊണ്ടും വാനപ്രസ്ഥന്മാർ തപസ്സുകൊണ്ടും സന്യാസികൾ സമാധികൊണ്ടും ചിന്മൂർത്തിയായ നിന്തിരുവടിയെ ആരാധിക്കുന്നു. അവിടുന്നു് അനുരൂപങ്ങളായ ഫലങ്ങളേയും നൽകുന്നു. ഗുണാതീതനായ നിന്തിരുവടിയെ ഭക്തൻ എങ്ങനെ ആരാധിക്കും? ആരാധിക്കാതെ സംസാരദുഃഖം എങ്ങനെ തീരും? ജ്ഞാനമാർഗംകൊണ്ടു് അനുമാനിക്കാനല്ലാതെ നിന്തിരുവടിയെ അനുഭവിക്കാൻ സാധ്യമല്ലല്ലോ. ആത്മസാക്ഷാത്കാരം അവിടുന്നു് സ്വയം അനുഗ്രഹിച്ചു തരേണ്ട പ്രസാദമാണു്. അതിനാൽ ഭക്തൻ

digitized by www.sreyas.in

നിന്തിരുവടിയുടെ തത്വത്തെ അറിയുവാനുള്ള വ്യർത്ഥോദ്യമത്തിൽ സമയം കള യാതെ അവിടത്തെ സുമംഗളങ്ങളായ തിരുനാമങ്ങളേയും സുന്ദര അവതാര സ്വരൂപങ്ങളേയും അത്ഭുതലീലകളേയും നിരന്തരം കേൾക്കുന്നു, കീർത്തിക്കുന്നു, ചിന്തിക്കുന്നു, അന്യരോടു പറയുന്നു. മനസ്സിനെ തൃപ്പാദങ്ങളിൽ ഉറപ്പിച്ചുകൊണ്ട് സകല വ്യാപാരങ്ങളേയും നിർവ്വഹിക്കുന്നു. ഭഗവത്കൃപ ലഭിച്ച അവൻ മാത്രം വീണ്ടും മാതൃഗർഭത്തിൽ പ്രവേശിക്കുന്നില്ല.

ഹരേ! ഇപ്പോഴത്തെ ഭൂലോകവാസികളുടെ ഭാഗ്യമെന്തു പറയട്ടെ! ചെറിയ മനോഹരങ്ങളായ തൃപ്പാദമുദ്രകളെക്കൊണ്ട് നിന്തിരുവടി ഈ ഭൂമിയെല്ലാം അലങ്കരിക്കാൻ പോവുകയാണല്ലോ. അതു കണ്ടാനന്ദിക്കുവാനുള്ള ഭാഗ്യം ഞങ്ങൾക്കുമുണ്ടാകും.

സർവ്വേശ്വര! സർവ്വസമർത്ഥനായ നിന്തിരുവടിക്കു ഭൂഭാരം തീർക്കാൻ ഒരവതാരമെടുത്തിട്ടു വേണമെന്നില്ല. സങ്കല്പമാത്രത്താൽ എന്തും സാധിക്കാൻ കഴിയുമല്ലോ. അതിനാൽ ഭൂഭാരഹരണം അവാന്തരോദ്ദേശം മാത്രമാണ്. പ്രധാന ഉദ്ദേശം, മനോഹരങ്ങളായ ലീലകളെ ചെയ്യണം, അവ കണ്ടും കേട്ടും പറഞ്ഞും ഭക്തജനങ്ങൾ ആനന്ദമത്തരായി ഭവിക്കണം, അവരുടെ സംസാരതാപങ്ങൾ എന്നെന്നേക്കുമായി തീർത്ത് അവരെ തന്റെ ശ്രീമച്ചരണാരവിന്ദങ്ങളിൽ ചേർക്കണം, അനന്തരഗാമികൾക്ക് അവയുടെ സ്മരണകീർത്തനമാത്രത്താൽ പരമഗതി ലഭിക്കണം എന്നതാണെന്നു ഞങ്ങളറിയുന്നു. മത്സ്യം, ഹയഗ്രീവൻ, കച്ഛപം, വരാഹം, നൃസിംഹം, ഹംസം, ശ്രീരാമൻ, പരശുരാമൻ, വാമനൻ എന്നീ അവതാരങ്ങളാൽ ഞങ്ങളേയും മൂന്നുലോകങ്ങളേയും സങ്കടം തീർത്ത് രക്ഷിച്ച നിന്തിരുവടി ഇപ്പോൾ യദൂത്തമനായുമവതരിച്ച് ഭൂഭാരം തീർത്ത് പാലിക്കേണമേ. നിന്തിരുവടിക്കു നമസ്കാരം.''

തന്റെ ഉള്ളിൽ നിറഞ്ഞു പ്രകാശിക്കുന്ന പരമപുരുഷനെ ബ്രഹ്മാവാദികൾ സ്തുതിച്ചതുകേട്ട് ദേവകീദേവി വികസിതവദനയായി. അവർ ദേവിയേയും ആശ്വസിപ്പിച്ചിട്ട് സ്വസ്ഥാനത്തെ പ്രാപിച്ചു.

digitized by www.sreyas.in

# അദ്ധ്യായം 3.

തമദ്ഭുതം ബാലകമംബുജേക്ഷണം
ചതുർഭുജം ശംഖഗദാർയ്യുദായുധം
ശ്രീവത്സലക്ഷ്മം ഗളശോഭികൌസ്തുഭം
പീതാംബരം സാന്ദ്രപയോദസൌഭഗം (9)

മഹാർഹവൈഡൂര്യ്യ കിരീടകുണ്ഡല—
ത്വിഷാ പരിഷ്വക്തസഹസ്രകുന്തളം
ഉദ്ദാമകാഞ്ച്യംഗദകങ്കണാദിഭിർ—
വിരോചമാനം വസുദേവ ഐക്ഷത (10)

[വസുദേവൻ കണ്ടു. അതു് ഒരത്ഭുതദൃശ്യമായിരുന്നു. എന്താണതു്? ഒരത്യത്ഭുതബാലകനെ വസുദേവൻ തന്റെ മുമ്പിൽ കണ്ടു. ആ ബാലകന്റെ നേത്രങ്ങൾ കമലപുഷ്പത്തിനു സമാനം കോമളവും വിശാലവുമായിരുന്നു. അതിസുന്ദരമായ നാലുതൃക്കൈകളിൽ ശംഖവും ഗദയും ചക്രവും കമലവും ധാരണം ചെയ്തിരുന്നു. വക്ഷഃസ്ഥലത്തു് ശ്രീവത്സചിഹ്നവും അത്യന്തസുന്ദരമായ സുവർണ്ണരേഖയുമുണ്ടായിരുന്നു. കണ്ഠത്തിൽ കൌസ്തുഭമണി പ്രകാശിച്ചിരുന്നു. വർഷകാലീന മേഘത്തിനു് സമാനം പരമസുന്ദരശ്യാമള ശരീരത്തിൽ (അരയിൽ) മനോഹര പീതാംബരം ധരിച്ചിരുന്നു. അമൂല്യങ്ങളായ വൈഡൂര്യ്യമണികൾ പതിച്ചിട്ടുള്ള കിരീടവും കുണ്ഡലങ്ങളുടെ കാന്തിയാൽ സുന്ദരസുന്ദരമായ ചുരുണ്ട അളകങ്ങളും, അതായതു്, കുറുനിര— (നെററിയുടെ മുകളിൽ അളിയുടെ— വണ്ടിന്റെ വടിവിൽ പ്രത്യേകം പ്രത്യേകം അതിശോഭയോടുകൂടിയ നീളം കുറഞ്ഞ തലമുടി) നീണ്ടുചുരുണ്ട ചികുരഭാരവും സൂര്യ്യകിരണങ്ങൾക്കു് സമാനം ഉജ്വലകാന്തിയോടുകൂടി ശോഭിച്ചിരുന്നു. അരക്കെട്ടിൽ അതിമനോഹരമായ ഒഡ്യാണം മിന്നിത്തിളങ്ങിയിരുന്നു. ബാഹുക്കളിൽ (മേൽഭാഗത്തു്) തോൾവളകളും മനോഹരമായ കരത്തളിരുകളിൽ (കീഴ്ഭാഗത്തു്) കങ്കണങ്ങളും ശോഭായമാനമായിരുന്നു. ആ അത്ഭുതബാലകൻ ഇപ്രകാരം എല്ലാവിധ ആഭൂഷണങ്ങളാലും സുശോഭിതനായിരുന്നു. ആ അതിശയ ബാലകന്റെ അംഗപ്രത്യംഗങ്ങളിൽനിന്നും കണ്ണഞ്ചുന്ന കാന്തി പ്രസരിച്ചുകൊണ്ടിരുന്നു.]

## ശ്രീകൃഷ്ണാവതാരം

ശ്രീശുകൻ പറഞ്ഞു:—ശ്രീഭഗവാന്റെ തിരുഅവതാരത്തിനുള്ള ശോഭനകാലം ആസന്നമായി. ബ്രഹ്മാവു ദേവതയായ രോഹിണീ നക്ഷത്രം വന്നു. ഗ്രഹങ്ങൾ വക്രചാരാദിദോഷങ്ങൾ കൂടാതെ അനുകൂലസ്ഥാനങ്ങളിൽ വന്നു നിന്നു. നക്ഷത്രങ്ങൾ ശാന്തങ്ങളായി ശോഭിച്ചു. ആകാശം നിർമ്മലമായി തെളിഞ്ഞു വിളങ്ങി.

digitized by www.sreyas.in

പത്തുദിക്കുകളും പ്രകാശിച്ചു. പുരഗ്രാമവ്രജാകരങ്ങൾ മംഗളൈശ്വര്യഭൂയിഷ്ഠങ്ങളായി. നദീജലങ്ങൾ തെളിഞ്ഞു ശുദ്ധമായി. തടാകങ്ങളിൽ താമരപ്പൂക്കൾ വിടർന്നു ശോഭിച്ചു. വനങ്ങളിൽ പക്ഷികളും വണ്ടുകളും മനോഹരമായി ഗാനം ചെയ്തു. വൃക്ഷങ്ങളെല്ലാം ഋതുഭേദം നോക്കാതെ പുഷ്പസമൂഹങ്ങളെ പ്രകാശിപ്പിച്ചു. പുണ്യഗന്ധത്തോടും സുഖസ്പർശത്തോടും കൂടിയ ശുദ്ധവായു മന്ദമായി വീശി. അതുവരെ ശാന്തമായിരുന്ന ബ്രാഹ്മണരുടെ ഹോമാഗ്നികൾ അപ്പോൾ പ്രദക്ഷിണ ജ്വാലകളോടുകൂടി ഉജ്വലിച്ചു. അസുരന്മാരുടെ ദ്രോഹത്താൽ തളർന്നിരുന്ന സാധുക്കളുടെ മനസ്സ് സ്വയം പ്രസന്നമായി. ദേവദുന്ദുഭികൾ ആകാശത്തിൽ മുഴങ്ങി. കിന്നരഗന്ധർവ്വന്മാർ സ്തോത്രഗാനങ്ങൾ പാടി. സിദ്ധചാരണന്മാർ സ്തുതിച്ചു. വിദ്യാധരികളും അപ്സരസ്സുകളും ചേർന്ന് ആനന്ദനൃത്തം ചെയ്തു. സന്തുഷ്ടരായ ദേവന്മാർ പുഷ്പവർഷം ചെയ്തു. മഹർഷിമാർ സംഘം ചേർന്ന് ഭഗവദ്ധ്യാനം ചെയ്തു. മേഘങ്ങൾ സമുദ്രഘോഷത്തെയനുസരിച്ച് മന്ദം മന്ദം ഗർജ്ജിച്ചു.

അന്ധകാരാവൃതമായ അർദ്ധരാത്രിയിൽ പൂർണ്ണചന്ദ്രിക പൂർവ്വദിക്കിലുദിക്കുന്നതുപോലെ ജീവരാശികളുടെ അവിദ്യാന്ധകാരത്തെ നശിപ്പിക്കുന്ന ജ്ഞാനസൂര്യനും സർവ്വപ്രാണികളുടേയും ഹൃദയഗുഹയിൽ അന്തര്യാമിയായി സ്ഥിതിചെയ്യുന്നവനുമായ ഭഗവാൻ ശ്രീഹരി പുഷ്കലനായി — പരിപൂർണ്ണകലകളോടുകൂടി— ദേവമാതാവായ അദിതിതന്നെയായ ദേവകീദേവിയിൽനിന്നുമവതരിച്ചു.

ഹേ പരീക്ഷിത്തേ! ശ്രീവാസുദേവന്റെ അംഗലാവണ്യത്തെ എങ്ങിനെ വർണ്ണിക്കാനാണ്? ആ ബാലസ്വരൂപം അത്ഭുതങ്ങളിൽവച്ചത്ഭുതമെന്നേ പറയാവൂ. താമരദളങ്ങളെ അതിശയിക്കുന്ന നീണ്ട നേത്രങ്ങൾ, ശംഖചക്രഗദാ പത്മങ്ങളെ ധരിച്ച നാലു തൃക്കൈകൾ, കണ്ഠത്തിന്റെ മനോഹാരിതകൊണ്ട് അധികം ശോഭിക്കുന്ന കൌസ്തുഭരത്നം, ശ്രീവത്സത്തോടുകൂടിയ തിരുമാറിടം, ഇരുണ്ടനീലമേഘംപോലെ മിനുസവും മാർദ്ദവമുള്ളതും കിരീടകുണ്ഡലങ്ങളുടെ കാന്തി വ്യാപിച്ചതുമായ കുടിലകേശപാശം, കഴുത്തിൽ വനമാല, അരയിൽ മഞ്ഞപ്പട്ട്, വിലമതിക്കാനാവാത്ത കാഞ്ചി. കങ്കണം, അംഗദം, നൂപുരം, മുതലായ ആഭരണങ്ങൾ, നീലമേഘശ്യാമളവർണ്ണം, എന്നിപ്രകാരം അത്യന്തം പ്രശോഭിച്ച ബാലകോമളവിഗ്രഹത്തെ വസുദേവർ അതിശയപ്രേമത്തോടുകൂടി ദർശിച്ചു. ആശ്ചര്യത്താൽ കണ്ണുകൾ വികസിച്ചു. സാക്ഷാത് ശ്രീഹരി തന്റെ പുത്രനായവതരിച്ച ഭാഗ്യാതിരേകത്താൽ ആനന്ദസംഭ്രമചിത്തനായി ഭവിച്ചു. ഉടനെതന്നെ മനസ്സുകൊണ്ട് പതിനായിരം പശുക്കളെ ബ്രാഹ്മണർക്കായി ദാനം ചെയ്ത് കൃഷ്ണാവതാരോത്സവം ആഘോഷിച്ചു.

അത്ഭുത ബാലവേഷം ധരിച്ച് സ്വകാന്തികൊണ്ട് സൂതികാഗൃഹത്തെ പ്രകാശമാനമാക്കിത്തീർത്ത പരമപുരുഷനെ വസുദേവർ, തത്പ്രഭാവത്തെ അറിയുന്നവനാകയാൽ ഭയരഹിതനായി നമസ്കരിച്ചിട്ട് തൊഴുകൈയോടുകൂടി സ്തുതിച്ചു:

digitized by www.sreyas.in

'ഹേ ഭഗവൻ! അപ്രാകൃതനും കേവലാനുഭവാനന്ദസ്വരൂപനും സർവ്വസാക്ഷിയുമായ നിന്തിരുവടി കാരുണ്യാതിശയത്താൽ എന്റെ നേത്രഗോചരനായല്ലോ. ഈ ദിവ്യ ദർശനം ആത്മാരാമന്മാരെപ്പോലും ആനന്ദമഗ്നരാക്കുന്നു. അവിടുന്ന് ത്രിഗുണാത്മകമായ ഈ ലോകത്തെ ആദിയിൽ സൃഷ്ടിച്ചിട്ട് അതിൽ പ്രവേശിക്കാതെ പ്രവേശിച്ചവനെന്നപോലെ ഭാവിക്കപ്പെടുന്നു. സർവ്വാത്മാവും സർവ്വസ്വരൂപനും സർവ്വവ്യാപിയുമായ അവിടുത്തേക്ക് ഉള്ളും പുറവുമില്ല. എങ്കിലും ബ്രഹ്മാവിഷ്ണുരുദ്രരൂപങ്ങളെ ധരിച്ച് ലോക സൃഷ്ടിസ്ഥിതിസംഹാരങ്ങളെ ചെയ്യുന്നു. ക്ഷത്രിയർ എന്ന പേരുമാത്രമുള്ള അസുരാധമന്മാരെയും അവരുടെ സൈന്യങ്ങളേയും നശിപ്പിക്കുവാൻ ഇപ്പോൾ അവതരിച്ചിരിക്കുകയാണല്ലോ. എങ്കിലും അശരീരിവാക്കനുസരിച്ച് നിന്തിരുവടി ഞങ്ങളുടെ പുത്രനായവതരിക്കുമെന്നു പ്രതീക്ഷിച്ചിരിക്കുന്ന കംസൻ, ഭൃത്യന്മാർമുഖാന്തിരം അവതാരവാർത്തയറിയുന്നക്ഷണത്തിൽ വാളുമായത്തിക്കൊണ്ട് പാഞ്ഞെത്തുമല്ലോ എന്ന് ഭയം തോന്നുന്നു.

ഇപ്രകാരം വസുദേവർ സ്തുതിച്ചശേഷം ദേവകീദേവി മന്ദസ്മിതമുഖിയായി ഭഗവാനെ സ്തുതിച്ചു: "ഹേ ആദിപുരുഷ! യാതൊന്നിനെ അവ്യക്തമെന്നും, ആദികാരണമെന്നും ബ്രഹ്മമെന്നും ജ്യോതിസ്സെന്നും നിർഗ്ഗുണമെന്നും നിരീഹമെന്നും നിർവ്വികാരമെന്നും നിർവിശേഷമെന്നും വേദംപറയുന്നുവോ ആ പരമാനന്ദസ്വരൂപനായ സാക്ഷാത് ഭഗവാനാണ് നിന്തിരുവടി. ബ്രഹ്മാവുംകൂടെ സമസ്തലോകങ്ങളും നശിക്കുന്നതുതന്നെ. എല്ലാം നശിച്ചു കഴിഞ്ഞു് നാശമില്ലാതെ അശേഷനെന്ന സംജ്ഞയോടുകൂടി അവശേഷിക്കുന്നതു് നിന്തിരുവടി മാത്രമാണ്. അതിബലവത്തായ കാലവും നിന്തിരുവടിയുടെ നിയന്ത്രണത്തിലിരിക്കുന്നു. സർവ്വനിയാമകനായും സർവ്വാഭയപ്രദനുമായ നിന്തിരുവടിയെ ഞാൻ ശരണം പ്രാപിക്കുന്നു. മനുഷ്യൻ മരണസർപ്പത്തെ ഭയന്നു് ബ്രഹ്മലോകം വരെയുള്ള എല്ലാസ്ഥാനങ്ങളിലും ചുററി ഭ്രമിച്ചിട്ടും ഭയം തീരുന്നില്ല. ഒടുവിൽ ഏതോ മഹാപുണ്യവിശേഷത്താൽ വിവേകവും സത്സംഗഭാഗ്യവും ലഭിക്കുമ്പോൾ നിന്തിരുവടിയുടെ പാദമൂലങ്ങളെ ശരണം പ്രാപിക്കുന്നു. അതോടുകൂടി സകല ഭയവും തീർന്നു് സ്വസ്ഥനാകുന്നു. മാത്രമല്ല, പിന്നീടു് മൃത്യു അവനെ പേടിച്ചോടുന്നു. അപ്രകാരം സകല ഭയവും തീർത്തു ഭൃത്യന്മാർക്കു് അഭയപ്രദാനം ചെയ്യുന്ന നിന്തിരുവടി ഘോരനായ കംസനെ ഭയപ്പെട്ടുകഴിയുന്ന ഞങ്ങളെ രക്ഷിക്കേണമെ. യോഗികൾക്കുമാത്രം ധ്യാനയോഗ്യമായ ഈ അപ്രാകൃതസ്വരൂപത്തെ പ്രാകൃതമനുഷ്യരുടെ മാംസദൃഷ്ടിയിൽ നിന്നും മറയ്ക്കേണമെ. പ്രഭോ! അവിടുന്നു് എന്നിൽനിന്നും അവതരിച്ച വസ്തുത പാപിയായ കംസൻ അറിയരുതെ. നിന്തിരുവടിയെ നശിപ്പിക്കാൻ ആർക്കും സാധ്യമല്ല; എങ്കിലും മാതൃവാത്സല്യത്താൽ എനിക്കു ഭയം തോന്നുന്നു. പ്രളയത്തിൽ സമസ്ത ബ്രഹ്മാണ്ഡങ്ങളേയും തന്റെ ഉള്ളിൽവയ്ക്കുന്ന നിന്തിരുവടി ഈ അബലയുടെ ഗർഭത്തിൽ ജാതനായി എന്നതു് ലോകദൃഷ്ടിയിൽ അസംഭാവ്യമാകയാൽ പരിഹാസ്യമായിരിക്കുമല്ലോ."

digitized by www.sreyas.in

ഇപ്രകാരം തന്നെ അറിഞ്ഞു സ്തുതിച്ച ആ ദമ്പതികളിൽ സർവ്വേശ്വരൻ പ്രസാദിച്ചരുളിച്ചെയ്തു: "അകല്മഷനായ പതിയും മഹാപതിവ്രതയായ പത്നിയുമായ നിങ്ങൾ ദമ്പതികൾ പൂർവ്വജന്മങ്ങളിലെല്ലാം സതിപതികളായിരുന്നു. അപ്പോഴെല്ലാം എന്നെ വഴിപോലെ സേവിച്ച് പ്രസാദിപ്പിക്കയും ചെയ്തു. നിങ്ങളുടെ വിശുദ്ധഭക്തിയിൽ സന്തോഷിച്ച് ഞാൻ ഇതേരൂപത്തിൽ പ്രത്യക്ഷനായി ഇഷ്ടവരം വരിച്ചുകൊള്ളുവാനനുവദിച്ചു. വിഷയവിരക്തരായ നിങ്ങൾ എന്റെ ഭജനം കൊണ്ടുമാത്രം സംതൃപ്തരായിരുന്നതിനാൽ മോക്ഷത്തെപ്പോലും വരിച്ചില്ല. എന്നെ പുത്രരൂപത്തിൽ ലാളിച്ച് വാത്സല്യസേവ ചെയ്യണമെന്ന ഒരു മോഹം മാത്രമുണ്ടായിരുന്നതിനാൽ അപ്രകാരം വരിച്ചു. അന്നു സുതപാവും പൃശ്നിയുമായിരുന്ന നിങ്ങൾക്കു പൃശ്നിഗർഭനെന്ന നാമത്തിൽ ഞാനവതരിച്ചു. പിന്നെ നിങ്ങൾ കശ്യപനും അദിതിയുമായി ജനിച്ചു. അപ്പോഴും ഞാൻ പുത്രനായി ജനിച്ച് വാമനനെന്നും ഉപേന്ദ്രനെന്നും വിഖ്യാതനായിത്തീർന്നു. അതുപോലെ നിങ്ങളുടെ ഈജന്മത്തിലും ഞാൻ അതേരൂപത്തിൽ ജാതനായിരിക്കുകയാണ്. നിങ്ങൾക്കു പൂർവ്വജന്മസ്മരണയുണ്ടാകാനായിട്ടാണ് ഈ രൂപത്തിൽ ഇപ്പോൾ ദർശനം തന്നത്. നിങ്ങൾ എന്നെ പുത്രഭാവത്തിലും ഭഗവത് ഭാവത്തിലും പ്രേമപൂർവ്വം സേവിച്ച് ഈ ജന്മത്തിൽ തന്നെ എന്നെ പ്രാപിക്കും."

ഇപ്രകാരം അനുഗ്രഹിച്ചിട്ട് ഭഗവാൻ മാതാപിതാക്കളെ നോക്കി നിൽക്കവേ പ്രാകൃതശിശുവായി മാറി. ഭഗവത്പ്രചോദിതനായിട്ട് വസുദേവർ ദിവ്യശിശുവിനെ വാത്സല്യപൂർവ്വം മാറത്തണച്ചുകൊണ്ട് പുറപ്പെട്ടു. അപ്പോൾ തന്റെ കാലിൽ ബന്ധിച്ചിരുന്ന ചങ്ങലകൾ സ്വയം ഊരി വീണു. കാരാഗൃഹവാതിലുകൾ താനേ തുറന്നു. കാവൽക്കാരെല്ലാം ഗാഢനിദ്രയിൽ ലയിച്ചു കിടന്നു. ആകാശം മേഘാവൃതമായി, ചാററൽ മഴയുമുണ്ടായി. സാക്ഷാത് ആദിശേഷൻ ഫണങ്ങളെ വിടർത്തി കുടപിടിച്ച് തന്റെ ശിരോരത്നങ്ങളാൽ മാർഗ്ഗദർശനം നൽകിക്കൊണ്ട് അകമ്പടി സേവിച്ചു. കരകവിഞ്ഞൊഴുകിയ യമുനാ നദി പ്രഭുവിന്റെ എഴുന്നള്ളത്തിനായി വഴി മാറിക്കൊടുത്തു. ഇതിലൊന്നിലും ആശ്ചര്യപ്പെടേണ്ടതില്ല. കാരണം ഭഗവത്സാമീപ്യത്താൽ കോടിജന്മസംസാര ശൃംഖലകളെല്ലാം ഛിന്നഭിന്നമാകുന്നു. സംസാരസമുദ്രം തന്നെയും വററിപ്പോകുന്നു. വസുദേവർ പുറപ്പെട്ടപ്പോൾ തന്നെ ഗോകുലത്തിൽ യശോദയിൽ നിന്നും യോഗമായാദേവി അവതരിച്ചു. വസുദേവർ നന്ദവ്രജത്തിൽ പ്രവേശിച്ച് യശോദയുടെ സമീപമെത്തി. യോഗമായാശക്തിയാൽ യശോദ പ്രസവിച്ചയുടനെ മായാനിദ്രയിലാണ്ടുപോയി. പ്രജ ആണോ പെണ്ണോ എന്നതുപോലും ആരുമറിഞ്ഞില്ല. വസുദേവർ ഭഗവാനെ മെല്ലെ യശോദയുടെ അടുക്കൽ കിടത്തീട്ട് പകരം യോഗമായാശിശുവിനെ കയ്യിലെടുത്തു. ഭഗവാനെ പിരിഞ്ഞുപോകുന്നതിൽ കഠിനവേദന തോന്നി. എങ്കിലും വേഗത്തിൽ കാരാഗൃഹത്തിൽ മടങ്ങിവന്നു് മായാശിശുവിനെ ദേവകീസമീപം കിടത്തി. തൽക്ഷണം കാരാഗൃഹവാതിലുകൾ അടഞ്ഞു് പൂർവ്വസ്ഥിതിയിൽ പൂട്ടപ്പെട്ടു. വസുദേവരുടെ കാലുകളും ബന്ധിക്കപ്പെട്ടു.

digitized by www.sreyas.in

# അദ്ധ്യായം 4.

ശോകഹർഷ ഭയദ്വേഷലോഭമോഹമദാന്വിതാ:
മിഥോ ഘ്നന്തം ന പശ്യന്തി ഭാവൈർഭാവം പൃഥഗ്ദൃശ: (27)

[വസുദേവൻ പറഞ്ഞു:— മനസ്വിയായ കംസ! ജീവികൾ അജ്ഞാനം കൊണ്ടു് ശരീരമാണു് "ഞാൻ" എന്നു് അഭിമാനിക്കുന്നു. അതുമൂലം ജീവികളിൽ പരസ്പര ഭേദദൃഷ്ടിയുണ്ടാകുന്നു. ആ ഭേദദൃഷ്ടി ജീവികളെ (മനുഷ്യരെ) അന്ധരാക്കിത്തീർക്കുന്നു. അവരിൽ ശോകം, ഹർഷം, ഭയം, ദ്വേഷം, ലോഭം, മോഹം, മദം ആദിയായവ തലയെടുക്കുന്നു. അവർ സർവ്വനിയാമകനായ സർവ്വേശ്വരനെ മറന്നു് ജീവിക്കുന്നു. എല്ലാ കാര്യങ്ങളുടേയും പ്രേരകൻ ഈശ്വരനാണെന്നു് അവർ അറിയുന്നില്ല. ഒരു ഭാവംകൊണ്ടു് മറ്റൊരു ഭാവത്തിന്റേയും, ഒരു വസ്തുവിനെക്കൊണ്ടു് മറ്റൊരു വസ്തുവിന്റേയും നാശമുണ്ടാക്കുന്ന സർവ്വജ്ഞനായ ഈശ്വരനെ അവർ അറിയുന്നില്ല.]

## കംസനു് മഹാമായാ ദർശനവും പശ്ചാത്താപവും

ശ്രീശുകൻ പറഞ്ഞു:— കാരാഗൃഹത്തിൽ എല്ലാം പൂർവ്വസ്ഥിതിയിലായ ഉടനെ മായാശിശു അത്യുച്ചത്തിൽ കരഞ്ഞു. അതുകേട്ടു് കാവൽക്കാരെല്ലാം ഞെട്ടിയുണർന്നു. അവർ ഓടിപ്പോയി കംസനെ വിവരമറിയിച്ചു. അവരുടെ വരവിനെ ഏതുസമയത്തും പ്രതീക്ഷിച്ചിരുന്ന കംസൻ ഭയസംഭ്രമത്തോടുകൂടി കിടക്കയിൽ നിന്നും പിടഞ്ഞെണീററു. തന്റെ കാലനാണല്ലോ ജനിച്ചിരിക്കുന്നതെന്നോർത്തപ്പോൾ പേടിച്ചു വിറച്ചു. എങ്കിലും ധൈര്യമവലംബിച്ചു് സൂതികാഗൃഹത്തിലേക്കു പാഞ്ഞു. പരിഭ്രമത്താൽ വഴിയിൽ പലയിടത്തും കാലിടറി വീണു. തലമുടിയഴിഞ്ഞുചിതറി. അവശതയോടുകൂടി പ്രസവമുറിയിൽ കടന്നു. ദേവകീദേവി അവനെ ദയനീയമായി നോക്കി. ആ ഘാതകൻ തന്റെ ആറുസന്താനങ്ങളെ ഹനിച്ചതിനെ സഹിച്ച ആ മാതാവു് ഇപ്പോൾ ഒരന്യശിശുവിനെ കൊലയ്ക്കു കൊടുക്കുന്നതിനെ ഒട്ടും സഹിച്ചില്ല. അതിവേദനയോടുകൂടി ദീനസ്വരത്തിൽ പറഞ്ഞു: "ജ്യേഷ്ഠ! അങ്ങു ഭാഗ്യവാനാണു്. എന്തെന്നാൽ ഈ പ്രജ പുരുഷനല്ല, സ്ത്രീയാണു്. അതിനാൽ അങ്ങേയ്ക്കു് അല്പവും ഭയത്തിനവകാശമില്ല. ഇവൾ മുറപ്രകാരം അങ്ങയുടെ പുത്രഭാര്യയാകേണ്ടവളാണു്. അതിനാൽ ഇവളെ കൊല്ലരുതേ! പ്രിയജ്യേഷ്ഠ! ഒരു പുത്രൻ അങ്ങയുടെ ജീവനു് ആപത്താണെന്നു കേട്ടു് എന്റെ എത്രമക്കളെയാണങ്ങു്കൊന്നതു്! അങ്ങയെ ഞാൻ കുററം പറയുന്നില്ല. ദൈവേച്ഛ അങ്ങനെയായിരുന്നിരിക്കാം. എന്നാൽ ഈ പെൺകുഞ്ഞു് എന്റെ അവസാനത്തെ സന്താനമാണു്. അങ്ങയുടെ അനുജത്തി കേണു പ്രാർത്ഥിക്കുകയാണു്, ഇതിനെയെങ്കിലും ജീവനോടെ എനിക്കു തരണേ!"

digitized by www.sreyas.in

ഇപ്രകാരം പറഞ്ഞു് ദേവി ശിശുവിനെ മുറുകെ കെട്ടിപ്പിടിച്ചു കരഞ്ഞു. എന്നാൽ നരാധമനായ കംസനിലുണ്ടോ അതുവല്ലതും ഫലിക്കുന്നു! അവൻ ദയലേശംകൂടാതെ കുട്ടിയെ പിടിച്ചുപറിച്ചു. സ്വാർത്ഥതയുടെ കാഠിന്യത്താൽ സ്നേഹശൂന്യനായിത്തീർന്ന ആ ഖലൻ ആ പിഞ്ചുപൈതലിന്റെ രണ്ടു കാലിലും പിടിച്ചു പൊക്കിയെടുത്തു് വട്ടക്കല്ലിന്മേൽ ബലമായടിച്ചു.* എന്നാൽ എന്തത്ഭുതം, ആ ശിശു പാറയിൽ തല്ലിതകർന്നില്ല. മായാദേവി അവന്റെ കയ്യിൽനിന്നും വഴുതി ആകാശത്തിലേക്കുയർന്നു് എട്ടുകൈകളോടും സർവ്വാലങ്കാരങ്ങളോടും കൂടി പ്രൌഢഭാവത്തിൽ കംസനു ദർശനം കൊടുത്തു. കൊല്ലാനായിട്ടാണെങ്കിലും ദേവിയുടെ പാദങ്ങളെ പിടിച്ചില്ലെ? അതിനാൽ കംസനു ആ ദർശനഭാഗ്യം ലഭിച്ചു. അത്ഭുതസ്തബ്ധനായി നിന്ന അവനോടു് ദേവി, "എടാ മൂഢ! എന്നെ കൊന്നിട്ടു് നീ എന്തു നേടാനാണു്? നിന്നെ ഇപ്പോഴംതന്നെ ഭസ്മമാക്കാനെനിക്കു കഴിയും. പക്ഷെ ഞാനതു ചെയ്യുന്നില്ല. പൂർവ്വജന്മത്തിൽ നിന്നെ വധിച്ചവൻ തന്നെ ഇപ്പോഴും നിന്നെ കൊല്ലാനായി ജനിച്ചുകഴിഞ്ഞു, നീ വെറുതെ നിരപരാധികളെ ഹിംസിക്കണ്ട" എന്നരുളിച്ചെയ്തിട്ടുമറഞ്ഞു. അതുകേട്ട കംസനു് അശരീരിവാക്കിൽ വിശ്വസിച്ചതു് മഹാ അബദ്ധമായെന്നു തോന്നി. സർവ്വേശ്വരിയുടെ ക്ഷണമാത്രദർശനത്താൽ ചിത്തം അല്പനേരത്തേക്കു പരിശുദ്ധമായി. ശീഘ്രം ദേവകിയേയും വസുദേവരേയും ബന്ധനത്തിൽ നിന്നും മോചിപ്പിച്ചു് നിഷ്ക്കപടമായി വിനയപൂർവ്വം പറഞ്ഞു:—

"അഹോ ഭഗിനി! അഹോ ഭാമ! എന്നെ എത്ര നിന്ദിച്ചാലും പോര. സഹോദരിയുടെ സന്താനം എന്റെ സന്താനംതന്നെയല്ലേ? രാക്ഷസനെപ്പോലെ ഞാൻ എത്ര ശിശുക്കളെ കൊന്നു! മഹാപാപിയായ ഞാൻ ജീവന്മൃതൻ തന്നെ. ഘോരനരകം എന്നെ കാത്തിരിക്കുകയാണു്. എങ്കിലും ദൈവവുംകൂടി മനുഷ്യനെപ്പോലെ കളവു പറഞ്ഞുതുടങ്ങിയല്ലോ. ആകാശവാണിയെ വിശ്വസിച്ചാണല്ലോ ഈ ശിശുഹത്യയെല്ലാം ഞാൻ ചെയ്തതു്. ഏതായാലും നടന്നതു നടന്നു. ഈ കുട്ടികൾ അവരുടെ കർമ്മഫലം അനുഭവിച്ചുവെന്നു സമാധാനിക്കാനേ നിവൃത്തിയുള്ളു. മഹാഭാഗരായ നിങ്ങൾ വ്യസനിക്കരുതു്. എന്തെന്നാൽ കർമ്മാധീനരായ പ്രാണികൾ ഒന്നുംതന്നെ നശിക്കാതിരിക്കുന്നില്ല. ജനനമരണങ്ങൾ പ്രാണിധർമ്മങ്ങളാണു്. ഇപ്രകാരം ഉണ്ടായി നശിക്കുന്നതു് ദേഹങ്ങളാണു്, ആത്മാവല്ല. ജനനമരണങ്ങളെ കണ്ടുകൊണ്ടിരിക്കുന്ന ആത്മാവിനു് ഒരിക്കലും നാശമില്ല. അറിവില്ലാത്തവനു് ദേഹാത്മബുദ്ധിയും, തന്നിമിത്തം ഭേദഭാവനയും തന്മൂലം അന്തമില്ലാത്ത ദേഹസംയോഗവിയോഗങ്ങളുമുണ്ടായിട്ടു് സംസാരത്തിൽ നിന്നു് ഒരിക്കലും നിവൃത്തി ലഭിക്കുന്നില്ല. ഇപ്രകാരമാലോചിക്കുമ്പോൾ നിങ്ങളുടെ മക്കളെ ഞാൻ കൊന്നുവെങ്കിലും വാസ്തവത്തിൽ അവർ അവരുടെ കർമ്മഫലം അവശരായി അനുഭവിച്ചതാണെന്നു കാണുവാൻ കഴിയും. ഈ ബോധം ഉറയ്ക്കുന്നതുവരെ കൊന്നുവെന്നും കൊല്ലപ്പെട്ടുവെന്നുമുള്ള അജ്ഞാനം നിലനിൽക്കും. അത്രയുംകാലം ദേഹനാശം ആത്മനാശമായിട്ടു കാണും. തന്നിമിത്തം കർമ്മഫലങ്ങൾക്കവകാശിയായും തീരും.

digitized by www.sreyas.in

ഇങ്ങനെ വിചാരിച്ചറിഞ്ഞു് ദീനവത്സലരായ നിങ്ങൾ സമാധാനപ്പെടുകയും എന്റെ ദുഷ്കൃത്യങ്ങളെ ക്ഷമിക്കുകയും വേണം.'' ഇപ്രകാരം പറഞ്ഞു് കംസൻ കണ്ണീരൊഴുക്കിക്കൊണ്ടു് അവരുടെ പാദങ്ങളിൽ വീണു നമസ്കരിച്ചു. മഹാമനസ്കരായ ആ ദമ്പതികൾ എല്ലാം സഹിക്കുകയും ക്ഷമിക്കുകയും ചെയ്തു.

അസത്തുക്കളും അജിതേന്ദ്രിയരുമായ മൂർഖന്മാർക്കു് ഏതെങ്കിലും കാരണവശാൽ വിവേകമുദിച്ചാലും അതു് അധികം നീണ്ടുനിൽക്കുകയില്ലല്ലോ. കംസൻ രാത്രി ഒരുവിധം കഴിച്ചുകൂട്ടി. പിറേറന്നു രാവിലെ മന്ത്രിസഭ വിളിച്ചുകൂട്ടി നടന്നതെല്ലാമറിയിച്ചു. കംസനെപ്പോലെതന്നെ പരദ്രോഹികളായ അസുരമന്ത്രിമാർ ആവേശത്തോടുകൂടി അറിയിച്ചു: ''ഭോജേന്ദ്ര! അവിടുന്നൊട്ടും പരിഭ്രമിക്കരുതു്. അവിടുത്തെ അന്തകനായി വിഷ്ണു ജനിച്ചിട്ടുണ്ടെങ്കിൽ അതിനു പ്രതിവിധിയും ഞങ്ങൾക്കറിയാം. ജനിച്ചു പത്തുനാൾ കഴിഞ്ഞതും കഴിയാത്തതുമായ ശിശുക്കളെയെല്ലാം രാജ്യത്തുടനീളം നടന്നു തേടിപ്പിടിച്ചു ഞങ്ങൾ കൊന്നുകൊള്ളാം. പിന്നെ ശേഷിക്കുന്ന ശത്രുക്കൾ ദേവന്മാരാണു്. അവർക്കു് നമ്മെ എന്തുചെയ്യാൻ കഴിയും? അവർ സമരഭീരുക്കളാണല്ലോ. വിഷ്ണുവാണെങ്കിൽ നമ്മെ പേടിച്ചു് ക്ഷീരസമുദ്രത്തിൽ ഒളിച്ചിരിക്കുകയാണു്. ഇളാവൃതവനത്തിൽ നാരീജിതനായിരിക്കുന്ന ശിവനും, എപ്പോഴും തപസ്സുചെയ്തുകൊണ്ടിരിക്കുന്ന ബ്രഹ്മാവും നമ്മെ നേരിടാൻ സമർത്ഥരല്ല. ശത്രുക്കളെല്ലാം ഇപ്രകാരം ദുർബ്ബലരാണെന്നിരുന്നാലും നാം ഉപേക്ഷ വിചാരിച്ചാൽ അവർ ഒരുപക്ഷെ അജയ്യരായി തീർന്നേക്കാം. കൽപനയുണ്ടെങ്കിൽ ഞങ്ങൾ അവരെ ഉന്മൂലനാശം ചെയ്തുകൊള്ളാം. എങ്ങിനെയെന്നാൽ, ദേവന്മാരുടെ മൂലം വിഷ്ണുവാണെന്നതിൽ സംശയമില്ല. വിഷ്ണുവിനെ കണ്ടുപിടിക്കാനും വിഷമമില്ല. സനാതനധർമ്മാചരണം എവിടേയോ, അവിടെ വിഷ്ണുവുണ്ടു്. ധർമ്മത്തിന്റെ മൂലം വേദശാസ്ത്രങ്ങളാണു്. നെയ്യു്, പാൽ മുതലായ ആജ്യാദികളെ നൽകുന്ന ഗോക്കൾ ധർമ്മത്തിനു ഹേതുഭൂതങ്ങളാകുന്നു. ധർമ്മകർമ്മങ്ങളെ ശരിയായി നടത്തുന്ന ബ്രാഹ്മണർ, സ്വധർമ്മാചരണമായ തപസ്സു്, യജ്ഞം മുതലായവ ധർമ്മസ്വരൂപങ്ങളാകുന്നു. ബ്രഹ്മജ്ഞന്മാർ., ഗോക്കൾ, വേദങ്ങൾ, ധർമ്മാചരണം, തപസ്സു്, സത്യം, ദമം, ശമം, ശ്രദ്ധ, ദയ, തിതിക്ഷ, യാഗങ്ങൾ ഇവയെല്ലാമാണു് വിഷ്ണുശരീരത്തിലെ അംഗങ്ങൾ. ബ്രഹ്മരുദ്രാദികളുടെ ആദികാരണനും വിഷ്ണുതന്നെ. അതിനാൽ മേൽപ്പറഞ്ഞ ഗോവിപ്രയജ്ഞധർമ്മാദികളെ നശിപ്പിച്ചാൽ വിഷ്ണു നശിക്കും. അതോടെ ദേവന്മാരാസകലം നശിച്ചതുതന്നെ. അതിനു ഞങ്ങൾക്കു കൽപന തന്നാലും.''

കാലപാശത്താൽ ചുററപ്പെട്ട കംസനു് ദുർമ്മന്ത്രിമാരുടെ ദുർബോധനം അത്യന്തം ഹിതമായി തോന്നി. എവിടെയെവിടെ സാധുക്കളും, ഗോക്കളും വിഷ്ണുപൂജയുമുണ്ടോ, അവിടെയെല്ലാം സർവ്വനാശത്തെ ചെയ്യാനാജ്ഞാപിച്ചു. സാധുഹിംസാതല്പരരായ സേവകന്മാർക്കു് ആ ആജ്ഞാനിർവ്വഹണം വളരെ ഇഷ്ടപ്പെട്ടു.

digitized by www.sreyas.in

ആ ഖലന്മാർ മുറസ്സു സജ്ജനദ്രോഹം ചെയ്തു് സ്വയം നാശത്തിനു വഴിതെളിച്ചു. അല്ലയോ പരീക്ഷിത്തേ! മഹാത്മാക്കളിൽ ഒരിക്കലും അതിക്രമത്തെ ചെയ്യരുതു്; ചെയ്താൽ അതു് ആയുസ്സു്, ഐശ്വര്യം, കീർത്തി, പുണ്യം മുതലായ സർവ്വശ്രേയസ്സുകളേയും നശിപ്പിക്കുമെന്നറിഞ്ഞിരിക്കേണ്ടതാണു്.

# അദ്ധ്യായം 5.

തത ആരഭ്യ നന്ദസ്യ വ്രജ: സർവ്വ സമൃദ്ധിമാൻ
ഹരേർ നിവാസാത്മഗുണൈ രമാക്രീഡമഭൂന്നൃപ! (18)

[ആ ദിവസം മുതൽ വ്രജത്തിൽ എല്ലാ പ്രകാരത്തിലുമുള്ള ഋദ്ധികളും സിദ്ധികളും നൃത്തം ചെയ്യുതുടങ്ങി. അനന്തഐശ്വര്യത്തിന്റേയും അനന്തമാധുര്യത്തിന്റേയും അനന്തവാത്സല്യത്തിന്റേയും ഏകമാത്രസ്വാമിയായ ശ്രീകൃഷ്ണഭഗവാന്റെ നിവാസത്താലും നന്ദഗോപന്റെ സ്വാഭാവിക സദ്ഗുണങ്ങളാലും വ്രജം മഹാലക്ഷ്മിയുടെ ക്രീഡാസ്ഥലമായി ഭവിച്ചു.]

## ഗോകുലത്തിൽ അവതാരോത്സവം

ശ്രീശുകൻ പറഞ്ഞു:— സർവ്വേശ്വരൻ ഗോകുലത്തിൽ ഭക്തോത്തമനായ നന്ദഗോപരുടെ പുത്രരൂപത്തിൽ പ്രകടമായി. ആഹ്ലാദഭരിതനായ ആ മഹാമനസ്സൻ കുളിച്ചു് ശുഭ്രവസ്ത്രങ്ങളെ ധരിച്ചു. ജ്യോതിശ്ശാസ്ത്രവിശാരദരായ ബ്രാഹ്മണരെ ക്ഷണിച്ചുവരുത്തി ആത്മജന്റെ ജാതകർമ്മവും പിതൃദേവപൂജകളും ചെയ്യിച്ചു. അവക്കു സമലംകൃതങ്ങളായ രണ്ടുലക്ഷം പശുക്കളേയും ഏഴു തിലാദ്രികളേയും ദാനം ചെയ്തു. ഈവക ക്രിയകൾ ചെയ്യേണ്ടതിന്റെ ആവശ്യകതയെ സൂചിപ്പിക്കുന്നു: ഭൂമ്യാദികളും ജനനമരണങ്ങൾ കൊണ്ടുണ്ടാകാവുന്ന ആശൌചവും കാലംകൊണ്ടും, ദേഹം സ്നാനം കൊണ്ടും, അശുദ്ധങ്ങളായ പാത്രാദികൾ തേച്ചുകഴുകുന്നതുകൊണ്ടും, ഗർഭവാസാദി ദോഷങ്ങൾ ജാതകർമ്മം തുടങ്ങിയുള്ള സംസ്കാരങ്ങൾകൊണ്ടും, ഇന്ദ്രിയാദികൾ തപസ്സുകൊണ്ടും, ഗൃഹസ്ഥൻ യജ്ഞാദികൾകൊണ്ടും, ധനാദിഐശ്വര്യങ്ങൾ ദാനം കൊണ്ടും, മനസ്സു് സന്തോഷം കൊണ്ടും, ആത്മാവു് ആത്മവിദ്യകൊണ്ടും ശുദ്ധമായിത്തീരുന്നു. കൃഷ്ണാവതാരോത്സവത്തിൽ ബ്രാഹ്മണർ സ്വസ്തിവാചകം പറഞ്ഞു. സൂതമാഗധവന്ദികൾ മംഗളസ്തോത്രങ്ങൾ ചെയ്തു. ഗായകന്മാർ പാട്ടുപാടി. വാദ്യക്കാർ ഭേരിദുന്ദുഭികളെ മുഴക്കി.

digitized by www.sreyas.in

വ്രജനാഥനു പുത്രനുണ്ടായപ്പോഠം വ്രജത്തിലെങ്ങും ഉത്സവാഘോഷങ്ങഠം തന്നെ. എല്ലാ ഗൃഹങ്ങളും തെരുവുകളും അടിച്ചുതളിച്ച് വിചിത്രധ്വജങ്ങളാലും കൊടിക്കൂറകളാലും അലങ്കരിക്കപ്പെട്ടു. പശുക്കളെ മഞ്ഞഠംപൊടി കലക്കിയ എണ്ണ തേച്ച് അഴകുവരുത്തി അലങ്കരിച്ചു. ആനന്ദമത്തരായ ഗോപന്മാർ വിശേഷ വസ്ത്രാലങ്കാരങ്ങഠം ചെയ്ത് നാനാവിധകാഴ്ചദ്രവ്യങ്ങളോടുകൂടി കൂട്ടംകൂട്ടമായിവന്ന് നന്ദഗോപരെ സാദരം ബഹുമാനിച്ചനുമോദിച്ചു.

വ്രജനായികയായ യശോദയ്ക്ക് ഉണ്ണിയുണ്ടായെന്നറിഞ്ഞപ്പോഠം വ്രജഗോപികഠം അതീവ സന്തുഷ്ടകളായി. അവർ ഉത്സവോചിതങ്ങളായ വിശേഷ വസ്ത്രങ്ങഠം ധരിച്ച്, കണ്ണെഴുതി തിലകം തൊട്ട്, ആഭരണങ്ങളെല്ലാമണിഞ്ഞ് മംഗളപദാർത്ഥങ്ങളുമെടുത്തുകൊണ്ട് ധ്രുതഗതിയിൽ പുറപ്പെട്ടു. ബദ്ധപ്പാടുകൊണ്ട് അവരുടെ കേശഭാരമഴിഞ്ഞ്, ചൂടിയിരുന്ന പുഷ്പമാല്യങ്ങഠം വഴിനീളെ ഉതിർന്നു വീണ് പുഷ്പവൃഷ്ടിയുടെ പ്രതീതിയുളവാക്കി. ആടുന്ന രത്നകുണ്ഡലങ്ങളോടും വെട്ടിത്തിളങ്ങുന്ന പതക്കങ്ങളോടും മുത്തുമാലകളോടും വളകളോടുംകൂടി അപൂർവ്വശോഭയോടെ വരിവരിയായി അവർ നടന്നു പോകുന്ന കാഴ്ച അതിരമണീയമായിരുന്നു. അവർ കഴിയുന്നതും വേഗം യശോദയുടെ അടുത്തെത്തി, ചിരകാലമായി കൊതിച്ചിരുന്നു കിട്ടിയ പൈതലിനെ കൺകുളിരെ കണ്ട്, 'ഭഗവാനെ! ഇവൻ ദീർഘായുഷ്മാനായിരിക്കാൻ കനിയേണമേ' എന്നു ഹൃദയപൂർവ്വം പ്രാർത്ഥിച്ചാശീർവദിച്ചു. മഞ്ഞപ്പൊടി കലക്കിയ തൈലം അന്യോന്യം സേചനം ചെയ്ത് ഗോപികഠം തങ്ങളുടെ ആനന്ദം പ്രകടമാക്കി.

വിശ്വേശ്വരന്റെ അവതാരമഹോത്സവത്തിൽ ഗോപന്മാർ വിചിത്രവാദ്യങ്ങളെ വാദനം ചെയ്തു. പാലും തൈരും നെയ്യുംകൊണ്ട് പരസ്പരം അഭിഷേകം ചെയ്തും കലശങ്ങളെ മേൽപ്പോട്ടെറിഞ്ഞുടച്ചും അവർ ആനന്ദപ്രകടനം നടത്തി. ഉദാരമതിയായ നന്ദഗോപർ ഭഗവാന്റെ സന്തോഷത്തിനായും സ്വപുത്രന്റെ ശ്രേയസ്സിനായിക്കൊണ്ടും അവിടെ വന്നവർക്കെല്ലാം അഭീഷ്ടങ്ങളെ നിർല്ലോഭം നൽകി പൂജിച്ചു. രോഹിണീദേവിയായിരുന്നു ഏററവും ഉത്സാഹവതിയായി കാണപ്പെട്ടത്. സ്വഗൃഹത്തിലിരിക്കുന്നതിനേക്കാഠം അധികം സുഖസൌകര്യങ്ങളെ തന്ന് തന്നേയും പുത്രനേയും സംരക്ഷിച്ചുവന്ന ആ ദമ്പതികഠംക്കു പുത്രഭാഗ്യം കൈവന്നതിൽ ആ മഹതി അത്യധികം സന്തോഷിച്ചു. ദേവി ദിവ്യവസ്ത്രാഭരണാലങ്കാരങ്ങളെ ചെയ്തുകൊണ്ട് ഗൃഹത്തിൽ ആഗതരായ അതിഥികളെയെല്ലാം വഴിപോലെ സൽക്കരിച്ചു. ശ്രീകൃഷ്ണാവതാര മഹോത്സവത്തെ കണ്ടാനന്ദിക്കാൻ പെററ മാതാവിനല്ല, രോഹിണീദേവിക്കായിരുന്നു ഭാഗ്യമുണ്ടായത്. ഭഗവാൻ അവതരിക്കാൻ സങ്കൽപിച്ചപ്പോഠം മുതൽ നന്ദവ്രജത്തിൽ സകല ഐശ്വര്യങ്ങളും വർദ്ധിച്ചുവന്നു. അവതാരത്തിനു ശേഷമാകട്ടെ, ഗോകുലം ലക്ഷ്മീദേവിയുടെ കളിപ്പന്തലായിട്ടും ഭവിച്ചു.

digitized by www.sreyas.in

ജന്മോത്സവത്തെ ആഘോഷിച്ച ശേഷം കംസന് വാർഷികകരം കൊടുക്കുവാനായി നന്ദഗോപർ മഥുരയിലേക്ക പോയി ആ കൃത്യം നിർവഹിച്ചു. ആ വിവരമറിഞ്ഞ് ആത്മസുഹൃത്തായ വസുദേവർ വന്നു കണ്ടു. രണ്ടുപേരും പരസ്പരം പ്രേമാലിംഗനം ചെയ്ത് വളരെക്കാലം കാണാതിരുന്ന ദുഃഖംതീർത്തു. വസുദേവർ പറഞ്ഞു:— "പ്രിയ ഭ്രാതാവെ! സന്താനഭാഗ്യമില്ലാതെ വിഷാദിച്ചിരുന്ന അങ്ങേയ്ക്ക് വാർദ്ധക്യദശയിൽ ഒരു പുത്രനെ ലഭിച്ചതിൽ അങ്ങയെക്കാളധികം ഞാൻ സന്തോഷിക്കുന്നു. ഭഗവത്കാരുണ്യം തന്നെ. ഈ മൃത്യു സംസാരത്തിൽ ഉത്തമ സുഹൃത്തുക്കളുടെ ദർശനം ദുർല്ലഭമായ മഹാഭാഗ്യമാണ്. ഇപ്പോഴെങ്കിലും അതു സാധിച്ചുവല്ലൊ. വ്രജത്തിലെല്ലാവർക്കും സുഖം തന്നെയല്ലേ? അവിടെ എന്റെ പുത്രൻ മാതാരോഹിണിയോടുകൂടി നിങ്ങളുടെ ലാളനാസുഖമനുഭവിച്ചും അങ്ങയെ അച്ഛാ! എന്നു വിളിച്ചുകൊണ്ടും സുഖിച്ചിരിക്കുന്നുവോ? മിത്രങ്ങളെ സന്തോഷിപ്പിച്ചാൽ മാത്രമെ ഒരുവന്റെ ജന്മം സഫലമാകുന്നുള്ളു. എന്തുചെയ്യാം, ദുരദൃഷ്ടവശാൽ എന്റെ സ്വന്തം പുത്രകളത്രാദികളെ രക്ഷിക്കാൻ പോലും എനിക്കു കഴിയുന്നില്ല.

നന്ദഗോപർ പറഞ്ഞു:" ആത്മമിത്രമെ! അങ്ങേയ്ക്കു വന്ന ദുഃഖങ്ങൾ എന്നെ വേദനിപ്പിക്കുന്നു. ദേവകിയുടെ എത്ര സന്താനങ്ങളെയാണ് കംസൻ കൊന്നത്! ഒടുവിൽ ഒരു സ്ത്രീപ്രജയുണ്ടായതും ആകാശത്തിലേക്കു പോയെന്നു കേട്ടു. കംസനെ മാത്രം കുററം പറയേണ്ടതില്ല. നിങ്ങളുടെ ഭാഗ്യദോഷമെന്നേ പറയേണ്ടു. കംസന്റെ കയ്യിൽ നിന്നും ചാടിപ്പോകാൻ തക്ക വൈഭവമുള്ള ആ കന്യകക്കു, കംസനെ ഭയപ്പെടാതെ നിങ്ങളുടെ കൂടെയിരിക്കാമായിരുന്നില്ലേ? അതുണ്ടായില്ലല്ലോ. അപ്പോൾ സുഖദുഃഖങ്ങൾക്കെല്ലാം കാരണം പ്രാരബ്ധമാണ്. പുത്രമിത്രാദികളെ യോജിപ്പിക്കുന്നതും വേർപിരിക്കുന്നതും അദൃഷ്ടം തന്നെ. ഈ വിവേകമുണ്ടായാൽ സുഖദുഃഖങ്ങളിൽ മോഹിക്കാതെ കഴിക്കാം. അല്ലാതെ ഞാനെന്തു പറയട്ടെ."

വസുദേവർ പറഞ്ഞു: "ഏതായാലും അങ്ങു കരവും കൊടുത്തു, നാം തമ്മിൽ കാണുകയും ചെയ്തു കഴിഞ്ഞു. ഇനി ഇവിടെ അധികം താമസിക്കണ്ട ഗോകുലത്തിൽ അശുഭസൂചകങ്ങളായ ചില ലക്ഷണങ്ങൾ കാണുന്നുണ്ട്. വേഗം മടങ്ങിപ്പോയാലും." അതുകേട്ടപ്പോൾ നന്ദഗോപക്കു പരിഭ്രമമായി. ഉടനെ വ്രജത്തിലേക്കു തിരിച്ചു.

digitized by www.sreyas.in

# അദ്ധ്യായം 6.

വിബുദ്ധ്യ താം ബാലകമാരികാഗ്രഹം
ചരാചരാത്മാ$ff$സ നിമീലിതേക്ഷണഃ
അനന്തമാരോപയദങ്കമന്തകം
യഥോരഗം സുപ്തമബുദ്ധിരജ്ജുധീഃ (8)

[ഭഗവാൻ ശ്രീകൃഷ്ണൻ ചരം അചരം ആദിയായ എല്ലാ പ്രാണികളുടേയും ആത്മാവാണ്. ആയതിനാൽ ബാലഘാതിനിയായ പൂതനയെ—പൂതനാഗ്രഹത്തെ അക്ഷണം തന്നെ കണ്ടറിഞ്ഞു. ഭഗവാൻ ഉടൻ തന്റെ ചെന്താമരകണ്ണുകളെ മൂടി. പൂതനയുടെ മറെറാരു പേരാണ് അവിദ്യാ. അവിദ്യയെ കാണാൻ ഇഷ്ടമില്ലാത്ത ഭഗവാൻ കണ്ണുകൾ അടച്ചു. മാതാവിന്റെ രൂപധാരണം ചെയ്തു വന്ന പൂതനയുടെ ഹൃദയം കാളകൂടമായിരുന്നു. അങ്ങനെയുള്ള മഹാദുഷ്ടയെ കാണാതിരിക്കാൻ ഭഗവാൻ കണ്ണുകളടച്ചു. തന്റെ ലീലയുടെ ഉത്ഘാടനം സ്ത്രീവധത്തോടുകൂടി വേണ്ടിവന്നല്ലൊ, എന്നു വിചാരിച്ച ഭഗവാൻ വിരക്തിപൂർവ്വകം നേത്രങ്ങൾ അടച്ചു. ഒരുവൻ ഉറങ്ങിക്കിടക്കുന്ന കാലസർപ്പത്തെ ഭ്രമവശാൽ രജ്ജുവാണെന്നു് അനുമാനിച്ചു് കയ്യിലെടുക്കുന്നതുപോലെ കാലസ്വരൂപനായ ഭഗവാൻ ശ്രീകൃഷ്ണനെ സാധാരണ ബാലനാണെന്നുള്ള വിചാരത്താൽ വാരിയെടുത്തു് മാറോടു് ചേർത്തു.]

## പൂതനാ മോക്ഷം

ശ്രീശുകൻ പറഞ്ഞു:— കംസന്റെ ദുർമ്മന്ത്രിസഭയിൽ പൂതനയെന്ന ഘോര രാക്ഷസിയും ഒരംഗമായിരുന്നു. സ്വതവെ ശിശുഹത്യയിൽ സമർത്ഥയായിരുന്ന അവളെ കംസൻ അതിനു തന്നെ നിയോഗിച്ചു. ആ ഘോരകൃത്യം ഉത്സാഹപൂർവ്വം നിർവ്വഹിച്ചുകൊണ്ടു് അവൾ നാടുനീളെ സഞ്ചരിച്ചു. ഭഗവാന്റെ തിരുനാമസങ്കീർത്തനകഥാലാപാദികൾ നടക്കുന്ന സ്ഥലങ്ങളിൽ മാത്രം അവൾക്കു പ്രവേശിക്കാൻ കഴിഞ്ഞില്ല. അങ്ങനെയിരിക്കെ ഭഗവാൻ സാക്ഷാത്തായി എഴുന്നള്ളിയിരിക്കുന്ന പരിശുദ്ധ ഗോകുലത്തിൽ അവളെങ്ങിനെ പ്രവേശിച്ചുവെന്നാണെങ്കിൽ, കടന്നു വരട്ടെയെന്നു പ്രഭു സങ്കല്പിച്ചതിനാൽ മാത്രം അവൾ പ്രവേശിച്ചു. ഏതാനും നിമിഷങ്ങൾക്കകം അവൾ ഭഗവത്സായൂജ്യം പ്രാപിക്കുമെന്നുള്ളതും ഒരു കാരണമായിരുന്നു,

ഒരു ദിവസം സന്ധ്യയ്ക്കു് അവൾ ഗോകുലത്തിൽ വന്നു. സ്വേച്ഛപോലെ രൂപം ധരിക്കാവുന്ന ആ കാമരൂപിണി തന്റെ ബീഭത്സമായ രാക്ഷസീരൂപത്തെ മറച്ചുവെച്ചു് ഒരു ത്രൈലോക്യസുന്ദരിയായി മാറി. ആ കൃത്രിമ വേഷം അത്യാകർഷകമായിരുന്നുവെന്നു സമ്മതിക്കുകതന്നെ വേണം. നീണ്ടുചുരുണ്ടു് കറുത്തിരുണ്ട അഴകാർന്ന കേശഭാരം ചമൽക്കാരമായി കെട്ടി മല്ലികപ്പൂമാല ചൂടിയിട്ടുണ്ടു്.

digitized by www.sreyas.in

ഘനത്ത കടിപശ്ചാത്ഭാഗത്തിനു മുകളിലായ അതികൃശമായ മദ്ധ്യഭാഗം ബൃഹത്തായ സ്തനഭാരം താങ്ങാനാവാതെ മുറിഞ്ഞു പോകുമോ എന്നു തോന്നും. അതിവിശിഷ്ടമായ ഒരുപട്ടുവസ്ത്രം ധരിച്ച് മറെറാന്നുകൊണ്ട് മാറിടം മറച്ചിട്ടുണ്ട്. ആരേയും മോഹിപ്പിക്കത്തക്കവിധം ആടിക്കുഴഞ്ഞു് നടക്കുമ്പോൾ രത്നകുണ്ഡലങ്ങൾ ആടിത്തിളങ്ങുന്നു. ആ ശോഭകൊണ്ട് മുഖമണ്ഡലം പ്രകാശിക്കുന്നു. മോഹനമന്ദസ്മിതം കൊണ്ടും കടക്കൺ നോട്ടംകൊണ്ടും കാണികളുടെ മനസ്സിനെ ഹഠാദപഹരിക്കുന്നു. ഇപ്രകാരം ലളിതവിലാസങ്ങളോടും വേഷഭൂഷണങ്ങളോടുംകൂടി കയ്യിൽ ഒരു താമരപ്പൂവും പിടിച്ചുകൊണ്ട് അവൾ ഗോകുലത്തിൽ പ്രവേശിച്ചു. സാക്ഷാത് ശ്രീദേവി സ്വകാന്തനായ ശ്രീ ഭഗവാനെ കാണാൻ വരുന്നതാണോ എന്നു വ്രജവാസികൾ ഭ്രമിച്ചു നിന്നുപോയി.

പുറമെ മോഹനപ്പുഞ്ചിരിയും ഉള്ളിൽ കാകോളവിഷവും നിറച്ചുകൊണ്ട്, തന്നെ തിരിഞ്ഞു നോക്കുന്നവരാരെയും ലക്ഷ്യമാക്കാതെ ആ ബാലഘാതകി ഇളം ശിശുക്കളെവിടെയുണ്ടെന്നു തിരഞ്ഞു. പക്ഷെ അവൾ മറെറാരു കുട്ടിയേയും സമീപിക്കാൻ ഭഗവാൻ സമ്മതിച്ചില്ല. ഭഗവത്സങ്കല്പത്താൽ ആ പിശാച് നന്ദഗൃഹത്തിൽ തന്നെ ആദ്യമായി പ്രവേശിച്ചു. ഉടനെ തന്നെ തൊട്ടിലിൽ കിടന്ന ശിശുവിനെ കണ്ടു. വെണ്ണീറിൽ മൂടിയ കനൽക്കട്ടപോലെ സർവ്വേശ്വരൻ തന്റെ മഹാതേജസ്സിനെ മറച്ചുകൊണ്ടു ശയിച്ചു. പിഞ്ചുകുഞ്ഞുങ്ങളെ നിർദ്ദയം കൊന്നൊടുക്കുന്ന ആ പിശാചിനെ നോക്കാനിഷ്ടപ്പെടാഞ്ഞിട്ടോ, ഈ അവതാരത്തിലും ആദ്യമായി സ്ത്രീവധമാണല്ലോ ചെയ്യേണ്ടിവന്നതെന്ന അവജ്ഞയുണ്ടായിട്ടോ, തന്റെ നയനശോഭ അവൾ കാണേണ്ടെന്നു കരുതിയിട്ടോ, എന്തോ ഭഗവാൻ തൃക്കണ്ണടച്ചുകളഞ്ഞു. പൂതന ആ ശിശുവിൽ ഒരു പ്രത്യേകതയും കണ്ടില്ല. ഉറങ്ങി കിടന്ന സർപ്പത്തെ കയറാണെന്നു തെററിദ്ധരിക്കുന്നതുപോലെ തന്റെ അന്തകനെ ഒരു സാധാരണ ശിശുവാണെന്ന് അവൾ കരുതി മടിയിലെടുത്തുവച്ചു ലാളിച്ചു. യശോദയും രോഹിണിയും അതു കണ്ടു. ലക്ഷണയുക്തയായ ഒരു സ്ത്രീവന്ന് വാത്സല്യപൂർവ്വം കുഞ്ഞിനെ ലാളിക്കുന്നതിനെ തടയുന്നത് ആതിഥ്യമര്യാദയ്ക്കു യോജിച്ചതല്ലെന്നു തോന്നിയതിനാൽ അവർ തടഞ്ഞില്ല. ആ ഭയങ്കരി ഒട്ടും സമയം കളഞ്ഞില്ല. തന്റെ വിഷമയമായ സ്തനത്തെ ബാലന്റെ മുഖത്തോടു ചേർത്തു വച്ചുകൊടുത്തു. കളങ്കമില്ലാത്ത പിഞ്ചുപൈതങ്ങളെ കൊന്നൊടുക്കുന്ന രാക്ഷസിയെ കയ്യിൽ കിട്ടിയപ്പോൾ തിരുവടിക്ക് ഉള്ളിൽ കോപം ജ്വലിച്ചു. ഭഗവാൻ മുലയെ ബലമായി പിടിച്ചുകൊണ്ട് സ്തനവിഷത്തെ അവളുടെ പ്രാണങ്ങളോടുകൂടി പാനം ചെയ്തു. പക്ഷെ പൂതനയുടേയും അന്തരാത്മാവായ പ്രഭുവിന് അവളിലും കാരുണ്യം തന്നെയായിരുന്നുവെന്നു സ്പഷ്ടം. ഏതു ഭാവത്തിലായാലും തന്നെ പ്രാപിക്കുന്നവരെ തന്നോടുചേർക്കുവാനായിരുന്നല്ലോ ഈ അവതാരം.

ഭഗവാൻ സ്തന്യപാനം തുടങ്ങിയ ക്ഷണത്തിൽതന്നെ പൂതനയ്ക്കു സർവ്വമർമ്മങ്ങളിലും കഠിന വേദന അനുഭവപ്പെട്ട് സർവ്വാംഗം വിയർത്തൊലിച്ചു. പ്രാണൻ

digitized by www.sreyas.in

പോകുന്ന ആ അവസ്ഥയിൽ അവരം 'അയ്യോ വിട വിട, മതിമതി,' എന്നൊക്കെ നിലവിളിച്ചു. കണ്ണുകളെ ചുഴറ്റിക്കൊണ്ടും കൈകാൽകളെ നിലത്തടിച്ചുകൊണ്ടും അലറി. അവളുടെ മരണവിളി ദിക്കെങ്ങും മാറെറാലികൊണ്ടു. ഭൂമിയും ആകാശവും സൂര്യ്യചന്ദ്രാദികളും ഇളകി. ആ ഘോരനാദം കേട്ട ജനങ്ങരം പേടിച്ച് വിറച്ചു വീണു പോയി. മരണവെപ്രാളത്തിൽ അവളുടെ കൃത്രിമവേഷം പോയി സ്വന്തരൂപത്തെ പ്രാപിച്ചു. ആ പർവ്വതശരീരം ചത്തുമലച്ചു വീണു. ചത്തുവീഴുമ്പോഴും അവരം കഴിയുന്നത്ര ദ്രോഹം ചെയ്യാതിരുന്നില്ല. ആ ശരീരത്തിനടിയിൽപെട്ട് ആറുകാതം ദൂരത്തിലുള്ള വൃക്ഷങ്ങരം തവിടുപൊടിയായി. ശ്രീകൃഷ്ണകൃപയാൽ വ്രജവാസികരംക്കാക്കും ജീവാപായം സംഭവിച്ചില്ല.

പൂതനയുടെ അലർച്ച കേട്ട് ഞെട്ടിത്തരിച്ച വ്രജവാസികരം മോഹംതീന്നു നോക്കിയപ്പോരം മലപോലെ കിടന്ന ബീഭത്സരൂപത്തെ കണ്ടു ആശ്ചര്യ്യപ്പെട്ടു. കലപ്പപോലെ നീണ്ട ഉഗ്രദംഷ്ട്രകരം, പർവ്വതഗുഹപോലെയുള്ള നാസാദ്വാരങ്ങരം, കൂററൻ പാറപോലെയുള്ള സ്തനങ്ങരം, ചോരനിറത്തിൽ ചിതറിക്കിടന്ന തലമുടി, വെള്ളംവററിയ പൊട്ടക്കിണർപോലെ കുഴിഞ്ഞ കണ്ണുകരം, മണൽത്തിട്ടപോലെ ഉയന്ന ജഘനങ്ങരം, വെള്ളമില്ലാത്ത കയംപോലെയുള്ള വയർ, അണകെട്ടിയതുപോലെ നീണ്ടുകിടന്ന കൈകാലുകരം, ഇതായിരുന്നു അവളുടെ കോലം. അപ്രതീക്ഷിതമായി പെട്ടെന്നു സംഭവിച്ച ആ അത്യാഹിതം കണ്ടു യശോദയും രോഹിണിയും ബോധം കെട്ടു വീണുപോയി. യശോദാപുത്രൻ രാക്ഷസിയുടെ മാറിൽ കാലും കയ്യും കുടഞ്ഞു കിടക്കുന്നതു് സ്നേഹമയികളായ ഗോപികരം കണ്ടു. അവർ ഒട്ടും പേടിക്കാതെ ഓടിച്ചെന്നു മലപോലെയുള്ള പൂതനാശരീരത്തിൽ ചവുട്ടിക്കയറി കുഞ്ഞിനെ വാരിയെടുത്തു കൊണ്ടുവന്നു യശോദയെ ഉണത്തി കയ്യിൽ കൊടുത്തു. ജന്മനാ വൈഷ്ണവികളായ ഗോപികരം അമ്മമാരെ സമാധാനിപ്പിക്കുവാനും ബാലന്റെ അരിഷ്ടശാന്തിക്കുമായി രക്ഷകരം ചെയ്തു. ആദ്യം പശുവിന്റെ വാൽ കൊണ്ടുഴിഞ്ഞു. പിന്നീട് ഗോമൂത്രസ്നാനവും, തുടന്നു് ഗോധൂളിലേപനവും ചെയ്തു. അനന്തരം ദേഹത്തിലെ പന്ത്രണ്ടു സ്ഥാനങ്ങളിൽ പന്ത്രണ്ടു നാമങ്ങളുച്ചരിച്ചു ചാണകം തൊട്ടു ന്യസിച്ചു. വിധിപ്രകാരം ജലസ്പർശനം മുതലായവ ചെയ്തിട്ട് വീണ്ടും ഇപ്രകാരം അംഗരക്ഷ ചെയ്തു:— ജന്മമേ ഇല്ലാത്ത അജൻ നിന്റെ കാലടികളെ രക്ഷിക്കട്ടെ. അചിന്ത്യമഹിമാവായ അണിമാൻ നിന്റെ ജാനുക്കളെ രക്ഷിക്കട്ടെ. യാഗഫല ദാതാവായ യജ്ഞൻ നിൻെറ തുടകളെ രക്ഷിക്കട്ടെ. അച്യുതൻ നിന്റെ കടീതടത്തേയും, ഹയഗ്രീവൻ നിന്റെ ജഠരത്തേയും, കേശവൻ ഹൃദയത്തേയും, ഈശ്വരൻ മാറിടത്തേയും, ഇനൻ കണ്ഠത്തേയും, വിഷ്ണു കൈകളേയും, വാമനൻ മുഖത്തേയും, ഈശൻ ശിരസ്സിനേയും രക്ഷിക്കട്ടെ. നിന്റെ മുൻഭാഗം ചക്രിയും, പിൻഭാഗം ഗദാധരനും, പാർശ്വഭാഗങ്ങരം മധുസൂദനനും അജനനും, നാലുകോണുകളും ഉരുഗായനും, ഉപരിഭാഗം ഉപേന്ദ്രനും, ഭൂമിയിൽ താർക്ഷ്യനും, അധോഭാഗം ഹലധരനും എല്ലാഭാഗത്തും പരമപുരുഷനും രക്ഷിക്കട്ടെ. അനിരുദ്ധൻ നിൻെറ ബുദ്ധിയേയും സങ്കർഷണൻ അഹങ്കാരത്തേയും വാസുദേവൻ ചിത്തത്തേയും പ്രദ്യുമ്നൻ മനസ്സിനേയും രക്ഷിക്കട്ടെ.

digitized by www.sreyas.in

നീ കളിക്കുമ്പോൾ ഗോവിന്ദനും, കിടക്കുമ്പോൾ മാധവനും, സഞ്ചരിക്കുമ്പോൾ വൈകുണ്ഠനും, ഇരിക്കുമ്പോൾ ശ്രിയ:പതിയും, ഭുജിക്കുമ്പോൾ യജ്ഞഭുക്കും രക്ഷിക്കട്ടെ. വിഷ്ണുവിന്റെ നാമഗ്രഹണഭീരുക്കളായ ഡാകിനികൾ, യാതുധാനികൾ കൂശ്മാണ്ഡാദികൾ, ഭൂതങ്ങൾ, പ്രേതങ്ങൾ, പിശാചുക്കൾ, യക്ഷന്മാർ, രക്ഷസ്സുകൾ, വിനായകന്മാർ, കോടരാ, രേവതി, ജ്യേഷ്ഠാ, പൂതനാ, മാതൃക്കൾ, ഉന്മാദങ്ങൾ, അപസ്മാരങ്ങൾ, ദു:സ്വപ്നങ്ങൾ, ഉൽപാദങ്ങൾ, വൃദ്ധബാലഗ്രഹങ്ങൾ, എന്നിങ്ങനെയുള്ളവയെല്ലാം നശിക്കട്ടെ. (ഈ അദ്ധ്യായത്തിൽ 19 മുതൽ 29 വരെയുള്ള രക്ഷാമന്ത്രങ്ങൾ അപാരമാഹാത്മ്യമുള്ളവയാണ്. അമ്മമാർ പ്രതിദിവസം സന്ധ്യാകാലങ്ങളിൽ ഈ മന്ത്രങ്ങൾ ജപിച്ച് ബാലരക്ഷചെയ്യേണ്ടതാണെന്നാണ് ആചാര്യമതം).

ഇപ്രകാരം രക്ഷകളെ ചെയ്തിട്ട് പ്രണയബദ്ധകളായ ഗോപികൾ യശോദയെക്കൊണ്ട് കുഞ്ഞിനെ സ്തന്യപാനം ചെയ്യിപ്പിച്ചു. ബാലൻ ഹൃദ്യമായി പാൽ കുടിക്കുന്നതുകണ്ട് അസുഖങ്ങളൊന്നുമില്ലെന്നു സമാധാനിച്ച് പതുക്കെ കിടത്തിയുറക്കി. ആ സമയത്ത് നന്ദഗോപരും സംഘവും തിരിച്ചെത്തി, അവിടെ നടന്നതെല്ലാം കേട്ടറിഞ്ഞു. പൂതനയുടെ ഭീമാകാരത്തെക്കണ്ട് അവർ അത്യന്തം വിസ്മയിച്ചു. എല്ലാവരും ചേർന്ന് ശവശരീരത്തെ വെട്ടിമുറിച്ച് ദൂരദിക്കിൽ കൊണ്ടുപോയി ദഹിപ്പിച്ചു. അപ്പോൾ ആശ്ചര്യമാംവണ്ണം ദഹിക്കുന്ന ശരീരത്തിൽ നിന്നും ദിവ്യ അഗരുസുഗന്ധം ഉണ്ടായി വ്രജമെങ്ങും വ്യാപിച്ചു. അതങ്ങിനെ തന്നെ വരുമല്ലോ. അവൾ ശ്രീഭഗവാന്റെ ചിന്മയശരീരത്തെ സ്പർശിച്ചു, മടിയിൽവച്ച് മുലകൊടുത്തു. ഭഗവാൻ അവളുടെ പ്രാണനെ പാനം ചെയ്തു. അതിനാൽ അവളുടെ സകല പാപങ്ങളും തൽക്ഷണം നശിച്ചു. മാത്രമല്ല, പാഞ്ചഭൗതികശരീരവും കൂടി ദിവ്യസൌരഭ്യം പരക്കത്തക്കവിധം പാവനമായി ഭവിച്ചു.

അല്ലയോ പരീക്ഷിത്തേ! ഈ പൂതന ജന്മനാ രാക്ഷസി, ഇളം ശിശുക്കളെ നിർദ്ദയം കൊന്നു് രക്തപാനം ചെയ്യുന്നവൾ. അവൾ ശ്രീഹരിയെ തേടിവന്നു് തന്തിരുവടിക്ക് സ്തന്യം കൊടുത്തു—പാൽ കുടിപ്പിക്കാനല്ല, വിഷമൂട്ടി കൊല്ലുവാൻ, കരുണാസാഗരനായ ഭഗവാൻ, ഭക്തന്മാരുടെ നിർമ്മലഹൃദയത്തിൽ മാത്രം പ്രകാശിക്കുന്ന ദിവ്യപാദപത്മങ്ങളാൽ അവളുടെ ദേഹത്തിൽ ചവുട്ടി, തൃക്കൈകൾ കൊണ്ട് സ്തനങ്ങളെ പിടിച്ച് വിഷസ്തന്യത്തെ പാനം ചെയ്തു, ഫലമോ, അവളുടെ ആത്മാവ് ശ്രീകൃഷ്ണമാതാക്കൾക്കു ലഭിക്കേണ്ട പരമഗതിയെ പ്രാപിച്ചു. എന്നിരിക്കെ, ആ ഭഗവാനു് പുത്രസ്നേഹത്താൽ ദ്രവമാനസകളായി സ്തന്യദാനം ചെയ്ത യശോദ രോഹിണി ആദിയായവരും, പ്രേമപൂർവ്വം പാലും നവനീതവുമൂട്ടി ലാളിച്ച ഗോപികളും പശുക്കളും കൈവല്യത്തെ പ്രാപിച്ചുവെന്നു പറയേണമോ. ശ്രീഭഗവാനെ ആദ്യം കണ്ട ദിവസത്തിൽ തന്നെ അവർ സംസാരമുക്തരായിക്കഴിഞ്ഞു. അവരുടെ ശിഷ്ട ജീവിതം ഭഗവാന്റെ സന്തോഷത്തിനു മാത്രമായിട്ടായിരുന്നു. ഭക്തവത്സലൻ അവരോടുകൂടി ആടിപ്പാടി ക്രീഡിച്ചതിലെന്തതിശയം? അവരുടെ അത്യുന്നത നിലയെ ആർക്കും ഊഹിക്കുവാൻ പോലും സാധ്യമല്ല.

digitized by www.sreyas.in

നന്ദഗോപക്ക്, താൻ മഥുരയ്ക്കു പോയിരുന്ന സ്വല്പകാലത്തേക്കുപോലും പുത്രവിരഹം സഹിക്കാൻ കഴിഞ്ഞില്ല. ഇപ്പോഠം നേരിട്ട ആപത്തിൽ നിന്നു് ദൈവകൃപയാൽ ദോഷമൊന്നും സംഭവിക്കാതെ മകനെ തിരിച്ചു കിട്ടിയതിൽ അത്യന്തം ആശ്വസിച്ച് പുത്രനെ വാത്സല്യപൂർവ്വം പരിലാളിച്ചു. ശ്രീകൃഷ്ണഭഗവാന്റെ ആദ്യത്തേതും അത്ഭുതകരവുമായ പൂതനാമോക്ഷകഥയെ ശ്രദ്ധാഭക്തിയോടുകൂടി കേഠക്കുന്നവൻ ഗോവിന്ദനിൽ പ്രേമഭക്തി ലഭിച്ച് കൃതാർത്ഥനാകും.

# അദ്ധ്യായം 7.

യേ ƒ സൂയാനൃത ദംഭേർഷ്യാ ഹിംസാമാനവിവർജ്ജിതാഃ
ന തേഷാം സത്യശീലാനാമാശിഷോ വിഫലാഃ കൃതാഃ (13)

[ആരാണൊ മററുള്ളവരുടെ ഗുണങ്ങളെയല്ലാതെ ദോഷങ്ങളെ കാണാത്തതു്, ആരാണൊ അസത്യവാക്കുകഠം ഉച്ചരിക്കാത്തതു് ദംഭം, ഈർഷ്യാ, (അന്യന്റെ ഉത്കർഷത്തിലുണ്ടാകുന്ന അസഹിഷ്ണുത) ഹിംസ, ആദിയായവ ലവലേശം തീണ്ടാത്തതു്, ആരാണൊ അഭിമാനരഹിതരും സത്യശീലരും ആയി ശോഭിക്കുന്നതു്, അങ്ങനെയുള്ള ബ്രാഹ്മണോത്തമന്മാരുടെ ആശീർവാദം, അനുഗ്രഹവാക്കുകഠം ഒരിക്കലും വിഫലമാകുന്നതല്ല.]

## ശകടാസുര തൃണാവർത്ത വധം

പൂതനാമോക്ഷംവരെയുള്ള ശ്രീകൃഷ്ണാവതാരകഥാമൃതത്തെ ആസ്വദിച്ച് ആനന്ദഭരിതനായ പരീക്ഷിത്ത് തുടർന്നുള്ള ലീലകഠം കേഠക്കാനുള്ള ഔത്സുക്യത്തോടുകൂടി പറഞ്ഞു: "പ്രഭോ! ഭഗവാൻ ശ്രീഹരി ഏതേതവതാരങ്ങളെടുത്തു് ഏതേതു ലീലകളെ ചെയ്തുവോ അവയെല്ലാം കേഠക്കുമ്പോഠം കർണ്ണാനന്ദകരമായും, ആലോചിക്കുന്തോറും മനസ്സിലെ രാഗാദിമലങ്ങഠം നീങ്ങി ആനന്ദത്തെ തരുന്നവയായുമിരിക്കുന്നു. ശ്രീകൃഷ്ണകഥകളാണെങ്കിലോ പറയേണ്ടതുമില്ല. മററു കഥകഠം കേഠക്കുമ്പോഠം അവിടവിടെ തോന്നുന്ന അരതി കൃഷ്ണകഥാശ്രവണത്തിലുണ്ടാകുന്നില്ല. ഇനിയും കേഠക്കണമെന്നുള്ള ആശ വർദ്ധിച്ചു വരുന്നു. അന്തഃകരണത്തിൽ കട്ടിപിടിച്ചിരുന്ന ഈർഷ്യാസൂയാദികഠം തീരെ നശിക്കുന്നു. ശ്രീഹരിയിൽ ഭക്തിയും ഹരിദാസന്മാരിൽ പരമമൈത്രിയും ഉത്തരോത്തരം വർദ്ധിക്കുന്നു. അതിനാൽ കൃഷ്ണലീലകളെ ഇനിയും വിസ്തരിച്ചു പറയേണമെ."

കഥാശ്രവണതൽപരനായ രാജാവിൽ കാരുണ്യത്തോടുകൂടി ശ്രീ ശുകൻ പറഞ്ഞു:— ശ്രീകൃഷ്ണന്റെ മൂന്നാംമാസ പിറന്നാഠം ദിവസം 'ഉത്ഥാനം' അഥവാ 'വാതിൽ പുറപ്പാടു്" എന്ന ഉത്സവം ആഘോഷിക്കപ്പെട്ടു. ഇതു സ്ത്രീകഠം നടത്തേണ്ടതാണു്. ഗോപികളെല്ലാം വന്നുകൂടി. ഗീതവാദ്യങ്ങളും വേദഘോഷങ്ങളും മുഴങ്ങി.

digitized by www.sreyas.in

യശോദ കുഞ്ഞിനെ കുളിപ്പിച്ചലങ്കരിച്ചു. സ്വസ്ത്യയനാദികൾക്കുശേഷം മുലകുടിച്ചു കൊണ്ടിരുന്ന ബാലൻ മാതാവിൻെറ മടിയിൽ കിടന്നുറങ്ങി. യശോദ പുത്രനെ മെല്ലെ കിടത്തിയിട്ട് അതിഥിസൽക്കാരത്തിനായി പോയി. അല്പം കഴിഞ്ഞു് ബാലൻ ഉണന്നു് വിശന്നിട്ടെന്നപോലെ ഉറക്കെ കരഞ്ഞു. അതാരും ശ്രദ്ധിച്ചില്ല. ശിശു രണ്ടുണ്ണിക്കാലുകളേയും മേൽപ്പോട്ടെറിഞ്ഞുകൊണ്ടു കരഞ്ഞപ്പോൾ പാദ പ്രഹരമേററ് മുകളിൽ കെട്ടിത്തൂക്കിയിരുന്ന ശകടം ഉടഞ്ഞു് തരിപ്പണമായി. ആ വണ്ടിയിൽ ഒരസുരൻ ആവേശിച്ച് ശിശുവിനെ കൊല്ലാൻ വന്നതായിരുന്നു. അതിനാൽ അവൻെറ നാമം ശകടാസുരനെന്നായി. വണ്ടി ഉടഞ്ഞ ശബ്ദംകേട്ട് ആളുകൾ ഓടിവന്നു നോക്കി. കുഞ്ഞിനൊന്നും സംഭവിച്ചില്ലെന്നു കണ്ടു് എല്ലാവരുമാശ്വസിച്ചു. ബാലൻെറ ചവിട്ടുകൊണ്ടാണ് വണ്ടി ഉടഞ്ഞതെന്നു കണ്ടുനിന്ന കുട്ടികൾ പറഞ്ഞതു് ആരും വിശ്വസിച്ചില്ല. ആ അത്ഭുതശിശുവിൻെറ അപ്രമേയ ബലത്തെ അവക്കറിയാൻ കഴിഞ്ഞില്ല. യശോദ അതൊന്നുമാലോചിക്കാൻ നിന്നില്ല. കരയുന്ന മകനെ വേഗമെടുത്തു് ബ്രാഹ്മണരെക്കൊണ്ടു് രക്ഷാബന്ധനാദികളെ ചെയ്യിച്ചിട്ട് മുലകൊടുത്തുറക്കി,

ഉണ്ണിക്ക് ഒരു വയസ്സായി. ഒരു ദിവസം യശോദ പുത്രനെ വാത്സല്യപൂർവ്വം മടിയിൽവച്ചു ലാളിച്ചുകൊണ്ടിരുന്നു. പെട്ടെന്നു കുഞ്ഞിനു ഒരു പർവ്വതത്തോളം ഭാരമുള്ളതായി മാതാവിനു അനുഭവപ്പെട്ടു. ഒരു നിമിഷവും കൂടി മടിയിൽ വച്ചുകൊണ്ടിരിക്കുവാൻ സാധ്യമല്ലെന്നായി. വളരെ വിഷമിച്ച് താഴെയിരുത്തീട്ട് ശ്രീഹരിയെ ധ്യാനിച്ചുകൊണ്ടു് കാലും മുഖവും കഴുകാൻ പോയി. ഉടനെ നടത്തേണ്ട ഒരു ലീലയ്ക്കായി അമ്മ തന്നെ വിട്ടുപോകണമെന്നായിരുന്നു ഭഗവാൻെറ സങ്കൽപം. ആ സമയം കംസഭൃത്യനായ തൃണാവർത്തനെന്ന അസുരൻ ചുഴലിക്കാററിൻെറ രൂപത്തിൽ ഗോകുലത്തിൽ വന്നു് അവിടമെല്ലാം പൊടിപടലംകൊണ്ടു മൂടി അന്ധകാരത്തിലാക്കീട്ട് ഭഗവാനെ അപഹരിച്ചുകൊണ്ടു മേൽപ്പോട്ടു പൊങ്ങി. കാര്യം സാധിച്ചുവെന്ന മട്ടിൽ അസുരൻ അലറിയ ശബ്ദം കേട്ട് ഭയവിഹ്വലയായ യശോദ കുഞ്ഞിനെ കിടത്തിയ സ്ഥലത്തേക്കോടിവന്നു നോക്കി. മകനെ കാണാഞ്ഞപ്പോൾ, കുട്ടി മരിച്ചുപോയ തള്ളപ്പശുവിനെപ്പോലെ യശോദ ദുഃഖിച്ച് മോഹാലസ്യപ്പെട്ടുവീണു. അപ്പോൾ അസുരൻ ആകാശദേശത്തുനിന്നും പാറകളേയും മററും ഗോകുലമാകെ വർഷിച്ചു. വ്രജവാസികളെല്ലാം അവിടവിടെ മോഹിച്ചു വീണുപോയി. കൊടുങ്കാററു നിലച്ചപ്പോൾ എല്ലാവരും ബോധം തെളിഞ്ഞെഴുന്നേററു. അപ്പോൾ യശോദ വാവിട്ടു നിലവിളിക്കുന്ന, ശബ്ദം കേട്ട് ഗോപികൾ പാഞ്ഞെത്തി. കൃഷ്ണനെവിടെയെന്നാണാദ്യം നോക്കിയതു്. കാണാഞ്ഞപ്പോൾ എന്തോ അപകടം സംഭവിച്ചെന്നു തീർച്ചപ്പെടുത്തി, അവരും അതിവേദനയോടുകൂടി കണ്ണീരൊഴുക്കി കരഞ്ഞു.

ആ അവസ്ഥയിൽ കണ്ണനുണ്ണി തൃണാവർത്തൻെറ കണ്ഠത്തിൽ മുറുകെ പിടിച്ചുകൊണ്ടു് തന്റെ ഭാരത്തെ ഭീമമാക്കിച്ചെയ്തു. അതോടെ അസുരന്റെ വേഗം ശമിച്ചു. ഇനി ഒരു നിമിഷംപോലും ശിശുവിനെ വഹിക്കാൻ സാധ്യമല്ലെന്നായി.

digitized by www.sreyas.in

തന്റെ കഴുത്തിൽ ഒരു നീലമല തന്നെയിരിക്കുകയാണൊ എന്നവന് തോന്നി. ആ അത്ഭുതബാലനെ കുടഞ്ഞു താഴെയിട്ടുകളയുവാൻ ആവുന്നതും ശ്രമിച്ചു. പക്ഷെ തന്നെ ആശ്രയിച്ചവനെയുണ്ടോ, ഭഗവാൻ വിടുന്നു. ഏതുഭാവത്തിലായാലും ഒരിക്കൽ മുറുകെ പിടിച്ചുപോയാൽ അവനെ കരകയററിയേ ഭഗവാനടങ്ങൂ. അസുരന്റെ കഴുത്തിലെ പിടിമുറുകിത്തുടങ്ങി. ശ്വാസം മുട്ടി കണ്ണുകൾ പുറത്തേക്കുതള്ളി. അധികം താമസിയാതെ പ്രാണസഞ്ചാരം നിലച്ച് അവ്യക്തശബ്ദത്തോടുകൂടി അവൻെറ ജീവൻ ആകാശത്തിൽ വച്ചു തന്നെ കൂടുവിട്ടു. മുമ്പ് പൂതനയുടെ മരണഘോഷങ്ങൾ സ്വജനങ്ങളെ ഭയപ്പെടുത്തിയതിനാൽ ഇപ്പോൾ അങ്ങനെ വരരുതെന്നു നിശ്ചയിച്ചാണ് ഭഗവാൻ, തന്നെ ആകാശത്തിലേക്കു കൊണ്ടു പോകുവാൻ അസുരനെ അനുവദിച്ചതും അവിടെ വച്ചുതന്നെ അവൻെറ കഥകഴിച്ചതും. ഭഗവാനോടുകൂടി വ്രജത്തിൽ ഒരുപാറമേൽ വന്നു വീണ മൃതശരീരം ചതഞ്ഞു നുറുങ്ങിപ്പോയി. കണ്ണൻ അതിന്മേൽ ഒരു കേടും കൂടാതെ കളിച്ചുകിടക്കുന്നതു് ഗോപികൾ കണ്ടു. അവർ പ്രേമാവേശത്തോടുകൂടി ഓടിച്ചെന്നു് കുഞ്ഞിനെ വാരിയെടുത്തു് യശോദയുടെ കയ്യിൽ കൊടുത്തു. ആ അമ്മയുടെ സന്തോഷമെന്തു പറയട്ടെ, കുഞ്ഞിനെ മരണത്തിൻെറ വായിൽ നിന്നും തിരിച്ചു കിട്ടിയ ആനന്ദത്തോടുകൂടി ഗോപികൾ പറഞ്ഞു: "അഹോ! ഈശ്വരകൃപ അപാരം! ഭയങ്കര രാക്ഷസന്റെ കയ്യിൽ അകപ്പെട്ടിട്ടും ഒരു ദോഷവും കൂടാതെ ഇവനെ നമുക്കു തിരിച്ചുകിട്ടിയതു് അത്യത്ഭുതം തന്നെ. അതങ്ങനെ തന്നെവരും. പരദ്രോഹിയായ ദുഷ്ടനെ അവന്റെ പാപം തന്നെയാണ് ഹനിക്കുന്നതു്. സമഭാവനയുള്ള നല്ലവനു് ഭയം നേരിട്ടാൽപോലും അവന്റെ പുണ്യം അവനെ രക്ഷിക്കുന്നു. സാധുക്കളായ നന്ദയശോദാദമ്പതികളുടെ പുണ്യവിശേഷത്താലാണ് നമ്മുടെ പ്രാണനായ ഇവനെ സുരക്ഷിതനായി തിരികെ കിട്ടിയതു്. ഇത്രമാത്രം സന്തോഷമനുഭവിക്കാൻ നാം അധോക്ഷജനെ എത്ര പൂജിച്ചുവോ, അറിയുന്നില്ല. മരിച്ചുപോയെന്നു കരുതിയ ഈ ബാലകൻ നമ്മെയെല്ലാം പ്രണയാബ്ധിയിൽ മുക്കി സന്തോഷിപ്പിച്ചുകൊണ്ടു് ഇതാ ഇരിക്കുന്നുവല്ലോ." രാജൻ, ഇതുപോലെ ഭഗവാന്റെ അത്യത്ഭുത ശൈശവലീലകൾ അസംഖ്യമുണ്ടു്. അവയെല്ലാം പറയുവാൻ ഇവിടെ സമയമില്ലല്ലോ.

ഒരു ദിവസം യശോദ കണ്ണനെ മടിയിൽവച്ചു് ചുരന്നൊഴുകുന്ന സ്തന്യത്തെ വാത്സല്യപൂർവ്വം കുടിപ്പിച്ചുകൊണ്ടിരുന്നു. കണ്ണൻ ഉത്സാഹമായി പാൽ കുടിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ മെല്ലെ വായ് തുറന്നു് കോട്ടുവായിട്ടു. പുത്രൻെറ വായ്ക്കകത്തേക്കു യശോദ യദൃച്ഛയാ നോക്കാനിടയായി. എന്തത്ഭുതം! ബാലൻെറ ജഠരത്തിൽ ആകാശം, ഭൂമി, അന്തരീക്ഷം, സൂര്യചന്ദ്രാദികൾ തുടങ്ങിയ സമസ്ത ചരാചരങ്ങളോടുകൂടിയ ബ്രഹ്മാണ്ഡത്തെ മുഖത്തിനുള്ളിൽ കൂടി കണ്ടു. പെട്ടെന്നു് അപ്രകാരം കണ്ടപ്പോൾ ഭയത്താൽ സർവ്വാംഗം വിറച്ചു, ആ കാഴ്ച കാണേണ്ടെന്നു കരുതി കണ്ണടച്ചു. ഭഗവാൻെറ പരിപൂർണ്ണകൃപയ്ക്കുപാത്രമായ ദേവിക്കു വിശ്വദർശന

digitized by www.sreyas.in

മെന്ന സിദ്ധി താനേയുണ്ടായെന്നർത്ഥം. എന്നാൽ കൃഷ്ണാനന്ദലഹരിയിൽ മുഴുകി യിരുന്ന തനിക്ക് ഈ വക സിദ്ധികളിൽ ഒട്ടും ആദരവില്ലാത്തതിനാലാണ് കണ്ണടച്ചു കളഞ്ഞതു്. ലാളനാദികളാൽ വാത്സല്യഭക്തി ചെയ്താനന്ദിക്കുന്നതിൽ മാത്രമെ ആ മാതാവിനു ശ്രദ്ധയുണ്ടായിരുന്നുള്ളൂ.

## അദ്ധ്യായം 8.

സാ തത്ര ദദൃശേ വിശ്വം ജഗത് സ്ഥാസ്നു ച ഖം ദിശഃ
സാദ്രിദ്വീപാബ്ധി ഭൂഗോളം സവായ്വഗ്നീന്ദുതാരകം 37

ജ്യോതിശ്ചക്രം ജലം തേജോ നഭസ്വാൻ വിയദേവ ച
വൈകാരികാണീന്ദ്രിയാണി മനോമാത്രാഗ്ഗുണാസ്ത്രയഃ 38

ഏതദ്വിചിത്രംസഹജീവകാല–
സ്വഭാവകർമ്മാശയലിംഗഭേദം
സൂനോസ്തനൌ വീക്ഷ്യ വിദാരിതാസ്യേ
വ്രജം സഹാത്മാനമവാപ ശങ്കാം. 39

പരീക്ഷിത്തേ! ഭഗവാൻ ശ്രീകൃഷ്ണന്റെ ഐശ്വര്യം അനന്തമാണ്. കേവലം ലീലയ്ക്കുവേണ്ടിമാത്രമാണ് മനുഷ്യബാലനായി അഭിനയിച്ചതു്. യശോദാ ദേവി ശ്രീഭഗവാന്റെ മുഖപത്മത്തിൽ (വായ്ക്കുള്ളിൽ) ചരാചരങ്ങളുംകൊള്ളുന്ന സമ്പൂർണ്ണ ജഗത്തിനേയും ദർശിച്ചു. അതായതു്, ആകാശം (ശൂന്യാകാശം) ദിക്കുകൾ, പർവ്വതങ്ങൾ, ദ്വീപങ്ങൾ, സമുദ്രസഹിതമായ പൃഥ്വി, വീശുന്ന വായു, വൈദ്യുതം, അഗ്നി, ചന്ദ്രൻ, താരകങ്ങൾ, മിന്നിത്തിളങ്ങുന്ന ജ്യോതിർമണ്ഡലം, ജലം, തേജസ്സ്, വായു, ആകാശം, (പ്രാണികൾ സഞ്ചരിക്കുന്ന ആകാശം), വൈകാരിക അഹംകാരത്തിന്റെ കാര്യദേവതകൾ, മനസ്സ്, ഇന്ദ്രിയങ്ങൾ, പഞ്ചതന്മാത്രകൾ, സത്വരജസ്തമോഗുണങ്ങൾ, ജീവൻ, കാലം, സ്വഭാവം, കർമ്മം, അതിന്റെ വാസന, ശരീരാദി വസ്തുക്കളിൽക്കൂടി വിഭിന്നരൂപത്തിൽ കാണപ്പെടുന്ന ഈ വിചിത്രമായ സംസാരം, വ്രജം, വായും തുറന്നു നില്ക്കുന്ന പൊന്നുണ്ണിക്കണ്ണൻ, കമ്പമോങ്ങി നില്ക്കുന്ന യശോദാറാണി ഇങ്ങനെയെല്ലാം കണ്ണനുണ്ണിയുടെ അതികോമളമായ ആ കൊച്ചു വായ്ക്കുള്ളിൽ ദർശിച്ച യശോദാദേവി വിസ്മയാന്വിതയായി ചമഞ്ഞു.

### നാമകരണം, ബാലലീല

ശ്രീശുകൻ പറഞ്ഞു:— മഹാഭക്തനും മഹാതപസ്വിയുമായ ഗർഗ്ഗമഹർഷി യദുക്കളുടെ പുരോഹിതനായിരുന്നു. ഒരുദിവസം വസുദേവർ ആചാര്യനോട് “നിന്തിരുവടി ഗോകുലത്തിലെഴുന്നള്ളി അവിടെ വളർന്നുവരുന്ന എന്റെ പുത്രന്മാർക്ക് നാമകരണം ചെയ്യനുഗ്രഹിക്കണെ”മെന്നു പ്രാർത്ഥിച്ചു. അതനുസരിച്ച് ഗർഗ്ഗമഹർഷി

digitized by www.sreyas.in

പുറപ്പെട്ടു ഗോകുലത്തിലെത്തി. നന്ദഗോപർ മഹാത്മാക്കളെ ഭഗവത്സ്വരൂപമായി കാണുന്ന ഭാഗ്യവാനാണ്. അതിനാൽ മഹർഷിയെ സാക്ഷാത് അധോക്ഷജൻ തന്നെയെന്ന ഭാവനയാൽ നമസ്കരിച്ചു പൂജിച്ചിട്ട് പറഞ്ഞു: "ബ്രഹ്മൻ! പരമഭക്തനും യദൃച്ഛാലാഭസന്തുഷ്ടനും ആപ്തകാമനുമായ നിന്തിരുവടിയെ സന്തോഷിപ്പിക്കാൻ സംസാരികളായ ഞങ്ങളെന്തുചെയ്യാനാണ്? അവിടുത്തേപ്പോലെ വിരക്തരായ മഹാത്മാക്കൾ സഞ്ചരിക്കുന്നതു് സ്വപ്രയോജനത്തിനായിട്ടല്ല. പിന്നെയോ, ഗൃഹസ്ഥാശ്രമികളെ അനുഗ്രഹിക്കാൻ മാത്രമാണ്. കുടുംബഭരണക്ലേശത്താൽ വലയുന്ന ദീനരായ ഗൃഹസ്ഥന്മാർക്ക് പരാനുഗ്രഹതൽപരരായ ഭവാദൃശന്മാരെ വന്നു ദർശിക്കുവാൻ സമയമോ സൽബുദ്ധിയോ ഉണ്ടാകയില്ല. അങ്ങനെയുള്ളവരെ തേടി ഗൃഹങ്ങളിൽ പോയനുഗ്രഹിക്കാനാണ് നിങ്ങളുടെ സഞ്ചാരം. അപ്രകാരം എഴുന്നള്ളിയ അഹൈതുകകൃപാസിന്ധുവായ നിന്തിരുവടി ഈ രണ്ടു കുട്ടികൾക്കും നാമകരണം ചെയ്യനുഗ്രഹിച്ചാലും".

ഗർഗ്ഗാചാര്യർ പറഞ്ഞു:— ഗോകുലനാഥ! അങ്ങയുടെ അപേക്ഷ നിറവേററുവാൻ എനിക്കും സന്തോഷം തന്നെ. പക്ഷെ അതിനൊരു വൈഷമ്യമുണ്ട്. ഞാൻ യദുക്കളുടെ ആചാര്യനാണെന്നു പ്രസിദ്ധമാണ്. അങ്ങ് വസുദേവന്റെ സഖാവാണെന്ന് കംസനറിയാം. ദേവകിയുടെ എട്ടാമത്തെ സന്താനം സ്ത്രീയാകാൻ വഴിയില്ലെന്നു് അവനു സംശയമുണ്ട്. തന്റെ അന്തകൻ എവിടെയോ ഉണ്ടെന്നു് മായാശിശു പറഞ്ഞതും അവന്റെ ഓർമ്മയിലുണ്ട്. കൂടാതെ കംസന്റെ ഭൃത്യരിൽ ചിലർ ഇവിടെ വന്നു നശിക്കയും ചെയ്തു. ഇതെല്ലാമാലോചിച്ച് ദേവകിയുടെ പുത്രൻ ഇവിടെത്തന്നെയുണ്ടോ എന്നു് അവൻ ബലമായി സംശയിക്കുന്നുണ്ട്. ഇപ്പോൾ ഞാൻ ഇവർക്കു നാമകരണവും കൂടി ചെയ്താൽ അവന്റെ ഊഹം ശരിയാണെന്നുറച്ച് ഇവരെ ഹിംസിക്കാനിടയായാൽ അതു് നമ്മുടെ ബുദ്ധിമോശമായിരിക്കുകയില്ലെ?"

നന്ദഗോപർ പറഞ്ഞു: "അങ്ങനെയാണെങ്കിൽ ആഘോഷങ്ങളൊന്നും കൂടാതെ രഹസ്യമായി അത്യാവശ്യമായ സംസ്കാരത്തെ മാത്രം ചെയ്താൽ മതി. ഗോകുലത്തിൽ ഭൂമിശുദ്ധിയെപ്പററി ആലോചിക്കാനില്ല. എവിടെയും ശുദ്ധം തന്നെ. ഇപ്പോൾ ഗോപന്മാരെല്ലാം പശുക്കളേയുംകൊണ്ട് കാട്ടിൽ പോയിരിക്കുന്നതിനാൽ സ്വജനങ്ങൾ പോലും അറിയുകയുമില്ല". ഈ അഭിപ്രായം മഹർഷിക്കും സമ്മതമായി. താനും ആ കർമ്മം ചെയ്യാൻ തന്നെയാണല്ലോ വന്നിട്ടുള്ളതു്. അതിനാൽ ഒരേകാന്തസ്ഥലത്തുവച്ച് നാമകരണം നടത്തി. ആദ്യം രോഹിണീപുത്രനെ മടിയിലിരുത്തിക്കൊണ്ട് "ഇവൻ സുഹൃത്തുക്കളെയെല്ലാം രമിപ്പിക്കുന്നവനാകയാൽ രാമനെന്ന നാമം ഇവനു് യോജിക്കുന്നു. കൂടാതെ അമിതബലം ഹേതുവായി ബലൻ എന്നും, യദുക്കൾ തമ്മിലുണ്ടാകാവുന്ന കലഹം തീർക്കുവാൻ ശക്തനാകയാൽ സങ്കർഷണനെന്നുമുള്ള നാമങ്ങളുമുണ്ടാകും."

digitized by www.sreyas.in

ഇങ്ങനെ പറഞ്ഞിട്ട് ആചാര്യൻ യശോദാപുത്രനെ കയ്യിൽ വാങ്ങി. പരിപൂർണ്ണ ബ്രഹ്മവസ്തുവിന്റെ സ്പർശനമാത്രത്താൽ ഭക്ത്യതിശയത്താൽ പ്രേമാശ്രുക്കൾ പ്രവഹിച്ചു. അനന്തനാമാവായ ഇവന് എന്തു നാമമാണ് കൽപിക്കേണ്ടതെന്ന് അന്തരാത്മാവായ ഭഗവാനോട് തന്നെ ചോദിച്ചു നിശ്ചയിച്ചിട്ട പറഞ്ഞു: ഹേ വ്രജനാഥ! കൃതത്രേതദ്വാപരയുഗങ്ങളിൽ ഓരോ നിറത്തിൽ ജനിച്ച ഇവന് ഇപ്പോൾ എല്ലാവർണ്ണങ്ങളുടേയും സമാഹാരമായ കൃഷ്ണവർണ്ണമാണുള്ളത്. (ഓരോ യുഗങ്ങളിൽ ഓരോ നിറത്തിൽ അംശാവതാരമെടുത്ത ഇവന് ഇപ്പോൾ പൂർണ്ണാവതാരമായതിനാൽ എല്ലാനിറങ്ങളും ചേന്ന കൃഷ്ണവർണ്ണമാണെന്ന് അന്തരാർത്ഥം). അതിനാലിവന്റെ നാമം കൃഷ്ണനെന്നായി ഭവിക്കുന്നു. അങ്ങയുടെ പുത്രനായി ജനിച്ചിരിക്കുന്ന ഇവൻ മുമ്പൊരിക്കൽ വസുദേവപുത്രനായും ജനിച്ചിട്ടുണ്ട്. അതിനാൽ വാസുദേവനെന്നും പേരുണ്ട്. കൂടാതെ അനേകം വിശിഷ്ടഗുണങ്ങൾക്കും അത്ഭുതകർമ്മങ്ങൾക്കുമനുസൃതമായി അനേകം നാമങ്ങളും മേലിലുണ്ടാകും. അവയെന്തെല്ലാമെന്ന് സാധാരണക്കാർക്ക് ഇപ്പോൾ അറിയാൻ സാധ്യമല്ല. ഇവൻ നിങ്ങൾക്ക് സർവ്വശ്രേയസ്സും വർദ്ധിപ്പിച്ച് സന്തോഷിപ്പിക്കും. ഇവന്റെ സഹായത്താൽ നിങ്ങൾ സകല ദുരിതങ്ങളേയും അനായാസേന കടക്കും. പൂർവ്വജന്മങ്ങളിലെല്ലാം ഇവൻ സാധുക്കളെ ദുഷ്ടന്മാരുടെ ഉപദ്രവത്തിൽ നിന്നും രക്ഷിച്ചിട്ടുണ്ട്. ഇവന്റെ ആശ്രിതരെ ആരും തന്നെ പരിഭവിപ്പിക്കുവാൻ കഴിയുകയില്ല. എന്തിനധികം പറയുന്നു? ഗുണംകൊണ്ടും ശ്രീകൊണ്ടും കീർത്തികൊണ്ടും പരാക്രമംകൊണ്ടും ഇവൻ സർവ്വഥാ ശ്രീനാരായണസമനാണ്. ഇവനെ പ്രേമപൂർവ്വം വളർത്തി നിങ്ങൾ ജന്മസാഫല്യം നേടിക്കൊള്ളുക.'' ഇപ്രകാരം ശ്രീകൃഷ്ണരഹസ്യത്തെ സ്പഷ്ടമായും അസ്പഷ്ടമായും അറിയിച്ച് നന്ദഗോപരുടെ പൂജയും സ്വീകരിച്ചുകൊണ്ട് ഗർഗ്ഗമഹർഷി യാത്രയായി. ഗർഗ്ഗവാക്കുകൾ കേട്ട നന്ദഗോപർക്ക് തന്റെ സകല കാമിതങ്ങളും സാധിച്ചുകഴിഞ്ഞു, ഇനി ഒന്നും നേടേണ്ടതില്ല എന്ന സന്തോഷസംതൃപ്തിയുണ്ടായി.

അല്പകാലം കൊണ്ട് രാമകേശവന്മാർ മുട്ടുകുത്തിനടന്നു തുടങ്ങി. അവർ കാൽമുട്ടുകൾ രണ്ടും വലിച്ചിഴച്ചുകൊണ്ട് ഗോമൂത്രത്തിലും ചാണകത്തിലും ചളിയിലുമെല്ലാം ഇഴഞ്ഞിഴഞ്ഞു് അങ്ങോട്ടുമിങ്ങോട്ടും സഞ്ചരിക്കും. അപ്പോൾ കിങ്ങിണികളും വളകളും കാൽചിലമ്പുകളും ശബ്ദിക്കും. ആ ശബ്ദം എവിടെ നിന്നു വരുന്നുവെന്നറിയാതെ വീണ്ടും ഉത്സാഹത്തോടുകൂടി ഇഴഞ്ഞുപോകും. അവരുടെ സൌന്ദര്യത്തിൽ ആകൃഷ്ടരായ വഴിപോക്കർ വാത്സല്യപൂർവം നോക്കിനിൽക്കുമ്പോൾ സ്വജനങ്ങളാണെന്നു കരുതി അവരുടെ അടുത്തുചെല്ലും. അപ്പോൾ അന്യരാണെന്നു മനസ്സിലാക്കീട്ട് മുഗ്ധരെപ്പോലെയും ഭീതരെപ്പോലെയും നടിച്ച് പിൻതിരിഞ്ഞോടി അമ്മമാരുടെ മടിയിൽച്ചെന്ന് വീഴും, രണ്ടുപേരുടേയും ഉണ്ണിത്തിരുമേനിയെല്ലാം ചേറുപുരണ്ടിരിക്കും. അതെല്ലാം അമ്മമാരുടെ വെൺപട്ടിലാകും. എങ്കിലും അവർക്ക് അതെല്ലാം കണ്ണിനുത്സവമാണ്. അവർ മക്കളെ വാരിയെടുത്താലിംഗനം

digitized by www.sreyas.in

ചെയ്തു് മുലകൊടുക്കും. ഓടിത്തളൎന്നു് വിശന്ന പൊന്നുണ്ണികൾ ഉത്സാഹമായി പാൽകുടിക്കും. ഇടയ്ക്കിടക്കു് അമ്മമാരെ നോക്കി ഓമനപ്പുഞ്ചിരിതൂകും. അപ്പോൾ അൽപാൽപം മുളച്ചുവരുന്ന പല്ലുകൾ അമ്മമാൎക്കു കാണാറാകും, അവർ ഉണ്ണികളെ താലോലിച്ചു് പ്രേമാനന്ദത്തിലാറാടും,

കുമാരന്മാർ നടക്കാൻ തുടങ്ങി. അപ്പോഴേക്കും അവർ വ്രജരമണികളുടെ ചിത്തത്തെ സമ്പൂൎണ്ണമായി കവൎന്നു് അവരുടെ കണ്ണിലുണ്ണികളായികഴിഞ്ഞിരുന്നു. അവൎക്കു ഗൃഹകൃത്യങ്ങളിൽ ഒട്ടും മനസ്സു നിൽക്കാതെയായി. അതെല്ലാം പെട്ടെന്നു ചെയ്തവസാനിപ്പിച്ചിട്ടു് എല്ലാവരും രാമകൃഷ്ണന്മാരുടെ ലീലകൾ കാണാൻ വന്നു കൂടും. കിങ്ങിണിയും വളയും പൊന്നരഞ്ഞാണവും കാൽച്ചിലമ്പും പുലിനഖമാലയും കുണ്ഡലങ്ങളുമണിഞ്ഞുകൊണ്ടു് അവർ കളിക്കുന്നതു് താൽപൎയ്യത്തോടുകൂടി നോക്കി നിൽക്കും. ഉണ്ണികൾ പശുക്കുട്ടികളുടെ വാലിൽ പിടിച്ചു തൂങ്ങും. പിന്നെ തങ്ങൾ ഉദ്ദേശിക്കുന്ന സ്ഥലത്തേക്കു കൊണ്ടുവരാനുള്ള ശ്രമമാണു്. അവ കുറെ ദൂരം അനുസരിക്കും. പിന്നീടു് ഉണ്ണികളേയും വലിച്ചിഴച്ചുകൊണ്ടു് മുന്നോട്ടു പായും. അപ്പോൾ തങ്ങളുംകൂടെ ഇഴഞ്ഞു ചെല്ലും. കളിഭ്രാന്തുകൊണ്ടു് അരക്ഷണവും അടങ്ങിയിരിക്കുകയില്ല. ആടിക്കുഴഞ്ഞുകൊണ്ടു് പശുക്കളെ സമീപിക്കും. അവ വാത്സല്യപൂൎവ്വം ഉരുമ്മി നക്കുവാൻ ഭാവിച്ചു തലകുനിക്കുന്ന തരം നോക്കി അവയുടെ കൊമ്പുകളിൽ പിടികൂടും. അവ തലയുയൎത്തുമ്പോൾ തങ്ങളും പൊങ്ങി തൂങ്ങിയാടും. ഉടനെ അമ്മമാർ വന്നു് പിടിച്ചു മാററും. അടുത്തക്ഷണം നായ്ക്കളുടെ അടുക്കലേക്കായിരിക്കും ചെല്ലുക. അവ വാലാട്ടികൊണ്ടു് സ്നേഹപൂർവ്വം ശബ്ദിക്കുമ്പോൾ വായിൽ കയ്യിട്ടു പരിശോധിക്കും. അവ ഒന്നും ചെയ്യുകയില്ല, എങ്കിലും അമ്മമാൎക്കു പേടിയാണു്. ഓടിവന്നു് എടുത്തു കൊണ്ടുപോകും. സൎപ്പങ്ങളെ അവയുടെ മാളങ്ങളിൽ ചെന്നു് നിർഭയം വാലിൽ പിടിച്ചു വലിക്കാൻ നോക്കും. അമ്മമാർ ഭയസംഭ്രമത്തോടെ 'അരുതേ ഉണ്ണി' എന്നു നിലവിളികൂട്ടും. രണ്ടുണ്ണികളും കത്തുന്ന വിറകുകൊള്ളികൾ, ഓരോന്നു കയ്യിലെടുത്തുപിടിച്ചുകൊണ്ടു് യുദ്ധം തുടങ്ങും. അമ്മമാർ എങ്ങനെ കണ്ടുനിൽക്കും? ഓടിവന്നു പിടിച്ചു വാങ്ങി സമാധാനിപ്പിക്കും. രാമൻ ഒരു കത്തി കയ്യിലെടുക്കും. അപ്പോൾതന്നെ കണ്ണനുമതുവേണം. ഓടിചെന്നു വായ്ത്തലയിൽ പിടിച്ചു വലിക്കും. 'ഓമനേ, അരുതേ, കൈമുറിയുമേ' എന്നു മുറവിളികൂട്ടിക്കൊണ്ടു് മാതാവു് വന്നു പിടിച്ചുമാററും. ഇങ്ങനെയെല്ലാം അമ്മ തടസ്സപ്പെടുത്തുമ്പോൾ കണ്ണനു ദേഷ്യം വന്നിട്ടു് വീട്ടിനുള്ളിൽ കടന്നു് പാൽപ്പാത്രം തട്ടിമറിക്കും. പാത്രങ്ങൾ തച്ചുടയ്ക്കും. അമ്മ വരുമ്പോഴേക്കും മറുവശത്തുകൂടി ഓട്ടം തുടങ്ങും.

കുളത്തിന്റെ വക്കിൽപോയി വെള്ളത്തിൽ കാണുന്ന തന്റെ പ്രതിബിംബം നോക്കി ചിരിക്കും, കളിക്കും, ഗോഷ്ടികൾ കാട്ടും. അതിനോടു പടവെട്ടാനായി വെള്ളത്തിലെടുത്തു ചാടും. അമ്മ പരിഭ്രമിച്ചോടിവന്നു് തൂക്കി എടുത്തുകൊണ്ടുപോകും. കിണററു വക്കത്തു നിന്നുകൊണ്ടുറക്കെ വിളിച്ചു് പ്രതിശബ്ദം കേട്ടു രസിക്കും. ഭയചകിതരായ മാതാപിതാക്കൾ നിശ്ശബ്ദമായി പിറകിൽ കൂടിവന്നു്

digitized by www.sreyas.in

എടുത്തുകൊണ്ടു പോകും. പറക്കുന്ന പക്ഷികളെ പിടിക്കാൻ കൂടെയോടും. അവ വൃക്ഷത്തിൽ പോയിരുന്നാൽ അതിൽ പിടിച്ചു കയറും. അമ്മമാർ വരുന്നതു കണ്ടാൽ മുക്കാടുകളിൽകൂടി ഓട്ടം പിടിക്കും. ഇങ്ങിനെ ഇടവിടാതെ ഓരോ വികൃതികൾ കാട്ടിക്കൊണ്ടിരുന്ന പൊന്നുണ്ണികളെ രക്ഷിച്ചുകൊള്ളാൻ പിന്നാലെ നടക്കുകയല്ലാതെ മററു ഗൃഹകൃത്യങ്ങൾക്കൊന്നും അമ്മമാക്ക് നേരമില്ലാതെയായി. അവർ വാത്സല്യാതിരേകത്താൽ തളന്നുപോയി. അവക്ക് അരക്ഷണം പോലും കൃഷ്ണനിൽ നിന്നും മനസ്സിനെ വിട്ടുനിത്താൻ കഴിഞ്ഞതേയില്ല. അവരുടെ ഭാഗ്യവിശേഷത്തെ ഭക്തലോകം ഇന്നും വാഴ്ത്തുന്നു. അൽപനേരത്തേക്കെങ്കിലും ഈ അനന്യഭാവന ഉറച്ചു കിട്ടുവാൻ മഹായോഗീശ്വരന്മാർ പോലും പ്രയാസപ്പെടുന്നു. വ്രജനാരീമണികളും കിട്ടുന്ന സമയം ഒട്ടും കളയാതെ ഉണ്ണികളുടെ മോഹനലീലകളെ കണ്ടുകണ്ടാനന്ദിക്കുകയാൽ അന്യസ്മൃതി അശേഷവുമില്ലാതെയായി. അവക്ക് കൃഷ്ണപ്രേമം പ്രതിനിമിഷം വർദ്ധിച്ചുവർദ്ധിച്ചു സീമാതീതമായിട്ട് യോഗികൾക്കും അലഭ്യമായ ദിവ്യാനുഭൂതിയുണ്ടായി. പാലാഴിമാതിനേയുമതിശയിക്കത്തക്ക അവരുടെ സുകൃതവിശേഷം എന്തെന്നും എത്രയെന്നുമാക്ക വണ്ണിക്കുവാൻ കഴിയും?

കരുണാസാഗരനായ കാർമുകിൽവണ്ണൻ ആ ഭക്തകളെ മേൽക്കുമേൽ സന്തോഷിപ്പിച്ചനുഗ്രഹിക്കണമെന്നു് നിശ്ചയിച്ച് അവരുടെ ഗൃഹങ്ങളിലെല്ലാം ഓടിക്കളിച്ചുതുടങ്ങി. തന്തിരുവടി ഒററക്കും കൂട്ടുചേന്നും ബഹുവിധലീലകൾ ചെയ്തു് അവരുടെ മാനസം കവന്നു. അവരുടെ നിമ്മലചിത്തങ്ങളിൽ സ്വപ്രയത്നം കൂടാതെതന്നെ ഉണ്ണിക്കണ്ണൻ സ്ഥിരപ്രതിഷ്ഠിതനായി. അവർ അകം കനിഞ്ഞു് കണ്ണനു വേണ്ടുവോളം പാലും നവനീതവും കൊടുത്തുട്ടി. അതെല്ലാം കഴിച്ചിട്ടും മതിവരാതെ കൃഷ്ണൻ കലശൽകൂട്ടും. അവർ പ്രീതിപൂർവ്വം വീണ്ടും കൊടുക്കും. അങ്ങനെ തിന്നും കളിച്ചും കലഹിച്ചും നടന്നു് ലോകനാഥൻ അല്പാല്പം മോഷണവും തുടങ്ങി. (ഭഗവാനു് അതുവേണമായിരുന്നോ എന്നാലോചിക്കേണ്ടതുണ്ടു്, തന്നിൽ വിമുഖരായ ഭോഗികളുടെ മനസ്സ് വിഷയങ്ങളിലേക്കു പോകുന്നുവെങ്കിൽ ഭഗവാനു് ഒരു വിരോധവുമില്ല. അവയെ മതിയാവോളം ഭുജിച്ച്, ഫലം ദുഃഖം മാത്രമാണെന്ന വിവേകമുദിക്കുന്നതുവരെ അനുഭവിച്ചു കൊള്ളാനനുവദിക്കും. എന്നാൽ തന്നെ ആശ്രയിക്കുന്ന ശുദ്ധബുദ്ധികളുടെ മനസ്സ് ലോകവിഷയങ്ങളിൽ പററിനിന്നു് അധഃപതിക്കരുതെന്നു ഭഗവാനു നിർബ്ബന്ധമുണ്ടു്. ശുദ്ധഭക്തന്റെ മനസ്സ് തന്നിൽ നിന്നു വഴുതിപ്പോകാതിരിക്കാൻ വേണ്ടതെല്ലാം അവിടുന്നു ചെയ്യും. മലഭാണ്ഡങ്ങളായ സ്വജനങ്ങൾ, നരകദ്വാരമായ ഗൃഹധനാദിഐശ്വര്യവസ്തുക്കൾ, അഹങ്കാരജന്യങ്ങളായ ലോകബഹുമാനാദികൾ, ഇവയിലേതിലെങ്കിലും ഭക്തന്റെ മനസ്സ് അത്യാസക്തമാകുന്നുവെന്നു കണ്ടാൽ ഭക്തദാസൻ അവയെ കവന്നെടുത്തുകളയും. അതാണ് ഭഗവാന്റെ മോഷണലീലയുടെ രഹസ്യം.)

കൃഷ്ണന്റെ മനോമോഹനങ്ങളായ ബാലചാപല്യങ്ങളെക്കുറിച്ച് ഗോപികൾ സംഘം ചേന്നു് യശോദയോട് പരാതി പറഞ്ഞു. വാസ്തവത്തിൽ അവക്കൊരു പരാതിയുമില്ല, ഒരു പരിഹാരവും ആവശ്യവുമില്ല. എങ്കിലും പറഞ്ഞു:—

digitized by www.sreyas.in

യശോദേ! നിന്റെ സന്തതിയെക്കൊണ്ടു ഞങ്ങളുടെ പൊറുതിമുട്ടിയല്ലോ. ഇവൻ ഞങ്ങളുടെ വീടുകളിൽ കാട്ടുന്ന അക്രമങ്ങരം വല്ലതും നീ അറിയുന്നുണ്ടോ? അസമയങ്ങളിൽ പശുക്കുട്ടികളെ കെട്ടഴിച്ചുവിട്ടു കുടിപ്പിക്കുന്നു. ഞങ്ങളെങ്ങാനും ശകാരിച്ചാൽ മാറിനിന്നു് കൊഞ്ഞനം കാട്ടി പരിഹസിക്കും. ഇപ്പോരം മോഷണവും കൂടി തുടങ്ങിയിരിക്കുകയാണു്. അതിൽ അതിവിദഗ്ദ്ധനമാണു്. ഇവന്റെ സൂത്രങ്ങളൊന്നും ഞങ്ങരംക്കറിയുവാൻ കഴിയുന്നില്ല. പാലും വെണ്ണയും എത്രയോ ഗോപ്യമായി സൂക്ഷിച്ചു വച്ചാലും എങ്ങനെയോ കണ്ടുപിടിച്ചു കട്ടുതിന്നുന്നു. തൃപ്തിവന്നാലെങ്കിലും മതിയാക്കി പോകണ്ടേ? അതു ചെയ്യുകയില്ല. അവൻ തിന്നുന്നതോടൊപ്പം സഖാക്കരംക്കും പൂച്ചകരംക്കും കുരങ്ങുകരംക്കും മററും കൊടുക്കും. ഒടുവിൽ പാത്രങ്ങളും ഉടച്ചു കളഞ്ഞിട്ടേ പോവുകയുള്ളൂ. എപ്പോഴെങ്കിലും ഒന്നും മോഷ്ടിക്കാൻ തരപ്പെട്ടില്ലെങ്കിൽ അവന്റെ ദ്വേഷ്യം കാണണ്ടേ? പകരം വീട്ടാൻ തൊട്ടിലിൽ കിടന്നുറങ്ങുന്ന കുട്ടികളെ കൂർത്തനഖങ്ങളാൽ നുള്ളിക്കരയിച്ചിട്ടു പോകും. ഞങ്ങരംക്കു തിരക്കുള്ള സമയം എപ്പോഴാണെന്നവനറിയാം. അപ്പോരം പതുക്കെ നിശ്ശബ്ദമായി അകത്തു കടന്നു് ഉറിയുടെ സമീപമെത്തും. ഉറിയെത്താഞ്ഞാൽ ഉരലോ പീഠമോ മേൽക്കുമേൽവച്ചു് കയറിയെടുക്കും. ചിലപ്പോരം അതിനും മിനക്കെടാറില്ല. കൂർത്തകോൽ കൊണ്ടു് പാത്രങ്ങളുടെ മൂടു തുളച്ചു കുടിച്ചിട്ടു് കടന്നു കളയും. ഇങ്ങനെ ദ്രോഹിക്കാമോ, പറയൂ. ഇവൻ കാണരുതെന്നു കരുതി ഉറികളെ ഇരുട്ടറയിൽ വച്ചു നോക്കി. പക്ഷെ എന്തു വിശേഷം? ഇവന്റെ രത്നാഭരണങ്ങളുടെ പ്രകാശത്താൽ എല്ലാം കാണാൻ കഴിയും. ഈ ആഭരണങ്ങളെ അഴിച്ചുവച്ചാൽ അത്രയും ഉപകാരമായിരുന്നു. ഒരിക്കൽ ഇവനെ കയ്യും കളവുമായി പിടിച്ചു് ഒന്നു ശാസിച്ചുപോയി. ഹോ, ഇവൻ എന്തെല്ലാം തക്കുത്തരമാണു് പറഞ്ഞതെന്നോ! വീട്ടിൽ മെഴുകി വെടിപ്പാക്കിയ സ്ഥലത്തേ ഇവൻ മൂത്രമൊഴിക്കുകയുള്ളൂ. ഇങ്ങനെയൊരു സന്താനത്തിനെ നിനക്കെവിടെനിന്നു കിട്ടിയോ! എന്നാൽ ഇപ്പോരം ഇവന്റെ നില കണ്ടില്ലേ?, പച്ചപ്പരമാർത്ഥിയെപ്പോലെ! ഇപ്പോഴാരെങ്കിലും പറയുമോ, ഇവൻ കുസൃതിക്കുടുക്കയാണെണ്?''

ഇങ്ങനെയെല്ലാം അവർ ആവലാതി പറഞ്ഞപ്പോരം ഉണ്ണിക്കൃഷ്ണൻ പേടിച്ചു് നാലുപാടും പകച്ചുനോക്കി. ആ പുണ്ഡരീകലോചനങ്ങളുടെ ചലനം മുഖമണ്ഡലത്തെ അതിപ്രകാശമാനമാക്കി. കണ്ണന്റെ ഭയസംഭ്രമം കണ്ടു് പുത്രവത്സലയായ യശോദ പറഞ്ഞു: ''തോഴിമാരെ! ഞാനിവനെ എന്തു ചെയ്യാനാണു്, പറയുവിൻ. ശാസിക്കാനും തല്ലാനും കാലമായില്ലല്ലോ. അവനു അറിവു വരുന്നതുവരെ എല്ലാം സഹിക്കുവിൻ. അല്ലാതെ എന്തു സമാധാനം പറയുവാനാണു്? ഇവൻ കേടുവരുത്തിയതിനെല്ലാം പകരമായി എത്ര ഇരട്ടി വേണമെങ്കിലും എടുത്തുകൊണ്ടു് സമാധാനിക്കുവിൻ''. ഇങ്ങനെ അവരോടു നല്ല വാക്കു പറഞ്ഞതല്ലാതെ മകനെ ഒന്നു ശാസിക്കാൻ പോലും സ്നേഹമയിയായ മാതാവിനു കഴിഞ്ഞില്ല. മാത്രമല്ല, ചുരന്നൊഴുകുന്ന മുല വാത്സല്യപൂർവ്വം കൊടുത്തു ചുംബിക്കയും ചെയ്തു. യശോദ ഇങ്ങനെയേ ചെയ്യുകയുള്ളുവെന്നു് ഗോപികരംക്കറിയാം. ശിക്ഷിക്കാൻ ഭാവിച്ചാൽ

digitized by www.sreyas.in

അവരൊട്ടു സമ്മതിക്കുകയുമില്ല. അവക്കു അവരുടേതെല്ലാം ശ്രീകൃഷ്ണനെടുത്തനുഭവിക്കണം. ഈ വിധം പരാതിപറയുകയും വേണം. അതിലവക്കൊരു പ്രത്യേക ആനന്ദം! എല്ലാം കഴിഞ്ഞു് കൃഷ്ണന്റെ മുഖശ്രീ നോക്കിയാനന്ദിച്ചു് തങ്ങൾ പരിഹസിച്ചു പറഞ്ഞതാണെന്നഭാവത്തിൽ യശോദയോടു കൂടി ചേൎന്നു ചിരിച്ചു. അപ്പോൾ ചിരിക്കാൻ ഉണ്ണിക്കൃഷ്ണനും കൂട്ടത്തിൽ കൂടി. അവർ പൊന്നുണ്ണിയെ പ്രേമപൂർവ്വം പുണൎന്നു് ശിരസ്സിൽ ചുംബിച്ചു. വ്രജദേവികൾക്കു് അഖിലലോകനാഥൻ കനിഞ്ഞനുഗ്രഹിച്ച ദിവ്യാനന്ദാനുഭൂതി ലോകത്തിൽ മററാക്കും ലഭിച്ചിട്ടില്ല. ഭക്തവത്സലനെ അത്രത്തോളം വശീകരിച്ച ആ പുണ്യാത്മാക്കളെ ഭക്തലോകം എന്നുമെന്നും ആദരപൂർവ്വം പൂജിക്കുന്നതിൽ ഒട്ടും ആശ്ചര്യമില്ല.

ഒരു ദിവസം രാമനും ചങ്ങാതിമാരും യശോദയോടു് "കണ്ണൻ മണ്ണു തിന്നു"വെന്നുപറഞ്ഞു. മണ്ണുതിന്നു് രോഗം പിടിപെടരുതല്ലോ എന്ന ഹിതകാംക്ഷയോടുകൂടി ദേവി കോപംനടിച്ചു് കുമാരന്റെ രണ്ടുകയ്യും കൂട്ടിപ്പിടിച്ചു കൊണ്ടു് "എടാ അടക്കമില്ലാത്തവനെ! നീ എന്തിനു മണ്ണുതിന്നു?" എന്നുശാസിച്ചു. അമ്മയുടെ ഭാവപ്പകർച്ചകണ്ടു ഭീതനായ കൃഷ്ണൻ "അമ്മേ, ഞാൻ മണ്ണുതിന്നില്ല ഇവരെല്ലാം നുണപറയുകയാണു്. വിശ്വാസമില്ലെങ്കിൽ എന്റെ വായ്പരിശോധിച്ചാലും" എന്നുസമാധാനം പറഞ്ഞു. "ശരി, വായ്തുറക്കു നോക്കട്ടെ" എന്നായി അമ്മ. അപ്പോൾ മനുഷ്യാവതാരംമൂലം പരിപൂൎണ്ണ ഐശ്വര്യത്തിനൊരു കുറവും വരാത്ത ഭഗവാൻ ശ്രീഹരി തന്റെ ശ്രീമുഖം തുറന്നു കാണിച്ചുകൊടുത്തു. മണ്ണു തിന്ന ലക്ഷണമുണ്ടോ എന്നു പരിശോധിക്കാൻ പുറപ്പെട്ട കൃഷ്ണമാതാവു് ആ മുഖത്തിനുള്ളിൽകൂടി എന്തെല്ലാമാണു് കണ്ടതു്! സമസ്തചരാചരങ്ങളോടും, ദ്വീപസമുദ്രാദികളോടും കൂടിയ ഭൂലോകത്തേയും, സ്വർഗ്ഗാദിലോകങ്ങളേയും, ത്രിഗുണാദിസൂക്ഷ്മദേവതകളേയും, കൂടാതെ വ്രജദേശത്തേയും വായ്പൊളിച്ചു നിൽക്കുന്ന പുത്രനേയും തന്നെയും പുത്രമുഖത്തിൽ കൂടി കണ്ടു. അത്ഭുതസംഭ്രാന്തയായ ദേവി ചിന്തിച്ചു: "ഞാൻ സ്വപ്നംകാണുകയാണോ? അല്ല, കണ്ണിമിഴിച്ചിരിക്കുന്ന എനിക്കു നല്ല ബോധമുണ്ടല്ലോ. ഇതു് ഭഗവന്മായയാണോ? അല്ല, അങ്ങനെയാണെങ്കിൽ സകലരും എന്നെപ്പോലെ ഇതെല്ലാം കാണണമല്ലോ. അതോ, എനിക്കു ബുദ്ധിഭ്രമമാണോ, അതുമല്ല; എന്തെന്നാൽ അങ്ങനെയാണെങ്കിൽ പുറത്തുള്ള വസ്തുക്കളുടെ പ്രതിബിംബം എതുമുഖമായിട്ടാണല്ലോ കാണേണ്ടതു്.

ഞാൻ ഉള്ളിലും പുറത്തും ഒരുപോലെ കാണുന്നുവല്ലോ, അതിനാൽ എന്റെ മകന്റെ ജന്മസിദ്ധമായ യോഗൈശ്വര്യ പ്രഭാവാതിശയത്തെയാണു് ഞാൻ കാണുന്നതു്, സംശയമില്ല. ഇവന്റെ യഥാർത്ഥതത്വം ഊഹിക്കാൻ പോലും ഞാൻ ശക്തയല്ല. ഈ വിശ്വത്തിന്റെ മൂലകാരണനും, സർവവ്യാപകനും, ഒടുവിൽ ഇതിനെ തന്നിൽതന്നെ ലയിപ്പിക്കുന്നവനും സുദുർവിഭാവ്യനുമായ ആ പരമപുരുഷനെ ഞാൻ നമസ്കരിക്കുന്നു. 'ഞാൻ വ്രജനാഥയായ യശോദ, നന്ദനെന്നു പേരായ

digitized by www.sreyas.in

എന്റെ പതി വ്രജേശ്വരൻ, കൃഷ്ണനെന്ന ഈ കുമാരൻ എന്റെ പുത്രൻ; ഇവിടെ കാണുന്ന ഐശ്വര്യാദികളെല്ലാം എന്റേതു്, ഗോധനത്തോടുകൂടിയ ഗോപഗോപികളെല്ലാം എന്റെ സ്വജനങ്ങൾ,' എന്നിങ്ങനെയെല്ലാം മിഥ്യാഭ്രമമെനിക്കു തോന്നുന്നതു് യാതൊരുവന്റെ മഹാമായകൊണ്ടാണോ, ആ മായാധിനാഥനെ ഞാൻ ശരണം പ്രാപിക്കുന്നു. ഇപ്രകാരം കൃഷ്ണകൃപയാൽ തത്വബോധമുണ്ടായ യശോദയെ സർവേശ്വരൻ വീണ്ടും പുത്രസ്നേഹമാകുന്ന മായാശക്തിയാൽ മയക്കി. തൽക്ഷണം അതുവരെ കണ്ടതെല്ലാം മറന്നു്, "അയ്യോ! എന്റെ കുഞ്ഞു് പേടിച്ചു നിൽക്കുന്നുവല്ലോ" എന്ന വാത്സല്യഭാവത്താൽ ഹൃദയം നിറഞ്ഞു് ദേവി പുത്രനെ മടിയിലെടുത്തുവച്ചു ലാളിച്ചു. വേദങ്ങളും ഉപനിഷത്തുകളും സാംഖ്യശാസ്ത്രങ്ങളും യോഗശാസ്ത്രങ്ങളും പഞ്ചരാത്രസംഹിതകളും ആരുടെ മാഹാത്മ്യത്തെയാണോ നിരന്തരം കീർത്തിക്കുന്നതു്, ആ പുരുഷോത്തമനായ ശ്രീഹരിയെ യശോദ തന്റെ മകനെന്നു ധരിച്ചു് പുത്രവാത്സല്യം ചൊരിഞ്ഞു ധന്യധന്യയായി.

അതുകേട്ട വിസ്മയഭരിതനായ പരീക്ഷിത്തുചോദിച്ചു: "ബ്രഹ്മൻ! ശ്രീകൃഷ്ണഭഗവാന്റെ സർവ്വപാപഹരങ്ങളായ അത്ഭുതബാലലീലകളെ ശ്രീനാരദാദി ഭാഗവതോത്തമന്മാർ നിരന്തരം കീർത്തിച്ചിട്ടും തൃപ്തരായിട്ടില്ല. അവയെ കണ്ടാനന്ദിക്കുവാൻ പെററ മാതാപിതാക്കൾക്കല്ല, യശോദക്കും നന്ദഗോപനുമാണല്ലോ ഭാഗ്യമുണ്ടായതു്. അതിനുതക്കവണ്ണം അവർ എന്തുമഹാപുണ്യമാണു് ചെയ്തതെന്നറിയാനാഗ്രഹമുണ്ടു്."

ശ്രീശുകൻപറഞ്ഞു:— രാജൻ! ഭഗവത്സങ്കൽപം ആർക്കറിയാം? എങ്കിലും കേട്ടറിവുള്ളതു പറയാം. വസുക്കളിൽവച്ചു് ശ്രേഷ്ഠനായ ദ്രോണനോടും ഭാര്യയായ ധരയോടും ബ്രഹ്മാവു് കൽപിച്ചു: "ശ്രീഭഗവാൻ ഭൂമിയിലവതരിക്കാൻ പോകുന്നു, ദേവന്മാരും മുനികളും ഭഗവാനെ സേവിക്കാനായി ജനിക്കുന്നുണ്ടു്. നിങ്ങളും ഗോകുലത്തിൽ ജനിച്ചു് അവതാരകാര്യാർത്ഥം വേണ്ട സേവചെയ്യണം." അപ്പോൾ ദ്രോണൻ പ്രാർത്ഥിച്ചു: "ഞങ്ങൾ ഭൂമിയിലിരിക്കുമ്പോൾ വിശ്വേശ്വരനായ ശ്രീഹരി പുത്രഭാവത്തിൽ ക്രീഡിക്കുന്നതു കാണാറാകണം. പ്രഭുവിൽ ഞങ്ങൾക്കു് അതിശയഭക്തിയുണ്ടാകണം. ഞങ്ങളുടെ ഭക്തിയെ കാണുന്നവരും കേൾക്കുന്നവരും കൂടി ദുസ്തരമായ സംസാരദുഃഖത്തെ സുഖമായി തരണം ചെയ്യണം. ഈവിധം അനുഗ്രഹിക്കുമാറാകണം." ബ്രഹ്മാവു് അപ്രകാരം വരം കൊടുത്തു. അവരാണു് നന്ദനും യശോദയുമായി ഭവിച്ചതു്. സ്വതെ ശ്രീകൃഷ്ണപ്രേമികളായിരുന്ന ആ സുകൃതികളെ അനുഗ്രഹിക്കാനും ബ്രഹ്മാവിന്റെ വരം സത്യമാക്കാനുമായി ഭഗവാൻ അവരുടെ പുത്രഭാവമംഗീകരിച്ചു് അത്യത്ഭുതലീലകളെചെയ്തു് അവരിൽ വാത്സല്യഭക്തിയെ വൃദ്ധിചെയ്തു.

digitized by www.sreyas.in

# അദ്ധ്യായം 9.

ന ചാന്തർ ന ബഹിര്യസ്യ ന പൂർവ്വം നാപി ചാപരം
പൂർവ്വാപരം ബഹിശ്ചാന്തർ ജഗതോ യോ ജഗച്ച യഃ. (13)
തം മത്വാ ff ത്മജമവ്യക്തം മർത്ത്യലിംഗമധോക്ഷജം
ഗോപികോലൂഖലേ ദാമ്നാ ബബന്ധ പ്രാകൃതം യഥാ. (14)

ആർക്കാണൊ ബാഹ്യവും അന്തരവും (അകവും പുറവും) ഇല്ലാത്തതു്, ആരാണൊ ആദിമദ്ധ്യാന്തരഹിതനായി ഭാസിക്കുന്നതു്, ആരാണൊ ഈ ജഗത് സൃഷ്ടിക്കു് മുമ്പു് ഉണ്ടായിരുന്നതു്, പ്രളയത്തിനു ശേഷവും ഉണ്ടായിരിക്കുന്നതു്, ആരാണൊ ഇക്കാണുന്ന ചരാചരങ്ങളായി രൂപധാരണം ചെയ്തിട്ടുള്ളതു്, കിം ബഹുനാ, ഈ ജഗത്തിന്റെ രൂപമായിത്തന്നെ ആരാണൊ പരിണമിച്ചിരിക്കുന്നതു്, ആരാണൊ സമസ്തേന്ദ്രിയങ്ങൾക്കും അപ്പുറത്തു് സ്ഥിതിചെയ്യുന്നവനും അവ്യക്ത സ്വരൂപനുമായി പ്രകാശിക്കുന്നതു്, അങ്ങനെയുള്ള ഭഗവാൻ, മനുഷ്യരൂപധാരണം ചെയ്തു എന്നുള്ള ഏക കാരണത്താൽ — തന്റെ വാത്സല്യ പുത്രനാണെന്നുള്ള ധാരണ യോടുകൂടി യശോദാറാണി ഒരു ചെറിയ കയറുകൊണ്ടു് കണ്ണനുണ്ണിയെ ഉലൂഖല ത്തിൽ ചേർത്തു് ബന്ധിക്കുവാനൊരുങ്ങി.

## ഉലൂഖല ബന്ധനം

ശ്രീശുകൻ പറഞ്ഞു:— ശ്രീകൃഷ്ണന്റെ മൂന്നാം വയസ്സിൽ ഒരു ദിവസം യശോദ ഉറക്കമുണർന്നു് ദേഹശുദ്ധി വരുത്തി, വെൺപട്ടുടുത്തു്, നിത്യാഭരണങ്ങളുമ ണിഞ്ഞു. അന്നു് ജോലിത്തിരക്കുള്ള ദിവസമായിരുന്നതിനാൽ ദാസിമാർക്കെല്ലാം ഓരോ വേലകൊടുത്തിട്ടു് താൻ തന്നെ തയിർ കടയുവാനാരംഭിച്ചു. സദാ കൃഷ്ണ സ്മരണയോടുകൂടിയ വ്രജവാസികൾ ഏതു പ്രവൃത്തിയിലേർപ്പെട്ടാലും കൃഷ്ണകീർത്തനം ചെയ്തുകൊണ്ടേയിരിക്കും. മാതാവായ യശോദയാണെങ്കിൽ പറയേണ്ടതുമില്ല. പുത്രന്റെ ഓരോ ലീലകളെ ഓർത്തോർത്തു് ആർദ്രഹൃദയത്തോടു കൂടി പ്രേമമധുരമായി ഗാനം ചെയ്തുകൊണ്ടു് മഥനം തുടങ്ങി. പുത്രസ്നേഹാധിക്യത്താൽ സ്തനങ്ങളിൽ നിന്നു് പാലൊഴുകിക്കൊണ്ടിരുന്നു. ഇളകുന്ന സ്തനങ്ങളോടും ശബ്ദിക്കുന്ന കൈവള കളോടും ചാഞ്ചാടുന്ന കുണ്ഡലങ്ങളോടും കൂടി മഥനം ചെയ്യുമ്പോൾ മുഖകമലത്തിൽ മുത്തുമണികൾ പോലെ സ്വേദകണങ്ങൾ പൊടിഞ്ഞു. സമൃദ്ധമായ കേശഭാരമഴി ഞ്ഞു് മല്ലികപ്പൂക്കൾ ഉതിർന്നുവീണു് എങ്ങും സുഗന്ധം പരത്തി.

അല്പസമയം കഴിഞ്ഞു് കണ്ണനുണ്ണി ഉണർന്നു. തയിർ കടഞ്ഞുകൊണ്ടിരുന്ന മാതാവിന്റെ അന്യൂനശോഭയെ കണ്ടാനന്ദിച്ചുകൊണ്ടു് മെല്ലെ അടുത്തുചെന്നു് മടി യിൽ കയറിയിരുന്നു. തൃപ്പാദധൂളിയെ മാതാവിന്റെ വെൺപ്പട്ടിലും കയ്യിലെ ചേറും പൊടിയും സ്തനാന്തരങ്ങളിലും തുടച്ചിട്ടു മുലകുടിക്കാനുള്ള പുറപ്പാടായി.

digitized by www.sreyas.in

എന്നിട്ടും അമ്മ ശ്രദ്ധിക്കുന്നില്ലെന്നു കണ്ടപ്പോഠം കടകോലിനെ ബലമായി പിടിച്ചു നിർത്തി. അപ്പോഠം യശോദ സ്തന്യം നൽകി. കണ്ണൻ വാമസ്തനം പാനം ചെയ്തുകൊണ്ടും മറേറ മുലയെ തൃക്കൈയ്യാൽ തടവിക്കൊണ്ടും ഉത്സാഹമായി പാൽ കുടിച്ചു. പുത്രന്റെ മുഖാരവിന്ദശോഭയെ നോക്കി മാതാവ് മതിമറന്നിരുന്നു.

അപ്പോഠം അടുപ്പിൽ വച്ചിരുന്ന പാൽ തിളച്ചുപൊങ്ങുന്ന ശബ്ദംകേട്ട് യശോദ പെട്ടെന്നെഴുന്നേററു പോകാൻ ഭാവിച്ചു. പാൽകുടിച്ച് മതിയാകാത്തതിനാൽ കണ്ണൻ അനുസരിച്ചില്ല. 'ഉണ്ണി, ഇതെന്തു നിർബന്ധബുദ്ധി' യെന്നു പറഞ്ഞ് മകനെ ബലമായി തറയിലിരുത്തീട്ട് യശോദ എഴുന്നേററു പോയി. കണ്ണന് അതൊട്ടും പിടിച്ചില്ല, ദേഷ്യംവന്നു. വാസ്തവത്തിൽ കണ്ണിൽവെള്ളം നിറഞ്ഞു. അമ്മയോടു പകവീട്ടാനായി കടകോൽ കൊണ്ട് തൈർക്കലത്തിലൊരടികൊടുത്തു. കലം തവിടുപൊടിയായി. തൈരും വെണ്ണയും നിലത്തെല്ലാം വ്യാപിച്ചു, അമ്മ ശകാരിക്കുമോ എന്ന് സർവ്വാഭയപ്രദനു പേടിയായി. തലേന്നാളത്തെ വെണ്ണയും കയ്യിലാക്കികൊണ്ട് ഓടി ഉരൽപ്പുരയിൽപോയി ഉരലിന്റെ മുകളിൽ കയറിയിരിപ്പുറപ്പിച്ചു. ചുററും വന്നു കൂടിയ പൂച്ചകഠംക്കും കുരങ്ങന്മാക്കും വെണ്ണ ഭാഗിച്ചുകൊടുത്ത് താനും തിന്നുകൊണ്ട് അമ്മ വരുന്നോ എന്നുനോക്കിക്കൊണ്ടിരുന്നു.

പാൽ ഇറക്കിവച്ചിട്ട് യശോദ വന്നുനോക്കിയപ്പോഠം തൈർക്കലം ഉടഞ്ഞു ചിതറിക്കിടക്കുന്നു, കൃഷ്ണനെ കാണാനുമില്ല. യശോദ തേടി കണ്ടുപിടിച്ച് കണ്ണന്റെ പ്രവൃത്തികണ്ട് മന്ദഹസിച്ചു നിന്നു. കണ്ണൻ തിരിഞ്ഞു നോക്കിയപ്പോഠം അമ്മ വടിയുമായി നിൽക്കുന്നതുകണ്ടു. അമ്മ തല്ലുമെന്നു പേടിച്ച് സർവേശ്വരൻ പെട്ടെന്ന് ഉരലിൽ നിന്നുചാടി ഓട്ടം തുടങ്ങി. പിടിച്ചേ അടങ്ങൂ എന്ന ഭാവത്തിൽ യശോദയും പുറകേ ഓടി. അമ്മയെ വെട്ടിച്ചു കൊണ്ട് ഉണ്ണിക്കൃഷ്ണൻ അങ്ങോട്ടുമിങ്ങോട്ടും ചാഞ്ചാടി. തന്റെ സ്ഥൂലശരീരവും വലിച്ചുകൊണ്ട് പിൻതുടന്ന യശോദ തളന്നു പോയി. വിയത്തൊലിച്ച് കേശഭാരം കൈകൊണ്ട് താങ്ങി ഒരിടത്തിരിപ്പായി. അതുകണ്ടപ്പോഠം ഭക്തപരായണൻ കരുണാപരവശനായി. അമ്മയുടെ ഇഷ്ടം നടക്കട്ടെയെന്നു സങ്കല്പിച്ചു നിന്നു. ഉടനെ യശോദ ചെന്നു കൃഷ്ണനെ പിടികൂടി. ചിരകാലം കഠിനതപസ്സു ചെയ്ത പരിശുദ്ധയോഗികഠംക്കു ഹൃദയത്തിൽ കാണാൻപോലും കഴിയാത്ത സച്ചിദാനന്ദവസ്തുവിനെ അബലയായ യശോദക്ക് പിടിക്കാൻ കഴിഞ്ഞു. അഹോ! ഭക്തിമഹിമ!

അമ്മയുടെ കയ്യിൽ വടിയിരിക്കുന്നതു കൃഷ്ണൻകണ്ടു. 'ഇനിഇപ്പോഠം തല്ലുമല്ലോ. അതിനെന്തെങ്കിലും സൂത്രംചെയ്യണം. കരഞ്ഞാൽ അമ്മ തല്ലുകയില്ല. അതിനെന്താണ് പ്രയാസം, എന്നുചിന്തിച്ച് തൃക്കണ്ണുകഠം രണ്ടും നല്ലവണ്ണം തിരുമ്മി. കൺമഷി കണ്ണാസകലം വ്യാപിച്ചു. കുടുകുടെ കണ്ണീരൊഴുക്കിക്കൊണ്ടും ഉറക്കെ കരഞ്ഞു. പുത്രവത്സലയായ യശോദക്കു് സഹിച്ചില്ല. വടി ദൂരെ എറിഞ്ഞു. എങ്കിലും ഇവനെ അങ്ങനെ വിടാൻ പാടില്ല, പിടിച്ചു കെട്ടിയിട്ടുകളയാമെന്നു

digitized by www.sreyas.in

നിശ്ചയിച്ചു. പുത്രന്റെ അമാനുഷവൈഭവങ്ങൾ പലപ്പോഴും കണ്ടറിവുള്ളവളാണെങ്കിലും തൽക്കാലം മറന്നുപോയി. ഒരു കയറെടുത്ത് ഉരലിൽ കെട്ടിയിടാൻ തുടങ്ങി. യാതൊരുവന് ഉള്ളും പുറവും മുൻഭാഗവും പിൻഭാഗവും മുൻകാലവും പിൻകാലവുമില്ലയോ,ആരാണോ ലോകത്തിന്റെ ഉള്ളിലും പുറത്തും നിറഞ്ഞുനിൽക്കുന്നത്, ലോകത്തിന്റെ ഉല്പത്തിക്കു മുമ്പും നാശത്തിനുശേഷവുമിരിക്കുന്നത്, ലോകരൂപവുമായുമിരിക്കുന്നത്; ആ ഭഗവാനെയായിരുന്നു, പ്രാകൃതബാലനെയെന്നപോലെ യശോദ കെട്ടിയിടാൻ തുടങ്ങിയത്! കെട്ടാൻ നോക്കിയപ്പോൾ കയറിനു രണ്ടംഗുലം നീളം പോരാതെകണ്ടു. ഒരുകയർ കൂടി കൂട്ടിച്ചേർത്തു, എന്നിട്ടും രണ്ടംഗുലം കുറവു കണ്ടു. ഇതെന്തത്ഭുതം, ഉണ്ണിയുടെ ശരീരം ഒട്ടും വലുതാകുന്നതായി കണ്ടുമില്ല. ഏതായാലും മറ്റു കയർ ചേർത്തു പരീക്ഷിച്ചുനോക്കി. എന്തിനു്, വീട്ടിലുള്ള കയറെല്ലാം ചേർത്തിട്ടും ഉണ്ണിക്കണ്ണനെ കെട്ടിയിടാൻ തികഞ്ഞില്ല. അപ്പോഴേക്കും ഗോപികളെല്ലാം ചുററും വന്നുകൂടി ചിരി തുടങ്ങി. ഇങ്ങനെ വരാൻ കാരണമെന്തെന്നറിയാതെ ലജ്ജിതയായ ദേവി ശരീരം വിയർത്തൊലിച്ച്, കേശഭാരം അഴിഞ്ഞു വീണു്; ഇതികർത്തവ്യതാമൂഢയായി നിന്നുപോയി. ജനനിയുടെ ദയനീയാവസ്ഥ കണ്ടു് സർവ്വസന്താപനാശകനു് കാരുണ്യംതോന്നി ഒന്നു കടാക്ഷിച്ചു. അപ്പോൾ ഒന്നുകൂടി പരീക്ഷിച്ചുനോക്കാമെന്നു നിശ്ചയിച്ചു് ദേവി കയറെടുത്തുചുററി. അത്ഭുതം! ആദ്യം എടുത്ത കയർ കൊണ്ടുതന്നെ കെട്ടാൻ കഴിഞ്ഞു! നിത്യമുക്തനും ആശ്രിതരുടെ ബന്ധനം തീർക്കുന്നവനുമായ മുകുന്ദൻ ബന്ധനസ്ഥനെന്നപോലെ കാണപ്പെട്ടു. തന്തിരുവടിയുടെ അനന്തനാമങ്ങളോടുകൂടി ദാമോദരനെന്ന ഒരു തിരുനാമം കൂടി ഉണ്ടായി. സർവ്വതന്ത്രസ്വതന്ത്രനായ പ്രഭു താൻ എത്രത്തോളം ഭൃത്യവശ്യനാണെന്നു ഇപ്രകാരം സ്പഷ്ടമാക്കി. ഹേ രാജർഷേ! യശോദയ്ക്കു ലഭിച്ചതുപോലെ ഭഗവത്പ്രസാദം ബ്രഹ്മാവിനോ, ശങ്കരനോ, ലക്ഷ്മീദേവിക്കോ ലഭിച്ചില്ലെന്നു ധരിച്ചാലും. ഗോപികാസുതനായവതരിച്ച ഭഗവാൻ നിഷ്കളങ്ക ഭക്തന്മാക്കു് എത്രത്തോളം സുലഭനാണോ, അത്രത്തോളം ബ്രഹ്മനിഷ്ഠരായ ജ്ഞാനികൾക്കോ, ആത്മനിഷ്ഠരായ യോഗികൾക്കോ പ്രാപ്യനല്ല.

കൃഷ്ണനെ ഉരലിൽ കെട്ടിയിട്ടിട്ടു് യശോദ ഗൃഹകൃത്യങ്ങൾക്കായി പോയി. കൃഷ്ണപ്രാണകളായ ഗോപികൾക്ക് സഹിച്ചില്ല. ''ഉണ്ണികൃഷ്ണ! കരയരുതോമനേ! ഞങ്ങൾ അമ്മയോടു പറഞ്ഞു് വേഗം കെട്ടഴിച്ചു വിടീക്കാം'' മെന്നാശ്വസിപ്പിച്ചിട്ടു് അവരും പോയി.



digitized by www.sreyas.in

## അദ്ധ്യായം 10.



വാണീ ഗുണാനുകഥനേ ശ്രവണൌ കഥായാം
ഹസ്തൌ ച കമ്മസു മനസ്തവ പാദയോന്നഃ
സ്മൃത്യാം ശിരസ്തവ നിവാസ ജഗത്പ്രണാമേ
ദൃഷ്ടിഃ സതാം ദർശനേഽസ്തു ഭവത്തനൂനാം. (38)

പ്രഭോ! ഞങ്ങളുടെ വാക്കുകറം കൊണ്ടു് നിന്തിരുവടിയുടെ മംഗലമയമായ ഗുണങ്ങളെ വണ്ണനം ചെയ്യുമാറാക്കിത്തരേണമേ! ഞങ്ങളുടെ കാതുകറം കൊണ്ടു് നിന്തിരുവടിയുടെ രസമയിയായ കഥകളെ കേറക്കുമാറാക്കേണമേ! ഞങ്ങളുടെ കരങ്ങറം നിന്തിരുവടിയെ സേവിക്കുന്നതിനും മനസ്സു നിന്തിരുവടിയുടെ ചരണ കമലങ്ങളിൽ ഉറച്ചുനില്ക്കുന്നതിനും അനുഗ്രഹിക്കേണമേ? ഈ സമ്പൂണ്ണജഗത്തു് നിന്തിരുവടിയുടെ വാസസ്ഥാനമാണ്. ഞങ്ങളുടെ മസ്തകങ്ങറം ഏവരുടേയും ചരണങ്ങളിൽ ചേത്തു് നമസ്കരിക്കുമാറാക്കേണമേ! സത്തുക്കറം നിന്തിരുവടിയുടെ പ്രത്യക്ഷ ശരീരങ്ങളാണ്. ഞങ്ങളുടെ കണ്ണുകറക്കു് അപ്രകാരമുള്ള മഹത്തുക്കളുടെ ദർശനഭാഗ്യം ലഭിക്കുമാറാകേണമേ!

### നളകൂബരമണിഗ്രീവൻമാരുടെ ശാപമോക്ഷം

ശ്രീശുകൻ പറഞ്ഞു:— ഉലൂഖലബദ്ധനായ ശ്രീകൃഷ്ണൻ പുറത്തു് പുരോഭാഗത്തായി നിൽക്കുന്ന രണ്ടു മരുതുമരങ്ങളെ കടാക്ഷിച്ചു. പൂർവ്വജന്മത്തിൽ കുബേരപുത്രന്മാരായിരുന്ന നളകൂബരമണിഗ്രീവന്മാരെന്ന അവർ ഐശ്വയ്യാഹങ്കാരദുമ്മദത്താൽ ശ്രീനാരദശാപമേററു് മരുതുവൃക്ഷങ്ങളായി ഭവിച്ചവരായിരുന്നു.

പരീക്ഷിത്തു ചോദിച്ചു:— ഭഗവൻ! പരമസാത്വികനും ഭാഗവതോത്തമനും ദേവർഷിയുമായ ശ്രീനാരദർ ശപിക്കത്തക്കവിധം അവർ ചെയ്ത നിന്ദ്യ കമ്മമെന്തായിരുന്നുവെന്നരുളിച്ചെയ്യണം.

ശ്രീശുകൻപറഞ്ഞു:— ശ്രീപരമേശ്വരന്റെ അന്തരംഗഭൃത്യനാണ് കുബേരൻ. കുബേരപുത്രന്മാരായ നളകൂബരമണിഗ്രീവന്മാരും അപ്രകാരം തന്നെ. എങ്കിലും പ്രാരബ്ധവശാൽ ഭക്തന്മാക്കു വേണ്ട വിനയസൌശീല്യാദിഗുണങ്ങറം അവക്കില്ലാതെ പോയി. അതുമൂലം തങ്ങറക്കു തുല്യരായി ആരുമില്ലെന്നഹങ്കരിച്ചു നടന്നു. രണ്ടുപേരും വാരുണിയെന്നു കുപ്രസിദ്ധമായ മദ്യംധാരാളം സേവിച്ചു് മത്തരായി മന്ദാകിനീതീരത്തിലുള്ള കൈലാസോപവനത്തിൽ സ്ത്രീകളോടു ചേന്നു് അശ്ലീലഗാനങ്ങളും പാടി സഞ്ചരിച്ചു. അനന്തരം അവരോടുകൂടി നഗ്നരായി പരിപാവനമായ ഗംഗയിലിറങ്ങി ജലക്രീഡ ചെയ്തു. ശൌചം, ആചമനം, നിമ്മാല്യ വിസർജനം, മലകർഷണം, അഭ്യംഗം, സ്ത്രീക്രീഡ, പ്രതിഗ്രഹം, രതി,

digitized by www.sreyas.in

അന്യതീർത്ഥാഭിലാഷം, അന്യതീർത്ഥസ്തുതി, വസ്ത്രത്യാഗം, കൈയ്യടിക്കൽ. വധം എന്ന പതിമ്മൂന്നു ദുഷ്കൃത്യങ്ങൾ ഗംഗയിൽ ചെയ്യാൻ പാടില്ലാത്തവയാണ് അവരതറിയാത്തവരല്ലായിരുന്നുതാനും.

ആസമയം ആകാശത്തിൽക്കൂടി സഞ്ചരിച്ചിരുന്ന ശ്രീനാരദഭഗവാൻ യദൃച്ഛയാ അവരുടെ മുമ്പിൽ വന്നിറങ്ങി. കുബേരപുത്രന്മാരെ കണ്ടയുടനെ അവരുടെ തൽക്കാലസ്ഥിതിയെന്തെന്നു നല്ലവണ്ണം അറിഞ്ഞു. സ്ത്രീകൾ ശ്രീനാരദരുടെ ശാപത്തെ ഭയന്നു് പെട്ടെന്നു കരയ്ക്കുകയറി വസ്ത്രങ്ങളെ ധരിച്ചു. മദിരാമദാന്ധരായ യക്ഷന്മാരാവട്ടെ ദേവർഷിയെ കണ്ടിട്ടുംകൂടി നഗ്നരായിത്തന്നെ വെള്ളത്തിൽ നിന്നതേയുള്ളു. ശ്രീമദാന്ധരായ അവരെ നാശത്തിൽനിന്നും ഉദ്ധരിക്കണമെന്നുള്ള കാരുണ്യത്തോടുകൂടി ആ പരാനുഗ്രഹതല്പരൻ ഇപ്രകാരം പറഞ്ഞു:— അഹോ കഷ്ടം! ശിവഭക്തനായ കുബേരൻെറ ഈ പുത്രന്മാർ ഇത്രത്തോളം അധ:പതിച്ചുപോയല്ലോ! കുലശ്രേഷ്ഠത, സൌന്ദര്യം, കീർത്തി മുതലായവയിൽ അഭിമാനിക്കുന്നതു് രജോഗുണത്തിന്റെ ലക്ഷണമാണ്. ആ അഭിമാനം അവിവേകിയെ അധ:പതിപ്പിക്കുന്നു. എന്നാൽ ഐശ്വര്യമദം മറ്റെല്ലാത്തിനേയുംകാൾ അധികം അപകടകരമാണ്. എന്തെന്നാൽ അതു് ധർമ്മത്തിന്റെ നാലുപാദങ്ങളായ, സത്യം, ദയ, തപസ്സ്, ശൌചം എന്നിവയെ നശിപ്പിച്ചിട്ടു് ആ സ്ഥാനത്തു് അധർമ്മത്തിന്റെ നാലുപാദങ്ങളായ സ്ത്രീസേവ, ചൂതുകളി, മദ്യപാനം, പ്രാണിഹിംസ എന്നിവയെ അഭിവൃദ്ധിപ്പെടുത്തുന്നു. ദേഹാഭിമാനി, ദേഹത്തിനു ജരാമരണങ്ങൾ വരുമെന്നകാര്യം ഓർമ്മിക്കുകയില്ല. ദേഹത്തിൽ അഭിമാനിച്ചു് അതിനെ എത്രതന്നെ നിഷ്കർഷിച്ചു പോഷിപ്പിച്ചാലും ഒടുവിൽ ജരാവ്യാധികളാൽ ജീർണ്ണിച്ചു് ചത്തുവീഴുകതന്നെ ചെയ്യും. അതങ്ങനെതന്നെ കിടന്നാൽ പുഴുക്കളായി പരിണമിക്കും. ജന്തുക്കൾ ഭക്ഷിച്ചാൽ വിഷ്ഠയായിത്തീരും. ദഹിപ്പിച്ചാൽ ഭസ്മമായി ഭവിക്കും. ഇത്രനിസ്സാരവും, നിശ്ചയമായും വിട്ടുപോകേണ്ടതുമായ ദേഹത്തിലഭിമാനിച്ചു തത്പോഷണത്തിനായി അന്യപ്രാണികളെ ഹിംസിക്കുന്നവൻ തനിക്കു തന്നെ മഹാദോഷമാണ് ചെയ്യുന്നതു്. എന്തെന്നാൽ മരണാനന്തരം ഘോരനരകദു:ഖമനുഭവിക്കണമല്ലോ. ഈ വിവേകം അൽപമെങ്കിലുമുള്ളവൻ വെറുതെ ഭൂതദ്രോഹം ചെയ്യുമോ? ഒരിക്കലുമില്ല.

മരിച്ചതിൻശേഷമുള്ള കാര്യമിരിക്കട്ടെ. ജീവിച്ചിരിക്കുന്ന കാലത്തായാലും ദേഹം തനിക്കു സ്വന്തമാണോ എന്നാലോചിക്കേണ്ടതാണ്. ഇതിന്റെ ഉടമസ്ഥൻ ഉൽപാദിപ്പിച്ച പിതാവാണോ, പ്രസവിച്ച മാതാവാണോ, അതോ മാതാമഹനോ പിതാമഹനോ ആണോ, പ്രജാരക്ഷചെയ്യുന്ന രാജാവാണോ, ശമ്പളം തന്നു പോററുന്ന യജമാനനാണോ, ഒടുവിൽ ഭക്ഷിച്ചു തീർക്കുന്ന അഗ്നിയാണോ, അഥവാ തിന്നുതീർക്കുന്ന നായ്ക്കളാണോ, ആവോ നിശ്ചയമില്ല. ഏതായാലും ദേഹം തന്റേതല്ല; നിശ്ചയം. അവകാശി ആരെന്നു തീരുമാനിക്കപ്പെടാതെ തൽക്കാലത്തേക്കു മാത്രം തന്റെ സ്വാധീനത്തിലിരിക്കുന്നതാണെന്നു കരുതുന്നതാകും, ശരി. പരസ്യമായതിനെ സുഖിപ്പിക്കുവാൻ ഭൂതദ്രോഹം ചെയ്യുന്നതിൽപരം മൂർഖതയുണ്ടോ?

digitized by www.sreyas.in

ഐശ്വര്യതിമിരം ബാധിച്ച് വിവേകമാകുന്ന കണ്ണുകാണാത്തവന് ഒന്നാംതരമൗഷധമൊന്നുണ്ട്. അതാണ് ദാരിദ്ര്യമെന്ന അഞ്ജനം. ദരിദ്രന് അനേകം ഗുണങ്ങൾ സ്വപ്രയത്നം കൂടാതെ തനിയെ സിദ്ധിക്കുന്നു. തന്നെപ്പോലെയാണ് ഇതരപ്രാണികൾ, അതിനാൽ ആരേയും ദ്രോഹിക്കരുതെന്ന അറിവുണ്ടാകുന്നു. താനനുഭവിക്കുന്ന ദാരിദ്ര്യദു:ഖം മററാർക്കും വരരുതേയെന്നു പ്രാർത്ഥിക്കുന്നു. പരദു:ഖം കണ്ടാൽ അതുതീർക്കാൻ യഥാശക്തി ശ്രമിക്കുന്നു. അവനു ധനമദമോ വിദ്യാമദമോ ഉണ്ടാകാനവകാശമില്ല. ധനികരായ ബന്ധുക്കൾ അവനെ അവഗണിക്കുന്നതിനാൽ ബന്ധുമദവുമുണ്ടാകയില്ല. ചുരുക്കത്തിൽ അവന് അഹങ്കരിക്കാനായി ഒന്നുമില്ല. തനിക്കു നേരിടുന്ന കഷ്ടങ്ങളെ തീർക്കാൻ ശക്തിയില്ലാത്തതിനാൽ എല്ലാം ക്ഷമാപൂർവ്വം സഹിക്കുന്നു. അതുതന്നെ ഉൽകൃഷ്ടതപസ്സായിത്തീരുന്നു, പ്രാരബ്ധദു:ഖമനുഭവിക്കുന്നതുമൂലം പാപം നശിക്കുന്നു. വിശപ്പും ദാഹവുംകൊണ്ടു ക്ഷീണിതനായ അവസ്ഥയിൽ ദരിദ്രനു കത്തിജ്വലിക്കുന്ന ജഠരാഗ്നിയെ ശമിപ്പിക്കുന്ന വിഷയത്തിൽ മാത്രമെ ചിന്തയുണ്ടാകയുള്ളു. അതുതന്നെയും സാധ്യമാകാതെ ഇന്ദ്രിയങ്ങൾ ബലഹീനമാകും. ഹിംസാബുദ്ധി നിശ്ശേഷം വിട്ടുപോകും. അനുഭവിക്കാൻ ധനമോ, ആദരിക്കാൻ ബന്ധുക്കളോ ഇല്ലാതെ അലഞ്ഞു തിരിയും. അക്കൂട്ടത്തിൽ ലോകസംഗ്രഹാർത്ഥം സഞ്ചരിക്കുന്ന സാധുക്കളുടെ സംഗം ലഭിക്കും. സാധുക്കൾക്കു ഉത്തമൻ, അധമൻ എന്ന ഭേദബുദ്ധിയില്ല. അവർ അവന് വിഷയദോഷത്തേയും ഭക്തിമാഹാത്മ്യത്തേയുമുപദേശിക്കും. അവരുടെയനുഗ്രഹത്താൽ അന്ത:കരണം ശുദ്ധമായി ഭഗവത്ഭക്തി ഉദയമാകും. അവൻ പിന്നീടൊരിക്കലും ആ കാരുണ്യമൂർത്തികളെ വിട്ടുപിരിയുകയില്ല. സാധുക്കൾക്കും അങ്ങനെയുള്ളവരോടാണ് ഇഷ്ടം. അവർ ധനമദത്താലഹങ്കരിച്ച് വിഷയസേവ ചെയ്യുന്ന അസത്തുക്കളെ തിരിഞ്ഞു നോക്കുകയില്ല.

കുബേരന്റെ ഈ പുത്രന്മാർ ഇത്രത്തോളം അധ:പതിക്കേണ്ടവരല്ല. ഇവരുടെ മദം ഭഗവത്പ്രസാദത്താൽ ഞാൻ ഇല്ലാതെയാക്കും. ഇവർ വൃന്ദാവന ഗോകുലത്തിൽ രണ്ടു വൃക്ഷങ്ങളായി നിൽക്കട്ടെ. ആ അവസ്ഥ വരുവാനുള്ളകാരണം എന്തെന്ന് ഭഗവദനുഗ്രഹത്താൽ ഇവർക്കോർമ്മയുണ്ടായിരിക്കട്ടെ, നൂറു ദിവ്യവർഷം കഴിഞ്ഞ് ഭഗവാൻ അമ്പാടിയിൽ ഉണ്ണിക്കൃഷ്ണനായവതരിച്ചു കളിച്ചുനടക്കുമ്പോൾ ഒരു ദിവസം ഇവരെ കൃപയോടെ കടാക്ഷിക്കും. അന്ന് ഇവർക്കു ശാപമോക്ഷം കിട്ടി ഉത്തമ ഭക്തരായിത്തീരട്ടെ.'' ഇപ്രകാരം ശാപരൂപേണ അനുഗ്രഹിച്ചിട്ട് ശ്രീനാരദർ എഴുന്നള്ളി. നളകൂബരമണിഗ്രീവന്മാർ രണ്ടു വൻമരുതുമരങ്ങളായി നിന്നു.

ഉരലിൽ കെട്ടപ്പെട്ടു നിന്ന ശ്രീദാമോദരൻ തന്റെ കമലനേത്രങ്ങളാൽ നാലുപാടും നോക്കി, മുമ്പിലായി നിന്നിരുന്ന രണ്ടു മരുതുമരങ്ങളേയും കണ്ടു. 'ഇവർ കുബേരന്റെ പുത്രന്മാരാണല്ലോ. ഐശ്വര്യമദം കാരണം നാരദശാപമേററ ഇവരെ മോചിപ്പിക്കാൻ സമയമായി' എന്നു സങ്കൽപിച്ച് ഉരലും വലിച്ചുകൊണ്ട് ആ മരങ്ങൾക്കിടയിൽക്കൂടി കടന്ന് ശക്തിയായി വലിച്ചു. രണ്ടുവൻമരങ്ങളും കട പുഴങ്ങി.

digitized by www.sreyas.in

ഗംഭീരശബ്ദത്തോടുകൂടി അലച്ചുവീണു. നളകൂബരനും മണിഗ്രീവനും ശാപമോചിതരായി പുറത്തുവന്നു. വളരെക്കാലം വൃക്ഷരൂപത്തിൽ നിന്നു് തപസ്സുചെയ്തതിനാൽ അഹങ്കാരം നശിച്ചു് നിർമ്മലഭക്തരായി തീർന്ന അവർ മൂർത്തിമത്തായ അഗ്നിയെപ്പോലെ ദിവ്യകാന്തിപരത്തി. തങ്ങളെ മോചിപ്പിച്ച അഖിലലോകനാഥനായ ശ്രീകൃഷ്ണനെ സാഷ്ടാംഗം നമസ്കരിച്ചു് തൊഴുകയ്യോടുകൂടി സ്തുതിച്ചു: ''കൃഷ്ണകൃഷ്ണ! മഹായോഗിൻ! പരമപുരുഷ! സ്ഥൂലസൂക്ഷ്മാത്മകമായ ഈ വിശ്വം നിന്തിരുവടിയുടെ സ്വരൂപം തന്നെയാണെന്നു് ബ്രഹ്മജ്ഞന്മാർ അറിയുന്നു. അവിടുന്നു് ദേഹപ്രാണേന്ദ്രിയാദികളെ വ്യാപരിപ്പിക്കുന്ന സർവ്വനിയന്താവാണു്. കാലം എന്നുപറയുന്നതു് സർവ്വവ്യാപിയായ അവിടുത്തെ ലീലാശക്തി തന്നെയാണു്. എല്ലാം കണ്ടറിയുന്ന നിന്തിരുവടിയെ കാണാനും അറിയാനും ആക്കും സാധ്യമല്ലെന്നിരിക്കെ, അജ്ഞരായ ഞങ്ങൾക്കെങ്ങനെ അറിയാൻ കഴിയും? നമസ്കരിക്കുവാൻ മാത്രമെ ഞങ്ങൾക്കു കഴിവുള്ളു. ഹേ വാസുദേവ! ഞങ്ങൾ മഹാപരാധികളായിരുന്നിട്ടും കൃപാനിധിയായ ദേവർഷി ഞങ്ങളെ അനുഗ്രഹിച്ചു. അതുകൊണ്ടാണല്ലോ നിന്തിരുവടിയുടെ ദിവ്യദർശനം ഞങ്ങൾക്കു കിട്ടിയതു്. ഇനി ഞങ്ങൾക്കധ:പതനമില്ല. ഞങ്ങൾക്കൊന്നേ പ്രാർത്ഥിക്കാനുള്ളു. ഞങ്ങളുടെ നാവു് അവിടുത്തെ ശോഭനഗുണങ്ങളേയും അപ്രാകൃതലീലകളേയും മാത്രം നിരന്തരം കീർത്തിക്കണം, ശ്രോത്രങ്ങൾ അവയെമാത്രം കേൾക്കണം, കൈകൾ അവിടുത്തെ സേവയെ മാത്രം ചെയ്യണം, കണ്ണുകൾ അവിടുത്തെ ദിവ്യസുന്ദരരൂപങ്ങളേയും തൃപ്പാദദാസന്മാരെയുംമാത്രം കാണണം, മനസ്സ് ശ്രീമച്ചരണാരവിന്ദങ്ങളിൽ സദാ ഉറച്ചിരിക്കണം, ശിരസ്സ് നിന്തിരുവടിയേയും അവിടുത്തെ വാസസ്ഥാനമായ ഭക്തകോടികളേയും എപ്പോഴും നമസ്കരിക്കാറാകണം. ഇ പ്രകാരം അനുഗ്രഹിക്കേണമേ.'

ഭക്തിപാശത്താൽ ഉരലിൽ ബദ്ധനായ ഗോലോകനാഥൻ പ്രസന്നനായി അരുളിച്ചെയ്തു: ''ഐശ്വര്യമദാന്ധരായി അധ:പതിച്ചുകൊണ്ടിരുന്ന നിങ്ങളെ ശ്രീനാരദർ കാരുണ്യപൂർവ്വം അനുഗ്രഹിച്ചു. എന്നിൽ ആത്മസമർപ്പണം ചെയ്ത സമദർശികളായ സാധുക്കളുടെ ദർശനം ലഭിച്ചാൽ സംസാരബന്ധം അററുതന്നെ. അവരുടെ അനുഗ്രഹവുംകൂടി ലഭിച്ചാൽ പറയേണമോ? ഇനി നിങ്ങൾ സ്വസ്ഥാനത്തേക്കു പോകുവിൻ. നിങ്ങൾക്കു ഇനി ജന്മമുണ്ടാകാത്ത വിധത്തിൽ എന്നിൽ പരമഭക്തി ഉണ്ടായിക്കഴിഞ്ഞു. അതു് എന്റെ അനുഗ്രഹത്താൽ നിലനിൽക്കുകയും ചെയ്യും.''

ഭഗവാൻെറ അരുളപ്പാടു് കേട്ടു് സംതൃപ്തരായ യക്ഷപുത്രന്മാർ നാഥനെ പ്രദക്ഷിണം ചെയ്തു നമസ്കരിച്ചു് അനുജ്ഞവാങ്ങി അളകാപുരിയിലേക്കു പോയി.



digitized by www.sreyas.in

# അദ്ധ്യായം 11



ദർശയംസ്തദ്വിദാം ലോക ആത്മനോ ഭൃത്യവശ്യതാം
വ്രജസ്യോവാഹ വൈ ഹർഷം ഭഗവാൻ ബാലചേഷ്ടിതൈഃ (9)

ഇപ്രകാരം സർവ്വശക്തിമാനായ ശ്രീഭഗവാൻ തന്റെ ബാലലീലകളാൽ വ്രജവാസികളെ ആനന്ദസമുദ്രത്തിൽ ആറാടിച്ചു. ഭഗവാന്റെ ലീലാരഹസ്യമറിയുന്ന സത്തുക്കൾക്കു് ആനന്ദയിതാവായ പൊന്നുണ്ണിക്കണ്ണൻ, തന്നെ സേവിക്കുന്നവർക്കു് താൻ എപ്പോഴും വശനാണു് എന്ന രഹസ്യത്തെ ആ ആനന്ദലീലകളിൽക്കൂടി കാട്ടി ക്കൊടുത്തു.

## വൃന്ദാവന പ്രവേശം, വത്സവധം, ബകവധം.

ശ്രീശുകൻ പറഞ്ഞു:— ശ്രീകൃഷ്ണനെ അമ്മ ഉരലിൽ കെട്ടിയിട്ടിരിക്കുന്ന വിവരം ഗോപബാലന്മാർ അമ്മമാർ പറഞ്ഞറിഞ്ഞു. അവർ സഹതാപത്തോടുകൂടി കാണാൻ വന്നു. അപ്പോൾ മരങ്ങൾ വീണതും രണ്ടു ദിവ്യപുരുഷന്മാർ കൃഷ്ണനെ വന്ദിച്ചു നമസ്കരിക്കുന്നതും സ്തുതിക്കുന്നതും കണ്ടു് ആശ്ചര്യത്തോടുകൂടി ദൂരെ നോക്കിനിന്നു. രണ്ടുകൂററൻ മരുതുമരങ്ങൾ അലച്ചുവീണ ശബ്ദഘോഷം ഉടനെ കേൾക്കാതെ, യക്ഷന്മാർ പോയിക്കഴിഞ്ഞശേഷമാണു് വ്രജവാസികൾ കേട്ടതു്. കൃഷ്ണമായയ്ക്കുരുതാത്തതെന്തുണ്ടു്? ഇടിവെട്ടിയതുപോലെയുള്ള ആ ഘോരാരവംകേട്ടു് പേടിച്ചു അവർ ഒന്നടക്കം കൃഷ്ണസമീപം പാഞ്ഞെത്തി. രണ്ടുമരങ്ങൾ വീണുകിടക്കുന്നതും നടുവിൽ കൃഷ്ണൻ ഉരലിൽ ബദ്ധനായി കിടക്കുന്നതും കണ്ടു. അതെങ്ങനെ സംഭവിച്ചുവെന്നു് അവർ അത്ഭുതപ്പെട്ടുനിന്നപ്പോൾ കുട്ടികൾ നടന്ന സംഭവം പറഞ്ഞറിയിച്ചു. പക്ഷെ ജനങ്ങൾ അധികാംശവും അതുവിശ്വസിച്ചില്ല. മൂന്നു വയസ്സായ ബാലനു് രണ്ടുവൻമരങ്ങളെ വീഴ്ത്താൻ കഴിയുമോ, എന്നവർ ശങ്കിച്ചു. യുക്തി വാദംകൊണ്ടു് ഭഗവൽപ്രഭാവത്തെ എങ്ങിനെ അറിയാൻ കഴിയും? ചിലർ മാത്രം മുമ്പു കണ്ട അതിമാനുഷലീലകളെ ഓർമ്മിച്ചിട്ടു് അങ്ങിനേയും സംഭവിക്കാമെന്നു കരുതി. നന്ദഗോപർ അതൊന്നുമാലോചിക്കാൻ നിന്നില്ല. വേഗം കെട്ടഴിച്ചു കണ്ണനെ കയ്യിലെടുത്തു് "എന്റെ ഉണ്ണിയെ അമ്മ കെട്ടിയിട്ടു, അല്ലേ? ഇനി അമ്മയുടെ അടുത്തു പോകണ്ട, അച്ഛന്റെ കൂടെയിരുന്നാൽ മതി" എന്നുപറഞ്ഞുതലോടി, യശോദ അല്പം അപരാധബോധത്തോടുകൂടി: "തോഴികളെ! നിങ്ങളുടെ പരാതി തുടരെത്തുടരെ കേട്ടു ഞാൻ ഇവനെ ഒന്നു ശിക്ഷിച്ചു. അതു കഷ്ടമായിപ്പോയി. ഇതോടെ ശിക്ഷയെല്ലാം മതിയാക്കി. അവൻ തന്നെത്താനറിഞ്ഞു നേരെയായാൽ മതി." എന്നുപറഞ്ഞിട്ടു് നന്ദഗോപരുടെ കയ്യിൽ നിന്നും പുത്രനെ വാങ്ങി വാത്സല്യപൂർവ്വം ചുംബിച്ചു് സ്തന്യപാനം ചെയ്യിച്ചു.

digitized by www.sreyas.in

ഉണ്ണിക്കൃഷ്ണൻ തന്റെ മോഹനലീലകളെക്കൊണ്ട് വ്രജവാസികളെ, പ്രത്യേകിച്ചും ഗോപികളെ ആനന്ദാബ്ധിയിൽ മുക്കി, അവർക്ക് തന്നിൽ നിസ്സീമമായ പ്രേമമുണ്ടാക്കിത്തീർത്തു. കണ്ണൻ അതിരാവിലെ ഉറക്കമുണർന്നാലുടൻ അമ്മയുടെ മടിയിൽ കയറിയിരുന്ന് തൃപ്തിയാവോളം സ്തന്യപാനം ചെയ്യും. പിന്നീട് അച്ഛന്റെയടുത്തുചെന്ന് ഭംഗിയായി താളം ചവുട്ടി നൃത്തം ചെയ്തു സന്തോഷിപ്പിക്കും. തുടർന്ന് അച്ഛനോടു പടകളിക്കാനുള്ള പുറപ്പാടായി. അച്ഛൻ അനുസരിക്കാഞ്ഞാൽ കൈയ്യ് പിടിച്ചു വലിച്ചു തുങ്ങും, അല്ലെങ്കിൽ തോളംപിടിച്ചു താഴ്ത്തിപുറത്തുകയറി ആനകളിക്കും. സൂര്യചന്ദ്രന്മാരെ പിടിച്ചു കളിക്കാൻ തരണമെന്ന് ശാഠ്യം പിടിക്കും. അതു സാധ്യമല്ലെന്നച്ഛൻ പറയുമ്പോൾ അഖിലേശ്വരൻ കൈകാട്ടി അവരെവരുത്തി അമ്മാനാടി കളിക്കുന്നതായി അച്ഛനു തോന്നിപ്പിക്കും. നന്ദഗോപർ അത്ഭുതസ്തബ്ധനാകും. ഒരു മരപ്പാവയെ ഒക്കത്തുവച്ചുകൊണ്ട് അമ്മയെ സമീപിച്ച് അതിനും അമ്മിഞ്ഞ കൊടുക്കണമെന്നു നിർബ്ബന്ധിക്കും. അമ്മ കൂട്ടാക്കാഞ്ഞാൽ മുലകളെ ബലമായിപ്പിടിച്ച് വായിൽ വച്ചുകൊടുക്കും. താൻ ഭക്ഷിക്കുന്നതെല്ലാം അതിനും കൊടുക്കണമെന്നു ശഠിക്കും. അതിനെ കുളിപ്പിക്കും, കുറിതൊടീക്കും, അലങ്കരിക്കും, എല്ലാടവും കൊണ്ടുനടക്കും, കൂടെകിടത്തിയുറക്കും. സ്ഫടികച്ചുമരുകളിൽ തന്റെ സുന്ദരപ്രതിഛായയെ നോക്കിച്ചിരിക്കും, തലകുലുക്കും, നൃത്തംചെയ്യും. അതുപോലെ പ്രതിബിംബത്തിലും കണ്ടു സന്തോഷിക്കും. ഗോപികൾ ഇവയെല്ലാം തങ്ങളെ മറന്നു നോക്കി രസിക്കും. പാലും വെണ്ണയും തരാമെന്നു പറഞ്ഞാൽ കൃഷ്ണൻ എന്തു വേലയും ചെയ്യും. 'ഇവൻ മിടുമിടുക്കനാണ്, എത്ര ഭേഷായി കളിക്കുമെന്നോ. ഈ കുട്ടികൾക്കു അത്രയൊന്നുമറിഞ്ഞുകൂട' എന്നവർ പറയുമ്പോൾ പ്രഭു പ്രാകൃത ബാലനെന്നപോലെ പൊടിപെടിച്ചു നൃത്തം വയ്ക്കും. 'ഇവന്റെ പാട്ടു നിങ്ങൾ കേട്ടിട്ടുണ്ടോ, അസ്സലായിരിക്കു'മെന്നു ഗോപികൾ പറഞ്ഞാൽ ഉടൻ പാടുകയായി. 'കൃഷ്ണ! ആ പീഠമെടുത്തുകൊണ്ടു വരു, വെണ്ണതരാ'മെന്നു പറഞ്ഞാൽ അവരുടെ കയ്യിലകപ്പെട്ട ഒരു പാവയെന്നപോലെ അതു ചെയ്യും. അതിനെ ചുമന്നു കൊണ്ടു വരാൻ തനിക്കു ശക്തി പോരെന്നു നടിച്ച് സർവ്വശക്തൻ പീഠമെടുത്തു നിൽക്കും. 'അയ്യോപാവം! കൊച്ചുകുട്ടിയല്ലേ, ഇത്രവലിയ ഭാരം എങ്ങനെയെടുക്കും? ആവട്ടെ കൃഷ്ണ! ആ ഇടങ്ങഴിയെടുത്തുകൊണ്ടുവരു'എന്നവർ പറയും. ഉടനെ സർവ്വേശ്വരൻ അതും എടുത്തു കൊണ്ടുവരാൻ ശക്തിപോര എന്നു നടിക്കും. അപ്പോൾ ഗോപികൾ മെതിയടി കൊണ്ടുവരാൻ പറയും. ത്രൈലോക്യനാഥൻ അതിനും തനിക്കു ശക്തി പോരെന്നു നടിക്കും അപ്പോൾ ഗോപികൾ, "കൃഷ്ണ! നിനക്കു ഈ കുട്ടികളോളം ശക്തിയില്ലെ"ന്നു പറഞ്ഞു പരിഹസിക്കും. "ആരുപറഞ്ഞു? വരുവിൻ എന്നോടു യുദ്ധത്തിന്'" എന്നുപറഞ്ഞു കയ്യോങ്ങി പോരിനു തയ്യാറായി നിൽക്കും. ഇങ്ങിനെ തന്റെ പ്രിയഭക്തകളായ ഗോപികളുടെ ദാസനായി, അവർക്കേത്രയും സ്വാധീനനായി, ഓരോ ലീലകൾ ചെയ്തു് അവരെ മേൽക്കുമേൽ തന്നിലേക്കാകർഷിച്ചു. സൌഭാഗ്യവതികളായ ഗോപരമണികൾ പൊന്നുണ്ണിയെ ചേർത്തണച്ചു തലോടിയും കൈകോർത്തുപിടിച്ചു ചാഞ്ചാടിയും വാരിയെടുത്തു മുകന്നും പരമനിർവൃതി അനുഭവിച്ചു.

digitized by www.sreyas.in

ഒരിക്കൽ പഴം വിൽക്കുന്ന ഒരു കിഴവി 'പഴം വേണോ പഴം' എന്നു വിളിച്ചുകൊണ്ടു വന്നു. സർവ്വഫലപ്രദനായ പ്രഭുവിനു പഴം വേണമെന്നു തോന്നി. രണ്ടുണ്ണിക്കൈകളും ചേർത്തു നിറച്ചു ധാന്യമെടുത്തുകൊണ്ട് അവളുടെ അടുക്കലേക്കോടി. ധാന്യം മിക്കതും വഴിനീളെ ചോർന്നു പോയി. ശേഷിച്ച അല്പം ധാന്യം അവളുടെ കുട്ടയിലിട്ടിട്ട് പഴത്തിനുവേണ്ടി ഉണ്ണിക്കൈകളെ നീട്ടി. കണ്ണൻ കിങ്ങിണിയും വളയും കിലുക്കിക്കൊണ്ട് ഓടി വരുന്ന അഴകും, നീട്ടിപ്പിടിച്ച ഉണ്ണിക്കൈകളുടെ ശോഭയും നോക്കി മതിമയങ്ങിയ കിഴവി വാത്സല്യപൂർവ്വം രണ്ടു കൈകളും നിറച്ചു പഴം വെച്ചുകൊടുത്തു. കണ്ണൻ അതുംകൊണ്ട് അകത്തേക്കൊരോട്ടം. കിഴവി തന്റെ കുട്ടയിൽ നോക്കി. എന്തത്ഭുതം! വിലയേറിയ രത്നങ്ങളാൽ അതു നിറഞ്ഞിരിക്കുന്നു!

കൃഷ്ണൻ ചങ്ങാതിമാരോടുകൂടി യമുനാതീരത്തിൽ കളി തുടങ്ങിയാൽ കളി വേണ്ട, ഊണുവേണ്ട, ഉറക്കവും വേണ്ട. എത്ര കളിച്ചാലും മതിവരില്ല, മടങ്ങി വരികയുമില്ല. രോഹിണി പോയി എത്ര വിളിച്ചിട്ടും രാമകൃഷ്ണന്മാർ തിരിഞ്ഞു നോക്കിയില്ല. അവർ ഗൃഹത്തിൽവന്ന് യശോദയോട് 'എന്നെക്കൊണ്ടാവില്ല, നീ തന്നെ പോയി വിളിക്കുക' എന്നു പറഞ്ഞു. യശോദ പുറപ്പെട്ടപ്പോഴേ തന്നെ പുത്രസ്നേഹത്താൽ മുലപ്പാൽ ചുരന്നൊഴുകി. അവർ പ്രേമപൂർവ്വം വിളിച്ചു "കൃഷ്ണ അരവിന്ദാക്ഷ! ഒന്നു വേഗംവരൂ. നീ കളിച്ചു തളർന്നുവല്ലോ, നിനക്കു വിശക്കുന്നില്ലേ മകനെ? രാമ! മകനേ! അനുജനേയുംകൂട്ടി വേഗം വരൂ. നിങ്ങളെ കാണാതെ വ്രജനാഥനും ഉണ്ടിട്ടില്ല, ഈ കുട്ടികളെല്ലാം നിങ്ങളെപ്പോലെയാണോ, നോക്കുവിൻ അവർ കുളിച്ച് ആഹാരവും കഴിച്ചിട്ടാണ് വന്നിരിക്കുന്നത്. നിങ്ങളും കുളിയും ഭക്ഷണവും കഴിഞ്ഞു് വന്നു കളിക്കൂ. വരൂ, മക്കളെ." ഇങ്ങനെയെല്ലാം ഏറെപ്പറഞ്ഞുനോക്കി. ആരുകൂട്ടാക്കാനാണ്! യശോദ ബലമായി രണ്ടുപേരെയും കൈക്കു് പിടിച്ചുകൊണ്ടുവന്നു കുളിപ്പിച്ച് അലങ്കരിച്ച് ചോറൂട്ടി സുഖമായി ഉറക്കി. ഭാഗ്യവതിയായ ആ മാതാവ് സർവ്വലോകേശനിൽ പുത്രവാത്സല്യം ചൊരിഞ്ഞു.

ഇതേവരെ ബൃഹദ്വനത്തിൽ കളിച്ചുനടന്ന ഭഗവാന് ഇനി തന്റെ സാക്ഷാൽ വാസസ്ഥാനമായ വൃന്ദാവനത്തിൽ വിഹരിക്കണമെന്നു തോന്നി. ഭഗവത് സങ്കല്പം ഗോപന്മാരിൽ ഉടനെ പ്രവർത്തിച്ചു. അവർ സംഘം ചേർന്ന് കൃഷ്ണൻ ജനിച്ചതു മുതൽ നേരിട്ട പലപല ആപത്തുകളേയും അനുസ്മരിച്ചു. അപ്പോഴേ ജ്ഞാനവൃദ്ധനും വയോവൃദ്ധനും കൃഷ്ണരാമന്മാരുടെ ഹിതകാരിയുമായ ഉപനന്ദൻ പറഞ്ഞു: "ഇവിടെ ബാലകന്മാർക്കു നാശഹേതുക്കളായ ഉൽപ്പാതങ്ങളേ അടിക്കടി കാണുന്നു. അതിനാൽ ഗോകുലത്തിന്റെ നന്മക്കായി നാം ഉടനെ സ്ഥലം വിടണം. ബാലഘാതകിയായ പൂതനയിൽനിന്നും കൃഷ്ണൻ എങ്ങിനേയോ രക്ഷപ്പെട്ടതും ശകടം അവന്റെമേൽ വീഴാത്തതും ശ്രീഹരിയുടെ അനുഗ്രഹം കൊണ്ടാണ്, നിശ്ചയം. തൃണാവർത്തൻ ഇവനെ കൊല്ലുവാനായി ആകാശത്തിലേക്കു കൊണ്ടുപോയി. ഭഗവദനുഗ്രഹത്താൽ അസുരൻ പാറപ്പുറത്തു വീണു മരിച്ചു. കുട്ടി രക്ഷപ്പെടുകയും ചെയ്തു.

digitized by www.sreyas.in

രണ്ടു വന്മരങ്ങൾ വീണതിന്റെ ഇടയിൽപ്പെട്ടിട്ടും ഇവൻ മരിക്കാത്തതും അച്യുതൻ രക്ഷിച്ചതുകൊണ്ടാണ്. ഇതുപോലെ മേലിലും ആപത്തുകൾ ഉണ്ടാകാൻ പാടില്ലെന്നില്ല. അതിനുമുമ്പ് നമുക്ക ഇവിടം വിട്ടുപോകാം. പുണ്യമലകളോടുകൂടിയതും പശുക്കൾക്കു സമൃദ്ധമായി പുല്ലുള്ളതും, നമുക്കും പശുക്കൾക്കും സുഖമായി വസിക്കാവുന്നതുമായ വൃന്ദാവനമെന്ന ഒരു പുണ്യസ്ഥലമുണ്ട്. എന്റെ അഭിപ്രായം നിങ്ങൾക്കും സമ്മതമാണെങ്കിൽ നമുക്കിപ്പോൾതന്നെ അവിടെ പോയി വസിക്കാം.'' ഉപനന്ദന്റെ അഭിപ്രായം എല്ലാവർക്കും സമ്മതമായി. അവർ ഗോധനാദികളോടു കൂടി വൃന്ദാവനത്തിലെത്തി താമസം തുടങ്ങി. എല്ലാ ഋതുക്കളിലും സുഖവാസയോഗ്യമായ വൃന്ദാവനവും ഗോവർദ്ധനപർവ്വതവും യമുനാനദിയും നദീതടത്തിൽ അവിടവിടെയുണ്ടായിരുന്ന പുളിനങ്ങളും രാമകൃഷ്ണന്മാർക്ക അത്യധികം പ്രീതിയെ ഉളവാക്കി.

മനോഹര ബാലചേഷ്ടിതങ്ങൾ കൊണ്ടും സരസവാണികൾ കൊണ്ടും രാമകൃഷ്ണന്മാർ വ്രജവാസികൾക്ക പരമാനന്ദം നൽകിക്കൊണ്ടു വളന്നു. അവർ സമപ്രായക്കാരോടു ചേന്നു് വത്സങ്ങളെ മേച്ചുതുടങ്ങി. വ്രജത്തിൽനിന്നും അധികം ദൂരെയല്ലാതെ പുല്ലുള്ളസ്ഥലംനോക്കി വത്സങ്ങളെ മേയാനാക്കീട്ട് അവർ ബാലസഹജമായ പലവിധ കളികളിലേർപ്പെടും. മനോഹരമായി ഓടക്കുഴൽ വായിക്കും: കവണങ്ങൾകൊണ്ടു് വൃക്ഷങ്ങളിൽ നിന്നും പഴങ്ങളെ എറിഞ്ഞു വീഴ്ത്തും. ചിലമ്പുകളെ ശബ്ദിപ്പിച്ചുകൊണ്ടു് നയനാനന്ദകരമായി തുള്ളിക്കളിക്കും, പശുക്കളുടേയും കാളകളുടേയും വേഷം കെട്ടി മുക്രയിട്ടുകൊണ്ടു് യുദ്ധംചെയ്തു കളിക്കും, അരയന്നത്തെപ്പോലെ നടക്കും, മയിലിനെപ്പോലെ ആടും, കുയിലിനെപ്പോലെ പാടും, അപ്പോൾ ആ വകജന്തുക്കളും ആ ലീലകൾ കണ്ടു രസിക്കും. ഇങ്ങനെ സർവ്വജ്ഞനായ സർവ്വേശ്വരൻ പ്രാകൃതബാലന്മാരോടു ചേന്നു അവരെപ്പോലെ ക്രീഡിച്ചു രസിച്ചു. ഒരു ദിവസം കംസഭൃത്യനായ ഒരസുരൻ കൃഷ്ണരാമന്മാരെ കൊല്ലണമെന്ന ഉദ്ദേശത്തോടുകൂടി ഒരു പശുക്കുട്ടിയുടെ വേഷത്തിൽ അവരുടെ കൂട്ടത്തിൽ വന്നുകൂടി. ഭഗവാൻ അവനെ അപ്പോൾ തന്നെ കണ്ടറിഞ്ഞു, ജ്യേഷ്ഠനേയും രഹസ്യമായി അറിയിച്ചു. അനന്തരം പശുക്കുട്ടികളെ തൊട്ടുതലോടി നടന്നുനടന്ന ചെന്നു് വത്സാസുരന്റെ പിൻകാൽ രണ്ടും വാലും കൂട്ടിപ്പിടിച്ചു വട്ടത്തിൽ ചുഴററി അടുത്തുകണ്ട ഒരു വൻവൃക്ഷത്തിലടിച്ചുകൊന്നു. അവൻ മരിച്ചപ്പോൾ കപടവേഷം പോയി പർവ്വതംപോലെയുള്ള അസുരശരീരമായികാണപ്പെട്ടു. ആശ്ചര്യചകിതരായ ബാലന്മാർ സാധുവാദം ചെയ്തു് കൃഷ്ണനെ സ്തുതിച്ചു. ഒരു ബാധയൊഴിഞ്ഞ സന്തുഷ്ടിയോടുകൂടി ദേവന്മാർ പുഷ്പവർഷം ചെയ്തു. അസുരവധം കേട്ടു് വ്രജഗോപികൾ വിസ്മയിച്ചു.

പിന്നീടൊരിക്കൽ അവർ വത്സങ്ങളെ തെളിച്ചുകൊണ്ടു് ഒരു തടാകതീരത്തിൽ ചെന്നു. അവിടെ കംസഭൃത്യനായ ബകനെന്ന അസുരൻ പർവ്വതാകാരമായ കൊററിയുടെ രൂപത്തിൽ അവരെ കാത്തിരിക്കുകയായിരുന്നു. അവൻ പാഞ്ഞുവന്നു് കൃഷ്ണനെ അപ്പാടെ വിഴുങ്ങിക്കളഞ്ഞു, അതുകണ്ട പ്രിയവയസ്യരെല്ലാവരും

digitized by www.sreyas.in

ദുഃഖാധിക്യത്താൽ മൂർച്ഛിച്ചു വീണുപോയി. ബകന്റെ വാസ്തുകം, കനൽക്കട്ടയെ വിഴുങ്ങിയാലെന്നപോലെ ചുട്ടു നീറിയതിനാൽ അവൻ പെട്ടെന്നു ഭഗവാനെ ഛർദ്ദിച്ചു. വീണ്ടും രോഷാകുലനായി കൊക്കുകളെ തുറന്നുകൊണ്ടു് കൃഷ്ണനെ കൊത്തിക്കൊല്ലാൻ വന്നു. ഭഗവാൻ ആ കൊക്കുകളിൽ പിടിച്ചുകൊണ്ടു് അസുരനെ പുൽക്കൊടിയെന്നവണ്ണം നിസ്സാരമായി വലിച്ചു കീറിയെറിഞ്ഞു. അസുരന്റെ ഭീമാകാരമായ ശരീരം രണ്ടായി പിളന്നു ദൂരെ വീണു. ദേവന്മാർ സന്തോഷിച്ചു് പുഷ്പവൃഷ്ടി ചെയ്തു. ശ്രീകൃഷ്ണകടാക്ഷത്താൽ ബോധം തെളിഞ്ഞ ബാലന്മാർ അസുരൻ ചത്തതും മുകുന്ദൻ സുരക്ഷിതനായി നിൽക്കുന്നതും കണ്ടു് കുതിച്ചു ചാടി അച്യുതപാദങ്ങളിൽ വീണു നമസ്കരിച്ചു. ചില ബാലന്മാർ കൃഷ്ണനെ കെട്ടിപ്പിടിച്ചനുമോദിച്ചു. അസുരന്റെ വായിൽപെട്ടു് വല്ല മുറിവും പററിയോ എന്നു ചോദിച്ചുകൊണ്ടു് ചിലർ പ്രേമപൂർവ്വം തൊട്ടുതലോടി. ഒരു കേടും സംഭവിച്ചില്ലെന്നു കണ്ടു് ആ നിഷ്കളങ്കബാലന്മാർ ആശ്വസ്തരായി. കുട്ടികൾ ബകവധത്തെപ്പററി പറഞ്ഞതു കേട്ട വ്രജവാസികൾക്കു് അതു വിശ്വസിക്കാൻ കഴിഞ്ഞില്ല. അവർ സ്ഥലത്തു വന്നു കണ്ടു് ആശ്ചര്യസ്തബ്ധരായി നിന്നുപോയി.

രാമകൃഷ്ണന്മാരുടെ ഇപ്രകാരമുള്ള അമാനുഷപരാക്രമങ്ങളേയും മോഹനബാലലീലകളേയും കണ്ടും കേട്ടും പറഞ്ഞും കീർത്തിച്ചും വ്രജവാസികൾ കാലം കഴിച്ചതിനാൽ സംസാരതാപങ്ങൾ അവരറിഞ്ഞതേയില്ല. എല്ലാവരേയുംപോലെ അവക്കും ദുഃഖകാരണങ്ങൾ ഉണ്ടാകാഞ്ഞിട്ടല്ല, ധാരാളമുണ്ടായിരുന്നു. പക്ഷെ അന്തഃകരണം ശ്രീകൃഷ്ണനെക്കൊണ്ടു നിറഞ്ഞിരുന്നതിനാൽ സംസാരദുഃഖത്തിനു അവരുടെ മനസ്സിൽ പ്രവേശിക്കാൻ കഴിഞ്ഞില്ല.

## അദ്ധ്യായം 12.

യത്പാദപാംസുർബഹുജന്മകൃഛ്റതോ
ധൃതാത്മഭിർയോഗിഭിരപ്യലഭ്യഃ
സ ഏവ യദ്ദൃഗ്വിഷയഃ സ്വയം സ്ഥിതഃ
കിം വർണ്ണ്യതേ ദിഷ്ടമതോ വ്രജൌകസാം (12)

[ജന്മജന്മാന്തരങ്ങളിൽ ചെയ്തിട്ടുള്ള മഹാപരിശ്രമം കൊണ്ടും കഠിനതപസ്സു കൊണ്ടും അഥവാ, അനേകം പ്രകാരത്തിലുള്ള കഷ്ടങ്ങൾ അനുഭവിച്ചും ആരാണൊ ഇന്ദ്രിയങ്ങളേയും അന്തഃകരണത്തേയും വശത്താക്കിയിട്ടുള്ളതു്, ആ മഹായോഗികൾക്ക പോലും ഭഗവാൻ ശ്രീകൃഷ്ണന്റെ ചരണകമലരജസ്സു് — ആ പാദപാംസുക്കൾ

digitized by www.sreyas.in

അപ്രാപ്യമാണ്. അങ്ങനെയുള്ള ശ്രീഭഗവാൻ വ്രജവാസികളായ ഗോപബാലന്മാരുടെ കൺമുമ്പിൽ സദാ കളിച്ചുനടന്നില്ലേ? ഇതിലധികം എങ്ങനെ വർണ്ണിക്കാനാണ്? വ്രജവാസികളുടെ സൌഭാഗ്യത്തിന്റെ മഹിമയെ വർണ്ണിയ്ക്കുവാൻ വാക്കുകളെവിടെ?]

## അഘാസുരവധം

ശ്രീശുകൻ പറഞ്ഞു:— ഒരു ദിവസം രാവിലെ പള്ളിക്കുറുപ്പുണർന്നപ്പോൾ ശ്രീകൃഷ്ണനു തോന്നി: "ഇന്നു് മോടിയായി വനഭോജനം കഴിക്കണം. തുടർന്നു ചില ലീലകളും നടത്തണം. അതിനാൽ ജ്യേഷ്ഠൻ വരണ്ട" എന്നു്. ഭഗവാൻ കൊമ്പു വിളിച്ചു് കൂട്ടുകാരെ ഉണർത്തി, സങ്കല്പമാത്രത്താൽ തന്റെ അഭിപ്രായം അവരിലും പകർത്തി. എല്ലാവരും ഉറികളിൽ ഉച്ചഭക്ഷണമെടുത്തു്, കൊമ്പു്, കുഴൽ, വടി മുതലായവയോടുകൂടി വത്സങ്ങളേയും തെളിച്ചുകൊണ്ടു പുറപ്പെട്ടു. എല്ലാവരേയും അമ്മമാർ സാമാന്യമായി അലങ്കരിച്ചുതന്നെയാണയക്കുന്നതു്. എങ്കിലുമവർക്കതു പോരാ. കാട്ടിൽകടന്നു് പീലികൾ, തളിരുകൾ, പൂക്കൾ, മനയോല, ചെങ്കൽപ്പൊടി മുതലായവ സംഭരിച്ചു് സ്വയം അലങ്കരിച്ചുകൊള്ളും. ആർത്തുവിളിച്ചുകൊണ്ടു നടന്നു പോകുമ്പോൾ വഴിയിൽ കാണിക്കുന്ന ചാപല്യങ്ങൾക്കു കണക്കില്ല. ഒരുത്തന്റെ സാധനങ്ങളെ മററവൻ മോഷ്ടിക്കും. ഉടമസ്ഥൻ തിരിഞ്ഞു നോക്കുമ്പോഴേക്കും അവ പല കൈമറിഞ്ഞു കഴിയും. അവൻ കരഞ്ഞുകൊണ്ടു് കൃഷ്ണനോടു സങ്കടം പറയും. അപ്പോൾ ഭഗവാൻ കണ്ടുപിടിച്ചു വാങ്ങിക്കൊടുത്തു സമാധാനിപ്പിക്കും. കൃഷ്ണൻ വനശോഭ നോക്കി രസിച്ചു മുമ്പേ നടക്കും. അപ്പോൾ 'ഞാനാദ്യം കൃഷ്ണനെതൊടു'മെന്നു് ഒരോരുത്തരും പറഞ്ഞു് മത്സരിച്ചോടിച്ചെന്നു നാഥനെ കെട്ടിപ്പിടിക്കും. ചിലർ കുഴലൂതും, ചിലർ കൊമ്പുവിളിക്കും, ചിലർ വണ്ടുകളോടൊപ്പം മൂളും. ചിലർ കുയിലുകളോടു ചേർന്നു പാടും, ചിലർ പറക്കുന്ന പക്ഷികളോടൊപ്പമോടും, ചിലർ അരയന്നങ്ങളെപ്പോലെ നടക്കും, മയിലുകളെപ്പോലെയാടും. ചിലർ മരത്തിൽ കയറി കുരങ്ങന്മാരുടെ വാലിൽ പിടിച്ചുതൂങ്ങും. അവരുടെ കൂടെ കൊമ്പിൽ നിന്നു കൊമ്പിലേക്കു ചാടും. ചിലർ വെള്ളത്തിൽ പ്രതിബിംബങ്ങളെ നോക്കി ഗോഷ്ടി കാണിക്കും. ചിലർ ഗുഹാമുഖത്തിൽ ചെന്നു് ഉറക്കെ വിളിക്കും, പ്രതിശബ്ദം കേൾക്കുമ്പോൾ കലശൽകൂട്ടും. അവരോടൊപ്പം ഭഗവാനും കളിച്ചു രസിക്കും.

ഇപ്രകാരം ഭക്തവത്സലനായ സർവ്വേശ്വരനോടു ചേർന്നു ആ ഗോപാലബാലന്മാരനുഭവിച്ച ആനന്ദമെന്തെന്നുമെത്രയെന്നും പറയുവാനാർക്കു കഴിയും? ജ്ഞാനയോഗികൾക്കു പരബ്രഹ്മമായും ദാസഭാവത്തെ ആശ്രയിച്ച ഭക്തന്മാർക്കു ഇഷ്ടദൈവമായും മായാമോഹിതരായ ജനങ്ങൾക്കു് കേവലം ഗോപാലബാലനായും വിളങ്ങിയ ദേവാധിദേവനോടുകൂടി ക്രീഡിച്ച ബാലന്മാർ എത്ര സുകൃതികളായിരിക്കണം! ആ ഭഗവാന്റെ ശ്രീപാദപങ്കജങ്ങൾ ബഹുജന്മ തപസ്സുചെയ്ത യോഗികൾക്കുപോലും

digitized by www.sreyas.in

അഗമ്യമാണ്. പരിപൂർണ്ണസച്ചിദാനന്ദഘനവസ്തുവായ ബ്രഹ്മം വ്രജവാസികൾക്കെല്ലാം പ്രത്യക്ഷമായി കണ്ടും തൊട്ടും അനുഭവിക്കാനായി മനുഷ്യനായവതരിച്ചു. ഭഗവാൻ അത്രത്തോളം അവർക്കു സുലഭനായനുഗ്രഹിച്ചുവല്ലൊ. അവരുടെ മഹാഭാഗ്യത്തെ ആർക്കു വാഴ്ത്താൻ കഴിയും? അഹോ, കൃപാവിശേഷം!

വത്സങ്ങളെ കാളിന്ദിയിൽ ജലപാനം ചെയ്യിച്ച് നല്ല പുല്ലുള്ളേടത്തു നിർത്തിയിട്ട് ബാലന്മാരെല്ലാവരും കുളി കഴിഞ്ഞ് വീണ്ടും കളിച്ചുകൊണ്ടിരുന്നു. അതുകണ്ടിട്ട് ഒരു മഹാപാപിക്കു സഹിച്ചില്ല. അവന്റെ പേരു തന്നെ അഘൻ (മഹാപാപി) എന്നായിരുന്നു. അമൃതപാനത്താൽ മൃത്യുഭയം തീർന്ന ദേവന്മാർക്കും അവൻ ഒരു പേടിസ്വപ്നമായിരുന്നു. പൂതനയുടേയും ബകന്റേയും അനുജനായിരുന്ന അവന് അവരെ വധിച്ച ശ്രീകൃഷ്ണനോടു തീരാത്ത വൈരമുണ്ടായി. ബാലന്മാർ അപായശങ്കകൂടാതെ കളിക്കുന്നതിനടുത്തു വന്നുനിന്ന് അവൻ ചിന്തിച്ചു: 'എന്റെ രണ്ടുസഹോദരങ്ങളേയും കൊന്നത് ഈ നിൽക്കുന്ന കൃഷ്ണനാണല്ലോ. ഞാൻ ഇവന്റേയും കൂട്ടുകാരുടേയും കഥകഴിച്ച് ആ രക്തം കൊണ്ട് തിലതർപ്പണം ചെയ്ത് എന്റെ ഭ്രാതാക്കളെ തൃപ്തിപ്പെടുത്തും. ഈ കുട്ടികൾ മരിച്ചു കഴിഞ്ഞാൽ ഇവരെ പ്രാണസമാനം സ്നേഹിക്കുന്ന വ്രജവാസികളെല്ലാം താനേ മരിക്കും. അവരെ കൊല്ലാൻ വേറെ പരിശ്രമം ആവശ്യമില്ല.' ഇപ്രകാരം മനക്കോട്ടകെട്ടിക്കൊണ്ട് കംസഭൃത്യനായ ആ ദ്രോഹി എല്ലാ ബാലന്മാരെയുമൊന്നിച്ചു വിഴുങ്ങാൻ തക്കവലിപ്പത്തിൽ ഒരു മലമ്പാമ്പിന്റെ രൂപമെടുത്തു. ഒരു യോജനവിസ്താരമുള്ള ആ പർവ്വതാകാരൻ വൻ ഗുഹപോലെ വായും പിളർന്ന് കൃഷ്ണാദികൾ വരുന്ന വഴിയിൽ കാത്തുകിടപ്പായി. അവന്റെ ആരംഭം ദേവന്മാർ അത്യുൽക്കണ്ഠയോടുകൂടി നോക്കിനിന്നു.

കളങ്കലേശമില്ലാത്ത ഗോപബാലന്മാർ ശ്രീകൃഷ്ണനെ പിന്നിട്ടുകൊണ്ടു കളിച്ചു നടന്നുനടന്ന് പാമ്പു കിടന്നിടത്തുവന്നു. അതിനെ കാണുകയും ചെയ്തു. 'പക്ഷെ അതു വൃന്ദാവനത്തിന്റെ പ്രകൃതിവിലാസമായിട്ടാണ് അവർക്കു തോന്നിയത്! അവർ ആ കാഴ്ചയെ പരസ്പരം ഇപ്രകാരം വ്യാഖ്യാനിച്ചു പറഞ്ഞു: ''കൂട്ടുകാരെ, ഇതു കണ്ടോ?ഒരു മഹാസത്വം കിടക്കുന്നതുപോലെ തോന്നുന്നില്ലേ? ഈ ഗുഹ കണ്ടാൽ നമ്മെയെല്ലാമൊന്നിച്ചു വിഴുങ്ങുവാനായി ഒരു മഹാസർപ്പം വായ പിളർന്നു കിടക്കുന്നതുപോലെയിരിക്കുന്നില്ലേ? രണ്ടുവശത്തുമുള്ള ഗുഹകൾ പാമ്പിന്റെ അധരപ്രാന്തങ്ങളോടു കിടപിടിക്കുന്നു. ഈ ഉന്നതശിഖരങ്ങൾ പാമ്പിൻെറ ദംഷ്ട്രകൾ പോലെ തോന്നിക്കുന്നു. നല്ല നീളവും വീതിയുമുള്ള ഈ പാത അതിൻെറ നാവിനെപ്പോലെയിരിക്കുന്നു. ശൃംഗങ്ങളുടെ ഇടയിൽ കാണുന്ന ഇരുട്ട് അജഗരത്തിൻെറ മുഖാന്തർഭാഗം പോലെ കാണപ്പെടുന്നു. ദുർഗന്ധവും ഉഷ്ണവും കാഠിന്യവുമുള്ള ഈ കാററ് ഒരു പാമ്പിൻെറ ഉള്ളിൽ നിന്നും പുറപ്പെടുന്നതുപോലെ തോന്നിക്കുന്നു. ഇതു അജഗരം തന്നെ, സംശയമില്ല! ഇവൻ നമ്മെ വിഴുങ്ങുമോ? എന്നാൽ ബകാസുരൻ നശിച്ചതുപോലെ ഇവനും നശിക്കും നിശ്ചയം.'' ഇങ്ങനെ സത്യമായ അജഗരത്തെ വൃന്ദാവനശ്രീയായി തെററിദ്ധരിച്ച് രക്ഷിതാവായ കൃഷ്ണനെ തിരിഞ്ഞു നോക്കി

digitized by www.sreyas.in

ഹസിച്ചുകൊണ്ടും കയ്യടിച്ചുകൊണ്ടും അവർ തെരുതെരെ അഘന്റെ വായിലേക്കു കടന്നു. സർവ്വാന്തര്യാമിയായ ശ്രീകൃഷ്ണൻ അതു് ഘോര സത്വമാണെന്നറിഞ്ഞു. അവർ അകത്തു പ്രവേശിക്കാതെ തടുക്കാൻ ഭാവിക്കുന്നതിനുമുമ്പു് അവരെല്ലാം കടന്നു കഴിഞ്ഞിരുന്നു. അസുരൻ വായടച്ചാൽ അവരെല്ലാം നശിച്ചതുതന്നെ. പക്ഷെ അതുസംഭവിച്ചില്ല. അവന്റെ പ്രധാന ലക്ഷ്യമായ ശ്രീകൃഷ്ണനും കൂടി വായ്ക്കകത്തുകടന്നു വരാൻ കാത്തിരുന്നു.

തന്റെ ആശ്രിതർക്കു ഈ സങ്കടം വന്നുവല്ലോ എന്നോർത്തു് സകലാഭയപ്രദൻ കരുണാപരവശനായി. സ്വജനങ്ങൾക്കൊരു കേടും വരുത്താതെ ആ ദുഷ്ടനെ സംഹരിക്കണമെന്നു നിശ്ചയിച്ചു് തന്തിരുവടിയും ഉള്ളിൽ പ്രവേശിച്ചു. അതു കണ്ടു് മേഘത്തിനുള്ളിൽമറഞ്ഞു് നോക്കിനിന്ന ദേവന്മാർ കൂട്ടനിലവിളിയായി. സർവ്വസമർത്ഥനായ പ്രഭു പണ്ടു് വാമനാവതാരത്തിലെന്നപോലെ തന്റെ ആകാരം പെട്ടെന്നു് വളരെ വലുതാക്കി. കണ്ണുകൾ പുറത്തേക്കുതള്ളി, അവൻ പ്രാണവേദന കൊണ്ടുപുളഞ്ഞു്, മലപോലെയുള്ള ശരീരം നാലുപാടുമിട്ടടിച്ചു. അവസാനം ജീവൻ ശിരസ്സുഭേദിച്ചു കൊണ്ടു് നിർഗ്ഗമിച്ചു. അസുരന്റെ വിഷവായുവേററു മരിച്ചു കിടന്ന ബാലന്മാരെ ഭഗവാൻ തന്റെ അമൃതകടാക്ഷത്താൽ ജീവിപ്പിച്ചു് എല്ലാവരുമായി പുറത്തുകടന്നു. അഘാസുരന്റെ ദേഹത്തിൽനിന്നും ഒരു ദിവ്യതേജസ്സു് ആകാശത്തിലേക്കുയന്നതും തിരിച്ചുവന്നു് ശ്രീഭഗവാന്റെ പാദകമലങ്ങളിൽലയിച്ചതും ദേവന്മാർ കണ്ടു് ആശ്ചര്യപ്പെട്ടു. അഘാസുരൻ ഭഗവത്സായൂജ്യം പ്രാപിച്ചു.

അല്ലയോ പരീക്ഷിത്തെ! ഇതിൽ ഒട്ടും ആശ്ചര്യപ്പെടേണ്ടതില്ല. അഖിലലോകനാഥനല്ലേ സാക്ഷാത് ശ്രീകൃഷ്ണൻ? ശ്രീകൃഷ്ണന്റെ ലോകോത്തര സുന്ദരരൂപത്തെ ഒരു പ്രാവശ്യം സ്മരിച്ചുകൊണ്ടു് ശരീരത്യാഗം ചെയ്യുന്നവൻ ഭഗവത്പദം പ്രാപിക്കുന്നു. ഭഗവാൻ അഘന്റെ വായിൽ കടന്നപ്പോൾ തന്നെ അവൻ സർവ്വപാപ വിമുക്തനായിക്കഴിഞ്ഞു. ആ പ്രഭു സാക്ഷാത്തായി ഉള്ളിലിരിക്കവെ പ്രാണാവസാനം വന്ന അസുരൻ ഭഗവത്സായൂജ്യം പ്രാപിച്ചതിലെന്താശ്ചര്യം? ആഹ്ലാദഭരിതരായ ദേവന്മാർ പുഷ്പവൃഷ്ടി ചെയ്തു് തങ്ങളുടെ രക്ഷകനായ സർവ്വേശ്വരനെ സ്തുതിച്ചു. ഗന്ധർവന്മാർ ഗാനം ചെയ്തു. അപ്സരസ്സുകൾ നൃത്തം ചെയ്തു. ബ്രഹ്മജ്ഞന്മാർ വേദഘോഷം മുഴക്കി. ശ്രീനാരദാദികൾ സ്തോത്രം ചെയ്തു. പാർഷദന്മാർ ഉച്ചത്തിൽ ജയഘോഷം മുഴക്കി. ഈ കോലാഹലം സത്യലോകത്തിലിരുന്ന ബ്രഹ്മാവു് സ്പഷ്ടമായി കേട്ടു് എന്തെന്നറിയുവാനായി വൃന്ദാവനത്തിൽ വന്നു് അഘന്റെ സായൂജ്യം കണ്ടു് അതീവ വിസ്മിതനായി. ശ്രീകൃഷ്ണന്റെ അഞ്ചാമത്തെ വയസ്സിൽ നടന്ന ഈ അത്ഭുത ലീലയെ ബാലന്മാർ ഗോകുലവാസികളെ അറിയിച്ചപ്പോൾ ഒരു വർഷം കഴിഞ്ഞിരുന്നു.

തന്നെ മാതൃഗർഭത്തിൽ വച്ചു രക്ഷിച്ചതുപോലെ ബാലന്മാരെ അഘന്റെ ഉള്ളിൽ നിന്നും ഭഗവാൻ രക്ഷിച്ച അത്ഭുതലീലയെ കേട്ടു് കുതൂഹലചിത്തനായ പരീക്ഷിത്തു് ഒരു സംശയം ചോദിച്ചു:— ''ബ്രഹ്മൻ! ഇവൻ മഹന്നിന്ദചെയ്തു് ശാപം

digitized by www.sreyas.in

സമ്പാദിച്ച ക്ഷത്രിയാധമനാണെങ്കിലും നിന്തിരുവടിയുടെ ശ്രീമുഖത്തു നിന്നും ശ്രീകൃഷ്ണകഥാമൃതം പാനം ചെയ്യാനിടവന്നതിനാൽ ധന്യൻ തന്നെ. ശ്രീഹരി കൌമാരത്തിൽ ചെയ്ത ഈ ലീലയെ ബാലന്മാർ ഒരു വർഷം കഴിഞ്ഞു് പൌഗണ്ഡത്തിലാണു് ഗോകുലത്തിലറിയിച്ചതെന്നാണല്ലോ അരുളിചെയ്തതു്. ഈ കാലതാമസത്തിനു് ഭഗവന്മായ തന്നെയായിരിക്കണം കാരണമെന്നു് ഞാനൂഹിക്കുന്നു. കൃപ ചെയ്തു് ഈ സംശയം തീർത്തു തരേണമെ".

മഹാഭക്തനായ പരീക്ഷിത്തിന്റെ ചോദ്യം കേട്ടപ്പോൾ ശ്രീശുകന്റെ ചിത്തം കഥാപുരുഷനായ ശ്രീകൃഷ്ണനിൽ ലയിച്ചു പോയി. ഗുരുദേവൻ ദൃഢസമാധിയിൽ നിമഗ്നനായി വളരെ നേരമിരുന്നു. സഭാവാസികളുടെ അത്യുച്ചത്തിലുള്ള തിരുനാമസങ്കീർത്തനഘോഷത്താൽ ഒരു വിധത്തിൽ ബാഹ്യസ്മരണയുണ്ടായിട്ടു് കഥാശേഷം പറയുവാൻ തുടങ്ങി.

---

## അധ്യായം 13

ബിഭ്രദ്വേണും ജഠരപടയോഃ ശൃംഗവേത്രേ ച കക്ഷേ
വാമേ പാണൌ മസൃണകബളം തത്ഫലാന്യംഗുലീഷു
തിഷ്ഠൻ മദ്ധ്യേ സ്വപരിസുഹൃദോ ഹാസയൻ നർമ്മഭിഃ സ്വൈഃ
സ്വർഗ്ഗേ ലോകേ മിഷതി ബുഭുജേ യജ്ഞഭുഗ്ബാലകേളിഃ (11)

[ആ സമയത്തു് ഭഗവാൻ ശ്രീകൃഷ്ണന്റെ ശോഭ അത്യന്തം അലൌകികമായിരുന്നു. ഭഗവാൻ തന്റെ മോഹനമുരളിയെ അരക്കെട്ടിൽ ഉദരത്തിനു് മുൻഭാഗത്തു് ലാഘവമായി ചെരുകിയിരുന്നു. ശൃംഗവേത്രത്തെ (കൊമ്പും ചൂരൽവടിയും) കക്ഷത്തിൽ ഇടുക്കിപ്പിടിച്ചിരുന്നു. വാമകരത്തിൽ അത്യന്തം മധുരവും ഘൃതമിശ്രിതവുമായ (ദദ്ധ്യന്നം) തൈർ ചോർ ഉരുളയുണ്ടായിരുന്നു. മനോഹരമായ വിരലുകൾക്കിടയിൽ ഇഞ്ചി, നാരങ്ങ, മാങ്ങ മുതലായവയുടെ അച്ചാറും (Pickles) ഉപ്പേരിയും ചെരുകിയിരുന്നു. ഗോപകുമാരന്മാർ ശ്രീഭഗവാനെ ഘേരാവോ ചെയ്തുകൊണ്ടു് നാലുവശത്തും വട്ടമിട്ടിരുന്നിരുന്നു. ശ്രീഭഗവാൻ തന്റെ സഖാക്കളുടെ മദ്ധ്യത്തിൽ "ചമ്രം പടിഞ്ഞിരുന്നു് ബദ്ധശ്രദ്ധം" അല്പാല്പമായി ഭക്ഷിക്കുവാൻ തുടങ്ങി. ഇടയ്ക്കിടയ്ക്കു് തന്റെ വിനോദഭരിയായ വാക്കുകളാൽ ഗോപബാലന്മാരെ ചിരിപ്പിച്ചുകൊണ്ടുമിരുന്നു. ആരാണൊ സമസ്തയജ്ഞങ്ങളുടേയും ഏകമാത്രനായ ഭോക്താവു്, ആ ഭഗവാൻ ഗോപകുമാരന്മാരുമായി ഇങ്ങനെ അത്യത്ഭുതമായ ബാലലീലകൾ ചെയ്തു. സ്വർഗ്ഗത്തിലെ ദേവതകൾ ആശ്ചര്യചകിതരായി ആ ആനന്ദലീലകളെ കണ്ടുകൊണ്ടു് ആകാശമാർഗ്ഗത്തിൽ നിരന്നു നിന്നു.]

digitized by www.sreyas.in

## വത്സസ്തേയം

ശ്രീശുകൻപറഞ്ഞു:— ഹേ ഭഗവതോത്തമ! അങ്ങയുടെ കൃഷ്ണപ്രേമം എന്നെ തരളിതഹൃദയനാക്കുന്നു. അങ്ങയെപ്പോലെയുള്ള ശ്രോതാവിനോടു തന്നെ വേണം കൃഷ്ണകഥ പറയേണ്ടതു്, ശ്രീഹരികഥകളെ കേൾക്കാനഭിരുചിയുള്ളവർ വേറേയും കണ്ടേക്കാം. എന്നാൽ കൃഷ്ണകഥകളെ നവംനവമാക്കാൻ അങ്ങേയ്ക്കുള്ള സാമർത്ഥ്യം അതുല്യമാണ്. പുരുഷോത്തമനിലുള്ള ഭക്ത്യതിശയം തന്നെ അതിനു കാരണം. അങ്ങയെപ്പോലെ കൃഷ്ണകഥാസ്വാദകനായി മൂന്നു ലോകത്തിലും മറ്റൊരാളെ ഞാൻ കാണുന്നില്ല. ശ്രീവാസുദേവനിൽ ഇത്രത്തോളം ഭക്തിയുറച്ച അങ്ങ് മഹാഭാഗ്യവാനാണ്. നല്ല ചോദ്യമാണ് അങ്ങു ചോദിച്ചതു്. ഇനിയും ഇതുപോലെ സംശയങ്ങളുദിച്ചാൽ മടിക്കാതെ ചോദിക്കണം. അതു്എന്റെ സ്മൃതിയെ ഉണർത്താനും ഉത്സാഹം വർദ്ധിപ്പിക്കാനും കാരണമാകും. ശ്രീകൃഷ്ണകഥകളെ എത്രകേട്ടാലാണ് ഭക്തനു തൃപ്തിവരിക? ഒരിക്കലുമില്ല, ഭക്ത്യതിശയത്താൽ കേൾക്കുന്തോറും പുതിയതുപുതിയതെന്നപോലെ പ്രീതിവർദ്ധിക്കും. നശ്വരമായ ദേഹം കൊണ്ടുള്ള ഉത്തമപ്രയോജനം അനശ്വരനായ പ്രഭുവിന്റെ കഥാശ്രവണകീർത്തനാദികൾതന്നെ, സംശയമില്ല. ഭക്തന്മാർ ഒരുമിച്ചുകൂടിയാൽ കഥാശ്രവണകീർത്തനാദികൾ മാത്രമെ ചെയ്യുകയുള്ളൂ. കാമികൾ സംഘം ചേർന്നാൽ കാണുന്നില്ലേ, സ്ത്രീപ്രസംഗം മാത്രമായിരിക്കും വിഷയം. അതെത്ര പറഞ്ഞാലും കേട്ടാലും അവർക്കു മതിവരികയില്ല. അതുപോലെ കൃഷ്ണപ്രേമികൾ ഭഗവാന്റെ ലീലാകഥകൾ എത്ര കേട്ടാലും പുതിയ കഥയെന്നപോലെ അലംഭാവം കൂടാതെ രസിക്കും. അങ്ങയുടെ പ്രശ്നത്തിന്റെ ഉത്തരം അതിരഹസ്യമാണ്. എന്നാലും വത്സല ശിഷ്യന് ഗുരു ഏതുരഹസ്യവും ഉപദേശിക്കുമല്ലോ. അതിനാൽ ഇനിപറയുവാൻ പോകുന്ന ഭഗവത്തത്വത്തെ ശ്രദ്ധാപൂർവ്വം കേട്ടുകൊള്ളുക:—

വ്രജേശ്വരൻ ചങ്ങാതിമാരെ അഘാസുരവക്ത്രത്തിൽ നിന്നും രക്ഷിച്ച് യമുനാപുളിനത്തിൽ കൊണ്ടു പോയിരുത്തി. വത്സങ്ങളെ ജലപാനം ചെയ്യിച്ചിട്ട് തങ്ങൾക്കു കാണത്തക്കവണ്ണം പുല്ലുള്ള സ്ഥലത്ത് മേയാനാക്കി. പ്രകൃതിരമണീയമായ മണൽത്തട്ടിൽ ഉച്ചഭക്ഷണത്തിനായി ഭഗവാനെ ചുററി ബാലന്മാരെല്ലാവരുമിരുന്നു. പ്രിയപ്പെട്ട കൃഷ്ണനെ എല്ലാവർക്കും കണ്ടുകൊണ്ടേയിരിക്കണം. അപ്പോൾ അവരുടെ മുഖം സന്തോഷത്താൽ വികസിക്കും. 'സർവ്വത:പാണിപാദം തൽ സർവ്വതോഽക്ഷിശിരോമുഖ'നായ ജഗന്നാഥന് നാലുഭാഗത്തുമിരുന്നവരെ നോക്കി സംസാരിച്ചു സന്തോഷിപ്പിക്കാൻ ഒരു പ്രയാസവുമില്ലല്ലോ. താമരകേസരത്തെചുററി ദളങ്ങളെന്നപോലെ ഭഗവാനെചുററി ബാലന്മാർ ശോഭിച്ചു.

അനന്തരം ഊണിനുള്ള ആരംഭമായി. ഇലകൾ, മരത്തോലുകൾ, പരന്ന കല്ലുകൾ മുതലായവയിൽ തങ്ങൾ കൊണ്ടുവന്നിട്ടുള്ള പദാർത്ഥങ്ങളെ വിളമ്പി, കൂട്ടുകാർക്കും ഭാഗിച്ചു കൊടുത്തു. പരസ്പരം പരിഹാസമായി 'നിന്റെ അമ്മയ്ക്കു കറി

digitized by www.sreyas.in

വെയ്ക്കാനറിഞ്ഞു കൂട. നോക്കു്, എന്റെ അമ്മ എത്ര നന്നായിവെച്ചിരിക്കുന്നു' എന്നിങ്ങനെ പറഞ്ഞും ചിരിച്ചും ചിരിപ്പിച്ചും അവർ ഭോജനം തുടങ്ങി. ആ സംഘമദ്ധ്യത്തിൽ പ്രശോഭിച്ചിരുന്ന സർവ്വേശ്വരന്റെ ഗോപാലവേഷം ധ്യാനയോഗ്യമാം വണ്ണം അതികമനീയമായിരുന്നു. ഒരു പീതാംബരമുടുത്തു് മറ്റൊന്നു് അരയിൽ മുറുക്കികെട്ടി, ഇടയിൽ വേണുവിനെ തിരുകി ഇടത്തെ കക്ഷത്തിൽ കൊമ്പും വടിയും ഇടത്തെ തൃക്കയ്യിൽ ചോറുരുളയും വിരലുകൾക്കിടയിൽ ഉപ്പേരി, ഉപ്പിലിട്ടതു മുതലായ ഉപദംശങ്ങളും വഹിച്ചുകൊണ്ടു് പ്രഭുവിരാജിച്ചു. ഇടക്കിടക്കു് ഓരോ നർമ്മവിനോദങ്ങൾ തട്ടിവിട്ടു് ബാലന്മാർ വായിലിട്ട ചോറിറക്കുന്നതിനുമുമ്പു പൊട്ടിച്ചിരിപ്പിച്ചു് അവരെ വിഷമിപ്പിക്കും. അവർ പ്രേമപൂർവ്വം കൊടുക്കുന്ന ഭക്ഷ്യങ്ങളെ പ്രിയത്തോടുകൂടി വാങ്ങിക്കഴിക്കും. പരിശുദ്ധമായ യജ്ഞശാലയിൽ വേദവിത്തുക്കളായ വേദിയന്മാർ മന്ത്രതന്ത്രങ്ങളോടുകൂടി വിധിപ്രകാരം ഭക്തിപൂർവ്വം സമർപ്പിക്കുന്ന ഹവിസ്സിനെ ഗ്രഹിക്കുന്ന യജ്ഞേശ്വരൻ, ഇവിടെ കുട്ടികൾ പ്രേമപൂർവ്വം കൊടുത്ത ഉഛിഷ്ടങ്ങളെ അധികം പ്രീതിയോടുകൂടി ഭക്ഷിച്ചു. അതുനോക്കിനിന്ന സ്വർഗ്ഗവാസികൾ ആശ്ചര്യഭരിതരായി സ്തംഭിച്ചു നിന്നുപോയി.

ഇപ്രകാരം നാഥനിൽ കണ്ണും മനസ്സും വച്ചു് ബാലന്മാർ ഭക്ഷിച്ചുകൊണ്ടിരുന്നതിനിടയ്ക്കു് പശുക്കുട്ടികൾ മേഞ്ഞു് നടന്നു് അകലെ പോയി. അവയെ കാണാഞ്ഞപ്പോൾ കുട്ടികൾക്കു് പരിഭ്രമമായി. അവരെണീററു തേടിപ്പോകാൻ ഭാവിച്ചു. അഭയപ്രദൻ അവരോടു് 'നിങ്ങൾ പേടിക്കാതെ ഉണ്ണുവിൻ. ഞാൻ തേടിപ്പിടിച്ചു കൊണ്ടുവരാ'മെന്നു പറഞ്ഞു സമാധാനിപ്പിച്ചിട്ടു് കയ്യിൽ ചോറുരുളയുമായി പുറപ്പെട്ടു.

അല്പം മുമ്പു് അഘാസുരനു സായൂജ്യം കൊടുത്ത ജഗദീശ്വരന്റെ അപ്രമേയവൈഭവത്തെ നേരിൽ കണ്ട ബ്രഹ്മദേവനു് ആ മായാബാലന്റെ അത്ഭുതമോഹനലീലകളെ ഇനിയും കാണണമെന്നു മോഹം തോന്നി. ശ്രീകൃഷ്ണൻ പോയിക്കഴിഞ്ഞപ്പോൾ ബ്രഹ്മാവു് വത്സങ്ങളേയും ബാലന്മാരേയും സ്വന്തം മായാശക്തിയാൽ മറച്ചുകളഞ്ഞു. ഭഗവാൻ കയ്യിൽ ചോറുരുളയുമായി ഒന്നുമറിയാത്ത മട്ടിൽ പർവ്വതങ്ങളിലും ഗുഹകളിലും വള്ളിക്കുടിലുകളിലും വൻകാടുകളിലും വത്സങ്ങളെ തിരഞ്ഞു നടന്നു. അവയെ എങ്ങും കാണാതെ യമുനാപുളിനത്തിൽ മടങ്ങിവന്നപ്പോൾ കൂട്ടുകാരേയും കണ്ടില്ല. വീണ്ടും വത്സങ്ങളേയും ബാലന്മാരേയും തിരഞ്ഞു് ഉച്ചത്തിൽ അവരുടെ പേരുകൾ വിളിച്ചു കൊണ്ടു് നാലുഭാഗത്തും സഞ്ചരിച്ചു. എങ്ങും കാണാതായപ്പോൾ, എല്ലാം ബ്രഹ്മാവിന്റെ വിദ്യയാണെന്നു് സർവ്വജ്ഞനു മനസ്സിലായി. ബ്രഹ്മാവു് സങ്കല്പിച്ചപ്പോൾ തന്നെ സർവ്വാന്തര്യാമി അറിഞ്ഞു കഴിഞ്ഞിരുന്നു, അഥവാ ബ്രഹ്മാവിന്റെ സങ്കൽപത്തിനു തന്നെയും കാരണം ഹൃദയേശ്വരനായ ശ്രീകൃഷ്ണന്റെ പ്രേരണയായിരുന്നു. എങ്കിലും ബ്രഹ്മാവു് സന്തോഷിച്ചുകൊള്ളട്ടെയെന്നതിനായി തന്തിരുവടി തിരഞ്ഞു നടന്നുവെന്നേയുള്ളു.

ശ്രീകൃഷ്ണൻ ഒന്നു മന്ദഹസിച്ചു. "ബ്രഹ്മാവു് എന്റെ കളികണ്ടു സന്തോഷിക്കണമെന്നാഗ്രഹിക്കുന്നു. ആ ഭക്തന്റെ ആഗ്രഹം സാധിപ്പിക്കണം. അതിലുമുപരിയായൊന്നുണ്ടു്. വ്രജത്തിലെ ഗോപികളും ഗോക്കളും പ്രാണാധിക പ്രേമത്തോടുകൂടി

digitized by www.sreyas.in

എന്നെ നിരന്തരം ഭജിക്കുന്നു. ഞാൻ അധികസമയവും മാതാവായ യശോദയുടെ കൂടെയിരിക്കുന്നതിനാൽ അവക്കെന്നെ സർവ്വസ്വാതന്ത്ര്യത്തോടെ ലാളിച്ചാനന്ദിക്കാൻ കഴിയുന്നില്ല. അതിൽ അവക്കതിയായ മനസ്താപമുണ്ട്. അവരെയെല്ലാവരേയും സന്തോഷിപ്പിക്കണം. കുറെക്കാലം അവരോരോരുത്തരുടേയും സന്താനമായുമിരിക്കാം. അവർ സുലഭമായി വാത്സല്യസേവ ചെയ്യാനന്ദിക്കട്ടെ. മാതാവനുഭവിക്കുന്ന ദിവ്യാനന്ദം എല്ലാവക്കും കിട്ടട്ടെ.

ബ്രഹ്മാവിൻെറയും സൃഷ്ടികത്താവായ ജഗദീശ്വരൻ ഇപ്രകാരം സങ്കല്പിച്ചു കൊണ്ട് സ്വയം ബാലന്മാരായും വത്സങ്ങളായും ഭവിച്ചു. അന്നു രാവിലെ ഗോകുലത്തിൽ നിന്നും പുറപ്പെട്ടപ്പോൾ എത്രബാലന്മാരും വത്സങ്ങളുമുണ്ടായിരുന്നുവോ, അതുപോലെ തന്തിരുവടി എല്ലാമായി ഭവിച്ചു, ബാലന്മാരുടെ ആകൃതി, വലുപ്പം, അവയവങ്ങളുടെ പ്രത്യേകതകൾ, വസ്ത്രങ്ങൾ, ആഭരണങ്ങൾ, വടി, കൊമ്പ്, കുഴൽ, പുഷ്പമാലകൾ, സ്വഭാവം, ശബ്ദം, വയസ്സ്, ക്രീഡാസമ്പ്രദായങ്ങൾ, ഇത്യാദികളെല്ലാം അണുമാത്രം വ്യത്യാസം കൂടാതെ അതേപടി ഭഗവാൻ എല്ലാമായി ഭവിച്ചു. അതുപോലെ പശുക്കുട്ടികളുടെയും ആകൃതി, വയസ്സ്, നിറം, അടയാളങ്ങൾ മുതലായവയെല്ലാം കൃഷ്ണൻ തത്സ്വരൂപത്തിൽ സ്വീകരിച്ചു. ഇതേവരെ പ്രാപഞ്ചികന്മാരായിരുന്നവരെല്ലാം ഇപ്പോൾ പരമാർത്ഥസ്വരൂപികളായി കാണപ്പെട്ടു. ഇതേവരേ പ്രാരബ്ധശരീരികളായിരുന്നവർ ഇപ്പോൾ ശ്രീകൃഷ്ണശരീരികളായി ഭവിച്ചു.

വൈകുന്നേരമായപ്പോൾ ഗോകുലത്തിലേക്കുള്ള മടക്കയാത്ര ആരംഭിച്ചു താൻതന്നെയാകുന്ന വത്സങ്ങളെ, താൻതന്നെയാകുന്ന ബാലന്മാർ ആട്ടിത്തെളിച്ചു കൊണ്ടു, താൻ തന്നെയാകുന്ന കൊമ്പും കുഴലും വിളിച്ചുകൊണ്ട് താൻതന്നെയാകുന്ന കൂട്ടുകാരുമായി ആത്തുകളിച്ചു രസിച്ചുകൊണ്ട്, സർവ്വാത്മാവും സർവ്വസ്വരൂപനുമായ ശ്രീഭഗവാൻ ഗോകുലത്തിൽ തിരിച്ചെത്തി. കാണുന്നവക്ക് മുമ്പത്തേതിൽ നിന്നു യാതൊരു വ്യത്യാസവും തോന്നിയില്ല. ചിലർ കൊമ്പുവിളിക്കുന്നു, ചിലർകുഴലൂതുന്നു, ചിലർപാടുന്നു, ചിലർകളിക്കുന്നു, ചിലർ പടവെട്ടുന്നു, ചിലർ ചിരിക്കുന്നു, ചിലർകരയുന്നു, അവരോടൊന്നിച്ചു കൃഷ്ണനുമുണ്ട്. കാണുന്നവക്ക് എല്ലാം വേറെ വേറെ. എന്നാൽ എല്ലാം താൻതന്നെയാണെന്നു ഭഗവാനറിയാം. അതാതു പശുക്കുട്ടികളാകുന്ന ഭഗവാനെ അതാതുതൊഴുത്തിൽ കയററീട്ടു അതാതുഗൃഹത്തിലെ ബാലനായ ഭഗവാൻ അവിടവിടെ വസിച്ചു.

ഭഗവാൻ ഈ ലീല ആരംഭിച്ചതോടുകൂടി ഗോപികൾക്കു പുത്രസ്നേഹം വർദ്ധിച്ചു തുടങ്ങി. അവക്ക്സന്താനങ്ങളുടെ ലാളന പോഷണാദികളിൽ ശ്രദ്ധ അധികരിച്ചു. ബാലന്മാർ വൈകുന്നേരം തിരിച്ചുവരുന്നതിനെ ഉൽക്കണ്ഠയോടുകൂടി പ്രതീക്ഷിച്ചിരിക്കും. അവർവരുന്ന ഘോഷംകേട്ടാൽ ഗൃഹത്തിൽ നിന്നുമിറങ്ങി ഓടിപ്പോയി അവരെ വാരിയെടുത്താലിംഗനം ചെയ്യും. മുലകുടിമാറിയ കുട്ടികളാണെന്നതുംമറന്ന് അതിസ്നേഹത്താൽ ചുരന്നൊഴുകുന്ന സ്തന്യത്തെ കുടിപ്പിക്കും. കാരണം, പ്രേമസ്വരൂപനായ ശ്രീകൃഷ്ണൻ കാരുണ്യത്താൽ പുത്രഭാവം കൊണ്ടനുഗ്രഹിച്ചിരിക്കുകയാണല്ലോ.

digitized by www.sreyas.in

സാക്ഷാത് ഭഗവാനെയാണ് ലാളിക്കുന്നതെന്ന് അമ്മമാർ അറിയുന്നില്ല. അറിയാത്ത കാരണത്താൽ ആനന്ദത്തിനോ ഭഗവത്പ്രസാദത്തിനോ ഒരു കുറവുമില്ല. അഹോ! ഭഗവത്കൃപയുടെ മഹിമാവിശേഷം!

അസംഖ്യം ബാലകൃഷ്ണന്മാർ ദിവസേന രാവിലെ എഴുന്നേററു അമ്മമാരാൽ അലങ്കരിക്കപ്പെട്ട്, ഭക്ഷണം കഴിഞ്ഞു് സാക്ഷാത് ശ്രീകൃഷ്ണനോടുകൂടി കാലിമേയ്ക്കാൻ വൃന്ദാവനത്തിൽ പോകും. പകലെല്ലാം ഉത്സാഹമായികളിച്ച് വൈകുന്നേരം മടങ്ങിവരും. അന്നത്തെ വിശേഷങ്ങളെല്ലാം വർണ്ണിച്ചുകേൾപ്പിച്ച് അമ്മമാരെ രസിപ്പിക്കും. പുത്രഭാവം പൂണ്ട സർവ്വേശ്വരസ്വരൂപികളെ മാതാക്കൾ തൈലം തേച്ചു കുളിപ്പിച്ചലങ്കരിച്ച് രക്ഷകളെചെയ്ത് ഭുജിപ്പിച്ചു ലാളിക്കും. രാത്രിയിൽ അരികത്തു കിടത്തി കഥകളും കേൾപ്പിച്ചു സുഖമായുറക്കും. അതുപോലെ പശുക്കളും വൈകുന്നേരം ഹുങ്കാരം മുഴക്കിക്കൊണ്ട് വത്സങ്ങളെ കാണാനുള്ള ആവേശത്താൽ വ്രജത്തിലേക്കു പാഞ്ഞുവരും. തൊഴുത്തിൽ പ്രവേശിച്ചുടനെ വത്സരൂപത്തിൽ നിൽക്കുന്ന ഭഗവാനെ സ്നേഹകാതരതയോടുകൂടി നക്കിയുരുമ്മി ചുരന്നൊഴുകുന്ന മുലകളെ തൃപ്തിയാവോളം കൊടുത്തൂട്ടും.

ഗൃഹങ്ങളിലും ഗോഷ്ഠങ്ങളിലും കാര്യങ്ങളെല്ലാം പൂർവ്വസ്ഥിതിയിൽ തന്നെ നടന്നുവെങ്കിലും ഒരു വ്യത്യാസം മാത്രം കാണാൻ കഴിഞ്ഞു. ഗോപികൾക്കും പശുക്കൾക്കും തങ്ങൾ പെററ മക്കളേക്കാൾ പുതിയ ബാലന്മാരിൽ പുത്രസ്നേഹം എത്രയോ അധികരിച്ചു. ശ്രീകൃഷ്ണന് എല്ലാ ഗോപികളിലും അവരുടെ പുത്രന്മാരെപ്പോലെ "അമ്മ" എന്ന സ്നേഹഭാവമുണ്ടായിരുന്നു. എന്നാൽ 'ഇതെന്റെ അമ്മ, ഞാനവരുടെ പുത്രൻ, മററവർ വേറെ' എന്ന മായാകാര്യമായ ഭേദബുദ്ധിയില്ലായിരുന്നു. ഗോപികൾക്കു മുമ്പെല്ലാം തങ്ങളുടെ മക്കളേക്കാൾ ശ്രീകൃഷ്ണനിൽ അധികം സ്നേഹമുണ്ടായിരുന്നു. ഇപ്പോൾ അത്രതന്നെ സ്നേഹം തങ്ങളുടെ പുത്രരിലുമുണ്ടായി. അതു ദിനംപ്രതി വർദ്ധിച്ച് നിസ്സീമമായിത്തീർന്നു.

ഇപ്രകാരം വത്സങ്ങളായും ബാലന്മാരായും ഭവിച്ച മഹാപ്രഭു, വത്സങ്ങളെ പാലിക്കുന്നവനെന്ന വ്യാജേന, തന്നെ താൻതന്നെ രക്ഷിച്ചുകൊണ്ട് വനത്തിലും വ്രജത്തിലുമായി ഒരു വത്സരം കഴിച്ചു. ഒരു വർഷം തികയുവാൻ അഞ്ചോ ആറോ ദിവസങ്ങളുള്ളപ്പോൾ ഒരുനാൾ രാമകൃഷ്ണന്മാരും ചങ്ങാതിമാരും കാലിമേച്ചു നടന്ന് ഗോവർദ്ധന സാനുവിലെത്തി. അപ്പോൾ മലമുകളിൽ ദൂരെ മേഞ്ഞുകൊണ്ടിരുന്ന പശുക്കൾ വത്സങ്ങളെ കണ്ടു. ഉടനെ എല്ലാം മറന്ന് വാലും തലയുമുയർത്തി ഹുങ്കാരം മുഴക്കി അകട്ടിൽ നിന്നു പാലൊഴുക്കിക്കൊണ്ട് മുൾക്കാടുകളിൽ കൂടി പാഞ്ഞുചെന്ന് വത്സങ്ങളുടെ അടുത്തെത്തി, ആവേശപൂർവ്വം നക്കിയുരുമ്മിക്കൊണ്ട് പാൽ കുടിപ്പിച്ചു. ഗോപന്മാർ പുറകെ ഓടി എത്ര തടുത്തിട്ടും പശുക്കൾ അനുസരിച്ചില്ല. അവക്കു ലജ്ജയും കോപവുമുണ്ടായി. പശുക്കളെ മേയ്ക്കുന്ന സ്ഥലത്തിനടുത്ത് വത്സങ്ങളെ എന്തിനു കൊണ്ടുവന്നുവെന്നു ബാലന്മാരെ ശാസിക്കാനാണ് അവർ വന്നതു്.

digitized by www.sreyas.in

പക്ഷെ അവരും ബാലകൃഷ്ണന്മാരെ കണ്ടു മോഹിച്ച് പ്രേമാവേശത്തോടുകൂടി കെട്ടിയണച്ച് വാത്സല്യാശ്രുക്കളൊഴുക്കിനിന്നതേയുള്ളു. അൽപനേരം കഴിഞ്ഞു് അവർ ഒരു വിധത്തിൽ പശുക്കളേയും തെളിച്ചുകൊണ്ടു് മടങ്ങിപ്പോയി. ആ അത്ഭുതലീലയെ ക്കുറിച്ച് അതുവരെ ബലരാമനറിഞ്ഞിരുന്നില്ല. അതിനാൽ താൻ കണ്ട കാഴ്ച രാമനെ ആശ്ചര്യഭരിതനാക്കി.

ബലരാമനാലോചിച്ചു: "ഇതെന്തത്ഭുതം! സർവ്വാത്മാവായ ശ്രീവാസുദേവനിൽ വ്രജവാസികൾക്കെല്ലാം നിസ്സീമമായ സ്നേഹമുള്ളതിൽ ആശ്ചര്യപ്പെടേണ്ടതില്ല. എന്നാലിപ്പോൾ അത്ര തന്നെ സ്നേഹം സ്വന്തം കുട്ടികളിലും, പശുക്കൾക്ക് വത്സങ്ങളിലും ഉണ്ടായിക്കാണുന്നു. അവർക്ക് മാത്രമല്ല, എനിക്കും കൂടി ഈ കുട്ടികളിലും വത്സങ്ങളിലും അഭൂതപൂർവ്വമായ സ്നേഹാതിശയമുണ്ടായിരിക്കുന്നു. കാരണമെന്തെന്നറിയാൻ കഴിയുന്നില്ല. ആരുടെയെങ്കിലും മായാപ്രയോഗമായിരിക്കുമോ? ശ്രീകൃഷ്ണനിലെന്നപോലെ തങ്ങളുടെ മക്കളിലും അമ്മമാർക്ക് പ്രേമമുണ്ടാവട്ടെ എന്നതിനായി വ്രജദേവതകൾ ചെയ്തമായയാണോ? ശ്രീകൃഷ്ണനിൽ ഇവർക്ക് നിറഞ്ഞിരിക്കുന്ന സ്നേഹത്തെ കുറച്ചു കാണിക്കാൻ അസുരന്മാർ ചെയ്തമായാപ്രയോഗമാണോ? അങ്ങിനെയായിരിക്കുകയില്ല. എന്റെ പ്രഭു വസിക്കുന്നിടത്ത് അവരുടെ മായ ഫലിക്കുകയില്ല, നിശ്ചയം. എന്നു തന്നെയല്ല. അവർക്കാർക്കും എന്നെ മോഹിപ്പിക്കാൻ സാധ്യവുമല്ല. അതിനാൽ ഇവിടെ കണ്ടതെല്ലാം എന്റെ സ്വാമിയായ ശ്രീകൃഷ്ണന്റെ മായാവിലാസംതന്നെ, സംശയമില്ല."

ഇപ്രകാരം നിശ്ചയബുദ്ധിയോടുകൂടിയ രാമൻ വീണ്ടും നോക്കിയപ്പോൾ എല്ലാ ബാലന്മാരേയും പശുക്കുട്ടികളേയും വൈകുണ്ഠനാഥനായ ശ്രീകൃഷ്ണനായികണ്ടും അത്ഭുതസ്തബ്ധനായി ശ്രീഭഗവാനോടു പറഞ്ഞു: "ഹേ, സർവ്വേശ്വര! ഈ ഗോകുലബാലന്മാരും വത്സങ്ങളും ഞാൻ ധരിച്ചിരുന്നതുപോലെ ദേവന്മാരോ, ഋഷികളോ അല്ല, ഇവിടെ പാലിക്കുന്ന ഗോപബാലരെന്നും പാലിക്കപ്പെടുന്ന വത്സങ്ങളെന്നുമുള്ള ഭേദവും കാണുന്നില്ല. എന്തെന്നാൽ സകലരിലും അവിടുന്നു് അഭേദമായി വിളങ്ങുന്നു. നിന്തിരുവടിയിൽ നിന്നന്യമായി ഇവിടെ ഞാനൊന്നും കാണുന്നില്ല. അതിനാൽ ഇതിന്റെ പരമാർത്ഥം വേർതിരിച്ചു പറഞ്ഞുതരേണമേ." ഇപ്രകാരം ശ്രീബലഭദ്രൻ പ്രാർത്ഥിച്ചപ്പോൾ ഒരു സംവത്സരമായി താൻ നടത്തിയ ലീലയെ ഭഗവാൻ പറഞ്ഞുകൊടുത്തു.

ഭൂലോകത്തിലെ കണക്കനുസരിച്ച് ഒരു കൊല്ലം തികഞ്ഞു. ബ്രഹ്മാവിന്റെ കാലപ്രമാണപ്രകാരം ഒരു ത്രുടി മാത്രമേ കഴിഞ്ഞുള്ളു. ബ്രഹ്മാവു വന്നു നോക്കി "ഗോകുലത്തിലെ ഗോപാലബാലരും വത്സങ്ങളും എന്റെ മായാശയനത്തിൽ ഇപ്പോഴും കിടക്കുന്നു, ഇനിയും എഴുന്നേററിട്ടില്ല. എന്നാൽ അവരെയെല്ലാം ഇവിടേയും കാണുന്നുമുണ്ടു്. ഇവരിൽ ആരാണ് പരമാർത്ഥമായിട്ടുള്ളവർ ആരാണ് മായാകൽപിതർ എന്നറിയുന്നില്ലല്ലോ" എന്നു ഭ്രമിച്ച് ഒന്നുമറിയാൻ കഴിയാതെ

digitized by www.sreyas.in

കഴങ്ങി. ഒരു പിടിയും കിട്ടാതെ ബ്രഹ്മാവ് ആകെ അബദ്ധത്തിലായി. വിശ്വമെല്ലാം മോഹിപ്പിക്കുന്ന മായാമയനെ മോഹിപ്പിക്കാൻ പുറപ്പെട്ടിട്ട് ഒടുവിൽ മോഹിച്ചതു് ബ്രഹ്മാവു തന്നെയായിരുന്നു. ജ്യോതിസ്സൂര്യന്റെ മുമ്പിൽ മിന്നാമിനുങ്ങ് എത്ര തുച്ഛം! സ്വന്തം സാമർത്ഥ്യപ്രകടനം ചെയ്യാതെ ശ്രീഭഗവാൻ കാണിക്കുന്ന ലീലകളെ കണ്ടു സന്തോഷിച്ചു സേവിച്ചാൽ മതിയായിരുന്നു!

ബ്രഹ്മാവിന്റെ മോഹം ഇതുകൊണ്ടും തീർന്നില്ല. അതാ ബ്രഹ്മാവ് നോക്കിനിൽക്കവെ സകല ബാലന്മാരും വത്സങ്ങളും ശ്രീനാരായണസ്വരൂപികളായി മാറുന്നു. എല്ലാവരും ഘനശ്യാമന്മാരായി പീതാംബരധാരികളായി ശംഖചക്രഗദാപത്മങ്ങൾ ധരിച്ച ചതുർഭുജരായി കിരീടകുണ്ഡലഹാരവനമാലാധരന്മാരായി, കൌസ്തുഭരത്നം, തോൾവളകൾ, കൈവളകൾ, നൂപുരങ്ങൾ, മോതിരങ്ങൾ, കടിസൂത്രങ്ങൾ എന്നിവ ധരിച്ചവരായി, ബഹുജന്മസുകൃതികളായ ഭക്തന്മാരാൽ സമർപ്പിക്കപ്പെട്ട നവതുളസീമാലകളാൽ ആപാദചൂഡം വിളങ്ങുന്നവരായി കാണപ്പെട്ടു. ഓരോ മൂർത്തിയേയും ചുററി ബ്രഹ്മാവു മുതൽ പുൽക്കൊടിവരെയുള്ള സകലചരാചരങ്ങളും മൂർത്തിമത്തുക്കളായി നിന്നുകൊണ്ടു് പൂജ, നമസ്കാരം, നൃത്തം, ഗീതം മുതലായവ ചെയ്തു് വെവ്വേറെ ഉപാസിക്കുന്നു. അണിമാദിസിദ്ധികളും, നാനാശക്തികളും വിഭൂതികളും ഇരുപത്തിനാലു തത്വങ്ങളും ദിവ്യരൂപം ധരിച്ചുപാസിക്കുന്നു. സർവ്വേശ്വരന്റെ മഹിമകളുംപ്പെട്ട കാലം, പരിണാമഹേതുവായ സ്വഭാവം, സംസ്കാരം, കാമം, കർമ്മം, ത്രിഗുണങ്ങൾ എന്നിവ മൂർത്തിമത്തുക്കളായി സേവിച്ചുനിൽക്കുന്നു.

ഉപനിഷദ്രഷ്ടാക്കൾക്കുപോലും അറിയപ്പെടാൻ കഴിയാത്ത മഹിമയോടു കൂടിയവയും, സത്യ, ജ്ഞാന, അനന്താനന്ദരസസ്വരൂപികളുമായ എണ്ണമററ ശ്രീകൃഷ്ണമൂർത്തികളെ ബ്രഹ്മാവ് ഏകകാലത്തിൽ കണ്ടു് സംഭ്രമിച്ചു. അത്യാശ്ചര്യകരമായ തേജോവിശേഷത്തോടുകൂടിയ ആ മൂർത്തികളുടെ ദർശനത്താൽ തന്റെ മനസ്സുൾപ്പെടെയുള്ള പതിനൊന്നിന്ദ്രിയങ്ങളും നിശ്ശേഷം സ്തംഭിച്ചു്, ബ്രഹ്മാവ് വ്രജദേവതയുടെ മുമ്പിൽ ഒരു മരപ്പാവയെന്നപോലെ മൂകനായി നിന്നുപോയി.

മായാതീതനും അചിന്ത്യമഹിമാവും സ്വയം പ്രകാശനും സച്ചിദാനന്ദസ്വരൂപനും 'നേതി നേതി' എന്ന ശ്രുതിവാക്യങ്ങളാൽ പ്രതിപാദ്യനുമായ ഭഗവാൻ ഇപ്പോൾ തനിക്കു കാണിച്ചുതന്ന ദൃശ്യം എന്തെന്നൂഹിക്കാൻ പോലും ലോകസ്രഷ്ടാവിനു കഴിഞ്ഞില്ല. അനന്തവിഷ്ണുസ്വരൂപങ്ങളുടെ ഏകോപിച്ച പ്രഭാപൂരത്തെ നോക്കാൻ പോലും ശക്തിയില്ലാതെ മോഹപരവശനായി തളർന്നു നിൽക്കുന്ന ബ്രഹ്മാവിൽ സർവ്വേശ്വരനു് കാരുണ്യം തോന്നി, ഇത്രയുംമതിയെന്നു നിശ്ചയിച്ചു് തന്റെ മായയെ പിൻവലിച്ചു. തൽക്ഷണം അമൃതവർഷമേററാലെന്നപോലെ ചതുർമുഖൻ മോഹത്തിൽനിന്നുമുണർന്നു് ദേഹബോധവും ബാഹ്യബോധവുമുണ്ടായി നാലു ഭാഗത്തും നോക്കി. സർവ്വസമ്പത്സമൃദ്ധവും ശ്രിയഃപതിയുടെ ആവാസസ്ഥാനവും, തന്മൂലം ജാത്യാവൈരികളായ പ്രാണികൾ വൈരം മറന്നു് ഉററസുഹൃത്തുക്കളെപ്പോലെ വസിക്കുന്നതുമായ വൃന്ദാവനത്തെയും ഉണ്ണിക്കൃഷ്ണനെയും മുമ്പിൽകണ്ടു.

digitized by www.sreyas.in

ഒരു സംവത്സരം മുമ്പ് കയ്യിൽ ചോറുരുളയോടുകൂടി പ്രിയ വയസ്യരേയും വത്സങ്ങളേയും കാണാതെ തേടിനടന്നു മനംകലങ്ങിയ നന്ദബാലനെ അതേഅവസ്ഥയിൽ ഇപ്പോഴുംകണ്ടു: കോടാനുകോടി ബ്രഹ്മാണ്ഡങ്ങളോടുകൂടിയ ഈ മഹാപ്രപഞ്ചം താൻതന്നെ, തന്നിൽനിന്നന്യമായിട്ടൊന്നുമില്ലെന്നു കാണിച്ചു കൊടുത്ത ത്രിവിക്രമൻ, ഇപ്പോഠം തന്നിൽനിന്നന്യരായവരെ തേടിനടക്കുന്നു. സർവ്വജഗത് കാരണനായ പൂർണ്ണബ്രഹ്മം താനൊരു ഗോപബാലൻമാത്രമാണെന്നു നടിയ്ക്കുന്നു. താനെങ്ങും നിറഞ്ഞവനാണെങ്കിലും അഞ്ചുവയസ്സുള്ള ബാലനെപ്പോലെ ഓടികളിയ്ക്കുന്നു. താൻ എല്ലാമറിയുന്നവനാണെങ്കിലും ഒന്നുമറിയാത്തവനെപ്പോലെ ചങ്ങാതിമാരിൽനിന്നും ഒററപ്പെട്ട് പരിഭ്രമിച്ച് കലങ്ങിയ കണ്ണുകളോടെ കാണപ്പെടുന്നു. അപരിച്ഛിന്നൻ പരിച്ഛിന്നനെപ്പോലെ സഞ്ചരിക്കുന്നു. ബ്രഹ്മാണ്ഡങ്ങളെയെല്ലാം ആട്ടിവയ്ക്കുന്ന മായക്ക് അധിപനായ ലോകനാഥൻ, കയ്യിൽ ചോറുരുളയും വച്ചുംകൊണ്ട് പരാധീനനായി നിൽക്കുന്നു.

പക്ഷെ, ഈ വിരോധാഭാസത്തെ കണ്ടിട്ട് ബ്രഹ്മാവ് ഇപ്പോഠം വഞ്ചിതനായില്ല. തന്റെ ഹംസവാഹനത്തിൽ നിന്നും പെട്ടെന്നിറങ്ങി ഭഗവാൻെറ പാദമൂലത്തിൽ വീണു സാഷ്ടാംഗം നമസ്കരിച്ചു. നാലു ശിരസ്സുകളിലേയും കിരീടങ്ങഠം കൊണ്ട് ഉണ്ണിക്കണ്ണൻെറ കുഞ്ഞിക്കാലുകളെ സ്പർശിച്ചു. ആ പൊന്നു തൃച്ചേവടികളെ ബാഷ്പധാരകൊണ്ടഭിഷേകം ചെയ്തു, വീണ്ടും വീണ്ടും നമസ്കരിച്ചിട്ടും മതിവന്നില്ല. കാരണം താൻ കണ്ട മഹാപ്രഭാവൈശ്വര്യങ്ങളുടെ ഉറവിടമായ പ്രഭുവിനെ എത്ര നമസ്കരിച്ചാൽ മതിയാകും! ഒടുവിൽ നമസ്കാരങ്ങളെ ഒരു വിധം മതിയാക്കി സാവധാനം എഴുന്നേററ് നിന്ന് അത്യധികം വിനയാദരപൂർവ്വം കൈവല്യനാഥനായ മുകുന്ദൻെറ തിരുമുഖത്തേക്കു നോക്കി. അശ്രുക്കഠം ധാരധാരയായി പ്രവഹിച്ചു. ലജ്ജാഭാരത്താൽ തലതാഴ്ത്തി രണ്ടു കൈകളും മൂർദ്ധാവിൽ ചേർത്തു നിന്നു. വികാരാവേശം ശമിച്ച് സംസാരിക്കാറായപ്പോഠം, പ്രിയ ഭഗവാൻെറ ചരണകമലങ്ങളിൽ മനസ്സുറപ്പിച്ചു കൊണ്ട് അതിദയനീയഭാവത്തോടുകൂടി ഇടറിയ വാക്കുകളാൽ ക്ഷേതിതരളിതനായി സ്തുതിച്ചു.



digitized by www.sreyas.in

# അദ്ധ്യായം 14

കോ വേത്തി ഭൂമൻ ഭഗവൻ പരാത്മൻ!
യോഗേശ്വരോതീർഭവതസ്ത്രിലോക്യാം
ക്വ വാ കഥം വാ കതി വാ കദേതി
വിസ്താരയൻ ക്രീഡസി യോഗമായാം (21)

[ഭഗവൻ! നിന്തിരുവടി അനന്തനായ പരമാത്മാവും യോഗേശ്വരേശ്വരനുമാണ്. നിന്തിരുവടി സ്വന്തം യോഗമായയെ വിസ്താരം ചെയ്തുകൊണ്ട് (മുൻനിർത്തിക്കൊണ്ട്) ലീലകൾ ചെയ്യുന്നു. ആ ലീലകളുടെ രഹസ്യമറിയുവാൻ മൂന്നു ലോകത്തിലും ആരാണുള്ളതു്? ഹേ പ്രഭോ! നിന്തിരുവടിയുടെ ലീലാരഹസ്യമറിയുന്നതിനും, എന്തിനാണ് ഈ ലീലകൾ എന്നറിയുന്നതിനും എപ്പോൾ, ഏതു സമയത്തു്, എത്രയെത്ര ലീലകൾ എന്നറിയുന്നതിനും ആർക്കാണ് കഴിയുന്നതു്?]

## ബ്രഹ്മസ്തുതി

ശ്രീശുകൻ പറഞ്ഞു: സർവ്വേശ്വരന്റെ മഹിമാ പ്രഭാവത്തെക്കുറിച്ച് തനിക്കൊന്നും തന്നെ അറിഞ്ഞുകൂടെന്ന് ചതുർമുഖന് നല്ലവണ്ണം ബോദ്ധ്യമായി. അതിനാൽ ഭഗവന്മഹിമയെ വിസ്തരിച്ച് സ്തുതിക്കുക എന്ന മഹാസാഹസത്തിനു പുറപ്പെട്ടില്ല. തത്സമയം തന്റെ മുമ്പിൽ കാണുന്ന നന്ദനന്ദനനായ ബാലഗോപാലനെ സ്തുതിക്കാൻ കഴിഞ്ഞാൽ താൻ കൃതാർത്ഥനായെന്ന ഭാവത്തിൽ ഭയഭക്തിയോടുകൂടി ഉണർത്തിച്ചു:—

സ്തവ്യരൂപനായ ഹേ, ഭഗവൻ! നീലമേഘശ്യാമവർണ്ണനായി, മിന്നൽ പ്രഭയൊത്ത മഞ്ഞപ്പട്ടുടുത്തു്, കുന്നിക്കുരുകൊണ്ടുള്ള കണ്ഠാഭരണമണിഞ്ഞു, തിരുമുടിയിൽ പീലിചാർത്തി, തിരുമാറിൽ വനമാലയും ധരിച്ച്, കക്ഷത്തിൽ വടിയും, അരക്കെട്ടിൽ മുരളിയും, ഇടത്തുകൈയ്യിൽ ചോറുരുളയും വെച്ചുകൊണ്ട് മാർദ്ദവമേറിയ തൃപ്പാദങ്ങളോടും കൂടി പശുബാലഭാവത്തിൽ ദർശനം തന്നരുളുന്ന നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നു.

ഹേ ദേവ! അവിടുന്ന് ഭക്താനുഗ്രഹത്തിനായി ഓരോരോ സന്ദർഭങ്ങളിൽ സ്വേച്ഛയാ ഓരോ മനോഹര രൂപം ധരിക്കുന്നു. ഇപ്പോൾ എന്നെ അനുഗ്രഹിക്കാനായി ദർശിപ്പിച്ച ബാലഗോപാലസ്വരൂപം പഞ്ചഭൂതസംബന്ധലേശമില്ലാത്ത ശുദ്ധസത്വമായ ചിന്മയരൂപമാണ്. ഇതിന്റെ മഹിമയെ ബ്രഹ്മാവായ ഞാൻ പോലുമറിയുന്നില്ല, എന്നിരിക്കെ മററാർക്കുതന്നെ അറിയുവാൻ കഴിയും?

എന്നാൽ ജന്മസാഫല്യം നേടുവാൻ നിന്തിരുവടിയുടെ സാക്ഷാത് തത്വജ്ഞാനത്തിനായി പ്രയാസപ്പെടേണ്ട ആവശ്യമില്ലല്ലോ. വളരെ സുലഭവും സുഖസാദ്ധ്യവുമായ ഒരു സദാചാരം നിലവിലുണ്ട്. സുകൃതികളായ മഹാത്മാക്കൾ

digitized by www.sreyas.in

അവിടുത്തെ കല്യാണഗുണങ്ങളെയും മനോഹരലീലകളെയും സദാ കീർത്തിച്ചു കൊണ്ടിരിക്കും. അവരെ വിനയപൂർവ്വം സമീപിച്ച് ആ കഥകളെ അവധാന പൂർവ്വം കേൾക്കണം, കേട്ടതിനെ നിരന്തരം മനനം ചെയ്യണം, കീർത്തിക്കണം; അപ്പോൾ ചിത്തം താനേ ആർദ്രമായി നിന്തിരുവടിയിൽ സുഖമായി പററിനിൽക്കും. ആ അവസ്ഥ സുദൃഢമായി കൈവന്ന ഭക്തനു് അവിടുന്നു കൃപചെയ്തു് ദർശനം കൊടുത്തനുഗ്രഹിക്കുന്നു. ഭക്തവാത്സല്യാധിക്യത്താൽ അവനു സ്വാധീനനായും ഭവിക്കുന്നു. ഇത്ര സുലഭമായ ഭക്തിമാർഗ്ഗത്തെ വിട്ടു് കേവലനിർഗ്ഗുണജ്ഞാനപ്രാപ്തിക്കായി അശ്രാന്തപരിശ്രമം ചെയ്യുന്നവർക്കു നിന്തിരുവടിയെ കിട്ടുന്നില്ല. അവരുടെ കഠിനമായ ജ്ഞാനാഭ്യാസത്തിന്റെ ഫലം ക്ലേശം മാത്രമാണ് — അരിക്കുവേണ്ടി ഉമിയെ കുത്തുന്നതുപോലെ.

ഹേ അച്യുത! ഭക്തി ഒന്നുകൊണ്ടു് നിന്തിരുവടിയെ അനായാസമായി പ്രാപിക്കാമെന്നതിനു് സദാചാരം പ്രമാണമായുണ്ടല്ലൊ. അനേകം യോഗികൾ ബഹുകാലം യമനിയമാദികളെ അഭ്യസിച്ചു്, പ്രാണനേയും ഇന്ദ്രിയങ്ങളേയും ബലമായി പിടിച്ചു നിർത്തി, നാമവും രൂപവും ഗുണവുമില്ലാത്തതും, എല്ലാ സങ്കല്പങ്ങൾക്കും അതീതമാണെന്നു് അവർ തന്നെ സമ്മതിക്കുന്നതുമായ ബ്രഹ്മത്തെ ധ്യാനിച്ചുധ്യാനിച്ചു് (ധ്യാനിക്കുന്നതായി ഭാവിച്ചു്) വശംകെട്ടു് ജ്ഞാനാനുഭവം കിട്ടാതെ, നിരാശാഗർത്തത്തിൽ വീണശേഷം ആ വ്യർത്ഥപരിശ്രമത്തിൽ നിന്നും നിവൃത്തിക്കാൻ നിർബന്ധിതരാകുന്നു. പിന്നീടു്, പ്രാരബ്ധവശാൽ ചെയ്യുന്ന സകലകർമ്മങ്ങളേയും നിന്തിരുവടിയുടെ പ്രീതിക്കുമാത്രമായി സമർപ്പിച്ചു്, തന്മൂലം ചിത്തശുദ്ധി കൈവന്നു്, കഥാശ്രവണകീർത്തനാദികളിൽ രുചിയുണ്ടായി നിർമ്മലഭക്തി സമ്പാദിച്ചു് പരമാനന്ദമൂർത്തിയായ അവിടുത്തെ ശ്രീപാദങ്ങളെ പ്രാപിക്കുന്നു.

ഹേ ഭൂമൻ! ലോകസംഗ്രഹാർത്ഥം ഇപ്പോൾ സ്വീകരിച്ചിരിക്കുന്നതും മാംസചക്ഷുസ്സിനു വിധേയമായതുമായ ഈ സഗുണമൂർത്തിയുടെ മഹിമയെ നിർണ്ണയിച്ചറിയുവാൻ ആർക്കും സാധ്യമല്ല എന്നിരിക്കെ നിർഗ്ഗുണബ്രഹ്മത്തെ അറിയുവാൻ സാദ്ധ്യമല്ലെന്നു പറയേണ്ടതില്ലല്ലോ? ജ്ഞാനസ്വരൂപമായ നിർഗ്ഗുണബ്രഹ്മത്തെ അമലാന്ത:കരണരായ അപൂർവ്വം ചില മഹായോഗികൾ സമാധികാലത്തിൽ മാത്രം അനുഭവിക്കുന്നുണ്ടാവാം. ഭൂമിയിലുള്ള മണൽത്തരികളെണ്ണുന്നതുപോലെയുള്ള ആ മഹാസാഹസത്തിനു എന്തിനു ക്ലേശിക്കണം? പ്രാരബ്ധസുഖദുഃഖങ്ങളെ മോദഖേദങ്ങൾ കൂടാതെ അനുഭവിച്ചുകൊണ്ടു് മനസാവാചാകർമ്മണാ അവിടുത്തെ കഥാശ്രവണനാമകീർത്തനാദികൾ ചെയ്തു് അവിടുത്തെ കൃപാകടാക്ഷത്തെ പ്രതീക്ഷിച്ചുമാത്രം കഴിയുന്നവൻ അവിടുത്തെ പദത്തിനു അവകാശിയായിത്തീരുന്നുവല്ലോ.

സ്വാമിൻ! ഞാനെന്തു മൂർഖനാണ്! മായാനാഥനും നാശരഹിതനും സർവ്വനിയന്താവുമായ നിന്തിരുവടിയിൽ, അല്പനായ ഞാൻ മായപ്രയോഗിച്ചു് എന്റെ പ്രഭാവം കണ്ടു രസിക്കാമെന്നു മോഹിച്ചുവല്ലൊ. കഷ്ടം! മഹാഗ്നിയിൽ നിന്നുണ്ടായ ഒരു തീപ്പൊരി ആ മഹാഗ്നിയെത്തന്നെ ദഹിപ്പിക്കുവാൻ പുറപ്പെട്ടതുപോലെ പരിഹാസ്യമായി എന്റെ കഥ! പ്രഭോ! രജസ്വഭാവനായ ഞാൻ

digitized by www.sreyas.in

അജ്ഞനും നികൃഷ്ടനുമാണ്. 'ഞാൻ നിന്തിരുവടിയിൽ നിന്നു ഭിന്നനായ സ്വതന്ത്ര ഈശ്വരനാണ്, സൃഷ്ടികർത്താവാണ്'' എന്ന അന്ധതയാൽ വിവേകദൃഷ്ടി നശിച്ചവനാണ്. ഇങ്ങനെ സർവ്വഥാ നിന്ദ്യനാണെങ്കിലും എനിക്കു നിന്തിരുവടി യല്ലാതെ വേറെ ഗതിയില്ല. അതിനാൽ എന്റെ സർവ്വാപരാധങ്ങളും പൊറുക്കണെ. 'ഞാൻ കൈവിട്ടാൽ ഇവൻ നശിച്ചു പോകു'മെന്നു് തിരുമനസ്സിൽ അനുകമ്പ തോന്നു മാറാകണം. മഹത്തായ ഈ ബ്രഹ്മാണ്ഡത്തിൽ വെറും 84 വിരൽ പ്രമാണമാത്രമുള്ള ക്ഷുദ്രജീവിയായ ഞാനെവിടെ? ഇതുപോലെ അസംഖ്യമസംഖ്യം ബ്രഹ്മാണ്ഡങ്ങൾ ഓരോ രോമകൂപത്തിൽ കൂടിയും അങ്ങോട്ടുമിങ്ങോട്ടും സഞ്ചരിപ്പിക്കുന്ന നിന്തിരുവടി യെവിടെ? ഇതാലോചിക്കാൻ എനിക്കു കഴിഞ്ഞില്ലല്ലൊ!

ഹേ അധോക്ഷജ! ഗർഭസ്ഥനായ ശിശുവിന്റെ പാദക്ഷേപണം, ശിശു പുറ ത്തുവന്നതിനുശേഷം ഒരപരാധമായി ഗണിച്ച് മാതാവ് ശിക്ഷിക്കാറില്ലല്ലോ. ഈ പ്രപഞ്ചം മുഴവനും അവിടുത്തെ ഗർഭത്തിലുള്ളതുതന്നെയെന്നു് മാതാവായ യശോദ യ്ക്കു കാണിച്ചു കൊടുത്തുവല്ലോ. അക്കൂട്ടത്തിൽ ഞാനും പെടുന്ന സ്ഥിതിക്ക് എന്റെ അപരാധവും നിന്തിരുവടി പൊറുക്കുക തന്നെ വേണം.

ഹേ ഭഗവൻ! ബാഹ്യത്തിൽ കാണപ്പെടുന്ന ഈ പ്രപഞ്ചമാസകലം മായാ കാര്യം മാത്രമാണ്, സത്യമല്ല. സത്യവസ്തു നിന്തിരുവടി മാത്രമാണ്. ഈ വസ്തുത ഞാനിവിടെ കണ്ടു. ആദ്യം അവിടുന്നു് ഒരു സ്വരൂപം മാത്രമായിരുന്നു. പിന്നീട് സ്വയം നിരവധി ബാലന്മാരും വത്സങ്ങളുമായിഭവിച്ചു. അനന്തരം അവരെല്ലാം ചതുർഭുജമൂർത്തികളായി മാറി. ഓരോ മൂർത്തിയേയും ചരാചരങ്ങളോടുകൂടിയ ബ്രഹ്മാണ്ഡം ഉപാസിക്കുന്നതായും കണ്ടു. ഇതിൽ നിന്നും ഉണ്ണികൃഷ്ണനായ നിന്തിരുവടി അപരിച്ഛിന്നനായ അദ്വയബ്രഹ്മവസ്തു തന്നെയെന്നു സ്പഷ്ട മാകുന്നു. ഈ പരമാർത്ഥം ഗ്രഹിക്കാത്തവർക്ക് അവിടുന്നു സൃഷ്ടികർത്താവായ ഞാനെന്നും രക്ഷാകർത്താവായ വിഷ്ണുവെന്നും സംഹാരകർത്താവായ രുദ്രനെന്നും ബഹുരൂപനായി തോന്നിക്കുന്നു.

ഹേ ഭൂമൻ! അവിടുത്തെ സൃഷ്ടിയായ ഈ ലോകത്തിൽ അധർമ്മത്തെ പോക്കി ധർമ്മത്തെ സ്ഥാപിക്കാനായി നിന്തിരുവടി ദേവനായും ഋഷിയായും നര നായും തിര്യക്കായും ജലജന്തുവായും സ്വേച്ഛയാ നാനാരൂപങ്ങൾ ധരിച്ച് ലീല കളെ ചെയ്യുന്നു. അചിന്ത്യപ്രഭാവനായ അവിടുത്തെ ലീലകൾ ഏതു വിധത്തിലാ ണെന്നോ, ഏതൊരു ദിക്കിൽ നിന്നാണെന്നോ, ഏതു സമയത്താണെന്നോ, എത്ര ത്തോളമാണെന്നോ, എന്തിനാണെന്നോ, അവിടുത്തെ സൃഷ്ടികളായ ഞങ്ങൾക്ക റിയാൻ സാധ്യമേയല്ല.

സച്ചിദാനന്ദസ്വരൂപനായ നിന്തിരുവടിയുടെ സംബന്ധത്താൽ മാത്ര മാണ് അസത്തായ ഈ പ്രപഞ്ചം സത്യമായി തോന്നിക്കുന്നതു്. വാസ്തവത്തിൽ ഈ ജഗത്തു് ദുഃഖഭൂയിഷ്ഠമാണ്. അതിനാൽ ഇവിടെ സുഖത്തെതേടി ചെയ്യുന്ന പ്രയത്നങ്ങളെല്ലാം വിപരീതഫലത്തെ മാത്രമെ തരികയുള്ളൂ. ഇതറിയുന്ന വിവേകി,

digitized by www.sreyas.in

സദ്ഗുരുനാഥനിൽ നിന്നും ലഭിച്ച ഉപനിഷച്ചക്ഷുസ്സുകളെകൊണ്ടു് നിന്തിരുവടിയെ സകലാത്മാക്കളുടേയും പരമാത്മാവായിക്കണ്ടു് ദു:ഖസംസാരത്തെ കടന്നു് നിത്യാനന്ദ സ്വരൂപനായി ഭവിക്കുന്നു; അജ്ഞന്മാരാകട്ടെ ആത്മാവായ നിന്തിരുവടിയെ ദേഹമായും ദേഹാദ്യന്ത:കരണസംഘാതത്തെ ആത്മാവായും തെററിദ്ധരിച്ച് ആത്മാവിനെ പുറമെ അന്വേഷിക്കുന്നു. ആത്മാനാത്മവിചാരം ചെയ്തു് ബഹുകാലം പരിശ്രമിച്ചാലും അവിടുത്തെ പ്രസാദലേശം കൂടാതെ ഈ വിപരീതബുദ്ധി നശിക്കുന്നില്ല. നിന്തിരുവടിയുടെ പാദാംബുജങ്ങളെ നിഷ്കപടമായി വിശ്വസിച്ച് സമാശ്രയിക്കുന്ന ഭക്തൻ മാത്രം അവിടുന്നു പ്രസാദിച്ചുകൊടുക്കുന്ന അറിവുകൊണ്ടു് അവിടുത്തെ മഹിമയെ അറിയുന്നു. ഹെ നാഥ! ആ മഹാപ്രസാദലാഭമാകുന്ന ഭാഗ്യം എനിക്കു കൈവരുമോ? ഏതേതു യോനികളിൽ എത്രയെത്ര ജന്മങ്ങൾ എടുക്കേണ്ടി വന്നാലും സങ്കടമില്ല. ഏതെങ്കിലുമൊരു ജന്മത്തിൽ അവിടുത്തെ പാദഭക്തരിലൊരുവനായി ഭവിച്ചു സേവിക്കാൻ സംഗതി വരുത്തിയാൽ മാത്രം മതി.

ഹേ വിഭോ! ഈ വ്രജത്തിലെ നാരീമണികളുടേയും പശുക്കളുടേയും ഭാഗ്യാതിരേകത്തെ ഓർമ്മിച്ചു പോകയാണു്. ലോകത്തിൽ അവർ തന്നെയാണു് ഏററവും ധന്യധന്യകൾ, സംശയമില്ല. നിന്തിരുവടി അവരോരോരുത്തരുടേയും സന്താനമായി ഭവിച്ച് അവരുടെ സ്തന്യാമൃതത്തെ അത്യാനന്ദത്തോടുകൂടി പാനം ചെയ്തു. അത്രത്തോളം അവരിൽ അവിടുന്നു പ്രസാദിച്ചുവല്ലോ. അനാദികാലം മുതൽ ചെയ്യപ്പെട്ട യജ്ഞാദികൾ ഈ പ്രസാദത്തിന്റെ ഒരംശം പോലുമാകുന്നില്ല. പരിപൂർണ്ണസച്ചിദാനന്ദബ്രഹ്മം സർവ്വസ്വാധീന ബന്ധുവായി ലഭിച്ച വ്രജവാസികളുടെ ഭാഗ്യം തന്നെയാണു് ഭാഗ്യം. അവരുടെ ഏകാദശേന്ദ്രിയങ്ങളിൽ അധിഷ്ഠാനദേവതകളായി വസിക്കുന്ന ഞങ്ങൾക്കും അവരുടെ ഇന്ദ്രിയദ്വാരാ നിന്തിരുവടിയുടെ പാദമകരന്ദാമൃതം സേവിക്കാൻ സംഗതി വരുന്നു.

ഹേ അച്യുത! ഈ ഗോകുലവാസികൾ എന്നെക്കാൾ എത്രയോ അധികം ശ്രേഷ്ഠതയുള്ളവരാണു്. മുകുന്ദനെ ജീവിതസർവ്വസ്വമായി കരുതുന്ന ഇവരുടെ പദവിയെ ആഗ്രഹിക്കാൻ ഞാനൊരു വിധത്തിലുമർഹനല്ല തന്നെ. അതിനാൽ ഞാനൊന്നു മാത്രം യാചിക്കുന്നു. ഈ പുണ്യവൃന്ദാവനഭൂമിയിൽ ഇവരുടെ പാദധൂളിയേൽക്കത്തക്കവിധം വൃക്ഷമോ, വള്ളിയോ, പുല്ലോ, കല്ലോ ഏതെങ്കിലുമൊന്നായി ഒരു ജന്മം തന്നനുഗ്രഹിക്കണെ. തൃപ്പാദങ്ങളിൽ ശുദ്ധഭക്തി കൈവരുന്നതിനു് ഇവരുടെ പാദരജോഭിഷേകത്തേക്കാൾ ഉൽകൃഷ്ടമായ അന്യഉപായമില്ല.

ഹേ! ദേവാധിദേവ! ഈ വ്രജവാസികൾക്ക് നിന്തിരുവടി എന്തു ഫലം നൽകാൻ പോകുന്നുവെന്നു് എത്രയാലോചിച്ചിട്ടും പിടികിട്ടുന്നില്ല. നിന്തിരുവടിയെ പ്രാപിക്കലാണല്ലോ പരമപുരുഷാർത്ഥം. അതിനാൽ അവിടുന്നു സർവ്വോത്തമപദമായ തന്നെത്തന്നെ അവർക്കു് ദാനം ചെയ്യുമായിരിക്കാം. അതിലധികമായി ഒന്നും കൊടുക്കാനില്ലല്ലോ. പക്ഷെ അതെങ്ങിനെ മതിയാകും? കപട വേഷം

digitized by www.sreyas.in

ധരിച്ചു വന്ന് വിഷലിപ്തമായ സ്തന്യമൂട്ടി കൊല്ലാൻ ശ്രമിച്ച പൂതനയ്ക്കും ഈ ഗതി തന്നെയല്ലെ കൊടുത്തതു്? അങ്ങനെയിരിക്കെ ഗൃഹം, ധനം, പുത്രൻ, പ്രാണൻ ഇവയേയും ആത്മാവിനെത്തന്നെയും സർവ്വസമർപ്പണം ചെയ്തു് നിരന്തരം വാത്സല്യഭാവത്തിൽ സേവിക്കുന്ന ഇവർക്ക് അതെങ്ങനെ മതിയാകും? ഒരിക്കലും പോരായെന്നു തോന്നുന്നു. ഭാഗ്യവാരിധികളായ അവർ അതിശയപ്രേമഭക്തിയാൽ നിന്തിരുവടിയെ കടക്കാരനാക്കിയിരിക്കുകയാണ്. അഹോ, ഇവരുടെ ഭാഗ്യവിശേഷത്തിനു മുമ്പിൽ അനന്തം പ്രണാമങ്ങൾ!

ഹേ കൃഷ്ണ! നിന്തിരുവടി ഒരുവനെ 'ഇവൻ എൻേറതു്'' എന്നംഗീകരിക്കുന്നതുവരെ മാത്രമെ രാഗദ്വേഷാദികളാകുന്ന കള്ളന്മാർ വിവേകമാകുന്ന ധനത്തെ മോഷ്ടിക്കുകയുള്ളു, അതുവരെ മാത്രമേ ഗൃഹം കാരാഗൃഹം പോലെ ബന്ധഹേതുവാകയുള്ളു, അതുവരെ മാത്രമേ മോഹമെന്ന ശൃംഖല ഒരുവനെ സംസാരത്തോടുചേർത്തു ബന്ധിക്കുകയുള്ളൂ, അവിടുന്നു് അംഗീകരിച്ചു കഴിഞ്ഞാൽ ഇവയൊക്കെയും അനുകൂലമായിമാറി അവിടുത്തെ സേവാർത്ഥമായുപയോഗപ്പെടുന്നു. ഇപ്രകാരം അംഗീകരിക്കപ്പെട്ട സ്വജനങ്ങളായ ഇവരെ ആനന്ദിപ്പിക്കുവാൻ നിന്തിരുവടി ഗോലോകത്തിൽ നിന്നു് സാക്ഷാത്തായി ഇവരുടെ പുത്രരൂപത്തിൽ അവതരിച്ച് ക്രീഡിക്കുന്നു. എന്നാലും അവരോടുള്ള കടപ്പാടു തീരുകയില്ല.

ഹേ പ്രഭോ! ആരെങ്കിലും 'ഞാൻ ശ്രീകൃഷ്ണവൈഭവത്തെ അറിഞ്ഞുകഴിഞ്ഞു'വെന്നഭിമാനിക്കുന്നുവെങ്കിൽ ആയിക്കൊള്ളട്ടെ. ഞാനാണെങ്കിൽ അണുമാത്രവും അറിയുന്നവനല്ല. സ്വാമിൻ! എനിക്കൊന്നുമറിഞ്ഞുകൂട. ഈ ദാസന്റെ സർവ്വാപരാധങ്ങളും, ജ്ഞാനാന്ധത്വം കൊണ്ടു് ഇപ്പോൾ ഇവിടെ ഉണർത്തിച്ചതിലുള്ള പിഴകളും പൊറുത്തനുഗ്രഹിക്കുമാറാകണം. എന്റേതെന്നഭിമാനിച്ചു കൊണ്ടിരുന്ന ഈ ജഗത്തിനേയും എന്നേയും ജഗന്നാഥനായ നിന്തിരുവടിക്കായ്ക്കൊണ്ടു് സമർപ്പിച്ചു കൊള്ളുന്നു. എന്നെ അധികാര പരിധിയിൽ തുടരുവാനോ, അഥവാ ഈ ഗോകുലത്തിൽ ഏതെങ്കിലുമൊരു പ്രാണിയായി ജനിക്കാനോ അവിടുത്തെ യുക്തം പോലെ ആജ്ഞാപിച്ചാലും.

ഹേ ശ്രീകൃഷ്ണ! യാദവകുലമാകുന്ന താമരയെ വികസിപ്പിക്കുന്ന സൂര്യദേവ! ഭൂമി, ദേവന്മാർ, ബ്രാഹ്മണർ, പശുക്കൾ എന്നിവരാകുന്ന സമുദ്രത്തെ വൃദ്ധി ചെയ്യുന്ന ഓഷധീശ്വര! അധർമ്മമാകുന്ന തമസ്സിന്റെ സംഹാരക! രാക്ഷസധ്വംസക! സൂര്യാദിതേജോധാമങ്ങൾക്കെല്ലാം പൂജ്യനായ ഹേ ഭഗവൻ! എന്റെ ആയുസ്സായ കല്പകാലം മുഴുവൻ നിന്തിരുവടിയെ നമസ്കരിച്ചുകൊള്ളുന്നു.'

സൃഷ്ടികർത്താവെന്നുള്ള അഹങ്കാരം നിശ്ശേഷം നശിച്ച് അത്യന്തം വിനയത്തോടും പ്രേമത്തോടും കൂടി ബ്രഹ്മദേവൻ ചെയ്ത സ്തോത്രത്തെ ഉണ്ണിക്കണ്ണൻ ചെറുപുഞ്ചിരിയാൽ അംഗീകരിച്ചു. ബ്രഹ്മാവു് ഭഗവാനെ മൂന്നുരു പ്രദക്ഷിണം ചെയ്തു് ഭക്തിപൂർവ്വം നമസ്കരിച്ച് വിടവാങ്ങി സ്വസ്ഥാനത്തേക്കു പോയി. അനന്തരം ബ്രഹ്മാവു് തിരിച്ചുകൊടുത്ത ബാലന്മാരെ സ്വപ്രഭാവത്താൽ പൂർവ്വസ്ഥിതിയിൽ

digitized by www.sreyas.in

യമുനാപുളിനത്തിലിരുത്തിയശേഷം വത്സങ്ങളേയും തെളിച്ചുകൊണ്ടു വന്നതുപോലെ അവരുടെ അടുക്കലെത്തി. കൃഷ്ണമായാമോഹിതരായ ബാലന്മാക്ക് ഒരുവത്സരം കഴിഞ്ഞതു് അരക്ഷണം പോലെയേ തോന്നിയുള്ളു. ഭഗവന്മായാമോഹിതരായ പ്രാണികഠം എന്തെന്തിനെത്തന്നെ മറക്കുകയില്ല! വേദശാസ്ത്രങ്ങളാലും ഉത്തമാചാര്യന്മാരാലും എത്രയോ ബോധിക്കപ്പെട്ടിട്ടും ജീവലോകം സ്വന്തം ആത്മാവിനെ കൂടി തീരെ മറന്നുകൊണ്ടിരിക്കുന്നു! അതിനാൽ ഒരുവർഷം ക്ഷണാർദ്ധമായി ബാലന്മാർ ധരിച്ചതിൽ ആശ്ചര്യപ്പെടേണ്ടതില്ല. കുട്ടികഠം പറഞ്ഞു: 'കൃഷ്ണ, നീ എത്ര വേഗം വന്നു! നീ പോയതിൽ പിന്നെ ഞങ്ങഠം ഒരു കബളംപോലും ഭക്ഷിക്കാൻ നേരമായില്ലല്ലൊ. ഇനി ഇവിടെയിരുന്നു സാവകാശമായി ഭുജിച്ചാലും.' ഭഗവാൻ അവരുടെ വാക്കിൽ സന്തോഷിച്ചു ചിരിച്ചുകൊണ്ടു് എല്ലാവരോടും ചേന്നു ഭക്ഷണം കഴിച്ചു.

അനന്തരം പ്രഭു മരിച്ച അഘാസുരന്റെ തോൽ കുട്ടികഠംക്കു കാണിച്ചു കൊടുത്തു രസിപ്പിച്ചുകൊണ്ടു് വ്രജത്തിലേക്കു തിരിച്ചു. വൈകുന്നേരം വ്രജത്തിൽ തിരിച്ചെഴുന്നള്ളിയ വ്രജേശ്വരൻ തന്റെ സ്വരൂപശോഭയാൽ വ്രജവാസികളെ ഹഠാദാകർഷിച്ചു. തിരുമുടിയിൽ പീലികളും പുഷ്പങ്ങളും ചൂടി, അംഗങ്ങളിലെല്ലാം മനയോലക്കുറികഠംകൊണ്ടു് അഴകുവരുത്തി, കൊമ്പും കുഴലും മാറിമാറി ഉച്ചത്തിൽ ശബ്ദിപ്പിച്ചും ഇടക്കിടെ വത്സങ്ങളെ പ്രേമപൂർവ്വം തലോടിയും പേരു വിളിച്ചു ലാളിച്ചും പ്രഭു ഗോപികളുടെ നയനങ്ങഠംക്കു് ഉത്സവത്തെ പ്രദാനം ചെയ്തുകൊണ്ടു് ഗോകുലത്തിൽ പ്രവേശിച്ചു. അന്നു വനത്തിൽ വച്ചു് യശോദാപുത്രൻ ചെയ്ത അത്ഭുതലീലയെ ബാലന്മാർ എല്ലാവരും ഒരേ സ്വരത്തിൽ ആവേശത്തോടുകൂടി വർണ്ണിച്ചു് അമ്മമാരെ കേഠംപ്പിച്ചു.

പരീക്ഷിത്തു് ഒരു സംശയം ചോദിച്ചു: "ബ്രഹ്മൻ! വ്രജഗോപികഠംക്കു് തങ്ങളുടെ സന്താനങ്ങളേക്കാഠം ശ്രീകൃഷ്ണനിൽ അധികം പ്രേമമുണ്ടായതായി അരുളിചെയ്തുവല്ലൊ. ലോകത്തിൽ അമ്മമാർ തങ്ങളുടെ സന്താനങ്ങഠം അന്യബാലന്മാരേക്കാഠം ഗുണഹീനരായാലും, അവരെ അധികം സ്നേഹിക്കുന്നതു സർവ്വസാധാരണമാണല്ലൊ. അങ്ങനെയിരിക്കെ അവക്കു സ്വപുത്രന്മാരേക്കാഠം ശ്രീകൃഷ്ണനിൽ പ്രേമം അധികമായതിന്റെ കാരണം അരുളിചെയ്താലും."

ശ്രീശുകൻ പറഞ്ഞു:– ലോകത്തിൽ സകല പ്രാണികഠംക്കും, അവരറിഞ്ഞോ അറിയാതേയോ, സ്വന്തം ആത്മാവിലാണു് ഏററവും സ്നേഹമുള്ളതു്. ദേഹം, പുത്രൻ, ധനം, ഗൃഹം മുതലായവയെ സ്നേഹിക്കുന്നുവെങ്കിൽ അവ ആത്മപ്രസാദത്തെ ഉണ്ടാക്കുന്നതുകൊണ്ടു മാത്രമാണെന്നു് ആലോചിച്ചാൽ വ്യക്തമായറിയാൻ കഴിയും. പ്രാകൃതജനങ്ങഠം ദേഹത്തെ ആത്മാവായി വിചാരിക്കുന്നു. ദേഹസുഖം സാധിക്കുന്നതിനുവേണ്ടി മാത്രം പുത്രഗൃഹധനാദികളെ സ്നേഹിക്കുന്നു. ദേഹസുഖത്തിനു വിരോധികളായി കണ്ടാൽ പുത്രൻ, ഭാര്യ, മുതലായ സകലരേയുമുപേക്ഷിക്കുന്നു. ദേഹത്തിന്റെ രോഗശാന്തിക്കായി താൻ സ്നേഹിച്ചു സൂക്ഷിച്ച ധനത്തെ

digitized by www.sreyas.in

ചിലവാക്കുന്നു. അതിനാൽ പുത്രദാരഗൃഹധനാദികളേക്കാൾ അധികം പ്രേമം ദേഹത്തെയാണെന്നു സ്പഷ്ടം. അത്രത്തോളം പ്രേമാസ്പദമായ ദേഹത്തിൽ ഒരവയവത്തിനു കേടുവരികയും അതിരുന്നാൽ ദേഹത്തിനു നാശം വരുമെന്നും കണ്ടാൽ ആ അവയവത്തെ മുറിച്ചുകളയുവാൻ പോലും മടിക്കുന്നില്ല. ശരീരമാകെ ജീർണ്ണിച്ച് നശിക്കുന്നതായി കാണുമ്പോഴും ജീവിച്ചിരിക്കണമെന്ന ആശ പ്രബലമായി കാണപ്പെടുന്നു. അതിനാൽ ദേഹത്തേക്കാൾ അധികം ജീവനെ—ജീവാത്മാവിനെ—സ്നേഹിക്കുന്നുവെന്നു തെളിയുന്നു. ഇപ്രകാരം പരമപ്രേമാസ്പദമായ ജീവഭാവത്തിൽ സകല പ്രാണികളിലും വർത്തിക്കുന്നത് സർവ്വാത്മാവായ ശ്രീകൃഷ്ണന്റെ അംശം തന്നെയാണെന്ന്, കൃഷ്ണകൃപയാൽ മോഹനിവൃത്തനായ ഭക്തൻ സംശയാതീതമായി കാണുന്നു. ആ പ്രേമസ്വരൂപൻ ലോകഹിതത്തിനായി മനുഷ്യരൂപം ധരിച്ചിരിക്കുമ്പോൾ തന്തിരുവടിയിൽ സർവ്വാധികപ്രീതിയുണ്ടാകുന്നതിലെന്താശ്ചര്യം? ശുദ്ധബുദ്ധിയായ അങ്ങയ്ക്ക് ഈ സൂക്ഷ്മം മനസ്സിലാക്കാൻ പ്രയാസമുണ്ടാകുകയില്ല. പുണ്യയശസ്വിയായ മുരാരിയുടെ പാദപല്ലവമാകുന്ന കപ്പലിനെ ആരാണോ സമാശ്രയിച്ച് ശരണം പ്രാപിക്കുന്നത് അവൻ ഭവാംബുധിയെ ഗോവത്സപദമെന്നപോലെ അനായാസമായി കടന്ന് പരമപദം പ്രാപിക്കുന്നു.

---

# അദ്ധ്യായം 15

ഏവം നിഗൂഢാത്മഗതി: സ്വമായയാ
ഗോപാത്മജത്വം ചരിതൈർവിഡംബയൻ
രേമേ രമാലാളിതപാദപല്ലവോ
ഗ്രാമ്യൈ: സമം ഗ്രാമ്യവദീശചേഷ്ടിത: (19)

ശ്രീഭഗവാൻ യോഗമായയെകൊണ്ട് ഐശ്വര്യമയമായ നിജസ്വരൂപത്തെ മറച്ചിട്ട് തന്റെ അത്ഭുതലീലകൾ സാധാരണഗോപബാലകന്മാരുടെ ലീലകൾ പോലെ തോന്നത്തക്കവണ്ണം വ്രജവാസികളെ മോഹിപ്പിച്ചിരുന്നു. ഭഗവതി ശ്രീമഹാലക്ഷ്മി ആരുടെ ചരണകമലങ്ങളെ സേവിക്കുന്നതിലാണൊ സദാ സംലഗ്നയായിരിക്കുന്നത്, ആ സാക്ഷാത് ഭഗവാൻ ഗ്രാമീണ ബാലന്മാരുമായി ഗ്രാമീണക്കളികൾ കളിക്കുന്നതിൽ അത്യന്തം ഉത്സാഹവാനായി കാണപ്പെട്ടിരുന്നു. ഹേ പരീക്ഷിത്തേ! ഇങ്ങനെ ശ്രീഭഗവാൻ തന്തിരുവടിയുടെ ഐശ്വര്യത്തെ വളരെ ശ്രമപ്പെട്ടു മറച്ചുവച്ചിട്ടുപോലും ചില സന്ദർഭങ്ങളിൽ ഏവരും ആശ്ചര്യപ്പെടുമാറ് ആ ഐശ്വര്യം പ്രകടമായിപ്പോകുമായിരുന്നു.

digitized by www.sreyas.in

## ധേനുകവധം

ശ്രീശുകൻ പറഞ്ഞു:— ആറു വയസ്സുകഴിഞ്ഞ ശ്രീകൃഷ്ണരാമന്മാർ കാർത്തിക മാസം ശുക്ലാഷ്ടമി മുതൽ മുതിർന്നവരുടെ സമ്മതത്തോടുകൂടി പശുക്കളെ മേച്ചുതുടങ്ങി. ഗോകുലത്തിൽ ആ ദിവസം ഇന്നും ഗോപാഷ്ടമിയായി കൊണ്ടാടപ്പെടുന്നു, പശുക്കളെമേയ്ക്കാൻ തുടങ്ങിയതുമുതൽ ഭഗവാന്റെ തൃക്കാലടികൾ വൃന്ദാവനപ്രദേശങ്ങളിലെല്ലാം പതിഞ്ഞു് അവിടമെല്ലാം മഹാപുണ്യഭൂമിയാക്കിച്ചെയ്തു. വൃന്ദാവനം കാണുന്നവർക്കും കേൾക്കുന്നവർക്കും കീർത്തിക്കുന്നവർക്കും കൂടി പുണ്യത്തെ ജനിപ്പിച്ചു. മുരളീധരൻ ഉച്ചത്തിൽ മധുരമായി വേണുഗാനം ചെയ്തുകൊണ്ടു് ജ്യേഷ്ഠനോടുകൂടി രാവിലെ പുറപ്പെടും. കൂട്ടുകാർ നാഥന്റെ ലീലകളെ കീർത്തിച്ചുകൊണ്ടു് അനുഗമിക്കും. വണ്ടുകളും കുയിലുകളും പാടുന്നതുകേട്ടും മാനും മയിലും തുള്ളിക്കളിക്കുന്നതു കണ്ടും ശ്രീകൃഷ്ണൻ സന്തോഷിക്കും. മഹാത്മാക്കളുടെ മനസ്സുപോലെ സ്വച്ഛമായ ജലാശയത്തിലുള്ള താമരപ്പൂക്കളുടെ ശീതസൌരഭ്യം വഹിക്കുന്ന മന്ദവായുവോടുകൂടിയ പുഷ്പസമൃദ്ധമായ വനത്തെ കണ്ടു് ഉല്ലാസവാനായ പ്രഭുവിനു കളിക്കാനുത്സാഹം വർദ്ധിച്ചു.

അവിടവിടെ അരുണപല്ലവങ്ങളോടും വഹിക്കാൻ വയ്യാത്തവിധം സമൃദ്ധമായ ഫലപുഷ്പങ്ങളോടുംകൂടി നിൽക്കുന്ന വൃക്ഷങ്ങളെ കണ്ടു് സന്തോഷിച്ച ഭഗവാൻ ജ്യേഷ്ഠനോടു പറഞ്ഞു:— ഹേ ദേവവര! ഈ വൃക്ഷങ്ങളെ കണ്ടാലും. തമസ്സിന്റെ ആധിക്യത്താൽ വൃക്ഷജന്മം പ്രാപിച്ച ഇവ, തദ്ദോഷശാന്ത്യർത്ഥം പുഷ്പഫലങ്ങളാകുന്ന ഉപഹാരങ്ങളെ വഹിച്ചുകൊണ്ടു് ശാഖകളെ താഴ്ത്തി നിന്തിരുവടിയുടെ ശ്രീചരണങ്ങളിൽ നമസ്കരിക്കുന്നു. ഈ വണ്ടുകൾ അവിടുത്തെ യശസ്സിനെ പാടുന്നതു കേൾക്കുമ്പോൾ മഹാഭക്തരായ ഋഷീശ്വരന്മാർ ഗൂഢവേഷത്തിൽ അവരുടെ ഇഷ്ടദേവനെ പിൻതുടന്നു ഭജിക്കുന്നുവോ എന്നു തോന്നുന്നു. ഈ മയിലുകൾ സ്വഗൃഹത്തിൽ എഴുന്നള്ളിയ നിന്തിരുവടിയെ സന്തോഷപൂർവ്വം നൃത്തം ചെയ്തു സ്വാഗതം ചെയ്യുന്നു. മാൻപേടകൾ ഗോപികളെപ്പോലെ പ്രേമപൂർവ്വം കടാക്ഷിക്കുന്നു. കുയിലുകൾ കർണ്ണാനന്ദകരമായ ഗാനാലാപത്താൽ അവിടുത്തെ ആനന്ദിപ്പിക്കുന്നു. ഇങ്ങനെ തങ്ങൾതങ്ങൾക്കുള്ള വാസനാവൈഭവങ്ങളെ പ്രകടിപ്പിച്ചുകൊണ്ടു് പ്രഭുവായ നിന്തിരുവടിയെ സത്ക്കരിച്ചു് അവ കൃതാർത്ഥരാകുന്നു. ഇതു തന്നെയാണല്ലൊ സത്തുക്കളുടെ നൈസർഗികമായ സ്വഭാവഗുണം. അവിടത്തെ പാദസ്പർശത്താൽ വല്ലികളോടും തൃണങ്ങളോടും കൂടിയ ഈ ഭൂമി ധന്യയായി. കരനഖസ്പർശത്താൽ വൃക്ഷലതാദികളും, കരുണാകടാക്ഷത്താൽ ഗിരികളും നദികളും പക്ഷിമൃഗാദികളും ധന്യരായി. നിന്തിരുവടിയെ മാറോടു ചേർത്താലിംഗനം ചെയ്യാൻ മഹാലക്ഷ്മി കൊതിക്കുന്നു. ആ മഹാഭാഗ്യം സിദ്ധിച്ച ഗോപികളും ധന്യകളായി. ആർക്കെല്ലാം നിന്തിരുവടിയോടു് ഏതെങ്കിലും വിധത്തിൽ ചേർച്ചയുണ്ടാകാൻ സാധിച്ചുവോ അവരെല്ലാം കൃതാർത്ഥരായി ഭവിച്ചു.

digitized by www.sreyas.in

ഇപ്രകാരം തന്റെ മഹിമാതിശയങ്ങളെ ജ്യേഷ്ഠനിലാരോപിച്ചരുളിച്ചെയ്തിട്ട് പ്രഭു ഗോവർദ്ധനത്തോടു ചേർന്നൊഴുകുന്ന യമുനാതീരത്തിൽ പശുക്കളെ മേച്ചുകൊണ്ടു് രമിച്ചു. കാട്ടുപൂക്കളെക്കൊണ്ടു് മാലയുണ്ടാക്കി അണിഞ്ഞുകൊണ്ടു് ബാലസഹജമായ ചാപല്യങ്ങളാൽ കൂട്ടുകാരെ രസിപ്പിച്ചു. കളഹംസത്തിന്റെ സമീപമണഞ്ഞു് അതിനെപ്പോലെ കൂജനം ചെയ്യും. ആടുന്ന മയിലിന്റെ മുമ്പിൽ ചെന്നുനിന്നു് അതിനെപ്പോലെ നൃത്തം ചെയ്യും. ചകോരം, ക്രൌഞ്ചം, ചക്രവാകം, മയിൽ എന്നിവയെ അനുകരിച്ചു് ശബ്ദിക്കും. സിംഹവ്യാഘ്രാദികളെ പേടിച്ചോടുന്ന മാൻ മുതലായ മൃഗങ്ങളുടെ പിന്നാലെ താനുമോടും. അപ്പോഴേക്കും പശുക്കൾ നോക്കെത്താത്ത ദൂരം നടന്നു പോയിരിക്കും. അവയെ മേഘഗംഭീരസ്വരത്തിൽ, എന്നാൽ പശുക്കൾക്കു അത്യന്തം ഇഷ്ടപ്പെട്ട വിധം, അവയുടെ ഓരോന്നിന്റേയും പേർ പറഞ്ഞു് വിളിക്കും. അവ വായിൽ കടിച്ചെടുത്ത പുല്ലു തിന്നാൻ പോലും മറന്നു് ഓടി അടുത്തു വരും. ചിലപ്പോൾ ബലഭദ്രൻ ക്ഷീണിച്ചു് കുട്ടികളുടെ മടിയിൽ തലവച്ചു കിടക്കും. ശ്രീകൃഷ്ണൻ ജേഷ്ഠന്റെ കാലെടുത്തു് മടിയിൽ വച്ചു മന്ദം മന്ദം തലോടും. ചങ്ങാതിമാരോടുകൂടി ചേർന്നു് പാടും, ആടും, പടവെട്ടും, ജ്യേഷ്ഠന്റെ കൈകോർത്തുപിടിച്ചു കൂട്ടുകാരുടെ കളി നോക്കി രസിച്ചഭിനന്ദിക്കും. ചിലപ്പോൾ ഭഗവാനു ക്ഷീണം തോന്നും. അപ്പോൾ കൂട്ടുകാർ തളിരിലകൾ വിരിച്ചു കൊടുക്കും. അവരുടെ മടിയിൽ തലവെച്ചു് വിശ്രമിക്കുമ്പോൾ സുകൃതികളായ ബാലന്മാർ വലിയ ഇലകൾ കൊണ്ടു വീശുകയും തൃപ്പാദങ്ങളിൽ പ്രേമപൂർവ്വം തലോടുകയും സ്നേഹാർദ്രചിത്തത്തോടുകൂടി കൃഷ്ണനിഷ്ടപ്പെട്ട പാട്ടുകൾ പാടുകയും ചെയ്യും. മൃച്ഛിലാമയങ്ങളായ ഭഗവത്പ്രതിമകളെ ഉപചരിക്കുന്നതുകൊണ്ടുതന്നെ അനന്തപുണ്യവും ചിത്തശുദ്ധിയും കൈവരുമെന്നിരിക്കെ, പ്രഭുവിനെ സാക്ഷാത്തായി ഇപ്രകാരം സേവിക്കാൻ കഴിഞ്ഞ ബാലന്മാരുടെ മഹാഭാഗ്യം അവർണ്ണനീയമെന്നേ പറയേണ്ടൂ. അത്രത്തോളം പ്രേമാർദ്രഹൃദയരായ ആ നിഷ്കളങ്ക സേവകരിൽ പ്രഭു എങ്ങനെ പ്രസാദിക്കാതിരിക്കും? ഭക്തവത്സലനായ സർവ്വേശ്വരൻ തന്റെ പരമതത്വത്തെ മറച്ചുകൊണ്ടും, അതേസമയം ഈശ്വരീയമായ ലീലകളെ ഇടക്കിടക്കു ചെയ്തുകാണിച്ചുകൊണ്ടും അവരോടുകൂടി കളിച്ചു ചിരിച്ചു രസിച്ചു.

ബാലന്മാർ കളിച്ചുകൊണ്ടിരുന്നതിനടുത്തുള്ള പനങ്കാട്ടിൽ നിന്നും പഴുത്ത പഴങ്ങളുടെ സുഗന്ധം എങ്ങും വ്യാപിച്ചിരുന്നു. പക്ഷെ അവിടെ ആരും പോകാൻ ധൈര്യപ്പെടാറില്ല. കാരണം കഴുതയുടെ രൂപധാരിയായ ധേനുകനെന്ന രാക്ഷസനും കൂട്ടരും വസിക്കുന്ന സ്ഥലമായിരുന്നു അതു്. ശ്രീകൃഷ്ണന്റെ പ്രിയതോഴനായ ശ്രീദാമാവു് രാമകൃഷ്ണന്മാരോടു് ആ പഴങ്ങളെ പറിച്ചുതരണമെന്നു് പ്രേമപൂർവ്വം പ്രാർത്ഥിച്ചു. അവരുടെ മനോരഥം സാധിപ്പിക്കാൻ രാമകൃഷ്ണന്മാർ അവരേയും കൂട്ടിക്കൊണ്ടു് താലവനത്തിൽ പ്രവേശിച്ചു. ബലരാമൻ മദയാനയെപ്പോലെ പനമരങ്ങളെ കുലുക്കി ധാരാളം പഴങ്ങളെ വീഴ്ത്തി. ആ ശബ്ദഘോഷം കേട്ടു് ധേനുകനും കൂട്ടരും ക്രോധാവേശത്തോടുകൂടി പാഞ്ഞെത്തി. ധേനുകൻ പിൻകാലുകൾ ഉയർത്തി ബലരാമന്റെ മാറിൽ ചവുട്ടി. രാമൻ ആ രണ്ടുകാലും കൂട്ടിപ്പിടിച്ചു് വട്ടത്തിൽ ചുഴററി പനമരത്തിലടിച്ചു് അവന്റെ കഥ കഴിച്ചു. പിന്നീടു് കൃഷ്ണനും രാമനും കൂടി

digitized by www.sreyas.in

ശേഷിച്ച രാക്ഷസക്കഴുതകളെയെല്ലാം നിഗ്രഹിച്ചു. ബാലന്മാർ ഉത്സാഹത്തോടുകൂടി പഴങ്ങളെ യഥേഷ്ടം ഭക്ഷിച്ചു. പശുക്കളും അവിടെ തഴച്ചു നിന്ന ഇളംപുല്ല് മേഞ്ഞു തൃപ്തരായി. അന്നുമുതൽ ആ പ്രദേശം എല്ലാവർക്കും സഞ്ചരിക്കാറായി. വൈകുന്നേരം ധാരാളം താലഫലങ്ങളും ശേഖരിച്ചുകൊണ്ട് ബാലന്മാർ വ്രജത്തിലേക്കു മടങ്ങി.

പുണ്യശ്രവണകീർത്തനനായ കമലനയനനും ജ്യേഷ്ഠനും ബാലന്മാരും വ്രജത്തിനു സമീപമെത്തിയപ്പോൾ അവരുടെ വേണുഗാനരവം അകലെ നിന്നുകേട്ട ഗോപികൾ ദർശനോത്സുകരായി പുറത്തുവന്നു് കാത്തുനിന്നു. അവരുടെ കണ്ണുകൾ കൃഷ്ണനെ കാണാൻ കൊതിച്ചു. അതാ കൃഷ്ണൻ അടുത്തു വരുന്നു. തിരുമുടിയിൽ ഗോധൂളി വ്യാപിച്ചിരിക്കുന്നു. പീലിയും വനപുഷ്പങ്ങളും ചൂടിയിട്ടുണ്ട്. മോഹനമന്ദസ്മിതത്തോടുകൂടി തങ്ങളെ കടാക്ഷിക്കുന്നു. സഖാക്കൾ അന്നത്തെ വിശേഷങ്ങളെല്ലാം ഉച്ചത്തിൽ കീർത്തിക്കുന്നു. ഈ അലൌകിക ദർശനസുഖമാസ്വദിച്ചുകൊണ്ട് അവർ നാഥനെ സൽക്കരിച്ച്, പകൽ മുഴുവനും കാണാതിരുന്ന ദുഃഖം തീർത്തു. പ്രഭു അവരുടെ ലജ്ജാമന്ദഹാസത്തേയും കടക്കൺ നോട്ടത്തേയും പ്രേമഹാസത്താലംഗീകരിച്ചുകൊണ്ട് സ്വഗൃഹത്തിൽ പ്രവേശിച്ച് മാതാവിൻെറ ആലിംഗനത്തിലമർന്നു.

---

## അദ്ധ്യായം 16

തച്ചിത്രതാണ്ഡവവിരുഗ്ണഫണാതപത്രോ
രക്തം മുഖൈരുരു വമൻ നൃപ! ഭഗ്നഗാത്രഃ
സ്മൃത്വാ ചരാചരഗുരും പുരുഷം പുരാണം
നാരായണം തമരണം മനസാ ജഗാമ (30)

പരീക്ഷിത്തേ! ഭഗവാൻ ശ്രീശ്യാമസുന്ദരൻെറ ഈ അത്ഭുതതാണ്ഡവ–നൃത്യത്താൽ കാളിയൻെറ ആതപത്രം പോലെ വിരിഞ്ഞു് വിസ്താരമേറിയ നൂററിയൊന്നു് ഫണങ്ങളും ഛിന്നഭിന്നമായി ഭവിച്ചു. ആ ഭയങ്കര നാഗത്താൻെറ അംഗങ്ങളെല്ലാം ക്ഷീണിച്ചു വശംകെട്ടു. മുഖങ്ങളിൽക്കൂടി രക്തം ഛർദ്ദിക്കുവാൻ തുടങ്ങി. രക്തപുഷ്പങ്ങളാൽ കാളിയൻ ശ്രീഭഗവാനെ അർച്ചിക്കുകയാണൊ എന്നു് തോന്നുമാറു് പുരുഷോത്തമഭഗവാൻെറ ശ്രീചരണങ്ങൾ ആ രക്തബിന്ദുക്കളാൽ അതിമനോഹരമായി ചമഞ്ഞു. അംഗങ്ങൾ തളർന്നു് പരവശനായിത്തീർന്ന കാളിയൻെറ ഹൃദയത്തിൽ സമസ്ത ബ്രഹ്മാണ്ഡങ്ങളുടേയും ആദിരക്ഷകനായ പുരാണപുരുഷൻ ശ്രീമന്നാരായണൻെറ സ്മൃതി (ഭഗവത്കൃപയാൽ) ഉദയം ചെയ്തു. അങ്ങനെ ഭഗവത്പാദസ്പർശത്താൽ ഹൃദയശുദ്ധിനേടിയ കാളിയനാഗത്താൻ, മനസാ ശ്രീഭഗവാനെ ശരണം പ്രാപിച്ചു.

digitized by www.sreyas.in

## കാളിയമർദ്ദനം

ശ്രീശുകൻ പറഞ്ഞു:– ഒരു ദിവസം ശ്രീകൃഷ്ണൻ ബലരാമനെക്കൂടാതെ കൂട്ടരുമായി കാലിമേച്ച് കാളിന്ദീ നദിയുടെ തീരത്തെത്തി. തൃഷാർത്തരായ ബാലന്മാരും പശുക്കളും കൃഷ്ണനേക്കാരം മുമ്പെ ഓടിച്ചെന്നു നദിയിലിറങ്ങി വെള്ളം കുടിച്ചു. ആ ജലം അതിൽ വസിച്ചിരുന്ന കാളിയൻ എന്ന സർപ്പത്തിൻെറ ഘോര വിഷത്താൽ ദൂഷിതമായിരുന്നു. അതിനാൽ ജലപാനം ചെയ്തവരും പശുക്കളും ഒന്നൊഴിയാതെ മരിച്ചു വീണു. പുറകെ വന്ന യോഗേശ്വരേശ്വരനായ ശ്രീകൃഷ്ണൻ, താനല്ലാതെ വേറെ രക്ഷിതാവില്ലെന്നു കരുതുന്ന അവരെ തൻെറ അമൃതവർഷിണിയായ കടാക്ഷത്താൽ ജീവിപ്പിച്ചു. അവർ ഉറക്കമുണർന്നതുപോലെ എഴുന്നേററു, തങ്ങരം വിഷജലം കുടിച്ചു മരിച്ചതും ഗോവിന്ദൻെറ അനുഗ്രഹകടാക്ഷത്താൽ ജീവിച്ചതും അറിഞ്ഞു അതിവിസ്മിതരായി. വിഷദൂഷിതമായ കാളിന്ദിയുടെ ജലം പരിശുദ്ധമാക്കുവാൻ സങ്കല്പിച്ച ഭഗവാൻ കാളിയനെ അവിടെ നിന്നും മാററി വസിപ്പിച്ചു.

പരീക്ഷിത്തു പറഞ്ഞു:– ബ്രഹ്മൻ! സ്വച്ഛന്ദവർത്തിയായ ഭഗവാൻ ശ്രീകൃഷ്ണൻെറ ബാലലീലാകഥകരം കേരക്കുന്ന ആക്കാണു തൃപ്തിവരിക? അതിനാൽ ഇപ്പോരം അരുളിചെയ്ത ലീലയെ വിസ്തരിച്ചരുളി ചെയ്യണം. സർപ്പങ്ങരം കരയിലല്ലാതെ ജലത്തിൽ വസിക്കാറില്ലല്ലൊ. കാളിയൻ കാളിന്ദീജലത്തിൽ വളരെക്കാലം വസിക്കാനെന്തു കാരണം, ഭഗവാൻ അവനെ ഏതുവിധത്തിൽ അവിടെ നിന്നും നിഷ്കാസനം ചെയ്തു എന്ന കഥ വിസ്തരിച്ചരുളിച്ചെയ്യേണമേ.

ശ്രീശുകൻ പറഞ്ഞു:– കാളിന്ദിയിൽ ഏററവും അഗാധമായ ഒരു കയത്തിൽ കാളിയൻ സകുടുംബം വസിച്ചിരുന്നു. അവൻെറ ഉഗ്രവിഷാഗ്നിയാൽ ജലം സദാ തിളച്ചുകൊണ്ടിരുന്നു. അതിന്മീതെ പറന്ന പക്ഷികളെല്ലാം വിഷാഗ്നിയിൽ ദഹിച്ചു വീണു. തീരത്തു നിന്ന വൃക്ഷങ്ങളെല്ലാം ഉണങ്ങിപ്പോയി. അതിലേ സഞ്ചരിച്ച പ്രാണികളും വിഷവാതമേററു ജീവൻ വെടിഞ്ഞു. പണ്ടു അമൃതസ്പർശം ലഭിച്ച ഒരു കടമ്പു വൃക്ഷം മാത്രം തീരത്തിൽ നശിക്കാതെ തഴച്ചുനിന്നു.

ദുഷ്ടനാശത്തിനായി അവതരിച്ച ശ്രീകൃഷ്ണൻ ആ വിഷസർപ്പത്തെ അവിടെ നിന്നും ഒഴിക്കാൻ സങ്കല്പിച്ചു, ആ കദംബവൃക്ഷത്തിൽ കയറി, അരയും തലയും മുറുക്കി, നദിയിലേക്കു കുതിച്ചു ചാടി. പുരുഷോത്തമൻെറ ഘനഗൌരവത്താൽ ജലം വല്ലാതെ ഇളകിമറിഞ്ഞു. കാളിയൻെറ സംഘത്തിൽ പെട്ട സർപ്പങ്ങരം പരിഭ്രാന്തരായി വിഷം വമിച്ചു ആ പ്രദേശമെല്ലാം വിഷകഷായ ദൂഷിതമാക്കിത്തീർത്തു. തിരമാലകളുടെ ആധിക്യത്താൽ ജലവിതാനമുയർന്നു നൂറുവിൽപാടു ദൂരം കരയിലേക്കു വ്യാപിച്ചു. സർവ്വേശ്വരൻ വെള്ളത്തിൽ ബലമായടിച്ചുകൊണ്ടു മദയാനയെപ്പോലെ ക്രീഡിച്ചു, കാളിയൻ അതുകേട്ടു. തൻെറ വാസസ്ഥലത്തിൽ വന്നു ഒരു കുട്ടി കാട്ടുന്ന കോലാഹലം സഹിക്കാൻ കഴിയാതെ അഹങ്കാരിയായ സർപ്പം പാഞ്ഞു വന്നു.

digitized by www.sreyas.in

പ്രേക്ഷണീയനും സുകുമാരകളേബരനും കാർമുകിൽവർണ്ണനും പീതാംബരധാരിയും സ്മിതസുന്ദരവദനനുമായ ഉണ്ണികൃഷ്ണന്റെ തിരുമേനിയിൽ മുറിവേല്പിക്കാൻ ആർക്കെങ്കിലും തോന്നുമോ? എന്നാൽ കോപാന്ധനായ കാളിയൻ ഭഗവാന്റെ ശ്രീപാദപത്മംമുതൽ മുഖസരോജംവരെ എല്ലാമങ്ങളിലും നിർദ്ദയം കടിച്ചു മുറിവേൽപിച്ചു. പോരാഞ്ഞിട്ട് ആ മൃദുശരീരത്തിൽ വരിഞ്ഞുചുററുകയും ചെയ്തു, ശ്രീകൃഷ്ണൻ അനങ്ങാതെ കിടന്നു.

കാളിന്ദിയിലേക്കു ചാടിയ ശ്രീകൃഷ്ണന്റെ ചേഷ്ടകളെ പ്രിയസഖാക്കാം കരക്കുനിന്നു നോക്കികൊണ്ടിരുന്നു. അവക്കു കൃഷ്ണനല്ലാതെ വേറെ ഗതിയില്ല. തങ്ങളുടെ ദേഹം, ബന്ധുക്കാം, ഇഹപരസുഖാശകാം എന്നിവയെല്ലാം ശ്രീകൃഷ്ണനിൽ സമർപ്പിച്ചു സേവിക്കുന്നവരാണ് അവർ. പ്രാണപ്രിയൻ സർപ്പത്താൽ ചുററപ്പെട്ടു നിശ്ചേഷ്ടനായി കിടക്കുന്ന കാഴ്ച അവരെങ്ങനെ സഹിക്കും? നാഥന്റെ അവസ്ഥയിൽ അതിദുഃഖം കൊണ്ടും ഇനി എന്തുസംഭവിക്കുമോ എന്ന ഭയാശങ്കയാലും അവർ മോഹാലസ്യത്തെ പ്രാപിച്ചു വീണു.

അതേസമയം ഗോകുലത്തിൽ അതിഭയങ്കരമായ ഭൂകമ്പാദികളും ഉല്ക്കാനിപാതങ്ങളും ഉണ്ടായി. ഗോകുലനിവാസികാംക്ക് അവരവരുടെ ശരീരങ്ങളിൽ ദുന്നിമിത്തസൂചകങ്ങളായ ചലനങ്ങാം അനുഭവപ്പെട്ടു. വ്രജലോകത്തിന്റെ പ്രാണനായ കൃഷ്ണനിൽ ചിത്തസമർപ്പണം ചെയ്തിരുന്ന അവർ ആ ഉൽപാതങ്ങളെ കണ്ടിട്ട് രാമനെ കൂടാതെ വനത്തിൽ പോയ കൃഷ്ണന് എന്തെങ്കിലും ആപത്തു് സംഭവിച്ചിരിക്കുമോ എന്നു ചിന്തിച്ച് ഉൽകണ്ഠാകുലരായി. കൃഷ്ണൻെറ അതിമാനുഷപ്രഭാവത്തെ പലപ്രാവശ്യം കണ്ടവരാണ് ഗോകുലവാസികാം എങ്കിലും കൃഷ്ണനോടുള്ള അതിസ്നേഹത്താൽ അനിഷ്ടശങ്കക്ക് വശഗരായിപ്പോയി. ഒട്ടും താമസമുണ്ടായില്ല, വ്രജവാസികാം ആബാലവൃദ്ധം കൃഷ്ണനെ അന്വേഷിച്ചു പുറപ്പെട്ടു. കൃഷ്ണവൈഭവത്തെ നന്നായറിയുന്ന ബലരാമൻ മാത്രം ഒട്ടും പരിഭ്രമിച്ചില്ല. സ്വജനങ്ങളുടെ അസ്ഥാനത്തുള്ള ഭയാശങ്ക കണ്ടു ഉള്ളിൽ ചിരിച്ചു കൊണ്ടു് ഒന്നും പറയാതെ അവരെ അനുഗമിച്ചു.

വ്രജവാസികാംക്ക് ഭഗവാനെവിടെയിരിക്കുന്നുവെന്നു കണ്ടുപിടിക്കാനൊരു പ്രയാസവുമുണ്ടായില്ല. പശുക്കളുടെയും ബാലന്മാരുടെയും കാൽപ്പാടുകാംക്കിടയിൽ വജ്രാങ്കുശധ്വജാദി ചിഹ്നങ്ങളോടുകൂടിയ ഭഗവത് പാദമുദ്രകളെനോക്കിനോക്കി അവർ അതിവേഗം യമുനാതീരത്തെത്തി. ദൂരത്തുവച്ചുതന്നെ മയങ്ങികിടന്ന ബാലന്മാരെയും കണ്ണീരൊഴുക്കി നിശ്ചേഷ്ടകളായി നിന്ന പശുക്കളെയും കണ്ടു് അവർ ഓടി അടുത്തുചെന്നു. എല്ലാവരുടേയും കണ്ണുകാം കൃഷ്ണനെ തേടി. അപ്പോാം നദീമധ്യത്തിൽ ഘോരസർപ്പത്താൽ ചുററിവരിയപ്പെട്ടുകിടന്ന പ്രേമമൂർത്തിയെ കണ്ടു. ആ ദയനീയ ദൃശ്യം അവരുടെ ഹൃദയങ്ങളെ പിളന്നു. ദുഃഖാത്തരായി എല്ലാവരും മോഹിച്ചു വീണുപോയി, ഗോപികളുടെ അവസ്ഥയായിരുന്നു

digitized by www.sreyas.in

മഹാകഷ്ടം. പ്രിയതമനെ സർപ്പഗ്രസ്തനായി കണ്ടപ്പോൾ കൃഷ്ണപ്രാണമയികളായ ആ സാധ്വികൾക്ക മൂന്നു ലോകവും ശൂന്യമായി തോന്നി. കദനഭാരം താങ്ങാനാവാതെ അവർ ജീവച്ഛവങ്ങളായെന്നേ പറയേണ്ടു. ശോകസംഭ്രാന്തയായ കൃഷ്ണമാതാവ് ഹ്രദത്തിൽ ചാടി ഓമനയുടെ സമീപമെത്താൻ സാഹസപ്പെട്ടു. തുല്യദുഃഖിതകളായ സഖികൾ കൃഷ്ണമഹിമയെ എടുത്തെടുത്തു പറഞ്ഞ് ഒരുവിധത്തിൽ ദേവിയെ തടഞ്ഞു നിർത്തി. അവർ യശോദയോടു സമാധാന വാക്കുകൾ പറഞ്ഞുവെന്നല്ലാതെ, അവൾക്ക ഒട്ടും തന്നെ സമാധാനമുണ്ടായില്ല. നന്ദഗോപർ ബോധം വീണപ്പോൾ ഹ്രദത്തിലേക്കെടുത്തു ചാടാൻ ഭാവിച്ചു. ബലരാമൻ പിതാവിനെ ബലമായി തടഞ്ഞു നിർത്തിയിട്ട് "നിങ്ങളാരും ഇങ്ങനെ പരവശരാകരുത്. നമ്മുടെ കൃഷ്ണൻ ഈ കാളിയനേക്കാൾ ഭയങ്കരന്മാരായ എത്രയോ അസുരന്മാരെ ലീലയായി നിഗ്രഹിച്ചതു നാം കണ്ടതല്ലേ? പിന്നെയാണോ ഈ നിസ്സാരൻ! ഇവനേയും വധിച്ചിട്ട് കൃഷ്ണൻ ക്ഷണത്തിൽവരും. സംശയിക്കണ്ട. പ്രിയശ്യാമനെ ആലിംഗനം ചെയ്യാൻ തയ്യാറായി എല്ലാവരും അൽപം അടങ്ങിയിരിക്കുവിൻ.' എന്നിങ്ങനെ പറഞ്ഞു എല്ലാവരേയും ആശ്വസിപ്പിച്ചു.

അങ്ങനെ ഒരു മുഹൂർത്തകാലം കഴിഞ്ഞു. ഭഗവാൻ കരയിലേക്ക നോക്കി. 'വ്രജത്തിൽ ഒരാൾ പോലും ശേഷിക്കാതെ സകലരും വന്നിട്ടുണ്ട്. എന്നെ അനന്യഗതിയായി ആശ്രയിച്ചിരിക്കുന്ന അവർ എൻെറ അവസ്ഥ കണ്ട് പ്രാണസങ്കടപ്പെടുന്നു. അവരെ ഇതിലുമധികം വ്യസനിപ്പിക്കരുത്.' എന്ന് പ്രഭു സങ്കല്പിച്ചു. കാളിയന്റെ ഉടൽ മുറിയുമാറ് തന്റെ ശരീരത്തെ വലുതാക്കിച്ചെയ്തു. സർപ്പം താനെ ചുററഴിഞ്ഞു മാറി. അവന്റെ കോപം വർദ്ധിച്ചു. പടങ്ങളെല്ലാമുയർത്തി, നാസാദ്വാരങ്ങളും വിടർത്തി, ശക്തിയോടുകൂടി വിഷജ്വാലകൾ ഭഗവാന്റെ നേക്ക് ഊതി. തുറിച്ച കണ്ണുകളോടുകൂടിയ മുഖത്തിൽ നിന്നു തീപ്പൊരികൾ പറക്കുന്നുവോ എന്നു തോന്നി. നാവുകളുടെ രണ്ടററങ്ങൾ കൊണ്ട് കോർവായകളെ നക്കി, നിർഭയനായി കളിച്ചുകൊണ്ട് മുമ്പിൽ നിൽക്കുന്ന ഉണ്ണിക്കൃഷ്ണനെ കൊത്തുവാനവസരം നോക്കിക്കൊണ്ട് കാളിയൻ വട്ടംചുററി. ഭഗവദ്വേഷികൾക്ക് വട്ടംചുററലാണല്ലോ അനുഭവം. ഭഗവാൻ അവനെ കുറെ അധികനേരം വട്ടം ചുററിച്ചു. തന്മൂലം അവന്റെ ബലം നശിച്ചു തളർന്നു എങ്കിലും അഹങ്കാരത്തിനു കോട്ടം വരുത്താതെ തലകൾ പൊക്കിനിന്നു. ആദിപുരുഷൻ സർപ്പത്തിൻെറ ഉയർത്തിയ തലയെ ബലമായി പിടിച്ചുതാഴ്ത്തി അതിന്മേൽ കുതിച്ചു കയറി. കാളിയൻെറ ശിരോരത്നങ്ങളുടെ പ്രഭയാൽ ഭഗവാൻെറ ശ്രീചരണങ്ങൾ തുടുതുടുത്ത് ശോഭിച്ചു.

കണ്ണന് എല്ലാം കളിതന്നെ. അഖിലകലകൾക്കും ആദിഗുരുവായ തമ്പിരുവടി അവൻെറ നൂറുതലകളിലും മാറിമാറി ചവുട്ടി അതിശയമായി നർത്തനം തുടങ്ങി. അതുകണ്ട് ഉത്സാഹഭരിതരായ ഗന്ധർവ്വന്മാരും സിദ്ധന്മാരും ചാരണന്മാരും ദേവന്മാരും ദേവസ്ത്രീകളും ആകാശത്തിൽ അണിനിരന്ന് അവരവരുടേതായ മൃദംഗം, പണവം, ആനകം മുതലായ വാദ്യങ്ങളെ ഘോഷിച്ചു. പ്രഭുവിൻെറ നൃത്തത്തിനൊത്ത് മനോഹരമായി പാടിയും പുഷ്പവർഷം ചെയ്തും ദേവദേവനെ സേവിച്ചു.

digitized by www.sreyas.in

കാളിയന്റെ ഏതേതുശിർസ്സ് താഴാതെ ഉയന്നു കാണപ്പെട്ടുവോ അതതിന്മേൽ ദുഷ്ട ന്മാരുടെ ശാസ്താവായ ശ്രീഹരി മാറിമാറി ചവുട്ടി കഠിനമായി മർദ്ദിച്ചു താഴ്ത്തി. ഉണ്ണിക്കണ്ണന്റെ പാദപ്രഹരം മസ്തകത്തിൽ കന്നുകരം വന്നു വീഴുന്നതുപോലെ കാളി യനു് അനുഭവപ്പെട്ടു. അവന്റെ ശക്തി നിശ്ശേഷം ക്ഷയിച്ചെങ്കിലും ക്രോധം ശമി ച്ചില്ല. വട്ടം ചുററിക്കൊണ്ടേയിരുന്നു. ഒടുവിൽ അത്യന്തം പരവശനായി വായിൽ നിന്നും മൂക്കിൽ നിന്നും ഘോരവിഷമിശ്രിതമായ രക്തം പ്രവഹിച്ചു തുടങ്ങി. അവൻെറ നൂറുഫണങ്ങളും ഭഗവാൻെറ അത്ഭുത താണ്ഡവനൃത്തത്താൽ ചതഞ്ഞു തകന്നു. ഗാത്രം ഭഗ്നമായി. ശ്രീകൃഷ്ണചരണ സ്പർശവൈഭവത്താൽ ദുരഹങ്കാരവും ചോ രത്തിളപ്പും നിശ്ശേഷം ശമിച്ചു അന്ത:കരണം നിർമ്മലമായി, തെളിഞ്ഞചിത്തത്തോടു കൂടി അഖിലചരാചരഗുരുവും പുരാണപുരുഷനുമായ സർവ്വേശ്വരനെ ശരണം പ്രാപിച്ചു.

കാളിയൻെറ പത്നിമാർ ദൂരെ നിന്നു് എല്ലാം സൂക്ഷിച്ചുനോക്കുക യായിരുന്നു. ഫണങ്ങളെല്ലാം തകന്നു് പ്രാണൻപോകാറായെന്നുള്ള അവസ്ഥയിൽ ഭർത്താവിനെ കണ്ടിട്ടു് അവർ ആർത്തരായി ഓടിവന്നു് സന്താനങ്ങളെ മുൻനിർത്തി കൊണ്ടു് ജഗത്പതിയുടെ ചരണാരവിന്ദങ്ങളിൽ വീണുനമസ്കരിച്ചു ശരണം പ്രാ പിച്ചു. അനന്തരം അഞ്ജലിബദ്ധരായി ശരണാഗതവത്സലനെ ഭക്തിപൂർവ്വം സ്തുതിച്ചു:— "ഭഗവൻ! ദുഷ്ടനിഗ്രഹന്താവായ നിന്തിരുവടി അപരാധിയായ ഇവനെ ശിക്ഷിച്ചതു് എത്രയും ന്യായംതന്നെ. അവിടുത്തേക്കു ശത്രുമിത്രഭേദമില്ല. ദുഷ്ടരെ ശിക്ഷിക്കുന്നതു് അവരുടെ ക്ഷേമത്തിനായിട്ടുതന്നെ. അതിനാൽ ദണ്ഡരൂപമായ അനുഗ്രഹമാണു് ഇവനിൽ ചെയ്തതു്. അവിടുത്തെ ശിക്ഷ ലഭിക്കുന്ന ഖലന്മാരുടെ സർവ്വപാപങ്ങളും നശിക്കുന്നു. അഹങ്കാരലേശം കൂടാതെ നിർമ്മലഭക്തിയോടുകൂടി സേവിക്കുന്നവരിലും, സർവ്വഭൂതദയയോടുകൂടി സ്വധർമ്മങ്ങളെ കൃഷ്ണാർപ്പണമായി അനുഷ്ഠിക്കുന്നവരിലുമാണല്ലോ അവിടുന്നു പ്രസാദിക്കുന്നതു്. അങ്ങനെയൊന്നും ഇവൻ ഈ ജന്മത്തിൽ ചെയ്തിട്ടില്ല. പൂർവ്വജന്മങ്ങളിൽ ചെയ്തിട്ടുണ്ടോ എന്നും അറി ഞ്ഞുകൂട. നിന്തിരുവടിയുടെ യാതൊരു ശ്രീപാദരേണുസ്പർശലാഭത്തിനായി ശ്രീദേവി ഇന്ദ്രിയങ്ങളെ അടക്കി കഠിനനിയമങ്ങളോടുകൂടി വളരെക്കാലം തപസ്സുചെയ്തുവോ, ആ മഹാഭാഗ്യം ഇവനുലഭിച്ചതു് തീർച്ചയായും അർഹതയുണ്ടായിട്ടല്ല. നിന്തിരുവടി യുടെ മഹാകാരുണ്യം തന്നെയാണു് ഹേതുവെന്നു് ഞങ്ങൾക്കു തോന്നുന്നു. നിന്തിരു വടിയുടെ ശ്രീപാദപത്മരജസ്സിനെ ശരണം പ്രാപിച്ചവൻ സ്വർഗ്ഗമോ, സാർവ്വ ഭൌമത്വമോ, പാരമേഷ്ഠ്യമോ, രസാധിപത്യമോ, അഷ്ടമഹാസിദ്ധികളോ, മോക്ഷം തന്നെയുമോ കാംക്ഷിക്കുന്നില്ല. കാരണം അവയൊന്നും ശ്രീപാദസേവാന ന്ദത്തിനു സമമാകുന്നില്ല. തമസ്സിൽ നിന്നു ജനിച്ചവനും ക്രോധവശഗനും സർപ്പജന്മാ വുമായ ഇവനു് ആ മഹാഭാഗ്യം സിദ്ധിച്ചതു് അവിടുത്തെ അപാരകാരുണ്യം കൊ ണ്ടുമാത്രമാണു്. ഹേ ഭഗവൻ, മഹാപുരുഷ, പരമാത്മൻ, ജ്ഞാനവിജ്ഞാനനിധേ, അനന്തശക്തിസ്വരൂപ, കാലസ്വരൂപ, അനന്തമൂർത്തേ, കൃഷ്ണ, വാസുദേവ, സങ്കർ ഷണ, പ്രദ്യുമ്ന, അനിരുദ്ധ, ഹൃഷീകേശ, നിന്തിരുവടിക്കു നമസ്കാരം നമസ്കാരം.

digitized by www.sreyas.in

ശുദ്ധ സത്വ സ്വരൂപനായ അവിടത്തെ മഹിമയറിയാതെ മൂഢാത്മാവായ ഇവൻ ചെയ്ത അപരാധത്തെ സ്വാമിയായ നിന്തിരുവടി ക്ഷമിക്കുമാറാകണം. ഭഗവൻ, അനുഗ്രഹിക്കേണമേ, ഇവന്റെ പ്രാണൻ പോകാറായി. അനാഥസ്ത്രീകളായ അടിയങ്ങൾക്ക ഭർത്താവിൻെറ പ്രാണഭിക്ഷതന്നനുഗ്രഹിക്കണേ!'

ഇപ്രകാരം നാഗപത്നിമാർ സമ്യക്കാകുംവണ്ണം സ്തുതിച്ചപ്പോൾ ദയാസാഗരൻ, തലകളെല്ലാം ചതഞ്ഞു് മൂർഛിതാവസ്ഥയിലെത്തിയ കാളിയൻെറ ശിരസ്സിൽ നിന്നുമിറങ്ങി. കാളിയനു് സാവധാനത്തിൽ പ്രാണൻ തിരിച്ചു കിട്ടി. വളരെ പ്രയാസപ്പെട്ടു് ശ്വാസോച്ഛ്വാസം ചെയ്തു തുടങ്ങി. സംസാരിക്കാറായപ്പോൾ അതിദൈന്യതയോടുകൂടി അഞ്ജലിബദ്ധനായി ഭഗവാനോടുണർത്തിച്ചു: ''ഹേ നാഥ! തമഃ പ്രകൃതികളായ ഞങ്ങൾ ജാത്യാ ദുഷ്ടന്മാരും മഹാക്രോധികളുമാകുന്നു. ഞങ്ങളെ ഈ വിധത്തിൽ സൃഷ്ടിച്ചതും നിന്തിരുവടി തന്നെയാണല്ലൊ. അവിടത്തെ സങ്കൽപം കൂടാതെ ഞങ്ങളുടെ പ്രകൃതിസ്വഭാവമെങ്ങിനെ മാറും? സർവ്വലോകനിയന്താവായ നിന്തിരുവടിയുടെ സങ്കൽപത്തിനു മുമ്പിൽ അടിയങ്ങളെല്ലാം പരാധീനരാണു്. അതിനാൽ അനുഗ്രഹമോ, നിഗ്രഹമോ, ഇഷ്ടം പോലെ ചെയ്താലും.''

കാര്യമാനുഷനായ ഭഗവാനരുളിചെയ്തു: ''ഹേ സർപ്പമേ! ഈ നദീജലം പ്രാണികൾക്കെല്ലാം ജീവധാരണത്തിനാവശ്യമാണു്. നീ ഇവിടെ വസിച്ചു് ജലം വിഷമയമാക്കിത്തീർക്കരുതു്. അതിനാൽ കുടുംബസമേതം രമണക ദ്വീപിലേക്ക പോയിക്കൊള്ളുക. ഞാൻ നിങ്ങളെ അനുശാസിച്ച ഈ കഥയെ രണ്ടുസന്ധ്യകളിലും സ്മരിക്കുന്നവർക്കു് സർപ്പജാതികളിൽനിന്നു ഉപദ്രവമുണ്ടാകുന്നതല്ല. ഞാൻ ക്രീഡിച്ച ഈ ഹ്രദത്തിൽ സ്നാനംചെയ്തു് ദേവപിതൃതർപ്പണം ചെയ്യുകയും എന്നെ സ്മരിച്ചു പൂജിക്കുകയും ചെയ്യുന്നവൻ സർവ്വപാപങ്ങളിൽനിന്നും മുക്തനാകും. ഗരുഡനെ പേടിച്ചാണല്ലൊ നീ രമണകത്തിൽനിന്നും ഇവിടെ വന്നതു്. നിൻെറ ശിരസ്സിൽ എൻെറ പാദമുദ്ര പതിഞ്ഞതിനാൽ ഇനി ഗരുഡഭയമുണ്ടാകുന്നതല്ല.''

ഭഗവാൻെറ അരുളപ്പാടു് കേട്ടു് ആശ്വസ്തരായ കാളിയനും, പത്നിമാരും അവർക്കുമാത്രം ലഭ്യമായ ദിവ്യവസ്ത്രാഭരണാദികളും ദിവ്യഗന്ധങ്ങളും വിശേഷമായ് നീലത്താമരപ്പൂമാലയും സാദരം പ്രഭുവിനു സമർപ്പിച്ചു പൂജിച്ചു് പ്രസാദിപ്പിച്ചു. അനന്തരം പ്രദക്ഷിണംചെയ്തു് നമസ്കരിച്ചിട്ടു് കാളിയൻ ഉണ്ണിക്കൃഷ്ണനെ തൻെറ മസ്തകത്തിൽ വഹിച്ചു് കരയിലെത്തിച്ചിട്ടു വീണ്ടും വണങ്ങി കുടുംബസമേതം രമണകദ്വീപിലേക്കുപോയി. ശ്രീകൃഷ്ണാനുഗ്രഹത്താൽ അന്നുമുതൽ യമുനാജലം വിഷസംബന്ധം നീങ്ങി പരിശുദ്ധമായി അമൃതം പോലെ പ്രാണികൾക്കു് ആസ്വാദ്യമായിഭവിച്ചു.



digitized by www.sreyas.in

## അദ്ധ്യായം 17

ഇത്ഥം സ്വജനവൈക്ലവ്യം നിരീക്ഷ്യ ജഗദീശ്വര:
തമഗ്നിമപിബത്തീവ്രമനന്തോ/നന്തശക്തിധൃക് (25)

[ശ്രീഭഗവാൻ അനന്തനാണ്. ശ്രീഭഗവാൻെറ നാമങ്ങൾ അനന്തമാണ്. ശ്രീ ഭഗവാൻെറ രൂപങ്ങളും അനന്തമാണ്. ഇപ്രകാരം അനന്തശക്തികളെ ധാരണം ചെയ്യുന്ന ജഗദീശ്വരനായ ഭഗവാൻ ശ്രീകൃഷ്ണൻ തൻെറ സ്വജനങ്ങൾ വ്യാകുലചിത്തരായിത്തീർന്നിരിക്കുന്നു എന്ന് കണ്ടിട്ട്, ആ ഭയങ്കര അഗ്നിയെ പാനംചെയ്തു. 'ഏവരുടേയും ദാഹം ശമിപ്പിക്കുന്നതാണ് എൻെറ അവതാര ഉദ്ദേശ്യം. ആയതിനാൽ ഈ ദാഹത്തേയും ശമിപ്പിക്കേണ്ടതു് എൻെറ കർത്തവ്യമാണ്. രാമാവതാര കാലത്തു് എൻെറ ജാനകിയെ സുരക്ഷിതയാക്കി വച്ച്, അഗ്നി എനിക്ക് വലിയ ഉപകാരം ചെയ്തു. അതുകൊണ്ടു്, എൻെറ കൃപയ്ക്കു് പാത്രമായിത്തീർന്ന അഗ്നിയെ മുഖത്തിൽത്തന്നെ സ്ഥാപിച്ച് സൽക്കാരം ചെയ്യേണ്ടതു് എൻെറ കർത്തവ്യമാണ്''. എന്ന വിചാരത്താൽ ശ്രീഭഗവാൻ അഗ്നിയെ പാനം ചെയ്തു.]

### കാളിയൻെറപൂർവ്വകഥ, ദാവാഗ്നിപാനം

പരീക്ഷിത്തുചോദിച്ചു:— സർപ്പങ്ങളുടെ വാസസ്ഥാനമായ രമണകദ്വീപിനെ കാളിയൻ എന്തു കാരണത്താൽ വിട്ടുപോന്നുവെന്നും, അവനു ഗരുഡഭയമുണ്ടാകത്തക്കവിധം എന്തപചാരം ചെയ്തുവെന്നും അരുളിച്ചെയ്യേണമേ.

ശ്രീശുകൻ പറഞ്ഞു:— സർപ്പങ്ങളെ ഗരുഡൻ്റെ ഭക്ഷണമായി ഈശ്വരൻ നിശ്ചയിച്ചതാണ്. ഗരുഡൻ അവയെ കണക്കില്ലാതെ കൊന്നുതുടങ്ങിയപ്പോൾ അവർ ബ്രഹ്മാവിനോട് സങ്കടം പറഞ്ഞു. ഇരുകൂട്ടരുടെയും സങ്കടനിവൃത്തിയ്ക്കായി സർപ്പങ്ങൾ കറുത്തവാവുതോറും ഗരുഡനു് ഭക്ഷണയോഗ്യമായ ഒരു ബലി വൃക്ഷമൂലത്തിൽ വച്ചുകൊടുക്കണമെന്നും ഗരുഡൻ അതു ഭക്ഷിച്ചു തൃപ്തിപ്പെടണമെന്നും ബ്രഹ്മാവു നിശ്ചയിച്ചു. അതു രണ്ടുകൂട്ടരുമനുസരിച്ചു. എന്നാൽ അഹങ്കാരിയായ കാളിയൻ മാത്രം തൻെറ ഓഹരി കൊടുത്തില്ലെന്നുമാത്രമല്ല, മററു സർപ്പങ്ങൾ കൊടുത്തതും അവൻ ധിക്കാരമായെടുത്തു ഭക്ഷിച്ചു. വൈനതേയൻ അതറിഞ്ഞു കോപിച്ച് കാദ്രവേയനെ (കാളിയനെ) കൊല്ലാനായടുത്തു് ചിറകുകൾകൊണ്ടു് അവനു നല്ല പ്രഹരം കൊടുത്തു. പ്രഹരമേററ് പരവശനായ കാളിയൻ പ്രാണരക്ഷാർത്ഥം യമുനയിൽ ചെന്നഭയം പ്രാപിച്ചു. അവിടെ ഗരുഡനു് പ്രവേശിക്കാൻ സാധ്യമല്ല. അതിൻെറ കാരണം പറയാം. ഗരുഡൻ കാളിന്ദിയിൽനിന്നു് മത്സ്യങ്ങളെ തെരുതെരെ ഭക്ഷിക്കുന്നതു് ജലത്തിനുള്ളിലിരുന്നു തപസ്സ് ചെയ്തുകൊണ്ടിരുന്ന സൌഭരി മഹർഷി കണ്ടു. മഹർഷി വിരോധിച്ചിട്ടും ഗരുഡൻ കൂട്ടാക്കിയില്ല. അപ്പോൾ

digitized by www.sreyas.in

മത്സ്യങ്ങളിൽ ദയവുതോന്നിയ മഹർഷി' ഇനിമേൽ ഗരുഡൻ ഇവിടെവന്ന് മത്സ്യങ്ങളെ ഭക്ഷിച്ചാൽ തൽക്ഷണം മരിക്കട്ടെ'യെന്നു ശപിച്ചു. ഈ വസ്തുത കാളിയൻമാത്രം അറിഞ്ഞിരുന്നു. അതിനാലാണ് കാളിയൻ അവിടെ വന്നുകൂടിയതു്.

കാളിയനെ പറഞ്ഞയച്ചിട്ട് ശ്രീകൃഷ്ണൻ ദിവ്യവസ്ത്രം ധരിച്ച് ദിവ്യഗന്ധമാല്യങ്ങളും, സ്വർണ്ണാഭരണങ്ങളും, രത്നാഭരണങ്ങളുമണിഞ്ഞ് സുഹൃത്തുക്കളുടെ അടുക്കലേക്കെഴുന്നള്ളി. വ്രജവാസികളെല്ലാവരും അതേവരെ ശ്വാസമടക്കിപ്പിടിച്ചുകൊണ്ട് നദീമദ്ധ്യത്തിൽ നടന്നതെല്ലാം കണ്ണിമയ്ക്കാതെ നോക്കി അത്യുൽക്കണ്ഠാകുലരായി നിൽക്കുകയായിരുന്നു. പ്രിയനെ സുരക്ഷിതനായി തിരികെ കിട്ടിയപ്പോൾ അവരുടെ ആശ്വാസവും സന്തോഷവും എന്തുപറയട്ടെ! ദേഹം വിട്ടുപോയ പ്രാണൻ തിരിച്ചുകിട്ടിയാലെന്നപോലെ അവർ ആഹ്ലാദഭരിതരായി കണ്ണനെ പ്രേമാലിംഗനം ചെയ്തു. നഷ്ടപ്പെട്ടുവെന്നുകരുതിയ സന്താനത്തെ വീണ്ടുകിട്ടിയ യശോദ ഓമനയെ കെട്ടിപ്പുണർന്ന് മടിയിലിരുത്തി പ്രേമാശ്രുക്കൾ പൊഴിച്ച് കരഞ്ഞു. ഗോപികൾ പുനർജന്മം കിട്ടിയതുപോലെ മനോരഥമെല്ലാം സാധിച്ചവരായി ഭവിച്ചു. ഇതേവരെ പുല്ലുതിന്നാതെ കണ്ണീരൊഴുക്കി കൃഷ്ണനെത്തന്നെ നോക്കി പ്രതിമകളെപ്പോലെ നിന്നിരുന്ന പശുക്കൾ സോത്സാഹം കൃഷ്ണനെ ചുററിക്കൂടി വാത്സല്യപൂർവ്വം മണപ്പിച്ച് നക്കുകയും ദേഹത്തുതൊട്ടുരുമ്മുകയും ചെയ്ത് സന്തോഷം പ്രകടിപ്പിച്ചു. പ്രിയവയസ്യർ നാഥനെ സർവ്വാംഗം തലോടി കോൾമയിർകൊണ്ടു. നന്ദഗോപരും ബലരാമനും ഉണ്ണിക്കൃഷ്ണനെ ആലിംഗനം ചെയ്ത് സന്തോഷാധിക്യത്താൽ ഒന്നുംമിണ്ടാൻ കഴിയാതെ നിന്നു. ബ്രാഹ്മണർ നന്ദഗോപരോട് 'കൃഷ്ണൻ ഒരു കേടും കൂടാതെ വന്നുചേർന്നല്ലോ. അതുകൊണ്ട് ബ്രാഹ്മണർക്കു ദാനം തരിക'എന്നു പറഞ്ഞു. മഹാഭാഗനായ ഗോകുലനാഥൻ പ്രീതനായി അവർക്ക് വേണ്ടുന്ന പശുക്കളും സ്വർണ്ണവും ദാനംചെയ്തു സന്തോഷിപ്പിച്ചു.

സർപ്പസ്പർശമേററ കണ്ണനുണ്ണി അന്നുരാത്രി ഉപവസിക്കട്ടെ എന്ന് നിശ്ചയിച്ച് വ്രജവാസികൾ, തങ്ങളും നിരാഹാരരായി നദീതീരത്തിൽ തന്നെ രാത്രി കഴിച്ചുകൂട്ടി. അർദ്ധരാത്രിയിൽ എല്ലാവരും ക്ഷീണിച്ച് ഗാഢനിദ്രയിലായിരുന്നപ്പോൾ ആ പ്രദേശമെല്ലാം കാട്ടുതീ പടർന്നു പിടിച്ചു. എല്ലാവരും ഞെട്ടി എഴുന്നേററ് സംഭ്രാന്തരായി "കൃഷ്ണ കൃഷ്ണ! മഹാഭാഗ! രാമ! അമിതവിക്രമ! ഈ ഘോരമായ ദാവാഗ്നിയിൽ നിന്നു സ്വജനങ്ങളായ ഞങ്ങളെ രക്ഷിക്കേണമേ" എന്നു പറഞ്ഞ് ശരണം പ്രാപിച്ചു. അനന്യശക്തിമാനായ പ്രഭു ഘോരദാവാഗ്നിയെ പാനം ചെയ്ത് അവരെ രക്ഷിച്ചു.

digitized by www.sreyas.in

# അദ്ധ്യായം 18



തം വിദ്വാനപി ദാശാർഹൊ ഭഗവാൻ സർവ്വദർശന:
അന്വമോദത തൽസഖ്യം വധം തസ്യ വിചിന്തയൻ (18)

[ഭഗവാൻ ശ്രീകൃഷ്ണൻ സർവ്വജ്ഞനാണ്. പ്രലംബാസുരനെ കണ്ടമാത്രയിൽ അവനാരാണെന്ന് തന്തിരുവടി അറിഞ്ഞു. എങ്കിലും, "ഞാൻ അങ്ങയുടെ മിത്രമാണ്" എന്നവൻ പ്രസ്താവിച്ചപ്പോൾ ആ മിത്രതയെ ശ്രീഭഗവാൻ സ്വീകരിച്ചതുപോലെ ഭാവിച്ചു. അനന്തരം എന്തു യുക്തി കൊണ്ടാണ് മഹാദുഷ്ടനായ പ്രലംബനെ സംഹരിക്കേണ്ടതെന്ന് ശ്രീ ഭഗവാൻ വിചിന്തനം ചെയ്തുതുടങ്ങി.]

## പ്രലംബവധം

ശ്രീശുകൻ പറഞ്ഞു:— കാളിയ മർദ്ദനവും ദാവാഗ്നി പാനവും കഴിഞ്ഞ് അതിസന്തുഷ്ടരായ വ്രജവാസികൾ ശ്രീകൃഷ്ണന്റെ മഹിമയെ കീർത്തിച്ചുകൊണ്ട് ഗോകുലത്തിലേക്ക മടങ്ങിവന്നു. മായാ ഗോപാലവേഷം ധരിച്ച് രാമകൃഷ്ണന്മാർ വ്രജത്തിൽ ക്രീഡിച്ചു കൊണ്ടിരിക്കുമ്പോൾ ജീവികൾ അധികം ഇഷ്ടപ്പെടാത്ത വേനൽക്കാലം വന്നു. എന്നാൽ രാമകേശവന്മാരുടെ സാന്നിദ്ധ്യ വിശേഷത്താൽ വൃന്ദാവനത്തിൽ ഗ്രീഷ്മവും വസന്തംപോലെ സർവ്വപ്രാണികൾക്കും ഹിതകരമായിരുന്നു. ഒരിക്കലും വററാത്ത കാട്ടാറുകൾ ആ പ്രദേശങ്ങളെയെല്ലാം സസ്യസമൃദ്ധമാക്കി. സൂര്യതാപം ഒരിടത്തും അനുഭവപ്പെട്ടില്ല. പുഷ്പഫലസമൃദ്ധമായ വനപ്രദേശത്തിൽ വണ്ടുകളും മയിലുകളും സാരസപ്പക്ഷികളും കുയിലുകളും മനോഹരമായ സംഗീതമാലപിച്ചുകൊണ്ടു സ്വൈരന്തം വിഹരിച്ചു. വൃന്ദാവനത്തിലെ പരിപുഷ്ടമായ പ്രകൃതിവിലാസങ്ങൾ കൃഷ്ണരാമന്മാരെ അധികമധികം ക്രീഡാസക്തരാക്കിത്തീർത്തു.

ബാലന്മാർ വിശേഷമായി വേണുവാദനം ചെയ്തുകൊണ്ട് രാവിലെ പശുക്കളെ മേയ്ക്കാൻ വനത്തിൽ പോകും. വനത്തിൽ നിന്നും കാട്ടുപൂക്കൾ, ഇളന്തളിർ, മയിൽപീലി, പുഷ്പമാല, മനയോല എന്നിവ സമ്പാദിച്ച് തന്നത്താൻ അലങ്കരിച്ചുല്ലസിച്ച് കളിതുടങ്ങും. കൃഷ്ണൻ നൃത്തം ചെയ്യുമ്പോൾ ചിലർ താളം പിടിക്കും, ചിലർ കൊമ്പും കുഴലും വിളിക്കും, ശേഷിച്ചവർ നർത്തനത്തെ സ്തുതിച്ചഭിനന്ദിക്കും. സർവ്വേശ്വരൻ ഗോപാലവേഷം കെട്ടികളിക്കുമ്പോൾ തന്തിരുവടിയെ സേവിക്കാൻ ഗോപാലരായി ജനിച്ച ദേവന്മാർ അതുനോക്കി ഹാർദ്ദമായി പ്രശംസിക്കും. രാമനും കൃഷ്ണനും കൈ കോർത്തു പിടിച്ചു വട്ടത്തിൽ ചുററും, ചാടും,

digitized by www.sreyas.in

അന്യോന്യം പിടിച്ചു് തലകീഴായി മറിച്ചിടും, ജയിച്ച ആൾ കയ്യടിച്ചു് ആർത്തുവിളിക്കും, അന്യോന്യം പിടിച്ചു വലിക്കും, ഇതെല്ലാം കൂട്ടുകാർ കണ്ടുരസിക്കും. അവർ കളിച്ചു ക്ഷീണിതരാകുമ്പോൾ മററുബാലന്മാർ നൃത്തം തുടങ്ങും. രാമകൃഷ്ണന്മാർ നൃത്തത്തിനനുസരിച്ചു പാടുകയും കൊട്ടുകയും സാധുവാദം ചെയ്യുന്നമോദിക്കുകയും ചെയ്തു അവരെ ഉത്സാഹിപ്പിക്കും. ചിലപ്പോൾ വില്വഫലങ്ങൾ പരസ്പരം എറിഞ്ഞു് പിടിച്ചു കളിക്കും, ചിലപ്പോൾ നെല്ലിക്ക വാരിപ്പിടിച്ചു് ശരിയായി എണ്ണം പറയുന്നവൻ ജയിച്ചു, മററവൻ തോററു എന്നിങ്ങനെ കളിക്കും, തൊട്ടുകളിക്കും, കണ്ണുകെട്ടിക്കളിക്കും, മൃഗങ്ങളെപ്പോലെ ചാടും, പക്ഷികളെപ്പോലെ ചിലയ്ക്കും, തവളയെപ്പോലെ ചാടും, വിനോദ വേഷങ്ങൾ കെട്ടിയാടി ചിരിപ്പിക്കും, ഊഞ്ഞാലാടും, രാജാ, മന്ത്രി, ഭടൻ, കള്ളൻ എന്നീവേഷങ്ങൾ കെട്ടികളിക്കും. ഇപ്രകാരം നാനാലീലകൾ ചെയ്തു് അവർ പുഴയിലും മലയിലും താഴ്‌വരയിലും തടാകത്തിലും വിഹരിച്ചു.

ഒരു ദിവസം കംസഭൃത്യനായ പ്രലംബാസുരൻ രാമകൃഷ്ണന്മാരെ തട്ടിക്കൊണ്ടുപോകാനുദ്ദേശിച്ചു് ഒരു ഗോപവേഷത്തിൽ വന്നു് അവരുടെക്കൂടെ കൂടി. എല്ലാം കാണുന്ന സർവ്വേശ്വരൻ അവനെ ഉടനെ കണ്ടറിഞ്ഞു. പക്ഷെ അറിഞ്ഞതായി നടിച്ചില്ല. അവനെ നിഗ്രഹിക്കണമെന്നു സങ്കല്പിച്ചുകൊണ്ടു് കൂട്ടരോടു "നമുക്കു രണ്ടുകക്ഷികളായി പിരിഞ്ഞു് ദ്വന്ദ്വയുദ്ധം ചെയ്തു കളിക്കാം. തോല്ക്കുന്നവർ ജയിക്കുന്നവരെ ഭാണ്ഡീരകവടംവരെ ചുമന്നു കൊണ്ടുപോകണം'എന്നു പറഞ്ഞു. അതനുസരിച്ചു് കൃഷ്ണന്റേയും രാമന്റേയും നേതൃത്വത്തിൽ ഗോപാലന്മാർ രണ്ടു കക്ഷികളായി തിരിഞ്ഞു. ശ്രീദാമാവു്, വൃഷൻ മുതലായവർ രാമന്റെ പക്ഷത്തിലും പ്രലംബനും ഭദ്രസേനനും മററു ചിലരും ശ്രീകൃഷ്ണന്റെ പക്ഷത്തിലും ചേർന്നു. ഭക്തന്മാരോടുള്ള ദ്വന്ദ്വയുദ്ധത്തിൽ ഭക്തദാസൻ തോററു. പ്രഭു ശ്രീദാമാവിനേയും ഭദ്രസേനൻ വൃഷഭനേയും പ്രലംബൻ ബലരാമനേയും ചുമന്നുകൊണ്ടു കരാറനുസരിച്ചു് ഭാണ്ഡീരകവടം വരെ പോയാൽ മതി. പക്ഷെ പ്രലംബൻ ക്ഷണത്തിൽ അവിടവും കടന്നു ആകാശത്തിലേക്കുയർന്നു. അപ്രതീക്ഷിതമായ ഈ കപടതന്ത്രം കണ്ട ആദിശേഷനായ ഭഗവാൻ ബലരാമൻ മനുഷ്യബുദ്ധ്യാ ആദ്യം ഒന്നു ഭയന്നെങ്കിലും ഉടനെ കാര്യം മനസ്സിലാക്കി. പെട്ടെന്നു സ്വശരീരം ബലരാമൻ മഹാമേരുവിനു തുല്യം ഘനമുള്ളതാക്കി. ആ ഭാരം താങ്ങാനാവാതെ കപടവേഷധാരിയായ പ്രലംബന്റെ വേഗം ശമിച്ചു. മായാശരീരംകൊണ്ടു് രാമനെ വഹിക്കാനാവില്ലെന്നു തോന്നിയ അസുരൻ തന്റെ നിജമായ അസുരരൂപം കൈക്കൊണ്ടു. മിന്നൽപ്രഭപോലെ ശോഭയാർന്ന ബലരാമനെ വഹിച്ചുകൊണ്ടു നടന്ന പ്രലംബാസുരൻ ചന്ദ്രനെ വഹിക്കുന്ന കാർമേഘംപോലെ ശോഭിച്ചു. അവന്റെ ചെമ്പിച്ച തലമുടിയും കനൽക്കട്ടപ്പോലെയുള്ള കണ്ണുകളും ഭീകര ദംഷ്ട്രകളും മററുംകണ്ടു് സാക്ഷാൽ സങ്കർഷണൻ കോപത്തോടുകൂടി അസുരന്റെ മൂർദ്ധാവിൽ മുഷ്ടിചുരുട്ടി ബലമായടിച്ചു. അസുരൻ തല തകർന്നു്, ഘോരമായി നിലവിളിച്ചുകൊണ്ടു് മരിച്ചു വീണു. ആ ശബ്ദം കേട്ടു് ബാലന്മാരെല്ലാം ഓടിവന്നു്, അസുരന്റെ പർവ്വതാകാരം കണ്ടു് വിസ്മയിച്ചു.

digitized by www.sreyas.in

പരലോകത്തുപോയി തിരിച്ചു വന്നവനെന്നപോലെ മുമ്പിൽ നിന്ന രാമനെ കൂട്ടുകാർ പ്രേമവിഹ്വലരായി ആലിംഗനം ചെയ്തു. മഹാപാപിയായ പ്രലംബന്റെ വധത്തിൽ ദേവന്മാർ പരമനിർവ്വതരായി രാമനെ ദിവ്യപുഷ്പ മാല്യങ്ങളാൽ അഭിഷേകം ചെയ്തു സ്തുതിച്ചു.

## അദ്ധ്യായം 19

കൃഷ്ണസ്യ യോഗവീര്യം തദ് യോഗമായാൻഭാവിതം
ദാവാഗ്നേരാത്മന: ക്ഷേമം വീക്ഷ്യ തേ മേനിരേഽമരം (14)

[ഗോപബാലന്മാർ കണ്ണുതുറന്നു നോക്കിയപ്പോൾ തങ്ങളെല്ലാം ഭാണ്ഡീര വനത്തിൽ നില്ക്കുന്നതായി കണ്ടു. ഇപ്രകാരം തങ്ങളേയും ഗോക്കളേയും ശ്രീഭഗവാൻ ദാവാനലനിൽ നിന്നു് രക്ഷിച്ചതോർത്തു് അവർ വിസ്മയം പൂണ്ടു ശ്രീഭഗവാൻെറ ഈ യോഗസിദ്ധിയേയും യോഗമായയുടെ പ്രഭാവത്തേയും ദാവാനലനിൽ നിന്നു് തങ്ങളെ രക്ഷിച്ച സാമർത്ഥ്യത്തേയും കണ്ടു് ശ്രീകൃഷ്ണൻ സാക്ഷാത് ദേവദേവൻ തന്നെ എന്നവർ തീരുമാനിച്ചു. ശ്രീഭഗവാൻ ഭക്തജനങ്ങളാൽ അർപ്പിക്കപ്പെടുന്ന പ്രേമഭക്തിസുധാരസമാണു് പാനം ചെയ്യുന്നതു്. അഗ്നിയുടെ മനസ്സിൽ അതിൻെറ സ്വാദു് അറിയണമെന്നുള്ള ലാലസയുണ്ടായി. ആയതിനാൽ അഗ്നി സ്വയം ഭഗവാൻെറ വായ്ക്കുള്ളിൽ പ്രവേശിച്ചു, വിഷാഗ്നിയേയും മുഞ്ജാഗ്നിയേയും പാനം ചെയ്തു് തൻെറ ത്രിതാപനാശക്തിയെ ഭഗവാൻ വ്യക്തമാക്കി. ഇങ്ങനെ ഭഗവാൻ ഭക്തജനങ്ങളുടെ താപത്തെ ഹരിക്കുവാൻ സദാ സർവ്വദാ തല്പരനായിരുന്നു]

### ദാവാഗ്നിപാനം

ശ്രീശുകൻ പറഞ്ഞു:- പ്രലംബവധം കഴിഞ്ഞു് ബാലന്മാർ ഉത്സാഹഭരിതരായി കളിതുടന്നു. ആ സമയത്തു് പശുക്കൾ മേഞ്ഞുമേഞ്ഞു നടന്നു മുഞ്ഞപ്പുൽക്കാട്ടിൽ പ്രവേശിച്ചു. കളികഴിഞ്ഞു നോക്കിയപ്പോൾ പശുക്കളെ കാണാതെ എല്ലാവരും തിരഞ്ഞു നടന്നു് മുഞ്ഞപ്പുൽക്കാട്ടിൽ കണ്ടെത്തി. അവയെ തിരിച്ചാട്ടിക്കൊണ്ടുവരുവാൻ ഭാവിച്ചപ്പോഴേക്കും യദൃച്ഛയാ കാട്ടുതീ പുറപ്പെട്ടു നാലുഭാഗത്തും പടന്നു പിടിച്ചു. അതിനുള്ളിൽപെട്ട ബാലന്മാരും പശുക്കളും പ്രാണസങ്കടത്തിലായി. അവർ ഭയസംഭ്രാന്തരായി "കൃഷ്ണ കൃഷ്ണ! രാമരാമ! ഞങ്ങൾക്ക വേറെ ഗതിയില്ലേ കൃഷ്ണ! നിന്തിരുവടിയുടെ ആശ്രിതരായ ഞങ്ങൾ ദുഃഖിക്കാൻ പാടുണ്ടോ? ഹേ സർവ്വധർമ്മജ്ഞ! അനന്യനാഥരായ ഞങ്ങളെ രക്ഷിക്കേണമേ" എന്നവാവിട്ടു് നിലവിളിച്ചു. അവരുടെ പാരവശ്യം കണ്ടു് കരുണാമയൻ 'നിങ്ങൾ ഭയപ്പെടണ്ട.

digitized by www.sreyas.in

എല്ലാവരും കണ്ണടച്ചുകൊള്ളുവിൻ' എന്നരുളിച്ചെയ്തു. അവർ കണ്ണടച്ചുനിന്നപ്പോൾ സർവ്വേശ്വരൻ ഘോരദാവാഗ്നിയെ ശ്രീമുഖം കൊണ്ടു് പാനംചെയ്തു. ബാലന്മാർ കണ്ണുതുറന്നുനോക്കിയപ്പോൾ തങ്ങളും പശുക്കളും കൃഷ്ണരാമന്മാരോടുകൂടി സുരക്ഷിതരായി ഭാണ്ഡീരക വൃക്ഷമൂലത്തിലിരിക്കുന്നതായി കണ്ടു് അത്ഭുതപ്പെട്ടുപോയി. ഇപ്രകാരം അപൂർവ്വയോഗപ്രഭാവങ്ങളെ കാണിക്കുന്ന കൃഷ്ണൻ സാക്ഷാൽ ദേവദേവൻ തന്നെയെന്നവർ തീർച്ചപ്പെടുത്തി. വൈകുന്നേരം ഗോപന്മാരാൽ സ്തുതിക്കപ്പെട്ടവനായി ശ്രീജനാർദ്ദനൻ വേണുഗാനം ചെയ്തുകൊണ്ടു് വ്രജത്തിൽ മടങ്ങിയെത്തി. പകൽ മുഴുവനും ഗോവിന്ദനെ കാണാതെ ഓരോ ക്ഷണവും ഓരോ യുഗംപോലെ കഴിച്ചുകൂട്ടിയ ഗോപികൾക്കു് ശ്രീകൃഷ്ണദർശനം പരമാനന്ദം നൽകിയെന്നു പറയേണ്ടതില്ലല്ലോ.

# അദ്ധ്യായം 20

അഖണ്ഡമണ്ഡലോ വ്യോമ്നി രരാജോഡുഗണൈഃ ശശീ
യഥാ യദുപതിഃ കൃഷ്ണോ വൃഷ്ണിചക്രാവൃതോ ഭുവി (44)

[പരീക്ഷിത്തേ! എപ്രകാരമാണൊ പൃഥ്വീതലത്തിൽ യദുവംശികളുടെ മദ്ധ്യത്തിൽ യദുപതി സാക്ഷാത് ഭഗവാൻ ശ്രീകൃഷ്ണൻ പ്രശോഭിക്കുന്നതു് അതുപോലെ ആകാശത്തിൽ താരകങ്ങളുടെ മദ്ധ്യത്തിൽ ചന്ദ്രൻ സുശോഭിതനായി കണ്ണിനു് ആനന്ദം വളർത്തി.]

## ഋതുവർണ്ണന

ശ്രീശുകൻ പറഞ്ഞു:— വൃന്ദാവനത്തിൽ ഗ്രീഷ്മകാലം കഴിഞ്ഞു് വർഷഋതു ആരംഭിച്ചു. സർവ്വപ്രാണിവർഗ്ഗവും പ്രജാവൃദ്ധിയെ ചെയ്യുന്ന കാലമാണല്ലോ അതു്. ത്രിഗുണങ്ങൾ ചിദാകാശത്തിൽ വ്യാപിച്ചു് സച്ചിദാനന്ദമാകുന്ന സ്വരൂപശോഭയെ മറയ്ക്കുന്നതുപോലെ ഇടിമിന്നലുകളോടുകൂടിയ ഇരുണ്ടമേഘങ്ങൾ സൂര്യചന്ദ്രന്മാരുടെ പ്രകാശത്തെ മറച്ചു. ധർമ്മനിഷ്ഠരായ രാജാക്കന്മാർ സമൃദ്ധികാലങ്ങളിൽ പ്രജകളിൽ നിന്നു പിരിക്കുന്ന നികുതി ക്ഷാമകാലത്തിൽ അവക്കു വേണ്ടി ചിലവു ചെയ്യുന്നതുപോലെ, സൂര്യൻ എട്ടുമാസക്കാലം ഭൂമിയിൽ നിന്നു് ആവാഹനം ചെയ്ത ജലം മുഴുവൻ തിരിച്ചു് മഴയായി വർഷിച്ചുകൊടുത്തു. കാരുണ്യശാലികളായ സജ്ജനങ്ങൾ ക്ഷുത്പിപാസാദികളാൽ വലയുന്ന സഹജീവികൾക്കു് കൈവശമുള്ള അന്നാദികളെ ദാനംചെയ്തു സന്തോഷിപ്പിക്കുന്നതുപോലെ കാർമേഘങ്ങൾ സൂര്യാതപത്തിൽ ക്ലേശിക്കുന്നവരെ മഴകൊണ്ടു് സുഖിപ്പിച്ചു. ഇഷ്ടഫലപ്രാപ്തിക്കായി അൽപാഹാരം മുതലായ കൃച്ഛ്രവ്രതങ്ങളോടുകൂടി തപസ്സു ചെയ്തു് കൃശനായവൻ കാമിതസിദ്ധിക്കുശേഷം ഇഷ്ടഭോജനം കഴിച്ചു് പുഷ്ടി പ്രാപിക്കുന്നതുപോലെ, കൊടും വേനലിൽ ജലാംശം പോയി കൃശയായിത്തീന്ന ഭൂമി വർഷലാഭത്താൽ

digitized by www.sreyas.in

സസ്യസമൃദ്ധിയോടുകൂടി പുഷ്ടിയെ പ്രാപിച്ചു. പാപപങ്കിലമായ കലിയുഗത്തിൽ വേദവിരുദ്ധങ്ങളായ പാഖണ്ഡശാസ്ത്രങ്ങൾ പ്രചരിക്കുന്നതും നിത്യസിദ്ധങ്ങളായ വേദശാസ്ത്രങ്ങൾ മങ്ങുന്നതും പോലെ സന്ധ്യാകാലങ്ങളിൽ മിന്നാമിനുങ്ങുകൾ ശോഭിക്കുകയായി; ഗ്രഹനക്ഷത്രാദികൾ പ്രകാശിക്കുന്നുമില്ല. ഗുരുനാഥൻ നിയമത്തിലിരുന്ന സമയം ശബ്ദിക്കാതിരുന്ന വിദ്യാർത്ഥികൾ നിയമാവസാനത്തിൽ അദ്ധ്യയനമാരംഭിക്കുന്നതുപോലെ, വേനലിൽ നിശബ്ദരായിരുന്ന മണ്ഡൂകങ്ങൾ ഇടിനാദം കേട്ടപ്പോൾ ശബ്ദിച്ചു തുടങ്ങി. നിരന്തര ഹരിഭജനം കൊണ്ട് ഭക്തന്മാർ സംതൃപ്തരും പ്രസന്നരുമായിഭവിക്കുന്നതുപോലെ, പുതിയ വർഷജലത്തെ യഥേഷ്ടം സേവിച്ച് ജലത്തിലും കരയിലുമുള്ള ജീവികൾ സുഖമായിഭവിച്ചു. കൊടുങ്കാററു മൂലമുണ്ടായ വൻതിരമാലകളോടും കരകവിഞ്ഞൊഴുകി വന്നുചേന്ന അനേകം പുഴകളോടുംകൂടിയ സമുദ്രം, പക്വത വരാത്ത യോഗസാധകൻെറ മനസ്സ് കാമവാസനകളാലെന്നപോലെ ക്ഷോഭിച്ചു.

അധോക്ഷജനിൽ ചിത്തമുറപ്പിച്ച ഹരിദാസന്മാർ എന്തെല്ലാം ദുഃഖം വന്നാലും ചലിക്കാത്തതുപോലെ, പർവ്വതങ്ങൾ ധാരമുറിയാതെ കഠിനവർഷമുണ്ടായിട്ടും ചലിച്ചില്ല. വേദാദ്ധ്യയനം ചെയ്യുവർ നിരന്തരാഭ്യാസത്തിൻെറ അഭാവത്താൽ മറന്നിട്ട് സംശയാലുക്കളാകുന്നതുപോലെ, നടപ്പാതകൾ പുല്ലുകൊണ്ടുമൂടി വഴിയറിയാതെയായി. ഔദാര്യാദിഗുണസമ്പന്നരായ സജ്ജനങ്ങളോടുകൂടി ചഞ്ചലചിത്തകളായ സ്വൈരിണികൾ ചേന്നാലും അധികകാലം സഹവസിക്കാത്തതുപോലെ, ലോകത്തിനു തങ്ങളുടെ ജലമെല്ലാം നൽകി ഹിതം ചെയ്യുന്ന മേഘങ്ങളോട് ചഞ്ചലങ്ങളായ മിന്നലുകൾ സ്ഥിരമായി ചേന്നു നിൽക്കുന്നില്ല. ത്രിഗുണസംബന്ധമായ പ്രപഞ്ചത്തിൽ ഗുണസംബന്ധമില്ലാത്ത ഭഗവാൻ പ്രകാശിക്കുന്നതുപോലെ, ഗുണം (ഞാൺ) ഇല്ലാത്ത മഴവില്ല് ഗുണ(ശബ്ദ)ത്തോടുകൂടിയ ആകാശത്തിൽ ശോഭിച്ചു. പരമാത്മാവിനാൽ പ്രകാശിക്കപ്പെടുന്ന അഹങ്കാരം ആ പരമാത്മാവിനെത്തന്നെ മറയ്ക്കുന്നതുപോലെ, ചന്ദ്രനാൽ പ്രകാശിക്കപ്പെടുന്ന മേഘങ്ങൾ ആ ചന്ദ്രനെത്തന്നെ മറയ്ക്കുന്നു. കുടുംബഭരണക്ലേശത്താൽ തപ്തരായി വിരക്തിവന്ന സജ്ജനങ്ങൾ ഹരിദാസന്മാരുടെ ആഗമനത്തിൽ സന്തോഷിക്കുന്നതുപോലെ, മേഘാഗമനത്താൽ ഉത്സാഹഭരിതരായ മയിലുകൾ ഇടിശബ്ദത്തെ അനുകരിച്ചു ശബ്ദിക്കുകയും പീലികൾ വിരിച്ചാടുകയും ചെയ്തു. കഠിന വ്രതങ്ങളനുഷ്ഠിച്ച് ശോഷിച്ച തപസ്വികൾ ഈശ്വരപ്രസാദലാഭത്താൽ സംപുഷ്ടരാകുന്നതുപോലെ, വേനലിൻെറ കാഠിന്യത്താലുണങ്ങി നഷ്ടപ്രായമായിനിന്ന വൃക്ഷങ്ങൾ യഥേഷ്ടം ജലം ലഭിച്ചു തഴച്ച് പുതിയ ശാഖകളോടുകൂടി ശോഭിച്ചു. ഘോരകർമ്മങ്ങളോടുകൂടിയ ഗൃഹങ്ങളിൽ മാംസാദികളിലുള്ള ആശ നിമിത്തം വിടാതെ പററിക്കൂടി കഴിയുന്ന ദുർമോഹികളായ വിഷയികളെപ്പോലെ, ചേറും മുള്ളും നിറഞ്ഞ കരകളോടുകൂടിയ തടാകങ്ങളിൽ മത്സ്യം ഞണ്ട് മുതലായവയെ പിടിച്ചു തിന്നാനാഗ്രഹിച്ച് സാരസപ്പക്ഷികൾ കാത്തു നിന്നു. കലിയിൽ പാഖണ്ഡവാദികളാൽ വേദമാർഗ്ഗങ്ങൾ ഭേദിക്കപ്പെടുന്നതുപോലെ, നദികളിൽ കെട്ടിയിരുന്ന അണകൾ അതിവർഷത്താൽ പൊട്ടിത്തകന്നു. ഉത്തമാചാര്യന്മാരുടെ

digitized by www.sreyas.in

ഉപദേശപ്രകാരം രാജാക്കന്മാർ കാലാകാലങ്ങളിൽ ദാനധർമ്മങ്ങളെ ചെയ്യുന്നതുപോലെ, വായുവിനാൽ പ്രേരിക്കപ്പെട്ട് മേഘങ്ങൾ ഉഷ്ണത്താൽ തപിച്ചിരുന്ന പ്രാണികൾക്ക് അമൃതജലം വർഷിച്ചുകൊടുത്തു.

ഇപ്രകാരം പുഷ്പഫലാദികളാൽ സമൃദ്ധമായ വനത്തിൽ ഭഗവാൻ ചങ്ങാതിമാരോടുകൂടി പശുക്കളെമേച്ചു സഞ്ചരിച്ചു. തഴച്ചുവളന്ന ഇളംപുല്ല് വേണ്ടുവോളം തിന്നു് അകിട്ടിൽ വർദ്ധിച്ചപാൽ ചുമക്കാൻ കഴിയാതെ പശുക്കൾ മെല്ലെമെല്ലെ നടക്കും. എങ്കിലും ഭഗവാൻ പേർപറഞ്ഞു വിളിക്കുമ്പോൾ അവ പാലൊഴുക്കിക്കൊണ്ടു് പ്രീതിയോടുകൂടി ഓടിവരും. മഴപെയ്യുമ്പോൾ ബാലന്മാർ മരച്ചുവട്ടിലും പർവ്വതഗുഹകളിലുമിരുന്നു് കായും കനിയും കിഴങ്ങും ഭക്ഷിച്ചുസുഖിക്കും. മദ്ധ്യാഹ്നമാകുമ്പോൾ തങ്ങൾകൊണ്ടുവന്ന ദധ്യോദനം ജലപ്രവാഹത്തിനടുത്തുള്ള പാറമേൽ വച്ചു ഭക്ഷിക്കും.

വർഷക്കാലത്തെ പിന്നിട്ടുകൊണ്ടു് ശരത്കാലം വന്നു. ആകാശം തെളിഞ്ഞു. തടാകങ്ങളിലെ ജലം നിർമ്മലമായി. മന്ദമാരുതൻ വീശി. താമരകൾ നിരന്നു. അസത്സംസർഗ്ഗം നിമിത്തം വഴിതെററിപ്പോയവരുടെ ചിത്തം വീണ്ടും സത്സംഗഭജനാദികളാൽ സ്വച്ഛമായും ശാന്തമായും ഭവിക്കുന്നതുപോലെ, ജലാശയങ്ങളിൽ കലങ്ങിക്കിടന്ന ജലം, ചളിനീങ്ങി വീണ്ടും നിർമ്മലമധുരമായി ഭവിച്ചു. നാലാശ്രമികൾക്കും സ്വധർമ്മാനുഷ്ഠാനത്തിൽ നേരിടുന്ന കഷ്ടങ്ങളെല്ലാം ശ്രീകൃഷ്ണനിലുള്ള ഭക്തികൊണ്ടു് തീരുന്നതുപോലെ, ആകാശത്തിലും ഭൂമിയിലും ജലത്തിലുമുള്ള പങ്കങ്ങളെല്ലാം ശരത്കാലം വന്നതോടെ തീന്നു. ഏഷണാത്രയങ്ങളെല്ലാമുപേക്ഷിച്ച് ഭഗവദ്ഭജനം മാത്രംചെയ്തു് സർവ്വപാപങ്ങളും നശിച്ച മുനികൾ ശോഭിക്കുന്നതുപോലെ, തങ്ങളുടെ സർവ്വസ്വമായ ജലം ലോകത്തിനായി വിട്ടുകൊടുത്തപ്പോൾ മേഘങ്ങൾ ശുദ്ധതേജസ്സുമാത്രമായി ശോഭിച്ചു. മഹാത്മാക്കൾ അധികാരികൾക്കുമാത്രം ഉപദേശം കൊടുക്കുന്നതും അല്ലാത്തവക്കു കൊടുക്കാത്തതും പോലെ മലകൾ തങ്ങൾ സംഭരിച്ച ജലം ചില ദിക്കിൽകൂടി ഒഴുക്കുന്നു, ചിലദിക്കിൽ ഒഴുക്കുന്നില്ല. കുടുംബഭരണതൽപരരായ മൂഢന്മാർ ആയുസ്സ് പ്രതിദിനം ക്ഷയിച്ചുകൊണ്ടിരിക്കുന്നതിനെ അറിയാത്തതുപോലെ, ചെറുപൊയ്കകളിലും തോടുകളിലും ജീവിക്കുന്ന ജലജന്തുക്കൾ പ്രതിദിനം വെള്ളം കുറഞ്ഞുപോകുന്നതറിഞ്ഞില്ല. അജിതേന്ദ്രിയനും കുടുംബിയും കൃപണനുമായ ദരിദ്രൻ സംസാരത്തിൽ ദുഃഖിക്കുന്നതുപോലെ, ആഴം കുറഞ്ഞ ജലത്തിൽ വസിക്കുന്ന മത്സ്യാദികൾ ശരത്കാലസൂര്യന്റെ ഉഷ്ണത്താൽ തപിച്ചു. ധീരരായ വിവേകികൾ അനാത്മവസ്തുക്കളിലുള്ള മമത ക്രമേണ ഉപേക്ഷിക്കുന്നതുപോലെ വയൽനിലങ്ങൾ ചളിയും, വല്ലിക്കുടിലുകൾ പച്ചയുമുപേക്ഷിച്ചു. വിഷയങ്ങളിൽനിന്നും മനസ്സിനെ സമ്യക്കായി വിരമിപ്പിച്ച മുനി അദ്ധ്യയനഘോഷമില്ലാതെയിരിക്കുന്നതുപോലെ, അലകൾ അടങ്ങിയ സമുദ്രം നിശ്ശബ്ദമായി. യോഗികൾ വിഷയോന്മുഖമായ മനസ്സിനെ നിരോധിച്ച് സ്വാത്മാവിൽതന്നെ നിർത്തുന്നതുപോലെ, കൃഷിക്കാർ നിലങ്ങളിൽനിന്നും വാന്നുപോകുന്ന ജലത്തെ ചിറകെട്ടി

digitized by www.sreyas.in

നിത്തി. ദേഹാഭിമാനത്താൽ താപത്രയങ്ങളുണ്ടാക്കുന്ന മനോദുഃഖത്തെ ആത്മജ്ഞാനം നശിപ്പിക്കുന്നതുപോലെയും ഗോപികാംക്ക ശ്രീകൃഷ്ണവിരഹംമൂലമുണ്ടായ താപത്തെ ഭഗവാൻ പ്രത്യക്ഷനായി ദർശനം കൊടുത്തപഹരിച്ചതുപോലെയും, ശരൽക്കാലസൂര്യനിൽനിന്നും പകൽ പ്രാണികാംക്കുണ്ടായ സന്താപം രാത്രി ചന്ദ്രൻ തന്റെ അമൃത കിരണങ്ങളാൽ നശിപ്പിച്ചു. സത്വഗുണപ്രധാനമായും വേദാർത്ഥഗ്രഹണത്തിന സമർത്ഥമാകുംവിധം നിമ്മലമായുമിരിക്കുന്ന മനസ്സെന്നപോലെ, ആകാശം മേഘമറവില്ലാതെ തെളിഞ്ഞു് നക്ഷത്രങ്ങളോടുകൂടി ശോഭിച്ചു. വൃഷ്ണികളാൽ ചുററപ്പെട്ട സ്വധമ്മയെന്ന സഭയിൽ ശോഭിച്ച ശ്രീകൃഷ്ണനെപ്പോലെ നക്ഷത്രസമൂഹങ്ങളുടെ മധ്യത്തിൽ പൂണ്ണചന്ദ്രൻ പ്രശോഭിച്ചു. സമശീതോഷ്ണമായ സുഗന്ധവായുവേററു ജനങ്ങളുടെ ഉഷ്ണതാപം ശമിച്ചു, എന്നാൽ ശ്രീകൃഷ്ണനാൽ അപഹൃതചിത്തകളായ ഗോപികാംക്കുമാത്രം ആ കാറേറൽക്കുന്തോറും ശ്രീകൃഷ്ണവിരഹത്താലുള്ള താപം അധികരിക്കയാണുണ്ടായതു്. ഫലേച്ഛകൂടാതെ ഈശ്വരപ്രീതിക്കുമാത്രമായി ചെയ്യപ്പെടുന്ന കമ്മങ്ങാം പരമപുരുഷാർത്ഥത്തെ തരുന്നതുപോലെ, സന്തുഷ്ടരും സംതൃപ്തരുമായ സ്ത്രീലോകം സ്വഭത്താക്കന്മാരോടുചേന്നു് പുഷ്പിണികളായി. നീതിപരിപാലകനായ രാജാവിന്റെ ഭരണത്തിൽ കള്ളന്മാരല്ലാത്തവരെല്ലാം നിർഭയരായി സന്തോഷിക്കുന്നതുപോലെ, സൂര്യോദയത്തിൽ ആമ്പലൊഴിച്ചുള്ള ജലപുഷ്പങ്ങളെല്ലാം വികസിച്ചു. ജനങ്ങാം വൈദികവും ലൌകികവുമായ ഉത്സവങ്ങളാഘോഷിച്ചു. ശ്രീ ഹരിയുടെ അവതാരമൂത്തികളായ കൃഷ്ണരാമന്മാരെക്കൊണ്ടു് ഭൂമി ഏററവും ശോഭിച്ചു.

---

## അദ്ധ്യായം 21

ബർഹാപീഡം നടവരവപു: കണ്ണയോ: കണ്ണികാരം
ബിഭ്രദ്വാസ: കനകകപിശം വൈജയന്തീം ച മാലാം
രന്ധ്രാൻ വേണോരധരസുധയാ പൂരയൻ ഗോപവൃന്ദൈർ—
വൃന്ദാരണ്യം സ്വപദരമണം പ്രാവിശദ് ഗീതകീത്തി: (5)

[മനമോഹനൻ കുഴലൂതി. ആ വൃന്ദാവനപുണ്യഭൂമിയിൽ കോകില—കാകളീ മുഖരിതമായ ഘനവൃക്ഷഛായാമണ്ഡിതമായ—മധുരനികരഗുഞ്ജിതമായ നികുഞ്ജകാനനത്തിൽ ആ നാദപ്രവാഹം മാറെറാലികൊണ്ടു. കാതുകളിരെ കേട്ട ഗോപരമണികാം പ്രേമവിഹ്വലകളായി ചമഞ്ഞു. അവർ ഏകാന്തത്തിൽ സഖികളുമായി അവരുടെ പ്രാണപ്രിയനായ ശ്യാമസുന്ദരന്റെ രൂപം, ഗുണം, വംശീധ്വനിയുടെ പ്രഭാവം, മാധുര്യം ആദിയായവയെ വണ്ണനം ചെയ്യാൻ തുടങ്ങി. വംശിയെ സ്മരിച്ച മാത്രയിൽ അവർ സ്തബ്ധകളായി. ഗദ്ഗദം കൊണ്ടും പ്രേമാശ്രുക്കാംകൊണ്ടും ഭഗവദ്ഗുണങ്ങാം വണ്ണനം ചെയ്യാൻ അവർ അസമർത്ഥകളായിഭവിച്ചു. അവർ മനസാ ഭഗവദ്സന്നിധിയെ പ്രാപിച്ചു. മധുരമനോഹരമായ ഭഗവദ്സ്വരൂപം കണ്ടു് അവർ പ്രേമാംബുധിയിൽ മുങ്ങി. ആ ശ്യാമളകളേബരന്റെ ശിരോമകുടത്തിൽ

digitized by www.sreyas.in

സുന്ദരമായ മയിൽപ്പീലികൾ ചെരുകിയിരുന്നു. കണ്ണുങ്ങളിൽ മഞ്ഞ നിറത്തിലുള്ള കണ്ണികാരം എന്ന മനോഹരപുഷ്പങ്ങൾ അണിഞ്ഞിരുന്നു. (ഏതു വസ്തുക്കളും ശ്രീഭഗവാന്റെസാമീപ്യവും സ്പർശനവും കൊണ്ടാണല്ലൊ അവയുടെ സൌന്ദര്യാദിഗുണങ്ങൾ വർദ്ധിക്കുന്നതു്!) പരമസുന്ദരവും ശ്യാമളകോമളവുമായ ആ ദിവ്യകളേബരത്തിൽ (അരയിൽ) മിന്നൽപ്രഭയെ വെല്ലുന്നതും അനിന്ദ്യവുമായ പീതാംബരം ചാർത്തിയിരുന്നു. അഞ്ചുപ്രകാരത്തിലുള്ള സുഗന്ധിതപുഷ്പങ്ങളാൽ വിരചിതമായ "വൈജയന്തി" എന്ന മാല മനോഹരമായ കണ്ഠപ്രദേശത്തെ അലങ്കരിച്ചിരുന്നു. ഹാ! എത്ര ഹൃദ്യമായ കാഴ്ച!! ആശ്ചര്യം!!! രംഗമഞ്ചത്തിൽ അഭിനയിക്കുന്ന ഒരു അതിശ്രേഷ്ഠനായ നടന്റെ സുന്ദരതരമായ വേഷം! കണ്ണും കരളും ഒരുപോലെ കുളർപ്പിക്കുന്ന അത്ഭുതനടന ചാതുര്യം! വംശിയുടെ ഛിദ്രങ്ങളെ ആ നടവരൻ തന്റെ മധുരമധുരമായ അധരാമൃതം കൊണ്ടു് നിറയ്ക്കുന്നു. കാരുണ്യം കലർന്ന രൂപലാവണ്യത്തേൻകുഴമ്പായ പൊന്നുകണ്ണനുണ്ണിയുടെ തൊട്ടുപുറകിൽ പരമഭാഗ്യശാലികളായ ഗോപകുമാരന്മാർ ആ അലൌകിക ബാലന്റെ ലോകപാവനമായ കീർത്തിയെ സാനന്ദം ഗാനം ചെയ്തുകൊണ്ടു്— അതെ, ശ്രുതിശുദ്ധമായി പാടിക്കൊണ്ടും ആടിക്കൊണ്ടും വരുന്നു. മനക്കണ്ണിൽ ഈ കാഴ്ചകണ്ടു് ഗോപികൾ പുളകം കൊണ്ടു. ഹാ! വാക്കുകൾക്കു് വിഷയമല്ലാത്ത അതികൌതുകമായ ഈ കാഴ്ചയെ എങ്ങനെ വർണ്ണിക്കുവാനാണു്! ഇപ്രകാരം വൈകുണ്ഠത്തെ അപേക്ഷിച്ചു, അതിശ്രേഷ്ഠമായ ശ്രീ വൃന്ദാവനധാമം പൊന്നോമനക്കുട്ടൻ ശ്രീകൃഷ്ണചന്ദ്രന്റെ ചരണചിഹ്നങ്ങളാൽ പൂർവ്വാധികം രമണീയമായി ഭവിച്ചു. (പരമഹംസപരിവ്രാജകാചാര്യൻ ശ്രീ ശുകബ്രഹ്മത്തെപ്പോലും മയക്കിയതാണല്ലൊ ഈ സുന്ദരപദ്യം.

## വേണുഗീതം

ശ്രീശുകൻ പറഞ്ഞു:— ശരത്കാലത്തിലെ സ്വച്ഛജലാശയങ്ങളിൽ വിരിഞ്ഞു നിൽക്കുന്ന താമരയുടെ സുഗന്ധവും ശൈത്യവും കലർന്ന വായു എങ്ങും വീശിക്കൊണ്ടിരുന്നു. ദിവസേന രാവിലെ ഭഗവാൻ ക്രീഡാസക്തനായി വൃന്ദാവനത്തിൽ പ്രവേശിക്കും. ഗോപികളുടെ മനസ്സിനെ ഇളക്കി അവരെ പരവശകളാക്കിത്തീർത്ത ബാലഗോപാലസ്വരൂപത്തെപ്പററി എന്റെ പിതാവായ വ്യാസഭഗവാൻ അത്യത്ഭുതമായി വർണ്ണിച്ചിരിക്കുന്നു. പരീക്ഷിത്തെ! നിർഗ്ഗുണബ്രഹ്മനിഷ്ഠനായിരുന്ന എന്നെ ശ്രീമത്ഭാഗവതത്തിലേക്കു ഹഠാദാകർഷിച്ച ആ വരവർണ്ണന അങ്ങയ്ക്കും കേൾക്കണ്ടേ? പറയാം:

കണ്ണുള്ള മയിൽപീലികൾ തിരുമുടിയിൽ കിരീടം പോലെ തിരുകി വച്ചിട്ടുണ്ടു്. തന്റെ തിരുമേനിയെ രംഗത്തിൽ പ്രവേശിക്കുന്ന നടനെന്നപോലെ വിചിത്രമായലങ്കരിച്ചിരിക്കുന്നു. കാതുകളിൽ കണ്ണികാരപുഷ്പം തിരുകീട്ടുണ്ടു്. കനകപ്രഭമായ മഞ്ഞപ്പട്ടു് ധരിച്ചിരിക്കുന്നു. കാട്ടുപൂക്കൾകൊണ്ടും പലവർണ്ണത്തിലുള്ള ഇലകൾ കൊണ്ടും ഗോപികൾ മനോഹരമായി കെട്ടിയുണ്ടാക്കിയതും കണ്ഠം മുതൽ പാദം വരെ വ്യാപിച്ചിരിക്കുന്നതുമായ വൈജയന്തിമാല ധരിച്ചിരിക്കുന്നു.

digitized by www.sreyas.in

വേണുവിനെ തിരുമുഖത്തോട് ചേർത്തു പിടിച്ചു് അതിലെ ദ്വാരങ്ങളെ തന്റെ അധരാമൃതംകൊണ്ടു് നിറച്ച് അപൂർവ്വമായ ഗാനാമൃതത്തെ മുഖവായുവിൽ നിന്നും പുറപ്പെടുവിച്ച് ലോകത്തെ മുഴുവനും ദിവ്യാനന്ദത്തിലാറാടിക്കുന്നു. അസംഖ്യം ഗോപബാലന്മാർ ചുററി നിന്നുകൊണ്ട് പ്രഭുവിന്റെ അത്ഭുതലീലകളെ കീർത്തനം ചെയ്യുന്നു. ഗോകുലേശ്വരൻ തന്റെ ശ്രീമത്തായ പാദമുദ്രകളെ ഭൂമിയിൽ പതിപ്പിച്ചു് അതു ദർശിക്കാൻ ഭാഗ്യം ചെയ്ത സുകൃതികളുടെ മനസ്സിനെ പരമാനന്ദമഗ്നമാക്കിക്കൊണ്ടു വൃന്ദാവനത്തിൽ പ്രവേശിച്ചു.

ഭഗവാന്റെ അതിമനോഹരമായ വേണുഗാനം വ്രജരമണികൾ സ്പഷ്ടമായി കേട്ടു. (കൃഷ്ണമയികളും നിത്യസിദ്ധകളുമായ അവരുടെ പാദധൂളികളെ ദൂരശ്രവണാദിസിദ്ധികളെല്ലാം സേവിച്ചു നിൽക്കുകയാണല്ലോ) അതിന്റെ മനോഹാരിതയെ അവർക്ക് അന്യോന്യം വർണ്ണിച്ചുകേൾപ്പിക്കണമെന്നുതോന്നി. പക്ഷെ ശബ്ദം പുറത്തേക്കുവരുന്നില്ല. എന്തെന്നാൽ വർണ്ണിക്കാൻ പുറപ്പെട്ടപ്പോഴേക്കും ഹൃദയത്തിൽ പ്രകാശിച്ചുകൊണ്ടിരുന്ന പ്രിയന്റെ ലോകോത്തരസുന്ദരരൂപം അവരെ മന്മഥതാപത്തിലാഴ്ത്തി. അവർ ഒരുവിധത്തിൽ മനസ്സിനെ അടക്കികൊണ്ടുപറഞ്ഞു:—

സഖികളെ! അനുരാഗകടാക്ഷംപൊഴിച്ചുകൊണ്ടു മനോഹരമായി വേണുഗാനംചെയ്യുന്ന വ്രജകുമാരനെ കണ്ണുകൾകൊണ്ടുപാനം ചെയ്യുന്നതുതന്നെയാണ് കണ്ണുകൾ ലഭിച്ചതിന്റെ പരമഫലം. അതിന്നുമീതെ മറെറാന്നും ഞങ്ങളറിയുന്നില്ല. ശിരസ്സിൽ പീലിക്കിരീടവും, കാതുകളിൽ കർണ്ണികാര പുഷ്പവും, മാറിൽ വൈജയന്തിമാലയുമണിഞ്ഞു സ്വർണ്ണപ്രഭയാന്ന മഞ്ഞപ്പട്ടുടുത്ത് വേണുവിവരങ്ങളിൽ അധരസുധയെ പകന്നു ദിവ്യഗാനം ചൊരിഞ്ഞുകൊണ്ട് ഗോപകുമാരന്മാരാൽ ഗാനം ചെയ്യപ്പെട്ട കീർത്തിയോടു കൂടിയവനായി രംഗത്തു പ്രവേശിക്കുന്ന നടവരനെപ്പോലെ തന്റെ പാദന്യാസങ്ങളാൽ രമിപ്പിക്കുന്നതായ വൃന്ദാവനത്തിൽ ശ്രീകൃഷ്ണൻ പ്രവേശിച്ചു. രൂപാമൃതത്താലും ഗാനാമൃതത്താലും സമസ്ത പ്രകൃതി ജാലങ്ങളേയും മോഹിപ്പിക്കുന്ന നീലസുന്ദരദർശനന്റെ അത്യത്ഭുത മഹിമയെ ആർക്ക് വർണ്ണിക്കാൻ കഴിയും? അതിനെ വർണ്ണിക്കാൻ ഒരിക്കലും സാദ്ധ്യമല്ല. ഗോപികളെ! ഈ വേണു ഏതൊരു മഹാപുണ്യമാണോചെയ്തതു്! ദാമോദരന്റെ പ്രിയകളായ നമ്മുക്കുപോലും ലഭിക്കാൻ പ്രയാസമായ അധരാമൃതത്തെ കേവലരസം മാത്രമായി സദാ എല്ലാവരും കാൺകെ ഈ വേണു ആസ്വദിക്കുന്നുവല്ലോ. വേണുവിന്റെ ഈ ഭാഗ്യത്തെ കണ്ടിട്ട് വേണുവൃന്ദങ്ങളെ ജലം കൊടുത്തു പോഷിപ്പിക്കുന്ന പൊയ്കകളും, നമ്മുടെ കൂട്ടത്തിൽപെട്ട വേണുവിനു ലഭിക്കുന്ന ഭാഗ്യം നമ്മെയും കൂടി ധന്യരാക്കിയിരിക്കുന്നുവെന്നു കരുതുന്ന തരുക്കളും ആനന്ദാശ്രുക്കൾ പൊഴിക്കുന്നു. സഖികളെ! പുണ്യഭൂമിയായ ഈ വൃന്ദാവനംഭൂലോകത്തിന്റെ കീർത്തിയെ എല്ലാ ലോകങ്ങളിലും പരത്തിയിരിക്കുന്നു. എന്തെന്നാൽ ഇവിടെ സഞ്ചരിക്കുന്ന ദേവകീസുതന്റെ ശംഖചക്രാദിരേഖാങ്കിതങ്ങളായ ശ്രീപാദമുദ്രകൾ, സ്വതവെ സുന്ദരമായ ഈ വനപ്രദേശത്തെ എത്രയോ അധികം സുന്ദരമാക്കിയിരിക്കുന്നു. ആ പാദമുദ്രകളുടെ അന്യൂനശോഭയെ നോക്കിനോക്കി മതിവരാതെ ലക്ഷ്മീദേവി ഇവിടെ സ്ഥിരമായി

digitized by www.sreyas.in

വസിക്കുന്നു. ഗോവിന്ദൻ വേണുഗാനം ചെയ്യുമ്പോൾ അതുകേട്ട മത്തുപിടിച്ച മയിലുകൾ ആനന്ദനൃത്തം ചെയ്യുന്നു. പ്രകൃത്യാ ചഞ്ചലങ്ങളായ ജീവജാലങ്ങൾ വേണുഗാനമാധുരി ആസ്വദിച്ച മതിമറന്ന് ഈ പർവ്വതസാനുവിൽ നിശ്ചേഷ്ടരായി നിൽക്കുന്നു. വൃന്ദാവനത്തിലല്ലാതെ ഇത്രത്തോളം സൌഭാഗ്യം മറ്റെവിടെ കാണാൻ കഴിയും? ഗോപികളെ! ഇവിടെയുള്ള മാൻപേടകൾ വിശേഷബുദ്ധിയില്ലാത്തവയെങ്കിലും പരമസുകൃതിനികൾ തന്നെ. വിചിത്രവേഷധാരിയായ നന്ദനന്ദനൻ മധുരമായി വേണുഗാനം ചെയ്യുമ്പോൾ അതുകേട്ടാനന്ദിച്ചുകൊണ്ട്, പതികളായ കൃഷ്ണസാരങ്ങളോടുകൂടി, കണ്ണിമയ്ക്കാതെ പ്രണയകടാക്ഷംകൊണ്ട് പ്രഭുവിനെ പൂജിക്കുന്നു. ശ്രീകൃഷ്ണദർശനത്തിനും വേണുഗാനശ്രവണത്തിനും ഭാഗ്യം സിദ്ധിച്ച ഇവകളല്ലേ സുകൃതികൾ?

ഭൂലോകവാസികളുടെ കാര്യമിരിക്കട്ടെ. വിമാനചാരികളായ ദേവസ്ത്രീകൾപോലും സ്ത്രീലോകത്തെ ആകമാനം വശീകരിക്കുന്ന ശ്രീകൃഷ്ണന്റെ രൂപസൌന്ദര്യവും ശീലഗുണവും കണ്ടും വിചിത്ര വേണുഗാനം കേട്ടും മന്മഥപരവശകളായി, ധൈര്യം തീരെ കൈവിട്ട് തങ്ങളെ മറന്നു നിൽക്കുന്നു. വേണുഗാനം കേൾക്കുന്ന ക്ഷണത്തിൽ അവരുടെ കേശപാശവും വസ്ത്രവും അഴിഞ്ഞു വീഴുന്നതുപോലും അവരറിയുന്നില്ല. സഖികളെ! ശ്രീകൃഷ്ണമുഖാരവിന്ദത്തിൽ നിന്നും നിർഗളിക്കുന്ന വേണുഗാനപീയൂഷത്തെ പശുക്കൾ, ഉയർത്തിപ്പിടിച്ച കർണ്ണപുടങ്ങളാൽ പാനം ചെയ്തുകൊണ്ടേയിരിക്കുന്നു. വത്സങ്ങളും വേണുഗാനമാധുരിയിൽ മയങ്ങി മാതൃസ്തനങ്ങളിൽ നിന്നുമൊഴുകുന്ന പാൽ കുടിക്കാൻ ശ്രദ്ധിക്കാതെ കൃഷ്ണനെ നോക്കി ആനന്ദാശ്രുക്കൾ പൊഴിച്ചു നിൽക്കുന്നു.

സഖി! വൃന്ദാവനത്തിലുള്ള പക്ഷികൾ മഹർഷിമാർ തന്നെ, സംശയമില്ല എന്തെന്നാൽ അവ വൃക്ഷങ്ങളിലിരുന്ന് ശ്രീകൃഷ്ണവിഗ്രഹത്തെ കൺകുളിരെ കണ്ടും ഏകാഗ്ര ചിത്തത്തോടുകൂടി നിശ്ശബ്ദമായി വേണുഗാനം ശ്രവിച്ചും ജന്മം സഫലമാക്കുന്നു. തോഴികളെ! ജഡമായ നദിയുടെ അവസ്ഥ കണ്ടില്ലേ? മുകുന്ദന്റെ വേണുഗാനം കേൾക്കുന്നമാത്രയിൽ അവയുടെ പ്രവാഹം നിലയ്ക്കുന്നു. തങ്ങളുടെ മന്മഥതാപത്തെ ചുഴിയുടെ രൂപത്തിൽ പ്രകടമാക്കുന്നു. മാത്രമല്ല, തിരമാലകളാകുന്ന കൈകളെകൊണ്ട് വികസിച്ചു നിൽക്കുന്ന താമരപൂക്കളെയെടുത്ത് പ്രഭുവിന്റെ ശ്രീപാദയുഗളത്തിൽ സമർപ്പിക്കുവാൻ വെമ്പൽ കൊള്ളുന്നു. ഗോപികളെ! മേഘത്തിന്റെ സേവയെ നോക്കുവിൻ. രാമനോടും ഗോപന്മാരോടും കൂടി ശ്രീകൃഷ്ണൻ വേണുഗാനം ചെയ്തുകൊണ്ട് സൂര്യതാപമേററു സഞ്ചരിക്കുന്നതു കണ്ടിട്ട മേഘത്തിനു സഹിക്കുന്നില്ല. പെട്ടെന്ന് നീങ്ങിച്ചെന്ന് തന്റെ ശരീരംകൊണ്ട് പ്രഭുവിനു കുടപിടിച്ചു സേവിക്കുന്നു. കാട്ടാളസ്ത്രീകൾ ഭാഗ്യവതികൾതന്നെ. നന്ദകുമാരന്റെ ശ്രീപാദപത്മത്തിൽ പററിയ കുങ്കുമത്തരികൾ പുല്ലിൽ പതിഞ്ഞുകാണുമ്പോൾ അവർ മദനപരവശകളാകുന്നു. ഈ പാദസ്പർശമേൽക്കാൻ നാം ഭാഗ്യം ചെയ്തില്ലല്ലൊ എന്ന വ്യസനം തീർക്കാൻ ആ കുങ്കുമത്തെ മുഖങ്ങളിലും സ്തനങ്ങളിലും തേച്ച് താപം ഒട്ട ശമിപ്പിക്കുന്നു. സഖികളെ! ഈ ഗോവർദ്ധനപർവ്വതം ഹരിദാസരിൽവച്ചു ശ്രേഷ്ഠൻ

digitized by www.sreyas.in

തന്നെ. ശ്രീകൃഷ്ണരാമന്മാരുടെ ശ്രീചരണസ്പർശമേററു പുളകം കൊള്ളുന്നതു കണ്ടില്ലേ? അതുകൊണ്ടാണല്ലൊ തന്റെ രോമങ്ങളാകുന്ന ഇളംപുല്ലുകൾ രോമാഞ്ചത്താലെന്നപോലെ നിവന്നുനിൽക്കുന്നതു്. കൂടാതെ തന്റെ ഗൃഹത്തിൽ എഴുന്നള്ളിയ വിശിഷ്ടാതിഥികൾക്കു ജലവും പുല്ലും ഫലമൂലാദികളും വിശ്രമിക്കാൻ ഗുഹകളും നൽകി ഉപചരിക്കുന്നു. സഖികളെ! അത്ഭുതപുരുഷനായ ഗോകുലേശ്വരന്റെ ലീലകൾ വിചിത്രംതന്നെ. കൃഷ്ണന്റെ വേണുഗാനം കേട്ടു് ചഞ്ചലങ്ങളായ ജന്തുക്കൾ ചലിക്കാതെ നിശ്ചേഷ്ടരായി നിൽക്കുന്നു. ഒഴുകുന്ന നദികളുടെ ഒഴുക്കു നിലയ്ക്കുന്നു. അതേസമയം സ്ഥാവരങ്ങളായ വൃക്ഷങ്ങൾ പുളകംകൊണ്ടു് പൂമൊട്ടുകളേയും ഇളംതളിരുകളേയും പ്രകാശിപ്പിക്കുന്നു. ചരാചരങ്ങളിൽ ഈ വിപരീതധർമ്മമുണ്ടാക്കാൻ മററാക്കു കഴിയും?

ഇപ്രകാരം വ്രജരമണികൾ വൃന്ദാവനസഞ്ചാരിയായ ശ്രീ ഭഗവാന്റെ ബഹുവിധ ലീലകളെ തന്മയമായി വർണ്ണിച്ചുകൊണ്ടു് ശ്രീകൃഷ്ണമയികളായി ഭവിച്ചു.

## അദ്ധ്യായം 22.

ന മയ്യാവേശിതധിയാം കാമഃ കാമായ കല്പതേ
ഭർജ്ജിതാ ക്വഥിതാ ധാനാപ്രായോ ബീജായ നേഷ്യതേ (26)

[എന്റെ പരമപ്രേയസികളായ കുമാരികളെ! നിങ്ങൾ എന്നെ പൂജിക്കുവാൻ ആഗ്രഹിക്കുന്നു. നിങ്ങളുടെ ഈ അഭിലാഷത്തെ ഞാൻ അനുമോദിക്കുന്നു. നിങ്ങളുടെ സങ്കല്പം സത്യമായി ഭവിക്കട്ടെ!) ആരാണോ തന്റെ മനസ്സും പ്രാണനും പൂർണ്ണമായും എന്നിൽ സമർപ്പിച്ചിട്ടുള്ളതു് അവരുടെ കാമനകൾ സാംസാരികഭോഗവിഷയങ്ങളിൽ പ്രവൃത്തിക്കുവാൻ അസമർത്ഥങ്ങളായി ഭവിക്കുന്നു. ഏതുപോലെ? വറുത്തവിത്തുകൾ വീണ്ടും മുളയ്ക്കാത്തതുപോലെ.]

### കാർത്ത്യായനീ വ്രതം

ശ്രീശുകൻ പറഞ്ഞു:— കൃഷ്ണപ്രേമികളായ ശതം ശതം ഗോപകന്യകമാർ സംഘം ചേർന്നു് ധനുമാസത്തിൽ കാർത്ത്യായനീവ്രതമനുഷ്ഠിച്ചു. അവർ ദിവസേന പ്രാതഃകാലത്തിൽ ഉച്ചത്തിൽ ശ്രീകൃഷ്ണസങ്കീർത്തനം ചെയ്തുകൊണ്ടും അന്യോന്യം കൈകൾ കോർത്തു പിടിച്ചുകൊണ്ടും ഗോകുലത്തിൽ നിന്നു പുറപ്പെട്ടു് അരുണോദയത്തിനുമുമ്പു് കാളിന്ദിയിൽ ചെന്നു് സ്നാനം ചെയ്യും. അനന്തരം മണൽ കൊണ്ടു് ദേവിയുടെ ബിംബമുണ്ടാക്കി കരയിൽ വച്ചു പൂജിക്കും. ഗന്ധം, സുഗന്ധമാല്യം, ധൂപം ദീപം, തുളസീദളം മുതലായ പുഷ്പങ്ങൾ, നാളികേരം, മാതളം മുതലായ ഫലങ്ങൾ ഉണക്കലരി മുതലായ ധാന്യങ്ങൾ എന്നിങ്ങനെ ബഹുവിധ ദ്രവ്യങ്ങളെക്കൊണ്ടു പൂജിക്കും. എല്ലാവർക്കും ഒന്നേ പ്രാർത്ഥിക്കാനുണ്ടായിരുന്നുള്ളു. "ദേവി, കാർത്ത്യായനി,

digitized by www.sreyas.in

മഹാമായേ, മഹായോഗിനി, അധീശ്വരി! നന്ദഗോപസുതൻ അടിയന്റെ പതിയായി വരാനനുഗ്രഹിക്കേണമേ; നിന്തിരുവടിക്കു നമസ്കാരം.'' ഇത്രമാത്രമായിരുന്നു അവരുടെ പ്രാർത്ഥന. ഇവിടെ അനേകം ഗോപകന്യകമാർ ഒരേ സമയം ഭഗവാനെ പതിയായി ലഭിക്കാനാഗ്രഹിക്കുകയാണു ചെയ്തതു്. പക്ഷെ അന്യോന്യം അശേഷം മത്സരബുദ്ധി ഉണ്ടായില്ല. കാരണം സ്ത്രീപുരുഷ ഭേദമെന്യേ സകല ജീവരാശികളുടേയും ഭർത്താവു്–ഭരിക്കുന്നവൻ–ശ്രീകൃഷ്ണൻ തന്നെയാണല്ലോ. യഥാർത്ഥത്തിൽ ഭഗവാൻ മാത്രമാണു് പുരുഷൻ. ലോകത്തിലുള്ള സകല ജീവകോടികളും ഭഗവാനാൽ ഭരിക്കപ്പെടുന്നവർ–ഭാര്യമാർ–മാത്രമാണു്. അതിനാൽ എല്ലാവരും ശ്രീഭഗവാനെത്തന്നെയാണു് പതിയായി വരിക്കേണ്ടതു്.

ഇപ്രകാരം കൃഷ്ണമാനസകളായി, അന്യസ്മരണ ലേശവും കൂടാതേയും, ജഗദംബികക്കു നിവേദിച്ച ഹവിഷ്യാന്നം മാത്രം ഒരുനേരം ഭക്ഷിച്ചു കൊണ്ടും അവർ ഒരുമാസം വ്രതം അനുഷ്ഠിച്ചു. ഒരു ദിവസം പതിവുപോലെ എല്ലാവരും ശ്രീകൃഷ്ണകീർത്തനം ചെയ്തുകൊണ്ടു്, വസ്ത്രങ്ങളെ കരയിൽ അഴിച്ചുവച്ചിട്ടു് കാളിന്ദിയിൽ കുളിച്ചുകൊണ്ടിരുന്നു. അന്നു് അവർക്കു വ്രതത്തിന്റെ ഫലം നൽകണമെന്നു സങ്കല്പിച്ചു് പ്രഭു സഖാക്കളോടുകൂടി അവിടെയെത്തി. ഭഗവതിക്കായിട്ടു പൂജിച്ചതും തന്നെത്തന്നെയായിരുന്നുവല്ലൊ. ശ്രീകൃഷ്ണൻ കുമാരികളുടെ വസ്ത്രങ്ങളെല്ലാം കയ്യിലാക്കി ക്ഷണത്തിൽ ഒരു വൃക്ഷത്തിൽ കയറിയിരുന്നു. കൂട്ടുകാരോടുകൂടി ഭഗവാൻ ചിരിച്ചുകൊണ്ടു് ഗോപികളോടു പരിഹാസമായിപറഞ്ഞു:''അല്ലയോ അബലകളെ! നിങ്ങളുടെ വസ്ത്രങ്ങളെല്ലാമിവിടെയുണ്ടു്. നിങ്ങൾ ഓരോരുത്തരായിട്ടൊ, ഒരുമിച്ചോ വന്നു് അവരവരുടെ വസ്ത്രങ്ങളെ വാങ്ങിക്കൊള്ളുവിൻ. ഞാൻ വിനോദപ്രിയനാണെങ്കിലും ഇതിനുമുമ്പൊരിക്കലും കളവുപറഞ്ഞിട്ടില്ല. ഇപ്പോൾ പറയുന്നതും സത്യം തന്നെയാണു്. വ്രതാനുഷ്ഠാനത്താൽ ക്ഷീണിതരായ നിങ്ങൾ വേഗം വരുവിൻ.''

ജലത്തിനുള്ളിൽ നിന്നു ഗോപികൾ ശ്രീകൃഷ്ണന്റെ പരിഹാസ വാക്കുകൾ കേട്ടു. പ്രിയനാഥൻ സ്വയം ആഗതനായതറിഞ്ഞു അവർ പ്രേമാനന്ദത്തിൽ മുങ്ങി. എങ്കിലും സ്ത്രീസഹജമായ ലജ്ജയാൽ കരക്കുകയറാതെ തമ്മിൽത്തമ്മിൽ നോക്കി ചിരിച്ചുകൊണ്ടു നിന്നതേയുള്ളു. ഗോവിന്ദന്റെ നർമ്മമാധുര്യത്താൽ അവരുടെ മനസ്സു് ആകർഷിക്കപ്പെട്ടു. തണുത്തജലത്തിൽ അധികനേരം കിടന്നതിനാൽ അവരുടെ ദേഹം വിറച്ചു തുടങ്ങി. അവർ പറഞ്ഞു: ''ഹേ ശ്യാമസുന്ദര! അവിടുന്നീവിധം അന്യായം ചെയ്യരുതെ! വ്രജലോകം അത്യന്തം ശ്ലാഘിക്കുന്ന നന്ദഗോപസുതനായ നിന്തിരുവടിക്കു ഞങ്ങളോടു ഏററവും പ്രിയമുണ്ടെന്നു ഞങ്ങൾക്കറിയാം. അതിനാൽ നിന്തിരുവടി ഞങ്ങളെ രക്ഷിക്കേണ്ടവനല്ലേ? ഞങ്ങൾ ശീതത്താൽ വിറക്കുന്നതു കാണുന്നില്ലേ? അവിടുത്തെ ദാസികളായ ഞങ്ങൾ ഏതാജ്ഞയും അനുസരിച്ചു കൊള്ളാം. ഹേ ധർമ്മജ്ഞ! വസ്ത്രങ്ങൾതന്നാലും. അല്ലെങ്കിൽ ഞങ്ങൾ വ്രജരാജനായ നന്ദഗോപരോടു പറയും''.

digitized by www.sreyas.in

ഭഗവാൻ ചിരിച്ചുകൊണ്ടു് "നിങ്ങൾ എന്റെ ദാസികളും ഞാൻ പറയുന്നതിനെ അനുസരിക്കുന്നവരുമാണെങ്കിൽ, മടിച്ചു നിൽക്കുന്നതെന്തിനു്? ഇവിടെ വന്നു് അവരവരുടെ വസ്ത്രങ്ങളെ വാങ്ങിക്കൊള്ളുവിൻ." എന്നു പറഞ്ഞു. അതുകേട്ടു് വെള്ളത്തിൽ തണുത്തുവിറച്ചു നിന്ന എല്ലാ കുമാരികളും ഭഗവദാജ്ഞ അനുസരിക്കാൻ നിശ്ചയിച്ചു് രണ്ടു കൈകളാലും ഗുഹ്യത്തെ മറച്ചുകൊണ്ടു് കരയ്ക്കുകയറി വന്നു. അവരുടെ നിഷ്കളങ്കത കണ്ടു് കരുണാമയൻ പ്രസാദിച്ചു് സസ്മിതനായി അരുളിചെയ്തു: "വ്രതം അനുഷ്ഠിക്കുന്ന നിങ്ങൾ വസ്ത്രം ധരിക്കാതെ പുണ്യനദിയിലിറങ്ങിയതു് ദേവനിന്ദയായിപ്പോയി. ആ പാപത്തിനു പ്രായശ്ചിത്തമായി രണ്ടുകൈകളും തലയിൽവച്ചു് യമുനാദേവിയെ നമസ്കരിക്കുവിൻ." അതു കേട്ട കുമാരിമാർ വിവസ്ത്രകളായി സ്നാനം ചെയ്തതിനാൽ വ്രതഭംഗം വന്നുവെന്നു കരുതി, വ്രതപൂർത്തിയെകാംക്ഷിച്ചു്, സർവ്വകർമ്മങ്ങളുടേയും പരിപൂർണ്ണഫലസ്വരൂപനായ അച്യുതനെത്തന്നെ തലയിൽ കൈവച്ചു നമസ്കരിച്ചു. ആ മഹാപുരുഷൻ സർവ്വപാപങ്ങളുംതീർത്തു രക്ഷിക്കുന്നവനാണെന്നവർ പൂർണ്ണമായി വിശ്വസിച്ചു.

ഗോപകുമാരിമാർ സ്ത്രീസഹജമായ മാനവും ലജ്ജയും തീരെ പരിത്യജിച്ചു് തന്റെ വാക്കിനെ അനുസരിച്ചു് നമസ്കരിച്ചതുകണ്ടു് ഭഗവാൻ ദേവകീസുതൻ കാരുണ്യവും സന്തോഷവും തോന്നി അവക്കു വസ്ത്രങ്ങളെ കൊടുത്തു.

ഭഗവാൻ വസ്ത്രങ്ങളെ അപഹരിച്ചു് ഗോപികളെ വിവസ്ത്രകളായി കരയ്ക്കു വരുത്തി സ്ത്രീസഹജമായ ലജ്ജയെ കളയിച്ചു. വ്രതഭംഗം വരുത്തിയെന്നു പറഞ്ഞു് അവരെ കുററപ്പെടുത്തി. കൈക്കൂപ്പി തൊഴുതാൽ വസ്ത്രം തരാമെന്നു പറഞ്ഞു പരിഹസിച്ചു. കളിപ്പാവകളെപ്പോലെ അവരെ അഞ്ജലിബന്ധം ചെയ്യിച്ചു നമസ്കരിപ്പിച്ചു. ഇത്രയെല്ലാമായിട്ടും അവക്കു് ലേശവും പരിഭവമുണ്ടായില്ല. എന്നു മാത്രമല്ല പ്രിയന്റെ സമാഗമം ലഭിച്ചുവല്ലൊ എന്നോർത്തു് ആനന്ദിച്ചു. പരിശുദ്ധഭക്തിയുടെ ലക്ഷണമിതാണു്. അത്രത്തോളം നിർവ്യാജപ്രേമമയികളായ ഭക്തകളിൽ ഭക്തവത്സലൻ അതീവസന്തോഷിച്ചു. ഗോപികൾ മുമ്പു ധരിച്ചിരുന്ന അഭിമാനമാകുന്ന വസ്ത്രം ഭഗവത്കരസ്പർശത്താൽ ഭഗവത്പ്രസാദമായി ഭവിച്ചതിനെ അവർ സാദരം വാങ്ങി ധരിച്ചു. അവർ ലജ്ജാവിലസിതേക്ഷണകളായി ഭഗവാനെത്തന്നെ നോക്കി നിന്നു. ശ്രീകൃഷ്ണനാൽ പൂർണ്ണമായി വശീകരിക്കപ്പെട്ട മനസ്സോടുകൂടിയ അവർ നിന്ന സ്ഥലത്തുനിന്നു് ഇളകാതെ പ്രേഷ്ഠതമനായ ശ്യാമസുന്ദരനോടു ചേരുവാൻ ഇപ്പോൾ തന്നെ സന്നദ്ധരാണെന്നു പറയാതെ പറഞ്ഞു. അവരുടെ അന്തർഗതമറിഞ്ഞുകൊണ്ടു് സർവ്വാന്തര്യാമി അരുളിചെയ്തു. "അല്ലയൊ പതിവ്രതകളെ! എന്റെ പാദസേവചെയ്യണമെന്നുള്ള നിങ്ങളുടെ അഭിലാഷം ഞാൻ അനുമോദിക്കുന്നു. അതു സത്യമായി ഭവിക്കും. എന്നിൽ മനസ്സുറപ്പിച്ചവക്കു് വിഷയഭോഗത്തിൽ ഇഛയുണ്ടായിരിക്കയില്ല. വറുത്ത വിത്തു പിന്നെ മുളയ്ക്കുകയില്ലല്ലൊ. എന്നിൽ ചിത്തസമർപ്പണം ചെയ്തവരുടെ പൂർവ്വസങ്കല്പങ്ങളെ ഭക്തിയാകുന്ന അഗ്നി, പിന്നെ മുളയ്ക്കാത്തവിധത്തിൽ നശിപ്പിച്ചു് സത്യമായ സുഖത്തെ പ്രദാനം ചെയ്യുന്നു. നിങ്ങൾക്കൊരിക്കലും വിഷയാശയുണ്ടാകയില്ല. നിങ്ങൾ

digitized by www.sreyas.in

സിദ്ധകളായിക്കഴിഞ്ഞു. അടുത്തുവരുന്ന ശരത്കാലരാത്രികളിൽ നിങ്ങൾക്ക് ആത്മസ്വരൂപനായ എന്നോടു കൂടെ രമിക്കാം. തൽക്കാലം വ്രജത്തിലേക്ക മടങ്ങുവിൻ. അതുകേട്ട കുമാരിമാർ തങ്ങളുടെ മനോരഥം സാധിച്ച കൃതാർത്ഥരായി സ്വഗൃഹങ്ങളിലേക്ക പോയി.

ഒരുദിവസം ഭഗവാനും ഗോപസംഘവും പശുക്കളെ മേച്ചുകൊണ്ടു് വൃന്ദാവനത്തിൽ വളരെദൂരം സഞ്ചരിച്ചു. അത്യുഗ്രമായ സൂര്യതാപം തങ്ങളെ ബാധിക്കാതെ കുടപിടിച്ചതുപോലെ ഇടതിങ്ങിനിന്ന വൃക്ഷങ്ങളെ കാണിച്ചുകൊണ്ടു ഭഗവാൻ ഗോപന്മാരെ ഇപ്രകാരം ഉപദേശിച്ചു:— ഹേ സ്തോകകൃഷ്ണ, അംശ, ശ്രീദാമൻ, സുബല, അർജ്ജുന, വിശാലർഷഭ, ദേവപ്രസ്ഥ, വരൂഥപ! ഈ വൃക്ഷങ്ങളെ നോക്കുവിൻ. ഇവ പരസുഖത്തിനു വേണ്ടി മാത്രമാണു് ജീവിക്കുന്നതു്. കാററും മഴയും മഞ്ഞും വെയിലും തങ്ങളുടെ ശിരസ്സിൽ ഏററു സഹിച്ചുകൊണ്ടു് താഴത്തുകൂടിസഞ്ചരിക്കുന്ന നമുക്കു് ആ വക ബാധകളേൽക്കാതെ രക്ഷിക്കുന്നതു കാണുന്നില്ലേ? അവയുടെ വേരു മുതൽ ഇലവരെയുള്ള സകല അംശങ്ങളും പരോപയോഗത്തിനായി വിട്ടുകൊടുക്കുന്നു. ഇപ്രകാരം പരോപകാരം ചെയ്യുന്നുവെന്നു് അവ അഭിമാനിക്കുകയോ പ്രത്യുപകാരം അല്പമെങ്കിലും ഇച്ഛിക്കുകയോ ചെയ്യുന്നില്ല. അഹോ! സർവ്വപ്രാണികൾക്കും ഉപജീവനത്തെ നൽകുന്ന ഇവയുടെ ജന്മം ശ്രേഷ്ഠം തന്നെ. തങ്ങളെ സമീപിക്കുന്ന അർത്ഥികളെയെല്ലാം ആവുംവിധം സംതൃപ്തരാക്കി അയക്കുന്ന സാധുസജ്ജനങ്ങളെപ്പോലെ ഈ വൃക്ഷങ്ങളും തങ്ങൾക്കുള്ളതെല്ലാം കൊടുത്തു് ആശ്രിതരുടെ അഭീഷ്ടപൂർത്തിവരുത്തുന്നു. ദാനശീലമില്ലാത്ത ലുബ്ധരേയും ലോഭികളേയുംകാൾ ഇവ എത്രയോ ശ്രേഷ്ഠമാണു്. ഇവയെപ്പോലെ സ്വാർത്ഥചിന്ത കൂടാതെ, ദേഹംകൊണ്ടും ധനംകൊണ്ടും വാക്കുകൊണ്ടും ബുദ്ധികൊണ്ടും പ്രാണൻകൊണ്ടും സദാ പരഹിതത്തിനായി ജീവിക്കുന്നതുതന്നെയാണു് ജന്മസാഫല്യം.'' ഇപ്രകാരം സാരോപദേശം ചെയ്തിട്ടു് ഫലപത്രപുഷ്പ ഭാരത്താൽ നമ്രശാഖകളോടുകൂടിയ വൃക്ഷങ്ങൾക്കിടയിൽ കൂടി ഭഗവാൻ ഗോപന്മാരെ നയിച്ചുകൊണ്ടു നടന്നു് യമുനാതീരത്തിലെത്തി. പശുക്കളെ ശീതളജലം പാനം ചെയ്യിച്ചു് തങ്ങളും യഥേഷ്ടം ദാഹശാന്തി വരുത്തിട്ടു് വീണ്ടും ഉപവനങ്ങളിൽ പശുക്കളെ മേച്ചു കൊണ്ടിരുന്നു. അന്നു അവരാരും ആഹാരം കൊണ്ടുവന്നിരുന്നില്ല. മദ്ധ്യാഹ്നമായപ്പോഴേക്കും ബാലന്മാരെല്ലാം വിശപ്പുകൊണ്ടു തളന്നുപോയി.

digitized by www.sreyas.in

# അദ്ധ്യായം 23

ശ്യാമം ഹിരണ്യപരിധിം വനമാല്യബർഹ—
ധാതുപ്രവാളനടവേഷമനവ്രതാംസേ
വിന്യസ്തഹസ്തമിതരേണ ധുനാനമബ്ജം
കർണ്ണോൽപലാളകകപോലമുഖാബ്ജഹാസം (22)

പ്രായഃ ശ്രുതപ്രിയതമോദയകർണ്ണപൂരൈ—
ര്യസ്മിൻ നിമഗ്നമനസസ്തമഥാക്ഷിരന്ധ്രൈഃ
അന്തഃപ്രവേശ്യ സുചിരം പരിരഭ്യ താപം
പ്രാജ്ഞം യഥാഭിമതയോ വിജഹുർനരേന്ദ്ര! (23)

ശ്രീഭഗവാന്റെ ശ്യാമമനോഹരമായ ശരീരത്തിൽ (അരയിൽ) സുവർണ്ണാഭയെ വെല്ലുന്ന പീതാംബരം ഞൊറിഞ്ഞു് ഉടുത്തിരുന്നു. കംബുഗ്രീവത്തിൽ വൈജയന്തീവനമാല കാററിൽ ആടിക്കൊണ്ടിരുന്നു. മസ്തകത്തിൽ മയിൽപീലികൾ തിരുകിയ— കണ്ണഞ്ചുന്നപ്രഭയോടുകൂടിയ മുകുടം ധരിച്ചിരുന്നു. അംഗങ്ങളിൽ സുഗന്ധിതവും പലവർണ്ണങ്ങളിലുള്ളതുമായ കുറിക്കൂട്ടുകൾ ചിത്രം വരച്ചതുപോലെ ചാർത്തിയിരുന്നു. ഇപ്രകാരം ഒരു ശ്രേഷ്ഠനടന യോജിച്ച വേഷഭൂഷാദികളാൽ ഗോപകുമാരന്മാർ ശ്രീഭഗവാനെ ആപാദചൂഡം അലങ്കരിച്ചിരുന്നു. ഒരു ഹസ്തം തന്റെ സഖാവിന്റെ സ്കന്ധത്തെ വലയംചെയ്തിരുന്നു. ഇതരഹസ്തത്തിൽ ഒരു താമരപുഷ്പം കറക്കിക്കൊണ്ടിരുന്നു. കർണ്ണങ്ങളിൽ കമലകുണ്ഡലങ്ങൾ അണിഞ്ഞിരുന്നു. തുടുതുടുത്ത കപോലങ്ങളിൽ ചുരുണ്ടുചുരുണ്ട അളകങ്ങൾ പാറിപ്പറന്നുകൊണ്ടിരുന്നു. മുഖകമലം മന്ദ—മന്ദസ്മിതത്താൽ പ്രഫുല്ലിതമായി ശോഭിച്ചിരുന്നു.

പരീക്ഷിത്തെ! മഹാഭാഗ്യവതികളായ യജ്ഞപത്നികൾ— ആ ബ്രാഹ്മണികൾ ഇതുവരെ തങ്ങളുടെ പ്രിയതമനായ ശ്രീശ്യാമസുന്ദരന്റെ ഗുണഭാവങ്ങളും ലീലകളും കാതുകളിരെ മതിയാവോളം കേൾക്കുകമാത്രമേ ചെയ്തിരുന്നുള്ളു. കേട്ടതു്പാതി കേൾക്കാത്തതു്പാതി—അവർ പ്രേമപരവശകളായിത്തീന്നിരുന്നു. അവർ തങ്ങളുടെ മനസ്സിനെ ആ ഭുവനസുന്ദരന്റെ ശ്രീചരണങ്ങളിൽ അപ്പോൾതന്നെ ബലിയർപ്പിച്ചു കഴിഞ്ഞിരുന്നു. പ്രേമമയികളായ അവരുടെ ആ ദിവ്യപ്രേമരസം വർദ്ധിച്ച് വർദ്ധിച്ച് അതു് ഒരു മഹാസമുദ്രമായി പരിണമിച്ചിരുന്നു. ആ പ്രേമസമുദ്രം ഇളകിമറിഞ്ഞ് — ആനന്ദകല്ലോലങ്ങൾ വീശിക്കൊണ്ടിരുന്നു. ഇതാ, ഇപ്പോൾ അവരുടെ നേത്രങ്ങൾക്കും ആ ലാവണ്യസ്വരൂപം സാഫല്യമരുളിയിരിക്കുന്നു. അവർ കൺകുളിരെകണ്ട ആ അത്ഭുതസൌന്ദര്യരൂപത്തെ തങ്ങളുടേതാക്കിത്തീർക്കുവാൻ കണ്ണുകളടച്ച് ഹൃദയത്തിൽ പ്രതിഷ്ഠിച്ചു. അവർ മനസ്സുകൊണ്ടു് ശ്രീഭഗവാനെ പ്രേമാലിംഗനം ചെയ്ത് ഹൃദയച്ചൂട് ശമിപ്പിച്ച് പുളകിതഗാത്രകളായി ഭവിച്ചു. ഏതുപോലെയാണെന്നൊ? ജാഗ്ര—സ്വപ്നാവസ്ഥകളിലുള്ള വൃത്തികൾ

digitized by www.sreyas.in

"ഇതു്ഞാൻ, ഇതു്എന്റേതു്" എന്ന ഭാവങ്ങളാൽ കത്തിജ്വലിച്ചുകൊണ്ടിരിക്കുന്നില്ലേ? എന്നാൽ സുഷുപ്തി അവസ്ഥയിൽ ആ വൃത്തികളുടെ അഭിമാനിയായ പ്രാജ്ഞനെ പ്രാപിക്കുമ്പോൾ ആ വൃത്തികൾ അതിൽ ലീനമായി പോകുകയും സംസാരച്ചൂടെല്ലാം അകലുകയും ചെയ്യുന്നതുപോലെ.

## വിപ്രപത്നൃനുഗ്രഹ ലീല

ശ്രീശുകൻ പറഞ്ഞു:— വിശപ്പുകൊണ്ടു് തളൎന്ന ബാലന്മാർ തൽശാന്തിക്കായി ശ്രീഭഗവാനോടു പ്രാർത്ഥിച്ചു. ഭഗവാനരുളി ചെയ്തു: "ഇവിടെ കുറെ ബ്രാഹ്മണർ സ്വർഗ്ഗപ്രാപ്തിയെ കാംക്ഷിച്ചു് ആംഗീരസം എന്ന ഒരു യാഗം ചെയ്യുന്നുണ്ടു്. നിങ്ങൾ അവിടെ പോയി ജ്യേഷ്ഠന്റേയും എന്റേയും പേർപറഞ്ഞു് ഞങ്ങൾ അയച്ചവരാണെന്നറിയിച്ചു് ഭക്ഷണം തരണമെന്നു് യാചിക്കുവിൻ." ഭഗവദാജ്ഞയനുസരിച്ചു് ഗോപന്മാർ യജ്ഞശാലയിൽ ചെന്നു് ബ്രാഹ്മണരെ നമസ്കരിച്ചു് തൊഴുകൈയ്യോടെ പറഞ്ഞു:— "ഹേ ഭൂമിദേവന്മാരെ! ഗോപന്മാരായ ഞങ്ങൾ രാമകൃഷ്ണന്മാരുടെ കിങ്കരന്മാരാണു്. അവരയച്ചിട്ടുവന്നവരാണു്. അവർ പശുക്കളെ മേച്ചുകൊണ്ടു്ഇവിടെ സമീപമെത്തിയിട്ടുണ്ടു്. വിശന്നിരിക്കുന്ന അവർ നിങ്ങളിൽ നിന്നും ഭക്ഷണം കിട്ടിയാൽ കൊള്ളാമെന്നാഗ്രഹിക്കുന്നു. വിശന്നു വന്നു് യാചിക്കുന്നവൎക്കു് അന്നം നൽകണമെന്ന ധൎമ്മമറിയുന്ന ബ്രാഹ്മണരായ നിങ്ങൾക്കു് കൈവശം ഭക്ഷണവും കൊടുക്കാൻ ശ്രദ്ധയുമുണ്ടെങ്കിൽ അന്നം തന്നാലും. നിങ്ങൾ സത്രദീക്ഷയിലിരിക്കുന്നതിനാൽ നിങ്ങളുടെ അന്നം ഞങ്ങൾക്കു കഴിക്കാൻ പാടില്ലെന്നു കരുതേണ്ട. ഇവിടെ പശ്വാലംഭനം കഴിഞ്ഞിരിക്കുന്ന സ്ഥിതിക്കു് ഇനി ഭുജിക്കുന്നതു കൊണ്ടു് ദോഷമില്ല."

ഭഗവാന്റെ യാചന ഗോപന്മാർ മുഖേന കേട്ടുവെങ്കിലും ബ്രാഹ്മണർ കേട്ട ഭാവം നടിച്ചില്ല. അവർ വേദം ചൊല്ലുന്നവർ മാത്രമാണെന്നല്ലാതെ അർത്ഥമറിഞ്ഞവരായിരുന്നില്ല. അവർ ക്ഷുദ്രങ്ങളായ സ്വർഗ്ഗാദിസുഖങ്ങളെ ലക്ഷ്യമാക്കി ബഹുവിധ കൎമ്മപടലങ്ങളിൽ ശ്രദ്ധാലുക്കളായിരുന്നു. അന്ത:കരണ ശുദ്ധിയില്ലാത്ത ആ അവിവേകികൾ എല്ലാമറിഞ്ഞവരെന്ന അഹംഭാവികളുമായിരുന്നു. അതിനാൽ മഹാത്മാക്കളെ സേവിച്ചു തത്വം ഗ്രഹിക്കാനുള്ള വിനയവുമില്ലായിരുന്നു. അപ്രകാരമുള്ള പണ്ഡിതപശുക്കൾ സർവ്വേശ്വരന്റെ വാക്കുകളെ എങ്ങനെ ശ്രദ്ധിക്കും? അവർ നടത്തിക്കൊണ്ടിരുന്ന യാഗത്തെ സംബന്ധിച്ച ദേശം, കാലം, ചരുപുരോഡാശാദിദ്രവ്യങ്ങൾ, മന്ത്രങ്ങൾ, തന്ത്രങ്ങൾ, അവയെ നടത്തുന്ന ഋത്വിക്കുകൾ അഗ്നികൾ, ആരെ ഉദ്ദേശിച്ചു കൎമ്മം നടത്തുന്നുവോ ആ ദേവൻ, കൎമ്മത്തിനായി ദീക്ഷിച്ചിരിക്കുന്ന യജമാനൻ, യാഗമാകുന്ന കൎമ്മം, അതിന്റെ അപൂർവ്വ ലക്ഷണമായ ധൎമ്മം, എന്നിവയെല്ലാം യാതൊരു ഭഗവാന്റെ സ്വരൂപമാണോ; ആ പരബ്രഹ്മവസ്തുവായ ഭഗവാൻ സാക്ഷാത് ശ്രീകൃഷ്ണൻ, ഇന്ദ്രിയങ്ങൾക്കു വിഷയനല്ലെങ്കിലും ഭക്താനുഗ്രഹത്തിനായി കാരുണ്യാതിരേകത്താൽ അവതരിച്ചു വന്നപ്പോൾ, മൂഢബുദ്ധികളായ ആബ്രാഹ്മണർ ജഗത്പ്രഭുവിനെ മനുഷ്യൻ മാത്രമായിട്ടാണു് കണ്ടതു്.

digitized by www.sreyas.in

അതിനാൽ ഭക്ഷണം തരാമെന്നോ, തരികയില്ലെന്നോ രണ്ടും പറയാതെ മിണ്ടാതിരുന്നുകളഞ്ഞു. അതുകണ്ട് ഗോപന്മാർ നിരാശരായി മടങ്ങി വന്ന് വിവരം ഭഗവാനെ അറിയിച്ചു.

അവർ പറഞ്ഞതുകേട്ട് ജഗദീശ്വരൻ ഒന്നു പുഞ്ചിരിച്ചു. തന്തിരുവടി ലോകസമ്പ്രദായത്തെപ്പററി അവരോടു പറഞ്ഞു:— നിങ്ങൾ വിഷമിക്കണ്ട. യാചിക്കാൻ പുറപ്പെട്ടാൽ അപമാനവും നേരിട്ടേക്കാം. അതുകണ്ട് പിൻവാങ്ങരുത്. ഇനിയും പോകുവിൻ. അവരുടെ പത്നിമാരെ കണ്ട് ജ്യേഷ്ഠനും ഞാനും ആഗതരായിരിക്കുന്നുവെന്നു മാത്രം പറഞ്ഞാൽ മതി. അവർ വേണ്ടിടത്തോളം അന്നം തരും. ഭർത്താക്കന്മാർ നിരസിച്ച സ്ഥിതിക്ക് അവർ തരുമോ എന്നു ശങ്കിക്കണ്ട. അവരുടെ ശരീരം ഭർത്തൃഗൃഹത്തിലിരിക്കുന്നുവെന്നേയുള്ളൂ. അവരുടെ ചിത്തം സദാ എന്നിൽ തന്നെയാണ് വസിക്കുന്നത്. എന്നിൽ നിസ്സീമമായ സ്നേഹം അവർക്കുണ്ട്. അതിനാൽ എന്നെ സൽക്കരിക്കുന്ന കാര്യത്തിൽ അവർ ഭർത്താക്കന്മാരുടെ വിരോധം വകവയ്ക്കുകയില്ല.

ഭഗവാൻ നിർദ്ദേശിച്ചതുപോലെ ബാലന്മാർ പത്നീശാലയിൽ ചെന്ന് അലംകൃതരായി സുഖമായി വിശ്രമിക്കുന്ന ആ സതികളെ നമസ്കരിച്ച് വിനയപൂർവ്വം പറഞ്ഞു: "വിപ്രപത്നികളേ! നിങ്ങൾക്കു നമസ്കാരം. ഇവിടെ സമീപത്തായി ശ്രീകൃഷ്ണനും ബലരാമനും പശുക്കളെ മേച്ചുകൊണ്ട് വന്നിട്ടുണ്ട്. ശ്രീകൃഷ്ണന്റെ കല്പനപ്രകാരമാണ് ഞങ്ങൾ വന്നത്. വ്രജത്തിൽ നിന്നും വളരെ ദൂരം നടന്നുവന്ന ശ്രീകൃഷ്ണനും ബലരാമനും വിശന്നിരിക്കുകയാണ്. അവർക്കും ഞങ്ങൾക്കും ക്ഷുദ്ബാധ ശമിക്കത്തക്കവണ്ണം അന്നം തന്നാലും". ബ്രാഹ്മണരുടെ അടുക്കൽ ബാലന്മാരെ അയച്ചപ്പോൾ ഭഗവാൻ എല്ലാവർക്കും ഭക്ഷണം ചോദിച്ചു വാങ്ങാൻ ഏൽപിച്ചയച്ചു. എങ്കിലും രാമകൃഷ്ണന്മാർക്കു മാത്രം ഭക്ഷണം വേണമെന്നേ അവർ യാചിച്ചുള്ളൂ. ഈ പ്രാവശ്യം വിപ്രപത്നിമാരോടു ഭക്ഷണം യാചിക്കാൻ പറഞ്ഞയച്ചില്ല. താൻ വന്നിട്ടുണ്ടെന്നു മാത്രം അറിയിക്കാനാണ് പറഞ്ഞത്. എങ്കിലും അവർ തങ്ങൾക്കും കൂടി ചേർത്താണ് ഭക്ഷണം യാചിച്ചത്. കാരണം പുരുഷന്മാരെ കണ്ടമാത്രയിൽ അവരോടു ചോദിച്ചിട്ടു ഫലമുണ്ടാകയില്ലെന്നും, സ്ത്രീകളെ കണ്ടമാത്രയിൽ ഉത്തമകളാണെന്നും ഭക്ഷണം വേണ്ടിടത്തോളം സസന്തോഷം നൽകുമെന്നും വിശ്വാസം തോന്നി.

ആ സ്ത്രീകൾ ഗോപികളിൽ നിന്നും ഭഗവാനെക്കുറിച്ച് ധാരാളം കേട്ടിരുന്നു. കേട്ടിടത്തോളം കഥകളെ കൊണ്ട് അവർ കൃഷ്ണനിൽ ആക്ഷിപ്തചിത്തകളായി കഴിഞ്ഞിരുന്നു. ഗൃഹം വിട്ടു സഞ്ചരിക്കാൻ സ്വാതന്ത്ര്യമില്ലാതെ ബന്ധനത്തിലെന്നപോലെയിരുന്ന ആ അബലകൾ കൃഷ്ണദർശനം എന്നു ലഭിക്കുമെന്നുള്ള ആകാംക്ഷയോടെയിരിക്കുകയായിരുന്നു. കൃഷ്ണൻ സമീപത്ത് വന്നിട്ടുണ്ടെന്നും വിശന്നിരിക്കുന്നുവെന്നും കേട്ട മാത്രയിൽ തന്നെ കൃഷ്ണദർശനാർത്ഥം ആനന്ദസംഭ്രമത്തോടുകൂടി ഗുണസമ്പൂർണ്ണങ്ങളായ ചതുർവിധ ഭോജ്യങ്ങളുമെടുത്തുകൊണ്ട് സമുദ്രോന്മുഖമായി ഗമിക്കുന്ന നദികളെന്നപോലെ അവർ ഹൃദയേശ്വരന്റെ സമീപം പാഞ്ഞെത്തി.

digitized by www.sreyas.in

ഭക്തന്മാരോട് ഭഗവാൻ ചോദിച്ചുവാങ്ങും. ഭഗവാനെ ഉപചരിക്കാൻ എപ്പോഴും ഭാഗ്യം ലഭിക്കുമെന്ന് ഭക്തന്മാരും കാത്തിരിക്കും. ഭർത്താക്കന്മാരും സ്വജനങ്ങളും കഴിയുന്നതും തടുത്തു നോക്കി. പക്ഷേ അവർ കൂട്ടാക്കിയില്ല. നദികൾ മാർഗ്ഗത്തിലുള്ള തടസ്ഥങ്ങളെല്ലാം തരണം ചെയ്ത് സമുദ്രത്തിൽ ചെന്നെത്തുന്നതുപോലെ അവരും ഭഗവത്സമീപമെത്തി.

അശോകത്തിന്റെ നവപല്ലവങ്ങളാൽ അലംകൃതമായ യമുനോപവനത്തിൽ ജ്യേഷ്ഠനോടും ഗോപന്മാരോടും ചേർന്നിരിക്കുന്ന ശ്രീകൃഷ്ണനെ അവർ ദർശിച്ചു. ഭക്തകളായ ഗോപികൾ വർണ്ണിച്ചു കേട്ട് മനസ്സിൽ ദൃഢമായി പതിഞ്ഞിരുന്ന ആ സുന്ദരരൂപത്തെ പ്രത്യക്ഷമായി കണ്ടു. ഘനശ്യാമവർണ്ണം, കനകപ്രഭമായ പീതാംബരം, ആപാദചൂഡം വ്യാപിച്ചുകിടക്കുന്ന വനമാല, ശിരസ്സിൽ അണിയണിയായി നിരത്തിയ പീലികൾ, മനയോലകൊണ്ടു നിറംപിടിപ്പിച്ച അംഗങ്ങൾ, കാതുകളിൽ നീലത്താമര, ചുരുണ്ടുചുരുണ്ടകരിയളകങ്ങളാൽ ആവൃതമായ കവിൾത്തടങ്ങൾ, മോഹനമന്ദഹാസമധുപൊഴിക്കുന്ന മുഖാരവിന്ദം എന്നിപ്രകാരമുള്ള പ്രേമമൂർത്തിയെ അവർ കൺകുളിരെ കണ്ടു. ഒരു തൃക്കൈ പ്രിയതോഴനായ ശ്രീദാമാവിന്റെ തോളിൽവച്ച് മററെ കയ്യിൽ ഒരു താമരപ്പൂ ചുഴററിക്കൊണ്ടിരുന്ന ശ്യാമസുന്ദരന്റെ ദർശനമാത്രത്താൽ ആ ഭക്തകളുടെ ചിത്തം ശ്രീകൃഷ്ണനിൽ ലയിച്ചുപോയി. അന്യചിന്ത നിശ്ശേഷം നശിച്ചു. ആ രൂപാസ്വാദനത്തിന്റെ പ്രാരംഭമായി നേത്രങ്ങൾ അടഞ്ഞു. അവർ വീണ്ടും കണ്ണുതുറന്ന് പ്രിയതമന്റെ മനോഹരരൂപത്തെ നേത്രദ്വാരാ ഹൃദയമാകുന്ന പള്ളിയറയിൽ പ്രവേശിപ്പിച്ച് പ്രേമാധിക്യത്തോടുകൂടി അധികനേരം ആലിംഗനം ചെയ്തു. ഇത്രയും കാലം ശ്രീകൃഷ്ണദർശനം ലഭിക്കാതിരുന്ന കദനഭാരം ഇങ്ങിനിവരാതവണ്ണം പോയി. പരമഹംസന്മാർ അനുഭവിച്ചാനന്ദിക്കുന്ന സമാധി അവസ്ഥ അവക്കു തനിയെ ഉണ്ടായി.

സമസ്തവിഷയാശകളുമുപേക്ഷിച്ച് തന്റെ ദർശനം കൊതിച്ചുവന്ന അവരോട് സർവ്വസാക്ഷിയായ ഭഗവാൻ മന്ദഹാസമധു ചൊരിഞ്ഞുകൊണ്ടരുളിചെയ്തു: "മഹാഭാഗ്യവതികളെ! നിങ്ങൾക്കു സ്വാഗതം. അവിടെ നിൽക്കാതെ ഇരിക്കുവിൻ. നിങ്ങൾ എന്നെ കാണാൻ വന്നതെത്രയുമുചിതമായി. ഞാൻ നിങ്ങൾക്കുവേണ്ടി എന്തുചെയ്യണമെന്നു പറയുവിൻ. ജന്മം സഫലമാക്കുന്ന പരമശ്രേയസ്സിനെ സമ്പാദിക്കാനറിയുന്ന കുശലന്മാർ ആത്മാവും പ്രിയനുമായ എന്നിൽ അഹൈതുകവും നിഷ്കപടവുമായ ഭക്തിയെ ചെയ്യുന്നു. പ്രാണേന്ദ്രിയാദിസംഘാതമായ ദേഹം, ഭാര്യ, പുത്രൻ, ധനം ഇത്യാദികളിലുള്ള സ്നേഹം ഗൌണമാണ്. പ്രേമമാത്രസ്വരൂപനായ എന്റെ സംബന്ധം കൊണ്ടുമാത്രമാണ് ഇവകളെല്ലാം പ്രേമാസ്പദങ്ങളായ്ഭവിക്കുന്നത്. ആ എന്നേക്കാൾ പ്രിയനായി വേറെ ആരിരിക്കുന്നു, ആരുമില്ല. അപ്രകാരമുള്ള എന്നിൽ പരിശുദ്ധഭക്തിയുള്ളതുകൊണ്ടാണല്ലൊ നിങ്ങൾ വന്നത്. എന്റെ ദർശനത്താൽ കൃതാർത്ഥരായ നിങ്ങൾ ഇനി ഇവിടെ നിൽക്കണ്ട. ഇനി യജ്ഞവാടത്തിലേക്കു പോകുവിൻ. നിങ്ങളുടെ ഭർത്താക്കന്മാർ തുടങ്ങിയിരിക്കുന്ന

digitized by www.sreyas.in

സത്രത്തിന്റെ പരിസമാപ്തിക്ക് നിങ്ങളും കൂടെയുണ്ടായിരിക്കണം. എന്തെന്നാൽ ഗൃഹസ്ഥനു് ധർമ്മപത്നിയോടു കൂടാതെ കർമ്മപൂർത്തിവരുത്തുവാനധികാരമില്ല.''

വിപ്രപത്നിമാർ തിരിച്ചു പോകാൻ വന്നവരല്ല. ഭഗവാൻ മടങ്ങിപ്പോകാൻ കൽപിക്കുമെന്നു പ്രതീക്ഷിച്ചില്ല. അവർ വേദനയോടുകൂടി പറഞ്ഞു: ''ഹേ വിഭോ! ഇങ്ങനെ കഠിനമായി പറയരുതേ! ഞങ്ങൾ സകല ബന്ധുക്കളേയും അതിലംഘിച്ചു് ഈ തൃപ്പാദസ്പർശമേററ തുളസിമാലയെ സാദരം ശിരസ്സിൽ ധരിക്കാനാഗ്രഹിച്ചു വന്ന പാദഭക്തകളാണു്. 'എന്നെ ആശ്രയിച്ചവരെ ഞാൻ കൈവിടുകയില്ല' എന്നാണല്ലോ അവിടുത്തെ വേദവാക്ക്. അതിനെ സത്യമാക്കിച്ചെയ്യണേ. കൽപനയനുസരിച്ചു് ഞങ്ങൾ മടങ്ങിച്ചെന്നാലും ഇഷ്ടബന്ധുക്കളാരും തന്നെ ഞങ്ങളെ സ്വീകരിക്കുകയില്ല. കാരണം ഞങ്ങളെല്ലാമുപേക്ഷിച്ചു വന്നവരാണു്. ഈ പരമാർത്ഥം അന്തര്യാമിയായ നിന്തിരുവടിക്കറിഞ്ഞുകൂടേ? തൃപ്പാദങ്ങളിൽ വീണു ശരണം പ്രാപിച്ച ഞങ്ങൾക്കു് വേറെ അവലംബം ഭവിക്കാത്തവിധം അനുഗ്രഹിക്കേണമേ'

ശ്രീ ഭഗവാൻ പറഞ്ഞു:— ''ഭർത്താക്കന്മാരോ, മററു ബന്ധുക്കളോ ആരും തന്നെ നിങ്ങളെ തിരസ്കരിക്കുമെന്നു ഭയപ്പെടേണ്ട. എന്നെ സമീപിച്ചാശ്രയിച്ചവർ നിർദോഷികളാണെന്നു് യാഗത്തിൽ ഹവിർഭാഗത്തിനവകാശികളായ ദേവന്മാർ പോലും സമ്മതിക്കും. കാരണം, എന്നെ ആശ്രയിച്ചവർ മാത്രമേ നിർദോഷികളാകുന്നുള്ളൂ. ദേഹവും ദേഹവും തമ്മിലുള്ള ചേർച്ചകൊണ്ടു് ഒരിക്കലും പരിശുദ്ധമായ പ്രേമം സംഭവിക്കുന്നില്ല. അതിനാൽ നിങ്ങൾ ചിത്തം എന്നിൽ നിന്നു മാറാതെ ദൃഢമായുറപ്പിച്ചുകൊണ്ടു് ഗൃഹത്തിലിരുന്നാൽ മതി. നിങ്ങൾ താമസംവിനാ എന്നെത്തന്നെ പ്രാപിക്കും. സംശയം വേണ്ട.'

വിപ്രപത്നിമാർ ഭഗവദാജ്ഞയെ ശിരസാവഹിച്ചു് ഭഗവാനെ ഹൃദയത്തിലാക്കിക്കൊണ്ടു് യജ്ഞശാലയിൽ മടങ്ങിയെത്തി. സ്വജനങ്ങളാരും തന്നെ അവരോടു് ഒട്ടും പരിഭവിച്ചില്ല. ബ്രാഹ്മണർ പത്നീസമേതം യാഗസമാപ്തി വരുത്തി. ഒരു സ്ത്രീയെ മാത്രം കൃഷ്ണസമീപം പോകാനനുവദിക്കാതെ ഭർത്താവു് ബലമായി തടഞ്ഞു നിർത്തിയിരുന്നു. ആ സാധ്വി കൃഷ്ണദർശനത്തിനു തടസ്ഥം നേരിട്ടതിനാൽ അതിവേദനയോടുകൂടി, താൻ കേട്ടറിഞ്ഞവിധം ശ്രീകൃഷ്ണനെ ഏകാഗ്രമായി ധ്യാനിച്ചു് ഹൃദയത്താൽ പ്രേമാലിംഗനം ചെയ്തുകൊണ്ടു് പ്രാരബ്ധശരീരത്തെ തൽക്ഷണം ഉപേക്ഷിച്ചു് കൃഷ്ണസായൂജ്യം പ്രാപിച്ചു.

ഭഗവാൻ വിപ്രപത്നിമാർ സമർപ്പിച്ച അന്നത്തെ കൂട്ടുകാർക്കെല്ലാം കൊടുത്തു് തൃപ്തമായി ഭുജിപ്പിച്ചശേഷം താനും ഭുജിച്ചു. ഇപ്രകാരം ലീലാമാനുഷൻ താൻ നിശ്ചയിച്ച മനുഷ്യധർമ്മങ്ങളെ സ്വയം അനുസരിച്ചുകൊണ്ടു് തന്റെ രൂപമാധുര്യത്താലും ചാടുവാക്യങ്ങളാലും അപ്രാകൃതലീലകളാലും വ്രജലോകത്തിനു തന്നിൽ പ്രേമത്തെ വർദ്ധിപ്പിച്ചുകൊണ്ടു് വിശേഷമായി ക്രീഡിച്ചു. അതായതു് പ്രതിലോമമായ ദാമ്പത്യം വർണ്ണാശ്രമധർമ്മാനുസൃതവും മംഗളകരവുമല്ലെന്നും കാണിച്ചു.

digitized by www.sreyas.in

അതേസമയം വർണ്ണാശ്രമധർമ്മങ്ങൾക്കതീതമായ അലൌകികമായ ഭക്തി, സഖ്യം, വാത്സല്യം ഇത്യാദികളാൽ തന്നിൽ സർവ്വസമർപ്പണം ചെയ്ത ഗോപഗോപീഗോക്കളെ അത്യന്തം രമിപ്പിച്ച് അവരുടെ ചിത്തത്തിൽ താനല്ലാതെ അന്യമായൊന്നും പ്രവേശിക്കാതെ ശുദ്ധമാക്കി.

കൃഷ്ണഭക്തകളായ പത്നിമാരുടെ സംസർഗ്ഗത്താൽ ബ്രാഹ്മണർക്ക് ക്രമേണ ബുദ്ധി തെളിഞ്ഞു. വിശേശ്വരന്റെ യാചനയെ തങ്ങൾ നിരാകരിച്ചതിനെ ഓർത്തോർത്ത് അവർ അപരാധബോധത്താൽ പരിതപിച്ചു. സഹധർമ്മിണികൾക്ക ശ്രീകൃഷ്ണനിലുള്ള അത്യുൽക്കടമായ ഭക്തി കണ്ടിട്ട് അതില്ലാത്ത തങ്ങളെ സ്വയം നിന്ദിച്ച് പശ്ചാത്തപിച്ചു: "കഷ്ടം കഷ്ടം! അധോക്ഷജനിൽ ലേശവും ഭക്തിയില്ലാത്ത നമ്മുടെ ബ്രാഹ്മണജന്മവും കുലമഹിമയും വേദാദ്ധ്യയനവും വ്രതങ്ങളും കർമ്മങ്ങളും നിന്ദ്യം തന്നെ. ബ്രാഹ്മണരായ നാം മററുള്ളവർക്ക് മാതൃകയായി ആചരണംകൊണ്ട് അവരെ ഉപദേശിക്കേണ്ടവരാണ്. ആ നമ്മൾ സ്വന്തം കാര്യത്തിൽ കൊള്ളരുതാത്തവരായല്ലോ. മഹായോഗികളെപ്പോലും മോഹിപ്പിക്കുന്ന മഹാമായ അൽപന്മാരായ നമ്മെ മോഹിപ്പിച്ചതിൽ ആശ്ചര്യമില്ല. അഹോ! ജഗദ്ഗുരുവായ ശ്രീകൃഷ്ണനിൽ ഈ നാരികൾക്കുള്ള നിസ്സീമമായ ഭക്തി എത്ര ദൃഢതരമായിരിക്കുന്നു! മൃത്യുപാശമായ ഗൃഹാസക്തിയെ ഇവർ നിഷ്പ്രയാസം മുറിച്ചു കളഞ്ഞിരിക്കുന്നു! ഇവർക്ക് നമ്മെപ്പോലെ സംസ്കാരമോ, ഗുരുകുലവാസമോ, തപസ്സോ ഒന്നും തന്നെയില്ല. എങ്കിലെന്ത്? അവയെല്ലാം ഉണ്ടെന്നഭിമാനിക്കുന്ന നമുക്കു ലഭിക്കാത്ത കൃഷ്ണഭക്തി അവർക്കുണ്ടായല്ലോ.

ഗൃഹസുഖം തന്നെയാണ് സുഖമെന്നു മോഹിച്ച്, തനിക്കു ശ്രേയസ്സേതെന്നറിയാതെ നമ്മളെ സതാംപതിയായ പ്രഭു ഗോപന്മാർ മുഖേന ഉൽബോധിപ്പിക്കുകയായിരുന്നുവല്ലോ. അതല്ലെങ്കിൽ കൈവല്യത്തെപ്പോലും കൊടുക്കുന്ന പൂർണ്ണകാമന് കേവലം പരാധീനരായ നമ്മെക്കൊണ്ട് സാധിക്കേണ്ടതായെന്തുണ്ട്? നമ്മെ അനുഗ്രഹിക്കാൻ മഹാപ്രഭു യാചകവേഷം കെട്ടി. സർവ്വലോകങ്ങൾക്കും ഐശ്വര്യസന്ദായിനിയായ ശ്രീദേവി ആ പരമപുരുഷന്റെ പാദശുശ്രൂഷ കാംക്ഷിച്ച് സേവിച്ചു നിൽക്കുന്നു. ആ ശ്രിയഃപതി യാചിക്കുന്നതു കാണുമ്പോൾ പാമരന്മാരായ നാം മോഹിച്ചു പോകുന്നു. ഈ യാഗത്തെ സംബന്ധിച്ച ദേശം, കാലം, നാനാദ്രവ്യം, മന്ത്രം, തന്ത്രം, ഋത്വിക്ക്, അഗ്നികൾ, ദേവത, യജമാനൻ, ധർമ്മം എന്നിവയെല്ലാം ആ ഭഗവാന്റെ സ്വരൂപം തന്നെ. ഈ യാഗാദികളുടെ പരമഫലം ആ ഭഗവാനിൽ ഭക്തിയുണ്ടാവുക തന്നെയാണ്. അതു ലഭ്യമാകാത്തിടത്തോളംകാലം നമ്മുടെ കർമ്മങ്ങളെല്ലാം വെറും വേഷം മാത്രമാണ്. യോഗേശ്വരനായ സാക്ഷാത് ഭഗവാൻ യദുകുലത്തിലവതരിച്ചിരിക്കുന്നതായി കേട്ടിട്ടും നമുക്കറിയാൻ കഴിഞ്ഞില്ലല്ലോ. നമ്മുടെ സ്ത്രീകൾതന്നെ ധന്യകൾ. അവരെ പത്നികളായി ലഭിച്ചതിനാൽ നമ്മളും ധന്യരായി. അവരുടെ ചേർച്ചകൊണ്ട് നമുക്കും അവരെപ്പോലെ ശ്രീഹരിയിൽ നിശ്ചലഭക്തി ഇപ്പോഴെങ്കിലുമുണ്ടായി. ഹേ ഭഗവൻ, കൃഷ്ണ! നിന്തിരുവടിയുടെ മായയാൽ മോഹിതരായ ഞങ്ങൾ ക്ഷുദ്രങ്ങളായ കർമ്മങ്ങളിൽ ഭ്രമിച്ചു ചുററി

digitized by www.sreyas.in

ത്തിരിഞ്ഞു. നിന്തിരുവടിയെ ഭജിക്കുന്നതാണ് കർത്തവ്യമെന്ന ബോധം ഞങ്ങൾക്കുണ്ടായില്ല. അവിടുത്തെ അപ്രമേയവൈഭവത്തെ അല്പവും അറിയാൻ ശക്തരല്ലാത്ത ഞങ്ങളുടെ അതിക്രമത്തെ പൊറുത്തനുഗ്രഹിക്കേണമേ.'' ഇപ്രകാരം അവർ കഠിനമായി പശ്ചാത്തപിച്ചു. ഉടനെതന്നെ ശ്രീകൃഷ്ണനെ പോയി ദർശിക്കണമെന്നു മോഹം തോന്നിയെങ്കിലും, കംസനറിയുമോ എന്ന ഭയം നിമിത്തം പോയില്ല. ജന്മം സാർത്ഥവത്താക്കാനാഗ്രഹിച്ച് ഗൃഹത്തിലിരുന്നു ശ്രീകൃഷ്ണനെ ഭജിച്ചു കാലം കഴിച്ചു.

---

## അദ്ധ്യായം 24

കൃഷ്ണസ്ത്വന്യതമം രൂപം ഗോപവിശ്രംഭണം ഗതഃ
ശൈലോഽസ്മീതി ബ്രുവൻ ഭൂരി ബലിമാദദ്ബൃഹദ്വപുഃ(35)

[ഭഗവാൻ ശ്രീകൃഷ്ണൻ ഗോപന്മാർക്ക് വിശ്വാസം ജനിപ്പിക്കുവാനായി ഗോവർദ്ധനപർവ്വതത്തിനു മുകളിൽ മറ്റൊരു വിശാലശരീരത്തെ ധാരണം ചെയ്തുകൊണ്ട് പ്രകടമായി അവർക്ക് ദർശനം നൽകി. ''ഞാൻ ഗിരിരാജനാണ്'' എന്ന് ഉച്ചസ്വരത്തിൽ അരുളിച്ചെയ്തുകൊണ്ട്, അവിടെ നിവേദനരൂപത്തിൽ സമർപ്പിച്ചിരുന്ന എല്ലാ സാമഗ്രികളേയും വാരിവാരി ഭുജിച്ചിട്ട് വ്രജവാസികളേവരേയും അനുഗ്രഹിച്ചു.]

### ഗോവർദ്ധന പൂജ

ശ്രീശുകൻ പറഞ്ഞു:— ഗോകുലത്തിൽ കൊല്ലംതോറും ഇന്ദ്രയാഗം നടത്താറുണ്ട്. ഗോപന്മാർ അതിനുവേണ്ട ഒരുക്കങ്ങളെല്ലാം ചെയ്യുന്നതു് ഭഗവാൻ കണ്ടു. താൻ സർവ്വാത്മാവും സർവ്വദർശനനും സർവ്വജ്ഞനുമാണെങ്കിലും ഒന്നുമറിയാത്തവനെപ്പോലെ, കുലവൃദ്ധന്മാരോടൊത്തു പരിശ്രമിക്കുന്ന പിതാവിനെ സമീപിച്ച് ബഹുമാനപൂർവ്വം ചോദിച്ചു: ''പിതാവേ! നിങ്ങളെല്ലാവരും സംഭ്രമത്തോടുകൂടി ഏതു യാഗത്തിനാണ് തിരക്കിട്ടു പരിശ്രമിക്കുന്നതെന്നും, ഏതു ദേവതയെ ഉദ്ദേശിച്ചാണെന്നും, എന്തു ഫലത്തെ കാംക്ഷിച്ചിട്ടാണെന്നും ആരാണ് നടത്തുന്നതെന്നും അറിയാൻ അതിയായ ആഗ്രഹമുണ്ട്. സകല ജീവജാലങ്ങളിലും ആത്മഭാവനയോടുകൂടിയ സാധുക്കളുടെ കർമ്മങ്ങളൊന്നും തന്നെ രഹസ്യമല്ലല്ലോ. താനെന്നും അന്യനെന്നും മിത്രമെന്നും ഉദാസീനനെന്നും ശത്രുവെന്നും ഭേദഭാവനയില്ലാത്തവർക്ക് ഗോപ്യമായി ചെയ്യേണ്ട ഒരു കർമ്മവുമില്ല. അഥവാ ഉണ്ടെങ്കിൽതന്നെയും പുത്രനായ എന്നോടു പറഞ്ഞാൽ വൈഷമ്യമൊന്നുമില്ലല്ലൊ. വിദ്വാൻ, താനാരംഭിക്കുന്ന കർമ്മത്തിന്റെ സാരമറിഞ്ഞനുഷ്ഠിക്കും. അതിന്റെ ഫലവും അവനു സിദ്ധിക്കും.

digitized by www.sreyas.in

അജ്ഞന്മാർ 'ഗതാൻഗതികോലോക:' എന്നതനുസരിച്ച് ആരെങ്കിലും ചെയ്യുന്നതു കണ്ട് തങ്ങളും അതുപോലെ ചെയ്യും. ആ കർമ്മത്തെക്കുറിച്ചു ശരിയായ ബോധം കൂടാതെ ചെയ്യുന്നതാകയാൽ ഫലസിദ്ധിക്കു ഹാനി നേരിടുന്നു. അതിനാൽ നിങ്ങൾ ഇവിടെ ആരംഭിക്കുന്ന കർമ്മം ആലോചനാപൂർവ്വം നിശ്ചയിക്കപ്പെട്ടതാണോ, അതോ ലോകരീതിയെ അനുസരിച്ചു ചെയ്യുകമാത്രമാണോ എന്നു യുക്തിപൂർവ്വം പറഞ്ഞു മനസ്സിലാക്കിത്തന്നാലും.''

നന്ദഗോപർ പറഞ്ഞു:– ''മകനെ! ചരാചരങ്ങൾക്കെല്ലാം പ്രാണനും ജീവനും ബലവും നൽകുന്ന ഒന്നാണല്ലോ മഴ. മേഘങ്ങളാണ് മഴ പെയ്യിക്കുന്നത്. വർഷത്തിന്റെ അധിഷ്ഠാനദേവതയായ ഇന്ദ്രഭഗവാനെ ആശ്രയിച്ചാണ് മേഘങ്ങൾ വർഷിക്കുന്നത്. മേഘങ്ങളുടെ ദാക്ഷിണ്യം മൂലം സിദ്ധിച്ച ധാന്യാദിദ്രവ്യങ്ങൾ കൊണ്ട് മേഘങ്ങളുടെ നാഥനും നിയന്താവുമായ ഇന്ദ്രനെ മറ്റുള്ളവരെപ്പോലെ ഞങ്ങളും യാഗങ്ങളാൽ ആരാധിക്കുകയാണ്. ആ യാഗങ്ങളുടെ ഉച്ഛിഷ്ടങ്ങളെക്കൊണ്ട് പ്രാണികൾ ജീവിക്കുന്നു. ഇന്ദ്രപ്രീതികൊണ്ട് ധർമ്മവും അർത്ഥവും കാമവും സിദ്ധിക്കുന്നു. ഇപ്രകാരം പരമ്പരാഗതമായ ധർമ്മാചരണത്തെ ആരാണോ കാമം കൊണ്ടോ, ലോഭംകൊണ്ടോ, ഭയംകൊണ്ടോ, ദ്വേഷംകൊണ്ടോ ചെയ്യാതിരിക്കുന്നതു് അവനു സുഖമുണ്ടാകുകയില്ല, നിശ്ചയം.''

ഇന്ദ്രൻ തന്റെ ഭക്തനാണ്, പക്ഷെ അല്പം അഹങ്കാരിയാണ്. ആ ദോഷം തീർത്തനുഗ്രഹിക്കാനായി ശ്രീകേശവൻ ഇന്ദ്രനു കോപമുണ്ടാകത്തക്കവിധം പറഞ്ഞു:– ''പിതാവെ! ജീവികളെല്ലാം ജനിക്കുന്നതും മരിക്കുന്നതും പൂർവ്വകർമ്മങ്ങളുടെ ഫലമായിട്ടാണ്. സുഖവും ദുഃഖവും ഭയവും അഭയവുമെല്ലാം കർമ്മം കൊണ്ടുതന്നെയാണ് സിദ്ധിക്കുന്നത്. അല്ലാതെ ഈശ്വരനെ കൊണ്ടല്ല. കർമ്മങ്ങൾക്കു ഫലം കൊടുക്കുന്ന ഒരീശ്വരനുണ്ടെന്നു സമ്മതിച്ചാൽ തന്നെയും ആ ദേവനും സ്വതന്ത്രനല്ല. കാരണം, കർമ്മകർത്താവിനു മാത്രമെ ഫലം കൊടുക്കാൻ കഴിയുകയുള്ളൂ. അതും, ചെയ്യുന്ന കർമ്മത്തിനു വിധിച്ച ഫലം മാത്രമെ കൊടുക്കാൻ കഴിയുകയുള്ളൂ. അതിനാൽ അവരവരുടെ കർമ്മങ്ങളനുസരിച്ച് ജീവൻ സുഖദുഃഖങ്ങളെ അനുഭവിക്കുന്നു. ജന്മാന്തരവാസനയാണ് കർമ്മം ചെയ്യിക്കുന്നത്. ആ വാസനകളെ അന്യഥാ ആക്കിത്തീർക്കാൻ ഇന്ദ്രനും ശക്തനല്ല. സ്വസ്വകർമ്മങ്ങളുടെ ഫലത്തെ കൊടുക്കാതിരിക്കാനോ, അതിൽ നിന്നും വ്യത്യസ്തമായ ഫലത്തെ കൊടുക്കാനോ ഇന്ദ്രന് കഴിവില്ല. ആ ഇന്ദ്രനെ ആരാധിക്കുന്നതുകൊണ്ടെന്താണ് പ്രയോജനം? ലോകം സ്വഭാവത്തിന് അഥവാ പൂർവ്വസംസ്കാരത്തിനു അധീനമാണ്. ദേവനായാലും നരനായാലും അസുരനായാലും സ്വഭാവത്തിനു വഴിപ്പെട്ടാണ് കർമ്മം ചെയ്യുന്നത്. ജീവകോടികൾ താന്താങ്ങളുടെ കർമ്മങ്ങൾക്കനുസരിച്ച് ഉച്ചമോ നീചമോ ആയ ശരീരങ്ങളെടുക്കുന്നു, കർമ്മാവസാനത്തിൽ അവയെ ഉപേക്ഷിക്കുന്നു. ഒരുവന് ബന്ധുവും ശത്രുവും ഉദാസീനനും ഗുരുവും ഈശ്വരനും അവന്റെ കർമ്മം തന്നെയാണ്. കർമ്മമോ, സ്വഭാവത്തിൽ

digitized by www.sreyas.in

നിന്നു്—പ്രകൃതിയിൽനിന്നു് — ഉണ്ടാകുന്നു. അതിനാൽ ശ്രേയസ്സിനെ കാംക്ഷിക്കുന്നവൻ സ്വഭാവജന്യമായ കർമ്മത്തെ ചെയ്തുകൊണ്ടു് കർമ്മത്തെതന്നെ സമ്യക്കായി ബഹുമാനിക്കണം. (ഇതുവരെ കർമ്മവാദം ചെയ്തു. ഇപ്പോൾ ഹേതുവാദം ചെയ്യുന്നു) ഇനി, ദൈവത്തെ പൂജിച്ചാൽ ദൈവം പ്രസാദിച്ചു് ഫലം തരുമെന്നു ബലമായ വിശ്വാസമാണുള്ളതെങ്കിൽ ഏതു ദേവനെയാണു് പൂജിക്കേണ്ടതെന്നു് ആലോചിച്ചു തീരുമാനിക്കണം. ഏതൊരു ദേവതാപ്രസാദത്താൽ ഒരുവൻ സുഖമായി ജീവിക്കുന്നുവോ അതാണു് അവന്റെ ദൈവം. ഒരു ദേവന്റെ പ്രസാദം ലഭിച്ചു ജീവിക്കുന്നവൻ ആ ദേവനെ ആരാധിക്കാതെ മറ്റൊരു ദേവനെ ആരാധിക്കുന്നുവെങ്കിൽ അവനു ക്ഷേമമുണ്ടാകയില്ല. കാരണം ഒരു ദേവനിൽ വിശ്വാസമില്ലാത്തവനിൽ അന്യദേവനും പ്രസാദിക്കുകയില്ലെന്നു സ്പഷ്ടം. ബ്രാഹ്മണൻ വേദം കൊണ്ടും ക്ഷത്രിയൻ രാജ്യപരിപാലനം കൊണ്ടും വൈശ്യൻ വ്യാപാരം കൊണ്ടും ശൂദ്രൻ ദ്വിജസേവകൊണ്ടും ജീവിക്കണം. വൈശ്യന്റെ ജീവനമാർഗ്ഗം കൃഷി, കച്ചവടം, ഗോരക്ഷ, പണം പലിശക്കു കൊടുത്തുവാങ്ങൽ എന്നനാലു വിധത്തിലാണു്. നാമാവട്ടെ പശുപരിപാലനം മാത്രം കൊണ്ടു ജീവിക്കുന്നവരാണു്. (ഹേതുവാദം കഴിഞ്ഞു് നിരീശ്വരവാദം ചെയ്യുന്നു)

ലോകത്തിന്റെ ഉൽപ്പത്തിക്കും സ്ഥിതിക്കും നാശത്തിനും ഹേതു സത്വം, രജസ്സു്, തമസ്സെന്ന മൂന്നു ഗുണങ്ങളാകുന്നു. ഇവയെ കൂടാതെ നാലാമതൊരു നാഥനില്ലെന്നു സാരം. അതിൽ രജോഗുണം കൊണ്ടാണു് ഉൽപത്തിയുണ്ടാകുന്നതു്. രജോഗുണത്തിന്റെ പ്രേരണയാലാണു് മേഘങ്ങൾ വർഷിക്കുന്നതും ധാന്യാദികൾ ഉണ്ടാകുന്നതും. ഇതിൽ ഇന്ദ്രനു ഒരു കാര്യവുമില്ല. ഇന്ദ്രനാണു് മഴപെയ്യിക്കുന്നതെങ്കിൽ തന്നെ ഭജിക്കുന്നവർക്കു മാത്രമല്ലേ വർഷിക്കാവൂ. അങ്ങനെയല്ലല്ലോ കാണുന്നതു്. മഴപെയ്യുമ്പോൾ എല്ലാദിക്കിലും ഒന്നുപോലെ വർഷിക്കുന്നു. ആ കാരണത്താലും, ഇന്ദ്രനും വർഷവുമായി ഒരു ബന്ധവുമില്ല. നമുക്കു് പട്ടണങ്ങളോ ഗ്രാമങ്ങളോ ദേശങ്ങളോ സ്ഥിരവാസയോഗ്യമായ ഗൃഹങ്ങൾ പോലുമോ ഇല്ല. ആക്കും വേണ്ടാത്ത കാടാണു് നമ്മുടെ വാസസ്ഥാനം. മലകളിലും കാടുകളിലും പശുക്കളെ മേച്ചു് അലഞ്ഞുതിരിഞ്ഞു കാലം കഴിക്കുന്ന നാം എന്തൊരു യോഗക്ഷേമത്തിനായിട്ടാണു് ഇന്ദ്രനെ പൂജിക്കേണ്ടതു്?

അതിനാൽ മുമ്പുപറഞ്ഞതുപോലെ ദേവതാപ്രസാദത്തിനായി യാഗം കഴിക്കണമെന്നു നിർബ്ബന്ധമുള്ളപക്ഷം നമ്മുടെ ജീവനമാർഗ്ഗമായ പശുക്കളേയും പശുക്കൾക്കു സമൃദ്ധമായി പുല്ലും വെള്ളവും തരുന്ന ഗോവർദ്ധനപർവ്വതത്തേയുമാണു് നാം പൂജിക്കേണ്ടതു്. ഇപ്പോൾ ഇന്ദ്രയാഗത്തിനായി ശേഖരിച്ചിട്ടുള്ള സാധനങ്ങൾ കൊണ്ടുതന്നെ ഈ യാഗവും നടത്താം. പരുപ്പു്, പായസം, സംയാവം, നെയ്യപ്പം, മുറുക്കു്, പാൽ, തൈർ എന്നിങ്ങനെയുള്ള നൈവേദ്യങ്ങളെല്ലാം തയ്യാറാക്കണം. വേദജ്ഞരായ ബ്രാഹ്മണോത്തമന്മാർ ആഹവനീയാഗ്നികളെ ജ്വലിപ്പിക്കട്ടെ.

digitized by www.sreyas.in

അവക്ക് ഷഡ്രസോപേതമായ ഭോജനവും ധേനുക്കളും ദക്ഷിണയും കൊടുക്കണം. നായ്, നായാടി, പതിതൻ തുടങ്ങിയ മററുള്ള സകലക്കും യോഗ്യതാനുസരണം ഭക്ഷണം നൽകണം. പശുക്കൾക്ക് നല്ല പച്ചപ്പുല്ല് സമൃദ്ധിയായി കൊടുക്കണം. അനന്തരം ഗോവർദ്ധന പർവ്വതത്തിനു നൈവേദ്യം സമർപ്പിക്കണം. എല്ലാവരും വിശിഷ്ടവസ്ത്രാലംകൃതരായി ഭോജനം കഴിച്ച് ചന്ദനകുങ്കുമാദികൾ ധരിച്ച് പശു, ബ്രാഹ്മണർ, അഗ്നി, പർവ്വതം എന്നിവയെ പ്രദക്ഷിണം ചെയ്ത് നമസ്കരിക്കണം. പിതാവെ! ഇതാണെൻെറ അഭിപ്രായം. നിങ്ങൾക്കും സമ്മതമാണെങ്കിൽ അപ്രകാരം ചെയ്യുവിൻ. ഈ യാഗം ഗോക്കൾക്കും ബ്രാഹ്മണക്കും ഗോവർദ്ധന പർവ്വതത്തിനും എനിക്കും ഇഷ്ടമുള്ളതാകുന്നു.'' ഭഗവന്മുഖത്തിൽ നിന്നും പുറപ്പെടുന്നതെല്ലാം വേദമാണല്ലോ. അപൂർവ്വമായ ഈ യാഗത്തിനുള്ള അപൂർവ്വവിധിയും ഭഗവാൻ തന്നെ നിശ്ചയിച്ചുകൊടുത്തു.

കാലമാണല്ലോ എല്ലാററിനും കാരണം. കാലത്താൽ ഇന്ദ്രയാഗം ആരംഭിക്കപ്പെട്ടു. ഇപ്പോൾ ഇന്ദ്രന്റെ ദർപ്പഹരണത്തിനായി കാലസ്വരൂപനായ ഭഗവാൻ തന്നെ അതിനെ വിരോധിച്ചു. ഭഗവാൻെറ നിർദ്ദേശം നന്ദാദിഗോപന്മാർക്ക് ശരിയാണെന്നു ബോധ്യപ്പെട്ടതിനാൽ സാദരം അംഗീകരിച്ചു. അതനുസരിച്ച് ബ്രാഹ്മണർ സ്വസ്ത്യയനാദികൾ ചെയ്തു. ബ്രാഹ്മണക്കും ഗോവർദ്ധനത്തിനും നൈവേദ്യവും പശുക്കൾക്ക് പുല്ലും സമർപ്പിക്കപ്പെട്ടു. വ്രജവാസികളെല്ലാവരും സ്വലംകൃതരായി ശ്രീകൃഷ്ണൻെറ അത്ഭുതലീലകളെ ഗാനം ചെയ്തുകൊണ്ട് ഗിരിപ്രദക്ഷിണം ചെയ്തു. ഗോവർദ്ധനപർവ്വതത്തിൻെറ ദിവ്യത്വത്തിൽ വ്രജവാസികൾക്ക വിശ്വാസം വരുത്താനായി ഭഗവാൻ പർവ്വതമദ്ധ്യത്തിൽ അതിബൃഹത്തായ മറെറാരു സ്വരൂപം പ്രകടമാക്കി, 'ഞാൻ പർവ്വതദേവതയാകുന്നു' എന്നു് എല്ലാവരും കേൾക്കെ പറഞ്ഞിട്ടു അവർ സമർപ്പിച്ച നൈവേദ്യങ്ങളെയെല്ലാം ഭക്ഷിച്ചു. ഭഗവാൻ സ്വജനങ്ങളോടു 'കണ്ടില്ലേ, പർവ്വതം പ്രത്യക്ഷസ്വരൂപമെടുത്തുവന്നു് നമ്മുടെ ബലികളെ സ്വീകരിച്ചനുഗ്രഹിച്ചതു്. ഇന്ദ്രൻ ഇതുപോലെ പ്രത്യക്ഷനായി വന്നിട്ടുണ്ടോ? ഇതു സാധാരണ പർവ്വതങ്ങളെപ്പോലെയല്ല. സ്വേച്ഛയാ ഓരോ രൂപത്തെ ധരിക്കുന്ന ഈ പർവ്വതദേവതയെ ആരെങ്കിലും ബഹുമാനിക്കാതെ അപമാനിച്ചാൽ ഈ ദേവത, സർപ്പം കടുവാ സിംഹം ഇത്യാദിരൂപങ്ങളിൽ വന്നു് അവരെ ഹനിക്കും. അത്രത്തോളം ദിവ്യനായ ഈ പർവ്വതരാജനെ നാം നമ്മുടേയുംപശുക്കളുടേയും ക്ഷേമത്തിനായിക്കൊണ്ടു് നിത്യവും നമസ്കരിക്കണം' എന്നരുളിചെയ്തിട്ടു് ഗോപന്മാരോടൊപ്പം തന്തിരുവടിയും വീണു നമസ്കരിച്ചു. വ്രജവാസികൾക്കെല്ലാം സംതൃപ്തിയായി. യാഗം മംഗളമായി പര്യവസാനിച്ചു.



digitized by www.sreyas.in

## അദ്ധ്യായം 25

തസ്മാന്മച്ഛരണം ഗോഷ്ഠം മന്നാഥം മത്പരിഗ്രഹം
ഗോപായേ സ്വാത്മയോഗേന സോഽയം മേ വ്രത ആഹിതഃ(18)

[ശ്രീഭഗവാൻ ഇപ്രകാരം ചിന്തിച്ചു. ഈ വ്രജവാസികളെല്ലാം എന്റെ ആശ്രിതരാണ്. അവക്ക് അഭയം നൽകേണ്ടതു് എന്റെ കർത്തവ്യമാണ്. ഞാനാണ് അവരുടെ ഏകമാത്രനായ രക്ഷകൻ. ആയതിനാൽ ഞാൻ ഉടൻതന്നെ എന്റെ യോഗമായയെ നിയോഗിച്ച് അവരെ രക്ഷിക്കുന്നതാണ്. സത്തുക്കളെ രക്ഷിക്കുന്നതല്ലേ എന്റെ വ്രതം! ഇപ്പോഠം ഈ വ്രജവാസികളെ പാലിക്കാനുള്ള സുഅവസരം സമാഗതമായിരിക്കുന്നു. (ആരാണോ ഒരൊററ പ്രാവശ്യമെങ്കിലും "ഹേ പ്രഭോ! അടിയൻ ശരണാഗതനാണ്; അടിയൻ നിന്തിരുവടിയുടേതാണ്" എന്നു് പ്രാർത്ഥിച്ചു് നമസ്ക്കരിക്കുന്നതു് അവരെ ഞാൻ എല്ലാ പ്രകാരത്തിലുള്ള ദുഃഖങ്ങളിൽ നിന്നും ഉടൻ ത്രാണനം ചെയ്യുന്നു. അഭയപ്രദാനം ചെയ്യുന്നതു് എന്റെ വ്രതമാണ്.]

### ഗോവർദ്ധനോദ്ധാരണം

ശ്രീശുകൻ പറഞ്ഞു:- ശ്രീകൃഷ്ണൻ നാഥനായുള്ള ഗോപന്മാർ തനിക്കുവേണ്ടിയുള്ള യാഗത്തെ മുടക്കിയതറിഞ്ഞു് ഇന്ദ്രൻ കോപിച്ചു. താൻ ഈശ്വരനാണെന്നുള്ള അഹംഭാവത്തോടു കൂടി ക്രോധമൂർഛിതനായി അതിനു പകരം വീട്ടണമെന്നു നിശ്ചയിച്ചു. തന്റെ സ്വാധീനത്തിലുള്ളതും, ലോകത്തിലുള്ള സകല ജീവജാലങ്ങളേയും പ്രളയജലത്തിൽ മുക്കി നശിപ്പിക്കാൻ കഴിവുള്ളതുമായ സപ്തമേഘങ്ങളെ വിളിച്ചു പറഞ്ഞു; "വീടും കുടിയുമില്ലാതെ കാട്ടിൽ അലഞ്ഞു തിരിഞ്ഞു കഴിയുന്ന ഗോപന്മാരുടെ ഐശ്വര്യമദം നോക്കുവിൻ! കേവലം മനുഷ്യനായ കൃഷ്ണൻ നാഥനായുണ്ടെന്നുള്ള മദത്താൽ ദേവേന്ദ്രനായ എന്നെ അപമാനിച്ചിരിക്കുന്നു. വാചാലനും ബാലനായതിനാൽ ദുർവിനീതനും അജ്ഞനും പണ്ഡിതനെന്നു നടിക്കുന്നവനും മരണത്തിനു വിധേയനുമായ കൃഷ്ണന്റെ ആശ്രയ ബലം വച്ചുകൊണ്ടു് അവർ എനിക്കു് അപ്രിയം ചെയ്തു. തൽക്കാലൈശ്വര്യത്താൽ മദിക്കുന്നവരും അടക്കമില്ലാത്തവരും അഹങ്കാരികളുമായ ഗോപന്മാരുടെ ഗർവ്വം ഉടനെ നശിപ്പിക്കണം. പശുക്കളാണല്ലോ അവരുടെ ധനം. അവയെ നാമാവശേഷമാക്കണം. ഉടനെ പുറപ്പെടുവിൻ. ഞാനും ഐരാവതാരൂഢനായി കൊടുങ്കാററിനെ ജനിപ്പിക്കുന്ന മരുത്ഗണങ്ങളോടുകൂടി വരുന്നുണ്ട്. ഗോകുലം മുഴുവൻ പ്രളയജലത്തിൽ മുക്കുവിൻ."ഇപ്രകാരം ആജ്ഞാപിച്ചിട്ടു് ഇന്ദ്രൻ മേഘങ്ങളെ കെട്ടഴിച്ചു വിട്ടു.

മേഘങ്ങഠം അതിശക്തിയോടുകൂടി നന്ദഗോകുലത്തിൽ ഘോരവർഷം തുടങ്ങി. ഇടിമിന്നലുകളോടും കൊടുങ്കാറേറാടും കൂടി മേഘങ്ങഠം കഠിനമായി കൽമാരി വർഷിച്ചു. ഓരോ തുള്ളിയും തുമ്പിക്കൈവണ്ണത്തിൽ പതിച്ചു. ഇടവിടാതെയുണ്ടായ അതിവർഷത്താൽ ജലവിതാനമുയന്നു് വ്രജഭൂമിയിലുള്ള കുന്നും കുഴിയുമെല്ലാം വെള്ളത്തിനടിയിലായി. അതിവർഷവും ശീതവായുവുമേററു് ജനങ്ങളും

digitized by www.sreyas.in

പശുമൃഗാദികളും പരമസങ്കടത്തിലായി. തണുത്തുവിറച്ച് പശുക്കൾ തലകുനിച്ച് തങ്ങളുടെ ദേഹംകൊണ്ട് വത്സങ്ങളെ മറച്ചുകൊണ്ട് ഭഗവാന്റെ പാദമൂലത്തിൽ വന്നു നിന്നു. തണുത്തുവിറച്ച് പരവശരായ വ്രജവാസികൾ തങ്ങളുടെ ഏകാവലംബമായ ഗോവിന്ദനെ ശരണം പ്രാപിച്ചു. അധികാരമത്തരായ ദുർഹങ്കാരികളുടെ അതിക്രമത്തിനു മുമ്പിൽ ബലഹീനരായ സാധുക്കൾ സർവ്വശക്തനായ ഭഗവാനോട് സങ്കടം പറയുകയല്ലാതെ എന്തു ചെയ്യും? ''കൃഷ്ണ കൃഷ്ണ, മഹാഭാഗ! ഞങ്ങൾക്ക വേറെ നാഥനില്ല. ഹേ ഭക്തവത്സല! ദേവകോപത്തിൽ നിന്നും ഗോകുലത്തെ രക്ഷിക്കണേ'' എന്നവർ മുറവിളികൂട്ടി. അത്യന്തം അവശരായ സ്വജനങ്ങളെ ഭഗവാൻ കാരുണ്യത്തോടുകൂടി കടാക്ഷിച്ചു. ആ കൃപാകടാക്ഷമാത്രത്താൽ അവർ ആശ്വസ്തരായി. ''ഇന്ദ്രൻ, തന്റെ യാഗം മുടക്കിയതിൽ കോപിച്ച് ഗോകുലനാശത്തിനായി വർഷിക്കുകയാണ്. അല്ലെങ്കിൽ ഇപ്പോൾ വർഷമുണ്ടാകേണ്ടകാലമല്ല. ഉണ്ടായാലും ഇത്രയധികം കൊടുങ്കാറ്റും കൽമാരി വർഷവുമുണ്ടാകയില്ല. ഇതിനും പ്രതിവിധി എന്റെ ആത്മയോഗത്താൽ ചെയ്യുന്നുണ്ട്. ലോകപാലന്മാർക്ക മദം പാടില്ല. ഉണ്ടായാൽ അവർ ദേവന്മാരല്ല, അസത്തുക്കളാണ്. അവരുടെ ഗർവ്വം ശമിപ്പിക്ക തന്നെ വേണം. മുഖ്യനായ ഇന്ദ്രന്റെ മദമടക്കിയാൽ മററു ലോകപാലന്മാരും അതുകണ്ട് പാഠം പഠിക്കും. മദോന്മത്തന്മാർക്ക മാനഭംഗം നേരിട്ടാൽ തന്മൂലം ഉപശാന്തരായി ഭവിക്കും. അതനുഗ്രഹം തന്നെയാണല്ലോ. എന്നെ ശരണം പ്രാപിച്ച സ്വജനങ്ങൾക്ക ഞാനല്ലാതെ വേറെ രക്ഷകനില്ല. ഇവരുടെ സങ്കടം തീർക്കുന്നത് എന്റെ വ്രതമാണ്.'' ഇപ്രകാരം ആത്മഗതം ചെയ്തിട്ട് ഭഗവാൻ ഗോവർദ്ധന പർവ്വതത്തെ ചെറിയ കുട്ടി കൂൺ പറിച്ചു കൈയ്യിൽ പിടിക്കുന്നതുപോലെ, ഇടത്തെ തൃക്കൈകൊണ്ട് പറിച്ചെടുത്തുയർത്തി ചെറുവിരൽ കൊണ്ട് താങ്ങി നിലയായി. വ്രജവാസികളോട് ''നിങ്ങൾ സകല ഗോധനങ്ങളോടും കൂടി ഈ പർവ്വതത്തിന്റെ അടിയിൽ വന്ന് സുഖമായിരുന്നു കൊൾവിൻ. എന്റെ കയ്യിൽ നിന്നു പർവ്വതം താഴെ വീണു പോകുമോ എന്നൊട്ടും ഭയപ്പെടേണ്ട. കാററും മഴയും ഉപദ്രവിക്കാതെ ഞാൻ നിങ്ങളെ കാത്തു കൊള്ളാം'' എന്നരുളിചെയ്തു. വ്രജവാസികൾ അതനുസരിച്ചു. അവർക്ക ഉണ്ണികൃഷ്ണനിൽ എത്ര അടിയുറച്ച വിശ്വാസമായിരുന്നു! ഏഴു വയസ്സു മാത്രമായ പൊന്നുണ്ണി അതിനു ശക്തനാണോ എന്നു ശങ്കിച്ചതേയില്ല. കൃഷ്ണൻ മലയെടുത്തു പിടിച്ചു കഴിഞ്ഞു, ആ നിലയിൽ പൊന്നോമനയെ വിട്ടു നിൽക്കാനും ആ വാത്സല്യമതികൾക്ക സാധ്യമായില്ല. അഥവാ പർവ്വതം വീണാലും പ്രാണപ്രിയന്റെ കൂടെ മരിക്കുന്നതിനും അവർ തയ്യാർ തന്നെ. അത്രത്തോളം തന്നിൽ പ്രേമവിശ്വാസമർപ്പിച്ചവർക്ക ഭക്തവത്സലൻ ദാസനായിരുന്നതിലെന്താശ്ചര്യം?

വ്രജവാസികൾ ഗോധനാദികളെല്ലാമെടുത്തുകൊണ്ട് പർവ്വതത്തിനടിയിൽ പ്രവേശിച്ചു. എല്ലാവർക്കും ഒട്ടും തിരക്ക കൂടാതെയിരിക്കാനുള്ള വിസ്താരം അതിനുള്ളിലുണ്ടായിരുന്നു. ഉണ്ണിക്കണ്ണൻ വലത്തു തൃക്കൈ കൊണ്ട് അത്ഭുതമായി വേണുഗാനം ചെയ്ത് അവരെ ആനന്ദിപ്പിച്ചു. ശ്രീകൃഷ്ണന്റെ സഖാക്കൾക്ക് കൃഷ്ണനെ ഒററയ്ക്ക് മല ചുമന്നു നില്ക്കാനനുവദിക്കാൻ മനസ്സു വന്നില്ല. എല്ലാവരും മാടു മേയ്ക്കുന്ന

digitized by www.sreyas.in

കോൽകൊണ്ട് പർവ്വതത്തിനടിയിൽ ചേർത്തു പിടിച്ചു നിന്നു് ഭാരം തങ്ങളും പങ്കിട്ടെടുത്തതായി വിചാരിച്ചു! വ്രജവാസികൾ കൃഷ്ണനെത്തന്നെ ഇമവെട്ടാതെ നോക്കിയിരുന്നു. ആരും തന്നെ വിശപ്പോ ദാഹമോ ക്ഷീണമോ അറിഞ്ഞതേയില്ല. പശുക്കളും ആഹാരം കൂടാതെ കൃഷ്ണനിൽ ദൃഷ്ടിയുറപ്പിച്ച് ചിത്രങ്ങളെന്ന പോലെ നിന്നു. കൃഷ്ണരൂപാമൃതം നേത്രങ്ങൾ കൊണ്ടും വേണുഗാനാമൃതം ശ്രോത്രങ്ങൾ കൊണ്ടും കൃഷ്ണനാമാമൃതം ജിഹ്വകൾ കൊണ്ടും കൃഷ്ണലീലാമൃതം മനസ്സു കൊണ്ടും പാനം ചെയ്ത് എല്ലാവരും പ്രേമാനന്ദത്തിൽ മുങ്ങിക്കിടന്നു, ദിവസങ്ങൾ പോയതറിഞ്ഞില്ല. ഭക്തരക്ഷകൻ നിന്നനില വിട്ടു ചലിക്കാതെ ഏഴു ദിവസം പർവ്വതത്തെ ധരിച്ചു നിന്നു.

എട്ടാം ദിവസം ഗോകുലത്തിന്റെ സർവ്വനാശം നേരിട്ടു കാണാൻ ഇന്ദ്രൻ വന്നു. എന്നാൽ അവിടെ ആരും മഴ പെയ്യുന്നതുതന്നെയും അറിഞ്ഞില്ലെന്നമട്ടിൽ സുഖിച്ചിരിക്കുന്നതു കണ്ട് അത്യാശ്ചര്യവും അതിലുമധികം ലജ്ജയും തോന്നി. അഹങ്കാരം നിശ്ശേഷം നശിച്ചു. മേഘങ്ങളെ തിരിച്ചയച്ചു. കൊടുങ്കാറ്റും പേമാരിയും ശമിച്ചപ്പോൾ ആകാശം തെളിഞ്ഞ് സൂര്യൻ പ്രകാശിച്ചു. ആസ്ഥിതി കണ്ട് ഗോവർദ്ധനധാരി സ്വജനങ്ങളോട് "നിങ്ങളെല്ലാവരും സാധന സാമഗ്രികളോടു കൂടി നിർഗ്ഗമിക്കുവിൻ, പേടിക്കേണ്ട. കാറ്റും മഴയുമെല്ലാം ശമിച്ചു കഴിഞ്ഞു. ഇതുവരെ പെയ്ത മഴകൊണ്ട് വെള്ളപ്പൊക്കവും ഉണ്ടായിട്ടില്ല. നദികളിൽ മുമ്പിരുന്നതു പോലെ വെള്ളം കുറഞ്ഞിട്ടുണ്ട്" എന്നരുളിചെയ്തു. അതനുസരിച്ച് ഗോധനാദികളോടു കൂടി അവരെല്ലാവരും പുറത്തുകടന്നശേഷം സർവ്വസമർത്ഥനായ പ്രഭു സർവ്വരും നോക്കിനിൽക്കെ പർവ്വതത്തെ ലീലയായി പൂർവ്വസ്ഥാനത്തു വച്ചു. അതിമാനുഷ പരാക്രമങ്ങളെ കാണിച്ച് ഭക്തന്മാർക്ക് തന്നിൽ പ്രീതിയും ഭക്തിയും വർദ്ധിപ്പിക്കുന്നതിനും ദുർമ്മതികൾക്കു ഭയമുണ്ടാക്കി ദുരഹങ്കാരത്തെ നശിപ്പിക്കുന്നതിനുമായവതരിച്ച ശ്രീകൃഷ്ണന്റെ ഒരു ലീലകൂടി വ്രജവാസികൾക്കു കാണാൻ കഴിഞ്ഞു. കഴിഞ്ഞ ഏഴുദിവസവും പ്രാണാധികപ്രിയനായ നന്ദകുമാരൻ പർവ്വതഭാരവും വഹിച്ചുകൊണ്ട് ഒരേ നിലയിൽ നിന്നതിനെ അതിവാത്സല്യം കാരണം ഭയാശങ്കകളോടെ നോക്കി നിന്നിരുന്ന അവർ ഇപ്പോൾ ആശ്വസ്തരായി. അവർ രക്ഷകനായ ഗോകുലനാഥനെ ചുററിക്കൂടി. മുതിർന്നവർ ദധി, അക്ഷതം, ജലം ഇവയെ ശ്രീകൃഷ്ണന്റെ ശിരസ്സിലർപ്പിച്ച് ആശീർവദിച്ചു. ബാലന്മാർ പർവ്വതം ചുമന്ന സഖാവിന്റെ കയ്യും കാലും പ്രേമപൂർവ്വം തലോടി. കൃഷ്ണപ്രാണകളായ ഗോപികൾ പ്രേമകാതരതയോടുകൂടി പ്രിയനെ കടാക്ഷിച്ച് കൃതജ്ഞതയെ പ്രകാശിപ്പിച്ചു. പുത്രവത്സലരായ യശോദയും നന്ദഗോപരും ഉണ്ണിയെ കെട്ടിപ്പിടിച്ച് ഗദ്ഗദത്തോടുകൂടി 'ഉണ്ണിക്കൃഷ്ണ, നിനക്കു ക്ഷീണമുണ്ടോ, നീ തളർന്നുവോ മകനെ, എന്നു ചോദിച്ച് വാത്സല്യാശ്രുക്കൾ പൊഴിച്ചു ശിരസ്സിൽ മുകന്നു. ജനങ്ങളുടെ തിരക്കൊഴിഞ്ഞപ്പോൾ പശുവൃന്ദങ്ങൾ ധാരധാരയായി കണ്ണീരൊഴുക്കിക്കൊണ്ട് തങ്ങൾക്കു ജീവൻ ദാനം ചെയ്ത ഭഗവാന്റെ ചരണകമലങ്ങളെ മണപ്പിച്ച് നക്കിയുരുമ്മി. ആകാശത്തിൽ നിരന്നുനിന്ന ദേവന്മാരും സാദ്ധ്യന്മാരും, സിദ്ധഗന്ധർവ്വചാരണാദികളും സന്തുഷ്ടരായി പുഷ്പവൃഷ്ടിചെയ്തു. ദിവ്യവാദ്യങ്ങൾ മുഴക്കി. തുംബുരു പ്രമുഖന്മാർ

digitized by www.sreyas.in

ഗാനം ചെയ്തു. അനന്തരം അത്യന്തരക്തരായ സ്വജനങ്ങളാൽ പരിവൃതരായി പ്രഭുവും ജ്യേഷ്ഠനും, വികാരതരളിതരായി ഗോവർദ്ധനലീലയെ പാടുന്ന ഗോപികളുടെ അകമ്പടിയോടുകൂടി ഗോകുലത്തിലേക്കു മടങ്ങി.

ശ്രീഭഗവാന് കേവല സങ്കല്പത്താൽ സ്വജനങ്ങളെ രക്ഷിക്കാൻ കഴിയും. അതുചെയ്യാഞ്ഞതെന്തിനെന്നാൽ യാഗത്താൽ പ്രസാദിച്ച ഗോവർദ്ധന പർവ്വതരാജൻ തങ്ങളെ രക്ഷിച്ചുവെന്നു് വ്രജവാസികളെ ബോദ്ധ്യപ്പെടുത്തി ഗോവർദ്ധനത്തിന്റെ കീർത്തി ലോകവ്യാപ്തമാക്കാനായിരുന്നു. അന്നുമുതൽ ഗോവർദ്ധനം ഭക്തലോകത്തിന്റെ പൂജക്കു പാത്രമായ പുണ്യപർവ്വതമായി ഭവിച്ചു.

---

# അദ്ധ്യായം 26

തസ്മാന്നന്ദകുമാരോഽയം നാരായണസമോ ഗുണൈഃ
ശ്രിയാ കീർത്ത്യാനുഭാവേന തൽ കർമ്മസു ന വിസ്മയഃ (22)

[ഹേ നന്ദ! അങ്ങു് ഏതു് ഭാവത്തിൽ കൂടി വീക്ഷിച്ചാലും, അതായതു് ഗുണം, പ്രഭാവം, ഐശ്വര്യം, സൌന്ദര്യം, കീർത്തി ആദിയായ ഏതു വിഷയത്തിലായാലും അങ്ങയുടെ പുത്രൻ—കാണുന്നവർക്കും കേൾക്കുന്നവർക്കും ആനന്ദം വർഷിക്കുന്ന ഈ ശ്യാമളകളേബരൻ സാക്ഷാത് ഭഗവാൻ ശ്രീമന്നാരായണനു് സമനാണു്. ഇതിൽ ലവലേശം സംശയിക്കേണ്ട. ആയതിനാൽ ഈ അത്ഭുതബാലകന്റെ അലൌകിക കാര്യങ്ങളെ കണ്ടിട്ടു് അങ്ങു് പരിഭ്രമിക്കരുതു്—ആശ്ചര്യപ്പെടേണ്ട കാര്യമില്ല.]

## വ്രജവാസികളോടു് ശ്രീകൃഷ്ണതത്വനിരൂപണം

ശ്രീശുകൻപറഞ്ഞു:— ശ്രീകൃഷ്ണന്റെ ഓരോ അമാനുഷ വീര്യപരാക്രമങ്ങളെയും കാണുമ്പോൾ ഗോപന്മാർ ആശ്ചര്യസ്തബ്ധരാകും. അവർക്കു കൃഷ്ണന്റെ സർവ്വേശ്വരത്വത്തെ അറിയാൻ കഴിഞ്ഞില്ല. ഇപ്പോൾ ഗോവർദ്ധനോദ്ധാരണവും കൂടി കണ്ടപ്പോൾ അവർക്കു കൃഷ്ണതത്വമറിയുവാനുള്ള ജിജ്ഞാസ വർദ്ധിച്ചു. അവർ നന്ദഗോപരോടു പറഞ്ഞു:—ഹേ വ്രജനാഥ! ഈ കുട്ടി ഓരോ സമയങ്ങളിൽ ചെയ്യുന്ന അത്യമാനുഷകൃത്യങ്ങൾ ഞങ്ങൾക്കു് അത്യാശ്ചര്യത്തെ ജനിപ്പിക്കുന്നു. നമ്മുടെ കുട്ടികളിലൊന്നും കാണാത്ത അപ്രാകൃതമഹിമയുടെ ആവാസസ്ഥാനമായ ഇവൻ കേവലം പ്രാകൃതഗോപന്മാരായ നമ്മുടെയിടയിലെങ്ങനെ ജനിച്ചു? ഇവന്റെ മഹദ്വൈഭവത്തിനു് ഗ്രാമ്യമായ ഇവിടെയുള്ള ജനനം അനുചിതമല്ലേ? ഈ ഏഴുവയസ്സിനിടയ്ക്കു് ഇവൻ എന്തെല്ലാം ആശ്ചര്യകർമ്മങ്ങളാണിവിടെ ചെയ്തതു്? കൺമിഴിക്കാത്ത ഇളം പ്രായത്തിൽ മഹാഘോരയായ പൂതനയുടെ പഞ്ചപ്രാണങ്ങളേയും സ്തനത്തിൽ കൂടി

digitized by www.sreyas.in

വലിച്ചെടുത്തു. മൂന്നുമാസമാകുന്നതിനു മുമ്പ് കരഞ്ഞു കിടന്ന ഇവന്റെ പാദപ്രഹരമേററ ഒരു വണ്ടി തവിടുപൊടിയായി. ഒന്നാംവയസ്സിൽ ഇവനെ ആകാശത്തിലേക്കു വഹിച്ചുകൊണ്ടുപോയ തൃണാവൎത്തനെന്ന അസുരനെ കഴുത്തുഞെരിച്ചു കൊന്നു. ഒരിക്കൽ മാതാവിനാൽ ഉരലിൽ ബന്ധിക്കപ്പെട്ടു് കയ്യും മുട്ടും കുത്തി രണ്ടു് അൎജ്ജുനമരങ്ങളുടെ ഇടയിൽക്കൂടി ഇഴഞ്ഞു അവയെ വീഴ്ത്തി. വത്സങ്ങളെ മേച്ചുനടന്നപ്പോൾ വത്സരൂപത്തിൽവന്ന അസുരനെ ലീലയായിവധിച്ചിട്ടു് അവനെ കൊണ്ടെറിഞ്ഞു കപിത്ഥഫലങ്ങളെ വീഴ്ത്തി. ഇവനെ കൊല്ലാൻവന്ന ബകാസുരന്റെ കൊക്കിനെ ബലമായി പിടിച്ചുപിളൎന്നു് അവനെ കൊന്നെറിഞ്ഞു. ബലരാമനും ഇവനും ചേൎന്നു് ധേനുകാസുരനെയും സംഘത്തെയും കൊന്നിട്ടു് പഴുത്തപഴങ്ങളോടുകൂടിയ താലവനത്തെ മനുഷ്യൎക്കു പ്രവേശയോഗ്യമാക്കിത്തീൎത്തു. ക്രൂരനായ പ്രലംബനെ ബലരാമനെ കൊണ്ടു് വധിപ്പിച്ചു. വ്രജത്തിലെ ഗോപബാലന്മാരേയും വത്സങ്ങളെയും മാരകമായ കാട്ടുതീയിൽനിന്നു മോചിപ്പിച്ചുരക്ഷിച്ചു. ക്രൂരവിഷജന്തുവായ കാളിയനെ നിൎവീൎയ്യനാക്കി കാളിന്ദിയിൽ നിന്നും ബലാൽക്കാരമായി ഓട്ടിച്ചു് യമുനാജലത്തെ വിഷബാധയില്ലാതെ ശുദ്ധമാക്കിച്ചെയ്തു. ഇതാ ഇപ്പോൾ ഏഴുവയസ്സുമാത്രം പ്രായമായ ഇവൻ ഒററക്കൈകൊണ്ടു് ബൃഹത്തായ ഒരു പൎവ്വതത്തെ ഉയൎത്തിപ്പിടിച്ചു് ഏഴുദിവസം മുഴുവൻ താങ്ങിനിന്നു. അതും മദയാന താമരപ്പൂവിനെ തുമ്പിക്കൈയ്യിൽ ധരിക്കുന്നതുപോലെ ലീലയായിട്ടു്. ഈ വക കൃത്യങ്ങളെല്ലാം ഒരു ബാലൻ ചെയ്യുന്നതു് അമാനുഷവും അത്യത്ഭുതവുമായി തോന്നുന്നു. ഏഴുവയസ്സായ ബാലനെവിടെ, മഹത്തായ ഗോവൎദ്ധനപൎവ്വതധാരണമെവിടെ? മാത്രമല്ല, അങ്ങയുടെ ഈ പുത്രൻ വ്രജവാസികളായ ഞങ്ങളുടെയെല്ലാം കണ്ണിലുണ്ണിയായി ഭവിച്ചിരിക്കുന്നു. ഇവനു ഞങ്ങളിലും അതുപോലെ പരമപ്രേമം ജന്മനാ സ്വാഭാവികമായി കാണുന്നു. ഞങ്ങൾക്കു സ്വന്തം സന്താനങ്ങളിലോ, മററു ബാലന്മാരിലൊ ഇത്രത്തോളം വാത്സല്യം ഒരിക്കലും ഉണ്ടായിട്ടില്ല. അതിനാൽ ഇവൻ സാധാരണ മനുഷ്യനാണോ എന്ന കാൎയ്യത്തിൽ ഞങ്ങൾക്കു ബലമായ സംശയമുണ്ടു്. അങ്ങു് ഈ സംശയം തീൎത്തു തരുമെങ്കിൽ പറഞ്ഞാലും.''

ശ്രീകൃഷ്ണന്റെ അതിമാനുഷപ്രഭാവങ്ങളുടെ എത്രയെത്ര ദൃഷ്ടാന്തങ്ങളാണു് വ്രജവാസികൾ കണ്ടിട്ടുള്ളതു്! എന്നിട്ടും ശ്രീകൃഷ്ണൻ സൎവ്വേശ്വരനാണെന്നുള്ള വിശ്വാസം ദൃഢമായുണ്ടായില്ലെങ്കിൽ ശ്രീഭഗവാന്റെ ജഗന്മോഹിനിയായ മായാവൈഭവത്തെ ഊഹിച്ചു കൊള്ളുകയേ വേണ്ടു. ഗോപന്മാരോടു നന്ദഗോപൻ പറഞ്ഞു:— മുമ്പൊരിക്കൽ മഹാത്മാവായ ഗൎഗ്ഗമഹൎഷി ഇവനെക്കുറിച്ചു ചിലതെല്ലാം എന്നോടു പറഞ്ഞു.അതു കേട്ടാൽ നിങ്ങളുടെ സംശയം തീരും. മഹൎഷി അന്നു പറഞ്ഞു ''ഹേ വ്രജനാഥ! ഇവൻ എല്ലാ യുഗങ്ങളിലും അവതരിക്കുന്നു. പൂൎവ്വ യുഗങ്ങളിൽ വെളുപ്പു്, ചുമപ്പു്, മഞ്ഞ എന്നീ നിറങ്ങളിലവതരിച്ച ഇവൻ ഇപ്പോൾ കൃഷ്ണവൎണ്ണനാണു്. ഇവൻ മുമ്പൊരിക്കൽ വസുദേവപുത്രനായും ജനിച്ചിട്ടുണ്ടു്. അതിനാൽ അറിവുള്ളവർ ഇവനെ വാസുദേവനെന്നും വിളിക്കുന്നു. കൂടാതെ ഗുണകൎമ്മങ്ങൾക്കനുസൃതമായി ഇവനു് അനേകം നാമങ്ങളും രൂപങ്ങളുമുണ്ടു്. അവയെല്ലാം സാധാ

digitized by www.sreyas.in

ർണക്കാക്കറിയാൻ സാധ്യമല്ല. ഇവൻ നിങ്ങൾക്ക പരമ ശ്രേയസ്സുണ്ടാക്കും. ഗോപഗോകുലത്തെ സർവ്വദാ സന്തോഷിപ്പിക്കും. ഇവൻ നിമിത്തം നിങ്ങൾ സകല ദുഃഖങ്ങളേയും തരണം ചെയ്യും. ദുഷ്ടന്മാർ ശക്തി വർദ്ധിച്ച് സാധുക്കൾ പീഡിക്കപ്പെടുമ്പോഴെല്ലാം ഇവൻ ദുഷ്ടനാശവും ശിഷ്ടരക്ഷയും ചെയ്തിട്ടുണ്ട്. ഇവനെ സ്നേഹിക്കുന്നവർ സുകൃതം ചെയ്ത ഭാഗ്യശാലികളാണ്. അവരെ ശത്രുക്കൾക്ക ഒട്ടും തന്നെ പരിഭവിപ്പിക്കാൻ കഴിയുകയില്ല. ഇവൻ എല്ലാംകൊണ്ടും ശ്രീ നാരായണതുല്യനാണെന്നു ധരിച്ചാലും'' ഇപ്രകാരമുള്ള ഗർഗ്ഗവാക്യങ്ങളിൽ നിന്നും മനുഷ്യാതീതമായ ഐശ്വര്യവും കീർത്തിയും മാഹാത്മ്യവും ഗുണങ്ങളും ഇവനിൽ കാണുന്നതിനെക്കുറിച്ച് ആശ്ചര്യപ്പെടേണ്ടതില്ല. ഇവൻ ശ്രീനാരായണാംശമെന്നു തന്നെ കരുതണം.'' (നന്ദഗോപനും കൂടി ശ്രീകൃഷ്ണൻ പരിപൂർണ്ണനായ ഭഗവാൻ തന്നെയെന്ന വിശ്വാസം കൃഷ്ണമായാ ശക്തിയാൽ വന്നിട്ടില്ലെന്നർത്ഥം).

ഏതായാലും ശ്രീകൃഷ്ണന്റെ മാഹാത്മ്യം നിർണ്ണയാതീതമാണെന്നു് നന്ദഗോപരിൽ നിന്നറിയുകയും അനേകം ദൃഷ്ടാന്തങ്ങളെ പ്രത്യക്ഷത്തിൽ കാണുകയും ചെയ്ത ഗോപന്മാർ അത്യധികം സന്തോഷിച്ചു. ''തന്റെ യാഗം വിഘ്നപ്പെടുത്തിയവരിൽ ക്രുദ്ധനായ ഇന്ദ്രൻ അതിവർഷത്താൽ ഗോകുലം നശിപ്പിക്കാൻ തുടങ്ങിയപ്പോൾ തളർന്നു പരവശരായ വ്രജവാസികൾ ശ്രീഭഗവാന്റെ പാദമൂലത്തിൽ ശരണം പ്രാപിച്ചു. ശരണാഗതരക്ഷകനായ ഉണ്ണിക്കൃഷ്ണൻ പുഞ്ചിരി തൂകിക്കൊണ്ടു് ഗോവർദ്ധന പർവതത്തെ പുഴക്കിയെടുത്തു് ഒരു കയ്യാൽ ലീലയായി ഉയർത്തിപ്പിടിച്ചു നിന്നുകൊണ്ടു് ഇന്ദ്രന്റെ ഗർവ്വഭംഗവും ഗോകുലരക്ഷയും ഒന്നിച്ചു സാധിച്ചു. ആ ബാലമുകുന്ദൻ നമ്മളിൽ പ്രസാദിക്കുമാറാകേണമേ'' എന്ന് പ്രകാരം സംസാരാംബുധിയിൽ മുങ്ങി ശ്വാസം മുട്ടുന്ന നമുക്കുവേണ്ടി കരുണാനിധിയായ ശ്രീശുകദേവൻ പ്രാർത്ഥിക്കുന്നു.

---

## അദ്ധ്യായം 27

ഏവം കൃഷ്ണമുപാമന്ത്ര്യ സുരഭിഃ പയസാ *ff* ത്മനഃ
ജലൈരാകാശഗംഗായാ ഐരാവതകരോദ്ധൃതൈഃ 22

ഇന്ദ്രഃ സുരർഷിഭിഃ സാകം നോദിതോ ദേവമാതൃഭിഃ
അഭ്യഷിഞ്ചത ദാശാർഹം ഗോവിന്ദ ഇതി ചാഭ്യധാത് 23

[ശ്രീശുകദേവൻ പറഞ്ഞു:— പരീക്ഷിത്തേ! കാമധേനു ഭഗവാൻ ശ്രീകൃഷ്ണനോടു് ഇപ്രകാരം പറഞ്ഞിട്ടു് തന്റെ ക്ഷീരം കൊണ്ടു് ശ്രീഭഗവാനെ അഭിഷേകം ചെയ്തു. ദേവതകളുടെ പ്രേരണയാൽ ദേവരാജൻ ഇന്ദ്രൻ ഐരാവതത്താൽ—തുമ്പിക്കൈയിൽ നിറച്ചുകൊണ്ടുവരപ്പെട്ട ആകാശഗംഗാജലം കൊണ്ടും ദേവർഷികളുമൊരുമിച്ചു് യദുനാഥനായ ശ്രീകൃഷ്ണഭഗവാനു് അഭിഷേകം ചെയ്തു. അനന്തരം വരാഹരൂപത്തിൽ ഭൂമിയെ പ്രളയത്തിൽ നിന്നും ഉദ്ധരിച്ചവൻ; സ്വർഗ്ഗത്തെ പാലനം ചെയ്യുന്നവൻ; മഹാബലിയിൽ നിന്നും ഭൂമി സമ്പാദിച്ചവൻ; പശുക്കളെ (ജീവികളെ)

digitized by www.sreyas.in

വശപ്പെടുത്തുന്നവൻ, കാമധേനുവിന് ഐശ്വര്യം നൽകിയവൻ; ഗോക്കളുടെ നായകൻ; മത്സ്യാദിരൂപധാരണം ചെയ്ത് വേദങ്ങളെ വീണ്ടെടുത്തവൻ; സർവ്വോപരി (ഗോഭിരേവ വിന്ദ്യതേ ഇതി) വേദാന്തവാക്യങ്ങളാൽ മാത്രം അറിയപ്പെടുന്നവൻ, എന്നെല്ലാം അർത്ഥം ധ്വനിക്കുന്ന പരമപവിത്രമായ **''ഗോവിന്ദൻ''** എന്ന നാമത്താൽ ശ്രീഭഗവാനെ ദേവരാജൻ ഇന്ദ്രൻ അഭിസംബോധനം ചെയ്തു. സർവ്വത്ര ഗോവിന്ദനാമസങ്കീർത്തനം—

ഗോവിന്ദാ! ഗോ—വിന്ദാ!!

## ഇന്ദ്രസ്തുതി, ഗോവിന്ദ പട്ടാഭിഷേകം

ശ്രീശുകൻ പറഞ്ഞു:— ശ്രീഭഗവാന്റെ നിവാസസ്ഥലമായ ഗോകുലത്തിൽ താൻ ആരംഭിച്ച ദ്രോഹകൃത്യം ഒട്ടും തന്നെ ഫലിച്ചില്ലെന്നു കണ്ടപ്പോഴാണ് ഇന്ദ്രന് താൻ ആരുടെ നേർക്കാണ് അക്രമം അഴിച്ചുവിട്ടതെന്ന ബോധമുണ്ടായത്. ഇന്ദ്രൻ അത്യന്തം ലജ്ജിതനും ഭീതനുമായി ഒട്ടും കാലം കളയാതെ ഭഗവാന്റെ പാദമൂലങ്ങളിൽ വീണു ക്ഷമായാചനം ചെയ്യണമെന്നു നിശ്ചയിച്ചു. അതിവർഷ വിപത്തിൽ നിന്നും തന്റെ വംശത്തെ രക്ഷിച്ച ഗോകുലേശ്വരനിൽ കാമധേനുവിന് അതിരററ ഭക്ത്യാദരവുണ്ടായി. ഗോമാതാവ് പ്രിയഭഗവാനെ ദർശിച്ച് കൃതജ്ഞത പ്രകടിപ്പിക്കണമെന്നു നിശ്ചയിച്ചു. ഇന്ദ്രനും കാമധേനുവും ഒരുമിച്ച് ഗോകുലത്തിലേക്കു പുറപ്പെട്ടു. അപ്പോൾ ബ്രഹ്മാവ് അവരെ വിളിച്ച് ശ്രീഭഗവാന് ഗോവിന്ദപട്ടാഭിഷേകം ചെയ്യണമെന്നും നിർദ്ദേശിച്ചു. രണ്ടുപേരും ഗോകുലത്തിൽ വന്നു. പലരുടേയും മുമ്പിൽ വച്ച് ഭഗവാനെ കാണുവാൻ ഇന്ദ്രനു നാണമായിട്ട് ഏകാന്തത്തിൽ സമീപിച്ച് പ്രഭുവിന്റെ ശ്രീചരണങ്ങളെ തന്റെ സ്വർണ്ണകിരീടത്താൽ സ്പർശിച്ചു നമസ്കരിച്ചു. മദം നിശ്ശേഷം നശിച്ച് ശുദ്ധാന്തഃകരണനായിത്തീർന്ന ഇന്ദ്രൻ കൂപ്പുകൈയോടുകൂടി ഉണർത്തിച്ചു:—

''ഹേ സർവ്വേശ്വര! രജസ്തമസ്സംബന്ധമില്ലാത്ത ശുദ്ധസത്വസ്വരൂപനായ നിന്തിരുവടി ശാന്തിയുടേയും തപസ്സിന്റേയും ഇരിപ്പിടമാകുന്നു. അതിനാൽ ഞങ്ങളെപ്പോലെ സംസാരബന്ധം അവിടുത്തേക്കില്ല. അതിനാൽ രാഗദ്വേഷാദികളില്ലെന്നു പറയേണ്ടതില്ല. എങ്കിലും നിന്തിരുവടി രക്ഷാശിക്ഷാദി വ്യാപാരങ്ങളെ ചെയ്യുന്നു. എന്തിനെന്നാൽ എന്നെപ്പോലെയുള്ള പരോപദ്രവികളായ ഖലന്മാരുടെ അഹങ്കാരത്തെ തകർത്ത് ശ്രീപാദപങ്കജഭജനമാകുന്ന ധർമ്മത്തെ നിലനിർത്തുവാനായിട്ടു മാത്രമാണ്. ദുരത്യയനും ജഗത്പിതാവും ജഗദ്ഗുരുവും ജഗദീശ്വരനുമായ നിന്തിരുവടി കാലാകാലങ്ങളിൽ അവതരിക്കുന്നതിന്റെ ഉദ്ദേശം ലോകേശ്വരന്മാരെന്നഹങ്കരിക്കുന്ന അസ്മാദൃശന്മാരെ ശാസിച്ചനുഗ്രഹിക്കാനായിട്ടു തന്നെ. എന്നെപ്പോലെയുള്ളവർ ലോകനാഥന്മാരെന്നഹങ്കരിക്കുന്നത് ഭയമില്ലാത്ത കാലത്തോളം മാത്രമാണ്, ഭയം സംജാതമാകുമ്പോൾ പെട്ടെന്നു നിന്തിരുവടിയുടെ സ്മരണയുണ്ടാകുന്നു. അപ്പോൾ അഭയസ്വരൂപനായ നിന്തിരുവടിയെ കാണാനിടവരികയും

digitized by www.sreyas.in

ഉടനെ അഹങ്കാരം നശിച്ച് തൃപ്പാദങ്ങളിൽ ഭക്തിയുണ്ടായി ശുദ്ധാന്തഃകരണന്മാരായി ത്തീരുകയും ചെയ്യുന്നു. അതിനാൽ എന്റെ അഹങ്കാരശമനത്തിനായി ചെയ്ത ഈ ലീലയും അനുഗ്രഹത്തിനായിട്ടുതന്നെ. പ്രഭോ! ഇന്ദ്രൻ എന്ന മദത്താൽ അന്ധനായി അവിടുത്തെ പ്രഭാവത്തെ അറിയാതെ മൂഢധീയായിപ്പോയ എന്റെ സർവ്വാപരാധങ്ങളേയും സർവ്വേശ്വരനായ നിന്തിരുവടി ക്ഷമിച്ചരുളേണമേ. ഇനിയെങ്കിലും എനിക്ക ഇതുപോലെ ദുർബുദ്ധി തോന്നാതിരിക്കാനനുഗ്രഹിക്കേണമേ. ഹേ അധോക്ഷജ! സ്വന്തം ദേഹപോഷണത്തിനും സ്ഥാനമാനങ്ങളെ നിലനിർത്താനും പരദ്രോഹം ചെയ്ത് ഭൂമിക്ക ഭാരമായിത്തീരുന്ന ഭരണാധിപന്മാരെ ഉന്മൂലനാശം ചെയ്ത്, അവിടുത്തെ ശ്രീചരണധൂളിയെ അനുവർത്തിച്ചു സേവിക്കുന്ന ഭക്തന്മാരുടെ ജന്മസാഫല്യം വരുത്താനാണല്ലോ നിന്തിരുവടി അവതരിക്കുന്നത്. ഹേ ഭഗവൻ, ആദിപുരുഷ, വാസുദേവ, കൃഷ്ണ, സ്വഛന്ദശരീര, വിശുദ്ധജ്ഞാനമൂർത്തേ, വിശ്വരൂപ, സർവ്വകാരണ, സർവ്വാത്മൻ, നിന്തിരുവടിക്ക നമസ്കാരം. ഹേ ഭഗവൻ! അതിമാനിയും അതികോപിഷ്ഠനുമായ ഞാൻ എത്ര മൂർഖനായിട്ടാണ് നിന്തിരുവടി എഴുന്നള്ളിയിരിക്കുന്ന ഗോഷ്ഠത്തെ നശിപ്പിക്കാൻ തുടങ്ങിയത്. പക്ഷെ നിന്തിരുവടി എന്നെ വഴിപോലെ അനുഗ്രഹിച്ച് എൻെറ മദം നശിപ്പിച്ചു. എങ്ങനെയെന്നാൽ എൻെറ ദുഷ്കൃത്യം ഒട്ടും ഫലിക്കാതെയാക്കിയതു കൊണ്ടുതന്നെ. ഇതുപോലെ ദുരഹങ്കാരികളെയെല്ലാം അടക്കി നിലക്ക നിർത്തുന്ന ഈശ്വരനും ലോകഗുരുവും സർവാത്മാവുമായ നിന്തിരുവടിയുടെ തൃപ്പാദങ്ങളെ ഞാൻ ശരണം പ്രാപിക്കുന്നു.''

ദേവേന്ദ്രൻ ശ്രീഭഗവാന്റെ ഭക്തനും ആജ്ഞാകാരനുമാണ്. പക്ഷെ അധികാരഭ്രമം കൊണ്ട് ദുർവ്വിനീതനായെന്നുമാത്രം. ആ മദം തീർത്ത് ഇന്ദ്രനെ അനുഗ്രഹിക്കാനായിരുന്നു ഭഗവാൻ യാഗം മുടക്കിയത്. ഇപ്പോൾ അതുതീർന്ന് വിവേകമുണ്ടായതുകണ്ട് ഭഗവാൻ സന്തോഷിച്ച് പുഞ്ചിരിതൂകിക്കൊണ്ടരുളിച്ചെയ്തു: ''ദേവേന്ദ്ര! ഇന്ദ്രശ്രീകൊണ്ട് ഏററവും മത്തനായ നീ എന്നെ മറന്നു. ആ മറവിയെ നീക്കി എന്നിൽ സ്മൃതിയുണ്ടാകുവാനായിട്ടാണ് ഞാൻ യാഗവിഘ്നം ചെയ്തത്. ഐശ്വര്യശ്രീകൊണ്ട് അന്ധനായവൻ, അവനെ ശാസിച്ചടക്കാൻ ദണ്ഡപാണിയായ ഞാനുണ്ടെന്നുള്ള കാര്യം മറന്ന് സ്വേച്ഛാചാരിയായിത്തീരുന്നു. അവനെ അനുഗ്രഹിക്കണമെന്നെനിക്ക തോന്നുമ്പോൾ അവനെ മത്തനാക്കിയ ഐശ്വര്യത്തെ ഞാനപഹരിക്കുന്നു. അപ്പോൾ അവൻ മദാന്ധത നീങ്ങി എന്റെ ഭജനത്തിലേക്ക വരും. നീ ഇനി പോയാലും. എന്റെ ശാസനയെ അനുസരിച്ചിരിക്കുക. എന്നാൽ ക്ഷേമം ഭവിക്കും. ഇനി ഒരിക്കലും അഹങ്കാരം ബാധിക്കാതെ ഞാൻ തന്നിട്ടുള്ള അധികാരങ്ങളെ സൂക്ഷിച്ചനുഷ്ഠിക്കുക.''

അനന്തരം മനസ്വിനിയായ കാമധേനു തന്റെ സന്താനങ്ങളോടുകൂടി ഗോപവേഷം ധരിച്ച സർവ്വേശ്വരനെ വണങ്ങി സ്തുതിച്ചു:— ''കൃഷ്ണകൃഷ്ണ, മഹായോഗിൻ, വിശ്വാത്മൻ, വിശ്വസംഭവ! ലോകനാഥനായ നിന്തിരുവടി ഞങ്ങളെ സനാഥരാക്കിയല്ലോ! നിന്തിരുവടി ഞങ്ങളുടെ പരദേവതയാകുന്നു. അവിടുന്നുതന്നെ സാധുക്കളുടേയും ഗോക്കളുടേയും ബ്രാഹ്മണരുടേയും ദേവന്മാരുടേയും ഇന്ദ്രനായി ഭവിക്കണം.

digitized by www.sreyas.in

എന്തെന്നാൽ അവിടുന്നു് ഭൂഭാരം തീർക്കാനവതരിച്ച ദേവദേവനാകുന്നു. ബ്രഹ്മാവിന്റെ കല്പനപ്രകാരം ഞങ്ങൾ നിന്തിരുവടിയെ ഇന്ദ്രനായി അഭിഷേകം ചെയ്യാൻ വന്നിരിക്കുകയാണു്.'' ഇപ്രകാരം സ്തുതിച്ചിട്ടു് കാമധേനു തന്റെ ക്ഷീരംകൊണ്ടു് ശ്രീകൃഷ്ണനെ അഭിഷേകം ചെയ്തു. തുടന്നു്, ദേവമാതാക്കൾ പ്രേരിപ്പിച്ചതനുസരിച്ചു് ഇന്ദ്രൻ, ദേവന്മാരോടും, ഋഷികളോടും ചേന്നു് ആകാശഗംഗയാലുമഭിഷേകം ചെയ്തു. ഗോക്കളേയും ഗോകുലത്തേയും സർവ്വഥാ പാലിക്കുന്നവൻ എന്നർത്ഥമുള്ള 'ഗോവിന്ദൻ' എന്ന തിരുനാമം വിളിച്ചു് എല്ലാവരും ചേന്നു കീർത്തിച്ചു. ആ സമയത്തു് അവിടെയെത്തിയ തുംബുരുനാരദാദികളും ഗന്ധർവ്വവിദ്യാധരസിദ്ധചാരണന്മാരും ശ്രീകൃഷ്ണന്റെ സർവ്വലോകപാപഹരമായ യശസ്സിനെ കീർത്തിച്ചു ഗാനം ചെയ്തു. ദേവസ്ത്രീകൾ കുതൂഹലത്തോടുകൂടി നൃത്തം ചെയ്തു. ദേവമുഖ്യന്മാർ സ്തുതിച്ചു് അത്ഭുതകരമായ പുഷ്പവൃഷ്ടിചെയ്തു. മൂന്നു ലോകത്തിലുമുള്ള ജനങ്ങളെല്ലാം പരമ നിർവൃതരായി. പശുക്കൾ ഭൂമിയെ പയസ്സുകളാൽ ആർദ്രമാക്കി. നദികൾ നാനാരസങ്ങളെ ഒഴുക്കി. വൃക്ഷങ്ങൾ മധുവിനെ സ്രവിച്ചു. ഓഷധികൾ കൃഷിപ്രവൃത്തികൾ കൂടാതെതന്നെ മുളച്ചു സമൃദ്ധിയായി ഫലത്തെ നൽകി. പർവ്വതങ്ങൾ തങ്ങളുടെ അന്തർഭാഗത്തിലുള്ള രത്നങ്ങളെ പുറമെ പ്രകാശിപ്പിച്ചു. ഗോക്കളുടേയും ഗോകുലത്തിന്റേയും നാഥനായ ശ്രീകൃഷ്ണനെ ഗോവിന്ദനായി അഭിഷേകം ചെയ്തപ്പോൾ സമസ്തചരാചരങ്ങളും പ്രസാദിച്ചു. ജാത്യാ ക്രൂരസ്വഭാവികളായ ജന്തുക്കൾപോലും വൈരഭാവം വെടിഞ്ഞു് അന്യോന്യം സ്നേഹിച്ചു. അഭിഷേകാനന്തരം ഇന്ദ്രൻ ദേവന്മാരോടുകൂടി ഭഗവാനോടു യാത്രയുണർത്തിച്ചു് അനുവാദം വാങ്ങി സ്വസ്ഥാനം പ്രാപിച്ചു.

## അദ്ധ്യായം 28

ഇതി സഞ്ചിന്ത്യ ഭഗവാൻ മഹാകാരുണികോ ഹരിഃ
ദർശയാമാസ ലോകം സ്വം ഗോപാനാം തമസഃ പരം 14

[പരമദയാലുവായ ഭഗവാൻ ശ്രീകൃഷ്ണൻ ഇപ്രകാരം ചിന്തിച്ചിട്ടു് തന്റെ ആത്മീയ ഗോപന്മാരുടെ അഭിലാഷത്തെ പൂർണ്ണമാക്കുവാനായി, മായാന്ധകാരത്തിനതീതമായ തന്റെ പരമധാമത്തെ അവക്കു് കാണിച്ചുകൊടുത്തു.]

### നന്ദഗോപർക്കു് വരുണലോകദർശനം, ഗോപൻമാർക്കു് വൈകുണ്ഠദർശനം

ശ്രീശുകൻപറഞ്ഞു:—വൈഷ്ണവശിഖാമണിയായ നന്ദഗോപർ ഏകാദശീവ്രതം നിരാഹാര നിഷ്ഠയോടുകൂടി ഭക്തിപൂർവ്വം അനുഷ്ഠിച്ചിരുന്നു. ഒരിക്കൽ വ്രതമിരുന്നു് പിറേറന്നാൾ ദ്വാദശി കഴിയുന്നതിനുമുമ്പു് പാരണ കഴിക്കാനായി സൂര്യോദയത്തിനു വളരെ മുമ്പുതന്നെ സ്നാനത്തിനായി കാളിന്ദിയിലിറങ്ങി.

digitized by www.sreyas.in

ആകാലം അസുരന്മാൎക്ക മാത്രം ജലവിഹാരത്തിനുള്ള സമയമായിരുന്നു. ജലദേവതയായ വരുണന്റെ ഒരു ഭൃത്യൻ നന്ദഗോപരുടെ വ്രതനിഷ്ഠയെക്കുറിച്ചറിയാതെ അകാലത്തിൽ യമുനയിലിറങ്ങിയ കുററത്തിനായി പിടിച്ചുകൊണ്ടുപോയി വരുണന്റെ മുമ്പിലെത്തിച്ചു.

സ്നാനത്തിനായി പോയ നന്ദഗോപർ പ്രഭാതമായിട്ടും തിരിച്ചു വന്നു കാണാത്തപ്പോൾ ഗോപന്മാൎക്ക പരിഭ്രമമായി. അവർ ഭഗവാനെയും ബലരാമനെയും വിളിച്ചു നിലവിളിച്ചു. സർവ്വജ്ഞനായ ഭഗവാൻ നന്ദഗോപൎക്ക് എന്തു സംഭവിച്ചുവെന്നു് സൂക്ഷ്മമായറിഞ്ഞു. സർവ്വസമർത്ഥൻ ഉടനെ വരുണസമീപമെത്തി. ഹൃഷീകേശന്റെ ദർശനത്താൽ അതിസന്തുഷ്ടനായ വരുണൻ നാഥനെ അതിവിശേഷമായി പൂജിച്ചുപചരിച്ചിട്ട് ഉണർത്തിച്ചു:—ഹേ പ്രഭോ! നിന്തിരുവടി കാരുണ്യപൂർവ്വം എഴുന്നള്ളി ദർശനം തന്നതിനാൽ ഇവന്റെ ജന്മം സഫലമായി. ഞാൻ ഇപ്പോഴാണു് ധന്യനായതു്. നിന്തിരുവടിയെ ദർശിച്ചതിനാൽ എന്റെ കണ്ണുകളും സ്തുതിക്കാൻ കഴിഞ്ഞതിനാൽ വാക്കുകളും സഫലമായി. മായാതീതനും ലീലാമാനുഷവിഗ്രഹനുമായ നിന്തിരുവടിക്ക നമസ്കാരം. നിന്തിരുവടിയുടെ പ്രഭാവത്തെ അറിയാതെ എന്റെ ഭൃത്യന്മാർ അവിടത്തെ പിതാവിനെ കൊണ്ടുവന്ന അപരാധം പ്രഭുവായ നിന്തിരുവടി ക്ഷമിക്കുമാറാകണം. ഹേ ഗോവിന്ദ! നിന്തിരുവടിയുടെ തൃപ്പാദസേവാഭാഗ്യം ലഭിക്കാൻ സംഗതിയായതിനാൽ ഭൃത്യന്മാർചെയ്ത ദുഷ്കൃതവും അനുഗ്രഹമായി കലാശിച്ചു. ഹേ കൃഷ്ണ! പ്രജകളായ ഞങ്ങളെ അനുഗ്രഹിച്ചാലും. അവിട്ടത്തെ പിതാവിനെ കൊണ്ടുപോയാലും.'' ഇപ്രകാരം വരുണൻ ക്ഷമായാചനംചെയ്തു സ്തുതിച്ചതുകേട്ടു പ്രസാദിച്ച ഭഗവാൻ നന്ദഗോപരേയും കൂട്ടിക്കൊണ്ടു ഗോകുലത്തിൽ മടങ്ങിയെത്തി. വരുണലോകത്തിലെ ഐശ്വര്യാതിശയത്തേയും വരുണനു് ശ്രീകൃഷ്ണനിലുള്ള ഭൃത്യഭാവത്തേയുംകണ്ടു നന്ദഗോപർ ആശ്ചര്യഭരിതനായി. താൻ കണ്ടതെല്ലാം ഗോപന്മാരെ അറിയിച്ചു. അതുകേട്ടപ്പോൾ നന്ദനന്ദനവേഷത്തിൽ തങ്ങളുടെക്കൂടെ ക്രീഡിക്കുന്ന സർവേശ്വരൻ സ്വവിഭൂതികളെ കാരുണ്യപൂർവം തങ്ങൾക്കും കാട്ടിത്തരുന്നെങ്കിൽ, എന്നു ഗോപന്മാർ ആശിച്ചു. അവരുടെ ആഗ്രഹം പറയാതെതന്നെ സർവജ്ഞനറിഞ്ഞു് ഇപ്രകാരം ചിന്തിച്ചു. ''ജനങ്ങൾ അവിദ്യഹേതുവായി വിഷയസുഖേച്ഛുക്കളായി അവയെ സമ്പാദിക്കാനായി നിരന്തരം ഓരോ കൎമ്മം ചെയ്യുന്നു. തന്നിമിത്തം പുണ്യപാപങ്ങൾക്ക വിധേയരായി ഉച്ചനീചയോനികളിൽ ജനിച്ചുംമരിച്ചും സംസാരത്തിൽ ഭ്രമിച്ചു കഴിയുന്നു. ആരും തന്നെ തങ്ങളുടെ പരമാർത്ഥസ്വരൂപത്തെ അറിയുന്നില്ല. എന്റെ സംബന്ധംനിമിത്തമാണു് ഇവൎക്ക എന്റെ പരമപദദർശനത്തിനാഗ്രഹമുണ്ടായതു്. എന്റെ ആശ്രിതരായ ഇവരുടെ ആഗ്രഹം സാധിപ്പിക്കണം.'' ഇപ്രകാരം നിശ്ചയിച്ചു് സത്യസങ്കല്പൻ അവൎക്കു് ആദ്യം ബ്രഹ്മലോകം കാണിച്ചുകൊടുത്തു. ബ്രഹ്മഹ്രദത്തിൽ അവരെ സ്നാനംചെയ്യിച്ചിട്ട് ഭഗവാൻ പിന്നിട്ടു് തന്റെ സാക്ഷാതു് വൈകുണ്ഠലോകത്തേയും തുടൎന്നു് സത്യം, ജ്ഞാനം, അനന്തം, സ്വയംപ്രകാശം, സനാതനം, എന്നീ ലക്ഷണങ്ങളോടുകൂടി വേദമൂൎത്തികളാൽ സ്തുത്യനായ തന്റെ

digitized by www.sreyas.in

സ്വരൂപദർശനവും കൊടുത്തനുഗ്രഹിച്ചു. അനന്തരം തന്തിരുവടി അവരെ ബാഹ്യലോകത്തേക്ക തിരിച്ചു കൊണ്ടുവന്നു. വൈകുണ്ഠനാഥനായി കണ്ടതും ശ്രീകൃഷ്ണനെത്തന്നെയായിരുന്നതിനാൽ നന്ദാദിഗോപന്മാർ പരമാനന്ദനിർവൃതരായി ഭവിച്ചു.

---

# അദ്ധ്യായം 29

ശ്രീര്യൽപദാംബുജരജശ്ചകമേ തുളസ്യാ
ലബ്ധ്വാപി വക്ഷസി പദം കില ഭൃത്യജുഷ്ടം
യസ്യാ: സ്വവീക്ഷണകൃതേ ƒ ന്യസുരപ്രയാസ-
സ്തദ്വത് വയം ച തവ പാദരജ:പ്രപന്നാ: 37

തന്ന: പ്രസീദ വൃജിനാർദ്ദന! തേ ƒ ങ്‌ഘ്രിമൂലം
പ്രാപ്താ വിസൃജ്യ വസതീസ്ത്വദുപാസനാശാഃ
ത്വൽസുന്ദരസ്മിതനിരീക്ഷണതീവ്രകാമ-
തപ്താത്മനാം പുരുഷഭൂഷണ! ദേഹി ദാസ്യം 38

[യാതൊരു മഹാലക്ഷ്മിയുടെ ഒരു കടാക്ഷം തങ്ങൾക്ക ലഭിക്കുവാനായിക്കൊണ്ട് അന്യദേവന്മാർ കഷ്ടപ്പെടുന്നുവോ, ആ ശ്രീദേവി നിന്തിരുവടിയുടെ വക്ഷസ്സിൽ സ്ഥാനം ലഭിച്ചിട്ടും തൃപ്തിപ്പെടാതെ ഭൃത്യന്മാർ ആശ്രയിക്കുന്ന പാദരജസ്സിനെ തുളസിയോടുകൂടിച്ചേർന്ന് ആഗ്രഹിച്ചു. അതുപോലെ ഞങ്ങളും അങ്ങയുടെ പാദരജസ്സിനെത്തന്നെ ആശ്രയിച്ചവരാകുന്നു.]

[ആയതിനാൽ അങ്ങയെ ഉപാസിക്കാനുള്ള ആഗ്രഹത്തോടെ ഗൃഹങ്ങളെ ഉപേക്ഷിച്ചു നിന്തിരുവടിയുടെ പാദമൂലത്തെ ഞങ്ങൾ ആശ്രയിച്ചു വന്നവരാകുന്നു. സന്താപനാശനനായ നിന്തിരുവടി ഞങ്ങളിൽ പ്രസാദിക്കേണമെ! അങ്ങയുടെ മനോഹരമന്ദഹാസത്തോടുകൂടിയ കടാക്ഷവീക്ഷണത്താൽ ജ്വലിച്ച കാമം കൊണ്ട് തപ്തമാനസരായ ഞങ്ങൾക്ക ഹേ, പുരുഷഭൂഷണ! അങ്ങയുടെ ദാസ്യത്തെ നൽകിയാലും]

## രാസക്രീഡ

### ശ്രീ ഭഗവാൻ ഗോപികളുമായി രാസലീല ആരംഭിക്കുന്നതു്

ശ്രീമദ്ഭാഗവതം ഗോലോകനാഥനായ സാക്ഷാത് ശ്രീകൃഷ്ണഭഗവാന്റെ പ്രത്യക്ഷ സ്വരൂപമാണ്. ശ്രീശുകൻ ഇനി വർണ്ണിക്കാൻ പോകുന്ന 'രാസപഞ്ചാദ്ധ്യായി' എന്ന സുപ്രസിദ്ധമായ അഞ്ചദ്ധ്യായങ്ങൾ ശ്രീമദ്ഭാഗവത ശരീരത്തിലെ

digitized by www.sreyas.in

പഞ്ചപ്രാണങ്ങളാണെന്നാണ് അഭിജ്ഞമതം. ശ്രീമദ്ഭാഗവതം സർവ്വവേദാന്ത സാരമാകുന്നു. ആ സാരരസാമൃതം പാനം ചെയ്ത് മത്തനായവന് അന്യമായ ഒന്നിലും രതിയുണ്ടാകുന്നതല്ല. വേദാന്തശാസ്ത്രം സംസാരമഹാദുഃഖത്തിൽ നിന്നും മുക്തി പ്രാപിക്കാനുള്ള മാർഗ്ഗമുപദേശിക്കുന്നതോടുകൂടി അവസാനിക്കുന്നു. എന്നാൽ ആത്യന്തികമായ സംസാരനിവൃത്തിക്കുമുപരിയായ പ്രേമാനന്ദത്തെ തരുന്നതും അവശ്യം ആസ്വദിക്കേണ്ടതുമായ മുകുന്ദചരണസേവാമൃതം—മുക്തന്റെ ആനന്ദത്തെക്കാൾ എത്രയോ ഉൽകൃഷ്ടമായ ഭജനാനന്ദം—എങ്ങനെ ലഭ്യമാകുമെന്ന് സംശയാതീതമായി ബോധിപ്പിക്കുന്ന ഏകശാസ്ത്രം ശ്രീമദ്ഭാഗവതമാണ്.

ശ്രീമദ് ഭഗവത്ഗീതോപനിഷത്തിന്റെ സാരസാരമായ ''സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ, അഹം ത്വാ സർവ്വപാപേഭ്യോ മോക്ഷയിഷ്യാമി മാ ശുചഃ''എന്ന ചരമമന്ത്രത്തെ സമ്യക്കായനുഷ്ഠിച്ച് ഭക്തലോകത്തിനു പ്രകാശിപ്പിച്ചുകൊടുത്ത ഗോപിത്തമ്പുരാട്ടിമാരോടുകൂടി യുഗളമൂർത്തിയായ ശ്രീരാധാകൃഷ്ണപ്രഭു നടത്തിയ അത്യത്ഭുതകരവും അഭൂതപൂർവ്വവും അതിദിവ്യവുമായ രാസലീലയെയാണ് ഭഗവാൻ ശ്രീ ബാദരായണി ഇനി വർണ്ണിക്കുവാൻ പോകുന്നത്. ഗോപികളെപ്പോലെ ശരണാഗതിധർമ്മം ശരിയായറിഞ്ഞു്, സർവ്വധർമ്മങ്ങളേയും പരിത്യജിച്ച് പ്രിയതമനായ ഭഗവാനെ അനന്യഭാവേന ശരണം പ്രാപിച്ചവരായി മററാരും തന്നെ ഇതുവരെയുണ്ടായിട്ടില്ല. ക്രീഡാലോലനും ലീലാമാനുഷവിഗ്രഹനും പ്രപഞ്ചസൂത്രധാരിയുമായ ശ്രീഭഗവാൻ 'മന്മഥ വിജയ'മെന്ന അപൂർവ്വ നാടകമാടുന്നതിനു വേണ്ടി,തന്റെ അനന്തകോടി ബ്രഹ്മാണ്ഡങ്ങളിലെല്ലാം പരിശോധിച്ച് തിരഞ്ഞെടുത്ത മണിരത്നങ്ങളായിരുന്നു ഗോപികൾ. ശുദ്ധസ്ഫടിക സങ്കാശകളായ ആ ദിവ്യാത്മാക്കളിൽ മാത്രമേ മഹാപ്രഭുവിന് തന്റെ പ്രതിബിംബം വികൃതമാകാതെ ദർശിക്കുവാൻ കഴിഞ്ഞുള്ളു. അവരോടുകൂടിയല്ലാതെ ശ്രീഭഗവാൻ മററാരോടുകൂടി ക്രീഡിക്കും? അതിനാൽ ദിവ്യമല്ലാത്തതായ യാതൊന്നും തന്നെ അവശേഷിക്കാത്ത പരമപരിശുദ്ധകളായ ഗോപികളോടുകൂടി ദേവദേവേശൻ രാസലീലയാടി. സാക്ഷാത് ഗോലോകത്തിൽ മാത്രം നിത്യസംഭവമായ ആ പരമാത്ഭുതലീലയെ സർവ്വേശ്വരൻ, തന്റെ അപാരകാരുണ്യത്താൽ വ്രജഭൂമിയിലും പ്രകടമാക്കി.

രാസലീലയുടെ തത്വം ഗുഹ്യാത്ഗുഹ്യതരമാണ്— പോര, ഗുഹ്യതമമാണ്. അതു്രജസ്തമസ്വഭാവികൾക്ക് ഒരിക്കലും ഗ്രാഹ്യമല്ല. തന്മൂലം ആ ദിവ്യലീല കൽമഷചിത്തരായ അഭക്തരുടേയും നിരീശ്വരയുക്തിവാദികളുടേയും ഇത്തരമത്സരരിൽപെട്ട ദോഷദൃക്കുകളുടേയും രൂക്ഷവിമർശനങ്ങൾക്ക് വിഷയമായിട്ടുണ്ട്. ദിവ്യരാസലീലയുടെ മർമ്മം അൽപമെങ്കിലും ഗ്രഹിക്കാവുന്നവർ ശുദ്ധസാത്വികരും നിർമ്മത്സരബുദ്ധികളും ശ്രീകൃഷ്ണകൃപയ്ക്കു പാത്രീഭൂതരുമായ അത്യുന്നതാധികാരികൾ മാത്രമാണ്. അതിനാൽ ഭഗവത്കൃപാകാംക്ഷികളായ നാം അത്യന്തം നമ്രതയോടും ഹൃദയശുദ്ധിയോടുംകൂടി വേണം ഈ കഥാഭാഗത്തെ സമീപിക്കുവാൻ.

digitized by www.sreyas.in

രാസക്രീഡാവർണ്ണനം സമാരംഭിക്കുന്ന സപ്താഹയജ്ഞശാലയിലേക്ക് നമുക്കൊന്നു എത്തിനോക്കാം. മഹാത്മാക്കളും സർവ്വസംഗപരിത്യാഗികളും ജീവന്മുക്തരുമായ ബ്രഹ്മർഷികളും രാജർഷികളും ദേവർഷികളും ശ്രീഭഗവാന്റെ പാദതീർത്ഥമായ ഗംഗയുടെ തീരത്തിലുള്ള യജ്ഞശാലയിൽ കഥാശ്രവണതൽപരരായി എത്തിച്ചേർന്നിരിക്കുന്നു. അഗ്രാസനത്തിലുപവിഷ്ടനായി കഥാലാപനം ചെയ്യുന്ന ശ്രീശുകബ്രഹ്മർഷി ജന്മനാ വിരക്തനും പരമഹംസചൂഡാമണിയുമാണ്. ശ്രീവേദവ്യാസഭഗവാന് ശ്രീകൃഷ്ണാരാധനത്താൽലഭിച്ച മഹാപ്രസാദമാണ് ശ്രീശുകൻ. ആത്മാരാമനായ അവിടുത്തേക്ക് ശ്രീഹരിലീലാകഥകളല്ലാതെ മറ്റൊന്നും പറയാനില്ല. പുരോഭാഗത്തിരിക്കുന്ന മുഖ്യശ്രോതാവായ ശ്രീപരീക്ഷിത്ത് സദ്ഗുരുനാഥന്റെ ശ്രീമുഖത്തുനിന്നും കണ്ണെടുക്കാതെ ബദ്ധശ്രദ്ധനായി കഥാമൃതപാനം ചെയ്യുന്നു. അന്നേക്കു നാലാംദിവസം താൻ മരിക്കുമെന്നറിയാം. അതിനാൽ ലോകവിഷയങ്ങളെല്ലാം ദൂരെ ത്യജിച്ച് ഏകാന്ത ഭക്തിഭാവത്തോടുകൂടി ശ്രീകൃഷ്ണചിത്തനായി സ്ഥിതി ചെയ്യുന്നു. സഭാവാസികളിലാർക്കും തന്നെ ദേഹസ്മരണ പോലുമില്ല. ഗൃഹധനാദികളിൽ അവർ നിസ്പൃഹരാണെന്നു പറയേണ്ടതില്ലല്ലോ.

അത്രത്തോളം പരിപാവനമായ സദസ്സിൽ ശ്രീശുകബ്രഹ്മർഷി ഉദ്ഘോഷണംചെയ്ത മഹാവാണിയാണ് രാസലീല. ആ കാരണത്താൽതന്നെ അതു് വിടന്മാരായ സ്ത്രീലോലുപരുടെ കാമകേളീജല്പനമല്ലെന്നു സ്പഷ്ടമാണല്ലോ. മറിച്ച് പരമപ്രേമഭക്തന്മാരുടെ സർവസ്വമായ ശ്രീ മുരളീധരന്റെ ദിവ്യലീലയാണ്. ഈ ഉൽകൃഷ്ടഭാവനയോടും ശ്രീശുകനെപ്പോലെ പരമകോമളവും പരിശുദ്ധവും ഭാവസമ്പൂർണ്ണവുമായ ചിത്തത്തോടും ശ്രീ പരീക്ഷിത്തിനെപ്പോലെ ഏകാന്തശ്രദ്ധയോടുംകൂടി ഈ മധുരമധുരമായ ലീലയെ ശ്രവിക്കുന്ന ഭാഗ്യവാന്മാർ അതിവേഗം കാമമാകുന്ന ഹൃദ്രോഗത്തിൽ നിന്നും വിമുക്തരായി ശ്രീകൃഷ്ണപ്രേമികളായിത്തീരും ഇതിൽ സംശയമേ വേണ്ട,

ഇനി ശ്രീഭഗവാന്റെ ചരണാരവിന്ദ ഭക്തകളായ ഗോപികളെക്കുറിച്ചുമാലോചിക്കണം. ഭഗവത്സങ്കല്പമനുസരിച്ച് തന്തിരുവടിയുടെ അവതാരകാലത്ത് പരിചരിക്കുവാനും അത്യുൽകൃഷ്ടമായ മാധുരിഭക്തിയെ ലോകത്തിനു കാണിച്ചുകൊടുക്കുവാനുമവതരിച്ച ശ്രുതിചരികളും ഋഷിചരികളും ദേവചരികളും നിത്യസിദ്ധകളുമാണ് അവർ. ഭക്തിയുടെ പരമോന്നത നിലയ്ക്ക് ഉപോദ്ബലകമായി ഭാഗവതാചാര്യന്മാരായ ശാണ്ഡില്യമഹർഷി 'യഥാവ്രജരമണീനാം' എന്നും ശ്രീനാരദഭഗവാൻ 'യഥാവ്രജഗോപികാനാം' എന്നും ദൃഷ്ടാന്തീകരിച്ചിരിക്കുന്നതു് ആ മഹതികളെയാണെന്നോർക്കണം. ജന്മനാ കൃഷ്ണമയികളായ അവരുടെ ഭക്തിവിശേഷമാണ് മഥുരയിലവതരിച്ച സർവ്വേശ്വരനെ ഗോകുലത്തിലെത്തിച്ചതു്. സ്വതവെ പരിപുഷ്ടമായ അവരുടെ ഭഗവത്പ്രേമത്തെ പ്രഭു തന്റെ അത്ഭുതലീലകളാൽ അനുദിനം ഉത്തേജിപ്പിച്ചു. അവർ സർവ്വധർമ്മങ്ങളേയും സർവാത്മനാ ഉപേക്ഷിച്ച്, സ്ഥൂലശരീരങ്ങളേയും അവയുടെ വൃത്തികളേയും മറന്ന്, സ്വയംപ്രാപ്തമായ

digitized by www.sreyas.in

ഭാവശരീരങ്ങളോടുകൂടി ഗൃഹങ്ങളിൽ നിന്നിറങ്ങിത്തിരിച്ച് ഭഗവത്സമീപമെത്തി. തന്തിരുവടി അവരെ, മററാക്കം സ്വപ്നം കാണാൻ പോലും കഴിയാത്ത നിത്യാനന്ദസമുദ്രത്തിൽ നിമഗ്നരാക്കി. ലോകവന്ദ്യരായ ബ്രഹ്മശങ്കരാദികളും ശ്രീനാരദരും ശ്രീശുകനും ഉദ്ധവസ്വാമിയും ശ്രീചൈതന്യമഹാപ്രഭുവും ശ്രീധരാചാര്യ്യസ്വാമികളും ശ്രീരാമകൃഷ്ണപരമഹംസനും നമ്മുടെ സദ്ഗുരുനാഥനും ഉത്തമഭക്തിയുടെ ഉത്തമ മാതൃകകളായി ഗോപിത്തമ്പുരാട്ടിമാരെ സാദരം സ്തുതിക്കുന്നു. ഗോപികാക്കു തുല്യം ഭക്തിയുടെ ഉച്ചകോടിയിലെത്തിയവരായി ലോകം മററാരെയും ഇന്നുവരെ കണ്ടിട്ടില്ലെന്നു ആ മഹാമതികളെല്ലാം ഉച്ചൈസ്വരം ഘോഷിക്കുന്നു. അധികാരികളായ ആ ലോകഗുരുവര്യ്യന്മാരുടെ സത്യവാണികളെ വിശ്വസിക്കണം.

ആപ്തകാമനായ ജഗദീശ്വരൻ എന്തിനുവേണ്ടി ഭൂലോകത്തിൽ രാസലീലയെ ചെയ്തുവെന്നു നോക്കാം. ശ്രേയോമാർഗ്ഗചാരികാക്കു് തരണംചെയ്യേണ്ട ഏററവും ദുസ്തരമായ വിലങ്ങുതടി കാമവാസനയാകുന്നുവല്ലോ. കാമാധിഷ്ഠാന ദേവതയായ മദനനു് താൻ അജയ്യനാണെന്നഹങ്കരിക്കുവാൻ ധാരാളം വകയുണ്ടു്. മന്മഥബാധയാൽ ബ്രഹ്മദേവൻ സ്വപുത്രിയെ പിൻതുടന്നു, ഇന്ദ്രൻ അഹല്യയേയും ചന്ദ്രൻ ബൃഹസ്പതിയുടെ സഹോദരപത്നിയേയും പ്രാപിച്ചു. കൂടാതെ പരാശരൻ, വിശ്വാമിത്രൻ, തുടങ്ങിയ പല മഹർഷിമാരും, പുരൂരവസ്സു് യയാതി തുടങ്ങിയ നിരവധി രാജർഷികളും അബദ്ധത്തിലായിട്ടുണ്ടു്. പരാജയമെന്തെന്നറിയാത്ത മന്മഥൻ വിചാരിച്ചു: 'ബ്രഹ്മാദി പിപീലികാ പര്യ്യന്തമുള്ള സമസ്ത ജീവരാശികളും എൻെറ കളിപ്പാവകളാണു്. ഒരിക്കൽ ശിവൻെറ കോപാഗ്നിയിൽ എൻെറ ശരീരം ഭസ്മമായി, ഞാൻ അനംഗനായി, ശരി തന്നെ. എങ്കിലും ശിവനിൽ ധ്യാനഭംഗവും ക്രോധവുമുണ്ടാക്കുവാനെനിക്കു കഴിഞ്ഞുവല്ലോ. രാമാവതാരത്തിൽ ശ്രീരാമൻ സീതാവിരഹാകുലനായതും എൻെറ പ്രഭാവത്തിനു ദൃഷ്ടാന്തമല്ലേ? ഇനി ഗോകുലപതിയായ ശ്രീകൃഷ്ണൻ മാത്രമേ ബാക്കിയുള്ളു. ശ്രീകൃഷ്ണനേയും കൂടി ജയിച്ചാൽ എൻെറ വിജയം പൂർണ്ണമാകും.

ഇപ്രകാരം മനക്കോട്ട കെട്ടിയിരിക്കുമ്പോഴാണു് ഭഗവാൻ ഗോകുലത്തിൽ പ്രകടമായതു്. മന്മഥൻ ശ്രീകൃഷ്ണൻ്റെ കൈശോരത്തെ പ്രതീക്ഷിച്ചിരിപ്പായി. ആ സമയവും വന്നു. 'ഭഗവാൻ സ്വയം ഗോപികളുമായി ക്രീഡിക്കാൻ സങ്കൽപിച്ചിരിക്കുന്നു. മന്മഥനില്ലാത്ത സ്ത്രീപുരുഷക്രീഡയോ? എൻെറ വിജയക്കൊടി നാട്ടാൻ ഇതുതന്നെ അവസരം' എന്നു നിശ്ചയിച്ചു് മന്മഥൻ തൻെറ അനുയായികളോടുകൂടി യമുനാപുളിനത്തിൽ ആഗതനായി. തൻെറ പുഷ്പബാണങ്ങളെ സജ്ജമാക്കിക്കൊണ്ടു് ശതകോടി ഗോപികളുടെ മധ്യത്തിൽ വിരാജിച്ചരുളുന്ന നവകിശോരനടവരനായ ശ്യാമസുന്ദരനെ ഒരു നോക്കു നോക്കി, അത്രതന്നെ! വിദ്യുത്പ്രവാഹമേററതുപോലെ മന്മഥൻ മൂർഛിച്ചു വീണു. ബോധം വീണപ്പോാ ഉച്ചത്തിൽ പ്രലപിച്ചു. "കഷ്ടം! വിധാതാവേ! അങ്ങു് പുരുഷജന്മം തന്നു് എന്നെ എന്തിനു വഞ്ചിച്ചു? ഈ ശ്യാമസുന്ദരൻെറ ജഗന്മോഹനരൂപത്തെ സമീപിച്ചു് അവിടുത്തെ ശ്രീചരണങ്ങളിൽ

digitized by www.sreyas.in

എല്ലാം; എല്ലാം സമർപ്പിച്ച് ഈ ഗോപരമണികളെപ്പോലെ ജന്മസാഫല്യം നേടാൻ എനിക്ക ഭാഗ്യമില്ലാതെ പോയല്ലോ! ഹതഭാഗ്യനായ ഞാൻ എന്തിന ജീവിച്ചിരിക്കുന്നു?'' പ്രാണിവർഗ്ഗങ്ങളെയെല്ലാം പമ്പരം കറക്കുന്ന മന്മഥൻ ഇപ്രകാരം ഇദം പ്രഥമമായി മോഹിച്ചുപോയി. അങ്ങനെ മദനനേയും മോഹിപ്പിച്ച മദനമോഹനൻെറ അത്ഭുതലീലയാണ് രാസക്രീഡ. ഇതിൽ ആശ്ചര്യത്തിനവകാശമില്ല. മന്മഥന് എന്തെങ്കിലും ശക്തിയുണ്ടെങ്കിൽ അത് ശ്രീഭഗവാൻ കൊടുത്തതാണ്. അഗ്നിയുടെ താപത്താൽ തപിക്കുന്ന ഇന്ധനാദികൾക്ക് അന്യവസ്തുക്കളെ ദഹിപ്പിക്കാൻ കഴിഞ്ഞേക്കാം. പക്ഷെ അവയ്ക്ക് അഗ്നിയെ എന്തു ചെയ്യാൻ കഴിയും?

അതിനാൽ പുരുഷാർത്ഥ പ്രാപ്തിക്ക വിലങ്ങുതടിയായി നില്ക്കുന്ന മന്മഥവേഗത്തെ ജയിക്കണമെങ്കിൽ മന്മഥ മന്മഥനെത്തന്നെ ശരണം പ്രാപിച്ചേ മതിയാകൂ, എന്ന സൂക്ഷ്മ തത്വത്തെ പ്രകാശിപ്പിക്കാനാണ് തന്തിരുവടി രാസക്രീഡയെ ചെയ്തതു്. ഗോപികളുടെ മനോരഥത്തിൽ കയറി മദനനെ മോഹിപ്പിച്ചുകൊണ്ട് ഭഗവാൻ മദന മോഹനനായി. വിവിധ കാമവാസനകളുടെ ശൃംഖലയിൽപ്പെട്ട് മോചനം കിട്ടാതെ പരിതപിക്കുന്ന നമുക്ക് ഗുരുകൃപാകടാക്ഷമാകുന്ന ദീപത്തിന്റെ സഹായത്തോടുകൂടി വിനയ നമ്രശിരസ്കരായി പ്രഭുവിൻെറ ലീലാരംഗത്തിൽ പ്രവേശിക്കാം.

ശ്രീശുകൻ പറഞ്ഞു:— കാത്ത്യായനീ വ്രതാവസാനത്തിൽ ശ്രീഭഗവാൻ പ്രിയഭക്തകളായ ഗോപകന്യകമാരുടെ മുമ്പിൽ പ്രകടമായി. തൻെറ ശക്തിസ്വരൂപിണിയായ മഹാമായയുടെ അനുഗ്രഹവും കൂടി ലഭിച്ച അവർക്ക് ഇനി മായാസംബന്ധമായ ആവരണം അനുയോജ്യമല്ലെന്ന് തന്തിരുവടി നിശ്ചയിച്ചു. അവരുടെ ലൌകികമായ വസ്ത്രങ്ങളോടുകൂടി ദേഹസംബന്ധമായ ലജ്ജാഭിമാനങ്ങളേയും അപഹരിച്ചിട്ട് ആ വസ്ത്രങ്ങളെ തൻെറ ദിവ്യപ്രസാദമാക്കി മാററി തിരിച്ചുകൊടുത്ത് അവരെ ദിവ്യരാസലീലക്ക് അധികാരിണികളാക്കിത്തീർത്തു. അടുത്ത ശരത്കാലപൌർണ്ണമിയിൽ അവർക്ക തൻെറ സംഗം ലഭിക്കുമെന്നുമരുളിചെയ്തു. ആ അനുഗ്രഹവാണികേട്ട് മനം തണുത്ത ഗോപികൾ ശരത്കാലത്തെ ഉൽകണ്ഠയോടുകൂടി പ്രതീക്ഷിച്ചിരുന്നു. ഗൃഹകൃത്യങ്ങളെല്ലാം ഒരു യന്ത്രമെന്നപോലെ ശരീരം നിർവ്വഹിച്ചു. പശുവിനെ കറക്കുക, ധാന്യം പൊടിക്കുക, തൈർ കലക്കുക, ഗൃഹം മെഴുകുക, പതിശുശ്രൂഷ ചെയ്യുക, കുട്ടികളെ നോക്കുക ഇത്യാദിപ്രവൃത്തികളിൽ ശരീരം വ്യാപൃതമായിരുന്നപ്പോഴും അവരുടെ ചിത്തം പ്രിയരമണനിൽ തന്നെ പററിനിന്നു. പ്രാണപ്രിയൻെറ നാനാലീലകളെ അത്യനുരാഗത്തോടുകൂടി കണ്ണീരൊഴുക്കി ഗദ്ഗദകണ്ഠത്തോടുകൂടി ഗാനം ചെയ്തുകൊണ്ട് അവർ കാലം കഴിച്ചു. ഭഗവാൻെറ ആഹ്വാനം എപ്പോഴുണ്ടാകുമെന്ന് ചെവിയോർത്തുകൊണ്ട് അവർ നീണ്ട നീണ്ട ദിവസങ്ങളെ തള്ളി നീക്കി.

digitized by www.sreyas.in

ശരത്കാല പൌർണ്ണമിയായ ആ മഹാരാത്രിയും സമാഗതമായി 'ആ ദിവ്യ രാത്രിയിൽ തന്റെ പ്രിയതമകളായ ഗോപരമണികളുമായി അലൌകികമായ "രാസക്രീഡ" ചെയ്യണമെന്നു് ശ്രീഭഗവാൻ സങ്കല്പിച്ചു. ഭഗവാന്റെ അംശജനാ യ ചന്ദ്രൻ തന്റെ വംശജനായ ആ മഹാപ്രഭുവിന്റെ ഇംഗിതമറിഞ്ഞു പൂർവ്വദിക്കാ കുന്ന സ്വപ്രിയതമയുടെ മുഖത്തിൽ, ഉദയരാഗമാകുന്ന കുങ്കുമത്തെ, ശീതളകിരണങ്ങ ളാകുന്ന കൈകളാൽ കുറിയിട്ടു കൊണ്ടു് ഉദിച്ചുയന്നു. പകലവന്റെ ആതപത്താൽ തപിച്ച ചരാചരങ്ങളെ ചന്ദ്രൻ തന്റെ അമൃത കിരണങ്ങളാൽ തലോടി തണുപ്പിച്ചു. വൃന്ദാവനത്തിൽ പ്രവേശിച്ച പ്രഭു പൂർണ്ണചന്ദ്രനെ ഒന്നു കടാക്ഷിച്ചു. എന്തെന്നാൽ ആ ചന്ദ്രമണ്ഡലം ചന്ദ്രമുഖിയും ശ്യാമസുന്ദരന്റെ ലീലാസഖിയുമായ സാക്ഷാത് ശ്രീരാധാദേവിയെ ഓർമ്മിപ്പിച്ചു. വസന്തലക്ഷ്മി ലീലാലോലനായ പ്രഭുദേവന്റെ ആഗമനോത്സവത്തിൽ തന്റെ സമസ്തവസ്ത്രോപഹാരങ്ങളെക്കൊണ്ടു് ആ വൃന്ദാവന പ്രകൃതിയെ ഏററവും നന്നായി അലങ്കരിച്ചു. സർവ്വത്ര വനകുഞ്ജങ്ങളിലും വന രാജികളിലും നാനാവരവർണ്ണസുരഭില കുസുമങ്ങൾ വികസിച്ചു നിൽക്കയാൽ വൃന്ദാവനം ലോകോത്തരമായ മഹിമയെ ആർജ്ജിച്ചു വിരാജിച്ചു. ആ ശരത് സന്ധ്യയിൽ ഉത്ഫുല്ലങ്ങളായ മല്ലികാ കുസുമങ്ങൾ ചന്ദ്രകിരണങ്ങളാൽ പ്രകാശി തങ്ങളായി, സൗന്ദര്യാതിശയത്തേയും സൗരഭ്യപൂരത്തേയും ചൊരിഞ്ഞു നില്ക്കുന്ന തിനെക്കണ്ടു്, പ്രേമോത്ഫുല്ലമാനസനായ ഭഗവാൻ മുരളീധരൻ തന്റെ യോഗ മായയെ സമാശ്രയിച്ചു കൊണ്ടു്, ഗോപരമണികളുമായി ക്രീഡിക്കാൻ നിശ്ചയിച്ചു.

അവർ മാത്രം കേൾക്കട്ടെയെന്നു സങ്കല്പിച്ചു് അവരുടെ മനസ്സിനെ അപ ഹരിക്കത്തക്കവിധം 'ക്ലീം' എന്ന കാമരാജമന്ത്രത്തെ അവ്യക്തമധുരമായി വേണു വിൽക്കൂടി പ്രസരിപ്പിച്ചു. പ്രേമോദ്ദീപകമായ ആ അത്ഭുത ഗീതത്തെ ഗോപികൾ സ്പഷ്ടമായി കേട്ടു. തൽക്ഷണം ആ മഹാഭാഗകളുടെ ചിത്തം തങ്ങളുടെ പ്രാണപ്രി യനായ ശ്രീഭഗവാന്റെ പാദകമലങ്ങളിൽ എത്തിച്ചേർന്നു. പിന്നെ അരക്ഷണം പോലും വീട്ടിലിരിക്കുവാൻ അവക്കു കഴിഞ്ഞില്ല. തങ്ങൾ ചെയ്തുകൊണ്ടിരുന്ന കൃത്യങ്ങൾ അവിടെ നിലച്ചു പോയി. പശുവിനെ കറന്നു കൊണ്ടിരുന്നവരും, പാൽ കാച്ചിക്കൊണ്ടിരുന്നവരും, ആഹാരം പാകം ചെയ്തുകൊണ്ടിരുന്നവരും, വിളമ്പി ക്കൊണ്ടിരുന്നവരും, കുട്ടികൾക്കു് സ്തന്യം കൊടുത്തുകൊണ്ടിരുന്നവരും, ഭർത്തൃശുശ്രൂ ഷ ചെയ്തുകൊണ്ടിരുന്നവരും, ഭക്ഷണം കഴിച്ചുകൊണ്ടിരുന്നവരും, ദേഹശുദ്ധി, സുഗ ന്ധലേപനം, കണ്ണെഴുതുക, എന്നിവ ചെയ്തുകൊണ്ടിരുന്നവരും അതാതു വ്യാപാരങ്ങ ളെ അവിടവിടെയിട്ടു. ഒന്നും മുഴുവനാക്കാൻ നിന്നില്ല. കയ്യിൽ കിട്ടിയ വസ്ത്രങ്ങളേയും ആഭരണങ്ങളേയും എങ്ങനെയെല്ലാമോ വാരിയണിഞ്ഞു. ഒന്നും വേണ്ടതുപോലെ ചെയ്യാൻ അവക്കു സമയമില്ല. കൂട്ടുകാരികളെ വിളിച്ചുകൂട്ടാനും നിന്നില്ല. എത്രയും വേഗം കൃഷ്ണസമീപമെത്തണം. രാത്രിയാണു്, വനപ്രദേശമാണു് എന്നൊന്നും ചി ന്തിക്കാതെ ഒററയ്ക്കൊററയ്ക്കു് ഇറങ്ങിത്തിരിച്ചു. അസമയത്തുള്ള പുറപ്പാടിനെ സ്വജന ങ്ങൾ തടഞ്ഞിട്ടും അവർ കൂട്ടാക്കിയില്ല. ധിക്കാരം കൊണ്ടല്ല, തീവ്രമായ പ്രേമപ്ര വാഹത്താൽ അവർ ഭഗവാനെ ഒഴിച്ചുള്ളതെല്ലാം മറന്നു. ഉടനെ കൃഷ്ണസമീപമെത്തി

digitized by www.sreyas.in

യില്ലെങ്കിൽ പ്രിയതമൻ എവിടേക്കെങ്കിലും പോയ്ക്കളയുമോ എന്നവർ ഭയപ്പെട്ടു. അവരുടെ മനസ്സ് നാദമാർഗ്ഗത്തിൽ കൂടി കൃഷ്ണസമീപം മുൻകൂട്ടി എത്തിക്കഴിഞ്ഞിരുന്നു. മനസ്സിന്റെ പുറകേ ശരീരവും മാർഗഭ്രംശമൊന്നും കൂടാതെ ഭഗവത്സമീപമെത്തി. ചില ഗോപികളെ ബന്ധുക്കൾ വീട്ടിൽനിന്നും പുറത്തേയ്ക്കു വിടാതെ തടഞ്ഞു നിർത്തി. പ്രിയവിരഹതാപാഗ്നിയിൽ അവരുടെ സകല പാപങ്ങളും നശിച്ചു. കണ്ണടച്ച് കൃഷ്ണനെ ദൃഢഭാവനയോടുകൂടി ധ്യാനിച്ചു. ധ്യാനബലത്താൽ കൃഷ്ണന്റെ മനോഹര രൂപം ഹൃദയത്തിൽ പ്രകാശിച്ചു കണ്ടു. ആ മോഹനാകാരത്തെ ഗാഢാശ്ലേഷം ചെയ്ത് അവർ നിർവൃതിയടഞ്ഞു. അതോടുകൂടി പ്രാരബ്ധ ശരീരത്തെ ഉപേക്ഷിച്ച് അവർ കൃഷ്ണനിൽ ഐക്യം പ്രാപിച്ചു.

ഇവിടെ പാമരന്മാർക്കുണ്ടാകാവുന്ന സംശയം തീർക്കാൻ പരീക്ഷിത്തു ചോദിച്ചു; "മഹർഷേ! ഗോപികൾ ശ്രീകൃഷ്ണനെ പരബ്രഹ്മ വസ്തുവാണെന്നറിഞ്ഞില്ല. തങ്ങളെ ആനന്ദിപ്പിക്കുവാൻ സമർത്ഥനായ കാന്തനാണെന്നു മാത്രമാണല്ലോ അവർ വിചാരിച്ചതു്. ആ സ്ഥിതിക്ക് അവർക്ക് ത്രിഗുണമയമായ സംസാരത്തിൽ നിന്നും എങ്ങനെ മോചനം സംഭവിച്ചു? ഈ സംശയം തീർത്തുതരേണമേ."

ശ്രീശുകൻ പറഞ്ഞു:– ഭഗവാനെ നിരന്തരം ദ്വേഷിച്ച ശിശുപാലൻ സായൂജ്യം പ്രാപിച്ച കഥ പറഞ്ഞു തന്നതോർമ്മയില്ലേ? ദ്വേഷിക്കുന്നവനുപോലും സദ്ഗതികിട്ടുമെങ്കിൽ അധോക്ഷജന്റെ പ്രേയസികളുടെ കാര്യം പിന്നെ പറയേണമോ? കാഷ്ഠങ്ങളിൽ മറഞ്ഞിരിക്കുന്ന അഗ്നിയെ പ്രകാശിപ്പിക്കാൻ മഥനം ആവശ്യമാണ്. എന്നാൽ പ്രത്യക്ഷമായി ജ്വലിക്കുന്ന അഗ്നിയെ, അഗ്നിയാണെന്നറിയാതെ തൊട്ടാലും ചൂട് അനുഭവമാകുന്നു. സർവ്വാന്തര്യാമിയായ സച്ചിദാനന്ദ വസ്തു, തന്നെ സമീപിക്കുന്ന ജീവരാശികൾക്കെല്ലാം തന്റെ പരമപദം കൊടുക്കണമെന്നുള്ള കാരുണ്യാതിരേകത്താൽ സാക്ഷാത് ശ്രീകൃഷ്ണനായി ഭൂമിയിൽ അവതരിച്ച് പണ്ഡിത പാമരൻ, ശത്രുമിത്രം, ഇത്യാദി ഭേദമെന്യേ സകലർക്കും സുലഭനായി ഭവിച്ചു. ആ പരമപുരുഷനോട് അറിഞ്ഞോ അറിയാതേയൊ, കാമം ക്രോധം ഭയം സ്നേഹം ഐക്യം സൌഹൃദം ഇത്യാദി ഏതുഭാവത്തിലെങ്കിലും സംബന്ധിക്കാൻ കഴിഞ്ഞാൽ സംസാരമോചനം ഹസ്തലബ്ധം തന്നെ, സംശയമില്ല. രാജൻ! ഗർഭത്തിൽ വച്ചു തന്നെ ഭഗവദ്ദർശനവും അനുഗ്രഹവും ലഭിക്കാൻ ഭാഗ്യം സിദ്ധിച്ച അങ്ങയ്ക്ക് ഇക്കാര്യത്തിൽ ആശ്ചര്യം തോന്നേണ്ട കാര്യമില്ലല്ലോ. തന്തിരുവടിയുടെ സങ്കൽപമാത്രത്താൽ ഈലോകം മുഴുവനും മോചിക്കപ്പെടും, നിശ്ചയം. തുടർന്നുള്ള കഥ ശ്രദ്ധിച്ച് കേട്ടു കൊള്ളുക.

ശ്രീഭഗവാന്റെ അന്തരംഗ ഭക്തകളായ ഗോപികളെല്ലാം വന്നുകഴിഞ്ഞു. എല്ലാവരും പ്രിയതമ സംഗത്തിനായി തുടിക്കുന്നു. അവരുടെ പരിശുദ്ധഭാവത്തെക്കുറിച്ച് സർവ്വാന്തര്യാമിക്ക് ഒട്ടും തന്നെ സംശയമില്ല. അവരുടെ ചിരാഭിലാഷത്തെ സാധിച്ചുകൊടുക്കാൻ തന്നെ നിശ്ചയിച്ചു കഴിഞ്ഞു. തന്തിരുവടി ആകാശത്തിലേക്കുനോക്കി. തന്റെ ലീലകളൊന്നും വിടാതെ അപ്പോഴപ്പോൾ കണ്ടാനന്ദിക്കുന്ന ദേവന്മാരും യോഗീശ്വരന്മാരും വന്നു നിറഞ്ഞു കഴിഞ്ഞു. അവർക്ക് തന്റെ

digitized by www.sreyas.in

പ്രിയതമകളുടെ അത്യുച്ചനിലയെ കാണിച്ചുകൊടുക്കണം. ഗോപികളുടെ നിലയെ ത്താത്തവക്ക അനുഷ്ഠേയമായ ധമ്മമെന്തെന്നും ലോകത്തെ അറിയിക്കണം. അതി നായി പ്രഭു ഭാവശരീരിണികളായ ഗോപികളോട് അവക്കാവശ്യമില്ലാത്തതായ ധമ്മപ്രസംഗം നടത്തി. "ഹേ മഹാഭാഗ്യവതികളെ! നിങ്ങൾക്കു സ്വാഗതം. നിങ്ങളുടെ ഹിതമെന്താണെന്നു പറയുവിൻ. അതു സാധിപ്പിക്കാൻ ഞാൻ കാത്തിരിക്കുകയാണ്. പക്ഷെ ഈ അസമയത്തു് നിങ്ങളെന്തിനു ബദ്ധപ്പെട്ടുവന്നു? വ്രജത്തിലെല്ലാവക്കും ക്ഷേമം തന്നെയല്ലേ? അതോ എന്തെങ്കിലും അനിഷ്ടം സംഭവിച്ചുവോ? (ഗോപി) കൾ അതിനുത്തരമൊന്നും പറയാതെ ലജ്ജിച്ചു നിൽക്കുന്നതുകണ്ടു് ഭഗവാൻ തുടന്നു. ഏതായാലും നിങ്ങൾ ഇവിടെ നിൽക്കുന്നതാപത്താണ്. ദുഷ്ടമൃഗങ്ങൾ യഥേഷ്ടം വിഹരിക്കുന്ന ഈ വനത്തിൽ സ്ത്രീകളായ നിങ്ങൾ രാത്രിയിൽ നിൽക്കരുതു് എത്രയും വേഗം തിരിച്ചു പോകുവിൻ. ഇപ്പോൾ തന്നെ നിങ്ങളെ കാണാതെ ഭീത രായ ബന്ധുജനങ്ങൾ തേടി പുറപ്പെട്ടിരിക്കും. അവരെ വ്യസനിപ്പിക്കരുതു്. ഒരു പക്ഷേ പൂർണ്ണചന്ദ്രികാശോഭിതമായ വൃന്ദാവനത്തേയും യമുനാനദിയേയും കാണാനാ ഗ്രഹിച്ചു വന്നതാണോ? എങ്കിൽ കണ്ടുകഴിഞ്ഞുവല്ലോ. ഇനി മടങ്ങിപ്പോകാൻ വൈകിക്കേണ്ട. അല്ലയോ പതിവ്രതകളെ! നിങ്ങളുടെ ധമ്മമെന്തെന്നു ഞാൻ പറഞ്ഞു തരേണമോ? വേഗം വ്രജത്തിൽ പോയി പതികളെ ശുശ്രൂഷിക്കുവിൻ, കരയുന്ന ശിശുക്കൾക്കു സ്തന്യം കൊടുക്കുവിൻ, വത്സങ്ങളേയും കുടിപ്പിച്ചു് പശുക്കളെ കറക്കുവിൻ.

അഥവാ എന്നിലുള്ള അതിസ്നേഹത്താൽ അപഹൃതചിത്തകളായി വന്ന തായിരിക്കുമോ? എങ്കിൽ അതും യുക്തംതന്നെ. സകലപ്രാണികൾക്കും ഞാൻ പ്രീതിഭാജനമാണ്. പതിവ്രതകളായ നിങ്ങൾക്കു് എന്നിൽ പരിശുദ്ധസ്നേഹ മാണുള്ളതെന്നു് എനിക്കു നല്ലപോലെ അറിയാം. കല്യാണികളായ നിങ്ങളുടെ പരമധമ്മം നിഷ്കപടമായ ഭർത്തൃശുശ്രൂഷയും അവരുടെ ബന്ധുക്കളുടേയും സന്താ നങ്ങളുടേയും പോഷണവുമാകുന്നു. ഭത്താവു് എത്രതന്നെ ദുശ്ശീലനോ, ദുർഭഗനോ, വൃദ്ധനോ, ജഡനോ, രോഗിയോ, ദരിദ്രനോ ആയാലും പതിവ്രതയാൽ ഉപേക്ഷ്യ നല്ല. മഹാപാപിഷ്ഠനാണെങ്കിൽ മാത്രം സമീപിക്കാതെ ദൂരെയിരുന്നു സേവിക്കണം എന്നാലും അന്യനെ സ്വീകരിക്കരുതു്. പരപുരുഷബന്ധം ഇഹത്തിൽ ദുഷ്കീർത്തി കരവും നിന്ദിതവും ഭയാവഹവുമാണ്. മരണശേഷം നരകപ്രാപ്തിക്കുമിടയാക്കും. സർവ്വഭൂതസുഹൃത്തായ എന്റെ സേവക്കു് ഗൃഹവാസം പ്രതിബന്ധമാണെന്നു നിങ്ങൾ വിചാരിക്കുകയും എന്നിൽ പ്രേമഭക്തി വർദ്ധിക്കണമെന്നാഗ്രഹിക്കുകയും ചെയ്യു ന്നുവെങ്കിൽ, എന്റെ ഗുണങ്ങളേയും ലീലകളേയും നിരന്തരം കേൾക്കുക, എന്നെ വല്ലപ്പോഴും ദർശിക്കുക, എന്റെ സ്വരൂപത്തെ ധ്യാനിക്കുക, എന്നെ കീർത്തിക്കുക, എന്നിവയാണു് വേണ്ടതു്. എപ്പോഴും എന്നോടൊന്നിച്ചിരിക്കുന്നതുകൊണ്ടു മാത്രം അത്രതന്നെ ഭക്തി ഉറയ്ക്കുകയില്ല. അതിനാൽ ഇനി ഒട്ടും കാലം കളയാതെ മടങ്ങി പ്പോകുവിൻ."

digitized by www.sreyas.in

ഇവിടെ സാധാരണ സ്ത്രീധർമ്മത്തെയാണ് ഭഗവാൻ ഉപദേശിച്ചത്. ഗൃഹാദികളിൽ ദൃഢവൈരാഗ്യം വരാത്തവർക്ക് അതാവശ്യവുമാണ്. ഇതേ ഉപദേശം കേട്ടപ്പോൾ വിപ്രപത്നിമാർ മടങ്ങിപ്പോയതാണ്. പക്ഷെ ഗോപികളുടെ അവസ്ഥ യതല്ലല്ലോ. ഭഗവാന്റെ ഓരോവാക്കും അവരുടെ പ്രേമം നിറഞ്ഞ ഹൃദയത്തെ മുറി പ്പെടുത്തി. അവരുടെ സങ്കൽപങ്ങളെല്ലാം ഛിന്നഭിന്നമായി. തങ്ങളുടെ ജീവനെ രക്ഷിക്കാൻ ഏഴുദിവസം മുഴുവൻ പർവ്വതം ചുമന്നു നിന്ന ഗോവിന്ദനാണോ ഇങ്ങനെ പറയുന്നത്? അവർ ഇതു തീരെ പ്രതീക്ഷിച്ചില്ല. "കഷ്ടം! നമ്മുടെ എല്ലാമായ നാഥൻ ഇത്ര കഠിനമായി സംസാരിക്കുന്നുവല്ലോ. ഇനി നാമെന്തു ചെയ്യാനാണ്? പ്രിയനെ സേവിച്ചു പ്രസാദിപ്പിക്കുവാൻ ശ്രമിക്കുകയോ, അതോ ശരിയായി നാലു വാക്കു മറുപടി കൊടുത്തിട്ട് എവിടെയെങ്കിലും പോയി മരിക്കുകയോ, അതോ ഇ വിടെ പ്രിയതമന്റെ കൺമുമ്പിൽ തന്നെ പ്രാണൻ കളയുകയോ വേണ്ടത്. ദൈവ മേ! ഒന്നും തോന്നുന്നില്ലല്ലോ". നീറുന്ന ഉള്ളത്തിൽനിന്നും ഒരു ദീർഘശ്വാസം പുറ പ്പെട്ടു. കോമളാധരങ്ങൾ ഉണങ്ങി വരണ്ടു. കണ്ണുനീർ ധാരധാരയായി പ്രവഹിച്ചു കൺമഷിയെ കലക്കിക്കൊണ്ട് കുചങ്ങളിൽ പതിച്ച് കുചകുങ്കുമത്തെ മായ്ച്ചു. ഇട ത്തെ കാൽപെരുവിരൽ നഖംകൊണ്ട് ഭൂമിയെ കീറിക്കൊണ്ടുനിന്നു. അതുകണ്ടാൽ 'ഭൂമീദേവി! ഭർത്താവു തിരസ്കരിച്ചപ്പോൾ സീതാദേവിക്ക് അവിടുത്തെ അന്തർഭാ ഗത്തിൽ സ്ഥലം കൊടുത്തതുപോലെ ജീവിതാശ നഷ്ടപ്പെട്ട ഞങ്ങൾക്കു അൽപം സ്ഥലം തരണേ' എന്നുപ്രാർത്ഥിക്കുന്നതു പോലെ തോന്നും. പ്രിയതമപ്രാപ്തിക്കാ യി ഇഹപരസുഖങ്ങളെല്ലാം ത്യജിച്ച തങ്ങളോട് അൽപവും സ്നേഹമില്ലാത്തവനെ പ്പോലെയാണല്ലോ സംസാരിക്കുന്നതെന്നോർത്തപ്പോൾ കൃഷ്ണനിൽ അത്യന്തരക്തക ളായ അവർക്കു ദുഃഖാധിക്യത്താൽ കോപവും തോന്നി. എത്രനേരം ഒന്നും മിണ്ടാതെ നിൽക്കും? അവർതൊണ്ടയിടറിക്കൊണ്ടു പറഞ്ഞു:—"ഹേ വിഭോ! ഇതു കുറെ കഠിന മായിപ്പോയി. ഞങ്ങളോട് ഇത്ര ക്രൂരമായി സംസാരിക്കാമോ? സർവ്വ വിഷയങ്ങളേ യും ദൂരെ ത്യജിച്ച് ഈ പാദമൂലങ്ങളെ മാത്രം സമാശ്രയിച്ചവരല്ലേ ഞങ്ങൾ? അവി ടുത്തേക്കു ഞങ്ങളെ എന്തുവേണമെങ്കിലും ചെയ്യാം. പക്ഷെ ഉപേക്ഷിക്കാമോ? ശ്രീ ഹരി ശരണാഗതരെ കൈവെടിയുന്നവനല്ലെന്നാണല്ലോ ഞങ്ങൾ ധരിച്ചിട്ടുള്ളത്. അതു ശരിയല്ലെന്നോ?

നാഥ! ഞങ്ങളോടു പതിവ്രതാധർമ്മമുപദേശിച്ചുവല്ലോ. ധർമ്മരക്ഷകനായ അവിടുത്തേക്കു അതു യോജിച്ചതുതന്നെ. ഞങ്ങളാവട്ടെ ഈ ഉപദേശമർമ്മമറിഞ്ഞു തന്നെയാണ് വന്നിട്ടുള്ളത്. ശരീരമെടുത്തവർക്കെല്ലാം, സ്ത്രീപുരുഷഭേദമെന്യേ, പ്രിയതമനും ഹിതകാരിയും ആത്മാവും അവിടുന്നുതന്നെയാണെന്നു ഞങ്ങൾക്ക റിയാം. നിന്തിരുവടിയെ ഇത്രയും കാലം ഭജിച്ചതിന്റെ ഫലമായി ഒരു കാര്യം ഞങ്ങൾക്കു വ്യക്തമായി മനസ്സിലായി. അതായത് രക്തമാംസസമാഹാരമായ ഒരു ദേഹം അതുപോലെയുള്ള മറ്റൊരു ദേഹത്തിനു പതിയാകുന്നില്ല. ശരീരത്തെ സ്നേ ഹിക്കുന്നതായി കാണുന്നുണ്ടല്ലോ എന്നാണെങ്കിൽ അതിനുകാരണം സർവ്വശരീരങ്ങ ളിലും അന്തരാത്മാവായി നിന്തിരുവടി വസിക്കുന്നു എന്നുള്ളതാണ്. ആത്മാവായ അവിടുത്തെ അഭാവത്തിൽ ശരീരം ജഡം തന്നെ. ഉടനെ ദഹിപ്പിക്കണം.

digitized by www.sreyas.in

അ പ്രകാരമുള്ള ജഡശരീരങ്ങളെ സേവിക്കാനാണോ ഞങ്ങളെ ഉപദേശിക്കുന്നതു്? ഹേ അരവിന്ദാക്ഷ! ഞങ്ങൾ ചിരകാലമായി നിന്തിരുവടിയിൽ വച്ചു വളർത്തിയ ദൃഢമായ സ്നേഹപാശത്തെ ഛേദിച്ചുകളയരുതേ! ആ അവസ്ഥ ഞങ്ങൾക്കു് ചിന്തിക്കാൻ പോലും വയ്യ. ഞങ്ങളുടെ ചിത്തത്തെ സുഖസ്വരൂപനായ നിന്തിരുവടി സമ്പൂർണ്ണമായി അപഹരിച്ചു വച്ചിരിക്കുകയാണു്. മനസ്സു നഷ്ടപ്പെട്ട ഞങ്ങൾ മനസ്സിന്റെ നിയന്ത്രണത്തിലുള്ള ഇന്ദ്രിയങ്ങളെക്കൊണ്ടു് എങ്ങനെ ഗൃഹകൃത്യങ്ങൾ ചെയ്യും? ഇപ്പോൾ ഞങ്ങളോടു പോകാൻ പറയുന്നുവല്ലോ. ഞങ്ങളുടെ പാദങ്ങൾ ഇവിടെ നിന്നു ഒരടിപോലും ചലിക്കുന്നില്ല. ഞങ്ങളെങ്ങനെ പോകും? അഥവാ ഏതെങ്കിലും വിധത്തിൽ ഗൃഹത്തിലെത്തിയാലും ഞങ്ങൾക്കെന്തു ചെയ്യാൻ കഴിയും? ഞങ്ങളുടെ ഈ സങ്കടം അവിടുന്നു കാണുന്നില്ലേ? പ്രിയസഖേ! അവിടുത്തെ മോഹനഹാസവും അമൃതകടാക്ഷവും മധുരഗാനവും ഞങ്ങളുടെ മനസ്സിൽ പ്രേമാഗ്നിയെ ഉജ്ജ്വലിപ്പിച്ചിരിക്കുന്നു. ആ അഗ്നി ഞങ്ങളെ ദഹിപ്പിക്കുകയാണു്. അവിടുത്തെ അധരാമൃതസേചനം കൊണ്ടുമാത്രമെ ആ അഗ്നി കെട്ടടങ്ങുകയുള്ളു. അല്ലെങ്കിൽ, ഞങ്ങൾ വിരഹതാപമാകുന്ന അഗ്നിയിൽ ദഹിച്ച ദേഹങ്ങളോടുകൂടിയവരായി അങ്ങയുടെ പാദകമലങ്ങളുടെ മാർഗത്തെ ധ്യാനം കൊണ്ടു പ്രാപിച്ചുകൊള്ളാം.

ഹേ അംബുജാക്ഷ! രമാദേവിക്കുപോലും ദുർലഭമായ അവിടുത്തെ ശ്രീപാദപല്ലവങ്ങൾ ജീവികൾക്കു് കാണാൻ കിട്ടുന്നതാണോ? അകിഞ്ചനന്മാരുടെ ധനമായ ഈ ശ്രീചരണസ്പർശം യശോദയുടെ സൂതികാ ഗൃഹത്തിൽവച്ചു് എന്നു് ഞങ്ങൾക്കു ലഭിച്ചുവോ, അന്നുമുതൽ അന്യപുരുഷന്മാരുടെ മുമ്പിൽ ഒരുക്ഷണം പോലും നിൽക്കുവാൻ ഞങ്ങൾക്കു കഴിയുന്നില്ല. ഞങ്ങളെന്തുചെയ്യട്ടെ! ഹേ വ്രജേശ്വര! മാംസദാഹികളായവർ കാമിക്കുന്ന പ്രാകൃതരതിസുഖത്തെ കാംക്ഷിച്ചു വന്നവരാണു് ഞങ്ങളെന്നു സർവ്വസാക്ഷിയായ നിന്തിരുവടി വിചാരിക്കുകയില്ലല്ലൊ? പ്രഭോ! ഞങ്ങളതെന്നേ ഉപേക്ഷിച്ചിരിക്കുന്നുവെന്നു അവിടുന്നറിയുന്നില്ലേ? യാതൊരു ശ്രീദേവിയുടെ കടാക്ഷലേശത്തിനായി സകലദേവന്മാരും പാടുപെടുന്നുവോ, ആ ശ്രീദേവിക്കു് അവിടുന്നു തിരുമാറിൽ സ്ഥാനം കൊടുത്തിട്ടും തൃപ്തയാകാതെ അവിടുത്തെ അന്തരംഗ ഭക്തന്മാർ പ്രേമപൂർവ്വമാശ്രയിക്കുന്ന ശ്രീപാദരജസ്സിനെ തുളസിയോടു ചേർന്നു കാമിക്കുന്നു. അത്രത്തോളം സൌഭാഗ്യനികേതനമായ അവിടുത്തെ പാദധൂളിയെ ശരണം പ്രാപിക്കുവാനാണു് ഞങ്ങൾ വന്നതു്. ഹേ സന്താപനാശന! അവിടുത്തെ പാദസേവയ്ക്കു വിഘ്നങ്ങളായ ഗൃഹ,പതി, പുത്രാദികളെയെല്ലാമുപേക്ഷിച്ചു വന്നിരിക്കുന്ന ഞങ്ങളെ ദാസികളായി സ്വീകരിക്കേണമേ. ഹേ പുരുഷഭൂഷണ! നിന്തിരുവടിയുടെ സുന്ദരരൂപവും മോഹന മന്ദസ്മിതവും പ്രേമ കടാക്ഷങ്ങളും കണ്ടു കണ്ടു് ഞങ്ങളുടെ മനസ്സു് വർദ്ധിച്ച പ്രേമം മൂലം തപിക്കുകയാണു്. അവിടുത്തെ ദാസ്യം ലഭിച്ചാൽ മാത്രമേ ഞങ്ങളുടെ താപം തീരുകയുള്ളു. ഹേ ഭുവനസുന്ദര! ഞങ്ങൾ നിന്തിരുവടി ഇവിടെ ഉപദേശിച്ച സ്വധർമ്മങ്ങളെ ഒരു കാലത്തു് നിഷ്ഠയോടുകൂടി പാലിച്ചവർ തന്നെയായിരുന്നു. അവയുടെ പരമഫലമായ അവിടുത്തെ ദർശനം ലഭിച്ച അന്നുമുതൽ ധർമ്മസാധനകളിൽ മനസ്സു നില്ക്കാതെയായി. അതു ഞങ്ങളുടെ കുററമല്ല. കുണ്ഡലകാന്തിയാൽ പ്രശോഭിക്കുന്ന കവിൾത്തടങ്ങളോടും അമൃതത്തിന്റെ ഉറവിടമായ

digitized by www.sreyas.in

അധരങ്ങളോടും മനോഹർ മന്ദഹാസ കടാക്ഷത്തോടും കൂടിയ അവിടത്തെ അളകാവൃതമായ തിരുമുഖത്തേയും ഭക്തന്മാർക്ക് അഭയപ്രദാനം ചെയ്യുന്ന ദീർഘ ബാഹുക്കളേയും, മഹാലക്ഷ്മിക്ക മാത്രം സ്വായത്തമായ തിരുമാറിടത്തേയും കണ്ടാനന്ദിക്കുവാൻ ഞങ്ങൾക്ക ഭാഗ്യമുണ്ടായി. അപ്രകാരമുള്ള ഈ ത്രൈലോക്യ മോഹനരൂപത്തെ കാണുകയും അത്ഭുതസ്വര പ്രസ്താരത്തോടുക്കൂടിയ വേണുഗനാമൃതം ആസ്വദിക്കുകയും ചെയ്തിട്ട് മോഹിച്ചു പോകാത്തവർ ആരെങ്കിലും ഈ മൂന്നു ലോകങ്ങളിലും കാണുമോ? മനുഷ്യർ മാത്രമോ, വിശേഷബുദ്ധിയില്ലാത്ത പശുപക്ഷിമൃഗാദികൾ പോലും ഈ ഗാനശ്രവണത്താൽ പുളകംകൊള്ളുന്നുവല്ലോ. ഈ ഗോകുലത്തിലുള്ള സകല പ്രാണികളുടേയും സർവ്വസന്താപനാശത്തിനായിട്ടാണ് അവിടത്തെ അവതാരം എന്നു വ്യക്തമാണ്. ആ സ്ഥിതിക്ക അനന്യശരണകളായ ഈ ദാസികളെ മാത്രം ഈ വിധം തപിപ്പിക്കാമോ? അതിനാൽ ഹേ ആത്തബന്ധോ! അവിടത്തെ ശീതള കരാംബുജത്തെ തപ്തരായ ഞങ്ങളുടെ ചുട്ടു നീറുന്ന മാറിടങ്ങളിൽ വച്ച് തണുപ്പിക്കേണമേ! ദാസികളായ ഞങ്ങളെ ഉപേക്ഷിക്കരുതേ!' ഗോപികളുടെ ഈ വാക്കുകളിൽ കൂടി ശ്രീ ശ്യാമസുന്ദരൻ അവരുടെ അത്യുച്ചഭാവത്തെ ലോകത്തിനു വെളിപ്പെടുത്തി.

പ്രേയസികൾ ഹൃദയവേദനയോടുകൂടി വളരെ കേണപേക്ഷിച്ചപ്പോൾ കരുണാസമുദ്രമായ നന്ദകിശോരൻ പിന്നെയൊരു തടസ്ഥവും പറഞ്ഞില്ല. യോഗേശ്വരേശ്വരനും സ്വാത്മാരാമനുമായ മഹാപ്രഭു ദയാമന്ദഹാസത്തോടുകൂടി അവരെ കടാക്ഷിച്ചുകൊണ്ട് യഥേഷ്ടം രമിപ്പിക്കാനാരംഭിച്ചു. സകലചരാചരങ്ങളിലെന്നപോലെ ഗോപികളുടേയും ഹൃദയഗുഹയിൽ വസിക്കുന്ന പ്രഭു അവരുടെ ഉള്ളും പുറവും ഒരുപോലെ ആനന്ദിപ്പിച്ചു. സാധാരണക്കാർക്ക് അജ്ഞാതസ്വരൂപനായ ഭഗവാൻ ഗോപികൾക്ക ജ്ഞാതരൂപനായി ഭവിക്കയാൽ അവരുടെ സർവ്വകാമങ്ങളും ഭഗവാനിൽ പര്യവസാനിച്ചു. വാസ്തവത്തിൽ സർവ്വാന്തര്യാമിയായ ഭഗവാൻ തന്നെയാണ് എല്ലാവരേയും രമിപ്പിക്കുന്നതു്. മായാമോഹിതരായവർ ഈ രഹസ്യമറിയാതെ ഭർത്താവ് രമിപ്പിച്ചു, ഭാര്യ രമിപ്പിച്ചു, പുത്രനും ധനവും വിദ്യയും രമിപ്പിച്ചു എന്നെല്ലാം തെററിദ്ധരിക്കുന്നു. ഗോപികളെപ്പോലെ ശ്രീകൃഷ്ണനിൽ സർവ്വസമർപ്പണം ചെയ്ത സുകൃതികൾ, ഭർത്താവ്, പുത്ര ഗൃഹധനാദികൾ എന്നീ രൂപങ്ങളിലെല്ലാം തങ്ങളെ ആനന്ദിപ്പിക്കുന്നതു് ഭഗവാൻ തന്നെയെന്ന സൂക്ഷ്മമറിയുന്നു. തന്മൂലം ഭർത്തൃപുത്രാദിഭാവങ്ങൾ അവരെ സംബന്ധിച്ചിടത്തോളം ഇല്ല തന്നെ.

ശ്രീഭഗവാന്റെ അംഗീകാരകടാക്ഷം ലഭിച്ച ക്ഷണത്തിൽ ഗോപികളുടെ വാടിത്തളർന്നിരുന്ന മുഖകമലങ്ങൾ പെട്ടെന്നു വികസിച്ചു. അതുവരെ അനുഭവിച്ച വേദനയെല്ലാം മറന്നു. അവർ പ്രിയനെ ചുററിനിന്നു. 110കോടി ഗോപികളാകുന്ന നക്ഷത്രങ്ങളുടെ മദ്ധ്യത്തിൽ ശ്രീകൃഷ്ണചന്ദ്രൻ ശോഭിച്ചു. വൈജയന്തിമാലാധരനായ പ്രഭു അത്ഭുതവേണുഗാനത്താൽ രമണികളെ ആനന്ദാംബുധിയിലാറാടിച്ചു. ഭഗവാന്റെ രൂപസൌന്ദര്യവും ഗാനമാധുര്യവുമാസ്വദിച്ച് ആ ഗോപസുന്ദരിമാർ മതിമറന്നാനന്ദിച്ചു. അനന്തരം എല്ലാവരും, ഭഗവാനെ അനുഗമിച്ചുകൊണ്ട് യമുനാപുളിനത്തിൽ പ്രവേശിച്ച് സുഗന്ധ ശീതള മന്ദവായു ഏററുകൊണ്ട് കേളികൾ തുടങ്ങി.

digitized by www.sreyas.in

ബാഹുപ്രസാരണം കൊണ്ടും പ്രേമപരിരംഭണംകൊണ്ടും കരങ്ങളേയും അളകങ്ങളേയും തലോടിക്കൊണ്ടും നർമ്മാലാപംകൊണ്ടും ഭഗവാൻ വ്രജസുന്ദരികളുടെ വിശുദ്ധ പ്രേമത്തെ ഉദ്ദീപിപ്പിച്ചു. ഇപ്രകാരം സർവ്വാഭീഷ്ടവരപ്രദനിൽനിന്നും വേണ്ടുവോളം സൽക്കാരമാനാദികൾ ലഭിച്ചപ്പോൾ ആ പ്രേമമയികൾക്ക്, തങ്ങൾ സ്ത്രീജന്മം സിദ്ധിച്ചവരിൽവച്ച് ഏററവും സൌഭാഗ്യവതികൾ തന്നെ എന്ന അഭിമാനമുണ്ടായി. പരിശുദ്ധിയുടെ മൂർത്തികളായ തന്റെ ഭക്തകൾക്കുണ്ടായ ആ സൗന്ദര്യമദം നീക്കി അവരെ പരമ നിർമ്മലകളാക്കണമെന്നു സങ്കല്പിച്ച് സാക്ഷാത് കേശവൻ അവിടെത്തന്നെ അന്തർദ്ധാനം ചെയ്തു.

---

## അദ്ധ്യായം 30

തന്മനസ്കാ സ്തദാലാപാ സ്തദ്വിചേഷ്ടാ സ്തദാത്മികാ:
തദ്ഗുണാനേവ ഗായന്ത്യോ നാത്മാഗാരാണി സസ്മരു: 44

[കൃഷ്ണവിരഹതപ്തരായ ഗോപസ്ത്രീകൾ, കൃഷ്ണമാനസകളായി, കൃഷ്ണവാർത്താനിരതരായി, കൃഷ്ണചേഷ്ടകളെ അനുകരിച്ചുകൊണ്ട്, കൃഷ്ണനാകുന്ന ആത്മാവോടുകൂടിയവരായി, കൃഷ്ണഗുണങ്ങളെത്തന്നെ പാടുന്നവരായി സ്വഭവനങ്ങളെ സ്മരിച്ചില്ല.]

### ഗോപികൾ ഭഗവാനെ തേടി നടക്കുന്നതു്

ശ്രീശുകൻ പറഞ്ഞു:- ശ്രീഭഗവാൻ പെട്ടെന്നന്തർധാനം ചെയ്തപ്പോൾ അനന്യനാഥകളായ ഗോപികൾ അത്യന്തം പരിതപിച്ചു. അവർ അതു തീരെ പ്രതീക്ഷിച്ചില്ല. പ്രിയതമന്റെ ഓരോ ലീലകളും വിലാസങ്ങളും നർമ്മഭാഷണങ്ങളുമോർത്തോർത്ത് അവരുടെ മനസ്സ് നാഥനിൽ സ്തംഭിച്ചു നിന്നു. ഭാവബലത്താൽ തങ്ങളുടെ വ്യക്തിത്വത്തെ നിശ്ശേഷം മറന്നു് പ്രാണേശ്വരന്റെ ഗതി, സ്മിതം, പ്രേക്ഷണം ഭാഷണം എന്നിവകളിൽ തന്മയത്വം പ്രാപിച്ച് ഗോപികൾ 'ഞാൻ കൃഷ്ണൻ ഞാൻ കൃഷ്ണൻ' എന്ന മഹാഭാവാവസ്ഥയെ പ്രാപിച്ചു. ബാഹ്യബോധം വന്നപ്പോൾ വിരഹതാപം ഹൃദയത്തെ ദഹിപ്പിച്ചുതുടങ്ങി. എല്ലാവരുമൊരുമിച്ച് ഉന്മത്തകളെപ്പോലെ പ്രിയരമണന്റെ കല്യാണഗുണങ്ങളെ ഉച്ചത്തിൽ കീർത്തിച്ചുകൊണ്ടു് കാടായ കാടെല്ലാം തേടിനടന്നു. ആകാശം പോലെ സർവ്വഭൂതങ്ങളുടേയും ഉള്ളിലും പുറത്തും നിറഞ്ഞിരിക്കുന്ന മഹാപുരുഷനെ കണ്ടുവോ കണ്ടുവോ എന്നു വൃക്ഷലതാദികളോടുംകൂടി ചോദിച്ചു നടന്നു.''ഹേ അശ്വത്ഥമേ, പ്ലക്ഷമേ, ന്യഗ്രോധമേ! നന്ദകുമാരൻ പ്രേമഹാസകടാക്ഷങ്ങളെക്കൊണ്ടു് ഞങ്ങളുടെ മനസ്സിനെ അപഹരിച്ചുകൊണ്ടു് പോയ്ക്കളഞ്ഞു. ആ ഹൃദയചോരനെ നിങ്ങളെങ്ങാനും കണ്ടുവോ? ഹേ കുരബകമേ, അശോകമേ, നാഗമേ, പുന്നാഗമേ, ചമ്പകമേ! ഗർവ്വിഷ്ഠകളായ ഞങ്ങളുടെ അഹങ്കാരത്തെ സ്മിതമാത്രത്താൽ ഹരിച്ച രാമാനുജൻ ഈ വഴിക്കു പോയതായി കണ്ടുവോ''?

digitized by www.sreyas.in

ഹേ തുളസി, കല്യാണി! നീ ഗോവിന്ദചരണപ്രിയയാണല്ലോ. നിന്നെ എപ്പോഴും ധരിക്കുന്ന പ്രാണവല്ലഭനായ അച്യുതനെ നീ കണ്ടുവോ, പറയൂ. ഹേ മാലതി, മല്ലികേ, പിച്ചകമേ, യൂഥികേ! നിങ്ങളുടെ സന്തോഷം കാണുമ്പോൾ മാധവന്റെ കരസ്പർശഭാഗ്യം ലഭിച്ചതുപോലെ തോന്നുന്നു. മുകുന്ദൻ ഏതുവഴിക്കു പോയിയെന്നൊന്നു പറഞ്ഞുതരുമോ? ഹേ പരോപകാരികളായ ചൂതമേ, പനസമേ, ജംബൂവൃക്ഷമേ, ബില്വമേ, ബകുളമേ, കദംബമേ, നീപമേ! കൃഷ്ണൻ ഞങ്ങളുടെ മനസ്സിനെ അപഹരിച്ചു കൊണ്ടുപോയി. തന്മൂലം ശൂന്യശൂന്യകളായിത്തീർന്ന ഞങ്ങൾക്കു നിങ്ങൾ കൃഷ്ണൻ പോയ മാർഗ്ഗം പറഞ്ഞുതരുമോ? ഹേ ഭൂമീദേവി! അവിടുത്തേപ്പോലെ സുകൃതിനിയാരുണ്ട്? ശ്രീകേശവന്റെ അംഘ്രിസ്പർശത്താൽ ഉത്സവയുക്തയായ ഭവതിയുടെ ബാലതൃണങ്ങളാകുന്ന രോമങ്ങൾ പുളകംകൊണ്ട് നിവന്ന് നില്ക്കുന്നുവല്ലോ. അതു് കൃഷ്ണൻ മുമ്പ് വരാഹമൂർത്തിയായവതരിച്ചപ്പോൾ ആലിംഗനം ചെയ്തതു കൊണ്ടോ, അതോ വാമനനായവതരിച്ചപ്പോഴുണ്ടായ പാദസ്പർശം കൊണ്ടോ, അതോ ഇപ്പോൾ സാക്ഷാത്തായി സിദ്ധിച്ച ശ്രീചരണസംഗംകൊണ്ടോ, പറഞ്ഞാലും. അമ്മേ! കൃഷ്ണനെ കാണാതെ ഞങ്ങൾ തളർന്നു പരവശകളായിരിക്കുകയാണ്. ഭവതിയുടെ ഏതുഭാഗത്തുക്കൂടിയാണ് പ്രഭു ഇപ്പോൾ സഞ്ചരിക്കുന്നതെന്നു പറഞ്ഞു തരേണമേ. ഹേ സഖി, മാൻ പേടേ! അച്യുതൻ നിങ്ങളുടെ സമീപത്തുക്കൂടി പോയിട്ടുണ്ടെന്നു തോന്നുന്നു. കൂടെ ഒരു പ്രിയയും ഉണ്ടായിരുന്നിരിക്കണം. കാരണം, കൃഷ്ണന്റെ ശരീരസുഗന്ധവും മുല്ലമാലയുടെ സൌരഭ്യവും കാന്തയുടെ കുചകുങ്കുമത്തോടുചേർന്ന് ഇവിടെ വീശുന്നുവല്ലോ. നീയെന്താണൊന്നും മിണ്ടാത്തതു്? നിനക്കും കൃഷ്ണവിരഹവേദന ബാധിച്ചുവോ? ഹേ വൃക്ഷങ്ങളെ! ഞങ്ങളുടെ പ്രിയതമൻ ഇതുവഴി വന്നുവോ? നിങ്ങൾ ഫലങ്ങളോടുകൂടി ശിരസ്സുതാഴ്ത്തി ചെയ്ത അഭിവാദനം രാമാനുജൻ സ്വീകരിച്ചില്ലെന്നുണ്ടോ? അങ്ങനെ വരാൻ വഴിയുണ്ട്. കോമളാംഗിയായ പ്രിയയെ പ്രീതിപ്പെടുത്താൻ കുറെ ദൂരം വഹിച്ചുകൊണ്ടുപോയിരിക്കാം. അല്ലെങ്കിൽ തുളസീ സൌരഭ്യത്താൽ ആകർഷിക്കപ്പെട്ട വണ്ടുകൾ പ്രിയതമയെ ബാധിക്കാതെ താമരപ്പൂകൊണ്ടു വീശി നടന്നിരിക്കാം. അതിനാൽ നിങ്ങളെ കടാക്ഷിച്ചുവോ എന്നു സംശയമുണ്ട്. ഈ വല്ലികളെ നോക്കുവിൻ. ഇവയെ ശ്രീകൃഷ്ണൻ കരനഖം കൊണ്ട് സ്പർശിച്ചിട്ടുണ്ട് നിശ്ചയം. അല്ലെങ്കിൽ ഇത്ര സ്പഷ്ടമായി ഇവ പുളകം കൊള്ളുകയില്ല.

ഇപ്രകാരം കൃഷ്ണാന്വേഷണകാതരകളായി ഉന്മത്തകളെപ്പോലെ ഭഗവാനെത്തന്നെ സ്മരിച്ചും പറഞ്ഞും നടന്നുനടന്ന് ഗോപികൾ തളർന്നു. നടക്കാൻ അശക്തകളായതിനാൽ അവിടെത്തന്നെയിരുന്നു. പ്രിയന്റെ രൂപം, ഗുണം, ലീലകൾ. മന്ദസ്മിതം, കടാക്ഷം, ഭാഷണം, വേണുഗാനം ഇവയെ മാറിമാറി ഓർമ്മിച്ചോർമ്മിച്ച് അനന്യചിത്തകളായി വിരഹവേദന അസഹ്യമായി. ധ്യാനത്തിന്റെ തീവ്രതയിൽ അവരുടെ വ്യക്തിത്വം മാഞ്ഞുപോയി. തങ്ങൾ കൃഷ്ണൻ തന്നെയാണെന്ന ഭാവമുണ്ടായി. 'യോ യച്ഛ്രദ്ധ: സ ഏവ സ:' എന്ന ഗീതാവാക്യത്തെ അവർ അന്വർത്ഥമാക്കി. തുടർന്ന് കൃഷ്ണന്റെ ഒരോ ലീലകളെ അഭിനയിച്ചു തുടങ്ങി. കൃഷ്ണനായി നടിച്ചവൾ പൂതനയായി നടിച്ചവളുടെ സ്തന്യം പാനം ചെയ്തു. കൃഷ്ണനായി കിടന്നു

digitized by www.sreyas.in

കരഞ്ഞവൾ ശകടമായി ആക്രമിക്കാൻ വന്നവളെ പാദപ്രഹരംകൊണ്ടു് തവിടുപൊടിയാക്കിയതായി നടിച്ചു. തൃണാവർത്തനായി നടിച്ചവൾ കൃഷ്ണനായിരുന്നവളെ എടുത്തുകൊണ്ടോടി. ഉണ്ണിക്കൃഷ്ണനായഭിനയിച്ച മറെറാരു ഗോപി കൈകളും കാൽമുട്ടുകളും കുത്തി ചിലങ്കകളെ ശബ്ദിപ്പിച്ചുകൊണ്ടു് ഇഴഞ്ഞുകളിച്ചു. രണ്ടുഗോപികൾ ശ്രീകൃഷ്ണനും ബലരാമനുമായി. ചിലഗോപികൾ ഗോപന്മാരായി. വേറെ ചിലർ പശുക്കുട്ടികളായി. അവർ പലവിധത്തിലുള്ള ബാലലീലകളാടി. അപ്പോൾ ഒരുവൾ വത്സാസുരനായി നടിച്ചുവന്നു.

അവളെ കൃഷ്ണനായവൾ ഹനിച്ചതായി നടിച്ചു. അതുപോലെ ബകാസുരനായി വന്നവളേയും കൃഷ്ണനായി വന്നവൾ ഹനിച്ചതായി നടിച്ചു. വത്സങ്ങളായഭിനയിച്ചവർ കൃഷ്ണരാമന്മാരെ വിട്ടു് ദൂരെ പോയതായി നടിച്ചു. അപ്പോൾ കൃഷ്ണനായിവന്ന ഗോപി വേണുഗാനത്താലെന്നപോലെ അവരെ അരികത്തു വരുത്തി. എല്ലാവരും ഒത്തുചേർന്നു ആടിയും പാടിയും തമ്മിൽത്തല്ലിയും കളിച്ചു. ചിലർ നോക്കിനിന്നു് അഭിനന്ദിച്ചു. ഒരുത്തി ഒരു ഗോപിയുടെ കൈകോർത്തുപിടിച്ചു് 'സഖികളെ! കൃഷ്ണനായ എൻെറ മനോഹരഗതിവിലാസം നോക്കുവിൻ' എന്നു് ആഹ്വാനം ചെയ്തു. കൃഷ്ണനായി ഒരുവൾ 'വ്രജവാസികളെ! നിങ്ങളാരും ഈ ഘോരവർഷത്തേയും കൊടുങ്കാററിനേയും ഭയപ്പെടേണ്ട. രക്ഷകനായി ഞാനുണ്ടു്. ഈ പർവ്വതത്തിന്റെ കീഴിൽ വന്നു് സുഖമായിരുന്നുകൊൾവിൻ' എന്നു പറഞ്ഞു് ഉത്തരീയത്തെ ചുരുട്ടി ഇടത്തുകൈകൊണ്ടുയർത്തിപ്പിടിച്ചു് ഗോവർദ്ധനോദ്ധാരണമഭിനയിച്ചു. കൃഷ്ണനായി അഭിനയിച്ച ഒരു ഗോപി കാളിയനായി നടിച്ച മറെറാരുവളുടെ ശിരസ്സിനെ ആക്രമിച്ചിട്ടു് 'ദുഷ്ടസർപ്പമെ! ജീവനും കൊണ്ടു് ദൂരെ പോയ്ക്കൊള്ളുക. അല്ലെങ്കിൽ ഖലന്മാരെ അടക്കുന്ന ഞാൻ നിന്നെ ശിക്ഷിക്കും' എന്നു പറഞ്ഞു. ഒരു ഗോപി 'ഗോപന്മാരെ! ഘോരദാവാഗ്നി ഇതാ വന്നു കഴിഞ്ഞു. എല്ലാവരും വേഗം കണ്ണടയ്ക്കുവിൻ. ഞാൻ നിഷ്പ്രയാസം നിങ്ങളുടെ വ്യസനം തീർക്കുന്നുണ്ടു്'' എന്നു പറഞ്ഞു. ഒരു യുവതി കൃഷ്ണനും ഒരുവൾ യശോദയും മറെറാരുവൾ ഉരലുമായി. യശോദ വികൃതിയായ കൃഷ്ണനെ കയ്യിലുള്ള പൂമാലകൊണ്ടു് ഉരലോടു ചേർത്തു കെട്ടി. കൃഷ്ണൻ പേടിച്ചവനെപ്പോലെ മുഖം പൊത്തിക്കൊണ്ടു് കരഞ്ഞു.

ഇങ്ങനെ കുറെ സമയം കഴിച്ചശേഷം അവർ വീണ്ടും ഭഗവാനെ അന്വേഷിച്ചുനടന്നു. അപ്പോൾ പരമാത്മാവിന്റെ തൃക്കാലടികൾ ഭൂമിയിൽ തെളിഞ്ഞു കണ്ടു. ആ ദൃശ്യം അവരെ ആവേശം കൊള്ളിച്ചു. 'ഈ പാദമുദ്രകൾ ഉദാരചിത്തനായ നന്ദകുമാരന്റെ തന്നെ, സംശയമില്ല. കണ്ടില്ലേ ധ്വജം, താമര, വജ്രം, അങ്കുശം, യവം, സ്വസ്തികം, ധനുസ്സ്, അമൃതകലശം, അർദ്ധചന്ദ്രരേഖ, മത്സ്യം, ഗോഷ്പദം, മുതലായ രേഖകൾ തെളിഞ്ഞു കാണുന്നതു്? ഇങ്ങനെ നോക്കി നോക്കി കൃഷ്ണദർശനം ഉടനെ ലഭിക്കുമെന്ന ആശയോടുകൂടെ നടന്നപ്പോൾ ഭഗവാന്റെ ശ്രീപാദമുദ്രകളുടെ ഇടയ്ക്കു് ഒരു സ്ത്രീയുടെ കാലടിയും കാണാറായി. അതുകണ്ടപ്പോൾ അവർ സപത്നീദുഃഖം നടിച്ചുകൊണ്ടുപറഞ്ഞു: ''നന്ദകുമാരന്റെ തോളിൽ കൈവച്ചു

digitized by www.sreyas.in

കൊണ്ടു കൂടെ സഞ്ചരിക്കുന്നവരം ആരായിരിക്കാം. ആരായാലും അവരം ഭക്താഭീഷ്ട വരപ്രദനായ ശ്രീഹരിയെ വഴിപോലെ ആരാധിച്ചവരം തന്നെ, നിശ്ചയം. അല്ലെങ്കിൽ നമ്മുടെയെല്ലാം രക്ഷകനായ ഗോവിന്ദൻ അവളെമാത്രം രഹസ്യമായി കൂട്ടിക്കൊണ്ടു പോകുമായിരുന്നില്ല. (ഇവിടെ മുകുന്ദനെ ആരാധിച്ചവരം എന്ന അർത്ഥത്താൽ ശ്രീശുകൻ സൂചിപ്പിച്ചതു് ശ്രീരാധാദേവിയെയായിരുന്നു. ആ പാവന നാമത്തോടുള്ള അപാരഭക്ത്യാദരവു കാരണം ഉച്ചാരണമാത്രത്താൽ ശ്രീശുകൻ സമാധിസ്ഥനായിപ്പോകും. പ്രവചനം തുടരാൻ അവിടുത്തേക്കു സാധിക്കുകയില്ലെന്നതിനാലാണു് സൂചിപ്പിക്കുകമാത്രം ചെയ്തതു്) ഗോപികരം തുടർന്നു് "സഖികളെ! ശ്രീഗോവിന്ദന്റെ ഈ പാദരജസ്സുകരം അതിധന്യം തന്നെ. നാം ഇവയോളം സുകൃതികളല്ല. എന്തെന്നാൽ ഈ ധൂളികളെ ബ്രഹ്മാവും ശിവനും ലക്ഷ്മീദേവിയും ആദരപൂർവ്വം ശിരസ്സിൽ ധരിച്ചു് എപ്പോഴെങ്കിലും സംഭവിച്ചിരിക്കാവുന്ന കൃഷ്ണവിസ്മൃതിയെന്ന ദോഷത്തെ നീക്കിക്കൊള്ളുന്നു! ഈ ധൂളികളെ ശിരസ്സിൽ ധാരണം ചെയ്യുന്നതു് നമുക്കും സന്തോഷകരംതന്നെ. പക്ഷെ, നമ്മുടെ പ്രേമസർവ്വസ്വമായ അച്യുതന്റെ അധരാമൃതത്തെ ഒരുവരം മാത്രം അപഹരിച്ചുകൊണ്ടുപോയി ഏകാന്തത്തിലനുഭവിക്കുന്നതോർക്കുമ്പോരം മനസ്സു വല്ലാതെ ക്ഷോഭിക്കുന്നു. ഇതാ, ഇവിടെ അവളുടെ കാലടി കാണുന്നില്ല. ഇവിടെ പ്രിയൻ തന്റെ പ്രേയസിയെ തോളിൽ വഹിച്ചിരിക്കണം. ശ്രീശ്യാമസുന്ദരന്റെ പാദമുദ്രകരം, ഭാരം വഹിച്ചതിനാൽ അധികം താഴ്ന്നുപതിഞ്ഞിരിക്കുന്നുവല്ലോ. ഇതാ ഇവിടെ പ്രിയയെ താഴെയിറക്കിയിട്ടു് പ്രിയൻ പൂക്കളറുത്തിരിക്കുന്നു. ഉയരത്തിലുള്ള പൂക്കരം പറിക്കാനായി കാൽ പെരുവിരൽ മാത്രമൂന്നി നിന്നതായികാണാം. ഇതാ ഇവിടെ പഴയ പൂമാല കളഞ്ഞിരിക്കുന്നു. പ്രഭു ഇവിടെയിരുന്നു് പ്രിയയുടെ കേശത്തിൽ പുതിയ പുഷ്പങ്ങരം ചൂടിച്ചിരിക്കുന്നു".

ഗോപികളുടെ ഊഹം അസ്ഥാനത്തായിരുന്നില്ല. പ്രഭു തന്നെ ഒരിക്കലും വിട്ടുപിരിയാത്ത ആഹ്ലാദിനീശക്തിയുമായി ഏകാന്തസ്ഥലങ്ങളിൽ സൈ്വരവിഹാരം ചെയ്തുകൊണ്ടിരുന്നു. മററുസ്ത്രീകളെ കാട്ടിൽ ഉപേക്ഷിച്ചു കൃഷ്ണൻ തന്നെ മാത്രം കൂടെകൊണ്ടുനടക്കുന്നതിനാൽ താൻ തന്നെ മററുള്ളവരേക്കാരം ഉൽകൃഷ്ട എന്നു ആ ഗോപിയും വിചാരിച്ചു. ഗർവ്വാന്വിതയായി "എനിക്കൊട്ടും നടക്കുവാൻ വയ്യ. എന്നെയെടുത്തു നടന്നാലും" എന്നവരം പറഞ്ഞപ്പോരം "എന്നാൽ എന്റെ തോളിൽ കയറിക്കൊള്ളുക" എന്നു കൃഷ്ണൻ പറഞ്ഞതും മറഞ്ഞുകളഞ്ഞതും ഒന്നിച്ചായിരുന്നു. ആത്മാരാമനായ ഭഗവാൻ സ്ത്രീകളോടു ചേർന്നിരുന്നാലും സ്വരൂപാനന്ദത്തിൽ നിന്നും ലേശവും തെററാതിരിക്കുന്നവൻ തന്നെ എന്നു ലോകരെ അനുസ്മരിപ്പിക്കുന്നു. ഭഗവാന്റെ ക്രീഡ ആത്മാവിൽ മാത്രമാണു്. സ്ത്രീവിലാസാദികളിൽ ഒട്ടും ഭ്രമിക്കുന്നവനല്ല എന്നു സ്ത്രീജിതരായ അവിവേകികളെ നന്നായി ധരിപ്പിക്കുവാനും അവക്കു് താക്കീതു് നൽകുവാനും ഭഗവാൻ സ്വപ്രേയസികളെ വിട്ടുപോയി. ഗോപികരം നാഥന്റെ പാദമുദ്രകളെ പിൻതുടർന്നു് അടുത്തു വന്നപ്പോരം 'ഹാ നാഥ, രമണ, പ്രിയതമ, മഹാബാഹോ! അവിടുന്നെവിടെപ്പോയി? അവിടുത്തെ ദാസിയും കൃപണയുമായ ഇവരംക്കു ദർശനം തരേണമേ', എന്നു വിലപിക്കുന്ന നായികയെക്കണ്ടു. അതുകണ്ടപ്പോരം

digitized by www.sreyas.in

അവരുടെ മാത്സര്യമെല്ലാം പോയി സ്വാമിനിയുടെ ദൈന്യതയിൽ അനുകമ്പാകുലരായി. സാക്ഷാത് ലക്ഷ്മീവല്ലഭനായ ശ്രീകൃഷ്ണനിൽനിന്നു സിദ്ധിച്ച സൽക്കാരവിശേഷത്തേയും തന്റെ ദുരഹങ്കാരദോഷംനിമിത്തം സംഭവിച്ച പരിത്യാഗദുഃഖത്തേയുംപററി ദേവി ഗോപിമാരോടു വിസ്തരിച്ചു പറഞ്ഞു. അതുകേട്ടു അവർ വളരെ വിസ്മയിച്ചു. തുല്യദുഃഖിതരായ അവരെല്ലാവരുംകൂടി വീണ്ടും കാട്ടിലെല്ലാം പ്രിയതമനെ അന്വേഷിച്ചുനടന്നു. അപ്പോഴേക്കും ചന്ദ്രനും അസ്തമിച്ചു എങ്ങും അന്ധകാരമായി. ഇനിഎന്തുചെയ്യാനാണ്? എന്നിട്ടും അവർ വ്രജത്തിലേക്കു മടങ്ങിയില്ല. നിസ്സഹായരായ അവർ തിരച്ചിൽ മതിയാക്കി യമുനാപുളിനത്തിൽ മടങ്ങിവന്നു.

ശതകോടി ഗോപികളും പ്രാണാധികപ്രിയന്റെ വിരഹാഗ്നിയിൽ വെന്തുരുകുകയാണ്. പ്രിയ സാമീപ്യം കൂടാതെയുള്ള ജീവിതം ശ്രദ്ധശൂന്യമായി അവർക്കുതോന്നി. എല്ലാവർക്കും ഒരേ ഒരു ചിന്തയേയുള്ളു. എല്ലാവർക്കും ഒന്നേ പറയാനുള്ളു. എല്ലാവർക്കും ഒരുകഥയേ കേൾക്കേണ്ടു. എല്ലാവർക്കും ഒരുസ്വരൂപമേ കാണേണ്ടു. സ്വപ്രയത്നത്താൽ പ്രാണേശ്വരനെ കണ്ടുകിട്ടുകയില്ലെന്നു ബോദ്ധ്യമായി. മുമ്പുണ്ടായിരുന്ന അല്പാഹങ്കാരവും വിരഹാഗ്നിയിൽ ദഹിച്ചു ഭസ്മമായി. അവർ സമസ്തകരണേന്ദ്രിയങ്ങളോടുകൂടി സമ്പൂർണ്ണമായി ശ്രീകൃഷ്ണനെ ശരണം പ്രാപിച്ചു. 'പ്രഭോ! വേഗം വന്നു ദർശനം തരേണമേ' എന്നുകരഞ്ഞുപ്രാർത്ഥിച്ചു. കൃഷ്ണനെത്തന്നെ ചിന്തിച്ചും കൃഷ്ണനെത്തന്നെ കീർത്തിച്ചും കൃഷ്ണചേഷ്ടകളെ അനുകരിച്ചും കൃഷ്ണഗുണമഹിമകളെ ധ്യാനിച്ചും കൃഷ്ണമയികളായി ഭവിച്ച ആ പ്രേമദേവതകൾ തങ്ങളെ നിശ്ശേഷം മറന്നു. ഗൃഹപതിപുത്രാദികളുടെ സ്മരണയുണ്ടായില്ലെന്നു പിന്നെ പറയേണമോ? അനന്തരം അത്രയും ഗോപികൾ ഒന്നുചേർന്ന് ഏകസ്വരത്തിൽ വൃന്ദാവനാന്തരീക്ഷത്തെ— പോര, ത്രിഭുവനങ്ങളേയും, കോരിത്തരിപ്പിച്ചുകൊണ്ട് അത്യുച്ചത്തിൽ കൃഷ്ണകീർത്തനം തുടങ്ങി.

## അദ്ധ്യായം 31

തവ കഥാമൃതം തപ്തജീവനം
കവിഭിരീഡിതം കല്മഷാപഹം
ശ്രവണമംഗളം ശ്രീമദാതതം
ഭുവി ഗൃണന്തി തേ ഭൂരിദാ ജനാ: 9

[ഹേ, ഭഗവൻ! തപ്തന്മാരെ ജീവിപ്പിക്കുന്നതും ബ്രഹ്മജ്ഞാനികളാൽ സ്തുതിക്കപ്പെടുന്നതും, പാപത്തെ നശിപ്പിക്കുന്നതും, ശ്രവണമാത്രത്താൽ മംഗളത്തെ നൽകുന്നതും, മഹിമയാർന്നതുമായ അങ്ങയുടെ കഥയാകുന്ന അമൃതത്തെ ഭൂമിയിൽ ഏതൊരുവർ വിസ്തൃതമായി നിരൂപിക്കുന്നുവോ, ആ ജനങ്ങൾ ഭൂരിദാനം ചെയ്യുന്നവരാകുന്നു.]

digitized by www.sreyas.in

## ഗോപികാഗീതം

ശ്രീശുകൻ പറഞ്ഞു:— പ്രിയതമനായ ഗോലോകനാഥനെ ഒരിക്കലും മറക്കാതെ അതിപ്രേമപൂർവ്വം ഹൃദയത്തിൽ നിലനിർത്തിപ്പോന്ന ഗോപികാം, ഭഗവത്സംഗത്തിൽ നിന്നും ലഭിച്ച അപരിമിതാനന്ദത്തിൽ മതിമറന്നു് ഒരുക്ഷണം ഭഗവാനെ വിസ്മരിക്കാനും തങ്ങളുടെ ഭാഗ്യാതിരേകത്തിൽ ലേശം അഭിമാനിക്കാനുമിടയായി. തത്ഫലമായി ചിരകാലം കൊതിച്ച കിട്ടിയ ഭഗവത് സാമീപ്യം നഷ്ടമായി. പ്രിയഭഗവാനെ തിരഞ്ഞു കണ്ടുപിടിക്കാനുള്ള എല്ലാ ശ്രമങ്ങളും വിഫലമായപ്പോറം അവർ നിരാശയുടെ അടിത്തട്ടിൽ പതിച്ചു. ഭക്തസന്താപനാശകൻ സ്വയം കനിഞ്ഞു ദർശനം തന്നാലേ തങ്ങളുടെ ജീവൻ നിലനിൽക്കുകയുള്ളുവെന്നു ബോദ്ധ്യമായി. അഭിമാനലേശത്താൽ സംഭവിച്ച അല്പമാലിന്യം പ്രിയവിരഹ ദുഃഖാശ്രുക്കളാൽ കഴുകിക്കളഞ്ഞു് പൂർവ്വാധികം പരിശുദ്ധകളായി ആ അനന്യശരണകറം കൃഷ്ണദർശനത്തിനുള്ള തീവ്രവ്യഗ്രതയോടുകൂടി പ്രേക്ഷകരായ സ്വർഗ്ഗവാസികളെ അത്ഭുതസ്തബ്ധരാക്കിക്കൊണ്ടു് ഇപ്രകാരം ഗാനം ചെയ്തു:—

ഹേ പ്രിയതമ! നിന്തിരുവടി അവതരിച്ചപ്പോറം ലക്ഷ്മീദേവിയും ഇവിടെ സ്ഥിരവാസമാക്കി. ഈ വ്രജഭൂമി വൈകുണ്ഠാദി പുണ്യ ലോകങ്ങളേക്കാറം അധികം ഉത്ക്കർഷത്തെ പ്രാപിക്കയും ചെയ്തു. ഇവിടെയുള്ള സകല ചരാചരങ്ങളും ഇഷ്ടകാമാർത്ഥലാഭത്താൽ സന്തുഷ്ടരും സംതൃപ്തരുമാണു്. എന്നാൽ അവിടത്തെ ദർശനത്തിനുവേണ്ടി പ്രാണധാരണം ചെയ്യുന്ന ദാസികളായ ഞങ്ങറം മാത്രം നിന്തിരുവടിയെ കാണാൻ കഴിയാതെ പരമവ്യാകുലരായിരിക്കുകയാണു്. അതിനാൽ സദയം ഞങ്ങറംക്കു് നേത്രഗോചരനായി ഭവിക്കേണമേ.

ഹേ വരദാനതല്പരനായ നാഥ! ഞങ്ങളുടെ വ്രതാവസാനത്തിൽ ഒരു വരം തന്ന കഥ നിന്തിരുവടി മറന്നുപോയോ? ശരത്കാലപത്മത്തിന്റെ അന്ത:ശോഭയെ അതിശയിക്കുന്ന തൃക്കൺകടാക്ഷത്താൽ ഞങ്ങളുടെ പ്രാണങ്ങളെ കവന്നുകൊണ്ടു് മറഞ്ഞിരിക്കുന്നതു് ഒരുവിധത്തിൽ വധം തന്നെയല്ലേ? ആ പ്രാണങ്ങളെ വിട്ടുതരുവാനായിട്ടെങ്കിലും വീണ്ടും ദർശനം തന്നു കടാക്ഷിക്കണേ! മറ്റൊരു പ്രതിഫലവു മിച്ഛിക്കാത്ത ഞങ്ങളിൽ പ്രസാദിക്കേണമേ!

ആശ്രിതവത്സല! സ്വജനങ്ങളോടു നിന്തിരുവടിക്കുള്ള സ്നേഹം എത്രയോ പ്രാവശ്യം തെളിയിച്ചിട്ടുള്ളതാണല്ലോ. കാളിയന്റെ ഘോരവിഷത്തിൽ നിന്നും, അഘാസുരനാകുന്ന മൃത്യുവക്ത്രത്തിൽ നിന്നും, ഇന്ദ്രകോപത്തിൽ നിന്നുണ്ടായ പ്രളയത്തിൽ നിന്നും, ഘോരദാവാഗ്നിയിൽ നിന്നും, വത്സാസുരനിൽ നിന്നും, വ്യോമാസുരനിൽ നിന്നും, ഗോകുലവാസികളെ അവിടുന്നു് രക്ഷിച്ചുവല്ലോ. എന്നിരിക്കെ ദാസികളായ ഈ ഞങ്ങളെ മാത്രം വിരഹതാപാഗ്നിയിൽ നിന്നും രക്ഷിക്കാതെ ഉദാസീനനായിരിക്കുന്നതു യുക്തമാണോ?

digitized by www.sreyas.in

ഹേ സഖേ! അവിടുന്നു യശോദയെന്ന ഗോപിയുടെ പുത്രൻ മാത്രമാണെന്നു എത്ര തന്നെ നടിച്ചാലും ഞങ്ങൾ വഞ്ചിതരാകയില്ല. അവിടുന്നു സർവ്വാന്തര്യാമിയും സകല ജീവരാശികളുടേയും ഹൃദയഗുഹയിൽ പ്രകാശിക്കുന്ന സർവ്വസാക്ഷിയുമാണെന്നും, വിശ്വരക്ഷയ്ക്കായി ബ്രഹ്മദേവനാൽ പ്രാർത്ഥിതനായിട്ട് യാദവകുലത്തിൽ അവതരിച്ച ജഗദീശ്വരനാണെന്നും അവിടുത്തെ പ്രസാദത്താൽ ഞങ്ങൾ അറിയുന്നു. അവതാരോദ്ദേശം വിശ്വരക്ഷയാണെങ്കിൽ, അതിൽ അഗതികളായ ഞങ്ങളും ഉൾപ്പെടുന്നില്ലേ? അതിനാൽ ദർശനം തന്നു രക്ഷിക്കേണമേ!

ഹേ വൃഷ്ണിവംശപൂർണ്ണചന്ദ്ര! നിന്തിരുവടിയുടെ കരസരോരുഹത്തിന്റെ മഹിമ എന്തെന്നു നിർണ്ണയിക്കുവാനാർക്കു കഴിയും? സംസാര മഹാസമുദ്രത്തിൽ പതിച്ച് വളരെക്കാലം ജനനദ്വാരാ പൊങ്ങിയും മരണദ്വാരാ മുങ്ങിയും ദുരിതമനുഭവിക്കുന്ന അനന്തകോടി ജീവജാലങ്ങളിൽ ആരെല്ലാമാണോ നിന്തിരുവടിയുടെ ശ്രീ ചരണങ്ങളെ ദുഃഖനിവൃത്തിക്കായി ശരണം പ്രാപിച്ചാശ്രയിക്കുന്നത് അവർക്കെല്ലാം അഭയപ്രദാനം ചെയ്ത് ഉദ്ധരിക്കുന്നതാണല്ലോ ആ കരസരോരുഹം! ലക്ഷ്മീദേവിയുടെ കരത്തെ ഗ്രഹിച്ച ആ കരപങ്കജത്തിന് സ്ത്രീകളും സാധുശോച്യകളുമായ ഈ അഗതികളുടെ ദുഃഖം തീർക്കാൻ വല്ല പ്രയാസവുമുണ്ടോ? സർവ്വാഭീഷ്ടപ്രദവും, പത്മശീതളവുമായ ആ കരാംബുജം മറ്റൊരു ശരണവുമില്ലാത്ത ഞങ്ങളുടെ ശിരസ്സിൽ വെച്ചനുഗ്രഹിക്കേണമേ!

ഹേ സർവ്വസമർത്ഥ! ഞങ്ങൾ ചിരകാലമായി ആഗ്രഹിച്ച അവിടുത്തെ അംഗസംഗം ലഭിച്ചപ്പോൾ അപ്രാകൃതവും ശുദ്ധസാത്വികവുമായ ആ ദിവ്യാനന്ദത്തിൽ ലയിച്ചിരിക്കാതെ ഒരു ക്ഷണം അല്പം അഹങ്കരിച്ചുപോയെന്നു സമ്മതിക്കുന്നു. അതിനിങ്ങനെ മറഞ്ഞിരുന്നു ശിക്ഷിക്കണമെന്നുണ്ടോ? സ്വഭക്തജനങ്ങൾക്കു ഏതെങ്കിലും കാരണവശാൽ മദമുണ്ടായാൽ അതിനെ ധ്വംസനം ചെയ്യാൻ അവിടുത്തെ ചെറുമന്ദഹാസത്തിനു കഴിയുമല്ലോ. ഹേ സഖേ! ദാസികളായ ഞങ്ങളെ സ്വീകരിക്കേണമേ. ഞങ്ങളുടെ അഹങ്കാരം വിരഹതാപാഗ്നിയിൽ വെന്തു ഭസ്മമായിക്കഴിഞ്ഞു. അതിനാൽ ഗോകുലസന്താപനാശകനായ നിന്തിരുവടി ഇനി ഒട്ടും വൈകാതെ അതിമനോഹരമായ തിരുമുഖാംഭോജത്തെ യുവതികളായ ഞങ്ങളുടെ നേത്രഗോചരമാക്കിത്തരേണമേ.

ഹേ വ്രജേശ്വര! ഭക്തവാത്സല്യത്തിന്റെ പ്രതീകമായ നിന്തിരുവടിയുടെ ശ്രീപാദാംബുജം ശരണാഗതരുടെ പാപശാന്തി വരുത്തി പരിശുദ്ധമാക്കുന്നു. ആ പാദാംബുജം കാരുണ്യാതിശയത്താൽ പശുക്കളുടെ പിന്നാലെ സഞ്ചരിക്കുന്നു. സൌന്ദര്യാതിശയത്താൽ ശ്രീദേവിയുടെ സ്ഥിരവാസസ്ഥാനമായിരിക്കുന്നു. വീര്യാതിശയത്താൽ ഘോരകാളിയന്റെ ഫണങ്ങളിൽ ചവുട്ടി മർദ്ദിച്ച് വിഷാഹങ്കാരത്തെ ശമിപ്പിച്ചു. അങ്ങിനെയുള്ള ആ പാദകമലത്തെ ഞങ്ങളുടെ വക്ഷസ്സിൽ വെച്ചനുഗ്രഹിച്ച് അസഹ്യമായ മന്മഥതാപത്തെ തീർക്കേണമേ! (കാമന്റെ നിവാസസ്ഥാനമായ ഹൃദയത്തിൽ ഭഗവൽ പാദസ്പർശം കാമനാശമാകുന്ന പരമഫലത്തെ നൽകുന്നു.)

digitized by www.sreyas.in

ഹേ താമരക്കണ്ണ! അവിടുത്തെ അധരങ്ങളിൽക്കൂടി പുറപ്പെടുന്ന വചനാമൃതം എത്ര മധുരം! അർത്ഥഗർഭവും ഫലിതസമ്പൂർണ്ണവും ശ്രവണമനോഹരവുമായ ആ വാണികൾ പണ്ഡിതന്മാർക്കുംകൂടി ഹൃദയാവർജ്ജകമാണല്ലോ. അവിടുത്തെ ആജ്ഞാകാരികളായ ഞങ്ങൾ അതുകേട്ട് അത്യന്തം മോഹിച്ചുപോയി. ആ മോഹം തീർക്കാനുള്ള സിദ്ധൌഷധമായ അധരാമൃതം ദാനം ചെയ്തനുഗ്രഹിക്കേണമേ.

ഹേ ശ്രവണമംഗളനാമധേയ! നിന്തിരുവടിയെ വേർപെട്ട ഞങ്ങൾ ഇപ്പോഴേക്കും മരിച്ചു പോകേണ്ടതായിരുന്നു. മഹാത്മാക്കൾ ഗാനം ചെയ്യുന്ന അവിടുത്തെ കഥാമൃതമാണ് ഞങ്ങളുടെ ജീവനെ നിലനിർത്തുന്നത്. അത് ദേവാമൃതത്തേക്കാൾ എത്രയോ ശ്രേഷ്ഠമാണ്. ഭക്തോത്തമന്മാർ ദേവാമൃതത്തെ ബഹുമാനിക്കുന്നില്ല. കഥാമൃതത്തെ അവർ നിരന്തരം പ്രേമപൂർവ്വം ആസ്വദിക്കുന്നു. കാരണം, അത് കാമകർമ്മബീജത്തെ നിർമ്മൂലമാക്കുന്നു. ശ്രവണമാത്രത്താൽ സകല അമംഗളങ്ങളേയും നശിപ്പിച്ച് പരമശാന്തിയെ കൊടുക്കുന്നു. ഭഗവത് പ്രാപ്തിക്കനുകൂലമായ സകല ഗുണങ്ങളേയും പ്രദാനം ചെയ്യുന്നു. സർവ്വകൽമഷങ്ങളേയും തീർക്കുന്ന ആ കഥകളെ നിരന്തരം പ്രേമത്തോടും ഭാവത്തോടും ഗാനം ചെയ്ത് ലോകശുദ്ധിവരുത്തുന്ന സുകൃതികളാണ് അത്യുത്തമദാതാക്കൾ. അത്ര വിശിഷ്ടങ്ങളായ ആ കഥകളുടെ നായകനായ നിന്തിരുവടി ശീഘ്രം ദർശനം നൽകിയനുഗ്രഹിക്കേണമേ.

ഹേ പ്രിയതമ! കപടപടോ! അവിടുത്തെ അതിമോഹനമായ മന്ദഹാസവും പ്രേമാമൃതം വർഷിക്കുന്ന അപാംഗവീക്ഷണവും, ധ്യാനിക്കുന്തോറും പരമമംഗളത്തെ പ്രദാനം ചെയ്യുന്ന ലീലാവിലാസങ്ങളും, ഹൃദയത്തെ കോരിത്തരിപ്പിക്കുന്ന രഹസ്സല്ലാപങ്ങളും കൊണ്ട് നിന്തിരുവടി ഈ ദാസികളുടെ മനസ്സിനെ ഏററവും ക്ഷോഭിപ്പിച്ചിരിക്കുന്നു. ഇനിയെങ്കിലും ഒട്ടും താമസിക്കാതെ പ്രത്യക്ഷദർശനം തന്ന് ഞങ്ങളുടെ സങ്കടം തീർക്കേണമേ.

ഹേ പ്രാണനാഥ! ഞങ്ങളിപ്പോഴനുഭവിക്കുന്ന ഹൃദയവേദന പുതിയതൊന്നുമല്ല. ഇത് ഞങ്ങളുടെ നിത്യാനുഭവമാണ്. നിന്തിരുവടി പശുക്കളേയും തെളിച്ചുകൊണ്ട് വ്രജത്തിൽ നിന്ന് പുറപ്പെടുമ്പോൾ മുതൽ, കമലകോമളങ്ങളായ ആ മൃദുലപാദങ്ങൾ കല്ലിലും മുള്ളിലും തട്ടി മുറിപ്പെടുമോ, വേദനിക്കുമോ, എന്നുള്ള ഉൽകണ്ഠ ആരംഭിക്കുകയായി. അതിസ്നേഹത്താൽ ആശങ്കാകുലരായി ഞങ്ങൾ പകൽ ഓരോ നിമിഷവും ഓരോ യുഗം പോലെ കഴിച്ചു കൂട്ടും. സായംകാലം നിന്തിരുവടി തിരിച്ചെഴുന്നെള്ളുന്നതും കാത്തുനിൽക്കുന്ന ഞങ്ങൾക്ക, നീലാളകങ്ങളാൽ മറക്കപ്പെട്ടതും ഗോധൂളികൾ പററിയതുമായ ശ്രീമുഖാംബുജദർശനം നൽകിയിട്ട ഹേ, വീര! ഞങ്ങളുടെ മനസ്സിന് അങ്ങു വീണ്ടും വീണ്ടും മന്മഥതാപത്തെ നൽകുന്നു. ആ തിരുമുഖം കാണാൻ ഉൽകണ്ഠാകുലരായ ഞങ്ങൾക്ക ഇപ്പോൾ ദർശനം തന്നനുഗ്രഹിക്കണേ!

ഹേ രമണ, ആധിനാശക! നിന്തിരുവടിയുടെ ചരണപങ്കജത്തെ ആരുതന്നെ സേവിക്കയില്ല! ബ്രഹ്മദേവൻ എന്നും ആ പാദമൂലങ്ങളെ സേവിച്ചു

digitized by www.sreyas.in

കൊണ്ടിരിക്കുന്നു. മാത്രമല്ല, ആരെല്ലാം ആ തിരുവടികളെ ശരണം പ്രാപിച്ചു സേവിക്കുന്നുവോ, അവരുടെ അഭീഷ്ടങ്ങളെല്ലാം പൂർത്തിയാകുന്നു. ആ തൃപ്പാദങ്ങളെ ധരിച്ചു കൊണ്ടിരിക്കുന്ന ഭൂമീദേവി അധികം ശോഭിക്കുന്നു. ആ ശ്രീചരണങ്ങളുടെ ധ്യാനമാത്രത്താൽ സർവ്വാപത്തുകളും ഓടിയൊളിക്കുന്നു. അതിനാൽ പരമശാന്തിയെ നൽകുന്ന ആ പാദപത്മത്തെ ഞങ്ങളുടെ മാറിൽ വെച്ചനുഗ്രഹിച്ചാലും.

ആശ്രിതരെ ആക്രമിക്കുന്ന കാമാദി ശത്രുക്കളെയെല്ലാം ധ്വംസനം ചെയ്യുന്ന വീരശിഖാമണെ! നിന്തിരുവടിയെ ശോഭനമായി ചുംബിച്ചുകൊണ്ട് അധരാമൃതം ആസ്വദിക്കുന്ന വേണുവിന് അനന്തകോടി നമസ്കാരം. ആ അമൃതം സേവിച്ചാൽ ക്ഷുദ്രവിഷയങ്ങളിലും, സുഖസ്ഥാനങ്ങളെന്നു പറയപ്പെടുന്ന പരലോകങ്ങളിലുമുള്ള ആശകളെല്ലാം നശിക്കുന്നു. ആ അധരാമൃതം വിവേകമുള്ള സ്ത്രീപുരുഷന്മാരെല്ലാം കാംക്ഷിക്കുന്ന സ്ഥിതിക്ക് നിത്യദാസികളും അനന്യശരണകളുമായ ഞങ്ങൾക്കും പ്രദാനം ചെയ്യേണമേ എന്നു പ്രാർത്ഥിക്കുകയാണ്.

ഹേ കാർമുകിൽവർണ്ണ! പ്രാതഃകാലത്തിൽ വൃന്ദാവനത്തിലേക്ക് യാത്രതിരിക്കുന്ന നിന്തിരുവടിയുടെ മോഹനാകാരം ദൃഷ്ടിയിൽ നിന്നും മറഞ്ഞു കഴിഞ്ഞാൽ ഞങ്ങളനുഭവിക്കുന്ന വിരഹവേദന എത്രയെന്നു പറയാൻ വയ്യ. പിന്നീട് സായംകാലം വരെയുള്ള ഓരോ ക്ഷണവും ഓരോ യുഗം പോലെ അവസാനമില്ലാത്തതായി ഞങ്ങൾക്കനുഭവപ്പെടുന്നു. വൈകുന്നേരം അവിടുന്ന് എഴുന്നള്ളുന്നതിനു വളരെ മുമ്പുമുതൽ ഞങ്ങൾ മാർഗത്തിൽ ദൃഷ്ടിയുറപ്പിച്ചു കാത്തുനിൽക്കും. കുടിലകുന്തളങ്ങളാൽ അലംകൃതമായ അവിടുത്തെ തിരുമുഖശോഭയെ ദൂരെവെച്ചു തന്നെ ഞങ്ങൾ കണ്ണുകളാൽ പാനംചെയ്യു തുടങ്ങും. അടുത്തടുത്തുവരുന്തോറും ഞങ്ങളുടെ ആനന്ദമെന്തുപറയട്ടെ! ആ തിരുമുഖത്തു നിന്നും കണ്ണെടുക്കുകയില്ല. ഇടയ്ക്കിടെ കണ്ണിമയ്ക്കുന്ന സ്വഭാവത്തെ സൃഷ്ടിച്ച ബ്രഹ്മദേവന്റെ ബുദ്ധിശൂന്യതയെ പഴിക്കാൻ പോലും തോന്നും. അത്രത്തോളം നിർമ്മലപ്രേമാസക്തകളായ ഞങ്ങളെ ഈ വിധം മറഞ്ഞുനിന്നു വ്യസനിപ്പിക്കുന്നതു് പ്രേമസ്വരൂപനായ നിന്തിരുവടിക്കു യുക്തമാണോ?

ഹേ അച്യുത! ഞങ്ങൾ പതി, പുത്രന്മാർ, ഭ്രാതാക്കൾ, ബന്ധുക്കൾ മുതലായവർ നിത്യസുഖപ്രദരല്ലെന്നറിഞ്ഞു അവരെ ആദരിക്കാതെ നിത്യസുഖസ്വരൂപനായ നിന്തിരുവടിയെ ഗീതഗതി അറിഞ്ഞുകൊണ്ട് തേടി വന്നവരാണ്. സർവ്വപ്രാണികളേയും മോഹിപ്പിക്കുന്ന അങ്ങയുടെ വേണുഗാന ശ്രവണത്താൽ അത്യധികം മോഹിത ചിത്തകളായി ധർമ്മാധർമ്മവിധികളെ അതിക്രമിച്ച് അങ്ങയുടെ സമീപം പാഞ്ഞെത്തിയ സ്ത്രീകളായ ഞങ്ങളെ കാട്ടിൽ ഇപ്രകാരം ഉപേക്ഷിക്കുന്നതു അങ്ങേക്കുചിതമാണോ? "സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ അഹം ത്വാ സർവ്വപാപേഭ്യോ മോക്ഷയിഷ്യാമി മാ ശുചഃ" എന്ന അങ്ങയുടെ മഹാവാണിയെ സ്വയം പാലിക്കാതെ സ്ത്രീകളെ രാത്രി കാട്ടിൽ ഉപേക്ഷിച്ച അങ്ങ് വഞ്ചകനല്ലയൊ?

digitized by www.sreyas.in

ഹേ മനോമോഹന! നിന്തിരുവടിയെ മറന്നാൽ അല്പം ആശ്വാസം കിട്ടുമോ എന്നാശിച്ചു പോവുകയാണ്. പക്ഷെ അതിനു കഴിയുന്നില്ലല്ലോ. ഞങ്ങളുടെ ചിത്തത്തെ ഹഠാദാകർഷിക്കത്തക്ക വിധത്തിലുള്ള രഹസ്സല്ലാപങ്ങളും, പ്രേമകടാക്ഷങ്ങളും, മോഹന മന്ദസ്മിതം ചൊരിയുന്ന മുഖാരവിന്ദവും, ലക്ഷ്മീദേവിയുടെ വാസസ്ഥാനമായ വിശാല വക്ഷസ്ഥലവും പല പ്രാവശ്യം കണ്ട് കണ്ട് പ്രേമാധിക്യത്താൽ അത്യധികം ക്ഷോഭിച്ച മനസ്സ് വീണ്ടും അങ്ങയോടു ചേരുവാൻ ആഗ്രഹിക്കുന്നു. ഞങ്ങളെന്തുചെയ്യട്ടെ!

ഹേ പൂജ്യ! നിന്തിരുവടിയുടെ അവതാരം വ്രജത്തിലും വനത്തിലുമുള്ള ജീവകോടികൾക്കും അഖില ലോകത്തിനും ദുഃഖം തീർത്ത് മംഗളം പ്രദാനം ചെയ്യാനാണല്ലോ. അഭേദമൂർത്തിയായ നിന്തിരുവടിക്കു കാരുണ്യവർഷം ചൊരിയുന്ന വിഷയത്തിൽ ലേശവും ഭേദഭാവനയില്ല. അതിനാൽ സർവ്വസമർപ്പണം ചെയ്ത് അവിടുത്തെ പാദമൂലം തേടിവന്നാശ്രയിച്ച സ്വജനങ്ങളായ ഈ കിങ്കരികളുടെ ഹൃദ്രോഗം ഏതൊന്നു നൽകിയാൽ ശമിക്കുമോ അതിനെ അൽപം നൽകേണമേ.

ഇപ്രകാരം ഗോപരമണികൾ ആവുന്നതും പ്രാർത്ഥിച്ചശേഷം അത്യന്തം പരവശകളായ ആ പ്രേമസ്വരൂപിണികൾ രോദനം ചെയ്തുകൊണ്ട് ഏക സ്വരത്തിൽ ഇപ്രകാരം ഗദ്ഗദവാണികളെ പറഞ്ഞു:- ഹേ പ്രിയതമ! സ്വാർത്ഥികളായ ഞങ്ങൾ സ്വസുഖം മാത്രം കാംക്ഷിച്ച് എന്തൊക്കെയോ പറഞ്ഞു പോയി. നിന്തിരുവടി ഇപ്പോൾ എവിടെ, ഏതവസ്ഥയിലിരിക്കുന്നുവെന്നു ഞങ്ങളറിയുന്നില്ല. ഈ കൂരിരുട്ടിൽ തനിയെ സഞ്ചരിക്കുകയാണോ? അങ്ങനെയാണെങ്കിൽ ആ കോമള മൃദു പാദപത്മങ്ങൾ വല്ല കല്ലിലോ മുള്ളിലോ തട്ടി വേദനിക്കുമോ, മുറിയുമോ, എന്നോർക്കുമ്പോൾ ഞങ്ങളുടെ ഹൃദയം തകരുന്നു, പ്രഭോ! ഞങ്ങൾക്കതു സഹിക്കാൻ കഴിയുന്നില്ല. ആ കോമള പാദപത്മത്തെ ഞങ്ങൾ വേദനിക്കുമോ എന്ന ഭയത്തോടെയാണെങ്കിലും കുചതടങ്ങളിൽ ധരിച്ചു കൊള്ളാം. പ്രാണേശ്വര, കൃപാസിന്ധോ! ഞങ്ങൾക്കു പ്രാണനിലും പ്രിയമായ ആ പൊന്നുതിരുമേനിയിൽ ലേശം വേദനയോ ഒരു പോറലോ ഉണ്ടായെന്നു കണ്ടാൽ പിന്നെ ഞങ്ങളെന്തിനു ജീവിച്ചിരിക്കുന്നു? പ്രഭോ, കൃഷ്ണ! വേഗം വരണേ, ഈ അഗതികൾക്കു ദർശനം തരേണമേ!''.



digitized by www.sreyas.in

# അദ്ധ്യായം 32

ന പാരയേഽഹം നിരവദ്യസംയുജാം
സ്വസാധുകൃത്യം വിബുധായുഷാപി വഃ
യാ മാഭജൻ ദുർജ്ജരഗേഹശൃംഖലാഃ
സംവൃശ്ച്യ തത് വഃ പ്രതിയാതു സാധുനാ 22

[നിർമ്മലഭാവത്താൽ നിങ്ങളുടെ എന്നോടു കൂടിയുള്ള ചേർച്ച ദോഷരഹിതമാകുന്നു. ആ ഉൽകൃഷ്ടകർമ്മത്തിനു പ്രത്യുപകാരം ചെയ്യാൻ ദേവായുസ്സു കൊണ്ടും ഞാൻ സമർത്ഥനായി ഭവിക്കുന്നില്ല. യാതൊരുവർ ദുർഭേദ്യങ്ങളായ ഗൃഹാദി ശൃംഖലകളെ നിശ്ശേഷം ഛേദിച്ച് എന്നെ ഏകാന്തമായി ഭജിച്ചുവോ, ആ നിങ്ങളുടെ സത്കർമ്മം തന്നെ അതിനു പ്രത്യുപകാരമായി ഭവിക്കട്ടെ.]

## ഗോപികൾക്കു് വീണ്ടും ഭഗവദ്ദർശനം

ശ്രീശുകൻ പറഞ്ഞു:— പ്രിയതമ വിരഹത്താൽ ഹൃദയം തകന്ന ഗോപികൾ കൃഷ്ണദർശനലാലസകളായി പലതും പറഞ്ഞു് വളരെ നേരം കരഞ്ഞു. ചിത്തക്ഷോഭം പരമകാഷ്ഠയിലെത്തിയപ്പോൾ വാക്കുകൾ നിലച്ചുപോയി. പ്രാണപ്രിയൻ ഇനി ദർശനം തരാതിരിക്കുമോ എന്ന ഉൽക്കടമായ ആശങ്കയാൽ നീറുന്ന ഹൃദയത്തോടുകൂടി അവർ കൂട്ടമായി അത്യുച്ചത്തിൽ രോദനം ചെയ്തു. ക്ഷുദ്രങ്ങളായ കാമോപഭോഗങ്ങൾക്ക് വേണ്ടി കുടംകുടമായി കണ്ണീരൊഴുക്കുന്ന പ്രാകൃതലോകം ഈശ്വരദർശനത്തിനുവേണ്ടി കണ്ണീരൊഴുക്കിയ ഗോപികമാരുടെ വിലാപകാവ്യം പഠിക്കേണ്ടതാണ്. അവരുടെ ദീനരോദനം ത്രിഭുവനങ്ങളേയും പാവനമാക്കിക്കൊണ്ട് അന്തരീക്ഷത്തിൽ അലതല്ലി. കരുണാമയനായ ശ്യാമസുന്ദരൻ കരഞ്ഞു കൊണ്ടിരുന്ന ഗോപസുന്ദരിമാരുടെ മദ്ധ്യത്തിൽ മന്ദഹാസവദനനായി പീതാംബര, വനമാലാധരനായി സാക്ഷാത് മന്മഥന്റേയും മനസ്സിനെ മഥിക്കുന്നതായ സൌന്ദര്യോത്തര സുന്ദരരൂപത്തോടു കൂടിയവനായി പ്രത്യക്ഷപ്പെട്ടു.

പ്രിയ ഭഗവദ്ദർശനം വീണ്ടും ലഭിച്ച ക്ഷണത്തിൽ, അതുവരെ വാടിത്തളന്നിരുന്ന ഗോപികളുടെ മുഖകമലങ്ങൾ വികസിച്ചു. ശരീരം വിട്ടുപോയ പ്രാണൻ തിരിച്ചു വന്നാലെന്നപോലെ അവർ പെട്ടെന്നെഴുന്നേററു നിന്നു. ഭക്തന്റെ ക്ലേശങ്ങളെല്ലാം ഭഗവാനെ കാണുന്നതുവരെയല്ലേയുള്ളൂ. അവർ ആഹ്ലാദം ഏതുവിധം പ്രകടിപ്പിക്കണമെന്നറിഞ്ഞില്ല. എല്ലാവരും പ്രാണേശ്വരനെ ചുററി നിന്നു് ഓരോ ചേഷ്ടകളെ ചെയ്തു. ഒരു ഗോപി ശ്രീകൃഷ്ണന്റെ വലത്തെ കരാംബുജം തന്റെ രണ്ടു കൈ കൊണ്ടും പ്രേമപൂർവ്വം ഗ്രഹിച്ചു. മററൊരു ഗോപി പ്രിയന്റെ ചന്ദനാലംകൃതമായ വാമകരത്തെ തന്റെ തോളിലെടുത്തുവച്ചു ധരിച്ചു നിന്നു. അത്യനുരക്തയായ ഒരു ഗോപി പ്രേമമൂർത്തിയുടെ താംബൂലചർവ്വിതത്തെ രണ്ടു കയ്യിലും സ്വീകരിച്ച്

digitized by www.sreyas.in

കൃതാർത്ഥയായി. വിരഹതാപത്താൽ അത്യന്തം വാടിപ്പോയ ഒരു തരുണി ശ്രീകൃഷ്ണചന്ദ്രൻെറ ഹിമശീതളമായ അംഘ്രികമലത്തെ തൻെറ മാറിൽ ചേർത്തുവച്ച് താപം ശമിപ്പിച്ചു. ഒരു ഗോപി അകലെ നിന്ന് അധരം കടിച്ച് പുരികം വളച്ച് 'ഞങ്ങളെ നിർദ്ദയം ഉപേക്ഷിച്ചു പോകാൻ മനസ്സു വന്നല്ലോ' എന്ന ഭാവത്തിൽ പ്രണയകോപം നടിച്ച് പ്രിയനെ ഹനിക്കാനെന്നപോലെ കണ്ണും ചുവപ്പിച്ചു നോക്കി നിന്നു. അനുരാഗവിവശയായ ഒരു ഗോപി, കാണാതെ കണ്ടുകിട്ടിയ പ്രിയൻെറ മുഖകമലത്തെ കണ്ണിമയ്ക്കാത്ത നേത്രങ്ങളാൽ എത്രതന്നെ പാനം ചെയ്തിട്ടും തൃപ്തയായില്ല. കാന്തനെ ഒരു കാരണവശാലും ദ്വേഷിക്കാൻ കഴിയാത്ത ഒരു വല്ലവി പ്രേഷ്ഠതമനെ നേത്രരന്ധ്രങ്ങളിൽ കൂടി ഹൃദയത്തിലാക്കീട്ട് മഹായോഗികളെപ്പോലെ ആനന്ദസമുദ്രത്തിൽ മുങ്ങിക്കിടന്നു. ഇപ്രകാരം പ്രാണനാഥൻെറ ദർശനത്താൽ പരമോത്സവമതികളായ ഗോപസുന്ദരിമാരെല്ലാവരും ഓരോ വിധത്തിൽ സർവ്വേശ്വരസംഗസുഖത്തെ അനുഭവിച്ച് നിർവൃതരായി, അതുവരെ അനുഭവിച്ച ദുഃഖമെല്ലാം തീർത്തു. സർവ്വൈശ്വര്യ സമ്പൂർണ്ണനും ആപ്തകാമനുമായ അച്യുതൻ, തനിക്കുവേണ്ടി മാത്രം പ്രാണധാരണം ചെയ്യുന്ന പ്രിയതമകളുടെ മദ്ധ്യത്തിൽ പൂർവ്വാധികം ശോഭിച്ചു.

പ്രഭു എല്ലാ ഗോപികളേയും കൂട്ടിക്കൊണ്ട് സുന്ദരമായ യമുനാ പുളിനത്തിൽ പ്രവേശിച്ചു. അപ്രാകൃത മഹാപുരുഷൻ അപ്രാകൃത ഭക്തകളോടു ചേന്ന് ദിവ്യ രാസലീല ചെയ്യാൻ സങ്കൽപിച്ചതറിഞ്ഞു്, ആ പുരുഷ ഭൂഷണനെ ഉചിതമായി സൽക്കരിച്ചു സേവിക്കുന്ന വിഷയത്തിൽ പ്രകൃതീദേവി നന്നെ മനസ്സിരുത്തി. കുന്ദമന്ദാരാദി പുഷ്പങ്ങൾ വിരിഞ്ഞു ശോഭിച്ചു. അവയുടെ സൌരഭ്യത്തെ വഹിച്ചുകൊണ്ട് മന്ദമാരുതൻ ആ പ്രദേശമെല്ലാം സുഗന്ധപൂരിതമാക്കി.'' വായുവിനെ അനുസരിച്ചു വണ്ടുകളും മൂളിക്കൊണ്ടു ചുററി പറന്നു. ശരച്ചന്ദ്രൻെറ ശുഭ്രകിരണങ്ങളാൽ യമുനാപുളിനം പകൽ പോലെ പ്രകാശിച്ചു. പുണ്യയമുന തൻെറ തിരകളാകുന്ന കൈകളാൽ പുളിനത്തിൽ മൃദുലങ്ങളായ മണൽത്തരികളെ പരത്തി. തൻെറ സമസ്തവിഭവങ്ങളേയും ചേർത്തുവെച്ച് പ്രകൃതീ ദേവിയാൽ സ്വാമിയായ ഭഗവാൻെറ അപ്രാകൃത ലീലക്കായി സുന്ദര സംവിധാനങ്ങളോടു കൂടി തെയ്യാറാക്കപ്പെട്ട മനോഹര രംഗമായി ആ വൃന്ദാവനം പരിശോഭിച്ചു.

ഭഗവാനാൽ അനുനയിക്കപ്പെട്ട മഹാമനസ്വിനികളായ ഗോപികൾ ആ അത്ഭുതരംഗത്തിൽ പ്രവേശിച്ചപ്പോൾ തന്നെ അത്യാഹ്ലാദഭരിതരായി. പ്രിയതമൻെറ രാസലീലാരംഭം കുടികണ്ടപ്പോൾ അവർ മനോരഥങ്ങളെല്ലാം സാധിച്ചവരെപ്പോലെ കൃതാർത്ഥകളായി. ആത്മാവും ബന്ധുവുമായ നന്ദകിശോരന് ഇരിക്കുവാനായി തങ്ങളുടെ കുചകുങ്കുമാങ്കിതങ്ങളായ ഉത്തരീയങ്ങളെത്തന്നെ വിരിച്ചുകൊടുത്തു. നിഷ്കലഭക്തരായ മഹായോഗേശ്വരന്മാരുടെ ധ്യാനപ്രബുദ്ധമായ ശുദ്ധഹൃദയ കമലത്തിൽ അവരാൽ കൽപിക്കപ്പെട്ട ആസനത്തിൽ വിരാജിക്കുന്ന സർവ്വേശ്വരൻ അതിലുമധികം പ്രീതിയോടുകൂടി ഗോപികളുടെ ഉത്തരീയത്തിൽ ഉപവിഷ്ടനായി തൻെറ ത്രൈലോക്യ സുന്ദരമായ തിരുമേനിയെ അവക്ക് ഗോചരമാക്കി. ശ്രീകൃഷ്ണമയികളായ ഗോപികളുടെ പദവി യോഗേശ്വരന്മാരേയുമതിശയിക്കുന്നതാണെന്ന് ഇപ്രകാരം ഭഗവാൻ സ്പഷ്ടമാക്കി.

digitized by www.sreyas.in

ആ ഭാഗ്യവതികൾ തങ്ങളുടെ പ്രേമസർവ്വസ്വത്തെ ആസനസ്ഥനാക്കി താംബൂലദാനം മുതലായ സൽക്കാരങ്ങൾ കൊണ്ടു പൂജിച്ചു. ചിലർ പ്രിയന്റെ തൃക്കരങ്ങളേയും ചിലർ തൃപ്പാദങ്ങളേയും സ്നേഹാദരപൂർവ്വം മടിയിലെടുത്തുവച്ച് മന്ദം മന്ദം തലോടി. വേണുഗാനം ചെയ്ത്, ഗൃഹത്തിലിരുന്ന തങ്ങളെ കാട്ടിൽ വിളിച്ചു വരുത്തീട്ട് നിഷ്കരുണം ഉപേക്ഷിച്ചുപോയ നാഥന്റെ വദനസരോജത്തെ നോക്കി ആദ്യം സ്തുതിച്ചശേഷം അവർ അർത്ഥഗർഭമായ ഒരു സംശയം ചോദിച്ചു:— പ്രഭോ! ഈ ലോകത്തിൽ മൂന്നു തരക്കാരെ കാണുന്നുണ്ട്, ഒരുകൂട്ടർ തങ്ങളെ സേവിക്കുന്നവരെ അതുപോലെ അങ്ങോട്ടും സേവിക്കുന്നു. രണ്ടാമതൊരുകൂട്ടർ തങ്ങളെ സേവിക്കാത്തവരേയുംകൂടി സേവിക്കുന്നു. മൂന്നാമതൊരുകൂട്ടർ ആരെയും, തങ്ങളെ സേവിക്കുന്നവരായാലും അല്ലെങ്കിലും സേവിക്കുന്നില്ല. ഈ മൂന്നു തരക്കാരിൽ ഉത്തമ മദ്ധ്യമാധമന്മാർ ആര് എന്ന വിഷയത്തിൽ അവിടത്തെ സുചിന്തിതാഭിപ്രായമറിഞ്ഞാൽ കൊള്ളാം.''

ഗോപികളുടെ പ്രശ്നത്തിന്റെ ആന്തരോദ്ദേശം മനസ്സിലാക്കിയ ശ്രീഭഗവാൻ അരുളിചെയ്തു:- ഹേ സഖികളെ! നിങ്ങൾ നല്ല ചോദ്യമാണ് ചോദിച്ചതു്. അതിനു ഞാൻ പറയാൻ പോകുന്ന സമാധാനം കേട്ടാൽ നിങ്ങളുടെ സംശയം തീരും. ശ്രദ്ധിച്ചു കേൾക്കുവിൻ. ചിലർ പരസ്പരം സ്നേഹം പ്രകടിപ്പിക്കുന്നു. അത് യഥാർത്ഥ സ്നേഹമാണെന്നു തെററിദ്ധരിക്കണ്ട, അവിടെ സ്ഥായിയായ സ്നേഹമോ ധർമ്മമോ ഇല്ല. അതു സ്വകാര്യലാഭത്തെ മാത്രം ലക്ഷ്യമാക്കി ചെയ്യുന്ന അഭിനയം മാത്രമാണ്. ആദായത്തിനുവേണ്ടി പശ്വാദികളെ പോഷിപ്പിച്ചു വളർത്തുന്നതുപോലെ മാത്രമുള്ളതാണ്. ആദായം നിലച്ചാൽ സ്നേഹവുമവസാനിച്ചു. രണ്ടാമത്തെ കൂട്ടർ തങ്ങളെ ചിലർ സ്നേഹിക്കുന്നുവെങ്കിലും ഇല്ലെങ്കിലും അങ്ങോട്ടു സ്നേഹിക്കുന്നു— മാതാപിതാക്കന്മാർ സന്താനങ്ങളെയെന്നപോലെ. അവിടെ സ്വാർത്ഥതയില്ല. നിഷ്കപടമായ സൌഹൃദവും ധർമ്മവുമുണ്ടുതാനും. മൂന്നാമത്തെ തരക്കാർ തങ്ങളെ ആരെങ്കിലും ഭജിച്ചാലും അങ്ങോട്ടു ഭജിക്കുന്നില്ല. തങ്ങളെ ഭജിക്കാത്തവരെ ഭജിക്കുന്നില്ലെന്നു പിന്നെ പറയേണ്ടതില്ലല്ലോ. അവരെ, ആത്മാരാമന്മാർ, ആപ്തകാമന്മാർ, അകൃതജ്ഞന്മാർ, ഗുരുദ്രോഹികൾ എന്നിങ്ങനെ നാലായി തരംതിരിക്കാം. ആത്മാരാമന്മാർ സദാ ആത്മാനന്ദത്തിൽ സ്ഥിതിചെയ്യുന്ന മഹാത്മാക്കളാണ്. അവർ ഉള്ളിലും പുറത്തും സ്വാത്മാവിനെ മാത്രമല്ലാതെ അന്യമായി ഒന്നും കാണുന്നില്ല. ആ അഭേദദർശികൾ തങ്ങളെ സേവിക്കുന്നവരേയും ദ്വേഷിക്കുന്നവരേയും സ്വാത്മാവുതന്നെയായി കാണുന്നു. അന്യരായി കാണുന്നില്ല. താൻ തന്നെത്തന്നെ സേവിക്കാറില്ല. ആ നിലയിൽ സ്ഥിരത വന്നിട്ടില്ലാത്തവരാണ് ആപ്തകാമന്മാർ. അവക്കു ബാഹ്യദർശനവും ലോകവ്യവഹാരങ്ങളും ഉള്ളതായി കണ്ടേക്കാം, എന്നാൽ അവക്കു ലേശവും വിഷയസംബന്ധമോ, ശത്രുമിത്രഭേദമോ ഉണ്ടാവില്ല. അതിനാൽ അവരും ആരേയും ഭജിക്കാറില്ല. അകൃതജ്ഞന്മാർ അന്യർ തങ്ങൾക്കു ചെയ്യുന്ന സ്നേഹോപകാരങ്ങളെ തിരിച്ചറിയാനുള്ള ശക്തിയില്ലാത്ത മൂഢന്മാരാണ്. ഉപകാരത്തിനു പ്രത്യുപകാരം ചെയ്യണമെന്ന സാധാരണ ധർമ്മം

digitized by www.sreyas.in

പോലും അവക്കറിഞ്ഞുകൂട, അതിനാൽ അവരും ആരേയും സേവിക്കുന്നില്ല. നാ ലാമത്തെ കൂട്ടരായ ഗുരുദ്രോഹികൾ സമുദായദ്രോഹികളായ ഭയങ്കരന്മാരാണ്. 'ഉപകൎത്താ ഗുരുസ്മൃത:–' ഉപകാരം ചെയ്യുവൻ ഗുരുവാകുന്നു, എന്ന ശാസ്ത്രത്തെ നിന്ദിക്കുന്നവരാണ്. ഇവർ പ്രത്യുപകാരം ചെയ്യുന്നില്ലെന്നു മാത്രമായാൽ സഹി ക്കാമായിരുന്നു. അവിടേയും നിൽക്കാതെ ഉപകാരിയെ ദ്രോഹിക്കാനുംകൂടി മടി ക്കാത്ത ആ ഖലന്മാരെ ദൂരെ വർജ്ജിക്കേണ്ടതാണ്.

എന്നാൽ പ്രിയ സഖികളെ! ഞാൻ ഇവരിലൊന്നിലും പെടുന്നില്ല. സർവ്വ ഭൂത സൌഹൃദവും സർവ്വജീവ കാരുണ്യവുമാണ് എന്റെ സ്വഭാവം. ഒരിടത്തും ഒരി ക്കലും ഭേദഭാവനയില്ല. എങ്കിലും എന്നിൽ അഹൈതുകീഭക്തിയെ ചെയ്യുന്ന അന ന്യശരണരായ ഭക്തന്മാരുടെ ശ്രേയസ്സിൽ ഞാൻ അതീവ തല്പരനാണ്. അവരുടെ ചിത്തം എന്നിൽ കൂടുതൽ കൂടുതലുറയ്ക്കുന്നതിനു വേണ്ടി ഞാൻ ചിലപ്പോൾ അവരിൽ നിന്നും മറഞ്ഞിരിക്കുന്നു. അതു ഭക്തവാത്സല്യം കൊണ്ടാണ്. ദരിദ്രനു യദൃച്ഛയാ കിട്ടിയ നിധി നഷ്ടപ്പെടുമ്പോൾ അവൻ അതിനെപ്പററി എത്രത്തോളം തീവ്രമായി ചിന്തിക്കുമോ, അതിലുമെത്രയോ ഉപരിയായി എന്റെ ദർശനം ഒരിക്കൽ ലഭിച്ചിട്ടു പിന്നീടു നഷ്ടപ്പെട്ട ഭക്തൻ മറെറല്ലാം മറന്ന് എന്നെ മാത്രം ധ്യാനിച്ചുകൊണ്ടിരി ക്കും. ഇതനുഗ്രഹമല്ലയോ? എന്റെ പ്രിയതമകളായ നിങ്ങൾ ഒരു ക്ഷണമാത്രമെങ്കി ലും എന്നെ മറന്നതു് എനിക്കു സഹിക്കാൻ കഴിഞ്ഞില്ല. നിങ്ങളുടെ ചിത്തം വീ ണ്ടും എന്നിൽ സുദൃഢമായി ഉറപ്പിക്കുവാൻ ഞാൻ തൽക്കാലം മറഞ്ഞുവെന്നേയുള്ളു അതിനാൽ എന്നോടുള്ള സ്നേഹാധിക്യത്താൽ ധൎമ്മാധൎമ്മവിചാരത്തേയും സ്വബ ന്ധുക്കളേയുമുപേക്ഷിച്ച നിങ്ങളിൽ പരമപ്രീതിയുക്തനായ എന്നിൽ നിങ്ങൾ ദോ ഷദർശനം ചെയ്യരുതു്.

ഹേ പ്രേമസ്വരൂപിണികളെ! നിങ്ങളെ സ്തുതിക്കാൻ എനിക്കു വാക്കുകൾ കിട്ടുന്നില്ലല്ലൊ. ചിന്മയനായ എന്നിൽ നിങ്ങൾ വിഷയസംബന്ധലേശം കൂടാതെ പരിശുദ്ധപ്രേമത്തെ സമർപ്പിച്ചു. സർവ്വേശ്വരനായ എന്റെ പാദമൂലത്തെ പ്രാപി ക്കാൻ മാത്രം നിങ്ങൾ ആഗ്രഹിച്ചു. മത്പ്രാപ്തിക്കു വിഘാതങ്ങളും ലൌകികത്തിൽ മാത്രം പ്രസക്തങ്ങളുമായ ശാസ്ത്രവിധികളേയും വേദശാസനകളേയും ദേഹസംബന്ധി കളേയും നിങ്ങൾ നിസ്സങ്കോചം ദൂരെ ത്യജിച്ചു. ഒരു വിധത്തിലും ഛേദിക്കാൻ കഴി യാത്ത ഗൃഹ പതി പുത്രാദികളായ വൻചങ്ങലകളെ സുദൃഢമായ വൈരാഗ്യത്താൽ മുറിച്ചു കളഞ്ഞു് എന്നെ അനന്യമായി ശരണം പ്രാപിച്ച നിങ്ങളുടെ പരിശുദ്ധ പ്രേ മം ലോകത്തിനു ഉത്തമ മാതൃകയാണ്. പ്രിയ സഖികളേ! ശരണാഗതി ധൎമ്മത്തെ പ്രകാശിപ്പിക്കുന്ന ജ്യോതിസ്തംഭങ്ങളായ നിങ്ങളുടെ പരിശുദ്ധപ്രേമത്തിനു പകരം എന്തെങ്കിലും തരാൻ ദേവന്മാരുടെ ആയുസ്സു കിട്ടിയാൽ പോലും ഞാൻ തീരെ അശ ക്തനാണ്. എന്റെ പാദസേവയൊഴിച്ചു മറെറാന്നും വേണ്ടാത്ത നിങ്ങൾക്കു ഞാൻ എന്നുമെന്നും കടക്കാരനായിക്കഴിഞ്ഞു.''



digitized by www.sreyas.in

# അദ്ധ്യായം 33



ഏവം ശശാങ്കാംശുവിരാജിതാ നിശാ:
സ സത്യകാമോഽനുരതാബലാഗണ:
സിഷേവ ആത്മന്യവരുദ്ധ സൌരത:
സർവ്വാ: ശരത്കാവ്യകഥാരസാശ്രയാ: 26

[ഇപ്രകാരം ചന്ദ്രകിരണങ്ങളാൽ പ്രകാശിക്കപ്പെട്ടും, കാവ്യങ്ങളിൽ വർണ്ണിക്കപ്പെടുന്ന കഥകൾക്കും രസങ്ങൾക്കും ആശ്രയഭൂതങ്ങളുമായിരിക്കുന്ന ആ ശരത്കാല രാത്രികളിലെല്ലാം സത്യസങ്കൽപനായ ഭഗവാൻ തന്നിൽ അനുരക്തകളായ രമണീഗണങ്ങളോടുകൂടി ആത്മാവിൽ അവരോധിക്കപ്പെട്ട ചരമധാതുവോടുകൂടിയവനായി രമിച്ചു. (അവരുദ്ധസൌരതമെന്ന പദപ്രയോഗം രാസലീലയുടെ മർമ്മപ്രകാശകമാകുന്നു).]

## മഹാരാസലീല

ശ്രീശുകൻപറഞ്ഞു:— ശ്രീഭഗവാന്റെ ആത്മാർത്ഥവും അതിമനോഹരവുമായ അമൃതവാണി ഗോപികളുടെ ഹൃദയത്തെ തണുപ്പിച്ചു. പ്രഭു ഒരിക്കലും പിരിയാതെ തങ്ങളുടെകൂടെ ഉണ്ടായിരുന്നെന്നറിഞ്ഞപ്പോൾ അവർ ആശ്വസ്തരായി. ഭഗവാന്റെ അംഗസ്പർശനസുഖവുംകൂടി ലഭിച്ചപ്പോൾ വിരഹതാപം നിശ്ശേഷം ശമിച്ച് പരമാനന്ദഭരിതകളായി. അനന്തരം പ്രിയതമകളെ അതിദിവ്യമായ മഹാരാസലീലയാൽ ആനന്ദിപ്പിക്കണമെന്ന് പ്രഭു സങ്കൽപിച്ചു. തന്തിരുവടി ശതകോടി ഗോപികളുടെ മണ്ഡല മദ്ധ്യത്തിൽ ശ്രീ രാധികാസഹിതനായി മേഘവും മിന്നലും ചേർന്നതുപോലെ പ്രശോഭിച്ചു. കൂടാതെ, തന്തിരുവടിയുടെ യോഗമായാവൈഭവത്താൽ ഓരോ ഗോപിയുടേയും പാർശ്വത്തിൽ ഓരോ കൃഷ്ണൻ നിൽക്കുന്നതായി കാണപ്പെട്ടു. ഭഗവാൻ ഓരോ ഗോപിയുടേയും കണ്ഠത്തിൽ തൃക്കൈവെച്ച് ആശ്ലേഷം ചെയ്തു. തന്നെയാണ് പ്രിയൻ ആലിംഗനം ചെയ്യുന്നതെന്ന് ഓരോ ഗോപിയും വിചാരിച്ചു. ശ്രീഭഗവാന്റെ പരമധാമമായ ഗോലോകത്തിൽ മാത്രം നിത്യസംഭവമായ ആ അത്ഭുതലീലയെ കണ്ടാനന്ദിക്കുവാൻ ദേവന്മാർ സഭാര്യരായി വിമാനങ്ങളിൽ വന്ന് ആകാശം നിറഞ്ഞു നിന്നു. അവർ ദുന്ദുഭി മുഴക്കി പുഷ്പവൃഷ്ടിചെയ്തു. ഗന്ധർവ്വന്മാർ ഗാനം ചെയ്തു.

പ്രിയതമനോടുചേർന്ന ഗോപരമണികളുടെ വളകളും നൂപുരങ്ങളും കിങ്ങിണികളും ശബ്ദിച്ച് രാസമണ്ഡലത്തെ മുഖരിതമാക്കി. ഗോപീമാധവന്മാരാൽ നിറഞ്ഞ ആ അത്ഭുതരംഗത്തെ നോക്കിയ ദേവന്മാർക്ക് ഈരണ്ടു കനകമണികളുടെ നടുവിൽ ഓരോ മരതകമണിരത്നം കോർത്തതുപോലെ തോന്നി. അനന്തരം മഹാരാസമാരംഭിച്ചു. താളത്തിനൊത്ത പാദന്യാസങ്ങളോടും ഹസ്തചലനങ്ങളോടും മോഹനസ്മിതത്തോടും ഭ്രൂചലനങ്ങളോടും ഇളകുന്ന കുചങ്ങളോടും ആടുന്ന കുണ്ഡലങ്ങളോടും വിയർപ്പുപൊടിഞ്ഞ മുഖമണ്ഡലങ്ങളോടും മുറുക്കിക്കെട്ടിയ കേശഭാരങ്ങളോടും

digitized by www.sreyas.in

കൂടി കൃഷ്ണ സംകീർത്തനം ചെയ്യുന്ന ഗോപികരം മേഘമദ്ധ്യത്തിൽ മിന്നലുകളെന്ന പോലെ പരിശോഭിച്ചു. ശ്രീകൃഷ്ണ സ്പർശത്താൽ പുളകമണിഞ്ഞ ആ തരുണീമ ണികരം ഓരോരുത്തരും ഓരോ രാഗം സൃഷ്ടിച്ച് ശ്രുതിമധുരമായി ആലാപനം ചെയ്തു. അന്നവർ പാടിയ നാനാരാഗങ്ങളാണ് ഇന്ന് സംഗീതലോകത്തെ അല ങ്കരിക്കുന്നത്. ഓരോ ഗോപിയും തന്റെ ഗാനത്തിൽ അതിവിദഗ്ദ്ധമായ പാടവം കാണിച്ച് മുകുന്ദന്റെ അഭിനന്ദനം സമ്പാദിച്ചു.

ഗോപികരം പ്രേമാവേശത്തോടുകൂടി ഗാനവും നൃത്തവും ചെയ്ത് ക്ഷീണി ച്ചു. ഒരു ഗോപിയുടെ വളകരം ഊരി വീണു. കേശബന്ധമഴിഞ്ഞു് മല്ലികപ്പൂക്കരം ഉതിന്നു വീണു. അവരം മുരളീധരന്റെ തോളിൽ മുഖം ചേർത്തുവെച്ച് വിശ്രമിച്ചു. ഒരു ഗോപി തന്റെ കണ്ഠത്തിൽ വയ്ക്കപ്പെട്ട പ്രിയതമന്റെ സുരഭിലവും ചന്ദനാലി പ്തവുമായ ശ്രീകരത്തെ ഘ്രാണിച്ച് ആനന്ദരോമാഞ്ചത്തോടുകൂടി ചുംബിച്ചു. ഒരു സുന്ദരി ആലസ്യം നടിച്ച് പ്രാണപ്രിയന്റെ ശ്രീമുഖത്തോടു മുഖം ചേർത്തു നിന്നു. പ്രിയയോടുള്ള വാത്സല്യാധിക്യത്താൽ ഭഗവാൻ തന്റെ താംബൂലചർവ്വിതത്തെ ദാ നം ചെയ്തു. ഒരു ഗോപി നൂപുരമേഖലകളെ ശബ്ദിപ്പിച്ചു കൊണ്ടു നൃത്തം ചെയ്തും ഉച്ചത്തിൽ ഗാനം ചെയ്തും പാർശ്വസ്ഥനായ അച്യുതനെ സന്തോഷിപ്പിച്ചു. ഒടുവിൽ ക്ഷീണിതയായിട്ട് പ്രിയന്റെ കരാംബുജത്തെ ഗ്രഹിച്ച് തന്റെ മാറിടത്തിൽ വെച്ചു നിർവൃതയായി. ഇപ്രകാരം തങ്ങളുടെ പ്രേമസർവ്വസ്വത്തെ സർവ്വസ്വാധീനമാ യി ലഭിച്ച ഗോപരമണികരം കാന്തന്റെ ആലിംഗന സുഖത്തിൽ മതിമറന്ന് ആടി യും പാടിയും പ്രേമാനന്ദസമുദ്രത്തിൽ ആറാടി. ഗോപികളുടെ നൃത്തത്തിനനുസരി ച്ചു ഗീതവാദ്യങ്ങളെ മുഴക്കിയ ഗന്ധർവ്വാദികളും തളന്നു. അപ്പോരം ഗോപികളുടെ കേശത്തിൽ നിന്ന് ഉതിർന്ന പുഷ്പങ്ങളെ ചുററിപ്പറന്ന ഭ്രമരങ്ങരം ഗാനം ഏറെറടു ത്തു. ഗോപികളുടെ ഇളകുന്ന കൈവളകളും കാൽച്ചിലമ്പുകളും അരമണികളും വാദ്യ ങ്ങളെന്ന പോലെ മുഴങ്ങി. ഇപ്രകാരം ശ്രീകാന്തനായ പ്രഭു തന്റെ പ്രേയസികളെ ആലിംഗനം, ചുംബനം, കരാഭിമർശനം, അനുരാഗകടാക്ഷം ഇത്യാദികളാൽ അവ രുടെ മനോരഥങ്ങളെല്ലാം സാധിപ്പിച്ച് രമിപ്പിച്ചു. ആ പ്രേമദേവതകരം അത്യാന ന്ദപരവശകളായി ഭവിച്ചു. സർവ്വേന്ദ്രിയങ്ങളും തളന്നു വശായി. മാലകളും ആഭര ണങ്ങളും വസ്ത്രങ്ങളും സ്ഥാനങ്ങളിൽ നിന്നും ചലിച്ചു വീഴുന്നതു് അവരറിഞ്ഞില്ല. അവർ തങ്ങളെത്തന്നെ മറന്നു പ്രേഷ്ഠനിൽ ലയിച്ചു നിന്നു പോയി. എന്നാൽ ഭഗ വാനോ, ഒരുബാലൻ കണ്ണാടിയിൽ കാണുന്ന പ്രതിബിംബത്തിനോടെന്നപോലെ, ഗോപികളിലും അന്തര്യാമിയായി പ്രകാശിക്കുന്ന തന്നോടു കൂടിത്തന്നെയാണ് രമി ച്ചതു്. അത്യത്ഭുതകരവും അഗ്രാഹ്യവുമായ ആ ദിവ്യപ്രതിഭാസത്തെ നോക്കിനിന്ന ദേവദമ്പതീ സമൂഹങ്ങരം ആശ്ചര്യത്താൽ മോഹിച്ചു പോയി. ചന്ദ്രനും നക്ഷത്രങ്ങ ളും അന്നാദ്യമായി ചലനമററു് സ്തംഭിച്ചു നിന്നു പോയി. അതിനാൽ ആ രാത്രി അതിദീർഘമായി — ബ്രഹ്മരാത്രിയായി — ഭവിച്ചു.

ഭക്തവത്സലനായ ഭഗവാൻ തന്നിൽ പ്രാണാർപ്പണം ചെയ്ത ആ രമണിക ളെ വീണ്ടും ആനന്ദിപ്പിക്കുവാനുള്ള കാരുണ്യത്താൽ, ഗോപികളെത്രപേരുണ്ടോ

digitized by www.sreyas.in

അത്രയും സ്വരൂപങ്ങൾ ധരിച്ച് അവരോട് ചേർന്ന് നികുഞ്ജങ്ങളിൽ ക്രീഡിച്ചു. ഒടുവിൽ ക്ഷീണിച്ചു തളർന്ന അവരെ സുഖശീതളമായ അമൃതകരത്താൽ തലോടി തളർച്ച തീർത്തു അത്യധികം ആനന്ദിപ്പിച്ചു. അവസാനമായി ആ ദിവ്യസംഘം യമുനയിലിറങ്ങി പരസ്പരം ജലപരിഷേചനം ചെയ്തും കളിച്ചും വിഹരിച്ചു. സകല ഗോപികളും പ്രിയതമനോടുകൂടി പിന്നീട് കരയ്ക്കുകയറി നദീതീരത്തുള്ള ഉപവനങ്ങളിൽ വിഹരിച്ചു. ഈവിധം അസാധാരണ ലീലകളാൽ പ്രിയതമകളെ അവരുടെ പ്രതീക്ഷയിലും എത്രയോ അധികമായി ആനന്ദിപ്പിച്ചതു കണ്ടുനിന്ന ദേവന്മാർ പുഷ്പവർഷം ചെയ്ത് സർവ്വേശ്വരന്റെ ഭക്തവാത്സല്യത്തെ വാഴ്ത്തിസ്തുതിച്ചു. ചന്ദ്രികയുള്ള ശരത്കാല രാത്രികളിലെല്ലാം ഇതാവർത്തിക്കപ്പെട്ടു.

കരുണാസമുദ്രമായ ശ്രീകൃഷ്ണൻ ഈ ദിവ്യലീലയെ ചെയ്തതു് തന്റെ ഏകാന്തഭക്തകളും അനന്യശരണകളുമായ സതികളെ സന്തോഷിപ്പിക്കാൻ മാത്രമായിരുന്നു. ആ നിർമ്മലമാനസകൾ സന്തോഷിച്ചപ്പോൾ പ്രഭു ചരിതാർത്ഥനായി. ശ്രീഭഗവാൻ സുഖസ്വരൂപനാണ്, ആനന്ദസ്വരൂപനാണ്. ആത്മാരാമനും ആപ്തകാമനുമാണ്. അച്യുതന്റെ ആ അവസ്ഥയ്ക്ക് ഒരു കാരണവശാലും കൂടുതൽ കുറവില്ല. ശതകോടി സുന്ദരീരത്നങ്ങളോടുചേർന്ന് ശരത്കാലത്തിലെ അനേകം നീണ്ട ബ്രഹ്മരാത്രികളിൽ ക്രീഡിച്ച് അവരെ ആനന്ദസാഗരത്തിലാറാടിച്ച ഭഗവാൻ പുരുഷോത്തമൻ, സ്വയം ആത്മാരാമനായിരുന്നുകൊണ്ടാണ് അവരെ രമിപ്പിച്ചതു്. അതിനാൽ രാസലീല തികച്ചും അപ്രാകൃതവും പരിശുദ്ധവും ദിവ്യവുമായിരുന്നു എന്നു ശ്രോതാക്കളായ ഭക്തന്മാർ സ്മരിച്ചു് ഹൃദയശുദ്ധിവരുത്തിക്കൊള്ളേണ്ടതാണ്.

ശ്രീ ഭഗവാന്റെ രാസലീലാരഹസ്യം ഈവിധം അറിയുവാനുള്ള ചിത്തശുദ്ധിയും ഭഗവത്കൃപയും പരീക്ഷിത്തു മഹാരാജാവിനു ഉണ്ടായിരുന്നു. അത്രതന്നെ പാകതവരാത്തവർക്കും കുബുദ്ധികളായ ദോഷദൃക്കുകൾക്കും ഉണ്ടാകാവുന്ന സംശയം തീർന്ന് തത്വബോധമുണ്ടാവട്ടെ എന്നുള്ള സത് ബുദ്ധിയോടുകൂടി രാജാവു ചോദിച്ചു:— ബ്രഹ്മൻ! ജഗദീശ്വരന്റെ അവതാരം അധർമ്മനാശത്തിനും ധർമ്മസ്ഥാപനത്തിനുമായിരുന്നുവല്ലോ. ധർമ്മത്തിന്റെ ഉപദേഷ്ടാവും അനുഷ്ഠാതാവും രക്ഷിതാവുമായ ശ്രീകൃഷ്ണൻ പരസ്ത്രീസംഗമെന്ന വിപരീതധർമ്മത്തെ എന്തിനുവേണ്ടി ചെയ്തു? ശ്രീ ഭഗവാന്റെ ലീലകൾ ഒരിക്കലും ധർമ്മവിരുദ്ധമായി വരികയില്ല. അതിനാൽ ഇതിന്റെ രഹസ്യം വെളിവാക്കി സംശയം തീർത്തുതരേണമേ.'

അനധികാരികളായ വിഷയികൾക്കുണ്ടാകാവുന്ന ഈ സംശയം തീർക്കാനായി ശ്രീ ശുകൻ അരുളിചെയ്തു;— ലോകനാഥന്മാരായ ഈശ്വരന്മാർ നമ്മെപ്പോലെ കർമ്മബദ്ധരല്ല. മഹാതേജസ്വികളായ അവരെ ഒരു കർമ്മവും സ്പർശിക്കുന്നില്ല. അഗ്നിയിൽ നികൃഷ്ട സാധനങ്ങൾ പതിച്ചാലും ദഹിച്ചുപോകുന്നതല്ലാതെ, അവയ്ക്കു അഗ്നിയെ അശുദ്ധമാക്കാൻ കഴിയുന്നതല്ലല്ലോ. അതുപോലെ സർവ്വേശ്വരനെ ഒരു കർമ്മവും കളങ്കപ്പെടുത്തുന്നില്ല. അവതാരമൂർത്തികൾ ചെയ്യുന്നതെല്ലാം ലീലകൾ മാത്രമാണ്, അവയെല്ലാം ലോകസംഗ്രഹത്തിനായിട്ടു ഭവിക്കുന്നു. ആ ലീലകൾ

digitized by www.sreyas.in

കൊണ്ടു് ഈശ്വരനു ലാഭനഷ്ടങ്ങളുമില്ല. ദേഹാഭിമാനികളുടെ ദൃഷ്ടിയിൽ ചിലവ അധർമ്മമാണോ എന്നു തോന്നുന്നതു് ഈശ്വരലീലകളുടെ രഹസ്യതത്വം അറിയുവാൻ കഴിയാത്തതുകൊണ്ടാണു്. ഈശ്വര സാക്ഷാത്കാരം സിദ്ധിച്ച മഹാത്മാക്കൾക്കുപോലും പുണ്യപാപ സംബന്ധമില്ലെന്നിരിക്കെ, സർവ്വലോകനിയാമകനായ ഭഗവാനു് ഉണ്ടാകുമോ, ഒരിക്കലുമില്ല. എന്നാൽ അവർ ചെയ്യുന്നതുപോലെയെല്ലാം ചെയ്യാൻ വിഷയാസക്തനായ ദേഹാഭിമാനി പുറപ്പെട്ടാൽ അധ:പതനമായിരിക്കും ഫലം. ശ്രീശിവൻ കാളകൂടവിഷം സേവിച്ചു. സാധാരണക്കാരൻ അതുപോലെ ചെയ്താൽ ഉടൻ മരിക്കും. ഈശ്വരന്മാരുടെ വാക്കു എപ്പോഴും സത്യപ്രമാണമാണു്. ആ വാക്കിനനുസരിച്ച പ്രവൃത്തിയെ മാത്രം ബുദ്ധിമാൻ അനുസരിക്കണം. എന്നാൽ ശ്രേയസ്സുണ്ടാകും.

ശ്രീ ഭഗവാനിൽ പരദാരാഭിമർശനമെന്ന ദോഷമാണല്ലോ അങ്ങു് ശങ്കിച്ചതു്. ഭഗവാനു ഗോപികൾ പരദാരങ്ങളാണോ? പുരുഷനും സ്ത്രീയുമുൾപ്പെട്ട സകല ശരീരങ്ങളിലും അന്തര്യാമിയായിരുന്നു് ചേഷ്ടിപ്പിക്കുന്ന പരമാത്മാവാണു് സാക്ഷാത് ശ്രീകൃഷ്ണൻ. അതിനാൽ സ്ത്രീപുരുഷലോകത്തെയെല്ലാം ഭരിക്കുന്ന ഭർത്താവാണു് ഭഗവാൻ. ചരാചരങ്ങളുടെയെല്ലാം ഉള്ളും പുറവും നിറഞ്ഞിരിക്കുന്ന സർവ്വേശ്വരനിൽ നിന്നു് അന്യമായി ഒരു സ്ത്രീയോ പുരുഷനോ ഇല്ല. ആ ഭഗവാൻ അവതരിച്ചു് ലീലകൾ ചെയ്യുന്നുവെങ്കിൽ അതു് താൻ തന്നോടുകൂടി ചെയ്യുന്നതുമാത്രമാണു്. സമുദ്രത്തിൽ എണ്ണമററ തിരകളും നീർക്കുമിളകളും കാണാം. അവ ഒന്നിനൊന്നു വേറെതന്നെ. എന്നാൽ സമുദ്രത്തെ സംബന്ധിച്ചു് അവ വേറെയല്ലല്ലോ. അതുപോലെ സർവ്വാത്മാവായ ഭഗവാനു് ഗോപികൾ പരദാരങ്ങളേയല്ല. തന്നെ സർവ്വാത്മനാ ശരണം പ്രാപിച്ച ആ പ്രേമമയികളെ ഭക്തവത്സലൻ വഴിപോലെ അനുഗ്രഹിക്കുകയാണു് ചെയ്തതു്. ഗോലോകനാഥൻ ഭൂലോകദുർല്ലഭമായ ഈ ദിവ്യലീലാ വിനോദത്തിലേർപ്പെട്ടതു് സർവ്വഭൂതങ്ങളേയുമനുഗ്രഹിക്കാനുമാണു്. ശ്രീഭഗവാനിൽ ചിത്തമുറച്ചാൽ മാത്രമല്ലേ ജീവന്മാർക്കു ശ്രേയസ്സുണ്ടാവുകയുള്ളൂ. അതിന്നായി തന്തിരുവടി ഓരോ പ്രകാരത്തിൽ അവരെ തന്നിലേക്കാകർഷിക്കുന്നു. നിഷ്കാമകർമ്മം ചെയ്യിച്ചു കർമ്മികളേയും, ജ്ഞാനോപദേശം കൊടുത്തു് നിർഗ്ഗുണോപാസകരേയും, ബഹുവിധ ലീലകളെക്കൊണ്ടു് ഭക്തന്മാരേയും പ്രഭു തന്നിലേക്കാകർഷിക്കുന്നു. അതുപോലെ ശൃംഗാര രസികരായ ശുദ്ധവിഷയികളേയും തന്നിലേക്കാകർഷിക്കാനും കൂടിയാണു് ഭഗവാൻ രാസലീലാ നാടകം നടിച്ചതു്.

പിന്നെ ഒരു രഹസ്യംകൂടി ധരിച്ചാലും. ഗോപികളുടെ പഞ്ചഭൂതാത്മകമായ ശരീരങ്ങൾ ഭഗവാനെ സമീപിച്ചതേയില്ല. കൃഷ്ണപ്രാണമയികളായ അവർ വേണുഗാനശ്രവണ മാത്രത്താൽ കൃഷ്ണഭാവാവിഷ്ടകളായി ഭവിച്ചിട്ടു് ഭാവശരീരങ്ങളോടു കൂടിയാണു് പ്രഭുവിന്റെയടുക്കലെത്തിയതു്. അവരതറിഞ്ഞില്ല. ഭാവശരീരികൾക്കു മാംസശരീരികൾക്കുള്ള ലൈംഗികവികാരങ്ങൾ ഒരിക്കലും സംഭാവ്യമല്ല. ചിന്മയനായ ഗോവിന്ദന്റെ സംഗത്താൽ അവർ വിഷയാനന്ദമല്ല, ദിവ്യപ്രേമാനന്ദമാണനുഭവിച്ചതു്. അവരുടെ പഞ്ചഭൂതശരീരങ്ങൾ ഗൃഹങ്ങളിൽ തന്നെയുണ്ടായിരുന്നു.

digitized by www.sreyas.in

അവരുടെ പുരുഷന്മാർ അവരെ എല്ലാരാത്രികളിലും സമീപത്തു തന്നെ കണ്ടിരുന്നു. ഭാവശരീരികൾ ഭഗവാൻ തന്നെയാണ്. അതുകൊണ്ടാണ് ബാലൻ സ്വപ്രതിബിംബങ്ങളോടുകൂടി കളിക്കുന്നതു പോലെയാണ് ഭഗവാൻ ഗോപികളോടുകൂടി ക്രീഡിച്ചതെന്നു മുമ്പു പറഞ്ഞത്. ഓരോ രാത്രിയുടെ അവസാനത്തിലും ബ്രാഹ്മമുഹൂർത്തത്തിൽ ഗോപികൾ മനസ്സില്ലാമനസ്സോടെ ഭഗവദാജ്ഞയാൽ ഗൃഹങ്ങളിലേക്കു മടങ്ങിപ്പോയി. പകൽ വ്രജത്തിലിരുന്നാലും അവർ രമണനെ ഒരുക്ഷണവും പിരിയാതെ ഹൃദയത്തിൽ കണ്ടുകൊണ്ടിരുന്നു.

അല്ലയോ രാജർഷേ! ഭഗവത്പ്രേമം സ്വരൂപമെടുത്ത ഗോപരമണികളോടു ചേർന്ന് വ്രജരാജകുമാരൻ നടത്തിയ അത്യത്ഭുതകരവും അതിദിവ്യവുമായ രാസലീലയെ അത്യന്തം ഹൃദയശുദ്ധിയോടും ഭക്തിശ്രദ്ധയോടും സമ്പൂർണ്ണശരണാഗതിയോടും കൂടി കേൾക്കേണ്ടതും കേൾപ്പിക്കേണ്ടതുമാണ്. എന്നാൽ മാത്രമേ അതിന്റെ തത്വം ശരിയായി ഗ്രഹിക്കാനും, കോടി ജന്മങ്ങളിലായി ഹൃദയത്തിൽ മാറാരോഗമായി ഉറച്ചു, വേരൂന്നിയ കാമത്തെ നിശ്ശേഷമുപേക്ഷിക്കുവാനും മുകുന്ദപാദാരവിന്ദങ്ങൾ ഉള്ളിൽ പ്രകാശിക്കുവാനും കഴിയുകയുള്ളു.

ശതകോടി ഗോപികളുമായി അനേക രാത്രികളിൽ ക്രീഡിച്ചിട്ടും 'അവരുദ്ധസൌരത' നായിരുന്ന ഹൃഷീകേശനായ മന്മഥമന്മഥന്റെ 'കാമവിജയ'മെന്ന ലീലയാണ് രാസപഞ്ചാദ്ധ്യായിയിൽ ശ്രീശുകനുപദേശിച്ചത്. കാമഗന്ധലേശം പോലും സ്പർശിക്കാത്ത ഉൽകൃഷ്ടപ്രേമഭക്തിയുടെ സ്വഭാവത്തെ ലോകത്തിനു എടുത്തുകാട്ടിയ അഭിവന്ദ്യഗോപികളുടെ മഹാഭാവപ്രകടനമാണ് രാസലീല. ജന്മനാ ജീവന്മുക്തനും നൈഷ്ഠികബ്രഹ്മചാരിയും മുനികൾക്കെല്ലാം ഗുരുവുമായ ശ്രീബാദരായണി ഉത്ഘോഷിച്ച മഹാവാണിയാണ് രാസലീല. മൂന്നുദിവസം കഴിഞ്ഞു് മരിക്കുമെന്ന ബോധത്തോടുകൂടി പ്രായോപവേശം ചെയ്തിരുന്ന രാജർഷി പരീക്ഷിത്തും ലോകവന്ദ്യരായ ബ്രഹ്മർഷി ദേവർഷി രാജർഷി സത്തമന്മാരും ഭക്ത്യാദരപൂർവ്വം ശ്രവണം ചെയ്തതാണ് രാസലീല. ആ മഹാവാണി ആ കല്പകാലം അന്തരീക്ഷത്തിൽ മുഴങ്ങിക്കൊണ്ടിരിക്കും. അതുകേട്ടാൽ മാത്രമെ കാമമാകുന്ന ഹൃദ്രോഗം ശമിക്കുകയുള്ളു. ആ ഭാഗ്യം സിദ്ധിച്ച് നാമെല്ലാം കൃഷ്ണപ്രേമികളായിത്തീരാനും ശ്രീരാധാകൃഷ്ണയുഗളമൂർത്തിയുടെ അനുഗ്രഹത്തിനു പാത്രമാകുവാനും സദ്ഗുരുകൃപാദൃഷ്ടി നമ്മിൽ പതിയുമാറാകട്ടെ.

digitized by www.sreyas.in

# അദ്ധ്യായം 34

ബ്രഹ്മദണ്ഡാദ് വിമുക്തോഽഹം സദ്യസ്തേഽച്യുത! ദർശനാത്
യന്നാമ ഗൃഹ്ണന്നഖിലാൻ ശ്രോതൄനാത്മാനമേവ ച
സദ്യഃ പുനാതി കിം ഭൂയസ്തസ്യ സ്പൃഷ്ടഃ പദാ ഹി തേ 17

[ഹേ അച്യുത! നിന്തിരുവടിയുടെ ദർശനത്താൽ ഞാൻ ബ്രാഹ്മണശാപത്തിൽ നിന്നും മോചിക്കപ്പെട്ടു. യാതൊരുവന്റെ നാമത്തെ ഉച്ചരിക്കുന്നവൻ, തന്നേയും കേൾക്കുന്ന സർവ്വരേയും ഉടനെ പരിശുദ്ധമാക്കുന്നുവോ, ആ നിന്തിരുവടിയുടെ പാദത്താൽ സ്പർശിക്കപ്പെട്ടവനായ ഞാൻ പരിശുദ്ധനായിത്തീരുമെന്നു പിന്നെ പറയേണമൊ?]

## സുദർശനമോക്ഷവും ശംഖചൂഡവധവും

ശ്രീശുകൻ പറഞ്ഞു:— ഒരിക്കൽ ശ്രീമഹാദേവന്റെ യാത്രാമഹോത്സവാഘോഷം സംബന്ധിച്ച് ഗോപന്മാർ ഉത്സാഹത്തോടുകൂടി അംബികാവനമെന്ന ഒരു വിശേഷ തീർത്ഥസ്ഥലത്തു ചെന്നു. അവിടെ സരസ്വതീനദിയിൽ സ്നാനം ചെയ്തിട്ട ശിവക്ഷേത്രത്തിൽ വെച്ച് ഭഗവാൻ പശുപതിയേയും ജഗദംബികയേയും നാനാദ്രവ്യങ്ങൾ കൊണ്ട് വിശേഷമായി പൂജിച്ചു. ഭഗവത്പ്രീത്യർത്ഥം അനേകം ദാനങ്ങളും ചെയ്തിട്ട് അന്നുരാത്രി ജലപാനം മാത്രം ചെയ്തുപവസിച്ചു കൊണ്ട് നദീതീരത്തിൽ കിടന്നുറങ്ങി.

എല്ലാവരും ഗാഢനിദ്രയിലിരുന്നപ്പോൾ ക്ഷുദ്ബാധിതനായ ഒരു പെരുമ്പാമ്പ് വന്ന് നന്ദഗോപരെ ഗ്രസിച്ചു. അദ്ദേഹം പരിഭ്രമിച്ചെഴുന്നേററ് 'കൃഷ്ണ കൃഷ്ണ! താത! ഒരു മഹാസർപ്പം എന്നെ വിഴുങ്ങുന്നു. ശരണാഗതനായ എന്നെ രക്ഷിക്കണേ' എന്നു നിലവിളിച്ചു. അതുകേട്ടുണർന്ന ഗോപന്മാർ കത്തുന്ന തീക്കൊള്ളികളെക്കൊണ്ട് പാമ്പിനെ പ്രഹരിച്ച് നന്ദഗോപരെ വിടുവിക്കാൻ ആവുന്നതും ശ്രമിച്ചു. അവരുടെ ശ്രമങ്ങളെല്ലാം വിഫലമായപ്പോൾ ശ്രീഭഗവാൻ തൃപ്പാദത്താൽ പാമ്പിനെ ഒന്നു സ്പർശിച്ചു. ശ്രീകൃഷ്ണപാദാംബുജസ്പർശ മാത്രത്താൽ സകല അശുഭങ്ങളും നശിച്ച അജഗരം തൽക്ഷണം നന്ദഗോപരെ മോചിപ്പിച്ചു, തന്റെ സർപ്പശരീരത്തേയുപേക്ഷിച്ച് വിദ്യാധര ശ്രേഷ്ഠനായി മാറി. അവൻ പ്രഭുവിനെ വീണു നമസ്കരിച്ചു പറഞ്ഞു:— "ഹേ ലോകഗുരോ! അടിയൻ സുദർശനനെന്നു വിഖ്യാതനായ വിദ്യാധരനാണ്. എന്റെ രൂപസൌന്ദര്യത്തിൽ ഗർവ്വിച്ച് ഒരിക്കൽ ആംഗിരസ ഗോത്രജരും വിരൂപികളുമായ ഋഷിവര്യന്മാരെ പരിഹസിച്ചു. എന്റെ പാപശക്തിയാൽ പ്രേരിപ്പിക്കപ്പെട്ട ആ മഹർഷിമാർ ശപിച്ച് എന്നെ നീച സർപ്പയോനിയെ പ്രാപിപ്പിച്ചു. കരുണാശീലരായ ആ മഹാത്മാക്കളുടെ ശാപം എത്ര വലിയ അനുഗ്രഹമായി കലാശിച്ചു! അതുകൊണ്ടാണല്ലോ സർവ്വപാപഹരനായ

digitized by www.sreyas.in

നിന്തിരുവടിയുടെ ശ്രീപാദസ്പർശം ഇവന്ന ലഭിച്ചതു്. ഭവഭീതക്ക പരമാശ്രയ സ്ഥാനവും കരുണാമയനമായ നിന്തിരുവടിയുടെ പാദമൂലങ്ങളെ അടിയൻ ശരണം പ്രാപിക്കുന്നു. ബ്രഹ്മശാപത്തിൽനിന്നും ഇവൻ മുക്തനായതിൽ ഒട്ടും ആശ്ചര്യപ്പെടേണ്ടതില്ല. ഘോരമഹാപാപിയായാലും നിന്തിരുവടിയുടെ തിരുനാമം ഉച്ചരിക്കുന്ന ക്ഷണത്തിൽ, തന്നേയും അതു കേരംക്കുന്നവരേയും പരിശുദ്ധരാക്കുന്നുവല്ലോ. ആ നിന്തിരുവടിയുടെ സാക്ഷാത്തായ ദർശനവും പാദസ്പർശവും ലഭിച്ചാൽ പിന്നെ പറയേണമോ? ഹേ സർവ്വലോകേശ്വരേശ്വര, മഹാപുരുഷ, മഹായോഗിൻ, സത്പതേ! നമസ്കാരം.'' ഇപ്രകാരം സ്തോത്രം ചെയ്തു് ഭഗവദനുജ്ഞയോടുകൂടി സുദർശനൻ സ്വസ്ഥാനത്തേക്ക പോയി. സർപ്പത്തിന്ന ലഭിച്ച ശാപമോക്ഷം കണ്ണുകൊണ്ടു നേരിൽ കണ്ട വ്രജവാസികരം ശ്രീകൃഷ്ണവൈഭവത്തിൽ വിസ്മിതരായി ഭവിച്ചു.

ഗോവിന്ദരാമന്മാർ പലരാത്രികളിലും വ്രജഗോപികളോടുകൂടി വൃന്ദാവനത്തിൽ വിഹരിച്ചു. സുഗന്ധമാലകളാലും ശുഭ്രവസ്ത്രങ്ങളാലും സ്വലംകൃതരായ ശ്രീകൃഷ്ണനും ബലരാമനും തങ്ങളുടെ ആരാധികകളായ ഗോപികളോടുചേൎന്നു് വൃന്ദാവന രമണീയതയെ ആസ്വദിച്ചു. രാമകൃഷ്ണന്മാർ രണ്ടുപേരും ഒരേ സ്വരത്തിൽ അത്യുത്കൃഷ്ടതകരമായ ഗാനം ചെയ്തു് സകല ജീവജാലങ്ങരംക്കം പരമാനന്ദം നൽകി.

ഇപ്രകാരം സർവ്വേശ്വരനും സംഘവും പാടിയും ആടിയും വിഹരിക്കുന്ന അവസരത്തിൽ കുബേരഭൃത്യനായ ശംഖചൂഡൻ യാദൃഛികമായി അവിടെ വന്നുകൂടി. രാമകൃഷ്ണന്മാരുടെ ഗാനമാധുരിയിൽ മതിമയങ്ങി തങ്ങളെത്തന്നെ മറന്നിരുന്ന ഗോപികളിൽ ചിലരെ, ആ അവസരംനോക്കി ശംഖചൂഡൻ ധിക്കാരമായി അപഹരിച്ചുകൊണ്ടു നടന്നുതുടങ്ങി. ഗോപികരം കൃഷ്ണരാമന്മാരെ വിളിച്ചു അത്യുച്ചത്തിൽ കരഞ്ഞു. അപ്പോരം അവരെ രക്ഷിക്കാൻ ശ്രീകൃഷ്ണനും ബലരാമനും പുറകെ പാഞ്ഞു. അതു കണ്ടപ്പോരം ശംഖചൂഡൻ ഭയചകിതനായി ഗോപികളെ ഉപേക്ഷിച്ചിട്ടു് പ്രാണരക്ഷാർത്ഥം പലായനം ചെയ്തു. ശ്രീഭഗവാൻ ആ ദുഷ്ടനെ പിൻതുടൎന്നു് അവനെ പിടിച്ചു് ശിരോരത്നത്തോടുകൂടി ശിരച്ഛേദം ചെയ്തു. ആ രത്നത്തെ കൊണ്ടുവന്നു അഗ്രജന്ന സമർപ്പിച്ചു.



digitized by www.sreyas.in

## അദ്ധ്യായം 35

~~~~~~

മദവിഘൂർണ്ണിതലോചനഈഷ—
ന്മാനദ: സ്വസുഹൃദാം വനമാലീ
ബദരപാണ്ഡുവദനോ മൃദുഗണ്ഡം
മണ്ഡയൻ കനകകുണ്ഡലലക്ഷ്മ്യാ 24

യദുപതി: ദ്വിരദരാജവിഹാരോ
യാമിനീപതിരിവൈഷ ദിനാന്തേ
മുദിതവക്ത്ര ഉപയാതി ദുരന്തം
മോചയൻ വ്രജഗവാം ദിനതാപം 25

[അല്പമായ മദത്താൽ ചലിച്ചുകൊണ്ടിരിക്കുന്ന കണ്ണുകളോടുകൂടിയും, വനമാലയെ ധരിച്ചവനായും, കനകകുണ്ഡലങ്ങളുടെ ശോഭകൊണ്ട് മൃദുലങ്ങളായ കപോലങ്ങളെ അലങ്കരിക്കുന്നവനായും, ഇലന്തപ്പഴം പോലെ പാണ്ഡുരമായ വദനത്തോടുകൂടിയവനായും തന്റെ ബന്ധുക്കൾക്ക മാനത്തെ നൽകുന്ന മനോഹരരൂപത്തെ ധരിച്ചിരിക്കുന്നു.

ഗജരാജനെപ്പോലെ ഗമിക്കുന്നവനും സന്ധ്യാചന്ദ്രനെന്നപോലെ പ്രസന്നവദനനായുമിരിക്കുന്ന ഈ ശ്രീകൃഷ്ണൻ വ്രജപശുക്കളുടെ പകൽസമയത്തെ കഠിനസന്താപത്തെ നശിപ്പിച്ചുംകൊണ്ട് ഇതാ നമ്മുടെ സമീപത്തേക്ക വരുന്നു.]

### യുഗളഗീതം

ശ്രീശുകൻ പറഞ്ഞു:— കൃഷ്ണപ്രേമനിമഗ്നകളായ ഗോപികൾക്ക അരക്ഷണം പോലും കൃഷ്ണനെ പിരിഞ്ഞിരിക്ക വയ്യ. ശ്രീഭഗവാൻ പ്രഭാതത്തിൽ പശുക്കളെ തെളിച്ചുകൊണ്ട് വൃന്ദാവനത്തിലേക്ക പോകുമ്പോൾ അവരുടെ മനസ്സും കൂടെ പോവുകയായി. അവർ വിരഹതാപത്താൽ വാടി തളൎന്നു പോകും. വീണ്ടും പ്രിയതമദർശനം ലഭിക്കുന്നതുവരെ ഭാവാവേശത്തോടുകൂടിയ കൃഷ്ണകഥാലാപം ഒന്നു കൊണ്ടുമാത്രമാണ് അവർ ജീവനേയും ശരീരത്തേയും ചേൎത്തു നിലനിൎത്തിയതു്. പ്രാണപ്രിയൻ എവിടെയിരുന്നാലും അവൎക്ക മനക്കണ്ണാൽ കാണാനും വേണഗാനം സ്പഷ്ടമായി കേൾക്കാനും കഴിയും. അതെല്ലാം വൎണ്ണിച്ചു കേട്ടും കേൾപ്പിച്ചും പ്രേമാശ്രുക്കളൊഴുക്കിയും അവർ പകൽ സമയം മുഴുവൻ കഴിച്ചുകൂട്ടും. ഓരോ ഗോപിയായി പറയുകയാണ്:—

ഗോപികളെ! വാമകരവും വാമകവിൾത്തടവുംചേൎത്തു് പുരികക്കൊടികളെ മനോഹരമായി ചലിപ്പിച്ചുകൊണ്ട് അധരാഗ്രത്തിൽ വെച്ചിരിക്കുന്ന വേണുവിന്റെ ദ്വാരങ്ങളെ അതിമൃദുലങ്ങളായ കൈവിരലുകളാൽ അടച്ചും തുറന്നും മുകുന്ദൻ

digitized by www.sreyas.in
~~~~~~

ദിവ്യവേണുഗാനം ചെയ്യുന്നു. വിമാനങ്ങളിൽ സ്വഭർത്താക്കന്മാരോടുകൂടി അതു നോക്കിനിൽക്കുന്ന ദേവനാരികൾ അപ്പോൾ വിസ്മയഭരിതകളായിത്തീരുന്നു. മന്മഥവികാരം അസഹ്യമായിട്ട് വസ്ത്രാഞ്ചലം അഴിഞ്ഞുവീഴുന്നതും കൂടി അവർ അറിയുന്നില്ല. ക്രമേണ ആ ഗാനമാധുരിയിൽ മയങ്ങി അവർ മോഹിച്ചു വീഴുന്നു.

സഖികളെ! വേണുഗാനമാധുര്യമറിഞ്ഞാസ്വദിക്കാൻ കഴിവുള്ള ദേവികൾ മോഹിച്ചതിൽ ആശ്ചര്യമില്ല. അതിലുമധികം ആശ്ചര്യം കേൾക്കുവിൻ. വേണുവിനെ അധരത്തോടുചേർത്ത് മുഖം അല്പം കുനിച്ച് മുദുസ്മേരവദനനായി, ചലിക്കാത്ത മിന്നലെന്നപോലെ ശോഭിക്കുന്ന ലക്ഷ്മീദേവിയെ മാറിൽ ധരിച്ചുകൊണ്ട് നന്ദകുമാരൻ സാവധാനം വേണുഗാനം തുടങ്ങുന്നു. അതുകേട്ട് ദൂരത്തു മേഞ്ഞുകൊണ്ടിരുന്ന വിശേഷജ്ഞാനമില്ലാത്ത പശുക്കൾ കടിച്ചെടുത്തപുല്ല് തിന്നാൻ മറന്ന് ഗാനത്തിൽ മോഹിച്ച് ചെവിയുയർത്തി, കണ്ണുചിമ്മി ചിത്രത്തിലെന്നപോലെ നിൽക്കുന്നു!

സഖികളെ! ചേതനവർഗ്ഗത്തെ അപേക്ഷിച്ച് അചേതനങ്ങൾ മോഹിക്കുന്നതല്ലെ അധികം ആശ്ചര്യം? പീലികളും മനയോലയും പച്ചിലകളും കൊണ്ട് മല്ലവേഷം ധരിച്ച് ജ്യേഷ്ഠനോടുകൂടി വനത്തിൽ സഞ്ചരിക്കുന്ന മുകുന്ദൻ ഒരുസമയം അകന്നുപോയ പശുവൃന്ദങ്ങളെ വരുത്താനായി അത്ഭുതവേണുഗാനം ചെയ്യുന്നു. ആ ശബ്ദമെത്തുന്ന സ്ഥലത്തുള്ള നദികൾ പെട്ടെന്ന് ഒഴുക്കുനിലച്ച് നിശ്ചലകളായിത്തീരുന്നു. അതുകണ്ടാൽ അവ ഭഗവാന്റെ ചരണപങ്കജധൂളി കാററിൽ പറന്നുവന്നു ഞങ്ങൾക്കും ലഭിക്കുകയില്ലേ എന്നാഗ്രഹിച്ചു നിൽക്കുന്നുവോ എന്നുതോന്നും.

സഖികളെ! ഒഴുകുന്ന നദികളുടെ കാര്യമിരിക്കട്ടെ. സ്ഥാവരങ്ങൾക്കു വികാരം സംഭവിക്കുന്ന ആശ്ചര്യം കേൾക്കുവിൻ. ലക്ഷ്മീദേവി ശ്രീനാരായണനെയെന്നപോലെ ശ്രീകൃഷ്ണനെ അനുഗമിക്കുന്ന സുകൃതികളായ ഗോപന്മാർ നാഥന്റെ പരാക്രമലീലകളെ സ്തുതിച്ചു ഗാനം ചെയ്തുകൊണ്ടിരിക്കുമ്പോൾ പ്രഭു വേണുഗാനം ചെയ്ത്, ദൂരെപ്പോയ പശുക്കളെ ആഹ്വാനം ചെയ്യുന്നു. ആ ശബ്ദം കേട്ട് സ്ഥാവരങ്ങളായ വൃക്ഷലതാദികൾ പെട്ടെന്ന് ആനന്ദാധിക്യത്താലെന്നപോലെ പൂർവ്വാധികം പുഷ്പഫലങ്ങളെ പ്രദർശിപ്പിക്കുന്നു. രോമാഞ്ചമുണ്ടായാലെന്നപോലെ അടിമുതൽ മുടി വരെ തളിരുകളും പൂമൊട്ടുകളും കാണപ്പെടുന്നു. അവയുടെ ഭാരാധിക്യത്താൽ തലതാഴ്ത്തിയ കൊമ്പുകൾ മഹാപുരുഷനെ നമസ്കരിക്കുന്നുവോ എന്നു തോന്നും. അവയുടെ ആനന്ദം ഉള്ളിലൊതുങ്ങാതെ മധുധാരകളുടെ രൂപത്തിൽ പുറത്തേക്കു വർഷിക്കുന്നു. ഇതാശ്ചര്യമല്ലയോ?

ഗോപികളെ! വ്രജേശ്വരൻ മനോഹരമായ തിലകം ധരിച്ചു വനത്തിൽ സഞ്ചരിക്കുമ്പോൾ വനമാലയിലുള്ള തുളസിയുടെ ദിവ്യഗന്ധത്താൽ ആകർഷിക്കപ്പെട്ട വണ്ടുകൾ മധുമത്തകളായി സംഘംചേർന്ന് മൂളുന്നു. ആ ശബ്ദത്തിനനുസരിച്ച് ശ്രീകൃഷ്ണൻ മധുരമായി വേണുഗാനം ചെയ്യുന്നു. അതുകേട്ടു മോഹിച്ചു സാരസം

digitized by www.sreyas.in

ഹംസം മുതലായ പക്ഷികഠം കൃഷ്ണസമീപത്തേക്കു വന്നു് നിശ്ശബ്ദമായി ശ്വാസമടക്കി കണ്ണടച്ചു് ശ്രീഹരിയെ ഉപാസിക്കുന്നു, എന്താശ്ചര്യം!

ഹേ വ്രജദേവികളെ! എല്ലാററിലുമൊരതിശയം കേഠംക്കുവിൻ. പൂമാലകളാകുന്ന കണ്ഠാഭരണങ്ങളാൽ പ്രശോഭിതനായി ബലരാമനോടുകൂടി ഗോവർദ്ധന സാനുക്കളിൽ വിഹരിക്കുന്ന ശ്രീകൃഷ്ണൻ വിശ്വം മുഴുവനും ആനന്ദിക്കട്ടെയെന്ന സങ്കല്പത്താൽ വേണുഗാനം ചെയ്യുന്നു. അപ്പോഠം ആകാശത്തിൽ മേഘങ്ങഠം മേഘശ്യാമനെ അതിക്രമിക്കരുതെന്നു കരുതി തങ്ങളുടെ ഗർജ്ജനത്തെ വേണുഗാനത്തിലും ചെറുതാക്കി മന്ദംമന്ദം അനുശബ്ദിക്കുന്നു. സർവ്വഭൂതസുഹൃത്തായ പ്രഭുവിനോടുള്ള ആദരാതിശയത്താൽ തന്തിരുവടിക്കു് വെയിലേല്ക്കാതെ തങ്ങളുടെ ശരീരം കൊണ്ടു കുട പിടിക്കയും ചെയ്യുന്നു.

ഹേ യശോദെ! ഭവതിയുടെ പുത്രൻ ഭൂമിയിലുള്ള ചരാചരങ്ങളേയും അന്തരീക്ഷത്തിലുള്ള മേഘാദികളേയും സ്വർഗത്തിലുള്ള ദേവാദികളേയും മാത്രമല്ല വേണുഗാനം കൊണ്ടു മോഹിപ്പിച്ചതു്. ശ്രീകൃഷ്ണൻ ബഹുപ്രകാരത്തിലുള്ള ആരോഹണാവരോഹണക്രമങ്ങളോടുകൂടി വേണുഗാനം ചെയ്യുന്നതിൽ അതുല്യനാണു്. അതു മററാരും പഠിപ്പിച്ചതല്ല, സ്വയം ശിക്ഷിതനാണു് എന്നതാണു് ഏററവും അത്ഭുതം. ശബ്ദജാലങ്ങളുടെ സ്രഷ്ടാക്കളെന്നു പറയപ്പെടുന്ന ബ്രഹ്മാവു്, ശ്രീശിവൻ, ദേവേന്ദ്രൻ മുതലായ ഈശ്വരന്മാർ ആ വേണുഗാനം കേഠംക്കുമ്പോഠം അതിന്റെ ലക്ഷണങ്ങളൊന്നും തന്നെ മനസ്സിലാക്കാൻ കഴിയാതെ ലജ്ജിച്ചു തലതാഴ്ത്തി തങ്ങളുടെ സംഗീതജ്ഞാനത്തെക്കുറിച്ചുണ്ടായിരുന്ന മിഥ്യാഭിമാനമുപേക്ഷിക്കുന്നു.

സഖികളെ! ശ്യാമസുന്ദരൻ ധ്വജവജ്രാങ്കുശാദി ചിഹ്നങ്ങളാലലംകൃതമായ് പാദാംബുജങ്ങഠം കൊണ്ടു് സഞ്ചരിച്ചു്, കാറിനങ്ങളായ പശുക്കളെമ്പുകഠംതട്ടി വ്രജഭൂമിക്കു നേരിട്ട ദുഃഖത്തെ ശമിപ്പിച്ചു് വേണുഗാനം തുടങ്ങുമ്പോഠം ആ മോഹനദൃശ്യം നമ്മുടെ മനക്കണ്ണിൻമുമ്പിൽ തെളിഞ്ഞു വിളങ്ങുന്നു. നമ്മുടെ സർവ്വേന്ദ്രിയങ്ങളും പ്രേമാധിക്യത്താൽ ശിഥിലമാകുന്നു. ബാഹ്യസ്മൃതി നിശ്ശേഷം നശിച്ചു് നാം സ്തംഭിച്ചു പോകുന്നു. നാമെന്തുചെയ്യട്ടെ!

സഖികളെ! ശ്രീകൃഷ്ണൻ ഇഷ്ടതോഴന്റെ തോളിൽ തല ചായ്ച്ചു് വേണുഗാനം ചെയ്തു പശുക്കളെ ആഹ്വാനം ചെയ്യുന്നതുകേട്ടു് ഓടിവരുന്ന പശുക്കളോടൊപ്പം വനത്തിലെ കൃഷ്ണസാരങ്ങഠം പതിപുത്രാദികളേയുമുപേക്ഷിച്ചു ഗാനമോഹിതകളായി കൃഷ്ണനെ പിൻതുടരുന്നു. അത്രത്തോളം സൌഭാഗ്യം നമുക്കു കിട്ടുന്നില്ലല്ലോ!

സഖികളെ! ശ്യാമമോഹനൻ വ്രജത്തിലേക്കു മടങ്ങിവരാറായി. തന്റെ ചങ്ങാതിമാരെ വിനോദിപ്പിച്ചുകൊണ്ടു് യമുനയിൽ ക്രീഡ കഴിഞ്ഞു കരക്കുകയറി സുഗന്ധശീതളമായ മന്ദവായുവും ദേവഗണങ്ങളുടെ പുഷ്പവർഷവുമേററു് മഹാരാജാവിന്റെ എഴുന്നള്ളത്തിനേയുമതിശയിക്കുന്ന വിധത്തിൽ തിരിച്ചുവരുന്നു. അതാ കൃഷ്ണൻ ദൂരത്തിൽ വന്നുകൊണ്ടിരിക്കുന്നു. പശുക്കളെമുമ്പിൽ നടത്തിക്കൊണ്ടു് മനോഹരമായി

digitized by www.sreyas.in

വേണുഗാനം ചെയ്യുന്നു. ഇതാ അടുത്തെത്തിക്കഴിഞ്ഞു. പകൽ മുഴുവനും കാടുകളിൽ അലഞ്ഞതിനാൽ തിരുമേനി ക്ഷീണിച്ചിരിക്കുന്നു. മാലകളിൽ ഗോധൂളി വ്യാപിച്ചിരിക്കുന്നു. തിരുമുഖത്തു് സ്വേദകണങ്ങൾ പൊടിഞ്ഞിരിക്കുന്നു. ദേവകിയെന്നുകൂടി പേരുള്ള യശോദയിൽ ജനിച്ച ശ്രീകൃഷ്ണചന്ദ്രൻ നമ്മുടെ കണ്ണുകൾക്കു് ഉത്സവം നൽകിക്കൊണ്ടു് ഇതാ വേഗംനടന്നുവരുന്നു. നമ്മോടുള്ള വാത്സല്യസൂചകമായി കണ്ണുകൾ അങ്ങുമിങ്ങും ചലിക്കുന്നു, വനമാലകൾ ആടുന്നു. കുണ്ഡലകാന്തിയാൽ കവിൾത്തടങ്ങൾ പ്രകാശിക്കുന്നു. മദയാനയെപ്പോലെയുള്ള ആ വരവു് ആരെത്തന്നെ ആനന്ദിപ്പിക്കയില്ല! കെട്ടിയിട്ട പശുക്കളെപ്പോലെ വ്രജത്തിൽ വിരഹതാപത്താൽ ദഹിക്കുന്ന നമ്മെ സമാശ്വസിപ്പിക്കാനായി ശ്യാമൻ ഇതാ എത്തിക്കഴിഞ്ഞു.

ഇപ്രകാരം പകൽ കൃഷ്ണനെ കാണാത്ത നേരമെല്ലാം കൃഷ്ണനെപ്പററിത്തന്നെ ഇടവിടാതെ പറഞ്ഞും കേട്ടും ചിന്തിച്ചും സംഘംചേർന്നു് ഗാനംചെയ്തും കൃഷ്ണൻവേണ്ടിമാത്രം ജീവധാരണംചെയ്ത ആ മഹാഭാഗ്യവതികൾ സർവ്വദാ കൃഷ്ണമയികളായി ഭവിച്ചു.

# അദ്ധ്യായം 36

ഏവം കകുദ്മിനം ഹത്വാ സ്തൂയമാനഃ സ്വജാതിഭിഃ
വിവേശ ഗോഷ്ഠം സബലോ ഗോപീനാം നയനോത്സവഃ 15

[ഇപ്രകാരം വൃഷഭാസുരനെ കൊന്നിട്ടു് തൻെറ കൂട്ടുകാരാൽ സ്തുതിക്കപ്പെട്ടവനായി ബലരാമനോടുകൂടി, ഗോപികളുടെ നയനങ്ങൾക്കു ഉത്സവത്തെ പ്രദാനം ചെയ്യുന്നവനായി കൃഷ്ണൻ ഗോകുലത്തിൽ പ്രവേശിച്ചു.]

## അരിഷ്ടവധം, നാരദകംസസമാഗമം, അക്രൂരദൌത്യം

ശ്രീശുകൻപറഞ്ഞു:- ശ്രീഭഗവാൻെറ നിരന്തര ദർശനത്തിലും സംരക്ഷണത്തിലും ഗോകുലവാസികൾ സുഖസംതൃപ്തരായിരിക്കുന്നതു് അരിഷ്ടൻഎന്ന ഒരസുരനു സഹിച്ചില്ല. ഭഗവത്പ്രേമികൾ കീർത്തനാദികൾചെയ്തു്, തങ്ങൾ സ്വയം ആനന്ദിച്ചു് ലോകത്തേയും ആനന്ദിപ്പിക്കുന്നതു കാണുമ്പോൾ ദുഷ്ടന്മാർ അസൂയപ്പെട്ടു് അവരെ ദ്രോഹിക്കാൻ മുതിരുന്നതു സഹജമാണു്. താനും നശിച്ചു് അന്യരേയും നശിപ്പിക്കുന്നതു് ദുർജ്ജനസ്വഭാവമാണല്ലോ. അരിഷ്ടൻ ഭീമാകാരമായ ഒരു കാളയുടെ വേഷത്തിൽ ഗോകുലത്തിൽ പ്രവേശിച്ചു് ഘോരമായി മുക്കറയിട്ടുപാഞ്ഞുകൊണ്ടു് വ്രജവാസികളെയാകമാനം പരിഭ്രാന്തരാക്കി. പശുക്കൾ എങ്ങോട്ടെന്നില്ലാതെ വാലുംപൊക്കി പേടിച്ചോടി. എല്ലാവരും 'കൃഷ്ണ കൃഷ്ണ' എന്നു വിളിച്ചുകൊണ്ടു്

digitized by www.sreyas.in

അഭയപ്രദനായ ഗോവിന്ദനെ ശരണം പ്രാപിച്ചു. ഭഗവാൻ സ്വജനങ്ങളെ ആശ്വസിപ്പിച്ചിട്ട് ആ ദുഷ്ടന്റെ നേർക്കടുത്തു. ഇപ്പോൾ കുത്തിക്കൊല്ലുമെന്ന മട്ടിൽ ആ ദുഷ്ടജന്തു പാഞ്ഞു വന്നു. സർവ്വശക്തൻ അവന്റെ കൊമ്പുകളിൽപിടിച്ചു വീഴ്ത്തി, തൃപ്പാദംകൊണ്ടു ചവുട്ടി ആ ലോകോപദ്രവിയുടെ കൊമ്പുകളെ പിഴുതെടുത്ത് അതുകൊണ്ടുതന്നെ അവനെ അടിച്ചുകൊന്നു. അവന്റെ നാശത്തിൽ സന്തോഷിച്ച ദേവന്മാർ പുഷ്പവർഷം ചെയ്തു സ്തുതിച്ചു.

അനന്തരം അടുത്തൊരു ദിവസം ശ്രീനാരദഭഗവാൻ കംസന്റെ സമീപം എഴുന്നെള്ളി ഇപ്രകാരം പറഞ്ഞു:— "കംസ! പണ്ടു നീ വധിക്കാൻ ശ്രമിച്ച കന്യക യശോദയുടെ പുത്രിയായിരുന്നു. ദേവകിയുടേതല്ല. ദേവകിക്കു ജനിച്ചതു പുത്രനായിരുന്നു. വസുദേവർ നിന്നെ പേടിച്ച് ആ ശിശുവിനെ സ്വമിത്രമായ നന്ദനെ ഏല്പിച്ചു. കൃഷ്ണൻ ദേവകിയുടെ പുത്രനും രാമൻ രോഹിണിയുടെ പുത്രനുമാകുന്നു. അവർ രണ്ടുപേരുമാണ് നിന്റെ ആൾക്കാരെയെല്ലാം വധിച്ചതു്." അതുകേട്ടക്ഷണം താമസം, കംസൻ വസുദേവരെ കൊല്ലാൻ വാളെടുത്തു. അപ്പോൾ ശ്രീനാരദർ 'നിന്റെ അന്തകൻ വസുദേവരല്ലല്ലോ, വസുദേവപുത്രന്മാരായ കൃഷ്ണരാമന്മാരാണ്" എന്നു പറഞ്ഞു തടുത്തു. എന്നിട്ടും അരിശം തീരാഞ്ഞ് കംസൻ വസുദേവരേയും ദേവകിയേയും ഇരുമ്പുചങ്ങലകൊണ്ടു ബന്ധിച്ചിട്ടു.

കംസൻ രാമകൃഷ്ണന്മാരെ വധിക്കാനുള്ള ഉപായങ്ങൾ ആലോചിച്ചു നിശ്ചയിച്ചു. കേശിയെന്ന അസുരനോട് ഉടനെ ഗോകുലത്തിൽപോയി രാമകൃഷ്ണന്മാരെ കൊല്ലുവാൻ ആജ്ഞാപിച്ചയച്ചു. ചാണൂരമുഷ്ടികാദി മല്ലന്മാരെ വരുത്തി പറഞ്ഞു: "എന്റെ മരണത്തിനു ഹേതുവായ വസുദേവരുടെ പുത്രന്മാരായ രാമനും കൃഷ്ണനും നന്ദഗോകുലത്തിലുണ്ടത്രേ. അവരെ ഞാനിവിടെ വരുത്താം. നിങ്ങൾ അവരെ മല്ലയുദ്ധംചെയ്തു കൊല്ലണം. വേഗം മല്ലരംഗം തയ്യാറാക്കുക. നാലുഭാഗത്തും കാണികൾക്കിരിക്കാനുള്ള മഞ്ചങ്ങൾ ഉണ്ടാക്കണം. യുദ്ധത്തിൽ ആ രണ്ടുകുട്ടികളും മരിക്കുന്നതു് നാട്ടുകാരെല്ലാം കണ്ടുരസിക്കട്ടെ."(തന്റെ മരണത്തിനുള്ള രംഗസംവിധാനമാണ് താൻ സങ്കൽപിച്ചതെന്നു് മൂഢനായ കംസനറിഞ്ഞില്ല!) അനന്തരം കുവലയാപീഡമെന്ന ഘോരമദയാനയുടെ ആനക്കാരനോട് "നീ ആനയെ രംഗദ്വാരത്തിൽ നിർത്തണം. രാമകൃഷ്ണന്മാർ വരുന്ന വഴിക്കുവെച്ച് ആനയെക്കൊണ്ട് അവരെ കൊല്ലിക്കണം," എന്നു് ശട്ടംകെട്ടി.

പിന്നീട് ആരും സംശയിക്കാത്ത തരത്തിൽ രാമകൃഷ്ണന്മാരെ മധുരയിലേക്കു കൂട്ടിക്കൊണ്ടു വരുവാൻ ഉപായമാലോചിച്ചു. സാധുശീലനായ അക്രൂരൻ തന്നെ അതിനു പററിയ ആളെന്നു തീരുമാനിച്ചു വിളിച്ചു വരുത്തി പറഞ്ഞു:— അല്ലയോ അക്രൂര! ദാതാക്കളിൽവെച്ച് ശ്രേഷ്ഠനെന്നു പ്രസിദ്ധനായ അങ്ങ് എനിക്കൊരുപകാരം ചെയ്യണം. ഭോജവൃഷ്ണികളിൽവെച്ച് എനിക്കു വിശ്വസ്തനും ഹിതകാരിയുമായി അങ്ങയെപ്പോലെ മററൊരാളെ ഞാൻ കാണുന്നില്ല. അങ്ങു സാധിച്ചുതരേണ്ടതായ കാര്യം വളരെ ഗൌരവമേറിയതാണ്. നന്ദവ്രജത്തിൽ പോയി അവിടെ വളർന്നു വരുന്ന വസുദേവപുത്രന്മാർ രണ്ടുപേരേയും ഉടനെ കൂട്ടിക്കൊണ്ടുവരണം. അതിനായി

digitized by www.sreyas.in

എന്റെ സ്വന്തം തേർ തന്നെ കൊണ്ടുപോയ്ക്കൊൾക. ദേവന്മാർ വൈകുണ്ഠനാഥനെ ആശ്രയിച്ചപേക്ഷിച്ചതിന്റെ ഫലമായി എന്നെ വധിക്കാൻ പിറന്നവരാണത്രെ അവർ. ഇവിടെ ധനുർയാഗം ആരംഭിക്കാൻ പോകുന്നുവെന്നും അതിനായി ഗോരസാദിഉപായനങ്ങളും കൊണ്ടുവരണമെന്നും നന്ദാദികളേയുമറിയിച്ച് അവരോടും വരാൻ പറയണം. ആ ബാലന്മാർ മല്ലരംഗത്തിൽ പ്രവേശിക്കുന്നതിനു മുമ്പുതന്നെ ഞാൻ മദയാനയെക്കൊണ്ട് അവരെ വധിപ്പിക്കും. അതിൽനിന്ന് ഒരുപക്ഷേ രക്ഷപ്പെട്ടാൽ മല്ലവീരന്മാരെക്കൊണ്ടു നിശ്ചയമായും അന്ത്യം വരുത്തും. അതുകാണുമ്പോൾ ഹൃദയം തകരുന്ന വസുദേവരേയും സകലബന്ധുക്കളേയും ഞാൻ തന്നെ നിഗ്രഹിക്കും. പിതാവായ ഉഗ്രസേനൻ വൃദ്ധനാണെങ്കിലും രാജ്യമോഹിയായ ശഠനാണ്. അതിനാൽ അച്ഛനാണെങ്കിലും ഞാൻ വധിക്കതന്നെചെയ്യും. കൂടാതെ എന്റെ ശത്രുക്കളായ ദേവകൻ മുതലായവരേയും കൊന്നൊടുക്കും. അങ്ങനെ എനിക്കു ശത്രുക്കളായി ഈ ഭൂമിയിൽ ആരുമില്ലെന്നു വരുത്തും. അനന്തരം എന്റെ ഗുരുവായ ജരാസന്ധൻ, പ്രിയസഖാവായ ദ്വിവിദൻ, ശംബരൻ, നരകൻ ബാണൻ എന്നിവരോടുചേർന്ന് ദേവപക്ഷപാതികളായവരെയെല്ലാം നശിപ്പിച്ച് ഈ ഭൂമണ്ഡലം മുഴുവൻ ഞാൻ അടക്കിഭരിക്കും. ഇതെല്ലാം രഹസ്യമായിരിക്കട്ടെ. ബാലന്മാർക്കു കാണാൻ കൌതുകമുള്ള ധനുർയാഗം, മധുരാനഗരഭംഗി എന്നിവയെ കാണാനെന്നുമാത്രം പറഞ്ഞ് അവരെ കൂട്ടിക്കൊണ്ടുവരു.''

അക്രൂരൻ പറഞ്ഞു:— ''രാജൻ! ആത്മരക്ഷയ്ക്കാവശ്യമായ നടപടികൾ വേണ്ടതു തന്നെ. പക്ഷെ അതിൽ അധികം ആവേശം കൊള്ളരുതു്. വിജയത്തിലും അപജയത്തിലും സമഭാവനയാണ് വേണ്ടതു്. നമുക്കു പ്രവൃത്തിക്കാമെന്നേയുള്ളു. ഫലം തരേണ്ടതു് ഈശ്വരനാണ്. മനുഷ്യർ ഓരോ മനോരഥ സാദ്ധ്യത്തിനായി പ്രയത്നിക്കുന്നു. ഫലം അനുകൂലമായാൽ സന്തോഷിക്കുന്നു, മറിച്ചായാൽ ദുഃഖിക്കുന്നു. ഏതായാലും രാജാവായ അങ്ങയുടെ കൽപന ഞാൻ അനുസരിക്കാം.'' ഇപ്രകാരം പറഞ്ഞിട്ട് അക്രൂരൻ യാത്രക്കൊരുങ്ങാനായി സ്വഭവനത്തിലേക്കു പോയി.

## അദ്ധ്യായം 37

ത്വാമീശ്വരം സ്വാശ്രയമാത്മമായയാ
വിനിർമ്മിതാശേഷവിശേഷകൽപനം
ക്രീഡാർത്ഥമദ്യാത്തമനുഷ്യവിഗ്രഹം
നതോസ്മി ധുര്യം യദുവൃഷ്ണിസാത്വതാം 24

[ഈശ്വരനും സ്വാശ്രയഭൂതനും സ്വാധീനയായ മായകൊണ്ട് ദേവമനുഷ്യാദി സകലഭേദങ്ങളേയും സൃഷ്ടിക്കുന്നവനും, ലോകാനുഗ്രഹാർത്ഥം സ്വീകരിച്ച മനുഷ്യവിഗ്രഹത്തോടുകൂടിയവനും യദുവൃഷ്ണിശ്രേഷ്ഠന്മാരിൽ വെച്ചുത്തമനുമായ അങ്ങയെ ഞാൻ (നാരദൻ) നമസ്കരിക്കുന്നു.]

digitized by www.sreyas.in

## കേശിവധം, നാരദസ്തുതി, വ്യോമാസുരവധം

ശ്രീശുകൻ പറഞ്ഞു:—കംസഭൃത്യനായ കേശി പർവ്വതാകാരമായ ഒരു കുതിരയുടെ വേഷം ധരിച്ച് ഗോകുലത്തിൽ കടന്നുവന്നു. അവനു് ആയുധങ്ങളൊന്നിനാലും മരണം സംഭവിക്കുകയില്ലെന്നു വരമുണ്ടായിരുന്നു. ദേവന്മാർ പോലും അവന്റെ പേരുകേൾക്കുമ്പോൾ പേടിച്ചു വിറയ്ക്കുമായിരുന്നു. അവൻ ഗോകുലത്തിൽ അങ്ങോട്ടുമിങ്ങോട്ടും പാഞ്ഞും സടകളാൽ മേഘങ്ങളെ പറപ്പിച്ചും ഭയങ്കരശബ്ദം പുറപ്പെടുവിച്ച് സകലജീവികളേയും ഭയസംഭ്രാന്തരാക്കിക്കൊണ്ടു് തന്റെ ലക്ഷ്യമായ ശ്രീകൃഷ്ണനെവിടെയെന്നു തിരഞ്ഞു. അപ്പോൾ അരവിന്ദാക്ഷൻ മുമ്പിൽ പ്രത്യക്ഷനായി അവന്റെ കാലിൽപിടിച്ചുയർത്തി ചുഴററി നൂറുവിൽപ്പാടു ദൂരെ വലിച്ചെറിഞ്ഞു. അവൻ മോഹാലസ്യപ്പെട്ടുവീണു. വീണ്ടും ബോധം വന്നപ്പോൾ ക്രുദ്ധനായി വായും പൊളിച്ച് ശ്രീഹരിയുടെനേക്കു പാഞ്ഞടുത്തു. അവൻെറ തുറന്ന വായ്ക്കകത്തേക്കു് ശ്രീകേശവൻ ഇടത്തെ തൃക്കരം കടത്തി. അപ്പോൾ അസുരൻെറ വായ്ക്കകം പഴുപ്പിച്ച ലോഹസ്പർശത്താലെന്നപോലെ ചുട്ടുനീറി. തൽക്ഷണം ഭഗവത്കരം വായ്ക്കകത്തു് വൃദ്ധിയെ പ്രാപിച്ച് അവൻെറ പ്രാണസഞ്ചാരം നിശ്ശേഷം തടഞ്ഞു. ഏതാനും നിമിഷങ്ങൾക്കകം അവൻ കയ്യുംകാലുമിട്ടടിച്ചു് മരിച്ചുവീണു. ഭഗവാൻ അവൻെറ വായിൽ നിന്നും തൃക്കൈയെടുത്തിട്ട് വിശേഷവിധിയായി ഒന്നും ചെയ്യാത്ത മട്ടിൽ സ്വസ്ഥനായി നിലകൊണ്ടു. ദേവന്മാരാകട്ടെ, ആശ്ചര്യഭരിതരായി പുഷ്പവർഷം ചെയ്തു പ്രഭുവിനെ സ്തുതിച്ചു.

അനന്തരം ഭാഗവത പ്രവരനായ ശ്രീനാരദമഹർഷി ഭഗവാനെ രഹസ്യമായി ദർശിച്ച് ഇപ്രകാരം സ്തുതിച്ചു:— "കൃഷ്ണ കൃഷ്ണ! അപ്രമേയാത്മൻ! യോഗേശ, ജഗദീശ്വര, വാസുദേവ, പ്രഭോ! കാഷ്ഠങ്ങളിൽ ജ്യോതിസ്സെന്നപോലെ നിന്തിരുവടി സകല ഭൂതങ്ങളിലും ഗൂഢനായും ഗുഹാശയനായും സാക്ഷിയായും നിയന്താവായും ആത്മാവായും വിളങ്ങുന്നു. നിന്തിരുവടിക്കു അന്യമായ ആധാരമില്ല. സൃഷ്ട്യാദികൾ അവിടുത്തെ മായയെക്കൊണ്ടു ചെയ്യിച്ച് അവിടുന്നു സാക്ഷിമാത്രനായിരിക്കുന്നു. ഇപ്പോൾ സാക്ഷാത്തായവതരിച്ച് ദുഷ്ടനിഗ്രഹവും സാധുസംഗ്രഹവും ചെയ്തു് ലോകമര്യാദകളെ നിലനിർത്തുന്നു. ഏതൊരുവൻെറ പേരുകേൾക്കുന്നമാത്രയിൽ ദേവന്മാർ സ്വർഗ്ഗം വിട്ടോടി ഒളിക്കുന്നുവോ, ആ കേശിയെ നിന്തിരുവടി അനായാസമായി നിഗ്രഹിച്ചുവല്ലോ. ഇനി ചാണൂരമുഷ്ടികാദിമല്ലന്മാർ, കംസൻ. യവനൻ, മുരൻ, നരകൻ എന്നിവരുടെ വധം, പാരിജാതാപഹരണം, വീരകന്യകമാരുടെ ഉദ്വാഹം, നൃഗമോക്ഷം, സ്യമന്തകാദാനം, ഗുരുവിൻെറ മൃതപുത്രാനയനം, പൌണ്ഡ്രകമോക്ഷം, വാരാണസീദഹനം, ധർമ്മപുത്രരുടെ രാജസൂയത്തിൽ ശിശുപാലവധം, ദന്തവക്ത്രവധം, അർജ്ജുനസാരഥ്യം ചെയ്തു് ഭൂഭാരഹരണം, മുതലായ അനേകം അത്ഭുതലീലകളെ ഞാൻ കാണും. വിശുദ്ധവിജ്ഞാനഘനനും മായാതീതനുമായ നിന്തിരുവടിയെ ഞങ്ങൾ ശരണം പ്രാപിക്കുന്നു." ഇപ്രകാരം ഭഗവദ്ദർശനത്താൽ ആനന്ദചിത്തനായി ഭഗവാനെ നമസ്കരിച്ച് ഭഗവദനുജ്ഞയോടുകൂടി ശ്രീനാരദർ മടങ്ങിപ്പോയി.

digitized by www.sreyas.in

ശ്രീ ഗോവിന്ദൻ പശുപാലനം ചെയ്തും വ്രജവാസികളെയെല്ലാം ആനന്ദിപ്പിച്ചും വയസ്യരോടുകൂടി ക്രീഡിച്ചും കാലംകഴിച്ചു. ഒരുദിവസം ഭഗവാനും കൂട്ടുകാരും ഗോവർദ്ധനസാനുവിൽ ഒളിച്ചു കളിച്ചുകൊണ്ടിരുന്നു. ചിലർ കള്ളന്മാരായും ചിലർ രാജഭടന്മാരായും ചിലർ പശുക്കളായും നടിച്ചു് നിർഭയം ക്രീഡിച്ചു. അപ്പോൾ വ്യോമൻ എന്ന അസുരൻ ഒരു ഗോപവേഷത്തിൽ ആ കൂട്ടത്തിൽ കൂടി. പശുക്കളായി നടിച്ച അനേകം ബാലന്മാരെ പർവ്വതഗുഹയിൽ കൊണ്ടുപോയി ദ്വാരത്തെ കല്ലുകൊണ്ടു അടച്ചു. ശ്രീകൃഷ്ണൻ അവൻെറ തൊഴിൽ കണ്ടു് അവനെ കടന്നുപിടിച്ചു. അവൻ കുതറി രക്ഷപ്പെടാൻ ശ്രമിച്ചതെല്ലാം വിഫലമായി. ഭഗവാൻ ആ ദുഷ്ടനെ ഞെക്കിക്കൊന്നു് യമലോകത്തേക്കയച്ചിട്ടു് സ്വജനങ്ങളെ ഗുഹയിൽ നിന്നും മോചിപ്പിച്ചു. ഗോകുലത്തിൽ നടത്തിയ ആ അവസാനലീലയെ ഗോപന്മാരും ദേവന്മാരും സ്തുതിച്ചു.

## അദ്ധ്യായം 38

ന തസ്യ കശ്ചിദ്ദയിതഃ സുഹൃത്തമോ
ന ചാപ്രിയോ ദ്വേഷ്യ ഉപേക്ഷ്യ ഏവവാ
തഥാപി ഭക്താൻ ഭജതേ യഥാ തഥാ
സുരദ്രുമോ യദ്വദുപാശ്രിതോഽർത്ഥദഃ 22

[ഭഗവാനു് പ്രിയനായിട്ടോ ഉത്തമസുഹൃത്തായിട്ടോ, അല്ലെങ്കിൽ പ്രിയമില്ലാത്തവനായൊ, ദ്വേഷിക്കപ്പെടുവാനും ഉപേക്ഷിക്കപ്പെടുവാനും അർഹനായിട്ടോ ആരും തന്നെയില്ല. എങ്കിലും, കൽപകവൃക്ഷം ഉപാശ്രയിക്കുന്നവൎക്കു് അർത്ഥത്തെ ദാനം ചെയ്യുന്നതുപോലെ ഭഗവാനും തന്നെ ഭജിക്കുന്ന ഭക്തന്മാരെ അങ്ങോട്ടും ഭജിക്കുന്നു.]

### അക്രൂരൻെറ ഗോകുലയാത്ര.

ശ്രീശുകൻ പറഞ്ഞു:— മഹാമതിയായ അക്രൂരൻ പിറേറദിവസം അതിരാവിലെ കംസൻെറ രഥത്തിൽകയറി ഗോകുലത്തേക്കു തിരിച്ചു. ശ്രീകൃഷ്ണന്റെ ബദ്ധശത്രുവായ കംസൻെറ വരുതിയിൽ കഴിഞ്ഞ അക്രൂരനു് ഭഗവദ്ദർശനത്തിനു യോഗം വന്നുവല്ലോ. അംബുജേക്ഷണൻെറ പരമഭക്തനായ ആ ഭാഗ്യവാൻ മാർഗമദ്ധ്യേ ഇപ്രകാരം ആത്മഗതം ചെയ്തു:— "അഹോ! എനിക്കു കേശവദർശനം ലഭിക്കാൻ പോകയാണല്ലോ. അതു് ബ്രഹ്മാദികൾക്കും കൂടി കിട്ടാത്തതാണു്. ആ മഹാഭാഗ്യപ്രാപ്തിക്കുതക്കവണ്ണം ഞാനെന്തു മഹാസൽകൎമ്മം ചെയ്തുവോ, എന്തുൽകൃഷ്ടതപസ്സാചരിച്ചുവോ, മഹത്തായ എന്തു ദാനം ചെയ്തുവോ, എന്നറിയുന്നില്ല. എന്നെപ്പോലെ സദാ വിഷയങ്ങളെ മാത്രം ചിന്തിച്ചും പറഞ്ഞും അനുഭവിച്ചും കാലം കഴിക്കുന്നവനു് ഉത്തമശ്ലോകൻെറ ദർശനം കേവലം അസംഭവമാണു്. അധമനായ എനിക്കുപോലും

digitized by www.sreyas.in

അച്യുതദർശനം ലഭിക്കും എന്നുവന്നാൽ അതു സർവ്വേശ്വരന്റെ കാരുണ്യംകൊണ്ടു മാത്രമാണ്. നദീപ്രവാഹത്തിലകപ്പെട്ടു മരിക്കാൻപോകുന്ന പ്രാണികളിൽ ചില വ ദൈവകൃപയാൽ കരപററി രക്ഷപ്പെടുന്നില്ലെ, അതുപോലെയാണ്. പരിശുദ്ധ യോഗികൾ ഹൃദയത്തിൽ ധ്യാനിക്കുന്ന കൃഷ്ണാംഘ്രിപങ്കജം മാംസചക്ഷുസ്സുകൊണ്ടു കണ്ടുനമസ്കരിക്കാൻ പോകുന്ന എന്റെ സകല അമംഗലങ്ങളും നശിച്ചു് ജന്മം സഫലമാകും.

എങ്കിലും എന്തത്ഭുതം! കംസനു് എത്രയോ ഭൃത്യന്മാരുണ്ടു്. എന്നിട്ടും എന്നെയാണല്ലോ ഭഗവത്സമീപത്തേക്കയക്കാൻ തോന്നിയതു്. വാസ്തവത്തിൽ കംസൻ എന്നെ അനുഗ്രഹിച്ചിരിക്കുകയാണു്. സർവ്വാന്തര്യാമിയായ ഭഗവാന്റെ കാരുണ്യം തന്നെയായിരിക്കണം അതിനു കാരണം. യാതൊരു സർവ്വേശ്വരന്റെ ശ്രീമച്ചരണങ്ങളെ ആശ്രയിച്ചു് ആ നഖമണ്ഡലകാന്തിയാൽ ഘോരസംസാരാന്ധകാരത്തെ പൂർവ്വീകന്മാർ തരണം ചെയ്തുവോ, ആ പ്രഭുവാണു് ഇപ്പോൾ സാക്ഷാത്തായി ഗോകുലത്തിലെഴുന്നള്ളിയിരുന്നുകൊണ്ടു് ആ അംഘ്രിപത്മത്തെ എനിക്കു കാണിച്ചു തരാൻ പോകുന്നതു്. അഹോ, ഭഗവാന്റെ ശ്രീചരണങ്ങളുടെ മഹിമാതിശയം! ആ തിരുവടികളെ ബ്രഹ്മാവും രുദ്രനും ശ്രീദേവിയും പ്രഹ്ലാദനാരദാദികളായ ഭാഗവതോത്തമന്മാരും നിരന്തരം പൂജിക്കുന്നു. ആ കോമളപാദപല്ലവങ്ങൾ കാരുണ്യാധിക്യത്താൽ പശുക്കളെ കല്ലിലും മുള്ളിലും പിൻതുടരുന്നു! ആ ചരണപല്ലവങ്ങൾ ഭക്തപരാധീനതയാൽ ഗോപികളുടെ കുചകുങ്കുമത്തെ അലങ്കാരമായി ധരിക്കുന്നു!.

ദയാസാഗരനായ മുകുന്ദൻ എനിക്കു ദർശനം തരാൻ പോകയാണു്. അതിശോഭനങ്ങളായ കവിൾത്തടങ്ങളും ലക്ഷണമൊത്ത നാസികയും സ്മിതസുന്ദര കടാക്ഷവും ചെന്താമരക്കണ്ണുകളും ചുരുണ്ടുചുരുണ്ടു് മനോഹരങ്ങളായ അളകങ്ങളാൽ ആവൃതമായ തിരുമുഖവും ഞാൻ കാണും, നിശ്ചയം. എന്തെന്നാൽ ശുഭസൂചകമായി ഇതാ മൃഗങ്ങൾ എന്നെ വലംവെയ്ക്കുന്നു. സങ്കൽപമാത്രത്താൽ എന്തും സാധിക്കാൻ സമർത്ഥനായ വിഭു സർവ്വസൌന്ദര്യസാരമായ ഒരു സ്വരൂപമെടുത്തവതരിക്കുന്നതെന്തിനെന്നോ? എന്നെപ്പോലെയുള്ള നീചന്മാർക്കും നയനസാഫല്യം വരുത്തുവാൻ മാത്രമാണു്. തന്നെ മാത്രം ധനമായി കരുതുന്ന ഗോപികളുടെ ഗൃഹങ്ങളിലും പുണ്യവൃന്ദാവനപ്രദേശങ്ങളിലും ക്രീഡിച്ചുകൊണ്ടു് ആ കരുണാമൂർത്തി ഓരോ ലീലകളെ ചെയ്തു കാണിച്ചു് ചരാചരങ്ങളെ പുളകം കൊള്ളിക്കുന്നു. ശ്രീഭഗവാന്റെ ലീലകളേയും കല്യാണഗുണങ്ങളേയും ആരാണോ ആർദ്രചിത്തരായി കീർത്തിക്കുന്നതു്, ആരാണോ ശ്രദ്ധാഭക്തിപൂർവ്വം കേൾക്കുന്നതു്, അവരുടെ ജന്മം സഫലമാകുന്നു. ശ്രീകൃഷ്ണനെ വർണ്ണിക്കുന്ന വാക്കുകൾ മാത്രമാണു്, ലോകത്തിനു് ഉണർവും ശോഭയും പരിശുദ്ധിയും ഉണ്ടാക്കുന്നതു്. തന്മൂലം ദേവകിയിലവതരിച്ചു് വ്രജത്തിൽ വളന്നു് യശോവിസ്താരം ചെയ്യുന്ന ജഗന്നാഥനെ ദേവന്മാരും കീർത്തിക്കുന്നു.

മഹാത്മാക്കൾക്കെല്ലാം പരമഗതിയും ഗുരുവും ത്രൈലോക്യമോഹനനും നേത്രങ്ങൾക്കു മഹോത്സവപ്രദനും ലക്ഷ്മീമനോഹരനുമായ പുരുഷോത്തമനെയാ

digitized by www.sreyas.in

ണല്ലോ ഞാൻ കാണാൻ പോകുന്നതു്. കണ്ടയുടനെ ഞാൻ രഥത്തിൽ നിന്നിറങ്ങി ശ്രീകൃഷ്ണന്റേയും അഗ്രജന്റേയും പാദമൂലങ്ങളിൽ വീണു നമസ്കരിക്കും. അവരുടെ സഖാക്കളും വന്ദനീയർ തന്നെ. അവരേയും ഞാൻ നമസ്കരിക്കും. അപ്പോൾ ഭക്തദാസൻ തൃക്കരപങ്കജത്തെ എന്റെ ശിരസ്സിൽ വെച്ചനുഗ്രഹിക്കും. അതെല്ലാവർക്കും കിട്ടുന്നതാണോ, ഒരിക്കലുമല്ല. കാലസർപ്പഭീതരായി ശരണം പ്രാപിച്ചവർക്കും അഭയപ്രദാനം ചെയ്യുന്ന കയ്യാണു് അതു്. ഇന്ദ്രനും മഹാബലിക്കും സ്വർഗ്ഗാധിപത്യം കൊടുത്ത കയ്യാണതു്. ഗജേന്ദ്രനു് സാരൂപ്യമുക്തി കൊടുത്ത കയ്യാണതു്. സ്വജനങ്ങളെ രക്ഷിക്കാൻ ഗോവർദ്ധനം ചുമന്ന കയ്യാണതു്. രാസലീലയിൽ വ്രജരമണികളെ തലോടി ക്ഷീണംതീർത്ത കയ്യാണതു്.

ഞാൻ കംസന്റെ ദൂതനാണു്, ദുരുദ്ദേശത്തോടുകൂടി അയക്കപ്പെട്ടവനാണു്. അതിനാൽ ശത്രുവാണു്, എന്നു് ഒരു പക്ഷെ ഭഗവാൻ വിചാരിക്കുമോ? ഹേയു്, ഒരിക്കലുമില്ല. സർവ്വപ്രാണികളുടേയും മനോവ്യാപാരങ്ങളെ കണ്ടുകൊണ്ടിരിക്കുന്ന സർവ്വസാക്ഷിയല്ലേ തന്തിരുവടി? ''ഈ അക്രൂരൻ അശേഷം കാപട്യം കൂടാതെ എന്നെ സേവിക്കുന്ന ദാസനാണു്. അവനു ഞാനല്ലാതെ വേറെ ഗതിയില്ല''എന്നു് ഭഗവാൻ എന്നെപ്പററി ചിന്തിക്കും. അതിനാൽ തൃപ്പാദമൂലത്തിൽ തൊഴുതുനില്ക്കുന്ന എന്നെ നാഥൻ കൃപാദൃഷ്ടിയോടെ കടാക്ഷിക്കും. രണ്ടുതൃക്കൈകൊണ്ടും എന്നെ ചേർത്തുപിടിച്ചാലിംഗനം ചെയ്യും. 'താത, അക്രൂര' എന്നു പ്രേമമസൃണമായി എന്നെ സംബോധന ചെയ്യും. ഹാ, അപ്പോൾ എന്റെ ആത്മാവു മാത്രമല്ല, ശരീരവും കൂടി പരിശുദ്ധമാകും. ഞാൻ കൃതകൃത്യനാകും. ഇനി ജന്മമേ ഉണ്ടാവുകയില്ല.

പുരുഷോത്തമനായ ശ്രീഹരിയുടെ കാരുണ്യത്തിനു പാത്രമാകാത്തവന്റെ ജന്മം വ്യർത്ഥവും നിന്ദ്യവുമാണു്. സർവ്വലോകവന്ദ്യനായ പ്രഭുവിനു് പ്രിയൻ അപ്രിയൻ എന്നോ,ബന്ധു, ശത്രു എന്നോ ഭേദബുദ്ധിയില്ല. പിന്നെയെന്താണു് എല്ലാവരിലും ഒന്നുപോലെ പ്രസാദിക്കാത്തതു്? അതോ, ശ്രീകൃഷ്ണൻ കല്പകവൃക്ഷം പോലെയാണു്. കല്പകവൃക്ഷം എല്ലാവരുടേയും വീട്ടിൽചെന്നു് അവരുടെ ആവശ്യങ്ങളന്വേഷിച്ചു് ഇഷ്ടപൂർത്തി വരുത്താറില്ല. ആരാശ്രയിച്ചപേക്ഷിക്കുന്നുവോ, അവർക്കു വേണ്ടതെല്ലാം കൊടുക്കുന്നു. അതുപോലെ സർവ്വസമനായ ശ്രീയ:പതിയെ ആർ ഏതുവിധം ഭജിക്കുന്നുവോ, ആവിധത്തിൽ തന്തിരുവടി അവരെ അനുഗ്രഹിക്കുന്നു. ശ്രീഭഗവാനെ മാത്രമാഗ്രഹിക്കുന്ന എന്നെ തന്തിരുവടി നിശ്ചയമായും പ്രേമാലിംഗനംചെയ്യും. യദൂത്തമനായ ജ്യേഷ്ഠനും എന്നെ പ്രേമപൂർവ്വം പരിരംഭണംചെയ്തു കൈപിടിച്ചു കൊണ്ടുപോയി സൽക്കരിച്ചു് മഥുരാപുരിയിലെ വർത്തമാനങ്ങളെല്ലാം വിസ്തരിച്ചു ചോദിക്കും.''

ഹേ പരീക്ഷിത്തേ! അക്രൂരന്റെ സരളതയും ഭക്തിയും ആർക്കു കൈവരും? ആ ഭക്തോത്തമൻ കൃഷ്ണദർശനലാലസനായി പ്രഭാതത്തിൽ യാത്ര പുറപ്പെട്ടതാണു്. ഗോകുലത്തേക്കു മൂന്നുക്രോശം മാത്രമെ ദൂരമുള്ളു. പക്ഷെ എത്തിച്ചേർന്നപ്പോൾ നേരം സന്ധ്യയായി. അതിനു കാരണമുണ്ടു്. ശ്രീകൃഷ്ണനെക്കുറിച്ചു് ഓരോ മധുരസ്മരണ

digitized by www.sreyas.in

ഉയൎന്നുവരുമ്പോൾ മനസ്സ് ഭഗവാനിൽ നിമഗ്നമാകും. അപ്പോൾ തേർ തെളിക്കുന്ന കാര്യം മറന്നുപോകും. ബാഹ്യബോധം വരുമ്പോൾ വീണ്ടും തേർ തെളിക്കും. പിന്നെയും കൃഷ്ണചിത്തനായി നിന്നുപോകും. വഴി തെററിയാലും അറിയുകയില്ല. പക്ഷെ കൃഷ്ണഭക്തനെ നയിക്കാൻ ഭഗവാനുണ്ട്. അതിനാൽ വഴിതെററുന്ന പ്രശ്നമേയില്ല. കാലവിളംബം വന്നാലും കൃഷ്ണനെ പ്രാപിക്കതന്നെ ചെയ്യും, അന്ധകാരത്തിൽപെട്ടു നശിക്കയില്ല, നിശ്ചയം. കാരണം അവന്റെകൂടെ ഭഗവാൻ എപ്പോഴുമുണ്ട്.

അക്രൂരൻ വ്രജദ്വാരത്തിലെത്തിയപ്പോൾ ശ്രീകൃഷ്ണന്റെ വജ്രാങ്കുശാദ്യങ്കിതമായ ശ്രീപാദമുദ്രകൾ ഭൂമിയിൽ പതിഞ്ഞിരിക്കുന്നതുകണ്ടു. കൃഷ്ണഭക്തനു് ആ പാദങ്ങളേക്കാൾ വലുതായി വല്ലതുമുണ്ടോ? ലോകപാലന്മാരെല്ലാം ആ പാദധൂളിയെ സാദരം കിരീടങ്ങളിൽ ധരിക്കുന്നു. ആ പാദമുദ്രകൾ ഇപ്പോൾ ലോകമംഗളത്തിനായി വ്രജഭൂമിയെ അലങ്കരിച്ചിരിക്കുകയാണ്. അതുകാണേണ്ട താമസം അക്രൂരനു് പ്രേമസംഭ്രമത്താൽ സർവ്വാംഗം രോമാഞ്ചമുണ്ടായി. അശ്രുപ്രവാഹത്താൽ കണ്ണുകാണാതായി. ഭാവാവിഷ്ടനായി, 'അഹോ, ഇതാ പ്രഭുവിന്റെ ശ്രീപാദരേണുക്കൾ'എന്നുപറഞ്ഞു തേരിൽനിന്നും ചാടിയിറങ്ങി ഭക്ത്യാവേശത്തോടുകൂടി ആ പാവനധൂളിയിൽ മതിയാവോളം കിടന്നുരുണ്ടു. രാജൻ! ഭഗവൽപ്രേമം കൈവരികയാണെങ്കിൽ ഇങ്ങനെ വേണം. പ്രിയഭഗവാന്റെ ശ്രീവിഗ്രഹങ്ങളെ കാണുക, ഭഗവല്ലീലകളെ ഭക്തമുഖത്തിൽ നിന്നും കേൾക്കുക, ഭഗവാനെ സ്മരിക്കുക, ഭഗവാന്റെ തിരുനാമങ്ങളെ കീർത്തിക്കുക, എന്നിവയിൽ മുഴുകി പ്രപഞ്ചത്തിന്റേയൊ സ്വദേഹത്തിന്റേയൊ സ്മരണ കൂടാതെ കാലമെല്ലാം കഴിക്കുന്നതാണ് മനുഷ്യജന്മത്തിന്റെ പരമലാഭം. അക്രൂരൻ നിരപേക്ഷനായ ഭക്തനായിരുന്നു. ആ ഭക്തിയിൽ ലേശവും കാപട്യമില്ലായിരുന്നു. താൻ ഭക്തനാണെന്നു ലോകരെ ബോദ്ധ്യപ്പെടുത്താനുമല്ലായിരുന്നു. കൃഷ്ണഭജനവിഷയത്തിൽ കംസന്റെ അപ്രിയത്തെ അക്രൂരൻ ഒട്ടുംവകവെച്ചില്ല.

അക്രൂരൻ വീണ്ടും തേരിൽകയറി നന്ദഗൃഹത്തിന്റെ മുമ്പിലെത്തി. അവിടെ ഗോശാലയിൽ കൃഷ്ണരാമന്മാർ എഴുന്നെള്ളി നിൽക്കുന്നതു കണ്ടു. ഹാ, എന്തൊരത്ഭുത ദർശനം! അക്രൂരൻ കണ്ണിമയ്ക്കാതെ നോക്കി നിന്നു. രണ്ടുപേരും നവകിശോരന്മാർ, ചെന്താമരാക്ഷന്മാർ, ദീർഘബാഹുക്കൾ, അതിസുമുഖന്മാർ, സർവ്വാംഗസുന്ദരവരന്മാർ, രണ്ടു കുട്ടിയാനകളെപ്പോലെ പരാക്രമികൾ, വജ്രാങ്കുശാദിരേഖകളോടുകൂടിയ പാദമുദ്രകളാൽ വ്രജത്തെ അലങ്കരിക്കുന്നവർ, മഹാത്മാക്കൾ, ആർദ്രസ്മിതകടാക്ഷലോലന്മാർ, ഉദാരമോഹനക്രീഡാസക്തന്മാർ, വനമാലാധരന്മാർ, ദിവ്യസുഗന്ധലിപ്തന്മാർ, ജഗത്ഹേതുവും പതിയുമായ പ്രധാന പുരുഷന്മാർ, സ്നാനം ചെയ്തു് ഒരാൾ പീതാംബരം ധരിച്ച ശ്യാമമോഹനൻ, അഗ്രജൻ നീലാംബരധാരിയായ ശ്വേതസുന്ദരൻ, എന്നിപ്രകാരം ലോകസംഗ്രഹത്തിനായവതരിച്ച കേശവസങ്കർഷണന്മാരെ ഭക്തൻ കൺകുളിരെകണ്ടു. അക്രൂരൻ തേരിൽനിന്നും കുതിച്ചിറങ്ങി ആ ദിവ്യതേജസ്വികളുടെ പാദമൂലങ്ങളെ പ്രാപിച്ച് ദണ്ഡം പോലെ വീണു

digitized by www.sreyas.in

നമസ്കരിച്ചു. ധാരധാരയായി പ്രവഹിക്കുന്ന പ്രേമാശ്രുക്കളെക്കൊണ്ടു് ലോകനാഥന്മാരുടെ പാദപങ്കജങ്ങളെ അഭിഷേകം ചെയ്തു. സർവ്വാംഗം പുളകമണിഞ്ഞു. ആനന്ദസംഭ്രമത്താൽ തന്റെ പേരു് പറഞ്ഞു് അഭിവാദനം ചെയ്യാൻപോലും ശക്തനായില്ല. പക്ഷെ സർവ്വാന്തര്യാമിക്കു് ആരും ആരേയും പരിചയപ്പെടുത്തേണ്ടതില്ലല്ലോ. ഭക്തവത്സലൻ ഭക്തനെ തന്റെ ശ്രീചക്രാങ്കിതപാണിയാൽ പിടിച്ചെഴുന്നേൽപ്പിച്ചു് പ്രേമത്തോടും അഭേദഭാവനയോടുംകൂടി ആലിംഗനംചെയ്തു. സങ്കർഷണനും അപ്രകാരംചെയ്തു് സാദരം കൈപിടിച്ചു് അകത്തേക്കാനയിച്ചു. സുഖാസനത്തിലിരുത്തി അർഘ്യപാദ്യാദികളെയും പശുവിനെയും സമർപ്പിച്ചിട്ടു് അക്രൂരന്റെ യാത്രാക്ഷീണം തീർക്കാൻ സ്നേഹപൂർവം പാദസംവാഹനംചെയ്തു. വിശിഷ്ട ഭോജ്യങ്ങളെക്കൊണ്ടു് മൃഷ്ടമായി ഭുജിപ്പിച്ചു്, ഗന്ധമാല്യാദികളണിയിച്ചു്, താംബൂലവും സമർപ്പിച്ചുപചരിച്ചു.

അപ്പോഴേക്കും ഗൃഹനാഥനായ നന്ദഗോപർ വന്നുസൽക്കരിച്ചു് കുശലപ്രശ്നംചെയ്തു:—"അല്ലയോ ദാശാർഹ! കംസന്റെ കൊടുംഭരണത്തിൽ തപിക്കുന്ന നിങ്ങളോടു കുശലം ചോദിക്കുന്നതു്, വ്യാധൻ വളർത്തുന്ന ആടുകളോടു സുഖാന്വേഷണം ചെയ്യുന്നതുപോലെ അർത്ഥമില്ലാത്തതാണു്. സ്വപ്രാണരക്ഷയെമാത്രം കരുതി സ്വന്തം സഹോദരീപുത്രന്മാരെ നിർദ്ദയം കൊന്ന ഖലൻ നാട്ടിലെ പ്രജകളെ എന്തുതന്നെ ചെയ്യുകയില്ല!" ഇപ്രകാരം നന്ദഗോപരുടെ മധുരഭാഷണത്താൽ മാനിക്കപ്പെട്ട അക്രൂരൻ യാത്രാക്ലേശം മാത്രമല്ല, സംസാരദുഃഖം പോലും മറന്നുപോയി.

---

## അദ്ധ്യായം 39

ഏവം ബ്രുവാണാ വിരഹാതുരാ ഭൃശം
വ്രജസ്ത്രിയ: കൃഷ്ണവിഷക്തമാനസാ:
വിസൃജ്യ ലജ്ജാം രുരുദു:സ്മ സുസ്വരം
ഗോവിന്ദ ദാമോദര മാധവേതി 31

[കൃഷ്ണവിരഹാതുരകളായും കൃഷ്ണാർപ്പിതമാനസകളായും ഏററവും ദുഃഖിച്ച ആ ഗോപസ്ത്രീകൾ ഇപ്രകാരം ഓരോന്നു പറഞ്ഞുകൊണ്ടു് ലജ്ജയെ വെടിഞ്ഞു, ഗോവിന്ദ, ദാമോദര, മാധവ, എന്നിങ്ങനെ ഉച്ചത്തിൽ വിളിച്ചുകരഞ്ഞു. ഹാ, കഷ്ടം!]

### ഗോപീവിലാപഗീതം— അക്രൂരനു വൈകുണ്ഠദർശനം

ശ്രീശുകൻ പറഞ്ഞു:— അക്രൂരൻ യാത്രപുറപ്പെട്ടപ്പോൾ മനസ്സിൽ എന്തെല്ലാം സങ്കല്പിച്ചുവോ, അവയെല്ലാം സഫലങ്ങളായി ഭവിച്ചു. ശ്രീനിവാസൻ പ്രസാദിച്ചാൽ

digitized by www.sreyas.in

ഒരുവനു എന്തുതന്നെ ലഭിക്കയില്ല? എന്നാൽ അക്രൂരനെപ്പോലുള്ള യഥാർത്ഥഭക്തൻ ഭഗവത്പാദസേവയൊഴിച്ചു മററൊന്നും തന്നെ കാംക്ഷിക്കയില്ല. ശ്രീഭഗവാൻ അത്താഴം കഴിച്ചിട്ടു ഭക്തന്റെ അടുത്തുവന്നിരുന്നു ചോദിച്ചു:—"താത! അങ്ങയുടെ ആഗമനത്തിൽ എനിക്കു വളരെ സന്തോഷമായി. യാത്ര സുഖമായിരുന്നുവോ? നമ്മുടെ ജ്ഞാതിബന്ധുക്കൾക്കു സുഖം തന്നെയോ? എന്റെ ഈ ചോദ്യം എത്ര അർത്ഥമില്ലാത്തതാണ്! എന്തെന്നാൽ കംസൻ എന്ന മഹാരോഗം ബാധിച്ചു വാടിത്തളർന്നിരിക്കുന്നിടത്തോളം കാലം സ്വജനങ്ങൾക്കു ദുഃഖമല്ലാതെ സുഖമുണ്ടാകുമോ? ഞങ്ങൾ നിമിത്തം മാതാപിതാക്കൾക്ക് കാരാഗൃഹവാസവും പുത്രമരണവും തീരാദുഃഖവുമനുഭവിക്കാറായി, കഷ്ടം! ഏതായാലും ചിരകാലമായി കാംക്ഷിച്ചിരുന്ന അങ്ങയുടെ ദർശനം ഭാഗ്യവശാൽ സിദ്ധിച്ചുവല്ലോ. ഇപ്പോൾ വരുവാൻ പ്രത്യേകിച്ചു വല്ല കാരണവുമുണ്ടോ?" ശ്രീഭഗവാന്റെ ചോദ്യത്തിനുത്തരമായി ശ്രീനാരദൻ കംസനോടു പറഞ്ഞതും, കംസനു യദുക്കളോടുള്ള വൈരവും, വസുദേവരെ വധിക്കാൻ ശ്രമിച്ചതും, ഇപ്പോൾ തന്നെ അയച്ചതിന്റെ പിന്നിലുള്ള ഗൂഢോദ്ദേശവും അക്രൂരൻ അറിയിച്ചു. ഭഗവാൻ അതുകേട്ട് ഒന്നു പുഞ്ചിരിച്ചു. അനന്തരം ധനുർയാഗത്തിനു കംസൻ ക്ഷണിച്ച വിവരംമാത്രം നന്ദഗോപരോടു പറഞ്ഞു. അദ്ദേഹം ഉടനെതന്നെ ഗോപന്മാരോടു അടുത്ത പ്രഭാതത്തിൽ ഗോരസങ്ങളോടുകൂടി ധനുർയാഗത്തിനായി മഥുരക്കു പുറപ്പെടണമെന്നാജ്ഞാപിച്ചു. ആ വിവരം വ്രജത്തിലെല്ലാം കൊട്ടിയറിയിക്കുകയും ചെയ്തു.

ആ വാർത്ത ഗോപികൾ അറിഞ്ഞു. പ്രാണപ്രിയൻ തങ്ങളെ വിട്ടുപോകുന്നുവെന്നറിഞ്ഞപ്പോൾ അവരുടെ ഹൃദയം തകർന്നു. ചുടുചുടെ ദീർഘശ്വാസം വിട്ടുകൊണ്ടു് അവർ ക്ഷണത്തിൽ വാടിത്തളർന്നുപോയി. അംഗങ്ങളെല്ലാം ശോഷിച്ചു് കൈവളകൾ ഊരിവീണു. കേശഭാരവും വസ്ത്രങ്ങളും അഴിഞ്ഞിഴഞ്ഞു. ചിലർ കൃഷ്ണനെത്തന്നെ ദൃഢമായി ധ്യാനിച്ചു് സമാധിയിലെന്നപോലെ ബാഹ്യബോധമില്ലാത്തവരായിത്തീർന്നു. ചിലർ കൃഷ്ണന്റെ അനുരാഗകടാക്ഷവും കളഭാഷണങ്ങളുമോർത്തോർത്തു് മോഹാലസ്യത്തെ പ്രാപിച്ചു. തുല്യദു:ഖിതരായ അവരെല്ലാവരും ഒരു സ്ഥലത്തു് ഒന്നിച്ചുകൂടി. ഓരോദിവസവും പകൽസമയം കൃഷ്ണവിരഹം സഹിക്കാനാവാതെ പിടയുന്ന ദേവികൾ കൃഷ്ണനെ കാണാതെ ഇനി എങ്ങനെ ജീവിക്കുമെന്നോർത്തപ്പോൾ ഭയചകിതരായി. അടക്കാനാവാത്ത ഹൃദയവേദനയോടുകൂടി അവർ കൂട്ടത്തോടെ നിലവിളിച്ചു:— "കഷ്ടം! ബ്രഹ്മദേവ! അങ്ങു് ഇത്ര നിർദ്ദയനാണോ? അങ്ങു് മൈത്രികൊണ്ടും പ്രണയം കൊണ്ടും ദേഹികളെ അന്യോന്യം യോജിപ്പിക്കുന്നു. അവർ ആനന്ദമനുഭവിച്ചു് തൃപ്തിവരുന്നതിനുമുമ്പു് അങ്ങു് നിഷ്കരുണം അവരെ വേർപിരിക്കുന്നു. അങ്ങയ്ക്കു് ഇതു കുട്ടിക്കളിയായിരിക്കാം. എന്നാൽ അതുമൂലം ഞങ്ങളനുഭവിക്കുന്ന പ്രാണവേദന അങ്ങറിയുന്നില്ലല്ലോ. കുറുത്തിരുണ്ട അളകങ്ങളോടും ശോഭനകപോലങ്ങളോടും ഉയന്ന നാസികയോടും അതിസുന്ദരമുഖാരവിന്ദത്തോടുംകൂടിയ മുകുന്ദനെ അങ്ങല്ലേ ഞങ്ങൾക്കു കാണിച്ചുതന്നതു്? എന്നിട്ടിപ്പോൾ കാണാൻ കഴിയാത്തവിധം ദൂരത്തിൽ കൊണ്ടുപോകുന്നതു് മഹാദ്രോഹംതന്നെ. ശ്രീ ശ്യാമസുന്ദരന്റെ സൌന്ദര്യത്തിൽ നിന്നു് ഓരോ കണികയെടുത്താണു് അങ്ങു്

digitized by www.sreyas.in

ലോകത്തിലുള്ള സുന്ദര വസ്തുക്കളെ സൃഷ്ടിച്ചതെന്നുള്ള രഹസ്യം ഞങ്ങളറിയുന്നുണ്ട്. എങ്ങനെയെന്നാൽ സമഷ്ടിസൌന്ദര്യവും ഞങ്ങൾ ശ്രീകൃഷ്ണനിൽ കാണുന്നു. അതിൽ ഈർഷ്യ നിമിത്തം ക്രൂരനായ അങ്ങ് അക്രൂരനെന്നപേരിൽ ഒന്നുമറിയാത്തവനെപ്പോലെവന്ന് ഞങ്ങളുടെ പ്രാണേശ്വരനെ അപഹരിക്കുകയാണല്ലോ? ഇതു മഹാകഠിനംതന്നെ.

ഒരുഗോപി പറഞ്ഞു:— സഖികളെ! എന്തിന് ബ്രഹ്മാവിനെ കുററംപറയുന്നു? നമ്മുടെ നന്ദപുത്രന്റെ സൌഹൃദം ഇത്രക്ഷണഭംഗുരമായല്ലോ! യാത്രയ്ക്കുള്ള ഉത്സാഹം കണ്ടില്ലേ? കൃഷ്ണൻ രക്ഷിക്കേണ്ടവരും, ഭർത്തൃപുത്രഗൃഹാദി സമസ്തവുമുപേക്ഷിച്ച് കൃഷ്ണൻ മാത്രം ശരണമായിപ്രാപിച്ച ദാസികളുമല്ലേ നാം? ആ നമ്മെ തിരിഞ്ഞുനോക്കാതെ, ഏതോ പുതിയ സുഹൃത്തുക്കളെ കിട്ടിയ സന്തോഷത്തിൽ നമ്മെ തീരെ മറന്നു പുറപ്പെടുന്നുവല്ലോ. നമ്മുടെ ഗതിയെന്തെന്നോ, നാം അനുഭവിക്കുന്ന വേദന എത്രയെന്നോ കൃഷ്ണനറിയുന്നില്ലല്ലോ, കഷ്ടം! നമ്മെപ്പോലെ ഭാഗ്യദോഷികൾ ആരുമില്ല. മഥുരാപുരിയിലെ സ്ത്രീകൾ മഹാസുകൃതികൾ തന്നെ. അവക്കു നാളെ സുപ്രഭാതമാണ്. അവരുടെ ആശകളെല്ലാം സഫലമാകാൻ പോകയാണ്. കൃഷ്ണന്റെ മന്ദഹാസ കടാക്ഷാമൃതം അവർ ആവോളം പാനം ചെയ്യാൻ പോകയാണല്ലോ. ഹേ ഭാഗ്യവതികളെ! നിങ്ങൾക്കു നമസ്കാരം.

ഒരുഗോപി പറഞ്ഞു:— തോഴികളെ! കൃഷ്ണൻെറ മഥുരാവാസം താൽക്കാലികമാണെന്നും, താമസംവിനാ നമ്മുടെ അടുക്കലേക്കു തിരിച്ചു വരുമെന്നും ആരും വ്യാമോഹിക്കണ്ട. മഥുരയിലെ നാരീമണികൾ ബഹുസമർത്ഥകളാണ്, നമ്മെപ്പോലെ പൊട്ടികളല്ല. അവക്കു മധുരമായി സംസാരിക്കാനും ഹാസവിലാസങ്ങളാൽ പുരുഷന്മാരെ പാട്ടിലാക്കാനും വശമുണ്ട്. നമ്മുടെ കൃഷ്ണനെ അവർ വേഗം വശീകരിക്കും. പിന്നെ കൃഷ്ണൻ എങ്ങനെ തിരിച്ചുവരും?

ഒരുഗോപി:— സഖികളെ! ഇതുവരെ വ്രജരാജകുമാരനായിരുന്ന നമ്മുടെ യശോദാനന്ദനൻ ഇനിമേൽ ദേവകീസുതനും യദുരാജകുമാരനുമാണ്. മഥുരാപുരവാസികളെല്ലാം കൃഷ്ണദർശനത്തിനു ദാഹിച്ചിരിക്കുകയാണ്. സൌന്ദര്യമാധുര്യാദിഗുണസ്വരൂപനായ ശ്രീരമണനെ അവർ സദാ കണ്ടുകൊണ്ടിരിക്കും. അവരുടെ കണ്ണുകൾക്ക് ഉത്സവം തന്നെ.

ഒരുഗോപി:— ശ്രീകൃഷ്ണനെ തട്ടിക്കൊണ്ടു പോകാൻ വന്നവന്റെ പേര് അക്രൂരനെന്നാണത്രെ! ഇത്ര ക്രൂരനായ അവന് ആരാണോ ആ പേർകൊടുത്തതു്! 'കൃഷ്ണനെ എത്രയും വേഗം തിരിച്ചുകൊണ്ടുവന്ന് നിങ്ങൾക്കു തരാം, വ്യസനിക്കണ്ട' എന്നൊരാശ്വാസവാക്കു പറയുവാനുള്ള സന്മനസ്സുപോലും അവനില്ലല്ലോ. പ്രാണപ്രിയനെ ഇനി ഒരിക്കലും കാണാൻ കഴിയാത്ത വിദൂരതയിലേക്കു കൊണ്ടുപോകയല്ലെ ആ ഭയങ്കരൻ! അബലകളായ നാമെന്തുചെയ്യട്ടെ!

digitized by www.sreyas.in

ഇങ്ങനെ ഗോപികഠം ഓരോന്നു പറഞ്ഞും വിലപിച്ചും രാത്രികഴിച്ചുകൂട്ടി. പ്രഭാതത്തിൽ എല്ലാവരും യാത്രപുറപ്പെടുന്നതിനെ അവർ വേദനയോടെ നോക്കിനിന്നു. അപ്പോഠം ഭഗവാനും ജ്യേഷ്ഠനോടുകൂടി തേരിൽ ഉപവിഷ്ടനായി. ഗോപികളുടെ കണ്ണുകഠം നിറഞ്ഞു.

ഒരുഗോപി പറഞ്ഞു:— ഇതാ നോക്കുവിൻ. കൃഷ്ണൻ തേരിൽ വന്നിരുന്നുകഴിഞ്ഞു. നമ്മോടൽപമെങ്കിലും അലിവു കാണിക്കുന്നുണ്ടോ? ഈ ഗോപന്മാരും ദുഷ്ടന്മാർ തന്നെ. കണ്ടില്ലേ, അവർ യാത്രക്കു ധൃതികൂട്ടുന്നതു്. നമ്മുടെ കുലവൃദ്ധന്മാർക്കെങ്കിലും 'കൃഷ്ണ, പോകരുതേ'യെന്നു പറയാം. അവരും മിണ്ടാതെ നോക്കിനിൽക്കുകയാണു്. ആകെക്കൂടി നോക്കുമ്പോഠം ദൈവവും നമുക്കു പ്രതികൂലമാണെന്നു വന്നു, കഷ്ടം!

ഒരു ഗോപി പറഞ്ഞു:— സഖികളെ, വിധിയെന്നു പറഞ്ഞിരുന്നാലോ? ഇതാ അവർ പുറപ്പെടുകയായി. നാം വെറുതെ നോക്കിയിരിക്കരുതു്. നമുക്കു നമ്മുടെ മാധവനെ ബലമായി തടഞ്ഞു നിറുത്തണം. ആരെയും ഭയപ്പെടേണ്ടതില്ല. കൃഷ്ണനെ പിരിഞ്ഞു് അരക്ഷണമെങ്കിലും നമ്മുടെ ജീവൻ നിലനിൽക്കുമോ? ഭയപ്പെടാതെ വരുവിൻ. മരിക്കാൻ പോകുന്ന നമ്മെ ആരെന്തുചെയ്താലെന്താണു്?

ഒരു ഗോപി പറഞ്ഞു:—അങ്ങനെ സാഹസം ചെയ്യാമോ, ചെയ്താൽ തന്നെയും ഫലിക്കുമോ? ഹാ, ദൈവമേ, ഞങ്ങളെന്തുചെയ്യും? നീലക്കാർവർണ്ണന്റെ ഹാസവിലാസങ്ങളും പ്രേമാലിംഗനാദികളും നമ്മാലാപങ്ങളും അനുഭവിച്ചുകൊണ്ടു് നാം സുഖിച്ച രാത്രികളെല്ലാം ക്ഷണകാലംപോലെ മറഞ്ഞുവല്ലോ. ഇനി കൃഷ്ണനെക്കൂടാതെയുള്ള ഓരോ നിമിഷവും ഓരോ യുഗംപോലെ ദുരന്തമായി തോന്നുമല്ലൊ. വൈകുന്നേരം കൃഷ്ണൻ മടങ്ങിവരുമെന്നറിഞ്ഞിട്ടും ഓരോ പകലും നാം എത്രമാത്രം വേദനപ്പെട്ടു! ഇനി കാണാനേ കഴിയാഞ്ഞാലുള്ള അവസ്ഥ എന്തായിരിക്കുമീശ്വര!

ഇപ്രകാരം ശ്രീകൃഷ്ണനിൽ ബദ്ധമാനസകളായ അവർ, ഇതേവരെ കൃഷ്ണസംഗത്താൽ പൂർണ്ണസൌഭാഗ്യവതികളായിരുന്നവർ, ഇനി കൃഷ്ണദർശനം ലഭിക്കാത്ത അവസ്ഥയെ ഓർത്തു് ലജ്ജകൈവിട്ടു് അത്യുച്ചത്തിൽ 'ഹേ ഗോവിന്ദ, ഹേ ദാമോദര, ഹേ മാധവ, ഈ അനാഥകളെ ഉപേക്ഷിച്ചു പോകരുതേ' എന്നു രോദനംചെയ്തു. അതിനിടയിൽ ഗോവിന്ദരാമന്മാരിരുന്ന തേർ നീങ്ങിത്തുടങ്ങി. നന്ദാദിഗോപന്മാരും ഓരോ വണ്ടിയിൽ യാത്രയാരംഭിച്ചു. ഗോപികഠം, തങ്ങളുടെ ഹൃദയങ്ങളെ അപഹരിച്ചുകൊണ്ടു പോകുന്ന പ്രിയന്റെ പിന്നാലെ യന്ത്രങ്ങളെന്നപോലെ നടന്നു. ശ്രീഭഗവാൻ മന്ദഹാസാദിസംജ്ഞകളാൽ അവരെ ആശ്വസിപ്പിക്കാൻ നോക്കി. പക്ഷെ അവർ തൃപ്തകളായില്ല. അവരുടെ പരിതാപനില കണ്ടിട്ടു് ഭക്തവത്സലൻ ഒരു ദൂതൻ മുഖാന്തിരം, താൻ വേഗം തിരിച്ചു വരും, വ്യസനിക്കരുതു് എന്നു പ്രേമപൂർവ്വം അറിയിച്ചു. ഇനി പിൻതുടൎന്നിട്ടും കാര്യമില്ലെന്നു നിശ്ചയിച്ചു് ഗോപികഠം അവിടെത്തന്നെ നോക്കിനിന്നു. രഥവും, അതിൽനിന്നുയൎന്ന പൊടിയും,

digitized by www.sreyas.in

കൊടിയടയാളവും മറയുവോളം ചിത്രത്തിലെ രൂപങ്ങളെന്നപോലെ നിന്നു. ഒരു പക്ഷെ ഗോവിന്ദൻ കാരുണ്യം തോന്നി മഥുരക്കു പോകാതെ തിരിച്ചു വരുമോ എന്നും അവർ ആശിക്കാതിരുന്നില്ല. ഒടുവിൽ ഭഗ്നാശരായി ഗൃഹങ്ങളിൽ വന്നു് പ്രിയതമനെത്തന്നെ സ്മരിച്ചും കീർത്തിച്ചും കാലം കഴിച്ചു. ഭക്തപരാധീനനായ ഭഗവാനും തന്റെ പ്രിയതമഭക്തകളെ വിട്ടുപിരിയുന്നതു ദുഃസഹമായി തോന്നി. എങ്കിലും കാര്യഗൗരവമോർത്തും തന്റെ വികാരങ്ങൾ ജ്യേഷ്ഠനും അക്രൂരനുമറിയാതിരിക്കാനുമായി അടക്കി.

മദ്ധ്യാഹ്നമായപ്പോൾ ഭഗവാന്റെ രഥം കാളിന്ദിയിലെത്തി. രാമകൃഷ്ണന്മാർ അനന്തതീർത്ഥമെന്ന ആ സ്ഥലത്തിറങ്ങി ദേഹശുദ്ധി വരുത്തി ജലപാനവും ചെയ്തിട്ടു തേരിൽ വന്നിരുന്നു. അക്രൂരൻ മാദ്ധ്യാഹ്നികത്തിനായി കാളിന്ദിയിൽ ഇറങ്ങി മുങ്ങി പ്രണവദ്ധ്യാനം ചെയ്തുകൊണ്ടിരുന്നു, അക്രൂരനു് ശ്രീകൃഷ്ണൻ സർവ്വേശ്വരൻ തന്നെയെന്നതിൽ സംശയമില്ല. എങ്കിലും അതിപ്രേമത്താൽ, ഈ സുകുമാര കിശോരന്മാരെ ഘോരമല്ലന്മാരുടെ മുമ്പിലിട്ടു കൊലയ്ക്കുകൊടുക്കാനാണല്ലോ കൊണ്ടുപോകുന്നതെന്നോർത്തു് ഭയാശങ്കയുമില്ലാതിരുന്നില്ല. തന്റെ വൈഭവം ഭക്തനു കാണിച്ചുകൊടുത്തു് ഭയം തീർക്കണമെന്നു ഭക്തവത്സലൻ സങ്കല്പിച്ചു.

ജലാന്തർ ഭാഗത്തിൽ പ്രണവദ്ധ്യാനം ചെയ്തുകൊണ്ടിരുന്ന അക്രൂരൻ തന്റെ മുമ്പിൽ രാമകൃഷ്ണന്മാരെ കണ്ടു. ഇതെന്തെന്നു ചിന്തിച്ചു് പൊങ്ങി കരയിലേക്കു നോക്കി. അവർ രഥത്തിൽ തന്നെയിരിക്കുന്നതായി കണ്ടു. വീണ്ടും മുങ്ങിയപ്പോൾ അത്യത്ഭുതമായ ദർശനമാണു് ലഭിച്ചതു്. ആദിശേഷമൂർത്തി ആയിരം തലകളോടും പ്രകാശിക്കുന്ന കിരീടങ്ങളോടും കൂടി ശയിക്കുന്നു. നാലുഭാഗത്തും ദേവസിദ്ധചാരണാദികൾ നമസ്കരിച്ചു് സ്തുതിക്കുന്നു. ആദിശേഷന്റെ ഉത്സംഗത്തിൽ പുരുഷോത്തമനായ ശ്രീകൃഷ്ണൻ വിരാജിക്കുന്നു. ഘനശ്യാമവർണ്ണം, ശാന്തഭാവം, മനോഹരമായ പ്രസന്നമുഖം, അരുണനേത്രങ്ങൾ, മോഹനഹാസ കടാക്ഷം, ശോഭനപുരികങ്ങൾ, ഉയർന്ന നാസിക, ചാരുകർണ്ണങ്ങൾ, സുന്ദരകപോലങ്ങൾ, അരുണാധരങ്ങൾ, നാലു ദീർഘബാഹുക്കൾ, ഉയർന്ന തോളുകൾ, ശംഖസമാനമായ കണ്ഠം, ആഴമേറിയ നാഭി, ആലിലപോലെ കൃശമായ ഉദരം, ബൃഹത്തായ കടിതടവും തുടകളും, അഴകേറിയ കാൽമുട്ടുകൾ, അരയിൽ മഞ്ഞപ്പട്ടു വസ്ത്രം, സുന്ദരമായ കണങ്കാലുകൾ, അല്പംഉയർന്ന കാൽപ്പടങ്ങൾ, ചുവപ്പുകാന്തിപരത്തുന്ന നഖപംക്തികൾ, കോമളമൃദുലങ്ങളായ കാൽ വിരലുകൾ, വജ്രാങ്കുശാദിരേഖകളോടുകൂടിയ മനോഹരപാദപങ്കജങ്ങൾ, വിലമതിക്കാനാവാത്ത കിരീടം, കടകം, അരഞ്ഞാൺ, വളകൾ, നൂപുരങ്ങൾ, കുണ്ഡലങ്ങൾ, വനമാല, പൂണുനൂൽ എന്നീ അലങ്കാരങ്ങൾ, കൈകളിൽ ശംഖചക്രഗദാപത്മങ്ങൾ, മാറിൽ ശ്രീവത്സം, കണ്ഠത്തിൽ കൗസ്തുഭം, എന്നിങ്ങനെ അത്യതിശയകരവും അവർണ്ണനീയവുമായ ഭഗവത്സ്വരൂപത്തെ അക്രൂരൻ കണ്ടു. എട്ടു ദിക്കിലും സുനന്ദൻ നന്ദൻ മുതലായ പാർഷദന്മാർ, പശ്ചിമഭാഗത്തിൽ സനകാദി യോഗീശ്വരന്മാർ, വലത്തുഭാഗത്തു് ബ്രഹ്മരുദ്രാദി ദേവാധിപന്മാർ, ഇടത്തുഭാഗത്തു് മരീചി, അത്രി, മുതലായ ഒമ്പതു ബ്രാഹ്മണശ്രേഷ്ഠന്മാർ, മുൻഭാഗത്തു് പ്രഹ്ലാദൻ ശ്രീനാരദർ മുതലായ ഭാഗവതോത്തമന്മാർ, അഷ്ടവസുക്കൾ എന്നിവരെല്ലാ

digitized by www.sreyas.in

പ്രഭുവിനെ നിർമ്മലസ്തോത്രങ്ങളാൽ സ്തുതിക്കുന്നു. ഐശ്വര്യദേവതയായ മഹാലക്ഷ്മി, സ്വൽപാഹാരം കൊണ്ടുപോലും ശരീരത്തെ പോഷിപ്പിക്കുന്ന പുഷ്ടി, വിദ്യാരൂപിണിയായ സരസ്വതി, സൌന്ദര്യദേവതയായ കാന്തി, യശോധിഷ്ഠാത്രിയായ കീർത്തി, ആനന്ദരൂപിണിയായ തുഷ്ടി, ഭൂദേവതയായ ഇളാ, ലീലാദേവതയായ ഊർജ്ജാ, വിദ്യാദേവി, അവിദ്യ, മായ, ശക്തി, എന്നീ പന്ത്രണ്ടു ദേവതകൾ സേവിച്ചുനിൽക്കുന്നു.

ഭാഗ്യവാനായ അക്രൂരൻ ആ അത്യത്ഭുതദർശനലാഭത്താൽ ആനന്ദാബ്ധിയിൽ മുങ്ങി. പരമഭക്ത്യാവേശത്താൽ പുളകംകൊണ്ടു. പ്രേമാധിക്യത്താൽ മനസ്സലിഞ്ഞു, പ്രേമാശ്രുക്കൾ ധാരധാരയായൊഴുകി കരുണാസമുദ്രമായ ജഗദീശ്വരനെ സ്തുതിക്കണമെന്നു മോഹം തോന്നി. ഗദ്ഗദത്താൽ വാക്കുകൾ തടസ്ഥപ്പെട്ടു. മനസ്സിനെ ഒരുവിധത്തിലടക്കി. രണ്ടുകൈകളും ശിരസ്സിൽ വച്ചുകൊണ്ട് ഇടറിയ വാക്കുകളാൽ സാവധാനത്തിൽ പ്രഭുവിനെ സ്തുതിച്ചു.

## അദ്ധ്യായം 40

നതോസ്മ്യഹം ത്വാഖിലഹേതുഹേതും
നാരായണം പൂരുഷമാദ്യമവ്യയം
യന്നാഭിജാതാദരവിന്ദകോശാത്
ബ്രഹ്മാവിരാസീത് യത ഏഷ ലോക: 1

[ഹേ ഭഗവൻ, ഈ ലോകത്തിൻെറ സ്രഷ്ടാവായ ബ്രഹ്മാവ് യാതൊരുവൻെറ നാഭിയിലുണ്ടായ താമരമൊട്ടിൽ നിന്നു ആവിർഭവിച്ചുവൊ, നാരായണനും പൂർണ്ണനും, ആദ്യനും, അവ്യയനും സകലകാരണകാരണനുമായ ആ നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നു.]

### അക്രൂര സ്തുതി

ശ്രീ ശുകൻ പറഞ്ഞു:— വൈകുണ്ഠനാഥന്റെ വിഭൂതിപൂർണ്ണമായ ദർശനഭാഗ്യത്താൽ തരളിതഹൃദയനായ അക്രൂരൻ ഇപ്രകാരം സ്തുതിച്ചു:— ഹേ നാരായണ! സർവ്വകാരണകാരണനും ആദിപുരുഷനും നാശരഹിതനുമായ നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നു. ഈ ജഗത്തിനു കാരണഭൂതന്മാരെന്നുപറയപ്പെടുന്ന ബ്രഹ്മാവുമുതൽക്കുള്ള സകല ദേവതകളും, തത്വങ്ങളും നിന്തിരുവടിയുടെ ശ്രീമൂർത്തിയിൽ നിന്നുണ്ടായവരാകുന്നു. അവരാരും തന്നെ ഗുണസംബന്ധം ഹേതുവായിട്ടും ജഡത്വം ഹേതുവായിട്ടും ഗുണാതീതനായ നിന്തിരുവടിയെ അറിയുന്നില്ല. എന്നാൽ അവിടുത്തെ കൃപാദൃഷ്ടിക്കു പാത്രമായ സുകൃതികൾ മാത്രം നിന്തിരുവടിയെ ഓരോ പ്രകാരത്തിൽ

digitized by www.sreyas.in

ആരാധിക്കുന്നു. ചില യോഗികൾ നിന്തിരുവടിയെ മഹാപുരുഷനും സർവ്വനിയന്താവുമായറിഞ്ഞു ഭജിക്കുന്നു. ചിലർ സാക്ഷിയായും അന്തര്യാമിയായും സൂര്യമണ്ഡലവർത്തിയായും ഭജിക്കുന്നു. ചിലർ കർമ്മകാണ്ഡവിധിപ്രകാരം ആരാധിക്കുന്നു. സംസ്കാരസമ്പന്നരായ ഭക്തന്മാർ നിന്തിരുവടിയെ ഏകനായ നാരായണനായി ഭജിക്കുന്നു. ചിലർ ശിവനായി ഭജിക്കുന്നു. ഇപ്രകാരം ഏകനായ നിന്തിരുവടിയിൽ ജനങ്ങൾ അവരവരുടെ ബുദ്ധിസംസ്കാരമനുസരിച്ച് ഓരോ നാമരൂപങ്ങളെ കല്പിക്കുന്നു. ഏതു നാമരൂപത്തിലായാലും ഭജിക്കുന്നതു് സർവ്വദേവതാസ്വരൂപനായ നിന്തിരുവടിയെത്തന്നെയാണ്. നാനാഭാഗങ്ങളിൽക്കൂടി ഒഴുകുന്ന നദികൾ എല്ലാംതന്നെ ഒടുവിൽ സർവ്വജലാശ്രയസ്ഥാനമായ സമുദ്രത്തിൽ ചെന്നുചേരുന്നതുപോലെ എല്ലാ ദേവതാരാധനയും സർവ്വസ്വരൂപനായ നിന്തിരുവടിയിൽ പര്യവസാനിക്കുന്നു. സർവ്വാത്മാവും സർവ്വബുദ്ധിസാക്ഷിയുമായ നിന്തിരുവടിയുടെ കൃപാദൃഷ്ടി എന്നിലുണ്ടായി എന്നെ ദുഃഖസംസാരത്തിൽനിന്നും കരകയറേണമേ. ഈ പ്രപഞ്ചത്തിലുള്ള സകലവിഭൂതികളും സകലവസ്തുക്കളും വിരാട്സ്വരൂപനായ അവിടുത്തെ അവയവങ്ങളാണെന്നു വേദങ്ങൾ ഘോഷിക്കുന്നു. സകലലോകങ്ങളും നിന്തിരുവടിയിൽ ചേഷ്ടിക്കുന്നു. കാരണമത്സ്യമായും ഹയഗ്രീവനായും മഹാകൂർമ്മമായും മഹാവരാഹമായും അത്ഭുതനൃസിംഹമായും ത്രിവിക്രമനായും ഭൃഗുപതിയായും രഘുപതിയായും വാസുദേവനായും സങ്കർഷണനായും പ്രദ്യുമ്നനായും അനിരുദ്ധനായും ബുദ്ധനായും കൽക്കിയായും സ്വരൂപാവതാരങ്ങളെടുത്ത നിന്തിരുവടിക്കു നമസ്കാരം.

അവിടുന്നു ക്രീഡാർത്ഥം സ്വീകരിക്കുന്ന ഈ രൂപങ്ങളെ സേവിക്കുന്നവരുടെ സംസാരദുഃഖങ്ങളെല്ലാം നശിക്കുന്നു. ഹേ ഭഗവൻ! അവിടുത്തെ മായയാൽ മോഹിതരായിട്ട് ജീവലോകം ഞാനെന്നും എന്റേതെന്നും അഭിമാനിച്ചു സംസാരത്തിൽ ഭ്രമിക്കുകയാണ്. പ്രഭോ! ഞാനും അതിൽനിന്നു വ്യത്യസ്തനല്ല. അനിത്യങ്ങളായ ദേഹദാരപുത്രാദികൾ ശാശ്വതമാണെന്നുള്ള മൂഢബുദ്ധിയിൽപെട്ടു ഞാൻ വലയുകയാണ്. വിഷയങ്ങൾ സുഖപ്രദങ്ങളാണെന്നുള്ള വിപരീതബുദ്ധിയാൽ നട്ടം തിരിയുന്ന ഞാൻ യഥാർത്ഥബന്ധുവും പ്രിയനും രക്ഷകനുമായ നിന്തിരുവടിയെ അറിയുന്നില്ല. മാത്രമല്ല, പരാങ്മുഖനായും തീർന്നിരിക്കുകയാണ്. കൃപണനായ എനിക്ക് ബലിഷ്ഠങ്ങളും നാശഹേതുക്കളുമായ ഇന്ദ്രിയങ്ങളെ അടക്കിനിർത്താൻ കഴിയുന്നില്ല. അവിടുത്തെ അനുഗ്രഹവിശേഷത്താൽ ഈ പാദമൂലങ്ങളെ ഞാൻ ശരണം പ്രാപിക്കുന്നു. സജ്ജനസംഗത്താൽ തൃപ്പാദങ്ങളിൽ വിശ്വാസവും ഭക്തിയുമുണ്ടാകുന്നു. തദ്വാരാ ആത്യന്തികമായ സംസാരനാശവും സംഭവിക്കുന്നു. ശരണാഗതനായ എന്നെ തൃപ്പാദദാസനായി അംഗീകരിക്കേണമേ. ഹേ സർവ്വശക്ത, വാസുദേവ, ഹൃഷീകേശ, പ്രഭോ! നമസ്കാരം.

---

digitized by www.sreyas.in

# അദ്ധ്യായം 41

മനാംസി താസാമരവിന്ദലോചന:
പ്രഗൽഭലീലാഹസിതാവലോകനൈ:
ജഹാര മത്തദ്വിരദേന്ദ്രവിക്രമോ
ദൃശാം ദദച്ഛ്രീരമണാത്മനോത്സവം. 27

[മദിച്ച ഗജശ്രേഷ്ഠനെപ്പോലെ സഞ്ചരിക്കുന്ന അരവിന്ദലോചനൻ ശ്രീദേവിയെ രമിപ്പിക്കുന്ന തന്റെ ശരീരകാന്തിയാലും, മനോഹരഗതിവിലാസങ്ങളും, മന്ദഹാസം, കടാക്ഷവീക്ഷണം എന്നിവയാലും നയനോത്സവദർശനനായി മഥുരാപുരസ്ത്രീകളുടെ മനസ്സുകളെ അപഹരിച്ചു.]

## മഥുരാപ്രവേശം

ശ്രീശുകൻ പറഞ്ഞു:- അക്രൂരൻ സ്തുതിച്ചുകൊണ്ടിരിക്കവെ ശ്രീകൃഷ്ണൻ ജലത്തിൽ മറഞ്ഞു. തനിക്കു ലഭിച്ച അപൂർവ്വദർശനത്താൽ ആശ്ചര്യരസം പ്രകാശിപ്പിച്ചു കൊണ്ടു അക്രൂരൻ കരയ്ക്കുകയറി രഥത്തിലേക്കു വന്നു. സർവ്വജ്ഞനായ ഭഗവാൻ 'അങ്ങ് ഏതോ അത്ഭുതം കണ്ടതുപോലെ തോന്നുന്നുവല്ലോ, എന്തുകണ്ടു?' എന്നു ചോദിച്ചു. അക്രൂരൻ പറഞ്ഞു: "ഭൂമിയിലും ജലത്തിലും ആകാശത്തിലുമുള്ള അത്ഭുതങ്ങളെല്ലാം ഞാൻ നിന്തിരുവടിയിൽ കണ്ടിരിക്കെ, ഇനി കാണാത്ത അത്ഭുതം എന്തിരിക്കുന്നു? എനിക്കു കാണത്തക്ക അത്ഭുതം അവിടുന്നു മാത്രമാണ്." ഇങ്ങനെ പറഞ്ഞിട്ടു അക്രൂരൻ തേർതെളിച്ച് സായംകാലം മഥുരയിലെത്തി. നന്ദാദികളും മുൻകൂട്ടി അവിടെയെത്തി ഉപവനത്തിൽ കാത്തിരിക്കയായിരുന്നു. മാർഗ്ഗമദ്ധ്യത്തിൽ ഗ്രാമീണർ കൂട്ടംകൂട്ടമായി വന്ന് രാമകൃഷ്ണന്മാരെ നിർന്നിമേഷരായി നോക്കിനിന്നു.

ജഗദീശ്വരൻ അക്രൂരന്റെ കൈപിടിച്ച് മന്ദഹാസപൂർവ്വം ഗൃഹത്തിലേക്കു പൊയ്ക്കൊൾവാൻ പറഞ്ഞു. അക്രൂരൻ പറഞ്ഞു "പ്രഭോ! നിന്തിരുവടി എന്റെ ഗൃഹത്തിലെഴുന്നള്ളി പാദധൂളികൊണ്ട് ഗൃഹത്തെ പാവനമാക്കേണമെ. ആ പാദോദകമാണല്ലോ മഹാബലിക്കു സകലൈശ്വര്യങ്ങളും പരമഗതിയും കൊടുത്തതു്. അവിടുത്തെ ഭക്തനായ ഇവനെ ഉപേക്ഷിക്കരുതെ." ഭഗവാൻ പറഞ്ഞു:— "കംസനെകാണാൻ വന്നിട്ട് അതിനുമുമ്പ് അങ്ങയുടെ ഗൃഹത്തിൽ വരുന്നതു് ശോഭനമായിരിക്കയില്ല. യാദവദ്രോഹിയായ കംസനെ വധിച്ചശേഷം ഞാൻ വരാം. ഇപ്പോൾ ഗൃഹത്തിലേക്കു പോയാലും." അതുകേട്ടു അക്രൂരൻ മനസ്സില്ലാമനസ്സോടെ പോയി കംസനെ വിവരമറിയിച്ചു.

പിറേറദിവസം ഭഗവാനും ജ്യേഷ്ഠനും സഖാക്കളുമായി മഥുരാപുരി കാണാൻ പുറപ്പെട്ടു. പട്ടണത്തിലെ സ്ഫടികമയങ്ങളായ ഉന്നതഗോപുരങ്ങളും,

digitized by www.sreyas.in

സ്വർണ്ണത്തകിടുപതിച്ച കതകുകരം, അഗാധങ്ങളായ കിടങ്ങുകരം, മനോഹരങ്ങളായ പൂന്തോട്ടങ്ങരം, സ്വർണ്ണമയങ്ങളായ കൂററൻ മാളികകരം, ആരാമങ്ങരം, പണിക്കാരുടെ ഗൃഹങ്ങരം, സഭാമന്ദിരങ്ങരം, നവരത്നങ്ങരം പതിച്ച വലഭികരം, മണിത്തറകരം രത്ന ജനാലകരം, രാജവീഥികരം, അങ്ങാടിത്തെരുവുകരം, പൂർണ്ണകുംഭങ്ങരം, പുഷ്പമാലകരം,കുലവാഴകരം, നാളികേരക്കുലകരം, കൊടിക്കൂറകരം മുതലായ അലങ്കാരങ്ങരം, എന്നിങ്ങനെ ശോഭായമാനമായ മഥുരാപുരിയെ വാസുദേവന്മാർ സഖാക്കളോടുകൂടി നടന്നു കണ്ടു രസിച്ചു.

പുരസ്ത്രീകരം അതിനകം ഭഗവാനെക്കുറിച്ചു ധാരാളം കേട്ടറിഞ്ഞു കഴിഞ്ഞിരുന്നു. ആ ജഗന്മോഹനരൂപം ദർശിക്കാനുള്ള അത്യുത്സാഹത്താൽ അവർ ഗൃഹകൃത്യങ്ങരം അവിടവിടെ ഇട്ടിട്ട് വസ്ത്രാഭരണങ്ങളെ എങ്ങിനെയെല്ലാമോ വാരിയണിഞ്ഞ് ധ്രുതഗതിയിൽ മാളികമുകളിൽ കയറി നോക്കി നിന്നു. അവർ ദൂരത്തുവച്ചുതന്നെ അരവിന്ദാക്ഷനെ കണ്ടറിഞ്ഞു. കണ്ടപ്പോരം കേട്ടതിലും എത്രയോ അധികം രൂപലാവണ്യമുള്ളതായി മനസ്സിലായി. അടുത്തെത്തിയ ശ്രീരമണന്റെ മനോഹരവിലാസങ്ങളും മന്ദഹാസകടാക്ഷങ്ങളും അവരെ വല്ലാതെ മോഹിപ്പിച്ചു. ബഹുകാലമായി സജ്ജനങ്ങരം ശ്രീകൃഷ്ണകീർത്തനം ചെയ്യുന്നതു കേട്ടുകേട്ട് അവർ ദ്രവമാനസകളായി തീർന്നിരുന്നു. ഇപ്പോരം ശ്രീകൃഷ്ണന്റെ സാക്ഷാത് ദർശനംകൂടി ലഭിച്ചപ്പോരം പ്രേമപരവശകളായി ഭവിച്ചു. മദയാനയെപ്പോലെ ആടിയാടി സമീപിക്കുന്ന ആനന്ദമൂർത്തിയുടെ വിലാസങ്ങളിൽ ലയിച്ച് ആ പുരുഷഭൂഷണനെ കണ്ണുകളിൽകൂടി ഹൃദയത്തിലാക്കി ആലിംഗനം ചെയ്ത് പുളകംകൊണ്ട് അവർ സർവ്വതാപങ്ങളും തീർത്തു. ഉത്സാഹവതികളായി രാമകേശവന്മാരുടെ ശിരസ്സിൽ പുഷ്പവൃഷ്ടി ചെയ്തു. ബ്രാഹ്മണർ ദധി, അക്ഷതം, മാല, ചന്ദനം, കാഴ്ചദ്രവ്യങ്ങരം എന്നിവയാൽ ശ്രീഭഗവാനെ വിശേഷമായി പൂജിച്ചു. അനുപമാനന്ദമൂർത്തിയായ ശ്രീവാസുദേവനെ സദാ കണ്ടുകൊണ്ടിരുന്ന ഗോപികരം എന്തു മഹാപുണ്യം ചെയ്തുവോ എന്നു പുരവാസികളെല്ലാം ആശ്ചര്യപ്പെട്ടു.

ഇപ്രകാരം സജ്ജനങ്ങളെല്ലാം ഭഗവദ്ദർശനത്താൽ പരിതുഷ്ടരായിരിക്കുമ്പോരം രലക്കകാരൻ കംസന്റെ വിശേഷ വസ്ത്രങ്ങളെ ഭംഗിയായി അലക്കി ചുമട്ടുകാരെക്കൊണ്ടു വഹിപ്പിച്ച് അവരുടെ എതിരേ വന്നു. മഹാപ്രഭു അവനോട് 'ഹേ പൂജ്യ! ഞങ്ങരംക്കു സമുചിതങ്ങളായ വസ്ത്രങ്ങളെ തന്നാലും. എന്നാൽ അങ്ങേയ്ക്കു നിശ്ചയമായും പരമശ്രേയസ്സുണ്ടാകും' എന്നു യാചിച്ചു. സർവ്വത്ര പരിപൂർണ്ണനായ ലോകനാഥന്റെ യാചനയെ അംഗീകരിച്ച് അനന്തപുണ്യം നേടാൻ ആ ദുർമ്മതിക്കു തോന്നിയില്ല. താൻ രാജഭൃത്യനാണെന്നുള്ള അഹങ്കാരത്തോടുകൂടി കോപിച്ച് ആക്ഷേപമായി പറഞ്ഞു: ''ദുഷ്ടക്കുട്ടികളെ! കാട്ടിൽ മാടുമേച്ചു നടക്കുന്ന നിങ്ങരം ഇത്തരം വിലപിടിച്ച വിശേഷവസ്ത്രങ്ങരം തന്നെയോ ധരിക്കുന്നത്? ഇത് രാജാവിന്റെ വകയാണെന്ന് അറിയാമോ? ബാലന്മാരായ നിങ്ങരംക്കു ജീവിച്ചിരിക്കണമെന്നുണ്ടെങ്കിൽ രാജഭടന്മാർ വരുംമുമ്പെ പോവിൻ. അവർകണ്ടാൽ നിങ്ങളെ ബന്ധിച്ചു

digitized by www.sreyas.in

മർദ്ദിച്ച് നിങ്ങളുടെ കയ്യിലുള്ളതും കൂടി പിടിച്ചുപറിക്കും, ഓർമ്മയിരിക്കട്ടെ.'' മഥുരാ രാജ്യത്തിന്റെ ന്യായാവകാശിയും ദേവകീസുതനുമായ ശ്രീവാസുദേവനിൽ രജകന്റെ അധികപ്രസംഗം കോപമുണ്ടാക്കി. തന്റെ ഇടത്തെ തൃക്കൈനഖാഗ്രംകൊണ്ട് ഒരു പൂ വറുക്കുന്നതുപോലെ ആ ധിക്കാരിയുടെ തലയറുത്തിട്ടു. അതുകണ്ട് അവന്റെ അനുയായികളെല്ലാം പേടിച്ച് വസ്ത്രഭാണ്ഡങ്ങളുപേക്ഷിച്ച് ജീവനുംകൊണ്ടോടി രക്ഷപ്പെട്ടു. ശ്രീഭഗവാൻ പീതാംബരവും ബലഭദ്രൻ നീലാംബരവും ഗോപന്മാർ അവരവക്കിഷ്ടപ്പെട്ട വസ്ത്രങ്ങളുമെടുത്തുധരിച്ചു. ശേഷിച്ചവയെ വഴിയിൽതന്നെയിട്ടിട്ട് യാത്ര തുടന്നു. അതുകണ്ടുനിന്ന ഭക്തനായ ഒരു തുന്നൽക്കാരൻ ഭഗവാനും സഖാക്കാംക്കും അനുയോജ്യങ്ങളായ വേഷവിധാനങ്ങളുണ്ടാക്കിക്കൊടുത്തലങ്കരിച്ചു. മഹാപ്രഭു അവനിൽ പ്രസാദിച്ച് ലോകൈശ്വര്യങ്ങളേയും സാരൂപ്യമുക്തിയേയും കൊടുത്തനുഗ്രഹിച്ചു. അനന്തരം സർവ്വേശ്വരൻ സുദാമാവ് എന്ന മാലാകാരന്റെ ഗൃഹത്തിൽ അനുഗ്രഹാർത്ഥം പ്രവേശിച്ചു. രാമകൃഷ്ണന്മാരെ കണ്ടതും അവൻ വീണുനമസ്കരിച്ചു. വിധിപ്രകാരം ഉപചാരങ്ങളെല്ലാം ചെയ്തിട്ട് ഉണത്തിച്ചു. ''ഹേ പ്രഭോ! അവിടുന്ന് എഴുന്നള്ളിയതിനാൽ ഈ ഗൃഹം പരിശുദ്ധമായി. എന്റെ കുലം പാവനമായി. പിതൃദേവർഷികരം എന്നിൽ പ്രസാദിച്ചു. എന്റെ ജന്മം സഫലമായി. ലോകരക്ഷയ്ക്കായി അവതരിച്ച സർവ്വകാരണനായ നിന്തിരുവടിക്ക് ആരിലും ഭേദബുദ്ധിയില്ല. എങ്കിലും നിഷ്കപടമായി ഭജിക്കുന്നവരെ വാത്സല്യപൂർവ്വം അനുഗ്രഹിക്കുന്നു. ഈ ഭൃത്യൻ അവിടുത്തേക്ക എന്തു സേവചെയ്യണമെന്നാജ്ഞാപിക്കേണമേ. നിന്തിരുവടിയും ഭക്തന്മാരും എന്തെങ്കിലും സ്വീകരിക്കുന്നുവെങ്കിൽ അത് ദാതാവിനെ അനുഗ്രഹിക്കാൻ വേണ്ടിമാത്രമാണ്.'' ഇപ്രകാരം പറഞ്ഞിട്ട് ആ ഭക്തൻ ശ്രീ ഭഗവാനും അനുചരന്മാക്കും വിശേഷപ്പെട്ട മാലകളെ സമർപ്പിച്ചു നമസ്കരിച്ചു. രാമകൃഷ്ണന്മാർ അവയെ പ്രീതിപൂർവ്വം സ്വീകരിച്ചിട്ട് ഇഷ്ടവരം വരിച്ചുകൊള്ളാൻ കല്പിച്ചു. സുദാമാവ് സർവ്വാത്മാവായ ശ്രീകൃഷ്ണനിൽ അചഞ്ചലഭക്തിയും, തത്ഭക്തന്മാരിൽ സുദൃഢമായ മൈത്രിയും, സർവ്വഭൂതങ്ങളിലും ദയയുമുണ്ടാവാനനുഗ്രഹിക്കണമെന്നു പ്രാർത്ഥിച്ചു. മഹാപ്രഭു അപ്രകാരമനുഗ്രഹിച്ചതിനുപുറമെ വംശാഭിവൃദ്ധിയും ബലവും ആയുസ്സും കാന്തിയും സൽകീർത്തിയും കൂടി നൽകി അനുഗ്രഹിച്ചിട്ടു യാത്രതുടന്നു,



digitized by www.sreyas.in

# അദ്ധ്യായം 42

ഗോപ്യോ മുകുന്ദവിഗമേ വിരഹാതുരാ യാ
ആശാസതാശിഷ ൠതാ മധുപുര്യ്യഭൂവൻ
സംപശ്യതാം പുരുഷഭൂഷണഗാത്രലക്ഷ്മീം
ഹിത്വേതരാൻ നു ഭജതശ്ചകമേƒയനം ശ്രീ: 24

[തന്നെ ഭജിക്കുന്ന അന്യദേവന്മാരെ ഉപേക്ഷിച്ച് മഹാലക്ഷ്മി യാതൊരുവനെ ആശ്രയിച്ച് ഭജിച്ചുവൊ, ആ പുരുഷഭൂഷണന്റെ ഗാത്രലക്ഷ്മിയെ ദർശിക്കുന്നവരായ പുരസ്ത്രീകളുടെ ഭാഗ്യാതിശയത്തെക്കുറിച്ച്, മുകുന്ദൻ മഥുരയിലേക്കു പുറപ്പെട്ട സമയത്ത് വിരഹാതുരകളായ ഗോപസ്ത്രീകൾ പറഞ്ഞ ആശീർവചനങ്ങൾ സത്യമായി ഭവിച്ചു. (ഗോപസ്ത്രീകൾ പറഞ്ഞതു്, "മഥുരാപുരസ്ത്രീകൾ ഇന്നു് നയനോത്സവമായ കണികാണും" എന്നാണ്.]

## സൈരന്ധ്ര്യനുഗ്രഹം - ധനുർഭംഗം

ശ്രീശുകൻ പറഞ്ഞു:— ശ്രീമാധവനും സംഘവും രാജവീഥിയിൽകൂടി പോകുമ്പോൾ സൌന്ദര്യവതിയായ ഒരു യുവതി കയ്യിൽ കുറിക്കൂട്ടുകളോടുകൂടി വരുന്നതുകണ്ടു. അവൾ എല്ലാംതികഞ്ഞ സുന്ദരി, പക്ഷെ ഒരു ന്യൂനതമാത്രം — അതായതു് ശരീരത്തിൽ മൂന്നു വളവുകൾ ഉണ്ടായിരുന്നു. സരസനായ ഭഗവാൻ മോഹനപുഞ്ചിരിയാൽ അവളുടെ ഹൃദയം കവൎന്നുകൊണ്ട് "ഹേ സുന്ദരി! ശ്രേഷ്ഠമായ അംഗരാഗം നീ ആൎക്കുവേണ്ടി കൊണ്ടുപോകുന്നു? ഇതു ഞങ്ങൾക്കുതന്നാൽ നിനക്കു ഉടനെ ഫലം കിട്ടും" എന്നരുളിചെയ്തു. യദുനന്ദനന്റെ രൂപമാധുരിയിലും കളഭാഷണത്തിലും മതിമയങ്ങി അവൾ പറഞ്ഞു "ഹേ സുന്ദര! ഞാൻ കംസന്റെ ഇഷ്ടദാസിയായ സൈരന്ധ്രിയാണ്. ഞാൻ ഉണ്ടാക്കുന്ന അംഗരാഗം രാജാവിനു വളരെ ഇഷ്ടമാണ്. എന്നാൽ ഇതിനെ ധരിക്കാൻ ഏററവും അർഹന്മാർ നിങ്ങൾതന്നെ, സംശയമില്ല." ഇപ്രകാരം അനുരാഗപരവശയായി പറഞ്ഞിട്ട് അവൾ രാമകൃഷ്ണന്മാൎക്കുയോജ്യമായ അംഗരാഗംസ്വയം ഇട്ടുകൊടുത്തു. അതുധരിച്ച് അവർ പൂർവാധികം ശോഭിച്ചു.

സൈരന്ധ്രിയിൽ പ്രസാദിച്ച പ്രഭു അവൾക്കു തന്റെ ദർശനഫലം ഉടനെ നൽകണമെന്നു സങ്കൽപിച്ചു. അവളുടെ സൌന്ദര്യത്തിനുള്ള ഏക വൈകല്യം ശരീരത്തിലെ വളവുകളാണ്. തന്തിരുവടി അവളുടെ കാലിൽ ചവട്ടി നിന്നുകൊണ്ട് താടിപിടിച്ചുയർത്തി. മുകുന്ദസ്പർശമാത്രത്താൽ അവളുടെ കൂന നിവൎന്നു് ഉത്തമസുന്ദരിയായി ഭവിച്ചു. സങ്കൽപമാത്രത്താൽ മുക്തിയെ നൽകുന്ന ഭഗവാന്റെ പ്രവൃത്തികളൊന്നുംതന്നെ ആശ്ചര്യകരമല്ല. പ്രമദോത്തമയായിത്തീന്ന സൈരന്ധ്രി ശ്യാമമോഹനന്റെ രൂപവിലാസത്താൽ കാമപീഡിതയായിട്ട്

digitized by www.sreyas.in

തന്തിരുവടിയെ തൻെറ ഗൃഹത്തിലേക്ക ക്ഷണിച്ചുകൊണ്ടു് ഉത്തരീയത്തെ പിടിച്ചു വലിച്ചു. ഭഗവാൻ സഖാക്കളെ തിരിഞ്ഞു നോക്കി ചിരിച്ചിട്ടു് അവളോടു് താൻ വന്നകാര്യ്യം സാധിച്ചശേഷം അവളുടെ ഗൃഹത്തിൽ വരാമെന്നു പറഞ്ഞയച്ചു.

അനന്തരം രാമകൃഷ്ണന്മാർ രണ്ടുകുട്ടിയാനകളെപ്പോലെ യാത്രതുടൎന്നു. പൌര ജനങ്ങൾ നാനാവിധോപഹാരങ്ങളെ സമർപ്പിച്ചു് അവരെ പൂജിച്ചു. അവിടവിടെ നാരീമണികൾ തങ്ങളെ മറന്നു് കൃഷ്ണവിഗ്രഹത്തെനോക്കി ചിത്രത്തിലെ രൂപങ്ങളെ ന്നപോലെ നിന്നു. ഭഗവാൻ ധനുർയാഗശാലയെവിടെയെന്നു ചോദിച്ചറിഞ്ഞുചെ ന്നു് അവിടെ പ്രവേശിച്ചു. അനേകം ഭടന്മാർ മഹാധനുസ്സിനെ ചുററി കാവൽ നിൽ ക്കുന്നതും അനേകം പേർ അതിനെ പൂജിക്കുന്നതും കണ്ടു. ഭടന്മാർ വിരോധിച്ചതി നെ വകവയ്ക്കാതെ ശാർങ്ഗധരൻ ആ വില്ലിനെ കയ്യിലെടുത്തു. ജനങ്ങൾ ആശ്ചര്യ്യ സ്തബ്ധരായി നോക്കിനിൽക്കവെ സർവ്വശക്തൻ ഞാൺവലിച്ചു് അനായാസമായി വില്ലിനെ നടുവേ മുറിച്ചു. ഇടിനാദംപോലെ വിൽ മുറിഞ്ഞ ശബ്ദംകേട്ടു്കൊട്ടാര ത്തിലിരുന്ന കംസൻ ഞെട്ടിപ്പോയി. ക്രുദ്ധരായ കാവൽക്കാർ അജിതനെ പിടിച്ചു ബന്ധിക്കാനായി വളഞ്ഞു. രാമകൃഷ്ണന്മാർ വില്ലിൻെറ കഷണങ്ങളെക്കൊണ്ടു് അവ രെ അടിച്ചുകൊന്നു. അതറിഞ്ഞു് കംസൻ ഒരു സൈന്യത്തെത്തന്നെ അയച്ചു. അവരേയും കൃഷ്ണനും രാമനുംകൂടി യമലോകത്തേക്കയച്ചു. ആ അത്ഭുതബാലന്മാരുടെ തേജസ്സും പ്രാഗത്ഭ്യവും വീര്യ്യവുംകണ്ടു വിസ്മിതരായ ജനക്കൂട്ടത്തിൻെറ ഇടയിൽ കൂടി ഭഗവാനും സംഘവും നടന്നു് പലകാഴ്ചകളുംകണ്ടു് സൂര്യ്യൻ അസ്തമിച്ചപ്പോൾ താവളത്തിൽ മടങ്ങിയെത്തി.

പാലാഴിയിൽ നിന്നുയൎന്നു വന്ന ശ്രീമഹാലക്ഷ്മി, തന്നെ കാമിച്ച സകല ദേവശ്രേഷ്ഠന്മാരെയും തിരസ്കരിച്ചു യാതൊരു മുകുന്ദനെ ആത്മാർപ്പണംചെയ്തു ശരണം പ്രാപിച്ചുവോ, ആ പുരുഷോത്തമൻെറ അംഗലാവണ്യം കണ്ട മഥുരാപുര സ്ത്രീകളെല്ലാം അതിൽ മയങ്ങിപ്പോയി. ഭഗവാൻ ഗോകുലത്തിൽ നിന്നും പുറപ്പെ ട്ടപ്പോൾ ഗോപികൾ എന്തെല്ലാം പ്രവചിച്ചുവോ അതെല്ലാം സത്യമായി ഭവിച്ചു. മാധവരാമന്മാർ ദേഹശുദ്ധിവരുത്തി, ഗോകുലത്തിൽ നിന്നും കൊണ്ടുവന്നിരുന്ന ഭക്ഷണം കഴിച്ചിട്ടു്, കംസൻെറ ദുരുദ്ദേശങ്ങളെല്ലാമറിഞ്ഞിട്ടും ഒട്ടും കുലുക്കം കൂടാതെ സുഖനിദ്രയിൽ ലയിച്ചു.

ശ്രീകൃഷ്ണൻ മഥുരയിൽ വന്നശേഷം ചെയ്ത ഓരോ പ്രവൃത്തിയും ചാരന്മാർ മുഖേന കംസൻ അപ്പോഴപ്പോൾ അറിഞ്ഞിരുന്നു, മഹാധനുസ്സിനെ ലീലയായി മുറിച്ചതും രക്ഷികളേയും സൈന്യത്തേയും നിശ്ശേഷം വധിച്ചതുംകൂടി അറിഞ്ഞ പ്പോൾ ഭയവിഹ്വലനായിത്തീൎന്നു. രാത്രിയിൽ അശേഷം ഉറക്കംവന്നില്ല. വളരെ നേരംകഴിഞ്ഞു് അൽപംഉറങ്ങി. ജാഗ്രത്തിലും സ്വപ്നത്തിലും അനേകം ദുർനിമിത്ത ങ്ങൾ കണ്ടു. കണ്ണാടിയിൽ തൻെറ പ്രതിബിംബത്തിൽ ശിരസ്സുകണ്ടില്ല. ചന്ദ്രസൂ ര്യ്യാദികളെ ഇരട്ടിച്ചുകണ്ടു. തൻെറ പ്രതിബിംബങ്ങളിൽ ദ്വാരങ്ങളുള്ളതായി കണ്ടു. ചെവി അടച്ചുപിടിച്ചപ്പോൾ പ്രാണഘോഷം കേട്ടില്ല. വൃക്ഷങ്ങളെല്ലാം

digitized by www.sreyas.in

മഞ്ഞനിറമായികണ്ടു. പൂഴിയിലും ചേറിലും ചവിട്ടുമ്പോഠം തന്റെ കാലടിപ്പാടു കണ്ടില്ല. പ്രേതങ്ങഠം തന്നെ ആലിംഗനം ചെയ്യുന്നതായും താൻ കഴുതപ്പുറത്തു സവാരി ചെയ്യുന്നതായും, വിഷം ഭക്ഷിച്ചതായും, ചെമ്പരത്തിപ്പൂമാല ധരിച്ച് ഏകനായി സഞ്ചരിക്കുന്നതായും, അഭ്യംഗസ്നാനം ചെയ്യുന്നതായും ദിഗംബരനായിരിക്കുന്നതായും സ്വപ്നങ്ങഠം കണ്ടു. ഇതുപോലെ പല ദുർനിമിത്തങ്ങളും കണ്ട് രാത്രി മുഴുവൻ അസ്വസ്ഥനായി കഴിച്ചുകൂട്ടി.

നേരം പ്രഭാതമായതും മല്ലയുദ്ധത്തിനുവേണ്ട ഏർപ്പാടുകളെല്ലാം ചെയ്തു. മല്ലരംഗം വിശേഷമായി അലങ്കരിപ്പിച്ചു. തൂര്യങ്ങളും ഭേരികളും മുഴക്കിച്ചു. വിശിഷ്ടാതിഥികഠംക്കിരിക്കാനുള്ള ആസനങ്ങഠം നിരത്തിവയ്പിച്ചു. സമയമായപ്പോഠം നാനാജാതിപൌരന്മാരും വന്ന് യഥാസ്ഥാനത്തിരുന്നു. ഉന്നതാസനങ്ങളിൽ സാമന്തരാജാക്കന്മാരും ഉപവിഷ്ടരായി. നന്ദഗോപരും മുതിർന്ന ഗോപന്മാരും വന്ന് അവക്കു നിശ്ചയിച്ച സ്ഥാനത്തിരുന്നു. പുത്രന്മാരെ തേജോവധം ചെയ്യുന്നതു കാണാൻ വസുദേവരേയും ദേവകിയേയും വരുത്തി ആസനസ്ഥരാക്കി. മദ്ധ്യത്തിലുള്ള പ്രധാന സിംഹാസനത്തിൽ മണ്ഡലേശ്വരന്മാരാൽ പരിവൃതനായി കംസനും വിറയ്ക്കുന്നഹൃദയത്തോടുകൂടി ഇരിപ്പുറപ്പിച്ചു. വാദ്യഘോഷങ്ങഠം ശക്തിയായി മുഴങ്ങിയപ്പോഠം ചാണൂരൻ, മുഷ്ടികൻ, കൂടൻ, ശലൻ, തോശലൻ മുതലായ മല്ലവീരപ്രമാണികഠം കയ്യടിച്ചുകൊണ്ട് രംഗത്തിലേക്കു കടന്നുവന്നു.

## അദ്ധ്യായം 43

മല്ലാനാമശനിർന്നൃണാം നരവരഃ സ്ത്രീണാം സ്മരോ മൂർത്തിമാൻ
ഗോപാനാം സ്വജനോഽസതാം ക്ഷിതിഭുജാം ശാസ്താ സ്വപിത്രോഃ ശിശുഃ
മൃത്യുർഭോജപതേർവിരാഡവിദുഷാം തത്വം പരം യോഗിനാം
വൃഷ്ണീനാം പരദേവതേതി വിദിതോ രംഗം ഗതഃ സാഗ്രജഃ 17

[ജ്യേഷ്ഠനായ ബലരാമനോടുകൂടി മല്ലരംഗത്ത് പ്രവേശിച്ച ഭഗവാൻ ശ്രീകൃഷ്ണൻ, മല്ലന്മാക്ക് വജ്രായുധമായും, ജനങ്ങഠംക്ക് രാജാവായും, സ്ത്രീകഠംക്ക് രൂപമെടുത്ത മന്മഥനായും, ഗോപന്മാക്ക് ഇഷ്ടസഖാവായും, ദുഷ്ടരാജാക്കന്മാർക്കു തങ്ങളെ ശാസിക്കുന്നവനായും, സ്വപിതാക്കന്മാക്ക് ശിശുവായും, കംസന്ന് അന്തകനായും, അറിവില്ലാത്തവക്ക് ഒരു വ്യക്തി മാത്രമായും, യോഗികഠംക്ക് പരമതത്വമായും, വൃഷ്ണികഠംക്ക് പരദേവതയായും അറിയപ്പെട്ടവനായി ഭവിച്ചു.]

### കുവലയാപീഡവധം, മല്ലരംഗപ്രവേശം

ശ്രീശുകൻ പറഞ്ഞു:— പ്രഭാതത്തിൽ രാമകൃഷ്ണന്മാർ നിത്യകർമ്മങ്ങഠം ചെയ്തുകഴിഞ്ഞപ്പോഠം മല്ലരംഗത്തുനിന്നും വാദ്യഘോഷങ്ങഠം കേട്ടു. മല്ലയുദ്ധം കാണാനെന്ന വ്യാജേന അവർ കൂട്ടുകാരോടുകൂടി രംഗസ്ഥലത്തേക്കുചെന്നു. രംഗദ്വാരത്തിൽ

digitized by www.sreyas.in

കുവലയാപീഡമെന്ന മദയാന തടസ്ഥമായി നിൽക്കുന്നതുകണ്ടു. ആനക്കാരൻ അതിനെ തന്റെ നേർക്കു നയിക്കുന്നതും ഭഗവാൻ കണ്ടു. തന്തിരുവടി അരയിലെ വസ്ത്രം മുറുക്കിക്കുത്തി ഉത്തരീയത്താൽ ബന്ധിച്ചു. കുടിലകുന്തളങ്ങളേയും കൂട്ടിക്കെട്ടി. ആനക്കാരനോടു മേഘഗംഭീരസ്വരത്തിൽ "ഹേ, ആനക്കാര! ഒട്ടുംതാമസിക്കാതെ ഞങ്ങൾക്കു വഴിതരിക. അല്ലെങ്കിൽ ആനയെ നിന്നോടുകൂടെ ഞാൻ യമപുരിയിലേക്കയക്കും" എന്നാജ്ഞാപിച്ചു. ധിക്കാരിയായ ഗജപാലൻ കുപിതനായി ആ ഭയങ്കരസത്വത്തിനെ ശ്രീകൃഷ്ണന്റെ നേർക്കുതന്നെ നയിച്ചു. ലീലാവിനോദപ്രിയനായ ഭഗവാൻ കുറെനേരം ആനയുമായി യുദ്ധക്രീഡചെയ്തുരസിച്ചു. ഒടുവിൽ അതിനെ തുമ്പിക്കൈയ്യിൽ പിടിച്ചുവീശി സിംഹപരാക്രമത്തോടുകൂടി അതിന്റെ രണ്ടുകൊമ്പുകളും പിഴുതെടുത്ത് അതുകൊണ്ടുതന്നെ ആനയേയും ആനക്കാരനേയും നിഗ്രഹിച്ചു. രാമനും കൃഷ്ണനും ഓരോ കൊമ്പു തോളിൽ വെച്ചുകൊണ്ട് കൂട്ടുകാരുമായി ജനനിബിഡമായ രംഗത്തിൽ പ്രവേശിച്ചു.

രംഗപ്രവേശം ചെയ്ത അഖിലേശ്വരനെ സഭാവാസികൾ കണ്ടു. അവരുടെ ഓരോരുത്തരുടേയും മനോഭാവമനുസരിച്ച് സർവ്വരസസ്വരൂപനായ ഭഗവാനെ കാണാൻ കഴിഞ്ഞു. അഹങ്കാരികളായ മല്ലന്മാർക്കു തങ്ങളെ നശിപ്പിക്കാൻ വരുന്ന വജ്രായുധമായും, പൌരജനങ്ങൾക്കു തങ്ങളെ പരിപാലിക്കാൻ വരുന്ന രക്ഷകനായും, ഭഗവത്പ്രേമമയികളായ പുരസ്ത്രീകൾക്ക് സ്വരൂപമെടുത്തു വന്ന മന്മഥനായും, ശ്രീദാമാവു മുതലായ ഗോപന്മാർക്കു തങ്ങളുടെ നിത്യസഖാവും നായകനുമായ വ്രജനാഥനായും, സാധുദ്രോഹികളായ ദുഷ്ടഭൂപതികൾക്ക് തങ്ങളെ ശാസിച്ചടക്കാൻ വരുന്ന ശക്തിമാനായും, വാത്സല്യമതികളായ മാതാപിതാക്കൾക്ക് തളിരുപോലെ മൃദുലശരീരനായ ശിശുവായും, കൃഷ്ണനിഗ്രഹത്തിനു കളമൊരുക്കി കാത്തിരുന്ന കംസന് തന്റെ അന്ത്യം വരുത്തുവാൻ മൃത്യു തന്നെ വരുന്നതായും, അജ്ഞാനികളായ പാമരന്മാർക്കു ഒരു സാധാരണ ബാലനായും, ഭക്തന്മാരായ യോഗികൾക്ക് സാക്ഷാത് ഭഗവാനായും, യാദവന്മാർക്കു തങ്ങളുടെ ഇഷ്ടദേവനെന്നും തോന്നി.

കുവലയാപീഡത്തെ ലീലയായിവധിച്ച് കൊമ്പും തോളിലേന്തി പ്രത്യക്ഷപ്പെട്ട രാമകൃഷ്ണന്മാരെ കണ്ടതോടുകൂടി കംസൻ, മഹാധീരനായിട്ടുപോലും, പേടിച്ചരണ്ടുപോയി. എന്നാൽ ശുദ്ധമാനസരായ ജനങ്ങളെല്ലാം ദീർഘബാഹുക്കളും വിചിത്രവേഷാഭരണഭൂഷിതരും മഹാതേജസ്വികളുമായ പുരുഷോത്തമന്മാരെ നോക്കി മതിവരാതെ അപഹൃതചിത്തരായി ഭവിച്ചു. അവരുടെ ഹൃദയം ദിവ്യാനന്ദത്താൽ പൂരിതമായി. അവർ ശ്രീഹരിയെ കണ്ണുകൊണ്ടു പാനംചെയ്യുന്നുവോ, നാവുകൊണ്ട് ലേഹനം ചെയ്യുന്നുവോ, നാസികകൊണ്ട് ഘ്രാണിക്കുന്നുവോ, കൈകൾകൊണ്ട് ആലിംഗനം ചെയ്യുന്നുവോ എന്നിങ്ങനെ തോന്നിക്കുന്ന ഭാവങ്ങളെ പ്രകടിപ്പിച്ചു. തങ്ങൾ കണ്ടതുപോലെയും കേട്ടതുപോലെയും പ്രഭുവിന്റെ സൌന്ദര്യ്യസൌശീല്യമാധുര്യ്യാദികളെക്കുറിച്ച് അന്യോന്യം വർണ്ണിച്ചു:— "വസുദേവഗൃഹത്തിലവതരിച്ച ഇവർ സാക്ഷാൽ ശ്രീഹരിയായ നാരായണനും അംശാവതാരവുമാകുന്നു. ദേവകിയിൽ ജനിച്ച ഇവർ ഗോകുലത്തിലേക്ക് ആനയിക്കപ്പെട്ട് ഇത്രയും

digitized by www.sreyas.in

കാലം രഹസ്യമായി വളൎന്നുവരികയായിരുന്നു. പൂതന, തൃണാവൎത്തൻ, ശംഖചൂഡൻ കേശി ഇത്യാദി രാക്ഷസന്മാരെ വധിച്ചതും വൻമരുതുമരങ്ങളെ പുഴക്കിവീഴ്ത്തിയതും ഈ കൃഷ്ണനാണ്. ദാവാഗ്നിയിൽനിന്നു പശുക്കളേയും ഗോപാലന്മാരേയും രക്ഷിച്ചതും കാളിയന്റെ ദർപ്പം ഹരിച്ചതും ഇന്ദ്രന്റെ മദമടക്കിയതും ഇവൻതന്നെ. മഹത്തായ ഗോവർദ്ധനപർവ്വതത്തെ കയ്യിലെടുത്തു പൊക്കിപ്പിടിച്ച് ഏഴുദിവസം ഒരേ നിലയിൽനിന്ന് ഗോകുലത്തെ രക്ഷിച്ചതും ഇവൻതന്നെ. ഇവന്റെ മോഹനമന്ദഹാസമുഖാംബുജത്തെ സദാ കണ്ടുകൊണ്ടിരുന്ന ഗോപികളുടെ സകല താപങ്ങളും വേരോടെ നശിച്ചു. ഇവൻ യദുവംശത്തെ അതുല്യമായ കീർത്തിയോടും ഐശ്വര്യത്തോടുംകൂടി പരിരക്ഷിക്കുമെന്ന് അറിവുള്ളവർ പറയുന്നു. ഇവന്റെ ജ്യേഷ്ഠനും ശ്രീമാനും കമലലോചനനുമായ രാമനും പ്രലംബൻ, ധേനുകൻ, മുതലായ അസുരന്മാരെ നിഗ്രഹിച്ച പരാക്രമിയാണ്.''

ഇപ്രകാരം ജനങ്ങൾ സ്തുതിക്കുന്നതിനും വാദ്യങ്ങൾ മുഴങ്ങുന്നതിനുമിടയ്ക്ക് ചാണൂരൻ ശ്രീ ഭഗവാനോടു പറഞ്ഞു:— ''ഹേ കൃഷ്ണ! ഹേ രാമ! നിങ്ങൾ വീര്യത്തിലും യുദ്ധത്തിലും അതിസമർത്ഥന്മാരാണെന്ന് കേട്ട് രാജാവ് നിങ്ങളെ കാണാനാഗ്രഹിച്ചു വരുത്തിയിരിക്കുകയാണ്. നാമെല്ലാം രാജാവിന്റെ പ്രജകളാണ്. രാജാവിനു പ്രിയം ചെയ്യേണ്ടതു നമ്മുടെ കടമയാണ്. രാജാവ് സർവ്വഭൂതസ്വരൂപനാണ്. രാജാവു പ്രസാദിച്ചാൽ സർവ്വഭൂതങ്ങളും പ്രസാദിക്കും. അതിനാൽ നമുക്കു തമ്മിൽ മല്ലയുദ്ധം ചെയ്തു ഭൂമീശനെ സന്തോഷിപ്പിക്കാം.''

ശ്രീഭഗവാൻ യുദ്ധത്തിനുതയ്യാറായി തന്നെയാണ് വന്നതു്. എങ്കിലും ദേശകാലോചിതമായി മറുപടി പറഞ്ഞു:— ''വനവാസികളായ ഞങ്ങൾ ഭോജരാജന്റെ പ്രജകൾ തന്നെ, രാജാവിന് ഇഷ്ടമെന്തോ അതു ചെയ്യാനും ഒരുക്കമാണ്. പക്ഷെ ഞങ്ങൾ ചെറിയ കുട്ടികളല്ലേ? തുല്യ വയസ്സും ബലവുമുള്ളവരുമായി ക്രീഡിക്കുന്നതാണല്ലോ ഉചിതം. അങ്ങിനെയല്ലെങ്കിൽ അധർമ്മമാണ്. അതു സഭാവാസികളേയും ബാധിക്കും.''

ചാണൂരൻ പറഞ്ഞു:— അതുകൊള്ളാം! നിങ്ങളാണോ ബാലന്മാർ! ആയിരം ആനയുടെ ബലമുണ്ടായിരുന്ന കുവലയാപീഡത്തെ ലീലയായി ഹനിച്ച നിങ്ങൾ രണ്ടുപേരും ബലവാന്മാരിൽ അഗ്രഗണ്യരാണ്. സംശയമില്ല. അതിനാൽ നാം തമ്മിൽ മല്ലയുദ്ധം ചെയ്യുന്നതിൽ ഒരധർമ്മവുമില്ലതന്നെ. നീയും ഞാനും തമ്മിലും രാമനും മുഷ്ടികനും തമ്മിലും യുദ്ധം ചെയ്തു ഈ സഭാവാസികളെ രസിപ്പിക്കണം.

digitized by www.sreyas.in

## അദ്ധ്യായം 44

പുണ്യാ ബത വ്രജഭുവൊ യദയം നൃലിംഗ—
ഗൂഢ: പുരാണപുരുഷൊ വനചിത്രമാല്യ:
ഗാ: പാലയൻ സഹബല: ക്വണയംശ്ച വേണും
വിക്രീഡയാഞ്ചതി ഗിരിത്രരമാർച്ചിതാംഘ്രി: 13

[വ്രജഭൂമികഠം പുണ്യഭൂമികളാകുന്നു. എന്തെന്നാൽ, ശ്രീശിവനാലും മഹാലക്ഷ്മിയാലും പൂജിക്കപ്പെടുന്ന ശ്രീപാദങ്ങളോടുകൂടിയ ഈ പുരാണപുരുഷൻ, മനുഷ്യരൂപത്താൽ മറക്കപ്പെട്ടവനായി, കാട്ടുപൂക്കഠംകൊണ്ടുള്ള വിചിത്രമായ മാലധരിച്ച്, ബലരാമനോടുകൂടി പശുക്കളെ പാലിക്കുന്നവനായി വേണുഗാനം ചെയ്തുകൊണ്ട് ലീലയായി അവിടെ സഞ്ചരിക്കുന്നു.]

### കംസവധം

ശ്രീശുകൻ പറഞ്ഞു:— ചാണൂരന്റെ ആവശ്യപ്രകാരം അവനോട് മധുസൂദനനും, മുഷ്ടികനോട് ബലരാമനും ദ്വന്ദ്വയുദ്ധം തുടങ്ങി. മല്ലവീരന്മാരായ ചാണൂരമുഷ്ടികന്മാർ വിനോദമത്സരത്തിന്റെ പരിധികളെയെല്ലാം ലംഘിച്ചുകൊണ്ടാണ് രാമകൃഷ്ണന്മാരോടേററത്. അവരുടെ ക്രൂരവിനോദത്തെ നിരീക്ഷകരായ പുരുഷന്മാർ കണ്ടുരസിച്ചു. എന്നാൽ കൃഷ്ണരാമന്മാരിൽ അനുകമ്പാകുലരായ മാതൃജനങ്ങഠംക്ക് ആ കാഴ്ച അതിവേദനയുണ്ടാക്കി. അവർ ക്ഷുബ്ധരായി അന്യോന്യം പറഞ്ഞു:— "കഷ്ടം! ഈ സഭാവാസികളെല്ലാം വലിയ അധർമ്മം സമ്പാദിക്കുകയാണ്. ക്രൂരനായ രാജാവിന്റെ സേവയെ കരുതി ഇവർ ബലവാന്മാരും ബലഹീനരും തമ്മിൽ യുദ്ധം ചെയ്യുന്നതിനെ അനുമോദിക്കുന്നുവല്ലോ. പർവ്വതാകാരന്മാരായ വജ്രശരീരികഠം ഒരുഭാഗത്തു്; യൌവ്വനംകൂടി പ്രാപിക്കാത്ത മൃദുലശരീരികളായ കിശോരന്മാർ മറുഭാഗത്തു്! ഇതധർമ്മമല്ലയോ? ഇതു് കണ്ടുകൊണ്ടിരിക്കുന്നവരേയും അധർമ്മം ബാധിക്കും, നിശ്ചയം, ഇവിടെ ഇരിക്കാനേ പാടില്ലാത്തതാണ്. വാസ്തവത്തിൽ വിവരമുള്ളവർ ഒരു സഭയിലും ചെന്നിരിക്കരുതു്. കാരണം, അധർമ്മസംബന്ധമില്ലാത്ത ഒരു സഭയുമില്ലതന്നെ. അതിൽ ചെന്നുപെട്ടാൽ ആ അധർമ്മത്തിൽ പങ്കാളികളാകേണ്ടിവരും. സഭയിലിരുന്നുകൊണ്ടു് അവിടെ കാണുന്ന അധർമ്മത്തെ എതിർത്തുപറഞ്ഞാൽ ഒരു വിഭാഗത്തിന്റെ അപ്രീതിയും, അനുകൂലിച്ചാൽ പാപവും നേരിടും. ഞാനൊന്നുമറിഞ്ഞില്ലെന്നമട്ടിൽ മിണ്ടാതിരുന്നാലും പാപം തന്നെ.

**ഈ കുമാരന്മാരെ നോക്കുവിൻ.** ശത്രുവിനെ ചുററിവരുന്ന **ശ്രീകൃഷ്ണന്റെ മുഖാംബുജത്തിൽ,** താമരമൊട്ടിൽ **ജലകണങ്ങളെന്നപോലെ സ്വേദകണങ്ങഠം പൊടിഞ്ഞിരിക്കുന്നു. അവജ്ഞകൊണ്ടും ക്രോധം കൊണ്ടും ബലരാമന്റെ കണ്ണുകഠം ചുവന്നു് അത്യന്തം ശോഭിക്കുന്നു. ഈ കോമളബാലന്മാരെ മല്ലന്മാർ ഹിംസിക്കുന്നതു്**

digitized by www.sreyas.in

എങ്ങിനെ കണ്ടുസഹിക്കും? നമ്മുടെ മഥുരാപുരിക്ക് എന്തെല്ലാം വൈഭവമുണ്ടെങ്കിലും എന്തുവിശേഷം? വ്രജഭൂമി തന്നെയാണ് എല്ലാംകൊണ്ടും ശ്രേഷ്ഠം. അവിടെ എല്ലായിടവും പുണ്യഭൂമി തന്നെ. എന്തെന്നാൽ ബ്രഹ്മരുദ്രാദിവന്ദ്യപാദനായ ഈ പുരാണപുരുഷൻ മനുഷ്യഭാവത്തിൽ അവിടെ ക്രീഡിച്ചു സഞ്ചരിക്കുന്നു. വനമാലയുമണിഞ്ഞു് ചരാചരങ്ങളെയെല്ലാം വേണുഗാനം കൊണ്ടാനന്ദിപ്പിച്ചു പശുപാലനം ചെയ്യുന്നു. ശ്രീകൃഷ്ണന്റെ രൂപസൌന്ദര്യത്തിനു സമമായി മറെറാന്നില്ല. ആ സൌന്ദര്യം സ്വതസിദ്ധമാണ്, കൃത്രിമമല്ല. എല്ലാ യശസ്സും ശ്രീയും ആ രൂപത്തെ ആശ്രയിച്ചിരിക്കുന്നു. പ്രതിനിമിഷം നവംനവമായി അനുഭവപ്പെടുന്ന ആ സൌന്ദര്യസാരത്തെ കണ്ണുകൾകൊണ്ടു പാനംചെയ്യുന്ന ഗോപികൾ എന്തു മഹാതപസ്സാണോ ചെയ്തതു്!പക്ഷെ അവരെ സംബന്ധിച്ചു് ഇതിൽ ഒട്ടും ആശ്ചര്യപ്പെടേണ്ടതില്ല. എന്തെന്നാൽ, പ്രാരബ്ധവശാൽ കർത്തവ്യമായ പശുവിനെ കറക്കുക, ധാന്യം പൊടിക്കുക, തൈർകലക്കുക, ഗൃഹശുചീകരണം ചെയ്യുക, കുട്ടികളെ താരാട്ടിഉറക്കുക മുതലായ ഗൃഹകൃത്യങ്ങളെ ചെയ്യുമ്പോഴും അവർ അനുരക്തമനസ്സോടും ഗദ്ഗദകണ്ഠത്തോടും അശ്രുപ്രവാഹത്തോടുംകൂടി ഉരുക്രമനെ ഹൃദയത്തിൽ കണ്ടുകൊണ്ടു ഗാനംചെയ്യുന്നു. ഇപ്രകാരം ഭഗവച്ചിന്തയോടുകൂടി സർവ്വവ്യാപാരങ്ങളും ചെയ്യുന്ന അവർ തന്നെ ധന്യർ. ശ്രീകൃഷ്ണൻ രാവിലെ വേണുഗാനം ചെയ്തു് പശുക്കളെ തെളിച്ചുകൊണ്ടുപുറപ്പെടുമ്പോൾ അവർ പുറത്തുവന്നുനിന്നു് പ്രേമമൂർത്തി കണ്ണിൽനിന്നു മറയുവോളം നോക്കിനിൽക്കും. വൈകുന്നേരം പ്രട്ട തിരിച്ചുവരുന്നതിനെ അറിയിക്കുന്ന വേണുഗാനം കേൾക്കുമ്പോൾ അവർ സകല പ്രവൃത്തിയും നിർത്തിവെച്ചു് തെരുവിൽ വന്നുനിന്നു് കൃഷ്ണന്റെ സദയാവലോകനവും സുസ്മിതമുഖാരവിന്ദവും നോക്കി മെയ്മറന്നു നിൽക്കും. അഹോ! അവർ മഹാപുണ്യവതികൾ തന്നെ.''

ഇപ്രകാരം ശ്രീകൃഷ്ണചിത്തകളായ സ്ത്രീകളുടെ സംഭാഷണം കേട്ടുകൊണ്ടിരുന്ന നന്ദഗോപരും വസുദേവരും ദേവകീദേവിയും പുത്രസ്നേഹത്താൽ ഉൽകണ്ഠാകുലരായിത്തീർന്നു. മല്ലന്മാരും യുവകോമളന്മാരായ സ്വപുത്രന്മാരും തമ്മിൽ നടക്കുന്ന ആ ക്രൂരവിനോദത്തെ അവർ അതിവേദനയോടുകൂടി നോക്കിയിരുന്നു. സ്വജനങ്ങളുടെ ദയനീയാവസ്ഥയെ കണ്ടു് യോഗേശ്വരനായ ശ്രീഹരി അവരെ ഇനിയും വ്യസനിപ്പിക്കരുതെന്നു നിശ്ചയിച്ചു. ഭഗവാൻെറ വജ്രസമാനമായ മുഷ്ടിപ്രഹരമേററു് അംഗങ്ങളെല്ലാം മുറിഞ്ഞു് ചാണൂരൻ ആകെ തളർന്നു. എന്നിട്ടും വാശിയോടെ പൊരുതി. ശ്രീഹരി അവനെ പൊക്കിയെടുത്തു് വട്ടത്തിൽ ചുഴററി നിലത്തടിച്ചു. അതോടെ അവൻെറ കഥകഴിഞ്ഞു. മുഷ്ടികനെ ബലഭദ്രനും വധിച്ചു. തുടർന്നു് കൂടനേയും ശലനേയും തോശലകനേയും അവർ നിഷ്പ്രയാസം സംഹരിച്ചു. ശേഷിച്ച മല്ലന്മാർ ജീവനുംകൊണ്ടോടിയൊളിച്ചു. യുദ്ധം ചെയ്യാനാളില്ലാതെയായി.

കാണികളെ സന്തോഷിപ്പിക്കുവാനായി കൃഷ്ണരാമന്മാർ തങ്ങളുടെ സഖാക്കളോടുകൂടി രംഗത്തിൽ ഓരോ ലീലകളെ ചെയ്തു. ജനങ്ങളെല്ലാം ആഹ്ലാദഭരിതരായി ആർത്തുവിളിച്ചു. വാദ്യഘോഷം മുഴങ്ങി. കംസനു് ആ കോലാഹലങ്ങളൊന്നും തീരെ പിടിച്ചില്ല. ''വാദ്യങ്ങളെല്ലാം നിർത്തുവിൻ. വസുദേവന്റെ കുട്ടികളെ ഉടനെ

digitized by www.sreyas.in

ആട്ടിപ്പുറത്താക്കുവിൻ. നന്ദനെ ബന്ധിക്കുവിൻ. ഗോപന്മാരുടെ കയ്യിലുള്ളതെല്ലാം പിടിച്ചു പറിക്കുവിൻ. ദുഷ്ടനായ വസുദേവനേയും പരപക്ഷഗനായ എന്റെ അച്ഛൻ ഉഗ്രസേനനേയും ഉടനെ വധിക്കുവിൻ'' എന്നിങ്ങനെ കംസൻ ഭ്രാന്തനെപ്പോലെ നിലവിളിച്ചു. ഭഗവാനു് അരിശംവന്നു. കംസനു് മോക്ഷംകൊടുത്തുകളയാമെന്നു നിശ്ചയിച്ചു് മഞ്ചത്തിലേക്കു കുതിച്ചുചാടി. തന്റെ അന്ത്യമടുത്തുവെന്നു മനസ്സിലാക്കിയ കംസൻ ധൈര്യം വിടാതെ വാളും പരിചയുമെടുത്തു് ഭഗവാനെ നേരിട്ടു. അത്യുഗ്രപരാക്രമിയായ പ്രഭു അവനെ, ഗരുഡൻ സർപ്പത്തെയെന്നപോലെ കടന്നുപിടിച്ചു. പരമസാധ്വിയും നവവധുവും സ്വസഹോദരിയുമായ ദേവകിയുടെ തലമുടി ചുററിപ്പിടിച്ച നിർദ്ദയനായ കംസന്റെ തലമുടി ദേവകീപുത്രൻ ബലമായിപിടിച്ചു് അവനെ രംഗത്തിലേക്കു വലിച്ചെറിഞ്ഞു. താനും കൂടെ അവന്റെ മീതെ ചാടി. ബ്രഹ്മാണ്ഡം ഒന്നായി തന്റെമേൽ വീണതുപോലെ കംസനു തോന്നി. അതോടെ അവന്റെ ജീവൻ കൂടുവിട്ടുപോയി. സിംഹം ആനയെയെന്നപോലെ സാധുക്കളെ നിരന്തരം ദ്രോഹിച്ച ഭോജാധിപനെ ശ്രീഹരി, സകലരും കാൺകെ രംഗത്തിലിട്ടു വലിച്ചു.

പക്ഷെ കംസൻ മഹാസുകൃതിയായിരുന്നു, നിശ്ചയം. മാതൃഗർഭത്തിലിരുന്ന മുകുന്ദന്റെ സാമീപ്യം ലഭിച്ച നാൾ മുതൽക്കു് കംസൻ ശ്രീഭഗവാനെ ഒരു ക്ഷണവും മറന്നില്ല. ഊണിലുമുറക്കത്തിലുമെന്നുവേണ്ട, സദാകാലവും ശ്രീഹരിയെ ഭയഭാവനയോടുകൂടി മനക്കണ്ണാൽ കണ്ടുകൊണ്ടേയിരുന്നു. ആ നിരന്തരസ്മരണയുടെ ഫലമായി അന്ത്യനിമിഷത്തിൽ തന്റെ മേൽ ചാടിവീണ പ്രഭുവിനെ ചക്രായുധനായി ദർശിക്കാൻ കഴിഞ്ഞു. അങ്ങനെ മഹായോഗികൾക്കുപോലും ദുഷ്പ്രാപ്യമായ സാരൂപ്യമുക്തി കംസനു് ലഭിച്ചു. അഹോ, ഭഗവൽകൃപ! കംസന്റെ സഹോദരന്മാർ എട്ടുപേരും യുദ്ധത്തിനു വന്നു. ബലരാമൻ അവരെയെല്ലാം ആനക്കൊമ്പുകൊണ്ടടിച്ചു കൊന്നു. വിധവകളായിത്തീർന്ന കംസപത്നിമാർ കരഞ്ഞുകൊണ്ടു പറഞ്ഞു ''ഹാ നാഥ! അവിടുന്നു് ഞങ്ങളെ അനാഥകളാക്കീട്ടു പോയ്ക്കളഞ്ഞല്ലോ. നിരപരാധികളായ സാധുക്കളെ കണക്കില്ലാതെ ദ്രോഹിക്കയും സർവ്വേശ്വരനായ ശ്രീകൃഷ്ണനെ ധിക്കരിച്ചപമാനിക്കുകയും ചെയ്തതിനാണല്ലോ ഈ ഗതി വന്നതു്. ഭൂതദ്രോഹികൾക്കു് എങ്ങനെ സുഖമുണ്ടാകും.'' ഇപ്രകാരം ദുഃഖാർത്തകളായ അവരെ ശ്രീഭഗവാൻ സാന്ത്വനവാക്കുകളാൽ ആശ്വസിപ്പിച്ചു. അനന്തരം മാതാപിതാക്കന്മാരെ ബന്ധനത്തിൽനിന്നും മോചിപ്പിച്ചിട്ടു് രാമകൃഷ്ണന്മാർ അവരുടെ പാദങ്ങളിൽ വീണു് സാഷ്ടാംഗം നമസ്കരിച്ചു. എന്നാൽ പുത്രന്മാരുടെ അമാനുഷപ്രഭാവത്തെ നേരിൽ കണ്ടറിഞ്ഞ ദേവകിയും വസുദേവരും അവരെ ജഗദീശ്വരന്മാരെന്നറിഞ്ഞതിനാൽ സ്തോത്രനമസ്കാരാദികളാൽ പ്രസാദിപ്പിക്കാനാഗ്രഹിച്ചതല്ലാതെ പുത്രഭാവത്തിൽ ചെയ്യേണ്ട ആലിംഗനാശീർവാദങ്ങളെ ചെയ്തില്ല.

digitized by www.sreyas.in

# അദ്ധ്യായം 45

തത്ര പ്രവയസോ ƒ പ്യാസൻ യുവാനോ ƒ തിബലൌജസഃ
പിബന്തോ ƒക്ഷൈർമുകുന്ദസ്യ മുഖാംബുജസുധാം മുഹുഃ 19

[മഥുരാപുരിയിലെ വൃദ്ധന്മാരും ശ്രീമുകുന്ദൻെറ ശ്രീമുഖസൌന്ദര്യലക്ഷ്മിയേയും, വചനാമൃതത്തേയും ഇന്ദ്രിയങ്ങൾകൊണ്ടു കൂടെക്കൂടെ പാനം ചെയ്യുന്നവരായി അധികം ശക്തിയും ഓജസ്സും ഉള്ളവരായി യൌവ്വനയുക്തരായി ഭവിച്ചു.]

## ഗുരുകുലവാസം

ശ്രീശുകൻ പറഞ്ഞു:— മാതാപിതാക്കന്മാർ തങ്ങളുടെ യാഥാർത്ഥ്യം അറിഞ്ഞുകഴിഞ്ഞുവെന്നു് പുരുഷോത്തമൻ കണ്ടു. അവക്കു ഇപ്പോൾ തങ്ങളോടു് ഭക്തിഭാവമല്ല, വാത്സല്യഭാവമാണ് വേണ്ടതെന്നു ഭഗവാൻ നിശ്ചയിച്ചു് തന്റെ മഹാമായയെ അവരിൽ പ്രയോഗിച്ചുകൊണ്ടു് പറഞ്ഞു: "അമ്മേ, അച്ഛാ! നിങ്ങൾക്കു് ഇത്രയുംകാലം ഞങ്ങളെപ്പററി ഉൽക്കണ്ഠയും വ്യസനവും മാത്രമേ ഉണ്ടായിരുന്നുള്ളു. ഭാഗ്യദോഷത്താൽ നിങ്ങൾക്കു് ഞങ്ങളുടെ ശൈശവലീലകൾ കണ്ടാനന്ദിക്കുവാനോ, ഞങ്ങൾക്കു് നിങ്ങളുടെ ലാളനാസുഖമനുഭവിക്കുവാനോ സംഗതി വന്നില്ല. സർവ്വാർത്ഥസാധകമായ മനുഷ്യദേഹം തന്നു് വളർത്തിയ മാതാപിതാക്കളോടു് സന്താനങ്ങൾക്കുള്ള കടം, നൂറുവർഷം ശുശ്രൂഷിച്ചു സേവിച്ചാലും തീരുകയില്ല. ഏതൊരു പുത്രൻ, താൻ മാത്രം സുഖമായിരിക്കുകയും, ശരീരം കൊണ്ടും ധനം കൊണ്ടും അച്ഛനമ്മമാരെ സേവിച്ചു സംരക്ഷിക്കാതിരിക്കുകയും ചെയ്യുന്നുവോ, അവൻ പരലോകത്തിൽ സ്വന്തം മാംസം തിന്നു കഴിയേണ്ടിവരും, നിശ്ചയം. മാതാവിനെ ആയുഷ്കാലം മുഴുവനും പുത്രൻ രക്ഷിക്കണം. രോഗിയോ വൃദ്ധനോ ആയ പിതാവിനേയും പതിവ്രതയായ ഭാര്യയേയും ഭഗവത്പ്രാപ്തിമാർഗ്ഗമുപദേശിച്ചു തന്ന സദ്ഗുരുവിനേയും, ശരണം പ്രാപിച്ച വിപ്രനേയും ശക്തിക്കൊത്തവിധം പരിപാലിക്കാത്തവൻ ജീവൻമൃതൻ തന്നെയാണ്. കംസനെ പേടിച്ചു ഇത്രയും കാലം വ്രജത്തിൽ കഴിഞ്ഞതിനാൽ നിങ്ങളെ വേണ്ടതുപോലെ ശുശ്രൂഷിക്കാൻ കഴിയാതിരുന്നതു് ഞങ്ങളുടെ നിർഭാഗ്യമായിപ്പോയി. എന്തുചെയ്യാം? പരാധീനതയാൽ സ്വധർമ്മച്യുതരായി ഭവിച്ച ഞങ്ങളുടെ അപരാധം സദയം പൊറുക്കേണമേ". മായാമനുഷ്യൻെറ ആ വാക്കുകൾ കേട്ട ദേവകിയും വസുദേവരും അത്യന്തം മോഹിതരായിട്ടു് പുത്രന്മാരെ മടിയിലെടുത്തുവച്ചു് ആലിംഗനാദികളെ ചെയ്തു് സന്തുഷ്ടരായി. സ്നേഹാധിക്യത്താൽ അശ്രുക്കളെ ഒഴുക്കിക്കൊണ്ടു് ഒന്നും പറയുവാൻ അവർ ശക്തരായില്ല.

അനന്തരം ശ്രീഭഗവാൻ ഉഗ്രസേനനെ യദുരാജാവായി അഭിഷേകംചെയ്തു് പറഞ്ഞു "മഹാരാജൻ! അവിടുത്തെ പ്രജകളായ ഞങ്ങളെ ശാസിച്ചു പാലിച്ചാലും. ഭൃത്യനായ ഞാൻ സേവിച്ചു നിൽക്കുകയാൽ ദേവന്മാർ പോലും അവിടുത്തേയ്ക്കധീനരായി ഭവിക്കും. പിന്നെ മനുഷ്യരുടെ കാര്യം പറയേണ്ടല്ലോ." ഇപ്രകാരം

digitized by www.sreyas.in

അരുളിചെയ്തിട്ട ലോകനാഥൻ, കംസന്റെ ദ്രോഹത്താൽ നാടുവിട്ടുപോയിരുന്ന സ്വജനങ്ങളെയെല്ലാം വരുത്തി സുഖമായി വസിപ്പിച്ചു. കൃഷ്ണസങ്കർഷണന്മാരുടെ സംരക്ഷണത്താൽ ജനങ്ങൾ നിർഭയരും സിദ്ധാർത്ഥരുമായി സുഖിച്ചു വസിച്ചു. സദയസ്മിതകടാക്ഷത്തോടുകൂടിയ മുകുന്ദന്റെ മുഖാരവിന്ദത്തെ ദിവസേന പ്രേമപൂർവ്വം കണ്ടുകണ്ട് അവർ കഴിഞ്ഞ കാലത്തിലെ ദുഃഖങ്ങളെല്ലാം മറന്ന് പ്രഹൃഷ്ടരായിത്തീർന്നു. സന്തോഷാധിക്യത്താൽ വൃദ്ധന്മാർപോലും യുവാക്കളെപ്പോലെ ഓജസ്സുള്ളവരായി ഭവിച്ചു.

യദുക്കളെ പുനരധിവസിപ്പിച്ചശേഷം ശ്രീഭഗവാൻ ജ്യേഷ്ഠനോടുകൂടി നന്ദഗോപരെ സമീപിച്ച് ആലിംഗനംചെയ്ത് പ്രേമതരളിതനായി പറഞ്ഞു:— "പ്രിയ താത! വാത്സല്യനിധികളായ അവിടുന്നും അമ്മയും പ്രാണാധികപ്രീതിയോടുകൂടി ഞങ്ങളെ ലാളിച്ചു പോഷിപ്പിച്ചു. മാതാപിതാക്കന്മാർക്ക് ഞങ്ങളെ രക്ഷിക്കാൻ സാധിക്കാതെ പ്രസവിച്ചപ്പോൾതന്നെ ഉപേക്ഷിക്കേണ്ടിവന്നു. നിങ്ങൾ എല്ലാ ദുഃഖവും സഹിച്ച് സ്വന്തം പുത്രന്മാരേക്കാൾ വാത്സല്യത്തോടെ ഞങ്ങളെ വളർത്തി. അതിനാൽ ഞങ്ങൾക്ക നിങ്ങൾ തന്നെയാണ് അച്ഛനമ്മമാർ, സംശയമില്ല. ഇനിയിപ്പോൾ ഗോകുലത്തിലേക്ക മടങ്ങിപ്പോയാലും. അതിവാത്സല്യം നിമിത്തം ഞങ്ങളുടെ വേർപാടിൽ നിങ്ങൾക്ക ദുഃഖമുണ്ടാകും. പ്രിയമാതാവിനെ ആശ്വസിപ്പിക്കണം. ഇവിടെ അടിയന്തിരമായി ചെയ്യേണ്ടതെല്ലാം പൂർത്തിയാക്കീട്ട ഞങ്ങൾ അങ്ങോട്ട വരുന്നുണ്ട്." ഇതുകേട്ടപ്പോൾ കൃഷ്ണപ്രാണനായ വ്രജനാഥന്റെ അവസ്ഥ ഊഹിച്ചുകൊള്ളുകയേവേണ്ടു. പ്രണയ വിഹ്വലനായ നന്ദഗോപരും ആത്മസുഹൃത്തുക്കളായ ഗോപന്മാരും തങ്ങളുടെ കൺമണികളെ എങ്ങനെ പിരിഞ്ഞുപോകും? അവർ ധാരധാരയായി അശ്രുക്കളെ ഒഴുക്കിക്കൊണ്ടും പൊന്നോമനക്കണ്ണനെ ഹൃദയത്തിലാക്കിക്കൊണ്ടും ഒരു വിധത്തിൽ പുറപ്പെട്ടു. യദുനാഥൻ അമോഘങ്ങളായ വസ്ത്രാഭരണങ്ങളും ധനങ്ങളും അവരുടെ വണ്ടികളിൽ നിറച്ചുകൊടുത്ത് പ്രേമഗദ്ഗദവാണികളോടുകൂടി അവരെ യാത്രയയച്ചു.

അനന്തരം വസുദേവർ പുത്രന്മാർക്ക ജനനം മുതൽ ഉപനയനം വരെ ചെയ്യേണ്ടതായ സംസ്കാരങ്ങളെല്ലാം ഗർഗ്ഗാചാര്യരെക്കൊണ്ട് ചെയ്യിച്ചു. അവതാരസമയത്ത് മനസ്സിൽ സങ്കല്പിച്ച ഗോദാനാദികളെല്ലാം ഇപ്പോൾ ഓർമ്മയോടെ ചെയ്തു. പിന്നീട് അവന്തിപുരത്തിൽ വസിച്ചു വന്ന സർവ്വജ്ഞനായ സാന്ദീപനിമുനിയുടെ ഗൃഹത്തിൽ ഗുരുകുലവാസത്തിനായി അയച്ചു. കൃഷ്ണരാമന്മാർ ജഗദീശ്വരന്മാരും, സർവ്വവിദ്യകളുടേയും ഉറവിടവും സർവ്വജ്ഞന്മാരുമായിരുന്നുവെങ്കിലും സാധാരണ മനുഷ്യനാട്യത്താൽ ഒന്നും പ്രകാശിപ്പിക്കാതെ മറച്ചുവെച്ചിരുന്നു. അവർ സമിത്പാണികളായി, വിനയാന്വിതരായി, ഗുരു സർവ്വേശ്വരൻ തന്നെയെന്ന ഭക്തിഭാവനയോടുകൂടി ഗുരുസന്നിധിയിൽ പ്രവേശിച്ചു. അവരുടെ പരിശുദ്ധഭാവത്താൽ സന്തുഷ്ടനായ ഗുരുനാഥൻ സകല വേദങ്ങളേയും വേദാംഗങ്ങളോടും ഉപനിഷത്തുകളോടും കൂടി ഉപദേശിച്ചു. സർവ്വവിദ്യാസ്വരൂപികളായ ആ ശിഷ്യോത്തമന്മാർ എല്ലാവിദ്യകളും ഒരുപ്രാവശ്യം കേട്ട മാത്രത്തിൽ ഇനി മറക്കാത്തവണ്ണം

digitized by www.sreyas.in

ഗ്രഹിച്ചു. പിന്നീട് നൃത്തഗീതവാദ്യാദികളായ 64 കലകളും അത്രയും ദിവസങ്ങൾ കൊണ്ടു അഭ്യസിച്ച് വിദ്യാഭ്യാസം പൂർത്തിയാക്കി.

അനന്തരം സർവ്വേശ്വരന്മാർ ആചാര്യപാദങ്ങളിൽ വീണു നമസ്കരിച്ച് ഗുരുദക്ഷിണയായി എന്താണഭീഷ്ടമെന്ന് വിനയപൂർവ്വം ചോദിച്ചു. ശിഷ്യന്മാരുടെ അതിമാനുഷത്വം മനസ്സിലാക്കിയ സാന്ദീപനിമുനി തന്റെ പത്നിയുമായി ആലോചിച്ചശേഷം, പണ്ട് പ്രഭാസതീർത്ഥത്തിൽ മുങ്ങി മരിച്ചുപോയ തന്റെ പുത്രനെ കിട്ടിയാൽ കൊള്ളാമെന്നു വരിച്ചു. രാമകൃഷ്ണന്മാർ ഉടനെ പ്രഭാസതീർത്ഥത്തിലെത്തി. സമുദ്രദേവനായ വരുണൻ ഭക്തിപൂർവ്വം എതിരേററു സൽക്കരിച്ച് തൊഴുതുനിന്നു. ഭഗവാൻ, സമുദ്രത്താൽ ഗ്രസിക്കപ്പെട്ട ഗുരുപുത്രനെ തരണമെന്നാവശ്യപ്പെട്ടു." പ്രഭോ! ബാലനെ അപഹരിച്ചതു ഞാനല്ല. ജലാന്തർഭാഗത്തിൽ വസിക്കുന്ന പഞ്ചജനനെന്ന ശംഖരൂപനായ അസുരനാണ് അപഹരിച്ചത്." എന്നു വരുണൻ ഉണർത്തിച്ചു. ശ്രീ ഭഗവാൻ തൽക്ഷണം ജലത്തിൽ പ്രവേശിച്ച് അസുരനെ നിഗ്രഹിച്ചു. പക്ഷെ അവന്റെ ഉദരത്തിൽ ബാലനെ കണ്ടില്ല. പാഞ്ചജന്യമെന്ന ആ ശംഖവുമെടുത്തുകൊണ്ട് യമപുരിയിൽ ചെന്നു ശംഖനാദം മുഴക്കി. അതുകേട്ട് ധർമ്മരാജൻ പരിഭ്രമിച്ചോടിവന്നു ഭയഭക്തിയോടുകൂടി പൂജിച്ചു. ഭഗവാന്റെ ആജ്ഞയനുസരിച്ച് യമൻ ഗുരുപുത്രനെകൊണ്ടുവന്നു കാഴ്ചവച്ചു. സർവ്വേശ്വരന്മാർ മടങ്ങിവന്നു കുട്ടിയെ ഗുരുനാഥനു സമർപ്പിച്ചശേഷം ഇനിയും എന്താണഭീഷ്ടമെന്നു പറയണമെന്ന് അഭ്യർത്ഥിച്ചു. പരമസന്തുഷ്ടനായ ഗുരുനാഥൻ കൃതകൃത്യനായിട്ട് "വത്സന്മാരെ! നിങ്ങൾ സമ്യക്കായി ഗുരുദക്ഷിണ നൽകിയല്ലോ. ഇത്ര ഉൽകൃഷ്ടമായ ഗുരുദക്ഷിണ നൽകിയവർ ആരും തന്നെയില്ല. നിങ്ങളെപ്പോലെയുള്ളവരുടെ ഗുരുവിനു പൂർണ്ണമാകാത്ത ഏതാഗ്രഹമാണുള്ളത്? ഹേ വീരന്മാരെ! ഇനി സ്വഗൃഹത്തിലേക്കു പോയാലും. നിങ്ങളുടെ പാവനകീർത്തി ലോകമെങ്ങും വ്യാപിക്കട്ടെ. നിങ്ങൾ അഭ്യസിച്ചതൊന്നും തന്നെ ഒരിക്കലും മറന്നു പോകാതിരിക്കട്ടെ." എന്നനുഗ്രഹിച്ചയച്ചു. അവർ ഗുരുവിന്റെ അനുഗ്രഹാശിസ്സുകളോടുകൂടി മഥുരയിൽ മടങ്ങിയെത്തി. കുറെ ദിവസങ്ങളായി ഭഗവദ്ദർശനമില്ലാതെ വ്യസനിച്ചിരുന്ന പ്രജകൾ തങ്ങളുടെ ജീവധനം തിരിച്ചു കിട്ടിയതുപോലെ ആഹ്ലാദിച്ചു.

digitized by www.sreyas.in

# അദ്ധ്യായം 46

ദൃഷ്ടം ശ്രുതം ഭൂതഭവദ്ഭവിഷ്യത്
സ്ഥാസ്നുശ്ചരിഷ്ണുർ മഹദല്പകം ച
വിനാച്യുതാത് വസ്തു തരാം ന വാച്യം
സ ഏവ സർവ്വം പരമാർത്ഥഭൂത: 43

[അച്യുതനെക്കൂടാതെ കാണപ്പെട്ടതും കേൾക്കപ്പെട്ടതും, ഉണ്ടായതും ഇപ്പോഴുള്ളതും ഉണ്ടാകാൻ പോകുന്നതും, സ്ഥിരമായതും ചരിക്കുന്നതും, വലുതും ചെറുതും ആയി നിർവ്വചിക്കപ്പെടുവാൻ യോഗ്യമായ അന്യവസ്തു ഇല്ല. പരമാർത്ഥസ്വരൂപനായ അവൻ തന്നെ സർവ്വവും.]

## ഉദ്ധവദൂതു്

ശ്രീശുകൻ പറഞ്ഞു:— സർവ്വേശ്വരൻ വ്രജത്തിൽ നിന്നും മഥുരയിൽ വന്നു്. കംസനെ വധിച്ചു, ഉഗ്രസേനനെ രാജാവായി അഭിഷേകം ചെയ്തു, അനേക കാലമായി ബന്ധനത്തിൽ കിടന്ന മാതാപിതാക്കളെ മോചിപ്പിച്ചു സങ്കടംതീർത്തു, നാടുവിട്ടുപോകേണ്ടി വന്ന യാദവന്മാരെയെല്ലാം തിരികെ വരുത്തി മഥുരയിൽ സുഖമായി പുനരധിവസിപ്പിച്ചു. അനന്തരം ഉപനയനാദിസംസ്കാരങ്ങളും കഴിഞ്ഞു് ഗുരുകുലവാസം ചെയ്തു് സമസ്തവേദശാസ്ത്രാദികളേയും പഠിച്ചു.

ഈ അടിയന്തിര കൃത്യങ്ങളെല്ലാം ചെയ്തു കഴിഞ്ഞപ്പോൾ ഭഗവാൻ, തനിക്കേററവും പ്രിയപ്പെട്ട ഗോകുലത്തെ സ്മരിച്ചു. വാത്സല്യനിധികളായ മാതാ യശോദയേയും നന്ദഗോപരേയും ആത്മസുഹൃത്തുക്കളായ ഗോപന്മാരേയും തന്നിൽ പ്രാണാർപ്പണം ചെയ്തവരായ ഗോപികളേയും ഓർത്തപ്പോൾ ഭക്തവത്സലൻ കരുണാ പരവശനായി. താൻ ഗോകുലം വിട്ടപ്പോൾ വിരഹവേദനയാൽ വാടിത്തളന്ന വ്രജരമണികളുടെ മുഖപത്മങ്ങൾ മനക്കണ്ണാൽ കണ്ടു് സർവ്വേശ്വരന്റെ കരളലിഞ്ഞു. താമസിയാതെ തിരിച്ചു വരാമെന്നു് വാക്കുകൊടുത്തിട്ടാണു് താൻ പോന്നതു്. പക്ഷെ ഉടനെ മഥുരവിട്ടുപോകാൻ സാധ്യമല്ല. കാരണം, ജരാസന്ധൻ മുതലായ പ്രബലശത്രുക്കളിൽ നിന്നും സ്വജനങ്ങളെ രക്ഷിക്കേണ്ടിയിരിക്കുന്നു. കൂടാതെ, ഗോപികളുടെ അഹൈതുകീപ്രേമഭക്തിയുടെ പരമോൽകൃഷ്ടനിലയെ ഭക്തലോകത്തിനു മാതൃകയായി കാണിച്ചു കൊടുക്കേണ്ടതു് ഈ അവതാരത്തിന്റെ പ്രധാന ഉദ്ദേശമാണു്. ആ കാരണത്താലും താൻ ഇപ്പോൾ പോകേണ്ട.

എന്നാൽ ഒരാശ്വാസസന്ദേശമെങ്കിലും എത്തിച്ചു കൊടുത്തില്ലെങ്കിൽ പ്രിയതമകളുടെ ഹൃദയം തകർന്നു ദേഹനാശത്തിനുതന്നെയും ഇടവന്നേക്കാം. അവരെ ആശ്വസിപ്പിക്കാൻ പററിയ ഒരാളെ അയക്കണം. ഏററവും ഉചിതനായ

digitized by www.sreyas.in

ദൂതൻ ഉദ്ധവർ തന്നെയാണ്. ഉദ്ധവർക്കു തുല്യനായി മറ്റൊരാളില്ല തന്നെ. ഉദ്ധവർ രാജനീതിനിപുണനനാണ്; അവസരോചിതമായി പ്രവർത്തിക്കുവാൻ സമർത്ഥനാണ്; തന്റെ ആത്മമിത്രവും പ്രിയഭക്തനും പ്രധാനമന്ത്രിയുമാണ്. ഏതു രഹസ്യവും ഉദ്ധവരോടു വിശ്വസിച്ചു പറയാം. തന്റെ സഹായം കൂടാതെ തന്നെ വ്രജദേവിമാരുടെ സന്നിധിയിൽ യുക്തിപൂർവ്വം പെരുമാറാൻ അറിയുന്നവനാണ്.

പ്രപന്നാർത്തിഹരൻ ഇപ്രകാരം സങ്കല്പിച്ച് തന്റെ ഏകാന്തഭക്തന്റെ കൈ പിടിച്ച് ഒരു വിജനസ്ഥലത്തു കൂട്ടിക്കൊണ്ടുപോയി പറഞ്ഞു:– "ഉദ്ധവ, സാധോ! എനിക്കൊരുപകാരം ചെയ്യണം. ഗോകുലത്തിൽ പോയി അവിടെ എന്റെ വിരഹം സഹിക്കാൻ കഴിയാതെ ദുഃഖിച്ചു കഴിയുന്ന അച്ഛനേയും അമ്മയേയും ആശ്വസിപ്പിക്കണം. കൂടാതെ എന്നെപ്പിരിഞ്ഞതിനാൽ ആധിപിടിച്ച് മൃതപ്രായരായ ഗോപികളെ എന്റെ സന്ദേശം നൽകി സമാധാനിപ്പിക്കണം. ഉദ്ധവ! അവരുടെ സർവ്വസ്വവും ഞാൻ മാത്രമാണ്. അവരുടെ ചിന്ത എപ്പോഴും എന്റെ സുഖത്തിലും പ്രീതിയിലും മാത്രമാണ്. എന്റെ സന്തോഷത്തെ മാത്രം കാംക്ഷിച്ചാണ് അവർ സകല കർമ്മങ്ങളും ചെയ്യുന്നതും. അവർക്കെന്നെ മാത്രമേ വേണ്ടു. ഇഹലോകസുഖങ്ങളെ അവർ എന്നേ ഉപേക്ഷിച്ചു കഴിഞ്ഞു. പരലോകസുഖത്തെ തിരിഞ്ഞു നോക്കുന്നു പോലുമില്ല. സ്വജനങ്ങളുടേയും ഗൃഹസുഖങ്ങളുടേയും മദ്ധ്യത്തിലിരുന്നിട്ടും അവർക്ക് ഒട്ടും സന്തോഷമില്ല. കാരണം, പ്രേഷ്ഠതമനായ ഞാൻ ദൂരെയായിപ്പോയല്ലോ. എന്നെ ഓർത്തോർത്ത് വിരഹാകുലരായി അവർ അടിക്കടി മോഹാലസ്യത്തെ പ്രാപിക്കുന്നു. ഹൃദയവേദനയുടെ കാഠിന്യത്താൽ അവരെല്ലാം ഇതിനകം ദേഹത്യാഗം തന്നെ ചെയ്യുമായിരുന്നു. തിരിച്ചു വരുമെന്നുള്ള എന്റെ വാക്കിനെ വിശ്വസിച്ചു മാത്രം അവർ ജീവധാരണം ചെയ്യുന്നു. ചിലർ ദേഹം വെടിഞ്ഞിരിക്കുമോ എന്നു പോലും ഞാൻ ഭയപ്പെടുന്നു. ഉദ്ധവ! അവർക്കു ഞാനല്ലാതെ വേറെ ആരുണ്ടു തുണ, പറയൂ. എന്നെ നേരിൽ കാണാതെ അവരുടെ സങ്കടം തീരുകയില്ലെന്നറിയാം. എങ്കിലും എന്റെ പ്രാണസ്നേഹിതനായ നിന്റെ അനുനയവാക്കുകളാൽ അവരുടെ മനസ്സ് അല്പമെങ്കിലും തണുക്കുകയില്ലേ, എന്നാശിച്ചു പോകയാണ്. പ്രിയ സഖേ! ഒന്നു പോയി വരൂ." ഇപ്രകാരം പറഞ്ഞിട്ട് ദീനാനുകമ്പിയായ ഭഗവാൻ ഒരു പ്രത്യേക സന്ദേശവും കൊടുത്തു.

ഭക്തപരാധീനനായ സ്വാമിയുടെ ആജ്ഞയെ സാദരം ശിരസാവഹിച്ചുകൊണ്ട് ഉദ്ധവർ തേരിൽ കയറി നന്ദഗോകുലത്തിലേക്കു പോയി. വ്രജത്തിലെ വൃദ്ധദമ്പതികളേയും ഗ്രാമീണ യുവതികളേയും സാന്ത്വനപ്പെടുത്തുന്നത് ഒരു വലിയ കാര്യമല്ലെന്നുള്ള ആത്മവിശ്വാസത്തോടെയാണ് പോയതു്. ഗോകുലത്തിൽ വൈകുന്നേരം എത്തിച്ചേർന്നപ്പോഴേക്കും പശുക്കളും മടങ്ങി വരുന്ന സമയമായിരുന്നു. അന്തരീക്ഷമെല്ലാം ഗോധൂളിയാൽ ആവൃതമായി. ശ്രീകൃഷ്ണൻ തലോടി ലാളിച്ച ഗോക്കളുടെ പരിശുദ്ധ പാദധൂളിയായിരുന്നു കൃഷ്ണഭക്തനെ ആദ്യം സ്വാഗതം ചെയ്തതു്. ആ സമയം വ്രജത്തിലെ കോലാഹലം ഒന്നു വേറെതന്നെയായിരുന്നു. പശുക്കളുടെ

digitized by www.sreyas.in

പുറകേ മത്സരിച്ചു പായുന്ന കാളകൾ മുക്കറയിട്ടുകൊണ്ട് അന്യോന്യം യുദ്ധം ചെയ്യുന്നു. പശുക്കൾ ഭാരിച്ച അകിടും വഹിച്ചുകൊണ്ട് വത്സങ്ങളെ കുടിപ്പിക്കാൻ ആവേശംകൊണ്ട് ഓടിവരുന്നു. അകിട്ടിൽക്കൂടി പാലൊഴുകുന്നു. ഗോപന്മാർ ശബ്ദഘോഷം ചെയ്ത് അവയെ തൊഴുത്തുകളിലേക്ക നയിക്കുന്നു. തൂവെള്ളനിറത്തിലുള്ള തടിച്ചു കൊഴുത്ത വത്സങ്ങൾ ഉത്സാഹത്തോടെ തുള്ളിക്കളിക്കുന്നു. കൃഷ്ണചിത്തരായ ബാലന്മാർ കണ്ണാനന്ദകരമായി വേണുഗാനം ചെയ്യുന്നു. ആകപ്പാടെ ഉത്സവബഹളം തന്നെ.

സന്ധ്യാസമയത്തിൽ വ്രജത്തിലെ എല്ലാഗൃഹങ്ങളും അഗ്നി, സൂര്യൻ, അതിഥികൾ, ഗോക്കൾ, വിപ്രന്മാർ, പിതൃക്കൾ, ദേവന്മാർ എന്നിവരുടെ പൂജകൾ കൊണ്ടും ധൂപദീപമാല്യങ്ങളാലും മനോഹരവും പരിപാവനവുമായി പ്രശോഭിച്ചു. എല്ലാ ഗൃഹങ്ങളിൽ നിന്നും കൃഷ്ണരാമന്മാരുടെ ശോഭനലീലകളെ കീർത്തിക്കുന്ന ഗാനങ്ങൾ മുഴങ്ങി കേട്ടു. ശ്രീകൃഷ്ണൻ ഗോകുലത്തിൽ ഇരുന്നപ്പോൾ എങ്ങനെയോ, അതുപോലെ ഗോപികൾ ശുഭ്രവസ്ത്രമാല്യങ്ങളും നിത്യാഭരണങ്ങളും ധരിച്ചു ശോഭിച്ചു. കൃഷ്ണവിരഹത്താൽ സന്തപ്തചിത്തകളായ ദേവിമാർക്ക ആ വേഷവിധാനം അനുചിതമല്ലയോ എന്നു ശങ്കിക്കണ്ട. അവർ ശരീരത്തെ അലങ്കരിച്ചത് അഭിമാനം കൊണ്ടായിരുന്നില്ല. "നമ്മുടെ കൃഷ്ണൻ ഇന്നു വരും. വരാതിരിക്കയില്ല. വരുമ്പോൾ നാം മലിനവേഷത്തിലും വ്യസനിച്ചുമിരിക്കുന്നതു കണ്ടാൽ പ്രിയതമനു സഹിക്കയില്ല. നാം അലംകൃതരായി കണ്ടാലേ കൃഷ്ണൻ സന്തോഷിക്കൂ." ഇതായിരുന്നു അവരുടെ വിചാരം. പ്രകൃതിരമണീയവും ലക്ഷ്മീനികേതനവും സുഗന്ധപരിമളം വ്യാപിച്ചതുമായ ഗോകുലത്തിൽ പ്രവേശിച്ച ഉദ്ധവരെ കൃത്യാന്തരത്താൽ ഗോപികൾ അപ്പോൾ കണ്ടില്ല. ഉദ്ധവർ നന്ദഗൃഹത്തിനു മുമ്പിൽ തേർ നിർത്തിയിറങ്ങി. കൃഷ്ണന്റെ പ്രിയസഖാവായ ഉദ്ധവരെ കണ്ടിട്ട് സന്തുഷ്ടനായ നന്ദഗോപർ, സാക്ഷാത് വാസുദേവൻ തന്നെ വന്നാലെന്നപോലെ അഭേദഭാവനയോടുകൂടി സ്വീകരിച്ച് പ്രേമാലിംഗനം ചെയ്ത് അകത്തേക്ക കൂട്ടിക്കൊണ്ടുപോയി. വിധിപ്രകാരം പൂജിച്ചുപചരിച്ചശേഷം വിശിഷ്ടഭോജ്യങ്ങളെക്കൊണ്ട് തൃപ്തമായി ഭുജിപ്പിച്ചു. മൃദുവായ ശയ്യയിൽ സുഖമായി കിടത്തി പാദസംവാഹനാദികളെ ചെയ്തു. യാത്രാക്ഷീണം തീർന്നുവെന്നു കണ്ട് വ്രജനാഥൻ ആദരവോടുകൂടി കുശലം ചോദിച്ചു:-

"ഹേ മഹാഭാഗ! ശ്രീകൃഷ്ണന്റെ അന്തരംഗ സഹചരനാകാൻ ഭാഗ്യം സിദ്ധിച്ച അങ്ങ് മഹാസുകൃതി തന്നെ. കംസൻ സാധുക്കളും ധർമ്മശീലരുമായ യദുക്കളെ നിരന്തരം ദ്വേഷിച്ചു ദ്രോഹിച്ചതിനാൽ അവന്റെ പാപം തന്നെ അവനെ നശിപ്പിച്ചു. കംസഭയത്തിൽ നിന്നും മുക്തനായ വസുദേവൻ ഇപ്പോൾ പുത്രമിത്രാദികളോടുകൂടി സുഖമായിരിക്കുന്നുവോ? ശ്രീകൃഷ്ണനെ പിരിഞ്ഞിരിക്കുന്ന ഞങ്ങൾക്കെന്തു സുഖമാണുള്ളത്? യശോദയേയും എന്നെയും സഖാക്കളായ ഗോപന്മാരേയും കൃഷ്ണനെ ആത്മനാഥനായി കരുതുന്ന ഗോപികളേയും ഗോക്കളേയും വൃന്ദാവനത്തേയും എന്റെ പൊന്നുണ്ണി ഓർമ്മിക്കുന്നുണ്ടോ, പറയൂ. സ്വജനങ്ങളായ ഞങ്ങളെ ഒരുനോക്ക

digitized by www.sreyas.in

കാണണമെന്നു കൃഷ്ണനു തോന്നുന്നില്ലേ? ഗോവർദ്ധനത്തെ ചുമന്നു നിന്നു് ഗോകുലത്തെ രക്ഷിച്ച ഗോവിന്ദൻ ഇവിടേക്കു ഒന്നു വരുമോ? വന്നിരുന്നെങ്കിൽ ആ കോമള മുഖാരവിന്ദം കണ്ടു് ഞങ്ങളുടെ ചുട്ടുനീറുന്ന ഹൃദയം ഒന്നു തണുപ്പിക്കാമായിരുന്നു. അതിനു ഞങ്ങൾക്കു ഭാഗ്യമുണ്ടോ? എന്റെ ഉണ്ണി നിസ്സാരനല്ല, കേട്ടോ? എത്രയെത്ര ഘോരവിപത്തുകളിൽ നിന്നും ഗോകുലത്തെ രക്ഷിച്ചവനാണെന്നോ? അതെല്ലാം ഞങ്ങളെങ്ങനെ മറക്കും? കൃഷ്ണന്റെ വീരപരാക്രമങ്ങളും മോഹനലീലകളും നർമ്മഭാഷണങ്ങളും ഓർക്കുന്തോറും ഞങ്ങൾ ദ്രവമാനസരായിത്തീരുന്നു. ദിനകൃത്യങ്ങൾ ചെയ്യാൻ പോലും കഴിയുന്നില്ല. ഞങ്ങളെന്തു ചെയ്യട്ടെ! ശരീരം എങ്ങനെയോ നില നില്ക്കുന്നുവെന്നുമാത്രം. യമുനയിൽ കുളിക്കാൻപോയാൽ കൃഷ്ണന്റെ ജലക്രീഡകളും കാളിയമർദ്ദനവും മററും ഓർമ്മയിൽ വരുന്നു. ജലജന്തുക്കളുടെ സഞ്ചാരം കണ്ടാൽ കൃഷ്ണനെ തേടുകയാണോ എന്നു തോന്നും. വൃന്ദാവനത്തിൽ പോയാൽ പറയുകയേ വേണ്ട. എവിടെയും കൃഷ്ണന്റെ പാദമുദ്രകൾ കാണാം. ഗോപന്മാരും ഗോക്കളും അവ മാഞ്ഞു പോകാതെ കാത്തു സൂക്ഷിക്കുന്നു. ഗൃഹത്തിൽ കൃഷ്ണന്റെ വസ്ത്രങ്ങളും കളിപ്പാട്ടങ്ങളും കണ്ണുനീരോടുകൂടിയല്ലാതെ നോക്കാൻ കഴിയുന്നില്ല. കൃഷ്ണന്റെ ഓരോ ക്രീഡാസ്ഥാനങ്ങളും ഞങ്ങളെ കൃഷ്ണചിത്തരാക്കുന്നു. മൃഗങ്ങളെല്ലാം കൃഷ്ണദർശനം നഷ്ടപ്പെട്ടു ശോകമൂകരായി അലയുന്നു. കൃഷ്ണൻ അവയെ തൊട്ടുതലോടുമായിരുന്നു. പക്ഷികൾ ഉത്സാഹത്തോടെ ശബ്ദിക്കുന്നില്ല. മയിലുകൾ ആടുന്നില്ല. വൃക്ഷലതാദികൾ പോലും കൃഷ്ണവിരഹശോകത്താൽ തലയും താഴ്ത്തി നിൽക്കുന്നു. ഇവയെല്ലാം ഞങ്ങളുടെ വിരഹവേദനയെ വർദ്ധിപ്പിക്കുന്നു.

കൃഷ്ണരാമന്മാർ മനുഷ്യരല്ല, ലോകരക്ഷക്കായി അവതരിച്ച സർവ്വേശ്വരന്മാരാണെന്നു് ഗർഗ്ഗമഹർഷി പറഞ്ഞു. അതു ഞങ്ങൾ വിശ്വസിക്കുന്നു. എത്രയോ ഘോര അസുരന്മാരെ, കുട്ടികൾ കളിപ്പാട്ടങ്ങളെ ഉടയ്ക്കുന്നതുപോലെ അനായാസമായി വധിച്ചു. ഗോവർദ്ധനപർവ്വതത്തെ ഒരു താമരപ്പൂവിനെയെന്നപോലെ താങ്ങിക്കൊണ്ടു് ഏഴുദിവസം നിന്നനിലയിൽ നിന്നു. പതിനായിരം ആനകളുടെ ബലമുള്ള കംസനേയും ഘോരമല്ലന്മാരെയും ക്രൂരൻ മദയാനയേയും ലീലയായി സംഹരിച്ചു. അതിബൃഹത്തായ ഇന്ദ്രധനുസ്സിനെ നിഷ്പ്രയാസം മുറിച്ചു. ഇവയെല്ലാം അവരുടെ അതിമാനുഷത്വത്തെ തെളിയിക്കുന്നു. എങ്കിലും പുത്രസ്നേഹപാശത്താൽ ഞങ്ങൾ തളർന്നു പോകുന്നു. ഹേ പൂജ്യ! ഞങ്ങൾ കരകാണാത്ത ശോകസമുദ്രത്തിൽ മുങ്ങി ശ്വാസം മുട്ടുകയാണു്.''

ഇപ്രകാരം കൃഷ്ണാനുരക്തനായ നന്ദഗോപർ പ്രേമാർദ്രഹൃദയനായി ഗദ്ഗദകണ്ഠനായി ഓരോന്നോർത്തും പറഞ്ഞും അശ്രുക്കളെ ധാരധാരയായി ഒഴുക്കി. കൂടുതലൊന്നും പറയുവാൻ ആ വത്സലപിതാവിനു കഴിഞ്ഞില്ല. തിരശ്ശീലയുടെ മറവിലിരുന്നു് ഭർത്താവിന്റെ വാക്കുകളെല്ലാം സശ്രദ്ധം കേട്ടുകൊണ്ടിരുന്ന യശോദാദേവി അശ്രുക്കളെ ഒഴുക്കിക്കൊണ്ടിരുന്നു. പ്രസവിച്ച ഉടനെയുള്ള കുട്ടിയെ തള്ളപ്പശുവെന്നപോലെ ഉണ്ണിയുടെ കോമള വിഗ്രഹത്തെ സ്മരിച്ചു് സ്തന

digitized by www.sreyas.in

ങ്ങളിൽ നിന്നും പാലൊഴുക്കിക്കൊണ്ടു തേങ്ങി തേങ്ങി കരഞ്ഞു. കൃഷ്ണനില്ലാത്ത ഗൃഹം ശൂന്യമെന്നു തോന്നിയ ആ ദമ്പതികൾക്ക് ഈ അവസ്ഥ നിത്യസംഭവമായിരുന്നു. ഇപ്പോൾ ഉദ്ധവരെ കണ്ടതോടുകൂടി വ്യഥ താങ്ങാനാവാത്ത വിധം തീവ്രമായെന്നേയുള്ളു.

സാധാരണയായി പുത്രവിരഹത്താൽ പരിതപിക്കുന്ന മാതാപിതാക്കളോട് ഒരു സഹൃദയന് സഹതാപമല്ലേ ഉണ്ടാവുക? എന്നാൽ ഇവിടെ ഉദ്ധവസ്വാമിക്ക് ആ ദമ്പതികളുടെ ചിത്തവൃത്തി കണ്ടിട്ട് ആശ്ചര്യവും സന്തോഷവും ബഹുമാനവുമാണ് തോന്നിയത്. കാരണം, ഇവിടെ പുത്രസ്നേഹത്തിനു വിഷയമായത് സാക്ഷാത് സർവ്വേശ്വരനായതുകൊണ്ടുതന്നെ. അവരെ സ്തുതിക്കാൻ ഉദ്ധവർക്ക് വാക്കുകൾ കിട്ടിയില്ല. വികാരതരളിതനായി ആ കൃഷ്ണഭൃത്യൻ ചിന്തിച്ചു:—"അഹോ! ഇവരെ ദർശിച്ച ഞാൻ ധന്യനായി. കൃഷ്ണനിൽ ഇങ്ങനെയൊരു വാത്സല്യധാരയുണ്ടോ! ഭഗവത്കൃപാവിശേഷം തന്നെ." അനന്തരം സ്നേഹാദരവോടെ പറഞ്ഞു:- "അല്ലയോ പുണ്യാത്മാക്കളെ! ജഗദ്ഗുരുവായ ശ്രീനാരായണനിൽ ഈവിധം അതിശയഭക്തി സിദ്ധിച്ച നിങ്ങൾ തന്നെയാണ് മനുഷ്യാത്മാക്കളിൽ വെച്ച് ശ്രേഷ്ഠതമന്മാർ. മുകുന്ദനും രാമനും ഈ പ്രപഞ്ചഹേതുക്കളായ പ്രധാന പുരുഷന്മാരാണ്. സകല ഭൂതങ്ങളിലും അന്തര്യാമിയായിരുന്ന് ജീവകോടികളെ വിഷയങ്ങളിലേക്കു പ്രേരിപ്പിക്കുന്നതും ഇവർ തന്നെ. ഒരുവൻ ജീവിതകാലമെല്ലാം ഭഗവത്ചിന്തകൂടാതെ വിഷയലാലസനായി കഴിച്ചാലും, പ്രാണാവസാനത്തിൽ ഒരുക്ഷണമെങ്കിലും മനസ്സിനെ ശ്രീകൃഷ്ണപരമാത്മാവിൽ ഉറപ്പിക്കുവാൻ കഴിഞ്ഞാൽ അവൻെറ കർമ്മഗ്രന്ഥികളെല്ലാം ഛിന്നഭിന്നമാകുന്നു. അതോടെ ബ്രഹ്മസ്വരൂപമായി ഭവിച്ച് സംസാരമുക്തനാകുന്നു. ആ കാരണപുരുഷനിൽ നിങ്ങൾക്ക് പരമോൽകൃഷ്ടമായ ഭക്തിഭാവം ഉറച്ചു കഴിഞ്ഞതിനാൽ നിങ്ങളുടെ ജന്മം സഫലമായി. നിർമ്മലാത്മാക്കളായ നിങ്ങൾക്കു ഇനി സൽകർമ്മങ്ങൾ ചെയ്തു സാധിക്കേണ്ടതായി ഒന്നും തന്നെയില്ല. വാത്സല്യനിധികളായ നിങ്ങളെ പിരിഞ്ഞതിനാൽ ശ്രീകൃഷ്ണനും ദുഃഖിതനാണ്. നിങ്ങൾക്കു വാക്കു തന്നിട്ടുള്ളതനുസരിച്ച് പ്രഭു താമസംവിനാ വന്ന് നിങ്ങളെ സന്തോഷിപ്പിക്കും. ശ്രീഭഗവാൻെറ വാക്കു മിഥ്യയാവുകയില്ല.

ആ പരമപുരുഷൻ നിങ്ങളുടേയും സകലഭൂതങ്ങളുടേയും ഹൃദയാകാശത്തിൽ ഗൂഢമായി സാന്നിധ്യം ചെയ്യുന്നു—കാഷ്ഠങ്ങളിൽ അഗ്നിയെന്നപോലെ ഭഗവാൻ സർവ്വസമനാണ്, അഭിമാനരഹിതനാണ്. തനിക്കു പ്രിയനായോ അപ്രിയനായോ ആരുമില്ല. സർവ്വേശ്വരന് മാതാവോ പിതാവോ, ഭാര്യയോ പുത്രനോ, ബന്ധുവോ ശത്രുവോ, ദേഹമോ ജന്മമോ ഇല്ല. ഈ ജഗത്തിൽ ചെയ്യേണ്ട കർമ്മങ്ങളുമില്ല. തന്തിരുവടി സ്വേച്ഛയാ ഒരു ശരീരം സ്വീകരിക്കുന്നുവെങ്കിൽ അത് കേവലം ക്രീഡാർത്ഥമായും സാധുരക്ഷയ്ക്കും മാത്രമാണ്. ശ്രീകൃഷ്ണൻ ത്രിഗുണങ്ങൾക്കധീനനല്ല. സൃഷ്ട്യാദിലീലകൾക്കുള്ള ഉപകരണമായി ഗുണങ്ങളെ സ്വീകരിക്കുന്നുവെന്നേയുള്ളു. ആ ശ്രീഹരി നിങ്ങൾക്കു മാത്രം പുത്രനാകുന്നതെങ്ങനെ?

digitized by www.sreyas.in

അവിടുന്നു് സമസ്തപ്രാണികളുടേയും പുത്രനും മാതാവും പിതാവും ആത്മാവുമാകുന്നു. കാണുന്നതും കേൾക്കുന്നതും, ചരവും അചരവും, മഹത്തും അല്പവും, ഭൂതവും ഭാവിയും, എല്ലാം സാക്ഷാത് അച്യുതൻ മാത്രമാണു്. അന്യമായി ഒരു വസ്തുവുമില്ല. അങ്ങനെയിരിക്കെ വേർപാടെന്ന അവസ്ഥ എവിടെ? ആലോചിച്ചു നോക്കുക.''

ഇപ്രകാരം ശ്രീകൃഷ്ണതത്വത്തെ വിസ്തരിച്ചും ലീലാകഥകളെ കീർത്തിച്ചും അവർ രാത്രി മുഴുവൻ കഴിച്ചുകൂട്ടി. അതങ്ങനെയാണല്ലോ. കൃഷ്ണഭക്തന്മാർ ഒന്നിച്ചുകൂടിയാൽ അവർക്കു ഊണോ ഉറക്കമോ അന്യകഥാലാപമോ വേണ്ട. അന്യോന്യം ശ്രീകൃഷ്ണനെ സ്മരിപ്പിച്ചു കൊണ്ടു് കൃഷ്ണനിൽ രമിച്ചിരുന്നതിനാൽ രാത്രി പോയതും അവരറിഞ്ഞില്ല.

ഗോപികൾ ബ്രാഹ്മമുഹൂർത്തത്തിൽ എഴുന്നേററു് ദേഹശുദ്ധി ചെയ്തു് ഭദ്രദീപം കത്തിച്ചു. സുഗന്ധദ്രവ്യങ്ങളെ പുകച്ചു. ഗൃഹശുദ്ധി വരുത്തി. അഷ്ടമംഗല്യം നിരത്തി. മാവുകലക്കി കോലങ്ങളിട്ടു. ശുഭ്രവസ്ത്രങ്ങളും നിത്യാഭരണങ്ങളും ധരിച്ചു. ഇതൊക്കെ ചെയ്യുന്നതെന്തിനെന്നോ? 'കൃഷ്ണൻ എന്നെങ്കിലും വരും. വരുമ്പോൾ വ്രജത്തിൽ എന്തെങ്കിലും കുറവുകണ്ടാൽ സഹിക്കയില്ല.' ഇപ്രകാരം കൃഷ്ണന്റെ സന്തോഷത്തിനു വേണ്ടിയാണു് അവർ എല്ലാം ചെയ്യുന്നതു്. അനന്തരം തൈർ കടയാൻ തുടങ്ങി. ദീപപ്രകാശത്താൽ ആഭരണങ്ങൾ തിളങ്ങി. മഥനവേഗത്താൽ നിതംബവും സ്തനങ്ങളും കപോലങ്ങളും കൈവളകളും കുണ്ഡലങ്ങളും മുത്തുമാലകളും ചലിച്ചു. ആ സമയത്തു് കുങ്കുമപ്പൊട്ടണിഞ്ഞ അവരുടെ മുഖശോഭയെ വർണ്ണിക്കാനാർക്കു കഴിയും? മഥനത്തോടൊപ്പം അവർ അരവിന്ദലോചനനെക്കുറിച്ചു് ഭാവാവേശത്തോടുകൂടി ഉച്ചത്തിൽ ഗാനം ചെയ്തു. എല്ലാ ഗൃഹങ്ങളിൽ നിന്നും ഒപ്പം പുറപ്പെട്ട മധുരഗാനാഘോഷം അന്തരീക്ഷമെങ്ങും വ്യാപിച്ചു. അതു മൂന്നുലോകങ്ങളേയും അന്നും ഇന്നും എന്നും പാവനമാക്കുന്നു.

പ്രഭാതകൃത്യങ്ങൾക്കുശേഷം ഗോപികൾ പുറത്തുവന്നപ്പോൾ നന്ദഗൃഹദ്വാരത്തിൽ ഒരു രഥം നിൽക്കുന്നതു കണ്ടു. അതാരുടേതാണെന്നന്വേഷണമായി. ഒരു ഗോപി പറഞ്ഞു: ''കംസന്റെ കാര്യസാധ്യത്തിനായി നമ്മുടെ കമലക്കണ്ണനെ തട്ടിക്കൊണ്ടുപോയ അക്രൂരൻ വീണ്ടും വന്നിരിക്കുന്നുവോ?'' മറെറാരു ഗോപി പറഞ്ഞു: ''അവൻ ഇനി എന്തിനിവിടെ വരുന്നു? നമ്മെ ദ്രോഹിച്ചു് അവന്റെ സ്വാമിയുടെ കാര്യം നേടാമെന്നല്ലേ ആഗ്രഹിച്ചതു്? എന്നിട്ടെന്തായി? അവന്റെ സ്വാമി തന്നെയാണു് നശിച്ചതു്.'' മറെറാരു ഗോപി പറഞ്ഞു: ''ഓ, ഒരു പക്ഷെ കംസന്റെ ശ്രാദ്ധമൂട്ടുവാൻ നമ്മുടെ മാംസം വേണമായിരിക്കാം. അതിനു വന്നതാവാം.'' ഒരു ഗോപി പറഞ്ഞു: ''ഓഹോ, അതിനെന്താണു്? വേണമെങ്കിൽ കൊണ്ടുപോയ്ക്കൊള്ളട്ടെ. കൃഷ്ണനെ പിരിഞ്ഞു് മൃതപ്രായരായ നാമിനി ഇരുന്നാലെന്തു്, മരിച്ചാലെന്തു്?'' ഇങ്ങനെ അവർ പറഞ്ഞുകൊണ്ടിരിക്കുന്നതിനിടയിൽ ഉദ്ധവർ യമുനയിൽ സ്നാനവും നിത്യകർമ്മവും കഴിച്ചിട്ടു് അവരുടെ മുമ്പിൽ കൂടി കടന്നു പോയി.

digitized by www.sreyas.in

# അദ്ധ്യായം 47

ആസാമഹോ ചരണരേണുജുഷാമഹം സ്യാം
വൃന്ദാവനേ കിമപി ഗുൽമലതൌഷധീനാം
യാ ദുസ്ത്യജം സ്വജനമാര്യ്യപഥം ച ഹിത്വാ
ഭേജുർമുകുന്ദപദവീം ശ്രുതിഭിർവിമൃഗ്യം 61

[യാതൊരു ഗോപസ്ത്രീകഠം ദുസ്ത്യജങ്ങളായ സ്വജനങ്ങളേയും വേദശാസ്ത്ര മര്യ്യാദകളേയും ഉപേക്ഷിച്ചിട്ട് വേദങ്ങളാൽ അന്വേഷിക്കപ്പെടുവാൻ യോഗ്യമായ മുകുന്ദന്റെ മാർഗ്ഗത്തെ ഭജിച്ചുവൊ, അവരുടെ കാൽപൊടികളേററു കിടക്കുന്ന വൃന്ദാവനത്തിലെ വള്ളിക്കുടിലുകഠം, വള്ളികഠം, ഔഷധികഠം ഇവയിൽ ഏതെങ്കിലുമൊന്നായിട്ട ഞാൻ ഭവിക്കേണമെ, എന്നു ഉദ്ധവർ പ്രാർത്ഥിച്ചു.]

## ഉദ്ധവഗോപീസമാഗമം, ഭ്രമരഗീതം, ഉദ്ധവഗീതം

ശ്രീശുകൻ പറഞ്ഞു:— ഉദ്ധവസ്വാമിയെ ഗോപികഠം കണ്ടു. മുട്ടോളമെത്തിയ ദീർഘബാഹുക്കഠം, അപ്പോഠം വിടന്ന താമരപ്പൂപോലെയുള്ള മനോഹരനേത്രങ്ങഠം, കുണ്ഡലാഭരണങ്ങളോടുകൂടി പ്രകാശിക്കുന്ന സുന്ദര മുഖാരവിന്ദം, അരയിൽ പീതാംബരം, കഴുത്തിൽ താമരമാല, നിർമ്മല മന്ദഹാസം, എന്നിങ്ങനെയുള്ള എല്ലാ ലക്ഷണങ്ങഠംകൊണ്ടും ശ്രീകൃഷ്ണദാസനാണെന്നു സ്പഷ്ടമാകുന്ന ഈ മഹാപുരുഷൻ ആരാണ്, ആരുടെ ആളാണ് എന്നറിയാൻ അവക്കു തിടുക്കമായി. ഉത്തമശ്ലോകന്റെ പാദാംബുജങ്ങളെ ആശ്രയിച്ച ഭക്തൻ അവരെ ആകർഷിച്ചതിൽ ആശ്ചര്യപ്പെടേണ്ടതില്ലല്ലോ. ഒരേകാന്തസ്ഥലത്തു ചെന്നു് സ്വസ്ഥനായിരുന്ന ഉദ്ധവരെ അവർ ചുററിക്കൂടി. ആഗതൻ തങ്ങളുടെ പ്രിയകാന്തന്റെ ദൂതനാണെന്നാരോ പറഞ്ഞറിഞ്ഞു. തൽക്ഷണം എല്ലാവരും വിനയപൂർവ്വം വീണു നമസ്കരിച്ചു. അതിഥിക്കു് നിർമ്മലമായ ആസനം സമർപ്പിച്ചു്, ലീലാമന്ദഹാസത്തോടുകൂടിയ മധുരവാണികളാൽ സ്വാഗതം ചെയ്തു് പൂജിച്ചു. അവരുടെ ശുദ്ധഭാവം കണ്ടു് ഉദ്ധവർ അതീവസന്തുഷ്ടനായി. ആ ഗ്രാമീണകന്യകമാക്കു് കൃഷ്ണവിരഹത്താൽ വല്ല ദുഃഖവുമുണ്ടെങ്കിൽ അനുനയവാക്കുകളാൽ എളുപ്പത്തിൽ സമാധാനിപ്പിക്കാവുന്നതേയുള്ളുവെന്ന ആത്മവിശ്വാസത്തോടുകൂടി ആദ്യം അവക്കു പറയാനുള്ളതെന്തെന്നു കാത്തിരുന്നു.

ഗോപികഠം പറഞ്ഞു തുടങ്ങി:— "മഹാത്മൻ! ഭവാനു് സ്വാഗതം ഭവിക്കട്ടെ. അങ്ങു് യദുപതിയായ ശ്രീകൃഷ്ണന്റെ പാർഷദനാണെന്നു ഞങ്ങളറിഞ്ഞു. മാതാവായ യശോദയേയും പിതാവായ നന്ദഗോപരേയും പ്രീതിപ്പെടുത്തുവാനായി സ്വാമി അങ്ങയെ അയച്ചതായിരിക്കണം. സർവ്വസംഗപരിത്യാഗികഠംക്കുപോലും ജനനീജനയിതാക്കളോടുള്ള സ്നേഹപാശം മുറിച്ചു കളയുവാൻ പ്രയാസം തന്നെ.

digitized by www.sreyas.in

അവരെക്കൂടാതെ യദുപതിക്ക സ്മരിക്കേണ്ടവരായി ഗോകുലത്തിൽ മററാരുമുള്ള തായി ഞങ്ങളറിയുന്നില്ല. ചിലർ അന്യരിലും ചിലപ്പോഠം സ്നേഹം ഭാവിച്ചു വെന്നുവരാം. അതു യഥാർത്ഥ സ്നേഹമല്ല. ഏതോ കാര്യസാധ്യത്തിനുള്ള നാട്യം മാത്രമാണു്. ആ നാട്യവുംകൂടി കാര്യം സാധിക്കുന്നതുവരെയേ നിലനിൽക്കുകയുള്ളു. തേൻ നുകന്നു കഴിഞ്ഞാൽ വണ്ടുകഠം പുഷ്പത്തെ ഉപേക്ഷിച്ചു പോകുന്നു. ആ പുഷ്പം വാടി കരിഞ്ഞു വീണാൽ വണ്ടിനൊരു ചേതവുമില്ല. ധനാശപിടിച്ച വേശ്യ കാമിയായ ധനികനിൽ സ്നേഹം നടിക്കുന്നു. ധനമെല്ലാം കയ്യിലാക്കിക്കഴിഞ്ഞാൽ അവനെ അടിച്ചു പുറത്താക്കുന്നു. അവൻ ഭിക്ഷാംദേഹിയായി അലഞ്ഞു നടന്നാലും അവഠംക്കൊന്നുമില്ല. കാമലമ്പടനായ പുരുഷൻ കാമതൃപ്തിവന്നു കഴിഞ്ഞാൽ കാമിനിയെ ഉപേക്ഷിച്ചു പോകുന്നു. അവഠം പിന്നെ ഇരുന്നാലെന്തു് ചത്താലെന്തു്? രാജാവിനു പ്രജാപാലനശക്തി കുറഞ്ഞു കണ്ടാൽ പ്രജകഠം അദ്ദേഹത്തിനെ സ്ഥാനഭ്രഷ്ടനാക്കുന്നു. ആവശ്യമുള്ള വിദ്യ ഗ്രഹിച്ചു കഴിഞ്ഞാൽ ശിഷ്യൻ ആചാര്യനെ ഉപേക്ഷിച്ചു പോകുന്നു. പിന്നെ ഗുരുവിന്റെ യോഗക്ഷേമങ്ങഠം അവനു പ്രശ്നമല്ല. ഫലങ്ങഠം തീന്നു കഴിഞ്ഞാൽ പക്ഷികഠം ആ വൃക്ഷത്തെ വിട്ടുപോകുന്നു. ഭോജനം കഴിഞ്ഞാലുടനെ അതിഥി ആതിഥേയനെ വിട്ടുപോകുന്നു. തങ്ങഠംക്കു ആഹാരവും അഭയവും തന്നു് ചിരകാലം രക്ഷിച്ച വനത്തിൽ കാട്ടുതീ പിടിച്ചാൽ മൃഗങ്ങഠം കാടിനെ ഉപേക്ഷിച്ചു പോകുന്നു. കാര്യസാധ്യത്തിനായുള്ള സ്നേഹപ്രകടനത്തിന്റെ ചില ഉദാഹരണങ്ങളാണിവ!

വ്രജനായിക ഉണ്ണിയെ പ്രസവിച്ചപ്പോഠം ഏററവുമധികം ആഹ്ലാദിച്ചതു് ഞങ്ങളായിരുന്നു. യശോദയുടെ തൊട്ടിലിൽ കാലും കൈയ്യും കുടഞ്ഞു് കിടന്ന നാഠം മുതൽ താരാട്ടി, പ്രേമപൂർവ്വം പാലും വെണ്ണയുമൂട്ടി, കാലേ വളരുന്നു കയ്യോ വളരുന്നുവെന്ന ആകാംക്ഷയോടെ ഞങ്ങഠം കാലം കഴിച്ചു. തുടന്നുള്ള മോഹനബാലലീലകളും അമാനുഷപരാക്രമങ്ങളും കണ്ടുകണ്ടാനന്ദിച്ചു് ആലോകനാലിംഗനാദികഠം ചെയ്തു് മെയ്മറന്നിരുന്നു. വൃന്ദാവനത്തിൽ പശുക്കളെ മേച്ചു നടക്കുമ്പോഠം കല്ലും മുള്ളുംകൊണ്ടു് ആ മൃദുലപാദങ്ങഠം മുറിപ്പെടുമോ എന്നോത്തു ഞങ്ങളുടെ ഹൃദയം നീറും. കൌമാരത്തിൽ ഗോവർദ്ധനപർവ്വതത്തെ താങ്ങി നിന്ന ഏഴുദിവസങ്ങളിലും അതിസ്നേഹത്താൽ ആപൽശങ്കയോടുകൂടി ഞങ്ങഠം കണ്ണടയ്ക്കാതെ മരപ്പാവകളെപ്പോലെ നോക്കി നിന്നു. രാസലീലാകാലങ്ങളിൽ പകലിനെ ശപിച്ചു കഴിച്ചിട്ടു് രാത്രിയിൽ കൃഷ്ണസമീപം പാഞ്ഞെത്തി ഗീതനർത്തനാദികളെ ചെയ്തു് ആ മഹാരാത്രികളെല്ലാം ക്ഷണം പോലെ കഴിച്ചു കൂട്ടി. അത്രത്തോളം ഞങ്ങളുടെ ഹൃദയംകവന്നു് ഞങ്ങളെ പ്രേമാനന്ദവാരിധിയിൽ ആറാടിച്ചിട്ടു് ഇപ്പോഠം നിർദ്ദയം ഉപേക്ഷിച്ചു പോയല്ലോ!"

പ്രാണേശ്വരന്റെ വിരഹത്താൽ ഹൃദയം തകന്ന ഗോപികഠം ഇപ്രകാരം പലതും പറഞ്ഞു് പറഞ്ഞു്, ഉദ്ധവരുടെ സാന്നിധ്യത്തേയും മറന്നു് കരഞ്ഞു. ആ സമയം ഒരു വണ്ടു് എവിടെനിന്നോ മൂളിക്കൊണ്ടു് പറന്നുവന്നു് അവരുടെ നടുവിൽ വീണു. കൃഷ്ണപ്രേമാതുരയായ ഒരു ഗോപി അതിനെ കൃഷ്ണദൂതനായി സങ്കല്പിച്ചു്,

digitized by www.sreyas.in

വണ്ടിനെ സംബോധന ചെയ്തുകൊണ്ട് ഉദ്ധവരുടെ മുഖത്തുനോക്കി പറഞ്ഞു. (സുപ്രസിദ്ധവും ശ്രീകൃഷ്ണഭക്തന്മാക്ക് കണ്ണാമൃതവുമായ ആ ഗീതം "ഭ്രമരഗീത"മെന്ന സംജ്ഞയാൽ അറിയപ്പെടുന്നു. കൃഷ്ണഭക്തന്മാർ സാക്ഷാത് രാധാദേവിയായിട്ടാണ് ആ ഗോപിയെ സ്മരിക്കുന്നത്).

ഗോപി:— "എടോ മധുപ! എന്റെ പാദത്തെ തൊട്ടുപോകരുത്. നീ വഞ്ചകനായ മധുപതിയുടെ ബന്ധുവല്ലേ? നിന്റെ കറുത്തരോമത്തിൽ ചുവപ്പുചരായ കാണുന്നതിൻെറ കാരണം ഞങ്ങൾക്കറിയാം. ശ്രീകൃഷ്ണൻ ധരിച്ച പൂമാലയിൽ സപത്നികളുടെ കുചകുങ്കുമം കലന്നു. നീ ആ പൂക്കളിലെ തേൻ നുകന്നപ്പോൾ ആ കുങ്കുമം നിൻെറ മുഖത്തും പററി, അങ്ങനെതന്നെയല്ലേ? കൃഷ്ണൻ ആ മാനിനികളുടെ പാദങ്ങളിൽ നമസ്കരിച്ച് അവരെ പ്രസാദിപ്പിച്ചുകൊള്ളട്ടെ. യദുക്കളെല്ലാം കൃഷ്ണനെ പരിഹസിക്കട്ടെ. ഞങ്ങൾക്കൊന്നുമില്ല. എടോ ഭ്രമരമേ! നിൻെറ സ്വാമി നിന്നെപ്പോലെ വഞ്ചകനാണ്. നീ തേൻ നുകന്നുകഴിഞ്ഞാൽ പുഷ്പങ്ങളെ ഉപേക്ഷിക്കാറില്ലേ? അതുപോലെ കൃഷ്ണനും ഞങ്ങൾക്ക ഒരു പ്രാവശ്യം അധരസുധയെ തന്നു് മതിമോഹത്തെ ഉണ്ടാക്കീട്ട് ഉപേക്ഷിച്ചുപോയി. ആ കൃഷ്ണൻെറ പാദത്തെ ലക്ഷ്മീദേവി എന്തുകാരണത്താൽ സേവിക്കുന്നുവോ? ഞങ്ങളെപ്പോലെ ദേവിയും ഉത്തമശ്ലോകൻെറ ചാട്ടുവാക്കുകളിൽ മോഹിച്ചുപോയിരിക്കും. ഏതായാലും നീ കൃഷ്ണൻെറ കാര്യവും പറഞ്ഞിവിടെ വരണ്ട.

ഹേ ഷൾപദമേ! നീ എന്തിനു കൃഷ്ണനെ സ്തുതിച്ചു ഞങ്ങളുടെ മുമ്പിൽ പാടുന്നു? കൃഷ്ണൻ ഒരുകാലത്തു് ഞങ്ങളുടെ പതിയായിരുന്നു, ശരിതന്നെ. എന്നാൽ ഇപ്പോൾ യദുപതിയാണ്. കൃഷ്ണനെ ആശ്രയിച്ചു ഗൃഹധർമ്മമെല്ലാമുപേക്ഷിച്ച് ഇരിക്കാൻ വീടുപോലുമില്ലാത്ത ഞങ്ങൾ നിനക്കെന്തുതരാനാണ്? നീ മധുരാപുരിയിലേക്ക പോവുക. അവിടെ വിജയസഖാവായ കൃഷ്ണൻെറ ആലിംഗനസുഖമനുഭവിക്കുന്ന ഭാഗ്യവതികളായ പ്രേയസികളുണ്ട്. അവിടെ ചെന്നു് കൃഷ്ണനെ കീർത്തിച്ചാൽ അവർ സന്തോഷിച്ച് നിനക്ക വേണ്ടതെല്ലാം തരും. ഞങ്ങൾ കേവലം ദീനകളാണ്. നീ ഇവിടെയിരുന്നു പാടി വെറുതെ ക്ഷീണിക്കണ്ട. ഹേ വണ്ടേ! നിൻെറ സ്വാമിക്ക് ആരോടും സ്നേഹമില്ല. എന്നാലും മൂന്നുലോകത്തിലുമുള്ള ഏതു സ്ത്രീയെ വേണമെങ്കിലും കൃഷ്ണനു ലഭിക്കും. അവളുടെ മുഖത്തുനോക്കി പുരികങ്ങളെ ഇളക്കി ഒന്നു പുഞ്ചിരിതൂകുകയേ വേണ്ടൂ. തൽക്ഷണം അവൾ സ്വാധീനയായിക്കഴിഞ്ഞു. ഐശ്വര്യദേവതയായ മഹാലക്ഷ്മി, നിരന്തരം ശുശ്രൂഷിക്കുന്ന ആ പാദപത്മത്തെ സേവിക്കാൻ ഞങ്ങൾ യോഗ്യരല്ല. എന്നാൽ പണ്ട് ഞങ്ങളെ എങ്ങനെ സ്നേഹിക്കാനിടയായി എന്നാണെങ്കിൽ പറയാം. കൃപണന്മാരെ തുണച്ചാലല്ലേ 'ഉത്തമശ്ലോകൻ' എന്നു ലോകം സ്തുതിക്കുകയുള്ളു. ആ പേരു സമ്പാദിക്കാൻ മാത്രമായി ഞങ്ങളേയും സ്നേഹിച്ചതായി നടിച്ചു. എല്ലാം വെറും കാപട്യം. അല്ലെങ്കിൽ നിർദ്ദയം ഉപേക്ഷിച്ചു പോകുമോ?

digitized by www.sreyas.in

ഹേ മധുപ! നീ എന്തിനു നിന്റെ തലയിൽ എന്റെ പാദത്തിൽ വെയ്ക്കുന്നു? വിടുക. നിന്റെ പാട്ടു കേട്ടതുമതി. ചതുരഭാഷണത്താൽ എന്നെ മയക്കാമെന്ന നിന്റെ മോഹം ഇനി ഫലിക്കുകയില്ല. നിന്റെ സ്വാമിയെ വിശ്വസിച്ച് പതിപുത്രാദികളെയും പരലോകത്തേയുമുപേക്ഷിച്ചവളാണ ഞാൻ. കൃഷ്ണൻ അതെല്ലാം മറന്ന് എന്നെ ഉപേക്ഷിച്ചുപോയി. ഇക്കാര്യത്തിൽ നിനക്ക് സന്ധി പറയുവാനെന്തിരിക്കുന്നു?

വണ്ടേ, നീ കറുത്തവൻ, നിന്റ സ്വാമിയും കറുത്തവൻ. ഈ കറുത്തകൂട്ടരെ എനിക്ക ഭയമാണ്. അവരുടെ സഖ്യം വേണ്ടേ വേണ്ട. നിന്റെ സ്വാമിയുടെ പൂർവ്വചരിത്രം ഏറെക്കുറെ ഞങ്ങൾക്കറിയാം. ഒരിക്കൽ കാട്ടാളനെപ്പോലെ മറഞ്ഞുനിന്ന് ഒരു വാനരനെ ഒളിയമ്പെയ്തു കൊന്നു. ഹോ, എന്തു പൌരുഷം! വേടനാണ് അങ്ങിനെ കൊന്നതെങ്കിൽ സ്വധർമ്മമാണെന്ന് സമാധാനിക്കാം. ക്ഷത്രിയൻ അങ്ങനെ ചെയ്യാമോ? മാംസത്തിന വേണ്ടിയെന്നു പറയാനും നിവൃത്തിയില്ല. കാരണം, വാനരമാംസം ആരും തിന്നാറില്ലല്ലോ. അധർമ്മമായിരുന്നില്ലേ ആ പ്രവൃത്തി? അതുമല്ല, ആ സ്ത്രീജിതൻ സ്വഭാര്യയിലുള്ള മമതനിമിത്തം തന്നെ കാമിച്ചുവന്ന ഒരു സ്ത്രീയുടെ മൂക്കും മുലയും മുറിച്ച് വിരൂപയാക്കി. സ്ത്രീഹിംസ തന്നെയും മഹാപാപം; വിശേഷിച്ചും തന്നെ കാമിച്ചു വന്നവരം; സ്വീകരിക്കാനിഷ്ടമില്ലെങ്കിൽ വേണ്ട; വിരൂപയാക്കി വിട്ടതു മഹാ കഷ്ടമായില്ലേ?

മേൽ പറഞ്ഞതെല്ലാം ചെയ്തതു് ക്ഷത്രിയനായതു കൊണ്ടാണെന്നാണോ നിന്റെ സമാധാനം? എങ്കിൽ ബ്രാഹ്മണ ബ്രഹ്മചാരി ചെയ്തതു കേൾക്കണോ? ഭിക്ഷയാചിച്ചുകൊണ്ടു് ബലിയുടെ ഗൃഹത്തിൽ ചെന്നു. ബലി ഭക്തിപൂർവ്വം നമസ്കരിച്ച് നിഷ്കപടമായി പൂജിച്ചു സൽക്കരിച്ചു. എന്നിട്ടോ, കാക്കകൾ ബലിയെടുത്തിട്ട് ദാതാവിനെ വളഞ്ഞുകൂടി ഉപദ്രവിക്കുന്നതു പോലെ, പൂജകളും ദാനവും സ്വീകരിച്ചിട്ട് സാധുവായ ബലിയെ വഴിയാധാരമാക്കി പാതാളത്തിൽ ചവുട്ടിതാഴ്ത്തി. അങ്ങനെയുള്ളവരുടെ സഖ്യം വേണ്ടേ വേണ്ട. എന്നാലും ഹാ കഷ്ടം!, കൃഷ്ണകഥയിൽ രമിക്കാതിരിക്കുവാൻ ഞങ്ങൾക്ക കഴിയുന്നില്ലല്ലോ, എന്തുചെയ്യട്ടെ! ശ്രീകൃഷ്ണവാർത്തകളെല്ലാം തന്നെ ഹൃദയം കവരുന്നു. അമൃതവർഷംപോലെ ആനന്ദവും നിർവൃതിയും തരുന്നു. കൃഷ്ണകഥാമൃതം ഒരുതുള്ളി ഒരു പ്രാവശ്യം പാനം ചെയ്തവക്ക് സുഖദു:ഖം, മാനാപമാനം, ശീതോഷ്ണം, മുതലായ ദ്വന്ദ്വഭാവനകളില്ലാതാകുന്നു, അവർ ശരീരബോധം നശിച്ച് അചേതനാവസ്ഥയെ പ്രാപിക്കുന്നു. സ്വജനങ്ങളിലുള്ള മമതാബന്ധമററുപോകുന്നു. ലോകസുഖങ്ങളിൽ കഠിനവെറുപ്പുണ്ടാകുന്നു. അവസാനം സ്വജനഗൃഹാദിപാശങ്ങളെ അറുത്തെറിഞ്ഞു് പക്ഷികളെപ്പോലെ അലഞ്ഞുതിരിഞ്ഞു് ഭിക്ഷുചര്യയെ സ്വീകരിക്കുന്നു. ഇതാണ് കൃഷ്ണകഥ കേട്ടാലുള്ള ഫലം. എന്തുചെയ്യാം, കേൾക്കാതിരിക്കാൻ കഴിയുന്നില്ലല്ലോ.

ഹേ ദൂത! കൃഷ്ണകഥ കേൾക്കണമെന്നുള്ളവർ കേട്ടുകൊള്ളട്ടെ. എനിക്കതു കേൾക്കണ്ട. വേറെ വർത്തമാനം വല്ലതുമുണ്ടെങ്കിൽ പറഞ്ഞാൽമതി. വഞ്ചകനായ

digitized by www.sreyas.in

വേടന്റെ സംഗീതത്തിൽ മയങ്ങി കൃഷ്ണസാരമാൻപേടകൾ അവൻ വെച്ച വലയിൽ വീണു ദുഃഖിക്കുന്നതുപോലെ, കൃഷ്ണന്റെ കപടവാക്കുകളിൽ മയങ്ങി വിശ്വസിച്ചതിന്റെ ഫലമായി ഇപ്പോൾ അസഹ്യമായ വിരഹവേദന അനുഭവിക്കാറായി. നീയും കൃഷ്ണവാർത്ത ആവർത്തിച്ച് കൂടുതൽ ദുഃഖിപ്പിക്കണ്ട.

(പറന്നു പോയി തിരിച്ചുവന്ന വണ്ടിനോട്) പ്രിയസഖേ! പരമപ്രിയനായ ശ്രീപതി നിന്നെ രണ്ടാമതും അയച്ചതിനാൽ നീ വന്നിരിക്കുന്നുവെങ്കിൽ നിന്നെ ഞാൻ മാനിക്കുന്നു. ഹേ പൂജ്യ! നിനക്കെന്താണ് പറയാനുള്ളത്, കേൾക്കട്ടെ. എന്ത്? നീ ഞങ്ങളെ കൃഷ്ണസമീപത്തേക്കു ക്ഷണിക്കുകയാണോ? അയ്യോ, അതുവേണ്ട. അതു ഞങ്ങൾക്കു കൂടുതൽ വേദനയുണ്ടാക്കും. അവിടെ ശ്രീദേവി കൃഷ്ണനെ വിട്ടുമാറാതെ തിരുമാറിൽ വസിക്കുകയാണല്ലോ? ഹേ, സൌമ്യ! സപത്നീദുഃഖം ഞങ്ങളെങ്ങനെ സഹിക്കും, നീ തന്നെ പറയൂ''.

ഇപ്രകാരം കൃഷ്ണവിരഹത്താൽ ആതുരചിത്തയായ ഗോപി ഭ്രമരത്തെ നിമിത്തമാക്കിക്കൊണ്ട് പലതും പറഞ്ഞു കരഞ്ഞു. ഈശ്വരീയമായ പരിശുദ്ധ പ്രേമത്തിന്റെ പരമകാഷ്ഠയിൽനിന്നും പുറപ്പെട്ട ആ വിലാപഗീതം ഏതൊരു ഭക്തനെയാണ് പുളകം കൊള്ളിക്കാത്തത്? അവസാനം അവൾ ഉദ്ധവസ്വാമിയുടെ സാന്നിദ്ധ്യത്തെക്കുറിച്ച് ബോധവതിയായിട്ട് അശ്രുക്കളെ ഒഴുക്കിക്കൊണ്ട് ദയനീയമായി ചോദിച്ചു: ''ഹേ സൌമ്യ! ഞങ്ങൾ വേണ്ടതൊന്നും ചോദിക്കാതെ ഉന്മത്തകളെപ്പോലെ എന്തൊക്കെയോ ജല്പിച്ചുപോയി, ക്ഷമിക്കണം. അങ്ങയെ കണ്ടതിൽ ഞങ്ങൾക്കു വളരെ സന്തോഷമുണ്ട്. ആര്യപുത്രൻ മഥുരയിൽ സൌഖ്യമായിരിക്കുന്നുവോ? ഇത്രയും കാലം ഉല്ലാസപൂർവ്വം ക്രീഡിച്ചു നടന്ന വ്രജദേശത്തേയും കൃഷ്ണപ്രാണരായ മാതാപിതാക്കളേയും സ്വജനങ്ങളേയും കളിച്ചങ്ങാതിമാരേയും എപ്പോഴെങ്കിലും ഓർക്കാറുണ്ടോ? ദാസികളായ ഞങ്ങളുടെ വല്ല വർത്തമാനവും പറഞ്ഞു കേൾക്കാറുണ്ടോ? അഗരുസുഗന്ധമുള്ള ആ കരാംബുജത്തെ ഞങ്ങളുടെ ശിരസ്സിൽ വച്ചനുഗ്രഹിക്കാൻ ഇനിയും സംഗതി വരുമോ? പറഞ്ഞാലും.'

പ്രേമോന്മത്തകളായ ഗോപികൾ വിലാപം തുടങ്ങിയതുമുതൽ ഉദ്ധവസ്വാമിക്ക് ഒരു പുതിയ ലോകത്തിൽ വന്നതുപോലെ തോന്നി. അവരുടെ ഭാവോജ്വലമായ ഓരോ വാക്കും ആ കൃഷ്ണഭക്തൻ അത്ഭുതാനന്ദങ്ങളോടെ ആസ്വദിച്ചു. അഹോ! ഇങ്ങനെയുമൊരു പ്രേമപ്രവാഹമുണ്ടോ! താൻ കണ്ടിട്ടുമില്ല, കേട്ടിട്ടുമില്ല. ഏതായാലും ഇവരെ സംബന്ധിച്ചിടത്തോളം തന്റെ ദൌത്യം അതികഠിനം തന്നെ. ആ കൃഷ്ണദർശനലാലസകളെ മനസാ ബഹുമാനിച്ചുകൊണ്ടും പ്രഭു പാദാബ്ജങ്ങളെ സ്മരിച്ചുകൊണ്ടും സാവധാനം പറഞ്ഞുതുടങ്ങി:— 'അഹോ ആശ്ചര്യം, ആശ്ചര്യം! അല്ലയോ കൃഷ്ണസാമ്രാജ്യറാണിമാരെ! ഈവിധം കൃഷ്ണാർപ്പിതമതികളായ നിങ്ങളുടെ ജന്മം സഫലമായിക്കഴിഞ്ഞു. നിങ്ങൾക്കു ഇനി സാധിക്കേണ്ടതായി ഒന്നുമില്ല. ശ്രീവാസുദേവനിൽ നിങ്ങളുടെ ചിത്തം സമ്പൂർണ്ണമായി ലയിച്ചിരിക്കുന്നുവല്ലോ. നിങ്ങൾ ഭക്തലോകത്തിനു പ്രേമഭക്തിയെ വാരിവർഷിക്കുന്ന പൂജ്യഗുരുഭൂതകളാണ്.

digitized by www.sreyas.in

ദാനം, വ്രതം, തപസ്സ് ഇത്യാദി ശ്രേയസ്സാധനകളുടെയെല്ലാം അന്തിമലക്ഷ്യം കൃഷ്ണ ഭക്തി സിദ്ധിക്കുക എന്നതാണ്. സംസാരവിരക്തരും സദാ ഭഗവദ്ധ്യാനനിരതരു മായ മഹായോഗികൾക്കുപോലും ദുഷ്പ്രാപ്യമായ പ്രേമഭക്തി നിങ്ങൾക്ക സർവ്വസഹ ജമായിക്കഴിഞ്ഞുവല്ലോ. ഇതിൽപരം മഹാഭാഗ്യമുണ്ടോ? പതിപുത്രഗൃഹാദികളെ ല്ലാം അനിത്യങ്ങളും ദുഃഖഹേതുക്കളും ഭഗവത്പ്രാപ്തിക്ക വിഘ്നങ്ങളുമാണെന്നറിഞ്ഞു പേക്ഷിച്ച് കൃഷ്ണൻ എന്ന പരമപുരുഷനെ വരിച്ച നിങ്ങൾ തന്നെയാണ് ധന്യധന്യ കൾ. നിങ്ങൾക്ക് അധോക്ഷജനിൽ സർവ്വാത്മഭാവം ഉറച്ചുകഴിഞ്ഞു. ഈ അവ സ്ഥയിൽ സംയോഗവും വിയോഗവും ഒന്നുപോലെ തന്നെ. വിരഹകാതരകളായ നിങ്ങളുടെ ദർശനംമൂലം എനിക്ക നിങ്ങളുടെ അത്യുന്നതഭാവാവസ്ഥയെ കാണാനും ഉത്തമഭക്തിയുടെ ലക്ഷണമറിയാനും ഭാഗ്യം സിദ്ധിച്ചു. ഇതു് നിങ്ങളെന്നിൽ ചെയ്ത മഹാനുഗ്രഹമാണ്. സർവ്വദേഹങ്ങളിലും അന്തരാത്മാവായി വിളങ്ങുന്ന ശ്രീകൃഷ്ണൻ ഒരുവൻ മാത്രമാണ് പുരുഷൻ. ആ മഹാപുരുഷനെ പതിയായി വരിച്ച നിങ്ങൾ തന്നെയാണ് യഥാർത്ഥ പതിവ്രതകൾ.

ഹേ സുമംഗലികളെ! ഞാൻ ശ്രീഭഗവാന്റെ അന്തരംഗഭൃത്യനാണ്. രഹ സ്യങ്ങൾ സ്വാമി എന്നോടു മാത്രമേ പറയാറുള്ളു. പ്രഭുവിന്റെ സന്ദേശവാഹകനാ യിട്ടാണ് ഞാനിപ്പോൾ വന്നിരിക്കുന്നതു്. നിങ്ങൾക്ക ഏററവും ആശ്വാസപ്രദ മായ ആ സന്ദേശം ഇപ്രകാരമാണ്: "പ്രിയകളെ! നിങ്ങൾ ഒരിക്കലും ഒരു പ്രകാര ത്തിലും എന്നെ പിരിഞ്ഞിരിക്കുന്നില്ല. കാരണം, സർവ്വഭൂതാത്മാവായ ഞാൻ നിങ്ങ ളുടേയും അന്തരാത്മാവാണ്. നിങ്ങളുടെ മനഃപ്രാണാദികളെ പ്രവർത്തിപ്പിക്കുന്നതു് അന്തര്യാമിയായ ഞാനാണ്. അതിനാൽ എന്റെ വിയോഗം നിങ്ങൾക്കൊരുകാല ത്തും സംഭവിക്കുന്നില്ല. ഞാൻ തന്നെയാണ് ഈ പ്രപഞ്ചമായി കാണപ്പെടുന്നതു്. നാനാപ്രകാരേണയുള്ള സൃഷ്ടികളും സൃഷ്ടിസ്ഥിതിസംഹാരകർത്താവും ഞാൻ തന്നെ. എന്നെക്കൂടാതെ അന്യമായി ഒരു വസ്തുവുമില്ലെന്നർത്ഥം. നിങ്ങളുടെ ആത്മാവും ദേഹ വും ഞാൻ തന്നെ. ആത്മാവ് ജ്ഞാനസ്വരൂപനും നിത്യനും ശുദ്ധനും നിർഗ്ഗുണനു മാണ്. ദേഹാദികൾ നശിക്കുന്നതാണ്. ആത്മാവ് ദേഹാദികളിൽനിന്നു ഭിന്ന മാണ്. ഞാൻ, നീ ഇത്യാദി ഭേദഭാവനകളെല്ലാം അസത്തായ മായാകാര്യമാണ്. മനസ്സാണ് ഭേദബുദ്ധിയെ ഉണ്ടാക്കുന്നതു്. മനസ്സിനെ നിരോധിച്ചാൽ എല്ലാ ഭേദ ഭാവനകളുമില്ലാതെയാകും. തപോയോഗാദികളുടെ പരമലക്ഷ്യം മനോനിഗ്രഹമാ ണ്. അതിനാൽ സങ്കല്പങ്ങളെ ഉണ്ടാക്കുന്ന മനസ്സിനെ പൂർണ്ണമായി നിരോധിക്ക ണം. അപ്പോൾ ആത്മാവായ ഞാൻ നിങ്ങളിൽ സ്ഥിരമായി പ്രകാശിക്കുന്നതുകാ ണാം. നാം തമ്മിൽ വേർപാടു് എന്നൊരവസ്ഥയില്ലെന്നും ബോദ്ധ്യമാകും.

ഈ മനോനിഗ്രഹം നിങ്ങൾക്ക സിദ്ധിക്കുവാൻ വേണ്ടിയാണ് നിങ്ങൾ ക്കേററവും പ്രിയംകരമായ എന്റെ കൃഷ്ണശരീരത്തെ ദൂരസ്ഥമാക്കിവെച്ചിരിക്കുന്നതു്. പ്രേമവസ്തു ദൂരെയായിപ്പോയാൽ അതിനെ ഇടവിടാതെ ചിന്തിക്കുന്നതു മനസ്സിന്റെ സ്വഭാവമാണല്ലോ. അടുത്തിരുന്നാൽ അത്രതന്നെ സ്മരിക്കയില്ല. എന്നല്ല, ചിലപ്പോൾ അനാദരവിനും ഹേതുവാകും. നിങ്ങളുടെ മാംസചക്ഷുസ്സുകൾക്ക ഞാൻ

digitized by www.sreyas.in

ദൃശ്യനല്ലെങ്കിലും നിങ്ങളുടെ ഉള്ളിലിരുന്നുകൊണ്ട് നിങ്ങളുടെ ചിത്തവൃത്തികളെല്ലാം ഞാൻ സദാ അറിഞ്ഞുകൊണ്ടിരിക്കുന്നു. രാസലീലയിൽ എന്നോടു ചേരാൻ സാധിക്കാതെ തടഞ്ഞു വെയ്ക്കപ്പെട്ട ഗോപികൾ പ്രബലമായ ധ്യാനത്താൽ എന്നെ പ്രാപിച്ചതു ഓർക്കുന്നില്ലെ? അതിനാൽ തൈലധാരപോലെ അവിച്ഛിന്നമായ സ്മരണയാണ് എന്നെ പ്രാപിപ്പിക്കുന്നത്, ദേഹസമ്പർക്കമല്ലെന്നറിയുവിൻ. നിങ്ങളും സുദൃഢമായ ധ്യാനത്താൽ എന്നെ നിസ്സംശയം പ്രാപിക്കും.'' ദേവികളെ! ഇതാണ് ശ്രീഭഗവാന്റെ സന്ദേശം.

പ്രിയതമന്റെ സന്ദേശം കേട്ട ഗോപികളുടെ മനസ്സ് തണുത്തു. അവർക്ക് കൃഷ്ണൻ സമീപത്തിലിരിക്കുന്നതുപോലെ തോന്നി. പ്രേമം കരകവിഞ്ഞൊഴുകി. അവർ സന്തുഷ്ടരായി പറഞ്ഞു.

''ഹേ സാധോ! യാദവദ്രോഹിയായ മഹാപാപി കംസനേയും കൂട്ടരേയും വധിച്ചശേഷം അച്യുതൻ ഇപ്പോൾ സന്തുഷ്ടരായ ബന്ധുജനങ്ങളോടുചേർന്നു സുഖമായിരിക്കുന്നുവോ?

മഹാത്മൻ! ഞങ്ങളുടെ ഗിരിധാരി ഇപ്പോൾ മഥുരാപുരസ്ത്രീകളുടെയിടയിലാണല്ലോ. അവരുടെ ഹാസവിലാസഭാവങ്ങൾക്കു വശപ്പെട്ട് കൃഷ്ണൻ അവരുടെ ഇഷ്ടമെല്ലാം സാധിച്ചുകൊടുക്കുന്നുണ്ടോ?'' ഗോപികളിൽ ചിലർ അതിനു മറുപടി പറയുന്നു. ''സഖി, അതെന്തിനു ചോദിക്കുന്നു? രതിവിശേഷജ്ഞനായ കൃഷ്ണൻ പുരസുന്ദരികൾക്കു പ്രിയനായിത്തന്നെയിരിക്കും, സംശയം വേണ്ട. അവരുടെ ചാടുവാക്യങ്ങളിലും മോഹനവിലാസങ്ങളിലും ഭ്രമിച്ച് അവർക്കു സർവ്വഥാ വശനാകാതിരിക്കുകയില്ല''.

ഒരു ഗോപി:— ''സഖികളെ! മഥുരയിലെ കാര്യമറിഞ്ഞിട്ടു നമുക്കെന്തു വേണം? ഹേ സൌമ്യ! ഗോവിന്ദൻ പുരവനിതകളോടുകൂടി നർമ്മസല്ലാപം ചെയ്യുന്നതിനിടയിൽ അവരെ രസിപ്പിക്കാനായി പ്രസംഗവശാൽ പരിഹാസമായിട്ടെങ്കിലും വിഡ്ഢികളായ ഞങ്ങളെക്കുറിച്ചു വല്ലതും പറഞ്ഞുകേട്ടുവോ, സത്യം പറയണെ.

ഹേ മഹാഭാഗ! ഒരുകാലത്തു കൃഷ്ണനു ഞങ്ങളോടെത്ര സ്നേഹമായിരുന്നു! അന്നെല്ലാം ചന്ദ്രികാമനോഹരമായ രാത്രികളിൽ വൃന്ദാവനത്തിൽ അത്ഭുതരാസലീലയാൽ ഞങ്ങളെ ആനന്ദിപ്പിക്കുമായിരുന്നു. ഞങ്ങളും കൃഷ്ണന്റെ കൈകോർത്തു പിടിച്ച് കാൽച്ചിലമ്പുകളെ ശബ്ദിപ്പിച്ചുകൊണ്ട് നൃത്തം ചെയ്യും, പാടും, കഥകൾ പറയും, കൃഷ്ണൻ ഞങ്ങളെ പ്രശംസിച്ചഭിനന്ദിക്കും. ആ രാത്രികളെ ഇപ്പോൾ ഓർക്കാറുണ്ടോ, പറഞ്ഞാലും''.

ഉൽകണ്ഠാകുലയായ ഒരു ഗോപി:— ''ഹേ കൃഷ്ണസഖേ! കൃഷ്ണവിരഹത്താൽ ഞങ്ങളനുഭവിക്കുന്ന പ്രാണസങ്കടം കാണുന്നില്ലേ? ഞങ്ങൾ മൃതപ്രായരായിക്കഴിഞ്ഞു. ഉണങ്ങിയ വനം തഴയ്ക്കണമെങ്കിൽ കാർമേഘം വർഷിക്കണ്ടേ? മേഘങ്ങളെ ആകാശത്തിൽ നിരത്തി കാണിച്ചാൽ മതിയോ? അതുപോലെ സന്ദേശം മാത്രം

digitized by www.sreyas.in

കൊണ്ട് ഞങ്ങളുടെ താപം ശമിക്കയില്ല. പ്രിയന്റെ അംഗസ്പർശമാകുന്ന അമൃത ധാരകൊണ്ടു മാത്രമെ ഈ ചുട്ടുനീറുന്ന ഹൃദയം തണുക്കുകയുള്ളു. അതിനു വല്ല സാധ്യ തയുമുണ്ടോ, വേഗം പറയണേ!"

ഒരു ഗോപി:_"സഖി, നടക്കാത്ത കാര്യമെന്തിനാഗ്രഹിക്കുന്നു? കംസന്റെ ദ്രോഹം കാരണം കൃഷ്ണൻ കുറെക്കാലം ഇവിടെ വസിച്ചുവെന്നേയുള്ളു. കംസൻ മരിച്ചു കഴിഞ്ഞു. ഇനി കുറെ രാജകുമാരിമാരെ കല്യാണവും കഴിച്ച് അവിടെത്ത ന്നെ സുഖമായി കൂടും. അല്ലാതെ ഇവിടെ ഇനിയെന്തിനു വരണം?"

ശാന്തചിത്തയായ ഒരു ഗോപി:— "സഖി, ഇങ്ങനെ ബാലിശവാക്കുകൾ പറയരുത്. കൃഷ്ണവൈഭവമറിയാത്തവർ പറഞ്ഞാൽ ക്ഷമിക്കാം. നിങ്ങൾ ഈ വിധം പറയാമോ? ലോകത്തിൽ ഒരു സ്ത്രീക്കും കൃഷ്ണന്റെ മനസ്സിനെ ചലിപ്പിക്കു വാൻ സാധ്യമല്ല. ആപ്തകാമനായ ശ്രീയ:പതിക്കു വനവാസികളായ നമ്മെക്കൊ ണ്ടോ, പുരനാരികളെക്കൊണ്ടോ, ദേവസ്ത്രീകളെക്കൊണ്ടോ, സാധിക്കേണ്ടതെ ന്തുണ്ട്? ഇതു രാസലീലയിൽവച്ച് നമുക്കു ബോധ്യമായതല്ലേ?"

ഒരു ഗോപി:— "സഖി, നീ പറയുന്നതു ശരിയായിരിക്കാം. എന്നാൽ കൃഷ്ണനെ കാണാനുള്ള ഉൽക്കണ്ഠ നമ്മെ വാട്ടിവലയ്ക്കുന്നല്ലോ. എന്തു കഷ്ടം! ആശ പരമദുഃഖമാണെന്നും ആശാത്യാഗമാണ് പരമസുഖമെന്നും വേശ്യയായ പിംഗല പോലും പറഞ്ഞുതന്നിട്ടുണ്ട്. പക്ഷേ നമുക്ക് കൃഷ്ണദർശനത്തിനുള്ള ദാഹം മാത്രം പെരുകുന്നു. കൃഷ്ണനെ ഒന്നു മറക്കാൻ കഴിഞ്ഞെങ്കിൽ, എന്നാഗ്രഹിച്ചു പോവുക യാണ്".

ഒരു ഗോപി:—"സഖി, നീയെന്തു പറഞ്ഞു? കൃഷ്ണനെ മറക്കാനോ? വിശേ ഷമായി! അതാക്കു കഴിയും? കൃഷ്ണനെ ഒരുനോക്കു കണ്ടവരാരെങ്കിലും മറക്കാനി ഷ്ടപ്പെടുമോ? ശ്രീദേവിപോലും ഒരുക്ഷണവും വിട്ടുപിരിയുന്നില്ല. പിന്നയാണോ നമ്മൾ?"

ഒരു ഗോപി:—"ശരിയാണു സഖി! കൃഷ്ണനെ എങ്ങനെ മറക്കാൻ കഴിയും? എവിടെ നോക്കിയാലും കൃഷ്ണന്റെ ഓർമ്മ വരുന്നുവല്ലോ. കൃഷ്ണൻ ഓടിക്കളിച്ചുനടന്ന വൃന്ദാവനവും, കൃഷ്ണൻ ക്രീഡിച്ച യമുനാപുളിനവും, കൃഷ്ണൻ കാളിയമർദ്ദനംചെയ്ത കാളിന്ദിയും, കൃഷ്ണൻ ചുമന്നുനിന്ന ഗോവർദ്ധനവും, കൃഷ്ണൻ വെണ്ണയും പാലും കട്ടു കവർന്നും വിഹരിച്ച വ്രജഗേഹങ്ങളും, കൃഷ്ണനു നിഴലും ഫലപുഷ്പങ്ങളും നൽകി ആദ രിച്ച വൃക്ഷലതാദികളും, എന്നുവേണ്ട കാണുന്ന കാണുന്ന വസ്തുക്കളെല്ലാം നമ്മെ കൃഷ്ണസ്മരണയിലേക്കു കൊണ്ടുവിടുന്നു. വത്സങ്ങളെ മാററിനിത്തി കൃഷ്ണനെ പാലൂട്ടിയ സ്നേഹമയികളായ പശുക്കൾ കൃഷ്ണനെ കാണാതേയും സ്പർശസുഖമേൽക്കാതേയും വിഷാദിച്ചു കണ്ണീരൊഴുക്കി തീററയും തിന്നാതെ നിൽക്കുന്നു. ബാലന്മാർ കൃഷ്ണനിൽ നിന്നും അഭ്യസിച്ച കളസ്വരങ്ങൾ വേണുവിൽക്കൂടി ആലപിക്കുമ്പോൾ കൃഷ്ണനെ ഓർത്തോർത്ത് വിരഹദുഃഖത്താൽ വാടുന്നു. അവർക്കു ഊണിലും കളിയിലും ഉത്സാഹ

digitized by www.sreyas.in

മേയില്ല. പരിസരങ്ങളെല്ലാം ഇങ്ങനെയിരിക്കെ, കൃഷ്ണന്റെ മന്ദഹാസവും അമൃത് കടാക്ഷവും മധുരമൊഴികളും ഒരു ക്ഷണംപോലും നമുക്കു മറക്കാൻ കഴിയുമോ? ഹോ! ഈ വിരഹവേദന സഹിക്കവയ്യേ! ഹാ നാഥ, ഹേ ഗോവിന്ദ, ഹേ വ്രജ നാഥ, ആർത്തിനാശന! ഗോകുലമാകെ അഗാധമായ ദുഃഖാബ്ധിയിൽ മുങ്ങി വീർപ്പുമുട്ടുന്നതു് ഭവാൻ കാണുന്നില്ലേ? കരുണാനിധേ, പ്രഭോ! അനാഥകളും അശരണരുമായ ഞങ്ങളെ കൈവെടിയരുതേ! ഞങ്ങൾക്കു വേറെ ഗതിയില്ലേ! ശോകാഗ്നിയിൽ ദഹിച്ചു പോകുന്നതിനുമുമ്പേ ദർശനം തന്നനുഗ്രഹിക്കണേ, കൃഷ്ണ!''

ഇപ്രകാരം അടങ്ങാത്ത പ്രേമപാരവശ്യത്താൽ അവർ ഉച്ചത്തിൽ വിലപിച്ചു. അവരുടെ ദീനരോദനവും ദിവ്യമധുരഗാനം തന്നെയായിരുന്നു. ഉദ്ധവ് സ്വാമി അത്ഭുതസ്തബ്ധനായി നോക്കിനിന്നു. ഈ പ്രേമോന്മാദാവസ്ഥയിൽ അവരെ എങ്ങനെ ആശ്വസിപ്പിക്കാനാണ്? എതായാലും സ്വാമിയെ സ്മരിച്ചുകൊണ്ടു് പറഞ്ഞു:— ''പുണ്യവതികളേ! ഭവതികൾ ഭഗവാന്റെ ഹൃദയവും, ഭഗവാൻ നിങ്ങളുടെ ഹൃദയവുമാണെന്നു ഞാൻ സ്പഷ്ടമായി കാണുന്നു. എന്തെന്നാൽ ഭഗവാൻെറ അവസ്ഥയും നിങ്ങളുടേതുപോലെ തന്നെ. ഉത്തമഭക്തകളും പ്രേമസ്വരൂപിണികളുമായ നിങ്ങളെ പിരിഞ്ഞതുമുതൽ പ്രഭുവിനു ഒട്ടും സ്വസ്ഥതയില്ല. നിങ്ങളുടെ നിഷ്കളങ്കപ്രേമത്തെ എത്രസ്തുതിച്ചാലും തന്തിരുവടിക്കു തൃപ്തിയില്ല. കാര്യഗൌരവം കൊണ്ടു മാത്രം മഥുരയിൽ താമസിക്കാൻ നിർബ്ബന്ധിതനായിരിക്കുകയാണ്. നിങ്ങൾ ഇത്രയേറെ ദുഃഖിക്കുന്നതായറിഞ്ഞാൽ ആ കരുണാമൂർത്തി സഹിക്കുകയില്ല. അതിനാൽ പ്രഭുവിൻെറ സുഖത്തെക്കരുതി നിങ്ങൾ ശാന്തരാകണം.''

ഉദ്ധവരുടെ അപേക്ഷയെ മാനിച്ച് ഗോപികൾ ദുഃഖത്തെ ഒരുവിധം അടക്കി. പ്രിയരമണൻെറ സന്ദേശവാഹകനെ വഴിപോലെ പൂജിച്ചു. ഗോപികളുടെ ദുഃഖശാന്തിക്കായി ഉദ്ധവർ കുറെ മാസങ്ങൾ തന്നെ ഗോകുലത്തിൽ താമസിച്ചു. ഗോപികളോടു മഥുരയിൽ ശ്രീഭഗവാൻ ചെയ്ത അത്ഭുത പരാക്രമങ്ങളെയെല്ലാം സരസമായി വർണ്ണിച്ചു കേൾപ്പിച്ചുകൊണ്ടിരുന്നു. ആ കാലമെല്ലാം വ്രജവാസികൾക്കു ക്ഷണപ്രായമായി തോന്നി.

ഉദ്ധവർക്കും ഭഗവാനെ പിരിഞ്ഞിരിക്ക വയ്യ. പക്ഷെ വ്രജത്തിലിരുന്നപ്പോൾ ആ വിരഹദുഃഖം തോന്നിയില്ല. കാരണം, ഭഗവാന്റെ ബാല്യകാലലീലകളെ ഗോകുലവാസികൾ പറഞ്ഞുകേൾപ്പിക്കും. വത്സവധം. ബകവധം, ധേനുകവധം, അഘവധം, കാളിയമർദ്ദനം, ഗോവർദ്ധനോദ്ധാരണം, മുതലായ ലീലകൾ നടന്ന സ്ഥലങ്ങളെല്ലാം അവർ കാണിച്ചുകൊടുക്കും. രാസലീലാരംഗങ്ങളിൽ പോയി ആ ലീലകളെല്ലാം കൺമുമ്പിൽ കാണുന്നതുപോലെ ഭാവനചെയ്യും. ഗോപന്മാരോടു ചേർന്ന് ശ്രീകൃഷ്ണസങ്കീർത്തനം ചെയ്ത് ആനന്ദമത്തനാകും. ഉദ്ധവർ അധികസമയവും ഗോപികളുമായി സൽസംഗം ചെയ്തു കാലം കഴിച്ചു. അവരുടെ മുഖത്തുനിന്നും ശ്രീകൃഷ്ണൻെറ മോഹനങ്ങളായ അനുഭവകഥകളെ കേട്ടാനന്ദിക്കും. ഓരോ ദിവസം ചെല്ലുന്തോറും, പ്രേമഭക്തിയുടെ പരമകാഷ്ഠയെ ഗോപികളിൽ കണ്ടിട്ട്,

digitized by www.sreyas.in

അവരിൽ ആദരവും ഭക്തിയും സീമാതീതമായി വർദ്ധിച്ചുവന്നു. അവരുടെ മഹാ ഭാവത്തിനു മുമ്പിൽ തനിക്കു കൃഷ്ണഭക്തിയെക്കുറിച്ചൊന്നുംതന്നെ അറിഞ്ഞുകൂടെന്നു് ആ വിനയസമ്പന്നനു മനസ്സിലായി. ആ കൃഷ്ണപ്രേമികളിൽനിന്നും ഭക്തിയുടെ പാഠങ്ങൾ പഠിക്കുവാനാണു്, അവരെ പഠിപ്പിക്കാനല്ല ഭഗവാൻ തന്നെ അയച്ചതെന്ന സൂക്ഷ്മവും ആ ബുദ്ധിമാൻ മനസ്സിലാക്കി. അവരോടു് അവശ്യാവശ്യമില്ലാത്ത തത്വോപദേശങ്ങൾ താൻ ചെയ്തതിനെ ആ മഹാമനസ്വിനികൾ വിനയത്തോടും ക്ഷമയോടും കേട്ടുകൊണ്ടിരുന്നതിനെ ഓർത്തു് ലജ്ജിതനായി. അവരുടെ പാദമൂല ങ്ങളിലിരുന്നു ഭക്തിയുടെ രഹസ്യങ്ങളെ ഗ്രഹിക്കാൻ സന്ദർഭം നൽകിയ ഭഗവാന്റെ അപാരകൃപയ്ക്കു മുമ്പിൽ നമസ്കരിച്ചു് കൃതജ്ഞതാധിക്യത്താൽ അശ്രുക്കളെ ഒഴുക്കി.

ഭക്തലോകചക്രവർത്തിനിമാരായ ഗോപിത്തമ്പുരാട്ടിമാരെ ഉദ്ധവസ്വാമി, കൃഷ്ണഭക്തന്മാർ മഹാമന്ത്രമായി ആദരിക്കുന്നതും ഉദ്ധവഗീതമെന്നു സുപ്രസിദ്ധവുമായ സ്തോത്രത്താൽ ഇപ്രകാരം സ്തുതിച്ചു:— "അഹോ, ഞാൻ ധന്യൻ, മഹാഭാഗ്യവാൻ തന്നെ. ഭഗവത്കൃപയാൽ എനിക്കിവരുടെ ദർശനം സിദ്ധിച്ചുവല്ലോ. മനുഷ്യ ജന്മികളെന്നുപറയുവാൻ അർഹതയുള്ളവർ ഇവർ മാത്രമാണു്. സർവ്വാത്മാവായ കൃഷ്ണനിൽ ഇവർക്കു ഇത്ര ദൃഢമായ ഭക്തി കൈവന്നുവല്ലോ. ഇതത്ര എളുപ്പമാണോ? സംസാരവിരക്തരായ മുനിമാരും എന്നെപ്പോലെയുള്ള കൃഷ്ണപാദദാസന്മാരും കഠിന പ്രയത്നം ചെയ്തിട്ടും കിട്ടാത്ത അവസ്ഥയാണല്ലോ ഇതു്. ഇവരുടെ ജന്മം സഫലമായി. ബ്രാഹ്മണനായി ജനിച്ചാലും ഭഗവാനിൽ ഈ രതി വന്നില്ലെങ്കിലെന്തു ഫലം? ഇവർ അപരിഷ്കൃതരായ വനവാസികളാണെന്നും വ്യഭിചാരദൂഷിതരാണെന്നും ആക്ഷേപിക്കുന്നവർ പരാപവാദം ചെയ്യുന്ന പാപികളും മൂർഖരുമാണു്. സർവ്വ ഭൂതാന്തരാത്മാവായ ശ്രീകൃഷ്ണനിൽ ദൃഢതമമായ ഭക്തിഭാവം സിദ്ധിച്ച ഇവർ തന്നെയാണു് യഥാർത്ഥ പതിവ്രതകൾ. അസ്ഥിമാംസസംഘാതമായ ദേഹത്തെ പതിയായി കാണുന്നവരാണു് വ്യഭിചാരികൾ. ഔഷധങ്ങളുടെ ഗുണമഹിമയറിയാതെ സേവിച്ചാലും രോഗനിവൃത്തിവരുന്നതുപോലെ ശ്രീകൃഷ്ണമഹിമ അറിയാതെ ഭജിക്കുന്നവരേയും പ്രഭു അനുഗ്രഹിക്കുന്നു. ഇവരാകട്ടെ കൃഷ്ണമഹിമ അറിയാത്തവരല്ല. പരമപാവനമായ വൃന്ദാവനത്തിലുള്ള തരുലതാദികൾപോലും ധന്യങ്ങളാണെന്നിരിക്കെ ഈ മഹതികളുടെ പരിശുദ്ധിയിൽ സംശയലേശമില്ല. ഇവർക്കു സിദ്ധിച്ച ഭഗവൽപ്രസാദം മററാർക്കും ലഭിച്ചിട്ടില്ല. രാസോത്സവത്തിൽ ശ്രീഭഗവാന്റെ തൃക്കരപങ്കജങ്ങൾ ഇവരുടെ കണ്ഠങ്ങളെ ഗ്രഹിച്ചതിനാൽ ഇവരുടെ സർവ്വമനോരഥങ്ങളും സഫലങ്ങളായി. ശ്രീദേവിക്കുപോലും ലഭിക്കാത്ത മഹാഭാഗ്യമാണല്ലോ അതു്. ഇവർ ത്രൈലോക്യനാഥന്റെ ശ്രീപാദപത്മങ്ങളെ കൈകൾകൊണ്ടെതലോടി, സാദരം സ്തനങ്ങളിലെടുത്തുവച്ചു് പരമാനുരാഗത്തോടുകൂടി ആലിംഗനം ചെയ്തുവല്ലോ. അതോടെ സമസ്തസംസാരതാപങ്ങളും അവരെവിട്ടു് ഇങ്ങിനിവരാതവണ്ണം പോയിമറഞ്ഞു. ആ പാദപങ്കജം ബ്രഹ്മശങ്കരാദികൾക്കുപോലും കിട്ടാത്തതാണു്. ഇവരെ അതിദൂരത്തിൽനിന്നു നമസ്കരിക്കുവാൻപോലും എനിക്കർഹതയില്ല.

digitized by www.sreyas.in

ശ്രീഭഗവാന്റെ അപാരകൃപയാൽ ഇവൎക്കു സ്വജനഗൃഹാദികളിൽ ദൃഢ വൈരാഗ്യവും ഭഗവച്ചരണങ്ങളിൽ അതിശയപ്രേമവും നൈസർഗ്ഗികമായി ഭവിച്ചു. ഇഹപരസുഖങ്ങളൊന്നും വേണ്ടാത്ത ഇവർ വേദോക്തധമ്മമയ്യാദകളെ ശ്രദ്ധിക്കാത്ത തിൽ ആശ്ചയ്യമില്ല. ഇപ്രകാരം സർവ്വധമ്മങ്ങളേയും ത്യജിച്ച് മുകുന്ദപാദങ്ങളെ അനന്യമായി ആശ്രയിക്കാൻ കഴിഞ്ഞതു് ശ്രീകൃഷ്ണകൃപയാൽ ലഭിച്ച ദിവ്യപ്രേമ ഭക്തികൊണ്ടുമാത്രമാണ്. ഇവരുടെ പാദരേണു സംബന്ധത്താൽ വൃന്ദാവനത്തിലെ തൃണലതാദികൾപോലും പരമപാവനമായിത്തീൎന്നു. ഇവരുടെ ഹരിനാമസങ്കീത്തന ധ്വനി മൂന്നു ലോകങ്ങളേയും പരിശുദ്ധമാക്കുന്നു. ഇവരെ ഒരിക്കൽ സ്മരിക്കുന്ന തൽ ക്ഷണം അന്തഃകരണം ശുദ്ധമായി ശ്രീകൃഷ്ണനിൽ ഭക്തിയുണ്ടാകുന്നു. ഇവരുടെ പരമോ ന്നതനിലയെ എനിക്കൂഹിക്കുവാൻ പോലും സാധ്യമല്ല. ആ പദവിയെ എനിക്കെ ങ്ങനെ ആഗ്രഹിക്കുവാൻ കഴിയും? പക്ഷെ ഇവരുടെ ശ്രീപാദധൂളിയെ ആശ്രയിച്ചാൽ അതു ലഭിക്കും, നിശ്ചയം. ഹേ കൃഷ്ണ, ഭക്തവത്സല! അടിയനു് ഇവരുടെ പാദ ധൂളിയേല്ക്കാൻ സംഗതി വരത്തക്കവിധം വൃന്ദാവനത്തിൽ ഒരു വള്ളിയായോ പുല്ലാ യോ ഏതെങ്കിലുമൊരു ജന്മം തരേണമേ. ബ്രഹ്മാവാദികളും അതുതന്നെയാണാഗ്രഹി ക്കുന്നതു്. എന്തെന്നാൽ അഖിലലോകനാഥനായ ശ്രീകൃഷ്ണഭഗവാന്റെ, യോഗേശ്വര ന്മാരാലും ശ്രീദേവിയാലും ഹൃദയത്തിൽ പൂജിക്കപ്പെടുന്ന ചരണാരവിന്ദത്തെ രാസ സഭയിൽ സ്തനങ്ങളിൽ വെക്കപ്പെട്ടതിനെ ആലിംഗനം ചെയ്തിട്ടു ഈ സുകൃതിനികൾ ഹൃദയതാപത്തെ പരിത്യജിച്ചു. അത്രത്തോളം ഭഗവത്പ്രസാദം ലഭിച്ച ഇവരുടെ ശ്രീപാദധൂളിയെ ഞാൻ വീണ്ടും വീണ്ടും വന്ദിക്കുന്നു.'' ഇപ്രകാരം ഭക്ത്യുദ്രേക ത്താൽ പുളകിതഗാത്രനായി ഗദ്ഗദകണ്ഠനായി അശ്രുക്കളെ ഒഴുക്കിക്കൊണ്ടു് പരമ ഭാഗവതനായ ഉദ്ധവസ്വാമി ഗോപീചരണധൂളികളിൽ മതിയാവോളം കിടന്നുരുണ്ടു. ആ ദിവ്യധൂളികളെ വാരിവാരി ശിരസ്സിലണിഞ്ഞു.

മാംസദാഹികളായ വിഷയലമ്പടന്മാൎക്കു് ഗോപിത്തമ്പുരാട്ടിമാരുടെ പരമപദവിയെ കഴുകദൃഷ്ടിയോടുകൂടി മാത്രമേ കാണാൻ കഴിയുകയുള്ളു. എന്നാൽ ശ്രീനാരദർ മുതലായ ഭക്ത്യാചായ്യന്മാരും ശ്രീഉദ്ധവസ്വാമിയും ശ്രീചൈതന്യമഹാ പ്രഭുവും ശ്രീരാമകൃഷ്ണപരമഹംസനും സർവ്വോപരി നമ്മുടെ സദ്ഗുരുനാഥനും ഗോ പികളുടെ അത്യുൽകൃഷ്ടനിലയെ മുക്തകണ്ഠം ശ്ലാഘിക്കമാത്രമാണു് ചെയ്തിട്ടുള്ള തു്. അവർ നമ്മെ വഴിതെററിക്കുന്നവരല്ല. ഭക്തിദ്രോഹികളായ മൂർഖന്മാർ കാകദൃഷ്ടിയോടുകൂടി എന്തെല്ലാം ജല്പിച്ചാലും ദൈവാനുഗൃഹീതരായ ഭക്തകോടി കൾ അന്നും ഇന്നും എന്നും ഗോപിത്തമ്പുരാട്ടിമാരെ ഉയൎന്ന ഭക്തിപീഠത്തിലി രുത്തി പൂജിക്കതന്നെ ചെയ്യും. ആ പൂജ ശ്രീഭഗവാന്റെ മഹാപ്രസാദത്തെ തരുമെ ന്നാണു് മഹാത്മാക്കൾ ഉൽഘോഷിക്കുന്നതു്.

പുണ്യവൃന്ദാവനത്തിൽ കുറെക്കാലം വസിച്ചശേഷം ഉദ്ധവർ മഥുരയ്ക്കു പുറപ്പെട്ടു. വ്രജവാസികൾ ഉദ്ധവസ്വാമിയെ ശ്രീകൃഷ്ണനായിട്ടു തന്നെയാണു് കണ്ടതു്.

digitized by www.sreyas.in

അതിനാൽ ഉദ്ധവരുടെ വേർപാടും അവൎക്ക അസഹ്യമായി തോന്നി. അവർ നാനാ വിധ കാഴ്ചദ്രവ്യങ്ങളെ സമർപ്പിച്ച് കണ്ണീരൊഴുക്കിക്കൊണ്ട് പ്രാർത്ഥിച്ചു: "ഹേ ഭാഗവതോത്തമ! ഞങ്ങളുടെ മനസ്സ് ശ്രീകൃഷ്ണധ്യാനത്തിലും വാക്ക ശ്രീകൃഷ്ണസങ്കീർത്ത നത്തിലും ശരീരം ശ്രീകൃഷ്ണസേവയിലും മാത്രം പ്രവർത്തിക്കുവാൻ അനുഗ്രഹിക്കേ ണമേ. ഈശ്വരേഛയാ എത്രയെത്ര ജന്മങ്ങൾ വേണ്ടിവന്നാലും ഞങ്ങളുടെ സകല വ്യാപാരങ്ങളും ശ്രീകൃഷ്ണഭക്തി വർദ്ധിക്കത്തക്കവിധം ഭവിക്കണം." ഉദ്ധവർ അവരുടെ പൂജയെ സ്വീകരിച്ചുകൊണ്ട് പുറപ്പെട്ട് മഥുരയിലെത്തി, ശ്രീകൃഷ്ണനെ നമസ്കരിച്ച് വ്രജവാസികളുടെ അതുല്യമായ ഭക്തിപാരവശ്യത്തെ വിസ്തരിച്ച് അറിയിച്ചു.

## അദ്ധ്യായം 48

ക: പണ്ഡിത സ്ത്വദപരം ശരണം സമീയാത്
ഭക്തപ്രിയാദൃതഗിര: സുഹൃദ: കൃതജ്ഞാത്
സർവ്വാൻ ദദാതി സുഹൃദോ ഭജതോഽഭികാമാ—
നാത്മാനമപ്യുപചയാപചയൌ ന യസ്യ 26

[തന്നെ ഭജിക്കുന്ന ഭക്തന്റെ എല്ലാ അഭീഷ്ടങ്ങളേയും അങ്ങ് സഫലമാക്കി കൊടുക്കുന്നു. ആത്മാവിനേയും നൽകുന്നു. യാതൊരുവനു് വൃദ്ധിയും ക്ഷയവും ഇല്ലയൊ, ഭക്തപ്രിയനും, സത്യവാക്കും, സുഹൃത്തും കൃതജ്ഞതയുള്ളവനുമായ ആ അങ്ങയിൽ നിന്നു് അന്യനായ മറ്റൊരുവനെ ഏതൊരു വിദ്വാൻ ശരണം പ്രാപിക്കും?]

### സൈരന്ധ്രിക്കും അക്രൂരനും അനുഗ്രഹം

ശ്രീശുകൻ പറഞ്ഞു:— ഗോപീവത്സലനായ ശ്രീഭഗവാൻ ആ പ്രേമസ്വരൂപിണികളിൽനിന്നും പ്രിയഭക്തനായ ഉദ്ധവൎക്ക് ഉത്തേജനം ലഭിച്ചതും അവർ തന്റെ വിരഹം സഹിച്ച് ഒരുവിധം ജീവസന്ധാരണം ചെയ്യുന്നതും അറിഞ്ഞു് സംതൃപ്തനായി. പ്രഭു സർവ്വാന്തര്യാമിയും സർവ്വസാക്ഷിയും സർവ്വസമനുമാണ്. അതിനാൽ സേവിക്കുന്നവൎക്കെല്ലാം അഭീഷ്ടപൂർത്തി വരുത്തി അനുഗ്രഹിക്കുന്നു. ഇപ്പോൾ കാമതപ്തയായ സൈരന്ധ്രിയുടെ പ്രാർത്ഥനയെ അംഗീകരിച്ച് അവളെ സന്തോഷിപ്പിക്കാനായി ഉദ്ധവരോടുകൂടി അവളുടെ ഗൃഹത്തിലെഴുന്നള്ളി. അവൾ ആനന്ദസംഭ്രമത്തോടുകൂടി അച്യുതനെ എതിരേറ്റ് ആനയിച്ച് ഉത്തമാസനത്തിലിരുത്തി സൽക്കരിച്ചു. അതുപോലെ ഉദ്ധവരേയും ബഹുമാനിച്ച് ആസനം നൽകി. ആ കൃഷ്ണദാസൻ അവളുടെ തൃപ്തിക്കായി ആസനത്തെ തൊട്ടിട്ട് നിലത്തിരുന്നു.

digitized by www.sreyas.in

ശ്രീകൃഷ്ണൻ ലോകസമ്പ്രദായമനുസരിച്ച് അവളുടെ ശയനമുറിയിൽ പ്രവേശിച്ച് അവരം സമർപ്പിച്ച വസ്ത്രാഭരണങ്ങളും സുഗന്ധലേപനവും മാല്യവും താംബൂലവും സുധാസവവും സ്വീകരിച്ചു.

അല്പം അംഗരാഗം കൊടുത്തതിന്റെ ഫലമായി യോഗികൾക്കുപോലും അപ്രാപ്യനായ കൈവല്യനാഥനെ അവൾക്കു ലഭിച്ചു. പ്രത്യക്ഷമായി ആരാധിക്കാനും ഭാഗ്യമുണ്ടായി. എന്നിട്ടും ആ ചരണകമലങ്ങളിൽ ശുദ്ധഭക്തിയെ വരിക്കാതെ തുച്ഛമായ വിഷയസുഖത്തെയാണ് ആ ദുർഭഗേ കാംക്ഷിച്ചതു്. ഭക്താഭീഷ്ടവരപ്രദൻ അവളുടെ അഭീഷ്ടപൂർത്തി വരുത്തീട്ട് ഉദ്ധവസമേതം മടങ്ങി.

അനന്തരം മഹാപ്രഭു ജ്യേഷ്ഠനോടും ഉദ്ധവരോടുംകൂടി അക്രൂരന്റെ ഗൃഹത്തിലെത്തി. അതു് അക്രൂരനെ അനുഗ്രഹിക്കാനും അക്രൂരൻ മുഖാന്തിരം വേറെയൊരു കാര്യം സാധിക്കാനുമായിരുന്നു. അവരുടെ വരവു് ദൂരത്തുവച്ചുതന്നെ അക്രൂരൻ കണ്ടു. ഭഗവാൻ തന്നിൽ പ്രസാദിച്ചുവല്ലോ എന്നോർത്തു് പ്രമുദിതനായി ഓടിച്ചെന്നെതിരേറ്റു് രാമകൃഷ്ണന്മാരെ ആലിംഗനം ചെയ്തു. പിന്നീടു് സാഷ്ടാംഗം നമസ്കരിച്ചു. അവരും അക്രൂരനെ വണങ്ങി. അക്രൂരൻ അതിഥികളെ ഗൃഹത്തിൽ കൊണ്ടുവന്നു ആസനസ്ഥരാക്കി. അവരുടെ ചരണകമലങ്ങളെ കഴുകി ആ പരിപാവനമായ പാദതീർത്ഥം തന്റെ ശിരസ്സിൽ അഭിഷേകം ചെയ്തു കൃതാർത്ഥനായി. തുടന്നു് ദിവ്യസാമഗ്രികളാൽ വഴിപോലെ പൂജിച്ചശേഷം അവരുടെ ശ്രീപാദങ്ങളെ മടിയിലെടുത്തുവച്ചു് മന്ദംമന്ദം തലോടിക്കൊണ്ടു് വിനയാന്വിതനായി സ്തുതിച്ചു:-

"ഹേ പരമേശ്വര! പാപിയായ കംസനേയും അനുയായികളേയും നിന്തിരുവടി വധിച്ചു് യാദവകുലത്തിന്റെ തീരാദുഃഖം തീർത്തുവല്ലൊ. സാക്ഷാത് പ്രധാനപുരുഷന്മാരും ജഗത്തിനു ഹേതുഭൂതന്മാരുമായ നിങ്ങളെ സംബന്ധിച്ചിടത്തോളം ഇതൊരു വലിയ കാര്യമല്ല. നിന്തിരുവടി നിശ്ചയിച്ച വേദധർമ്മങ്ങളെ പാഖണ്ഡമതക്കാരായ ദുഷ്ടന്മാർ അതിക്രമിച്ചു് ലോകോപദ്രവം ചെയ്യുമ്പോൾ അവരെ അടക്കി ധർമ്മം നിലനിർത്തുവാൻ നിങ്ങൾ സത്വഗുണമവലംബിച്ചു് അവതരിക്കുന്നു. ഇപ്പോൾ വസുദേവഗൃഹത്തിലവതരിച്ചതു് അസുരന്മാരായ രാജാക്കന്മാരേയും അവരുടെ ശതസഹസ്രം സൈന്യങ്ങളേയും നശിപ്പിച്ചു് ഭൂഭാരംതീർത്തു് സാധുരക്ഷയും യദുവംശത്തിന്റെ കീർത്തിവൃദ്ധിയും ചെയ്യാനാണല്ലോ. അപ്രകാരമുള്ള നിങ്ങൾ ഇവിടെ എഴുന്നള്ളിയതിനാൽ ഞങ്ങളുടെ ഗൃഹങ്ങൾ പുണ്യഭൂമിയായി ഭവിച്ചു. സർവ്വദേവന്മാരും പിതൃക്കളും ഭൂതങ്ങളും നരദേവന്മാരും അവിടുത്തെ സ്വരൂപം തന്നെയാണു്. അതിനാൽ നിന്തിരുവടിയെ പൂജിക്കുന്നതിനാൽ അവരെല്ലാം തൃപ്തരാകുന്നു. അവിടുത്തെ ശ്രീചരണസംബന്ധം കൊണ്ടാണു് ഗംഗ ലോകപാവനിയായി ഭവിച്ചതു്. ആ പാദകമലങ്ങൾ സ്പർശിച്ചതിനാൽ ഈ ഗൃഹവും, ആ പാദതീർത്ഥം ശിരസ്സിൽ ധരിക്കയാൽ ഞങ്ങളും ധന്യരായി. വിവേകികൾ നിന്തിരുവടിയെയല്ലാതെ അന്യദേവനെ ശരണം പ്രാപിക്കയില്ല. എന്തെന്നാൽ ഭക്തന്മാരിൽ അപാരവാത്സല്യവും,

digitized by www.sreyas.in

അല്പസേവചെയ്താലും സർവ്വാഭീഷ്ടങ്ങളെ മാത്രമല്ല, തന്നെത്തന്നെയും കൊടുക്കുന്ന കൃപാവിശേഷവും മററാക്കുമില്ല. ഹേ ജനാർദ്ദന! സനകാദിയോഗേശ്വരന്മാക്കുപോലും ദുരാപനായ നിന്തിരുവടി ഞങ്ങാംക്കു പ്രത്യക്ഷദർശനം തന്നനുഗ്രഹിച്ചുവല്ലോ! അഹോ! കാരുണ്യാതിശയം! നിന്തിരുവടിയുടെ ഉപാസനക്കു വിഘ്നങ്ങളായ പുത്രകളത്രഗൃഹധനദേഹാദികളിലുള്ള മോഹപാശത്തെ സദയം മുറിച്ചുകളഞ്ഞു് ഞങ്ങാംക്കു് അവിടുത്തെ തൃപ്പാദങ്ങളിൽ ഏകാന്തഭക്തിയെ തന്നനുഗ്രഹിക്കേണമേ.''

ഇപ്രകാരം സമൃക്കായി പൂജിച്ചു സ്തുതിച്ച ഭക്തനെ സസ്മിതം കടാക്ഷിച്ചുകൊണ്ടു് മോഹിപ്പിക്കുന്നവനെന്നപോലെ ശ്രീഹരി അരുളിചെയ്തു: ''ഞങ്ങളുടെ പിതൃവ്യനും ഉത്തമബന്ധുവും ഗുരുവുമായ അവിടുന്നു് സന്തതികളായ ഞങ്ങളെ അനുകമ്പയോടുകൂടി രക്ഷിച്ചു സദുപദേശങ്ങാം നൽകി പോഷിപ്പിച്ചാലും. ശ്രേയസ്സിനെ കാംക്ഷിക്കുന്നവരെല്ലാം ഭവാനെപ്പോലെ പൂജ്യരായ മഹാഭാഗന്മാരെ നിരന്തരം സേവിക്കേണ്ടതാണു്. ദേവന്മാർ പോലും സ്വാർത്ഥതത്‌പരരാണു്. സാധുക്കളായ നിങ്ങാംക്കു് ആ ദോഷം തീരെയില്ല. ജലമയങ്ങളായ തീർത്ഥങ്ങളും മൃച്ഛിലാമയങ്ങളായ ശ്രീവിഗ്രഹങ്ങളും ബഹുകാലസേവകൊണ്ടു് തരുന്ന അന്തഃകരണശുദ്ധിയെ സാധുക്കാം ദർശനമാത്രത്താൽ-ഒററനോട്ടത്താൽ-ഉണ്ടാക്കിത്തരുന്നു. അതിനാൽ സാധുക്കാം തന്നെയാണു് സേവ്യന്മാർ.

ഞങ്ങളുടെ അഭ്യുദയകാംക്ഷിയും സുഹൃത്തമനുമായ അങ്ങു് ഒരുപകാരം ചെയ്യണം. ഹസ്തിനാപുരിയിൽ പോയി പിതൃസഹോദരിയായ കുന്തിയും പുത്രന്മാരും ഏതു സ്ഥിതിയിലിരിക്കുന്നുവെന്നറിഞ്ഞു വരണം. പാണ്ഡുമഹാരാജാവിന്റെ കാലശേഷം രാജാവായിത്തീന്ന ധൃതരാഷ്ട്രർ ആ ബാലന്മാരേയും മാതാവിനേയും രാജധാനിയിൽ താമസിപ്പിച്ചിരിക്കുന്നുവെന്നും അവർ വളരെ ദുഃഖിക്കുന്നുവെന്നും കേട്ടു. ധൃതരാഷ്ട്രർ തന്റേയും സഹോദരന്റേയും മക്കളെ സമദൃഷ്ടിയോടെ നോക്കി രക്ഷിക്കുന്നില്ലത്രെ. പുറക്കണ്ണും അകക്കണ്ണും നഷ്ടപ്പെട്ട ആ രാജാവു് ദുഷ്പുത്രവശനായി അധമ്മത്തിനു് കൂട്ടുനിൽക്കുന്നുവെന്നു തോന്നുന്നു. അതിനാൽ എല്ലാ വത്തമാനങ്ങളുമറിഞ്ഞു വരണം. നല്ല വത്തമാനമാണെങ്കിൽ നന്നു്. അല്ലെങ്കിൽ പാണ്ഡവരുടെ ക്ഷേമത്തിനുവേണ്ട പ്രതിവിധി ചെയ്യണം. ഒന്നു പോയി വന്നാലും.'' സർവ്വേശ്വരനായ ശ്രീഹരി ഇപ്രകാരം അരുളിചെയ്തിട്ടു സ്വഗൃഹത്തേക്കെഴുന്നള്ളി.

digitized by www.sreyas.in

# അദ്ധ്യായം 49

നാന്യത്തവ പദാംഭോജാത് പശ്യാമി ശരണം നൃണാം
ബിഭ്യതാം മൃത്യുസംസാരാത് ഈശ്വരസ്യാപവർഗ്ഗികാത് 12

[ജനനമരണസംസാരഭീതരായ മനുഷ്യർക്ക് മോക്ഷത്തെ നൽകുന്ന ഈശ്വരനായ നിന്തിരുവടിയുടെ പാദകമലത്തിൽ നിന്നന്യമായ മറെറാരു ശരണവും ഞാൻ കാണുന്നില്ല.]

## അക്രൂരൻ ഹസ്തിനാപുരത്തേക്കു പോയിവന്നതു്

ശ്രീശുകൻ പറഞ്ഞു:— അക്രൂരൻ ഹസ്തിനാപുരത്തിലെത്തി ധൃതരാഷ്ട്രർ, ഭീഷ്മർ, വിദുരർ, കുന്തീദേവി, കുരുപാണ്ഡവന്മാർ എന്നിവരെയെല്ലാം കണ്ടു സംസാരിച്ചു് വൎത്തമാനങ്ങളെല്ലാം മനസ്സിലാക്കി. ദുഷ്ടബുദ്ധികളായ ദുര്യ്യോധനാദികളുടെ ഇഷ്ടത്തിനു തുള്ളുന്ന അൽപസാരനായ രാജാവിന്റെ ചെയ്തികളെ സൂക്ഷിച്ചുകൊണ്ടു് കുറെ മാസങ്ങൾ അവിടെ വസിച്ചു. പാർത്ഥന്മാരുടെ തേജസ്സ് ഓജസ്സ് ബലം വീര്യം വിനയം ഇത്യാദി സൽഗ്ഗുണസമ്പന്നതയേയും പ്രജകൾക്ക അവരോടുള്ള അനുരാഗാധിക്യത്തേയും കണ്ടിട്ടു് ദുര്യ്യോധനാദികൾക്കു് സഹിക്കവയ്യാത്ത അസൂയയുള്ളതും അവർ പാണ്ഡവൎക്കു് വിഷം കൊടുക്കുക മുതലായ അനേകം ക്രൂരകൎമ്മങ്ങൾ ചെയ്തതും ഇനിയും പലതും ചെയ്യാനുദ്ദേശിക്കുന്നതുമെല്ലാം കുന്തിയും വിദുരരും പറഞ്ഞറിഞ്ഞു. കുന്തീദേവി സ്വജനങ്ങളെ ഓൎമ്മിച്ചു് കണ്ണീരൊഴുക്കിക്കൊണ്ടുപറഞ്ഞു: 'ഹേ സൌമ്യ! അച്ഛനമ്മമാരും സഹോദരബന്ധുക്കളും ഞങ്ങളെ ഓക്കുന്നുണ്ടോ? ശരണ്യനും ഭക്തവത്സലനുമായ ഭഗവാൻ ശ്രീകൃഷ്ണനും അംബുജലോചനനായ രാമനും എന്റെ കുഞ്ഞുങ്ങളെ സ്മരിക്കാറുണ്ടോ? ചെന്നായ്ക്കളുടെ നടുവിൽപെട്ട മാൻപേടപോലെ ശത്രുമദ്ധ്യത്തിലകപ്പെട്ടു വലയുന്ന എന്നേയും അച്ഛനില്ലാത്ത എൻെറ മക്കളേയും ആശ്വസിപ്പിക്കാൻ അവൎക്കാഗ്രഹമുണ്ടോ, പറയൂ. കൃഷ്ണ കൃഷ്ണ! മഹായോഗിൻ! വിശ്വാത്മൻ! വിശ്വരക്ഷക! ഗോവിന്ദ! അനാഥരായ കുട്ടികളോടുകൂടി പരിതപിക്കുന്നവളും നിന്തിരുവടിയെ ശരണം പ്രാപിച്ചവളുമായ എന്നെ രക്ഷിക്കേണമേ! മൃത്യുസംസാരഭീതൎക്കു് അപവർഗ്ഗപ്രദമായ നിന്തിരുവടിയുടെ പദാംഭോജമല്ലാതെ വേറൊരു ശരണം ഞാൻ കാണുന്നില്ല. അതിനാൽ ധൎമ്മസ്വരൂപനും പരമാത്മാവും യോഗേശ്വരനുമായ കൃഷ്ണ! നിന്തിരുവടിയെത്തന്നെ ഞാൻ ശരണം പ്രാപിക്കുന്നു.' ഇപ്രകാരം സ്വജനങ്ങളേയും ജഗദീശ്വരനായ കൃഷ്ണനേയും ഓൎത്തോൎത്തു് കുന്തീദേവി പൊട്ടിക്കരഞ്ഞു. ദുഃഖസുഖങ്ങളിൽ സമഭാവനയോടുകൂടിയ മഹാത്മാക്കളായ വിദുരരും അക്രൂരനും ദേവിയോടു് "ഹേ സതി! ഭവതിയുടെ പുത്രന്മാർ ദേവാംശസംഭവന്മാരാണെന്നതു മറന്നുപോയോ? അവൎക്കൊരു ദോഷവും സംഭവിക്കുകയില്ല. മാത്രമല്ല, ശത്രുക്കളെ അടക്കാനുള്ള വൈഭവവും സർവ്വോപരി ഈശ്വരകൃപയും അവൎക്കുണ്ടു്, സമാധാനിക്കൂ" എന്നു പറഞ്ഞാശ്വസിപ്പിച്ചു.

digitized by www.sreyas.in

അക്രൂരൻ അറിയേണ്ടതെല്ലാമറിഞ്ഞു. മഥുരയ്ക്കു് മടങ്ങുന്നതിനു മുൻപു രാജസഭയിൽ പ്രവേശിച്ചു്, ദുഷ്പുത്രലാലസനും വിഷമബുദ്ധിയുമായ ധൃതരാഷ്ട്രനെ സമീപിച്ചു് ശ്രീകൃഷ്ണരാമന്മാർ പറഞ്ഞയച്ച സൌഹൃദസന്ദേശത്തെ, സഭാവാസികൾ കേൾക്കെ അറിയിച്ചു:''രാജൻ! ദേവദേവനായ ശ്രീകൃഷ്ണഭഗവാൻ അങ്ങേയ്ക്കു് മംഗളമാശംസിച്ചുകൊണ്ടു് ഈ സന്ദേശം തന്നയച്ചിരിക്കുകയാണു്. പാണ്ഡു മരിച്ചതുകൊണ്ടാണു് അങ്ങേയ്ക്കു് രാജ്യാധികാരം ലഭിച്ചതു്. അതു് മറക്കരുതു്. അങ്ങു് കുരുവംശത്തിന്റെ കീർത്തിയെ ഒരു കാരണവശാലും കളങ്കപ്പെടുത്തരുതു്. പ്രജകളെ രഞ്ജിപ്പിച്ചുകൊണ്ടു് ധർമ്മം പാലിക്കുന്ന രാജാവിനു് ഇഹത്തിൽ കീർത്തിയും പരത്തിൽ ശ്രേയസ്സുമുണ്ടാകും. അല്ലെങ്കിലോ ലോകനിന്ദയ്ക്കും നരകപ്രാപ്തിക്കും ഹേതുവാകും. അതിനാൽ സ്വപുത്രന്മാരിലും പാണ്ഡവന്മാരിലും ഭേദം കാട്ടാതിരുന്നാലും.

ഈ ലോകത്തിൽ കാണുന്ന ബന്ധങ്ങളൊന്നും ശാശ്വതമല്ല. ആർക്കും ആരോടും നിത്യസംബന്ധമില്ല. സ്വന്തമെന്നു കരുതുന്ന ദേഹവുംകൂടി വിട്ടുപോകും. ആ നിലയ്ക്കു് ദേഹസംബന്ധികളായ ഭാര്യാപുത്രധനാദികളുടെ കാര്യം പറയേണമോ? മനുഷ്യൻ ഏകനായി ജനിക്കുന്നു, ഏകനായി മരിക്കുന്നു. ജീവിച്ചിരിക്കുമ്പോഴും ഏകനായിത്തന്നെയാണു് സുഖദുഃഖങ്ങളനുഭവിക്കുന്നതും. മൂഢൻ ഇതൊന്നുമോർക്കാതെ തന്റേതല്ലാത്ത കുടുംബത്തിനുവേണ്ടി അധർമ്മം ചെയ്തു് ധനം സമ്പാദിക്കുന്നു. ഭാര്യാപുത്രാദികൾ അതിനെ അപഹരിക്കുന്നു. അവർ ബന്ധുവേഷം കെട്ടിയ ശത്രുക്കളാണു്. അതറിയാതെ മൂർഖൻ എന്റെ ദേഹം, എന്റെ ഭാര്യ, എന്റെ പുത്രന്മാർ എന്നു് മമതവച്ചു് അവരെ പോററാൻ ഏതധർമ്മവും ചെയ്യാൻ മടിക്കുന്നില്ല. ഒടുവിൽ മരണസമയത്തുകിടന്നു പിടയുമ്പോൾ ഭാര്യാപുത്രാദികളാരും സഹായത്തിനു വരുന്നില്ല, ദേഹം വിട്ടുപോകുന്ന ജീവനെ എല്ലാവരുമുപേക്ഷിക്കുന്നു. തന്റേതെന്നാശിച്ചിരുന്നതെല്ലാം പോയി. താൻ ഒററയ്ക്കായി ശേഷിക്കുന്നു. പുരുഷാർത്ഥങ്ങളൊന്നും സമ്പാദിച്ചില്ല. പാപം മാത്രംചെയ്യാണല്ലോ ജീവിച്ചതു്. ആഗ്രഹിച്ചതൊന്നും സാധിച്ചില്ല. ചുരുക്കത്തിൽ ഇഹലോകവും പരലോകവും നഷ്ടമായി. തന്റെ ദുഷ്കർമ്മഫലം താൻ തന്നെ അനുഭവിക്കണം, അതിനായി പാപഭാണ്ഡവും ചുമന്നുകൊണ്ടു് ഘോരനരകത്തിലേക്കു പോകുന്നു. ഇവയെപ്പററി കാലേകൂട്ടി ചിന്തിച്ചു് മനസ്സിന്റെ രാഗാദിവൃത്തികളെ അടക്കുന്നവനാണു് ബുദ്ധിമാൻ. അങ്ങു് ഇതെല്ലാമറിയുന്നവൻ തന്നെ. എങ്കിലും സ്നേഹംകൊണ്ടു പറഞ്ഞതാണു്.''

ധൃതരാഷ്ട്രർ എല്ലാം ശ്രദ്ധിച്ചു കേട്ടശേഷം പറഞ്ഞു;— 'ദാനികളിൽ വച്ചു് ഉത്തമനായ അങ്ങയുടെ സദുപദേശമാകുന്ന ഈ ദാനവും അനശ്വരമാകുന്നു. അമൃതപാനമെന്നപോലെ കേട്ടിട്ടും കേട്ടിട്ടും തൃപ്തിവരുന്നില്ല. പക്ഷെ അതെന്റെ മനസ്സിൽ തങ്ങിനിൽക്കുന്നില്ലല്ലോ. മിന്നലെന്നപോലെ ക്ഷണത്തിൽ കാണാതെയാകുന്നു. കാരണം, പുത്രാനുരാഗത്താൽ മനസ്സു് വിഷമവും ചഞ്ചലവുമായിരിക്കുന്നു. ഇതിനൊരു കാരണമേ തോന്നുന്നുള്ളു. ഭൂഭാരനാശത്തിനായി യദുകുലത്തിൽ അവത

digitized by www.sreyas.in

രിച്ചിരിക്കുന്ന ശ്രീകൃഷ്ണഭഗവാന്റെ ഇച്ഛ അങ്ങനെയായിരിക്കാം. അതിനെ അന്യഥാ ആക്കുവാനാക്ക് കഴിയും? തന്റെ മായയാൽ ലോകത്തെയെല്ലാം പമ്പരം കറക്കുന്ന ക്രീഡാമാനുഷനായ ആ പരമേശ്വരനെ ഞാൻ നമസ്കരിക്കുന്നു. അവിടുന്നു തന്നെ എന്റെ ബുദ്ധിയെ നേരെയാക്കിത്തരണം, എന്നേ പറയാനുള്ളൂ.' അതുകേട്ട അക്രൂരൻ, ഇയാളെ ഗുണദോഷിച്ചിട്ട് ഒരു ഫലവുമില്ലെന്നു മനസ്സിലാക്കി മഥുരയിൽ മടങ്ങിയെത്തി താൻ കണ്ടും കേട്ടും അറിഞ്ഞതെല്ലാം ഭഗവാനോടുണർത്തിച്ചു.

ശ്രീമദ്ഭാഗവതം ദശമസ്കന്ധം

പൂർവ്വാർദ്ധം സമാപ്തം.



digitized by www.sreyas.in

# ദശമസ്കന്ധം

## [ ഉത്തരാർദ്ധം ]

## അദ്ധ്യായം 50

ഏതദർത്ഥോ ഽവതാരോ ഽയം ഭൂഭാരഹരണായ മേ
സംരക്ഷണായ സാധൂനാം കൃതോ ഽന്യേഷാം വധായ ച 9

[എന്റെ ഈ അവതാരം ഭൂമിയുടെ ഭാരഹരണത്തിനും, സജ്ജനങ്ങളുടെ സംരക്ഷണത്തിനും ദുർജ്ജനങ്ങളുടെ വധത്തിനും വേണ്ടിയാകുന്നു.]

### ജരാസന്ധനുമായുള്ള യുദ്ധവും ദ്വാരകാപ്രവേശവും

ശ്രീശുകൻ പറഞ്ഞു:— കംസന്റെ ഭാര്യമാരായ അസ്തിയും പ്രാപ്തിയും പിതാവായ ജരാസന്ധനോട് കംസനെ കൃഷ്ണൻ വധിച്ച വൃത്താന്തം ദുഃഖത്തോടുകൂടി പറഞ്ഞു കരഞ്ഞു. ജരാസന്ധന് അടക്കാൻ കഴിയാത്ത ക്രോധവും ദുഃഖവുമുണ്ടായി. യാദവവംശത്തെ ഭൂമിയിൽ നിന്നും തുടച്ചുനീക്കിയിട്ടേ ഇനി അടങ്ങൂ എന്നു ദൃഢനിശ്ചയം ചെയ്തു. 23 അക്ഷൌഹിണീസൈന്യത്തോടുകൂടി പോയി മഥുരയെ നാലു ഭാഗത്തു നിന്നും വളഞ്ഞു. യാദവന്മാർ ഭയപരവശരായി ശ്രീകൃഷ്ണനെ ശരണം പ്രാപിച്ചു. കാരണമാനുഷനായ ശ്രീഹരി അവരെ ആശ്വസിപ്പിച്ചിട്ട്, 'ഭൂമിക്കു ഭാരമായിത്തീർന്ന മാഗധസൈന്യത്തേയും സാമന്തരാജാക്കന്മാരേയും വധിക്കണം. മാഗധനെ മാത്രം നിഗ്രഹിക്കണ്ട. അവൻ വീണ്ടും വീണ്ടും സൈന്യശേഖരം ചെയ്തു വരും. അങ്ങനെ സകല ദുഷ്ടരാജാക്കന്മാരേയും സൈന്യങ്ങളേയും ഉന്മൂലനാശം ചെയ്യാ'മെന്നു സങ്കല്പിച്ചു. അപ്പോൾ ആകാശത്തുനിന്നും ദിവ്യമായ രണ്ടു തേരുകൾ സൂതന്മാരോടും സർവ്വോപകരണങ്ങളോടുംകൂടി സമീപത്തിൽ വന്നു. കൃഷ്ണനും രാമനും ഓരോ തേരിൽ കയറി ചുരുങ്ങിയ സൈന്യത്തോടുകൂടി ജരാസന്ധനോടു യുദ്ധം ചെയ്തു അവനെയൊഴിച്ചുള്ളവരെയെല്ലാം വധിച്ചൊടുക്കി. ബലഭദ്രൻ ജരാസന്ധനെ വധിക്കാൻ ഭാവിച്ചപ്പോൾ ഭഗവാൻ സ്വാഭിപ്രായമറിയിച്ച് മോചിപ്പിച്ചു. ജരാസന്ധൻ ലജ്ജാഭാരത്താൽ സ്വരാജ്യത്തേക്കു മടങ്ങിപ്പോകാതെ വനത്തിലെങ്ങാനും തപസ്സു ചെയ്തു കാലം കഴിക്കാമെന്നു നിശ്ചയിച്ചു. പിന്നീട്

digitized by www.sreyas.in

ശിശുപാലാദികരം സമാധാനിപ്പിച്ചപ്പോരം മൌഢ്യത്തോടുകൂടി തന്റെ നാട്ടിലേക്ക മടങ്ങിപ്പോയി, വീണ്ടും യുദ്ധത്തിനൊരുങ്ങി. ഇപ്രകാരം പതിനേഴ പ്രാവശ്യം 23 അക്ഷൌഹിണി സൈന്യങ്ങളെ വീതം ശേഖരിച്ചു കൊണ്ടുവന്നു ശ്രീകൃഷ്ണനോട് യുദ്ധം ചെയ്തു. ഓരോ പ്രാവശ്യവും ഭഗവാൻ ജരാസന്ധനൊഴിച്ചുള്ളവരെയെല്ലാം നിഗ്രഹിച്ചിട്ട് അവനെ മാത്രം വിട്ടയച്ചു. ഭൂമിക്ക ഭാരമായി ഭവിച്ച ദുഷ്ടന്മാരുടെ ഒരു വലിയ വിഭാഗം നാമാവശേഷമായി.

ജരാസന്ധൻ 18—ാമത്തെ തവണയും യുദ്ധം ചെയ്യാനൊരുക്കംകൂട്ടിത്തുടങ്ങി. അതേസമയം കാലയവനനെന്ന അജയ്യനായ ഭയങ്കരന്റെ നാശത്തെ സങ്കല്പിച്ചുകൊണ്ട് ശ്രീനാരദർ അവനെ ഭഗവാനോട് യുദ്ധത്തിനു പ്രേരിപ്പിച്ചയച്ചു. അവൻ സൈന്യസമേതം മഥുരയെ നോക്കി വന്നു. രണ്ടുശത്രുക്കളെ ഒരേസമയം നേരിടേണ്ടതായി ശ്രീഭഗവാൻ കണ്ടു. അങ്ങിനെ വരുമ്പോരം സ്വജനങ്ങളുടെ നില അപകടത്തിലാകാൻ വഴിയുണ്ട്. അവരെ സുരക്ഷിതമായ ഒരു സ്ഥലത്തിരുത്തണമെന്നു പ്രഭു സങ്കൽപിച്ചു. പണ്ട് ആനർത്തരാജാവായ രേവതന്റേതായിരുന്നതും സമുദ്രത്തിൽ താഴ്ന്നുപോയതുമായ കുശസ്ഥലിയെന്ന ദ്വീപിനെ തന്റെ സങ്കൽപമാത്രത്താൽ സമുദ്രത്തിൽ നിന്നുമുയർത്തി. അതിനെ വിശ്വകർമ്മാവിനെക്കൊണ്ട് അത്ഭുതനഗരമാക്കിച്ചെയ്തു. വിശാലങ്ങളായ രാജമാർഗ്ഗങ്ങരം, രണ്ടുവരിയിലും വിശേഷപ്പെട്ട സ്വർണ്ണഗൃഹങ്ങരം, ഉദ്യാനങ്ങരം, ഉപവനങ്ങരം, ആനപ്പന്തി, കുതിരപ്പന്തി, ദേവാലയങ്ങരം, മുതലായവയാൽ ആ നഗരം അളകാപുരിയേയുമതിശയിച്ചു.

അഖിലേശ്വരന്റെ ഭൂലോകനഗരമായ ദ്വാരകയെ വിശ്വകർമ്മാവു് ക്ഷണനേരം കൊണ്ട് പണിതീർത്തപ്പോരം ശ്രീഭഗവാൻ ലോകപാലാദികരംക്ക മുമ്പു കൊടുത്തിരുന്ന ഐശ്വര്യങ്ങളെയെല്ലാം അവരവർ ഭഗവാനു സമർപ്പിച്ചു. ദേവേന്ദ്രൻ സുധർമ്മയെന്ന സഭാമണ്ഡപവും പാരിജാതവൃക്ഷവും കാഴ്ച വെച്ചു. വരുണൻ വിശേഷപ്പെട്ട കുതിരകളേയും കുബേരൻ അഷ്ടനിധികളേയും മററുലോകപാലന്മാർ അവരുടെ ഐശ്വര്യങ്ങളേയും സമർപ്പിച്ചു. അനന്തരം ശ്രീകൃഷ്ണൻ സകല യദുക്കളേയും തന്റെ യോഗപ്രഭാവത്താൽ അരക്ഷണം കൊണ്ട് മഥുരയിൽ നിന്നും ദ്വാരകയിലേക്ക മാററി സുഖമായി വസിപ്പിച്ചു. അവരുടെ സംരക്ഷണത്തിനുള്ള ചുമതല ബലരാമനെ ഏൽപ്പിച്ചിട്ട് മഥുരയിൽ മടങ്ങി വന്ന് യവനൻ കാൺകെ പത്മമാല ധരിച്ചു നിരായുധനായി നഗരത്തിൽ നിന്നുമിറങ്ങി നടന്നു.



digitized by www.sreyas.in

# അദ്ധ്യായം 51

न कामयेऽन्यं तव पादसेवना-

ദകിഞ്ചനപ്രാർത്ഥ്യതമാത് വരം വിഭോ!
ആരാദ്ധ്യ കസ്ത്വാം ഹ്യപവർഗ്ഗദം ഹരേ!
വൃണീത ആര്യ്യോ വരമാത്മബന്ധനം 56

[ഹേ ഭഗവൻ! വിഷയാശ നശിച്ചവരായ അകിഞ്ചനന്മാരാൽ ഏററവും പ്രാർത്ഥിക്കപ്പെടുവാൻ യോഗ്യമായ നിന്തിരുവടിയുടെ പാദസേവയൊഴിച്ച് അന്യമായ ഒരു വരത്തേയും ഞാനാഗ്രഹിക്കുന്നില്ല. ഹേ, ഹരേ, വിവേകിയായ ഏതൊരുവൻ മോക്ഷപ്രദനായ നിന്തിരുവടിയെ ആരാധിച്ചിട്ട്, ആത്മാവിനെ ബന്ധിക്കുന്നതായ വരത്തെ വരിക്കും?]

## മുചുകുന്ദാനുഗ്രഹം

ശ്രീശുകൻ പറഞ്ഞു:— ശ്രീഭഗവാൻ തനിച്ച് നടന്നുപോകുന്നത് കാലയവനൻ കണ്ടു. അവൻ ഭഗവാനെ കണ്ടിട്ടില്ല. എന്നാൽ ശ്രീനാരദർ ചില അടയാളങ്ങളെല്ലാം പറഞ്ഞുകൊടുത്തിട്ടുണ്ട്. ഉദിച്ചുയരുന്ന ചന്ദ്രനെപ്പോലെ നയനാനന്ദകരൻ, അരയിൽ പീതാംബരം, തിരുമാറിൽ ശ്രീവത്സം, കഴുത്തിൽ കൌസ്തുഭരത്നം, തടിച്ചുരുണ്ടുനീണ്ട നാലു ബാഹുക്കൾ, വിടൎന്ന ചെന്താമരപ്പൂപോലെയുള്ള നയനങ്ങൾ, സുസ്മിതസുന്ദരമായ മുഖാരവിന്ദം, ശ്രീമത്തായ കവിൾത്തടങ്ങൾ, അവയിൽ പ്രകാശിക്കുന്ന മകരകുണ്ഡലങ്ങൾ ഇത്യാദി ലക്ഷണങ്ങളെക്കൊണ്ടു് ശ്യാമസുന്ദരനെ തിരിച്ചറിഞ്ഞു. 'ഇവൻ വാസുദേവൻ തന്നെ, നിശ്ചയം. ആയുധമില്ലാതെ കാൽനടയായി പോകുന്ന ഇവനോട് അതുപോലെ നിരായുധനായി ചെന്നു ഞാൻ യുദ്ധം ചെയ്യും' എന്നു നിശ്ചയിച്ച്, യോഗികൾക്കുപോലും ദുഷ്പ്രാപ്യനായ ഭഗവാനെ പിടിക്കാൻ പിന്നാലെ ഓടി. 'യദുകുലത്തിൽ ജനിച്ച നീ ഭീരുവിനെപ്പോലെ ഓടുന്നല്ലോ' എന്നെല്ലാം ശകാരിക്കുകയും ചെയ്തു. തൊട്ടു, തൊട്ടില്ല എന്ന മട്ടിൽ പിൻതുടരുന്ന യവനനു പിടികൊടുക്കാതെ ഭഗവാൻ നടന്നുചെന്നു് ഒരു പർവ്വതഗുഹയിൽ പ്രവേശിച്ച് ഒരുഭാഗത്തു് മാറിനിന്നു. പുറകേ പ്രവേശിച്ച യവനൻ കണ്ടതു് സുഖനിദ്രയിൽകിടന്ന ഒരു പുരുഷനെയായിരുന്നു. അതാരെന്നു സൂക്ഷിച്ചു നോക്കാതെ, ശ്രീകൃഷ്ണൻ ഉറക്കം നടിച്ചു കിടക്കുകയാണെന്നു ധരിച്ച് യവനൻ, "അതു കൊള്ളാം! എന്നെ ഇത്രയും ദൂരം നടത്തി കൊണ്ടുവന്നിട്ട് സുഖമായി കണ്ണുമടച്ച്കിടക്കുകയാണല്ലേ' എന്നുപറഞ്ഞു് കാൽകൊണ്ടു്ബലമായി ചവുട്ടി. വളരെക്കാലമായി ഉറങ്ങിക്കിടന്നിരുന്ന ആ മനുഷ്യൻ സാവധാനം കണ്ണുതുറന്നെഴുനേററ് ചുററും നോക്കിയപ്പോൾ യവനനെ കണ്ടു. തന്റെ സുഖനിദ്രക്കു ഭംഗം വരുത്തിയവനെ ജ്വലിച്ച കോപത്തോടുകൂടി നോക്കി. തൽക്ഷണം യവനന്റെ ദേഹത്തിൽ അഗ്നി ജ്വലിച്ച് അവനെ ഭസ്മമാക്കി.

digitized by www.sreyas.in

ഗുഹയിൽ ഉറങ്ങി കിടന്നിരുന്നതു് മാന്ധാതൃപുത്രനായ മുചുകുന്ദചക്രവത്തിയെന്ന മഹാത്മാവായിരുന്നു. അദ്ദേഹം പണ്ടു് ഇന്ദ്രന്റെ പ്രാർത്ഥനയനുസരിച്ചു് ദേവന്മാരെ അസുരഭയത്തിൽനിന്നും സംരക്ഷിച്ചുകൊണ്ടു് വളരെക്കാലം സ്വർഗ്ഗത്തിൽ വസിച്ചു. ആ കാലമെല്ലാം അദ്ദേഹത്തിനു നിദ്രയുണ്ടായില്ല. ദേവന്മാൎക്കു് ശ്രീ സുബ്രഹ്മണ്യനെ സേനാപതിയായി ലഭിച്ചപ്പോൾ ഇന്ദ്രൻ മുചുകുന്ദനോടു് "രാജൻ! ഞങ്ങളെ രക്ഷിക്കുന്ന ക്ലേശത്തിൽനിന്നും ഇനി വിരമിച്ചാലും. ശത്രുഭയലേശംകൂടാതെ ഭൂമണ്ഡലം ഭരിച്ചുകൊണ്ടു് സുഖമായിരുന്ന ഭവാൻ, സകല വിഷയസുഖങ്ങളുമുപേക്ഷിച്ചു് ഞങ്ങളെ ഇത്രയും കാലം സംരക്ഷിച്ചു. അങ്ങയുടെ സമകാലീനരായി ഭൂമിയിലുണ്ടായിരുന്ന സ്വജനങ്ങളും പ്രജകളുമെല്ലാം മരിച്ചിട്ടു കാലം വളരെ കഴിഞ്ഞു. കാലസ്വരൂപനായ ഭഗവാൻ പ്രാണികളെയെല്ലാം ജനിപ്പിച്ചും മരിപ്പിച്ചും ക്രീഡിക്കുന്നു. അതിൽ വ്യസനിച്ചിട്ടു കാൎയ്യമില്ല. അങ്ങേയ്ക്കു മംഗളം ഭവിക്കട്ടെ. ഞങ്ങളോടു് അഭീഷ്ടവരം വരിച്ചാലും. കൈവല്ല്യം മാത്രം ചോദിക്കരുതു്. അതു തരുവാൻ ശക്തൻ ശ്രീനാരായണൻ മാത്രമാണു്" എന്നു പറഞ്ഞു. അതുകേട്ടു മുചുകുന്ദൻ തനിക്കു സുഖനിദ്രയാണാവശ്യമെന്നും അതിനു ഭംഗം വരുത്തുന്നവനാരായാലും അവൻ തൽക്ഷണം ഭസ്മമാകണമെന്നും വരം വരിച്ചു. അപ്രകാരം ദേവന്മാർ വരം കൊടുത്തു. മുചുകുന്ദൻ ഭൂമിയിൽ തിരിച്ചു വന്നു് ആ ഗുഹയിൽ കിടന്നുറങ്ങുകയും ചെയ്തു.

യവനൻ ഭസ്മമായികഴിഞ്ഞപ്പോൾ ഭക്തവത്സലൻ മുചുകുന്ദനു് ദർശനം കൊടുത്തു. ഘനശ്യാമനും പീതാംബരധാരിയും, ശ്രീവത്സകൗസ്തുഭാദികളാൽ വിരാജിതനും ചതുർഭുജനും വൈജയന്തിമാലാധരനും മകരകുണ്ഡലങ്ങൾ പ്രകാശിക്കുന്ന കവിൾത്തടങ്ങളോടുകൂടിയവനും പ്രസന്നവദനനും ജഗന്മോഹനനും അനുരാഗസ്മിതേക്ഷണനും യുവാവും സിംഹവിക്രമനുമായ ഭഗവാനെ ദർശിച്ച മഹാധീമാനായ മുചുകുന്ദൻ, ആ തേജോമൂൎത്തി ആരായിരിക്കുമെന്നു ശങ്കിച്ചു് വിനയപൂർവ്വം ചോദിച്ചു: "നിന്തിരുവടി ആരാണാവോ? ദുർദ്ധർഷരായ തേജസ്വികൾക്കും തേജസ്സായ അവിടുന്നു് സൂൎയ്യനോ, സോമനോ, ഇന്ദ്രനോ, മററു ലോകപാലന്മാരോ ആവാൻ തരമില്ല. നിന്തിരുവടി ത്രിമൂൎത്തികൾക്കും ദേവനായ പുരുഷോത്തമൻ തന്നെയെന്നു് ഞാനൂഹിക്കുന്നു. അവിടുത്തേക്കു വിരോധമില്ലെങ്കിൽ അവിടുത്തെ സംബന്ധിച്ച പരമാർത്ഥം അരുളിചെയ്യേണമേ. ഞാൻ ഇക്ഷ്വാകു വംശജനായ മാന്ധാതാവിന്റെ പുത്രനായ മുചുകുന്ദനാകുന്നു. വളരെക്കാലം ഉറക്കമൊഴിച്ചു പരിക്ഷീണനായിരുന്ന ഞാൻ ഇവിടെ കുറെക്കാലം ഉറങ്ങിക്കിടന്നു. ആരോ എന്നെ ഇപ്പോഴുണർത്തി. അവന്റെ പാപം തന്നെ അവനെ ഭസ്മമാക്കി. അനന്തരം നിന്തിരുവടി നേത്രഗോചരനായി."

ശ്രീഭഗവാൻ സുസ്മേരവദനനായരുളിചെയ്തു: "എന്റെ ജന്മങ്ങളും കൎമ്മങ്ങളും നാമങ്ങളും ആയിരമായിരമുണ്ടു്. അവ എത്രയെന്നു് നിൎണ്ണയിച്ചു പറയുവാൻ സാധ്യമല്ല. അതിനാൽ തൽക്കാല ജന്മകൎമ്മനാമങ്ങളെ പറയാം. ഭൂഭാരം തീൎത്തു്

digitized by www.sreyas.in

ധമ്മം രക്ഷിക്കണമെന്നു് ബ്രഹ്മാവു പ്രാർത്ഥിച്ചതനുസരിച്ചു് ഞാൻ യദുവംശത്തിൽ വാസുദേവനായി അവതരിച്ചിരിക്കുകയാണു്. കാലനേമിയായിരുന്ന കംസൻ തുടങ്ങി നിരവധി ദുഷ്ടന്മാരെ വധിച്ചുകഴിഞ്ഞു. യവനനെന്ന ഈ ലോകോപദ്രവി യദുക്കളാൽ അവദ്ധ്യനാണെന്നു ശ്രീശിവന്റെ വരമുള്ളതിനാൽ അവനെ അങ്ങയുടെ തീക്ഷ്ണദൃഷ്ടിയാൽ നശിപ്പിക്കുകയാണുണ്ടായതു്. ഭക്തവത്സലനായ എന്റെ ദർശനത്തിനായി അങ്ങു പൂർവ്വജന്മത്തിൽ വളരെ പ്രാർത്ഥിച്ചതിന്റെ ഫലമായി അങ്ങയെ അനുഗ്രഹിക്കാൻവേണ്ടിയാണു് ഇപ്പോൾ ഇവിടെ ഉപാഗതനായതു്. എന്നെ ശരണം പ്രാപിച്ചവൻ പിന്നെ ഒരിക്കലും ദുഃഖിക്കരുതു്. അതിനാൽ വേണ്ട വരങ്ങളെല്ലാം ചോദിച്ചുകൊള്ളുക.''

അതുകേട്ടപ്പോൾ, 28—ാം യുഗത്തിൽ ശ്രീനാരായണൻ അവതരിക്കുമെന്ന ഗർഗ്ഗമഹർഷിയുടെ പ്രവചനം മുചുകുന്ദൻ സ്മരിച്ചു. തന്റെ മുമ്പിൽ എഴുന്നെള്ളി നിൽക്കുന്നതു് ശ്രീനാരായണൻ തന്നെയെന്നറിഞ്ഞു ദണ്ഡനമസ്കാരം ചെയ്തുണർത്തിച്ചു:—''ഹേ സർവ്വേശ്വര! നിന്തിരുവടി സ്വയം കനിഞ്ഞു് എനിക്കു ദർശനം തന്നുവല്ലോ! ജനങ്ങൾ അവിടുത്തെ മഹാമായയാൽ മോഹിതരായിട്ടു്, ദുഃഖപ്രദങ്ങളായ ഗൃഹപുത്രാദികളിൽ സുഖം കിട്ടുമെന്നു മോഹിച്ചു് അത്യാസക്തരായിത്തീരുന്നു. ദുഃഖസംബന്ധലേശമില്ലാത്ത സുഖമാണല്ലോ അവിടുത്തെ സ്വരൂപം. ആ നിന്തിരുവടിയെ ജനങ്ങൾ ആശ്രയിക്കുന്നില്ല, കഷ്ടം! കാമസുഖം പശുപക്ഷ്യാദി കൃമികീടാദികൾക്കും സർവ്വസുലഭമാണല്ലോ. സുദുർല്ലഭമായ മനുഷ്യദേഹം ലഭിച്ചിട്ടും മൂഢൻ അവിടുത്തെ പാദാരവിന്ദത്തെ ഭജിക്കാതെ വിഷയങ്ങളെ മാത്രം സേവിച്ചു നാശത്തിൽ നിന്നു നാശത്തിലേക്കു പതിക്കുന്നു. സ്വാമിൻ! ഞാനും അതിൽനിന്നു ഒട്ടും വ്യത്യസ്തനല്ല. രാജൈശ്വര്യമത്തനായി, ദേഹാഭിമാനിയായി, ഭാര്യ പുത്രൻ ധനം ഭൂമി ഇത്യാദികളെക്കുറിച്ചു മാത്രം അവസാനമില്ലാതെ ചിന്തിച്ചു് ആയുഷ്കാലമെല്ലാം കളഞ്ഞുകുളിച്ചു. രാജാവാണെന്നു ഗർവിച്ചു് ഭൂമിയെ വെട്ടിപ്പിടിക്കാൻ പരിശ്രമിച്ചു കാലം കളഞ്ഞതല്ലാതെ നിന്തിരുവടിയെ സ്മരിച്ചതേയില്ല. വിഷയമദലഹരി പിടിച്ചവൻ 'ഇതിങ്ങിനെ ചെയ്യണം, അതങ്ങിനെ ചെയ്യണം' എന്നിപ്രകാരം മനക്കോട്ടകെട്ടി ഉള്ളകാലമെല്ലാം വ്യർത്ഥമാക്കുന്നു. തന്മൂലം വിഷയാശ വർദ്ധിക്കുന്നതല്ലാതെ കുറയുകയില്ല. നിന്തിരുവടിയിൽ മനസ്സിരുത്തുകയുമില്ല. അങ്ങനെയിരിക്കെ ആ വിഷയലമ്പടനെ നിന്തിരുവടി അന്തകരൂപത്തിൽ വന്നു വിഴുങ്ങുന്നു.

ഒരു കാലത്തു് രാജാവെന്നഭിമാനിച്ചു് ആഡംബരങ്ങളോടെ കൊണ്ടുനടന്ന ശരീരം, കാലം വരുമ്പോൾ ജഡമായി പതിക്കുന്നു. അതു് പിന്നീടു് അഗ്നിയിൽ ദഹിക്കപ്പെട്ടു് ഭസ്മമായി പരിണമിക്കുന്നു. കുഴിച്ചിട്ടാൽ മണ്ണായിത്തീരുന്നു. അല്ലെങ്കിൽ നായും നരിയും ഭക്ഷിച്ചു് അവയുടെ മലമായി ഭവിക്കുന്നു. അതങ്ങനെതന്നെ കിടന്നാൽ ചീഞ്ഞളിഞ്ഞു് പുഴുക്കളായി പരിണമിക്കുന്നു. ഇത്ര നിസ്സാരമായ ദേഹത്തിൽ രാജാവെന്നും മററും അഹങ്കരിച്ചു്ഞെളിയുന്നതു് മൂർഖതയല്ലാതെയെന്താണു്? പത്തു ദിക്കുകളേയും ജയിച്ചു്, ഇനി ആരേയും ജയിക്കാൻ ശേഷിക്കാതെ, സിംഹാസനത്തിലുപവിഷ്ടനായി സാമന്തരാജാക്കന്മാരാൽ സ്തുതിക്കപ്പെടുന്ന ചക്രവർത്തി,

digitized by www.sreyas.in

അന്ത:പുരത്തിൽ കടന്നാൽ സ്ത്രീസുഖത്തിൽ ഭ്രമിച്ച് തന്നെ മറന്ന് അവരുടെ കളിക്കരങ്ങായി അധ:പതിക്കുന്നു. അഹോ! സർവ്വനിയന്താവായ അവിടുത്തെ മായാശക്തി!

ഒരു കൂട്ടരുടെ അവസ്ഥ ഇതിലും പരിതാപകരമാണ്. അവർ ഈ ജന്മത്തിൽ കൈവന്ന ഭോഗങ്ങളെപ്പോലും അനുഭവിക്കുന്നില്ല. അവർ മരണാനന്തരം ഇന്ദ്രനായിത്തീരണം, അല്ലെങ്കിൽ അടുത്ത ജന്മം ചക്രവത്തിയാകണം എന്നെല്ലാമാഗ്രഹിച്ച് കഠിനവ്രതദാന ഹോമജപാദികളേയും കമ്മതപസ്സുകളേയും ചെയ്യുന്നു. അവക്ക് ഇഹലോകസുഖമോ പരലോകസുഖമോ ലഭിക്കുന്നില്ല. ക്ലേശം മാത്രം ഫലം!

ഇപ്രകാരം ദുഃഖസംസാരത്തിൽ കിടന്നു നട്ടംതിരിയുന്ന ജനങ്ങൾക്ക് ഏതോ അദൃഷ്ടവശാൽ അവിടുത്തെ കൃപ ലഭിക്കുന്നു. തൽഫലമായി തൃപ്പാദദാസന്മാരായ മഹാത്മാക്കളുടെ സംസർഗ്ഗമുണ്ടാകുന്നു. അവരുടെ ശ്രീമുഖങ്ങളിൽനിന്നും ഭക്തിപ്രവർദ്ധകങ്ങളായ സദുപദേശങ്ങൾ കേൾക്കാൻ സംഗതി വരുന്നു. ഹൃദയം ആർദ്രമാകുന്നു. അതേവരെ വലുതെന്നു ഭ്രമിച്ചിരുന്ന ക്ഷുദ്രസുഖങ്ങളിൽ വെറുപ്പുണ്ടാകുന്നു. വിഷയവിരക്തി ദൃഢമാകുമ്പോൾ നിന്തിരുവടിയിൽ ശുദ്ധഭക്തിയുണ്ടാകുന്നു. ആ ഭക്തി ക്രമത്തിൽ അഭിവൃദ്ധി പ്രാപിച്ച് അവനെ അവിടുത്തെ പാദമൂലത്തിലെത്തിക്കുന്നു.

സർവ്വേശ്വര! എന്നെ നിന്തിരുവടി മുമ്പേതന്നെ അനുഗ്രഹിച്ചു കഴിഞ്ഞിരിക്കുന്നു. എങ്ങനെയെന്നാൽ ദുഷിച്ച രാജഭോഗങ്ങളെല്ലാം ഞാനറിയാതെതന്നെ എന്നെ വിട്ടുപോയി. യാതൊരു ദുഷിച്ച ബന്ധങ്ങളിൽ നിന്നു വിട്ടുകിട്ടാൻ വിവേകികളായ അഖണ്ഡമണ്ഡലാധിപതിമാർ കാട്ടിൽപോയി കഠിനതപസ്സാചരിക്കുന്നുവോ, ആ മോചനം എനിക്കു യദൃച്ഛയാ കിട്ടിയല്ലോ. അഹോ, അനുഗ്രഹവിശേഷം!

ഹേ വിഭോ! നിന്തിരുവടി വരങ്ങൾ വരിച്ചുകൊള്ളുവാൻ കല്പിച്ചുവല്ലോ. എനിക്കൊരു പ്രാർത്ഥനയേയുള്ളു. യാതൊരു ഫലകാംക്ഷയും കൂടാതെ നിന്തിരുവടിയുടെ ശ്രീപാദകമലങ്ങളെ സേവിക്കമാറാകണം. ആത്മാവിനു ബന്ധമുണ്ടാക്കുന്ന വിഷയങ്ങളിൽ അശേഷം മോഹം തോന്നരുത്. ആശ്രിതക്കു പരമപദത്തെ കൊടുക്കുന്ന നിന്തിരുവടിയെ സേവിക്കുന്ന ഏതൊരു വിവേകി ബന്ധകാരണങ്ങളായ ഭോഗങ്ങളെ വരിക്കും? ഒരിക്കലുമില്ല. അതിനാൽ ജഗദീശ! ത്രിഗുണസംബന്ധികളായ യാതൊരൈശ്വര്യങ്ങളും എനിക്കു വേണ്ട. നിരഞ്ജനനും നിർഗ്ഗുണനും പുരുഷോത്തമനുമായ നിന്തിരുവടിയെ ഞാൻ ശരണം പ്രാപിക്കുന്നു. 'ഇവിടെ ഇനിയും കുറേക്കാലം കൂടി ഭോഗങ്ങളെ അനുഭവിക്കുക. പിന്നീട് എന്നോടു ചേരാം' എന്നെല്ലാം എന്നെ മോഹിപ്പിക്കരുതെ. സുഖത്തിന്റെ മൂടുപടമിട്ട ദുഃഖത്തെ ഞാൻ എത്ര ജന്മങ്ങളായി അനുഭവിക്കുന്നു. ഇപ്പോൾ അവിടുത്തെ അപാരകൃപയാൽ സർവ്വാഭയസ്ഥാനമായ തൃപ്പാദങ്ങളെ ശരണം പ്രാപിക്കാൻ സംഗതിവന്നു. ഇനി അതിൽ നിന്നും തെററാതെ രക്ഷിക്കേണമേ!''

digitized by www.sreyas.in

മുചുകുന്ദന്റെ നിഷ്കപടമായ പ്രാർത്ഥന ഭഗവാനെ അത്യധികം സന്തോഷിപ്പിച്ചു. തന്തിരുവടി അരുളിചെയ്തു: ''സാർവഭൌമനായ മഹാരാജാവേ! അങ്ങയുടെ ബുദ്ധി രാഗാദിമലങ്ങൾ നശിച്ച് സത്യദർശനത്തിന്നു സമർത്ഥമായിക്കഴിഞ്ഞു. ഞാൻ വരങ്ങളെ കാട്ടി മോഹിപ്പിച്ചതിന്റെ ഉദ്ദേശം, ഭോഗാസക്തി ലേശവുമില്ലെങ്കിൽ മാത്രമെ എന്നിൽ ഭക്തി ദൃഢപ്പെടുകയുള്ളു എന്നുകാണിക്കാനാണ്. എന്റെ ഉത്തമഭക്തൻ യാതൊരുവിധ പ്രലോഭനങ്ങൾക്കും വഴിപ്പെടുകയില്ല. ഭക്തിയോടുകൂടാത്ത വിഷയവൈരാഗ്യം നിലനിൽക്കുന്നില്ല, വിഷയാശ വീണ്ടും തലപൊക്കുന്നതായിട്ടാണ് കാണപ്പെടുന്നതു്. അങ്ങേയ്ക്കു് ഇനി ഒരിക്കലും പതനമില്ല. എന്നെ സമാശ്രയിച്ചവനായി യഥേഷ്ടം സഞ്ചരിക്കുക. അങ്ങേയ്ക്കു് ഇനി ഉത്തമ ബ്രാഹ്മണനായി ഒരു ജന്മം കൂടിയുണ്ടു്. അതു കഴിഞ്ഞു് അങ്ങു് എന്റെ നിത്യാനന്ദപദം പ്രാപിക്കും''.

## അദ്ധ്യായം 52

ശ്രുത്വാ ഗുണാൻ ഭുവനസുന്ദര! ശൃണ്വതാം തേ
നിർവ്വിശ്യ കർണ്ണവിവരൈർ ഹരതോംഗതാപം
രൂപം ദൃശാം ദൃശിമതാമഖിലാർത്ഥലാഭം
ത്വയ്യച്യുതാവിശതി ചിത്തമപത്രപം മേ 37

[ഹേ ഭുവനസുന്ദര! കേൾക്കുന്നവരുടെ കർണ്ണദ്വാരങ്ങളിൽക്കൂടി പ്രവേശിച്ചിട്ടു് സർവ്വാംഗതാപത്തേയും ഹരിക്കുന്നതായ നിന്തിരുവടിയുടെ ഗുണങ്ങളേയും, കണ്ണുള്ളവരുടെ കണ്ണുകൾക്കു് സകലാർത്ഥലാഭത്തേയും നൽകുന്നതായ അങ്ങയുടെ രൂപലാവണ്യത്തെപ്പററിയും കേട്ടിട്ടു്, ഹേ, അച്യുത! എന്റെ ചിത്തം ലജ്ജയെ വെടിഞ്ഞു അങ്ങയിൽ പ്രവേശിക്കുന്നു.]

### രുഗ്മിണീസന്ദേശം

ശ്രീശുകൻ പറഞ്ഞു:— ഭഗവാന്റെ അനുഗ്രഹം ലഭിച്ച മുചുകുന്ദചക്രവർത്തി ഭക്തിപൂർവ്വം ഭഗവാനെ പ്രദക്ഷിണം ചെയ്തു നമസ്കരിച്ച് വിടവാങ്ങി പുറത്തിറങ്ങി നോക്കി. താൻ ഭൂലോകം കണ്ടിട്ടു് അനേകായിരം വത്സരങ്ങൾ കഴിഞ്ഞിരിക്കുന്നു. ഇപ്പോൾ മനുഷ്യരും മൃഗങ്ങളും വൃക്ഷലതാദികളും മുമ്പത്തേതിലും എത്രയോ ചെറുതായി കണ്ടിട്ടു് കലിയുഗം ആസന്നമായെന്നു മനസ്സിലാക്കി. അതിനാൽ കലിക്കു ബാധിക്കാൻ കഴിയാത്ത ബദര്യാശ്രമത്തിൽ ചെന്നു് ശീതോഷ്ണാദികളെല്ലാം സഹിച്ച് ശാന്തനായി തപസ്സുകൊണ്ടു് ഇഷ്ടദൈവമായ ശ്രീഹരിയെ ആരാധിച്ചു.

ശ്രീഭഗവാൻ മഥുരയിൽ തിരിച്ചുവന്നു് യവനസൈന്യത്തെ നിശ്ശേഷം നശിപ്പിച്ചിട്ടു് ശത്രുവിന്റെ ധനമെല്ലാം വഹിപ്പിച്ചുകൊണ്ടു് ദ്വാരകക്കു പുറപ്പെട്ടു

digitized by www.sreyas.in

അപ്പോഴേക്കും ജരാസന്ധൻ 18–ാമത്തെ പ്രാവശ്യവും യുദ്ധത്തിനെത്തി. ഇത്തവണ തന്തിരുവടി അവനു് ജയം നൽകി. അതിഗർവ്വിഷ്ഠനായ ആ ശത്രുവിനെ തന്റെ ഭക്തനായ ഭീമനെക്കൊണ്ടു് തക്കസമയത്തു് വധിപ്പിച്ചു കൊള്ളാമെന്നായിരുന്നു ഭഗവത്സങ്കല്പം. പ്രഭു ഭീരുവിനെപ്പോലെ ഭയം നടിച്ചു് ധനമെല്ലാമുപേക്ഷിച്ചു് ജ്യേഷ്ഠനോടുകൂടി ഓടിത്തുടങ്ങി. ജരാസന്ധൻ രാമകൃഷ്ണന്മാരെ പരിഹസിച്ചുകൊണ്ടു് പിന്നാലെ പാഞ്ഞു ചെന്നു. രാമകൃഷ്ണന്മാർ അതിശീഘ്രം പ്രവർഷണ പർവ്വതത്തിൽ കയറി മറഞ്ഞു. ജരാസന്ധനും പുറകെയെത്തി അവരെ തിരഞ്ഞു നോക്കി, കണ്ടില്ല. ഉടനെ പർവ്വതത്തിന്റെ നാലുഭാഗത്തും തീകൊളുത്തി ദഹിപ്പിച്ചിട്ടു് അവർ മരിച്ചു പോയിരിക്കുമെന്നു വിചാരിച്ചു് ജയഭേരിയോടുകൂടി സ്വരാജ്യത്തേക്കു മടങ്ങി. പക്ഷെ സർവ്വേശ്വരന്മാർ കുതിച്ചു ചാടി ആരും കാണാതെ ദ്വാരകയിലെത്തിക്കഴിഞ്ഞിരുന്നു.

ബലരാമൻ ആനർത്താധിപതിയായ രൈവതന്റെ പുത്രിയായ രേവതിയെ വിവാഹം ചെയ്ത കഥ നവമസ്കന്ധത്തിൽ പറഞ്ഞതോർക്കുമല്ലോ. ഭഗവാൻ ശ്രീഗോവിന്ദൻ ഭീഷ്മകപുത്രിയും ശ്രീദേവിയുടെ അവതാരവുമായ രുക്മിണിയെസ്വയംവരത്തിൽവച്ചു് അപഹരിച്ചു. പരീക്ഷിത്തു ചോദിച്ചു:– 'ഭഗവൻ! സുന്ദരീരത്നമായ രുക്മിണിയെ ശ്രീഭഗവാൻ രാക്ഷസവിധിപ്രകാരം വിവാഹം ചെയ്തുവെന്നു കേട്ടിട്ടുണ്ടു്. പ്രബലന്മാരായ മാഗധസാല്വാദികളെ ജയിച്ചു് കന്യകയെ സ്വാധീനപ്പെടുത്തിയ ആ കഥ വിസ്തരിച്ചരുളിച്ചെയ്യണേ. പുണ്യവർദ്ധകവും സുഖപ്രദവും ലോകപാവനവുമായ ശ്രീകൃഷ്ണകഥയെ നിന്തിരുവടിയുടെ ശ്രീമുഖത്തുനിന്നും കേൾക്കുന്തോറും നിത്യനൂതനമായിത്തന്നെ അനുഭവപ്പെടുന്നു. അതിനാൽ ഏതൊരു സാരജ്ഞനാണു് അതുകേട്ടു് മതിവരിക?'

ശ്രീശുകൻ പറഞ്ഞു:– വിദർഭരാജാവായിരുന്ന ഭീഷ്മകനു് രുക്മി തുടങ്ങിയ അഞ്ചുപുത്രന്മാരും ലക്ഷ്മ്യംശമായ രുക്മിണിയെന്ന പുത്രിയുമുണ്ടായി. രാജകൊട്ടാരത്തിൽ അടിക്കടി വന്നുകൊണ്ടിരുന്ന ശ്രീനാരദാദി മഹാത്മാക്കൾ ശ്രീകൃഷ്ണന്റെ രൂപസൌന്ദര്യം, അത്ഭുതപരാക്രമം, ഗുണസമ്പൂർണ്ണത, ഐശ്വര്യം എന്നിവകളെ നിരന്തരം കീർത്തിക്കുന്നതു കേട്ടുകേട്ടു് തനിക്കു സദൃശനായ പതി ശ്രീകൃഷ്ണൻ തന്നെയെന്നു രുഗ്മിണി കാലേക്കൂട്ടി നിശ്ചയിച്ചു കഴിഞ്ഞിരുന്നു. അതുപോലെ രുഗ്മിണിയുടെ അനുപമസൌന്ദര്യവും അതിശയസൌശീല്യവും തികഞ്ഞ ലക്ഷണങ്ങളും കേട്ടറിഞ്ഞു് ശ്രീകൃഷ്ണനും തനിക്കനുരൂപയായ അവളെ കല്യാണം കഴിക്കണമെന്നു നിശ്ചയിച്ചു. രുഗ്മിണിയുടെ മാതാപിതാക്കൾക്കും ബന്ധുക്കൾക്കും അവളെ ശ്രീകൃഷ്ണനു നൽകണമെന്നുതന്നെയായിരുന്നു ആഗ്രഹം. എന്നാൽ ജന്മനാ കൃഷ്ണദ്വേഷിയായിരുന്ന രുഗ്മി അവരുടെ അഭിപ്രായത്തിനു വിപരീതമായി സഹോദരിയെ ശിശുപാലനു കൊടുക്കണമെന്നു ശഠിച്ചു. അതിനെ എതിർക്കാനാരും ധൈര്യപ്പെട്ടില്ല. അതറിഞ്ഞ വൈദർഭി അതീവദുഃഖിതയായിത്തീർന്നു. തന്റെ അഭിലാഷമെന്തെന്നു ചോദിച്ചറിയാൻപോലും സന്മനസ്സില്ലാത്ത ജ്യേഷ്ഠന്റെ മർക്കടമുഷ്ടിതന്നെ നടക്കുമെന്നു ബോദ്ധ്യമായപ്പോൾ തന്റെ സങ്കടനിവൃത്തിക്കെന്തൊണു്

digitized by www.sreyas.in

മാർഗ്ഗമെന്നു് ദീർഘമായി ആലോചിച്ചു. ഒടുവിൽ ദീനപരായണനായ ശ്രീകൃഷ്ണനെത്തന്നെ ശരണം പ്രാപിക്കാമെന്നു നിശ്ചയിച്ചു് വിശ്വസ്തനായ ഒരു ബ്രാഹ്മണനെ സന്ദേശവും കൊടുത്തയച്ചു.

ബ്രാഹ്മണൻ ഉടനെ ദ്വാരകയിലേക്കുപോയി കൊട്ടാരത്തിൽ പ്രവേശിച്ചു് സ്വർണ്ണസിംഹാസനത്തിൽ എഴുന്നെള്ളിയിരിക്കുന്ന നീലമേഘശ്യാമളനെ ദർശിച്ചു. ബ്രഹ്മണ്യദേവനായ പ്രഭു ആഗതനെ സാദരം സ്വീകരിച്ചു് തന്റെ ആസനത്തിൽ ഉപവിഷ്ടനാക്കി വിധിപ്രകാരം പൂജിച്ചു. യാത്രാക്ഷീണം മാററിയശേഷം സുഖമായി ഭോജനം കഴിപ്പിച്ചിട്ടു് വിശിഷ്ടമായ ശയ്യയിൽ കിടത്തി വിശ്രമിപ്പിച്ചു. അനന്തരം ബ്രാഹ്മണപാദങ്ങളെ തൃക്കൈയ്യാൽ തലോടിക്കൊണ്ടു് സ്നേഹപൂർവ്വം കുശലം ചോദിച്ചു:— 'ബ്രാഹ്മണോത്തമ! അങ്ങയുടെ മനസ്സു് യദൃച്ഛയാ കൈവരുന്ന ധനാദികളാൽ സംതൃപ്തമായിരിക്കുന്നുവോ? സ്വധർമ്മങ്ങളെ സജ്ജനസമ്മതമായ വിധത്തിൽ അനുഷ്ഠിക്കുന്നുവോ? യദൃച്ഛയാ കിട്ടുന്നതുകൊണ്ടു് സന്തോഷിക്കുകയും സ്വധർമ്മത്തിൽനിന്നു തെററാതെ വർത്തിക്കുകയും ചെയ്യുന്നതുകൊണ്ടുതന്നെ ബ്രാഹ്മണന്റെ സകലാഭീഷ്ടങ്ങളും സാധിതമാകും. ഇന്ദ്രനായാൽതന്നെയും ഉള്ളതുകൊണ്ടു തൃപ്തിപ്പെടാത്തവൻ ഒരിടത്തും ഉറച്ചിരിക്കാതെ കൂടുതൽ സുഖം തേടി അലഞ്ഞുനടക്കും. നേരേമറിച്ചു് ദരിദ്രനാണെങ്കിലും സന്തുഷ്ടനും സംതൃപ്തനമാണെങ്കിൽ നിശ്ചിന്തനായി സർവ്വാംഗസൌഖ്യത്തോടെ കിടന്നുറങ്ങും. യദൃച്ഛാലാഭസന്തുഷ്ടനും സ്വധർമ്മനിഷ്ഠനും പരോപകാരിയും നിരഹങ്കാരിയും ശാന്തചിത്തനുമായ ബ്രാഹ്മണനെ ഞാനെപ്പോഴും നമസ്കരിക്കുന്നു. ഹേ ബ്രഹ്മൻ! നിങ്ങൾക്കു് ഭരണാധികാരിയിൽനിന്നും സൌഖ്യം ലഭിക്കുന്നുണ്ടോ? നിങ്ങളുടെ സ്വധർമ്മത്തിനു വിഘ്നം വരാതെ രാജാവു് പാലിക്കുന്നുണ്ടോ? അങ്ങനെയാണെങ്കിൽ ആ രാജാവിനെ ഞാനിഷ്ടപ്പെടുന്നു. ഇനി ഇപ്പോൾ വന്നകാര്യം ചോദിക്കട്ടെ. എവിടെ നിന്നുവരുന്നുവെന്നും യാത്രാക്ലേശം സഹിച്ചു് വന്നതിന്റെ ഉദ്ദേശമെന്തെന്നും അറിയിക്കാൻ വിരോധമില്ലെങ്കിൽ പറഞ്ഞാലും. അങ്ങേയ്ക്കു എന്തുകാര്യമാണു് ഞാൻ ചെയ്തുതരേണ്ടതെന്നും അറിയിച്ചാലും.'

ഇപ്രകാരം പരമപുരുഷൻ ബ്രാഹ്മണനാചരിക്കേണ്ട ധർമ്മത്തെ പ്രകാശിപ്പിക്കുകയും ആതിഥ്യമര്യാദ തെററാതെ പ്രശ്നം ചെയ്യുകയും ചെയ്തപ്പോൾ ബ്രാഹ്മണൻ താൻ വന്ന കാര്യമെന്തെന്നു പറഞ്ഞുകേൾപ്പിച്ചു. അനന്തരം രുഗ്മിണി കൊടുത്തയച്ച സന്ദേശവും ഇപ്രകാരം വായിച്ചു കേൾപ്പിച്ചു:— "അല്ലയോ ഭുവനസുന്ദര! സത്യവചസ്സുകളായ മഹാത്മാക്കൾ എന്റെ ഗൃഹത്തിൽ കൂടെക്കൂടെവന്നു് അവിടുത്തെ രൂപഗുണങ്ങളെ നിരന്തരം കീർത്തിക്കാറുണ്ടു്. അവിടുത്തെ കല്ല്യാണഗുണങ്ങളെ എണ്ണിയെണ്ണി പറയുന്നതുകേൾക്കുമ്പോൾ ഹൃദയതാപങ്ങളെല്ലാംതീർന്നു് പരമാനന്ദമുണ്ടാകുന്നു. ഹേ, അച്യുത! അവിടുത്തെ അപ്രാകൃതരൂപസൌന്ദര്യത്തെ വർണ്ണിക്കുന്നതുകേട്ടപ്പോൾ കണ്ണുള്ളവർക്കു കാണേണ്ടരൂപം വേറെയില്ലെന്നു ബോദ്ധ്യം വന്നു് എന്റെ ചിത്തം ലജ്ജകൈവിട്ടു് നിന്തിരുവടിയിൽ ആവേശിച്ചുപോയി. നരോത്തമനായ ഹേ മുകുന്ദ! മഹത്കുലത്തിൽ ജനിച്ചവളും ശീലവതിയും മനസ്സിനെ നിലയ്ക്കു

digitized by www.sreyas.in

നിത്താൻ സമർത്ഥയും വിദ്യാവതിയും വിവാഹത്തിനു കാലമട്ടത്തവളുമായ് ഏതൊരു കന്യകയും നിന്തിരുവടിയെ മാത്രമെ വരിക്കുകയുള്ളു. കാരണം, കുലം ശീലം രൂപം വിദ്യ യൌവ്വനം ഐശ്വര്യം പ്രഭാവം എന്നീ ഗുണങ്ങളാൽ അവിടുത്തേക്കു തുല്യനായി മററാരുമില്ല, എന്നതുതന്നെ. അതിനാൽ നിന്തിരുവടിയെ ഞാൻ ഭർത്താവായി വരിച്ചുകഴിഞ്ഞു. ഇനി അതിനിളക്കമില്ല. ഈ ശരീരം അവിടുത്തേക്കായി അർപ്പിച്ചുകഴിഞ്ഞു. ഹേ വീര! ഇവിടെ എഴുന്നെള്ളി എന്നെ സ്വീകരിക്കേണമേ. ഇതറിയിക്കാൻ കാരണം, എന്നെ ശിശുപാലനു കൊടുക്കുവാൻ ഇവിടെ ആലോചന നടക്കുകയാണ്. ഹേ, അംബുജാക്ഷ! നരസിംഹമായ നിന്തിരുവടിക്ക് അവകാശപ്പെട്ടതിനെ ശിശുപാലനെന്ന കുറുനരി തൊട്ടു പോകരുതു്. ഞാൻ പൂർവ്വജന്മങ്ങളിൽ ദാനവ്രതപൂജാദികൾകൊണ്ടു് പുരുഷോത്തമനായ ഭഗവാനെ വഴിപോലെ ആരാധിച്ചിട്ടുണ്ടെങ്കിൽ തൽഫലമായി ശ്രീകൃഷ്ണൻ എന്റെ പാണിയെ ഗ്രഹിക്കട്ടെ. ശിശുപാലപ്രഭൃതികളാരും എന്നെ തൊടരുതു്. ഇതിനെന്താണുപായമെന്നു സർവ്വസമർത്ഥനായ അവിടുത്തോടു ഞാൻ നിർദ്ദേശിക്കുന്നതു് മൂർഖതയാണ്. എങ്കിലും അത്യുൽക്കണ്ഠകൊണ്ടു പറഞ്ഞുപോവുകയാണ്.

നാളെയാണ് എന്റെ വിവാഹം നിശ്ചയിച്ചിരിക്കുന്നതു്. അവിടുന്നു് രഹസ്യമായി ഉടനെ വരണം. ആവശ്യമുള്ള സൈന്യബലത്തേയും സജ്ജമാക്കിവെയ്ക്കണം. എന്തെന്നാൽ ശിശുപാല ജരാസന്ധാദികൾ മഹത്തായ സൈന്യത്തെ കൊണ്ടുവന്നിട്ടുണ്ടു്. അവരെ തോല്പിച്ചോടിച്ച് എന്നെ രാക്ഷസവിധിപ്രകാരം സ്വീകരിക്കണം. അന്തഃപുരത്തിലുള്ള ബന്ധുക്കളെ വധിക്കാതെ എന്നെ അപഹരിക്കുന്നതെങ്ങനെയെന്നു ന്യായമായി സംശയിക്കാം. അതിനും വഴിയുണ്ടു്. ഞാൻ വിവാഹമുഹൂർത്തത്തിനുമുൻപു കുലദേവിയെ വന്ദിക്കാൻ അംബികാക്ഷേത്രത്തിലേക്കു പോകും. ഹേ അജിത! ഇത്രയും പറഞ്ഞാൽ പോരെ? ഹേ അംബുജാക്ഷ! അവിടുത്തെ ശ്രീപാദധൂളിയെ സാക്ഷാത് ഉമാപതിയും മററു സകല മഹാത്മാക്കളും ശിരസ്സിൽ അഭിഷേകം ചെയ്തു് ആത്മസാക്ഷാത്കാരം നേടാനാഗ്രഹിക്കുന്നു. സർവ്വലോകനാഥനായ ആ നിന്തിരുവടിയുടെ പ്രസാദം ഈ ജന്മത്തിൽ ലഭിക്കാൻ കഴിഞ്ഞില്ലെങ്കിൽ ഞാൻ ആഹാരമുപേക്ഷിച്ച് കഠിനവ്രതങ്ങളനുഷ്ഠിച്ച് ശരീരം കൃശമാക്കി നശിപ്പിച്ചുകൊള്ളാം. അല്ലാതെ അന്യപുരുഷനെ വരിക്കയില്ല, നിശ്ചയം. വീണ്ടും നൂറുനൂറു ജന്മങ്ങൾ വേണ്ടി വന്നാലും പിന്മാറാതെ ഏകാന്തഭക്തിയോടുകൂടി ഭജിച്ച് നിന്തിരുവടിയെത്തന്നെ പ്രാപിക്കും, നിശ്ചയം.''

ബ്രാഹ്മണൻ ഇപ്രകാരം രുഗ്മിണിയുടെ സന്ദേശം കേൾപ്പിച്ചിട്ടു 'യദുദേവ! ഇതാണ് ഞാൻ കൊണ്ടുവന്ന രഹസ്യസന്ദേശം. മേൽ വേണ്ട കാര്യം ആലോചിച്ചു നിശ്ചയിച്ച് യുക്തംപോലെ പ്രവർത്തിച്ചാലും.' എന്നുപറഞ്ഞു.

digitized by www.sreyas.in

# അദ്ധ്യായം 53

നമസ്യേ ത്വാംബികേഭീക്ഷ്ണം സ്വസന്താനയുതാം ശിവാം
ഭൂയാൽ പതിർമേ ഭഗവാൻ കൃഷ്ണസ്തദനുമോദതാം 46

[ദേവി, അംബികേ! സ്വപുത്ര സഹിതയായും, കല്യാണപ്രദയായുമിരിക്കുന്ന നിന്തിരുവടിയെ ഞാനെപ്പോഴും നമസ്കരിക്കുന്നു. ഭഗവാനായ ശ്രീകൃഷ്ണൻ എന്റെ പതിയായി ഭവിക്കേണമേ! അതിനെ അനുമോദിക്കേണമെ!]

## രുഗ്മിണീഹരണം

ശ്രീശുകൻപറഞ്ഞു:- രുഗ്മിണിയുടെ സന്ദേശം കേട്ട സന്തുഷ്ടനായ യദുനന്ദനൻ ബ്രാഹ്മണന്റെ കൈപിടിച്ച് മന്ദഹാസം ചെയ്തുകൊണ്ടുപറഞ്ഞു:-"രുഗ്മിണിയെപ്പോലെ തന്നെയാണ് എന്റേയും അവസ്ഥ. വൈദർഭിയെ ചിന്തിച്ചു ചിന്തിച്ചു് എനിക്കു രാത്രിയിൽ ഉറക്കം പോലുമില്ല. എന്നോടുള്ള വിദ്വേഷത്താൽ രുഗ്മി ഞങ്ങളുടെ വിവാഹത്തെ നിരോധിച്ചതും എനിക്കറിയാം. പക്ഷെ രുഗ്മിയുടെ ഇഷ്ടം നടക്കാൻ പോകുന്നില്ല. വിരോധികളായ രാജാധമന്മാരെയെല്ലാം യുദ്ധത്തിൽ തോല്പിച്ചു് എന്നിൽ അനുരക്തയായ സുന്ദരിയെ ഞാൻ കൊണ്ടുവരും, നിശ്ചയം." ഇത്രയും പറഞ്ഞിട്ട് ഭഗവാൻ ദാരുകനെ വരുത്തി വേഗം തേർ കൊണ്ടുവരാൻ കൽപിച്ചു. ദാരുകൻ അതിവേഗതയുള്ള ശൈബ്യസുഗ്രീവാദി നാലു കുതിരകളെ പൂട്ടിയ തേർ കൊണ്ടുവന്നുനിർത്തി. ശ്രീവാസുദേവൻ ബ്രാഹ്മണനെ തേരിൽ കയററി താനും കയറി ഒരു രാത്രികൊണ്ടു് കുണ്ഡിനപുരത്തിലെത്തി.

ഭീഷ്മകമഹാരാജാവിനു പുത്രിയെ ശ്രീകൃഷ്ണനു കൊടുക്കണമെന്നുതന്നെയായിരുന്നു ആഗ്രഹം. എങ്കിലും പുത്രന്റെ നിർബ്ബന്ധത്തിനു വഴങ്ങി ശിശുപാലനു കൊടുക്കാൻവേണ്ട ഒരുക്കങ്ങൾ ചെയ്തു. നടപ്പാതകളും രാജവീഥികളും വൃത്തിയാക്കി. സുഗന്ധതൈലങ്ങൾ തളിച്ചു് എങ്ങും സൌരഭ്യം പരത്തി. വർണ്ണശബളങ്ങളായ കൊടിക്കൂറകളും കുലവാഴകളും നാളികേരകുലകളും വഴിനീളെ കെട്ടി അലങ്കരിച്ചു. സ്ത്രീപുരുഷന്മാർ വിശേഷ വസ്ത്രാഭരണങ്ങളണിഞ്ഞൊരുങ്ങി. എല്ലാ ദേവാലയങ്ങളിലും വിശേഷാൽ പൂജകളും ഉത്സവാഘോഷങ്ങളും നടത്തി. കന്യകയെ മംഗളസ്നാനം ചെയ്യിച്ചു് ഇണപ്പുടവയുടുപ്പിച്ചു് സർവ്വാലങ്കാരങ്ങളും ചെയ്തിരുത്തി. ബ്രാഹ്മണർ വേദമന്ത്രങ്ങളാൽ കന്യകക്കു രക്ഷചെയ്തു. നവഗ്രഹശാന്തിയും പ്രായശ്ചിത്തദാനാദികർമ്മങ്ങളും ചെയ്യപ്പെട്ടു. അതുപോലെ ചേദിരാജാവായ ദമഘോഷനും ശിശുപാലന്റെ ക്ഷേമാഭ്യുദയത്തിനുവേണ്ട കർമ്മങ്ങളെല്ലാം മന്ത്രജ്ഞന്മാരെക്കൊണ്ടു ചെയ്യിച്ചിട്ട് കുണ്ഡിനത്തിലേക്കു പുറപ്പെട്ടു. ചതുരംഗസൈന്യങ്ങളോടും ബന്ധുജനങ്ങളോടും കൂടി വരന്റെ സംഘം ഘോഷയാത്രയായി കുണ്ഡിനപുരത്തിൽ വന്നു

digitized by www.sreyas.in

ചേന്നു. രുഗ്മി അവരെ എതിരേററു് യഥാവിധി സൽക്കരിച്ചു് വരൻെറ താമ സത്തിനു നിശ്ചയിച്ചുവച്ചിരുന്നതിൽനിന്നു് അന്യമായ ഒരു സ്ഥലത്തിൽ വസി പ്പിച്ചു. രുഗ്മിക്ക അപ്രകാരം തോന്നിയതും ഭഗവല്ലീലാവിശേഷം തന്നെ.

ശിശുപാലസംഘത്തെ തുടന്നു് അവൻെറ പക്ഷക്കാരും ശ്രീകൃഷ്ണദ്വേഷി കളമായ ജരാസന്ധൻ, സാല്വൻ, ദന്തവക്ത്രൻ, പൌണ്ഡ്രകൻ മുതലായ രാജാക്ക ന്മാരും സൈന്യസമേതം ആഗതരായി. ഇത്രയധികം ഭഗവദ്വേഷികരം ഒത്തുചേന്നു വന്നതിനു കാരണമുണ്ടായിരുന്നു. ശ്രീകൃഷ്ണൻ ബലാൽക്കാരമായി രുഗ്മിണിയെ അപഹരിച്ചേക്കുമോ എന്നൊരു ശങ്ക അവക്കുണ്ടായി. അങ്ങനെ സംഭവിക്കുന്നതാ യാൽ എല്ലാവരും ചേന്നു കൃഷ്ണപക്ഷക്കാരോടു പടവെട്ടി കന്യകയെ ശിശുപാലനു് ലഭിക്കാറാക്കണമെന്നായിരുന്നു നിശ്ചയം. ഇതെല്ലാം മുൻകൂട്ടി അറിഞ്ഞ ബലഭദ്രൻ ഏകനായിപോയ അനുജൻെറ രക്ഷക്കായി ഒരു മഹാസൈന്യത്തോടുകൂടി ശീഘ്രം കുണ്ഡിനപുരിയിലെത്തി.

രുഗ്മിണി തന്റെ കൊട്ടാരത്തിൽ ഏററവുമുയന്ന സൌധത്തിനു മുകളിൽ കയറി നിന്നു് ഭഗവാൻ ദൂരത്തിൽ വരുന്നുണ്ടോ എന്നു അക്ഷമയോടെ കണ്ണിമയ്ക്കാതെ നോക്കി നിന്നു. കാണാത്ത ഓരോ ക്ഷണവും ഓരോ യുഗംപോലെ തോന്നിയ ദേവി ചിന്താകുലയായി ആത്മഗതം ചെയ്തു: "അഹോ! ഈ ഒരു രാത്രി കഴിഞ്ഞാൽ ഭാഗ്യഹീനയായ എന്റെ കല്യാണമുഹൂത്തമായി. കഷ്ടം! അരവിന്ദാക്ഷൻ വന്നി ല്ലല്ലോ, ഭൃത്യചെയ്യട്ടെ! വരാത്തതിനു കാരണമെന്തെന്നറിയുന്നില്ലല്ലോ. സന്ദേശ വാഹകനായ ബ്രാഹ്മണനേയും കാണുന്നില്ല. ഭഗവാൻ ദോഷരഹിതനാണു് എന്നിൽ ഏതോ ദോഷം കണ്ടിട്ടു് പാണിഗ്രഹണത്തിൽ വിമുഖനായി വരാത്ത താണോ? മഹാദുർഭഗയായ എന്നിൽ ധാതാവും മഹേശ്വരനും പരദേവതയായ ഗൌരിയും അനുകൂലമായി കടാക്ഷിച്ചിട്ടില്ലെന്നു തോന്നുന്നു. ദൈവമേ! എന്റെ അഭീഷ്ടം സാധിക്കയില്ലെന്നോ?" ഇങ്ങനെ ചിന്തിച്ചു് ആപൽശങ്കക്ക വശംവദ യായി രുഗ്മിണി കണ്ണീരൊഴുക്കി. ഗോവിന്ദനിൽ തന്നെ മനസ്സോടുകൂടിയ ആ വധുവിന്റെ ഇടത്തെ കണ്ണും കൈയ്യും തുടയും അപ്പോരം ശുഭസൂചകമായി തുടിച്ചു. അതേസമയം ബ്രാഹ്മണൻ തന്നെ അന്വേഷിച്ചു വരുന്നതും കണ്ടു. അതിവേഗം ആഗതന്റെ അടുത്തുചെന്നു. ബ്രാഹ്മണന്റെ പ്രസന്നമുഖവും ശാന്തമായ വരവും കണ്ട പ്പോരം കായ്യം സാധിച്ചുവെന്നു മനസ്സിലായി. ലജ്ജാമന്ദഹാസത്തോടുകൂടി വിവരം ചോദിച്ചു. 'ഇതാ, യദുനന്ദനൻ വന്നു കഴിഞ്ഞു. ഭവതിയെ ഭായ്യയാക്കി കൊണ്ടു പോകുമെന്നു് സർവ്വശക്തൻ ശപഥം ചെയ്തിരിക്കയാണു്.' എന്നു ബ്രാഹ്മ ണൻ പറഞ്ഞപ്പോരം വൈദർഭിയുടെ സന്തോഷം അവണ്ണനീയമായിരുന്നു. "ഈ പരമോപകാരത്തിനു ഈ നല്ല ഭൂസുരനു് എന്തു പ്രതിഫലം കൊടുത്താൽ മതിയാകും? മഹാലക്ഷ്മിയായ ഞാൻ നമസ്കരിച്ചാൽ ഒരുവനു സിദ്ധിക്കാത്ത ഐശ്വയ്യങ്ങളൊന്നു മില്ല" എന്നു സങ്കൽപിച്ചു് ബ്രാഹ്മണനെ നമസ്കരിച്ചു.

digitized by www.sreyas.in

രാമകൃഷ്ണന്മാർ വന്ന വിവരം ഭീഷ്മകനറിഞ്ഞു് സന്തുഷ്ടനായി. കല്യാണഘോഷം കാണാൻ വന്നതായിരിക്കുമെന്നു വിചാരിച്ചു. ലോകനാഥന്മാരെ വേഗം ചെന്നെതിരേററു് സ്വീകരിച്ചു് അത്യാഡംബരപൂർവ്വം ഉപചരിച്ചു. വരനു വേണ്ടി മുൻകൂട്ടി നിശ്ചയിച്ചിരുന്ന പ്രധാന മന്ദിരത്തിൽ തന്നെ അവരെ താമസിപ്പിച്ചു. അങ്ങനെ രാജാവു ചെയ്ത ഉപചാരങ്ങളെല്ലാം യഥാർത്ഥ വരനു് ചെയ്യേണ്ടതു തന്നെയായി ഭവിച്ചു. ശ്രീഭഗവാന്റെ ആഗമനമറിഞ്ഞു് വിദർഭവാസികളെല്ലാം കൂട്ടംകൂട്ടമായി വന്നു ദർശിച്ചു. ശ്യാമസുന്ദരന്റെ മുഖപങ്കജശോഭയെ എത്ര തന്നെ നോക്കീട്ടും തൃപ്തിവന്നില്ല. "നമ്മുടെ രാജകുമാരി തന്നെയാണു് ശ്രീകൃഷ്ണനു ചേന്ന വധു, മറെറാരു സ്ത്രീയും ഈ പുരുഷഭൂഷണനു ചേരുകയില്ല; അതുപോലെ രുഗ്മിണിക്കു മറെറാരു പുരുഷനും ഇത്ര യോജിച്ച ഭർത്താവാകയില്ല, നിശ്ചയം. ഞങ്ങളെന്തെങ്കിലും പുണ്യം ചെയ്തിട്ടുണ്ടെങ്കിൽ ത്രിലോകേശ്വരനായ ഭഗവാൻ സന്തോഷിച്ചു് ശ്രീകൃഷ്ണൻ തന്നെ വൈദർഭിയുടെ പാണി ഗ്രഹിക്കാൻ അനുഗ്രഹിക്കുമാറാകണം" എന്നു അവർ ഉള്ളഴിഞ്ഞു പ്രാർത്ഥിച്ചു.

സ്വയംവരമുഹൂർത്തത്തിനു മുമ്പു് രുഗ്മിണി രക്ഷാസൈന്യങ്ങളുടെ അകമ്പടിയോടുകൂടി കൊട്ടാരത്തിൽ നിന്നും അംബികാക്ഷേത്രത്തിലേക്കു കാൽനടയായി പുറപ്പെട്ടു. മുകുന്ദന്റെ ശ്രീപാദപല്ലവങ്ങളെ നല്ലവണ്ണം മനസ്സിലുറപ്പിച്ചു. ഭഗവാനെ ലഭിക്കുവാൻ ഭഗവതീകടാക്ഷം അനിവാര്യമാകയാൽ അംബികയെ ഹൃദയപൂർവ്വം പ്രാർത്ഥിച്ചുകൊണ്ടു് മുന്നോട്ടു നീങ്ങി. ദേവിയെ ചുററി ബ്രാഹ്മണസ്ത്രീകളും മാതൃജനങ്ങളും സഖിമാരും, മുമ്പുംപിമ്പും ആയുധധാരികളായ അംഗരക്ഷകന്മാരും നടന്നു. ഗായകന്മാർ പാടുന്നു, മേളക്കാർ വാദ്യഘോഷം മുഴക്കുന്നു, സൂതമാഗധവന്ദികൾ സ്തുതിക്കുന്നു; ഈ വിധത്തിൽ ഘോഷയാത്ര മെല്ലെ മെല്ലെ നീങ്ങി അംബികാക്ഷേത്രത്തിലെത്തി. രുഗ്മിണി കാലും മുഖവും കഴുകി ക്ഷേത്രത്തിൽ പ്രവേശിച്ചു് പരദേവതാസന്നിധിയിൽ സമാധിതചിത്തയായി നിന്നു. പുരോഹിതസ്ത്രീകൾ മന്ത്രങ്ങൾ പറഞ്ഞു കൊടുത്തു് പൂജാനമസ്കാരാദികളെ ചെയ്യിച്ചു. അനന്തരം രുഗ്മിണി ഉള്ളുരുകി ജഗന്മാതാവിനോടു പ്രാർത്ഥിച്ചു: "ജഗജ്ജനനി! ശ്രീഗണപതിയോടും ശ്രീസുബ്രഹ്മണ്യനോടുംകൂടി ലോകകല്യാണതൽപരയായി വിരാജിക്കുന്ന നിന്തിരുവടിക്കു നമസ്കാരം. ഭഗവാൻ ശ്രീകൃഷ്ണൻ എന്റെ ഭർത്താവായി വരത്തക്കവിധം അവിടുന്നനുഗ്രഹിക്കേണമേ," പ്രാർത്ഥനയ്ക്കുശേഷം വീണ്ടും ദേവിയെ വിശേഷമായി പൂജിച്ചു. ബ്രാഹ്മണികൾക്കു് വസ്ത്രാഭരണാദികളെ ദാനം ചെയ്തു് അവരുടെ ആശീർവ്വാദം സ്വീകരിച്ചു. അതോടുകൂടി വ്രതസമാപ്തി വരുത്തി, സഖിയുടെ കൈപിടിച്ചുകൊണ്ടു് ക്ഷേത്രത്തിൽ നിന്നും പുറത്തിറങ്ങി.

സാക്ഷാത് ലക്ഷ്മീദേവി ഒരു മനുഷ്യരൂപമെടുത്താൽ ആ രൂപസൌന്ദര്യത്തിൽ ആരാണു് മോഹിക്കാത്തതു? കുന്തളമണ്ഡിതമായ മുഖകമലം, നീണ്ടകരിമിഴികൾ, തൊണ്ടിപ്പഴം പോലെ തുടുത്തു് ഭംഗിയുള്ള അധരങ്ങൾ, മുല്ലമൊട്ടുപോലെയുള്ള ദന്തപംക്തികൾ, മോഹനമന്ദഹാസം, തുല്യസ്തനങ്ങൾ, ശോഭനമായ മദ്ധ്യപ്രദേശം, അരയിൽ പട്ടുവസ്ത്രത്തിനുമീതെ രത്നമേഖല, ശബ്ദിക്കുന്ന സ്വർണ്ണനൂപുരങ്ങൾ,

digitized by www.sreyas.in

കളഹംസഗമനം, ഇത്യാദി സർവ്വലക്ഷണങ്ങളോടുകൂടി മന്ദം മന്ദം നടന്നുവരുന്ന ത്രൈലോക്യസുന്ദരിയെ കണ്ടവരെല്ലാം മോഹിച്ചു പോയി. ശ്രീകൃഷ്ണന് ആത്മസമർപ്പണം ചെയ്ത രുഗ്മിണിയുടെ ഉദാരഹാസത്താലും ലജ്ജാകടാക്ഷത്താലും അപഹൃതചിത്തരായ രാജാക്കന്മാർ തങ്ങളുടെ വാഹനങ്ങളിൽനിന്നും മോഹിച്ചു വീണുപോയി. എന്നാൽ രുഗ്മിണിയാവട്ടെ അവരെ ആരേയും നോക്കിയതേയില്ല. കുറുനിരകളെ ഇടത്തെ കൈത്തലം കൊണ്ടു നീക്കി ചുററും നോക്കുന്ന അവളുടെ കരിമിഴികൾ പ്രിയതമനായ കൃഷ്ണനെ മാത്രം തേടി. ആ നോട്ടം അന്യരാജാക്കന്മാരിൽ പതിച്ചപ്പോൾ, ഏതോ വലിയ തെററു ചെയ്തതുപോലെ ദേവി ലജ്ജിച്ചു. അങ്ങനെ നോക്കി നടന്നു ദേവി ശ്രീഭഗവാനെ കണ്ടു! മുഖസരോജം വികസിച്ചു! എത്രയും വേഗം തന്നെ സ്വീകരിക്കേണമേ എന്ന അവളുടെ ആകാംക്ഷയെ അറിഞ്ഞു് ശ്രീഭഗവാൻ പ്രിയയെ കൈപിടിച്ചു രഥത്തിൽ കയററി. നോക്കി നിന്ന രാജാക്കന്മാരെ ലേശവും വകവയ്ക്കാതെ കുറുക്കന്മാരുടെ ഇടയിൽ നിന്നു് സിംഹം തൻെറ ഭാഗത്തെ കൊണ്ടു പോകുന്നതുപോലെ രുഗ്മിണീസഹിതനായി പ്രഭു മെല്ലെ യാത്രതിരിച്ചു. ജരാസന്ധപ്രഭൃതികൾക്കു് ആ അപമാനം സഹിക്കാൻ കഴിഞ്ഞില്ല. 'അഹോ കഷ്ടം! ആയുധധാരികളായ നമ്മുടെ യശസ്സിനെ ഗോപന്മാർ അപഹരിച്ചുവല്ലോ' എന്നവർ വിലപിച്ചു.



## അദ്ധ്യായം 54



ഭഗവാൻ ഭീഷ്മകസുതാമേവം നിർജ്ജിത്യ ഭൂമിപാൻ
പുരമാനീയ വിധിവദുപയേമേ കുരൂദ്വഹ! 53

[അല്ലയൊ കുരുശ്രേഷ്ഠ! ഭഗവാൻ ശ്രീകൃഷ്ണൻ ഇപ്രകാരം രാജാക്കന്മാരെ ജയിച്ചിട്ടു് ഭീഷ്മകപുത്രിയായ രുഗ്മിണിയെ സ്വന്തം രാജധാനിയിൽ കൊണ്ടുവന്നു് വിധിപ്രകാരം വിവാഹം ചെയ്തു.]

### രുഗ്മിണീവിവാഹം

ശ്രീശുകൻ പറഞ്ഞു:— ശ്രീകൃഷ്ണൻ രുഗ്മിണിയേയും കൊണ്ടു പുറപ്പെട്ടപ്പോൾ ശത്രുസൈന്യങ്ങൾ യുദ്ധം ചെയ്യാൻ പുറകെപോയി. അപ്പോൾ ബലരാമൻ തയ്യാറാക്കി നിർത്തിയിരുന്ന യാദവസൈന്യം അവരോടേററു മുട്ടി. ശത്രുസൈന്യങ്ങളുടെ ശരവർഷം കണ്ടു് ഭീതയായ രുഗ്മിണിയെ ഭഗവാൻ മന്ദഹസിച്ചുകൊണ്ടു് "സുന്ദരി! ഭയപ്പെടാതിരിക്കൂ. നിന്റേതായ ഈ യാദവസൈന്യം ശത്രുക്കളെ ക്ഷണത്തിൽ നശിപ്പിക്കും. ഞാനിതിലിടപെടേണ്ട കാര്യമില്ല" എന്നു സമാധാനിപ്പിച്ചു. അതുപോലെ തന്നെ സംഭവിച്ചു. ശത്രുസൈന്യം മുഴുവൻ ക്ഷണത്തിൽ കൊല്ലപ്പെട്ടു.

digitized by www.sreyas.in

ജരാസന്ധൻ മുതലായ രാജാക്കന്മാരെല്ലാം പിന്തിരിഞ്ഞോടി. ശിശുപാലൻെറ അവസ്ഥയായിരുന്നു മഹാകഷ്ടം. താൻ വിവാഹം ചെയ്യ ഭാര്യയെ അന്യൻ അപഹരിച്ചാലെന്നപോലെ അവൻ ഹൃദയം തകന്നു് മുഖം വാടി ജീവച്ഛവംപോലെ ഒരു മൂക്കിലിരുന്നു. ജരാസന്ധൻ അവനെ സമീപിച്ചു് പറഞ്ഞു: "ഹേ വീരപുരുഷ! ഇത്രത്തോളം ഇച്ഛാഭംഗപ്പെടേണ്ട ആവശ്യമില്ല. ലോകത്തിൽ സുഖമോ ദുഃഖമോ ആക്കും സ്ഥായിയല്ല. അതിനു കാരണം, കളിക്കാരൻെറ കയ്യിലെ മരപ്പാവപോലെ സകലജീവരാശികളും സർവ്വേശ്വരൻെറ സങ്കല്പത്തിനു വിധേയമായിട്ടാണു് ചേഷ്ടിക്കുന്നതു എന്നതു തന്നെ. ഇവിടെ ആരും തന്നെ സ്വതന്ത്രനല്ല. എന്നെത്തന്നെ നോക്കുക. ഞാൻ 17പ്രാവശ്യം കൃഷ്ണനോടു യുദ്ധം ചെയ്യു തോററു. 18—ാമത്തെ പ്രാവശ്യമാണു് ഒരുവിധം ജയിച്ചതു്. എനിക്കു തോററതിൽ ദുഃഖമോ ജയിച്ചതിൽ സന്തോഷമോ ഇല്ല. കാരണം, എല്ലാം ഈശ്വരൻെറ കാലശക്തിക്കധീനമാണെന്നു ഞാനറിയുന്നു. ഇപ്പോഠം അൽപമായ യാദവസൈന്യം വീരയൂഥപയൂഥപന്മാരായ നമ്മുടെ മഹാസൈന്യത്തെ തോൽപിച്ചു. അതവരുടെ സാമർത്ഥ്യമോ നമ്മുടെ ബലഹീനതയോ കൊണ്ടല്ല. കാലം അവക്കനുകൂലമായതുകൊണ്ടു മാത്രമാണു്. അതുപോലെ നമുക്കും കാലമനുകൂലമാകുമ്പോഠം ജയം കൈവരും, നിശ്ചയം. അതിനാൽ ആ നല്ല കാലം പ്രതീക്ഷിച്ചു് സമാധാനമായിരിക്കുക." ദുരഹങ്കാരികഠക്കു് തലയ്ക്കടി കിട്ടുമ്പോഠം തത്വജ്ഞാനം പുറപ്പെടുമല്ലോ. ജരാസന്ധൻെറ അഭിപ്രായം സ്വീകരിച്ചു് ശിശുപാലൻ ആശ്വസിച്ചു. എല്ലാവരും തത്തൽസ്ഥാനങ്ങളിലേക്കു മടങ്ങിപ്പോയി.

എന്നാൽ കൃഷ്ണദ്വേഷിയായ രുഗ്മിക്കു് മാത്രം അടങ്ങിയിരിക്കാൻ കഴിഞ്ഞില്ല. 'കൃഷ്ണനെ വധിച്ചു് രുഗ്മിണിയെ വീണ്ടുകൊണ്ടുവരാതെ ഞാനിനി കുണ്ഡിനപുരത്തിൽ പ്രവേശിക്കുകയില്ല' എന്നു രാജസദസ്സിൽ സത്യംചെയ്യിട്ടു് അവൻ ഒരു മഹാസൈന്യത്തോടുകൂടി കൃഷ്ണനെ പിൻതുടന്നു. ഭഗവാനെ അടുത്തു കണ്ടപ്പോഠം സൈന്യങ്ങളെ പുറകെ നിത്തീട്ടു് ഒററക്കു് കൃഷ്ണനോടേററു. ഭഗവാൻ ക്ഷണാർദ്ധംകൊണ്ടു് അവൻെറ തേരും കുതിരകളും നശിപ്പിച്ചു് അവനെ നിരായുധനാക്കി. ക്രുദ്ധനായ രുഗ്മി വാളൂരി കൃഷ്ണനെ വധിക്കാൻ പാഞ്ഞടുത്തു. ഭഗവാൻ അവൻെറ വാഠം മുറിച്ചിട്ടു് അവനെ കൊല്ലാൻ ഭാവിച്ചു. അതുകണ്ടു് ഭയപരവശയായ രുഗ്മിണി ഭർത്തൃപാദത്തിൽ വീണു്, "ഹേ ഭഗവൻ, ദേവദേവ, ജഗൽപതേ! നിന്തിരുവടിയുടെ വൈഭവം അറിയുവാൻ ഇവനു ശക്തിയില്ല. എങ്കിലും എൻെറ ഭ്രാതാവല്ലെ, അതിനാൽ കൃപചെയ്യു് വധിക്കരുതു്" എന്നു കേണു പ്രാർത്ഥിച്ചു. രുഗ്മിണിയിൽ കാരുണ്യം തോന്നി ശ്രീഭഗവാൻ രുഗ്മിയെ വധിച്ചില്ല. എങ്കിലും വെറുതെ വിട്ടില്ല.അസാധുവായ അവനെ വസ്ത്രംകൊണ്ടു് തേരിൽ കെട്ടിയിട്ടിട്ടു് അവൻെറ മീശകേശങ്ങളെ അരിഞ്ഞു് വിരൂപനാക്കിത്തീർത്തു.

അപ്പോഴേക്കും ബലരാമനും അവിടെയെത്തി. ഹതപ്രായനായ രുഗ്മിയിൽ ദയവുതോന്നി. കെട്ടഴിച്ചുവിട്ടിട്ടു് ശ്രീകൃഷ്ണനോടു പറഞ്ഞു "കൃഷ്ണ! ഇതുതീരെ നന്നായില്ല. നമ്മുടെ നിലയ്ക്കു ചേരാത്ത പ്രവൃത്തിയാണിതു്. ബന്ധുവായിഭവിച്ച ഇവനെ വപനം ചെയ്യു വിരൂപനാക്കിയതു് ബന്ധുവധത്തിനു തുല്യമാണു്."

digitized by www.sreyas.in

അനന്തരം മ്ലാനവദനയായി നിന്ന രുഗ്മിണിയെ നോക്കി പറഞ്ഞു: ''സാധ്വി! ഇക്കാര്യത്തിൽ ഞങ്ങളിൽ ദോഷം ആരോപിക്കരുത്. ഓരോരുത്തർക്കും സുഖദുഃഖങ്ങളെ അവരവർ ഉണ്ടാക്കുന്നതല്ലാതെ അന്യർ ചെയ്യുന്നതല്ല എന്നറിഞ്ഞു സമാധാനിക്കുക.'' വീണ്ടും കൃഷ്ണനോടു പറഞ്ഞ ''വധാർഹനാണെങ്കിലും ബന്ധുവിനെ വധിക്കരുത്. അവനെ ഉപേക്ഷിച്ചാൽ മതിയായിരുന്നു. സ്വയംകൃതദോഷത്താൽ ലോകദൃഷ്ട്യാ ഹതനായവനെ വീണ്ടും കൊല്ലാറുണ്ടോ?'' വീണ്ടും രുഗ്മിണിയോടു പറഞ്ഞു: ''രുഗ്മിണി! ക്ഷത്രിയരുടെ സ്വഭാവം ഇങ്ങനെ തന്നെയാണ്. യുദ്ധത്തിലേർപ്പെട്ടാൽ ഭ്രാതാവാണെന്നും മററുമോക്കുകയില്ല. ഈ ഘോരകൃത്യത്തിൽ തെററില്ലെന്നാണ് ബ്രഹ്മാവിന്റേയും നിശ്ചയം'' വീണ്ടും കൃഷ്ണനോടു പറഞ്ഞു: ''കൃഷ്ണ! നീ ചെയ്തതു തീർച്ചയായും അനുചിതമായിപ്പോയി. എന്തെന്നാൽ രാജ്യം, ഭൂമി, ധനം, സ്ത്രീ, ലോകബഹുമാനം, സ്വപൌരുഷം ഇവയുടെ പേരിൽ ബന്ധുക്കളെ അധിക്ഷേപിക്കുന്നത് ശ്രീമദാന്ധരായ മാനികളുടെ ലക്ഷണമാണ്. നമുക്കിതു വേണ്ടായിരുന്നു''.

ഇപ്രകാരം അനുജനേയും പത്നിയേയും മാറിമാറി ഗുണദോഷിച്ചിട്ട് ശ്രീസങ്കർഷണൻ രുഗ്മിണിക്ക് ഇപ്രകാരം തത്വോപദേശം ചെയ്തു:– ''ഹേ സതി! രുഗ്മിയെപ്പോലെയുള്ളവർ സർവ്വഭൂതദ്രോഹികളാണ്. അവൻ നിന്റെ സഹോദരനാണെന്ന കാരണത്താൽ രക്ഷിക്കണമെന്നാഗ്രഹിക്കുന്നത് അധർമ്മത്തിനു കൂട്ടുനിൽക്കുന്നതായിത്തീരും. താൻ ദേഹമാണ് എന്ന മിഥ്യാഭിമാനികൾക്കാണ് ബന്ധു, ശത്രു, ഉദാസീനൻ, എന്ന ഭേദബുദ്ധിയുണ്ടാകുന്നത്. ഈ തെററായമോഹം സർവ്വേശ്വരന്റെ മായയാലാണ് സംഭവിക്കുന്നത്. പ്രപഞ്ചത്തിലുള്ള സകലശരീരങ്ങളിലും പ്രകാശിക്കുന്ന ആത്മചൈതന്യം ഒന്നുതന്നെയാണ്. ഏകനായ സൂര്യൻ ജലാശയങ്ങളിൽ അനേകമായി പ്രതിഫലിക്കുന്ന പോലെയും, ഏകമായ ആകാശം ഘടാദികളിൽ പലതായി ധരിക്കപ്പെടുന്ന പോലെയും, ഏകനായ ആത്മാവ് ശരീരങ്ങൾ തോറും വേറെവേറെയായി തോന്നുന്നത് അറിവില്ലായ്മ കൊണ്ടാണ്. ഉൽപത്തിനാശങ്ങളുള്ള ദേഹത്തെ ആത്മാവാണെന്ന് തെററിദ്ധരിക്കുന്നതുകൊണ്ട് ദുഃഖസംസാരമുണ്ടാകുന്നു. ദേഹേന്ദ്രിയാദികൾ മിഥ്യയാണ്. ആത്മസാന്നിധ്യം കൊണ്ട് ഉള്ളതുപോലെ തോന്നുന്നുവെന്നേയുള്ളു. ആത്മാവു മാത്രമാണ് സത്യം. ആത്മാവിനു മിഥ്യാവസ്തുക്കളോടു മൂന്നുകാലത്തിലും സംബന്ധമില്ല. ദേഹത്തിനുള്ള പോലെ ജന്മാദിഷഡ്വികാരങ്ങളും ആത്മാവിനില്ല. ഇല്ലാത്ത പദാർത്ഥങ്ങളും സുഖദുഃഖങ്ങളും സ്വപ്നത്തിൽ വാസ്തവമായി തോന്നുന്നതുപോലെ, അജ്ഞാനാവസ്ഥയിലാണ് ജന്മാദികളുണ്ടെന്നു തോന്നുന്നത്. അതിനാൽ ഹേ ശുചിസ്മിതേ! അജ്ഞാനകാരണമായ ശോകത്തെ ഉപേക്ഷിച്ച് നിരന്തരം ആത്മവിചാരം ചെയ്ത് ഞാനെന്നും എന്റേതെന്നുമുള്ള മോഹത്തേയും തന്മൂലമുണ്ടാകുന്ന ശോകത്തേയും നശിപ്പിച്ച് ശാന്തയായി ഭവിക്കുക.'' ഇപ്രകാരം ഭഗവാൻ ബലഭദ്രൻ തക്കസമയത്തു് ജ്ഞാനോപദേശം ചെയ്ത് രുഗ്മിണിയെ ശ്രീഭഗവാന്റെ സഹധർമ്മിണീപദത്തിനു യോഗ്യയാക്കിത്തീർത്തു. പരമാർത്ഥതത്വം ഗ്രഹിച്ചതിനാൽ രുഗ്മിണി ക്ലേശംതീർന്നു സ്വസ്ഥയായി. പിൽക്കാലത്തു പല ദുഃഖസംഭവങ്ങളുണ്ടായിട്ടും ദേവി വിവേകം

digitized by www.sreyas.in

കൈവെടിഞ്ഞില്ല. സൈന്യവും നശിച്ച് വൈരൂപ്യവും സംഭവിച്ച് പ്രതിജ്ഞയും പാലിക്കാൻ കഴിയാതെ പ്രാണാവശേഷനായി ഭവിച്ച രുഗ്മി വീണ്ടും കുണ്ഡിനത്തിൽ പ്രവേശിച്ചില്ല. തന്റെ പ്രതിജ്ഞയെ മാനിച്ച് ഭോജകടമെന്നു പേരായ വേറെ ഒരു രാജധാനിയുണ്ടാക്കി ശ്രീകൃഷ്ണവിദ്വേഷത്തെ അടക്കിക്കൊണ്ട് വസിച്ചു.

ഭഗവാൻ ശ്രീകൃഷ്ണൻ രുഗ്മിണിയെ ദ്വാരകയിൽ കൊണ്ടുവന്ന് വിധിപ്രകാരം വിവാഹംചെയ്തു. തങ്ങളുടെ നാഥനായ ശ്രീവാസുദേവന്റെ വിവാഹോത്സവത്തിൽ കൃഷ്ണപ്രാണരായ ദ്വാരകാവാസികളുടെ ആഹ്ലാദമെന്തുപറയട്ടെ! ഓരോ ഗൃഹത്തിലും മഹോത്സവമായിരുന്നു. നഗരത്തിന്റെ എല്ലാഭാഗത്തും കൊടിക്കൂറകൾ ഉയർത്തിക്കെട്ടി. എല്ലാ ഗൃഹങ്ങളും വിചിത്രമാല്യങ്ങളാലും പലനിറത്തിലുള്ള പട്ടുവസ്ത്രങ്ങളാലും മകരതോരണങ്ങളാലും അലങ്കരിക്കപ്പെട്ടു. ഗൃഹദ്വാരങ്ങളിൽ പൂർണ്ണകുംഭങ്ങൾവച്ച് മലർ മുതലായ മംഗളപദാർത്ഥങ്ങൾ വിതറി. ധൂപങ്ങളുടെ സുഗന്ധവും മംഗളവാദ്യഘോഷങ്ങളും എങ്ങും വ്യാപിച്ചിരുന്നു. പ്രധാന ഗോപുരദ്വാരങ്ങൾ കുലവാഴകളാലും അടയ്ക്കാ കുലകളോടുകൂടിയ കവുങ്ങുകളാലും പ്രത്യേകം അലങ്കരിച്ചിരുന്നു, പ്രത്യേകം ക്ഷണിച്ചു വരുത്തപ്പെട്ടിരുന്ന കുരുരാജാക്കന്മാരും കേകയ വിദർഭരാജാക്കന്മാരും കുന്തികളും സൃഞ്ജയന്മാരും ഉത്സാഹത്തോടുകൂടി ചുററി നടന്ന് പരസ്പരം സന്തോഷിപ്പിച്ചു. ദ്വാരകാവാസികളായ സകലജനങ്ങളും തങ്ങളുടെ ഏററവും വിശേഷപ്പെട്ട വസ്ത്രാഭരണാദികളണിഞ്ഞ് ആഹ്ലാദഭരിതരായി വന്ന് ശക്തിക്കൊത്ത കാഴ്ചദ്രവ്യങ്ങൾ നവദമ്പതികൾക്ക സമർപ്പിച്ചു. നല്ല ശുഭമുഹൂർത്തത്തിൽ ശ്രീകൃഷ്ണൻ രുഗ്മിണിയെ ശാസ്ത്രോക്തവിധിപ്രകാരം വിവാഹം ചെയ്തു. രമാദേവി തന്നെയായ രുഗ്മിണിയോടുകൂടി വൈകുണ്ഠനാഥനായ ശ്രീകൃഷ്ണനെ ചേർന്നു കണ്ട് ദ്വാരകാപുരവാസികൾ പരമാനന്ദമനുഭവിച്ചു.

## അദ്ധ്യായം 55

തം ദൃഷ്ട്വാ ജലദശ്യാമം പീതകൌശേയവാസസം
പ്രലംബബാഹും താമ്രാക്ഷം സുസ്മിതം രുചിരാനനം 27
സ്വലംകൃതമുഖാംഭോജം നീലവക്രാളകാലിഭി:
കൃഷ്ണം മത്വാ സ്ത്രിയോ ഹ്രീതാ നിലില്യുസ്തത്ര തത്ര ഹ 28

[മേഘശ്യാമളനും, പീതാംബരധാരിയും, ദീർഘബാഹുവും, അരുണേക്ഷണനും, സുസ്മിതസുന്ദരവദനനും നീലസുന്ദരങ്ങളായ അളകങ്ങളാകുന്ന വണ്ടുകളാൽ നന്നായലംകരിക്കപ്പെട്ട മുഖാരവിന്ദത്തോടുകൂടിയവനുമായ, ആ പ്രദ്യുമ്നനെ കണ്ടിട്ട് കൃഷ്ണനാണെന്ന് വിചാരിച്ചു പുരസ്ത്രീകൾ ലജ്ജിതരായി അവിടവിടെ ഒളിച്ചു.]

digitized by www.sreyas.in

## പ്രദ്യുമ്നോൽപത്തി

ശ്രീശുകൻ പറഞ്ഞു:— പണ്ടു് ശ്രീപരമേശ്വരന്റെ കോപാഗ്നിയിൽ മന്മഥൻ ദഹിച്ചുപോയല്ലോ. വാസുദേവാംശമായ മന്മഥൻ രണ്ടാമതും ശരീരധാരണത്തിനായി ശ്രീവാസുദേവനെത്തന്നെ ആശ്രയിച്ചു് തദ്‌വീര്യത്തിൽ നിന്നുൽഭവിച്ചു് രുഗ്മിണീഗർഭത്തിൽനിന്നു ജനിച്ചു. ശിശുവിനു് പ്രദ്യുമ്നനെന്നു നാമകരണം ചെയ്തു. ഈ വിവരം ശംബരാസുരനറിഞ്ഞു. ശംബരനു് മന്മഥനിൽ നിന്നേ മരണം സംഭവിക്കുകയുള്ളുവെന്നു വരമുണ്ടായിരുന്നതിനാൽ അതു സംഭവിക്കാതിരിക്കാനായി ശിശുവിനെ പത്തുദിവസം തികയുന്നതിനുമുമ്പു് രഹസ്യമായി അപഹരിച്ചു് സമുദ്രത്തിലെറിഞ്ഞുകളഞ്ഞു. ആ ശിശുവിനെ ഒരു മത്സ്യം വിഴുങ്ങി. മുക്കുവന്മാർ ആ മത്സ്യത്തിനെ പിടിച്ചു് ശംബരനു തന്നെ കാഴ്ച വെച്ചു. അതു പാചകക്കാരിയായ മായാവതിയുടെ കയ്യിൽ വന്നുചേർന്നു. അവൾ അതിനെ കീറിയപ്പോൾ ഉദരത്തിൽ ശിശുവിനെകണ്ടു് വിസ്മയിച്ചു.

മായാവതി മന്മഥന്റെ പത്നിയായ രതീദേവിയായിരുന്നു. ഒരു ശാപത്താൽ ശംബരന്റെ പാചകവൃത്തി ചെയ്യേണ്ടി വന്നതാണു്. ആ പതിവ്രത മന്മഥൻ വീണ്ടും ശരീരമെടുത്തു വരുന്നതും കാത്തിരിക്കുകയായിരുന്നു. ശ്രീനാരദർ അവിടെ എഴുന്നള്ളി ശിശു മന്മഥൻ തന്നെയാണെന്ന വൃത്താന്തമറിയിച്ചു. മായാവതിപരമസന്തുഷ്ടയായി ശിശുവിനെ രഹസ്യമായി വളർത്തി. അല്പകാലംകൊണ്ടു് ശിശു വളർന്നു നവയൌവ്വനാവസ്ഥയെ പ്രാപിച്ചു. ആ യുവകോമളൻെറ രൂപസൌന്ദര്യം കണ്ടവരെല്ലാം മോഹിച്ചുപോയി. രതീദേവി യുവാവിൽ അനുരാഗഭാവങ്ങൾ കാണിച്ചു. അതിൽ അത്ഭുതം പ്രകടിപ്പിച്ച യുവാവിനോടു് ദേവി ശ്രീനാരദർ പറഞ്ഞതെല്ലാം അറിയിച്ചിട്ടു പറഞ്ഞു. ''ഭവാൻെറ മാതാവു് രുഗ്മിണീദേവി പുത്രശോകത്താൽ പരിതപിക്കുകയാണു്. അതിനാൽ ശംബരനെ എത്രയുംവേഗം വധിച്ചു നമുക്കു് പിതൃഗൃഹത്തിലേക്കു പോകണം. ശംബരൻ മഹാ മായാവിയാണു്. അവനെ മായകൊണ്ടുതന്നെ നശിപ്പിക്കണം.'' ഇപ്രകാരം പറഞ്ഞിട്ടു് മായാവതി സർവ്വമായാവിനാശിനിയായ മഹാമായയെ പ്രദ്യുമ്നനു നൽകി.

പ്രദ്യുമ്നൻ ഉടനെ ശംബരനെ അസഹ്യമായ ദുർവാക്കുകൾ പറഞ്ഞു് പ്രലോഭിപ്പിച്ചു് യുദ്ധത്തിനു വിളിച്ചു. ശംബരൻ ക്രോധതാമ്രാക്ഷനായി വന്നു് യുദ്ധം തുടങ്ങി. യുദ്ധത്തിൽ പ്രദ്യുമ്നൻ ശംബരന്റെ ശിരസ്സു മുറിച്ചിട്ടു. ദേവന്മാർ പുഷ്പവർഷം ചെയ്തു. രതീദേവി പ്രദ്യുമ്നനേയുംകൊണ്ടു് ആകാശമാർഗ്ഗം ദ്വാരകയിലെത്തി. നീലമേഘശ്യാമളനും പീതാംബരധരനും ദീർഘബാഹുവും നീരജദളനേത്രനും സ്മിതസുന്ദരനുമായ മദനനെ കണ്ട പുരസ്ത്രീകൾ അതു ശ്രീകൃഷ്ണൻ തന്നെയെന്നു കരുതി അവിടവിടെ ഒളിഞ്ഞുനിന്നു സൂക്ഷിച്ചു നോക്കി. അല്പം ചില വ്യത്യാസങ്ങളാൽ അതു് മുകുന്ദനല്ലെന്നറിഞ്ഞു് ആ ലോകോത്തരസുന്ദരനേയും പത്നിയേയും സമീപിച്ചു് വിസ്മയഭരിതരായി നോക്കിനിന്നു.

digitized by www.sreyas.in

രുഗ്മിണീദേവി ആ പുരുഷനെ കണ്ടതും, സ്തനങ്ങളിൽനിന്നും പാലൊഴുകി. ദേവി തന്റെ നഷ്ടപ്പെട്ട ശിശുവിനെ ഓർമ്മിച്ചു. ''അവൻ ഇപ്പോഴിരുന്നെങ്കിൽ ഇതേ ആകൃതിയും പ്രായവും ഉണ്ടായിരുന്നേനെ. ഇവനെ പ്രസവിച്ച ഭാഗ്യവതി ആരാണ്? ഇവനും ശ്രീകൃഷ്ണസാദൃശ്യം എങ്ങിനെ ലഭിച്ചു? ഇവന്റെ രൂപലക്ഷണങ്ങളെല്ലാം ശ്രീകൃഷ്ണന്റേതുപോലെ തന്നെയിരിക്കുന്നുവല്ലോ. ഇവൻ എന്റെ ആ പുത്രൻ തന്നെയോ? എന്തെന്നാൽ എനിക്ക് ഇവനോട് മാതൃവാത്സല്യം തോന്നുന്നു. ശുഭലക്ഷണമായി എന്റെ ഇടത്തുകൈ തുടിക്കുന്നു.'' എന്നിപ്രകാരം ദേവി ആത്മഗതം ചെയ്തു.

അപ്പോൾ ഉത്തമശ്ലോകൻ ദേവകീവസുദേവന്മാരോടുകൂടി അവിടെ എഴുന്നള്ളി. സർവ്വജ്ഞനായ പരമാത്മാവിന് എല്ലാമറിയാമെങ്കിലും ഒന്നും മിണ്ടാതെ നിന്നു. ആ സമയം ശ്രീനാരദർ അവിടെ എഴുന്നെള്ളി സകല വസ്തുതകളും അറിയിച്ചു. എല്ലാവരുടേയും സന്തോഷത്തിനതിരില്ലാതായി. മരിച്ചവൻ എഴുന്നേററു വന്നതു പോലെ അവർക്കു തോന്നി. ദേവകി, വസുദേവർ, ശ്രീകൃഷ്ണൻ, ബലരാമൻ, രുഗ്മിണി എന്നിവരെല്ലാം പ്രദ്യുമ്നനെ വാത്സല്യപൂർവ്വം ആലിംഗനം ചെയ്തു. പുരവാസികളെല്ലാം ആ വാർത്ത കേട്ട് ആശ്ചര്യപ്പെട്ടു. എല്ലാവിധത്തിലും പിതൃസദൃശനായ പ്രദ്യുമ്നനെ കാണുമ്പോൾ ശ്രീകൃഷ്ണപത്നിമാർ അതു് കൃഷ്ണൻ തന്നെയെന്ന ഭാവനയാൽ അനുരാഗപരവശകളായി ഭവിച്ചു. ആ സ്ഥിതിക്ക് മററു സ്ത്രീകളുടെ കാര്യം പറയേണ്ടതില്ലല്ലോ.

# അദ്ധ്യായം 56

ജാനേ ത്വാം സർവ്വഭൂതാനാം പ്രാണഓജസ്സഹോബലം
വിഷ്ണും പുരാണപുരുഷം പ്രഭവിഷ്ണുമധീശ്വരം 26

[ഹേ, ഭഗവൻ! നിന്തിരുവടിയെ, സർവ്വഭൂതങ്ങളുടേയും പ്രാണേന്ദ്രിയമനോവ്യാപാരങ്ങളുടെ ബലമായും പ്രേരകനായും, സർവ്വവ്യാപകനും, പ്രകൃതിനിയന്താവും സർവ്വേശ്വരനുമായ, മഹാവിഷ്ണുവായും ഞാനറിയുന്നു.]

## സ്യമന്തകോപാഖ്യാനം — സത്യഭാമാ, ജാംബവതീപരിണയം

ശ്രീശുകൻ പറഞ്ഞു:— സത്രാജിത്ത് എന്ന യാദവപ്രമാണി സൂര്യഭഗവാന്റെ ഇഷ്ടഭക്തനായി ഭവിച്ചു. പ്രീതനായ ശ്രീസൂര്യനാരായണൻ സത്രാജിത്തിനു സ്യമന്തകമെന്ന ദിവ്യമണിയെ കൊടുത്തു. അവൻ ആ രത്നം കഴുത്തിൽ ധരിച്ചുകൊണ്ട് ദ്വാരകയിലേക്കു വന്നപ്പോൾ അതിന്റെ അധൃഷ്യകാന്തി വ്യാപിക്കയാൽ സൂര്യൻ തന്നെ വരികയാണോ എന്നു പുരവാസികൾക്കുതോന്നി. അവർ ശ്രീകൃഷ്ണനെ സമീപിച്ച് ''നാരായണ, അരവിന്ദാക്ഷ! ഇതാ സൂര്യൻ നിന്തിരുവടിയെ വന്ദിക്കാൻ വരുന്നു'' വെന്നറിയിച്ചു. ശ്രീഭഗവാൻ ചിരിച്ചുകൊണ്ട് ''ഇതു് സൂര്യദേവനല്ല,

digitized by www.sreyas.in

സത്രാജിത്താണ്. അവൻ ധരിച്ചിരിക്കുന്ന സ്യമന്തകമണിയുടെ പ്രഭയാണ് നിങ്ങടം കണ്ടതെ''ന്നു സമാധാനിപ്പിച്ചു. സത്രാജിത്തു് തന്റെ ഗൃഹത്തിലുള്ള സൂര്യക്ഷേത്രത്തിൽ രത്നത്തെ വെച്ചു പൂജിച്ചു തുടങ്ങി. ആ മണിയിരിക്കുന്നിടത്തു് ദിവസേന എട്ടുഭാരം സ്വർണ്ണം താനേയുണ്ടാകും. ആ രാജ്യത്തിൽ ദുർഭിക്ഷം, മഹാമാരി, സർപ്പഭയം, രോഗം, മുതലായവയൊന്നുമുണ്ടാകയില്ല.

ഒരു ദിവസം ഭഗവാൻ സത്രാജിത്തിനെ വരുത്തി സ്നേഹപൂർവ്വം ഇപ്രകാരം ഉപദേശിച്ചു. ''ഈ അമൂല്യരത്നം കാത്തുസൂക്ഷിക്കാൻ അങ്ങേയ്ക്കു് പ്രയാസമുണ്ടാകും. ഇതു് രാജാവിന്റെ കയ്യിൽ സുരക്ഷിതമായിരിക്കുന്നതാണ് നല്ലതു്. ഇതിൽനിന്നു കിട്ടുന്ന ഐശ്വര്യമെല്ലാം അങ്ങേയ്ക്കു തന്നെ ലഭ്യമാക്കാം.'' ദുർഭാഗ്യവശാൽ സത്രാജിത്തിനു ഭഗവാൻെറ ഉപദേശം സ്വീകരിക്കാൻ തോന്നിയില്ല. ഉത്തമങ്ങളായ വസ്തുക്കളെ മഹാത്മാക്കൾക്കു സമർപ്പിക്കണം. അതോ ചെയ്തില്ല. അവർ ചോദിച്ചിട്ടും കൊടുക്കാഞ്ഞാൽ ദോഷം നേരിടും. ഒരു നാൾ സത്രാജിത്തിൻെറ അനുജനായ പ്രസേനൻ ആ മണി കഴുത്തിൽ ധരിച്ചുകൊണ്ടു് കാട്ടിൽ നായാട്ടിനു പോയി. മണി അന്യർ ധരിക്കാൻ സൂര്യാജ്ഞയില്ലാതിരുന്നതിനാൽ അന്നുമുതൽ അനർത്ഥങ്ങൾക്കു് തുടക്കമിട്ടു. കാട്ടിൽവച്ചു് ഒരു സിംഹം പ്രസേനനേയും കുതിരയേയും കൊന്നിട്ടു് മണിയും കൊണ്ടുപോയി. വാനരവീരനായ ജാംബവാൻ ആ സിംഹത്തേയും വധിച്ചു് മണിയും കൊണ്ടു് തൻെറ ഗുഹയിൽപോയി തൻെറ പുത്രനു കളിക്കാൻകൊടുത്തു. ഇതൊന്നും ആരുമറിഞ്ഞില്ല.

പ്രസേനൻ തിരിച്ചു വരാതിരുന്നപ്പോൾ സത്രാജിത്തിനു സങ്കടമായി. അപ്പോൾ മുമ്പൊരിക്കൽ കൃഷ്ണൻ മണി ചോദിച്ച കാര്യം ഓർമ്മവന്നു ''ഈ മണി ഒരിക്കൽ കൃഷ്ണൻ ചോദിച്ചതായിരുന്നു. പക്ഷെ ഞാൻ കൊടുത്തില്ല. മണിയെ അപഹരിക്കാനായി ശ്രീകൃഷ്ണൻ ഭ്രാതാവിനെ നിഗ്രഹിച്ചതായിരിക്കണം, നിശ്ചയം'' എന്നു തീരുമാനിച്ചു് ആ അപവാദം പരസ്യമായും പറഞ്ഞുനടന്നു. അപവാദം പരക്കുന്നതിനു പ്രയാസമില്ലല്ലോ. അതു് കർണ്ണാകർണ്ണികയാ ദ്വാരകയിലെങ്ങുംവ്യാപിച്ചു. ഭഗവാനും അതു കേട്ടു. ആ അപവാദം തീർക്കണമെന്നു നിശ്ചയിച്ചു പരിവാരങ്ങളോടുകൂടി പ്രസേനനെ തേടി പുറപ്പെട്ടു് വനത്തിൽ പ്രവേശിച്ചു. വനത്തിൽ പ്രസേനനും കുതിരയും ചത്തുകിടക്കുന്നതുകണ്ടു. സിംഹത്തിന്റെ കാൽപ്പാടുകളുംകണ്ടു് സിംഹം അവനെ കൊന്നതാണെന്നറിഞ്ഞു് അതിന്റെ കാൽപ്പാടു നോക്കി പോയി. വഴിയിൽ സിംഹവും മരിച്ചു കിടക്കുന്നതും ഋക്ഷരാജൻെറ കാൽച്ചുവടും കണ്ടു. അതിനെ പിൻതുടൎന്നു ചെന്നു ജാംബവാന്റെ ഗുഹാമുഖത്തിലെത്തി. പരിവാരങ്ങളെ പുറത്തുനിർത്തീട്ടു് ഭഗവാൻ ഉള്ളിൽ കടന്നു ചെന്നപ്പോൾ ഒരു ബാലൻ മണിയും വെച്ചു കളിക്കുന്നതു കണ്ടു. ഭഗവാൻ അടുത്തു ചെന്നപ്പോൾ അന്യപുരുഷദർശനത്താൽ ധാത്രി പേടിച്ചു നിലവിളിച്ചു. അതുകേട്ടു് ജാംബവാൻ കോപിച്ചു പാഞ്ഞെത്തി. എതിരാളിആരെന്നു നോക്കാതെ യുദ്ധം തുടങ്ങി. രണ്ടുപേരും 28 ദിവസം രാപ്പകൽ അനദ്ധ്യായമില്ലാതെ യുദ്ധം ചെയ്തു. അപ്പോഴേക്കും കൃഷ്ണമുഷ്ടിപ്രഹരമേററു് ജാംബവാന്റെ സന്ധിബന്ധങ്ങളെല്ലാം തകൎന്നു് തലക്കു വെളിവു വീണു. എതിരാളി തന്റെ

digitized by www.sreyas.in

സ്വാമിയായ ശ്രീരാമചന്ദ്രനാണെന്നു മനസ്സിലായി. താൻ എത്ര വലിയ അവിവേകമാണു് പ്രവർത്തിച്ചതെന്നോർത്തു് കണ്ണീരൊഴുക്കിക്കൊണ്ടു് നാഥന്റെ പാദമൂലങ്ങളിൽവീണു നമസ്കരിച്ചു പറഞ്ഞു: "ഹേ ഭഗവൻ! നിന്തിരുവടി സർവ്വഭൂതങ്ങളുടേയും പ്രാണനും ഓജസ്സും ബലവുമാണെന്നും സർവ്വനിയന്താവാണെന്നും ഞാനറിയുന്നു. നിന്തിരുവടിയുടെ കടാക്ഷപാതത്താൽ ഭയപ്പെട്ടു് മാർഗ്ഗത്തെ നൽകിയ സമുദ്രത്തിൽ അവിടുന്നു് സേതുബന്ധനം ചെയ്തു്, കോപാഗ്നിയിൽ ലങ്കയെ ദഹിപ്പിച്ചു്, രാവണന്റെ പത്തു തലകളേയും നിശിതബാണങ്ങളാൽ മുറിച്ചിട്ടു. അത്ര പരാക്രമിയും രഘുവീരനുമായ നിന്തിരുവടി അടിയന്റെ അപരാധം പൊറുക്കേണമേ." ഇപ്രകാരം ജ്ഞാനിയായ ഭക്തനെ ദേവകീസുതൻ കാരുണ്യത്തോടുകൂടി തന്റെ അമൃതശീതളകരങ്ങളാൽ തലോടി സകല താപങ്ങളേയും തീർത്തു് ആശ്വസിപ്പിച്ചിട്ടു അരുളിചെയ്തു: "ഹേ ഋക്ഷപതേ! സ്യമന്തകമണി ഹേതുവായിട്ടു് എനിക്കൊരു അപവാദം വന്നിരിക്കുന്നു. അതിനെ മാർജ്ജനം ചെയ്യാനാണു് ഞാൻവന്നതു്." അതുകേട്ടു പരമസന്തുഷ്ടനായ ജാംബവാൻ സ്യമന്തകമണിയേയും അതോടുകൂടി ചിരകാലമായി ഭഗവാനെ പതിയായി ലഭിക്കാൻ കാത്തിരിക്കയായിരുന്ന തന്റെ പുത്രി ജാംബവതിയേയും പ്രഭുവിനു കാഴ്ചവച്ചു്. ശ്രീഭഗവാൻ അവ രണ്ടും സ്വീകരിച്ചുകൊണ്ടു് ഗുഹയിൽനിന്നും പുറത്തുവന്നു.

ശ്രീകൃഷ്ണനെ അനുഗമിച്ചിരുന്ന പുരവാസികൾ പന്ത്രണ്ടുദിവസം ഗുഹാമുഖത്തു കാത്തിരുന്നിട്ടും സ്വാമിയെ കണ്ടില്ല. അവർ ഭഗ്നാശരായി ദ്വാരകയിൽ മടങ്ങിവന്നു വിവരമറിയിച്ചു. സ്വജനങ്ങളെല്ലാം ദുഃഖാക്രാന്തരായി. മിഥ്യാപവാദം പറഞ്ഞു പരത്തിയ സത്രാജിത്തിനെ എല്ലാവരും ശപിച്ചു. അപായമൊന്നും കൂടാതെ കൃഷ്ണനെ തിരിച്ചുകിട്ടാനായി അവർ മഹാമായയായ ദുർഗ്ഗയെ ഭക്തിപൂർവ്വം പൂജിച്ചു. ജഗദീശ്വരി അനുഗ്രഹിക്കതന്നെ ചെയ്തു. പൂജാവസാനത്തിൽ ശ്രീശ്യാമസുന്ദരൻ മണിയോടും ജാംബവതിയോടും കൂടി എഴുന്നള്ളി ദർശനം കൊടുത്തു. ദ്വാരകാവാസികളുടെ ആഹ്ലാദമെന്തു പറയട്ടെ! മരിച്ചവൻ തിരിച്ചു വന്നാലെന്നപോലെ അവർ സന്തോഷിച്ചു് ആനന്ദനൃത്തം ചെയ്തു. ഭഗവാൻ, നിറഞ്ഞ രാജസഭയിൽ സത്രാജിത്തിനെ ക്ഷണിച്ചു വരുത്തി, പ്രസേനൻ മണിയും ധരിച്ചുപോയതു തൊട്ടുള്ള ചരിത്രം പരസ്യമായി പറഞ്ഞു കേൾപ്പിച്ചിട്ടു് മണിയെ അയാളുടെ കയ്യിൽ കൊടുത്തു. അയാൾ ലജ്ജിതനായി തലതാഴ്ത്തിക്കൊണ്ടു് അതിനെ വാങ്ങി തന്റെ അപരാധത്തെക്കുറിച്ചു് പശ്ചാത്തപിച്ചുകൊണ്ടു് ഗൃഹത്തിലെത്തി. "ബലവാനായ ശ്രീകൃഷ്ണനെപ്പററി വെറുതെ അപവാദം പറഞ്ഞു് വിരോധം സമ്പാദിച്ചുവല്ലോ. ഈ കളങ്കമെങ്ങിനെ നീക്കും? കഷ്ടം! ദീർഘദർശനമില്ലാത്ത നീചനും ധനലോലുപനുമായ എന്നെ ലോകം പഴിക്കാതിരിക്കത്തക്കവിധം എന്തുപ്രതിവിധി ചെയ്യാം. ഒരു വഴിയേ കാണുന്നുള്ളു. ശുഭലക്ഷണയും ഗുണസമ്പന്നയും സ്ത്രീരത്നവുമായ പുത്രിയേയും മണിയേയും കൃഷ്ണനു് കാഴ്ചവച്ചു് ക്ഷമായാചനം ചെയ്യാം". എന്നു നിശ്ചയിച്ചു് അപ്രകാരം ചെയ്തു. സൌശീല്യം, സൌന്ദര്യം, ഔദാര്യം മുതലായ ശ്രേഷ്ഠഗുണങ്ങളാൽ അലംകൃതയും തന്മൂലം അനേകം രാജപ്രമുഖന്മാരാൽ യാചിക്കപ്പെട്ടവളുമായ

digitized by www.sreyas.in

സത്യഭാമയെ ശ്രീഭഗവാൻ യഥാവിധി കല്യാണം കഴിച്ചു. സത്രാജിത്തിനോട് "സൂര്യഭക്തനായ അങ്ങയ്ക്കുതന്നെ മണിയിരിക്കട്ടെ. ഞങ്ങൾക്ക വേണ്ട. അതിൽ നിന്നും ലഭിക്കുന്ന ഫലങ്ങൾ ഞങ്ങൾക്കും അനുഭവിക്കാമല്ലോ" എന്നരുളിച്ചെയ്ത് മണിയെ സത്രാജിത്തിനു തന്നെ കൊടുത്തു.

## അദ്ധ്യായം 57

സ്യമന്തകം ദർശയിത്വാ ജ്ഞാതിഭ്യോ രജ ആത്മന:
വിമൃജ്യ മണിനാ ഭൂയസ്തസ്മൈ പ്രത്യർപ്പയത് പ്രഭു: 41

[ബന്ധുജനങ്ങൾക്ക് സ്യമന്തകമണിയെ കാട്ടിക്കൊടുത്തിട്ട് ആ മണി മൂലമുള്ള തന്റെ ദുഷ്പേരിനെ തുടച്ചു കളഞ്ഞശേഷം പ്രഭു വീണ്ടും അതിനെ അക്രൂരനു തന്നെ തിരിച്ചു കൊടുക്കുകയും ചെയ്തു.]

### ശതധന്വാവധം, അക്രൂരന്റെ കാശിയാത്രയും തിരിച്ചു വരവും

ശ്രീശുകൻ പറഞ്ഞു;— കുന്തീദേവിയും പാണ്ഡവന്മാരും അരക്കില്ലത്തിൽ വെന്തു ദഹിച്ചു പോയെന്ന വാർത്ത ദ്വാരകയിലെത്തി. അങ്ങിനെ സംഭവിച്ചിട്ടില്ല അവർ രക്ഷപ്പെട്ടിട്ടുണ്ടെന്നു് സർവ്വജ്ഞനായ ഭഗവാനു് അറിയാമെങ്കിലും ലോകമര്യാദയനുസരിച്ചു് ബലരാമനോടുകൂടി ഇന്ദ്രപ്രസ്ഥത്തിലേക്കെഴുന്നള്ളി. അവിടെ തുല്യ ദുഃഖിതരായ ഭീഷ്മർ, വിദുരർ, ദ്രോണർ, ഗാന്ധാരി, കൃപർ മുതലായവരെ കണ്ടു് "ഹാ കഷ്ടം ! ഇത്ര വലിയ ദുരന്തം സംഭവിച്ചുവല്ലോ" എന്നു പരസ്പരം പറഞ്ഞു് സഹതപിച്ചു.

രാമകൃഷ്ണന്മാരില്ലാത്ത അവസരം നോക്കി അക്രൂരനും കൃതവർമ്മാവിനും ഒരു ദുർബ്ബുദ്ധിയുദിച്ചു. തങ്ങളിലാർക്കെങ്കിലും സത്യഭാമയെ തരാമെന്നു പ്രതിജ്ഞചെയ്തിരുന്നതിനെ അവഗണിച്ചു് സത്രാജിത്തു് ശ്രീകൃഷ്ണനാണല്ലോ കൊടുത്തതു്. അതിനാൽ സത്രാജിത്തു് വധ്യൻ തന്നെയെന്നു നിശ്ചയിച്ചു് അവർ അസത്തമനും പാപിയുമായ ശതധന്വാവിനോടു് "കന്യകാദാനപ്രതിജ്ഞയെ ലംഘിച്ച സത്രാജിത്തു് എന്തുകൊണ്ടു് പ്രസേനനെ പിൻതുടരുന്നില്ല? സത്രാജിത്തിനെ വധിച്ചു് സ്യമന്തകം കയ്ക്കലാക്കാൻ നിനക്ക ഇതു നല്ല അവസരമാണു്" എന്നു് പ്രേരിപ്പിച്ചു. അതുകേട്ടു് ഭിന്നമതിയായ ശതധന്വാവു് മണിയിലുള്ള ലോഭത്താൽ വേഗംചെന്നു് ഉറങ്ങിക്കിടന്ന സത്രാജിത്തിനെ വധിച്ചു് മണിയും കൊണ്ടുപോയി. കശാപ്പുകാരനെപ്പോലെ ദയാഹീനനായ അവന്റെ ഘോരകൃത്യത്തിൽ ശോകാക്രാന്തയായ സത്യഭാമ മോഹാലസ്യപ്പെട്ടു വീണു. പിന്നീടു് പിതാവിന്റെ ദേഹം തൈലത്തോണിയിലിട്ടു

digitized by www.sreyas.in

സ്കൃക്ഷിച്ചിട്ട് ക്ഷണത്തിൽ ഹസ്തിനാപുരത്തിൽ പോയി ഭഗവാനെ കണ്ട് കരഞ്ഞു കൊണ്ട് വിവരമറിയിച്ചു. സർവ്വേശ്വരൻ ലോകത്തേയും ഭാമയേയും ബോധിപ്പിക്കവാൻ "അഹോകഷ്ടം" എന്നു പറഞ്ഞു് കണ്ണീരൊഴുക്കി കരഞ്ഞിട്ട് ഒട്ടം താമസിയാതെ ജ്യേഷ്ഠനോടും പത്നിയോടും കൂടി ദ്വാരകയിൽ വന്നു് ശതധന്വാവിനെ അന്വേഷിച്ചു. അവൻ പേടിച്ചു് കൃതവർമ്മാവിന്റെ സഹായം തേടി. കൃതവർമ്മാവു് "സർവ്വേശ്വരന്മാരായ രാമകൃഷ്ണന്മാർക്ക് അപ്രിയം ചെയ്വാൻ ഞാൻ ശക്തനല്ല. അവരെ ദ്വേഷിച്ച് കംസനും കൂട്ടരും കാലപുരിയെ പ്രാപിച്ചതും ജരാസന്ധൻ പതിനേഴ വട്ടം തോറേറാടിയതും അറിഞ്ഞുകൂടെ?" എന്നുപറഞ്ഞു കൈവിട്ടു. അപ്പോൾ ശതധന്വാവു് അക്രൂരന്റെ സഹായം യാചിച്ചു. അക്രൂരൻ പറഞ്ഞു: "ഈശ്വരന്മാരുടെ അപ്രമേയബലമറിയുന്നവരാരെങ്കിലും അവരോടു വിരോധത്തിനു തുനിയുമോ? യാതൊരു ഭഗവാൻ ഈ വിശ്വത്തെ ലീലയായി സൃഷ്ടിച്ചു രക്ഷിച്ചു സംഹരിക്കുന്നുവോ, യാതൊരുവന്റെ രഹസ്യത്തെ അറിയാതെ ബ്രഹ്മാവുപോലും മോഹിക്കുന്നുവോ, യാതൊരുവൻ മഹത്തായ ഗോവർദ്ധനപർവ്വതത്തെ ഏഴുദിവസം ഇടത്തെ കൈകൊണ്ട് താങ്ങിനിന്നുവോ, ആ അത്ഭുതകർമ്മാവും അനന്തശക്തനും പരമാത്മാവുമായ ശ്രീകൃഷ്ണനെ ഞാൻ നമസ്കരിക്കുന്നു."

അതുകേട്ടപ്പോൾ അവിടേയും രക്ഷയില്ലെന്നു കണ്ട് ശതധന്വാവു് സ്യമന്തകത്തെ അക്രൂരന്റെ മുമ്പിലിട്ടിട്ട് പ്രാണനും കൊണ്ട് വേഗമേറിയ കുതിരപ്പുറത്തു കയറി പലായനം ചെയ്തു. അതറിഞ്ഞു രാമകൃഷ്ണന്മാർ ആ ഗുരുദ്രോഹിയെ അതിവേഗം പിൻതുടർന്നു. മിഥിലാരാജ്യത്തിന്റെ ഉപവനത്തിൽ വച്ചു് ശ്രീഭഗവാൻ ശതധന്വാവിനെ പിടിച്ചു് തൃച്ചക്രം കൊണ്ടു വധിച്ചിട്ട് അവന്റെ ദേഹത്തിലും വസ്ത്രങ്ങളിലും മണിയെ തിരഞ്ഞു നോക്കി. പക്ഷെ കണ്ടില്ല. ആ വിവരം ജ്യേഷ്ഠനോടു പറഞ്ഞു. ബലരാമനുപോലും ശ്രീകൃഷ്ണന്റെ വാക്കിൽ വിശ്വാസം തോന്നിയില്ല. നോക്കണേ, സ്യമന്തകം വരുത്തിവച്ച വിന! "മണിയെവിടെയെന്നന്വേഷിക്കു. ഞാൻ എന്റെ പ്രിയനായ വിദേഹനെ കാണാൻ പോവുകയാണ്." എന്നു നീരസത്തോടെ പറഞ്ഞിട്ടു പോയി. മിഥിലയിൽ വിദേഹരാജാവിന്റെ പൂജയും സ്വീകരിച്ചുംകൊണ്ട് കുറേക്കാലം വസിച്ചു. ആ കാലത്തു് ദുര്യോധനൻ അവിടെ വന്നു് ബലരാമനിൽ നിന്നും ഗദായുദ്ധം അഭ്യസിച്ചു.

ശ്രീകേശവൻ ദ്വാരകയിൽ മടങ്ങിവന്നു് ശതധന്വാവിനെ വധിച്ചതും അവന്റെ കൈവശം മണി കാണാത്തതും ഭാമയോടും സുഹൃത്തുക്കളോടും പറഞ്ഞു. അതുകേട്ടപ്പോൾ ശതധന്വാവിനെ പ്രേരിപ്പിച്ച അക്രൂരനും കൃതവർമ്മാവും പേടിച്ചു വിറച്ചു് ദ്വാരക വിട്ടോടിപ്പോയി. തന്റെ കൈവശം വന്നുചേർന്ന മണിയുടെ പ്രയോജനമൊന്നും അക്രൂരൻ ആഗ്രഹിച്ചില്ല. അക്രൂരൻ കാശിയിൽ പോയി മണിയിൽ നിന്നും കിട്ടിക്കൊണ്ടിരുന്ന ധനം ഗംഗയിൽ നിരവധി സ്നാനഘട്ടങ്ങൾക്കും യാഗങ്ങൾക്കുമായി ചിലവാക്കി. ആ സമയത്തു് ദ്വാരകയിൽ ഭഗവത്സങ്കല്പത്താൽ സാംക്രമികരോഗങ്ങളും താപങ്ങളും ആധികളും, ഭൂകമ്പം, അനാവൃഷ്ടി ഇത്യാദി

digitized by www.sreyas.in

പ്രകൃതി ക്ഷോഭങ്ങളും ഉണ്ടായി. അക്രൂരന്റെ അഭാവം കൊണ്ടാണ് അവ സംഭവിച്ചതെന്ന് ഒരു വിഭാഗം ജനങ്ങൾ വ്യാഖ്യാനിച്ചു. എന്നാൽ രാജൻ, അങ്ങ് അതു വിശ്വസിക്കണ്ട. ഒരു മുനിവര്യൻ വസിക്കുന്ന ദേശത്തിൽ യാതൊരു അനിഷ്ടവും ബാധിക്കയില്ല. അപ്രകാരമുള്ള പരിശുദ്ധമുനിമാർക്കെല്ലാവർക്കും ആരാദ്ധ്യനായി അവരുടെ ഹൃദയത്തിൽ സാന്നിധ്യം ചെയ്യുന്ന പരമേശ്വരനായ ശ്രീകൃഷ്ണൻ വസിക്കുന്ന ദ്വാരകയിൽ അക്രൂരനില്ലെന്ന കാരണത്താൽ അരിഷ്ടങ്ങളോ? ഒരിക്കലും സംഭാവ്യമല്ല. ഉണ്ടായി എങ്കിൽ അതു് ശ്രീകൃഷ്ണസങ്കൽപത്താൽ ഉണ്ടായതാണെന്നു ധരിച്ചാലും.

എങ്കിലും വൃദ്ധജനങ്ങളുടെ അഭിപ്രായത്തെ മാനിച്ചു് ശ്രീജനാർദ്ദനൻ അക്രൂരനെ ആളയച്ചു് വരുത്തി, ആചാരോപചാരങ്ങൾചെയ്തു് പ്രിയകഥകൾ പറഞ്ഞു സന്തോഷിപ്പിച്ചു് അക്രൂരന്റെ ഉള്ളിലുള്ള ഭയം നീക്കി. അനന്തരം മന്ദഹസിച്ചു കൊണ്ടു പറഞ്ഞു:– "ഹേ ദാനപതേ! ശതധന്വാവു് അങ്ങയുടെ കയ്യിൽ മണി തന്നുവെന്നും അതുകൊണ്ടാണ് അങ്ങ് സ്വർണ്ണവേദിയോടുകൂടിയ നിരവധി യാഗങ്ങൾ നടത്തിയതെന്നുമുള്ള വിവരം മുമ്പുതന്നെ എനിക്കറിയാം. സത്രാജിത്തിന്റെ സ്വത്തിനവകാശികൾ സത്യഭാമയുടെ സന്താനങ്ങളാണെങ്കിലും, മണി അന്തഃശുദ്ധിയും വ്രതനിഷ്ഠയുമുള്ള അങ്ങയുടെ കയ്യിൽ തന്നെ ഇരുന്നുകൊള്ളട്ടെ. എന്നാൽ മണിയുടെ വിഷയത്തിൽ നമ്മുടെ ബന്ധുക്കളും, എന്റെ ജ്യേഷ്ഠൻ പോലും എന്നെ സംശയിക്കുന്നു. അതിനാൽ മഹാഭാഗനായ അങ്ങ് അതിനെ അവർക്കു കാട്ടിക്കൊടുത്തു് സമാധാനിപ്പിച്ചാലും!

ഭഗവാന്റെ സാമവാക്കുകളാൽ പ്രസാദിച്ച അക്രൂരൻ ശ്രീകൃഷ്ണന്റെ കയ്യിൽ മണിയെ സമർപ്പിച്ചു. മഹാപ്രഭു അതിനെ പരസ്യമായി പ്രദർശിപ്പിച്ചു് ജ്ഞാതികളുടെ സന്ദേഹനിവൃത്തി വരുത്തീട്ടു് അക്രൂരനുതന്നെ തിരിച്ചുകൊടുത്തു. ശ്രീഭഗവാന്റെ തൃക്കയ്യിൽ നിന്നും സ്വീകരിച്ചശേഷം അതുവച്ചുകൊണ്ടിരുന്ന അക്രൂരനു് യാതൊരനർത്ഥവും ഭയവുമുണ്ടായില്ല.

അഖിലൈശ്വര്യനിധാനവും മഹാപ്രഭാവുമായ ശ്രീകൃഷ്ണഭഗവാന്റെ വീര്യത്തെ പ്രകാശിപ്പിക്കുന്നതും സർവ്വപാപഹരവും കല്യാണവർദ്ധനവുമായ ഈ സ്യമന്തകോപാഖ്യാനം കേൾക്കുകയോ, സ്മരിക്കുകയോ, ചെയ്യുന്നവൻ ദുഷ്കീർത്തിയിൽ നിന്നും ദുരിതത്തിൽ നിന്നും നിർമ്മുക്തനായി ശ്രീകൃഷ്ണപ്രസാദമാകുന്ന ശാശ്വതശാന്തിയെ പ്രാപിക്കും.



digitized by www.sreyas.in

# അദ്ധ്യായം 58

യൽപാദപങ്കജരജ: ശിരസാ ബിഭർത്തി
ശ്രീരബ്ജജ: സഗിരിശ: സഹ ലോകപാലൈ:
ലീലാതനു: സ്വകൃതസേതുപരീപ്സയേശ:
കാലേ ദധത്സ ഭഗവാൻ മമ കേന തുഷ്യേത് 37

[മഹാലക്ഷ്മിയും ബ്രഹ്മാവും പരമശിവനോടും ലോകപാലന്മാരോടും കൂടെ യാതൊരുവന്റെ പാദകമലധൂളിയെ ശിരസ്സിൽ ധരിക്കുന്നുവോ, തന്നാൽ കല്പിക്കപ്പെട്ട ധർമ്മമാർഗ്ഗങ്ങളെ രക്ഷിക്കാനുള്ള ആഗ്രഹത്താൽ തക്ക സമയങ്ങളിൽ ലീലാശരീരങ്ങളെ സ്വീകരിക്കുന്ന ഈശ്വരനായ ആ ഭഗവാൻ എന്തുപായത്താൽ എന്നിൽ പ്രസാദിക്കുമൊ! (കേവല കരുണയാലെന്നർത്ഥം).]

## കാളിന്ദീ, മിത്രവിന്ദ, സത്യ, ഭദ്ര, ലക്ഷമണ, എന്നിവരുടെ വിവാഹം

ശ്രീശുകൻ പറഞ്ഞു:— അരക്കില്ലത്തിൽ ദഹിച്ചു പോയെന്നു കരുതപ്പെട്ടവരും പാഞ്ചാലീ സ്വയംവരത്തിൽ പുനർജന്മമെടുത്തുവന്നവരെന്ന പോലെ പ്രത്യക്ഷപ്പെട്ടവരുമായ പാണ്ഡവന്മാരെ കാണാൻ ഒരിക്കൽ പുരുഷോത്തമൻ സാത്യകി പ്രമുഖരോടുകൂടി ഇന്ദ്രപ്രസ്ഥത്തിലേക്കെഴുന്നള്ളി. അഖിലേശ്വരനായ മുകുന്ദൻ ആഗതനായപ്പോൾ, മുഖ്യപ്രാണന്റെ ആവിർഭാവത്തിൽ പഞ്ചേന്ദ്രിയങ്ങളെന്ന പോലെ പാർത്ഥന്മാർ ഒന്നിച്ചെഴുന്നേററു് പ്രേമപൂർവ്വം ആലിംഗനം ചെയ്തു. ഭഗവാന്റെ അംഗസംഗത്താൽ പുണ്യവാന്മാരായി ഭവിച്ച ആ സുകൃതികൾ നാഥന്റെ അനുരാഗസ്മിതശോഭനമായ മുഖാരവിന്ദം കണ്ടു് പ്രമുദിതരായി. നവോഢയായ കൃഷ്ണയും ലജ്ജാവിനയപൂർവ്വം ശ്രീകൃഷ്ണനെ അഭിവന്ദിച്ചു. അനന്തരം ശ്രീവാസുദേവൻ അന്ത:പുരത്തിൽ പ്രവേശിച്ചു് കുന്തീദേവിയെ വന്ദിച്ചു. കൃഷ്ണദർശനമാത്രത്താൽ ദേവി പ്രേമാശ്രുക്കളെ പൊഴിച്ചുകൊണ്ടു് ബന്ധുക്കളുടെ കുശലം ചോദിച്ചിട്ടു പറഞ്ഞു: "കൃഷ്ണ! അവിടുന്നു് അക്രൂരനെ അയച്ചു് ഞങ്ങളുടെ കുശലം അന്വേഷിച്ചപ്പോൾ ഞങ്ങൾ സനാഥരായി. അവിടുത്തേക്കു് സ്വപരഭേദമില്ല. എങ്കിലും നിരന്തരം സ്മരിക്കുന്നവരുടെ ഹൃദയത്തിൽ സ്ഥിരമായി പ്രകാശിച്ചുകൊണ്ടു് അവരുടെ ദു:ഖാന്ധകാരം നശിപ്പിക്കുന്നതു് അവിടുത്തെ സ്വഭാവമാണല്ലോ." കുന്തീദേവിയെ തുടർന്നു് ധർമ്മപുത്രർ "ഹേഅധീശ്വര! യോഗേശ്വരന്മാർക്കുപോലും ദുർലഭമായി ലഭിക്കുന്ന നിന്തിരുവടിയുടെ ദർശനം ഭക്തിഹീനരായ ഞങ്ങൾക്കു ലഭിച്ചുവല്ലോ. ഇതിനുതക്കവണ്ണം എന്തു മഹത്പുണ്യമാണു് ഞങ്ങൾ ചെയ്തിട്ടുള്ളതെന്നറിയുന്നില്ല" എന്നു സ്തുതിച്ചു. ശ്രീഭഗവാൻ പാണ്ഡവന്മാരുടെ പ്രാർത്ഥനയെ അംഗീകരിച്ചുകൊണ്ടും ഇന്ദ്രപ്രസ്ഥനിവാസികൾക്കു് നയനാനന്ദം നൽകിക്കൊണ്ടും വർഷക്കാലം നാലുമാസവും അവിടെ താമസിച്ചു.

digitized by www.sreyas.in

ഒരിക്കൽ ശ്രീകൃഷ്ണനും അജ്ജുനനും വനത്തിൽ നായാട്ടിനായി പോയി. നായാടി ക്ഷീണിച്ചപ്പോൾ യമുനയിലിറങ്ങി ദേഹശുദ്ധിയും ദാഹശാന്തിയും വരുത്തി. അവിടെ ഒരു സുന്ദരീരത്നം സഞ്ചരിക്കുന്നതു കണ്ടു. ശ്രീകൃഷ്ണന്റെ പ്രേരണയനുസരിച്ച് അജ്ജുനൻ അവളെ സമീപിച്ച് "ഭവതി ആരാണ്! ആരുടെ പുത്രിയാണ്, എവിടെ നിന്നുവന്നു, എന്താഗ്രഹത്തോടുകൂടി ഇവിടെ വന്നു വെന്നു പറഞ്ഞാലും. കണ്ടിട്ട് പതിയെ ഇച്ഛിക്കുന്ന കന്യകയാണെന്നു തോന്നുന്നു വല്ലോ" എന്നു ചോദിച്ചു. അവൾ മറുപടിയായി "ഞാൻ സൂര്യപുത്രിയായ കാളിന്ദി യാണ്. പുരുഷോത്തമനും വരദനുമായ ശ്രീമഹാവിഷ്ണുവിനെ പതിയായി ലഭി ക്കാനിച്ഛിക്കുന്നു. ആ ശ്രീനിവാസനെയല്ലാതെ അന്യനെ ഞാൻ വരിക്കയില്ല. അനാഥരക്ഷകനായ ആ ഭഗവാൻ മുകുന്ദൻ എന്നിൽ പ്രസാദിക്കണം. അച്യുതദർ ശനം ലഭിക്കുന്നതുവരെ ഇവിടെ പിതാവു് നിർമ്മിച്ചു തന്ന ഭവനത്തിൽ വസിക്കാനാ ണുദ്ദേശം" എന്നു പറഞ്ഞു.

അജ്ജുനൻ ആ വിവരം ഭഗവാനെ അറിയിച്ചു. ശ്രീവാസുദേവൻ അവ ളുടെ അന്തർഗതം സാധിപ്പിക്കാൻ തന്നെയാണ് അവിടെ വന്നതും. തന്തിരുവടി കാളിന്ദിയേയും തേരിലേററിക്കൊണ്ടു് ഇന്ദ്രപ്രസ്ഥത്തിലേക്കു പോയി. പാണ്ഡവ ന്മാർക്ക് ഇരിക്കാൻ ഒരു നല്ല സ്ഥലമില്ലെന്നു സങ്കടം പറഞ്ഞു. ശ്രീഭഗവാൻ ഉടനെ വിശ്വകർമ്മാവിനെ സ്മരിച്ചു വരുത്തി അതിവിശേഷമായ ഒരു നഗരമുണ്ടാക്കി ക്കൊടുത്തു. പിന്നീടു് അജ്ജുനന്റെ സാരഥ്യം വഹിച്ച് ഖാണ്ഡവവനത്തിൽ പോയി അതിനെ അഗ്നിഭഗവാനു നൽകി. അഗ്നിദേവൻ പ്രസാദിച്ച് അജ്ജു നനു് ഗാണ്ഡീവമെന്ന വില്ലും, നാലുവെള്ളക്കുതിരകളെ പൂട്ടിയ തേരും, അക്ഷയമായ രണ്ടാവനാഴിയും, ആക്കും ഭേദിക്കാൻ കഴിയാത്ത ഇരുമ്പുകവചവും നൽകി. ഖാണ്ഡ വവനം ദഹിച്ചപ്പോൾ അതിൽപെട്ട അസുരശിൽപ്പിയായ മയനെ രക്ഷിച്ചതിനാൽ മയൻ, ജലസ്ഥലഭ്രമം തോന്നിക്കുന്ന ഒരത്ഭുതസഭയും നിമ്മിച്ചു കൊടുത്തു. ഇത്രയും കഴിഞ്ഞു് ഭഗവാനും സംഘവും ദ്വാരകയിൽ തിരിച്ചുവന്നു് ഒരു സുമുഹൂത്തത്തിൽ ശ്രീകൃഷ്ണൻ കാളിന്ദിയെ വിവാഹം ചെയ്തു.

ശ്രീകൃഷ്ണന്റെ പിതൃസഹോദരിയായ രാജാധിദേവിയുടെ പുത്രിയായ മിത്ര വിന്ദ ശ്രീഭഗവാനെ പതിയായി വരിക്കണമെന്നാഗ്രഹിച്ചു. എന്നാൽ വിന്ദൻ,അനു വിന്ദൻ എന്ന അവളുടെ ബലവാന്മാരായ സഹോദരന്മാർ അതിനു സമ്മതിച്ചില്ല. അവർ ദുര്യോധനപക്ഷക്കാരായ ശഠന്മാരായിരുന്നു. ശ്രീകൃഷ്ണൻ, ശത്രുരാജാക്കന്മാരെ ല്ലാം നോക്കിനിൽക്കെ, തന്നിൽ ആത്മാർപ്പണം ചെയ്ത മിത്രവിന്ദയെ ബലമായ പഹരിച്ച് കല്ല്യാണം കഴിച്ചു.

അയോദ്ധ്യാധിപതിയും അതിധമ്മിഷ്ഠനുമായ നഗ്നജിത്തു് തന്റെ പുത്രിയായ സത്യയുടെ വിവാഹം സംബന്ധിച്ച് ഒരു നിശ്ചയം ചെയ്തിരുന്നു. അതിസാഹസസ്വഭാവമുള്ളവയും, വീരന്മാരുടെ ഗന്ധംപോലും സഹിക്കാത്തവയും, ആക്കും അടങ്ങാത്തവയും, തീക്ഷ്ണശൃംഗികളുമായ ഏഴു മദിച്ച കാളകൾ രാജാവിനു ണ്ടായിരുന്നു. അവയെ കീഴടക്കുന്നവനു മാത്രമെ പുത്രിയെ കൊടുക്കുകയുള്ളുവെന്നാ യിരുന്നു അദ്ദേഹത്തിന്റെ നിശ്ചയം. അനേകം വീരരാജാക്കന്മാർ ശ്രമിച്ചു നോക്കീട്ടും

digitized by www.sreyas.in

കാളകളെ സമീപിക്കാൻ പോലും കഴിഞ്ഞില്ല. ശ്രീഭഗവാൻ ആ വിവരമറിഞ്ഞു് അർജ്ജുനനോടും ഒരു സൈന്യത്തോടുംകൂടി അവിടെ എഴുന്നള്ളി. നഗ്നജിത്തു് അതിസന്തുഷ്ടനായി എതിരേററു് ഏററവും ആദരവോടുകൂടി പൂജോപചാരങ്ങൾ ചെയ്തു് "ഹേ നാരായണ, ജഗൽപതേ! ആത്മാനന്ദത്താൽ പൂർണ്ണകാമനായ നിന്തിരുവടിക്കു് അല്പനായ എന്നിൽ നിന്നും ഒന്നുംതന്നെ നേടേണ്ടതായിട്ടില്ല. എങ്കിലും എന്റെ അനുഗ്രഹാർത്ഥം എന്തെങ്കിലും കൽപിക്കേണമേ" എന്നു പ്രാർത്ഥിച്ചു.

താൻ മനസാ കാംക്ഷിച്ചിരുന്ന സാക്ഷാത് ശ്രീയ:പതിയുടെ ആഗമനമറിഞ്ഞ സത്യ "യാതൊരു മഹാപുരുഷനെ പ്രസാദിപ്പിക്കാൻ ഞാൻ ഹൃദയത്തിൽ ധ്യാനിച്ചു് വ്രതാദികൾ അനുഷ്ഠിച്ചിട്ടുണ്ടോ, ആ പ്രഭു എന്റെ പതിയായി വരേണമേ. യാതൊരു ഭഗവാന്റെ ശ്രീപാദരജസ്സിനെ ബ്രഹ്മാവും ശിവനും ശ്രീദേവിയും ലോകപാലന്മാരും ശിരസ്സിൽ ധരിക്കുന്നുവോ, ലോകസംഗ്രഹാർത്ഥം ലീലാമാനുഷരൂപം ധരിച്ചിരിക്കുന്ന ആ സർവ്വേശ്വരനെ പ്രസാദിപ്പിക്കാൻ എന്നാൽ തീരെ സാദ്ധ്യമല്ല, അവിടുന്നു കേവലം കാരുണ്യത്താൽ പ്രസാദിക്കണം." എന്നു ഹൃദയപൂർവ്വം പ്രാർത്ഥിച്ചു.

ശ്രീഭഗവാൻ മന്ദസ്മിതം ചെയ്തുകൊണ്ടു് മേഘഗംഭീരസ്വരത്തിൽ പറഞ്ഞു: "ഹേ നരേന്ദ്ര! സ്വധർമ്മനിഷ്ഠനായ ക്ഷത്രിയൻ യാചിക്കരുതെന്നാണു് ആചാര്യമതം. എങ്കിലും അങ്ങയുടെ സൌഹൃദത്തിലുള്ള ഇച്ഛകൊണ്ടു് ഞാൻ ഈ കന്യകയെ എനിക്കു തരണമെന്നു യാചിക്കയാണു്. അവരം അർഹിക്കുന്ന മൂല്യം തരാൻ ഞാൻ ശക്തനല്ല". രാജാവു പറഞ്ഞു: "ഹേ നാഥ! ശ്രീദേവി നിത്യവാസം ചെയ്യുന്ന വക്ഷസ്സോടുകൂടിയ നിന്തിരുവടിയേക്കാൾ കന്യക ആഗ്രഹിക്കത്തക്ക വരനാരുണ്ടു്? എങ്കിലും വരന്റെ വീര്യപരീക്ഷണാർത്ഥം ഞങ്ങൾ മുമ്പുതന്നെ ഒരു നിശ്ചയം ചെയ്തുപോയി. അതനുസരിച്ചു് ഈ ഏഴു കാളകളേയും ബന്ധിക്കാൻ വന്ന അനേകം രാജാക്കന്മാർക്കു് ഭിന്നഗാത്രരും ഭഗ്നാശരുമായി പിന്മാറേണ്ടി വന്നു. ഹേ ശ്രീയ:പതേ! നിന്തിരുവടിക്കു മാത്രമേ ഇവയെ അടക്കാൻ കഴിയുകയുള്ളൂവെന്നു കരുതീട്ടാണു് ഈ നിശ്ചയം ചെയ്തതും. അതിനാൽ ഇവയെ ബന്ധിച്ചു് എന്റെ പുത്രിയുടെ കരം ഗ്രഹിച്ചാലും."

സർവ്വസമർത്ഥനായ പ്രഭു ഉടനെ രാജപുത്രി കാൺകെ ഏഴു ശരീരം സ്വീകരിച്ചു് കാളകളെ സമീപിച്ചു് അനായാസമായി അവയെ പിടിച്ചുകെട്ടി. സർവ്വവല്ലഭനായ തനിക്കു എത്ര പത്നിമാരുണ്ടെങ്കിലും അത്രയും രൂപമെടുത്തു് അവരെ സന്തോഷിപ്പിക്കാൻ കഴിയുമെന്നു കന്യകയെ ബോദ്ധ്യപ്പെടുത്തുവാനായിരുന്നോ എന്നു തോന്നത്തക്കവിധമായിരുന്നു, ആ പ്രവൃത്തി. അതുകണ്ടു് വിസ്മിതനായ രാജാവു് അത്യാഹ്ലാദത്തോടുകൂടി പുത്രിയെ ഭഗവാനു സമർപ്പിച്ചു. മഹാപ്രഭു തനിക്കു സദൃശയായ കന്യകയെ വിധിപ്രകാരം സ്വീകരിച്ചു. നഗ്നജിത്തു് സ്നേഹാർദ്രഹൃദയനായി അനേകം പാരിബർഹങ്ങൾ നൽകി ദമ്പതികളെ യാത്രയയച്ചു.

digitized by www.sreyas.in

കന്യകാ പരിണയത്തിൽ പരാജിതരായി അസൂയാലുക്കളായ രാജാക്കന്മാർ മാർഗ്ഗമദ്ധ്യത്തിൽ ശ്രീഭഗവാനെ എതിർത്തു. അവരെയെല്ലാം സിംഹം ക്ഷുദ്രമൃഗങ്ങളെയെന്നപോലെ അർജ്ജുനൻ ഓട്ടിച്ചു.

ശ്രീഭഗവാന്റെ പിതൃസഹോദരിയായ ശ്രുതകീർത്തിയുടെ പുത്രിയും കേകയരാജകുമാരിയുമായ ഭദ്രയെ അവളുടെ സഹോദരന്മാരായ സന്തർദ്ദനാദികളുടെ അപേക്ഷപ്രകാരം ഭഗവാൻ കല്യാണം കഴിച്ചു. മദ്രരാജാവിന്റെ പുത്രിയും സർവ്വലക്ഷണസമ്പന്നയുമായ ലക്ഷ്മണയെ സ്വയംവരത്തിൽ വച്ച് ഭഗവാൻ ഏകനായി അപഹരിച്ചു. അങ്ങിനെ രുഗ്മിണി, സത്യഭാമ, ജാംബവതി, കാളിന്ദി, മിത്രവിന്ദ, സത്യ, ഭദ്രാ, ലക്ഷ്മണ എന്ന അഷ്ടപത്നിമാർ ശ്രീകൃഷ്ണന്റെ പട്ടമഹിഷികളായി ഭവിച്ചു.

---

# അദ്ധ്യായം 59

നമഃ പങ്കജനാഭായ നമഃ പങ്കജമാലിനേ
നമഃ പങ്കജനേത്രായ നമസ്തേ പങ്കജാംഘ്രയേ 26

[നാഭിയിൽ താമരപ്പൂവിനെ ധരിച്ചിരിക്കുന്നവനും, താമരമാലയെ ധരിച്ചവനും, പങ്കജാക്ഷനും, താമരപോലെ മൃദുലമായ പാദത്തോടുകൂടിയവനുമായ നിന്തിരുവടിക്കു നമസ്കാരം.]

## നരകാസുരവധം, രാജപുത്രീ സ്വീകാരം

ശ്രീശുകൻ പറഞ്ഞു:— ശ്രീ യജ്ഞവരാഹമൂർത്തിക്ക് ഭൂമീദേവിയിൽ ജനിച്ച നരകൻ ബലവീര്യഗർവ്വിതനായി ലോകോപദ്രവിയായി ഭവിച്ചു. അവൻ യാതൊരാവശ്യവുമില്ലാതെ 16100 രാജകന്യകമാരെ ബലമായി അപഹരിച്ചു കൊണ്ടുവന്ന് പ്രാക്ജ്യോതിഷമെന്ന തന്റെ കോട്ടയിൽ അടച്ചിട്ടു. കൂടാതെ ദേവമാതാവായ അദിതിയുടെ കുണ്ഡലങ്ങളേയും വരുണന്റെ ഛത്രത്തേയും ഇന്ദ്രന്റെ മഹാമേരുവിലുള്ള സ്ഥാനത്തേയും കയ്യടക്കി. ഇന്ദ്രൻ ദ്വാരകയിൽ വന്നു സങ്കടം പറഞ്ഞു.

നരകന്റെ ബന്ധനത്തിലിരുന്ന രാജപുത്രിമാർ ശ്രീകൃഷ്ണനിൽ ചിത്തസമർപ്പണം ചെയ്ത ഉത്തമ സ്ത്രീരത്നങ്ങളായിരുന്നു. അവരുടെ മോചനത്തിനും ഇന്ദ്രന്റെ സങ്കടം തീർക്കാനും ലോകകണ്ടകനായ നരകാസുരനിഗ്രഹത്തിനുമായി ശ്രീഭഗവാൻ ഭാമാസമേതനായി ഗരുഡവാഹനത്തിൽ കയറി പ്രാക്ജോതിഷപുരത്തിലെത്തി. അസുരന്റെ കോട്ട പർവ്വതങ്ങളാലും ഉയർന്നമതിലുകളാലും ദുർഭേദ്യമായിരുന്നു. ഭഗവാൻ പർവ്വതദുർഗ്ഗത്തെ ഗദയാലും ശസ്ത്രദുർഗ്ഗത്തെ ബാണങ്ങളാലും അഗ്നി,

digitized by www.sreyas.in

ജലം, വായു എന്ന ദുർഗ്ഗങ്ങളെ തൃച്ചക്രംകൊണ്ടും മുരപാശങ്ങളെ വാൾകൊണ്ടും ഭേദിച്ചു. അതിനപ്പുറമുള്ള കിടങ്ങിൽ നിന്നു് അഞ്ചുതലയുള്ള മഹാഭയങ്കരനായ മുരാസുരൻ യുദ്ധത്തിനുവന്നു. ഭഗവാൻ അവന്റെ അഞ്ചുതലകളേയും ചക്രായുധത്താൽ മുറിച്ചിട്ടു. തുടന്നു് അവന്റെ ഏഴുപുത്രന്മാരും ഭഗവാന്റെ ആയുധത്തിനിരയായി. ഒടുവിൽ നരകാസുരൻ കോപാക്രാന്തനായി വന്നു് ഏററുമുട്ടി. അവന്റെ ശിരസ്സിനെ ശ്രീഹരി ചക്രത്താൽ മുറിച്ചു. അവന്റെ മരണത്തിൽ സന്തുഷ്ടരായ ദേവന്മാർ പുഷ്പവൃഷ്ടിചെയ്തു സ്തുതിച്ചു.

തത്സമയം നരകന്റെ മാതാവായ ഭൂമീദേവി ശ്രീകൃഷ്ണനെ സമീപിച്ചു് പുത്രൻ അപഹരിച്ച കുണ്ഡലങ്ങളും ഛത്രവും മേരുശിഖരമായ മന്ദരമെന്ന മണിയും ഭഗവാന്റെ കാൽക്കൽ സമർപ്പിച്ചു് ഭക്തിപൂർവ്വം സ്തുതിച്ചു: "ദേവദേവേശ, ശംഖചക്രഗദാധര, പരമാത്മൻ, പങ്കജനാഭ, പങ്കജമാലിൻ, പങ്കജനേത്ര, പങ്കജപാദ, വാസുദേവ, ആദിപുരുഷ, അനന്തശക്ത, നിന്തിരുവടിക്കു് നമസ്കാരം. നിന്തിരുവടി ത്രിഗുണങ്ങളെക്കൊണ്ടു് ലോകസൃഷ്ടിസ്ഥിതിസംഹാരങ്ങളെ ചെയ്യുന്നു. കാലവും പ്രധാനവും ജീവനും അവിടുന്നുതന്നെ. അതേസമയം അവയിൽനിന്നു് പരനായും സ്ഥിതിചെയ്യുന്നു. നിന്തിരുവടിയിൽ നിന്നും അന്യമായി ഒന്നും തന്നെയില്ല. ഞാനടംപ്പടെയുള്ള പഞ്ചമഹാഭൂതങ്ങളും, ശബ്ദാദിവിഷയങ്ങളും, മനസ്സും ബുദ്ധിയും അഹങ്കാരവും ഇന്ദ്രിയങ്ങളും എന്നുവേണ്ട സമസ്തചരാചരങ്ങളും അദ്വിതീയസ്വരൂപനായ നിന്തിരുവടിയിൽ തോന്നുന്ന ഭ്രമം മാത്രമാണു്. ഹേ പ്രപന്നാർത്തിഹര! നരകന്റെ പുത്രനായ ഈ ഭഗദത്തൻ പിതൃവധം കണ്ടു് ഭയാകുലനായിരിക്കുകയാണു്. ഇവനെ ഞാൻ നിന്തിരുവടിയുടെ പാദമൂലത്തിൽ സമർപ്പിക്കുന്നു. സകല കൽമഷാപഹമായ അവിടുത്തെ തൃക്കരാംബുജം ഇവന്റെ ശിരസ്സിൽ വെച്ചനുഗ്രഹിച്ചു പാലിക്കേണമേ!"

ഇപ്രകാരം ഭൂമീദേവി പ്രാർത്ഥിച്ചപ്പോൾ ഭഗവാൻ ഭഗദത്തനു് അഭയപ്രദാനം ചെയ്തിട്ടു് അവനോടുകൂടി രാജധാനിയിൽ പ്രവേശിച്ചു. അവിടെ കാരാഗൃഹത്തിലിരുന്ന 16100 രാജകന്യകമാരെ കണ്ടു. പുരുഷഭൂഷണനായ യദുവീരനെ കണ്ട അത്രയും കന്യകമാർ ഒരേ സമയം മോഹിതകളായിട്ടു് പ്രഭുവിനെ അഭീഷ്ടവല്ലഭനായി മനസാ വരിച്ചു് "ഈ പുരുഷോത്തമൻ എന്റെ ഭർത്താവായി ഭവിക്കുന്നതിനു് ദൈവം അനുകൂലിക്കേണമെ" എന്നു ഓരോരുത്തരും പ്രാർത്ഥിച്ചു. അവരുടെ ശുദ്ധഭാവം കണ്ടു് ഭഗവാൻ പ്രസാദിച്ചു്, അവരെ സ്നാനാദികൾ ചെയ്യിച്ചു് നിർമ്മല വസ്ത്രാഭരണങ്ങളണിയിച്ചു്, വാഹനങ്ങളിലിരുത്തി ദ്വാരകയിലേക്കയച്ചു. നരകൻ അന്യായമായി അപഹരിച്ച ധനാദികളെയും കൂടെ അയച്ചു. നന്നാലു കൊമ്പുകളുള്ളതും ഐരാവത കുലോത്ഭവങ്ങളുമായ അറുപത്തിനാലാനകളെയുമയച്ചു.

അനന്തരം ഭഗവാൻ സത്യഭാമയോടുകൂടി ദേവലോകത്തേക്കു പോയി കുണ്ഡലങ്ങളെ അദിതീദേവിക്കു കൊടുത്തു. ഇന്ദ്രനും ഇന്ദ്രാണിയും ശ്രീകൃഷ്ണനെ പൂജിച്ചു. തിരിച്ചുവരുമ്പോൾ സത്യഭാമയുടെ ആഗ്രഹമനുസരിച്ചു് പാരിജാതവൃക്ഷത്തേയും പുഴക്കി ഗരുഡന്റെ മേൽ വെച്ചു. അതു് ഇന്ദ്രനു രസിക്കാതെ വിരോധിച്ചു.

digitized by www.sreyas.in

ഇന്ദ്രന്റെ കാര്യസാധ്യത്തിനായിട്ടാണ് ഭഗവാൻ നരകാസുരനെ വധിച്ചതും കുണ്ഡലങ്ങൾ ദേവലോകത്തു കൊണ്ടുപോയി കൊടുത്തതും. ഇത്ര മഹത്തായ ഉപകാരം ചെയ്ത സാക്ഷാത് അച്യുതനോട് കേവലം ഒരു വൃക്ഷത്തിന്റെ പേരിൽ ഇന്ദ്രൻ കുപിതനായി! സത്വഗുണപ്രധാനികളായ ദേവന്മാർക്കും ഇപ്രകാരം ഉപകാരസ്മരണയെ നശിപ്പിക്കുന്ന ധനമദത്തിന്റെ ശക്തി ആശ്ചര്യമെന്നല്ലേ പറയേണ്ടു. പക്ഷെ അവരെ ക്ഷണത്തിൽ തോൽപ്പിച്ചിട്ട് ഭഗവാൻ ദ്വാരകയിൽ വന്ന് പാരിജാതത്തെ സത്യഭാമയുടെ ഗൃഹോദ്യാനത്തിൽ നട്ട് പത്നിയെ സന്തോഷിപ്പിച്ചു. അനന്തരം അവ്യയനായ ഭഗവാൻ 16100 രാജപുത്രിമാരേയും അത്രയും സ്വരൂപമെടുത്ത് ഒരേ ശുഭമുഹൂർത്തത്തിൽ വിവാഹം ചെയ്തു.

ശ്രീഭഗവാന്റെ സ്വരൂപം ആനന്ദമാണ്. താൻ സ്വസ്വരൂപാനന്ദത്തിൽ സ്ഥിരനിഷ്ഠനാണ്. തനിക്കു പുറമെ നിന്ന് ആനന്ദം തേടേണ്ട ആവശ്യമില്ല. കാരണം തനിക്കു തുല്യമായി മറെറാരു വസ്തുവുമില്ല. എങ്കിലും 16108 പത്നിമാരുടെ ഗൃഹങ്ങളിലും ഒരു നേരവും പിരിയാതെ സാധാരണ മനുഷ്യനെപ്പോലെ ഗൃഹസ്ഥധർമ്മം അനുഷ്ഠിച്ചു. അതു് ഭക്തകളായ അവരെ അനുഗ്രഹിക്കാൻ മാത്രമായിരുന്നു. യാതൊരു ഭഗവാന്റെ പദവിയെ ബ്രഹ്മാവാദികൾ പോലുമറിയുന്നില്ലയോ, അനന്തമഹിമയുള്ള ആ രമാപതിയെ ഭർത്താവായി ലഭിച്ച ആ സ്ത്രീകൾ അനുരാഗഹാസകടാക്ഷങ്ങളാലും നവംനവങ്ങളായ സംഗമങ്ങളാലും വിനോദങ്ങളാലും പതിയെ നിരന്തരം ഭജിച്ച് പരമാനന്ദമനുഭവിച്ചു. ഓരോരുത്തർക്കും നൂറുവീതം ദാസികളുണ്ടായിരുന്നെങ്കിലും അവർ സ്വയം ഭഗവാനെ എതിരേററു സ്വീകരിച്ച് ആസനാദികളെ സമർപ്പിച്ച് ശ്രീ ചരണക്ഷാളനം, പാദസംവാഹനം മററുചിതങ്ങളായ സേവകൾ എന്നിവ ചെയ്ത് ഭഗവദ്ദാസ്യത്താൽ കൃതകൃത്യകളായി ഭവിച്ചു. മഹാപ്രഭുവിനെ സാക്ഷാത്തായി ഇപ്രകാരം സേവിക്കാൻ സാധിച്ച അവരുടെ ഭാഗ്യം തന്നെഭാഗ്യം.

## അദ്ധ്യായം 60

കാന്ത്യം ശ്രയേത തവ പാദസരോജഗന്ധ-
മാഘ്രായ സന്മുഖരിതം ജനതാപവർഗ്ഗം
ലക്ഷ്മ്യാലയം ത്വവിഗണയ്യ ഗുണാലയസ്യ
മർത്ത്യാ സദോരുഭയമർത്ഥവിവിക്തദൃഷ്ടി: 42

[ഹേ, ഭഗവൻ! മഹാലക്ഷ്മിയുടെ വാസസ്ഥാനവും, ഗുണങ്ങളുടെ ഇരിപ്പിടവും, സത്തുക്കളാൽ വർണ്ണിക്കപ്പെടുന്നതും, ജീവലോകത്തിന്റെ സന്താപഹരവുമായ നിന്തിരുവടിയുടെ പാദസരോജത്തിന്റെ സുഗന്ധത്തെ ആഘ്രാണിച്ചിട്ട് അതിനെ അവഗണിച്ചുകൊണ്ട് പദാർത്ഥജ്ഞാനമുള്ള ബുദ്ധിമതിയായ ഏതൊരു സ്ത്രീ, എപ്പോഴും മഹാഭയത്തോടുകൂടിയിരിക്കുന്ന അന്യനെ ആശ്രയിക്കും]

digitized by www.sreyas.in

## ദമ്പതീവിനോദം

ശ്രീശുകൻ പറഞ്ഞു:– വിചിത്രമായ ഈ ജഗത്തു് ഭഗവാന്റെ ക്രീഡാരംഗമാണു്. തന്തിരുവടി നാനാചരാചരങ്ങളോടുകൂടിയ ലോകത്തെ സൃഷ്ടിച്ചു് രക്ഷിച്ചു സംഹരിക്കുന്നു. വീണ്ടും വീണ്ടും അതാവർത്തിച്ചു് കളിക്കുന്നു. താൻ നിശ്ചയിച്ചിട്ടുള്ള ലോകമര്യാദകളുടെ നിലനിൽപ്പിനായി അവയെ അനുഷ്ഠിച്ചു കാണിക്കാനും കൂടിയാണു് പരിപൂർണ്ണകലകളോടുകൂടിയ ശ്രീകൃഷ്ണാവതാരം. 16108 പത്നിമാരോടുകൂടി മഹാഗൃഹസ്ഥാശ്രമം സ്വീകരിച്ച ജഗദ്ഗുരു ഒരു ദിവസം രുഗ്മിണിയുടെ ശയ്യയിൽ സുഖമായി കിടക്കുകയാണു്. മുകളിൽ അലംകൃതമായ വിതാനത്തിൽ നിന്നു് മുത്തുമാലകൾ തൂങ്ങിക്കിടക്കുന്നു. രത്നമയങ്ങളായ ഭദ്രദീപങ്ങളും പ്രകാശിക്കുന്നു. സുഗന്ധപുഷ്പമാല്യങ്ങളും അറയിൽ സർവ്വത്ര നറുമണം പരത്തുന്നു. വണ്ടിൻ കൂട്ടങ്ങൾ ഝംകാരം ചെയ്തുകൊണ്ടു പറന്നുകൊണ്ടിരിക്കുന്നു. ശുദ്ധമായ ചന്ദ്രികാപ്രകാശം ജനാലകളിൽ കൂടി പ്രവേശിച്ചു് അറയെ ശീതളമാക്കുന്നു. ഇപ്രകാരം രമണീയമായ പള്ളിയറയിൽ പയഃഫേനനിഭമായ ശുഭ്രശയ്യയിൽ ശയിക്കുന്ന ജഗത്പ്രഭുവിനെ രുഗ്മിണി ശുശ്രൂഷിക്കുന്നു. രുഗ്മിണി നാഥനെ പ്രേമപൂർവ്വം വീശുകയാണു്. മണിനൂപുരങ്ങളെ ഇടക്കിടക്കു് ശബ്ദിപ്പിക്കുന്നുണ്ടു്. വളകളും മോതിരങ്ങളും കൊണ്ടു് അലങ്കരിക്കപ്പെട്ട കരത്താൽ മന്ദം മന്ദം വെഞ്ചാമരം വീശുന്നു. ഇപ്രകാരം അപൂർവ്വ ശോഭയോടുകൂടി വിലസുന്ന, താനല്ലാതെ വേറെ ഗതിയില്ലാത്ത ത്രിലോകസുന്ദരിയെ പ്രിയൻ കടക്കണ്ണുകൊണ്ടു കടാക്ഷിച്ചു.

തന്റെ നിത്യവല്ലഭയായ ശ്രീദേവിയുടെ മനുഷ്യവിഗ്രഹകാന്തിയെ മനസാ അഭിനന്ദിച്ചു് മന്ദസ്മിതമധു തൂകിക്കൊണ്ടു് ശ്രീഹരി സരസമായി ഒരു നർമ്മഭാഷണമാരംഭിച്ചു: "രാജപുത്രി! ലോകപാലന്മാർക്കുതുല്യം ഐശ്വര്യസമ്പന്നരും പുരുഷസൌന്ദര്യം തികഞ്ഞവരും പ്രബലന്മാരുമായ അനവധി രാജശ്രേഷ്ഠന്മാർ നിന്നെ കിട്ടാൻ കൊതിച്ചു. അവരിൽ ശ്രേഷ്ഠനായ ശിശുപാലനെ നിനക്കായി നിന്റെ ബന്ധുക്കൾ തിരഞ്ഞെടുക്കുകയും ചെയ്തു. അങ്ങനെയിരിക്കെ, ആ ബന്ധം തിരസ്കരിച്ചു് നിങ്ങൾക്കു് ഒരുവിധത്തിലും സദൃശനല്ലാത്ത എന്നെ നീ എങ്ങനെ വരിച്ചുവെന്നു ഞാനത്ഭുതപ്പെടുകയാണു്. ഞങ്ങളുടെ അവസ്ഥ കാണുന്നില്ലേ? ജരാസന്ധൻ മുതലായ മഹാരഥന്മാരെ പേടിച്ചു് ഈ സമുദ്രമധ്യത്തിൽ വന്നുകൂടിയിരിക്കുകയാണു്. ബലവാന്മാരെല്ലാം ഞങ്ങളുടെ വിരോധികളായി. ഞങ്ങൾക്കു് രാജാസനമില്ല. ഞങ്ങളെങ്ങിനെ കഴിഞ്ഞു കൂടുന്നുവെന്നാർക്കുമറിഞ്ഞുകൂട. ഈ വിധത്തിലുള്ള പുരുഷന്മാരെ ആശ്രയിച്ച സ്ത്രീകൾക്കെന്തു സുഖമുണ്ടാകും, ആലോചിച്ചു നോക്കുക. ഞങ്ങൾ ദരിദ്രർ; ഞങ്ങളെ പററിക്കൂടുന്നവരോ കേവലം ദരിദ്രവാസികളായ ഭിക്ഷുക്കൾ! ധനികർ ഞങ്ങളെ തിരിഞ്ഞു നോക്കുകയില്ല.

ധനം, കുലം, ഐശ്വര്യം. സൌന്ദര്യം, ഈ വകയിൽ സാദൃശ്യമുള്ളവർ തമ്മിലാണു് വേഴ്ചയെങ്കിൽ, അതു നന്നായിരിക്കും. ഉത്തമന്മാരും അധമന്മാരും തമ്മിലുള്ള വേഴ്ച, ഒരിക്കലും ശോഭനമല്ല. വൈദർഭി! നീ ഇതൊന്നും ആലോചിച്ചില്ല, അല്ലേ? പക്ഷെ അതു നിന്റെ കുററമല്ല, നാരദാദിമുനികളായിരുന്നു നിന്നെ

digitized by www.sreyas.in

അബദ്ധത്തിൽ ചാടിച്ചതെന്നു തോന്നുന്നു. ഒരു ഗുണവുമില്ലാത്ത എന്നെ ഒരാവശ്യവും കൂടാതെ അവർ നിരന്തരം സ്തുതിക്കുന്നതു കേട്ടു കേട്ട് ശുദ്ധഗതിക്കാരിയായ നിന്റെ ബുദ്ധി ഭേദിച്ചുപോയതാവാം. ഇപ്പോൾ എന്റെ അയോഗ്യതകളെല്ലാം ശരിക്കു മനസ്സിലായ സ്ഥിതിക്ക് ഈ ബന്ധം വേണ്ടിയിരുന്നില്ലെന്ന് നിനക്കു ന്യായമായും തോന്നാം. ആകട്ടെ, ഇപ്പോഴും സമയം വൈകിയിട്ടില്ല. ഇനിയെങ്കിലും നിനക്കു സദൃശനായ ഒരു ഉത്തമക്ഷത്രിയനെ സ്വീകരിക്കൂ. എന്നാൽ മനോരഥങ്ങളെല്ലാം സാധിക്കും. 'അന്ന് എന്നെ എന്തിനപഹരിച്ചു കൊണ്ടു വന്നു' എന്നു നീ ചോദിച്ചേക്കാം. അതിനു സമാധാനം പറയാം. ശിശുപാലജരാസന്ധാദികളും നിന്റെ ജ്യേഷ്ഠനും എന്റെ സന്തതവിദ്വേഷികളാണ്. വീര്യമദംകൊണ്ട് കണ്ണുകാണാത്ത ആ അവിവേകികളുടെ അഹങ്കാരം ഒന്നടക്കണമെന്നു തോന്നിയതിനാലാണ് നിന്നെ കൊണ്ടുവന്നത്. ദുർമാർഗ്ഗചാരികളായ ശഠന്മാരുടെ മദമടക്കുന്നത് എന്റെ ഒരു വിനോദമാണ്. സ്ത്രീപുത്രധനഗൃഹാദികളിൽ എനിക്കൊട്ടും ആസക്തിയില്ല. സ്വാത്മാനന്ദമാത്രത്താൽ ഞാൻ പൂർണ്ണതൃപ്തനാണ്. ദേഹഭാവനയേയില്ലാത്ത എന്നെപ്പോലെയുള്ള ഒരു ഭർത്താവിനെക്കൊണ്ട് ഭാര്യക്കെന്തു സുഖമുണ്ടാകും? ഇങ്ങനെയൊരു നിർഗ്ഗുണനെ നീ വരിച്ചല്ലോ രുഗ്മിണി, കഷ്ടം!'' ഇത്രയും പറഞ്ഞിട്ട് ഭഗവാൻ കണ്ണുചിമ്മി മിണ്ടാതെ കിടന്നു. ഇത്രയും പറയാനും കാരണമുണ്ട്. ഭഗവാന് മററു പത്നിമാരേക്കാൾ തന്നോടാണ് പ്രിയമെന്നു രുഗ്മിണിക്കൊരഭിമാനമുണ്ട്. ആ അല്പാഹങ്കാരമാകുന്ന മാലിന്യം നീക്കി പ്രിയയെ പരിശുദ്ധയാക്കാനായിരുന്നു ഉദ്ദേശം.

നിഷ്കളങ്കയായ രുഗ്മിണി അതു വല്ലതുമറിയുന്നോ? പ്രിയതമൻ ഇതിനു മുമ്പൊരിക്കലും ഒരു വാക്ക് അപ്രിയമായി പറഞ്ഞിട്ടില്ല. ഇപ്പോൾ ഇത്ര കഠിനമായി പറഞ്ഞതെന്ത്? തന്നെ ഉപേക്ഷിക്കാനാണോ ഭാവം, എന്നു ഭയമുണ്ടായി. ദേവി അവസാനമില്ലാത്ത അപായചിന്തയിൽപെട്ടു. അസഹ്യദുഃഖത്താൽ പൊട്ടിക്കരഞ്ഞു. അശ്രുപ്രവാഹത്താൽ സ്തനങ്ങൾ നനഞ്ഞു. കാൽവിരൽ കൊണ്ട് ഭൂമിയെ ലേഖനം ചെയ്ത് അധോമുഖിയായി നിന്നു. ദുഃഖവും ഭയവും അധികരിച്ച്, ആ മൃദുശരീരം പെട്ടെന്ന് ശോഷിച്ച് കൈവളകൾ ഊരിവീണു. കൊടുങ്കാററിൽ പുഴങ്ങി വീഴുന്ന വാഴയെപ്പോലെ, കേശഭാരം നാലുഭാഗത്തും ചിന്നിച്ചിതറി രുഗ്മിണി മോഹാലസ്യപ്പെട്ടു ഭൂമിയിൽ വീണു.

ശ്രീകൃഷ്ണഭഗവാൻ സഹധർമ്മിണിയുടെ പ്രതികരണം ഓട്ടക്കണ്ണിട്ടു സൂക്ഷിക്കുന്നുണ്ടായിരുന്നു. ഹാസ്യരസചാതുര്യമറിയാത്ത ശുദ്ധമാനസയായ പ്രിയ പ്രേമാധിക്യത്താൽ മോഹാലസ്യപ്പെട്ടു വീണതു കണ്ടപ്പോൾ കരുണാർദ്രമാനസനായ ശ്രീകൃഷ്ണഭഗവാൻ പെട്ടെന്ന് പര്യങ്കത്തിൽ നിന്നെഴുനേററു. പ്രിയക്കുവേണ്ട ശീതോപചാരം ചെയ്യാൻ ചതുർഭുജനായി ഭവിച്ചു. രുഗ്മിണിയെ താങ്ങിയെടുത്ത് തന്റെ മടിയിൽ കിടത്തി. ചിന്നിച്ചിതറിയ കേശപാശത്തെ ഒതുക്കിക്കെട്ടി. തിരുമാറിൽ ചേർത്തണച്ച് പത്മപാണിയാൽ ശ്രീമുഖത്തെ മൃദുവായി തലോടി. കണ്ണുകളേയും

digitized by www.sreyas.in

കണ്ണീർ കൊണ്ടു നനഞ്ഞ കുചങ്ങളേയും തുടച്ചു. ആ പതിവ്രതാരത്നത്തിനെ ഗാഢാലിംഗനം ചെയ്തുണർത്തി പറഞ്ഞു: "വൈദർഭി, കഷ്ടം! നീ ഇത്ര മുഗ്ദ്ധഗതിക്കാരിയായല്ലോ. നിനക്കെന്നിലുള്ള അഗാധപ്രേമം ഞാനറിയുന്നില്ലേ? നീ പരിപൂർണ്ണമായി എന്നെ ആശ്രയിച്ചവളാണെന്നും എനിക്കറിയാം. സുന്ദരി, നിൻെറ വാക്ചാതുര്യമൊന്നു കേൾക്കണമെന്നു തോന്നി. എൻെറ വാക്കു കേട്ടു നിനക്കു കോപമുണ്ടാകും, ചുണ്ടുകൾ വിറയ്ക്കും, കണ്ണുകൾ ചുവക്കും, മനോഹരമായ പുരികങ്ങൾ വളയും. അപ്പോൾ നിൻെറ മുഖശോഭ കണ്ടാനന്ദിക്കണമെന്നു മോഹം തോന്നി. ഹേ ഭാമിനി! സർവ്വത്ര ദുഃഖമയമായ ഗൃഹസ്ഥജീവിതത്തിൽ വല്ലപ്പോഴും പ്രിയയുമായി അല്പം നേരമ്പോക്കു പറഞ്ഞു രസിക്കുന്നതു മാത്രമല്ലേ ഒരു സുഖമുള്ളു. നീ ഇതറിഞ്ഞില്ല, അല്ലേ, പാവം! ആവട്ടെ, വ്യസനിക്കേണ്ട."

അതുകേട്ടപ്പോൾ രുഗ്മിണിക്ക് ആശ്വാസമായി. ഹാവൂ! പ്രിയൻ തന്നെ ഉപേക്ഷിക്കയില്ല. ഇപ്പറഞ്ഞതെല്ലാം വെറും പരിഹാസമായിരുന്നു. അതു മനസ്സിലാക്കാൻ തനിക്കു കഴിഞ്ഞില്ലല്ലോ, എന്നോർത്ത് ലജ്ജിച്ചു. മുഖത്ത് മന്ദഹാസം വ്യാപിച്ചു. പുരുഷോത്തമനെ മനോഹരമായി കടാക്ഷിച്ചുകൊണ്ട് പറഞ്ഞു:— ഹേ അരവിന്ദലോചന! നിന്തിരുവടി എനിക്കു സദൃശനല്ലെന്നു പറഞ്ഞുവല്ലോ. അതെത്രയും പരമാർത്ഥമാണ്. അവിടുന്ന് എനിക്കു തുല്യനേയല്ല. മന്മഥമന്മഥനായ നിന്തിരുവടിയുടെ ഏതെങ്കിലുമൊരംഗത്തിൻെറ ശതാംശം സൌന്ദര്യമെനിക്കില്ല. അവിടുന്ന് ബ്രഹ്മരുദ്രാദികളുടേയും നിയാമകൻ, ഞാനോ പ്രകൃതികാര്യമായ ഒരു മാംസപിണ്ഡം. വിഷയവിരക്തരായ ശുകനാരദാദി ഭക്തർഷികൾ നിന്തിരുവടിയെ സേവിക്കുന്നു, വിഷയികളായ മൂഢർ ഐഹികൈശ്വര്യത്തിനായി എന്നെ സേവിക്കുന്നു. അതിനാൽ ഒരുവിധത്തിലും ഒന്നുകൊണ്ടും നിന്തിരുവടി എനിക്കു സദൃശനേയല്ല. അവിടുന്ന് രാജാക്കന്മാരെ പേടിച്ച് സമുദ്രമദ്ധ്യത്തിൽ അഭയം പ്രാപിച്ചിരിക്കുകയാണെന്നു പറഞ്ഞു, ശരിയാണ്. പ്രജ്ഞാനഘനസ്വരൂപനായ നിന്തിരുവടി സകലഭൂതങ്ങളുടേയും ഹൃദയഗുഹയിൽ—സമുദ്രത്തിലെന്നപോലെ—വസിക്കുന്നു. പക്ഷെ അതു, പേടിച്ചിട്ടല്ല. വിഷയാന്ധരായ രാജാക്കന്മാർക്ക് നിന്തിരുവടിയെ കാണാനുള്ള കഴിവില്ല. പിന്നെ പറഞ്ഞു, ബലവാന്മാരുടെ വിരോധം സമ്പാദിച്ചുവെന്ന്; അതും ശരിയാണ്. ദുഷിച്ച ഇന്ദ്രിയങ്ങൾക്കു വശംവദരായി ബഹിർമുഖരായ കത്സിതമതികളെ നിന്തിരുവടി അസുരയോനിയിൽ ജനിപ്പിച്ച് ദുഃഖിപ്പിക്കുന്നു. അവർക്കും അവിടുത്തേക്കും എന്നും ശത്രുത്വം തന്നെ. അടുത്തതായി, രാജാസനമില്ലാത്തവനാണെന്നു പറഞ്ഞുവല്ലോ, ശരിയാണ്. നിന്തിരുവടിയുടെ പാദദാസന്മാരായ പ്രിയവ്രതപ്രഹ്ലാദാദികൾ പോലും രാജാസനത്തെ നരകതുല്യമെന്നു കരുതി ഉപേക്ഷിച്ച സ്ഥിതിക്ക് അഖിലലോകനാഥനായ അവിടുത്തേക്കു തുച്ഛമായ രാജാസനം കൊണ്ടെന്ത്? 'ഞങ്ങളെങ്ങിനെ കഴിഞ്ഞുകൂടുന്നുവെന്നാർക്കുമറിഞ്ഞുകൂട. ഞങ്ങളുടെ മാർഗ്ഗങ്ങളെല്ലാം അലൌകികമാണെ'ന്നു പറഞ്ഞതും ശരി തന്നെ. തൃപ്പാദസേവകരായ മുനിമാരുടെ മാർഗ്ഗം തന്നെയും അസ്പഷ്ടമാണ്. അവർ പോലും ലോകാചാരത്തിനതീതരാണ്. ആ സ്ഥിതിക്ക് അഖിലേശ്വരനും

digitized by www.sreyas.in

സർവ്വനിയന്താവുമായ നിന്തിരുവടിയുടെ മാർഗവും പ്രവൃത്തിയും ആക്കറിയാൻ കഴിയും? 'ഞാൻ ദരിദ്രൻ, എന്നെ സേവിക്കുന്നവരും ദരിദ്രർ, ധനികർക്കെന്നെ വേണ്ട' എന്നു പറഞ്ഞതും സത്യമാണ്. തന്നിൽ നിന്നന്യമായ ധനമുള്ളവനെയാണല്ലോ ധനികനെന്നു പറയാറുള്ളത്. അനന്തകോടി ബ്രഹ്മാണ്ഡങ്ങളോടുകൂടിയ സമഷ്ടി പ്രപഞ്ചം നിന്തിരുവടിയുടെ സ്വരൂപമാണ്. അന്യമായി ഒരു വസ്തുവുമില്ല. അതിനാൽ അവിടുന്ന് ദരിദ്രൻ തന്നെ. അവിടുത്തെ ഭക്തന്മാർക്കും നിന്തിരുവടിയെയൊഴിച്ചു മറ്റൊന്നും വേണ്ട. അതിനാൽ അവരും ദരിദ്രർ തന്നെ. ഇന്ദ്രിയദാസന്മാരായി വിഷയങ്ങളെ സദാ സേവിക്കുന്ന ആഢ്യന്മാർ നിന്തിരുവടിയെ ഭജിക്കുന്നില്ല. സമന്മാർ തമ്മിലുള്ള ചേർച്ചകൊണ്ടേ ആനന്ദം ലഭിക്കയുള്ളുവെന്നു പറഞ്ഞതും സത്യമാണ്. ചതുർവിധപുരുഷാർത്ഥങ്ങളുടേയും ലക്ഷ്യം ആനന്ദപ്രാപ്തിയാകുന്നു. ആ പരമാനന്ദത്തിന്റെ സമഷ്ടി രൂപമാണ് അവിടുന്ന്. സമസ്തവിഷയങ്ങളേയും നിശ്ശേഷമുപേക്ഷിച്ച ബുദ്ധിമത്തുക്കളായ സാധുക്കൾക്കു മാത്രമെ അവിടുത്തെ സാമീപ്യവും സംബന്ധവും പ്രാപ്തമാകയുള്ളു. രതിസുഖാസക്തരായ വിഷയികൾക്ക് അവിടുത്തെ ഭക്തജനങ്ങളോടുപോലും ചേരാൻ സംഗതി വരികയില്ല. അപ്പോൾ അവർക്ക് അവിടുത്തെ സാമീപ്യം അസംഭവമാണെന്നു പറയേണമോ?

ഭിക്ഷുക്കൾ നിന്തിരുവടിയെ വെറുതെ കീർത്തിക്കുന്നുവെന്നു പറഞ്ഞുവല്ലോ. അതു ശരിയല്ല. സകല പ്രാണികൾക്കും പ്രിയനായ ആത്മാവാണ് അവിടുന്ന്. ഭക്തന്മാർക്കു നിന്തിരുവടിയെ കാട്ടികൊടുക്കുന്ന പരമഗുരുവും അവിടുന്നുതന്നെ അവർ നിന്തിരുവടിയെ കീർത്തിക്കുന്നത് എങ്ങിനെ വെറുതെയാകും. തങ്ങളനുഭവിക്കുന്ന അലൗകിക പരമാനന്ദം ലോകരെല്ലാമറിഞ്ഞനുഭവിക്കട്ടെ എന്ന കാരുണ്യം കൊണ്ടാണ് അവർ കീർത്തിക്കുന്നത്. ഞാൻ ആലോചന കൂടാതെയാണ് നിന്തിരുവടിയെ വരിച്ചതെന്നു പറഞ്ഞതും ശരിയല്ല. കാലസ്വരൂപനായ അവിടുത്തെ ഭ്രൂചലനമാത്രത്താൽ ബ്രഹ്മാവുംപ്പെടെയുള്ള പ്രപഞ്ചമാസകലം നശിച്ചുപോകുന്നു. ശിശുപാലൻ മുതലായ ക്ഷുദ്രജീവികളുടെ കാര്യം പിന്നെ പറയാനുണ്ടോ? ഇതുനന്നായറിഞ്ഞു തന്നെയാണ് ഞാൻ അവരെയെല്ലാമുപേക്ഷിച്ച് നിന്തിരുവടിയെ വരിച്ചത്.

സർവ്വേശ്വര! അവിടുന്നു എന്നോട് അന്യപുരുഷന്മാരെ സ്തുതിച്ചു പറഞ്ഞത് എനിക്കു സഹിക്കുന്നില്ല. അവിടുത്തെ വില്ലിന്റെ ടങ്കാരശബ്ദമാത്രത്താൽ ജരാസന്ധപ്രഭൃതികൾ ഓട്ടം പിടിച്ചതു ഞാൻ കണ്ടതല്ലേ? അവരാണോ സ്തുത്യർഹർ? നിന്തിരുവടിയെ ഭജിക്കുന്ന സ്ത്രീകൾ ക്ലേശിക്കേണ്ടി വരുമെന്നു പറഞ്ഞതും ഞാൻ അനുകൂലിക്കുന്നില്ല. സ്ത്രീകൾ മാത്രമല്ല, ഉത്തമ രാജർഷികളും അവിടുത്തെ തന്നെയാണ് ഭജിക്കുന്നത്. പൃഥു, ഭരതൻ മുതലായ എത്രയെത്ര ചക്രവർത്തിമാർ മഹാരാജ്യത്തെ വലിച്ചെറിഞ്ഞു് നിന്തിരുവടിയെ ഭജിച്ച് സായൂജ്യപദവിയെ പ്രാപിച്ചു. അതിനാൽ സ്ത്രീയായാലും പുരുഷനായാലും അവിടുത്തെ ആശ്രയിക്കുന്നവർ മാത്രമാണ് വിവേകികൾ. അവിടുത്തെ ചരണസരോജ സൌരഭ്യമറിഞ്ഞ ഏതൊരു സ്ത്രീ അതിനെ വിട്ടിട്ട് മൃത്യുഗ്രസ്തനായ നരനെ ആശ്രയിക്കും? ഭക്തസന്താപനാശകനും സർവ്വാത്മാവുമായ അവിടുന്നു മാത്രമാണെനിക്കവലംബമെന്ന ബോധത്തോടു

digitized by www.sreyas.in

ക്കുട്ടി തന്നെയാണ് ഞാൻ വരിച്ചതു്. ശിശുപാലാദികളിൽ ഒരാളെ സ്വീകരിച്ചു കൊള്ളാൻ എന്റെ മുഖത്തു നോക്കി അരുളിച്ചെയ്തുവല്ലോ. അതു് കുറെ കഠിനമായിപ്പോയി. അവർ നാണമില്ലാതെ സ്ത്രീകളുടെ ചവിട്ടുംകൊണ്ടു് പുറകെ നടന്നും, കാളകളെപ്പോലെ അവരുടെ ഭാരം വഹിച്ചും നായ്ക്കളെപ്പോലെ അനുസരിച്ചും കഴിയുന്നവരല്ലേ? ബ്രഹ്മരുദ്രാദികൾപോലും പ്രേമത്തോടും ഭക്തിയോടും ഗാനംചെയ്യുന്ന നിന്തിരുവടിയുടെ ലീലാകഥകളെ കേൾക്കാൻ സംഗതി വരാത്ത സ്ത്രീകൾ മാത്രമാണ് ശിശുപാലാദികൾക്ക യോജിച്ചതു്. ആ ദുർഭഗകൾ മാത്രമെ രക്തമാംസമലമൂത്രാദികൾ നിറച്ചു് തോൽകൊണ്ടു് പൊതിഞ്ഞ നരദേഹത്തെ കാന്തനായി കരുതുകയുള്ളൂ. ഹേ അംബുജാക്ഷ! വീണ്ടും വീണ്ടും ജനിച്ചും മരിച്ചും കഴിയുന്ന എനിക്കു് എല്ലാ ജന്മങ്ങളിലും ഈ തൃപ്പാദപങ്കജം മാത്രം ശരണമായി ഭവിക്കേണമേ. ഈ പാദമൂലങ്ങളിൽ മേൽക്കുമേൽ അനുരാഗം വർദ്ധിക്കാനും അനുഗ്രഹിക്കുമാറാകേണമേ.''

രുഗ്മിണിയുടെ പ്രേമഗംഭീരമായ മറുപടി ഭഗവാനെ അതീവസന്തുഷ്ടനാക്കി. അരവിന്ദാക്ഷൻ ചിരിച്ചുകൊണ്ടു് പറഞ്ഞു:— ''ഹേ സാധ്വി! നിന്നിൽനിന്നും ഈ വിധം മധുരവാണികളെ കേൾക്കാനുള്ള ആഗ്രഹം കൊണ്ടു് മാത്രമാണ് ഞാൻ പരിഹസിച്ചതു്. എന്റെ വാക്കുകളെ നീ സത്യമായി തന്നെ വ്യാഖ്യാനിച്ചു. അല്ലയോ ഉത്തമേ! നീ എന്റെ പാദങ്ങളെ ഭജിക്കുന്നതു് വിഷയാശയുടെ പൂർത്തിക്കല്ല, അവയെ നശിപ്പിക്കാനാണ്. ഹേ കല്യാണി! നിനക്കു് എന്നിൽ എല്ലായ്പോഴും ഏകാന്തഭക്തിയുണ്ടു്. പരിശുദ്ധയായ നിനക്കു് ഭർത്തൃസ്നേഹവും പാതിവ്രത്യവും സിദ്ധമായിക്കഴിഞ്ഞുവെന്നു് തെളിഞ്ഞിരിക്കുന്നു. എന്തെന്നാൽ എന്റെ വാക്കുകൾക്കു് നിന്റെ ഉറച്ച വിശ്വാസത്തിനെ അല്പവും ഇളക്കാൻ കഴിഞ്ഞില്ലല്ലോ. കേവലദമ്പതീസുഖത്തിനായി കഠിനതപസ്സും വ്രതവുമനുഷ്ഠിച്ചു് എന്നെ സേവിക്കുന്നവർ എന്റെ മായയാൽ മോഹിതരാകുന്നു. മോക്ഷദാതാവായ എന്നെ പ്രാപിച്ചിട്ടും സർവ്വസുഖസ്വരൂപനായ എന്നെ ആഗ്രഹിക്കാതെ തുച്ഛസുഖങ്ങളെ ആഗ്രഹിക്കുന്നവർ ഭാഗ്യഹീനർ തന്നെ. വിഷയസുഖം സൂകരാദികൾക്കുമുണ്ടു്, നരകത്തിലുമുണ്ടു്. ഉൽകൃഷ്ടമായ മനുഷ്യജന്മത്തിലും അതുതന്നെ കാംക്ഷിക്കുന്നവർ മൂഢരല്ലേ? ആത്മാവായ എന്നെ മാത്രം സുഖസ്ഥാനമായി കരുതി, വിഷയാശയെ ദൂരെ പരിത്യജിച്ചു് നിരന്തരം സേവിക്കുന്ന നീ തന്നെയാണ് ധന്യ. ഇനി നിനക്കു സംസാരബന്ധമുണ്ടാകയില്ല. ഇന്ദ്രിയസുഖമാകുന്ന ദുരാശക്കു വശപ്പെട്ടു് എന്തുവഞ്ചനയും മടിക്കാത്ത സ്ത്രീകൾക്കു് നിന്നെപ്പോലെ നിഷ്കാമഭക്തി ഒരിക്കലുമുണ്ടാകയില്ല.

രുഗ്മിണി! നിന്റെ ഭക്തിയെ എത്രതന്നെ അഭിനന്ദിച്ചാലും പോര, നിന്നെ കിട്ടാൻ കൊതിച്ചുവന്ന രാജാക്കന്മാരെയെല്ലാം നീ തിരസ്കരിച്ചു. എന്നെ നീ കണ്ടിട്ടേയില്ല, സാധുക്കൾ പറഞ്ഞു കേട്ടതേയുള്ളൂ. എന്നിട്ടും എന്നിൽ ദൃഢചിത്തയായി എനിക്കു സന്ദേശവും കൊടുത്തു് ദൂതനെ അയച്ചു, നിനക്കു് എന്നിൽ നീരസം തോന്നാവുന്ന പല സംഭവങ്ങളുമുണ്ടായി. സ്വയംവരദിവസം തന്നെ

നിന്റെ ജ്യേഷ്ഠനെ ഞാൻ വിരൂപനാക്കി. പിന്നീട് അനിരുദ്ധന്റെ വിവാഹാവസരത്തിൽ എന്റെ ജ്യേഷ്ഠൻ നിന്റെ ജ്യേഷ്ഠനെ വധിച്ചു. എന്നോടുള്ള അതിപ്രേമത്താൽ നീ എല്ലാം സഹിച്ചതല്ലാതെ ഒരു വാക്കുപോലും അപ്രിയമായി പറഞ്ഞില്ല. അതിനാൽ നിന്നെപ്പോലെ അചഞ്ചലമായ പ്രേമവും ഭക്തിയും മററാക്കുമില്ല. ആ പരിശുദ്ധപ്രേമത്താൽ നീ എന്നെ ജയിച്ചു. നീ അയച്ച ദൂതൻ തിരിച്ചുവരാൻ അൽപം വൈകിയപ്പോൾ നിനക്ക് മൂന്നുലോകവും ശൂന്യമായി തോന്നി. മററൊരുത്തൻ തൊടുന്നതിനുമുമ്പ് ദേഹത്യാഗം ചെയ്യണമെന്നുപോലും നീ നിശ്ചയിച്ചു. പ്രിയെ, ഇതിനു പ്രതിഫലമായി ഒന്നും ചെയ്യാൻ ഞാൻ ശക്തനല്ല. നിന്റെ പ്രേമദാർഢ്യത്തെ മുക്തകണ്ഠം അഭിനന്ദിക്കാനെ കഴിയുകയുള്ളൂ.''

ഇപ്രകാരം സ്വാത്മാരാമനും ജഗദീശ്വരനുമായ ശ്രീകൃഷ്ണൻ മനുഷ്യോചിതമായ ലീലകളാൽ കൊണ്ട് മററെല്ലാ ഭാര്യമാരോടുംകൂടി രമിച്ചു. എല്ലാവരുടേയും ഗൃഹങ്ങളിൽ വസിച്ചുകൊണ്ട് ഗൃഹസ്ഥധർമ്മങ്ങളെ വഴിപോലെ അനുഷ്ഠിച്ച് ലോകത്തിനു കാണിച്ചുകൊടുത്തു— നടൻ തന്റെ സ്വരൂപത്തെ മറക്കാതെ വേഷം കെട്ടി കളിക്കുന്നതുപോലെ മാത്രം.

---

## അദ്ധ്യായം 61

ചാർവ്വബ്ജകോശവദനായതബാഹുനേത്ര–
സപ്രേമഹാസരസവീക്ഷിതവൽഗുജല്പൈ:
സമ്മോഹിതാ ഭഗവതോ ന മനോ വിജേതും
സ്വൈർവിഭ്രമൈ: സമശകൻ വനിതാ വിഭ്വ്യ: 3

[ശ്രീ ഭഗവാന്റെ സരോജസുന്ദരമായ വദനശോഭയാലും, നീണ്ട ബാഹുക്കളാലും, നേത്രങ്ങളാലും, സപ്രേമമന്ദഹാസത്താലും, രസവീക്ഷണത്താലും, മോഹനസല്ലാപങ്ങളാലും ഏററവും മോഹിച്ച ആ ഭാര്യമാർ തങ്ങളുടെ ഭാവവിലാസങ്ങളാൽ സർവ്വവ്യാപിയായ ഭഗവാന്റെ മനസ്സിനെ ജയിക്കാൻ ഒട്ടും ശക്തകളായില്ല.]

### രുഗ്മിവധം

ശ്രീശുകൻ പറഞ്ഞു:— ശ്രീകൃഷ്ണന് ഓരോ ഭാര്യയിലും ആത്മതുല്യരായ പത്തു പുത്രന്മാർ വീതമുണ്ടായി. വിഭു 16108 സ്വരൂപമെടുത്ത് അത്രയും പത്നിമാരുടെ ഗൃഹങ്ങളിൽ നിന്നുമാറാതെ വസിച്ചു. ഭഗവത്തത്വമറിയാൻ കഴിയാത്ത പത്നിമാർ തന്നോടാണ് നാഥന് അധികം പ്രിയമെന്ന് ഓരോരുത്തരും വിചാരിച്ചു. ശ്രീ ഭഗവാൻ തന്റെ താമരപോലെ മനോഹരമായ മുഖം, കണ്ണുപര്യന്തം

digitized by www.sreyas.in

നീണ്ട നേത്രങ്ങൾ, ദീർഘബാഹുക്കൾ, പ്രേമസ്മിതകടാക്ഷം, മനോഹരസമ്മാലാപം, എന്നിവകൊണ്ടു് അവരെ ഏററവും മോഹിപ്പിച്ചു. എന്നാൽ അവൾക്കാകട്ടെ, തങ്ങളുടെ വിലാസങ്ങൾ കൊണ്ടൊരുപ്രകാരത്തിലും തന്തിരുവടിയെ ഇളക്കാൻ കഴിഞ്ഞില്ല. എങ്കിലും ആ ഭാഗ്യവതികൾ അനുഭവിച്ച പരമാനന്ദം എന്തെന്നുമെത്രയെന്നും ബ്രഹ്മാവാദികൾ പോലുമറിഞ്ഞിട്ടില്ല. അവർ പ്രമുദിതരായി അനുരാഗഹാസാവലോകനങ്ങളാലും നവസംഗമലാലസയാലും ശ്രീയ:പതിയെ അനവരതം ഭജിച്ചാനന്ദിച്ചു. എല്ലാവർക്കും അനേകം ദാസിമാർ സേവ ചെയ്യാനുണ്ടായിരുന്നെങ്കിലും അവർ സ്വയം പ്രിയതമനെ എതിരേററു സ്വീകരിക്കുകയും, ആസനം നൽകി അർഘ്യാദികൾ സമർപ്പിക്കയും, തൃപ്പാദം കഴുകി പാദസംവാഹനം ചെയ്യുകയും, വീശുകയും, സുഗന്ധലേപനം ചെയ്തു്, ഭക്ഷ്യപേയങ്ങളെ കൊടുക്കുകയും മററും ചെയ്തു് കൃതാർത്ഥരായി ഭവിച്ചു.

രുഗ്മിണിക്കു് പ്രദ്യുമ്നൻ, ചാരുദേഷ്ണൻ മുതലായ പത്തു പുത്രന്മാരുണ്ടായി. രുഗ്മിയുടെ പുത്രിയായ രുഗ്മവതിയുടെ സ്വയംവരത്തിനു് പ്രദ്യുമ്നനും പോയിരുന്നു. മന്മഥന്റെ അവതാരമായ പ്രദ്യുമ്നനിൽ മോഹിതയായ രുഗ്മവതി പ്രദ്യുമ്നനെ പതിയായി വരിച്ചു. രുഗ്മിക്കു് തന്നെ അപമാനിച്ച ശ്രീകൃഷ്ണനോടു് സ്ഥായിയായ വൈരമുണ്ടായിരുന്നു. എങ്കിലും രുഗ്മിണിയോടുള്ള അതിവാത്സല്യം കാരണം പ്രദ്യുമ്നന്റെ വിവാഹം സസന്തോഷം നടത്തി. പ്രദ്യുമ്നനു് പുത്രനായി അനിരുദ്ധൻ ജനിച്ചു. കാലം വന്നപ്പോൾ രുഗ്മി തന്റെ പൌത്രിയായ രോചനയെ അനിരുദ്ധനു കൊടുത്തു. അതിനും കാരണം രുഗ്മിണിയോടുള്ള സ്നേഹപാശമായിരുന്നു. ആ വിവാഹാഘോഷത്തിൽ ശ്രീകൃഷ്ണനും രുഗ്മിണിയും ബലരാമാദികളും സംബന്ധിച്ചിരുന്നു. വിവാഹം കഴിഞ്ഞു് എല്ലാവരുംകൂടി വിനോദസല്ലാപം ചെയ്തുകൊണ്ടിരുന്നു. അപ്പോൾ രുഗ്മിയുടെ കൂട്ടുകാരനായ കാലിംഗൻ മുതലായ രാജാക്കന്മാർ രുഗ്മിയെ ബലരാമനോടു ചൂതുകളിയിൽ തോൽപ്പിക്കാൻ പ്രേരിപ്പിച്ചു. ബലരാമനു് ചൂതുകളിയിൽ പരിചയമില്ലെന്നും തോൽപ്പിക്കാൻ പ്രയാസമില്ലെന്നും അവർ രുഗ്മിയോടു പറഞ്ഞു കൊടുത്തു. രുഗ്മി ബലരാമനെ ക്ഷണിച്ചിരുത്തി പന്തയം വച്ചു് ചൂതുകളി തുടങ്ങി. ആദ്യം രണ്ടുമൂന്നുവട്ടം രുഗ്മി ജയിച്ചു. അപ്പോൾ കാലിംഗൻ പല്ലും കാട്ടി ഉച്ചത്തിൽ ചിരിച്ചുകൊണ്ടു് രാമനെ പരിഹസിച്ചു. ബലഭദ്രനു അതു സഹിക്കാൻ കഴിഞ്ഞില്ല. പിന്നത്തെ കളിയിൽ രാമൻ ജയിച്ചുവെങ്കിലും താനാണു് ജയിച്ചതെന്നു് രുഗ്മി പറഞ്ഞു. ബലരാമൻ പർവ്വകാലസമുദ്രം പോലെ കോപിച്ചുകൊണ്ടു് അധികം പന്തയം വച്ചു വീണ്ടും കളിച്ചു് ജയിച്ചു. അപ്പോഴും താനാണു് ജയിച്ചതെന്നു രുഗ്മി വാദിച്ചു. രാമനാണു് ജയിച്ചതെന്നു് അശരീരിവാക്കു കേട്ടതിനേയും ധിക്കരിച്ചുകൊണ്ടു് രുഗ്മി പറഞ്ഞു. ''മാടുമേച്ചു കാട്ടിൽ കഴിയുന്ന നിങ്ങൾക്കു ചൂതുകളിയെപ്പററി എന്തറിയാം? ചൂതുകളിയിലും യുദ്ധത്തിലും സാമർത്ഥ്യം രാജാക്കന്മാർക്കേ കാണുകയുള്ളു. നിങ്ങളെപ്പോലെയുള്ളവർക്കു് അതു സാധ്യമല്ല.'' അന്ത്യകാലമടുത്ത രുഗ്മി ഇതു പറഞ്ഞപ്പോൾ മററു രാജാക്കന്മാരും അവന്റെ പക്ഷം ചേർന്നു് ബലഭദ്രനെ പരിഹസിച്ചു. ക്രുദ്ധനായ സങ്കർഷണൻ അവിടെ വച്ചു തന്നെ രുഗ്മിയെ പരിഘം കൊണ്ടു് വധിച്ചു. അതു

digitized by www.sreyas.in

കണ്ടു് ഭയപ്പെട്ടു് ഓടാൻ ഭാവിച്ച കാലിംഗനെ രാമൻ ചാടിപ്പിടിച്ചു് ഒരു പ്രഹരം കൊണ്ടു് അവന്റെ പല്ലെല്ലാം തെറിപ്പിച്ചു. മററു രാജാക്കന്മാരും രാമന്റെ പ്രഹരമേററു് അംഗഭംഗപ്പെട്ടു് പ്രാണനും കൊണ്ടോടി ഒളിച്ചു. അതെല്ലാം നോക്കിനിന്നിരുന്ന ശ്രീകൃഷ്ണൻ ഒന്നും മിണ്ടിയില്ല. അതു നന്നായി എന്നുപറഞ്ഞാൽ രുഗ്മിണി വ്യസനിക്കും, നന്നായില്ലെന്നു പറഞ്ഞാൽ ജ്യേഷ്ഠൻ പിണങ്ങും. അതുകൊണ്ടാണു് ഭഗവാൻ മൌനം ദീക്ഷിച്ചതു്. ഒടുവിൽ അനിരുദ്ധനേയും നവവധുവിനേയും കൂട്ടിക്കൊണ്ടു് എല്ലാവരും ദ്വാരകയിൽ മടങ്ങിയെത്തി.

## അദ്ധ്യായം 62

നമസ്യേ ത്വാം മഹാദേവ! ലോകാനാം ഗുരുമീശ്വരം
പുംസാമപൂർണ്ണകാമാനാം കാമപൂരാമരാംഘ്രിപം 7

[ഹേ, മഹാദേവ! ലോകങ്ങളുടെ ആദിഗുരുവും നിയന്താവും, അപൂർണ്ണങ്ങളായ ആഗ്രഹങ്ങളോടുകൂടിയ ജനങ്ങളുടെ ഇഷ്ടകാമങ്ങളെ സാധിപ്പിക്കുന്ന കല്പകവൃക്ഷവുമായ നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നു.]

### ഉഷാപരിണയം

ശ്രീശുകൻ പറഞ്ഞു:— മഹാബലിയുടെ പുത്രനായ ബാണൻ ഒരു തികഞ്ഞ ശിവഭക്തനും മാന്യനും വദാന്യനും ധീമാനും സത്യസന്ധനുമായിരുന്നു. ബാണൻ ശോണിതപുരമെന്ന പട്ടണത്തിലിരുന്നുകൊണ്ടു് രാജ്യപാലനം ചെയ്തു. ശംഭുപ്രസാദത്താൽ ദേവന്മാർ ബാണന്റെ കിങ്കര തുല്യരായിരുന്നു. ശ്രീപരമേശ്വരൻ ഭക്തനു് ആയിരം കൈകൾ നൽകി. ബാണൻ അതുകൊണ്ടു് വാദ്യപ്രയോഗം ചെയ്തു് ഇഷ്ടദേവനായ താണ്ഡവമൂർത്തിയെ സന്തോഷിപ്പിച്ചു. ക്ഷിപ്രപ്രസാദിയായ ശ്രീമഹാദേവൻ ബാണന്റെ പ്രാർത്ഥനപ്രകാരം ശോണിതപുരത്തിൽ നിത്യസാന്നിധ്യം ചെയ്തു് കാത്തുരക്ഷിച്ചു.

കാലക്രമത്തിൽ അസുരനായ ബാണനു് വീര്യാധിക്യത്താൽ ദുർമ്മദം അധികരിച്ചു. ഒരുദിവസം തന്റെ രക്ഷകനായ ഗിരീശനെ സമീപിച്ചു് "ഹേ മഹാദേവ! ലോകഗുരോ! സർവ്വേശ്വര! നിന്തിരുവടിക്കു് നമസ്കാരം. അപൂർണ്ണകാമന്മാരായ ഭക്തന്മാരുടെ കാമപൂർത്തി വരുത്തുന്ന കൽപവൃക്ഷമാണല്ലോ അവിടുന്നു്. നിന്തിരുവടി എനിക്കു് ആയിരം കൈകൾ തന്നു. എന്നാൽ അവ ഇപ്പോൾ കേവലം ഭാരം മാത്രമായിതീർന്നിരിക്കുകയാണു്. എന്റെ കൈത്തരിപ്പു് ഒരു വിധത്തിലും തീരുന്നില്ല. ഞാൻ വൻപർവ്വതങ്ങളെ കുത്തിപ്പൊടിച്ചു്തരിപ്പണമാക്കി. എന്നിട്ടും കൈത്തരിപ്പു ശമിച്ചില്ല. ദിഗ്ഗജങ്ങളോടു മല്ലിടാമെന്നു മോഹിച്ചു് ദിഗ്ഗജങ്ങളുടെ പിന്നാലെപോയി. പക്ഷെ അവ ഭയപ്പെട്ടോടി പോകയാണു് ചെയ്തതു്. എനിക്കു സമനായ ഒരു പ്രതിയോദ്ധാവായി നിന്തിരുവടിയൊഴിച്ചു് മററാരേയും ഞാൻ

digitized by www.sreyas.in

കാണുന്നില്ല. എന്തുചെയ്യട്ടെ" ബാണന്റെ ധാർഷ്ട്യം കണ്ടിട്ട് ക്രുദ്ധനായ ഭഗവാൻ അവന്റെ മദമടക്കണമെന്നു സങ്കൽപിച്ചു് "എടാ മൂഢ! നിന്റെ ആഗ്രഹം സാധ്യമാകും. നിന്റെ കൊട്ടാരത്തിലെ കൊടിമരം ഒരു ദിവസം മുറിഞ്ഞുവീഴും. അന്നു് എനിക്കു സമനായൊരുവൻ നിന്നെ യുദ്ധത്തിൽ തോൽപ്പിച്ചു് മദമടക്കും." എന്നരുളിചെയ്തു. ആ മൂർഖൻ അന്നുമുതൽ കൊടിമരവും നോക്കിയിരിപ്പായി.

ബാണന്റെ പുത്രിയായ ഉഷ എന്ന കന്യക ഒരു രാത്രിയിൽ ഉറങ്ങുമ്പോൾ, താൻ മുമ്പു് കണ്ടിട്ടും കേട്ടിട്ടുമില്ലാത്ത ഒരു യുവകോമളനോടുകൂടി രമിക്കുന്നതായി സ്വപ്നം കണ്ടു. പെട്ടെന്നു് ആ മനോഹരനെ കാണാതായി. അവൾ ഞെട്ടി ഉണർന്നു് "ഹാ കാന്ത! അങ്ങെവിടെപ്പോയി" എന്നു ഉറക്കെ നിലവിളിച്ചു. അവളുടെ സഖിയായ ചിത്രലേഖ അവൾ കണ്ടതാരെയാണെന്നു ചോദിച്ചു. ഉഷക്കു പറയാൻ കഴിഞ്ഞില്ല. അപ്പോൾ സമർത്ഥയായ ചിത്രലേഖ ഓരോ രാജകുമാരന്മാരുടേയും ചിത്രം വരച്ചു കാണിച്ചു. അനിരുദ്ധന്റെ ചിത്രം കണ്ടപ്പോൾ അവൻ തന്നെ തന്റെ കാന്തനെന്നു് ഉഷ പറഞ്ഞു. ഉടനെ ചിത്രലേഖ തന്റെ യോഗശക്തിയാൽ ആകാശമാർഗ്ഗം ദ്വാരകയിൽപോയി ഉറങ്ങിക്കിടന്നിരുന്ന അനിരുദ്ധനെ കൊണ്ടുവന്നു് ഉഷക്കു് സമ്മാനിച്ചു. സന്തുഷ്ടയായ ഉഷ ഇഷ്ടകാന്തനോടുകൂടി രഹസ്യമായി ആനന്ദിച്ചു് ദിവസങ്ങൾ കഴിച്ചു. പ്രിയയാൽ അപഹൃതചിത്തനായ അനിരുദ്ധൻ കാലം കഴിയുന്നതറിയാതെ സുഖിച്ചു വാണു.

ഉഷയിൽ കന്യകാവ്രതം ഭംഗമായ ലക്ഷണങ്ങൾ തെളിഞ്ഞുകണ്ട കാവൽക്കാർ വിവരം ബാണനെ അറിയിച്ചു. അതുകേട്ട് ഏററവും ദുഃഖിതനായ ബാണൻ പെട്ടെന്നു് അന്തഃപുരത്തിൽ പോയി നോക്കി. ഭുവനൈകസുന്ദരനും ശ്യാമവർണ്ണനും പീതാംബരധാരിയും അംബുജേക്ഷണനുമായ കാമാത്മജൻ പ്രിയയോടുകൂടി നിർഭയനായി പകിട കളിച്ചുകൊണ്ടിരിക്കുന്നതുകണ്ടു് ബാണൻ വിസ്മയിച്ചു നിന്നുപോയി. ഉടനെതന്നെ അനിരുദ്ധനെ ബന്ധിക്കാൻ ഭടന്മാരെ നിയോഗിച്ചു. അനിരുദ്ധൻ കയ്യിൽ കിട്ടിയ ഒരു പരിഘം കൊണ്ടു് ഭടന്മാരെ നാലുഭാഗത്തും ഓട്ടിച്ചു. ആ വീരസിംഹത്തെ യുദ്ധത്തിൽ തോൽപ്പിക്കാൻ സാധ്യമല്ലെന്നുകണ്ടു് ബാണൻ നാഗപാശത്താൽ ഒരു വിധത്തിൽ ബന്ധിച്ചു. ഉഷ കാന്തനെ ബന്ധനസ്ഥനായികണ്ടു് ശോകാകുലയായി കണ്ണീരൊഴുക്കി കരഞ്ഞു.



digitized by www.sreyas.in

# അദ്ധ്യായം 63

നമാമി ത്വാനന്തശക്തിം പരേശം
സർവ്വാത്മാനം കേവലം ജ്ഞപ്തിമാത്രം
വിശ്വോൽപത്തിസ്ഥാനസംരോധഹേതും
യത്തൽബ്രഹ്മ ബ്രഹ്മലിംഗം പ്രശാന്തം 25

[ഹേ, ഭഗവൻ! അനന്തശക്തിസ്വരൂപവും, പരമേശ്വരതത്വവും, സർവ്വാത്മാവും, ശുദ്ധവും, ചൈതന്യഘനവും, ലോകങ്ങളുടെ ഉല്പത്തി, സ്ഥിതി, സംഹാരകാരണവും, നിർവ്വികാരവും, വേദങ്ങൾ സൂചിപ്പിക്കുന്നതുമായ ബ്രഹ്മവസ്തു ഏതൊ, അതുതന്നെയായ നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നു.]

## ബാണയുദ്ധം — ശങ്കരവിജയം

ശ്രീശുകൻ പറഞ്ഞു:— ദ്വാരകയിൽ അനിരുദ്ധനെ കാണാതെ വർഷക്കാലമായ നാലുമാസം കഴിഞ്ഞു. ഒരു ദിവസം ശ്രീനാരദർ വന്ന് അനിരുദ്ധനെ ബന്ധിച്ചിട്ടിരിക്കുന്ന വിവരമറിയിച്ചു. ശ്രീകൃഷ്ണനും രാമനും സൈന്യസമേതം പോയി ശോണിതപുരത്തെ വളഞ്ഞു. ബാണൻ സൈന്യത്തോടുകൂടി അവരെ നേരിട്ടു. ഭഗവാൻ ശ്രീരുദ്രൻ ഗണപതിയോടും സുബ്രഹ്മണ്യനോടും ഭൂതഗണങ്ങളോടുംകൂടി ബാണനെ സഹായിച്ചു. ശ്രീശിവൻ ശ്രീകൃഷ്ണനോടും, സുബ്രഹ്മണ്യൻ പ്രദ്യുമ്നനോടും, കുംഭാണ്ഡകൂപകർണ്ണന്മാർ ബലരാമനോടും, ബാണപുത്രൻ സാംബനോടും, ബാണൻ സാത്യകിയോടും യുദ്ധം ചെയ്തു. ബാണപക്ഷക്കാരെല്ലാം തോററു. ശ്രീകൃഷ്ണൻ ശ്രീശങ്കരനെ ജൃംഭണാസ്ത്രത്താൽ മോഹിപ്പിച്ചശേഷം ബാണൻെറ നേർക്ക് പാഞ്ഞ് തേരെല്ലാം പൊടിയാക്കി. ബാണനെ ശ്രീകൃഷ്ണൻ സംഹരിക്കുമെന്നു പേടിച്ച് ബാണമാതാവ് മുടിയഴിച്ചിട്ട് നഗ്നയായി മുമ്പിൽ വന്നു നിന്നു. അപ്പോൾ ഭഗവാൻ മുഖം തിരിച്ചുനിന്നു. ആ തക്കം നോക്കി ബാണൻ സ്വഗൃഹത്തിൽ കയറി രക്ഷപ്രാപിച്ചു.

ഭൂതഗണങ്ങൾ തോറേറാടിയപ്പോൾ ശ്രീശിവൻ മാരകസ്വരൂപമായ തൻെറ ജ്വരത്തെ ഭഗവാൻെറ നേർക്കയച്ചു. അഗ്നിരൂപമായ ശിവജ്വരത്തെ നേരിടാൻ ശ്രീനാരായണൻ ശീതരൂപമായ തൻെറ ജ്വരത്തെ നിയോഗിച്ചു. വിഷ്ണുജ്വരം ശിവജ്വരത്തെ തുരത്തിക്കൊണ്ട് അനുഗമിച്ചു. എങ്ങും രക്ഷയില്ലെന്നു കണ്ടപ്പോൾ ശിവജ്വരം ഹൃഷീകേശനെ ശരണം പ്രാപിച്ചു സ്തുതിച്ചു: "അനന്തശക്തിമാനും സർവ്വേശ്വരനും സർവ്വാത്മാവും കേവലചൈതന്യരൂപനും വിശ്വസൃഷ്ടിസ്ഥിതിസംഹാരകാരണനും ബ്രഹ്മസ്വരൂപനുമായ നിന്തിരുവടിക്കു നമസ്കാരം. കാലം, ഗ്രഹങ്ങൾ, അദൃഷ്ടം, അഥവാ പുണ്യപാപങ്ങൾ, അവയുടെ ഭോക്താവായ ജീവൻ, പരിണാമസ്വഭാവം, ശബ്ദാദികൾ, പ്രകൃതി, പഞ്ചപ്രാണങ്ങൾ, അഹങ്കാരം,

digitized by www.sreyas.in

പഞ്ചഭൂതങ്ങൾ, ദശേന്ദ്രിയങ്ങൾ, സ്ഥൂലദേഹം, എന്നിവയെല്ലാം അവിടുത്തെ മായാകാര്യമാകുന്നു. നിന്തിരുവടി ആ മായയുടെ നിഷേധവുമാകുന്നു. നിന്തിരുവടി നാനാലീലാവതാരങ്ങളെടുത്തു് ദേവന്മാരേയും സാധുക്കളേയും ലോകമര്യാദക ളേയും സംരക്ഷിക്കുന്നു. ഭൂഭാരം തീർക്കുവാനുള്ള കാരുണ്യത്താൽ പരഹിംസകരായ ദുഷ്ടരെ നശിപ്പിക്കുകയും ചെയ്യുന്നു. നിന്തിരുവടിയുടെ തത്വമറിയാതെ എതിർക്കാൻ വന്ന ഞാൻ അവിടുത്തെ അത്യുഗ്രമായ ജ്വരത്താൽ തപിക്കുകയാണു്. താപവും ദുഃഖവും നിന്തിരുവടിയെ ആശ്രയിക്കുന്നതുവരെയല്ലേ, ഒരുവനുണ്ടാകാൻ പാടുള്ളു? അതിനാൽ ശരണം പ്രാപിച്ച എന്നെ രക്ഷിക്കേണമേ.'' ഇപ്രകാരം ശിവജ്വരം പ്രാർത്ഥിച്ചപ്പോൾ ശ്രീഭഗവാൻ അഭയം കൊടുത്തുകൊണ്ടു് ''ത്രിശിരസ്സേ! നിന്നിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു. എന്റെ ജ്വരത്തെ നീ ഇനി ഭയപ്പെടേണ്ട. ഒരു കാര്യം ഓർമ്മയിൽ വച്ചുകൊള്ളുക. നാം തമ്മിൽ നടന്ന ഈ സംഭാഷണം ആരാണോ സ്മരിക്കുന്നതു്, അവനു് നിന്നിൽ നിന്നും ഒരിക്കലും ഭയമുണ്ടാകരുതു്'' എന്നരുളി ചെയ്തു. ശിവജ്വരം ശ്രീഭഗവാനെ നമസ്കരിച്ചിട്ടു് പോയി.

ബാണൻ തിരിച്ചുവന്നു് തന്റെ ആയിരം കൈകൾ കൊണ്ടും ഭഗവാന്റെമേൽ ശരവർഷം ചെയ്തു. ഭഗവാൻ മരത്തിന്റെ ഇളംശാഖകളെ മുറിക്കുന്നതുപോലെ അവന്റെ കൈകളെ മുറസ്സു് അരിഞ്ഞു വീഴ്ത്തിത്തുടങ്ങി. ഒടുവിൽ നാലുകൈകൾ മാത്രം ശേഷിച്ചു. അപ്പോൾ ആശ്രിതവത്സലനായ ശ്രീശിവൻ ചക്രപാണിയുടെ മുമ്പിൽ വന്നു പറഞ്ഞു: ''ഹേ ഭഗവൻ! ഇവൻ നിന്തിരുവടിയുടെ തത്വമറിയുന്നില്ല. അതിൽ ആശ്ചര്യമില്ല. ശബ്ദബ്രഹ്മമായ വേദവും കൂടി നിന്തിരുവടിയെ സ്പഷ്ടമായി പറയുന്നില്ല. അതിനാൽ അവിടുന്നു് വാക്കിനും മനസ്സിനും വിഷയമല്ല. പരംബ്രഹ്മവും പരംജ്യോതിസ്സുമായ നിന്തിരുവടി ആകാശം പോലെ പരിശുദ്ധനും സർവ്വവ്യാപിയുമാണെന്നു് അമലാത്മാക്കൾ അനുഭൂതിയിലറിയുന്നു. ആകാശം, വായു, അഗ്നി, ജലം ഭൂമി, ഞാൻ, ബ്രഹ്മാവു്, ഇന്ദ്രൻ, സൂര്യൻ, ചന്ദ്രൻ, ധർമ്മം, മേഘം, അന്തരീക്ഷം, ദിക്കുകൾ, ഓഷധികൾ മുതലായവയെല്ലാം വിരാട്പുരുഷനായ നിന്തിരുവടിയുടെ ഓരോ അംഗങ്ങളിൽ സ്ഥിതിചെയ്യുന്നു. ഹേ പരംധാമ! നിന്തിരുവടിയുടെ ഈ അവതാരം ധർമ്മരക്ഷയ്ക്കും ലോകക്ഷേമത്തിനുമായിട്ടാകുന്നു. ദിക്പാലന്മാരായ ഞങ്ങൾ അവിടുത്തെ രക്ഷയിലും ആജ്ഞയിലുമിരുന്നുകൊണ്ടു് ലോകപാലനം ചെയ്യുന്നു. സൂര്യനിൽ നിന്നും സംഭവിച്ച മേഘങ്ങൾ സൂര്യനെ മറയ്ക്കുന്നുവെങ്കിലും ആ മേഘങ്ങളേയും സൂര്യൻ പ്രകാശിപ്പിക്കുന്നു. അതുപോലെ അവിടുത്തെ മായയിൽ നിന്നുണ്ടായ അഹങ്കാരം ജീവരൂപനായ നിന്തിരുവടിയെ മറയ്ക്കുന്നുവെങ്കിലും അജ്ഞാനനാശത്തിൽ സ്വയം പ്രകാശിക്കുന്നു. അവസ്ഥാത്രയ സാക്ഷിയും സ്വയം പ്രകാശസ്വരൂപനുമായ അവിടുന്നു് മായകൊണ്ടു് വിഷയങ്ങളെ പ്രകാശിപ്പിക്കാനായി പ്രതിശരീരം ഭിന്നനെന്നപോലെ കാണപ്പെടുന്നു. അവിടുത്തെ മായയാൽ മോഹിതരായ ജീവന്മാർ പുത്രദാരഗൃഹാദികളിൽ ആസക്തരായിട്ടു് സംസാരസമുദ്രത്തിൽ മുങ്ങിയും പൊങ്ങിയും ഭ്രമിക്കുന്നു. അവിടുന്നു് സുദുർല്ലഭമായ മനുഷ്യദേഹം കൊടുത്തിട്ടും ജിതേന്ദ്രിയരായി തൃപ്പാദങ്ങളെ ഭജിച്ചു് ജന്മസാഫല്യം നേടാത്തവൻ ആത്മവഞ്ചകനാണു്. സജ്ജനങ്ങൾ അവനെ നോക്കി ഹാ കഷ്ടം! എന്നു ശോചിക്കുന്നു.

digitized by www.sreyas.in

ആരാണോ ആത്മാവും പ്രിയനും നിയന്താവുമായ നിന്തിരുവടിയെ കൈവിട്ട് തുച്ഛങ്ങളും ദുഃഖപ്രദങ്ങളുമായ വിഷയങ്ങളെ സേവിക്കുന്നതു് അവൻ അമൃതംവേണ്ടെ ന്നുവച്ചിട്ട് വിഷം സേവിക്കുന്നവനു സമമാണു്. വിവേകികളാരും അങ്ങിനെ ചെയ്യു കയില്ല. ഹേ ഭഗവൻ! ഞാനും ബ്രഹ്മാവും ദേവന്മാരും അമലാത്മാക്കളായ മുനിവര്യ ന്മാരും പരമപ്രേമമൂർത്തിയായ നിന്തിരുവടിയെ സർവ്വാത്മനാ ശരണംപ്രാപിക്കുന്നു. ദേവദേവ! ഇവൻ എനിക്കു പ്രിയനായ ഭക്തനാണു്. ഇവനു് ഞാൻ അഭയം കൊടുത്തിട്ടുള്ളതാണു്. അതിനാൽ നിന്തിരുവടി പ്രഹ്ലാദനിൽ എങ്ങനെ പ്രസാദിച്ചുവോ അതുപോലെ ഇവനിലും പ്രസാദിക്കമാറാകണം''.

ശ്രീഭഗവാൻ പറഞ്ഞു:— ''ഭഗവൻ! അവിടുത്തെ ഇഷ്ടം എന്തോ, അതു ഞാൻ ചെയ്യുന്നുണ്ട്. നിന്തിരുവടി എന്തുചെയ്യുന്നുവോ, അതിനെ ഞാനും അനു മോദിക്കുന്നു. ഇവൻ എന്നാൽ അവധ്യനാണു്. കാരണം ഇവന്റെ പിതാവായ മഹാബലി എന്റെ പ്രിയഭക്തൻ, ഇവന്റെ പിതാമഹനായ വിരോചനനും എന്റെ ഭക്തൻ, ഇവന്റെ പ്രപിതാമഹനായ പ്രഹ്ലാദനോ എന്റെ ഭക്തന്മാരിൽ വച്ചു് ഉത്തമൻ. പോരെങ്കിൽ 'നിന്റെ വംശത്തിൽ പിറന്നവരെ ഞാൻ വധിക്കുകയില്ല' എന്നു ഞാൻ പ്രഹ്ലാദനു വരവും കൊടുത്തിട്ടുണ്ട്. എന്നാൽ ഇവന്റെ ദർപ്പം ശമി പ്പിക്കുന്നതിനായി ആവശ്യത്തിലധികമുള്ള കൈകളെ ഛേദിച്ചതാണു്. ഭൂമിക്കു ഭാരമായിത്തീർന്ന ഇവന്റെ സൈന്യങ്ങളേയും നശിപ്പിച്ചു. ഇതു രണ്ടും അവിടുത്തേ ക്കും സമ്മതമായതാണല്ലോ. ഇവനു ശേഷിച്ചിട്ടുള്ള നാലുകൈകളും ശക്തങ്ങ ളും നാശമില്ലാത്തവയുമായിരിക്കും. അവിടുത്തെ പാർഷദമുഖ്യനായ ഇവനു് ഒരു കാരണവശാലും ഒരിക്കലും ഭയമുണ്ടാകുകയില്ല''

ഇപ്രകാരം ശ്രീകൃഷ്ണനിൽ നിന്നും അഭയം ലഭിച്ച ബാണൻ ഭഗവാനെ നമസ്കരിച്ചിട്ട് അനിരുദ്ധനേയും ഉഷയേയും തേരിൽ കയററികൊണ്ടുവന്നു കാഴ്ച വച്ചു. ബാണന്റെ അഹങ്കാരം ശമിക്കണമെന്ന തന്റെ അഭിപ്രായം സാധിച്ചതി നാൽ ശ്രീശിവനും ഭഗവാനെ അനുമോദിച്ചു. ശ്രീഭഗവാൻ എല്ലാവരോടുംകൂടി ദ്വാര കയിലേക്കുപോയി. ദ്വാരകാവാസികൾ അവരെ അത്യാദരപൂർവ്വം എതിരേററു. ഇപ്രകാരം കൃഷ്ണശങ്കരയുദ്ധവും ശ്രീകൃഷ്ണവിജയവും പ്രാതഃകാലത്തിൽ സ്മരിക്കുന്ന വനു് ഒരിടത്തും ഒരിക്കലും പരാജയം സംഭവിക്കുകയില്ല.

digitized by www.sreyas.in

# അദ്ധ്യായം 64

നമസ്തേ സർവ്വഭാവായ ബ്രഹ്മണേfനന്തശക്തയേ
കൃഷ്ണായ വാസുദേവായ യോഗാനാം പതയേ നമഃ 29

[സർവ്വോൽപത്തിസ്വരൂപനും, നിർവ്വികാരബ്രഹ്മവും, അനന്തശക്തിസ്വരൂപനും, സർവ്വഭൂതങ്ങൾക്കും ആശ്രയഭൂതനും, ഇഷ്ടാപൂർത്താദികർമ്മങ്ങളുടെ ഫലദാതാവും, ആനന്ദരൂപനുമായ ഹേ, കൃഷ്ണ! നിന്തിരുവടിക്കു നമസ്കാരം.]

## നൃഗമോക്ഷം

ശ്രീശുകൻ പറഞ്ഞു:— ഒരു ദിവസം ശ്രീകൃഷ്ണപുത്രന്മാർ പൂന്തോട്ടത്തിൽ കളിച്ചുകൊണ്ടിരുന്നപ്പോൾ ഒരു പൊട്ടക്കിണററിൽ ഭീമാകാരനായ ഒരോന്തു കിടക്കുന്നതു കണ്ടു. അവക്ക് ദയവുതോന്നി അതിനെ കരയ്ക്കു കയററിവിടുവാൻ ആവുന്നതും പരിശ്രമിച്ചു നോക്കി, പക്ഷെ സാധിച്ചില്ല. അവർ ശ്രീകൃഷ്ണനെ വിവരമറിയിച്ചു. ലോകരക്ഷകനായ അരവിന്ദാക്ഷൻ അവിടെ എഴുന്നെള്ളി അതിനെ വാമകരം കൊണ്ടു് സ്പർശിച്ചു. ഭഗവത്സ്പർശമാത്രത്താൽ ഓന്തു് പഴപ്പിച്ച സ്വർണ്ണം പോലെ കാന്തിയോടും വിശിഷ്ടവസ്ത്രാഭരണങ്ങളോടും കൂടിയ ഒരു ദേവനായി രൂപാന്തരപ്പെട്ടു. ശ്രീഭഗവാൻ എല്ലാമറിയുന്നവനെങ്കിലും ലോകത്തിനെ പഠിപ്പിക്കാനായി ചോദിച്ചു: "ഹേ മഹാഭാഗ! അങ്ങാരാകുന്നു? അങ്ങു് നിശ്ചയമായും ഒരു ദേവശ്രേഷ്ഠനാണെന്നു തോന്നുന്നു. നികൃഷ്ടമായ കൃകലാസരൂപം അങ്ങയ്ക്കു വരുവാൻ കാരണമെന്തെന്നു ഞങ്ങളെ അറിയിക്കാൻ വിരോധമില്ലെങ്കിൽ പറഞ്ഞാലും."

അവൻ ശ്രീമാധവനെ നമസ്കരിച്ചു പറഞ്ഞു:— പ്രഭോ! ഞാൻ ഇക്ഷ്വാകുപുത്രനായ നൃഗനെന്ന രാജാവായിരുന്നു. മഹാദാനശീലരുടെ കഥാപ്രസ്താവത്തിനിടയിൽ എന്റെ പേർ നിശ്ചയമായും കേട്ടിരിക്കാനിടയുണ്ടു്. ഹേ നാഥ! സർവ്വഭൂതങ്ങളുടേയും അന്തഃസാക്ഷിയായ നിന്തിരുവടി അറിയാത്തതെന്തിരിക്കുന്നു? എങ്കിലും ആജ്ഞാപിച്ചതുകൊണ്ടു് പറയാം. ഭൂമിയിൽ എത്ര മൺതരികളുണ്ടോ, ആകാശത്തിൽ എത്ര നക്ഷത്രങ്ങളുണ്ടോ, വർഷധാരയിൽ എത്ര തുള്ളികളുണ്ടോ, അത്രയും പശുക്കളെ ഞാൻ ദാനംചെയ്തു. ആ പശുക്കളെല്ലാം ധാരാളം പാൽ കറക്കുന്നവയും പ്രായം കുറഞ്ഞവയും അഴകുള്ളവയും ലക്ഷണമൊത്തവയും ഞാൻ ന്യായമായി സമ്പാദിച്ചവയുമായിരുന്നു. അവയുടെ കൊമ്പുകളിൽ സ്വർണ്ണവും കുളമ്പുകളിൽ വെള്ളിയും കെട്ടി വിശേഷവസ്ത്രമാല്യാഭരണങ്ങളുമണിയിച്ചു്, വത്സങ്ങളോടുകൂടിയായിരുന്നു ദാനം ചെയ്തതു്. ദാനം വാങ്ങിയ വിപ്രന്മാർ സ്വലംകൃതരും വിഷയവിരക്തന്മാരും യദൃച്ഛാലാഭസന്തുഷ്ടരും, ശാന്തരും പുത്രദാരാദികളോടുകൂടി ദാരിദ്ര്യമനുഭവിക്കുന്നവരും, ധർമ്മം, തപസ്സ്, സമത്വം, ലജ്ജ, ക്ഷമ, സൌഹൃദം, യാഗം, ശമം, സത്യം

digitized by www.sreyas.in

ദാനം, ധൃതി, ശ്രുതം, എന്നീ പത്തു വ്രതത്തിലും നിഷ്ഠയുള്ളവരും വേദാദ്ധ്യയനത്തിലും അദ്ധ്യാപനത്തിലും നിപുണരും യുവാക്കളുമായ സാധുക്കളായിരുന്നു. ഇപ്രകാരമുള്ള ഗോദാനം കൂടാതെ ഭൂമി, സ്വർണ്ണം, ഗൃഹം, ആന, കുതിര, കന്യക, തിലം, വെള്ളി ശയനം വസ്ത്രം രത്നം മററുപകരണങ്ങൾ രഥങ്ങൾ മുതലായവയും ധാരാളമായി ദാനം ചെയ്തു. യജ്ഞങ്ങളാൽ ദേവന്മാരേയും പൂർത്തങ്ങളാൽ ലോകവാസികളേയും ഞാൻ സന്തോഷിപ്പിച്ചു. (അനേകായിരം വത്സരം ഓന്തായി കിടന്നിട്ടും നൃഗന്റെ ദാനാഹങ്കാരം എത്ര ശക്തിമത്തായിരുന്നുവെന്നു കണ്ടുകൊള്ളണം. ആ അഹങ്കാരമായിരുന്നു നൃഗന്റെ അധഃപതനത്തിനു കാരണം.)

നൃഗൻ തുടർന്നു:— അങ്ങിനെയിരിക്കെ ഞാൻ ഒരിക്കൽ ഒരു ബ്രാഹ്മണനു് ദാനം ചെയ്ത പശു ഞാനറിയാതെ എങ്ങിനേയൊ എന്റെ പശുക്കൂട്ടത്തിൽ വന്നുകൂടി. അതിനെ ഞാൻ വീണ്ടും മറെറാരു ദ്വിജനു് ദാനം ചെയ്തു. രണ്ടാമൻ പശുവിനെ കൊണ്ടുപോകുമ്പോൾ ഒന്നാമൻ കണ്ടു. ഉടമസ്ഥതയെപ്പററി വാക്കുതക്കമായി. ഒടുവിൽ പശുവിനേയുംകൊണ്ടു് രണ്ടുപേരും എന്നെ സമീപിച്ചു് ഞാൻ ദത്താപഹാരിയാണെന്നു കുററപ്പെടുത്തി. എനിക്കു പരിഭ്രമമായി. ധർമ്മസങ്കടത്തിൽപെട്ട ഞാൻ അവരോടു് "നിങ്ങളിലാരെങ്കിലുമൊരാൾ പശുവിനെ ദയവായി വിട്ടുകൊടുക്കുവിൻ. പകരം ഞാൻ ലക്ഷം പശുക്കളെ തരാം. അറിവില്ലാതെ സംഭവിച്ച ഈ അബദ്ധം ക്ഷമിച്ചു് എന്നെ അനുഗ്രഹിക്കുവിൻ. അല്ലെങ്കിൽ ഞാൻ ഘോരനരകത്തിൽ പതിക്കേണ്ടിവരും. അതിനിടയാകാതെ രക്ഷിക്കുവിൻ" എന്നു് കേണപേക്ഷിച്ചു. പക്ഷെ അവർ ചെവികൊണ്ടില്ല. "എനിക്കെന്റെ പശുവല്ലാതെ വേറൊന്നും വേണ്ട" എന്നു ഒന്നാമനും "മറെറാരുത്തനു ദാനം ചെയ്തതു് എനിക്കുവേണ്ട" എന്നു രണ്ടാമനും പറഞ്ഞിട്ടു് പശുവിനെ ഉപേക്ഷിച്ചുപോയി.

അപ്പോൾ എന്റെ ആയുസ്സും അവസാനിച്ചു് യമസന്നിധിയിലേക്കു നയിക്കപ്പെട്ടു. ധർമ്മരാജൻ പറഞ്ഞു:— "ദാനധർമ്മാദികളാൽ അങ്ങു സമ്പാദിച്ച പുണ്യത്തിന്റേയും തൽഫലമായ സ്വർഗ്ഗവാസത്തിന്റേയും അവധി നിർണ്ണയാതീതമാണു്. എന്നാൽ അതിനിടയിൽ ഒരു ചെറിയ അശുഭവുമുണ്ടു്. അങ്ങേയ്ക്കു് ആദ്യം ശുഭമോ അശുഭമോ വേണ്ടതു്?" ആദ്യം അശുഭം തന്നെയായിക്കൊള്ളട്ടെയെന്നു ഞാൻ ഉത്തരം പറഞ്ഞു. ഉടനെ ഞാൻ ഓന്തായി രൂപാന്തരപ്പെട്ടു് ഈ കിണററിൽ പതിച്ചു. സഹസ്രവത്സരങ്ങൾക്കുശേഷം ദേവദേവനായ ശ്രീമാധവൻ സ്പർശിക്കുമെന്നും അന്നു് അശുഭം നീങ്ങി പിന്നീടു് സ്വർഗ്ഗത്തിൽ സുഖിക്കാമെന്നും ധർമ്മരാജൻ അരുളിചെയ്തു. ഹേ കേശവ! ബ്രഹ്മണ്യനും മഹാദാനശീലനും അവിടുത്തെ ദാസനുമായ എന്റെ പൂർവ്വജന്മ സ്മൃതി നശിക്കാതെ അവിടുത്തെ ദർശനം കാത്തിരിക്കുകയായിരുന്നു. ഹേ, അധോക്ഷജ! യോഗേശ്വരന്മാർ ഉപനിഷച്ചക്ഷുസ്സുകൊണ്ടു് അമലാന്തഃകരണത്തിൽ വിഭാവനം ചെയ്യുന്ന നിന്തിരുവടിയെ എനിക്കു സാക്ഷാത്തായി ദർശിക്കാൻ കഴിഞ്ഞുവല്ലോ. ഹേ ഗോവിന്ദ, പുരുഷോത്തമ! ദേവലോകത്തേക്കു പോകുവാൻ എനിക്കു അനുജ്ഞ നൽകേണമേ. നിന്തിരുവടിക്കു നമസ്കാരം." ഇപ്രകാരം പറഞ്ഞു പ്രദക്ഷിണം ചെയ്തു നമസ്കരിച്ചു് ഭഗവദനുജ്ഞയോടുകൂടി നൃഗൻ വിമാനത്തിൽ കയറി സ്വർഗ്ഗത്തേക്കു പോയി.

digitized by www.sreyas.in

ദേവകീസുതനായ ശ്രീഭഗവാൻ പുത്രന്മാരെ നിമിത്തമാക്കിക്കൊണ്ട് രാജവർഗ്ഗത്തെ ഇപ്രകാരം അനുശാസിച്ചു:– ''കുട്ടികളെ, ശ്രദ്ധിച്ചു കേൾക്കുവിൻ. തേജസ്വരൂപിയായ അഗ്നിക്കുപോലും ബ്രഹ്മസ്വമായവസ്തു അല്പവും ദഹിപ്പിക്കാൻ കഴിയുകയില്ല. എന്നിരിക്കെ ലോകനാഥന്മാർ എന്നഭിമാനിക്കുന്ന രാജാക്കന്മാർ ബ്രഹ്മസ്വം അപഹരിച്ചാലുള്ള അവസ്ഥ എന്തായിരിക്കും? ഹാലാഹലം തടുക്കാൻ കഴിയാത്ത വിഷമാണെന്നു ഞാൻ വിചാരിക്കുന്നില്ല. അതിനു പ്രതിക്രിയയുണ്ട്. എന്നാൽ ബ്രഹ്മസ്വമാകുന്ന വിഷത്തിന് ലോകത്തിൽ പ്രതിവിധിയില്ല. വിഷം അതു ഭക്ഷിച്ചവനെ മാത്രം ഹനിക്കുന്നു. അഗ്നിബാധ ജലത്താൽ ശമിക്കുന്നു. എന്നാൽ ബ്രഹ്മസ്വമാകുന്ന അരണിയിൽ നിന്നുണ്ടാകുന്ന തീ അപഹർത്താവിന്റെ കുലം സമൂലം ദഹിപ്പിക്കുന്നു. പൂർണ്ണസമ്മതം കൂടാതെ അനുഭവിക്കുന്ന ബ്രഹ്മസ്വം മൂന്നുതലമുറയെ നശിപ്പിക്കും. ബലാൽക്കാരമായി അപഹരിച്ചനുഭവിച്ചാലോ, മുമ്പും പിമ്പുമുള്ള പത്തുതലമുറകളെ നശിപ്പിക്കും. രാജൈശ്വര്യത്താൽ മദാന്ധരായ രാജാക്കന്മാർ ബ്രഹ്മസ്വാപഹരണത്താൽ സംഭവിക്കുന്ന ആത്മനാശത്തെ അറിയുന്നില്ല. ആ മൂഢന്മാർ തന്മൂലം നരകത്തിലേക്ക് സ്വയം വഴിതെളിക്കുന്നു. സ്വധർമ്മത്തിൽ നിന്നു തെററാത്ത വിപ്രന്റെ ജീവനമായ ധനത്തെ അപഹരിക്കുന്ന രാജാക്കന്മാർ, ആ വിപ്രൻ ദുഃഖിച്ചു പൊഴിക്കുന്ന കണ്ണുനീർ എത്ര ഭൂരേണുക്കളെ നനയ്ക്കുന്നുവോ, അത്രയും വത്സരം കുംഭീപാകത്തിൽപതിച്ച് ദഹിക്കും, നിശ്ചയം. ബ്രഹ്മജ്ഞന് ജീവിക്കാനായി താൻ കൊടുത്തതോ അന്യൻ കൊടുത്തതോ ആയ ധനത്തെ ആരാണോ അപഹരിക്കുന്നതു് അവൻ 60,000 വർഷം വിഷ്ടയിൽ കൃമിയായി കിടന്നു ദുഃഖിക്കും. എനിക്കൊരിക്കലും ബ്രഹ്മസ്വത്തിലാഗ്രഹമുണ്ടാകാതിരിക്കട്ടെ. എന്തെന്നാൽ അതാഗ്രഹിക്കുന്നവൻ അല്പായുസ്സായും ശത്രുക്കളാൽ പരാജിതനാക്കപ്പെട്ട് രാജ്യഭ്രഷ്ടനായും മരണാനന്തരം ക്രൂരസർപ്പമായും ഭവിക്കും. വിപ്രൻ അപരാധിയോ കൊലപാതകിയോ ശപിക്കുന്നവനോ ആയാലും എന്റെ സംബന്ധികളായ നിങ്ങൾ ഒരു ദ്രോഹവും ചെയ്യരുതു്. എപ്പോഴും നമസ്കരിക്കുവിൻ. ഞാൻ സദാകാലവും സമാഹിതനായി ബ്രഹ്മജ്ഞന്മാരെ നമസ്കരിക്കുന്നതുപോലെ നിങ്ങളും ചെയ്യുവിൻ. മറിച്ചായാൽ എന്റെ ശിക്ഷക്ക് അർഹരാകുമെന്നോർമ്മയിരിക്കട്ടെ. നൃഗന്റെ അനുഭവം കണ്ടില്ലേ? അറിയാതെ ഒരബദ്ധം പിണഞ്ഞുപോയതിനു ശിക്ഷയായി എത്രകാലം ഓന്തായി കിടക്കേണ്ടിവന്നു! അതു നിങ്ങൾക്കൊരു പാഠമായിരിക്കട്ടെ.'' സർവ്വലോകപാവനനായ ഭഗവാൻ മുകുന്ദൻ ദ്വാരകാവാസികളെ ഇപ്രകാരം ഉപദേശിച്ചിട്ട് സ്വമന്ദിരത്തിലേക്കെഴുന്നള്ളി.

digitized by www.sreyas.in

# അദ്ധ്യായം 65

രാമ! രാമ! മഹാബാഹോ! ന ജാനേ തവ വിക്രമം
യസ്യൈകാംശേന വിധൃതാ ജഗതീ ജഗത: പതേ! 26

[യാതൊരുവന്റെ ഏകാംശത്താൽ ഈ ഭൂലോകം മുഴുവൻ ധരിക്കപ്പെട്ടിരിക്കുന്നുവോ, (ആദിശേഷമൂർത്തിയായ) ഹേ, രാമ, രാമ, ജഗത്പതിയും മഹാപരാക്രമശാലിയുമായ നിന്തിരുവടിയുടെ പരാക്രമത്തെ ഞാനറിയുന്നില്ല.]

## യമുനാകർഷണം

ശ്രീശുകൻ പറഞ്ഞു:— ബലഭദ്രരാമൻ സ്വജനങ്ങളെ കാണാനുള്ള ഉൽക്കണ്ഠയോടുകൂടി ഒരിക്കൽ നന്ദഗോകുലത്തിൽ പോയി. ആദ്യമായി മാതാപിതാക്കളെ കണ്ടു വന്ദിച്ചു. നന്ദഗോപരും യശോദയും വാത്സല്യപൂർവ്വം അണച്ചുകൊണ്ട് "ദാശാർഹ! നീയും ജഗദീശ്വരനായ കൃഷ്ണനും വളരെക്കാലം പാലിക്കണെ"മെന്നു പറഞ്ഞാശീർവ്വദിച്ചു. പിന്നീട് രാമൻ ഗോപന്മാരെക്കണ്ട് യഥോചിതം വന്ദനാശ്ലേഷാദികൾ ചെയ്ത് കുശലം ചോദിച്ചു. ഗോപികൾ ബലരാമസന്ദർശനത്താൽ സന്തോഷിച്ച് ചുററിക്കൂടിനിന്നു. അവർ കൃഷ്ണമാനസകളായി വിരഹവേദനയോടുകൂടി ചോദിച്ചു:"പുരനാരീവല്ലഭനായ കൃഷ്ണൻ സുഖമായിരിക്കുന്നുവോ? അച്ഛനമ്മമാരേയും ബന്ധുക്കളേയും ഓർക്കാറുണ്ടോ? അവരെ കാണുവാൻ ഒരുപ്രാവശ്യമെങ്കിലും ഇങ്ങോട്ടു വരുമോ? പ്രഭോ! കൃഷ്ണപ്രേമംമാത്രം ധനമായി കരുതുന്ന ഞങ്ങൾ സ്വജനങ്ങളെയെല്ലാമുപേക്ഷിച്ച് കൃഷ്ണനെ സേവിച്ചു. അക്കാര്യമോർക്കാറുണ്ടായിരിക്കുകയില്ല. അല്ലെങ്കിൽ കൃഷ്ണൻ അന്നുണ്ടായിരുന്ന സൌഹാർദ്ദത്തെ വേരോടെ മുറിച്ചുകളഞ്ഞിട്ട് ഉപേക്ഷിച്ചു പോകുമായിരുന്നില്ലല്ലോ. ഗ്രാമീണരായ ഞങ്ങൾ കൃഷ്ണന്റെ മോഹനവാക്യങ്ങളിൽ കുടുങ്ങിപ്പോയി. കൃതഘ്നനും സ്ഥിരതയില്ലാത്തവനുമായ കൃഷ്ണനെ സമർത്ഥകളായ പുരസ്ത്രീകളും വിശ്വസിക്കുന്നതല്ലേ ആശ്ചര്യം? പക്ഷെ പറഞ്ഞിട്ടുകാര്യമില്ല. കൃഷ്ണന്റെ വിചിത്രനമ്മാലാപങ്ങളിലും മോഹനമന്ദസ്മിത കടാക്ഷത്തിലും മയങ്ങാത്തവളായി സ്ത്രീജാതിയിൽ ആരുണ്ട്?". ചിലർ പറഞ്ഞു: "നിറുത്തുവിൻ! നാമെന്തിനു കൃഷ്ണന്റെ കഥയും പറഞ്ഞിരിക്കുന്നു? കൃഷ്ണനു നമ്മളെക്കൂടാതെ ജീവിക്കാമെങ്കിൽ നമുക്കും കൃഷ്ണനെക്കൂടാതെ ജീവിക്കാം. കൃഷ്ണനെ മറന്നേക്കാം" ഇങ്ങനെ പറഞ്ഞു പറഞ്ഞു ഗോപികൾ കൃഷ്ണനെ മറക്കുന്നതിനു പകരം കൃഷ്ണന്റെ വിനോദലീലകൾ, നമ്മഭാഷണം, മോഹനസ്മിതം, കടാക്ഷം, ആലിംഗനം എന്നിവയെ ഓർത്തോർത്ത് അസഹ്യമായ വിരഹവേദനയാൽ പൊട്ടിക്കരഞ്ഞു. നയചതുരനായ സങ്കർഷണൻ കൃഷ്ണന്റെ പ്രേമസന്ദേശം അവരെ അറിയിച്ച് സമാശ്വസിപ്പിച്ചുകൊണ്ട് രണ്ടുമാസം താമസിച്ചു. അക്കാലത്ത് തന്നിൽ അനുരക്തകളായ ഗോപികളോടു ചേർന്നു രമിച്ചുകൊണ്ട് യമുനോപവനത്തിൽ ക്രീഡിച്ചു. ഒരുദിവസം വാരുണിയെന്ന മദ്യം സേവിച്ചു മത്തനായിട്ട് അകലെ കൂടി ഒഴുകുന്ന യമുനയെ ജലക്രീഡക്കായി അരികത്തേക്കു

digitized by www.sreyas.in

വിളിച്ചു. മദിരാമത്തനാണെന്നു കണ്ടു് യമുന കൂട്ടാക്കിയില്ല. കുപിതനായ രാമൻ ഹലാഗ്രം കൊണ്ടു് യമുനയെ ബലമായി അരികത്തേക്കു് വലിച്ചു. ഭയചകിതയായ യമുന രാമപാദങ്ങളിൽ വീണു ശരണം പ്രാപിച്ചപ്പോൾ മോചിപ്പിച്ചിട്ടു് സ്ത്രീകളോടുകൂടി ജലക്രീഡചെയ്തു. യമുനാദേവി നീലവസ്ത്രങ്ങളും നീലരത്നാഭരണങ്ങളും സമർപ്പിച്ചതിനെ രാമൻ സ്വീകരിച്ചു. യമുന ഇന്നും ആ സ്ഥലത്തു് രാമവീര്യം സൂചിപ്പിക്കുമാറു് വളഞ്ഞാണു് ഒഴുകുന്നതു്.

---

# അദ്ധ്യായം 66

ഏവം മത്സരിണം ഹത്വാ പൌണ്ഡ്രകം സസഖം ഹരി:
ദ്വാരകാമാവിശത് സിദ്ധൈർഗീയമാനകഥാമൃത: 23

[ഇപ്രകാരം ''വാസുദേവ''നെന്ന വ്യാജേന തന്നിൽ മത്സരബുദ്ധിയോടുകൂടിയിരുന്ന പൌണ്ഡ്രകനെ സ്നേഹിതനോടുകൂടെ ഹനിച്ചിട്ടു് സിദ്ധന്മാരാൽ ഗാനം ചെയ്യപ്പെട്ട അമൃതസമാനമായ കഥയോടുകൂടിയ ഭഗവാൻ വാസുദേവൻ ദ്വാരകയിൽ പ്രവേശിച്ചു.]

## പൌണ്ഡ്രകവധം, സുദക്ഷിണവധം

ശ്രീശുകൻ പറഞ്ഞു:– കരൂഷാധിപതിയായ പൌണ്ഡ്രകനു് താനാണു് യഥാർത്ഥ വാസുദേവൻ എന്നൊരു തോന്നലുണ്ടായി. കുറെ സ്തുതിപാഠകന്മാർ ആ മൂഢനെ സ്തുതിച്ചു് പ്രോത്സാഹിപ്പിക്കുകയും ചെയ്തു. കുട്ടികൾ വേഷം കെട്ടിക്കളിക്കുന്നതുപോലെ രണ്ടു കൈകളേയും കൂടി വച്ചുകെട്ടി ചതുർബാഹുവായി ശംഖചക്രാദികളേയും ധരിച്ചു. മാറിൽ തീപ്പൊള്ളലുണ്ടാക്കി ശ്രീവത്സമെന്നും സങ്കല്പിച്ചു. അതോടെ നിൽക്കാതെ ഒരു ദൂതനെ ദ്വാരകയിലേക്കയച്ചു് ''ലോകസംഗ്രഹത്തിനായവതരിച്ച വാസുദേവൻ ഞാനാണു്. നീ വച്ചുകൊണ്ടിരിക്കുന്ന കള്ളപ്പേരും വിഷ്ണുചിഹ്നങ്ങളുമുപേക്ഷിച്ചു് എന്നെ ശരണം പ്രാപിക്കുക. അല്ലെങ്കിൽ യുദ്ധത്തിനു തയ്യാറായിക്കൊള്ളുക'' എന്നു് നിറഞ്ഞ രാജസഭയിലറിയിച്ചു. അതുകേട്ടു് ഉഗ്രസേനാദികളായ സഭാവാസികൾ ഉച്ചത്തിൽ ചിരിച്ചു. ശ്രീഭഗവാൻ ദൂതനോടു് 'നിന്നെ താമസിയാതെ കണ്ടുകൊള്ളാ'മെന്നു മറുപടി പറഞ്ഞയച്ചിട്ടു് രഥാരൂഢനായിച്ചെന്നു. പൌണ്ഡ്രകനും അവന്റെ സഹായിയായ കാശിരാജാവും മഹാസൈന്യത്തോടുകൂടി ഭഗവാനോടേററു. പൌണ്ഡ്രകന്റെ നാലുകൈകളും ശംഖചക്രാദികളും ശ്രീവത്സവും വനമാലയും മകരകുണ്ഡലങ്ങളും പീതാംബരവും ഗരുഡധ്വജവും മററും കണ്ടു് ശ്രീഭഗവാൻ ചിരിച്ചുപോയി. ഭഗവാൻ അവനോടു് ''നിന്റെ കൽപനപ്രകാരം എന്റെചിഹ്നങ്ങളും ആയുധങ്ങളുമെല്ലാം അടിയറ വച്ചുകൊള്ളാം. ആദ്യമായി ഇതാ ചക്രായുധം'' എന്നുപറഞ്ഞു് തൃച്ചക്രത്തെ അയച്ചു. ചക്രായുധം പൌണ്ഡ്രകന്റെ

digitized by www.sreyas.in

തല മുറിച്ചിട്ടു. തുടന്നു് കാശിരാജാവിന്റെ ശിരസ്സ് അസ്ത്രത്താൽ ഖണ്ഡിച്ചു് കാശീരാജ്യത്തിൽ വീഴ്ത്തി. പൌണ്ഡ്രകൻ മത്സരം കൊണ്ടാണെങ്കിലും, ഭഗവാനെപ്പോലെ വേഷംകെട്ടി, താൻ ഭഗവാൻ തന്നെയെന്നു് നിരന്തരം ധ്യാനിച്ചു. ഭഗവാനു് അത്രേ വേണ്ടു. ഏതു രൂപത്തിലെങ്കിലും തന്തിരുവടിയിൽ മനസ്സ് ദൃഢമായുറച്ചാൽ കരുണാമയൻ തന്നോടു ചേർത്തുകൊള്ളും. പൌണ്ഡ്രകൻ ഭഗവത്സാരൂപ്യം പ്രാപിച്ചു് സംസാരമുക്തനായി.

കാശിയിൽ പതിച്ച രാജാവിന്റെ ശിരസ്സിനെ ജനങ്ങൾ തിരിച്ചറിഞ്ഞു. രാജാവിന്റെ പുത്രനായ സുദക്ഷിണൻ പിതൃസംസ്കാരം ചെയ്തശേഷം പിതൃഘാതകനെ വധിച്ചു് പിതൃകടം തീർക്കണമെന്നു നിശ്ചയിച്ചു് ഗുരൂപദേശപ്രകാരം ശ്രീമഹാദേവനെ തപസ്സു ചെയ്തു. മഹാസമാധിയോടു കൂടിയ സുദക്ഷിണന്റെ തപസ്സ് ശ്രീപരമേശ്വരനെ സന്തോഷിപ്പിച്ചു. ഇഷ്ടവരമരുളാൻ പ്രത്യക്ഷനായ ഭഗവാനോടു് സുദക്ഷിണൻ പിതൃഹന്താവിനെ വധിക്കാനുള്ള ഉപായം ഉപദേശിക്കണമെന്നു പ്രാർത്ഥിച്ചു. "ബ്രാഹ്മണരോടു ചേർന്നു് ആഭിചാരവിധിപ്രകാരം ദക്ഷിണാഗ്നിയെ യജിച്ചാൽ എന്റെ ഭൂതങ്ങളാൽ ആവൃതമായ ആ അഗ്നി അബ്രഹ്മണ്യനിൽ ചെയ്യുന്ന സങ്കല്പം സാധിപ്പിക്കുമെന്നു് ശ്രീശിവൻ അരുളിചെയ്തു.

സുദക്ഷിണൻ അപ്രകാരം ആഭിചാരയജ്ഞം നടത്തി. അഗ്നികുണ്ഡത്തിൽ നിന്നും ഭീമാകാരമായ ഒരു ഭയങ്കര കൃത്യ പുറപ്പെട്ടു് ഭൂമിയെ വിറപ്പിച്ചുകൊണ്ടും ദിക്കുകളെല്ലാം ദഹിപ്പിച്ചുകൊണ്ടും ദ്വാരകയിൽ പ്രവേശിച്ചു. കാട്ടുതീകണ്ട മാൻപേടകൾ പോലെ ഭയസംഭ്രാന്തരായ ജനങ്ങൾ സഭയിൽ ചൂതുകളിച്ചുകൊണ്ടിരുന്ന ശ്രീഭഗവാൻെറ പാദമൂലങ്ങളെ ശരണം പ്രാപിച്ചു. ആശ്രിതരക്ഷകൻ സ്വജനങ്ങളെ സമാധാനിപ്പിച്ചിട്ടു് ശ്രീപരമേശ്വരനെ സംബന്ധിച്ച കൃത്യയെ നേരിടാൻ ശ്രീചക്രത്തെ നിയോഗിച്ചു. സുദർശനചക്രത്താൽ പീഡിപ്പിക്കപ്പെട്ട കൃത്യ മുഖം താഴ്ത്തി വാരാണസിയിലേക്കു തിരിഞ്ഞോടി, തന്നെ നിയോഗിച്ച സുദക്ഷിണനേയും ഋത്വിക്കുകളേയും ദഹിപ്പിച്ചു. അബ്രഹ്മണ്യനിൽ പ്രയോഗിക്കാൻ മഹേശ്വരൻ അനുവദിച്ചതിനു വിപരീതമായി ബ്രഹ്മണ്യദേവനായ കൃഷ്ണൻെറ നേക്കു് കൃത്യയെ നിയോഗിച്ചതിനാൽ അതു് സുദക്ഷിണൻെറ നാശത്തിനായി ഭവിച്ചു. കൃത്യയെ പിൻതുടന്നു തുച്ചക്രം കാശിപട്ടണത്തിൽ ഒന്നും ബാക്കിവയ്ക്കാതെ സർവ്വസ്വവും ഭസ്മമാക്കീട്ടു് ശ്രീകൃഷ്ണസമീപം തിരിച്ചെത്തി.

digitized by www.sreyas.in

# അദ്ധ്യായം 67



ഏവം നിഹത്യ ദ്വിവിദം ജഗദ്വ്യതികരാവഹം
സംസ്തൂയമാനോ ഭഗവാൻ ജനൈഃ സ്വപുരമാവിശത് 28

[ഇപ്രകാരം ജഗത്തിനെ നശിപ്പിക്കുന്ന സ്വഭാവത്തോടുകൂടിയ ദ്വിവിദനെ ഹനിച്ചിട്ട ജനങ്ങളാൽ സ്തുതിക്കപ്പെട്ടവനായ ഭഗവാൻ ബലരാമൻ സ്വപുരത്തിൽ പ്രവേശിച്ചു.]

## ദ്വിവിദവധം

ശ്രീശുകൻ പറഞ്ഞു;- ദ്വിവിദൻ എന്ന വാനരൻ സുഗ്രീവൻെറ ഇഷ്ടസചിവനും ശ്രീരാമഭക്തനുമായിരുന്നു. എന്നാൽ കാലക്രമത്തിൽ ദുഷ്ടനായ നരകൻെറ സംസർഗ്ഗത്താൽ അധഃപതിച്ചു. നരകനെ ശ്രീകൃഷ്ണൻ വധിച്ചപ്പോൾ അവൻ കോപാകുലനായി പകരം വീട്ടണമെന്ന് നിശ്ചയിച്ചു. ശ്രീകൃഷ്ണൻെറ അന്വേഷണത്തിലിരുന്ന പുരഗ്രാമങ്ങളേയും ആശ്രമങ്ങളേയും തീവച്ചു ദഹിപ്പിച്ചും, പർവ്വതങ്ങളെ പുഴക്കിയെടുത്തു സമീപദേശങ്ങളെ പൊടിയാക്കിയും, ജനങ്ങളെ കൂട്ടത്തോടെ ഗുഹയിലിട്ടടച്ചും, പുണ്യസ്ഥലങ്ങളെ മലമൂത്രാദികളാൽ ദൂഷിതമാക്കിയും സഞ്ചരിച്ച് രൈവതകപർവ്വതത്തിലെത്തി. അവിടെ ബലഭദ്രൻ സ്ത്രീകളോടുകൂടി ഗാനംചെയ്ത് സാനന്ദം ക്രീഡിക്കുന്നതുകണ്ടു. ദുഷ്ടവാനരൻ അവിടെചെന്നു് സമീപത്തിലുള്ള മരങ്ങളെ പിടിച്ചു കുലുക്കിയും കിലുകിലാശബ്ദമുണ്ടാക്കിയും സ്ത്രീകളെ പൃഷ്ഠം കാണിച്ചപമാനിച്ചും സ്വൈരം കെടുത്തി. അതുകണ്ടു് ബലരാമൻ അവനെ ഓടിക്കാനായി കല്ലെറിഞ്ഞു. വാനരൻ ഓടിവന്നു് രാമൻെറ വസ്ത്രങ്ങളെ അപഹരിച്ചു കൊണ്ടോടി. ക്രുദ്ധനായ ബലരാമൻ മുസലം കയ്യിലെടുത്തു. വാനരൻ വൃക്ഷം പുഴക്കിയെടുത്തു യുദ്ധംചെയ്തു. ഒടുവിൽ രാമൻ അവനെ പിടിച്ചടിച്ചുകൊന്നു. ദുഷ്ടസംഗത്താൽ ജനദ്രോഹിയായിത്തീർന്ന ദ്വിവിദൻെറ നാശത്തിൽ സജ്ജനങ്ങളെല്ലാം സന്തോഷിച്ചു.



digitized by www.sreyas.in

# അദ്ധ്യായം 68

ത്വമേവ മൂർദ്ധ്നീദമനന്ത! ലീലയാ
ഭൂമണ്ഡലം ബിഭർഷി സഹസ്രമൂർദ്ധൻ!
അന്തേ ച യ: സ്വാത്മനി രുദ്ധവിശ്വ:
ശേഷേഽദ്വിതീയ: പരിശിഷ്യമാണ: 46

[അപരിച്ഛിന്നസ്വരൂപനും ആയിരം ശിരസ്സുകളോടുകൂടിയവനുമായ ഭഗവൻ, അനന്ത! നിന്തിരുവടിതന്നെ ഈ ഭൂമണ്ഡലത്തെ സ്വശിരസ്സിൽ ലീലയായി ധരിക്കുന്നു. അവസാനം പ്രളയകാലത്തിൽ സകലത്തേയും തന്നിൽ ലയിപ്പിച്ച് രണ്ടില്ലാത്തവനായി (കാരണജലത്തിൽ മഹാവിഷ്ണുവായും) ശയിക്കുന്നു.]

## സാംബോദ്വാഹം

ശ്രീശുകൻ പറഞ്ഞു:– ജാംബവതീപുത്രനായ സാംബൻ ദുര്യോധന പുത്രിയായ ലക്ഷ്മണയെ സ്വയംവരത്തിൽ അപഹരിച്ചു. അഭിമാനികളായ ദുര്യോധനാദികൾക്ക് അതു സഹിച്ചില്ല. "ദുർവിനീതനായ ഈ ബാലൻ അവനെ കാമിക്കാത്ത കന്യകയെ നമ്മുടെ മുമ്പിൽവച്ചപഹരിച്ചല്ലോ?" എന്നുപറഞ്ഞിട്ട് ദുര്യോധനൻ, കർണ്ണൻ മുതലായ മഹാരഥന്മാരെല്ലാവരും ചേർന്ന് ഒരേസമയത്ത് സാംബനെ ബന്ധിക്കാൻ തുനിഞ്ഞു. അചിന്ത്യമഹിമാവായ ശ്രീകൃഷ്ണന്റെ പുത്രനും വീരസിംഹവുമായ സാംബൻ നിർഭയനായി ഒററക്ക് അവരെ ചെറുത്തു യുദ്ധം ചെയ്തു. ഒടുവിൽ അവർ ഒരുവിധത്തിൽ അവനെ വിരഥനാക്കി ബന്ധിച്ചു.

ശ്രീനാരദർ ആ വിവരം ദ്വാരകയിലറിയിച്ചു. യദുക്കൾ ഒരു യുദ്ധത്തിനു തന്നെ ഒരുങ്ങി. തന്റെ ശിഷ്യനായ ദുര്യോധനനുമായി ഒരു യുദ്ധം കൂടാതെ കഴിച്ചാൽ കൊള്ളാമെന്നു നിശ്ചയിച്ച് ബലരാമൻ യദുക്കളെ പറഞ്ഞു സമാധാനിപ്പിച്ചിട്ട് ഉദ്ധവാദികളോടുകൂടി ഹസ്തിനാപുരത്തേക്കുപോയി. ഉപവനത്തിലിരുന്നുകൊണ്ട് ഉദ്ധവരെ ധൃതരാഷ്ട്രസമീപത്തേക്കയച്ചു. സുഹൃത്തമനായ രാമന്റെ ആഗമനമറിഞ്ഞു് സന്തുഷ്ടരായ ദുര്യോധനാദികൾ വന്ന് ഗുരുവായ രാമനെ പ്രീതിപൂർവ്വം പൂജിച്ചുപചരിച്ചു. ബലരാമൻ അവരോട് ഗൌരവപൂർവ്വം പറഞ്ഞു: "ഉഗ്രസേന മഹാരാജാവിന്റെ കൽപന കേൾക്കുവിൻ. നിങ്ങൾ അനേകം പേർ ചേർന്ന് ധർമ്മത്തിൽ നിന്നും തെററാത്ത സാംബനെ ബന്ധിച്ചതു് അധർമ്മമായിപ്പോയി. എങ്കിലും ബന്ധുസ്നേഹം മുൻനിർത്തി നാം അതു സഹിക്കുന്നു. ഇനിയെങ്കിലും അതിനു പരിഹാരം ചെയ്യുവിൻ."

ബലരാമൻ യുദ്ധത്തിൽ വാടുന്നവനല്ല. വീര്യശൌര്യബലങ്ങൾക്ക് ഒരു കുറവുമില്ല. തന്റെ യോഗ്യതക്കനുസരിച്ചു തന്നെയാണ് പറഞ്ഞതു്. എന്നാൽ

digitized by www.sreyas.in

അഹങ്കാരികളും വിവേകവിചാരമില്ലാത്തവരുമായ കുരുക്കൾക്ക് അതുകേട്ടപ്പോൾ കോപമാണുണ്ടായതു്. അവർ പറഞ്ഞു: "അഹോ, കാലംപോയപോക്കു്! കിരീടത്തിന്റെ സ്ഥാനത്തു് ശിരസ്സിൽ കയറിയിരിക്കാൻ ചെരിപ്പാഗ്രഹിക്കുന്നു! ഈ യദുക്കൾക്കു് സ്വതവെ എന്തുയോഗ്യതയാണുള്ളതു്? എന്തൊ, കുന്തിയുടെ വിവാഹബന്ധമോർത്തു് നാം ഇവർക്കു് തുല്യസ്ഥാനം കൊടുത്തു; രാജചിഹ്നങ്ങൾ വച്ചുകൊള്ളുവാനനുവദിച്ചു. പക്ഷെ അതെല്ലാം പാമ്പിനു് പാൽ കൊടുത്തതുപോലെ ദാതാവിനു വിരോധമായി ഭവിച്ചു. നമ്മുടെ ദയവുകൊണ്ടുയർന്നവർ ഇപ്പോൾ നമ്മെ ശാസിക്കാൻ പുറപ്പെട്ടിരിക്കയാണു്! 'മഹാരാജാവു്,' 'കല്പന' എന്നെല്ലാം നമ്മോടു പറയുവാൻ ഇവർക്കു് നാണമില്ലല്ലോ! ഭീഷ്മദ്രോണാർജ്ജുനാദി മഹാരഥന്മാർ മനസ്സാ കൊടുത്തില്ലെങ്കിൽ ഇന്നു് ഇന്ദ്രനുപോലും എന്തധികാരമാണുണ്ടാവുക? ഏതായാലും യാദവന്മാർ രാജചിഹ്നങ്ങൾ ഇതുവരെ ധരിച്ചതുമതി. ഇനിമേൽ ഒന്നും വേണ്ട." എന്നിപ്രകാരം കുലം, ബന്ധുത്വം, ബലം, ശ്രീ എന്നിവയാൽ ഉദ്ധതരായ കുരുക്കൾ ദുർവാക്കുകൾ വർഷിച്ചിട്ടു് ആതിഥ്യമര്യാദയെപ്പോലും മറന്നു് രാജധാനിയിലേക്കു മടങ്ങിപ്പോയി.

ദുഃസ്വഭാവികളായ കുരുക്കളുടെ ധിക്കാരവാക്കുകൾ ബലഭദ്രനു് അത്യധികം കോപമുണ്ടാക്കി. തിരുമുഖം ആർക്കും നോക്കാൻ കഴിയാത്തവിധം ഭയങ്കരമായി ഭവിച്ചു. പല പ്രാവശ്യം ഉച്ചത്തിൽ ഹസിച്ചുകൊണ്ടു് ആത്മഗതം ചെയ്തു: "എന്തു്, ഇവർക്കിത്ര മദമോ? സമാധാനമാർഗ്ഗത്തിൽ ലേശവും താല്പര്യമില്ലാത്ത ഇവർക്കു് മദശമനത്തിനു നല്ല പ്രഹരം തന്നെയാണു് ചികിത്സ. കഷ്ടം! ഞാനെത്രഭോഷൻ! കൃഷ്ണനേയും യദുക്കളേയും സമാധാനിപ്പിക്കാൻ എന്തുപാടുപെട്ടു! എന്നാലിവിടെ ഇവരോ, കലഹപ്രിയരായ മൂർഖന്മാർ! എന്റെ സദുദ്ദേശത്തെ അറിയാതെ പിന്നേയും പിന്നേയും ദുർവാക്കുകളെ വമിക്കുകയാണല്ലോ ചെയ്യുന്നതു്. യാദവപതിയായ ഉഗ്രസേനൻ രാജാവല്ലപോൽ! ഇന്ദ്രാദിലോകപാലന്മാർ പോലും ആരുടെ ആജ്ഞാനുവർത്തികളാണോ, ആരാണോ സുധർമ്മയെന്ന ഇന്ദ്രസഭയും പാരിജാതമെന്ന ദേവവൃക്ഷവും സ്വരാജധാനിയിൽ സ്ഥാപിച്ചനുഭവിക്കുന്നതു്, ആരുടെ പാദയുഗളത്തെയാണോ സർവ്വസമ്പൽക്കരിയായ ശ്രീദേവി അനവരതം സേവിച്ചുകൊണ്ടിരിക്കുന്നതു്, ആ ശ്രീകൃഷ്ണൻ മനുഷ്യലോകത്തിൽ രാജാവാകാൻ അർഹനല്ലപോലും! ശ്രീകൃഷ്ണപാദധൂളിയുടെ മഹിമ ഇവർക്കെന്തറിയാം? ഇന്ദ്രാദികളെല്ലാം അവരുടെ ശിരസ്സിൽ ആ ധൂളിയെ ധരിക്കുന്നു; തീർത്ഥങ്ങളെ തീർത്ഥീകരിക്കുന്ന യോഗീശ്വരന്മാർ ആ പാദധൂളിയെ ഉപാസിക്കുന്നു; ആ ഭഗവാന്റെ അംശകലകളായ ബ്രഹ്മാവും ശിവനും ഞാനും ശ്രീദേവിയും ആ പാദപങ്കജരജസ്സിനെ ശിരസാ ധരിക്കുന്നു. ദേവദേവനായ ആ ഭഗവാനെവിടെ തുച്ഛമായ രാജപദവിയെവിടെ? ഇവരാണത്രെ ഞങ്ങൾക്കു് രാജ്യം തന്നതു്! ഇവർ കിരീടങ്ങളും ഞങ്ങൾ ചെരിപ്പുകളുമാണുപോൽ! ലോകത്തെ ശാസിച്ചു് നിലയ്ക്കുനിർത്താനവതരിച്ച ഞങ്ങൾ ഐശ്വര്യമദത്താൽ മത്തരായ ഇവരുടെ അസംബന്ധപൂർണ്ണങ്ങളായ ദുർവാക്കുകൾ എങ്ങിനെ കേട്ടുസഹിക്കും? ഈ ദുഷിച്ച കുരുവംശത്തെ ഇന്നു ഞാൻ ഭൂമിയിൽ നിന്നും തുടച്ചു നീക്കാൻ പോവുകയാണു്." ഇപ്രകാരം നിശ്ചയിച്ചു് മൂന്നു ലോകവും ദഹിപ്പിക്കുമോ എന്നു തോന്നുമാറു് ജ്വലിച്ചക്രോധത്തോ

digitized by www.sreyas.in

ട്കൂടി ബലഭദ്രൻ ഹലായുധം കൊണ്ടു് ഹസ്തിനാപുരത്തെ അപ്പാടെ വലിച്ചു് ഗംഗ യിൽ വീഴ്ത്താൻ തുടങ്ങി.

ഒരു വഞ്ചിയെന്നപോലെ പട്ടണം ഒന്നാകെ ഗംഗയിൽ വീഴാൻ പോകു ന്നതുകണ്ടപ്പോൾ കൗരവന്മാൎക്കു് തലയ്ക്കു വെളിവു വീണു. അവർ ഭയസംഭ്രാന്തരായി ആസന്നമായ കൂട്ടനാശത്തിൽ നിന്നും എങ്ങനെ രക്ഷപ്പെടാമെന്നാലോചനയായി. സാംബനേയും പത്നിയേയും ഭഗവാന്റെ പാദത്തിൽ സമർപ്പിച്ചു് ക്ഷമായാചനം ചെ യ്യുകയല്ലാതെ വേറെ ഒരു മാർഗ്ഗവുമില്ലെന്നു് വിവേകികളായ ഭീഷ്മാദികൾ ഉപദേ ശിച്ചു. പുരവാസികൾ ആബാലവൃദ്ധം നവദമ്പതികളെ മുൻനിർത്തിക്കൊണ്ടു് രാ മപാദങ്ങളിൽ വീണു് ശരണം പ്രാപിച്ചു് അഭയം യാചിച്ചു. അവരുടെ പശ്ചാ ത്താപം കണ്ടു് പ്രസന്നനായ ബലരാമൻ കാരുണ്യപൂർവ്വം അഭയമരുളി. ഈശ്വര ന്മാർ കോപഭാവം നടിക്കുന്നതു് മൂർഖന്മാരായ അവിവേകികളെ ശിക്ഷിച്ചു് അനുഗ്ര ഹിക്കാൻ മാത്രമാണു്. ദുര്യോധനൻ കാഴ്ചവച്ച പാരിബർഹങ്ങളോടും നവദമ്പ തികളോടും കൂടി സങ്കർഷണൻ ദ്വാരകയിലെത്തി നടന്നതെല്ലാം രാജസഭയിൽ വച്ചു് പറഞ്ഞു. രാമവിക്രമത്തിന്റെ സൂചനയായി ഇന്നും ഹസ്തിനാപുരത്തിന്റെ ദക്ഷിണഭാഗം ഉയർന്നുകാണാം.

---

## അദ്ധ്യായം 69

ദൃഷ്ടം തവാംഘ്രിയുഗളം ജനതാപവർഗ്ഗം
ബ്രഹ്മാദിഭിർ ഹൃദി വിചിന്ത്യമഗാധബോധൈഃ
സംസാരകൂപപതിതോത്തരണാവലംബം
ധ്യായംശ്ചരാമ്യനുഗൃഹാണ യഥാ സ്മൃതിഃ സ്യാത് 18

[ഹേ ഭഗവൻ! ജനങ്ങൾക്കു മോക്ഷത്തെ പ്രദാനം ചെയ്യുന്നതും, പരമ ജ്ഞാനികളായ ബ്രഹ്മാദികളാൽ ഹൃദയത്തിൽ ധ്യാനിക്കപ്പെടുവാൻ യോഗ്യമായതും സംസാരമാകുന്ന പൊട്ടക്കിണററിൽ പതിച്ചവൎക്കു് മേൽപോട്ടു കയറുവാനുള്ള ഏകാ വലംബമായുമിരിക്കുന്ന നിന്തിരുവടിയുടെ ഈ പാദയുഗളം എന്നാൽ ദർശിക്കപ്പെട്ടു. ഈ പാദകമലത്തെത്തന്നെ ധ്യാനിച്ചുകൊണ്ടു് സഞ്ചരിക്കുന്ന എന്റെ ഹൃദയത്തിൽ ഈ ശ്രീപാദസ്മരണം എപ്പോഴും ഉണ്ടാകുവാൻ അനുഗ്രഹിച്ചാലും.]

### ശ്രീനാരദൻ ഭഗവാന്റെ ഗൃഹസ്ഥവൃത്തിയെ കാണുന്നതു്

ശ്രീശുകൻ പറഞ്ഞു:— ശ്രീഭഗവാൻ 16108 സഹധർമ്മിണികളോടു ചേർന്നു് ഗൃഹസ്ഥവൃത്തി നടത്തുന്നതിനെ നേരിൽ കണ്ടാനന്ദിക്കണമെന്നു് ശ്രീ നാരദക്കു തോന്നി. എന്തെന്നാൽ അതു ലോകത്തിൽ മറെറങ്ങും കാണാൻ കഴിയാത്ത ഒരു

digitized by www.sreyas.in

മഹാശ്ചര്യമായിരുന്നുവല്ലോ. ദ്വാരകാപുരിയുടെ പ്രാന്തങ്ങളിൽ എത്തിയ ദേവർഷി യെ ഉപവനാരാമങ്ങളിലുള്ള വണ്ടുകളും പക്ഷികളും ശബ്ദഘോഷം ചെയ്തു സ്വീക രിച്ചു. നീലത്താമര, കൽഹാരം, ആമ്പൽ മുതലായ പൂക്കൾ നിറഞ്ഞിരുന്ന തടാ കങ്ങളിൽ ഹംസസാരസങ്ങൾ ശബ്ദിച്ചുകൊണ്ടിരുന്നു. മരകതം, സ്വർണ്ണം, രത്നം ഇവയുടെ ശോഭയോടുകൂടിയവയും സ്ഫടികത്തിലും വെള്ളിയിലും പണികഴി ക്കപ്പെട്ടവയുമായ ബഹുസഹസ്രം പ്രാസാദങ്ങൾ അവിടവിടെ സ്ഥിതിചെയ്യുന്നു. രാജമാർഗങ്ങൾ, ഊടുവഴികൾ, ഗൃഹമുററങ്ങൾ, അങ്ങാടികൾ, അന്നസത്രങ്ങൾ, വി ശ്രമസങ്കേതങ്ങൾ, ദേവസ്ഥാനങ്ങൾ, ഉയരത്തിൽ ചേർത്തുകെട്ടിയിട്ടുള്ള കൊടിക്കൂ റകൾ എന്നീ മനോഹരദൃശ്യങ്ങൾ നോക്കി നോക്കി ശ്രീനാരദർ സഞ്ചരിച്ചു. ഒടു വിൽ 16108 അന്തഃപുരങ്ങൾ സ്ഥിതിചെയ്യുന്ന ഭാഗത്തു് എത്തിച്ചേർന്നു. എല്ലാ ഭവനങ്ങളിലും വിശ്വകർമ്മാവിൻെറ ശില്പകൌശലം മുഴുവനും പ്രകാശിപ്പിച്ചിരുന്നു. ശ്രീഭഗവാൻെറ വാസസ്ഥാനമാകയാൽ എല്ലാ ഗൃഹങ്ങളിലും ദിക്പാലകന്മാർ പൂജിക്കുന്നതും ലക്ഷ്മീഭഗവതി എല്ലാററിലും വസിക്കുന്നതും ഭക്തശിരോമണിയായ ശ്രീനാരദർക്കു് ദൃഷ്ടിഗോചരമായി.

മഹത്തരങ്ങളായ ആ ഭവനങ്ങളിൽ ഒന്നിൽ ശ്രീനാരദർ പ്രവേശിച്ചു. (അതു് രുഗ്മിണീദേവിയുടെ ഗൃഹമായിരുന്നു.) രത്നപ്രദീപങ്ങളുടെ കാന്തിയാൽ പ്രകാശമാനവും സുഗന്ധദ്രവ്യങ്ങളാൽ സൗരഭ്യം നിറഞ്ഞതുമായ ഗൃഹത്തിൽ ശ്രീ കൃഷ്ണൻ പര്യങ്കത്തിൽ ശയിക്കുന്നു. ദേവി ചാമരം വീശുന്നു. ധർമ്മസംരക്ഷകരിൽ വരിഷ്ഠനായ പ്രഭു ശ്രീ നാരദരെ കണ്ടയുടനെ പര്യങ്കത്തിൽ നിന്നെഴുന്നേററു് ദേവ ർഷിയുടെ പാദങ്ങളിൽവീണു് ദണ്ഡനമസ്കാരംചെയ്തു. താനിരുന്നിരുന്ന ആസന ത്തിൽ അതിഥിയെ ഉപവിഷ്ടനാക്കി പാദങ്ങളെ കഴുകി ആ തീർത്ഥം സ്വശിരസ്സി ൽ ധരിച്ചു് വിധിപ്രകാരം പൂജിച്ചു. ജഗദ് ഗുരുവും ബ്രഹ്മണ്യദേവനുമായ സതാം പതി മുനിയുടെ ആഗമനത്തിൽ സന്തോഷം സൂചിപ്പിച്ചശേഷം "ഹേ പ്രഭോ! സ ർവ്വൈശ്വര്യ സമ്പൂർണ്ണനായ നിന്തിരുവടിക്കു് ഞാൻ എന്തു സേവയാണു് ചെയ്യേണ്ട തെന്നു കൽപിക്കേണമേ" എന്നു് മധുരമായി പറഞ്ഞു.

ശ്രീ നാരദൻ പറഞ്ഞു: "ഹേ വിഭോ! അഖിലലോകനാഥനായ നിന്തിരുവടി സകല ജീവജാലങ്ങളുടേയും മിത്രമാണു്. അഗാധബോധവാന്മാരായ ബ്രഹ്മാവാ ദികൾ ഹൃദയത്തിൽ ധ്യാനിക്കുന്നതും സംസാരതപ്തർക്കു് പരമാശ്രയവുമായ നിന്തിരുവ ടിയുടെ ചരണപങ്കജങ്ങളെ ദർശിച്ചു് ഞാൻ കൃതാർത്ഥനായി. ഇനി ഈ തൃപ്പാദ ങ്ങളെ അനന്യമായി ധ്യാനിച്ചുകൊണ്ടു് സഞ്ചരിക്കുന്നതിനനുഗ്രഹിക്കുമാറാകണെ" ഇത്രയും പറഞ്ഞിട്ടു് ദേവർഷി വിടവാങ്ങി അടുത്ത ഗൃഹത്തിൽ കയറി. അവിടെ പ്രിയയോടും ഉദ്ധവരോടും കൂടി ചൂതുകളിച്ചുകൊണ്ടിരുന്ന പ്രഭു എഴുന്നേററു് ഒന്നു മറിയാത്തവനെപ്പോലെ ശ്രീനാരദരെ പൂജിച്ചിട്ടു് "നിന്തിരുവടി എപ്പോൾ എഴു ന്നള്ളി? ആപ്തകാമനായ അവിടുത്തേക്കു് അപൂർണ്ണരായ അസ്മാദികൾ എന്തുചെയ്യാ നാണു്? എങ്കിലും എൻെറ ജന്മം സഫലമാക്കാനായി അവിടുത്തെ ഏതെങ്കിലും

digitized by www.sreyas.in

ആവശ്യം പറയണേ'' എന്നു പ്രാർത്ഥിച്ചു. വിസ്മിതനായ ദേവർഷി ഒന്നും പറയാതെ പെട്ടെന്ന അടുത്ത ഗൃഹത്തിൽ പോയി. അവിടെ ശ്രീഗോവിന്ദൻ ശിശുക്കളെ ലാളിച്ചുകൊണ്ടിരുന്നു. അടുത്തഗൃഹത്തിൽ നോക്കിയപ്പോൾ ഭഗവാൻ കുളിക്കാനുള്ള ഉത്സാഹമാണ്. അടുത്തതിൽ അഗ്നിഹോത്രാദിയജ്ഞങ്ങൾ ചെയ്യുന്നു. അടുത്തതിൽ ബ്രാഹ്മണരെ ഭുജിപ്പിച്ചിട്ട് ഉഛിഷ്ടം താൻ ഭുജിക്കുന്നു. അടുത്തതിൽ സന്ധ്യാവന്ദനം ചെയ്യുന്നു. അടുത്തതിൽ മൌനമായിരുന്ന ഗായത്രി ഉപാസനയാണ്. മറെറാന്നിൽ ആയുധാഭ്യാസം ചെയ്യുന്നു. ഒരു ഭവനത്തിൽ ആനപ്പുറത്തും മറെറാന്നിൽ കുതിരപ്പുറത്തും വേറൊന്നിൽ തേരിലും സഞ്ചരിക്കുന്നു. അടുത്ത ഗൃഹത്തിൽ കട്ടിലിൽ ശയിക്കുകയാണ്. വേറൊന്നിൽ വന്ദികൾ സ്തുതിക്കുന്നതുംകേട്ടു കൊണ്ടിരിക്കുന്നു. പിന്നൊന്നിൽ ഉദ്ധവാദികളോട് മന്ത്രാലോചനയും, മറെറാന്നിൽ ജലക്രീഡയും, വേറൊന്നിൽ വേശ്യമാരോട് സല്ലാപവും ചെയ്യുന്നു. ഒരുഗൃഹത്തിൽ ഗോദാനം ചെയ്യുന്നു. ഒരു ഗൃഹത്തിൽ ധർമ്മകാര്യവും മറെറാന്നിൽ അർത്ഥകാര്യവും അടുത്തതിൽ പ്രേമസല്ലാപവും ചെയ്യുന്നു. വേറൊരിടത്ത് പരമാത്മധ്യാനത്തിലിരിക്കുകയാണ്. മറെറാന്നിൽ ഗുരുക്കന്മാരെ ദാനങ്ങളാൽ സന്തോഷിപ്പിക്കുന്നു. അടുത്തഗൃഹത്തിൽ ആരോടോ കലഹിക്കുകയാണ്. വേറൊന്നിൽ സന്ധിസംഭാഷണം ചെയ്യുന്നു. അന്യമന്ദിരത്തിൽ ജ്യേഷ്ഠനുമായി കാര്യാലോചനയിലാണ്. മറെറാന്നിൽ സന്താനങ്ങളുടെ വിവാഹാലോചനയാണ്. വേറൊന്നിൽ പുത്രിയെ ഭർത്തൃഗൃഹത്തിലേക്കയക്കുകയാണ്. അടുത്തതിൽ പുത്രിയെ കൂട്ടിക്കൊണ്ടു വരുന്നു. ഒരു ഗൃഹത്തിൽ യാഗം കഴിക്കുന്നു, അന്യഗൃഹത്തിൽ കിണർ കുഴിപ്പിക്കുന്നു, മറെറാന്നിൽ പൂന്തോട്ടമുണ്ടാക്കുന്നു, അടുത്തതിൽ സത്രം പണിയിക്കുന്നു, മറെറാന്നിൽ നായാട്ടു ചെയ്യുന്നു. ഇപ്രകാരം ചെല്ലുന്ന ചെല്ലുന്ന ഗൃഹങ്ങളിലെല്ലാം ഭഗവാൻ ഗൃഹസ്ഥോചിതമായ ഓരോ വ്യാപാരങ്ങൾ ചെയ്യുന്നതു കണ്ട് ശ്രീനാരദന് അത്ഭുതമായി.

വീണ്ടും രുഗ്മിണീ ഗൃഹത്തിൽ തിരിച്ചുവന്ന് "ഹേ യോഗേശ്വര! ഈശ്വരന്മാക്ക് ദുർഗ്രാഹ്യമായ അവിടുത്തെ യോഗമായാപ്രഭാവം തൃപ്പാദസേവാവൈഭവത്താൽ എന്നെപ്പോലെയുള്ളവക്കറിയാൻ കഴിയുന്നു. ഹേ ലീലാമാനുഷവിഗ്രഹ! എത്രതന്നെ കേട്ടാലും തൃപ്തിവരാത്തതും കേൾപ്പിക്കുന്നവരേയും കേൾക്കുന്നവരേയും ഒരുപോലെ പരിശുദ്ധരാക്കി ആനന്ദാംബുധിയിൽ മുക്കുന്നതുമായ അവിടുത്തെലീലാകഥകളെ പാടിക്കൊണ്ട് ചുററിത്തിരിയുന്നതിനനുഗ്രഹിക്കണേ''. എന്നു് പ്രാർത്ഥിച്ചു. ഭഗവാൻപറഞ്ഞു "ബ്രഹ്മൻ! ഞാൻ ലോകത്തിൽ ധർമ്മമര്യാദകളെ നിശ്ചയിച്ചു, അവയെ സ്വയം അനുഷ്ഠിച്ചുകാണിക്കുന്നു, അതുപോലെ ആചരിക്കുന്നവരെ അനുമോദിക്കുകയും ചെയ്യുന്നു. എന്റെ ഭക്തനായ അങ്ങ് ഇതുകണ്ട് മോഹിക്കണ്ട''. ശ്രീനാരദർ കൃഷ്ണമായാവൈഭവത്തെ സ്മരിച്ച് ആശ്ചര്യപ്പെട്ടും ഭഗവാനെ തന്നെ സ്മരിച്ചുകൊണ്ടും യാത്രയായി.

വിശ്വത്തിന്റെ സൃഷ്ടിസ്ഥിതി സംഹാരകർത്താവായ ശ്രീഹരി, ഭക്തജനങ്ങളെ അനുഗ്രഹിക്കാനായി, മററാക്കും അനുകരിക്കാൻ സാധ്യമല്ലാത്ത അത്യത്ഭുത

digitized by www.sreyas.in

ലീലകളെ ചെയ്തു. അവയെ കീൎത്തിക്കുകയോ, കേൾക്കുകയോ, അനുമോദിക്കുകയോ ചെയ്യുന്നതുകൊണ്ടു് അപവൎഗ്ഗപ്രദനായ ശ്രീകൃഷ്ണന്റെ പാദങ്ങളിൽ അചഞ്ചലഭക്തി അനായാസമായി സിദ്ധിക്കുന്നു.

# അദ്ധ്യായം 70

ജീവസ്യ യ: സംസരതോ വിമോക്ഷണം
ന ജാനതോ ƒ നൎത്ഥവഹാച്ഛരീരത:
ലീലാവതാരൈ:സ്വയശ: പ്രദീപകം
പ്രാജ്ജ്വാലയത് ത്വാ തമഹം പ്രപദ്യേ 39

[അനൎത്ഥത്തെ ഉണ്ടാക്കിത്തീക്കുന്ന ശരീരത്തിൽനിന്നും മോചനമാൎഗ്ഗത്തെ അറിയാതെ ജനനമരണ സംസാരക്ലേശത്തെ അനുഭവിച്ചു തളരുന്ന ജീവനെ അതിൽനിന്നും മോചിപ്പിക്കുവാനുള്ള കാരുണ്യാതിശയത്താൽ യാതൊരുവൻ ലീലാവതാരങ്ങളാൽ സ്വകീൎത്തിയാകുന്ന പ്രദീപത്തെ പ്രജ്ജ്വലിപ്പിച്ചുവോ ആ നിന്തിരുവടിയെ ഞാൻ ശരണം പ്രാപിക്കുന്നു.]

## രാജദൂതന്റേയും — ശ്രീനാരദരുടേയും ദൌത്യം

ശ്രീശുകൻ പറഞ്ഞു:— സൎവ്വനിയാമകനും പരിപൂൎണ്ണനുമായ ഭഗവാൻ സൎവ്വലോകധൎമ്മങ്ങൾക്കുമതീതനാണു്. എങ്കിലും മനുഷ്യവേഷമെടുത്തപ്പോൾ താൻ നിശ്ചയിച്ച ധൎമ്മങ്ങളെ താൻ തന്നെ ആചരിച്ചു. തന്തിരുവടി ബ്രാഹ്മമുഹൂൎത്തത്തിൽ പള്ളിക്കുറുപ്പുണൎന്നു്, ജലസ്പൎശം ചെയ്തു് സുഖാസനസ്ഥനായി പരമാത്മാവായ തന്നെത്തന്നെ ധ്യാനിക്കും. അനന്തരം സ്നാനം ചെയ്തു് പീതാംബരവും ഉത്തരീയവും ധരിച്ചശേഷം സന്ധ്യയെ വന്ദിച്ചിട്ടു് അഗ്നിഹോത്രം ചെയ്യും. തുടൎന്നു് ഗായത്രീ മഹാമന്ത്രം ജപിക്കും. പിന്നീടു് ഉദിച്ചുയരുന്ന സൂൎയ്യനെ നോക്കി അൎഘ്യപ്രദാനം ചെയ്യും. അതിനുശേഷം തന്റെ അംശങ്ങളായ ദേവൎഷിപിതൃക്കളേയും ബ്രാഹ്മണരേയും കുലവൃദ്ധരേയും പൂജിക്കും. വേദവിത്തുക്കളും കുടുംബികളും ധനാശയില്ലാത്തവരുമായ ഉത്തമ ബ്രാഹ്മണരെ പൂജിച്ചിരുത്തി, കൊമ്പിൽ സ്വൎണ്ണവും കുളമ്പിൽ വെള്ളിയും കെട്ടി മുത്തുമാലകളണിഞ്ഞവയും കടിഞ്ഞൂൽ പ്രസവിച്ചവയും അധികം പാൽ തരുന്നവയും ശീലഗുണമുള്ളവയുമായ 13084 പശുക്കളെ വത്സങ്ങളോടുകൂടി ദാനംചെയ്യും. പിന്നെ ഗോക്കൾ, ബ്രാഹ്മണർ, ദേവതകൾ, വൃദ്ധന്മാർ, ഗുരുക്കന്മാർ, ശ്രേഷ്ഠഭൂതങ്ങൾ എന്നിവരെ നമസ്കരിച്ചു് കൎമ്മസമാപ്തിവരുത്തി തന്റെ വിഭൂതികളായ മംഗലപദാൎത്ഥങ്ങളെ സ്പൎശിക്കും. അനന്തരം നരലോക

digitized by www.sreyas.in

ഭൂഷണമായ തന്റെ ദിവ്യമംഗളശരീരം പീതാംബരം, വനമാല, കൌസ്തുഭരത്നം, അംഗരാഗം ഇത്യാദികളാൽ രാജോചിതമായി അലങ്കരിക്കും. പിന്നീട് ആശ്രിതരുടേയും സ്ത്രീജനങ്ങളുടേയും അഭീഷ്ടങ്ങളെ അറിഞ്ഞു നൽകും. പ്രജകളെ സന്തോഷിപ്പിച്ച് താനും ആ സന്തോഷത്തിൽ പങ്കുകൊള്ളും. അനന്തരം ഭോജനം കഴിക്കും. അപ്പോൾ സൂതൻ ശൈബ്യം, സുഗ്രീവം, മേഘപുഷ്പം, ബലാഹകം എന്ന നാലു കുതിരകളെ പൂട്ടിയ തേർ സജ്ജമാക്കിനിർത്തും, സാരഥിയുടെ കൈ ഗ്രഹിച്ചുകൊണ്ട് സാത്യകിയോടും ഉദ്ധവരോടുംകൂടി ശ്രീഭഗവാൻ പൂർവ്വാദ്രിയിൽ സൂര്യൻ ഉയരുന്നതുപോലെ തേരിൽ കയറും. യാത്രകാണാനായി അന്തഃപുരസ്ത്രീകൾ ലജ്ജയോടും പ്രേമത്തോടും കൂടി വന്നു നിൽക്കും. അവരെ സന്തോഷിപ്പിക്കാൻ അൽപം താമസിച്ചിട്ട് അവരുടെ മനസ്സും അപഹരിച്ചുകൊണ്ട് മെല്ലെ പുറപ്പെട്ടുപോയി ഷഡൂർമ്മികളൊന്നും ബാധിക്കാത്ത സുധർമ്മയെന്ന സഭയിൽ പ്രവേശിച്ചുപവിഷ്ടനാകും. നക്ഷത്രഗണമദ്ധ്യത്തിൽ ചന്ദ്രനെന്ന പോലെ ഭഗവാന്റെ ദിവ്യകാന്തി നാലു ഭാഗത്തും പ്രസരിക്കും. വിദൂഷകന്മാർ ഹാസ്യരസം കൊണ്ടും നാട്യാചാര്യന്മാർ നാട്യം കൊണ്ടും നർത്തകികൾ താണ്ഡവം കൊണ്ടും പ്രഭുവിനെ സേവിച്ചു സന്തോഷിപ്പിക്കും. സൂതമാഗധവന്ദികൾ വാദ്യമേളങ്ങളോടുകൂടി ഗീതസ്തുതികൾ ചെയ്യും. ബ്രാഹ്മണർ വേദപാരായണങ്ങളും പുണ്യയശസ്വികളായ പൂർവ്വികന്മാരുടെ കഥാപ്രസംഗവും ചെയ്യും. അനന്തരം രാജ്യകാര്യങ്ങളെപ്പററി ആലോചനകൾ ആരംഭിക്കും.

ഒരു ദിവസം അപരിചിതനായ ഒരു ദൂതൻ സഭയിൽ പ്രവേശിച്ച് സർവ്വേശ്വരനെ നമസ്കരിച്ചു പറഞ്ഞു: "ഭഗവൻ! ജരാസന്ധൻ ദിഗ്വിജയം ചെയ്തുകൊണ്ടിരുന്നപ്പോൾ നിന്തിരുവടിയുടെ ഭക്തന്മാരായ 20,800 രാജാക്കന്മാർ അവനെ നമസ്കരിക്കാൻ കൂട്ടാക്കിയില്ല. അതിനാൽ അവൻ അവരെയെല്ലാം ഗിരിവ്രജമെന്ന കോട്ടയിൽ ബന്ധിച്ചിട്ടിരിക്കയാണ്. അവർ കാരാഗൃഹക്ലേശം ഇനിയും സഹിക്കാൻ കഴിയാതെ തൃപ്പാദങ്ങളിൽ ഉണർത്തിക്കാൻ സന്ദേശവും തന്ന് എന്നെ അയച്ചിരിക്കയാണ്. അതു് തിരുമനസ്സുണർത്തിക്കാം: "കൃഷ്ണ കൃഷ്ണ! അപ്രമേയാത്മൻ! പ്രപന്നഭയനാശന! ഞാനെന്നും എന്റേതെന്നുമുള്ള ഭേദബുദ്ധികളായ ഞങ്ങൾ സംസാരദുഃഖത്തിൽപെട്ടു വലയുന്നു. ആ ഭയനിവാരണാർത്ഥം ഞങ്ങൾ തൃപ്പാദങ്ങളെ ശരണം പ്രാപിക്കുന്നു. ലോകർ എത്രകാലം കാമ്യങ്ങളും നിഷിദ്ധങ്ങളുമായ കർമ്മങ്ങളിൽ മാത്രം ശ്രദ്ധിച്ച് ത്വത്സേവാവിമുഖരായി കഴിയുന്നുവോ അത്രയും കാലം നിന്തിരുവടി അവരെ ജനനമരണ സംസാരത്തിൽ വീഴ്ത്തുന്നു. ഒരിക്കലും കണ്ണടയ്ക്കാതെ ലോകവ്യാപാരങ്ങളെല്ലാം എപ്പോഴും കണ്ടു കൊണ്ടിരിക്കുന്ന കാലസ്വരൂപനായ നിന്തിരുവടിക്കു നമസ്കാരം. സർവ്വേശ്വര! സത്തുക്കളെ രക്ഷിക്കാനും ഖലന്മാരെ നിഗ്രഹിക്കാനുമായി നിന്തിരുവടി അവതരിച്ചിരിക്കുന്ന ഈ സമയത്തിലും ജരാസന്ധാദികൾ അതിക്രമം ചെയ്യാനും ഞങ്ങൾ ദുരിതമനുഭവിക്കാനും ഹേതുവെന്തെന്നറിയുന്നില്ല. പ്രഭോ! നിന്തിരുവടിയെ അതിക്രമിക്കാൻ ഒരു പ്രാകൃതപുരുഷനു കഴിയുമെന്നോ? അതോ, നിന്തിരുവടിയുടെ സാന്നിദ്ധ്യത്തിലും ജനങ്ങൾ സ്വകർമ്മഫലം അനുഭവിച്ചേതീരൂ, എന്നാണോ?

digitized by www.sreyas.in

ഈശ്വര! ഞങ്ങൾ നിന്തിരുവടിയുടെ മായയിൽ പെട്ടു മോഹിതരായിപ്പോയി. സ്വപ്നസമാനം ക്ഷണികമായ രാജസുഖത്തിൽ ഭ്രമിക്കുകയും ശവതുല്യമായ ദേഹം കൊണ്ടു് കുടുംബഭാരം ചുമക്കുകയും ചെയ്തു് കാലം കളഞ്ഞു. നിന്തിരുവടിയുടെ പാദപങ്കജങ്ങളെ നിഷ്കാമമായി സേവിച്ചു് അവിടുത്തെ പ്രസാദത്താൽ ആത്മസുഖം നേടാൻ സംഗതി വന്നില്ല. ഏതായാലും ഞങ്ങൾ ഇപ്പോൾ അവിടുത്തെ അംഘ്രിയുഗ്മത്തെ ശരണം പ്രാപിക്കുന്നു. ആ പാദസരോജം ആശ്രയിക്കുന്നവരുടെ ശോകമെല്ലാം ഹരിക്കുന്നതാണല്ലോ. ജരാസന്ധൻ ഒരുവൻ ഞങ്ങൾ അനേകായിരം പേരെ ബന്ധിച്ചിട്ടിരിക്കുകയാണു്. മാഗധനാകുന്ന കർമ്മപാശത്തിൽ നിന്നും ഞങ്ങളെ മോചിപ്പിക്കേണമെ. ഹേ ചക്രധാരിൻ! ജരാസന്ധൻ നിന്തിരുവടിയാൽ പതിനേഴു പ്രാവശ്യം തോൽപിച്ചോടിക്കപ്പെട്ടു. എന്നിട്ടും പതിനെട്ടാമത്തെ പ്രാവശ്യം അവിടുന്നു തോററതുപോലെ നടിച്ചുവെന്ന കാരണത്താൽ അവൻ അഹങ്കരിച്ചു്, ഞങ്ങൾ അവിടുത്തെ ഭൃത്യന്മാരാണെന്നുള്ള വിദ്വേഷത്താൽ ഞങ്ങളെ വളരെ പീഡിപ്പിക്കുന്നു. ഈ പരിതസ്ഥിതിയിൽ യുക്തമെന്നു തിരുമനസ്സിൽ തോന്നുന്നതു ചെയ്താലും.''

ഇപ്രകാരം രാജദൂതൻ അറിയിക്കുമ്പോൾ മഹാതേജസ്വിയായ ശ്രീനാരദർ അവിടെ എഴുന്നെള്ളി. സർവ്വലോകേശ്വരേശ്വരൻ സദസ്യരോടുകൂടി എഴുന്നേററു് ദേവർഷിയെ സാഷ്ടാംഗം നമസ്കരിച്ചു. വിധിപ്രകാരം സൽക്കരിച്ചുപചരിച്ച ശേഷം ''ഹേ ഋഷേ! സദാ സഞ്ചരിക്കുന്ന അവിടുന്നു് മൂന്നു ലോകത്തിനും ഹിതകാരിയാണു്. ഇപ്പോൾ ലോകങ്ങൾക്കെല്ലാം ക്ഷേമം തന്നെയല്ലേ? അവിടുത്തേക്കറിവില്ലാത്ത ഒരു വർത്തമാനവുമില്ലാത്തതിനാൽ പാണ്ഡവന്മാരുടെ വിശേഷങ്ങൾ പറഞ്ഞാലും'' എന്നരുളിച്ചെയ്തു.

ശ്രീനാരദർ പറഞ്ഞു:-ഹേ, വിഭോ! സർവ്വജ്ഞനായ നിന്തിരുവടി സകല ഭൂതങ്ങളിലും അന്തര്യാമിയായിരുന്നുകൊണ്ടു് ബ്രഹ്മാവിനെ കൂടി സ്വമായയാൽ മോഹിപ്പിക്കുന്നു. ഇപ്പോൾ ഒന്നുമറിയാത്തവനെപ്പോലെ എന്നോടു വിശേഷം ചോദിക്കുന്നുവല്ലോ. ഹേ ഭൂമൻ! അവിടുത്തെ മായാപ്രഭാവത്തെ പലപ്പോഴും കണ്ടറിഞ്ഞ എനിക്കു് ഇതിൽ ഒട്ടും ആശ്ചര്യം തോന്നുന്നില്ല. സ്വമായയാൽ ഈ ജഗത്തിനെ സൃഷ്ടിക്കുകയും ഒടുവിൽ തന്നിൽതന്നെ ലയിപ്പിക്കുകയും ചെയ്യുന്ന അവിടുത്തെ അഭിപ്രായമെന്തെന്നാക്കറിയാം? സർവ്വാനർത്ഥത്തിനും കാരണമായ ശരീരബന്ധത്തിൽ നിന്നും മോചനമാർഗമറിയാതെ ജീവന്മാർ ജനിച്ചും മരിച്ചും ക്ലേശിച്ചു തളരുന്നു. അവർക്കു കരകയറാൻ സരളമായ ഒരു മാർഗമായി അവിടുത്തെ അവതാരം ഭവിക്കുന്നു. ആ ലീലാവതാര കഥകൾ കേൾക്കുകയും പഠിക്കുകയും സ്മരിക്കുകയും തിരുനാമസങ്കീർത്തനം ചെയ്യുകയും മാത്രം മതി. എന്നാൽ സുഖമായി നിൻതിരുപാദത്തെ പ്രാപിക്കാം. അത്രത്തോളം ദീനവത്സലനായ നിന്തിരുവടിയെ ഞാനും ശരണം പ്രാപിക്കുന്നു. ഏതായാലും മനുഷ്യനാട്യമനുസരിച്ചു ചോദിച്ചതിനു സമാധാനം പറയാം. ധർമ്മപുത്രർ രാജസൂയയാഗത്താൽ നിന്തിരുവടിയെ ആരാധിക്കാനാഗ്രഹിക്കുന്നു. അതിനെ അനുമോദിച്ചാലും. അപ്പോൾ നിന്തിരുവടിയും അവിടെ

digitized by www.sreyas.in

എഴുന്നള്ളുമല്ലോ. അവിടുത്തെ പാദതീർത്ഥം മൂന്നു ലോകങ്ങളേയും പാവനമാക്കുന്നു. കഥാശ്രവണവും നാമസങ്കീർത്തനവും ചണ്ഡാലനേയും കൂടി പരിശുദ്ധനാക്കുന്നു. ആസ്ഥിതിക്ക് ഈ ദിവ്യമംഗളവിഗ്രഹം സാക്ഷാത്തായി ദർശിക്കുന്നവരുടെ കാര്യം പറയേണമോ?''

ശ്രീനാരദർ പറഞ്ഞതിനെ ഭഗവാനും സഭാവാസികളും കേട്ടു. അവർക്ക ജരാസന്ധനെയാണ് ആദ്യം നേരിടേണ്ടതെന്നായിരുന്നു അഭിപ്രായം. വേണ്ടതെന്തെന്നു ഭഗവാൻ സങ്കല്പിച്ചുകഴിഞ്ഞു. അതുപറഞ്ഞാൽ സർവസമ്മതമായി അംഗീകരിക്കപ്പെടുകയും ചെയ്യും. എങ്കിലും പറയാതെ ശ്രീകേശവൻ പ്രിയഭൃത്യനായ ഉദ്ധവരെനോക്കി ''ഞങ്ങളുടെ പരമചക്ഷുസ്സും ഉത്തമസുഹൃത്തും മന്ത്രാലോചനയിൽ അനുപമനും നീയാണ്. അതുകൊണ്ട് ഇപ്പോൾ ഇവിടെ എന്താണ് ചെയ്യേണ്ടതെന്ന് ആലോചിച്ചു പറയൂ'' എന്നരുളിച്ചെയ്തു. സർവ്വജ്ഞനെങ്കിലും മുഗ്ദ്ധനെപ്പോലെ ചോദിച്ച സ്വാമിയുടെ കൽപനയെ ശിരസാവഹിച്ച് ഉദ്ധവർ മറുപടി പറഞ്ഞു.

## അദ്ധ്യായം 71

ഗായന്തി തേ വിശദകർമ്മ ഗൃഹേഷു ദേവ്യോ
രാജ്ഞാം സ്വശത്രുവധമാത്മവിമോക്ഷണം ച
ഗോപ്യശ്ച കുഞ്ജരപതേർജനകാത്മജായാ:
പിത്രോശ്ച ലബ്ധശരണാ മുനയോ വയം ച 9

[ഹേ, ഭഗവൻ! ജരാസന്ധന്റെ ബന്ധനത്തിലിരിക്കുന്ന രാജാക്കന്മാരുടെ ഭാര്യമാർ സ്വഗൃഹങ്ങളിൽ ഇരുന്നുകൊണ്ട്, നിന്തിരുവടിയുടെ പാദകമലത്തെ ശരണം പ്രാപിച്ച മുനികളും ഞങ്ങളും അങ്ങയെ സ്തുതിക്കുന്നതുപോലെ, അങ്ങയുടെ നിർമ്മലകർമ്മത്തെ പാടിസ്തുതിക്കുന്നു. ''ശംഖചൂഡനിൽ നിന്നും ഗോപികളേയും, മുതലയിൽ നിന്ന് ഗജേന്ദ്രനേയും, രാവണനിൽ നിന്ന് സീതാദേവിയേയും രക്ഷിച്ച ഭഗവാൻ ശത്രുവധം ചെയ്ത് നിന്റെ പിതാവിനേയും മോചിപ്പിക്കു''മെന്നു ഓരോ രാജപത്നിയും സ്വ സന്താനത്തെ സമാധാനിപ്പിക്കുന്നു.]

### ഭഗവാൻ ഇന്ദ്രപ്രസ്ഥത്തിലേക്കു പോയത്

ശ്രീ ശുകൻ പറഞ്ഞു:— ശ്രീഭഗവാന്റെ അഭിപ്രായമെന്തെന്ന് ഭഗവൽ പ്രസാദത്താലറിഞ്ഞുകൊണ്ട് മഹാബുദ്ധിമാനായ ഉദ്ധവർ പറഞ്ഞു:— ദേവർഷി അരുളിച്ചെയ്ത രാജസൂയത്തിനു വേണ്ട സഹായം ചെയ്യേണ്ടതാണ്. ശരണാഗതരായ രാജാക്കന്മാരെ രക്ഷിക്കേണ്ടതുമാണ്. രാജസൂയത്തിന്റെ പൂർവ്വാംഗമായി സകല

digitized by www.sreyas.in

രാജാക്കന്മാരേയും ജയിക്കേണ്ടതുണ്ട്. അക്കൂട്ടത്തിൽ ജരാസന്ധനേയും ജയിക്കാതെ കഴിയുകയില്ല. ജരാസന്ധവധം കൊണ്ട് ലോകരെല്ലാം ഭയം തീർന്നാശ്വസിക്കും. രാജാക്കന്മാൎക്കു മോചനവും ലഭിക്കും. ബന്ധനസ്ഥരായ രാജാക്കന്മാരുടെ പത്നിമാർ ഇപ്രകാരം നിരന്തരം ഗാനം ചെയ്യുന്നു: 'ശ്രീകൃഷ്ണൻ ജരാസന്ധനെ വധിച്ച് നമ്മുടെ ഭർത്താക്കന്മാരെ മോചിപ്പിക്കും, നിശ്ചയം. ഭഗവാൻ ശംഖചൂഡനെ വധിച്ച് ഗോപികളെ രക്ഷിച്ചില്ലേ? മുതലയുടെ പിടിയിൽനിന്നും ഗജേന്ദ്രനെ രക്ഷിച്ചില്ലേ? രാവണന്റെ ബന്ധനത്തിൽനിന്നും സീതയെ രക്ഷിച്ചില്ലേ? അതുപോലെ നമ്മെയും രക്ഷിക്കും.' ജരാസന്ധനോട് പ്രത്യക്ഷമായി സൈന്യസമേതം യുദ്ധം ചെയ്യുന്നതുകൊണ്ട് രാജസൂയത്തിന്റെ ശോഭ കുറയും. അതിനാൽ ദ്വന്ദ്വയുദ്ധത്തിൽ നിഗ്രഹിക്കുകയാണ് വേണ്ടത്. അതിനു ഭീമസേനനെക്കൊണ്ടല്ലാതെ മററാരാലും സാധ്യമല്ല. ജരാസന്ധൻ ബ്രാഹ്മണഭക്തനാണ്, പ്രസിദ്ധി ആഗ്രഹിക്കുന്നവനാണ്. ബ്രാഹ്മണവേഷത്തിൽപോയി യുദ്ധഭിക്ഷ യാചിച്ചാൽ നിശ്ചയമായും സമ്മതിക്കും. നിന്തിരുവടി സങ്കല്പിച്ചാൽ അവിടുത്തെ സാന്നിദ്ധ്യത്തിൽ ഭീമൻ നിശ്ചയമായും കാര്യം സാധിക്കും. ലോകത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ ചെയ്യുന്നതു് നിന്തിരുവടിയാണ്, ത്രിമൂർത്തികൾ കേവലം നിമിത്തമാത്രം. അതുപോലെ ജരാസന്ധനെ വധിക്കാൻ പോകുന്നതും അവിടുന്നുതന്നെ, ഭീമൻ നിമിത്തമാത്രം. ഇതാണ് അടിയന്റെ അഭിപ്രായം." ഇപ്രകാരം ഉദ്ധവരുടെ സർവ്വതോഭദ്രമായ അഭിപ്രായം സർവ്വസമ്മതമായി അംഗീകരിക്കപ്പെട്ടു. ശ്രീനാരദർ മുകുന്ദസന്ദർശനത്താൽ പരമനിർവൃതനായി ഭഗവാനെ വന്ദിച്ചു യാത്രയായി. ഭഗവാൻ ദൂതനോട് "ഞാൻ ജരാസന്ധനെ വധിപ്പിച്ച് രാജാക്കന്മാരെ മോചിപ്പിച്ചുകൊള്ളാം. എല്ലാം മംഗളമായി കലാശിക്കും. ഭയപ്പെടേണ്ട" എന്നുപറഞ്ഞയച്ചു. ദൂതൻ മടങ്ങിപ്പോയി രാജാക്കന്മാരെ വിവരമറിയിച്ചു. അവർ നിരന്തരം ഭഗവദ്ധ്യാനത്തോടുകൂടി ദർശനം കാംക്ഷിച്ചുകൊണ്ടിരുന്നു.

പിന്നെ താമസമൊന്നുമുണ്ടായില്ല. ശ്രീ ഭഗവാൻ പത്നിമാരോടും സന്താനങ്ങളോടും പരിവാരങ്ങളോടും ചതുരംഗസേനകളോടും വാദ്യഘോഷങ്ങളോടുംകൂടി യാത്ര പുറപ്പെട്ടു. ആനർത്തം, സൌവീരം, കുരുക്ഷേത്രം, പാഞ്ചാലമത്സ്യരാജ്യങ്ങൾ എന്നിവ കടന്നു് അവർ ഇന്ദ്രപ്രസ്ഥത്തിലെത്തി. ഭഗവാന്റെ ആഗമന വാർത്ത കേട്ടറിഞ്ഞു് പാണ്ഡവന്മാർ പുരോഹിതനോടും ബന്ധുസുഹൃത്തുക്കളോടും ചേർന്നു് വളരെ ദൂരെ വച്ചു തന്നെ സ്വീകരിച്ചു, ചിരകാലം കാണാതെ കിട്ടിയ ഭഗവദ്ദർശനത്താൽ സ്നേഹാർദ്രഹൃദയനായ യുധിഷ്ഠിരൻ അശ്രുക്കളൊഴുക്കിക്കൊണ്ടു് ഭഗവാനെ വീണ്ടും വീണ്ടും ആലിംഗനം ചെയ്തു. അനുജന്മാരും പ്രേമാലിംഗനം ചെയ്തു. അനന്തരം ഘോഷയാത്രയായി പട്ടണത്തിൽ പ്രവേശിച്ചു. പുരവാസികളെല്ലാം അരവിന്ദാക്ഷന്റെ ദർശനലാഭത്താൽ പ്രഹൃഷ്ടരായി സ്തോത്രഗാനനൃത്തങ്ങൾ ചെയ്തു. നഗരവീഥികളും ഗൃഹാങ്കണങ്ങളും കൊടിതോരണങ്ങളാൽ അലങ്കരിക്കപ്പെട്ടിരുന്നു. ആബാലവൃദ്ധം ജനങ്ങൾ നൂതനവസ്ത്രാലങ്കാരങ്ങൾ ചെയ്തു് തെരുവിന്റെ രണ്ടു വശത്തും നിറഞ്ഞു നോക്കി നിന്നു. സൌധാഗ്രങ്ങളിൽ നിന്നു് നോക്കിക്കൊണ്ടിരുന്ന

digitized by www.sreyas.in

സ്ത്രീകൾ ഭഗവാനേയും പത്നിമാരേയും പുഷ്പവർഷം കൊണ്ടുമൂടി. അവർ ഭഗവാന്റെ ദിവ്യമംഗള വിഗ്രഹത്തെ മനസാ ആലിംഗനം ചെയ്തു. രാജപത്നിമാരെ നോക്കി "ഇവർ ജന്മാന്തരത്തിൽ എന്തു സുകൃതം ചെയ്തുവോ! പുരുഷോത്തമന്റെ ഉദാര ഹാസലീലാവലോകനം ഇവർക്ക് എപ്പോഴും പരമാനന്ദം നൽകുന്നുവല്ലോ" എന്നു പ്രകീർത്തിച്ചു.

ഭഗവാനും സംഘവും അന്ത:പുരത്തിൽ പ്രവേശിച്ചു. സ്ത്രീകൾ മംഗലപദാർത്ഥങ്ങളോടുകൂടി എതിരേററു കൂട്ടിക്കൊണ്ടുപോയി. ഭഗവാൻ കുന്തീദേവിയെ നമസ്കരിച്ചു. സന്തുഷ്ടയായ കുന്തീദേവി ഭഗവാനെ വാത്സല്യപൂർവ്വം ആലിംഗനം ചെയ്തു. പാഞ്ചാലിയും സുഭദ്രയും ഭഗവാനെ നമസ്കരിച്ചു. ധർമ്മപുത്രർക്ക് പ്രിയഭഗവാനെ എങ്ങനെ പൂജിക്കണമെന്നറിയാൻ കഴിഞ്ഞില്ല. കാരണം മനസ്സ് ഭഗവാനിൽ ലയിച്ചു പോയി. എന്തെല്ലാമോ എങ്ങിനെയെല്ലാമോ ചെയ്തതല്ലാതെ ഒന്നും ക്രമപ്രകാരമായിരുന്നില്ല. ഭക്തിപാരവശ്യത്താൽ ഈ വിധം ക്രമക്കേടായി ചെയ്യുന്ന പൂജയെയാണല്ലോ ഭഗവാൻ അധികം ഇഷ്ടപ്പെടുന്നതു്. കുന്തീദേവിയുടെ നിർദ്ദേശമനുസരിച്ചു് പാഞ്ചാലി കൃഷ്ണപത്നിമാർക്കെല്ലാം വസ്ത്രാലങ്കാരാദികൾ നൽകി ഉപചരിച്ചു. ധർമ്മപുത്രർ ശ്രീകൃഷ്ണനേയും പരിവാരങ്ങളേയും സുഖമായി വസിപ്പിച്ചു് പ്രതിദിനം പുതിയ പുതിയ സമ്പ്രദായത്തിൽ സൽക്കാരാദികളെ ചെയ്തു പൂജിച്ചു. ആ കാലത്തിനിടയ്ക്കു് അർജ്ജുനനോടുകൂടി ഭഗവാൻ ഖാണ്ഡവവനത്തെ അഗ്നിക്കു കൊടുത്തു സന്തോഷിപ്പിച്ചു. അഗ്നിയെക്കൊണ്ടു് അർജ്ജുനനു് ഗാണ്ഡീവമെന്ന വില്ലു കൊടുപ്പിച്ചു. കാട്ടുതീയിൽ നിന്നു മയനെ മോചിപ്പിച്ചു. ആ അസുരശില്പി പാണ്ഡവർക്കു അത്യത്ഭുതമായതും ശത്രുക്കൾക്കു് ജലസ്ഥലഭ്രമമുണ്ടാക്കുന്നതുമായ ഒരു സഭ നിർമ്മിച്ചുകൊടുത്തു. ഇപ്രകാരം ജനങ്ങളെയെല്ലാമാനന്ദിപ്പിച്ചുകൊണ്ടു് ശ്രീഭഗവാൻ കുറെ മാസങ്ങൾ അവിടെ താമസിച്ചു.

digitized by www.sreyas.in

# അദ്ധ്യായം 72

ന ബ്രഹ്മണ: സ്വപരഭേദമതിസ്തവ സ്യാത്
സർവ്വാത്മന: സമദൃശ: സ്വസുഖാനുഭൂതേ:
സംസേവതാം സുരതരോരിവ തേ പ്രസാദ:
സേവാനുരൂപമുദയോ ന വിപര്യയോ/ത്ര 6

[ഉപാധിരഹിതനും, സർവ്വാത്മാവും, സമദൃക്കും, സ്വരൂപാനന്ദത്തോടു കൂടിയവനുമായ നിന്തിരുവടിക്കു സ്വപരഭേദബുദ്ധി ഭവിക്കയില്ല. എങ്കിലും കല്പക വൃക്ഷമെന്നപോലെ, ഭജിക്കുന്നവർക്ക് ഭജനത്തിനനുരൂപമായ ഫലത്തെ നിന്തിരുവടി നൽകുന്നു. ഇതിൽ ഭേദഭാവനയില്ല.

## ജരാസന്ധവധം - രാജാക്കൻമാരുടെ മോചനം

ശ്രീശുകൻ പറഞ്ഞു:- ഒരു ദിവസം നിറഞ്ഞ രാജസഭയിൽവച്ച് ധർമ്മപുത്രർ ശ്രീകൃഷ്ണനോടായി പറഞ്ഞു:— "ഹേ ഗോവിന്ദ, പ്രഭോ! ഇന്ദ്രാദിദേവന്മാരെല്ലാം നിന്തിരുവടിയുടെ വിഭൂതികളാണല്ലോ. അവരെ രാജസൂയയാഗത്താൽ ആരാധിക്കാൻ ഞാനാഗ്രഹിക്കുന്നു. അതു സാധിപ്പിച്ചു തരേണമേ. ഹേ കമലനാഭ! നിന്തിരുവടിയുടെ പാദപത്മങ്ങളെ ആരാണോ അനവരതം ശരീരംകൊണ്ടു പരിചരിക്കുന്നത്, മനസ്സുകൊണ്ടു ധ്യാനിക്കുന്നത്, തിരുനാമങ്ങളെ നാവുകൊണ്ടുച്ചരിക്കുന്നത്, അവരുടെ ആഗ്രഹങ്ങൾ മാത്രം സാധിതങ്ങളാകുന്നു. അതല്ലാത്തവർ എത്രതന്നെ പ്രബലന്മാരായാലും അവരുടെ സങ്കല്പങ്ങളൊന്നും തന്നെ സഫലമാകുന്നില്ല. അതിനാൽ ഹേ ദേവദേവ! അവിടത്തെ ചരണാരവിന്ദ സേവാപ്രഭാവം ലോകമറിയട്ടെ. നിന്തിരുവടിയെ ഭജിക്കുന്നവരുടേയും ഭജിക്കാത്തവരുടേയും അവസ്ഥാഭേദം പ്രദർശിപ്പിക്കാൻ കരുണയുണ്ടാകേണമേ. സർവ്വാത്മാവും സമദൃക്കുമായ നിന്തിരുവടിക്കു താനെന്നും അന്യനെന്നുമുള്ള ഭേദബുദ്ധിയില്ല. എങ്കിലും കൽപവൃക്ഷമെന്നപോലെ ആർ ഏതുവിധം സേവിക്കുന്നുവോ അവർക്ക് ആ വിധത്തിൽ ഫലം കൊടുക്കുന്നു."

ശ്രീഭഗവാൻ പറഞ്ഞു:— "രാജൻ! സത്വസമ്പന്നനായ അങ്ങയ്ക്കു ശത്രുക്കളേയില്ല. രാജസൂയത്തിനായുള്ള അങ്ങയുടെ ആഗ്രഹം നല്ലതുതന്നെ. അതുനിമിത്തം അങ്ങയുടെ കീർത്തി ലോകമെങ്ങും വ്യാപിക്കും. ഈ യാഗം ഋഷികൾക്കും പിതൃക്കൾക്കും ദേവന്മാർക്കും സുഹൃത്തുക്കളായ ഞങ്ങൾക്കും പ്രിയപ്പെട്ടതാണ്. ആദ്യമായി സകല രാജാക്കന്മാരേയും ജയിക്കണം. ലോകപാലാംശസംഭവന്മാരായ അങ്ങയുടെ അനുജന്മാർക്ക് അതിനൊരു പ്രയാസവുമുണ്ടാകയില്ല. അജിതേന്ദ്രിയർക്ക് ദുർജയനായ എന്നെ ജിതേന്ദ്രിയനായ അങ്ങ് ജയിച്ചു കഴിഞ്ഞിരിക്കുന്നു.

digitized by www.sreyas.in

എന്നെ ആശ്രയിച്ച ഭക്തനെ പ്രഭാവം കൊണ്ടോ, കീർത്തികൊണ്ടോ, ഐശ്വര്യം കൊണ്ടോ ദേവനുപോലും ജയിക്കാൻ കഴിയുകയില്ല. പിന്നെയാണോ രാജാവ്! അതുകൊണ്ട് ധൈര്യമായി യാഗത്തിനൊരുങ്ങിക്കൊള്ളുക.''

ഭക്തവത്സലന്റെ അരുളപ്പാട് കേട്ട് യുധിഷ്ഠിരന്റെ മുഖം സന്തോഷത്താൽ വികസിച്ചു. ശ്രീകൃഷ്ണന്റെ അനുഗ്രഹാശിസ്സുകളോടുകൂടി ഭീമാർജ്ജുനനകുലസഹദേവന്മാർ ദിഗ്വിജയത്തിനു പുറപ്പെട്ടു. അവർ നാലുദിക്കിലുമുള്ള സകല രാജാക്കന്മാരേയും ജയിച്ച് അനവധി ധനവുംകൊണ്ട് മടങ്ങിവന്നു. ജരാസന്ധനെ മാത്രം ജയിക്കാനുണ്ട്. അതിന് ഉദ്ധവർ പറഞ്ഞ തന്ത്രം സ്വീകരിച്ചു. ശ്രീകൃഷ്ണനും ഭീമനും അർജ്ജുനനും ബ്രാഹ്മണവേഷത്തിൽ ഗിരിവ്രജത്തിലെത്തി. ബ്രാഹ്മണഭക്തനായ ജരാസന്ധൻ ദിവസേന അതിഥികൾക്ക് ദാനം ചെയ്യുന്ന സമയം നോക്കി അവർ സമീപിച്ച് ഉപചാരപൂർവ്വം പറഞ്ഞു: ''രാജൻ! ഞങ്ങൾ ദൂരത്തുനിന്നും വന്നിട്ടുള്ള അർത്ഥികളാണ്. ഞങ്ങൾ ആഗ്രഹിക്കുന്നതിനെ തന്നാലും. എന്നാൽ അങ്ങേയ്ക്ക് മംഗളമുണ്ടാകും. നശിച്ചുപോകുന്ന ദേഹത്തിനു ബലമുള്ളപ്പോൾ സദ്യശസ്സിനെ സമ്പാദിക്കുന്നവനാണ് ബുദ്ധിമാൻ. അതുചെയ്യാത്തവൻ നിന്ദ്യനും ശോച്യനുമാണ്. ഹരിശ്ചന്ദ്രൻ, രന്തിദേവൻ, ശിബി, ബലി, വ്യാധൻ, കപോതം മുതലായ പലരും സ്വദേഹത്തെപോലും അതിഥികൾക്കായി ബലികഴിച്ച് ശാശ്വതഗതിയെ പ്രാപിച്ചുവല്ലോ.''

ജരാസന്ധൻ ചിന്തിച്ചു:– ''ഇവരുടെ സ്വരം, ആകൃതി, കൈകളിലെ ഞാൺ തഴമ്പ് എന്നിവ കൊണ്ട് ഇവർ ബ്രാഹ്മണരല്ല, ക്ഷത്രിയരാണെന്നു സ്പഷ്ടമാണ്. എങ്കിലും ബ്രാഹ്മണവേഷത്തെ മാനിക്കണം. അതിനാൽ എന്റെ പ്രാണനെ ചോദിച്ചാലും കൊടുക്കുകതന്നെ വേണം. മുമ്പൊരിക്കൽ വിഷ്ണു ബ്രാഹ്മണവേഷത്തിൽ ചെന്ന് ബലിയോട് യാചിച്ചപ്പോൾ ബലി അറിഞ്ഞുകൊണ്ടുതന്നെ സകലതും കൊടുത്തു. ആചാര്യൻ വിരോധിച്ചതും കൂട്ടാക്കാതെ സർവ്വസ്വദാനം ചെയ്തു. ബലിയുടെ നിർമ്മലകീർത്തി ലോകമെല്ലാം വ്യാപിച്ച് ഇന്നും നിലനിൽക്കുന്നു.'' ഇപ്രകാരം ചിന്തിച്ചിട്ട് പറഞ്ഞു: ''ബ്രാഹ്മണരെ! നിങ്ങൾക്കെന്തുവേണം? എന്റെ ശിരസ്സു വേണമെങ്കിൽക്കൂടി തരാം.'' ശ്രീ ഭഗവാൻ പറഞ്ഞു: ''രാജേന്ദ്ര! അങ്ങനെ നിശ്ചയിച്ചുവെങ്കിൽ ഞങ്ങൾക്ക വേണ്ടതു് ദ്വന്ദ്വയുദ്ധമാണ്. ഞങ്ങൾ അന്നത്തിനായി വന്ന ബ്രാഹ്മണരല്ല, യുദ്ധമാഗ്രഹിച്ചു വന്ന ക്ഷത്രിയരാണ്. ഇവൻ കുന്തീപുത്രനായ ഭീമനും, ഇവൻ അർജ്ജുനനും ഞാൻ അങ്ങയുടെ ശത്രുവായ കൃഷ്ണനുമാണ്.'' അതുകേട്ട് ജരാസന്ധൻ ഉച്ചത്തിൽ ചിരിച്ചു. പിന്നീട് ക്രുദ്ധനായി ''ഹേ മന്ദന്മാരെ! യുദ്ധമാണോ വേണ്ടതു്? ശരി, തരാം. കൃഷ്ണ! നീ എന്നെ പേടിച്ചോടി സമുദ്രത്തെ ശരണം പ്രാപിച്ച ഭീരുവാണ്. നിന്നോട് ഞാൻ യുദ്ധം ചെയ്യുകയില്ല. അർജ്ജുനൻ വയസ്സുകൊണ്ടും ബലംകൊണ്ടും എന്നിലും താണവൻ. അതിനാൽ എനിക്കു തുല്യ ബലവാനായ ഭീമനോട് യുദ്ധം ചെയ്യാം.'' എന്നു പറഞ്ഞു.

digitized by www.sreyas.in

ഇപ്രകാരം പറഞ്ഞിട്ട് ജരാസന്ധൻ രണ്ടു ഗദ കൊണ്ടുവന്നു്, അതിൽ മഹത്തായതിനെ ഭീമനു കൊടുത്തു. മറേറതു താനമെടുത്തുകൊണ്ടു് രാജധാനിക്കു പുറത്തുള്ള സമനിലത്തിൽ വച്ചു് പോർ തുടങ്ങി. പകൽ മുഴവനം ഭയങ്കരയുദ്ധം ചെയ്യും. രാത്രിയിൽ സുഹൃത്തുക്കളെന്നപോലെ ജരാസന്ധന്റെ ആതിഥ്യത്തിൽ സുഖമായി കഴിയും. ഈവിധത്തിൽ ആക്കം ജയാപജയം കൂടാതെ അവർ 27 ദിവസം ഘോരയുദ്ധംചെയ്തു. ശത്രുവിനെ ജയിക്കാൻ തനിക്കുകഴിയുന്നില്ലല്ലോ എന്നു വൃകോദരൻ ശ്രീമാധവനോടു സങ്കടം പറഞ്ഞു. ജരാസന്ധന്റെ ജനനമരണരഹസ്യം സർവ്വജ്ഞനറിയാം. ജരാസന്ധൻ തുല്യങ്ങളായ രണ്ടു ഭാഗമായിട്ടാണു് ജനിച്ചതു്. ജരയെന്ന ഒരു രാക്ഷസി ആ ഭാഗങ്ങളെ ശരിയായി ചേർത്തുവച്ചു് ജീവൻ നൽകി. അവൻ മരിക്കണമെങ്കിൽ അതുപോലെ രണ്ടു കഷണങ്ങളാക്കി യോജിക്കാത്ത തരത്തിലിടണം. ഈ രഹസ്യമറിയുന്ന ശ്രീഹരി ആദ്യം തൻെറ സങ്കല്പത്താൽ ഭീമൻെറ ശക്തി അമിതമായി വർദ്ധിപ്പിച്ചു. പിന്നീടു് ഒരു തരുവിൻെറ ശാഖയെ നടുവെ രണ്ടായി കീറി കാണിച്ചുകൊടുത്തു. ഭീമനു കാര്യം മനസ്സിലായി. പിറേറദിവസം വളരെ സാഹസപ്പെട്ടു് ജരാസന്ധനെ വീഴ്ത്തി അവൻെറ ശരീരം നടുവെ രണ്ടായിപൊളിച്ചു് വെവ്വേറേ ദൂരെ എറിഞ്ഞു. അതുകണ്ടു് പ്രജകൾ ഹാഹാകാരം മുഴക്കി. അച്യുതനും അർജ്ജുനനും ഭീമനെ കെട്ടിപ്പിടിച്ചനുമോദിച്ചു. സർവ്വഭൂതരക്ഷകനായ ഭഗവാൻ ജരാസന്ധപുത്രനായ സഹദേവനെ രാജാവായഭിഷേകം ചെയ്തു് തങ്ങൾക്കു് രാജ്യമോഹമില്ലെന്നു വ്യക്തമാക്കീട്ടു് ബന്ധനത്തിൽ കിടന്ന സകല രാജാക്കന്മാരേയും മോചിപ്പിച്ചു.

## അദ്ധ്യായം 73

തം നഃ സമാദിശോപായം യേന തേ ചരണാബ്ജയോഃ
സ്മൃതിര്യഥാ ന വിരമേദപി സംസരതാമിഹ 15

[ഹേ, ഭഗവൻ ഈ ലോകത്തിൽ ജനിച്ചും മരിച്ചും ക്ലേശിക്കുന്നവരാണെങ്കിലും യാതൊന്നുകൊണ്ടു് തിരുവടിയുടെ പാദകമലങ്ങളിലുള്ള സ്മൃതി നശിക്കയില്ലയൊ, ആ ഉപായത്തെ ഞങ്ങളോടരുളി ചെയ്യേണമെ.]

### രാജാക്കൻമാരുടെ സ്തുതിയും ഭഗവാൻെറ അനുഗ്രഹവും

ശ്രീശുകൻ പറഞ്ഞു:— ശ്രീഭഗവാനാൽ മോചിക്കപ്പെട്ട 20,800 രാജാക്കന്മാരും വളരെക്കാലം സ്നാന ഭോജനാദികളൊന്നും വേണ്ടതുപോലെയില്ലാതിരുന്നതിനാൽ ശോഷിച്ചു എല്ലും തൊലിയും മാത്രമായി മുഖപ്രസാദമില്ലാതെ മലിനവസ്ത്രധാരികളായി കാണപ്പെട്ടു. അവർ രക്ഷിതാവായ ശ്രീഹരിയെ ദർശിച്ചു, ഘനശ്യാമവർണ്ണം, അരയിൽ മഞ്ഞപ്പട്ടും ഉത്തരീയവും, തിരുമാറിൽ ശ്രീവത്സം, അതി

digitized by www.sreyas.in

പ്രസന്നമായ മുഖകമലം, അരുണനേത്രങ്ങൾ, മനോഹര മന്ദഹാസം, കർണ്ണങ്ങളിൽ മകരകുണ്ഡലം, കണ്ഠത്തിൽ കൌസ്തുഭരത്നം, പാദംവരെ നീണ്ടു ശോഭിക്കുന്ന വനമാല, കിരീടം, മുത്തുമാല, കടകം, തോൾവള, കൈവള, അരഞ്ഞാണം മുതലായ ആഭരണങ്ങൾ, ഈ വിധം ത്രൈലോക്യസുന്ദരമായ ശ്രീഹരിയുടെ മോഹന വിഗ്രഹത്തെ അവർ കൺകുളിരെക്കണ്ടു. ദർശനമാത്രത്താൽ അവരുടെ സകല പാപങ്ങളും താപങ്ങളും നശിച്ചു. അവർ ആനന്ദസംഭ്രമത്തോടുകൂടി ഭഗവത്പാദങ്ങളിൽ വീണു് സാഷ്ടാംഗം നമസ്കരിച്ചു. എഴുന്നേററു് കൈകൂപ്പി പ്രേമപരവശരായി കണ്ണുകൾ കൊണ്ടു പാനംചെയ്യുന്നുവോ, നാവുകൊണ്ടു ലേഹനം ചെയ്യുന്നുവോ, മൂക്കുകൊണ്ടു് ഘ്രാണിക്കുന്നുവോ, കൈകൾ കൊണ്ടു് ആലിംഗനം ചെയ്യുന്നുവോ എന്നു തോന്നുമാറു് ശ്രീ ഹരിയെ ചുററി നിന്നു. കൃഷ്ണസന്ദർശനാഹ്ലാദത്താൽ ഇത്രയുംകാലം ബന്ധനത്തിലനുഭവിച്ച ക്ലേശങ്ങളെല്ലാം മറന്നു് ഹൃഷീകേശനെ സ്തുതിച്ചു:

"ഹേ ദേവദേവേശ, പ്രപന്നാർത്തിഹര! ഞങ്ങൾ സംസാരദുഃഖം വേണ്ടുവോളമനുഭവിച്ചു് വിഷയവിരക്തരായിക്കഴിഞ്ഞു. ഞങ്ങൾ അവ്യയനായ നിന്തിരുവടിയെ ശരണം പ്രാപിക്കുന്നു. ഈ ഘോരസംസാരത്തിൽ നിന്നും ഞങ്ങളെ കരകയറേറണമേ. ഹേ നാഥ! ജരാസന്ധൻമൂലം രാജ്യനാശവും ബന്ധനവും വന്നതിൽ ഞങ്ങൾക്കു ഒട്ടും സങ്കടമില്ല. കാരണം, അതു് അവിടുത്തെ അനുഗ്രഹത്തിനു ഹേതുവായി ഭവിച്ചുവല്ലോ. രാജൈശ്വര്യങ്ങൾ ശാശ്വതമാണെന്നു തെററിദ്ധരിച്ചു് മദോന്മത്തനായ രാജാവിനു് ഒരിക്കലും ശ്രേയസ്സുണ്ടാകയില്ല. മുമ്പു് രാജൈശ്വര്യമെന്ന തിമിരം ബാധിച്ചു് വിവേകദൃഷ്ടി നഷ്ടപ്പെട്ട ഞങ്ങൾ ഭൂമി മുഴവനും സ്വായത്തമാക്കണമെന്ന ദുരാശയാൽ അന്യോന്യം മത്സരിച്ചു് യുദ്ധം ചെയ്തു് ഞങ്ങളുടെ പ്രജകൾ തന്നെയായ സൈന്യത്തെ കണക്കില്ലാതെ നശിപ്പിച്ചു, ഭൂതദ്രോഹികളുടെ അന്തകനായി പുരഃസ്ഥിതനായ നിന്തിരുവടിയെ ഞങ്ങൾ കണ്ടില്ല. അപ്പോൾ അവിടുത്തെ കാലശക്തി ഞങ്ങളെ ഐശ്വര്യത്തിൽ നിന്നു് തള്ളിയിട്ടു. ജരാസന്ധൻ വെറും നിമിത്തം മാത്രമായിരുന്നു. ഐശ്വര്യം നശിക്കുകയും ബന്ധനാദി ദുഃഖങ്ങൾ നേരിടുകയും ചെയ്തപ്പോൾ ഞങ്ങൾക്കു ദർപ്പം നശിച്ചു് വിവേകമുദിച്ചു് നിന്തിരുവടിയെ സ്മരിക്കാൻ സംഗതി വന്നു. അതു് അവിടുത്തെ അനുഗ്രഹവിശേഷം തന്നെ.

ഹേ വിഭോ! ഇപ്പോൾ ഞങ്ങൾ ഉഭയലോകങ്ങളേയും ആഗ്രഹിക്കുന്നില്ല. അനുനിമിഷം ക്ഷയിക്കുന്നതും ദുഃഖരോഗങ്ങളുടെ വിളനിലവുമായ ദേഹം എപ്പോഴാണു് ചത്തുവീഴുന്നതെന്നറിഞ്ഞുകൂടാ. ദേഹം പതിച്ചു കഴിഞ്ഞാൽ ഈ രാജ്യംകൊണ്ടെന്തു ഫലം? സ്വർഗാദികൾ കൊണ്ടുമെന്തു്? അവ പുണ്യം ക്ഷയിക്കുന്നതുവരെയല്ലേയുള്ളൂ? അതുകഴിഞ്ഞാൽ കീഴ്പ്പോട്ടു വരണം. അതിനാൽ ഈ ലോകവും പരലോകവും ഞങ്ങൾ കാമിക്കുന്നില്ല. ഞങ്ങൾ തൃപ്പാദങ്ങളിൽ ശരണം പ്രാപിച്ചു് ഒന്നേ പ്രാർത്ഥിക്കുന്നുള്ളൂ. ജന്മങ്ങൾ എത്രയെത്ര സംഭവിച്ചാലും ഈ ചരണാരവിന്ദസ്മരണയിൽ നിന്നും ഞങ്ങൾ വിരമിക്കാതിരിക്കുന്നതിനുള്ള ഉപായം അരുളി

digitized by www.sreyas.in

ചെയ്യേണമേ. കൃഷ്ണ, വാസുദേവ, ഹരേ, പരമാത്മൻ, ഗോവിന്ദ! പ്രണമിക്കുന്നവരുടെ അശേഷക്ലേശങ്ങളേയും നശിപ്പിക്കുന്ന നിന്തിരുവടിക്കായി വീണ്ടും വീണ്ടും നമസ്കാരം.''

കാരുണ്യമൂർത്തിയായ ഭഗവാൻ അവരുടെ നിർമ്മലഭക്തികണ്ടു് പ്രസന്നനായി അവരോടു മധുരമായരുളിച്ചെയ്തു:– ''ഹേ ഭൂപതികളെ! സർവ്വാത്മാവും സർവ്വേശ്വരനുമായ എന്നെ ഭജിക്കുന്നതുതന്നെയാണു് കർത്തവ്യമെന്നു നിങ്ങൾക്കു് നിശ്ചയബോധമുണ്ടായല്ലോ. അതേറ്റവും ശോഭനമായി. ഇന്നുമുതൽ നിങ്ങൾക്ക് എന്നിൽ ഒരിക്കലും കുറയാത്ത സുദൃഢമായ ഭക്തി നിലനിൽക്കും. ഐശ്വര്യമദം ഉന്മാദത്തെ ഉണ്ടാക്കുമെന്നു നിങ്ങൾ പറഞ്ഞതു ശരിയാണു്. കാർത്തവീര്യാർജ്ജുനൻ, നഹുഷൻ, വേനൻ, രാവണൻ, നരകൻ മുതലായ എത്ര രാജാക്കന്മാരാണു് ശ്രീമദത്താൽ സ്ഥാനഭ്രഷ്ടരായി നശിച്ചിട്ടുള്ളതു്! അതുകൊണ്ടു് നിങ്ങൾ എപ്പോഴും വിചാരശീലരായിരിക്കുവിൻ. ദേഹം മുതലായി, ഉണ്ടാകുന്ന സകലവസ്തുക്കളും നശിക്കുന്നതാണെന്നറിഞ്ഞു് നാശമില്ലാത്ത എന്നെ പുണ്യകർമ്മങ്ങളാൽ ആരാധിച്ചുകൊണ്ടു് ധർമ്മം തെററാതെ പ്രജകളെ പാലിക്കുവിൻ. പ്രാരബ്ധഫലമായി വരുന്ന സുഖമോ ദുഃഖമോ, വൃദ്ധിയോ ക്ഷയമോ എന്തായാലും അതിനെ സഹിച്ചു് ചിത്തം സദാ എന്നിൽ ഉറപ്പിച്ചുകൊണ്ടു് വിചരിക്കുവിൻ. ദേഹാദികളിൽ ഉദാസീനഭാവവും, ആനന്ദസ്വരൂപനും ആത്മാവുമായ എന്നിൽ ദൃഢമായ പ്രേമഭാവവും ഉണ്ടായാൽ നിങ്ങൾ ദേഹനാശത്തിൽ ബ്രഹ്മമായ എന്നെത്തന്നെ പ്രാപിക്കും.''

ഭുവനേശ്വരൻ ഇപ്രകാരം ഉപദേശിച്ചിട്ടു് സഹദേവനെക്കൊണ്ടു് അവരെ സ്നാനംചെയ്യിച്ചു് രാജോചിതമായ വസ്ത്രാഭരണാദികളും ഗന്ധലേപനങ്ങളും മററും നൽകി ഉപചരിപ്പിച്ചു. അപ്പോൾ അവർ ശുഭ്രമായ ശരത്കാലഗ്രഹങ്ങളെപ്പോലെ തേജസ്വികളായി ഭവിച്ചു. അനന്തരം മണികാഞ്ചനഭൂഷിതങ്ങളായ തേരുകളിൽ അവരെ ഇരുത്തി നല്ലവാക്കുകൾപറഞ്ഞു് സ്വദേശങ്ങളിലേക്കു യാത്രയയച്ചു. തങ്ങളെ ചിരകാലബന്ധനദുഃഖത്തിൽനിന്നും മോചിപ്പിച്ച മഹാപ്രഭുവിന്റെ ദിവ്യമംഗളവിഗ്രഹം ധ്യാനിച്ചുകൊണ്ടും തന്തിരുവടിയുടെ അത്ഭുതലീലകളേയും ഭക്തവാത്സല്യത്തേയും കീർത്തിച്ചുകൊണ്ടും അവർ സ്വസ്ഥാനങ്ങളിലെത്തി. തങ്ങളെ പ്രേമപൂർവം സ്വീകരിച്ച പ്രജകളോടു് മഹാപുരുഷൻ തങ്ങളെ മോചിപ്പിച്ച കഥ പറഞ്ഞുകേൾപ്പിച്ചു. ശ്രീഭഗവാൻ അനുശാസിച്ചതിൽ നിന്നു് ഒട്ടും വ്യതിചലിക്കാതെ ജാഗ്രതയോടുകൂടി അവർ ശിഷ്ടജീവിതം നയിച്ചു.

ശ്രീകേശവൻ സഹദേവന്റെ പൂജയെ സ്വീകരിച്ചിട്ടു് ഭീമാർജ്ജുനന്മാരോടുകൂടി ഇന്ദ്രപ്രസ്ഥത്തിലെത്തി പാഞ്ചജന്യം മുഴക്കി. അതുകേട്ടപ്പോൾ ജരാസന്ധന്റെ കഥ കഴിഞ്ഞുവെന്നു് ജനങ്ങൾക്കു മനസ്സിലായി. ശ്രീഭഗവാനും സംഘവും യുധിഷ്ഠിരനെ എല്ലാവിവരങ്ങളുമറിയിച്ചു. തന്റെ മനോരഥങ്ങളെല്ലാം സാധിച്ചുതരുന്ന ശ്രീകൃഷ്ണന്റെ കാരുണ്യാതിരേകത്തെ ഓർത്തു് ധർമ്മപുത്രർ പ്രേമാശ്രുക്കളെ പ്രവഹിപ്പിച്ചുകൊണ്ടു് നിന്നതല്ലാതെ ഒന്നും പറയുവാൻ ശക്തനായില്ല.

digitized by www.sreyas.in

# അദ്ധ്യായം 74

അർഹതി ഹ്യച്യുത: ശ്രൈഷ്ഠ്യം ഭഗവാൻ സാത്വതാം പതി:
ഏഷ വൈ ദേവതാ: സർവ്വാ ദേശകാലധനാദയ: 19

യദാത്മകമിദം വിശ്വം ക്രതവശ്ച യദാത്മകാ:
അഗ്നിരാഹുതയോ മന്ത്രാ: സാംഖ്യം യോഗശ്ച യൽ പര: 20

[ഭക്തസംരക്ഷകനും ഷഡ്ഗുണപരിപൂർണ്ണനുമായ ശ്രീകൃഷ്ണൻ മാത്രമാണ് അഗ്ര്യപൂജയെ അർഹിക്കുന്നതു്. ഈ ഭഗവാൻ തന്നെ ദേശകാലധനാദികളും സർവ്വ ദേവതാസ്വരൂപനുമാകുന്നു.

ഈ ലോകം യാതൊരുവന്റെ സ്വരൂപമാകുന്നുവോ, യാഗാദികളിലെല്ലാം യാതൊരുവൻ ആത്മാവായി വിളങ്ങുന്നുവോ, അഗ്നി, ആഹുതികൾ, മന്ത്രങ്ങൾ, ജ്ഞാനകർമ്മങ്ങൾ എന്നിവയെല്ലാം ആരെ ആശ്രയിക്കുന്നുവോ, എല്ലാമായി വിളങ്ങുന്ന ആ ഭഗവാൻ തന്നെ ആഗ്ര്യപൂജക്കു് അർഹൻ.]

## രാജസൂയം, അഗ്ര്യപൂജ, ശിശുപാലവധം

ശ്രീശുകൻ പറഞ്ഞു:— ഭഗവാന്റെ ഭക്തവാത്സല്യത്തിനുമുമ്പിൽ തലകുനിച്ചുകൊണ്ടു് ധർമ്മപുത്രർ ഉണർത്തിച്ചു: "ഹേ ഭഗവൻ! സർവ്വലോകേശ്വരന്മാരായ ബ്രഹ്മരുദ്രാദികളും ലോകഗുരുക്കന്മാരായ സനകാദികളും നിന്തിരുവടിയുടെ ആജ്ഞയെ കാത്തു് സേവിച്ചുനിൽക്കുന്നു. എന്നാൽ അവിടുന്നോ ഹീനരും ദീനരും രാജാഭിമാനികളുമായ ഞങ്ങൾക്കു് ദാസ്യം ചെയ്യുന്നു! പക്ഷെ നിന്തിരുവടി എന്തുചെയ്താലും അതെല്ലാം ശോഭനംതന്നെ. സർവ്വകാരണകാരണനായ അവിടുത്തെ തേജസ്സിനു്, സൂര്യന്റേതെന്നപോലെ ഒരുകാലത്തും കൂടുതൽ കുറവില്ല. കാരണം, അഭിമാനമില്ലാത്തതുതന്നെ. എന്തിനു്, അവിടുത്തെ പാദസേവകരായ ഭക്തന്മാർക്കു പോലും ശരീരാഭിമാനമില്ല. എല്ലാ ശരീരങ്ങളും നിന്തിരുവടിയുടെ മൂർത്തിഭേദങ്ങളാണെന്നു് സ്പഷ്ടമായി കാണുന്ന അവർക്കു ഞാൻ എന്റെ, നീ നിന്റെ എന്ന ഭേദബുദ്ധിയില്ല."

ഇപ്രകാരം സ്തുതിച്ചിട്ടു് യാഗത്തിനുചിതമായ വസന്തകാലത്തിൽ ശ്രീകൃഷ്ണന്റെ അനുഗ്രഹാശിസ്സുകളോടുകൂടി ആരംഭനടപടികൾ തുടങ്ങി. ദ്വൈപായനൻ, ഭരദ്വാജൻ, സുമന്തു, ഗൌതമൻ, അസിതൻ, വസിഷ്ഠൻ, ച്യവനൻ, കണ്വൻ, മൈത്രേയൻ, കവഷൻ, ത്രിതൻ, വിശ്വാമിത്രൻ, വാമദേവൻ, സുമതി, ജൈമിനി, ക്രതു, പൈലൻ, പരാശരൻ, ഗർഗൻ, വൈശമ്പായനൻ, അഥർവാവു്, കശ്യപൻ, ധൌമ്യൻ, പരശുരാമൻ, ആസുരി, വീതിഹോത്രൻ, മധുഛന്ദസ്സു്, വീരസേനൻ, അകൃതവ്രണൻ എന്നീ ബ്രഹ്മജ്ഞന്മാരെ ഋത്വിക്കുകളായും ഉപദ്രഷ്ടാക്കളായും

digitized by www.sreyas.in

വരിച്ചു, ഭീഷ്മർ, ദ്രോണർ, കൃപർ, ധൃതരാഷ്ട്രാദികൾ, സാമന്തരാജാക്കന്മാർ എന്നിവരെയെല്ലാം ക്ഷണിച്ചുവരുത്തി. യാഗഭൂമിയെ സ്വർണ്ണക്കലപ്പയാൽ ഉഴുതു. ധർമ്മപുത്രരെ വിധിപ്രകാരം ദീക്ഷിപ്പിച്ചു. യാഗോപകരണങ്ങളെല്ലാം സ്വർണ്ണനിർമ്മിതമായിരുന്നു. ശ്രീകൃഷ്ണഭക്തനു് അസാദ്ധ്യമായി ഒന്നുമില്ലെന്ന അറിവുള്ള വിവേകികൾ യാഗത്തിന്റെ ഗാംഭീര്യം കണ്ടു് ഒട്ടും ആശ്ചര്യപ്പെട്ടില്ല. ദേവവർച്ചസ്വികളായ യാജകന്മാർ മഹാരാജാവിനെക്കൊണ്ടു് വിധിപ്രകാരം യജിപ്പിച്ചു. ശ്രീശിവനും ബ്രഹ്മാവും ലോകപാലാദികളും ദേവന്മാരും നേരിട്ടുവന്നു് യജ്ഞഭാഗങ്ങൾ സ്വീകരിച്ചു.

ഒടുവിൽ അഗ്ര്യപൂജയ്ക്കുള്ള ഘട്ടം വന്നു. അതിനർഹനായ ഉത്തമപുരുഷൻ ആരാണെന്നാലോചനയായി. ഏകകണ്ഠമായ ഒരു തീരുമാനത്തിലെത്താൻ സദസ്യർക്ക കഴിഞ്ഞില്ല. അപ്പോൾ മഹാജ്ഞാനിയായ സഹദേവൻ പറഞ്ഞു:— "സാത്വതാംപതിയായ സാക്ഷാൽ ഭഗവാൻ അച്യുതൻ ഇവിടെ എഴുന്നള്ളിയിരിക്കമ്പോൾ ഈ പ്രശ്നം ഒരു വിവാദവിഷയമായിത്തീർന്നതാശ്ചര്യംതന്നെ. ദേശകാലധനാദികളും അവയുടെ അധിഷ്ഠാനദേവതകളും ഈ ഭഗവാൻ തന്നെ. സമഷ്ടിലോകം ഈ ഭഗവാന്റെ സ്വരൂപമാണു്. യാഗം, അഗ്നി, ആഹുതി, മന്ത്രം, കർമ്മം എന്നിവയെല്ലാം ഭഗവാനെ ആശ്രയിച്ചിരിക്കുന്നു. ഭഗവാനെ പൂജിച്ചാൽ സകലദേവതകളും തൃപ്തരാകുന്നു. ലോകസൃഷ്ടിക്ക മുമ്പിരുന്ന ഏകനായ പരബ്രഹ്മവും, പിന്നീടു് ലോകമായി കാണപ്പെടുന്നതും ശ്രീകൃഷ്ണൻ തന്നെ. തന്തിരുവടിക്കാശ്രയമായി അന്യവസ്തുവില്ല. കർമ്മങ്ങൾക്ക ഫലം സിദ്ധിക്കുന്നതു് ശ്രീകൃഷ്ണകടാക്ഷത്താലാണു്. ജീവജാലങ്ങൾ ധർമ്മാർത്ഥകാമമോക്ഷങ്ങളെ സാധിക്കുന്നതു് ശ്രീകൃഷ്ണനിൽ നിന്നാണു്. ദാനം അനന്തഫലപ്രദമാകണമെങ്കിൽ സർവ്വഭൂതാന്തരാത്മാവും പരിപൂർണ്ണനുമായ ശ്രീകൃഷ്ണനു തന്നെയാണു് ചെയ്യേണ്ടതു്. അതിനാൽ ശ്രീകൃഷ്ണനുതന്നെ അഗ്ര്യപൂജ ചെയ്യണം. അപ്പോൾ ശ്രീകൃഷ്ണൻ തന്നെയായ സർവ്വഭൂതങ്ങളും പ്രസാദിക്കും. ഇതിൽ ആർക്കും ലവലേശം സംശയം വേണ്ട."

ശ്രീകൃഷ്ണമഹിമ അറിയുന്നവനായ സഹദേവൻ ഇത്രയും പറഞ്ഞു നിർത്തി. സാധുസത്തമന്മാരെല്ലാം ആ വാക്കുകളെ സാധുവാദം ചെയ്തു് സ്തുതിച്ചു. യുധിഷ്ഠിരന്റെ ആഗ്രഹവും അതുതന്നെയായിരുന്നു. പ്രണയവിഹ്വലനായി പ്രിയ ഭഗവാന്റെ ശ്രീപാദപത്മങ്ങളെ കഴുകി ആ പാവനതീർത്ഥം താനും കുടുംബവും ശിരസ്സിലഭിഷേകം ചെയ്തു. നാഥനെ വിശേഷപ്പെട്ട മഞ്ഞപ്പട്ടു വസ്ത്രവും ഉത്തരീയവും ധരിപ്പിച്ചു. ദിവ്യസുഗന്ധലേപനം ചെയ്തു. മഹാർഹങ്ങളായ ആഭരണങ്ങളെല്ലാമണിയിച്ചു. തന്റെ പ്രേമസർവസ്വത്തെ ആഗ്രഹിച്ചതുപോലെയെല്ലാം ഈ വിധം പൂജിക്കാൻ സാധിച്ച തന്റെ ഭാഗ്യമോർത്തു് യുധിഷ്ഠിരന്റെ ഹൃദയം ആനന്ദാപ്ലുതമായി. ആ ആനന്ദം പ്രേമാശ്രുക്കളായി പ്രവഹിച്ചതിനാൽ പ്രിയതമന്റെ മനോഹരരൂപം കൺകുളിരെ നോക്കാൻപോലും ആ ഭക്താഗ്രണിക്ക കഴിഞ്ഞില്ല. ദേവന്മാർ പുഷ്പവൃഷ്ടിചെയ്തു. സഭാവാസികൾ ഒന്നടക്കം കൈകൂപ്പിക്കൊണ്ടു് "നമോ നമഃ, ജയവിജയീഭവ" എന്നു് അന്തരീക്ഷം പിളരുമാറു് ആർത്തുവിളിച്ചു.

digitized by www.sreyas.in

ഭഗവത്പാർഷദനായ ജയന്റെ ചരമജന്മമായ ശിശുപാലൻ സഭയിൽ നടന്ന ആ കോലാഹലങ്ങളെല്ലാം ഒരു ഭാഗത്തിരുന്നു ശ്രദ്ധിക്കുകയായിരുന്നു. ശ്രീകൃഷ്ണനെ ധർമ്മപുത്രർ പൂജിക്കാൻ തുടങ്ങിയപ്പോഴേ അവൻ അമർഷം കൊണ്ടു. ശ്രീകൃഷ്ണനെ സ്തുതിക്കുന്ന ഘോഷം അവന്റെ കോപാഗ്നിയെ ജ്വലിപ്പിച്ചു. ഉച്ചത്തിലുള്ള ജയാരവവും കൂടിയായപ്പോൾ ക്രോധാവേശത്താൽ ഇരിക്കപ്പൊറുതിയില്ലാതായി. ചാടിയെഴുന്നേററു മുഷ്ടിചുരുട്ടി ഉയർത്തിപ്പിടിച്ചുകൊണ്ടു് പുലഭ്യംവമിച്ചുതുടങ്ങി. "അഹോ! കാലം പോയപോക്ക്! ഒരു ബാലന്റെ വാക്കുകേട്ട് ഇവിടെയിരിക്കുന്ന ജ്ഞാനവൃദ്ധന്മാർക്ക് പോലും ബുദ്ധി ഭ്രമിച്ചല്ലോ! ഹേ സദസസ്പതികളേ! നിങ്ങൾ പാത്രാപാത്ര നിർണ്ണയം ചെയ്യാൻ സമർത്ഥരാണല്ലോ. കൃഷ്ണനാണ് അഗ്ര്യപൂജയ്ക്കർഹൻ എന്നു് അറിവില്ലാത്ത ഒരുവൻ പറഞ്ഞതു് നിങ്ങൾ എങ്ങിനെ അംഗീകരിച്ചു? ഈ സഭയിൽ ഒന്നു കണ്ണോടിക്കുവിൻ. തപസ്സുകൊണ്ടും വിദ്യകൊണ്ടും വ്രതചര്യകൊണ്ടും ജ്ഞാനലാഭംകൊണ്ടും ബ്രഹ്മനിഷ്ഠരായി ലോകപാലന്മാരാൽ പൂജ്യരായ എത്രയോ യോഗീശ്വരന്മാർ ഇവിടെയുണ്ടു്. അവരെയെല്ലാം തിരസ്കരിച്ച് കുലദൂഷകനായ ഒരു ഗോപാലനെ അഗ്രാസനത്തിലിരുത്തി പൂജിച്ചതു ശരിയായൊ? ഇവന് ജാതിശ്രേഷ്ഠതയോ, കുലമഹിമയോ, ആശ്രമ ധർമ്മമോ വല്ലതുമുണ്ടോ? താന്തോന്നിയും ഗുണഹീനനുമായ ഇവൻ എങ്ങിനെ അഗ്ര്യപൂജയ്ക്ക് അർഹനാകും? ഇവന്റെ പൂർവ്വികനായ യദുവിന്റെ കാലം മുതൽക്ക് ആ വംശത്തെ സജ്ജനങ്ങൾ ബഹിഷ്കരിച്ചിരിക്കുകയാണ്. ഇപ്പരിഷകൾ ബ്രഹ്മർഷികളും മററും വസിക്കുന്ന സ്ഥലങ്ങളെ വെടിഞ്ഞു വേദശബ്ദം കേൾക്കാൻ പററാത്ത സമുദ്രദുർഗ്ഗത്തെ ആശ്രയിച്ചിരിക്കുന്ന ജനദ്രോഹികളാണ്. ഇവനെ പൂജിച്ചതുകൊണ്ടു് ഒരു ഗുണവുമുണ്ടായില്ലെന്നു മാത്രമല്ല, മഹാ കഷ്ടവുമായിപ്പോയി."

പുണ്യം നശിച്ച ശിശുപാലൻ വമിച്ച ദുർവാക്വർഷം ശ്രീഭഗവാനെ അല്പവും ചലിപ്പിച്ചില്ല. കുറുക്കൻ ഊളയിട്ടാൽ സിംഹത്തിനെന്തു്? പക്ഷെ സജ്ജനങ്ങളായ സദസ്യർക്ക് ഈ നിന്ദാപ്രസംഗം കർണ്ണകഠോരമായി തോന്നി. അവർ ചെവി രണ്ടും പൊത്തി ആ ഭഗവദ്ദ്വേഷിയെ ശപിച്ചുകൊണ്ടു് സഭ വിട്ടിറങ്ങിപ്പോയി. ധർമ്മജ്ഞന്മാർ അങ്ങിനെയാണ് ചെയ്യേണ്ടതു്. ഭഗവാനെയോ ഭക്തന്മാരെയോ നിന്ദിക്കുന്നതു കേട്ടാൽ ശക്തിയുണ്ടെങ്കിൽ ശാസിച്ചടക്കണം. അതിനു കഴിവില്ലെങ്കിൽ ഉടനെ സ്ഥലം വിടണം. അതല്ലാതെ അതു കേട്ടുകൊണ്ടിരുന്നാൽ കേൾക്കുന്നവർക്കും ധർമ്മഭ്രംശം സംഭവിക്കും. പാണ്ഡവന്മാർ കോപിച്ച് ശിശുപാലനെ വധിക്കാൻ ആയുധങ്ങളുമെടുത്തുകൊണ്ടെഴുന്നേററു. ശിശുപാലൻ ഒട്ടും ഭയസംഭ്രമം കൂടാതെ അവരെ ഭർത്സിച്ചുകൊണ്ടു് കയ്യിൽ വാളുമായി നിന്നു. ഭഗവാൻ പാണ്ഡവരെ വിലക്കി. ശിശുപാലവേഷത്തിൽനിന്ന തൻെറ ഭൃത്യനെ ശാപമോക്ഷം നൽകി തൻെറ വൈകുണ്ഠപദം ചേർക്കുവാൻ സങ്കൽപിച്ച് തന്തിരുവടി തന്നെ ശ്രീചക്രത്താൽ അവൻെറ തലയറുത്തിട്ടു. ശിശുപാലപക്ഷക്കാരെല്ലാം പ്രാണനും കൊണ്ടോടി. ശിശുപാലൻെറ ശരീരത്തിൽനിന്നും ഒരു ദിവ്യതേജസ്സു നിർഗ്ഗമിച്ച്

digitized by www.sreyas.in

സകലരും കാൺകെ ശ്രീവാസുദേവനിൽ ലയിച്ചു. ശ്രീഭഗവാന്റെ ഭക്തവാത്സല്യം കണ്ട സാധുക്കൾ ജയഘോഷം മുഴക്കി. ഭഗവദ്പാർഷദനായ ജയന്റെ മൂന്നാമത്തെ ജന്മമായ ശിശുപാലൻ സുദൃഢമായ വൈരാനുബന്ധത്താൽ ഭഗവത്സായൂജ്യം പ്രാപിച്ചു. അനന്തരം യാഗം യഥാവിധി സമാപിച്ചു. യുധിഷ്ഠിരൻ ബന്ധുക്കളോടുകൂടി അവഭൃഥസ്നാനം കഴിച്ചു. ഋത്വിക്കുകളും അതിഥികളും സംപൂജ്യരും സംതൃപ്തരുമായി മടങ്ങി. ശ്രീഭഗവാൻ കുറെ മാസങ്ങൾകൂടി താമസിച്ചിട്ട് ദ്വാരകയിലേക്കു എഴുന്നെള്ളി. സകല ജനങ്ങളും രാജസൂയയാഗത്തെ മുക്തകണ്ഠം പ്രശംസിച്ചു. എന്നാൽ കുരുകുലനാശകാരണനും കലിയുടെ അംശവും അസൂയാലുവുമായ ദുര്യോധനൻ മാത്രം പാണ്ഡവരുടെ അഭിവൃദ്ധി കണ്ടിട്ട് സഹിക്കാതെ പരിതപിച്ചു.

---

## അദ്ധ്യായം 75

ഹരിദാസസ്യ രാജർഷേഃ രാജസൂയമഹോദയം
നൈവാതൃപ്യൻ പ്രശംസന്തഃ പിബൻ മർത്ത്യോഽമൃതം യഥാ 27

[ഹരിയുടെ ദാസനായ രാജർഷിയുടെ രാജസൂയ മഹോദയത്തെ എത്ര പ്രശംസിച്ചിട്ടും, അമൃതത്തെ പാനം ചെയ്യുന്ന മനുഷ്യൻ തൃപ്തിപ്പെടാത്തതുപോലെ, ആർക്കും തൃപ്തി വന്നില്ല,

### ദുര്യോധനന്റെ സ്ഥലജലഭ്രാന്തി

അജാതശത്രുവായ യുധിഷ്ഠിരന്റെ രാജസൂയമഹോദയം കണ്ടു് ലോകരെല്ലാം സന്തോഷിച്ചപ്പോൾ ദുര്യോധനൻ മാത്രം പരിതപിക്കാനെന്തു കാരണമെന്ന് പരീക്ഷിത്തു ചോദിച്ചതിനുത്തരമായി ശ്രീശുകൻ പറഞ്ഞു:— രാജസൂയത്തിൽ ധർമ്മപുത്രരുടെ ബന്ധുക്കളെല്ലാം ഓരോ സേവ ചെയ്തു സഹകരിച്ചു. പാചകത്തിന്റെ ചുമതല ഭീമനായിരുന്നു. ഭീമൻ തൊട്ടാൽ വിഭവങ്ങളെല്ലാം അമൃതസമമായി ഭവിക്കും. ധനകാര്യം ദുര്യോധനനായിരുന്നു. അയാളുടെ ഭണ്ഡാരം എപ്പോഴും നിറഞ്ഞിരിക്കും. സഹദേവൻ അതിഥിസൽക്കാരം ചെയ്തു. അതിഥികളുടെ യോഗ്യത അറിഞ്ഞു് സൽക്കരിച്ചുപചരിക്കുവാൻ സഹദേവനുള്ള കഴിവു് നിസ്തുലമായിരുന്നു. സാധനസംഭരണത്തിന്റെ ചുമതല നകുലൻ സ്തുത്യർഹമായി നിർവഹിച്ചു. ഗുരുശുശ്രൂഷ അർജ്ജുനൻ നടത്തി. അതിൽ വിജയൻ അദ്വിതീയനായിരുന്നു. ദാനം കർണ്ണന്റെ വകുപ്പായിരുന്നു. കൊടുത്തതു് അധികമായെന്നു് ഉദാരമതിയായ കർണ്ണനു് ഒരിക്കലും തോന്നുകയില്ല. സദ്യക്കു വിളമ്പുന്ന ജോലി പാഞ്ചാലിയ്ക്കായിരുന്നു. പാഞ്ചാലി വിളമ്പിയാൽ ഒരു പദാർത്ഥവും തികയാതെ വരികയില്ല. സകല അതിഥികളേയും ഗുണദോഷം നോക്കാതെ കാൽകഴുകി സ്വീകരിക്കുന്ന കൃത്യം ഭക്തദാസനായ ത്രൈലോക്യനാഥൻ സ്വയം ഏറ്റെടുത്തു.

digitized by www.sreyas.in

ഇപ്രകാരം മററുള്ള ബന്ധുസുഹൃത്തുക്കളും ഓരോ സേവ ചെയ്ത് രാജസൂയ മഹോത്സവം സ്തുത്യർഹമായി പരിസമാപ്തിവരുത്തി. ഒടുവിൽ മഹാരാജാവു് എല്ലാവരോടും കൂടി ഘോഷയാത്രയായി പോയി ഗംഗയിൽ അവഭൃഥസ്നാനം കഴിച്ചു. സ്നാനാനന്തരം രാജാവു് വിശേഷവസ്ത്രാഭരണാദികളാൽ സമലംകൃതനായി സാക്ഷാത് രാജസൂയം സ്വരൂപമെടുത്തു വന്നതുപോലെ പ്രശോഭിച്ചു. യാഗത്തിൽ ആരെല്ലാം സംബന്ധിച്ചുവോ അവരെയെല്ലാം നാരായണസ്വരൂപമായികണ്ടു് സാദരം പൂജിച്ചുപചരിച്ചു് യാത്രയയച്ചു. ശ്രീഭഗവാനെ മാത്രം പ്രേമപൂർവം നിർബന്ധിച്ചു് കുറെനാളുകൂടെ ഇന്ദ്രപ്രസ്ഥത്തിൽ താമസിപ്പിച്ചു. ഇപ്രകാരം ഏററവും ദുഷ്കരമായ രാജസൂയം നടത്തണമെന്നുള്ള ധർമ്മപുത്രരുടെ മനോരഥമഹാസമുദ്രം ശ്രീകൃഷ്ണാനുഗ്രഹത്താൽ സുഖമായി കടന്നിട്ടു് രാജാവു് കൃതകൃത്യനും നിശ്ചിന്തനുമായി ഭവിച്ചു. സജ്ജനങ്ങളെല്ലാം സന്തോഷിച്ചു.

എന്നാൽ ദുര്യോധനനുമാത്രം കടുത്ത താപമാണുണ്ടായതു്. അസൂയയെന്ന മഹാരോഗം അവന്റെ ഹൃദയത്തെ കാർന്നുതിന്നു. മയന്റെ അത്ഭുത സഭാമണ്ഡപവും രാജധാനിയിൽ സർവത്ര വിളങ്ങുന്ന ഐശ്വര്യ സമൃദ്ധിയും അസൂയാഗ്നിയെ ജ്വലിപ്പിച്ചു. സാക്ഷാത് ലക്ഷ്മീദേവിയുടെ 16108 സ്വരൂപങ്ങളായ ശ്രീകൃഷ്ണപത്നിമാർ വിശേഷകാന്തി പ്രസരിപ്പിച്ചുകൊണ്ടും നൂപുരങ്ങളെ ധ്വനിപ്പിച്ചുകൊണ്ടും നോക്കുന്ന ദിക്കിലെല്ലാം സഞ്ചരിക്കുന്നതു കാണുമ്പോഴും അവന്റെ ഉള്ളെരിയുമായിരുന്നു. ഈ ഐശ്വര്യപ്രഭാവങ്ങളെല്ലാം തനിക്കു മാത്രമല്ലെ വേണ്ടതു്, പാണ്ഡവന്മാർക്കു് പാടുണ്ടോ എന്നായിരുന്നു അവന്റെ ചിന്താഗതി. അതിനാൽ അസംതൃപ്തിയും വിദ്വേഷവും അവന്റെ മുഖത്തു തെളിഞ്ഞുകണ്ടു.

ഒരുദിവസം യുധിഷ്ഠിര മഹാരാജാവും അനുജന്മാരും പാഞ്ചാലിയും അവരുടെ നയനസമാനനായ ശ്രീഭഗവാനോടുകൂടി സ്വർണ്ണസിംഹാസനങ്ങളിൽ ഇരിക്കുകയായിരുന്നു. ആ സമയത്തു് അഹങ്കാരിയായ ദുര്യോധനൻ തന്റെ ഭ്രാതാക്കളോടു കൂടി കിരീടവും ആഭരണാദികളും ധരിച്ചുകൊണ്ടും തന്റെ പരാക്രമം കാണിക്കാൻ വാളൂരി പിടിച്ചുകൊണ്ടും മാർഗ്ഗത്തിൽ കണ്ടവരെയെല്ലാം വെറുതെ ശകാരിച്ചുകൊണ്ടും ആ സഭയിൽ പ്രവേശിച്ചു. ശത്രുക്കൾ ആ സഭയിൽ വന്നാൽ സ്ഥലജലഭ്രാന്തിയുണ്ടാകത്തക്കവിധമായിരുന്നു മയന്റെ സൃഷ്ടികൌശലം. ദുര്യോധനൻ സാധാരണ നിലം ജലമാണെന്നു ഭ്രമിച്ചു വസ്ത്രമുയർത്തിപ്പിടിച്ചു നടന്നു. ജലമുള്ള ഇടം വെറും നിലമാണെന്നു തെററിദ്ധരിച്ചു നടന്നു വീഴുകയും ചെയ്തു. അവന്റെ ഗോഷ്ടികൾ കണ്ടു് ഭീമനും സ്ത്രീകളും മററു രാജാക്കന്മാരും ചിരിച്ചു. ധർമ്മപുത്രർ "അരുതെ, ആരും പരിഹസിക്കരുതെ" എന്നു തടുത്തുനോക്കി. പക്ഷെ ഭഗവാൻ അവരെ അനുമോദിക്കുന്നതുകണ്ടു് അവർ വീണ്ടും ചിരിച്ചു. ഇളിഭ്യനായ ദുര്യോധനൻ ലജ്ജയും കോപവും സഹിക്കാൻ കഴിയാതെ തലതാഴ്ത്തി ആരോടും മിണ്ടാതെ സഭവിട്ടിറങ്ങി ഹസ്തിനാപുരത്തേക്കു പോയ്ക്കളഞ്ഞു. അവനു സംഭവിച്ച ഈ മാനഭംഗംമൂലം ഭഗവാൻ ഭാരതയുദ്ധത്തിന്റെ വിത്തുവിതച്ചു. ശത്രുക്കളാരുമില്ലെന്നു സമാധാനിച്ചിരുന്ന

digitized by www.sreyas.in

ധർമ്മപുത്രർക്ക് ഈ സംഭവം മ്ലാനതയുണ്ടാക്കി. എന്നാൽ ആരുടെ ദൃഷ്ടികൊണ്ടാണോ ദുര്യോധനന് ഭ്രാന്തിയുണ്ടായതു്, ആ ഭഗവാന്റെ സങ്കല്പം ഭൂഭാരനാശത്തിനു ഭാരതയുദ്ധം വേണമെന്നായിരുന്നു.

## അദ്ധ്യായം 76

പ്രദ്യുമ്നോ ഭഗവാൻ വീക്ഷ്യ
ബാദ്ധ്യമാനാ നിജാ: പ്രജാ:
മാ ഭൈഷ്ടേത്യഭ്യധാത് വീരോ
രഥാരൂഢോ മഹായശാ: 13

[ഭഗവാന്റെ പുത്രനും മഹാ കീർത്തിമാനും വീരനുമായ പ്രദ്യുമ്നൻ സ്വപ്രജകൾ സാല്വനാൽ പീഡിക്കപ്പെട്ടവരായി കണ്ടിട്ട് തേരിൽകയറി പുറപ്പെട്ടുകൊണ്ട് ജനങ്ങളോട് ഭയപ്പെടേണ്ട എന്നു പറഞ്ഞു.]

### സാല്വയുദ്ധം

ശ്രീശുകൻ പറഞ്ഞു:— രുഗ്മിണീസ്വയംവരത്തിൽ ശ്രീഭഗവാനാൽ തോൽപ്പിച്ചോടിക്കപ്പെട്ട രാജാക്കന്മാരുടെ കൂട്ടത്തിൽ സാല്വനെന്ന രാജാവുമുണ്ടായിരുന്നു. അവൻ അമർഷകലുഷിതനായി ''ഞാൻ ഈ ഭൂമിയിൽ ഒരു യാദവൻ പോലും ഇല്ലാതെയാക്കും. എന്റെ പൌരുഷം ലോകം കാണട്ടെ'' എന്നു് ഉഗ്രശപഥം ചെയ്തു. സർവേശ്വരനോടാണ് താൻ പ്രതികാരം ചെയ്യാൻ പോകുന്നതെന്നോർക്കാതെ ആ മൂഢൻ ദിവസേന ഒരുപിടിമണ്ണു മാത്രം ഭക്ഷിച്ചുകൊണ്ടു് വരദനായ ശ്രീ പശുപതിയെ തപസ്സുചെയ്തു. ശ്രീശിവൻ ക്ഷിപ്രപ്രസാദിയാണെങ്കിലും കൃഷ്ണദ്വേഷിയിൽ പ്രസാദിക്കാൻ മടിച്ചു് ഒരു സംവത്സരം പ്രത്യക്ഷനായില്ല. ഒടുവിൽ സാല്വനു് ദർശനം കൊടുത്തു് ഇഷ്ടവരം വരിച്ചുകൊള്ളുവാൻ കൽപിച്ചു. ''ദേവാസുരമനുഷ്യർക്കെല്ലാം അഭേദ്യവും വൃഷ്ണികൾക്കു ഭയാവഹവുമായ ഒരു വാഹനം തരണം. ഞാനാഗ്രഹിക്കുന്ന സ്ഥലത്തും സമയത്തും ആ വാഹനമെത്തണം'' എന്നു അവൻ വരം വരിച്ചു. ശ്രീശങ്കരൻ അപ്രകാരം വരം കൊടുത്തിട്ടു് മയനെക്കൊണ്ടു് ഇരുമ്പുകൊണ്ടുള്ള സൌഭമെന്ന വിമാനമുണ്ടാക്കിച്ചു കൊടുത്തു.

സാല്വൻ വിമാനത്തിൽ കയറി ഒരു മഹാസൈന്യസമേതം ദ്വാരകയെ ആക്രമിച്ചു് സർവ്വനാശം ചെയ്തുതുടങ്ങി. ആ സമയം ശ്രീഭഗവാൻ പാണ്ഡവന്മാരോടുകൂടി ഇന്ദ്രപ്രസ്ഥത്തിൽ വസിക്കുകയായിരുന്നു. അതിനാൽ മഹാരഥനായ പ്രദ്യുമ്നന്റെ നേതൃത്വത്തിൽ യാദവന്മാർ സാല്വനെ നേരിട്ടു യുദ്ധം ചെയ്തു് ശത്രുസൈന്യങ്ങളെ വധിച്ചുതുടങ്ങി. സാല്വസൈന്യവും പിന്മാറാതെ ഘോരയുദ്ധം ചെയ്തു.

digitized by www.sreyas.in

സാല്വന്റെ മന്ത്രി ഇരുമ്പുഗദകൊണ്ട് പ്രദ്യുമ്നന്റെ മാറിലടിച്ചു. അതേററ് പ്രദ്യുമ്നൻ മോഹാലസ്യപ്പെട്ടു. പ്രദ്യുമ്നസാരഥി തൽക്ഷണം തേര് തിരിച്ചോടിച്ച് ദൂരെ കൊണ്ടുപോയി. പ്രദ്യുമ്നന് ബോധം വന്നപ്പോൾ യുദ്ധത്തിൽനിന്നു് പിൻവാങ്ങിയതു നന്നായില്ലെന്നു സൂതനോടു പരിഭവിച്ചിട്ടു വീണ്ടും യുദ്ധക്കളത്തിലേക്കു കൊണ്ടുപോകാൻ കല്പിച്ചു.

## അദ്ധ്യായം 77

യൽപാദസേവോർജ്ജിതയാ ƒ ത്മവിദ്യയാ
ഹിനന്ത്യനാദ്യാത്മവിപര്യയഗ്രഹം
ലഭന്തേ ആത്മീയമനന്തമൈശ്വരം
കുതോ ന മോഹഃ പരമസ്യ സത്ഗതേഃ 32

[സാധുക്കൾ യാതൊരുവന്റെ പാദസേവകൊണ്ട് പുഷ്ടിയെ പ്രാപിച്ച ആത്മവിദ്യയാൽ, ദേഹത്തെ ആത്മാവായി തെററിദ്ധരിക്കുന്ന അനാദിയായ ആത്മവിപരീതബോധത്തെ (അജ്ഞാനത്തെ) നശിപ്പിച്ച് ആത്മീയവും, അനന്തവും ഐശ്വരവുമായ പദത്തെ പ്രാപിക്കുന്നുവൊ, സത്തുക്കളുടെ പരമഗതിയായ ആ പരമപുരുഷന് മോഹം എങ്ങിനെ സംഭവിക്കും?]

### സാല്വവധം

ശ്രീശുകൻ പറഞ്ഞു:— പ്രദ്യുമ്നനും സംഘവും സാല്വസൈന്യവുമായി ഇരുപത്തേഴ ദിവസം ഘോരയുദ്ധം ചെയ്തു. അപ്പോൾ ശ്രീഭഗവാൻ ഘോരനിമിത്തങ്ങൾ കണ്ടതിനാൽ ഉടനെ പുറപ്പെട്ടു ദ്വാരകയിലു വന്നു. സാല്വൻ മായായുദ്ധംകൊണ്ട് സ്വജനങ്ങളെ സങ്കടപ്പെടുത്തുന്നതു കണ്ട് ഉടനെ സാല്വനോടു യുദ്ധത്തിനു തയ്യാറായി. തുടർന്നുണ്ടായ യുദ്ധത്തിൽ ശ്രീഭഗവാന്റെ ഗദയേററ് പരവശനായ സാല്വൻ ഉടനെ സൌഭവിമാനത്തോടുകൂടി അപ്രത്യക്ഷനായി. ഒരു മുഹൂർത്തം കഴിഞ്ഞപ്പോൾ ഒരു പുരുഷൻ പ്രത്യക്ഷനായി ഭഗവാനെ നമസ്കരിച്ചു കരഞ്ഞുകൊണ്ട് "കൃഷ്ണ കൃഷ്ണ! വ്യാധൻ പശുവിനെയെന്നപോലെ സാല്വൻ അവിടുത്തെ പിതാവിനെ പിടിച്ചുകെട്ടിക്കൊണ്ടു പോയി" എന്നറിയിച്ചു. അതുകേട്ട് മനുഷ്യപ്രകൃതിയനുസരിച്ച് ശ്രീകൃഷ്ണനും ദുഃഖമുണ്ടായി. "അഹോ! വിധിബലമെന്നേ പറയേണ്ടു. സുരാസുരന്മാൎക്കും അടുക്കാൻ കഴിയാത്ത ജ്യേഷ്ഠനിരിക്കുമ്പോൾ അല്പനായ സാല്വൻ എങ്ങിനെ അച്ഛനെ കൊണ്ടുപോയി?" എന്നു ചിന്തിച്ചു, അപ്പോഴേക്കും സാല്വൻ വസുദേവൻ തന്നെയോ എന്നു തോന്നിക്കുന്ന ഒരാളെ മുമ്പിൽ കൊണ്ടുവന്നു നിർത്തി പറഞ്ഞു: "ഹേ മൂഢ! നീ ഈശ്വരനാണെന്നു പറയുന്നുണ്ടല്ലോ. ഇതാ നിന്റെ കൺമുമ്പിൽ വച്ച് ഞാൻ നിന്റെ പിതാവിനെ വധിക്കാൻ പോകുന്നു.

digitized by www.sreyas.in

കഴിയുമെങ്കിൽ രക്ഷിച്ചാലും.'' ഇങ്ങനെ പറഞ്ഞിട്ട് അവൻ ആ പുരുഷന്റെ ശിരസ്സു മുറിച്ചു കയ്യിൽ പിടിച്ചുകൊണ്ടു് വിമാനത്തിൽ പ്രവേശിച്ചു. അതുകണ്ടു് ശ്രീകൃഷ്ണൻ മനുഷ്യോചിതമായ വികാരത്തിനധീനനായി അൽപനേരം മോഹിച്ചുനിന്നു പോയി. പിന്നീട് താൻ കണ്ടതെല്ലാം സാല്വന്റെ ആസുരീമായയാണെന്നറിഞ്ഞു. പിതാവിന്റെ ശരീരവും അവിടെ കണ്ടില്ല.

അല്ലയോ പരീക്ഷിത്തേ! ഇങ്ങനെയൊരു കഥ ചിലർ, അവർ മുമ്പു പറഞ്ഞിട്ടുള്ളതിനു വിരുദ്ധമായി പറയുന്നുണ്ടു്. അതെങ്ങിനെ ശരിയാകും? ശോകമോഹസ്നേഹഭയാദി വികാരങ്ങൾ അജ്ഞാനികൾക്കുള്ളതാണ്. അഖണ്ഡവിജ്ഞാനജ്ഞാനൈശ്വര്യസ്വരൂപനും പരിപൂർണ്ണനുമായ ശ്രീഭഗവാനിൽ അവ ഒരുകാലത്തുമുണ്ടാകയില്ല. ആ ഭഗവാന്റെ പാദസേവ നിരന്തരം ചെയ്തുപ്രസാദം ലഭിച്ച സാധുക്കൾ പോലും ദേഹധർമ്മങ്ങളായ സുഖദുഖ: ശീതോഷ്ണാദികൾ ആത്മാവായ തങ്ങൾക്കില്ലെന്നറിഞ്ഞു് അവയെ അതിക്രമിച്ച് ദേഹനാശത്തിൽ അനന്തവും ഐശ്വരവുമായ പദം പ്രാപിക്കുന്നു. അങ്ങിനെയുള്ള സത്തുക്കളുടെ ഗതിയും പതിയുമായ പരമപുരുഷനു് ശോകമോഹങ്ങളോ? ഒരിക്കലും സംഭാവ്യമല്ലതന്നെ.

സത്യപരാക്രമശാലിയായ ശ്രീവാസുദേവൻ ക്ഷണത്തിൽ ശത്രുവിന്റെ കവചവും വില്ലും മുറിച്ച് വിമാനവും പൊടിയാക്കീട്ട് സുദർശനചക്രത്താൽ കിരീടകുണ്ഡലങ്ങളോടുകൂടിയ അവന്റെ ശിരസ്സു മുറിച്ചിട്ടു. ഒരു ജനദ്രോഹിയുടെ അന്ത്യം കൂടി കണ്ട ദേവന്മാർ സന്തോഷിച്ച് ദുന്ദുഭിവാദ്യം മുഴക്കി പുഷ്പവൃഷ്ടി ചെയ്തു് പ്രഭുവിനെ സ്തുതിച്ചു

---

## അദ്ധ്യായം 78

ഏവം യോഗേശ്വര: കൃഷ്ണോ ഭഗവാൻ ജഗദീശ്വര:
ഈയതേ പശുദൃഷ്ടീനാം നിർജ്ജിതോ ജയതീതി സ: 16

[ഇപ്രകാരം ഷൾഗുണപരിപൂർണ്ണനും ജഗദീശ്വരനും യോഗഫലദാതാവുമായ ആ കൃഷ്ണൻ അജ്ഞാനികളുടെ ദൃഷ്ടിയിൽ ജയിക്കപ്പെടുന്നവനെന്നും ജയിക്കുന്നവനെന്നും തോന്നുന്നുവെങ്കിലും ഭഗവാൻ നിത്യവും ജയിച്ചുകൊണ്ടുതന്നെയിരിക്കുന്നു.]

### ബലരാമന്റെ തീർത്ഥയാത്രയും സൂതവധവും

ശ്രീശുകൻ പറഞ്ഞു:— സാല്വനെ തുടന്നു യുദ്ധത്തിനു വന്ന ദന്തവക്ത്രനും ഭഗവാന്റെ ഗദാപ്രഹരമേറ്റ് മരിച്ചു വീണു. ശാപഗ്രസ്തരായ ജയവിജയന്മാരിൽ

digitized by www.sreyas.in

വിജയന്റെ മൂന്നാമത്തെ ജന്മമായിരുന്നു ദന്തവക്ത്രൻ. ശിശുപാലനെപ്പോലെ ദന്തവക്ത്രന്റേയും ശരീരത്തിൽ നിന്നു് ഒരു തേജസ്സുൽക്രമിച്ചു് ശ്രീകൃഷ്ണനിൽ ലയിച്ചു. ദന്തവക്ത്രന്റെ സഹോദരനായ വിദൂരഥനും ഭഗവാന്റെ ചക്രായുധമേററു കാലഗതി പ്രാപിച്ചു. സാല്വനും ദന്തവക്ത്രനും വിദൂരഥനും മററാരാലും അവധ്യരായിരുന്നു. അവരുടെ നാശത്തിൽ ത്രൈലോക്യവാസികൾ ആശ്വസ്ഥരായി. ഇപ്രകാരം യോഗേശ്വരേശ്വരനായ ശ്രീകൃഷ്ണന്റെ അവതാരലീലകൾ കാണുന്ന പശുദൃഷ്ടികൾ ഭഗവാൻ ചിലപ്പോൾ ജയിച്ചുവെന്നും ചിലപ്പോൾ ജയിക്കപ്പെട്ടുവെന്നും വിചാരിക്കുന്നു. വാസ്തവത്തിൽ ശ്രീഭഗവാൻ നിത്യവും ജയിച്ചുകൊണ്ടു തന്നെയിരിക്കുന്നു.

അനന്തരം കുരുക്കളും പാണ്ഡവന്മാരും തമ്മിൽ യുദ്ധം നടക്കാൻ പോകുന്നതായികേട്ടു് ബലരാമൻ ആലോചിച്ചു. ദുര്യോധനൻ തന്റെ ശിഷ്യനാണു്, പാണ്ഡവന്മാർ പ്രിയബന്ധുക്കളുമാണു്. ആ നിലയ്ക്കു് ഒരുപക്ഷത്തിലും ചേരുന്നതു് ശരിയല്ല. എന്നാൽ ദ്വാരകയിലിരുന്നാൽ ഒഴിഞ്ഞുമാറാനും സാധ്യമല്ല. ഒരു തീർത്ഥാടനത്തിനു ഇപ്പോൾ പററിയ സന്ദർഭമാണെന്നു നിശ്ചയിച്ചു് ബ്രാഹ്മണരോടുകൂടി പുറപ്പെട്ടുപോയി. ആദ്യം പ്രഭാസതീർത്ഥത്തിൽ സ്നാനം ചെയ്തിട്ടു് പൃഥൂദകം, ബിന്ദുസരസ്സു്, ത്രിതകൂപം, സുദർശനം, വിശാലം, ബ്രഹ്മതീർത്ഥം, സരസ്വതി, യമുന, ഗംഗ എന്നീ തീർത്ഥങ്ങളിൽ സ്നാനം ചെയ്തുകൊണ്ടു് നൈമിശാരണ്യത്തിലെത്തി.

നൈമിശാരണ്യത്തിൽ ദീർഘസത്രം ചെയ്തുകൊണ്ടിരുന്ന ഋഷികൾ ബലരാമനെ ആദരപൂർവ്വം സ്വീകരിച്ചു് വിധിപ്രകാരം പൂജിച്ചുപചരിച്ചു. സുഖോപവിഷ്ടനായ രാമൻ പുരോഭാഗത്തു് സഭാമദ്ധ്യത്തിൽ ഉയന്ന ആസനത്തിലിരുന്ന വ്യാസശിഷ്യനായ രോമഹർഷണനെന്ന സൂതനെ കണ്ടു. താൻ വന്നതു കണ്ടിട്ടും യാതൊരുപചാരവും ചെയ്യാതെ ആസനത്തിൽ നിന്നിളകാതെയിരുന്ന സൂതനെ കോപത്തോടുകൂടി സൂക്ഷിച്ചു നോക്കി. വാസ്തവത്തിൽ ഭഗവാനെ പൂജിക്കുകയോ ഭഗവത്കഥകളെ കീർത്തിക്കുകയോ ചെയ്യുന്നതിനിടയിൽ ആരു വന്നാലും അതിനു വിഘ്നം വരുത്തിയിട്ടു് എഴുനേററുപചരിക്കേണ്ട ആവശ്യമില്ല. സർവ്വജ്ഞനായ ബലരാമൻ അതറിയാത്തവനുമല്ല. എങ്കിലും വിധിവശാൽ പെട്ടെന്നു കോപമുണ്ടായി. ''ധർമ്മപാലകരായ ബ്രാഹ്മണരേയും നമ്മേയും മാനിക്കാതെ ഉയന്ന ആസനത്തിലിരിക്കുന്ന ദുർമ്മതിയായ ഈ പ്രതിലോമജൻ വധാർഹൻ തന്നെ. സാക്ഷാത് വ്യാസഭഗവാന്റെ ശിഷ്യനും ധർമ്മശാസ്ത്രങ്ങളെല്ലാം നല്ലവണ്ണം പഠിച്ചവനുമായ ഇവൻ ധർമ്മമെന്തെന്നറിഞ്ഞുകൊണ്ടുതന്നെയാണു് നമ്മെ അപമാനിച്ചതു്. ഇന്ദ്രിയസംയമനം കൂടാതെ വൃഥാ പണ്ഡിതനെന്നഭിമാനിക്കുന്നവൻ ധർമ്മശാസ്ത്രം പഠിച്ചതുകൊണ്ടൊരു ഗുണവുമില്ല. ധർമ്മിഷ്ഠന്റെ വേഷംകെട്ടി അധർമ്മം ചെയ്യുന്നവൻ പ്രത്യക്ഷത്തിലുള്ള അധർമ്മികളേക്കാളധികം പാതകിയാണു്. അതിനാൽ ധർമ്മസംരക്ഷണത്തിനായവതരിച്ച ഞാൻ ഇവനെ വധിക്കേണ്ടതു തന്നെ.'' ഇപ്രകാരം നിശ്ചയിച്ചു്, തീർത്ഥയാത്രക്കിടയ്ക്കു വധം പാടില്ലെങ്കിലും ദർഭാഗ്രത്താൽ നിരപരാധിയായ സൂതനെ വധിച്ചു.

digitized by www.sreyas.in

സൂതന്റെ അകാരണമായ വധം മഹർഷിമാക്ക് വ്യസനമുണ്ടാക്കി. ''പ്രഭോ! അവിടുന്ന് അധമ്മം പ്രവത്തിച്ചുവല്ലൊ. ഞങ്ങാം സൂതന് യാഗസമാപ്തിവരെ ആയുസ്സും ആരോഗ്യവും നൽകി പുരാണകഥനത്തിനായി ബ്രഹ്മാസനവും കൊടുത്തിരുത്തിയതാണല്ലൊ. അതിനാൽ സൂതവധം ബ്രാഹ്മണവധം തന്നെയായിപ്പോയി. യോഗേശ്വരനായ നിന്തിരുവടിയ്ക്ക് വിധിനിഷേധങ്ങളോ പുണ്യപാപങ്ങളോ ബാധകമല്ല. എങ്കിലും ലോകം ശ്രേഷ്ഠന്മാർ ആചരിക്കുന്നതിനെയാണല്ലോ അനുകരിക്കുന്നതു്. അതിനാൽ അവിടുത്തേയും ഞങ്ങളുടേയും സങ്കല്പങ്ങാംക്ക വിരോധമില്ലാത്ത തരത്തിൽ സ്വയം പ്രായശ്ചിത്തം ചെയ്താൽ അതു് ലോകത്തിനു മാർഗദർശനമായിരിക്കും'' എന്നു പറഞ്ഞു. ബലരാമൻ മുനിമാരുടെ ഉപദേശം അംഗീകരിച്ചു. 'ആത്മാ വൈ പുത്രനാമാസി' എന്ന വേദവാക്യമനുസരിച്ചു് തൽക്ഷണം രോമഹർഷണന്റെ ശരീരത്തിൽ നിന്നും ഉഗ്രശ്രവസ്സെന്ന പുത്രനെ സൃഷ്ടിച്ചിട്ടു്, ''ഇവൻ ആയുസ്സ്, സാമർത്ഥ്യം, ബലം എന്നിവയോടു കൂടിയവനായി നിങ്ങളുടെ പുരാണവക്താവായി ഭവിക്കും. ഇനി ബ്രഹ്മഹത്യാപാപം തീരുവാൻ ഞാനെന്തു പ്രായശ്ചിത്തം ചെയ്യണം, പറയുവിൻ'' എന്നു പറഞ്ഞു. ഋഷികാം പറഞ്ഞു: ''ഇല്വലന്റെ പുത്രനായ ബല്വലനെന്ന രാക്ഷസൻ പർവംതോറും വന്നു് പൂയശോണിത മൂത്രാദികാം വർഷിച്ചു് ഞങ്ങളുടെ യാഗം ദുഷിപ്പിക്കുന്നു. അവനെ വധിച്ചാലും. പിന്നെ പന്ത്രണ്ടുമാസംകൊണ്ടു് ഭാരതം മുഴുവനും പ്രദക്ഷിണമായി സഞ്ചരിച്ചു് തീർത്ഥസേവ ചെയ്യണം. എന്നാൽ പാപം നശിച്ചു് പരിശുദ്ധനായിഭവിക്കും''

## അദ്ധ്യായം 79

തേഭ്യോ വിശുദ്ധവിജ്ഞാനം ഭഗവാൻ വ്യതരത്വിഭു:
യേനൈവാത്മന്യദോ വിശ്വമാത്മാനം വിശ്വഗം വിദു: 31

[സർവ്വാത്മാവായ ഭഗവാൻ ബലരാമൻ, യാതൊരു പരിശുദ്ധജ്ഞാനത്താൽ ആത്മാവിൽ ഈ വിശ്വത്തേയും, വിശ്വത്തിൽ ആത്മാവിനേയും കണ്ടറിയുമോ, ആ ജ്ഞാനത്തെ മഹർഷിമാക്ക് ഉപദേശിച്ചു.]

### ബലരാമന്റെ തീർത്ഥയാത്രാ സമാപ്തി

ശ്രീശുകൻ പറഞ്ഞു:— ബലരാമൻ ബല്വലന്റെ വരവും കാത്തു് നൈമിശാരണ്യത്തിൽ താമസിച്ചു. അമാവാസിദിവസം പ്രചണ്ഡമായ പാംസുവർഷവും കൊടുങ്കാറ്റുമുണ്ടായി. അസഹ്യമായ ദുർഗ്ഗന്ധം സർവത്ര വ്യാപിച്ചു. ആ സമയം ശൂലവും ധരിച്ചുകൊണ്ടു് ബല്വലൻ ദൃശ്യനായി. തുടന്നു് യജ്ഞശാലയിൽ വിണ്മൂത്രവർഷവുമുണ്ടായി. ബലരാമൻ മുസലായുധത്തേയും ഹലായുധത്തേയും സ്മരിച്ചു വരുത്തി. ഹലായുധംകൊണ്ടു് അസുരനെ വലിച്ചടുപ്പിച്ചു് മുസലംകൊണ്ടു്

digitized by www.sreyas.in

തലയിലടിച്ചു കൊന്നു. സന്തുഷ്ടരായ ഋഷികരം രാമനെ സ്തുതിച്ചു് മൂർദ്ധാവിൽ അഭിഷേകം ചെയ്താശീർവദിച്ചു. ഒരിക്കലും വാടാത്ത വൈജയന്തിമാലയും ദിവ്യ വസ്ത്രങ്ങളും ദിവ്യാഭരണങ്ങളും കൊടുത്തു. രാമൻ അവയെ സ്വീകരിച്ചു മുനിമാരോടു് യാത്രപറഞ്ഞു് ബ്രാഹ്മണരോടുകൂടി തീർത്ഥയാത്ര പുനരാരംഭിച്ചു.

ആദ്യം കൌശികീനദിയിൽ സ്നാനം ചെയ്തിട്ടു് സരയൂനദിയുടെ ഉത്ഭവസ്ഥാനമായ സരോവരത്തിലെത്തി. അവിടെ നിന്നും നദീതീരത്തിൽ കൂടി സഞ്ചരിച്ചു പ്രയാഗയിലെത്തി സംഗമസ്നാനവും പിതൃതർപ്പണവും ദാനങ്ങളും ചെയ്തു. അവിടെ നിന്നും ഹരിക്ഷേത്രത്തിൽ പോയിട്ടു് ഗോമതി, ഗണ്ഡകി, വിപാശാ, ശോണം എന്നീ നദികളിൽ സ്നാനം ചെയ്തിട്ടു് ഗയയിലെത്തി പിതൃക്രിയകരം ചെയ്തു. പിന്നീടു് ഗംഗാസാഗരസംഗമത്തിൽ പോയി സ്നാനം ചെയ്തിട്ടു് മഹേന്ദ്രപർവതത്തിൽ തപസ്സുചെയ്തുകൊണ്ടിരുന്ന പരശുരാമനെ കണ്ടു നമസ്കരിച്ചു. അവിടെനിന്നു് ഗോദാവരി ഏഴു കൈവഴികളായി സമുദ്രത്തിൽ ചെന്നു ചേരുന്ന ഘട്ടത്തിൽ സ്നാനം ചെയ്തു. പിന്നീടു് ക്രമേണ വേണാ, പമ്പാ, ഭീമരഥി എന്നീ പുണ്യനദികളിൽ സ്നാനം ചെയ്തു. തുടന്നു് സ്കന്ദക്ഷേത്രവും പ്രസിദ്ധമായ ശ്രീശൈലവും ദ്രാവിഡദേശങ്ങളിൽ വച്ചു് മഹാപുണ്യസ്ഥലമെന്നു പ്രസിദ്ധമായ വേങ്കടാദ്രിയും ദർശിച്ചു. അവിടെ നിന്നും സർവകാമവരേശ്വരിയായ കാഞ്ചീപുരം കാമാക്ഷിയേയും, പുണ്യനദിയായ കാവേരിയും, ശ്രീഹരിയുടെ നിത്യസാന്നിദ്ധ്യത്താൽ പുണ്യതമമായ ശ്രീരംഗവും, ഹരിക്ഷേത്രമായ ഋഷഭാദ്രിയും, ശ്രീമീനാക്ഷീക്ഷേത്രമായ ദക്ഷിണ മധുരയും ദർശിച്ചിട്ടു് മഹാപാതകനാശനമായ രാമേശ്വരത്തെത്തി. അവിടെ ബ്രാഹ്മണർക്കു് പതിനായിരം പശുക്കളെ ദാനം ചെയ്തു. അവിടെ നിന്നും കൃതമാലാ, താമ്രപർണ്ണി എന്നീ നദികളിൽ സ്നാനം ചെയ്തിട്ടു് കുലാചലമായ മലയപർവതത്തിലെത്തി അഗസ്ത്യമഹർഷിയെ കണ്ടു വന്ദിച്ചു് അനുഗ്രഹം വാങ്ങി, തെക്കെ സമുദ്രക്കരയിൽ സ്ഥിതിചെയ്യുന്ന കന്യാകുമാരിയെ ദർശിച്ചു. അവിടെ നിന്നു് ഫാൽഗുനം അഥവാ അനന്തശയന ക്ഷേത്രവും പഞ്ചാപ്സരസ്സു് അഥവാ പത്മതീർത്ഥവും ദർശിച്ചു. ശ്രീഹരിയുടെ വിശേഷ സാന്നിദ്ധ്യമുള്ള അവിടെ വച്ചു് പതിനായിരം പശുക്കളെ ദാനം ചെയ്തു. അവിടെ നിന്നും ത്രിഗർത്തകങ്ങളെന്നു പ്രസിദ്ധമായ കേരളദേശങ്ങളിൽകൂടി യാത്ര ചെയ്തു് ശ്രീശിവന്റെ നിത്യസാന്നിദ്ധ്യമുള്ള ഗോകർണ്ണം ദർശിച്ചു. പിന്നീടു് ദ്വീപത്തിൽ വസിക്കുന്ന ദുർഗാദേവിയെ ദർശിച്ചശേഷം ശൂർപ്പാരകക്ഷേത്രം ദർശിച്ചു. യാത്രതുടന്നു് താപി, പയോഷ്ണി, നിർവിന്ധ്യം, എന്നീ നദികളിൽ സ്നാനം ചെയ്തുകൊണ്ടു് ദണ്ഡകവനം പ്രാപിച്ചു. അവിടെ നിന്നും പോയി രേവാനദിയിലും മനുതീർത്ഥത്തിലും സ്നാനം ചെയ്തിട്ടു് പ്രഭാസത്തിൽ തിരിച്ചെത്തി,

അവിടെവച്ചു് യാത്രക്കാരിൽനിന്നും കുരുപാണ്ഡവയുദ്ധം നടന്നതും സർവ രാജാക്കന്മാരും മരിച്ചതുമറിഞ്ഞു് ഭൂഭാരം മിക്കവാറും തീന്നുവെന്നു രാമൻ കരുതി. അവസാനഘട്ടത്തിൽ ഭീമനും ദുര്യോധനനും ഗദായുദ്ധം ചെയ്തുകൊണ്ടിരിക്കുന്നതായറിഞ്ഞു് അവരെ തമ്മിൽ സമാധാനിപ്പിക്കാനാഗ്രഹിച്ചു് കുരുക്ഷേത്രത്തിലെത്തി.

digitized by www.sreyas.in

ദ്വന്ദ്വയുദ്ധം വീക്ഷിച്ചുകൊണ്ടിരുന്ന ധർമ്മപുത്രരും അർജ്ജുനനും ശ്രീകൃഷ്ണനും ബലരാമനെ വന്ദിച്ചിട്ട് ബലരാമന്റെ ആഗമനോദ്ദേശമെന്തെന്നറിയാതെ ഒന്നും മിണ്ടാതെ നിന്നു. ബലരാമൻ ദുര്യോധനനേയും ഭീമനേയും നിഷ്ഫലമായ യുദ്ധം മതിയാക്കാൻ ഗുണദോഷിച്ചു നോക്കി. പക്ഷെ അവർ രണ്ടുപേരും പൂർവവൈരവും ദുർവാക്കുകളും ദുഷ്കൃത്യങ്ങളും ഓർത്തോർത്ത് ബദ്ധവൈരത്താൽ കലുഷിതചിത്തരായിരുന്നതിനാൽ ആ ഉപദേശം ശ്രദ്ധിച്ചില്ല. അതും കാലദോഷം തന്നെയെന്നു കരുതി രാമൻ വീണ്ടും നൈമിശാരണ്യത്തിൽ തിരിച്ചെത്തി. ഋഷികൾ രാമനെക്കൊണ്ട് യാഗങ്ങൾ കഴിപ്പിച്ചു. ആ ഋഷികൾക്ക് ഭഗവാൻ ബലഭദ്രൻ വിശുദ്ധവിജ്ഞാനം ഉപദേശിച്ചു കൊടുത്തു. യാഗാനന്തരം സ്വപത്നിയോടുകൂടി അവഭൃഥ സ്നാനം കഴിച്ചു.

അനന്തനും അപ്രമേയനും മായാമനുഷ്യനുമായ ബലരാമന്റെ ഈവിധമുള്ള അത്ഭുത കർമ്മങ്ങൾ അനവധിയുണ്ട്. അവയെ ശ്രദ്ധാപൂർവം കേൾക്കുന്നവൻ ശ്രീഹരിയുടെ പ്രീതിക്കു പാത്രമായി ഭവിക്കും.

---

## അദ്ധ്യായം 80

സാ വാക് യയാ തസ്യ ഗുണാൻ ഗൃണീതേ
കരൌ ച തത്കർമ്മകരൌ മനശ്ച
സ്മരേത് വസന്തം സ്ഥിരജംഗമേഷു
ശൃണോതി തത് പുണ്യകഥാ: സ കർണ്ണ: 3

[ഏതൊരു വാക്കിനാൽ ഭഗവാന്റെ ഭക്തവാത്സല്യാദിഗുണങ്ങളെ കീർത്തിക്കുന്നുവോ അതുതന്നെ വാക്ക്; ഏതൊരു കൈകൾ ഭഗവാന്റെ ദാസ്യവേല ചെയ്യുന്നുവോ അവതന്നെ കൈകൾ; സ്ഥാവരജംഗമങ്ങളിൽ അന്തര്യാമിരൂപേണ വസിക്കുന്ന ഭഗവാനെ സ്മരിക്കുന്ന മനസ്സുതന്നെ മനസ്സ്; ഭഗവൽപുണ്യകഥകളെ കേൾക്കുന്ന കർണ്ണങ്ങൾ തന്നെ കർണ്ണങ്ങൾ]

### കുചേലോപാഖ്യാനം — കുചേലൻ ഭഗവാനെ ദർശിക്കുന്നത്

ശ്രീപരീക്ഷിത്തുചോദിച്ചു:— ഹേഭഗവൻ, പ്രഭോ! അനന്തവീര്യവാനായ മുകുന്ദന്റെ ലീലാകഥകൾ ഇനിയും കേൾക്കാനാഗ്രഹം തോന്നുന്നു. ബ്രഹ്മൻ! കാമസുഖത്തെത്തേടി പ്രാപഞ്ചികവിഷയങ്ങളുടെ പുറകെ അലഞ്ഞു തിരിഞ്ഞു് ലേശവും സുഖംകിട്ടാതെ വിഷണ്ണനായി ഭവിച്ച മനുഷ്യന് ഏതോ സുകൃതവിശേഷത്താൽ ആ പരിശ്രമം വ്യർത്ഥമാണെന്നുള്ള വിവേകമുദിക്കുന്നു. അപ്പോൾ മനസ്സ് ഉത്തമശ്ലോകന്റെ സൽകഥകളിലേക്കു തിരിയുന്നു. കഥാമൃതം ആസ്വദിക്കുന്തോറും അതിൽ രുചി വർദ്ധിക്കുന്നു. എത്രയാവർത്തി കേട്ടാലും ശ്രോത്രങ്ങൾക്ക് തൃപ്തി വരുന്നില്ല.

digitized by www.sreyas.in

മനസ്സ് ഭഗവോന്മുഖമായിത്തീരുമ്പോൾ മാത്രമെ ദുഃഖസംബന്ധമില്ലാത്ത സുഖമുണ്ടാകുന്നുള്ളൂ. ശ്രീഭഗവാന്റെ ഭക്തവാത്സല്യാദി ഗുണങ്ങളെ കീർത്തിക്കുന്ന വാക്കുകളും, ഭഗവാന്റെ ദാസ്യകർമ്മങ്ങൾ ചെയ്യുന്ന കൈകളും സ്ഥാവരജംഗമങ്ങളിൽ അഭേദമായി സന്നിവാസം ചെയ്യുന്ന ഭഗവാനെത്തന്നെ ചിന്തിക്കുന്ന മനസ്സും, ഭഗവത്കഥകളെ ഇടവിടാതെ കേട്ടുകൊണ്ടിരിക്കുന്നചെവികളും, ഭഗവാന്റെ അചരങ്ങളായ ശ്രീവിഗ്രഹങ്ങളേയും ചരരൂപങ്ങളായ ഹരിദാസന്മാരേയും കാണുന്ന കണ്ണുകളും, നമിക്കുന്ന ശിരസ്സും, അവരുടെ ശ്രീപാദതീർത്ഥത്തെ ധരിക്കുന്ന അവയവങ്ങളും മാത്രമെ സാർത്ഥകങ്ങളാകുന്നുള്ളൂ. ശ്രീഭഗവാൻ കാരുണ്യപൂർവം തന്നിട്ടുള്ള അവയവങ്ങൾകൊണ്ടു് തന്തിരുവടിയെ സേവിച്ച് തത്സായൂജ്യം പ്രാപിക്കുന്നതുതന്നെയാണ് ജന്മസാഫല്യം. അതിനാൽ ഭക്തദാസനായ പ്രഭുവിന്റെ മനോഹരലീലകളെ ഇനിയും അരുളിച്ചെയ്യാൻ കരുണയുണ്ടാകേണമേ.

ഭക്തനായ പരീക്ഷിത്തിന്റെ സാരഗർഭമായ വാക്കുകൾ കേട്ടപ്പോൾ ശ്രീശുകബ്രഹ്മർഷിയുടെ ചിത്തം ശ്രീവാസുദേവനിൽ നിമഗ്നമായി. ആ നിശ്ചലാനന്ദസമുദ്രത്തിൽ അധികനേരം മുങ്ങിക്കിടന്നു. സദസ്യരുടെ ഉച്ചത്തിലുള്ള നാമസങ്കീർത്തന ഘോഷത്താൽ ക്രമേണ ബാഹ്യബോധമുണ്ടായിട്ട് സാവധാനം പറഞ്ഞുതുടങ്ങി:—

ശ്രീകൃഷ്ണന്റെ അന്തരംഗസഖാവായി സുദാമാവെന്ന ഒരുബ്രാഹ്മണോത്തമനുണ്ടായിരുന്നു. ഭഗവാന്റെ വാത്സല്യപാത്രമായ ആ സാധു, ജിതേന്ദ്രിയനും പ്രശാന്തനും വിഷയവിരക്തനുമായ ബ്രഹ്മവിത്തമനായിരുന്നു. മലിനവസ്ത്രം ധരിച്ചു കാണപ്പെട്ടിരുന്ന ആ മഹാത്മാവിനെ ജനങ്ങൾ കുചേലനെന്ന നാമത്തിലാണു് അറിഞ്ഞിരുന്നതു്. തന്നെപ്പോലെ ശീലഗുണമുള്ള പത്നിയോടും സൽസന്താനങ്ങളോടുംകൂടി ആ ഭക്തൻ ഗൃഹസ്ഥവൃത്തി നടത്തിവന്നു. കേവലം നിർദ്ധനനായിരുന്നെങ്കിലും അദ്ദേഹം ധനാദികളെ ആഗ്രഹിക്കയോ അവയ്ക്കുവേണ്ടി പ്രയത്നിക്കയോ ചെയ്തില്ല. പ്രാരബ്ധവശാൽ എപ്പോൾ എന്തുകിട്ടുന്നുവോ അതുകൊണ്ടു് നിത്യവൃത്തികഴിച്ച്, ശ്രീകൃഷ്ണചരണങ്ങളെ ഒരുക്ഷണവും മറക്കാതെ വർത്തിച്ചു.

പതിവ്രതാരത്നമായ ബ്രാഹ്മണപത്നി അല്പമായി ലഭിക്കുന്ന ഭക്ഷണപദാർത്ഥങ്ങളെ പാകം ചെയ്തു് ഭർത്താവിനും സന്താനങ്ങൾക്കും നൽകിയിട്ട് വല്ലതും ശേഷിക്കുന്നതുകൊണ്ടു് താനും തൃപ്തിപ്പെട്ടു. മിക്കപ്പോഴും അവൾ പട്ടിണികിടക്കേണ്ടിവന്നു. ക്രമേണ ആ സാധ്വിയുടെ ശരീരം നന്നെ ശോഷിച്ച് അംഗങ്ങൾ തളർന്നു വിറച്ചു തുടങ്ങി. എന്നിട്ടും സദാ ശ്രീകൃഷ്ണചിത്തനായിരുന്ന നാഥനെ അവർ ഗൃഹദുഃഖങ്ങൾ പറഞ്ഞു് അലട്ടിയില്ല. എന്നാൽ ഒരിക്കൽ ഭർത്താവിനും സന്താനങ്ങൾക്കും ആഹാരം കൊടുക്കാനൊന്നുമില്ലാതെ വന്നു. തുടർച്ചയായ പട്ടിണി നിമിത്തം തന്റെ ശരീരധാരണം തന്നെയും പരുങ്ങലിലായി. ഗത്യന്തരമില്ലാതെ വാടിയ മുഖത്തോടുകൂടി ഭർത്താവിനെ സമീപിച്ചു. പ്രിയതമൻ ധ്യാനത്തിൽ നിന്നുണർന്ന സമയം നോക്കി പാദങ്ങളിൽ വീണു നമസ്കരിച്ച് സൌമ്യമായി ഉണർത്തിച്ചു: "സ്വാമിൻ! ക്ഷുദ്ബാധയാൽ നിന്തിരുവടിയും കുട്ടികളും വല്ലാതെ തളർന്നുവല്ലോ.

digitized by www.sreyas.in

ആത്മാരാമനായ നിന്തിരുവടി ശരീരക്ലേശമെത്രയുണ്ടായാലും സംസാരക്ലേശമറിയുന്നില്ല. അതിനാൽ അവിടുന്ന് ഭാഗ്യവാൻതന്നെ. പോരെങ്കിൽ ശ്രീയ:പതിയായ സാക്ഷാത്ശ്രീകൃഷ്ണൻ പ്രിയസഖാവുമാണല്ലോ. ഹേ മഹാഭാഗ! ഭഗവാൻ ബ്രഹ്മണഭക്തനാണ്, ശരണാഗതരക്ഷകനാണ്, ഭക്തസംരക്ഷകനാണ്, സാധുക്കൾക്കെല്ലാം അഭയസ്ഥാനമാണ്, എന്നെല്ലാം നിന്തിരുവടി ഇവളോട് കൂടെക്കൂടെ പറയാറുണ്ടല്ലോ. തന്റെ പാദകമലത്തെ ശരണം പ്രാപിച്ചവർക്ക് ആത്മാവിനെത്തന്നെയും കൊടുത്തുകൊണ്ട് ഇപ്പോൾ യാദവേശ്വരനായി ദ്വാരകയിൽ എഴുന്നെള്ളിയിരിക്കുന്നതായും അരുളിച്ചെയ്തിട്ടുണ്ട്. ഹേ ബ്രഹ്മൻ! അതിനാൽ ഇവൾ യാചിച്ചു പ്രാർത്ഥിക്കുകയാണ്, നിന്തിരുവടി ഭഗവാനെ ഒന്നു പോയി ദർശിക്കുവാൻ കരുണയുണ്ടാകണം. എന്നാൽ ആ ജഗദ്ഗുരുവിന്റെ കൃപയുണ്ടായി ദാരിദ്ര്യത്താൽ തളർന്നു വശംകെട്ട ഈ കുടുംബത്തിന്റെ സങ്കടം തീരും, സംശയമില്ല.''

ഇപ്രകാരം ഭക്തിയോടും വിനയത്തോടും ആ മൃദുഭാഷിണി വളരെ പ്രാർത്ഥിച്ചപ്പോൾ കുചേലൻ വിചാരിച്ചു: ''ഉത്തമശ്ലോകനായ പ്രഭുവിനെ ദർശിക്കണമെന്നാണല്ലോ ഇവൾ പ്രാർത്ഥിക്കുന്നതു്. അതു് ഭഗവത്സങ്കല്പം തന്നെ. അതു് പരമലാഭത്തെ നൽകും, സംശയമില്ല. ഭഗവാനോട് തുച്ഛവിഷയങ്ങളെന്തെങ്കിലും യാചിക്കണമെന്ന് ഇവൾ ആവശ്യപ്പെടുന്നില്ല. അതിനാൽ പോവുകതന്നെ.'' ഇങ്ങനെ നിശ്ചയിച്ച് സഹധർമ്മിണിയോട്: ''പ്രിയെ, കല്യാണി! ഞാൻ മഹാപ്രഭുവിനെ പോയി കാണാം. ഈശ്വരനേയും ഗുരുവിനേയും വെറുംകയ്യോടെ പോയി കാണാൻ പാടില്ല. അതിനാൽ ഭഗവാനു സമർപ്പിക്കുവാൻ എന്തെങ്കിലും ഉപായനം തരൂ.'' ആ സാധ്വിയുടെ കയ്യിൽ വല്ലതുമുണ്ടോ, കൊടുത്തയക്കാൻ? സ്വന്തം കുടുംബാവശ്യത്തിനു് അവർ ഒന്നും യാചിക്കാറില്ല. ഇതു് ഭഗവത്കാര്യമാകയാൽ മടിക്കാതെ ഇറങ്ങി നാലു വീടുകളിൽ നിന്നായി നാലുപിടി അവിൽ യാചിച്ചു വാങ്ങി, തന്റെ ചേലയിൽ നിന്നും ഒരുഭാഗം കീറിയെടുത്തു് അതിൽ കെട്ടി കിഴിയാക്കി ഭർത്താവിന്റെ കയ്യിൽ സമർപ്പിച്ചു.

കുചേലൻ അതും വാങ്ങിക്കൊണ്ട് പുറപ്പെട്ടു. യാത്രാസമയം മുഴവനും പ്രിയഭഗവാനെ ദർശിക്കാൻ പോകയാണല്ലോ എന്ന സന്തോഷാധിക്യത്താൽ അന്യസ്മരണയില്ലാതെ കഴിച്ചുകൂട്ടി. ഭക്തിലഹരിയാൽ ദേഹസ്മരണകൂടിയില്ലാതെയാണ് യാത്രചെയ്തതു്. അതിനാൽ ശരിയായ വഴിയിൽ കൂടെയാണോ പോകുന്നതു് എന്നൊന്നും ശ്രദ്ധിച്ചില്ല. അതുവേണ്ടാതാനും. ഭക്തന്റെ മനസ്സ് ഭഗവാനിലുറച്ചു കഴിഞ്ഞാൽ പിന്നെ നേർവഴിക്കു കൂട്ടിക്കൊണ്ടു പോകുന്ന ഭാരം ഭഗവാൻ വഹിച്ചുകൊള്ളും. മാർഗഭ്രംശം ഒരിക്കലും സംഭവിക്കുകയില്ല. ദേവാധിദേവനായ ശ്രീകൃഷ്ണന്റെ ദർശനം എപ്പോൾ ലഭിക്കുമെന്നു ചിന്തിച്ചുകൊണ്ടു നടന്ന ഭക്തനെ, കൈക്കുപിടിച്ചു കൂട്ടിക്കൊണ്ടു പോകുന്നപോലെ ഭഗവാൻ, ദ്വാരകയിൽ തന്റെ 16108 പത്നിമാരുടെ ഉത്തുംഗസൌധങ്ങൾ സ്ഥിതിചെയ്യുന്ന സ്ഥലത്തെത്തിച്ചു. കുചേലൻ അവയിലൊന്നിന്റെ മുമ്പിൽ പോയി നിന്നു. അതു് രുഗ്മിണീദേവിയുടെ ഗൃഹമായിരുന്നു.

digitized by www.sreyas.in

ശ്രീയ:പതിയായ ഭഗവാന്റെ ദർശനം തനിക്കു കിട്ടുമോ എന്നായിരുന്നുവല്ലോ കുചേലന്റെ ഉൽക്കണ്ഠ. ഭക്തന്റെ എത്രയോമടങ്ങു പാരവശ്യം ഭക്തവത്സലനുമുണ്ടായിരുന്നു. അന്നു പ്രഭാതംമുതൽക്കെ പതിവില്ലാത്തവിധം ഭഗവാനിൽ കണ്ട പരിഭ്രമവും ഉൽക്കണ്ഠയും രുഗ്മിണിയെ അത്യധികം ആശ്ചര്യപ്പെടുത്തി. ഭഗവാൻ ഭക്തന്റെ വരവും കാത്ത് അക്ഷമനായി വീഥിയിലേക്കു നോക്കിക്കൊണ്ടിരുന്നു. കുചേലന്റെ വരവ് ദൂരത്തുവച്ചുതന്നെ ഭഗവാൻ കണ്ടു. ഹാ, പ്രഭുവിനെന്താഹ്ലാദം! പെട്ടെന്നു മാളികയിൽ നിന്നും ഓടിയിറങ്ങിച്ചെന്ന് രണ്ടു തൃക്കൈകൊണ്ടും കുചേലനെ പ്രേമപൂർവ്വം തിരുമാറിൽ ചേർത്താശ്ലേഷിച്ചു. അത്ഭുതസ്തബ്ധനായി നിന്ന പ്രിയസഖാവിന്റെ അംഗസംഗത്താൽ സർവ്വേശ്വരൻ പരമനിർവൃതി പ്രാപിച്ചു. ജനിച്ചു വീണപ്പോഴും പോലും കരയാത്ത വാസുദേവന്റെ രണ്ടുതൃക്കണ്ണുകളും നിറഞ്ഞ് അശ്രുക്കൾ ധാരധാരയായൊഴുകി. അതുപോലെ മാധവസംഗത്താൽ ഭക്തനും പുളകിതഗാത്രനായി അശ്രുപ്രവാഹത്താൽ കണ്ണുകാണാതെയായി. ശ്രീഭഗവാൻ സഖാവിന്റെ കൈക്കുപിടിച്ചു കൂട്ടിക്കൊണ്ടുപോയി തന്റെ സപ്രമഞ്ചക്കട്ടിലിൽ സുഖമായിരുത്തി. മഹാലക്ഷ്മിയായ രുഗ്മണീദേവി സ്വർണ്ണക്കലശത്താലൊഴിച്ചുകൊടുത്ത ജലം കൊണ്ട് തീർത്ഥപാദൻ ബ്രാഹ്മണന്റെ പാദങ്ങൾ കഴുകി. തന്റെ പാദതീർത്ഥത്താൽ സകല ലോകങ്ങളേയും പാവനമാക്കുന്ന ശ്രീനിവാസൻ ഭക്തന്റെ പാദതീർത്ഥം സ്വശിരസ്സിൽ ധരിച്ചു. തൃക്കൈകൊണ്ട് അതിഥിക്ക് ദിവ്യസുഗന്ധലേപനം ചെയ്തു. ദിവ്യവസ്ത്രങ്ങളെ ധരിപ്പിച്ചു. കഴുത്തിൽ പുഷ്പമാല്യമർപ്പിച്ചു. വിശിഷ്ടഭോജ്യങ്ങളാൽ മൃഷ്ടമായി ഭുജിപ്പിച്ചു. കർപ്പൂരതാംബൂലം നൽകി. പശുവിനേയും സമർപ്പിച്ചു. ഹൃദയംഗമമായി സ്വാഗതം പറഞ്ഞു. ഇപ്രകാരം അതിഥി സൽക്കാരം ചെയ്തിട്ട് മഹാപ്രഭു പ്രിയസഖാവിന്റെ കൈകോർത്തുപിടിച്ചുകൊണ്ട് കട്ടിലിൽ ചേർന്നിരുന്നു. രുഗ്മിണീദേവി രണ്ടുപേർക്കും ചാമരം വീശി. നോക്കണേ, അഖിലലോകനാഥന്റെ ഭക്തവാത്സല്യം! പരിപൂർണ്ണസമർപ്പണബുദ്ധിയോടുകൂടി തന്നെ അനന്യശരണമായി സേവിക്കുന്ന ഒരു നിഷ്കാമഭക്തനെ കിട്ടാൻ ഭഗവാൻ കൊതിക്കുകയാണ്, അങ്ങിനെയുള്ള ഭക്തന്റെ ബാഹ്യവേഷങ്ങളൊന്നും തന്തിരുവടി നോക്കാറില്ല. കാരുണ്യവും വാത്സല്യവുംകൊണ്ട് അവിടുത്തെ ഹൃദയം അലിഞ്ഞുപോകുന്നു.

അന്ത:പുരസ്ത്രീകൾ ആ അപൂർവദൃശ്യം ആശ്ചര്യത്തോടെ നോക്കിനിന്നു. മുഷിഞ്ഞുമുഷിഞ്ഞു കീറിയ വസ്ത്രം ചുററി കറുത്ത മലിനശരീരനായി പട്ടിണിക്കോലമായിവന്ന ഏതോ ഒരവധൂതനെ സർവ്വലോകവന്ദ്യൻ ഇതിനു മുമ്പെങ്ങും കണ്ടിട്ടില്ലാത്തവിധം പ്രേമാവേശത്തോടുകൂടി വികാരാധീനനായി സൽക്കരിക്കുന്നു! അവർ പരസ്പരം മന്ത്രിച്ചു. "ഈ അവധൂതനെ കണ്ടില്ലേ? കറുത്ത് അഴുക്കുപുരണ്ട ഒരു സ്ഥികൂടം! മുഷിഞ്ഞ കീറത്തുണി ചുററിയിട്ടുണ്ട്. സാധാരണ ലോകരാൽ പുറം തള്ളപ്പെടുന്ന ഈ അധമനെ ത്രിലോകഗുരുവായ ശ്രീനിവാസൻ എത്ര താൽപര്യപൂർവ്വം സൽക്കരിക്കുന്നു! ഇതർഹിക്കത്തക്കവിധം ഈ ബ്രാഹ്മണൻ എന്തു മഹാപുണ്യം ചെയ്തുവോ! ശ്രീഭഗവാൻ പ്രിയസഹധർമ്മിണിയെക്കൂടി മാററിനിർത്തീട്ട്

digitized by www.sreyas.in

ഈ അവധൂതനെ സ്വന്തം പര്യങ്കത്തിലിരുത്തി ജ്യേഷ്ഠനെയെന്നപോലെ പ്രേമനിർഭരനായി ആലിംഗനംചെയ്യുന്നു, പൂജിക്കുന്നു! ആശ്ചര്യംതന്നെ!'' ഇങ്ങനെ പറയുന്ന സ്ത്രീകളെ കുചേലനും താനുമായുള്ള സൗഹൃദബന്ധമറിയിക്കുവാനോ എന്നു തോന്നുമാറ്, ബഹുകാലമായി കാണാതെ കണ്ട ബാല്യകാലസുഹൃത്തിനോട് സർവേശ്വരൻ പ്രേമപൂർവ്വം കുശലം പറഞ്ഞുതുടങ്ങി.

''ഹേ ബ്രാഹ്മണോത്തമ! അങ്ങയെ കാണാൻ എത്രകാലമായി ഞാൻ കൊതിക്കുന്നു. ഗുരുകുലവാസത്തിനുശേഷം ഇതേവരെ അതിനു സംഗതിവന്നില്ല. ഇപ്പോഴെങ്കിലും എന്നെ ഓർമ്മിച്ചല്ലോ, സന്തോഷം. ആവട്ടെ, അങ്ങ് ഗുരുദക്ഷിണയും സമാവർത്തനവും കഴിച്ചിട്ടെന്തു ചെയ്തു? സദൃശയായ പത്നിയെ സ്വീകരിച്ച് ഗൃഹസ്ഥധർമ്മത്തെ വഴിപോലെ പാലിക്കുന്നുവോ, അതോ നൈഷ്ഠിക ബ്രഹ്മചാരിയായി തുടരുകയാണോ? ധർമ്മജ്ഞനായ അങ്ങയുടെ മനസ്സ് എനിക്കു നല്ലവണ്ണമറിയാം. അങ്ങയുടെ ഹൃദയം പരിശുദ്ധമാണ്. അങ്ങേയ്ക്കു സംസാരികളെപ്പോലെ ഗൃഹസുഖത്തിലും ധനസമ്പാദനത്തിലുമാസക്തിയില്ലെന്നു ഞാൻ അറിയുന്നുണ്ട്. എങ്കിലും ചില മഹാത്മാക്കൾ കേവലം ലോകാനുഗ്രഹാർത്ഥം വിഷയാശ സ്പർശിക്കാതെ ഗൃഹധർമ്മമാചരിക്കുന്നു, എന്നെപ്പോലെ. അതുകൊണ്ട് ചോദിച്ചതാണ്.

ഭക്തോത്തമനായ കുചേലൻ ഭഗവാനെ ദർശിച്ച ക്ഷണം മുതൽ ആ ജഗന്മോഹനരൂപത്താൽ അപഹൃതചിത്തനായി ഈ ലോകം മറന്നു് ദിവ്യാനന്ദത്തിലാറാടുകയായിരുന്നു. ഭക്തദാസനായ പ്രഭു തന്നെ പൂജിച്ചുപചരിച്ചതും, തുടന്നു കുശലപ്രശ്നം ചെയ്തതും ഭാവാവേശിതനായ കൃഷ്ണഭക്തനറിയുന്നില്ല. അരുവിപോലെ പ്രവഹിച്ച ആനന്ദാശ്രുക്കളാൽ കണ്ണു കാണാതേയും ബാഹ്യബോധമില്ലാതേയുമിരുന്നു.

ഭക്തവത്സലൻ നർമ്മഭാഷണം തുടന്നു:— ബ്രഹ്മൻ! നമ്മുടെ ഗുരുകുലവാസം ഓർമ്മിക്കുന്നുണ്ടോ? സദ്ഗുരുനാഥന്റെ സദുപദേശപ്രഭാവം കൊണ്ട് ശിഷ്യൻ അറിയേണ്ടതിനെ അറിഞ്ഞു് ദുഃഖസംസാരത്തെ സുഖമായി കടക്കുന്നു. ഒരുവനു് മൂന്നു ഗുരുക്കന്മാരുണ്ടാകുന്നു. ദേഹം ജനിപ്പിച്ച മാതാപിതാക്കളാണ് ഒന്നാമത്തെ ഗുരു. ഉപനയനവും വേദാദ്ധ്യയനവും ചെയ്യിച്ച് സത്കർമ്മധർമ്മങ്ങളെ വഴിപോലെ ബോധിപ്പിക്കുന്നവനാണ് രണ്ടാമത്തെ ഗുരു. തക്കസമയത്തു് വേണ്ട ഉപദേശം തന്നു് പരമഗതിയായ എന്റെ പാദമൂലത്തെ പ്രാപിപ്പിക്കുന്ന മഹാത്മാവാണ് അതിപ്രധാനനായ മൂന്നാമത്തെ ഗുരു. ആ ഗുരു ഞാൻ തന്നെയാണ്. പരമോപകാരിയായ ആ ഗുരുനാഥനെ ആത്മാർത്ഥമായി ശുശ്രൂഷിച്ചനുസരിച്ചു സേവിക്കുന്നവനിൽ ഞാൻ പ്രസാദിക്കുന്നു. എന്തെന്നാൽ ഗുരുശുശ്രൂഷമൂലം അവൻ എന്നെത്തന്നെയാണു് പൂജിക്കുന്നതു്. ഗുരുശുശ്രൂഷകൊണ്ട് ഞാൻ സന്തോഷിക്കുന്നതുപോലെ മറ്റൊന്നുകൊണ്ടും സന്തോഷിക്കയില്ല, നിശ്ചയം.

നമ്മുടെ ഗുരുകുലവാസം എത്ര ആനന്ദപൂർണ്ണമായിരുന്നു! നാം ഗുരുഗൃഹത്തിലിരുന്ന കാലത്തെന്തെല്ലാം നടന്നു! ഒരു സംഭവം പ്രത്യേകം സ്മരണയിൽ

digitized by www.sreyas.in

വരുന്നു. ഗുരുപത്നിയുടെ കല്പനപ്രകാരം ഒരിക്കൽ നാം വിറകു കൊണ്ടുവരാൻ പോയ കഥ ഓർമ്മയുണ്ടോ? നാം കൊടുങ്കാട്ടിൽ പോയി വിറകു ശേഖരിച്ച് രണ്ടു കെട്ടുകളാക്കി കെട്ടിയപ്പോഴേക്കും ഘോരമായ കൊടുങ്കാററും പേമാരിയുമാരംഭിച്ചു. സൂര്യനസ്തമിച്ചു. സർവത്ര ക്കൂരിരുട്ടുകൊണ്ട് മൂടി. ശരിയായ മാർഗ്ഗവും താഴ്ചയും ഉയർച്ചയും തിരിച്ചറിയാൻ കഴിയാത്തവിധം വെള്ളം പെരുകി. കാററും മഴയു മേററ് നമ്മുടെ കാര്യം കഷ്ടത്തിലായി. തലയിൽ വിറകുഭാരവുമേന്തി അന്യോന്യം കൈകോർത്തു പിടിച്ചുകൊണ്ട് ആ രാത്രി മുഴുവൻ നാം കാട്ടിൽ ചുററിത്തിരിഞ്ഞു. നമ്മെ കാണാതെ ഗുരുനാഥനും പത്നിയും എത്ര വ്യസനിച്ചുവെന്നോ! ഉൽക്കണ്ഠാകുലനായ ഗുരുനാഥൻ പ്രഭാതത്തിനു മുമ്പുതന്നെ ഗൃഹത്തിൽ നിന്നും പുറപ്പെട്ട് നമ്മെ തേടിവന്നു കണ്ടു. നമ്മുടെ ദയനീയാവസ്ഥ കണ്ട് കൃപാപരവശനായി "വത്സന്മാരെ! ഞങ്ങൾക്കുവേണ്ടി നിങ്ങൾ മഹാ ദുരിതമനുഭവിച്ചുവല്ലൊ! ഞങ്ങളോടുള്ള സ്നേഹാദരവിനാൽ സ്വന്തം ദേഹസുഖത്തെ ഗണ്യമാക്കാതെ നിങ്ങൾ എല്ലാം സഹിച്ചു. കുഞ്ഞുങ്ങളെ! പരിശുദ്ധഭാവത്തോടുകൂടി ഗുരുനാഥനിൽ സർവാത്മസമർപ്പണം ചെയ്യുന്നതുതന്നെയാണ് അത്യുൽകൃഷ്ടമായ ഗുരുദക്ഷിണ. നിങ്ങൾ അതു ചെയ്തുവല്ലൊ. ഞാൻ നിങ്ങളിൽ ഏററവും സന്തുഷ്ടനായിരിക്കുന്നു. നിങ്ങളുടെ ആഗ്രഹങ്ങളെല്ലാം സഫലമാകട്ടെ. നിങ്ങൾ പഠിച്ചതെല്ലാം അയാതയാമങ്ങളെന്നപോലെ ഒരിക്കലും സ്മൃതിപഥത്തിൽ നിന്നും മായാതിരിക്കട്ടെ." ഇപ്രകാരം ഹൃദയപൂർവ്വം ആശീർവദിച്ചിട്ട് ഗുരുനാഥൻ നമ്മെ പ്രേമപൂർവ്വം തലോടിയതെങ്ങിനെ മറക്കും? പ്രിയസഖേ! ഇതുപോലെ എന്തെല്ലാം ആ കാലത്തു നടന്നു! അതെല്ലാം അങ്ങ് ഓർക്കുന്നുണ്ടോ, അതോ മറന്നോ? അത്രത്തോളം കാരുണ്യവും വാത്സല്യവും ചൊരിഞ്ഞ ഗുരുദേവനെ കിട്ടാൻ നാം എന്തു മഹാപുണ്യം ചെയ്തിരിക്കണം! ഗുരുകടാക്ഷംകൊണ്ടു മാത്രമെ ഏതൊരുവനും പൂർണ്ണനും പ്രശാന്തനുമായിത്തീരുകയുള്ളു. അങ്ങിനെയല്ലെ, പറയൂ."

പ്രിയഭഗവാൻ തന്റെ കൈപിടിച്ചുകൊണ്ട് പ്രസാദസുമുഖനായി ചൊരിഞ്ഞ അമൃതവാണികൾ കേട്ട് ഭക്തനു മതിവന്നില്ല. ആ സാധുവിന്റെ നിർമ്മലഹൃദയം വികാരംകൊണ്ടു തിങ്ങി നിറഞ്ഞു. ഗദ്ഗദത്താൽ ഇടറിയ സ്വരത്തിൽ പറഞ്ഞു; "ദേവദേവ! നിന്തിരുവടി ജഗദ്ഗുരുവാണ്. അവിടുത്തെ തിരുമേനി വേദമയമാണ്, സർവശ്രേയസ്സുകളുടേയും ഉറവിടവുമാണ്. ആ നിന്തിരുവടിക്കു ഗുരുകുലവാസമോ? അവിടുന്ന് ലോകത്തിനു മാർഗദർശനം നൽകി അനുഗ്രഹിക്കുന്നതിനുവേണ്ടി മാത്രമാണ് പ്രാകൃതരായ ഞങ്ങളെപ്പോലെ അഭിനയിക്കുന്നത്. ഹേ വിഭോ! അവിടുന്ന് ഈ നീചന്റെ കൂടെ ഗുരുകുലത്തിൽ വസിച്ചുവല്ലോ! ഇവന് ഇതിൽപരം മഹാഭാഗ്യമെന്തുവേണം? അടിയൻ കൃതാർത്ഥനായി, പ്രഭോ". ഇത്രമാത്രം പറഞ്ഞിട്ട് കുചേലൻ അരവിന്ദലോചനന്റെ തിരുമുഖത്തെ പ്രേമപൂർവം നോക്കിയിരുന്നു.

digitized by www.sreyas.in

# അദ്ധ്യായം 81

തസ്യൈവ മേ സൌഹൃദസഖ്യമൈത്രീ
ദാസ്യം പുനർജന്മനി ജന്മനി സ്യാത്
മഹാനുഭാവേന ഗുണാലയേന
വിഷജ്ജതസ്തൽ പുരുഷപ്രസംഗ: 36

[ശ്രീകൃഷ്ണദാസനായ എനിക്കു് ജന്മജന്മാന്തരങ്ങളിലും ആ ഭഗവാനിൽ തന്നെ പ്രേമം, സഖ്യം, മൈത്രി, ദാസ്യം എന്നീഭാവം ഉണ്ടാകുമാറാകട്ടെ. മഹാനുഭാവനും, ഭക്തവാത്സല്യാദി ഗുണാലയനുമായ ആ ഭഗവാനോടു് വിശേഷബന്ധമുള്ള എനിക്കു, തൽഭക്തന്മാരോടും വിശേഷസംഗം ഭവിക്കുമാറാകട്ടെ.]

## കുചേലാനുഗ്രഹം

ശ്രീശുകൻ പറഞ്ഞു:— ഭഗവാൻ ശ്രീഹരി കുചേലനുമായി സ്വൈരസല്ലാപം ചെയ്തു് ഭക്തന്റെ സകല താപങ്ങളും തീർത്തു. സർവ്വഭൂതങ്ങളുടേയുമുള്ളിൽ സാക്ഷിയായിരുന്നുകൊണ്ടു് എല്ലാമറിയുന്ന സർവേശ്വരനെ ആരും ഒന്നും പറഞ്ഞറിയിക്കേണ്ടതില്ല. കുചേലപത്നി പ്രാർത്ഥിച്ചതും ബ്രാഹ്മണൻ വന്നതും അന്തര്യാമിയായ തന്തിരുവടിയുടെ പ്രേരണയാലാണു്. ഭഗവാനു സമർപ്പിക്കാനായി പത്നിയുടെ കയ്യിൽ നിന്നു് അവിൽക്കിഴി ചോദിച്ചു വാങ്ങിയ ഭക്തൻ അതു ഭഗവാനു് കാഴ്ചവെച്ചില്ല. കാരണം, ത്രൈലോക്യനാഥനായ മഹാപ്രഭുവിനു ആ അല്പപദാർത്ഥം എങ്ങിനെ സമർപ്പിക്കുമെന്നു ലജ്ജിച്ചിട്ടായിരുന്നു. ശ്രീഭഗവാൻ പരിപൂർണ്ണനും ആപ്തകാമനുമാണു്. എങ്കിലും കുചേലനെപ്പോലെയുള്ള അന്തരംഗഭക്തൻ ഹൃദയപൂർവം സമർപ്പിക്കാനുദ്ദേശിച്ച ഉപഹാരം ശ്രീയ: പതിക്കു കിട്ടിയേ കഴിയൂ. കുചേലൻ കൊടുക്കാതിരുന്നപ്പോഠം ഭക്തവത്സലന്റെ ക്ഷമ നശിച്ചു. ചോദിച്ചു വാങ്ങുകതന്നെയെന്നു നിശ്ചയിച്ചു് ഭക്തനെ പ്രേമപൂർവം കടാക്ഷിച്ചുകൊണ്ടു് പറഞ്ഞു: "ആത്മമിത്രമെ! അങ്ങു് എനിക്കെന്താണു് കൊണ്ടുവന്നിരിക്കുന്നതു്? അതെന്തായാലും എനിക്കു വേഗം നൽകിയാലും. എന്റെ ഭക്തൻ പ്രേമപൂർവം ഒരുതുളസീദളമോ, പുഷ്പമോ, ഫലമോ, അൽപം ജലമോ തന്നാലും ഞാൻ അമൃതം പോലെ കരുതി പ്രീതിയോടെ സ്വീകരിക്കും. ഭക്തിഹീനൻ പേരിനും പെരുമയ്ക്കും വേണ്ടി എന്തുതന്നെ തന്നാലും ഞാൻ സ്വീകരിക്കുകയുമില്ല. അതിനാൽ വേഗം തരു." ഭക്തവത്സലൻ ഇപ്രകാരം നിർബ്ബന്ധിച്ചാവശ്യപ്പെട്ടിട്ടും ബ്രാഹ്മണൻ അവിൽക്കിഴി പുറത്തു കാണിച്ചില്ല. ലജ്ജിച്ചു് തലതാഴ്ത്തിയിരുന്നതേയുള്ളൂ.

സർവസാക്ഷിയായ ഭഗവാൻ ചിന്തിച്ചു:— "ഈ ഭക്തൻ ഒരിക്കലും ഐശ്വര്യത്തിനായി എന്നെ ഭജിച്ചിട്ടില്ല. ഇപ്പോഠം ഇവിടെ വന്നതുതന്നെയും പതിവ്രതാരത്നമായ പത്നിയുടെ നിർബന്ധപ്രാർത്ഥനയ്ക്കു വഴങ്ങിയാണു്. വന്നിട്ടും

digitized by www.sreyas.in

ഒന്നും തന്നെ ആവശ്യപ്പെടുന്നുമില്ല. ആയതിനാൽ ഈ നിഷ്കാമഭക്തൻ ചോദിച്ചില്ലെങ്കിലും സകല ഐശ്വര്യങ്ങളും അറിഞ്ഞു കൊടുക്കേണ്ടതാണ്.'' ഇങ്ങിനെ സങ്കൽപിച്ചുകൊണ്ട് മഹാപ്രഭു കുചേലൻ കക്ഷത്തിൽ മറച്ചു വെച്ചിരുന്ന തുണിക്കിഴിയെ കടന്നു പിടിച്ചു കൈക്കലാക്കി അഴിച്ചു നോക്കി. ''ഹാ ഇതവിലല്ലേ! എനിക്കിത്ര പ്രിയമായ വസ്തു വേറെയില്ലല്ലോ! ഇതു കയ്യിൽവച്ചുകൊണ്ടാണോ ഇതേവരെ തരാതിരുന്നതു്? ഈ അവിൽ എന്നേയും എന്റെ കുക്ഷിയിലുള്ള സകല ലോകങ്ങളേയും തൃപ്തിപ്പെടുത്തും, ഇതാ കണ്ടോളൂ'' എന്നുപറഞ്ഞു് സർവേശ്വരൻ ഒരുപിടി അവിൽ ആർത്തിയോടുകൂടി വായിലാക്കി. ഭക്തവാത്സല്യത്തിനു് ഇതിൽപരം ദൃഷ്ടാന്തം വേറെ വേണമോ? അത്ഭുതസ്തബ്ധനായ കുചേലൻ ആനന്ദാശ്രുക്കളൊഴുക്കി നോക്കിയിരുന്നു. ഭഗവാൻ രണ്ടാമതൊരു പിടികൂടി തൃക്കയ്യിലെടുത്തു് ഭക്ഷിക്കാൻ ഭാവിച്ചു. പെട്ടെന്നു രുഗ്മിണി പ്രിയനാഥന്റെ കൈയ്ക്കുപിടിച്ചു തടഞ്ഞുകൊണ്ടു് ''വിശ്വാത്മൻ! ഇത്രമാത്രം മതിയല്ലോ, ഈ ഭക്തനു് ഇഹത്തിലും പരത്തിലും എന്തെല്ലാം ശ്രേയസ്സു ലഭിക്കേണമോ അതിനു് അവിടുന്നു ഭക്ഷിച്ച ഒരുപിടി അവിൽ കൊണ്ടുതന്നെ മതിയാകും. ഇനിയും ഭക്ഷിച്ചാൽ ഇവരം നിന്തിരുവടിയെ പിരിഞ്ഞു് ഭക്തന്റെ ദാസ്യം ചെയ്യേണ്ടിവരും. അവിടുത്തെ വിയോഗദുഃഖം സഹിക്കാൻ ഇവരംക്ക ശക്തിയില്ല''. എന്നുപറഞ്ഞു. ഭഗവാൻ രുഗ്മിണിയുടെ പ്രാർത്ഥന അംഗീകരിച്ചു. ആനന്ദമത്തനായ കുചേലൻ അതൊന്നുമറിഞ്ഞില്ല.

ദ്വാരകാനാഥൻ അന്നു ഭക്തനു് അമൃതസമമായ ഭോജ്യങ്ങളം നൽകി തന്റെ സ്വർണ്ണമഞ്ചത്തിൽ കൂടെ ശയിപ്പിച്ചു് മധുരനർമ്മാലാപങ്ങളാൽ ആനന്ദിപ്പിച്ചു. രാത്രിമുഴുവനും തന്റെ പ്രേമസർവസ്വത്തെ കണ്ടും സ്പർശിച്ചും മധുരവാണികളം കേട്ടും കുചേലൻ അലൌകികാനന്ദമനുഭവിച്ചു. പിറേറന്നാരം പ്രഭാതത്തിൽ സ്വഗൃഹത്തിലേക്ക പുറപ്പെട്ട സുഹൃത്തിനെ വൈകുണ്ഠനാഥൻ നമസ്കരിച്ചു് പ്രേമവചനങ്ങളാൽ സന്തോഷിപ്പിച്ചുകൊണ്ടു് വളരെ ദൂരം അനുഗമിച്ചിട്ടു് യാത്രയയച്ചു.

ശ്രീകൃഷ്ണസമീപമിരുന്നിടത്തോളം സമയം കുചേലൻ ദേഹസ്മരണയില്ലാത്ത ഭാവലോകത്തിലായിരുന്നു. ആഹാരാദികളെല്ലാം ശരീരം നിർവഹിച്ചുവെന്നല്ലാതെ താനൊന്നുമറിഞ്ഞില്ല. ശ്രീഭഗവാനെ പിരിഞ്ഞു തനിച്ചായപ്പോരം ഓരോന്നു ചിന്തിച്ചു തുടങ്ങി: ''അഹോ! എന്റെ ഭഗവാന്റെ ഭക്തവാത്സല്യം ഞാൻ സ്പഷ്ടമായി കണ്ടു. ലക്ഷ്മീനികേതനമായ ആ തിരുമാറിടം ഈ ദരിദ്രന്റെ മാറോടു ചേർത്തു് എന്റെ നാഥൻ ഗാഢംഗാഢം ആലിംഗനം ചെയ്തു. അൽപനും ദരിദ്രനുമായ ഞാനെവിടെ, ശ്രീനികേതനനായ മഹാപ്രഭു എവിടെ? പക്ഷെ ഈ അന്തരം ഒട്ടും വകവയ്ക്കാതെ എന്റെ നാഥൻ രണ്ടു തൃക്കൈകൊണ്ടും എന്നെ കെട്ടിപ്പിടിച്ചു. ശ്രീദേവിയുടെ മഞ്ചത്തിൽ ഈ മനുഷ്യക്കോലത്തെ പിടിച്ചിരുത്തി. ലോകമാതാവിനെക്കൊണ്ടു് ഈ നീചനെ വീശിപ്പിച്ചു. ജഗത്തിനെല്ലാം അഭയപ്രദാനം ചെയ്യുന്ന തൃക്കരപങ്കജംകൊണ്ടു് ഈ അധമന്റെ കാൽ തലോടി. ദേവാധിദേവൻ ഈ മാംസപിണ്ഡത്തെ തന്നിലും ശ്രേഷ്ഠമായി കരുതി അതിശയസ്നേഹാദരവോടെ പൂജിച്ചു. ഹരി ഹരി! ഇങ്ങനെയൊരു ഭക്തവാത്സല്യമുണ്ടോ!

digitized by www.sreyas.in

ആ പരമപുരുഷന്റെ പാദസേവകൊണ്ടാണ് പ്രാണികൾക്കെല്ലാം മോക്ഷപര്യന്തമുള്ള ഇഹപരസൌഭാഗ്യങ്ങൾ സകലതും കിട്ടുന്നത്. ആ പരമപ്രഭുവിന്റെ കൃപാകടാക്ഷം ലഭിക്കാത്തവന്റെ പ്രയത്നങ്ങളൊന്നും തന്നെ സഫലമാകയില്ല. എനിക്കൊട്ടും ധനം തന്നില്ല. എങ്കിലെന്തു്? എനിക്കു ധനം വേണമോ വേണ്ടയോ എന്നു നിശ്ചയിക്കേണ്ടതു് ഞാനല്ല, എന്റെ രക്ഷകനാണ്. അതിന്റെ കാരണമെന്തെന്നും ശ്രീകൃഷ്ണകൃപയാൽ മനസ്സിലാകുന്നുണ്ടു്. 'ദരിദ്രനായ ഇവനു് ധനം കൊടുത്താൽ വിഷയസുഖങ്ങളിൽ ഭ്രമിച്ചു് എന്നെ മറന്നുപോകാനിടയുണ്ടു്. എന്നെ മറന്നാൽ ഇവന്റെ ഗതിയെന്താകും. അതുകൊണ്ടു് ഇവനു് ഞാനാകുന്ന ധനം മാത്രം മതി' എന്നുള്ള അപാരകാരുണ്യംകൊണ്ടു മാത്രമാണു് പ്രഭു ധനം തരാത്തതെന്നു ഞാൻ കരുതുന്നു. ഭർത്താവു് ധനവും കൊണ്ടുവരും; അതിനെക്കൊണ്ടു് പൊരിയുന്ന സന്താനങ്ങളുടെ വിശപ്പടക്കാമെന്നു് ഭാര്യ മനഃപായസം കുടിച്ചുകൊണ്ടിരിക്കുകയായിരിക്കും, പാവം! അഖിലചരാചരങ്ങളേയും കാത്തുരക്ഷിക്കുന്ന ലക്ഷ്മീപതി നമ്മുടെ കുഞ്ഞുങ്ങളെ മാത്രം കൈവിടുമോ, ഒരിക്കലുമില്ല. ഈ സത്യം അവളറിയുന്നില്ല. അതു പറഞ്ഞു മനസ്സിലാക്കി സമാധാനിപ്പിക്കാതെ അവളുടെ വാക്കുകേട്ടു് ഇറങ്ങിത്തിരിച്ചതിൽ ലജ്ജ തോന്നുന്നു.''

ഇപ്രകാരമെല്ലാം ആത്മഗതം ചെയ്തും കൃഷ്ണസങ്കീർത്തനം ചെയ്തുകൊണ്ടും തന്റെ ഗൃഹപരിസരത്തിലെത്തിയ ബ്രാഹ്മണൻ അത്ഭുതസ്തബ്ധനായി മിഴിച്ചു നിന്നുപോയി. എന്തു്? താൻ വഴിതെററി വീണ്ടും ദ്വാരകയിൽ തന്നെ വന്നുവോ? രുഗ്മിണീമന്ദിരം തന്നെയാണോ മുമ്പിൽ കാണുന്നതു്? ആയിരിക്കയില്ല, കാരണം അന്യപത്നീഗൃഹങ്ങൾ ബഹുസഹസ്രം ഇവിടെ കാണുന്നില്ലല്ലോ. അപ്പോൾ ദേവേന്ദ്രസൌധത്തേയുമതിശയിക്കുന്ന ഈ മണിമാളികയേതു്? ചുററുപാടും വിചിത്രങ്ങളായ ഉദ്യാനങ്ങൾ, ഉപവനങ്ങൾ, പക്ഷികളുടെ കളകൂജനങ്ങൾ, കുമുദാംഭോജകൽഹാരാദിപുഷ്പങ്ങൾ വികസിച്ചു നിൽക്കുന്ന മനോഹര തടാകങ്ങൾ എന്നിവയെല്ലാം കാണുന്നു. ദേവനാരികളെപ്പോലെ കാന്തിവീശുന്ന സ്ത്രീകളും പുരുഷന്മാരും സർവാഭരണഭൂഷിതരായി അങ്ങുമിങ്ങും സഞ്ചരിക്കുന്നു. തന്റെ ചെററപ്പുര ഇവിടെയെങ്ങും കാണാനില്ല. തനിക്കു സ്ഥലം തെററിപ്പോയെന്നു നിശ്ചയിച്ചു് തിരിച്ചുപോകാൻ ഭാവിച്ചു. അപ്പോൾ ദേവോപമന്മാരായ പുരുഷന്മാരും നാരീമണികളും ഉപഹാരങ്ങളെ വഹിച്ചുകൊണ്ടു് വാദ്യമേളങ്ങളോടുകൂടി വന്നു് കുചേലനെ സാദരം എതിരേററു സ്വീകരിച്ചു. അതാ, തന്റെ സഹധർമ്മിണി പ്രധാനമന്ദിരത്തിൽ നിന്നും ഹർഷസംഭ്രമത്തോടെ ഇറങ്ങിവരുന്നു. രൂപലാവണ്യം കൊണ്ടും വസ്ത്രാഭരണസമ്പത്തുകൊണ്ടും ശ്രീദേവിതന്നെയാണോ എന്നു സംശയിച്ചുപോകും. ആ പതിവ്രതാരത്നം കുലസ്ത്രീകൾക്കുചിതമായവിധം നാഥനെ മനസാ പ്രണമിച്ചു് പ്രേമാശ്രുക്കളെ ഒഴുക്കിക്കൊണ്ടു് കടാക്ഷിച്ചുനിന്നു. രാജകുമാരന്മാരെ അതിശയിക്കുന്ന മുഖതേജസ്സോടും വേഷവിധാനങ്ങളോടുംകൂടി സന്താനങ്ങളും വന്നു പിതാവിനെ നമസ്കരിച്ചു.

digitized by www.sreyas.in

അതെല്ലാം കണ്ട് ആശ്ചര്യഭരിതനായ ബ്രാഹ്മണൻ ഭാര്യാപുത്രാദികളോടും പരിജനങ്ങളോടുംകൂടി ആ ഉത്തുംഗസൌധത്തിൽ പ്രവേശിച്ചു. അതിൽ മരകതം പതിച്ച സ്വർണ്ണസ്തംഭങ്ങൾ, മുത്തുമാലകളാൽ പ്രകാശമാനങ്ങളായ വിതാനങ്ങൾ, രത്നദീപങ്ങൾ, സ്വർണ്ണസിംഹാസനങ്ങൾ, സ്വർണ്ണപ്പിടിയോടുകൂടിയ ചാമരവ്യജനങ്ങൾ സ്വർണ്ണമയങ്ങളായ കട്ടിലുകൾ, ഫേനതുല്യങ്ങളായ ശയ്യകൾ ഇത്യാദി സമ്പത്സമൃദ്ധികളെ കണ്ടു. പക്ഷെ മാധവനെ ഹൃദയത്തിൽ പ്രതിഷ്ഠിച്ച വിപ്രന് അവയിൽ അശേഷം ഭ്രമം തോന്നിയില്ല. ഈ ലീല മാധവന്റേതു തന്നെയെന്നു ബോധ്യമായിട്ടു ഭക്തൻ ആത്മഗതം ചെയ്തു:

"ദരിദ്രവാസിയായ ഇവനു് കുബേരോപമമായ സമ്പത്സമൃദ്ധിയുണ്ടായതു് പ്രഭുവിന്റെ കരുണാകടാക്ഷം കൊണ്ടു മാത്രമാണു്. സകല ഐശ്വര്യങ്ങളും എന്റെ പ്രഭുവിന്റെ വകയാണു്. ദാസന്മാർക്കു എത്രയധികം വാരിവാരി കൊടുത്താലും പോരായെന്നത്രേ തന്തിരുവടിയുടെ മനോഭാവം. നിർദ്ധനനായ എന്നെ സഖാവായി അംഗീകരിച്ച മഹാപ്രഭു സർവൈശ്വര്യങ്ങളുടേയും ആവാസസ്ഥാനമാണു്. അതിനാൽ ഭക്തനു് എത്ര കൊടുത്താലും അതു് ഭഗവാന്റെ ദൃഷ്ടിയിൽ അൽപം മാത്രമാണു്. അതു് അർത്ഥിയെ അറിയിക്കാതെ പരോക്ഷമായി കൊടുക്കുന്നതിലാണു് അവിടുത്തേയ്ക്കു താൽപര്യം. ഉണങ്ങി കരിയുന്ന വിളകൾക്കു് ജീവനമായ മഴ എപ്പോൾ കിട്ടുമെന്നു് ഉൽക്കണ്ഠാകുലരായ കൃഷിക്കാർ ഉറങ്ങുന്ന സമയത്തു് മേഘം വർഷിക്കുന്നതുപോലെ.

ഭക്തനു് എത്ര കൊടുത്താലും പോരായെന്നു് സർവേശ്വരൻ വിചാരിക്കുന്നു. ഭക്തൻ എത്ര തുച്ഛമായ വസ്തു സമർപ്പിച്ചാലും അതിനെ മഹത്തായിട്ടും കരുതുന്നു. ഞാൻ കൊണ്ടുപോയ ഒരു പിടി അവിൽ മഹാത്മാവായ ശ്രീകൃഷ്ണൻ എത്ര പ്രീതിയോടെയാണു് സ്വീകരിച്ചതു്! എനിക്കു് ഇഹലോകൈശ്വര്യങ്ങളോ, പരമപുരുഷാർത്ഥമായ മോക്ഷം തന്നെയുമോ വേണ്ട. സർവഗുണാലയനും മഹാനുഭാവനും പുരുഷോത്തമനുമായ ഭക്തവത്സലനിൽ നിരതിശയപ്രേമം , സഖ്യം, ദാസ്യം എന്നിവ ഉത്തരോത്തരം വർദ്ധിക്കുമാറാകണം. ജന്മങ്ങൾ എത്രയെത്ര സംഭവിച്ചാലും സങ്കടമില്ല. പ്രിയഭഗവാന്റെ നിർമ്മലയശസ്സിനെ അനവരതം കീർത്തിച്ചുകൊണ്ടിരിക്കുന്ന ഭക്തന്മാരായ മഹാത്മാക്കളോടുള്ള സംസർഗം എപ്പോഴുമുണ്ടാകണം.

കരുണാസമുദ്രമായ ഭഗവാൻ ഭക്തനെ ഒരിക്കലും അധഃപതിക്കാൻ അനുവദിക്കുകയില്ല. ധനികന്മാർക്കു് ധനത്തോടൊപ്പം മദവും വർദ്ധിച്ചുവരും. അവർ ഭഗവാനിൽ നിന്നകന്നകന്നു് അഗാധമായ സംസാരക്കുഴിയിൽ ചെന്നു വീഴും. അത്രത്തോളം മാദകവും വിനാശകരവുമായ ഐശ്വര്യങ്ങളെ ഭഗവാൻ തന്റെ അനന്യഭക്തനു് കൊടുക്കുകയില്ല. ഉത്തരോത്തരം വളരുന്ന അചഞ്ചലഭക്തി മാത്രമെ കൊടുക്കുകയുള്ളൂ". ഇപ്രകാരം ഭക്തദാസനായ ജനാർദ്ദനന്റെ കൃപാപാത്രമായ കുചേലൻ അനുസന്ധാനം ചെയ്തു് മനസ്സിനെ സകല വിഷയങ്ങളിൽ നിന്നും

digitized by www.sreyas.in

പിൻവലിച്ച് പ്രഭുപാദകമലങ്ങളിൽ ഉറപ്പിച്ചുനിർത്തി. ഭഗവാൻ കൊടുത്ത ഐശ്വര്യങ്ങളെ തിരസ്കരിച്ചില്ല. അവ ഭഗവാൻ കൊടുത്തതാണെന്നുള്ള സത്യം ഒരു ക്ഷണവും മറക്കാതെ ധർമ്മപത്നിയുടെ സന്തോഷത്തിനു മാത്രമായി ഒട്ടും ആസക്തി കൂടാതെ ഉദാസീനനായി അനുഭവിച്ചു. പ്രിയതമനായ ജഗന്നാഥനെ പൂർവാധികം ദൃഢമായി ഒരുനിമിഷവും മറക്കാതെ സേവിച്ചു കാലം കഴിച്ചു. പ്രാരബ്ധാവസാനത്തിൽ തന്തിരുവടി ഭക്തനെ തന്റെ പാദമൂലത്തിൽ ശാശ്വതമായി ചേർത്തു. ഈ പുണ്യകഥ ശ്രദ്ധാപൂർവം പഠിക്കുന്നവരും കേൾക്കുന്നവരും കുചേലനെപ്പോലെ ഭക്തിഭാവത്തിൽ ദൃഢചിത്തരായി കർമ്മബന്ധത്തിൽനിന്നും വിമുക്തരായി ഭവിക്കുന്നു.

# അദ്ധ്യായം 82

ആഹുശ്ച തേ നളിനനാഭപദാരവിന്ദം
യോഗേശ്വരൈർഹൃദി വിചിന്ത്യമഗാധബോധൈഃ
സംസാരകൂപപതിതോത്തരണാവലംബം
ഗേഹം ജുഷാമപി മനസ്യുദിയാത് സദാ നഃ 49

[ഹേ, നളിനനാഭ! അഗാധജ്ഞാനികളായ യോഗേശ്വരന്മാരാൽ ഹൃദയത്തിൽ ധ്യാനിക്കപ്പെടുവാൻ യോഗ്യവും, സംസാരമാകുന്ന പൊട്ടക്കിണററിൽ പതിച്ചവർക്ക്, മേൽപോട്ടു കയറുവാനുള്ള അവലംബവുമായ അങ്ങയുടെ പാദാരവിന്ദം ഗൃഹധർമ്മാവലംബികളാണെങ്കിലും ഞങ്ങളുടെ മനസ്സിലും എപ്പോഴും പതിയുമാറാകേണമെ, എന്നു ഗോപികൾ ഭഗവാനോടു പ്രാർത്ഥിച്ചു.]

## തീർത്ഥയാത്ര — ഗോപികൾക്ക് തത്വോപദേശം

ശ്രീശുകൻ പറഞ്ഞു:- ഒരിക്കൽ കൽപാന്തകാലത്തിലെന്നപോലെ മഹത്തായ ഒരു സൂര്യഗ്രഹണമുണ്ടായി. അതു മുൻകൂട്ടി അറിഞ്ഞു് സകലദേശവാസികളും പുണ്യകർമ്മങ്ങൾ ചെയ്യുവാനായി സമന്തപഞ്ചകക്ഷേത്രത്തിൽ വന്നുകൂടി. രാമകൃഷ്ണന്മാരും യാദവന്മാരോടുകൂടി അവിടെയെത്തി തീർത്ഥസ്നാനം ചെയ്തു് ഉപവാസമിരുന്നു് ദാനാദികൾ ചെയ്തു. പിറേറന്നാളും അവർ തീർത്ഥസ്നാനം ചെയ്തു് അന്നദാനം ചെയ്തു. എല്ലാവരുടേയും പ്രാർത്ഥന 'ശ്രീകൃഷ്ണനിൽ ഞങ്ങൾക്കു് അചഞ്ചലഭക്തിയുണ്ടാകണെ' എന്നു മാത്രമായിരുന്നു. അനന്തരം തീർത്ഥസ്നാനത്തിനു വന്നിരുന്ന സുഹൃത്തുക്കളും സംബന്ധികളുമായ കുരുപാണ്ഡവാദികളേയും മററനേകം രാജാക്കന്മാരേയും അതിസുഹൃത്തുക്കളായ നന്ദാദിഗോപന്മാരേയും ഗോപികളേയും മററും കണ്ടു് പരസ്പരം കുശലപ്രശ്നം ചെയ്തു.

digitized by www.sreyas.in

കുന്തീദേവി ചിരകാലം കാണാതിരുന്ന വസുദേവരോട് പറഞ്ഞു: "ഭ്രാതാവേ! ഞാൻ ഭാഗ്യഹീനയാണ്. എന്തെന്നാൽ ആപത്തുകാലങ്ങളിൽ സത്തമന്മാരായ നിങ്ങളാരും ഞങ്ങളെ ഓർമ്മിച്ചില്ലല്ലോ. ഞാൻ നിങ്ങളെ കുററം പറയുകയല്ല. ഒരു വ്യക്തിക്ക് കാലംപ്രതികൂലമാണെങ്കിൽ സുഹൃത്തുക്കളോ, ബന്ധുക്കളോ, അമ്മയച്ഛന്മാർ പോലുമോ തിരിഞ്ഞു നോക്കുകയില്ല. അതു് ലോകസ്വഭാവമാണ്," വസുദേവർ കുന്തിയെ ആശ്വസിപ്പിച്ചുകൊണ്ട് "അംബ! ഭഗവാന്റെ കയ്യിലെ കളിക്കോപ്പുകളല്ലേ നാമെല്ലാം? എല്ലാം ഈശ്വരേച്ഛ പോലെയേ നടക്കുകയുള്ളു. ഇതുവരെ കംസന്റെ കൊടുംഭരണത്തിൽ പരിതപിച്ചുകൊണ്ടിരുന്ന ഞങ്ങൾ ഇപ്പോൾ മാത്രമാണ് കഷ്ടങ്ങൾ നീങ്ങി സ്വസ്ഥരായതു്. അതിനാൽ ഞങ്ങളോട് പരിഭവിക്കരുതെ" എന്നുപറഞ്ഞു് സമാധാനിപ്പിച്ചു.

ശ്രീകൃഷ്ണനെ പരമാശ്രയമായി ലഭിച്ച യാദവന്മാരുടെ ഭാഗ്യാതിശയത്തെ അവിടെ ആഗതരായിരുന്ന സകല ദേശക്കാരും മുക്തകണ്ഠം ശ്ലാഘിച്ചു പറഞ്ഞു: 'മനുഷ്യരിൽവച്ച് നിങ്ങൾ തന്നെയാണ് ജന്മസാഫല്യം നേടിയവർ, സംശയമില്ല. എന്തെന്നാൽ മഹായോഗികൾക്കു പോലും കാണാൻ പ്രയാസമായ ശ്രീകൃഷ്ണനെ നിങ്ങൾ ഒരുനേരവും പിരിയാതെ കണ്ടുകൊണ്ടിരിക്കുന്നുവല്ലോ. ഭഗവാൻ ശ്രീകൃഷ്ണനെ വേദങ്ങൾ സ്തുതിക്കുന്നു. ആ വേദഘോഷം ലോകത്തെ പരിശുദ്ധമാക്കുന്നു. ഭഗവാന്റെ പാദതീർത്ഥമായ ഗംഗ ലോകങ്ങളുടെ പാപം മുഴുവനും നശിപ്പിക്കുന്നു. ഭഗവാന്റെ വാഗ്രൂപമായ ശാസ്ത്രം ലോകത്തിനു ധർമ്മാധർമ്മങ്ങളെ വേർതിരിച്ചു കാണിച്ചുകൊടുക്കുന്നു. ഭഗവാന്റെ പാദപത്മസ്പർശത്താൽ ഭൂമി, കാലദോഷത്താൽ നഷ്ടപ്പെട്ട പുഷ്ടിയെ വീണ്ടും പ്രാപിച്ച് നമുക്കു വേണ്ട പദാർത്ഥങ്ങളെല്ലാം സുഭിക്ഷമായി നൽകുന്നു. അപവർഗപ്രദനായ സാക്ഷാത് ശ്രീകൃഷ്ണൻ നിങ്ങളുടെ ഗൃഹങ്ങളിൽ വസിക്കുന്നതിനാൽ നിങ്ങൾക്കു തന്തിരുവടിയുടെ ദർശനം, സ്പർശനം, സഹയാനം, സഹശയനം, സഹഭോജനം മുതലായവയെല്ലാം നിരന്തരം സിദ്ധിക്കുന്നു. അഹോ നിങ്ങളുടെ ഭാഗ്യം!'

നന്ദഗോപരും ഗോപന്മാരും ആത്മസുഹൃത്തുക്കളായ യദുക്കളെ സന്ദർശിച്ചു. വസുദേവർ നന്ദഗോപരെ ആലിംഗനംചെയ്തു് കഴിഞ്ഞകാലകഥകളെ ഓർത്തു പ്രേമപരവശനായി ഒന്നും മിണ്ടാൻ ശക്തനാകാതെ നിന്നു. യശോദയും നന്ദഗോപരും പുത്രന്മാരായ രാമകൃഷ്ണന്മാരെ മടിയിലിരുത്തി ആലിംഗനം ചെയ്തു് ആനന്ദബാഷ്പം ചൊരിഞ്ഞു. ദേവകിയും രോഹിണിയും വ്രജേശ്വരിയെ ആശ്ലേഷിച്ച് അവർ ചെയ്ത പരമോപകാരത്തെ സ്മരിച്ച് ഗദ്ഗദകണ്ഠരായി പറഞ്ഞു: "അമ്മേ! ഞങ്ങളുടെ രണ്ടു പുത്രന്മാർക്കും ശൈശവത്തിൽ പെററ മാതാപിതാക്കളെ കാണാൻ കഴിഞ്ഞില്ല. അവർക്ക് മാതാവും പിതാവും നിങ്ങൾ തന്നെയായിരുന്നു. കൺമിഴികളെ പോളകൾ കാക്കുന്നതുപോലെ നിങ്ങൾ അത്യധികം പ്രീതിയോടെ അവരെ വളർത്തുകയും അവരുടെ അഭ്യുദയത്തിൽ ബദ്ധശ്രദ്ധരായി സംരക്ഷിക്കുകയും ചെയ്തതിനാൽ അവർ സുഖമായി വളർന്നു. ഇന്ദ്രന്റെ ഐശ്വര്യം സിദ്ധിച്ചാൽപോലും നിങ്ങൾ ചെയ്ത മഹോപകാരത്തിനു പകരം ചെയ്യാൻ ഞങ്ങൾക്കു കഴിയുകയില്ല. നിങ്ങളുടെ മൈത്രിയെ

digitized by www.sreyas.in

ഞങ്ങളെങ്ങിനെ മറക്കും? പക്ഷെ നിങ്ങളിൽ ഇതൊട്ടും ആശ്ചര്യമല്ല. സത്തുക്കളായ നിങ്ങൾക്ക് തന്റേതു്, അന്യന്റേതു് എന്ന ഭേദബുദ്ധിയില്ല. ശോഭനകർമ്മങ്ങൾ ചെയ്യുന്നതു് നിങ്ങളുടെ സ്വഭാവമാണ്. അതു് ആരുടേയും കൃതജ്ഞതയെ പ്രതീക്ഷിച്ചല്ല''.

കൃഷ്ണപ്രേമികളായ ഗോപികൾ കൃഷ്ണനെ കാണാൻ മാത്രമായിട്ടാണ് വന്നതു്. ഹൃദയേശ്വരന്റെ ദിവ്യമംഗളവിഗ്രഹം ചിരകാലം കാണാതെ കണ്ടപ്പോൾ അവർ ആ പ്രേമമൂർത്തിയെ കണ്ണുകളിൽ കൂടി ഹൃദയത്തിലാക്കി ഗാഢാലിംഗനം ചെയ്തു. സർവകാലവും കൃഷ്ണനോടൊന്നിച്ചിരുന്ന പത്നിമാർക്കും സദാ ഏകാന്തധ്യാനസമാധിയിലിരുന്ന യോഗികൾക്കും ലഭിക്കാത്ത തന്മയാവസ്ഥ അവർ സുഖമായി പ്രാപിച്ചു. പ്രിയതമൻ അവരെ ഒരേകാന്തസ്ഥലത്തു കൂട്ടിക്കൊണ്ടുപോയി ആലിംഗനാദികളെ ചെയ്തു സന്തോഷിപ്പിച്ചു. അനന്തരം വാത്സല്യപൂർവം പറഞ്ഞു: ''സഖികളെ! നാം തമ്മിൽ പിരിഞ്ഞിട്ട് കാലം കുറെയധികം കഴിഞ്ഞുപോയി. നിങ്ങൾ എന്നെ മറന്നുവോ? ഉപകാരസ്മരണയില്ലാത്തവനാണ് ഞാനെന്നു തെററിദ്ധരിക്കരുതേ. ചേർച്ചയും വേർപാടും നമ്മുടെ ഇച്ഛപോലെയല്ലല്ലോ നടക്കുന്നതു്. എല്ലാ ചലനങ്ങളേയും നിയന്ത്രിക്കുന്നതു് ഈശ്വരേച്ഛയാണ്''. ഇത്രയും പറഞ്ഞിട്ട ഭഗവാൻ ഗോപികളെ സൂക്ഷിച്ചുനോക്കി. മുമ്പ് തന്റെ സന്ദേശവാഹകനായി പോയ ഉദ്ധവരോടും പിന്നീട് ബലരാമനോടും അവർ കൃഷ്ണവിരഹതപ്തകളായി വളരെ പരിഭവം പറഞ്ഞു. എന്നാൽ ഇപ്പോൾ അവരുടെ മുഖങ്ങൾ പ്രശാന്തിയുടെ പ്രതീകങ്ങളായി പ്രശോഭിച്ചു. അത്യുൽകൃഷ്ടവും ഗുഹ്യതമവുമായ തത്വോപദേശം സ്വീകരിക്കാൻ അവർ പൂർണ്ണാധികാരികളായിക്കഴിഞ്ഞുവെന്നു് ബോദ്ധ്യമായിട്ട് തന്തിരുവടി അരുളിചെയ്തു: ''ശോഭനകളെ! എന്നിലർപ്പിക്കപ്പെടുന്ന പരാനുരാഗം അമൃതത്വത്തെ തരുന്നു. അതൊരിക്കലും ക്ഷുദ്രവിഷയ സുഖങ്ങൾക്കായി ഭവിക്കുന്നില്ല. എന്നെ പ്രാപിപ്പിക്കുന്ന അത്യുൽകൃഷ്ടമായ പ്രേമഭക്തി നിങ്ങൾക്ക ലഭിച്ചതു് ഭാഗ്യവിശേഷം തന്നെ. ഇനി അത്യന്തം രഹസ്യമായ എന്റെ പരമതത്വം നിങ്ങൾക്കുപദേശിച്ചുതരാം, ശ്രദ്ധിച്ചു കേട്ടുകൊള്ളുവിൻ. ഞാൻ സകലഭൂതങ്ങളുടേയും ഉള്ളും പുറവും നിറഞ്ഞു നിൽക്കുന്ന ഏക സത്യവസ്തുവാണ്. കാണപ്പെടുന്ന സകല ചരാചരങ്ങളും പഞ്ചഭൂതസംഭവങ്ങളാണ്. പഞ്ചഭൂതങ്ങൾ ഭോക്താവായ ജീവാത്മാവിൽ വർത്തിക്കുന്നു. ജഡങ്ങളായ ഭൂതങ്ങളും ചേതനങ്ങളായ ജീവാത്മാക്കളും അക്ഷരനും സർവകാരണകാരണനുമായ എന്നിൽ വിളങ്ങുന്നതിനെ കാണുവിൻ. അപ്രകാരം എല്ലാററിനും കാരണനായി എന്നെ അറിഞ്ഞു് പരിശുദ്ധപ്രേമം കൊണ്ടെന്നെ ആരാധിക്കുന്ന നിങ്ങൾ എന്നെത്തന്നെ പ്രാപിക്കും. ഇതിൽ ഒട്ടും സംശയം വേണ്ട''. കാര്യമാത്രപ്രസക്തമായ ഈ അദ്ധ്യാത്മശിക്ഷ ഭഗവാന്റെ ശ്രീമുഖത്തുനിന്നും നേരിട്ട ലഭിച്ച ഉത്തമോത്തമാധികാരികളായ ഗോപികളുടെ ആത്മാവിനെ മറയ്ക്കുന്ന അജ്ഞാനാവരണങ്ങളെല്ലാം നീങ്ങി, ചിത്തം നിശ്ചലസമുദ്രംപോലെ ശാന്തമായി. തങ്ങൾക്ക കൈവന്ന സ്വരൂപബോധം ഒരിക്കലും മറയാതിരിക്കുവാൻ ശ്രീകൃഷ്ണകൃപതന്നെ വേണമെന്നതിനാൽ അവർ പ്രാർത്ഥിച്ചു: ''ഹേ നളിനനാഭ! സംസാര

digitized by www.sreyas.in

മാകുന്ന അന്ധകൂപത്തിൽ വീണുകിടക്കുന്നവർക്ക് കരകയറുവാനുള്ള ഏകാവലംബം നിന്തിരുവടിയുടെ പാദാരവിന്ദങ്ങളാണ്. അഗാധബോധവാന്മാരായ യോഗീശ്വരന്മാർ നിർമ്മലഹൃദയപീഠത്തിൽ സ്ഥിരപ്രതിഷ്ഠചെയ്ത് ധ്യാനിക്കുന്നതും ഈ ശ്രീചരണങ്ങളെ തന്നെയാണ്. അതിനാൽ, ഹേ നാഥ! ഞങ്ങൾക്കിനിയും ഗൃഹഭർതൃപുത്രാദി സംസാരബന്ധം സംഭവിച്ചാലും ഈ പാദകമലങ്ങൾ ഞങ്ങളുടെ മനസ്സിൽ എപ്പോഴും തെളിഞ്ഞു കാണാറാകേണമെ. ഇത്രമാത്രമെ ഞങ്ങൾക്ക പ്രാർത്ഥിക്കവാനുള്ളൂ."

---

## അദ്ധ്യായം 83

ന വയം സാധ്വി! സാമ്രാജ്യം സ്വാരാജ്യം ഭൌജ്യമപ്യുത
വൈരാജ്യം പാരമേഷ്ഠ്യം ച ആനന്ത്യം വാ ഹരേ: പദം 41
കാമയാമഹ ഏതസ്യ ശ്രീമൽ പാദരജ: ശ്രിയ:
കുചകുങ്കുമഗന്ധാഢ്യം മൂർദ്ധ്നാ വോഢും ഗദാഭൃത: 42

[ഹേ, സതി! ഞങ്ങൾ ചക്രവർത്തിപദമൊ, ഇന്ദ്രപദമൊ, അതു രണ്ടും കൂടിയതൊ, വിരാട്പദമൊ, ബ്രഹ്മപദമൊ, അനന്തമായ വിഷ്ണുപദം (മോക്ഷം) തന്നെയുമോ ആഗ്രഹിക്കുന്നില്ല. ഗദാധരനായ ഈ ഭഗവാൻെറ, ശ്രീദേവിയുടെ കുചകുങ്കുമഗന്ധത്താൽ സുഖദവും ശ്രീമത്തുമായ പാദധൂളിയെ ശിരസ്സിൽ ധരിക്കുവാനാഗ്രഹിക്കുന്നു.]

### ഭഗവാൻെറ വിവാഹകഥകൾ

ശ്രീശുകൻ പറഞ്ഞു:— സമന്തപഞ്ചകത്തിൽ നാനാദേശവാസികളും വന്നിരുന്നുവെങ്കിലും ശ്രീഭഗവാൻ നന്ദഗോപരേയും യശോദയേയും വന്ദിച്ചശേഷം ആദ്യം ദർശനം കൊടുത്തു് കുശലപ്രശ്നം നടത്തിയതു് പ്രിയതമഭക്തകളായ ഗോപികളോടായിരുന്നു. എന്തെന്നാൽ ഗോപികൾ ശ്രീകൃഷ്ണനെ തങ്ങളുടെ പരമഗതിയും പതിയുമായി കരുതി. അവരെപ്പോലെ മഹാഭാവാവസ്ഥയിൽ മററാരുമില്ലായിരുന്നു. അനന്തരം യുധിഷ്ഠിരാദികളെ കണ്ടു് ക്ഷേമാന്വേഷണം ചെയ്തു. ശ്രീഭഗവാൻെറ തിരുവടി ദർശനത്താൽ സകല പാപങ്ങളും നശിച്ച അവർ പ്രഹൃഷ്ട മാനസരായി പറഞ്ഞു: "ഹേ പ്രഭോ! നിന്തിരുവടിയുടെ ഭക്തമുഖങ്ങളിൽക്കൂടി അവിടുത്തെ ചരണാംബുജാസവം വാഗ്രൂപത്തിൽ പുറത്തേക്ക പ്രവഹിക്കുന്നു. ദേഹാത്മബുദ്ധിയെ നശിപ്പിച്ച് തൃപ്പാദത്തിൽ ശുദ്ധഭക്തിയെ നൽകുന്ന ആ മധു കർണ്ണദ്വാരാ പാനം ചെയ്യുന്നവനു് അമംഗളം എങ്ങിനെയുണ്ടാകും? അവസ്ഥാത്രയങ്ങൾക്കതീതനായ നിന്തിരുവടി ലോകസംഗ്രഹത്തിനായി സ്വയം ശരീരം ധരിച്ച് ലീലാനാടകമാടുന്നു. പരമഹംസന്മാരുടെ പ്രാപ്യസ്ഥാനമായ നിന്തിരുവടിയെത്തന്നെ ഞങ്ങളും നമസ്കരിക്കുന്നു".

digitized by www.sreyas.in

ഇപ്രകാരം പുരുഷന്മാരെല്ലാം ഉത്തമശ്ലോകശിഖാമണിയെ സ്തോത്രം ചെയ്തുകൊണ്ടിരുന്നപ്പോൾ കൌരവസ്ത്രീകളും ശ്രീകൃഷ്ണപത്നിമാരും തമ്മിൽ നമ്മഭാഷണം ചെയ്തു. പാഞ്ചാലി അവരോട് ശ്രീകൃഷ്ണൻ അവരെ ഓരോരുത്തരേയും വിവാഹം ചെയ്തകഥകളെ കേൾപ്പിക്കണമെന്നു പറഞ്ഞു. രുഗ്മിണി പറഞ്ഞു:— ''ശിശുപാലനുകൊടുക്കാൻ നിശ്ചയിച്ചിരുന്ന എന്നെ, കുറുനരികളുടെ ഇടയിൽ നിന്നു് സിംഹം തൻെറ ഭാഗം കൊണ്ടുപോകുന്നതുപോലെ നിർഭയം അപഹരിച്ചുകൊണ്ടുപോയ ആ ശ്രീനിവാസൻെറ ശ്രീചരണാരവിന്ദം എപ്പോഴും പൂജിക്കാനുള്ള ഭാഗ്യം എനിക്കു സിദ്ധിക്കേണമേ.'' സത്യഭാമ പറഞ്ഞു:— എൻെറ പിതൃസഹോദരനെ താനാണു് വധിച്ചതു് എന്ന അപവാദം തീക്കാൻ ശ്രീകൃഷ്ണൻ ജാംബവാനെ യുദ്ധത്തിൽ ജയിച്ചു് സ്യമന്തകം കൊണ്ടുവന്നു പിതാവിനു കൊടുത്തു. അതിനു പ്രായശ്ചിത്തമായി അക്രൂരനുകൊടുക്കാൻ നിശ്ചയിച്ചിരുന്ന എന്നെ പിതാവു് പ്രഭുവിനു സമർപ്പിച്ചു.'' ജാംബവതി പറഞ്ഞു:''ദ്വാരകാനാഥനും സീതാപതിയും ഏകനാണെന്നറിയാതെ എൻെറ പിതാവു് ഇരുപത്തേഴ ദിവസം യുദ്ധം ചെയ്തു് തളന്നപ്പോൾ സൂക്ഷ്മം മനസ്സിലായി. അപ്പോൾ ഭഗവച്ചരണങ്ങളെ ഗ്രഹിച്ചു് മണിയോടുകൂടി എന്നെ കാഴ്ചവച്ചു. ഞാൻ എന്നുമെന്നും ആ ഭഗവാൻെറ ദാസിയാകുന്നു.'' കാളിന്ദി പറഞ്ഞു: ''ശ്രീഭഗവാൻെറ പാദസ്പർശം കാംക്ഷിച്ചു തപസ്സു ചെയ്തുകൊണ്ടിരുന്ന എന്നെ നാഥൻ സ്വയം വന്നു് പാണിഗ്രഹണം ചെയ്തതിനാൽ തന്തിരുവടിയുടെ ഗൃഹദാസിയാകാൻ എനിക്കു ഭാഗ്യം സിദ്ധിച്ചു.'' മിത്രവിന്ദ പറഞ്ഞു:— ''യാതൊരു ശ്രിയ:പതി സ്വയംവരത്തിൽ ശത്രുക്കളെയെല്ലാം തോൽപിച്ചു് ശ്വാക്കളുടെ ഇടയിൽ നിന്നും സിംഹം സ്വഭാഗത്തെയെന്നപോലെ എന്നെ സ്വീകരിച്ചു കൊണ്ടുവന്നുവോ, ആ ഭഗവാൻെറ പാദക്ഷാളനഭാഗ്യം എനിക്കു് ജന്മംതോറും സിദ്ധിക്കുമാറാകട്ടെ.'' സത്യ പറഞ്ഞു: ''എൻ്റെ സ്വയംവരത്തിൽ ആക്കും അടങ്ങാത്ത ഏഴു കാളകളെ പിടിച്ചു ബന്ധിക്കുന്നവനു് എന്നെ കൊടുക്കുമെന്നു പിതാവു് നിശ്ചയം ചെയ്തു. സകല രാജാക്കന്മാരും തോററു പിൻമാറിയപ്പോൾ ഭഗവാൻ ആ കാളകളെ, കുട്ടികൾ ആട്ടിൻകുട്ടികളെ പിടിച്ചു കെട്ടുന്നതുപോലെ കളിയായി ബന്ധിച്ചു് എൻ്റെ കരം ഗ്രഹിച്ചു. ആ ഭഗവാൻെറ ദാസ്യം എനിക്കു് എന്നും സിദ്ധിക്കുമാറാകട്ടെ.'' ഭദ്ര പറഞ്ഞു: ''മാതുലേയനായ ശ്രീകൃഷ്ണനിൽ എൻ്റെ ചിത്തം ഉറച്ചതായി കണ്ടു് പിതാവു് സസന്തോഷം എന്നെ തന്തിരുവടിക്കുകൊടുത്തു. ഏതൊരു പ്രഭുവിനെ പ്രാപിച്ചാൽ കമ്മസംസാരബന്ധം നശിക്കുമോ, അവിടുത്തെ പാദസംബന്ധം എനിക്കു ജന്മംതോറും ഭവിക്കുമാറാകട്ടെ.'' ലക്ഷ്മണ പറഞ്ഞു: '' ശ്രീനാരദമഹർഷി അച്യുതൻെറ മാഹാത്മ്യത്തെ പലവട്ടം പ്രകീത്തിച്ചു ഞാൻ കേട്ടു. സാക്ഷാത് ലക്ഷ്മീദേവിയാൽ വരിക്കപ്പെട്ട ആ ഭഗവാനിൽ ചിത്തം ഉറച്ചുപോയ ഞാൻ ആ മുകുന്ദനെത്തന്നെ മനസാ പതിയായി വരിച്ചു. പിതാവു് എൻ്റെ അഭിപ്രായമറിഞ്ഞു് അതു സാധിക്കാൻ ഒരുപായം കണ്ടുപിടിച്ചു. അല്ലയോ ദ്രൌപദി! ഭവതിയുടെ വിവാഹം സംബന്ധിച്ചുണ്ടായിരുന്നതുപോലെ മത്സ്യരൂപത്തിലുള്ള ലക്ഷ്യം അസ്ത്രത്താൽ ഭേദിക്കണമെന്നായിരുന്നു നിശ്ചയം. പക്ഷെ ആ

digitized by www.sreyas.in

ലക്ഷ്യം തറയിൽ വെച്ചിരുന്ന ജലപാത്രത്തിൽ പ്രതിബിംബരൂപേണ മാത്രമേ കാണുമായിരുന്നുള്ളൂ. വില്ലാളിവീരന്മാരെല്ലാം പരീക്ഷയിൽ തോററു. അജ്ജുനൻ വളരെ സൂക്ഷിച്ചു പ്രയോഗിച്ച അസ്ത്രം ലക്ഷ്യത്തിൻെറ പരിധിയിൽ കഷ്ടിച്ചു തൊട്ടു. അഹങ്കാരികളായ രാജാക്കന്മാരെല്ലാം തോററു മടങ്ങിയപ്പോഠം ഭഗവാൻ പ്രതിബിംബത്തെ ഒരു പ്രാവശ്യം ജലത്തിൽ നോക്കിയിട്ട് ലീലയായി ബാണമെയ്തു ലക്ഷ്യം മുറിച്ചു വീഴ്ത്തി. അപ്പോഠം ഞാൻ കൃതാർത്ഥയായിട്ട് വരണമാല്യം നാഥൻെറ കഴുത്തിലർപ്പിച്ചു. എതിർത്തുവന്ന ക്ഷുദ്രരാജാക്കന്മാരെയെല്ലാം വിരട്ടിയോടിച്ചിട്ട് സർവേശ്വരൻ എന്നെ കൊണ്ടുപോയി. ആത്മാരാമനായ തന്തിരുവടിക്ക് ഞങ്ങളിൽ നിന്ന് യാതൊരു സുഖവും വേണ്ട. അവിടുത്തെ ഗൃഹദാസികളാകാൻ ഞങ്ങഠക്കു കഴിഞ്ഞതു് ഞങ്ങഠ പൂർവജന്മങ്ങളിൽ സർവസംഗപരിത്യാഗം ചെയ്ത് തപസ്സു ചെയ്തതിൻെറ ഫലമായിരിക്കാം.'' പതിനാറായിരം രാജ്ഞിമാർ പറഞ്ഞു: "നരകാസുരൻെറ കാരാഗൃഹത്തിൽ കിടന്ന് സംസാരനാശകനായ ശ്രീകൃഷ്ണൻെറ പാദാംബുജത്തെ ചിരകാലം സ്മരിച്ചു ഭജിച്ചുകൊണ്ടിരുന്ന ഞങ്ങളുടെ ദുരവസ്ഥയറിഞ്ഞു് ആപ്തകാമനായ പ്രഭു എഴുന്നെള്ളി നരകനെ വധിച്ച് ഞങ്ങളെ മോചിപ്പിച്ച് പരിണയിച്ചു.'' ഇപ്രകാരം ഓരോരുത്തരും പറഞ്ഞശേഷം എല്ലാവരും ചേർന്നു പറഞ്ഞു: "ഹേ സാധ്വി! ഞങ്ങഠ സാർവഭൌമത്വമോ, ഇന്ദ്രപദമോ, വൈരാജ്യമോ, പാരമേഷ്ഠ്യമോ, സായൂജ്യം തന്നെയുമോ, ആഗ്രഹിക്കുന്നില്ല. ഗദാധരൻെറ ശ്രീചരണാരവിന്ദധൂളി എപ്പോഴും ശിരസ്സിൽ ധരിച്ചുകൊണ്ടിരിക്കണമെന്നു മാത്രമാണ് ഞങ്ങളുടെ ആഗ്രഹം. ആ പാദരജസ്സ് എല്ലാവക്കും കിട്ടുന്നതല്ല. പശുക്കളെ കാരുണ്യപൂർവം പരിപാലിച്ച ആ ഭക്തവത്സലൻെറ കരുണാകടാക്ഷത്തിനു പാത്രമായവക്കേ അതു കൈവരികയുള്ളൂ. ആ മഹാഭാഗ്യം അതാഗ്രഹിച്ച വ്രജരമണികഠക്കും ഗോപന്മാക്കും വൃന്ദാവനത്തിലെ കാട്ടാളസ്ത്രീകഠക്കും ചെടികഠക്കും പുൽക്കൊടികഠക്കുംകൂടി കിട്ടിയല്ലോ. ആ കൃപാപ്രസാദം ഞങ്ങഠക്കും ലഭിക്കുമാറാകട്ടെ." ഈ അത്ഭുതവത്തമാനങ്ങഠ കേട്ടപാഞ്ചാലിയും അന്യസ്ത്രീകളും, അഖിലാത്മാവായ ശ്രീഹരിയിൽ തൽപത്നിമാക്കുള്ള ദൃഢമായ പ്രണയാനുബന്ധമറിഞ്ഞു് വിസ്മിതരായി ആനന്ദബാഷ്പം പൊഴിച്ചു.



digitized by www.sreyas.in

# അദ്ധ്യായം 84

നമസ്തസ്മൈ ഭഗവതേ കൃഷ്ണായാകുണ്ഠമേധസേ
സ്വയോഗമായയാച്ഛന്നമഹിമ്നേ പരമാത്മനേ 22

[തന്റെ മായയാൽ മറയ്ക്കപ്പെട്ട മഹിമയോടുകൂടിയവനും, പരിപൂർണ്ണജ്ഞാനസ്വരൂപനും, ഷഡ്ഗുണപരിപൂർണ്ണനും, ആനന്ദഘനസ്വരൂപനും, പരമാത്മാവുമായ നിന്തിരുവടിക്കായിക്കൊണ്ടു നമസ്കാരം.]

## വസുദേവൻ യജ്ഞം നടത്തിയതു്

ശ്രീശുകൻ പറഞ്ഞു:— ശ്രീനാരദർ, ദ്വൈപായനൻ, ശ്രീപരശുരാമൻ, സനകാദികൾ, കശ്യപൻ, അത്രി, ഭരദ്വാജൻ, വിശ്വാമിത്രൻ, ഗൌതമൻ, ജമദഗ്നി, വസിഷ്ഠൻ, ച്യവനൻ, ദേവലൻ, അസിതൻ, ഗാലവൻ, ഭൃഗു, പുലസ്ത്യൻ, മാർക്കണ്ഡേയൻ, ബൃഹസ്പതി, ഏകതൻ, ദ്വിതൻ, ത്രിതൻ, അംഗിരസ്സ്, അഗസ്ത്യൻ, യാജ്ഞവൽക്യൻ, വാമദേവൻ മുതലായ മഹർഷിമാർ സമന്തപഞ്ചകക്ഷേത്രത്തിൽ ആ സമയം വന്നു. യോഗേശ്വരന്മാരായ ആ മഹാത്മാക്കൾക്കു് തീർത്ഥസേവകൊണ്ടു് നേടേണ്ടതൊന്നുമില്ല. അവർ വന്നതു് തങ്ങളുടെ ഹൃദയേശ്വരനായ ശ്രീകൃഷ്ണനേയും ബലരാമനേയും ദർശിക്കുവാനായിരുന്നു.

ശ്രീകൃഷ്ണനും രാമനും മററുരാജാക്കന്മാരോടൊപ്പം പെട്ടെന്നെഴുന്നേററു് ആ വിശ്വവന്ദ്യന്മാരെ നമസ്കരിച്ചു് വിധിപ്രകാരം പൂജിച്ചു. ധർമ്മരക്ഷക്കായി ശരീരമെടുത്ത ഭഗവാൻ ലോകശിക്ഷണാർത്ഥം അവരോടു പറഞ്ഞു:— "അഹോ! ദേവന്മാർക്കുംകൂടി ദുഷ്പ്രാപ്യമായ ഭവാന്മാരുടെ ദർശനം ലഭിച്ച ഞങ്ങളുടെ ജന്മം തികച്ചും സഫലമായി. ഈ മഹാഭാഗ്യം സ്വല്പപുണ്യം ചെയ്തവർക്കൊരിക്കലും ലഭ്യമല്ല. ജലമയങ്ങളായ തീർത്ഥങ്ങളും മൃച്ഛിലാമയങ്ങളായ ദേവവിഗ്രഹങ്ങളും ബഹുകാലസേവകൊണ്ടുമാത്രമെ അന്തഃകരണം ശുദ്ധമാക്കുന്നുള്ളു. എന്നാൽ സാധുക്കളുടെ കേവലം ദർശനമാത്രത്താൽ അന്തഃകരണശുദ്ധിയുണ്ടാകുന്നു. ദേവതാരാധനം കൊണ്ടു് ഭേദബുദ്ധിയോ പാപവാസനകളോ നശിക്കുന്നില്ല. എന്നാൽ സാധുക്കളുടെ മുഹൂർത്തമാത്രസേവകൊണ്ടു് അവ സമൂലം നശിക്കുന്നു. ഏതൊരുവൻ താൻ ദേഹമാണെന്നും ഭാര്യാപുത്രാദികൾ തന്റേതെന്നും പ്രതിമാദികൾ മാത്രം ആരാധനാദേവതകളെന്നും കരുതുകയും അതേസമയം ബ്രഹ്മജ്ഞരായ മഹാത്മാക്കളിൽ അഭേദമായ ഭക്തിവിശ്വാസമില്ലാതെയിരിക്കുകയും ചെയ്യുന്നുവോ, അവൻ മനുഷ്യനല്ല, വെറും ചുമട്ടുകഴുതയാണു്."

സർവജ്ഞനായ ഭഗവാൻെറ വാക്കുകളിൽ അടങ്ങിയ ഗൂഢാർത്ഥം ഗ്രഹിക്കാൻ കഴിയാതെ മുനിമാർ വളരെനേരം മൌനമായിരുന്നു. സർവലോകങ്ങളേയും നിയന്ത്രിച്ചു നിലയ്ക്കു നിർത്തുന്ന ഈശ്വരൻ തങ്ങളുടെ അനുഗ്രഹത്തിനു വിധേയനാണെന്നു ഭാവിച്ചരുളിചെയ്തതിൻെറ ഉദ്ദേശം ലോകസംഗ്രഹമാണെന്നു മനസ്സിലാക്കീട്ടു് അവർ പറഞ്ഞു:— "അഹോ! ഭഗവൻ! അവിടുത്തെ ലീലകൾ വിചിത്രം

digitized by www.sreyas.in

തന്നെ! തത്വവിത്തുക്കളിൽ വച്ചുത്തമന്മാരെന്നും പ്രജാപതികരംക്കും കൂടി അധീശ്വരന്മാരെന്നുമഭിമാനിക്കുന്ന ഞങ്ങരം പോലും നിന്തിരുവടിയുടെ മായയാൽ മോഹിതരാകുന്നു. ഈ പ്രപഞ്ചമെല്ലാം സൃഷ്ടിച്ചു രക്ഷിച്ചു സംഹരിക്കുന്നവനായി, എന്നാൽ അതിൽ ബന്ധപ്പെടാതെ എങ്ങും നിറഞ്ഞു നിൽക്കുന്ന നിന്തിരുവടിക്കു ആശ്രിതരായ ഞങ്ങളെ സ്തുതിക്കേണ്ട ഒരാവശ്യവുമില്ല. പിന്നെയെന്തിനിങ്ങനെ പറയുന്നുവെന്നാണെങ്കിൽ, അവിടുന്നു ലോകസംഗ്രഹാർത്ഥം അവതരിക്കുമ്പോരം താൻ നിശ്ചയിച്ചിട്ടുള്ള ശാശ്വതമായ വേദമാർഗം നിലനിൽത്താനായി സദാചാരത്തെ സ്വയം അനുഷ്ഠിച്ചു കാണിക്കുകയാണ്. നിന്തിരുവടിയുടെ സാക്ഷാത്കാരത്തിനു സാധനങ്ങളായ തപസ്സ്, സ്വാദ്ധ്യായം, ഇന്ദ്രിയസംയമം എന്നിവയെ നിരന്തരം അഭ്യസിക്കുന്ന ബ്രാഹ്മണകുലം അവിടുത്തെ ഹൃദയമാകുന്നു. അതിനാൽ അവിടുന്ന് അവരെ പൂജിക്കുന്നു. സത്തുക്കളുടെ പ്രാപ്യസ്ഥാനമായ നിന്തിരുവടിയോട് സംഗമം സിദ്ധിച്ചതിനാൽ ഞങ്ങളുടെ കണ്ണുകരംക്കും വിദ്യക്കും തപസ്സിനും ജന്മത്തിനും സാഫല്യം വന്നു. നിന്തിരുവടിയോടുകൂടി സഹവസിക്കുന്ന ഈ വൃഷ്ണികളും രാജാക്കന്മാരും. കാലസ്വരൂപനും ആത്മാവും ഈശ്വരനുമായ നിന്തിരുവടിയെ അറിയുന്നില്ല. കാരണം, അവിടുന്നു മായായവനികയാൽ മറയ്ക്കപ്പെട്ടിരിക്കുന്നതുകൊണ്ടാണ്. തീവ്രമായ പ്രേമഭക്തികൊണ്ട് നിന്തിരുവടിയെ ആരാധിച്ച പൂർവികന്മാരായ ഭക്തന്മാർക്ക് ഭവാൻ ആ യവനികയെ നീക്കി ദർശനം കൊടുത്തു. അതുപോലെ ഞങ്ങളേയും അവിടുത്തെ പാദഭക്തന്മാരാക്കിച്ചെയ്യേണമേ. ഹേ കൃഷ്ണ, പരമാത്മൻ, പരിപൂർണ്ണ! നമസ്കാരം, നമസ്കാരം''.

ഇപ്രകാരം ഭഗവാനെ സ്തോത്രം ചെയ്തിട്ട് മുനിമാർ തിരിച്ചു പോകാൻ തുടങ്ങി. അപ്പോരം മഹായശസ്വിയായ വസുദേവർ അവരെ നമസ്കരിച്ചു പാദങ്ങളെ ഗ്രഹിച്ചു കൊണ്ട് ''കർമ്മബന്ധത്തെ നശിപ്പിക്കുന്നതിനു എന്തു കർമ്മമാണു ചെയ്യേണ്ടതെന്നുപദേശിക്കേണമേ'' എന്നു പ്രാർത്ഥിച്ചു. ശ്രീനാരദർ ചിരിച്ചുകൊണ്ടു പറഞ്ഞു:— ''ഹേ ബ്രാഹ്മണരേ! വസുദേവൻ പറഞ്ഞതു കേട്ടില്ലേ? തന്റെ പുത്രനായവതരിച്ച സർവേശ്വരനായ ശ്രീകൃഷ്ണനെ ഒരു സാധാരണ മനുഷ്യൻ മാത്രമായി വിചാരിച്ചിട്ട് നമ്മോട് ശ്രേയോമാർഗത്തെക്കുറിച്ചു ചോദിക്കുകയാണ്. ഇതിൽ ആശ്ചര്യപ്പെടേണ്ടതില്ല. എത്ര വിശിഷ്ടമായ വസ്തുവായാലും, സമീപത്തിൽ സർവസ്വാധീനമായി ഭവിച്ചാൽ അതിൽ ബഹുമാനം കുറയുന്നുവെന്നു മാത്രമല്ല, അനാദരവിനു കൂടി ഹേതുവാകുന്നു, സർവോത്തമമായ ഗംഗാതീരത്തു വസിക്കുന്നവർ ആ ഭഗവത്പാദതീർത്ഥത്തെ അവഗണിച്ചിട്ട് പാപശാന്തിക്കായി അന്യതീർത്ഥങ്ങളെ ആശ്രയിക്കുന്നതുപോലെ. ഷഡ്ഗുണപരിപൂർണ്ണനായ ശ്രീകൃഷ്ണന്റെ അനുഭൂതി, കാലം കൊണ്ടോ, മറേറതെങ്കിലും കാരണം കൊണ്ടോ കുറയുന്നില്ല. പക്ഷെ തന്തിരുവടി മനുഷ്യനായവതരിച്ച് മനുഷ്യരുടെ ഇടയിൽ മനുഷ്യോചിത വ്യാപാരങ്ങളെ ചെയ്യുന്നതു കാണുന്ന പാമരന്മാർ അതറിയുന്നില്ല. സൂര്യൻ നിമിത്തമുണ്ടാകുന്ന മേഘങ്ങളും ഉപരാഗങ്ങളും സൂര്യനെ മറയ്ക്കുന്നുവെന്നു തെററിദ്ധരിക്കുന്നതു പോലെ ശ്രീകൃഷ്ണനും കേവലം മനുഷ്യനാണെന്നു ജനങ്ങരം വിശ്വസിക്കുന്നു. അതു അജ്ഞതയുടെ ലക്ഷണമാകുന്നു. അതുതന്നെയാണ് ഈശ്വരമായാവിലാസം.

digitized by www.sreyas.in

അല്ലയോ വസുദേവ! സർവയജ്ഞങ്ങൾക്കും ഈശ്വരനായ ശ്രീഹരിയെ യാഗങ്ങളാൽ ആരാധിക്കുക എന്നതാണ് കർമ്മനിവൃത്തിക്കുള്ള സാധുസമ്മതമായ ഉപായം. സ്വധർമ്മമായി വിധിച്ച കർമ്മങ്ങളെ ഫലാപേക്ഷ കൂടാതെ കൃഷ്ണാർപ്പണമായി ചെയ്താൽ അവ ബന്ധഹേതുക്കളാവുകയില്ല. മാത്രമല്ല അതുകൊണ്ട് ചിത്തോപശാന്തിയും ആത്മപ്രസാദവും ലഭിക്കുന്നു. ന്യായാർജ്ജിതമായ ധനംകൊണ്ട് ഫലാപേക്ഷകൂടാതെ കർമ്മം ചെയ്യുന്നതു് തന്നെയാണ് ഗൃഹസ്ഥാശ്രമികൾക്ക് ഉത്തമമാർഗം. അപ്രകാരം യജ്ഞദാനങ്ങൾ ചെയ്യുന്നതുകൊണ്ട് ധനാശ നശിക്കും. ഗൃഹസുഖമനുഭവിച്ച് അവയുടെ നിസ്സാരത ബോധ്യമായിട്ട് പുത്രദാരാശ നശിക്കും. കാലം കൊണ്ട് സ്വർഗാദിസുഖങ്ങളും നശിക്കുന്നതാണെന്നറിഞ്ഞു് അവയിലും ആശ നശിക്കും. ഇപ്രകാരം സർവ ഏഷണകളേയുമുപേക്ഷിച്ച് വനത്തിൽ പോയിരുന്ന് വൈരാഗ്യം അഭ്യസിക്കുന്നതാണ് സദാചാരം. ദ്വിജൻ, ദേവന്മാർക്കും ഋഷികൾക്കും പിതൃക്കൾക്കുമുള്ള കടങ്ങളോടുകൂടിയാണ് ജനിക്കുന്നതു്. യജ്ഞം, അദ്ധ്യയനം, പുത്രലാഭം എന്നിവകൊണ്ട് ഈ മൂന്നു കടങ്ങളും തീർക്കണം. അങ്ങയ്ക്ക് ഇപ്പോൾ ദേവകടം മാത്രമെ തീർക്കേണ്ടതുള്ളു. ജഗദീശ്വരനെ പുത്രനായി ലഭിച്ച അങ്ങ് പൂർവജന്മങ്ങളിൽ ശ്രീഹരിയെ വഴിപോലെ പൂജിച്ചിട്ടുണ്ട് നിശ്ചയം. അതിനാൽ ദേവയജ്ഞവും നടത്തി ഋണമുക്തനായി ഭവിക്കുക".

ഋഷിമാരുടെ ഉപദേശമനുസരിച്ച് വസുദേവർ അവിടെ വച്ചുതന്നെ അവരെക്കൊണ്ട് മഹത്തായ യാഗങ്ങളെ ചെയ്തു. യജ്ഞാവസാനത്തിൽ നിർല്ലോഭം ദക്ഷിണാദികൾ നൽകീട്ട് സമന്തപഞ്ചകതീർത്ഥത്തിൽ അവഭൃഥസ്നാനം കഴിച്ചു. ലോകരെല്ലാം യാഗത്തെ മുക്തകണ്ഠം പ്രശംസിച്ചുകൊണ്ട് അവരവരുടെ വഴിക്കു പോയി. ആത്മസുഹൃത്തുക്കളായ നന്ദഗോപരും യശോദയും ഗോപന്മാരും രാമകൃഷ്ണാദികളെ പിരിയുവാനുള്ള സങ്കടത്താലും വസുദേവാദികളുടെ നിർബന്ധത്താലും മടങ്ങിപ്പോകാതെ താമസിച്ചു. വസുദേവർ ആത്മമിത്രമായ നന്ദഗോപരുടെ കൈ പിടിച്ചുകൊണ്ട് പ്രേമപൂർവം പറഞ്ഞു:. "ഭ്രാതാവേ! സ്നേഹപാശമെന്നതു് ഈശ്വരകല്പിതമാണ്. വിഷയാശകളെയെല്ലാം പൊട്ടിച്ചെറിഞ്ഞ മഹായോഗികൾക്കു പോലും സ്നേഹപാശം മാത്രം ദുർഭേദ്യമാണ്. ഞങ്ങൾ ഉപകാരസ്മരണയില്ലാത്തവരാണെങ്കിലും മഹാഭാഗരായ നിങ്ങൾ ഞങ്ങളിൽ സ്നേഹവർഷം ചൊരിഞ്ഞു. ഞങ്ങളിൽ നിന്നു് യാതൊരു പ്രതിഫലവും നിങ്ങൾ പ്രതീക്ഷിച്ചില്ല. ആ സ്നേഹത്തിനു് ഇന്നും കുറവില്ല. ഞങ്ങളാകട്ടെ മുൻകാലങ്ങളിൽ നിങ്ങൾക്കു പ്രിയം ചെയ്യാൻ ഒട്ടും ശക്തിയില്ലാത്ത നിസ്സഹായാവസ്ഥയിലായിരുന്നു. ശക്തിയും ഐശ്വര്യവും ഉണ്ടായപ്പോൾ അതിൽ മദിച്ച് കണ്ണുകാണാതെ ഉപകാരം ചെയ്ത സത്തുക്കളെ അവഗണിക്കുന്നു. ഭഗവാനെ! സ്വജനബന്ധുക്കളെ കാണേണ്ടതുപോലെ കാണാൻ കണ്ണില്ലാതാക്കുന്നതും മനുഷ്യനെ അധഃപതിപ്പിക്കുന്നതുമായ രാജൈശ്വര്യങ്ങൾ ആർക്കും ഉണ്ടാവരുതെ!'' ഇപ്രകാരം സ്നേഹാർദ്രഹൃദയനായി പലതും പറഞ്ഞും വ്രജേശ്വരദമ്പതികൾ തങ്ങൾക്കു വേണ്ടി അനുഭവിച്ച ക്ലേശങ്ങളെ ഓർത്തും വസുദേവർ സുഹൃത്തിനെ കെട്ടിപ്പിടിച്ചുകൊണ്ട് പൊട്ടിക്കരഞ്ഞു.

digitized by www.sreyas.in

വസുദേവരെ സന്തോഷിപ്പിക്കാനും ഗോവിന്ദ രാമന്മാരോടുള്ള പ്രേമാധി ക്യത്താലും നന്ദഗോപർ, 'ഇന്നു പോകാം നാളെപ്പോകാം' എന്നിങ്ങനെ യാത്ര നീട്ടി നീട്ടി മൂന്നു മാസം അവരുടെക്കൂടെ വസിച്ചു. ഒടുവിൽ ഇരുക്കൂട്ടർക്കും പിരി യേണ്ട സമയമായി. ശ്രീകൃഷ്ണൻ, ബലരാമൻ, ഉഗ്രസേനൻ, വസുദേവർ, ഉദ്ധവർ മുത ലായവർ പ്രത്യേകം പ്രത്യേകം ശ്രേഷ്ഠങ്ങളായ ആഭരണങ്ങൾ, വസ്ത്രങ്ങൾ, രത്ന ങ്ങൾ ഇത്യാദി അനവധി സമ്മാനങ്ങളെ നൽകി നന്ദാദികളെ യാത്രയയച്ചു. ആ പുണ്യാത്മാക്കൾക്കു് കൃഷ്ണനെ പിരിഞ്ഞു് ഒരു ചുവടു വയ്ക്കാൻ കഴിഞ്ഞില്ല. അവർ തീരാദുഃഖത്തോടുകൂടി ഗോവിന്ദ ചരണാംബുജങ്ങളെ ഹൃദയത്തിലാക്കിക്കൊണ്ടു് ഒരു വിധത്തിൽ മടങ്ങിയെന്നേ പറയേണ്ടൂ.

---

## അദ്ധ്യായം 85

ഏതന്നാനാവിധം വിശ്വമാത്മസൃഷ്ടമധോക്ഷജ!
ആത്മനാനുപ്രവിശ്യാത്മൻ! പ്രാണോ ജീവോ ബിഭർഷ്യജ: 5

[ഇന്ദ്രിയങ്ങളാൽ അറിയപ്പെടാത്തവനും ആത്മസ്വരൂപനുമായ ഹേ, ഭഗവൻ! അങ്ങയാൽ സൃഷ്ടിക്കപ്പെട്ടതും നാനാവിധവുമായിരിക്കുന്ന ഈ ലോകത്തെ, ആത്മാവുകൊണ്ടു് അനുപ്രവേശിച്ചിട്ടു്, ജന്മാദിരഹിതനായ ഭവാൻ പ്രാണനായിട്ടും ജീവനായിട്ടും ഭരിക്കുന്നു.]

### മൃതപുത്രാനയനം

ശ്രീശുകൻ പറഞ്ഞു:— വസുദേവർ സമന്തപഞ്ചകത്തിൽ വച്ചു് മഹർഷി മാരിൽ നിന്നും ശ്രീകൃഷ്ണതത്വത്തെ വഴിപോലെ ഗ്രഹിച്ചു. രാമകൃഷ്ണന്മാർ പതിവു പോലെ ഒരു ദിവസം മാതാപിതാക്കളെ നമസ്ക്കരിച്ചു നിന്നപ്പോൾ വസുദേവർ പറഞ്ഞു: "കൃഷ്ണ കൃഷ്ണ, മഹായോഗിൻ, സങ്കർഷണ, സനാതന! നിങ്ങൾ ലോകനി യാമകന്മാരായ സാക്ഷാത് ഈശ്വരന്മാരാണെന്നു ഞാനറിയുന്നു. ഹേ, അധോക്ഷജ! ബഹുവിധരൂപഭേദങ്ങളോടുകൂടിയിരിക്കുന്ന ഈ ലോകത്തിൽ അന്തര്യാമിരൂപേണ പ്രവേശിച്ചു് ഈ ലോകത്തെ ധരിക്കുന്നതും പോഷിപ്പിക്കുന്നതും നിന്തിരുവടിയാകുന്നു. എങ്കിലും നിന്തിരുവടി ജന്മാദിരഹിതനും ഇന്ദ്രിയങ്ങൾക്കു അഗോചരനുമാകുന്നു. പ്രാണൻ മുതൽ ലോകത്തിൽ കാണപ്പെടുന്ന ശക്തികളെല്ലാം സ്വതവെ അചേതനങ്ങളും അസ്വതന്ത്രങ്ങളും നിന്തിരുവടിയുടെ ഇച്ഛപോലെ വർത്തിക്കുന്നവയുമാണു്. സൂര്യചന്ദ്രന്മാരുടെ കാന്തിയും അഗ്നിയുടെ ദാഹകശക്തിയും നീ തന്നെ. പർവതങ്ങളുടെ സ്ഥിരത, ഭൂമിയുടെ ഗന്ധം, ജലത്തിന്റെ തർപ്പണപ്രാണനശക്തികൾ. വായുവിന്റെ ചലനശക്തി എല്ലാം ഹേ, ഈശ്വര! നീയാകുന്നു. ആഭരണങ്ങളിലെല്ലാം സത്തായി അവശേഷിക്കുന്ന സ്വർണ്ണമെന്നതുപോലെ

digitized by www.sreyas.in

അനിമിഷം പരിണാമവും നാശവും മാത്രം സ്വഭാവമായ പ്രപഞ്ചത്തിൽ നീമാത്രം നാശരഹിതനായി അവശേഷിക്കുന്നു. ഈ സൂക്ഷ്മമറിയാത്തവർ കർമ്മങ്ങൾക്ക കർത്താവു തങ്ങളാണെന്നഭിമാനിച്ച് ബദ്ധരായി കർമ്മഫലമനുഭവിക്കാൻ ജനിച്ചും മരിച്ചും ദുഃഖിക്കുന്നു.

ഏതോ സുകൃതവശാൽ മനുഷ്യജന്മം ലഭിച്ചിട്ടും മായാകാര്യങ്ങളിൽ ഭ്രമിച്ച് പുരുഷാർത്ഥത്തിൽ ശ്രദ്ധിക്കാതെ ഞാൻ കഴിഞ്ഞ കാലമെല്ലാം വ്യർത്ഥമാക്കി. ഞാനെന്നുമെന്റേതെന്നും ഭ്രമിപ്പിച്ചു ലോകത്തെയെല്ലാം കെട്ടിയിട്ടിരിക്കുന്ന നിന്റെ മായയെ എനിക്കെങ്ങിനെ ജയിക്കാൻ കഴിയും? അവതാരസമയത്തിൽ സൂക്ഷ്മതത്വം സ്പഷ്ടമാക്കിത്തന്നതും ഞാൻ മറന്നു. ഏതായാലും ഞാൻ ഇന്ദ്രിയലാലസനായി ഇത്രയുംകാലം കളഞ്ഞുകളിച്ചതു മതി. സംസാരഭയം തീർക്കുന്ന ഈ പാദാരവിന്ദങ്ങളെ ഞാൻ ശരണം പ്രാപിക്കുന്നു. പരമസത്യത്തെക്കുറിച്ചുള്ള ബോധം തന്നനുഗ്രഹിക്കണേ''.

വസുദേവരുടെ പ്രാർത്ഥനയ്ക്കു ഭക്തവത്സലൻ പുത്രഭാവത്തിനനുസരിച്ച് വിനയപൂർവം നമസ്കരിച്ചിട്ട് മന്ദസ്മിതം ചെയ്ത് മൃദുവായി പറഞ്ഞു: ''പിതാവെ! പുത്രന്മാരായ ഞങ്ങളെ ഉദ്ദേശിച്ച് അവിടുന്നു പറഞ്ഞതു് അർത്ഥവത്താണ്, സംശയമില്ല. എന്നാൽ ഞങ്ങളെ മാത്രം അങ്ങിനെ കണ്ടാൽ പോരാ. അഖിലചരാചരങ്ങളേയും ബ്രഹ്മസ്വരൂപമായി കാണണം. ആത്മാവ് സർവവ്യാപിയും ഏകനും നിത്യനും സ്വയംപ്രകാശനുമാണ്. എങ്കിലും തന്നാൽ സൃഷ്ടിക്കപ്പെട്ട നാനാ ഉപാധികളിൽ വേറെ വേറെയായി ഒളിഞ്ഞും തെളിഞ്ഞും ചെറുതും വലുതുമായി കാണപ്പെടുന്നുവെന്നേയുള്ളു. അല്ലാതെ ആത്മാവിനു് സ്വതവെ നാനാത്വമില്ല''. കാര്യമാത്രപ്രസക്തമായ ഈ തത്വോപദേശം കേട്ട് വസുദേവർക്കുണ്ടായിരുന്ന നാനാത്വബുദ്ധി നശിച്ചു മനസ്സ് പ്രസന്നമായി. കൂടുതലായൊന്നും ചോദിക്കേണ്ടിവന്നില്ല.

കൃഷ്ണരാമന്മാർ ഗുരുപുത്രനെ യമലോകത്തുനിന്നും കൊണ്ടുവന്ന കഥ ദേവകി അറിഞ്ഞിട്ട് ഒരുദിവസം പുത്രന്മാരോടു പറഞ്ഞു:—''ഹേ രാമ! ഹേ കൃഷ്ണ! യോഗേശ്വരേശ്വര! നിങ്ങൾ ആദിപുരുഷന്മാരാണെന്നു ഞാനറിയുന്നു. ദുഷ്ടരാജാക്കന്മാരെ നശിപ്പിച്ച് ഭൂഭാരം തീർക്കാനാണ് നിങ്ങൾ അവതരിച്ചതു്. നിങ്ങളുടെ അംശാംശാംശഭാഗം കൊണ്ടാണ് ലോകസൃഷ്ടിസ്ഥിതിലയങ്ങൾ സംഭവിക്കുന്നതു്. നിങ്ങളെ ഞാൻ ശരണം പ്രാപിക്കുന്നു. മരിച്ചുപോയ പുത്രനെ തിരികെ കൊണ്ടുവന്നു കൊടുത്തു് ഗുരുദക്ഷിണ ചെയ്ത നിങ്ങൾ, കംസൻ വധിച്ച എന്റെ പുത്രന്മാരേയും കൊണ്ടുവന്നു കാണാൻ എനിക്കാഗ്രഹമുണ്ട്''.

മാതൃവാക്യം കേട്ടു കൃഷ്ണരാമന്മാർ യോഗമായയെ ആശ്രയിച്ച് സുതലത്തിൽ മഹാബലിയുടെ സമീപമെത്തി. തന്റെ ഇഷ്ടദൈവദർശനം ആകസ്മികമായി ലഭിച്ച ആ ഭക്തോത്തമൻ ആഹ്ലാദപരിപ്ലുതനായി പരിവാരങ്ങളോടുകൂടി പ്രഭുവിനെ നമസ്കരിച്ചു. ഉത്തമാസനത്തിൽ ഉപവിഷ്ടരാക്കി അവരുടെ ശ്രീചരണങ്ങളെ ഭക്തിപൂർവം ക്ഷാളനം ചെയ്ത് ആ ലോകപാവനതീർത്ഥം ശിരസ്സിൽ

digitized by www.sreyas.in

ധരിച്ചു. അനന്തരം വിശേഷമായി പൂജിച്ച് തന്റെ കുലം, ധനം, ദേഹം എന്നിവ യെ സമർപ്പിച്ചു. പ്രേമാർദ്രചിത്തനായി ഭഗവച്ചരണാംബുജങ്ങളെ മടിയിലെടു ത്തുവച്ച് മന്ദം മന്ദം തലോടി. സർവാംഗം പുളകംകൊണ്ട് ആനന്ദക്കണ്ണീരൊഴുക്കി ഗദ്ഗദകണ്ഠനായി പറഞ്ഞു: "അനന്തമൂർത്തേ, പരമാത്മൻ, കൃഷ്ണ, നിന്തിരുവടിക്കു നമസ്കാരം. രജസ്തമസ്വഭാവികളായ അടിയങ്ങൾക്ക് യോഗി ദുർല്ലഭമായ അവി ടുത്തെ ദർശനം യദൃച്ഛയാ ലഭിച്ചുവല്ലോ, ഇതത്ഭുതമല്ലേ? അസുരന്മാരായ ഞങ്ങൾ ശുദ്ധസത്വധാമമായ നിന്തിരുവടിയുടെ നിത്യശത്രുക്കളാണല്ലോ. ചിലർ പ്രേമ ഭക്തികൊണ്ടും ചിലർ കടുത്ത വിദ്വേഷഭക്തികൊണ്ടും നിന്തിരുവടിയെ പ്രാപിക്കു ന്നതുപോലെ സത്വസമ്പന്നരായ ദേവന്മാർ പ്രാപിക്കുന്നില്ലല്ലോ, ഇതാശ്ചര്യമല്ലേ? ഇതിന്റെ കാരണം യോഗേശ്വരന്മാർപോലുമറിയുന്നില്ല, പിന്നെയാണോ ഞങ്ങൾ? ഭഗവൻ, ഞങ്ങളെ ഗൃഹമാകുന്ന അന്ധകൂപത്തിൽനിന്നു കരകയററി നിന്തിരുവടി യെ പ്രാപിക്കുമാറാക്കണേ. അതിന് സർവഭൂതസുഹൃത്തുക്കളും തൃപ്പാദഭക്തന്മാരു മായ പരമഹംസന്മാരുടെ നിഴലിൽ സഞ്ചരിക്കാൻ സംഗതി വരുത്തണേ!".

ശ്രീഭഗവാൻ പറഞ്ഞു: "പണ്ട് മരീചിക്ക് ഊർണ്ണയിൽ ആറു പുത്രന്മാരു ണ്ടായി. അവർ ആറുപേരും, ബ്രഹ്മാവ് സരസ്വതിയെ പ്രാപിക്കാൻ ഭാവിക്കുന്നതു കണ്ട് ചിരിച്ചതിനാൽ ബ്രഹ്മാവിന്റെ അപ്രിയത്തിനു പാത്രമായി അസുരയോനി യിൽ ഹിരണ്യകശിപുവിന്റെ പുത്രന്മാരായി ജനിക്കേണ്ടിവന്നു. പിന്നീട് അവർ ദേവകീഗർഭത്തിൽ നിന്നും ജനിച്ച് കംസനാൽ കൊല്ലപ്പെട്ടു. മാതാവ് അവരെ ക്കുറിച്ചു ദുഃഖിക്കുന്നു. അവർ ഇവിടെ വസിക്കുന്നുണ്ട്. അവർക്ക് ശാപമോക്ഷ ത്തിനുള്ള കാലമായി. അവരെ കൊണ്ടുപോയി മാതാവിനെ കാണിക്കണം. അനന്തരം അവർ ശാപമുക്തരായി ദേവലോകത്തേക്കു പോകും". ഇപ്രകാരം അരു ളിച്ചെയ്തിട്ട് മഹാബലിയുടെ പൂജയും സ്വീകരിച്ചുകൊണ്ട് രാമകൃഷ്ണന്മാർ ആ ആറു പേരേയും കൂട്ടിക്കൊണ്ടു വന്ന് മാതാവിനു കൊടുത്തു. ദേവകീദേവി പുത്രസ്നേ ഹത്താൽ സ്തന്യമൊഴുക്കിക്കൊണ്ട് ആത്മജന്മാരെ മടിയിലെടുത്തുവച്ച് ആലിംഗ നം ചെയ്തു ശിരസ്സിൽ പലവുരു ചുംബിച്ച് പ്രീതിപൂർവ്വം സ്തന്യപാനം ചെയ്യിച്ചു. ഗദാധരൻ പാനംചെയ്ത സ്തന്യത്തിന്റെ അവശേഷം പാനം ചെയ്തതിനാലും തന്തി രുവടിയുടെ അംഗസ്പർശത്താലും അവർക്കു പൂർവജന്മബോധമുണ്ടായി. അവർ കൃഷ്ണരാമന്മാരേയും മാതാപിതാക്കന്മാരേയും നമസ്ക്കരിച്ചിട്ട് ദേവലോകത്തേക്കു പോയി. അവർ വന്നതും പോയതും കണ്ട് ദേവകി എല്ലാം കൃഷ്ണമായാവിശേഷമാ ണെന്നു മനസ്സിലാക്കി. പരീക്ഷിത്തേ! ഭഗവാൻ ശ്രീകൃഷ്ണന്റെ ഇപ്രകാരമുള്ള അത്ഭുതവീര്യകഥകൾ അനന്തങ്ങളാണ്, അമൃതമയങ്ങളാണ്, ലോകപാപഹരങ്ങ ളാണ്, ഭക്തന്മാരുടെ കർണ്ണങ്ങൾക്ക് ആഭരണമാണ്. ആ ലീലാകഥകൾ കേൾ ക്കുന്നവന്റെ ചിത്തം പ്രേമസ്വരൂപനായ മുകുന്ദന്റെ പാദാരവിന്ദങ്ങളിൽ ലയിച്ച് പുനരാവർത്തിരഹിതമായ പരമധാമത്തെ പ്രാപിക്കുന്നു.

digitized by www.sreyas.in

# അദ്ധ്യായം 86

ഭവാൻ ഹി സർവഭൂതാനാമാത്മാ സാക്ഷീ സ്വദൃക് വിഭോ!
അഥ നസ്ത്വൽപദാംഭോജം സ്മരതാം ദർശനം ഗത: 31
സ്വവചസ്തദൃതം കർത്തുമസ്മദ് ദൃഗ്ഗോചരോ ഭവാൻ
യദാത്ഥൈകാന്തഭക്താന്മേ നാനന്ത: ശ്രീരജ: പ്രിയ: 32

[ഹേ, വിഭോ! നിന്തിരുവടി സർവഭൂതങ്ങളുടേയും ആത്മാവും, സാക്ഷിയും, പ്രകാശരൂപനുമാകുന്നു. അതിനാൽ അവിടുത്തെ പാദകമലത്തെ സ്മരിക്കുന്ന ഞങ്ങൾക്ക ഭവാൻ ദർശനവിഷയമായി. "എന്റെ ഏകാന്ത ഭക്തനേക്കാൾ ആദിശേഷനൊ, ശ്രീദേവിയൊ, ബ്രഹ്മാവൊ, എനിക്ക പ്രിയപ്പെട്ടതല്ല". എന്ന സ്വവചനത്തെ സത്യമാക്കിച്ചെയ്യുവാൻ നിന്തിരുവടി ഞങ്ങൾക്ക ദൃശ്യനായി ഭവിച്ചു.]

## സുഭദ്രാഹരണം — ശ്രീഭഗവാന്റെ ഭക്തഭക്തി

പരീക്ഷിത്തിന്റെ അപേക്ഷയനുസരിച്ച് സുഭദ്രാഹരണം കഥയെ ശ്രീശുകൻ പറഞ്ഞു: ഒരിക്കൽ അർജ്ജുനൻ തീർത്ഥസേവ ചെയ്തു സഞ്ചരിച്ച് ദ്വാരകയുടെ പ്രാന്തപ്രദേശങ്ങളിലെത്തി. അപ്പോൾ സുഭദ്രയുടെ വിവാഹാലോചന നടക്കുന്നതായറിഞ്ഞു. സുഭദ്രയെ ദുര്യോധനന്ന കൊടുക്കണമെന്ന് ബലരാമനും, അർജ്ജുനന്ന കൊടുക്കണമെന്ന ഭഗവാനും മാതാപിതാക്കന്മാർക്കും അഭിപ്രായമുള്ളതായുമറിഞ്ഞു. സുഭദ്രയെ തനിക്ക വേണമെന്ന് അർജ്ജുനൻ നിശ്ചയിച്ച് ഒരു സന്യാസിയുടെ വേഷത്തിൽ ദ്വാരകയിൽ പ്രവേശിച്ചു. ആരും തിരിച്ചറിഞ്ഞില്ല. സാധുഭക്തനായ ബലഭദ്രൻ സന്യാസിയെ സ്വഗൃഹത്തിൽ ക്ഷണിച്ചിരുത്തി ചാതുർമാസ്യ കാലമായിരുന്നതിനാൽ ഭിക്ഷ നൽകി ഉപചരിച്ചു. സന്യാസിയെ വഴിപോലെ ഉപചരിക്കേണ്ട ചുമതല സുഭദ്രയെത്തന്നെ ഏൽപിച്ചു. അർജ്ജുനനെ സുഭദ്രയ്ക്കു് മനസ്സിലായി. അവർ പരസ്പരം ആകർഷിക്കപ്പെട്ടു. സുഭദ്രയെത്തന്നെ ചിന്തിച്ചുചിന്തിച്ച് അർജ്ജുനന്ന് ഉറക്കംകൂടിയില്ലാതെയായി. അങ്ങിനെയിരിക്കെ കോട്ടയ്ക്കുപുറത്ത് ഒരുത്സവം കാണാനായി സുഭദ്രയും പോയി. ആ തക്കം നോക്കി ദേവകീവസുദേവരുടേയും ശ്രീകൃഷ്ണന്റേയും സമ്മതത്തോടുകൂടി അർജ്ജുനൻ സുഭദ്രയെ അപഹരിച്ചുകൊണ്ടു പുറപ്പെട്ടു. അപ്പോൾ എതിർത്തുവന്ന ഭടന്മാരെയെല്ലാം തോൽപ്പിച്ചോടിച്ചിട്ട് സുഭദ്രയെ സ്വാധീനയാക്കി. അതറിഞ്ഞ ബലഭദ്രൻ പർവകാലസമുദ്രംപോലെ ക്ഷോഭിച്ചു. അപ്പോൾ ശ്രീകൃഷ്ണൻ പാദത്തിൽ വീണു നമസ്കരിച്ചപേക്ഷിച്ച് ഒരു വിധത്തിൽ ശാന്തനാക്കി. പിന്നീട് ബലരാമൻ തന്നെ നവദമ്പതികളെ പാരിതോഷങ്ങൾ നൽകി ആശീർവദിച്ചു.

ഇനി ഭഗവാന്റെ ഭക്തവാത്സല്യത്തെ പ്രകാശിപ്പിക്കുന്ന ഒരു കഥ പറയാം. മിഥിലാരാജ്യത്തിൽ ശ്രീകൃഷ്ണന്റെ അന്തരംഗഭക്തന്മാരായി ബഹുലാശ്വനെന്ന രാജാവും, ശ്രുതദേവനെന്ന ഒരു ബ്രാഹ്മണശ്രേഷ്ഠനുമുണ്ടായിരുന്നു.

digitized by www.sreyas.in

ശ്രുതദേവൻ ശ്രീകൃഷ്ണഭജനം മാത്രംകൊണ്ട് സംതൃപ്തനായിരുന്നു. ഗൃഹസ്ഥാശ്രമിയായിരുന്ന ആ മഹാത്മാവ് നിത്യവൃത്തിക്കു വേണ്ടതൊന്നും സമ്പാദിക്കാൻ പ്രയത്നിച്ചില്ല. പ്രാരബ്ധവശാൽ എന്തു വന്നുചേരുന്നുവോ, അതുകൊണ്ട് തൃപ്തിപ്പെട്ടു ജീവിച്ചു. ഇപ്രകാരമുള്ള ഏകാന്തഭക്തന്റെ യോഗക്ഷേമം നോക്കേണ്ടതു ഭഗവാന്റെ ഭാരമാണല്ലോ. അതിനാൽ ആ കുടുംബത്തിന്റെ ശരീരധാരണത്തിനു വേണ്ടത്രമാത്രം അന്നം അന്നന്ന് വന്നുചേരും. ഒട്ടുമധികമുണ്ടാകയില്ല. ശ്രീഭഗവാൻ അവരെ രണ്ടുപേരെയും ദർശനം നൽകി അനുഗ്രഹിക്കണമെന്നു നിശ്ചയിച്ച്, ശ്രീനാരദൻ, വാമദേവൻ, അത്രി, ദ്വൈപായനൻ, ഭാർഗ്ഗവരാമൻ, അസിതൻ, ആരുണി, ബൃഹസ്പതി, കണ്വൻ, മൈത്രേയൻ, ച്യവനൻ മുതലായ മഹർഷിവര്യന്മാരോടുകൂടി പുറപ്പെട്ടു. അക്കൂട്ടത്തിൽ ഞാനുമുണ്ടായിരുന്നു. ആനർത്തം, കുരു, മത്സ്യം, പാഞ്ചാലം, കേകയം, കോസലം മുതലായ ദേശങ്ങളിൽക്കൂടി യാത്ര ചെയ്ത് അതാതു രാജ്യവാസികളുടെ പൂജാനമസ്കാരാദികളെ സ്വീകരിച്ചുകൊണ്ട് ശ്രീഭഗവാനും സംഘവും മിഥിലയിലെത്തി. അച്യുതന്റെ ആഗമനവാർത്തയറിഞ്ഞ് പുരഗ്രാമവാസികൾ ഒന്നടക്കം അത്യാഹ്ലാദപൂർവം തന്തിരുവടിയെ എതിരേററു പൂജിച്ചു നമസ്ക്കരിച്ചു. രാജാവും ശ്രുതദേവനും തങ്ങളെ അനുഗ്രഹിക്കാനെഴുന്നള്ളിയ ജഗദ്ഗുരുവിന്റെ ശ്രീചരണങ്ങളിൽ സാഷ്ടാംഗം നമസ്കരിച്ചു. രണ്ടുപേരും അഞ്ജലിബന്ധംചെയ്ത് തങ്ങളുടെ ആതിഥ്യം സ്വീകരിക്കേണമെന്നു ഒരേസമയം യാചിച്ചു. അവരെ രണ്ടുപേരേയും ഏകകാലത്തിൽ സന്തോഷിപ്പിക്കാനായി ഭഗവാൻ, രണ്ടു രൂപം ധരിച്ച് മഹർഷിസംഘത്തോടു കൂടി രണ്ടുപേരുടേയും ഗൃഹങ്ങളിൽ ഒരേസമയം പ്രവേശിച്ചു. ആ രഹസ്യമറിയാതെ തന്റെ ഗൃഹത്തിലേക്കാണ് പ്രഭു എഴുന്നള്ളിയതെന്ന് രണ്ടുപേരും വിചാരിച്ചു.

ഭഗവത്കഥകൾ ചെവികൊണ്ട് കേൾക്കാൻപോലും മഹാപുണ്യം ചെയ്യണം. തന്തിരുവടി ലോകവന്ദ്യരായ മഹായോഗീശ്വരന്മാരോടുകൂടി സ്വയം കനിഞ്ഞ് ഗൃഹത്തിലെഴുന്നള്ളിയപ്പോൾ രാജാവിന്റെ സന്തോഷമെന്തുപറയട്ടെ! അദ്ദേഹം അവരെ സാദരം സ്വീകരിച്ച് ശ്രേഷ്ഠാസനങ്ങളിലുപവിഷ്ടരാക്കി. ഉൽക്കടമായ ഭക്തിപ്രഭാവത്താൽ ആനന്ദക്കണ്ണീരൊഴുക്കിക്കൊണ്ട് അവരുടെ ശ്രീചരണങ്ങളെ കഴുകി ആ ലോകപാവനതീർത്ഥം സകുടുംബം ശിരസ്സിൽ ധരിച്ചു. രാജോചിതമായ ഷോഡശോപചാരപൂജയും ചെയ്തു. അനന്തരം ഭഗവാന്റെ പാദകമലങ്ങളെ മടിയിലെടുത്തുവച്ച് മന്ദം മന്ദം തലോടിക്കൊണ്ട് പറഞ്ഞു: "ഹേ വിഭോ! സർവവ്യാപിയായ നിന്തിരുവടി സർവഭൂതങ്ങളിലും ആത്മാവും സാക്ഷിയുമായി സ്വയം പ്രകാശിക്കുന്നു. അതിനാൽ ഞങ്ങൾ തൃപ്പാദസേവകരാണെന്നറിഞ്ഞ് സദയം എഴുന്നള്ളി ദർശനം തന്നതാണ്. "ഞാൻ എന്റെ ഏകാന്തഭക്തനെ ഇഷ്ടപ്പെടുന്നതുപോലെ ആദിശേഷനേയൊ, ലക്ഷ്മീദേവിയേയൊ, ബ്രഹ്മാവിനേയൊ പോലും ഇഷ്ടപ്പെടുന്നില്ല" എന്ന സ്വവാക്യത്തെ നിന്തിരുവടി ഇവിടെ സത്യമാക്കിച്ചെയ്തിരിക്കുകയാണ്. അകിഞ്ചനന്മാരും ശാന്തരുമായ ഭക്തന്മാർക്ക് നിന്തിരുവടി തന്നെത്തന്നെയും ദാനം ചെയ്യുന്നു. അതറിയുന്ന ഏതൊരുവൻ ഈ

digitized by www.sreyas.in

പാദാർവിന്ദങ്ങളെ മറക്കും? നിന്തിരുവടി യദുവംശത്തിൽ അവതരിച്ച് സർവ ലോകകല്മഷാപഹമായ കീർത്തി വിസ്തരിച്ചതു്, തന്റെ കീർത്തനശ്രവണാദികളാൽ സംസാരികൾ ദുഃഖനിവൃത്തിയും ശാന്തിയും പ്രാപിച്ചുകൊള്ളട്ടെ എന്നുള്ള കാരുണ്യം കൊണ്ടു മാത്രമാണ്. ഹേ കൃഷ്ണ, ഭഗവൻ, നാരായണ! നിന്തിരുവടി ഈ മഹാത്മാക്കളോടുകൂടി കുറെക്കാലം ഇവിടെ സാന്നിധ്യം ചെയ്തു് തൃപ്പാദരജസ്സിനാൽ വംശം പരിശുദ്ധമാക്കേണമേ". ഇപ്രകാരം രാജാവിന്റെ പ്രാർത്ഥനയെ അംഗീകരിച്ചു കൊണ്ടു് പ്രഭു അവിടെ വസിച്ചു.

അതുപോലെ തന്നെ ശ്രുതദേവനും തന്റെ കുടിലിൽ എഴുന്നെള്ളിയ അച്യുതനേയും മുനിമാരേയും നമസ്കരിച്ചിട്ട് ആനന്ദമത്തനായി അംഗവസ്ത്രം മേൽപ്പോട്ടെറിഞ്ഞു കൊണ്ടു് നൃത്തം ചെയ്തു. പത്നീസമേതം വിശിഷ്ടാതിഥികളുടെ പാദം കഴുകി ആ പരിപാവനതീർത്ഥം താനും കുടുംബവും ശിരസ്സിലഭിഷേകം ചെയ്തു് കൃതാർത്ഥത നേടി. തന്റെ ശക്തിക്കനുസരിച്ചു് ലഭ്യമായ ദർഭ, മുഞ്ഞ മുതലായ ആസനങ്ങളിൽ അവരെ ഇരുത്തി, ഫലങ്ങളും പൂജാദ്രവ്യങ്ങളും കൊണ്ടു് ആത്മാർത്ഥമായി പൂജിച്ചു. "ശ്രീഭഗവാന്റെയും ഭഗവാനെ ഹൃദയത്തിൽ ധരിക്കുന്ന ദാസന്മാരുടെയും പാദരേണുക്കൾ വീഴുന്ന സ്ഥലം സകല തീർത്ഥങ്ങളും ഒന്നായി ചേന്നാലെന്നപോലെ പരമപരിശുദ്ധമാകുന്നു. ആ മഹാഭാഗ്യം സംസാരാന്ധകൂപത്തിൽ കിടക്കുന്ന ഈ നീചനു് എങ്ങനെ ലഭിച്ചു?" എന്നതിശയിച്ചു കൊണ്ടു് ശ്രുതദേവൻ പുരുഷോത്തമന്റെ തൃപ്പാദങ്ങളെ മടിയിൽ വച്ചു, തലോടിക്കൊണ്ടു് പറഞ്ഞു:– "ഹേ പ്രഭോ! നിന്തിരുവടി ഇന്നു മാത്രമല്ല, ലോകസൃഷ്ടി മുതൽക്കേ ഞങ്ങളുടെ ഉള്ളിൽ പ്രകാശിച്ചു് ദർശനം തന്നുകൊണ്ടിരിക്കുന്നു. അമലാത്മാക്കളായ ആരെല്ലാം നിന്തിരുവടിയെ വന്ദിക്കുന്നുവോ, പൂജിക്കുന്നുവോ, കഥാശ്രവണനാമസങ്കീർത്തനാദികൾ ചെയ്യുന്നുവോ, പരസ്പരം പ്രേമപൂർവം പൂജിക്കുന്നുവോ, അവരുടെയെല്ലാം ഹൃദയത്തിൽ അവിടുന്നു് സ്പഷ്ടമായി പ്രകാശിക്കുന്നു. മററുള്ളവരുടെ ഹൃദയത്തിലും അവിടുന്നു് വസിക്കുന്നുണ്ടു്. പക്ഷെ കർമ്മവിക്ഷിപ്തമാനസർക്കു് അതിദൂരസ്ഥനെന്നപോലെ അങ്ങയെ കാണാൻ കഴിയുന്നില്ലെന്നു മാത്രം. നിന്തിരുവടിയെ ദർശിക്കുന്നതുവരെ മാത്രമല്ലേ ജീവന്മാർക്കു് ക്ലേശം നിലനിൽക്കുകയുള്ളൂ. ഇപ്പോൾ ഞങ്ങളുടെ സകല ദുഃഖങ്ങളും നാമാവശേഷമായി. ഭൃത്യരായ ഞങ്ങൾക്കു് മാർഗദർശനം തന്നനുഗ്രഹിക്കേണമെ."

പ്രണതാർത്തിഹരനായ ഭഗവാൻ സുസ്മേരവദനനായി ഭക്തന്റെ കൈ ഗ്രഹിച്ചുകൊണ്ടു പറഞ്ഞു: "ബ്രഹ്മൻ! ഈ ഋഷീശ്വരന്മാരെ കണ്ടാലും. ഇവർ പാദരജസ്സിനാൽ ലോകങ്ങളെയെല്ലാം പാവനമാക്കിക്കൊണ്ടു് എന്നോടൊപ്പം സഞ്ചരിക്കുകയാണ്. ഇപ്പോൾ അങ്ങയെ അനുഗ്രഹിക്കാനായി ഇവിടെ വന്നിരിക്കുന്നു. ഇവരെയാണ് പൂജിക്കേണ്ടതു്. ക്ഷേത്രങ്ങളിലെ ശ്രീവിഗ്രഹങ്ങളും വൃന്ദാവനാദി പുണ്യസ്ഥലങ്ങളും ഗംഗാദിപുണ്യനദികളും ആരാധകനെ വളരെക്കാലംകൊണ്ടു് സാവധാനത്തിൽ പരിശുദ്ധമാക്കുന്നു. എന്നാൽ ഈ അർഹത്തമന്മാരുടെ ദൃഷ്ടി ആരിൽ ഒരുപ്രാവശ്യം പതിയുന്നുവോ അവർ തൽക്ഷണം പുനീതരാകുന്നു. അവിടെ

digitized by www.sreyas.in

പാത്രാപാത്രഭേദമില്ല. സർവദേവമയനായ എന്നെ പ്രകാശിപ്പിക്കുന്ന വേദങ്ങൾ സ്വരൂപമെടുത്തു വന്നവരാണ് ഇവർ. എന്റെ ചതുർഭുജ സ്വരൂപത്തേക്കാൾ അധികമായി ഞാൻ ഇവരെ ഇഷ്ടപ്പെടുന്നു. ലോകഗുരുക്കന്മാരായ ഇവർ ഞാൻ തന്നെയാണ്. ഈ തത്വമറിയാതെ ദോഷദൃക്കുകളായ ദുഷ്ടബുദ്ധികൾ പ്രതിമാദികളെ മാത്രം പൂജിക്കുകയും ഇവരെ അപമാനിക്കുകയും ചെയ്തു് മഹാപാപം സമ്പാദിക്കുന്നു. ഇവർ ഞാൻ തന്നെയാണെന്ന ഭാവത്തിൽ പൂജിച്ചാൽ എന്നെ പൂജിച്ച ഫലമായി. ഇവരെ പൂജിക്കാതെ എന്നെമാത്രം എത്ര വിശേഷമായി പൂജിച്ചാലും ഞാൻ സന്തോഷിക്കുകയില്ല''. മഹാപ്രഭു ഇപ്രകാരം രാജാവിനേയുമുപദേശിച്ചു. ഭക്തഭക്തനായ ഭഗവാനും സംഘവും കുറെനാൾ അവരുടെ ഗൃഹങ്ങളിൽ വസിച്ചിട്ട് തിരിച്ചെഴുന്നള്ളി. രാജാവും ശ്രുതദേവനും ഭഗവാൻ ഉപദേശിച്ചതുപോലെ ഏകാത്മഭാവത്തിൽ ശ്രീകൃഷ്ണനേയും ഋഷികളേയും പൂജിച്ച് യഥാകാലം പരമഗതി പ്രാപിച്ചു.

## അദ്ധ്യായം 87

ദുരവഗമാത്മതത്വനിഗമായ തവാത്തതനോ-
ശ്ചരിതമഹാമൃതാബ്ധിപരിവർത്തപരിശ്രമണാ:
ന പരിലഷന്തി കേചിദപവർഗമപീശ്വര! തേ
ചരണസരോജഹംസകുലസംഗവിസൃഷ്ടഗൃഹാ: 21

[ഹേ! ഈശ്വര! ആർക്കും അറിയാൻ കഴിയാത്തതായ തന്റെ തത്വം ഭക്തന്മാർക്കറിയപ്പെടണമെന്ന കാരുണ്യത്താൽ സ്വീകരിച്ച ലീലാവിഗ്രഹത്തോടു കൂടിയ നിന്തിരുവടിയുടെ കഥയാകുന്ന അമൃതസമുദ്രത്തിൽ ഇറങ്ങുക നിമിത്തം, അപൂർവം ചില ഭക്തന്മാർ ദുഃഖപ്രദങ്ങളായ മററു വ്യാപാരങ്ങളെ വെടിഞ്ഞവരായി ഭവിക്കുന്നു. നിന്തിരുവടിയുടെ ചരണസരോജത്തിൽ ഹംസങ്ങളെപ്പോലെ രമിക്കുന്ന പരമഹംസന്മാരോടുള്ള സംസർഗത്താൽ ഗൃഹാദി ബന്ധങ്ങളെ വെടിഞ്ഞവരായി മോക്ഷത്തെപ്പോലും അവർ ആഗ്രഹിക്കുന്നില്ല. താദൃശഭക്തിയുണ്ടാകുവാനനുഗ്രഹിക്കേണമെ!]

## ശ്രുതിഗീത

'സർവേവേദാ: യത്പദമാമനന്തി' (എല്ലാ വേദങ്ങളും യാതൊരു ബ്രഹ്മപദത്തെ ബോധിപ്പിക്കുന്നു) ഇത്യാദിശ്രുതിവാക്യങ്ങളാലും, 'വേദൈശ്ചസർവൈരഹമേവവേദ്യ:' (എല്ലാ വേദങ്ങളാലും അറിയപ്പെടേണ്ട വസ്തു ഞാൻതന്നെ) ഇത്യാദി സ്മൃതിവാക്യങ്ങളാലും വേദം ബ്രഹ്മത്തെ പറഞ്ഞുതരുന്നതായി കാണുന്നു. അതേസമയം 'യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ' (വേദങ്ങൾ മനസ്സോട്

digitized by www.sreyas.in

കൂടി ബ്രഹ്മത്തെ പ്രാപിക്കാൻ കഴിയാതെ മടങ്ങുന്നു) ഇത്യാദി ശ്രുതിയും 'നാഹം വേദൈഃ........ശക്യ എവംവിധൊദ്രഷ്ടും' (വേദങ്ങളാൽ എന്നെ കാണാൻ സാധ്യമല്ല) ഇത്യാദി സ്മൃതിയും ബ്രഹ്മം അനിർദ്ദേശ്യമാണെന്നും പറയുന്നു. ഇവ പരസ്പര വിരുദ്ധമല്ലേ, എന്ന പരീക്ഷിത്തിന്റെ ശങ്കക്ക സമാധാനമായി ശ്രീശുകൻ പറഞ്ഞു:—

വേദങ്ങൾ, സർവശക്തനും സർവകല്യാണ ഗുണനിലയവും സച്ചിദാനന്ദ സ്വരൂപനുമായ ഭഗവാനെ കാണിച്ചു തരുന്നുണ്ട്. ഭഗവാൻ ബുദ്ധീന്ദ്രിയമനഃപ്രാണങ്ങളെ സൃഷ്ടിച്ചതു് മൂന്നു കാര്യങ്ങൾക്കാണ്. അതായതു് വിഷയസുഖാനുഭവത്തിനും, സൽകർമ്മങ്ങളെ ചെയ്തു് പുണ്യലോകസുഖാനുഭവത്തിനും, സങ്കല്പത്താൽ ഉണ്ടായ സംസാരബന്ധത്തിൽ നിന്നും നിവൃത്തി നേടുവാനുമാണ്. തത്വമസ്യാദി മഹാവാക്യങ്ങളെക്കൊണ്ടു് അൽപജ്ഞനും അൽപശക്തനും പരിഛിന്നനുമായ ജീവനും, സർവജ്ഞനും സർവശക്തനും സർവവ്യാപിയുമായ ഈശ്വരനും ഒന്നാണെന്നു വേദം ബോധിപ്പിക്കുന്നു. അൽപം, സർവം എന്ന ഭേദം നീക്കിയാൽ അവശേഷിക്കുന്ന അധിഷ്ഠാനം ബ്രഹ്മം തന്നെയെന്നർത്ഥം. ഇതു് പൂർവീകന്മാരായ സനകാദികൾ ഗ്രഹിച്ചിരുന്നു. അതുപോലെ ശ്രദ്ധയോടു കൂടി ധരിക്കുന്നവൻ ഉപാധിമുക്തനായി പരമഗതിയെ പ്രാപിക്കും.

ഒരിക്കൽ ശ്രീനാരദൻ ബദര്യാശ്രമത്തിൽ സാന്നിധ്യം ചെയ്യുന്ന ശ്രീനാരായണഋഷിയോടു് ഇതേ ചോദ്യം ചോദിച്ചു. അപ്പോൾ ഭഗവാൻ പറഞ്ഞു: "നാരദ! അങ്ങു് ഒരിക്കൽ ശ്വേതദ്വീപിൽ പോയിരുന്ന സമയത്തു് ജനലോകത്തിൽവച്ചു് സനകാദികൾ നാലു പേരും കൂടി ബ്രഹ്മസത്രം നടത്തി. തുല്യജ്ഞാനികളായ ആ നാലു പേരിൽ സനന്ദനൻ വക്താവും മററു മൂന്നുപേരും ശ്രോതാക്കളുമായിരുന്നു.

സനന്ദനമുനി പറഞ്ഞു:— മുമ്പൊരിക്കൽ പ്രളയം കഴിഞ്ഞു് വീണ്ടും സൃഷ്ടിയുടെ ആരംഭത്തിൽ ശ്രുതിദേവതകൾ ഭഗവാനെ ഇപ്രകാരം സ്തോത്രം ചെയ്തു സ്തുതിച്ചു:- "ഹേ അജിത! യോഗനിദ്രയിൽ നിന്നുണർന്നു് ജീവാത്മാക്കളെ ഗുണകാര്യമായ പ്രകൃതിയിൽ നിന്നു മോചിപ്പിച്ചാലും. ജീവാത്മാക്കൾക്കുണ്ടായ സ്വരൂപവിസ്മൃതിയെ നീക്കാൻ അവിടുത്തേക്ക മാത്രമെ കഴിയുകയുള്ളു. വേദങ്ങളിൽ പറയുന്ന ഇന്ദ്രാദിദേവന്മാരെല്ലാം നിന്തിരുവടിയുടെ നാമരൂപങ്ങൾ മാത്രമാണ്. അതറിയുന്ന ഋഷികൾ, എവിടെ കാൽ വച്ചാലും അതു് ഭൂമിയിൽ തന്നെയാകുന്നതു പോലെ, മനോവാക്കുകളാലുള്ള സകല വ്യാപാരങ്ങളും നിന്തിരുവടിയുടെ വന്ദനയായി മാത്രം കാണുന്നു. അവർ അവിടുത്തെ കഥാസമുദ്രത്തിൽ മുഴകി സകല പാപതാപങ്ങളും പോക്കുന്നു. നിന്തിരുവടിയെ ഭജിക്കുന്നവർ മാത്രമാണു് വാസ്തവത്തിൽ ജീവിക്കുന്നതു്. അല്ലാത്തവർ തുരുത്തിയെപ്പോലെ വായുവിനെ ഉള്ളിലേക്കും പുറത്തേക്കും വിടുന്ന നിർജ്ജീവ വസ്തുക്കളാണ്. ചിലർ മണിപൂരകചക്രത്തിലും ചിലർ ഹൃദയത്തിലും ഉപാസിച്ചുകൊണ്ടു് സഹസ്രാരത്തെ ഉൽഗമിച്ചു്

digitized by www.sreyas.in

ദേഹത്യാഗം ചെയ്യുന്നു. അവർ പിന്നീട് ജനിക്കുന്നില്ല. അവിടുന്ന് പ്രാണികളെ സൃഷ്ടിച്ചിട്ട് കാരണരൂപേണ ചേർന്നിരിക്കുന്നവനെങ്കിലും അവയിൽ അനുപ്രവേശിച്ചവനോ എന്ന് തോന്നിപ്പിക്കുന്നു. അഗ്നി, കാഷ്ഠങ്ങളുടെ ആകൃതി വലിപ്പമനുസരിച്ച് പലപ്രകാരമായി തോന്നുന്നതുപോലെ, അവിടുന്ന് നാനാശരീരങ്ങളിലും കൂടിയതും കുറഞ്ഞതുമായി കാണപ്പെടുന്നു. ശരീരങ്ങൾ മിഥ്യയായതിനാൽ ആ കാഴ്ചയും മിഥ്യതന്നെ. അവിടുന്ന് സർവത്ര സമവും ഏകരസവുമാണെന്ന വാസ്തവം നിർമ്മലഭക്തന്മാർ അറിയുന്നു. ദേഹങ്ങൾതോറും അന്തർഗതമായ ജീവാത്മാവ് അഖിലശക്തിധരനായ നിന്തിരുവടിയുടെ അംശം തന്നെയെന്ന് സത്യദർശികൾ അറിയുന്നു. അതിനാൽ അവർ സകല കർമ്മഫലങ്ങളേയും തൃപ്പാദങ്ങളിൽ സർപ്പിച്ചുപാസിക്കുന്നു. അവിടുത്തെ നിർഗ്ഗുണതത്വം ആർക്കും അറിയാൻ സാധ്യമല്ല. ജീവന്മാർ തന്നെ ഭജിച്ച് ഗതിവരുത്തിക്കൊള്ളട്ടെ, എന്നുള്ള കാരുണ്യത്താൽ അവിടുന്ന് ഓരോ ലീലാവതാരങ്ങളിൽകൂടി അവരുടെ മാനസം അപഹരിക്കത്തക്ക അത്ഭുതലീലകൾ ചെയ്യുന്നു. ആ ലീലാസുധാസമുദ്രത്തിൽ മുങ്ങി ഭക്തന്മാർ സകല സംസാരദു:ഖങ്ങളേയും തരണം ചെയ്യുന്നു. പിന്നീട് സത്സംഗം മാത്രമായിരിക്കും അവരുടെ കാലക്ഷേപം. തൃപ്പാദങ്ങളാകുന്ന താമരയിൽ ഹംസങ്ങളെന്നപോലെ നിരന്തരം രമിക്കുന്ന പരമഹംസന്മാരുമായി മാത്രം ചേർന്നിരിക്കും. തന്മൂലം ഭക്തി ദൃഢതരമായി ഭവിച്ച്, വിഷയ പാശങ്ങളെയെല്ലാം ഛേദിച്ച് മോക്ഷത്തെപ്പോലും തിരിഞ്ഞുനോക്കാതെ, ഭജനാനന്ദത്താൽ സംതൃപ്തരായി ഭവിക്കുന്നു.

നിന്തിരുവടിയെ സേവിക്കാൻ, അത്യന്തം ഉപകരിക്കുന്ന പ്രിയസുഹൃത്തിനെപ്പോലെ സ്വാധീനമായി ഈ മനുഷ്യശരീരം ലഭിച്ചിരിക്കുന്നു. നിഷ്കപടമായി സേവിക്കുന്നവന് ഹിതവും പ്രിയവും ചെയ്യാൻ അവിടുന്ന് കാത്തിരിക്കുന്നു. എന്നിട്ടും മനുഷ്യർ നിന്തിരുവടിയെ ആശ്രയിക്കുന്നില്ലല്ലോ! മാത്രമല്ല അസത്തായ ദേഹോപാസനയിൽ അത്യാസക്തരായി ആത്മഹന്താക്കളായിത്തീരുന്നു. തൽഫലമായി ജീവിക്കുന്ന കാലമെല്ലാം ദാരിദ്ര്യം, ആധി, വ്യാധി എന്നിവകളാലും മരണശേഷം വീണ്ടും നീചയോനികളിൽ ജനിക്കുന്നതുകൊണ്ടും ദു:ഖിക്കുന്നു. നിന്തിരുവടിയെ ഏതു വിധത്തിൽ ഭജിച്ചാലും ഫലം തുല്യം തന്നെ. അവിടുത്തെ അംഗസംഗം കാമിക്കുന്ന സ്ത്രീകളും, നിരന്തരം ദ്വേഷിക്കുന്ന ശത്രുക്കളും, ഇന്ദ്രിയസംയമനത്തോടുകൂടി ധ്യാനിക്കുന്ന മുനികളും, ചരണാരവിന്ദസുധാപാനം ചെയ്യുന്ന ഞങ്ങളും അവസാനം നിന്തിരുവടിയെ പ്രാപിക്കുന്നു. ആദ്യനായ നിന്തിരുവടിയെ പിന്നീടുണ്ടായ ബ്രഹ്മാവോ, ജീവന്മാരോ എങ്ങിനെ അറിയാനാണ്? ഒടുവിൽ ഇക്കാണുന്നതെല്ലാം ഉള്ളിലാക്കി ഏകനായി അവശേഷിച്ച് അവിടുന്നു ശയിക്കുമ്പോൾ സത്തോ അസത്തോ കാലമോ ശാസ്ത്രമോ ഒന്നും അവശേഷിക്കുന്നില്ല. അതിനാൽ അപ്പോഴും ആർക്കുമറിയാൻ സാധ്യമല്ല. ആ വൃഥാപരിശ്രമം ചെയ്യാതെ തവത്പാദഭജനം ചെയ്യുന്നതുതന്നെയാണ് വിവേകികളുടെ ലക്ഷണം. ലോകത്തിൽ വൈശേഷികന്മാരും നൈയ്യായികന്മാരും സാംഖ്യന്മാരും മീമാംസകന്മാരും ആരുംതന്നെ ഭേദഭ്രമത്തിൽ നിന്നും മുക്തരല്ല. എന്നിരിക്കെ, അവരുടെ

digitized by www.sreyas.in

ശിഷ്യന്മാർ എങ്ങിനെ ജ്ഞാനികളാകും? ദുസ്സാദ്ധ്യമായ ജ്ഞാനത്തിനായി വൃഥാ പ്രയത്നിക്കാതെ നിരന്തരമായ നാമസങ്കീർത്തനമാത്രത്താൽ നിന്തിരുവടിയെ അനായാസമായി പ്രാപിക്കാമല്ലോ. ഈ ലോകം മനസ്സിന്റെ സങ്കല്പവിലാസം മാത്രമാകയാൽ അസത്താകുന്നു. ഇതിങ്ങിനെ കാണപ്പെടാൻ കാരണം, സത്തായ നിന്തിരുവടി ഇതിന്റെ അധിഷ്ഠാനമായിരിക്കുന്നതുകൊണ്ടാണ്. ഏതു രൂപത്തിൽ എന്തു കണ്ടാലും അതിന്റെ പാരമാർത്ഥികസത്ത അവിടുന്നു തന്നെ. അതിനാൽ വിവേകികൾ ജഗത്തിൽക്കൂടി ആത്മാവായ നിന്തിരുവടിയെത്തന്നെ കാണുന്നു. സകല ഭൂതങ്ങളും നിന്തിരുവടിയിൽ വസിക്കുന്നുവെന്നറിഞ്ഞു് ദാസ്യഭാവത്തിൽ ഭജിക്കുന്ന ഭക്തന്മാർ ഭവദനുഗ്രഹത്താൽ മൃത്യുവിന്റെ തലയിൽ ചവുട്ടി നിർഭയം സംസാരത്തെ കടന്നു പോകുന്നു. അവർ തങ്ങളേയും അന്യരേയും പരിശുദ്ധമാക്കുന്നു. എന്നാൽ ഭക്തിഹീനന്മാർ എത്ര വിദ്വാന്മാരായിരുന്നാലും വിധിനിഷേധങ്ങളാൽ ബന്ധിക്കപ്പെടുന്നു. അവിടുന്നു് ഇന്ദ്രിയ സംബന്ധം കൂടാതെ സ്വയം പ്രകാശിച്ചുകൊണ്ടു് സർവപ്രാണികളുടേയും ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽ പ്രവൃത്തിപ്പിക്കുന്നു.

ബ്രഹ്മാവാദി സകല ദേവന്മാരും നിന്തിരുവടിയെ പൂജിക്കുന്നു. അവിടുന്നു് അവക്കു നിശ്ചയിച്ചിട്ടുള്ള കർമ്മങ്ങളെ ഭയഭക്തിയോടുകൂടി നിർവഹിക്കുന്നതു തന്നെയാണു് അവർ ചെയ്യുന്ന പൂജ. അതുപോലെ മനുഷ്യരും ഭവത്സേവ ചെയ്തു സംസാരമുക്തരാകാൻ ശ്രമിക്കുന്നു. മഹാഗ്നിയിൽ 'നിന്നു' തീപ്പൊരികളെന്നപോലെ അവിടുത്തെ ഈക്ഷണത്താൽ സകല ജീവാത്മാക്കളും തങ്ങളുടെ സഞ്ചിതകർമ്മങ്ങളോടുകൂടി മായയിൽനിന്നു പുറപ്പെടുന്നു. തേനിൽ പലപല പുഷ്പരസങ്ങളെന്നപോലെ, അവർ വിവിധ നാമഗുണങ്ങളോടുകൂടിയ ഉപാധികളോടുകൂടി നിന്തിരുവടിയിൽ ലയിക്കുകയും ചെയ്യുന്നു. ആരാണോ നിന്തിരുവടിയെ ഭജിക്കുന്നതു് അവർ ഉൽപത്തിലയങ്ങൾ അവസാനിച്ചു് അവിടുത്തെ പാദമൂലത്തിൽ ചേരുന്നു. ശോഭനശീലരായ ഭക്തന്മാർ യാതൊരു ഫലേച്ഛയും കൂടാതെ നിന്തിരുവടിയെ നിരന്തരം ഭജിക്കുന്നു. അവർ മാത്രം അവിടുത്തെ മായാസംസാരത്തെ ഭയപ്പെടുന്നില്ല. ഭക്തിഹീനക്കു് എപ്പോഴും ഭയംതന്നെ. ഭക്തി, ഗുരുകാരുണ്യം കൂടാതെ ലഭ്യമല്ല. ഗുരുവിനെ ആശ്രയിക്കാതെ അതു സാധിച്ചുകളയാമെന്നു കരുതുന്നവർ കപ്പിത്താനില്ലാത്ത കപ്പലിൽ യാത്ര ചെയ്തു് നടുക്കടലിൽ മുങ്ങി നശിക്കുന്നതുപോലെ സംസാരമദ്ധ്യത്തിൽ മുങ്ങിപ്പോകുന്നു. ഗുരുകൃപകൊണ്ടു് അവിടുത്തെ ഭക്തനായി ഭവിച്ചവൻ, തന്റെ ആത്മാവുതന്നെയായ ഭഗവാന്റെ ഭജനം മാത്രംകൊണ്ടു് പരമാനന്ദമനുഭവിക്കുന്നു. ഗൃഹദാരധനപുത്രാദികളിൽ അവൻ ഒരു സുഖവും കാണുന്നില്ല. മൈഥുനസുഖം തന്നെയാണു് വലുതെന്നു ഭ്രമിക്കുന്ന സ്ത്രീലോലന്മാരെ മറേറതൊരു വസ്തു സുഖിപ്പിക്കും? അവക്കൊരിക്കലും സുഖം കണികാണാൻ കിട്ടുകയില്ല. അതിനാൽ പരിശുദ്ധിയും ക്ഷേമവും കാംക്ഷിക്കുന്നവർ നിന്തിരുവടിയെ ഹൃദയത്തിൽ ധരിക്കുന്ന മഹാത്മാക്കളുടെ സമ്പർക്കം സമ്പാദിക്കണം. ആ ഋഷികൾ എവിടെയിരുന്നാലും ഒരു ബന്ധവും സംഭവിക്കുകയില്ല. എങ്കിലും അവർ പുണ്യതീർത്ഥങ്ങളിൽ അധികമായി വസിക്കുന്നു. അവരുടെ

digitized by www.sreyas.in

നിഴലിലിരുന്നുകൊണ്ടു് വിഷയവൈരാഗ്യവും ഈശ്വരഭക്തിയും ദൃഢപ്പെടുത്തണം. പ്രപഞ്ചവസ്തുക്കളെല്ലാം അനിത്യങ്ങളാണ്. ജീവന് അവയിൽ എങ്ങിനെയോ ആസക്തി ഉറച്ചുപോയി. അതിനെ നശിപ്പിച്ചു് നിന്തിരുവടിയിൽ പരമപ്രേമം വളർത്തിയാൽ മാത്രമെ ജന്മം സഫലമാകൂ. സൃഷ്ടിക്കു മുമ്പും പ്രളയത്തിനു ശേഷവും പ്രപഞ്ചം കാണുന്നില്ല. മദ്ധ്യത്തിൽ കാണുന്നുവെങ്കിൽ അതു് അവിടുത്തെ മായ കൊണ്ടാണ്. അല്ലാതെ പ്രപഞ്ചത്തിനൊരിക്കലും വാസ്തവികതയില്ല. ഈ പരമാർത്ഥം ഗുരുമുഖത്തുനിന്നും സമ്യക്കായി ഗ്രഹിച്ചു് ഏകസത്യമായ നിന്തിരുവടിയെ ഭജിക്കുന്നവനാണ് ബുദ്ധിമാൻ. നിന്തിരുവടി മായയെ സ്വീകരിച്ചാലും കളഞ്ഞാലും ബന്ധിക്കപ്പെടുന്നില്ല. സർപ്പം തോലിനെ ഉപേക്ഷിക്കുന്നതുപോലെയേയുള്ളു. ചിലർ ഭജനമാർഗത്തെ ആശ്രയിച്ചാലും കാമവാസനകളെ ഉന്മൂലനം ചെയ്യുന്നില്ല. അതിനാൽ അവർക്ക് ആനന്ദാനുഭവമുണ്ടാകുന്നില്ല. രത്നം കണ്ഠത്തിൽ ധരിച്ചിരിക്കുന്നതിനെ മറന്നിട്ടു് അതിനെ തേടി ദുഃഖിക്കുന്നതുപോലെ ഹൃദയസ്ഥനായ നിന്തിരുവടിയെ കാണാതെ അവർ ദു;ഖിക്കുന്നു. വിഷയഭോഗവും ഈശ്വരപ്രാപ്തിയും ഒന്നിച്ചാഗ്രഹിക്കുന്ന ആ കപടസന്യാസികൾക്കു് ഇഹത്തിലും പരത്തിലും സുഖം കിട്ടുന്നില്ല. എന്നാൽ യഥാർത്ഥ ഭക്തൻ ഗുരൂപദേശദ്വാരാ നിന്തിരുവടിയെ ഹൃദയത്തിൽ ധരിക്കുന്നു. അവൻ പുണ്യപാപങ്ങളേയൊ, സുഖദു:ഖങ്ങളേയൊ, വിധിനിഷേധങ്ങളേയൊ അറിയുന്നില്ല, അവനു നിന്തിരുവടി പരമഗതിയെ കൊടുക്കുന്നു.

ഹേ ഭഗവൻ! ബ്രഹ്മാവാദികൾ പോലും നിന്തിരുവടിയെ അറിയുന്നില്ല. എന്തിന്, താൻ ഇന്നപ്രകാരമാണെന്നുള്ള നിശ്ചയം അവിടുത്തേക്കുമില്ലെന്നു പറയുന്നതിലും തെററില്ല. കാരണം, അനന്തങ്ങളായ ബ്രഹ്മാണ്ഡങ്ങൾ പരമാണുക്കളെന്നപോലെ നിന്തിരുവടിയിൽ ചുററിത്തിരിയുന്നു. അവധിയില്ലാത്തതിൻെറ അവധി നിർണ്ണയിക്കാനാർക്ക് കഴിയും? വേദങ്ങളായ ഞങ്ങൾക്കും നിന്തിരുവടിയെ നിർണ്ണയിച്ചു പറയുവാൻ കഴിഞ്ഞിട്ടില്ല. എന്തെന്നാൽ സഗുണാവസ്ഥയിൽ അവിടുത്തെ ഗുണങ്ങൾ അനന്തങ്ങൾ, നിർഗ്ഗുണാവസ്ഥയോ വാക്കിനു വിഷയവുമല്ല. എങ്കിലും ഞങ്ങൾ ഒരുവിധത്തിൽ ബോധിപ്പിക്കുന്നുണ്ടു്. എങ്ങിനെയെന്നാൽ നശ്വര വസ്തുക്കളെ 'ഇതല്ല ഇതല്ല' എന്നു നിരസിച്ചിട്ടു് നാശരഹിതവും വാചാമഗോചരവുമായ പരമസത്യത്തെ ഞങ്ങൾ മൌനമായി കാണിക്കുന്നു. 'പ്രഭോ, ജയിച്ചാലും ജയിച്ചാലും' എന്നു സങ്കീർത്തനം ചെയ്തു് ശരണാഗതിയെ പ്രാപിച്ചുകൊണ്ടു് തവത്കൃപയെ പ്രതീക്ഷിച്ചിരിക്കുന്നതു മാത്രമാണ് ജീവന് കരണീയം''

അല്ലയോ നാരദ! ഇപ്രകാരം സനന്ദനമുനി ആത്മാവിനെ ബോധിപ്പിക്കുന്നതായ ശ്രുതിഗീതയെ പ്രവചനം ചെയ്തതു കേട്ടു് അതിനെ നന്നായി ധരിച്ചു് ബ്രഹ്മപുത്രന്മാരായ മററു മൂന്നുപേരും വക്താവിനെ നമസ്കരിച്ചു. വേദങ്ങളുടെ **പൂർവ്വഭാഗമായ കർമ്മകാണ്ഡത്തിൻേറയും ഉത്തരഭാഗമായ ജ്ഞാനകാണ്ഡത്തിൻേറയും പുരാണങ്ങളുടേയും** സാരാർത്ഥം ശ്രുതിഗീതയിൽ കൂടി പ്രകാശിപ്പിച്ചിരിക്കുന്നു. അങ്ങു് ഇതിനെ മറക്കാതെ ലോകത്തിൽ യഥേഷ്ടം സഞ്ചരിച്ചാലും.

digitized by www.sreyas.in

ആത്മാവിന്റെ യഥാർത്ഥജ്ഞാനമുണ്ടായാൽ മാത്രമെ കാമക്രോധാദികൾ നിശ്ശേഷം നശിച്ച് ജനനമരണ സംസാരത്തിൽ നിന്നു മോചനം ലഭിക്കുകയുള്ളു.

ശ്രീനാരായണ ഋഷിയിൽ നിന്നും ഈ ഉപദേശം ഗ്രഹിച്ച കൃതാർത്ഥനായ ശ്രീനാരദൻ ഭഗവാനേയും ശിഷ്യന്മാരേയും നമസ്കരിച്ചിട്ട് എന്റെ പിതാവായ ശ്രീവേദവ്യാസന്റെ ആശ്രമത്തിൽ വന്നു് താൻ കേട്ടതിനെ വർണ്ണിച്ചു കേൾപ്പിച്ചു. പിതാവിൽനിന്നും അതു് എനിക്കും ലഭിച്ചു.

## അദ്ധ്യായം 88

യ ഏവമവ്യാകൃതശക്ത്യുദന്വതഃ
പരസ്യ സാക്ഷാത് പരമാത്മനോ ഹരേഃ
ഗിരിത്രമോക്ഷം കഥയേത് ശൃണോതി വാ
വിമുച്യതേ സംസൃതിഭിസ്തഥാരിഭിഃ 40

[അപരിമിത ശക്തിസ്വരൂപനും, പരമപുരുഷനും, സാക്ഷാത് പരമാത്മാവുമായ ശ്രീഹരി ശ്രീശിവനെ സങ്കടത്തിൽ നിന്നും മോചിപ്പിച്ചതായ ഈ കഥയെ യാതൊരുവൻ കീർത്തിക്കുകയൊ കേൾക്കുകയൊ ചെയ്യുന്നുവോ അവൻ ശത്രുക്കളിൽ നിന്നും സംസാരത്തിൽനിന്നും മോചിക്കപ്പെടുന്നു.]

### വൃകാസുരവധം - ഗിരിത്രമോക്ഷം

പരീക്ഷിത്തു ചോദിച്ചു:– "ത്യാഗമൂർത്തിയായ ശ്രീശിവനെ ഭജിക്കുന്നവർ പ്രായേണ ധനികന്മാരും സുഖഭോഗികളുമായി കാണപ്പെടുന്നു. എന്നാൽ സർവ്വസമ്പദ്ദേവതയായ മഹാലക്ഷ്മിയുടെ പതിയായ ശ്രീഹരിയെ സേവിക്കുന്നവർ അങ്ങനെ കാണപ്പെടുന്നില്ല. ഈ വൈരുദ്ധ്യത്തിനു കാരണമെന്തെന്നരുളി ചെയ്യേണമേ."

ശ്രീശുകൻ പറഞ്ഞു:– "ശ്രീശിവൻ നിത്യാനന്ദസ്വരൂപനാണ്. എങ്കിലും ശക്തി അഥവാ പ്രകൃതിയോടുകൂടി സ്ഥിതിചെയ്യുന്നതിനാൽ പ്രകൃതിഗുണങ്ങളായ സത്വരജസ്തമസ്സുകൾക്കനുസരിച്ചുള്ള മൂന്നുവിധ ഫലങ്ങളെ, ഭജിക്കുന്നവർക്ക് നൽകുന്നു. ശ്രീശിവൻ സത്വഗുണ സമ്പൂർണ്ണനും നിർഗ്ഗുണനുമാണെന്നറിഞ്ഞു ഭജിക്കുന്നവർക്ക് കൈവല്യവും, രാജസതാമസഭാവത്തിൽ ഭജിക്കുന്നവർക്ക് ഐഹികസുഖഭോഗങ്ങളും സിദ്ധിക്കുന്നു. എന്നാൽ ശ്രീഹരിയാകട്ടെ ഗുണാതീതനും ക്ഷരാക്ഷരങ്ങൾക്കതീതനുമായ പുരുഷോത്തമനാണ്. അതിനാൽ ശ്രീഹരിയെ ഭജിക്കുന്നവർ സ്വാഭാവികമായും ത്രിഗുണാതീതരായി ഭവിക്കുന്നു. അങ്ങയുടെ സംശയം തന്നെ ഒരിക്കൽ യുധിഷ്ഠിരൻ ശ്രീകൃഷ്ണഭഗവാനോടു ചോദിച്ചു. ഭഗവാൻ പറഞ്ഞു:

digitized by www.sreyas.in

"വിഷയങ്ങൾ ദുഃഖപ്രദങ്ങളാണ്, ഉപേക്ഷിക്കേണ്ടതാണ്" എന്ന വിവേകത്തോട് കൂടി എന്നെ സേവിക്കുന്ന യാതൊരു ഭക്തനെ ഞാൻ അനുഗ്രഹിക്കണമെന്നു സങ്കൽപിക്കുന്നുവോ, അവന്റെ ധനത്തെ ഞാൻ ക്രമത്തിൽ അപഹരിക്കും. അവനു സ്വയം ഉപേക്ഷിക്കാൻ കഴിയാത്ത ധനത്തെ ഞാനപഹരിക്കുന്നത് അവനു ഞാൻ ചെയ്യുന്ന അനുഗ്രഹമാണ്.

ആദ്യമാദ്യം അവൻ ധനനാശത്തിൽ ക്ലേശിച്ചാലും ക്രമേണ എന്റെ കൃപയാൽ വിരക്തി വന്നുകൊള്ളും. അതുവരെ അവൻ വീണ്ടും ധനം സമ്പാദിക്കാൻ ശ്രമിക്കും. അതിനേയും ഞാൻ വിഫലമാക്കും. നിർദ്ധനനെ സ്വജനങ്ങൾ ഉപേക്ഷിക്കും. കാലക്രമത്തിൽ അവന് ദൃഢമായ വിരക്തിയുണ്ടാകും. പിന്നീട് ധനാർജനത്തിനുള്ള ശ്രമം ഉപേക്ഷിച്ച് എന്റെ ഭക്തന്മാരുടെ കൂടെ കൂടും. വിരക്തിയോടുകൂടിയ ഭക്തി ഉറയ്ക്കുമ്പോൾ ഞാൻ പരമാർത്ഥബോധം നൽകി അനുഗ്രഹിക്കും. ഇപ്രകാരം ആരംഭത്തിൽ ദുഃഖം കൊടുത്തു വിരക്തിയുണ്ടാക്കി അവസാനം ശാശ്വതബ്രഹ്മാനന്ദം കൊടുക്കുന്നതാണ് എന്റെ അനുഗ്രഹവിശേഷം. മന്ദബുദ്ധികൾ ഈ സൂക്ഷ്മമറിയാതെ എന്നെ വെടിഞ്ഞ് അന്യദേവന്മാരെ ഭജിക്കുന്നു. ക്ഷിപ്രപ്രസാദികളായ ആ ദേവന്മാർ സേവിക്കുന്നവന്റെ ഗുണദോഷം നോക്കാതെ ഐശ്വര്യങ്ങൾ കൊടുക്കുന്നു. അതു കിട്ടിക്കഴിഞ്ഞാൽ മനുഷ്യൻ ഗർവിച്ച് തോന്നിയതുപോലെ നടക്കുന്നു. മാത്രമല്ല, തങ്ങൾക്കു വരം തന്ന ദേവനെപ്പോലും അവഹേളിച്ച് ഒടുവിൽ നശിക്കുന്നു"— അതു കേട്ടു ധർമ്മപുത്രരുടെ സംശയം തീർന്നു.

ഉദാഹരണമായി വൃകാസുരന്റെ കഥ കേട്ടുകൊള്ളുക. ശകുനിപുത്രനായ വൃകാസുരൻ ഒരുനാൾ ശ്രീനാരദരോട് വേഗം പ്രസാദിക്കുന്ന ദേവനാരാണെന്നു ചോദിച്ചു. "ഗിരീശനെ ഉപാസിച്ചാൽ വേഗം പ്രസാദിക്കും. അതുപോലെ വേഗം കോപിക്കുകയും ചെയ്യു"മെന്നു ദേവർഷി പറഞ്ഞു, അസുരൻ കേദാരക്ഷേത്രത്തിൽ പോയിരുന്ന്, സ്വദേഹത്തിൽ നിന്നും മാംസം അറുത്ത് അഗ്നിയിൽ ഹോമിച്ചുകൊണ്ട് ശിവനെ ആരാധിച്ചു, അങ്ങിനെ ആറു ദിവസം കഴിഞ്ഞിട്ടും ദേവൻ പ്രത്യക്ഷനായില്ല. അപ്പോൾ സങ്കടം തോന്നീട്ട് ഏഴാംനാൾ തന്റെ ശിരസ്സു മുറിച്ചു ഹോമിക്കാനായി വാളെടുത്തു. മഹാകാരുണികനായ ധൂർജടി അഗ്നിയിൽ നിന്നു ത്ഥാനം ചെയ്ത് അവന്റെ കൈപിടിച്ചു. ഭഗവൽസ്പർശത്താൽ അവന്റെ ദേഹം അംഗഭംഗം തീർന്ന് പ്രകാശിച്ചു. "സാഹസം മതിമതി. നിനക്കെന്തു വരം വേണമെങ്കിലും തരാം. എന്റെ ഭക്തൻ അല്പം ജലം സമർപ്പിച്ചാലും ഞാൻ സന്തോഷിക്കുമെന്നിരിക്കെ നീ വെറുതെ ശരീരം അറുത്തു ഹോമിച്ചുവല്ലോ" എന്നു ഭഗവാൻ അരുളിചെയ്തു. മഹാപാപിയായ വൃകൻ "ഞാൻ ആരുടെ തലയിൽ കൈവയ്ക്കുന്നുവോ അവൻ ഉടനെ മരിക്കണ"മെന്ന ഘോരവരമാണ് ചോദിച്ചത്. അതുകേട്ട് ശിവൻ വൈമനസ്യത്തോടുകൂടിയെങ്കിലും പാമ്പിനു അമൃതം കൊടുക്കുന്നതുപോലെ ചോദിച്ച വരം കൊടുത്തു. ഉടനെ അസുരന് ആ വരബലത്താൽ ശിവനെ നശിപ്പിച്ച് ഗൌരീദേവിയെ കയ്ക്കലാക്കാമെന്നാണ് തോന്നിയത്. ആ ദ്രോഹി മഹേശ്വരന്റെ ശിരസ്സിൽ കൈവയ്ക്കാൻ ഭാവിച്ചു. താൻ വരം കൊടുത്തവനെ താൻതന്നെ

digitized by www.sreyas.in

വധിക്കണ്ട എന്നു കരുതി ഭഗവാൻ ഭീതനെപ്പോലെ നാനാദിക്കിലുമോടി. ഒടുവിൽ പരമശാന്തന്മാരുടെ പരമഗതിയായ ശ്രീനാരായണന്റെ ആസ്ഥാനത്തിലെത്തി. ദേവന്മാരെല്ലാം ഇതികർത്തവ്യതാമൂഢരായി നോക്കിനിന്നു. ശ്രീഹരി ദൂരെവെച്ചു തന്നെ ശ്രീശിവന്റെ അവസ്ഥകണ്ട് ഒരു ബ്രഹ്മചാരിയുടെ വേഷത്തിൽ അസുരനെ സമീപിച്ച് വിനയം നടിച്ചു പറഞ്ഞു: "ഹേ ശാകുനേയ! അങ്ങ് വളരെദൂരം ഓടി തളർന്നിരിക്കുന്നുവല്ലോ. ശരീരത്തെ ഈവിധം ക്ലേശിപ്പിക്കാമോ? അല്പം വിശ്രമി ച്ചിട്ട്അങ്ങയുടെ ഉദ്ദേശമെന്തെന്നു പറയൂ. എന്നാൽ കഴിയുന്ന സഹായം ചെയ്യാം". ശ്രീഭഗവാന്റെ അമൃതവാണികേട്ടു അസുരൻ കാര്യം പറഞ്ഞു. വൈകുണ്ഠനാഥൻ പൊട്ടിച്ചിരിച്ചുകൊണ്ട് "അതുകൊള്ളാം, നല്ല നേരമ്പോക്കു തന്നെ! ശിവൻ വരം തന്നെന്നോ? അതിനു വല്ല വിലയുമുണ്ടോ? ദക്ഷശാപത്താൽ ഈശ്വരത്വം നഷ്ടപ്പെട്ട് പിശാചായി പ്രേതപിശാചുക്കളോടുകൂടി അലഞ്ഞുതിരിയുന്ന ആ ദേവൻ വരം തന്നാലുണ്ടോ ഫലിക്കാൻ പോകുന്നു! ഇല്ലെന്ന കാര്യത്തിൽ എനിക്കൊരു സംശയവുമില്ല. അങ്ങയ്ക്കു വല്ല സംശയവുമുണ്ടെങ്കിൽ സ്വന്തം തലയിൽ കൈവച്ചുനോക്കൂ. ഒന്നും സംഭവിക്കാൻ പോകുന്നില്ല. വെറുതെ വരവും കൊടുത്ത് ലോകരെ വഞ്ചിക്കുന്ന ശംഭുവിനെ നമുക്കൊരു പാഠം പഠിപ്പിക്കണം. ഇനിയും ആരേയും ഈവിധം കബളിപ്പിക്കരുതല്ലോ, വേഗമാവട്ടെ" എന്നുപറഞ്ഞു. ഭഗവാന്റെ വിചിത്രവാക്കുകളാൽ ബുദ്ധിഭേദിച്ച അസുരൻ വീണ്ടുവിചാരം കൂടാതെ സ്വശിരസ്സിൽ കൈവച്ചു. തൽക്ഷണം ഇടിവെട്ടേററതുപോലെ തലപൊട്ടിത്തെറിച്ച് അവന്റെ കഥ കഴിഞ്ഞു. ദേവാദികൾ ഭയം തീർന്നു സന്തുഷ്ടരായി പുഷ്പവൃഷ്ടി ചെയ്തു. പുരുഷോത്തമൻ ശ്രീശങ്കരനോട് "മഹാദേവ! ഈ സ്വാമിദ്രോഹി സ്വപാപത്താലാണ് നശിച്ചത്. അവിടത്തെ പാദഭക്തന്മാരെ ദ്രോഹിച്ചാൽ കൂടിയും സർവനാശം ഭവിക്കും. എന്നിരിക്കെ വിശ്വേശ്വരനും ജഗദ്ഗുരുവുമായ നിന്തിരുവടിയെ ദ്രോഹിക്കാൻ പുറപ്പെട്ട ഈ കൃതഘ്നന് എങ്ങിനെ ഗുണം വരും?" എന്നരുളിച്ചെയ്തു. അപരിമിതശക്തിയുടെ നിധാനവും പരമാത്മാവും പരമപുരുഷനുമായ ശ്രീഹരി ശ്രീശിവനെ സങ്കടത്തിൽ നിന്നും മോചിപ്പിച്ച ഈ പുണ്യകഥ കേൾക്കുകയോ കീർത്തിക്കുകയോ ചെയ്യുന്നവന് ഒരിക്കലും ശത്രുഭയമോ സംസാരദുഃഖമോ ഉണ്ടാകയില്ല.

digitized by www.sreyas.in

## അദ്ധ്യായം 89

ദദർശ തദ്ഭോഗസുഖാസനം വിഭും
മഹാനുഭാവം പുരുഷോത്തമോത്തമം
സാന്ദ്രാംബുദാഭം സുപിശങ്കവാസസം
പ്രസന്നവക്ത്രം രുചിരായതേക്ഷണം. 55

മഹാമണിവ്രാതകിരീടകുണ്ഡല–
പ്രഭാപരിക്ഷിപ്തസഹസ്രകുന്തളം
പ്രലംബചാർവഷ്ടഭുജം സകൌസ്തുഭം
ശ്രീവത്സലക്ഷ്മം വനമാലയാ വൃതം. 56

[ഘനശ്യാമസുന്ദരനും, കടും മഞ്ഞവസ്ത്രം ധരിച്ചവനും, പ്രസന്നവദനനും, നീണ്ട സുന്ദരനേത്രങ്ങളോടുകൂടിയവനും, മഹാമണിഗണങ്ങളുള്ള കിരീടകുണ്ഡലങ്ങളുടെ കാന്തി വ്യാപിച്ച സഹസ്രകുന്തളങ്ങളോടുകൂടിയവനും, നീണ്ടുമനോഹരങ്ങളായ എട്ടു് കൈകളോടുകൂടിയവനും, തിരുമാറിൽ കൌസ്തുഭരത്നം ധരിച്ചവനും, ശ്രീവത്സമെന്ന മറുവോടുകൂടിയവനും, വനമാലാലംകൃതനും, ആദിശേഷന്റെ ശരീരത്തെ സുഖാസനമായി സ്വീകരിച്ചവനും, മഹാനുഭാവനും, പുരുഷോത്തമന്മാരിലുത്തമനുമായ സർവേശ്വരനെ കൃഷ്ണാർജ്ജുനന്മാർ ദർശിച്ചു]

### ഭൃഗുപരീക്ഷ, സന്താനഗോപാലം

ശ്രീശുകൻ പറഞ്ഞു:– ഒരിക്കൽ ഋഷികളുടെ സത്രത്തിൽ വച്ചു് ത്രിമൂർത്തികളിൽ ആർക്കാണു് അധികം മഹത്വമെന്ന വിഷയം ചർച്ചചെയ്യുവന്നു. ഭിന്നാഭിപ്രായക്കാർ തമ്മിൽ തർക്കമായി. അപ്പോൾ നേരിട്ടു പരീക്ഷിച്ചറിയണമെന്നു തീരുമാനിച്ചു് അവർ ഭൃഗുമഹർഷിയെ അയച്ചു. മഹർഷി ആദ്യം സ്വപിതാവായ ബ്രഹ്മാവിന്റെ സഭയിൽ ചെന്നു. പതിവുപോലുള്ള സ്തുതിനമസ്കാരാദികളൊന്നും ചെയ്തില്ലെന്നു മാത്രമല്ല, ബ്രഹ്മാസനത്തിൽ ഒപ്പം കയറിയിരുന്നു. ധിക്കാരിയായ പുത്രനെ ദഹിപ്പിച്ചു കളഞ്ഞാലോ എന്നു ബ്രഹ്മാവിനു തോന്നി, എങ്കിലും ക്ഷമിച്ചു. മഹർഷി അവിടെ നിന്നും തിരിച്ചു് കൈലാസത്തിൽ ജ്യേഷ്ഠനായ ശ്രീപരമേശ്വരന്റെ സന്നിധിയിലെത്തി. ശ്രീശിവൻ വാത്സല്യപൂർവം ആലിംഗനം ചെയ്യാനായി അടുത്തുവന്നു. മഹർഷി ഗൌരവത്തിൽ "നീ ശ്മശാനവാസി, അസ്ഥിമാല ധരിക്കുന്നു! ഇപ്രകാരം മാർഗം തെററി നടക്കുന്നവൻ എന്നെ തൊടരുതു്" എന്നു പറഞ്ഞു. ശ്രീശിവൻ ജ്വലിച്ച ക്രോധത്തോടുകൂടി മഹർഷിയെ വധിക്കാൻ ശൂലവുമുയർത്തിക്കൊണ്ടടുത്തു. ശ്രീപാർവതീദേവി പാദത്തിൽ വീണു നമസ്കരിച്ചു് ഒരുവിധത്തിൽ സമാധാനിപ്പിച്ചു. മഹർഷി ഉടനെ അവിടെ നിന്നിറങ്ങി ശ്രീജനാർദനന്റെ ആവാസസ്ഥാനമായ വൈകുണ്ഠത്തിൽ ചെന്നു. ഭഗവാൻ ശ്രീദേവിയുടെ മടിയിൽ തലവച്ചുകിടന്നുറങ്ങുന്നതുകണ്ടു് തിരുമാറിലൊന്നു ചവുട്ടി. സതാംഗതിയായ നാഥൻ പെട്ടെന്നെഴുന്നേററു് ലക്ഷ്മീദേവിയോടുകൂടി മഹർഷിയെ നമസ്കരിച്ചു് പറഞ്ഞു:

digitized by www.sreyas.in

''ബ്രഹ്മൻ! സ്വാഗതം. ഈ ആസനത്തിലിരുന്നു് അല്പം വിശ്രമിച്ചാലും. കഷ്ടം! അവിടുത്തെ വരവറിയാതെ കിടന്നുറങ്ങിയ എന്റെ മഹാപരാധം പൊറുക്കണേ. അതീവ മൃദുലങ്ങളായ ശ്രീചരണങ്ങൾ ഇവന്റെ മാറിൽതട്ടി വേദനിച്ചുവോ?'' ഇങ്ങനെ പറഞ്ഞു് മഹർഷിപാദങ്ങളെ മെല്ലെ തലോടിക്കൊണ്ടു് തുടന്നു: ''തീർത്ഥങ്ങൾക്കും പരിശുദ്ധിയെ നൽകുന്ന അവിടുത്തെ പാദോദകംകൊണ്ടു് എന്നേയും എന്നിലിരിക്കുന്ന ലോകപാലന്മാരേയും പുനിതമാക്കേണമേ. ഇന്നാണു് ഞാൻ കൃതാർത്ഥനായതു്. അവിടുത്തെ പാദസ്പർശലാഭത്താൽ എന്റെ പാപങ്ങളെല്ലാം നശിച്ചതിനാൽ ഞാൻ ലക്ഷ്മീദേവിയുടെ ഏകാന്തഭാജനമായി ഭവിച്ചു. ഈ പാവനമുദ്രയുള്ള എന്റെ മാറിൽ ലക്ഷ്മീദേവി ഒരിക്കലും വിട്ടുപിരിയാതെ സ്ഥിരമായി വസിക്കും'' വൈകുണ്ഠനാഥന്റെ അമൃതസമാനവും അർത്ഥഗർഭവുമായ വാക്കുകേട്ട മഹർഷി തൃപ്തനും സന്തുഷ്ടനുമായി ഭവിച്ചു. അഖിലലോകനാഥന്റെ ഭക്തവാത്സല്യപ്രവാഹം കണ്ടു് ഹൃദയം ദ്രവിച്ചു. ഭക്തി കരകവിഞ്ഞു് ആനന്ദാശ്രുക്കളായി ഒഴുകി. ഗദ്ഗദത്താൽ ഒരുവാക്കെങ്കിലും പറയാൻ ശക്തനായില്ല. അവിടെനിന്നും മടങ്ങി ഋഷിസഭയിൽ വന്നു് തന്റെ അനുഭവങ്ങളെ വിസ്തരിച്ചു പറഞ്ഞു കേൾപ്പിച്ചു. അവർ അതുകേട്ടു് ആശ്ചര്യഭരിതരായി. അവരുടെ സംശയങ്ങളെല്ലാം തീന്നു. അവർ സർവസമ്മതമായി ഇപ്രകാരം തീരുമാനിച്ചു:— ''ശ്രീഹരിയിൽ നിന്നു മാത്രമെ പ്രശാന്തിയും അഭയവും സിദ്ധിക്കയുള്ളൂ. ശ്രീഹരിയിൽ നിന്നും ധമ്മം പ്രവത്തിക്കപ്പെടുന്നു. ശ്രീഹരിയെ സേവിക്കുന്നതുകൊണ്ടു് ദൃഢമായ വിഷയവൈരാഗ്യവും ആത്മസാക്ഷാത്കാരസാധനമായ ഉൽകൃഷ്ടജ്ഞാനവും അണിമാദ്യൈശ്വര്യങ്ങളും സിദ്ധിക്കുന്നു. ശ്രീഹരിയുടെ ലീലാകഥാശ്രവണവും നാമസങ്കീത്തനവുംകൊണ്ടു മാത്രമെ അനാദിയായുണ്ടായ വാസനാമലങ്ങൾ നീങ്ങി അന്ത:കരണത്തിനു് ശുദ്ധി വരികയുള്ളൂ. ആ ഭഗവാന്റെ സ്വരൂപം ശുദ്ധസത്വമാകുന്നു. തന്തിരുവടിയുടെ ഇഷ്ടദേവത ബ്രഹ്മജ്ഞന്മാരാകുന്നു. അകിഞ്ചനന്മാരും, ഒരുകാരണവശാലും പരദ്രോഹം ചെയ്യാത്തവരും സമചിത്തരും നിപുണബുദ്ധികളുമായ സാധുക്കൾക്കു് പരമഗതിയും സർവഥാ ഭജനീയനും ശ്രീനാരായണൻ തന്നെ''. ഇപ്രകാരം ആ മഹർഷിശ്രേഷ്ഠന്മാർ നിശ്ചയിച്ചുറച്ചു് ആ പരമപുരുഷന്റെ പാദസരോജത്തെ സദാ ധ്യാനിച്ചുകൊണ്ടു് തൽസായൂജ്യം പ്രാപിച്ചു. പരമപുരുഷന്റെ അത്യത്ഭുതമായ ഈ ലീലയെ ആദരപൂർവം ശ്രവണം ചെയ്താൽ, ജനനമരണങ്ങളാകുന്ന സംസാരമാർഗത്തിൽ സഞ്ചരിച്ചു് നാനാവിധ ദു:ഖങ്ങളാൽ തളന്ന ജീവന്മാർ മുക്തരായി ഭവിക്കുന്നു.

ഒരിക്കൽ ദ്വാരകയിൽ വസിച്ചിരുന്ന ഒരു ബ്രാഹ്മണന്റെ പത്നി പ്രസവിച്ച ശിശുക്കളെല്ലാം ഭൂസ്പർശമേററയുടനെ മരിച്ചുകൊണ്ടിരുന്നു. ആദ്യ പ്രസവം കഴിഞ്ഞപ്പോൾ ബ്രാഹ്മണൻ കുട്ടിയുടെ മൃതദേഹം ഉഗ്രസേനമഹാരാജാവിന്റെ കൊട്ടാരവാതിൽക്കൽ കൊണ്ടുപോയി കിടത്തീട്ടു് ഇപ്രകാരം ഉറക്കെ വിലപിച്ചു: ''എല്ലാവരും കേൾക്കുവിൻ. ഇവിടത്തെ രാജാവു് ബ്രഹ്മദ്വേഷിയും ശഠനും ലുബ്ധനും വിഷയലോലുപനുമായ ക്ഷത്രിയാധമനാണു്. അങ്ങിനെയല്ലെങ്കിൽ പ്രജയായ എന്റെ സന്താനത്തിനു അകാലമൃത്യു സംഭവിക്കുമോ? ദുശ്ശീലനും അജിതേന്ദ്രിയനുമായ

digitized by www.sreyas.in

രാജാവിനെ ആശ്രയിച്ചു കഴിയുന്ന പ്രജകൾക്ക് നിത്യദുഃഖമാണല്ലോ അനുഭവം.'' ഇങ്ങനെ ശപിച്ചിട്ട് ബ്രാഹ്മണൻ മൃതദേഹം കൊണ്ടുപോയി സംസ്കരിച്ചു. തുടർന്നുണ്ടായ എട്ടു സന്താനങ്ങളും അതുപോലെ മരിച്ചു. അപ്പോഴെല്ലാം ബ്രാഹ്മണൻ മുമ്പത്തെപ്പോലെ ശകാരം ചൊരിഞ്ഞിട്ടു പോയി. ആ വാക്കുകൾ എല്ലാവരും കേൾക്കുമായിരുന്നു. ശ്രീഭഗവാൻ മൌനമിരുന്നതിനാൽ മററുള്ളവരും ഒന്നും പറഞ്ഞില്ല. ഒൻപതാമത്തെ കുട്ടി മരിച്ചപ്പോഴും പഴയ പതിവ് ആവർത്തിക്കപ്പെട്ടു. ആ സന്ദർഭത്തിൽ അർജ്ജുനനും അവിടെയുണ്ടായിരുന്നു. ബ്രാഹ്മണൻെറ സങ്കടത്തിൽ സഹതപിച്ചുകൊണ്ട് അർജ്ജുനൻ പറഞ്ഞു: ''അങ്ങ് ഇവരോട് കരഞ്ഞു പറഞ്ഞിട്ട് ഒരു ഫലവുമില്ല. ഇവിടെയുള്ളവർ ബ്രാഹ്മണരെപ്പോലെ നടിച്ച് സത്രം ചെയ്തുകൊണ്ടിരിക്കുകയാണ്. സ്വധർമ്മം പാലിക്കുന്ന ഒരു ക്ഷത്രിയനും ഇപ്പോളിവിടെയില്ല. എവിടെ ബ്രാഹ്മണൻ സങ്കടപ്പെടുന്നുവോ അവിടെയുള്ള ക്ഷത്രിയർ വെറും വേഷം കെട്ടി നടക്കുന്ന ഉദരംഭരികൾ മാത്രമാണ്. ആകട്ടെ, അങ്ങു വ്യസനിക്കേണ്ട. അടുത്ത സന്താനത്തെ ഞാൻ രക്ഷിച്ചുതരാം. അതിനു എന്നാൽ കഴിയാത്തപക്ഷം അഗ്നിപ്രവേശം ചെയ്തു പാപശാന്തി വരുത്തിക്കൊള്ളാം.'' ബ്രാഹ്മണൻ പറഞ്ഞു:— 'അർജ്ജുന! എൻെറ സങ്കടംകൊണ്ടു ഞാനെന്തൊക്കെയോ പറഞ്ഞുവെന്നേയുള്ളു. ലോകേശ്വരന്മാരായ കൃഷ്ണരാമന്മാരും നരസിംഹങ്ങളായ പ്രദ്യുമ്നാനിരുദ്ധാദികളുമിരുന്നിട്ടും എനിക്കു ഈവിധദുഃഖങ്ങൾ വരുന്നുവെങ്കിൽ അതെന്റെ കർമ്മദോഷം മാത്രം കൊണ്ടാണ്. ജഗദീശ്വരന്മാർക്ക് കഴിയാത്ത കാര്യം സാധിച്ചുതരാമെന്നുള്ള നിൻെറ വാക്കു ബാലിശമെന്നേ ഞാൻ കരുതുന്നുള്ളു. അതിൽ എനിക്കു വിശ്വാസമില്ല.'' അർജ്ജുനൻ പറഞ്ഞു: ''ബ്രഹ്മൻ! അങ്ങ് എൻെറ വീര്യത്തെ അപമാനിക്കേണ്ട. ഞാൻ സങ്കർഷണനോ, കൃഷ്ണനോ, കൃഷ്ണപുത്രനോ അല്ല. ഞാൻ ഗാണ്ഡീവധാരിയായ അർജ്ജുനനാണ്. അന്തകാന്തകനെപ്പോലും പൌരുഷത്താൽ സന്തോഷിപ്പിച്ച എനിക്ക് അന്തകനെ ജയിച്ച് അങ്ങയുടെ സന്താനത്തെ കൊണ്ടുവരാൻ കഴിയുമെന്നറിഞ്ഞാലും.'' അതു കേട്ടു സന്തുഷ്ടനായ ബ്രാഹ്മണൻ അർജ്ജുനൻ കാര്യം സാധിച്ചു തരുമെന്നു വിശ്വസിച്ചിരുന്നു. അടുത്ത പ്രസവവും ആസന്നമായി. ബ്രാഹ്മണൻ വിവരം അർജ്ജുനനെ അറിയിച്ചു. അർജ്ജുനൻ മന്ത്രപൂർവം യോജിപ്പിക്കപ്പെട്ട നാനാശരങ്ങളെക്കൊണ്ട് പ്രസവമുറിയെ രോധിച്ചു. അനന്തരം ജാഗ്രതയോടുകൂടി കാത്തുനിന്നു.

ബ്രാഹ്മണപത്നി പ്രസവിച്ചു. കുട്ടി കരയുന്ന ശബ്ദവും കേട്ടു. പക്ഷെ നിമിഷങ്ങൾക്കകം ആ ശിശു ശരീരത്തോടുകൂടി ആകാശത്തിൽ പോയി മറഞ്ഞു. മൃതദേഹംപോലും കാണാൻ കഴിയാത്ത ദുഃഖം വിപ്രനു സഹിക്കാൻ കഴിഞ്ഞില്ല. അദ്ദേഹം ശ്രീകൃഷ്ണൻെറ മുമ്പിൽ വച്ച് വിജയനെ ശകാരിച്ചുതുടങ്ങി: ''അഹോ കഷ്ടം! ഞാൻ എത്ര മൂഢനാണ്! ആണും പെണ്ണും കെട്ട ഒരുവൻ വീരവാദം മുഴക്കിയതിനെ ഞാൻ വിശ്വസിച്ചുവല്ലോ! ശ്രീകൃഷ്ണസങ്കർഷണന്മാർക്കു ദുസ്സാദ്ധ്യമായ ഒരുകാര്യം ചെയ്യാൻ മററാരെക്കൊണ്ടു സാധിക്കും? അതാലോചിക്കുവാൻ എനിക്കുബുദ്ധിയില്ലാതെ പോയല്ലോ. ഈശ്വരേച്ഛയാ നശിച്ചതിനെ ഈ ദുർബ്ബുദ്ധി വീണ്ടുകൊണ്ടുവരുമത്രേ!

digitized by www.sreyas.in

ഈ അജ്ജുനനും ഇവൻെറ ഗാണ്ഡീവവും!'' ബ്രാഹ്മണൻെറ അസഹ്യമായ നിന്ദാ വാക്കുകളെ കേട്ടുകൊണ്ടു് അജ്ജുനൻ ശ്രീഭഗവാനോടൊരു വാക്കു പോലും പറയാതെ പുറപ്പെട്ടു. ആദ്യം യമലോകത്തുപോയി തിരഞ്ഞു. പിന്നീടു് ഇന്ദ്രൻ, അഗ്നി, വായു, വരുണൻ എന്നിവരുടെ സ്ഥാനങ്ങളിലും സ്വർഗത്തിലും പാതാളത്തിലും പോയിനോക്കി. ഒരിടത്തും ബ്രാഹ്മണപുത്രനെ കണ്ടില്ല. തൻെറ പ്രതിജ്ഞ പരിപാലിക്കാൻ കഴിയാതെ വന്നപ്പോൾ അഗ്നിപ്രവേശം ചെയ്യാൻ ഭാവിച്ചു.

ഇത്ര മതിയെന്നു നിശ്ചയിച്ചു് പാർത്ഥസാരഥി അവിടെവന്നു് അജ്ജുനനെ തടഞ്ഞു. തൻെറ സാമർത്ഥ്യംകൊണ്ടു് എന്തും സാധിക്കാമെന്നു് തൻെറ പ്രിയഭക്തൻ അഹങ്കരിക്കാൻ പാടില്ലല്ലോ. അതിനു വേണ്ടിയാണു് പ്രദ്യു ഇതൊക്കെയും സംഭവിക്കാനിടയാക്കിയതു്. ഇപ്പോൾ ആ അഹങ്കാരം നശിച്ചതായി കണ്ടു് ''വിജയ! ഇതെന്തു സാഹസം? നീ ഒരു ശിശുവിനെയല്ലേ തിരഞ്ഞതു്. ഞാൻ നിനക്കു് ബ്രാഹ്മണൻെറ എല്ലാ പുത്രന്മാരേയും കാണിച്ചു തരാം ഇച്ഛാഭംഗത്താൽ സ്വയം നശിക്കണ്ട. ഇപ്പോൾ നിന്ദിക്കുന്നവർ നമ്മെ വാനോളം കീർത്തിക്കും, കണ്ടോളൂ'' എന്നു പറഞ്ഞാശ്വസിപ്പിച്ചു.

അനന്തരം ശൈബ്യ, സുഗ്രീവ, മേഘപുഷ്പ, ബലാഹകങ്ങളെന്ന നാലു കുതിരകളെ കെട്ടിയ ദിവ്യരഥത്തിൽ രണ്ടുപേരും കയറി പശ്ചിമദിക്കുനോക്കി പുറപ്പെട്ടു. സപ്തദ്വീപങ്ങളും ഗിരികളും സമുദ്രങ്ങളും ലോകാലോകവും കടന്നു് ഘോരാന്ധകാരത്തിലെത്തി. കുതിരകൾക്കു മുമ്പോട്ടു പോകാൻ കഴിഞ്ഞില്ല. അപ്പോൾ മഹായോഗേശ്വരേശ്വരനായ ശ്രീകൃഷ്ണൻ സഹസ്രാദിത്യസങ്കാശമായ തൃച്ചക്രത്തെ മുമ്പേ സഞ്ചരിപ്പിച്ചു. സുദർശനത്തെ പിൻതുടന്നു പോയപ്പോൾ ദൂരത്തായി അനന്തപാരവും സർവവ്യാപകവുമായ പരംജ്യോതിസ്സിനെ കണ്ട അജ്ജുനൻെറ കണ്ണഞ്ചിപ്പോയി. വീണ്ടും നോക്കിയപ്പോൾ വൻതിരമാലകളോടുകൂടിയ ക്ഷീരാബ്ധി കണ്ടു. അതിൻെറ മദ്ധ്യത്തിൽ അനേകായിരം രത്നസ്തംഭങ്ങളോടുകൂടി തേജോമയമായി വിളങ്ങുന്ന അത്ഭുതപുരം കണ്ടു. അതിൽ വെള്ളസ്ഫടികമലപോലെ ഭീമാകാരവും രത്നമണ്ഡിതങ്ങളായ സഹസ്രശിരസ്സുകളോടുംകൂടിയ ആദിശേഷമൂത്തിയെ കണ്ടു. അനന്തനാകുന്ന സുഖാസനത്തിലുപവിഷ്ടനായ പുരുഷോത്തമോത്തമനെ ദർശിച്ചു. മേഘശ്യാമളവണ്ണവും, സ്വണ്ണപ്രഭമായ മഞ്ഞപ്പട്ടുവസ്ത്രവും, പ്രസന്നമുഖകമലം, നീണ്ടമനോഹരനേത്രങ്ങൾ, മഹാമണികളാൽ മിന്നുന്ന കിരീടകുണ്ഡലങ്ങൾ, ചുരുണ്ടു് ഇടതിങ്ങിയ കാർകൂന്തൽ, എട്ടു ദീർഘബാഹുക്കൾ, തിരുമാറിൽ കൌസ്തുഭവും ശ്രീവത്സവും, പാദംവരെ വ്യാപിച്ച വനമാല എന്നീ വിശേഷങ്ങളോടുകൂടിയ ശ്രീനാരായണമൂത്തിയെ അജ്ജുനൻ കണ്ടു. സുനന്ദനന്ദാദി സേവകന്മാരും മൂത്തിമത്തുക്കളായ ശംഖചക്രാദികളും, പുഷ്ടി, ശ്രീ, കീത്തി, അജാ, അഷ്ടമഹാസിദ്ധികൾ, മുതലായവരും സേവിച്ചുനിൽക്കുന്നു.

digitized by www.sreyas.in

അവതാരലീലാനാടകമാടുന്ന സാക്ഷാത് ഗോലോകനാഥൻ, താൻ തന്നെയായ ശ്രീനാരായണനെ വന്ദിച്ചു. ആ അത്ഭുത ദർശനത്താൽ ഭീതനായ അജ്ജുനനും വന്ദിച്ചു. ശ്രീപത്മനാഭൻ അരുളിചെയ്തു: ''പൂർണ്ണകാമന്മാരും നരനാരായണന്മാരും ലോകസംഗ്രഹാർത്ഥം ഭൂമിയിൽ അവതരിച്ചിരിക്കുന്നവരുമായ നിങ്ങളെ ഒന്നു കാണണമെന്നു മോഹം തോന്നി. അതിനുവേണ്ടിയാണ് ദ്വിജപുത്രന്മാരെ ഇവിടെ കൊണ്ടുവന്നതു്. ഇനി ഇവരെ തിരിച്ചുകൊണ്ടുപോയാലും! കൃഷ്ണാജ്ജുനന്മാർ 'ഓം' എന്നു പ്രതിവചിച്ചു വന്ദിച്ചിട്ടു കുമാരന്മാരോടുകൂടി ദ്വാരകയിൽ തിരിച്ചെത്തി ബ്രാഹ്മണനെ വരുത്തി പുത്രന്മാരെ കൊടുത്തു. പത്തു പുത്രന്മാരേയും പ്രായത്തിനനുസരിച്ചുള്ള വളർച്ചയോടുകൂടി തിരിച്ചു കിട്ടിയ ആ ദമ്പതികളുടെ ആനന്ദം ആക്കുവർണ്ണിക്കുവാൻ കഴിയും? കൃതജ്ഞതാപാരമ്യത്താൽ ഹർഷഗദ്ഗദയുക്തരായി ഒന്നും പറയുവാൻ കഴിയാതെ മഹാപ്രഭുവിനേയും അജ്ജുനനേയും മനസാ സ്തുതിച്ചുകൊണ്ടു് അവർപോയി. ഇതെല്ലാം കണ്ട അഗാധബുദ്ധിമാനായ അജ്ജുനനു് ഇനിയൊരിക്കലും മാഞ്ഞുപോകാത്ത ഒരു മഹാസത്യം, അതായതു്: ''ജീവികളിൽ ഏതേതു ശക്തിയോ, പൌരുഷമോ കാണുന്നതായാലും അതെല്ലാം സർവശക്തനും മഹാപുരുഷനും തന്റെ സ്വാമിയുമായ ശ്രീകൃഷ്ണന്റെ അനുകമ്പകൊണ്ടു മാത്രമുണ്ടാകുന്നതാണു്. സ്വസാമർത്ഥ്യം എന്നൊന്നില്ല'' എന്നു് പൂർണ്ണബോധ്യമായി. പരീക്ഷിത്തേ! ഇപ്രകാരം എത്രയെത്ര അത്ഭുതലീലകളാണ് ശ്രീകൃഷ്ണൻ ചെയ്തതെന്നു പറയാനാവില്ല. ഇവിടെ പറഞ്ഞതു് എത്രയോ കുറച്ചുമാത്രം. അതേസമയം തന്തിരുവടി സാധാരണ ജനങ്ങളെപ്പോലെ ഗൃഹസ്ഥവൃത്തിയുമനുഷ്ഠിച്ചു. ഉൽകൃഷ്ടങ്ങളായ അനേകം യാഗങ്ങളുംചെയ്തു. ഭൂമിക്കു ഭാരമായിത്തീന്ന അനേകംപേരെ തന്തിരുവടി തന്നെ വധിച്ചു. അജ്ജുനാദികളെക്കൊണ്ടു് പലരേയും വധിപ്പിച്ചു. ധമ്മപുത്രാദികളെക്കൊണ്ടു് ധമ്മനിഷ്ഠമായ പ്രജാപാലനവും ചെയ്യിച്ചു.

# അദ്ധ്യായം 90

ജയതി ജനനിവാസോ ദേവകീജന്മവാദോ
യദുവരപർഷൽസ്വൈർദ്ദോർഭിരസ്യന്നധർമ്മം
സ്ഥിരചരവൃജിനഘ്നഃ സുസ്മിതശ്രീമുഖേന
വ്രജപുരവനിതാനാം വർദ്ധയൻ കാമദേവം. 48

[സർവാന്തര്യാമിയും, ദേവകീനന്ദനനെന്നറിയപ്പെടുന്നവനും, സ്വഹസ്തങ്ങളാൽ അധർമ്മത്തെ ദൂരീകരിക്കുന്നവനും, യദുശ്രേഷ്ഠന്മാരായ പാർഷദന്മാരോടുകൂടിയവനും, ചരാചരങ്ങളുടെയെല്ലാം പാപശാന്തി വരുത്തുന്നവനും, മന്ദഹാസ മനോഹരമായ ശ്രീമുഖത്താൽ വ്രജസ്ത്രീകളുടേയും പുരസ്ത്രീകളുടേയും മനസ്സിൽ കാമവികാരം വർദ്ധിപ്പിക്കുന്നവനുമായ ഭഗവാൻ ശ്രീകൃഷ്ണൻ ജയിക്കുന്നു. ഭുക്തിമുക്തിപ്രദായകമായ "ശ്രീകൃഷ്ണാവതാരം" സർവോൽകർഷേണ വർത്തിക്കുന്നു.]

## ശ്രീഭഗവാന്റെ ഗൃഹസ്ഥവൃത്തി

ശ്രീശുകൻ പറഞ്ഞു:—ലീലാവതാരമെടുത്ത ശ്രിയഃപതി സർവസമ്പത്സമൃദ്ധിയോടുകൂടിയ ദ്വാരകയിൽ സ്വജനങ്ങളോടു ചേർന്നു വസിച്ചു. പതിനാറായിരത്തിൽപരം രാജനാരികളുടെ ഏകവല്ലഭൻ അത്രയുംതന്നെ സ്വരൂപമെടുത്ത് അവരെ ആനന്ദിപ്പിച്ചു. മനോഹരമായ നടപ്പ്, പരിഹാസഭാഷണം, അനുരാഗകടാക്ഷം, മന്ദസ്മിതം, വിനോദവചനം, ആലിംഗനം, ചുംബനം, ഇത്യാദികളാൽ അവരുടെ ചിത്തത്തെ അരവിന്ദാക്ഷൻ ഹഠാദാകർഷിച്ചു. ആ ഭാഗ്യവതികൾ പരമപ്രേമലഹരിയാൽ കേവലം ഉന്മത്തകളായി ഭവിച്ചു. അവരുടെ ഉന്മത്തത സ്വവിസ്മൃതിപൂർവകം തൈലധാരപോലെയുള്ള ശ്രീകൃഷ്ണസ്മരണയിൽ പരിണമിച്ചതിനാൽ യോഗികൾക്കുപോലും ദുർല്ലഭമായ ഭഗവത്പ്രേമം ദൃഢമായി അവരുടെ ജന്മം സഫലമായി.

മാധവപത്നിമാരുടെ ഭാഗ്യോദയത്തിൽ ആശ്ചര്യപ്പെടേണ്ടതില്ല. ശ്രീകൃഷ്ണന്റെ കല്യാണഗുണങ്ങളെ ഭക്തന്മാർ കീർത്തിക്കുന്നതു കേൾക്കുമ്പോൾ സ്ത്രീകളുടെ മനസ്സ് കൃഷ്ണനിൽ ലയിച്ചു പോകുന്നു. ആ സ്ഥിതിക്കു തന്തിരുവടിയെ എപ്പോഴും കണ്ടുകൊണ്ടിരുന്ന പത്നിമാരുടെ ചിത്തം എങ്ങിനെ കൃഷ്ണനെ വിട്ടുനിൽക്കും? ലോകവനിതകൾ തങ്ങളുടെ ഭർത്താവ് സാക്ഷാൽ ശ്രീകൃഷ്ണൻ തന്നെയെന്നു ദൃഢമായി സങ്കൽപിച്ചു ഭർത്തൃശുശ്രൂഷ ചെയ്താൽ അവരും ഭാവനാബലത്താൽ കൃഷ്ണനെ പ്രാപിക്കും. ആ ഭഗവാൻ തന്നെ സാക്ഷാത് ഭർത്താവായി ലഭിച്ച പുണ്യവതികൾ ചെയ്ത തപസ്സെന്തെന്നുമെത്രയെന്നും ആർക്കു വർണ്ണിക്കാൻ കഴിയും? വേണ്ടവിധമനുഷ്ഠിച്ചാൽ ഗൃഹസ്ഥാശ്രമവും പുരുഷാർത്ഥം സാധിക്കാനുള്ള ഉപാധിയാണെന്ന് ഭഗവാൻ സ്വയം അനുഷ്ഠിച്ചു കാണിച്ചുതരുന്നു.

digitized by www.sreyas.in

ശ്രീഭഗവാന്റെ ഓരോ പത്നിക്കും പത്തു പുത്രന്മാർ വീതമുണ്ടായി. അവരെല്ലാം ഉത്തമശീലഗുണസമ്പന്നരായിരുന്നു. അവരിൽ വച്ച് പ്രദ്യുമ്നൻ, അനിരുദ്ധൻ, ദീപ്തിമാൻ, ഭാനു, സാംബൻ, മധു, ബൃഹൽഭാനു, ചിത്രഭാനു, വൃകൻ, അരുണൻ പുഷ്കരൻ, വേദബാഹു, ശ്രുതദേവൻ, സുനന്ദനൻ, ചിത്രഭാനു, വിരൂപൻ, കപി, ന്യഗ്രോധൻ എന്നീ പതിനെട്ടുപേർ കീർത്തിമാന്മാരായ മഹാരഥന്മാരായിരുന്നു. അനിരുദ്ധന്റെ പുത്രനായ വജ്രൻ മാത്രം മൌസലം കഴിഞ്ഞു് അവശേഷിച്ചു. യാദവന്മാരുടെ സംഖ്യ നിർണ്ണയാതീതമായിരുന്നു. ആയിരം വിദ്യാർത്ഥികൾക്ക് ഒരാചാര്യൻ വീതം മൂന്നുകോടി എൺപത്തെട്ടു ലക്ഷം ആചാര്യന്മാരുണ്ടായിരുന്നു വെന്നു വന്നാൽ യദുക്കളുടെ സംഖ്യ സങ്കൽപിച്ചുകൊള്ളുകയേ വേണ്ടു. അവരുടെ ഭാഗ്യമെന്തുപറയട്ടെ! സർവദാ ഭഗവാനിൽത്തന്നെ മനസ്സു നിർത്തി ഭഗവാനോടുകൂടി കാലമെല്ലാം കഴിച്ച അവർ ആ ആനന്ദത്തിൽ തങ്ങളെത്തന്നെ മറന്നുപോയി.

ഗംഗ ഭഗവത്പാദതീർത്ഥമായതിനാൽ സർവോൽകൃഷ്ടമാണെന്നു് പ്രസിദ്ധമായി. എന്നാൽ ശ്രീകൃഷ്ണൻ വിസ്തരിച്ച കീർത്തി, ഗംഗയേക്കാൾ ഉൽകൃഷ്ടമായ മഹാതീർത്ഥമാകുന്നു. ഗംഗാസ്നാനം ഏവർക്കും സുലഭമല്ല. എന്നാൽ ഭഗവാന്റെ യശസ്സ് കേട്ടാൽ മാത്രംമതി, അതു് ഹൃദയത്തെ പരിശുദ്ധമാക്കുന്നു. മഹാപ്രഭുവിന്റെ അനന്തം തിരുനാമങ്ങളിൽ ഒന്നിനെ സ്വയംകീർത്തിക്കുകയോ, അന്യർ കീർത്തിക്കുന്നതു കേൾക്കുകയോ ചെയ്താൽ കോടി ജന്മകൃതപാപങ്ങളും നശിക്കുന്നു. ജീവന്മാർക്ക് സർവാശ്രയനായി, ദേവകീപുത്രനായി, അധർമ്മനാശകനായി, അഖിലചരാചരങ്ങളുടേയും പാപം നശിപ്പിക്കുന്നവനായി സുസ്മിതശ്രീമുഖശോഭയാൽ വ്രജത്തിലും പുരത്തിലുമുള്ള നാരീമണികളെ പ്രേമപരവശരാക്കി അവരുടെ ചിത്തത്തെ തന്നിൽ നിന്നും മാറാതെ ഉറപ്പിച്ചുനിർത്തി, ഭുക്തിയും മുക്തിയും വാരിവാരി വർഷിച്ച ശ്രീകൃഷ്ണാവതാരം സർവോൽക്കർഷേണ വർത്തിക്കുന്നു. ശ്രീഭഗവാന്റെ അനുപമങ്ങളായ ലീലകളെ ശ്രദ്ധാഭക്തിയോടുകൂടി കേൾക്കുകയും പഠിക്കുകയും കീർത്തിക്കുകയും ചെയ്യുന്നവരുടെ സകല പാപങ്ങളും വാസനാസഹിതം ഭസ്മമാകുന്നു. ഭഗവത്പാദങ്ങളിൽ പ്രേമഭക്തി സുദൃഢമാകുന്നു. പരമശ്രേയസ്സാഗ്രഹിക്കുന്ന വിവേകികൾ ആ കഥകൾ തന്നെയാണു് അവശ്യം കേൾക്കേണ്ടതു്. എന്നാൽ മാത്രമെ സംസാരദുഃഖം നശിച്ചു് ശ്രീകൃഷ്ണപദപ്രാപ്തി സിദ്ധിക്കുകയുള്ളു. അതാണല്ലോ ജന്മസാഫല്യം.

ശ്രീമദ്ഭാഗവതം ദശമസ്കന്ധം

ഉത്തരാർദ്ധം സമാപ്തം.



digitized by www.sreyas.in



# ഏകാദശസ്കന്ധം

## അദ്ധ്യായം 1

ബിഭ്രദ്വപു: സകലസുന്ദരസന്നിവേശം
കർമ്മാചരൻ ഭുവി സുമംഗളമാപ്തകാമ:
ആസ്ഥായ ധാമ രമമാണ ഉദാരകീർത്തി:
സംഹർത്തുമൈച്ഛത കുലം സ്ഥിതകൃത്യശേഷ: 10

[സൌന്ദര്യോത്തരസുന്ദരസ്വരൂപത്തെ ധരിച്ചവനും, ആപ്തകാമനും, ഉദാരകീർത്തിയുമായ ഭഗവാൻ വാസുദേവൻ, ദ്വാരകാപുരിയിൽ വസിച്ചുകൊണ്ടു് ഭൂമിയിൽ മംഗളകർമ്മത്തെ ആചരിച്ചു ക്രീഡിക്കുന്നവനായി ഭൂഭാരഹരണത്തിൽ ശേഷിച്ചതായ യദുകുലത്തേയും സംഹരിക്കാൻ ആഗ്രഹിച്ചു.]

### യാദവൻമാർക്കു ശാപം ഭവിക്കുന്നത്

ശ്രീശുകൻ പറഞ്ഞു:— ശ്രീകൃഷ്ണഭഗവാൻ അവതരിച്ചതു് ലോകസംഗ്രഹത്തിനായിരുന്നു. ലോകസംഗ്രഹത്തിന്റെ ഒരുഭാഗം ഭൂഭാരനാശവും വേറൊന്നു് ഭക്താനുഗ്രഹവുമായിരുന്നു. ഗോകുലത്തിൽവച്ചു് അനേകം ദൈത്യന്മാരെ ശ്രീഭഗവാനും ബലരാമനും വധിച്ചു. മഥുരയിൽ വന്നതിനുശേഷം ചിലരെ ഭഗവാൻ വധിച്ചു. അനന്തരം യാദവന്മാരോടു ചേർന്നു് ജരാസന്ധയുദ്ധത്തിൽ അനേകം സൈന്യങ്ങളെ നശിപ്പിച്ചു. അന്നുണ്ടായിരുന്ന രാജാക്കന്മാരിൽ പ്രധാനികൾ കൌരവന്മാരും പാണ്ഡവന്മാരുമായിരുന്നു. ദുഷ്ടന്മാരായ കൌരവന്മാരുടെ ദുഷ്കൃത്യങ്ങളെ നിമിത്തമാക്കിക്കൊണ്ടു് ഭഗവാൻ അവരേയും പാണ്ഡവന്മാരേയും തമ്മിൽ സ്പർദ്ധിപ്പിച്ചു് ഭാരതയുദ്ധത്തിനു കളമൊരുക്കി. നാട്ടിലുള്ള രാജാക്കന്മാരെല്ലാം ഏതെങ്കിലുമൊരുപക്ഷത്തിൽ ചേർന്നു. തൽഫലമായി ഭൂമിക്കു ഭാരമായിരുന്ന രാജാധമന്മാരും സൈന്യങ്ങളും നിശ്ശേഷം നശിച്ചു. മനുഷ്യരൂപം സ്വീകരിച്ച സർവേശ്വരൻ മനുഷ്യോചിതമായ രീതിയിൽ തന്നെയാണു് ഈ കാര്യങ്ങൾ നിർവഹിച്ചതു്.

digitized by www.sreyas.in

അവതാരത്തിൽ രണ്ടാമത്തെ ഉദ്ദേശമായ ഭക്താനുഗ്രഹവും ഭഗവാൻ വഴിപോലെ സാധിച്ചു. ഭഗവച്ചൈതന്യത്തിന്റെ ലേശാംശം ലോകമെങ്ങും വ്യാപിച്ചിരിക്കുന്നു. ലോകത്തിൽ എവിടെയെല്ലാം സൌന്ദര്യവും ആകർഷണീയതയും കാണുന്നുവോ, അതിനെല്ലാം കാരണം ആ ചൈതന്യസംബന്ധം മാത്രമാണ്. എത്ര സുന്ദരപുരുഷനായാലും ചൈതന്യം വേറിട്ടാൽ സൌന്ദര്യം നശിക്കുമെന്നു മാത്രമല്ല, ആ ശരീരം ഭയങ്കരമായും ജുഗുപ്സാവഹമായും തോന്നുകയും ചെയ്യും. അതിനാൽ ചൈതന്യമാണ് സൌന്ദര്യത്തിനു കാരണമെന്നു സിദ്ധമാകുന്നു. ആ പരിപൂർണ്ണചൈതന്യം സ്വരൂപമെടുത്തു വന്ന ശ്രീഭഗവാന്റെ സൌന്ദര്യത്തെപ്പററി എന്തു പറയാനാണ്? ലാവണ്യസാരസർവസ്വമായ ശ്രീകൃഷ്ണനെ കണ്ട കണ്ണുകൾക്ക് അന്യവസ്തുക്കളെ കാണാൻ താല്പര്യമില്ലാതെയാകുന്നു. ഭഗവാൻെറ അതിമധുരമായ അമൃതവാണികളെ കേട്ട ചെവികൾക്ക് ഭഗവത്സംബന്ധമല്ലാത്തതൊന്നും കേൾക്കാനിഷ്ടമില്ലാതെയാകുന്നു. ഭഗവാൻെറ വജ്രാങ്കുശാദി രേഖകളോടുകൂടിയ കോമളപാദചിഹ്നങ്ങൾ ഭൂമിയിലെങ്ങും പതിഞ്ഞതു കണ്ടവർക്ക് അന്യവ്യാപാരങ്ങളിലൊന്നിലും മനസ്സു ചെല്ലാതെയാകുന്നു. ഇതുപോലെ പ്രഭു സമകാലീനരായ ഭക്തജനങ്ങളുടെ സകല ഇന്ദ്രിയങ്ങളേയും തന്നിൽ മാത്രമായി നിർത്തി അവരെ രമിപ്പിച്ചു. അവിഛിന്നമായ ഭഗവൽസ്മരണയ്ക്ക് അവർ ഒരു പരിശ്രമവും ചെയ്യേണ്ടിവന്നില്ലെന്നർത്ഥം. ഭാവിതലമുറക്കാരേയും അനുഗ്രഹിക്കണമെന്നുള്ള അപാരകാരുണ്യത്താൽ ശ്രീഹരി അനവധി അപ്രാകൃതലീലകൾ ചെയ്ത് തന്റെ യശസ്സിനെ വഴിപോലെ വിസ്തരിച്ചു. അതു വർണ്ണിച്ചും കീർത്തിച്ചും കേട്ടും സ്മരിച്ചും സജ്ജനങ്ങൾ ദുഃഖസംസാരത്തെ സുഖമായി തരണം ചെയ്തു കൊള്ളട്ടെ എന്ന് കരുണാസമുദ്രമായ തിരുവടി സങ്കൽപിച്ചു.

ഒടുവിൽ സത്യസങ്കല്പനായ പ്രഭുവിന്റെ ചിന്ത സ്വജനങ്ങളുടെ നേർക്കു തിരിഞ്ഞു; 'ഈ യാദവന്മാരെല്ലാം അവതാരകാര്യത്തിൽ സഹായിക്കാനവതരിച്ച ദേവാംശസംഭവന്മാരാണ്. എന്റെ സംബന്ധത്താൽ ഇവരുടെ വീര്യം അമോഘമായി വർദ്ധിച്ച് ഇപ്പോൾ ആരാലും അടക്കാൻ കഴിയാത്ത നിലയിലായിട്ടുണ്ട്. എന്റെ അഭാവത്തിൽ ഇവർ അധികം അഹങ്കരിച്ച് ഭൂമിക്കു വീണ്ടും ഭാരമുണ്ടാക്കും. മാത്രമല്ല ഇവർ ഇനി പൂർവസ്ഥാനങ്ങളിലേക്ക് മടങ്ങുകയും വേണം. ഇവരെ നശിപ്പിക്കാൻ അന്യർക്കാർക്കും സാധ്യമല്ല. ഇവർ തമ്മിൽ കലഹിച്ചുതന്നെ നാമാവശേഷമാകണം. അതിനുശേഷം ഞാനും സ്വധാമം പ്രാപിക്കും'.

ഭഗവാന്റെ ഈ സങ്കൽപശക്തി പ്രവൃത്തിച്ചു തുടങ്ങി. ലോകരുടെ കലിദോഷങ്ങളെ തീർക്കുന്ന സൽക്കർമ്മങ്ങൾ ചെയ്യിപ്പിക്കാനായി ശ്രീവാസുദേവൻ, വിശ്വാമിത്രൻ അസിതൻ കണ്വൻ ദുർവാസാവ് ഭൃഗു അംഗിരസ്സ് കശ്യപൻ വാമദേവൻ അത്രി വസിഷ്ഠൻ ശ്രീനാരദർ മുതലായ മഹാത്മാക്കളെ ക്ഷണിച്ചു വരുത്തി. കർമ്മാവസാനത്തിൽ അവരെ ബഹുമാനിച്ച് യാത്രയയച്ചു. അവർ പിണ്ഡാരകം എന്ന തീർത്ഥസ്ഥലത്തേക്കു പോയി. അവിടെ കുറെ യാദവകുമാരന്മാർ ക്രീഡിച്ചുകൊണ്ടിരുന്നു. മഹർഷിമാരെ കണ്ടപ്പോൾ അവർക്കു ഒരു കുസൃതി ബുദ്ധി

digitized by www.sreyas.in

തോന്നി. സാംബനെ ഗർഭിണിവേഷം കെട്ടിച്ച് മഹർഷിമാരുടെ മുമ്പിൽ കൊണ്ടുപോയി നിർത്തി 'ബ്രാഹ്മണോത്തമന്മാരെ! പൂർണ്ണഗർഭിണിയായ ഇവരം താൻ എന്തു കുട്ടിയെ പ്രസവിക്കുമെന്നറിയാനാഗ്രഹിക്കുന്നു. നിങ്ങളോടു നേരിട്ടു ചോദിക്കാൻ ഇവരം ലജ്ജിക്കുന്നതുകൊണ്ടാണ് ഞങ്ങരം ചോദിക്കുന്നത്. പുത്രനെ പ്രസവിക്കണമെന്നാണ് ഇവളുടെ ആഗ്രഹം' എന്നു പറഞ്ഞു. ജ്ഞാനദൃഷ്ടിയാൽ സത്യം ഗ്രഹിച്ച മുനിമാർക്ക് കോപമുണ്ടായിട്ട് 'ഹേ മന്ദന്മാരെ! നിങ്ങളുടെ കുലനാശകരമായ ഒരിരുമ്പുലക്കയെയാണ് ഇവരം പ്രസവിക്കാൻ പോകുന്നത്'' എന്നു പറഞ്ഞിട്ട് ശാപമോക്ഷത്തിനപേക്ഷിക്കാനിടകൊടുക്കാതെ അവർ പോയി. അതു കേട്ട് കുമാരന്മാർ വളരെ ഭയപ്പെട്ടവരായി. വേഗം സാംബന്റെ വേഷമഴിച്ചു നോക്കിയപ്പോരം ഒരു ഇരിമ്പുലക്ക കണ്ടു. കാര്യത്തിൻെറ ഗൌരവം അപ്പോഴാണ് അവക്കു ബോധ്യമായത്. 'കഷ്ടം! മന്ദഭാഗ്യരായ നാം എത്ര വലിയ അപചാരമാണ് ചെയ്തതു്! ഇതറിഞ്ഞാൽ ജനങ്ങരം നമ്മെ എന്തുപറയുമോ' എന്നു വ്യസനിച്ചുകൊണ്ട് ഉലക്കയെ, നിറഞ്ഞ രാജസദസ്സിൽ വെച്ചു്, ഉഗ്രസേനമഹാരാജാവിനെ കാണിച്ചു, വിവരമറിയിച്ചു. യാദവന്മാരെല്ലാം ഭയപരവശരായി. ശ്രീകൃഷ്ണനോടാലോചിക്കാതെ ഉഗ്രസേനരാജാവ് ഉപദേശിച്ചതനുസരിച്ച് ഉലക്കയെ രാകി പൊടിച്ച് സമുദ്രത്തിൽ കലക്കി. ഒടുവിൽ ശേഷിച്ച കഷണവും സമുദ്രത്തിലെറിഞ്ഞു. പൊടികളെല്ലാം കരയ്ക്കണഞ്ഞു് ഏരകപ്പുല്ലുകളായി മുളച്ചു. ഇരുമ്പുകഷണം ഒരു മത്സ്യം വിഴുങ്ങി. അതിനെ ഒരു മുക്കുവൻ പിടിച്ച് ഒരു വേടനു കൊടുത്തു. അവൻ മത്സ്യത്തിന്റെ വയററിൽ നിന്നും കിട്ടിയ ഇരുമ്പുകഷണം ബാണത്തിൻെറ മുനയിൽ യോജിപ്പിച്ചു സൂക്ഷിച്ചു. ഭഗവത്സങ്കൽപത്താലാണ് ഇതെല്ലാം നടന്നത്. സർവേശ്വരന് ബ്രാഹ്മണശാപത്തെ അന്യഥാ ആക്കുവാൻ പ്രയാസമില്ല, പക്ഷെ അതു ചെയ്തില്ല. മഹാത്മാക്കളെ അപമാനിക്കുന്നത് ഭഗവന്നിന്ദയേക്കാരം മഹാപാപമാണ്. തന്നെ നിന്ദിച്ചാൽ അവിടുന്നു പൊറുക്കും. മഹന്നിന്ദയെ തന്തിരുവടി പൊറുക്കുകയില്ല. ശിക്ഷിക്കുക തന്നെ ചെയ്യും.

## അദ്ധ്യായം 2

ഇത്യച്യുതാംഘ്രിം ഭജതോനുവൃത്ത്യാ
ഭക്തിർവിരക്തിർഭഗവൽപ്രബോധ:
ഭവന്തി വൈ ഭാഗവതസ്യ രാജൻ!
തത: പരാം ശാന്തിമുപൈതി സാക്ഷാത് 43

[ഹേ, രാജാവെ! ഇപ്രകാരം ക്രമമായി അച്യുതപാദപത്മത്തെ ഭജിക്കുന്ന ഭക്തന് ഭക്തിയും, വിഷയവൈരാഗ്യവും, ഈശ്വരതത്വജ്ഞാനവും നിശ്ചയമായും ലഭിക്കുന്നു. പിന്നീട്, പരമശാന്തിസ്വരൂപമായ മോക്ഷത്തേയും ഭഗവൽഭക്തൻ പ്രാപിക്കുന്നു.]

digitized by www.sreyas.in

## നാരദ വസുദേവ സംവാദം — ഭാഗവതധർമ്മം,

## ഭാഗവതോത്തമലക്ഷണം

ശ്രീശുകൻ പറഞ്ഞു:— ശ്രീനാരദർ ദക്ഷശാപം കാരണം ഒരിടത്തും അധികം തങ്ങാറില്ല. എന്നാൽ ശ്രീഗോവിന്ദന്റെ അഭയഹസ്തങ്ങളാൽ ഗുപ്തമായ ദ്വാരകയിൽ ഭഗവത്സങ്കൽപം കൂടാതെ ഒരുശാപവും ഫലിക്കയില്ലല്ലോ. ശ്രീനാരദർക്ക് മുകുന്ദനെ എത്രകണ്ടാലും സേവിച്ചാലും തൃപ്തിയില്ല. അതിനാൽ അടിക്കടി ദ്വാരകയിൽ വന്ന് ഭഗവാനെ ദർശിച്ചും നമസ്കരിച്ചും സംഭാഷണംചെയ്തും സ്തോത്രംചെയ്തും പരമാനന്ദമനുഭവിക്കും. ഇതിൽ ആശ്ചര്യപ്പെടേണ്ടതില്ല. വിഷയങ്ങളെ വിഷം പോലെ വെറുക്കുന്ന മഹാത്മാക്കൾ ഒരുക്ഷണവും മുകുന്ദചരണാംബുജങ്ങളെ വിട്ടിരിക്കുകയില്ല. ബ്രഹ്മാവാദികളും ആ പാദകമലങ്ങളെത്തന്നെയാണ് നിരന്തരം ഭജിക്കുന്നത്. മനുഷ്യൻ എവിടെ ചെന്നിരുന്നാലും എന്തെല്ലാം പ്രതിവിധികൾ ചെയ്താലും മൃത്യുവിനെ ജയിക്കാൻ ശക്തനാകുന്നില്ല. അടുത്ത ക്ഷണം ജീവിച്ചിരിക്കുമെന്നതിനു എന്താണുറപ്പ്? അടുത്ത ശ്വാസം അവസാനത്തേതല്ലെന്നാരറിഞ്ഞു? അതിനാൽ ശ്രീനാരദരെപ്പോലെ ജിതേന്ദ്രിയരായ വിവേകികൾ ഒരിക്കലും മുകുന്ദഭജനത്തിൽ നിന്നും നിവർത്തിക്കയില്ല.

ശ്രീനാരദരുടെ സകല വ്യാപാരങ്ങളും ഭഗവൽപ്രചോദിതങ്ങളാണ്. ശ്രീഭഗവാൻ പല ഭക്തന്മാർക്കും മാർഗദർശനം നൽകിട്ടുള്ളത് ദേവർഷി മുഖേനയാണ്. ശ്രീകൃഷ്ണൻ അവതാരസമയത്തിലും കംസനെ വധിച്ചപ്പോഴും മാതാപിതാക്കളെ തന്റെ സർവേശ്വരത്വത്തെ അറിയിച്ചു. സമന്തപഞ്ചകതീർത്ഥത്തിൽ വച്ച് ശ്രീനാരദരെക്കൊണ്ട് തന്റെ യാഥാർത്ഥ്യത്തെ അറിയിച്ചു. അനന്തരം നേരിട്ട് കാര്യമാത്രമായ ഉപദേശവും കൊടുത്ത് അവരുടെ മായാഭ്രമത്തെ നീക്കി. ഇപ്പോൾ അവർ അത്യുൽകൃഷ്ടമായ ഭാഗവത ധർമ്മത്തെ ഗ്രഹിക്കാൻ അധികാരികളായിട്ടുണ്ട്. അത് ശ്രീനാരദർ തന്നെ ഉപദേശിക്കട്ടെയെന്നു തന്തിരുവടി സങ്കല്പിച്ചു.

ഭഗവത്സങ്കൽപമനുസരിച്ച് ഒരുദിവസം ശ്രീനാരദർ ദ്വാരകയിൽ വന്നപ്പോൾ ശ്രീകൃഷ്ണസന്നിധിയിൽ പോകാതെ വസുദേവഗൃഹത്തിൽ പ്രവേശിച്ചു. മഹർഷിയെ രാജർഷിയായ വസുദേവർ പ്രീതിപൂർവം എതിരേററ് കൊണ്ടുപോയി സുഖാസനത്തിലിരുത്തി തൊഴുതുകൊണ്ട് വിനയപൂർവം പറഞ്ഞു: 'ഭഗവൻ! നിന്തിരുവടിയെപ്പോലുള്ള കൃപാലുക്കൾ സഞ്ചരിക്കുന്നത് സകല ജീവരാശികളേയും സുഖിപ്പിക്കുവാനാണ്. സർവശരീരങ്ങളിലും അന്തരാത്മാവായി വിളങ്ങുന്ന ഉത്തമശ്ലോകനിൽ നിങ്ങളുടെ മനസ്സ് രമിക്കുന്നതാണ് അതിനു കാരണം. വാത്സല്യനിധികളായ പിതാക്കന്മാരുടെ ലക്ഷ്യം പുത്രസുഖമെന്നപോലെ പരസുഖം മാത്രമാണ് നിങ്ങളുടെ ലക്ഷ്യം. ദേവന്മാരുടെ വ്യാപാരങ്ങൾ ചിലർക്ക് സുഖപ്രദമായിരുന്നാൽ മററുചിലർക്കുപദ്രവമായും വരും. പിതാക്കന്മാർക്ക് സ്വപുത്രന്മാരോടു മാത്രമെ വാത്സല്യമുള്ളു. എന്നാൽ നിന്തിരുവടിയെപ്പോലെ അച്യുതാത്മാക്കളായ സാധുക്കൾ

digitized by www.sreyas.in

എല്ലാവർക്കും എപ്പോഴും സുഖംമാത്രം കൊടുക്കുന്നു. ദേവന്മാർ തങ്ങളെ സേവിക്കുന്നവരെ മാത്രമെ അനുഗ്രഹിക്കുകയുള്ളു. എന്നാൽ ഭവാദൃശന്മാർക്ക് ഉപകാരിയെന്നോ അപകാരിയെന്നോ ഭേദബുദ്ധിയില്ല. ദുഃഖിതരെ തേടി കണ്ടു് ആശ്വസിപ്പിക്കുക എന്നതാണു് നിങ്ങളുടെ വ്രതം. നിങ്ങൾക്കു് ലോകവാർത്തയ്ക്കു് സമയമോ അതിൽ സന്തോഷമോ ഇല്ല. എപ്പോഴും ആനന്ദപൂർവം തിരുനാമസങ്കീർത്തനം ചെയ്തു് തങ്ങളേയും കേൾക്കുന്നവരേയും പരിശുദ്ധരാക്കും. ദീനവത്സലരായ നിങ്ങളുടെ പാദസേവകൊണ്ടു് സംസാരികളുടെ ദുഃഖമെല്ലാം തീരും.

ബ്രഹ്മൻ! ഞാൻ പണ്ടു് മുക്തിദനായ മുകുന്ദനെ സേവിച്ചു. പക്ഷെ സംസാരമുക്തിയെയല്ല, ഭഗവാൻ പുത്രനായി വരണമെന്നാണാഗ്രഹിച്ചതു്. ഭഗവാൻ പുത്രനായവതരിക്കുകയും ചെയ്തു. എന്നിട്ടും ദുഃഖം തീർന്നില്ല. ദുഃഖസംസാരത്തിൽ നിന്നുമുള്ള മോചനമാണു് ജന്മലാഭമെന്നു് ഇപ്പോൾ ബോദ്ധ്യമായി. അതിനുള്ള ഉപായം ഭാഗവതധർമ്മങ്ങളെ കേട്ടറിഞ്ഞു് ശ്രദ്ധയോടെ ആചരിക്കുന്നതാണെന്നും മനസ്സിലായി. അതിനാൽ ഞാൻ അധികാരിയാണെങ്കിൽ നിന്തിരുവടി അവയെ സദയം ഉപദേശിക്കണെ.'

വസുദേവരുടെ ചോദ്യം ശ്രീനാരദരെ വളരെ സന്തോഷിപ്പിച്ചു. എന്തെന്നാൽ ശ്രീഭഗവാൻെറ കല്യാണഗുണങ്ങളെ അനുസന്ധാനം ചെയ്വാൻ അതിടയാക്കിയല്ലോ. വസുദേവരെ അനുമോദിച്ചുകൊണ്ടു് പറഞ്ഞു:— 'ഹേ സാത്വതർഷഭ! വിശ്വത്തെ മുഴുവനും ശുദ്ധമാക്കുന്ന ഭാഗവതധർമ്മമറിയാൻ അങ്ങയ്ക്കു് ജിജ്ഞാസയുണ്ടായതു് എത്രയും ശ്ലാഘനീയം തന്നെ. ഭാഗവതധർമ്മങ്ങളെ അനുഭവസമ്പന്നനായ ഗുരുമുഖത്തിൽ നിന്നുകേൾക്കുകയോ, കേട്ടതിനെ സ്വയം പഠിക്കുകയോ, മനനം ചെയ്യുകയോ, ഇപ്രകാരമെല്ലാം അന്യർ ചെയ്യുന്നതു കാണുമ്പോൾ സന്തോഷിച്ചനുമോദിക്കുകയോ, ചെയ്താൽ, അവർ ദേവ,വിശ്വദ്രോഹികളായാൽപോലും പരിശുദ്ധരായിത്തീരുന്നു. അങ്ങയുടെ പ്രശ്നം കാരണം പരമകല്യാണഗുണനിധിയും ഉത്തമശ്ലോകനുമായ ഭഗവാൻ ശ്രീനാരായണനെ എനിക്കു സ്മരിക്കാനിടയായി.

പണ്ടു് നവയോഗികൾ നിമിചക്രവർത്തിക്കു് ഭാഗവതധർമ്മങ്ങളെ ഉപദേശിച്ചു. അതു് അങ്ങയ്ക്കു പറഞ്ഞുതരാം. ഋഷഭദേവനായി അവതരിച്ച ശ്രീഹരിയ്ക്കു നൂറു പുത്രന്മാരുണ്ടായി. അവരിൽ കവി, ഹരി, അന്തരീക്ഷൻ, പ്രബുദ്ധൻ, പിപ്പലായനൻ, ആവിർഹോത്രൻ, ദ്രുമിളൻ, ചമസൻ, കരഭാജനൻ എന്ന ഒമ്പതുപേർ ആത്മവിദ്യാവിശാരദന്മാരും പരമാത്മതത്വത്തെ അറിഞ്ഞു പറയുന്നവരും ശരീരപോഷണാലങ്കാരാദികളിൽ ഉദാസീനരുമായ മഹാത്മാക്കളായിരുന്നു. നവയോഗികൾ എന്നു പ്രസിദ്ധരായ അവർ സ്ഥൂലസൂക്ഷ്മാത്മകമായ ഈ പ്രപഞ്ചത്തെ പരമാത്മാവായ ഭഗവാൻെറ സ്വരൂപമായിത്തന്നെ കണ്ടുകൊണ്ടു് ഇന്നും ലോകമെങ്ങും സഞ്ചരിക്കുന്നു. അവരുടെ ഗതിക്കു് ഒരിടത്തും ഒരു തടസ്ഥവുമില്ല. അവർക്കു് ഒരു വിഷയത്തിലും ആസക്തിയുമില്ല.

ഒരിക്കൽ അവർ നിമിചക്രവർത്തിയുടെ യാഗശാലയിൽ എഴുന്നള്ളി. നിമി ആത്മോപദേശം ഗ്രഹിക്കാൻ ഉത്തമാധികാരിയായിരുന്നു. ആ യോഗ്യത

digitized by www.sreyas.in

വന്നു കഴിഞ്ഞാൽ കരുണാനിധിയായ ഭഗവാൻ യോഗ്യനായ ഗുരുവിനെ എത്തിച്ചു കൊടുക്കുന്നു. സൂര്യതേജസ്വികളായ ആ മഹാത്മാക്കൾ നാരായണപരായണരായ ഭാഗവതോത്തമന്മാരാണെന്നു് നിമിക്കു സ്പഷ്ടമായി ബോധ്യമായി. ഉടനെ സദസ്യരോടുകൂടി അവരെ സമീപിച്ചു വന്ദിച്ചു. അവരെ ആനയിച്ചു് ഉത്തമാസനങ്ങളിൽ ഇരുത്തി യഥോചിതം പൂജിച്ചു. അവരുടെ ദർശനഭാഗ്യത്താൽ അതിസന്തുഷ്ടനായിട്ടു് നമസ്കരിച്ചു് വിനയപൂർവം പറഞ്ഞു: 'ഭഗവത്സ്വരൂപികളെ! നിങ്ങൾ സാക്ഷാത് മധുസൂദനന്റെ പാർഷദന്മാരാണെന്നും ലോകത്തെ പരിശുദ്ധമാക്കാൻ സഞ്ചരിക്കുന്നതാണെന്നും ഞാൻ മനസ്സിലാക്കുന്നു. ദേഹികൾക്കു് മനുഷ്യജന്മലാഭം അതിദുർല്ലഭമാണു്. അപ്രകാരം കിട്ടിയാലും ക്ഷണഭംഗുരമാണു്. ഏതു ക്ഷണത്തിൽ ജീവിതമവസാനിക്കുമെന്നറിഞ്ഞുകൂട. അതിനിടക്കു് വൈകുണ്ഠപ്രിയന്മാരുടെ ദർശനം ലഭിക്കുന്നതു് വളരെവളരെ ദുർല്ലഭമാണു്. ആ മഹാഭാഗ്യം സിദ്ധിച്ചു ഞങ്ങൾ ധന്യരും കൃതാർത്ഥരുമായി. പരിശുദ്ധാത്മാക്കളായ ഭവാന്മാരോടു് ഞങ്ങൾ പ്രാർത്ഥിക്കുകയാണു്. ഭാഗവതധർമ്മങ്ങളെ അനുഷ്ഠിച്ചുകൊണ്ടു് ശരണം പ്രാപിക്കുന്നവനിൽ ശ്രീഭഗവാൻ പ്രസന്നനായിട്ടു് തന്നെത്തന്നെയും കൊടുക്കുമെന്നു കേട്ടിട്ടുണ്ടു്. ആ ധർമ്മങ്ങളെ ഗ്രഹിക്കാൻ ഞങ്ങൾ അധികാരികളാണെങ്കിൽ ഉപദേശിക്കേണമേ.'

നിമിയുടെ സാരഗർഭമായ ചോദ്യം കേട്ടു് സന്തോഷിച്ചു് കവി എന്ന യോഗീശ്വരൻ ഉത്തരം പറഞ്ഞു:— ലോകവ്യവഹാരങ്ങളിൽ വ്യാപൃതരായ ജനങ്ങൾക്കു് എപ്പോഴും എന്തെങ്കിലും കാരണവശാൽ ഭയമുണ്ടാകുന്നു. അതിനു കാരണം, നശിക്കുന്നതും അസത്തും നിസ്സാരവുമായ ദേഹമാണു് താനെന്ന തെററിദ്ധാരണയാണു്. ഈ ഭയം തീരണമെങ്കിൽ ഒരിക്കലും നാശമില്ലാത്തവനും ആശ്രയിക്കുന്നവരെ നാശരഹിതമായ പദത്തിലെത്തിക്കുന്നവനുമായ അച്യുതന്റെ പാദാംബുജങ്ങളെ നിരന്തരം സേവിക്കണം. ഭഗവാനെ ശരണം പ്രാപിച്ചാൽ പിന്നെ ജനനമരണഭയമില്ല. അഭയസ്ഥാനമായ തന്റെ പാദമൂലത്തിൽ തന്തിരുവടി ഭക്തനെ ചേർത്തു കൊള്ളും. ആത്മസ്വരൂപത്തെ ആർക്കും പ്രയാസം കൂടാതെ അറിയാനുള്ള മാർഗങ്ങൾ ശ്രീഭഗവാൻ തന്നെ ലോകത്തിനുപദേശിച്ചിട്ടുള്ള ശ്രവണം, കീർത്തനം, സ്മരണം, പാദസേവനം മുതലായവയാണു്. ഇവയാണു് ഭാഗവതധർമ്മങ്ങൾ. കൂടാതെ ഭഗവാന്റെ കല്യാണഗുണങ്ങളെ അറിയുവാനും ചിത്തം സുഖമായി ഭഗവത്പാദത്തിൽ അലിഞ്ഞു ചേരുവാനും സഹായിക്കുന്ന മാർഗങ്ങളെല്ലാം ഭാഗവതധർമ്മങ്ങളിൽ പെടും. ആത്മസാക്ഷാത്കാരത്തിനു ഭാഗവതധർമ്മങ്ങൾ കൂടാതെ യോഗം മുതലായ മററു മാർഗങ്ങളും ആചരണത്തിലുണ്ടു്. എന്നാൽ ആ മാർഗങ്ങളിൽ ചരിക്കുന്നവനു തെററു പററിയാൽ ഫലസിദ്ധിയില്ലെന്നു മാത്രമല്ല, ദോഷമുണ്ടുതാനും. ഭാഗവതധർമ്മനിഷ്ഠനു് യാതൊരു പ്രമാദവും സംഭവിക്കുകയില്ല. സ്വയം ഓടുന്നവൻ കാൽ പിഴച്ചാൽ വീണുവെന്നു വരാം. ഒരു ബലവാൻ കൈപിടിച്ചിട്ടുണ്ടെങ്കിൽ വീഴ്ച സംഭവിക്കുകയില്ല. ശ്രീഭഗവാന്റെ അഭയഹസ്തത്തെ അവലംബിക്കുന്നവൻ കണ്ണടച്ചോടിയാലും തന്തിരുവടി വീഴാതെ കാത്തുകൊള്ളും. താൻ സ്വതന്ത്രനാണെന്നു

digitized by www.sreyas.in

ഭക്തൻ ഒരിക്കലും വിചാരിക്കുകയില്ല, ഭഗവാന്റെ ദാസനെന്നേ വിചാരിക്കുകയുള്ളു. ഭഗവൽപ്രേരണ കൊണ്ടാണ് താനെന്തെങ്കിലും ചെയ്യുന്നതു്, ഭഗവത്സഹായം കൂടാതെ ഒരടി വയ്ക്കുവാൻ തനിക്കു ശക്തിയില്ല എന്നാണവന്റെ വിശ്വാസം.

ഈശ്വരപ്രേരണകൊണ്ടാണ് കർമ്മം ചെയ്യുന്നതെന്നു വരുമ്പോൾ ആ കർമ്മത്തിന്റെ ഫലം ഈശ്വരനുതന്നെയാണ്, തനിക്കൊന്നുപോലും അവകാശമില്ല, ആഗ്രഹവുമില്ല. ഈശ്വരൻ തന്നെക്കൊണ്ടു ചെയ്യിക്കുന്ന കർമ്മം വിഹിതമോ അവിഹിതമോ എന്നു് ഭക്തനു നോക്കേണ്ട ആവശ്യമില്ല. ഓരോ ജീവനും പൂർവവാസനയനുസരിച്ച് ഓരോ സ്വഭാവത്തോടുകൂടിയാണ് ജനിക്കുന്നതു്. ഈ സ്വഭാവമാണ് അവനെ ഭരിക്കുന്നതു്. ഇതിനെ അന്യഥാ ആക്കുവാൻ ഈശ്വരനു മാത്രമേ കഴിയുകയുള്ളു. പൂർവവാസനയനുസരിച്ച അവശനായി ചെയ്യുന്ന കർമ്മങ്ങൾ നല്ലതോ ചീത്തയോ ആയിരിക്കാം. അവ, താൻ ചെയ്യുന്നുവെന്നഭിമാനിച്ചുപോയാൽ ഗുണദോഷഫലങ്ങളനുഭവിക്കേണ്ടി വരും. ഈ അനർത്ഥത്തിൽ നിന്നു രക്ഷപ്പെടാനൊരു വഴിയേയുള്ളു. ശരീരംകൊണ്ടോ, വാക്കുകൊണ്ടോ, മനസ്സുകൊണ്ടോ ചെയ്യുന്നതെല്ലാം – നല്ലതായാലും ചീത്തയായാലും – ശ്രീനാരായണപാദങ്ങളിൽ സമർപ്പിക്കണം. അപ്പോൾ അവ ബന്ധഹേതുക്കളാകുന്നില്ലെന്നു മാത്രമല്ല, ഭാഗവതധർമ്മങ്ങൾ, അഥവാ ശരണാഗതി ധർമ്മങ്ങളായിത്തീരുന്നു. സർവേശ്വരനിൽ ഫലസമർപ്പണം ചെയ്യാതെ വിഷയങ്ങളെ സേവിക്കുന്നവനെ ഭഗവാന്റെ മായാകാര്യങ്ങളായവിക്ഷേപവും ആവരണവും ബാധിക്കും. അപ്പോൾ സകല ചരാചരങ്ങളിലും ആത്മാവ് ഒന്നാണ് എന്ന സത്യം മറന്നു് പലതുണ്ടെന്നു തോന്നിപ്പോകും. തുടന്നു്, ശത്രുമിത്രം, ഞാൻ അവൻ, എന്ന ഭേദബുദ്ധിയും ഭയവുമുണ്ടാകും. അതുകൊണ്ടു് ബുദ്ധിമാൻ ഈശ്വരൻ സർവാത്മാവാണ്, ഈശ്വരനും ഗുരുവുമൊന്നു്, ഗുരുവും താനുമൊന്നു് എന്ന അഭേദഭാവനയോടും നിഷ്കാമഭക്തിയോടും പ്രഭുവിനെ ഭജിച്ചുകൊണ്ടേയിരിക്കണം. രണ്ടെന്നുള്ള അവസ്ഥ ഒരിക്കലുമില്ല. എങ്കിലും സ്വപ്നം മനോരാജ്യം എന്നീ അവസ്ഥകളിൽ മനസ്സ് സങ്കല്പശക്തിയാൽ പലതിനേയും സൃഷ്ടിച്ച് ഉള്ളതുപോലെ മുമ്പിൽ കാണിക്കും. ജാഗ്രത്തിൽ കാണുന്ന നാനാത്വവും മനസ്സിന്റെ ഭാവനമാത്രമാണ്. മനസ്സാണ് സകലഅനർത്ഥത്തിനും കാരണം. അതിനാൽ സങ്കൽപവികൽപ സ്വഭാവമുള്ള മനസ്സിനെ അടക്കണം. ഈശ്വരന്റെ വിഭൂതിയായ മനസ്സിനെ അടക്കാൻ തന്നെക്കൊണ്ടാവില്ല. പിന്നെയെന്താണ് വഴി? എന്തെങ്കിലും സ്മരിക്കണമെന്ന നിർബ്ബന്ധമുള്ള മനസ്സ് സദാ ഭഗവത്പാദത്തെ സ്മരിക്കട്ടെ. എന്നാൽ ഈശ്വരൻ പ്രസാദിച്ച് മായയെ നീക്കിത്തരും, ഭയവും തീരും. ഭയം നീങ്ങിയാൽ അഭയം അഥവാ ഭഗവത് പ്രാപ്തിയായി.

തൈലധാര പോലെയുള്ള അവിഛിന്ന ഭക്തിയാണ് വേണ്ടതു്. ചക്രപാണിയുടെ സുശോഭനങ്ങളായ അവതാരലീലകളെ ഇടവിടാതെ പ്രേമപൂർവം കേൾക്കുക, തിരുനാമങ്ങളെ അശേഷം ലജ്ജകൂടാതെ കീർത്തിക്കുക, അതോടൊപ്പം വിഷയദോഷങ്ങളെ അനുസന്ധാനം ചെയ്യുക, എന്ന ശീലം സഹജമായാൽ അന്തഃകരണത്തിൽ കട്ടി പിടിച്ചിരിക്കുന്ന രാഗദ്വേഷാദി മലങ്ങൾ നശിച്ചു് വിഷയവൈരാ

digitized by www.sreyas.in

ഗ്യമുണ്ടാകും. ഭഗവാനിൽ അനന്യപ്രേമം അഭിവൃദ്ധിപ്പെടും. ഇങ്ങനെയുള്ള ഭക്തന്റെ അവസ്ഥ ഒന്നു വേറെ തന്നെയാണ്. പ്രിയഭഗവാന്റെ അവതാര ലീലാ സംബന്ധികളായ ദാമോദര, കാളിയദമന, ഗോവർദ്ധനധാരിൻ, ഗോപികാരമണ ഇത്യാദി തിരുനാമങ്ങൾ കീർത്തനം ചെയ്യുന്തോറും അനുരാഗം വർദ്ധിക്കും. ഹൃദയം ആർദ്രമാകും. ഭക്തപരാധീനൻ ഭക്തന്റെ കൈയ്യും പിടിച്ചുകൊണ്ടു നടക്കുന്നതായി ഭാവിക്കുന്ന ഭക്തഹൃദയം സന്തോഷത്താൽ ഊറിച്ചിരിക്കും; അത്രത്തോളം കാരുണ്യമുള്ള പ്രഭുവിനെ മറന്ന് കാലമെല്ലാം വ്യർത്ഥമാക്കിയല്ലോ എന്നോർത്തു പൊട്ടിക്കരയും; ഇനിയും തന്നെ ഒരിക്കലും കൈവിടരുതേ എന്നു പ്രാർത്ഥിക്കും; ഭഗവാന്റെ കല്യാണഗുണങ്ങളേയും അപ്രാകൃതലീലകളേയും സരസമായി ഗാനം ചെയ്യും; മോഹനബാലലീലകളെ ഉന്മത്തനെപ്പോലെ അഭിനയിച്ചു നൃത്തം ചെയ്യും; ക്രമേണ താൻ ഭഗവാനിൽ നിന്നന്യനല്ല എന്ന തന്മയഭാവമുറച്ച് നിശ്ചലനായിരിക്കും. ഇങ്ങനെയെല്ലാം ചെയ്യുന്നതു് അറിഞ്ഞുകൊണ്ടല്ല. ഏതോ ഒരു മഹാശക്തിയുടെ പ്രേരണയാൽ അവശനായി എന്തെല്ലാമോ ചെയ്യുന്നു. ലൌകികങ്ങളായ മാനം, അപമാനം, ലജ്ജ, സുഖം, ദുഃഖം എന്നീ ശൃംഖലകളെ പൊട്ടിച്ചെറിഞ്ഞു് അവൻ പുറത്തു വന്നു കഴിഞ്ഞു. ആ മഹാൻ അനുഭവിക്കുന്ന സുഖം അലൌകികവും പറഞ്ഞറിയിക്കാൻ കഴിയാത്തതുമാണ്. കാരണം, അതു് അന്യവിഷയാപേക്ഷ കൂടാതെ ഹൃദയേശ്വരനായ ഭഗവാനിൽനിന്നും നേരിട്ടു ലഭിക്കുന്ന ആത്മാനന്ദമാണ്. ഇപ്രകാരമുള്ള അതിശയപ്രേമാനന്ദം സ്ഥായിയായി നിലനിൽക്കണമെങ്കിൽ പഞ്ചഭൂതങ്ങളും ജ്യോതിസ്സുകളും സമുദ്രങ്ങളും സകല ചരാചരങ്ങളും ശ്രീഹരിയുടെ ശരീരമാണെന്നും താനും അതിൽ നിന്നു ഭിന്നനല്ലെന്നും അഭേദമായി ഭാവിച്ച്, കാണുന്നതിനെയെല്ലാം ഈശ്വരബുദ്ധ്യാ നമസ്കരിക്കണം. ഈ വിധം പ്രപഞ്ചമെല്ലാം ഭഗവന്മയമായിക്കണ്ടു് സേവിച്ചു ശരണം പ്രാപിക്കുന്നവനു് ആരംഭം മുതൽ തന്നെ ഭഗവാനെക്കുറിച്ചുള്ള യഥാർത്ഥജ്ഞാനവും നിരതിശയപ്രേമവും വിഷയവിരക്തിയും ഒന്നിച്ചുണ്ടായി, അനുക്ഷണം വർദ്ധിച്ചുവരും. ഏതുപോലെയെന്നാൽ ഭക്ഷണം കഴിക്കുന്നവനു് ഓരോ കബളം ഉള്ളിൽ പോകുന്തോറും മനസ്സുഷ്ടിയും ഉദരപൂർത്തിയും ക്ഷുത്ശാന്തിയും ഒന്നിച്ചുണ്ടാകുന്നതുപോലെ. പക്ഷെ ഒരു വ്യത്യാസമുണ്ടു്. ഒരിക്കൽ ഉദരപൂർത്തിവന്നാലും വീണ്ടും വിശപ്പുണ്ടാകും. ഭക്തിജ്ഞാനവൈരാഗ്യങ്ങളാകട്ടെ സ്ഥിരമാണ്, താൽക്കാലികമല്ല. അതു് ക്രമത്തിൽ വളർന്നു് പരമശാന്തിനിലയമായ ഭഗവത്പാദത്തിൽ കൊണ്ടെത്തിക്കും. അതിനാൽ എല്ലാ മാർഗങ്ങളിലും വച്ചു് അച്യുതപാദാംബുജങ്ങളെ ഭജിക്കുന്നതു തന്നെയാണ് സർവശ്രേഷ്ഠം.

നിമി ചോദിച്ചു: 'ഇപ്രകാരം ഭക്തി സിദ്ധിച്ചവന്റെ ലക്ഷണം, സ്വഭാവം, ആചാരം, സംഭാഷണം. അവനിൽ ഭഗവാൻ പ്രസാദിച്ചു എന്നതിന്റെ അടയാളം ഇവയെ ഉപദേശിക്കുമാറാകേണമെ!' ഈ ചോദ്യത്തിനു് ഹരി എന്ന യോഗീശ്വരൻ ഉത്തരം പറഞ്ഞു:— ഭഗവത്ഭക്തന്മാരെ മൂന്നായി തരംതിരിക്കാം. രൂപംകൊണ്ടും ഗുണംകൊണ്ടും ഭിന്നഭിന്നങ്ങളായി കാണപ്പെടുന്ന സ്ഥാവരജംഗമങ്ങളായ സകല ഭൂതങ്ങളിലും ഭഗവാൻ അഭേദമായി വസിക്കുന്നുവെന്നും സകല ഭൂതങ്ങളും

digitized by www.sreyas.in

ഭഗവാനിൽ വസിക്കുന്നുവെന്നും കണ്ടു് സകല ഭൂതങ്ങളേയും ഭഗവത്ഭാവനയോടെ ഉപാസിക്കുന്നവനാണു് ഉത്തമഭക്തൻ അഥവാ ഭാഗവതോത്തമൻ. ചിലക്കു് ഈശ്വരനിലും ഈശ്വരനെ സർവാത്മനാ ആശ്രയിച്ചിരിക്കുന്ന ഭക്തന്മാരിലും പ്രേമവും മൈത്രീഭാവവുമുണ്ടു്. ഭഗവാനെ ആശ്രയിച്ചു ഭജിക്കേണ്ടതാണെന്ന അറിവില്ലാത്തവരും പലവിധ കഷ്ടങ്ങളനുഭവിക്കുന്നവരുമായ പാമരജനങ്ങളിൽ അനുകമ്പയുണ്ടു്; ഭഗവാനെയോ, ഭക്തന്മാരെയോ, തന്നെയോ ദ്വേഷിക്കുന്ന ദുർജ്ജനങ്ങളിൽ സ്നേഹവുമില്ല വിരോധവുമില്ലാത്ത ഉദാസീനബുദ്ധിയുണ്ടു്. എല്ലാം ഭഗവാൻ തന്നെ എന്ന അറിവില്ലാത്ത ഭേദബുദ്ധിയോടുകൂടിയ അവർ മദ്ധ്യമഭക്തന്മാരാണു്. അതിലും താഴ്ന്ന ഒരുകൂട്ടരുണ്ടു്. അവർ ശ്രീഹരിയുടെ വിഗ്രഹങ്ങളെ ശ്രദ്ധാഭക്തിയോടുകൂടി പൂജിക്കും. എന്നാൽ ഭഗവാനെ ഹൃദയത്തിൽ പ്രതിഷ്ഠിച്ചുകൊണ്ടിരിക്കുന്ന ഭക്തന്മാർ ശിലാവിഗ്രഹങ്ങളേക്കാരം പൂജനീയരാണെന്നറിയുന്നില്ല. ഈശ്വരൻ തൂണിലും തുരുമ്പിലും വ്യാപിച്ചിരിക്കുന്നതായുമറിയുന്നില്ല. എന്നിരുന്നാലും ഒരീശ്വരനുണ്ടു്, ആ ഭഗവാൻ വിഗ്രഹത്തിൽ സാന്നിധ്യം ചെയ്യുന്നു, പൂജിച്ചു സേവിച്ചാൽ ശ്രേയസ്സുണ്ടാകുമെന്ന വിശ്വാസമുണ്ടല്ലോ. ഇവരെ പ്രാകൃത ഭക്തന്മാരായി ഗണിക്കാം. അവരിൽ ഭക്തി ആരംഭിക്കുന്നു എന്നേ ഉള്ളൂ. മദ്ധ്യമഭക്തനും പ്രാകൃതഭക്തനും ഭക്തിസോപാനത്തിന്റെ താഴത്തെ പടികളിൽ വർത്തിക്കുന്നവരാകുന്നു. അവർ ക്രമേണ ഉത്തമഭക്തന്മാരായിത്തീരും, സംശയമില്ല.

ഉത്തമഭക്തന്റെ ലക്ഷണങ്ങരം ഇനിയും കേട്ടുകൊള്ളുക: കണ്ണു്, മൂക്കു്, ചെവി മുതലായ ഇന്ദ്രിയങ്ങരം അതാതുവിഷയങ്ങളെ സ്വീകരിക്കുന്നു. വിഷയങ്ങളിൽ ചിലതു് സുഖപ്രദമായും മറ്റുചിലതു ദുഃഖപ്രദമായും തോന്നിയേക്കാം. എന്നാലും ഏതേതു വിഷയങ്ങരം പ്രാപ്തമായാലും എല്ലാം ഭഗവന്മായാവിലാസം മാത്രമാണെന്ന ദൃഢബോധത്തോടെ മോദഖേദങ്ങരം കൂടാതെ നിർവികാരനായിരിക്കുന്നവൻ ഭാഗവതോത്തമനാണു്. ഉത്ഭവം, നാശം, വിശപ്പു്, ദാഹം, ഭയം, അദ്ധ്വാനം എന്നീസംസാരധർമ്മങ്ങരം വാസ്തവത്തിൽ ആത്മധർമ്മങ്ങളല്ല. ദേഹം, ഇന്ദ്രിയങ്ങരം, പ്രാണൻ, മനസ്സു് എന്നിവയുടെ ധർമ്മങ്ങളാണു്. ഇവയെല്ലാം ആത്മധർമ്മങ്ങളാണെന്നു ജനങ്ങരം ഭ്രമിക്കുന്നു. ഭക്തനു് ഈ അബദ്ധവിചാരമില്ല. മനസ്സു് ഭഗവച്ചരണങ്ങളിൽ നിന്നുമാറാതെ ഉറച്ചുനിൽക്കുന്നതിനാൽ ദേഹധർമ്മങ്ങളൊന്നും അവനെ അശേഷം ചലിപ്പിക്കുന്നില്ല. പരമാർത്ഥത്തിൽ അവൻ അതൊന്നുമേ അറിയുന്നില്ല. അപ്രകാരമുള്ളവൻ ഭാഗവതോത്തമനാണു്. മനുഷ്യൻ വിഷയാശക്കടിമപ്പെട്ടു് കർമ്മംചെയ്യുന്നു. അഭിമാനം ഹേതുവായി പുണ്യപാപങ്ങളുണ്ടാകുന്നു. അവ വീണ്ടും ജന്മങ്ങളെ ഉണ്ടാക്കുന്നു. ഭക്തനു് ഈവകയൊന്നുമില്ല. ശ്രീവാസുദേവചരണമകരന്ദരസം നുകർന്നുകൊണ്ടിരിക്കുന്ന ഭക്തൻ ക്ഷുദ്രവിഷയസുഖങ്ങളെ ഒട്ടും തന്നെ ആഗ്രഹിക്കുന്നില്ല. ഫലേച്ഛയില്ലാത്തതിനാൽ പുണ്യപാപങ്ങളുമില്ല, പുനർജന്മവുമില്ല. ഭജനാനന്ദരസികനായ അവൻ തന്നെയാണു് ഭാഗവതോത്തമൻ. 'ഞാൻ ഉന്നതകുലജാതൻ, ഞാൻ ബ്രാഹ്മണൻ, ഞാൻ ഉൽകൃഷ്ടകർമ്മം ചെയ്യുന്നവൻ, ഞാൻ സന്യാസി, എന്നിങ്ങനെ ജന്മം, വർണ്ണം, കർമ്മം, ആശ്രമം ഇത്യാദികളാൽ യാതൊരുവൻ ലേശവും അഹങ്കരിക്കുന്നില്ലയോ, ഗൃഹധനാദികളിലും ശരീരത്തിലും

digitized by www.sreyas.in

തന്റെ, അന്യന്റെ എന്ന ഭേദഭാവന തീരെയില്ലയോ, സർവഭൂതങ്ങളിലും സമഭാവന യോടുകൂടി പ്രശാന്തനായിരിക്കുന്നുവോ, അവനാണ് ഭാഗവതോത്തമൻ. ഉത്തമ ഭക്തനോട് 'മൂന്നു ലോകങ്ങളുടേയും സർവാധിപത്യം തരാം, അരക്ഷണം ഭഗവദ് ഭജനം ചെയ്യാതിരിക്കാമോ' എന്നു ചോദിച്ചാൽ സാധ്യമല്ലെന്നുടനെ മറുപടി പറ യും. എന്തെന്നാൽ ദേവന്മാർക്കുപോലും കാണാൻ കിട്ടാത്ത ഭഗവത്പാദാരവിന്ദ ത്തെ ഹൃദയത്തിൽ സദാ കണ്ടുകൊണ്ട് അവൻ ഭജനാനന്ദലഹരിയിൽ മത്തനായി രിക്കുകയാണ്. ത്രിലോകാധിപത്യം ആ ആനന്ദത്തിനടുത്തെങ്ങാനുമെത്തുമോ? അ ത്രത്തോളം ഭഗവദ്ഭജനനിഷ്ഠനായി സ്ഥിതിചെയ്യുന്നവനാണ് ഭാഗവതോത്തമൻ.

ഭക്തനെ ലോകഭ്രമം തീണ്ടാത്തതിൽ അതിശയിക്കേണ്ടതില്ല. ഭഗവാന്റെ ശ്രീപാദനഖമണിയാകുന്ന ചന്ദ്രന്റെ അമൃതശീതളകിരണങ്ങൾ അവനെ സദാ സുഖി പ്പിക്കുന്നു. കൃഷ്ണഭക്തിയാകുന്ന ചന്ദ്രൻ ഉദിച്ചിരിക്കുമ്പോൾ രാഗദ്വേഷങ്ങളാകുന്ന സൂര്യതാപത്തിനു സ്ഥാനമെവിടെ? ഭക്തന്റെ ഹൃദയം ശ്രീഭഗവാന്റെ അംഘ്രി പത്മത്തിൽ പ്രേമപാശത്താൽ ബന്ധിക്കപ്പെട്ടിരിക്കുന്നു. അവൻ ശരീരക്ലേശങ്ങളാൽ അത്യന്തം അവശനായിരുന്നാൽപോലും നാവ് കൊണ്ട് പ്രിയഭഗവാന്റെ തിരുനാ മങ്ങളെ കീർത്തിച്ചുകൊണ്ടേയിരിക്കും — പ്രാണനുള്ള കാലം വരെ. അത്രത്തോളം ദൃഢചിത്തനായ ഭക്തനെ പിരിഞ്ഞിരിക്കാൻ ഭഗവാനു സാധ്യമല്ല. ആ ഭക്തനാ ണ് ഭാഗവതോത്തമൻ,

## അദ്ധ്യായം 3

യർഹ്യബ്ജനാഭചരണൈഷണയോരുഭക്ത്യാ
ചേതോമലാനി വിധമേത് ഗുണകർമ്മജാനി
തസ്മിൻ വിശുദ്ധ ഉപലഭ്യത ആത്മതത്വം
സാക്ഷാത് യഥാമലദൃശോ: സവിതൃപ്രകാശ: 40

[പത്മനാഭന്റെ ചരണാരവിന്ദത്തെ പ്രാപിക്കുവാനുള്ള ആഗ്രഹംകൊണ്ട് വർദ്ധിച്ചുവരുന്ന ഭക്തിയാൽ മനസ്സ്, വിഷയനിബദ്ധമായ ഗുണകർമ്മങ്ങളിൽനിന്നു ണ്ടാകുന്ന രാഗദ്വേഷാദിമാലിന്യങ്ങളെ എപ്പോൾ നശിപ്പിക്കുമോ, അപ്പോൾ പരിശുദ്ധമായിത്തീരുന്ന ആ മനസ്സിനു്, നിർമ്മലനേത്രങ്ങൾക്കു സൂര്യപ്രകാശം എന്നപോലെ സാക്ഷാത്തായ ആത്മജ്ഞാനം ഉപലഭിക്കും.]

### മായാസ്വരൂപം, മായാസന്തരണമാർഗം, ശ്രീനാരായണതത്വം

നിമി ചോദിച്ചു:— ജീവന് സംസാരത്തിനു കാരണം വിഷ്ണുമായയാണെ ന്നരുളിചെയ്തുവല്ലോ. മായാസ്വരൂപമറിയാതെ അതിനെ തരണം ചെയ്യുവാൻ സാധ്യമല്ല. സർവമോഹിനിയായ മായയുടെ സ്വരൂപം എന്താണ്?

digitized by www.sreyas.in

അന്തരിക്ഷൻ എന്ന യോഗി മറുപടി പറഞ്ഞു:— ഈശ്വരന്റെ സ്വരൂപനിർണ്ണയം എപ്രകാരം അസാദ്ധ്യമോ അതുപോലെ ഈശ്വരമായാസ്വരൂപനിർണ്ണയവും അസാദ്ധ്യമാണ്. അതിനാൽ മായാകാര്യമായ സൃഷ്ടി, ലയം എന്നീ പ്രക്രിയകളിൽ നിന്നു് മായാസ്വരൂപത്തെ അറിയാൻ ശ്രമിക്കണം. സൃഷ്ടിക്കുമുമ്പും പ്രലയത്തിനു ശേഷവും ഭഗവാൻ മാത്രം അവശേഷിക്കുന്നു. ഓരോ കല്പാവസാനത്തിലും ജീവകോടികൾ സഞ്ചിതകർമ്മവാസനകളോടുകൂടി ഭഗവാനിൽ ലയിക്കുന്നു. അടുത്ത കൽപാരംഭത്തിൽ പ്രഭു ഓരോ ജീവന്റേയും വാസനാനുസരണം ദേഹം സൃഷ്ടിച്ചുകൊടുക്കുന്നു. സൃഷ്ടിക്കാവശ്യമായ സാധനങ്ങളും ഭഗവാൻ തന്നെയാണ്. ദേഹമാകുന്ന ഉപാധികൊണ്ടു് ജീവനു് പൂർവകർമ്മഫലങ്ങളെ അനുഭവിക്കാം, അതേസമയം സർവേശ്വരനെ ഭജിച്ചു് സംസാരമോചനം നേടുകയും ചെയ്യാം. അതിനാൽ സൃഷ്ടി ഭഗവാന്റെ കാരുണ്യമാണ്. ജീവൻ ഭഗവാന്റെ അംശംതന്നെയാണ്. പഞ്ചഭൂതങ്ങളെക്കൊണ്ടു് താൻ സൃഷ്ടിച്ച ദേഹത്തിൽ പ്രവേശിച്ച ഭഗവദംശം, താൻ സർവാത്മാവും അപരിഛിന്നനുമാണു് എന്നതിനെ മറന്നു് ദേഹമാണെന്നഭിമാനിക്കുന്നു. അപ്രകാരം അഭിമാനിക്കുമ്പോൾ തന്റെ നാമം 'ജീവൻ' എന്നായിത്തീരുന്നു. ഭഗവാൻ ജീവരൂപനായി, താൻ തന്നെയാകുന്ന ദേഹങ്ങളിൽ താൻ തന്നെയാകുന്ന ഇന്ദ്രിയങ്ങളെക്കൊണ്ടു് വിഷയങ്ങളെ ഭുജിക്കുന്നു. വിഷയജ്ഞാനം ഈശ്വരസ്വരൂപം തന്നെ. എന്നാൽ ഇതുസുഖം, ഇതുദുഃഖം എന്നഭേദഭാവന അന്തഃകരണധർമ്മമാണ്. വിഷയങ്ങളെ ഭുജിക്കുന്ന ജീവൻ അതിൽ ആസക്തനായി ഭവിക്കുന്നു. വീണ്ടും ജന്മങ്ങൾക്കു ഹേതുവായ കർമ്മങ്ങളെ ചെയ്തു് തൽഫലമായി നാനായോനികളിൽ ജനിച്ചും മരിച്ചും സംസാരത്തിൽ ഭ്രമിക്കുന്നു. അത്യന്തം ക്ലേശഭൂയിഷ്ഠമായ ഈ അവസ്ഥ പ്രളയം വരെ തുടർന്നുകൊണ്ടിരിക്കും. അവസാനം പ്രലയകാലം വരുമ്പോൾ ബ്രഹ്മാണ്ഡം മുഴുവൻ ജലത്തിൽ ലയിക്കും. അപ്പോൾ ഭൂതാദികൾ അവ ഉണ്ടായ ക്രമം പോലെ പ്രകൃതിയിൽ ലയിക്കുന്നു. സൃഷ്ടിക്കും സ്ഥിതിക്കും ലയത്തിനും കാരണം മായതന്നെ.

നിമിപറഞ്ഞു:— മഹർഷീശ്വരന്മാരെ! മായയെപ്പററി കേട്ടിടത്തോളം ഭയംതോന്നുന്നു. ദേഹത്തിൽ അഹംബുദ്ധിയോടുകൂടിയ അജിതേന്ദ്രിയരായവർക്കു് ഈശ്വരന്റെ ദുസ്തരമായ മായയെ തരണം ചെയ്യാൻ വല്ല ഉപായവുമുണ്ടെങ്കിൽ പറഞ്ഞുതരണേ!

പ്രബുദ്ധനെന്നയോഗി മറുപടി പറഞ്ഞു:— വിഷയവൈരാഗ്യത്തോടുകൂടിയ ഭഗവത്ഭക്തികൊണ്ടല്ലാതെ മായാസന്തരണം സാധ്യമല്ല. ഭഗവാന്റെ മായയെ ഭഗവാന്റെ കാരുണ്യം കൊണ്ടുമാത്രമെ കടക്കാനാകൂ. ആദ്യം വിഷയവൈരാഗ്യം സമ്പാദിക്കണം. അതിനു് സംസാരികളായ കുടുംബികളുടെ അവസ്ഥ സൂക്ഷിച്ചുകണ്ടു മനസ്സിലാക്കണം. അവർ ദുഃഖം തീരാനും സുഖംകിട്ടാനും അശ്രാന്തപരിശ്രമം ചെയ്യുന്നു. എന്നാൽ ആഗ്രഹിച്ചസുഖം കിട്ടുന്നില്ലെന്നുമാത്രമല്ല, ദുഃഖത്തിനുമേൽ ദുഃഖം വന്നുകൊണ്ടേയിരിക്കുന്നു. എന്നാലും പ്രയത്നം മതിയാക്കുന്നില്ല. വിഷയതൃഷ്ണയുടെ ശക്തിയാൽ അവശരായി വീണ്ടും വിഷയസമ്പാദനം ചെയ്തു്

digitized by www.sreyas.in

ദുഃഖത്തെ ക്ഷണിച്ചു വരുത്തുന്നു. ഇതുതന്നെയാണ് അവിവേകം. ഇതിനെപ്പററി നിരന്തരം ചിന്തിക്കണം. ചുററുപാടിൽനിന്നും സ്വാനുഭവത്തിൽ നിന്നും ദുഃഖത്തിനുകാരണം വിഷയാശയാണെന്നു കാണാൻ കഴിയണം. അതാണ് വിവേകം. ഗൃഹപുത്രധനാദികൾ സുഖംതരുമെന്നു മനുഷ്യൻ വിചാരിക്കുന്നു. ഇതുശരിയാണോ? അവ ലഭിക്കാൻ തന്നെ എത്ര ക്ലേശിക്കേണ്ടിയിരിക്കുന്നു! ഒരുപക്ഷെ കിട്ടിയാൽ തന്നെയും അടുത്തക്ഷണത്തിൽ കൈവിട്ടുപോകും. സമ്പാദിക്കുമ്പോഴും, കാത്തുസൂക്ഷിക്കുമ്പോഴും നശിക്കുമ്പോഴും ദുഃഖം തന്നെയല്ലാതെയെന്താണുള്ളതു്? ഇവിടെ ഇങ്ങനെയാണെങ്കിൽ സ്വർഗത്തിലെങ്കിലും സുഖംകിട്ടുമോ? പുണ്യത്തിൻെറ തോതനുസരിച്ചു് കുറെക്കാലം അവിടെ വസിക്കാം. പുണ്യം ക്ഷയിക്കുമ്പോൾ കീഴ്പ്പോട്ടു പതിക്കേണ്ടതുതന്നെ. അവിടെയിരിക്കുമ്പോഴും വാസ്തവത്തിൽ സുഖമില്ല. തന്നെപ്പോലെ ആരെങ്കിലും സുഖിക്കുന്നതുകാണുമ്പോൾ സ്പർദ്ധ, തന്നേക്കാൾ സുഖിക്കുന്നുവെന്നുകണ്ടാൽ അസൂയ, പുണ്യം തീരുമ്പോൾ പതനം നിശ്ചയമാണെന്നുള്ളഭയം, ഇതാണ് സ്വർഗത്തിലേയുമവസ്ഥ. ഇപ്രകാരം അവധാനപൂർവം ആലോചിച്ചാലോചിച്ചു് ഇഹപരസുഖഭോഗങ്ങളിൽ വിരക്തി സമ്പാദിക്കണം.

ഇപ്രകാരം വിഷയവിരക്തി വന്നുകഴിഞ്ഞാൽ ശ്രേയോമാർഗമറിയുവാനായി ഗുരുവിനെ ആശ്രയിക്കണം. ഗുരുവിനെ വരിക്കുന്ന കാര്യത്തിൽ പ്രത്യേകം ശ്രദ്ധിക്കണം. ശരിയായ യോഗ്യതയില്ലാത്തയാളെ ബാഹ്യവേഷം കണ്ടുഭ്രമിച്ചു് ഗുരുവായി വരിച്ചാൽ, പൊളിഞ്ഞ വഞ്ചിയിൽ കയറി സമുദ്രം കടക്കാൻ പുറപ്പെട്ടാലെന്നപോലെ ഗുണത്തിനുപകരം ദോഷം സംഭവിക്കും. അതിനാൽ പ്രത്യേകം മനസ്സിരുത്തണം. ഉത്തമഗുരുവിൽ ചില ലക്ഷണങ്ങളെല്ലാം കാണാം. വേദം ശരിയായ അർത്ഥധാരണയോടുകൂടി പഠിച്ചവനും ശിഷ്യൻെറ സർവസംശയങ്ങളും തീർത്തു് സ്വാനുഭവം വരുത്തിക്കൊടുക്കാൻ സമർത്ഥനുമായിരിക്കും. തിരയടങ്ങിയ സമുദ്രം പോലെ ശാന്തഗംഭീരനായിരിക്കും. ഭഗവത്തേജസ്സ് മുഖത്തു കളിയാടും. ക്രൂരമൃഗങ്ങൾ പോലും ആ മഹാത്മാവിൻെറ മുമ്പിൽ ശാന്തപ്രകൃതികളായി ഭവിക്കും. ഭക്തിദേവി ഉടലെടുത്തതുപോലെ ശ്രീകൃഷ്ണചരണാരവിന്ദപ്രേമിയായിരിക്കും. സദ്ഗുരുനാഥൻെറ മഹിമാഗുണങ്ങളെ പറഞ്ഞു തീർക്കാനാർക്കു കഴിയും? പരാനുഗ്രഹത്തിനായി സ്വേച്ഛയാ ശരീരമെടുത്ത സാക്ഷാത് ഭഗവാൻ തന്നെയാണ് ആ മഹാപുരുഷൻ. അപ്രകാരമുള്ള ഗുരു ലോകത്തിൽ ഏററവും ദുർല്ലഭമാണ്. ബഹുജന്മസുകൃതവും വിഷയവൈരാഗ്യവും തീവ്രജിജ്ഞാസയുമുണ്ടെങ്കിൽ മാത്രമെ കണ്ടുകിട്ടുകയുള്ളൂ. ആ മഹാത്മാക്കൾ തങ്ങളുടെ മഹത്വം പുറമെ കാണിക്കുകയില്ല. അതിനാൽ അവരെ കണ്ടാലും അടിയുറച്ച വിശ്വാസം വരാൻ വളരെ പ്രയാസമാണ്. അതിനു് ഭഗവത്കൃപതന്നെ വേണം. ഗുരുവിനെ ഭക്തിപൂർവം ശുശ്രൂഷിക്കുക, നമസ്കരിക്കുക, അക്ഷരംപ്രതി അനുസരിക്കുക എന്നതായിരിക്കണം ശിഷ്യധർമ്മം. ഗുരുവിനെ ഈശ്വരനായി കാണാൻ കഴിയുന്ന മഹാസുകൃതികൾക്കേ ഇതു സാധ്യമാകൂ. അപ്രകാരമുള്ള ഗുരുവിൽ നിന്നും ഭാഗവത ധർമ്മങ്ങളെ അഭ്യസിക്കണം. പഠിച്ചതിനെ ശരിയായി അനുഷ്ഠാനത്തിൽ കൊണ്ടുവരികയും വേണം.

digitized by www.sreyas.in

ഭാഗവതധർമ്മത്തിൽ ശ്രദ്ധയുള്ളവൻ ആദ്യമായി വിഷയങ്ങളിൽ നിന്നു് മനസ്സിനെ പിൻവലിക്കണം. അഹങ്കാരമമകാരങ്ങളെ നശിപ്പിച്ചാൽ മാത്രമെ വിഷയവൈരാഗ്യം കൈവരികയുള്ളു. അതിനു സുഗമമായ വഴി സാധുക്കളായ ഭക്തന്മാരോടു ചേർന്നിരുന്നു് അവരുടെ ഉപദേശങ്ങളും അനുഷ്ഠാനങ്ങളും ആദരിച്ചഭ്യസിക്കുന്നതുതന്നെ. തന്നിൽനിന്നും താഴ്ന്നവരും ദു:ഖിതരുമായവരിൽ ദയ, സമന്മാരിൽ മൈത്രി, ഉയർന്നവരിൽ വണക്കവും ആദരവും, ഇവ ഉണ്ടായിരിക്കണം. ഈ വകയെല്ലാം തനിക്കുണ്ടു്, താൻ ഭക്തനാണു് എന്നു മററുള്ളവരെ കാണിച്ചു് പ്രശംസനേടുന്നതുകൊണ്ടു് കാര്യമില്ല, യഥാർത്ഥത്തിലുണ്ടായിരിക്കണം. ശൌചം, തപസ്സ്, ആർജ്ജവം, ബ്രഹ്മചര്യം, അനികേതത, എന്നിവയെ ആവുന്നിടത്തോളം അഭ്യസിക്കണം. ലഭ്യമാകുന്ന ആഹാരവസ്ത്രാദികൾകൊണ്ടു് സന്തോഷിച്ചുകൊള്ളണം. കാണുന്നതെല്ലാം ആത്മാവായ ഈശ്വരൻതന്നെയെന്നുകാണണം. ഭാഗവതധർമ്മത്തെ വിസ്തരിക്കുന്ന ശാസ്ത്രങ്ങളിൽ ഏകാന്തശ്രദ്ധവേണം. അതേസമയം അന്യശാസ്ത്രങ്ങളെ നിന്ദിക്കരുതു്. പ്രാണായാമാദികളാൽ മനസ്സിനേയും, ലോകവാർത്തകളെ പറയാതെ വാക്കിനേയും, ഫലേച്ഛയെ ത്യജിച്ചു് കർമ്മത്തേയും ശുദ്ധമാക്കണം. സത്യം പാലിക്കണം. സർവസന്താപനാശകനായ ശ്രീഹരിയുടെ അത്ഭുതലീലകളേയും കല്യാണഗുണങ്ങളേയും പ്രേമപൂർവം കേൾക്കണം, കീർത്തിക്കണം, ആർദ്രഹൃദയത്തോടുകൂടി ധ്യാനിക്കണം. താൻ ജീവിക്കുന്നതും പ്രവൃത്തിക്കുന്നതുമെല്ലാം ഭഗവാനെ സേവിക്കാൻ മാത്രമാണെന്ന പരമാർത്ഥം മറക്കരുതു്. താൻ ചെയ്യുന്ന സൽകർമ്മങ്ങളും, താനെന്നഭിമാനിക്കുന്ന ദേഹവും, തൻേറതെന്നഭിമാനിക്കുന്ന ഗൃഹധനാദികളും പരമപുരുഷനു സമർപ്പിക്കണം. തൻെറ ആത്മാവും രക്ഷകനും സർവസ്വവും ശ്രീകൃഷ്ണൻതന്നെ, തനിക്കു വേറെ ഗതിയില്ല എന്ന ദൃഢബോധമുണ്ടാകണം. സർവജനങ്ങളിലും കാപട്യമില്ലാത്ത സൌഹൃദം പുലർത്തണം. വിശേഷിച്ചും മഹാത്മാക്കളെ ഈശ്വരഭാവത്തിൽ പൂജിക്കണം. ഭഗവൽപ്രേമികളായ സജ്ജനങ്ങളോടു സഹവസിച്ചു് ഭഗവാൻെറ പാവനയശസ്സിനെക്കുറിച്ചു് അന്യോന്യം സംഭാഷണം ചെയ്യണം, പരസ്പരം ഭഗവത്കഥ പറഞ്ഞു രസിച്ചു് സന്തോഷിക്കണം. ഈവിധം നിരന്തരസദാചാരത്താലും സത്സംഗത്താലും പരസ്പരം ഓർമ്മിച്ചും ഓർമ്മിപ്പിച്ചും പതിതപാവനനായ ശ്രീഹരിയിൽ ഏകാന്തഭക്തി ക്രമത്തിൽ വർദ്ധിച്ചു് വർദ്ധിച്ചു് ഉൽകൃഷ്ടമായ പ്രേമഭക്തിയായിത്തീരുന്നു. അലൌകികമായ ആനന്ദാനുഭവത്താൽ ശരീരം പുളകംകൊള്ളുന്നു. ക്രമേണ ദേഹസ്മരണതന്നെയുമില്ലാതാകുന്നു,

ഈ നിലയിലെത്തിയ ഭക്തൻ ലൌകികങ്ങളായ മാനാപമാനാദിപ്രതികരണങ്ങളെ ശ്രദ്ധിക്കുകയില്ല. ശാശ്വതാനന്ദമൂർത്തിയായ മുകുന്ദനെ ഹൃദയത്തിൽ ധരിച്ചു് ആനന്ദമത്തനായി കഴിയുന്നു. ഉണ്ണിക്കണ്ണൻെറ ശൈശവലീലകളും, ഗോപികളുടെ മുമ്പിൽ ആടിക്കുഴയുന്നതും, പാലും വെണ്ണയും തന്ത്രപൂർവം കവരുന്നതും, ഗോവർദ്ധനം താങ്ങിനിന്നതും, ശ്രീദാമാവിനോടു തോററതും തോളിലെടുത്തതും, ചങ്ങാതിമാരുടെ ഉച്ഛിഷ്ടങ്ങളെ ഭുജിച്ചതും, ഗോപികളുടെ വസ്ത്രം കവർന്നതും മററും മററും

digitized by www.sreyas.in

മനക്കൺമുമ്പിൽ കണ്ടു് ഊറിച്ചിരിക്കും, പൊട്ടിക്കരയും, അതുപോലെ അഭിനയിക്കും,തന്നെ മറന്നു് പരമനിർവൃതിയാകുന്ന ആനന്ദസമുദ്രത്തിൽ മുങ്ങി നിശ്ചേഷ്ടനായികിടക്കും. ഇതിൽപരം ജന്മസാഫല്യമുണ്ടോ? എന്തെങ്കിലും കേൾക്കണമെങ്കിൽ ഭഗവൽകഥകളെ കേൾക്കുക, കാണണമെങ്കിൽ ഭഗവത്സ്വരൂപികളായ ഭക്തന്മാരേയും അർച്ചാവിഗ്രഹങ്ങളേയും കാണുക, സേവിക്കണമെങ്കിൽ ഭഗന്നാമാമൃതവും ഭക്തകോടികളുടെ വചനാമൃതവും സേവിക്കുക, ഇങ്ങനെ എല്ലാ ഇന്ദ്രിയവ്യാപാരങ്ങളും ഈശ്വരോന്മുഖമാക്കുക, അപ്പോൾ എത്തേണ്ടിടത്തെത്തും. അനാദികാലം മുതൽക്കു് പ്രപഞ്ചത്തെയെല്ലാം പമ്പരം കറക്കുന്ന ഭഗവന്മായയെ ഭക്തൻ ഭക്തി ഒന്നുകൊണ്ടു് സുഖമായി കടക്കുന്നു.

നിമി ചോദിച്ചു:— 'ഹേ ബ്രഹ്മവിത്തമന്മാരെ! ശ്രീനാരായണാഖ്യനായ പരമാത്മാവിന്റെ തത്വം പറഞ്ഞുതരേണമേ'. ഈ ചോദ്യത്തിനുത്തരം പിപ്പലായനനെന്ന യോഗി പറഞ്ഞു: ലോകത്തിന്റെ ഉൽപത്തിസ്ഥിതി ലയങ്ങൾക്കു കാരണനായി, സ്വയം കാരണരഹിതനായി, ജാഗ്രത് സ്വപ്നസുഷുപ്തികളെ അറിയുന്ന ബോധസ്വരൂപനായി, സ്വസന്നിധിമാത്രംകൊണ്ടു് ദേഹേന്ദ്രിയപ്രാണാദികളെ പ്രവൃത്തിപ്പിക്കുന്നതു യാതൊന്നോ ആ പരമതത്വത്തെ നാരായണൻ, പരമാത്മാ, പരബ്രഹ്മം എന്നെല്ലാം പറയുന്നു. ഇങ്ങനെ സാമാന്യമായി പറഞ്ഞതുകൊണ്ടു് അതു് അറിവിനു വിഷയമായി എന്നു ധരിക്കണ്ട. അതിനെ മനസ്സോ, ഇന്ദ്രിയങ്ങളോ, ബുദ്ധിയോ, പ്രാണനോ, ഒന്നും തന്നെ അറിയുന്നില്ല. എന്തെന്നാൽ എല്ലാററിനും കാരണമാണു് ബ്രഹ്മം. കാരണത്തിനെ അതിൽനിന്നുണ്ടായ കാര്യങ്ങൾക്കെങ്ങിനെ അറിയാൻ കഴിയും? അതിനാൽ ശ്രുതിമാതാവു് മായാകാര്യങ്ങളെല്ലാം 'നേതി, നേതി— ഇതു ബ്രഹ്മമല്ല' എന്നു ഓരോന്നായി നിഷേധിച്ചിട്ടു്, ഇതൊന്നുമല്ലാത്തതും വാക്കുകൾക്കെത്താൻ കഴിയാത്തതും സ്വാനുഭൂതി കൊണ്ടുമാത്രം അറിയപ്പെടുന്നതുമാണു് ബ്രഹ്മമെന്നു് ഒരുവിധത്തിൽ കാണിച്ചുതരുന്നു.

ആദിയിൽ ബ്രഹ്മം ഒന്നു മാത്രമേയുള്ളു. ആദികാരണമായ ബ്രഹ്മത്തിൽ നിന്നു് ത്രിഗുണങ്ങളുടെ സാമ്യാവസ്ഥ അഥവാ പ്രധാനം ഉണ്ടായി. അതിൽനിന്നു് സൂത്രം അഥവാ ക്രിയാശക്തി ഉണ്ടായി. അതിൽനിന്നും മഹത്തത്വം അഥവാ ജ്ഞാനശക്തി ഉണ്ടായി. അതിൽനിന്നും അഹങ്കാരം ഇങ്ങിനെ ഒന്നിൽ നിന്നു മറെറാന്നായി മുറയ്ക്കുണ്ടായി. അഹങ്കാരത്തിൽനിന്നു് മനസ്സും ഇന്ദ്രിയങ്ങളും പഞ്ചമഹാഭൂതങ്ങളും, അവയുടെ സംയോഗം നിമിത്തമുണ്ടാകുന്ന സാമാന്യജ്ഞാനം, ക്രിയ, പദാർത്ഥം, സുഖം, ദുഃഖം എന്നിവയുമുണ്ടായി. ഇവയ്ക്കെല്ലാം ആധാരമായി, എന്നാൽ ഒന്നിനോടും ബന്ധപ്പെടാതെ, ബ്രഹ്മം അഥവാ ആത്മാവു് പ്രകാശിക്കുന്നു. **ആത്മാവിനു് ജനനം, മരണം, വൃദ്ധി, ക്ഷയം ഇവയൊന്നുമില്ല. ആത്മാവു് ഇവയ്ക്കെല്ലാം സാക്ഷിയായ ശുദ്ധജ്ഞാനമായി നിൽക്കുന്നതേയുള്ളു.** പ്രാണികൾ പലവിധത്തിലാണെങ്കിലും അവയിലെല്ലാം പ്രാണസഞ്ചാരം ഒരുപോലെയാണല്ലോ. അതുപോലെ ആത്മാവും നാനാശരീരങ്ങളിലും ഒരുപോലെയിരിക്കുന്നു.

digitized by www.sreyas.in

സുഷുപ്തിയിൽ സകല കരണങ്ങളും അടങ്ങിയിരിക്കുമ്പോഴും ആത്മാവ് ഉണർന്നിരിക്കുന്നു. 'ഞാൻ സുഖമായുറങ്ങി' എന്ന സ്മൃതിയുണ്ടാകുന്നത് ആത്മാവിന്റെ സാക്ഷിത്വത്തിനു തെളിവാകുന്നു. ആ ആത്മാവിനെ അറിഞ്ഞാൽ പിന്നെ സംസാരദുഃഖമില്ല. മനസ്സിൽ രാഗദ്വേഷങ്ങളാകുന്ന ചളിക്കട്ട പിടിച്ചിരിക്കുന്നതിനാലാണ് ആത്മാവിനെ കാണാൻ കഴിയാത്തത്. ശ്രീപത്മനാഭചരണങ്ങളിൽ അചഞ്ചലവും ശുദ്ധവുമായ ഭക്തി ഉറയ്ക്കുമ്പോൾ ഈ മാലിന്യം എന്നെന്നേക്കുമായി നീങ്ങി ആത്മാനന്ദം അനുഭവമാകുന്നു.

നിമി പറഞ്ഞു: 'മനസ്സിന്റെ മാലിന്യം കാരണമാണ് ശുദ്ധഭക്തിയും ആത്മജ്ഞാനവുമുണ്ടാകാത്തതെന്നു മനസ്സിലായി. അന്തഃകരണത്തെ ശുദ്ധമാക്കുന്ന കർമ്മയോഗത്തെ ഉപദേശിച്ചു തരണം. ഈ പ്രശ്നം മുമ്പ് ഒരിക്കൽ സനകാദി മുനിമാരോട് ചോദിച്ചു. പക്ഷെ അവർ ഉത്തരമൊന്നും പറഞ്ഞില്ല. അതിന്റെ കാരണവും അറിയാനാഗ്രഹമുണ്ട്.' ഈ ചോദ്യത്തിനു ആവിർഹോത്രൻ എന്ന ഋഷി ഉത്തരം പറഞ്ഞു:— വേദം കർമ്മത്തെ കർമ്മം, അകർമ്മം, വികർമ്മം എന്നിങ്ങനെ മൂന്നായി തരംതിരിച്ചിരിക്കുന്നു. വിഹിതകർമ്മാനുഷ്ഠാനം കർമ്മവും. വിഹിതകർമ്മങ്ങളെ ചെയ്യാതിരിക്കൽ അകർമ്മവും, വേദം നിഷേധിച്ച കർമ്മാനുഷ്ഠാനം വികർമ്മവുമാകുന്നു. വേദം ഈശ്വരവാക്കാണ്, ലൌകികമല്ല. അത് അതിഗഹനമാകയാൽ അർത്ഥനിർണ്ണയം ചെയ്യുന്നതിൽ പണ്ഡിതന്മാർപോലും മോഹിതരാകുന്നു. അതുകൊണ്ടായിരിക്കണം അന്ന് ബാലനായിരുന്ന അങ്ങയോട് സനകാദികൾ ഉത്തരം പറയാതിരുന്നത്. വേദം കർമ്മത്തെ പ്രതിപാദിച്ചിരിക്കുന്നത് പരോക്ഷമായിട്ടാണ്. വേദത്തിന്റെ വാസ്തവലക്ഷ്യം കർമ്മങ്ങളെല്ലാം തന്നെ ഇല്ലാതാക്കലാണ്. ആ ലക്ഷ്യം മുൻനിർത്തി ആദ്യം അധികം ദോഷമുള്ള കർമ്മങ്ങളെ വിലക്കിക്കൊണ്ട് അല്പദോഷമുള്ള കർമ്മങ്ങളെ ചെയ്യാൻ വേദം ശാസിക്കുന്നു. മരുന്നു കഴിച്ചാൽ കൽക്കണ്ടം തരാമെന്ന് ബാലന്മാരോട് പറയാറുണ്ടല്ലോ. മരുന്നിന്റെ ഫലം രോഗം മാറലാണ്. അതിനിടയ്ക്ക് അല്പം മധുരവും കിട്ടുമെന്നേയുള്ളു. അതുപോലെ സ്വർഗാദിഫലങ്ങൾ കാണിച്ച വേദം കർമ്മങ്ങളെ ചെയ്യിക്കുന്നു. ഇടയ്ക്ക് സ്വർഗസുഖം കൊടുക്കുന്നുമുണ്ട്. പക്ഷെ മുഖ്യപ്രയോജനം സംസാരനാശവും ഭഗവത്പ്രാപ്തിയുമാണ്.

എന്തെങ്കിലും ചെയ്തുകൊണ്ടേയിരിക്കുന്നത് മനുഷ്യന്റെ സ്വഭാവമാണ്. അജിതേന്ദ്രിയരും അജ്ഞാനികളും സദാ കർമ്മനിരതരാണ്. അവർ വേദോക്തകർമ്മങ്ങൾ ചെയ്താൽ ഇഹത്തിലും പരത്തിലും സുഖം കിട്ടും. അതല്ലെങ്കിൽ അവർ സ്വാഭാവികമായും നിഷിദ്ധകർമ്മങ്ങൾ ചെയ്യും. ഫലമോ, നരകപ്രാപ്തിയും അധോഗതിയുമായിരിക്കും. സൽകർമ്മങ്ങൾ മാത്രം ചെയ്തുകൊണ്ടേയിരുന്നാൽ ക്രമേണ മനഃശുദ്ധിവന്ന് വിചാരശീലരായി ഭവിച്ച് മഹാത്മാക്കളുടെ വാക്കുകളെ ശ്രദ്ധിച്ചു തുടങ്ങും. തന്മൂലം വിവേകമുദിക്കും. കർമ്മഫലങ്ങൾ തുച്ഛവും ബന്ധഹേതുക്കളുമാണെന്നു ബോദ്ധ്യമാകും. പിന്നീട് ചെയ്യുന്ന കർമ്മങ്ങളെല്ലാം ഫലാപേക്ഷകൂടാതെ ഈശ്വരാർപ്പണമായിട്ടായിരിക്കും. നിഷ്കാമകർമ്മം അതിവേഗം അന്തഃകരണശുദ്ധിയും ഭക്തിയും വർദ്ധിപ്പിക്കും. ആ നിലയിൽ കർമ്മം ചെയ്താലും

digitized by www.sreyas.in

ചെയ്യാത്ത ഫലം തന്നെ. അതുതന്നെ നൈഷ്കർമ്മ്യം. അതുകൊണ്ട് തുച്ഛങ്ങളായ സ്വർഗ്ഗാദിഫലങ്ങളില്ലാതെയാകുന്നതോടൊപ്പം ആത്മലാഭമെന്ന വിലമതിക്കാനാവാത്ത ഫലം സിദ്ധിക്കുകയും ചെയ്യുന്നു.

ഇനി തന്ത്രോക്തമായ കർമ്മയോഗത്തെ പറയാം. അനാദിവാസനയാകുന്ന് ഹൃദയഗ്രന്ഥിയെ ഛേദിച്ചുകളയാനാഗ്രഹിക്കുന്നവൻ തന്ത്രോക്തവിധിപ്രകാരം ശ്രീകേശവനെ ആരാധിക്കണം. ഏതു വിദ്യയ്ക്കും ഗുരു വേണം. പൂജാവിധി അറിയുന്ന ആചാര്യന്റെ ഉപദേശം സ്വീകരിക്കണം. അതനുസരിച്ചു പൂജിക്കണം. എല്ലാരൂപവും ശ്രീഭഗവാന്റെ രൂപംതന്നെ. ഭിന്നരുചിയുള്ളവരായ മനുഷ്യരെല്ലാം തന്നെ സേവിച്ചു കര കയറിക്കൊള്ളട്ടെ എന്ന കാരുണ്യം കൊണ്ടാണല്ലോ ഭഗവാൻ അനന്തരൂപങ്ങളിൽ അവതരിച്ചതു്. ഓരോരുത്തക്കും തങ്ങൾക്കിഷ്ടപ്പെട്ട അവതാരമൂർത്തിയെ സേവിക്കാം. ബാഹ്യാഭ്യന്തരശുദ്ധിയോടുകൂടി ഇഷ്ടമൂർത്തിക്കഭിമുഖമായിരുന്നു് അംഗന്യാസ കരന്യാസങ്ങൾ ചെയ്തിട്ടു് പൂജിക്കണം. പൂജാഗൃഹവും പൂജാസാമഗ്രികളും വൃത്തിയുള്ളവയും, കണ്ടാൽ ആനന്ദം ഉളവാക്കുന്നവയുമായിരിക്കണം. അർഘ്യം പാദ്യം ആചമനീയം സ്നാനം വസ്ത്രം അലങ്കാരം മാല ചന്ദനം ധൂപം ദീപം നൈവേദ്യം താംബൂലം എന്നിവ ഒന്നും വിടാതെ സമർപ്പിച്ചു പൂജിച്ചശേഷം ഭക്തിപൂർവ്വം നമസ്കരിച്ചു സ്തുതിക്കണം. താൻ ഭഗവാനിൽനിന്നു ഭിന്നനല്ല, എന്ന അഭേദഭാവനയോടുകൂടിവേണം പൂജിക്കാൻ. ഭഗവാനെ പൂജിക്കുന്നതോടൊപ്പം പാർഷദന്മാരെയും പൂജിക്കണം. ഭഗവാനു സമർപ്പിച്ചതിന്റെ ഉഛിഷ്ടമായ നൈവേദ്യവും പുഷ്പഗന്ധാദികളും ഭക്ത്യാദരപൂർവം സ്വീകരിക്കണം. ഒടുവിൽ ബിംബത്തിലോ ഹൃദയത്തിലോ ഉദ്വസിച്ചിട്ടു് പൂജ സമാപിക്കാം. വിധിപ്രകാരം ചെയ്യുന്ന ഈ പൂജകൊണ്ടു് ഭഗവാൻ പ്രസാദിച്ചു് സംസാരത്തിൽനിന്നും മോചിപ്പിക്കും.

---

## അദ്ധ്യായം 4

യോ വാ അനന്തസ്യ ഗുണാനനന്താ–
നനുക്രമിഷ്യൻ സ തു ബാലബുദ്ധി:
രജാംസി ഭൂമേർഗണയേത് കഥഞ്ചിത്
കാലേന നൈവാഖിലശക്തിധാമ്ന: 2

[ആദ്യന്തരഹിതനായ ഭഗവാൻെറ അനന്തങ്ങളായ ഗുണങ്ങളെ യാതൊരുവൻ എണ്ണിത്തീക്കാൻ ആഗ്രഹിക്കുന്നുവൊ, അവൻ അല്പബുദ്ധി തന്നെ. ഭൂമിയിലെ മൺതരികളെ വളരെക്കാലം പ്രയാസപ്പെട്ടെങ്കിലും എണ്ണിത്തീക്കാൻ പററിയേക്കാം. സമസ്തശക്തികളുടേയും ഇരിപ്പിടമായ ഭഗവാൻെറ ഗുണങ്ങളെയാകട്ടെ ഒരിക്കലും ഗണിക്കാൻ സാദ്ധ്യമല്ല.]

digitized by www.sreyas.in

## ഭഗവദവതാരങ്ങൾ

ശ്രീഭഗവാന്റെ, കഴിഞ്ഞതും വരാൻപോകുന്നതുമായ നാനാവതാരങ്ങളെ പറഞ്ഞുതരണമെന്നു് നിമി പ്രാർത്ഥിച്ചതനുസരിച്ചു് ദ്രുമിളൻ എന്ന യോഗീശ്വരൻ പറഞ്ഞു:— അനന്തമൂർത്തിയായ ഭഗവാന്റെ അവതാരങ്ങളും അനന്തങ്ങളാണു്. അവയെ ഗണിച്ചു തിട്ടപ്പെടുത്താൻ സാധ്യമല്ല. അതിനാൽ സംക്ഷേപമായി പറയാം. ഭഗവാൻ പഞ്ചഭൂതങ്ങളെക്കൊണ്ടു് ബ്രഹ്മാണ്ഡമാകുന്ന വിരാടിനെ സൃഷ്ടിച്ചിട്ടു് അതിൽ അനുപ്രവേശിച്ചു. ശ്രീനാരായണന്റെ ആദ്യാവതാരം ബ്രഹ്മാണ്ഡസ്വരൂപമാകുന്ന വിരാട്പുരുഷനാകുന്നു എന്നു പറയാം. ആ ഭഗവാൻതന്നെ രജോഗുണത്തെ ആശ്രയിച്ചു് ബ്രഹ്മാവായും സത്വഗുണത്തെ ആശ്രയിച്ചു് വിഷ്ണുവായും തമോഗുണത്തെ ആശ്രയിച്ചു് രുദ്രനായും ഭവിച്ചു് ലോകത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങളെ ചെയ്യുന്നു. പിന്നീടു് നരനാരായണമൂർത്തികളായവതരിച്ചു്, നിഷ്കാമകർമ്മലക്ഷണത്തെ ശ്രീനാരദാദികൾക്കുപദേശിച്ചു. നാരായണമഹർഷി ഋഷിവര്യന്മാരാൽ പൂജിതനായി ഇപ്പോഴും ബദര്യാശ്രമത്തിൽ തപസ്സനുഷ്ഠിച്ചുകൊണ്ടിരിക്കുന്നു. ആ തപസ്സിന്റെ ശക്തി കണ്ടിട്ടു് തന്റെ സ്ഥാനത്തെ അപഹരിച്ചേക്കുമോ എന്നു ശങ്കിച്ചു് ഇന്ദ്രൻ അതിനു വിഘ്നംവരുത്താൻ കാമദേവനെയും മന്ദമാരുതനെയും അപ്സരസ്ത്രീകളെയും അയച്ചു. അവരുടെ ശ്രമങ്ങളെല്ലാം വിഫലമായി. പക്ഷെ ഭഗവാൻ അതിൽ ഒട്ടും അഹങ്കരിച്ചില്ല. അവരോടു പറഞ്ഞു: 'നിങ്ങൾ ഭയപ്പെടേണ്ട. അതിഥികളായ നിങ്ങൾ ഞങ്ങൾ തരുന്ന കായ്കിഴങ്ങു മുതലായ ഉപഹാരങ്ങൾ നിസ്സാരമെങ്കിലും, സ്വീകരിച്ചു് ഈ ആശ്രമത്തെ പൂർണ്ണമാക്കിച്ചെയ്യണം.' അതുകേട്ടു അവർ ഭഗവാന്റെ കാരുണ്യത്തെ സ്മരിച്ചുകൊണ്ടു് ഉണർത്തിച്ചു: 'ഹേ വിഭോ! ആത്മാരാമന്മാരായ ധീരന്മാർ നമസ്കരിക്കുന്ന പാദപത്മങ്ങളോടുകൂടിയ അവിടുത്തേക്കു് ഈ ക്ഷമ കാണുന്നതിൽ ആശ്ചര്യമില്ല. ആരെങ്കിലും നിന്തിരുവടിയെ അനന്യഭാവേന ഭജിക്കുന്നതു കണ്ടാൽ അവരെ ദേവന്മാർ ബഹുവിധ വിഘ്നങ്ങളെ ചെയ്തുപദ്രവിക്കും. അവർക്കു യജ്ഞഭാഗങ്ങളെ മുടക്കു കൊടുത്തുകൊണ്ടിരിക്കുന്നവരോടാണു് ഇഷ്ടം. പക്ഷെദേവന്മാർ ഉണ്ടാക്കുന്ന വിഘ്നങ്ങളുടെ തലയിൽ ചവുട്ടിക്കൊണ്ടു് ത്വൽപാദഭക്തന്മാർ നിന്തിരുവടിയെ പ്രാപിക്കുന്നു. നിന്തിരുവടിയിൽ ഭക്തിയില്ലാത്ത കേവലതപസ്വികൾ ഒന്നുകിൽ ഞങ്ങൾക്കു വശപ്പെട്ടു് അധഃപതിക്കുന്നു. അല്ലെങ്കിലോ ക്രോധവശരായി ശപിച്ചു് തപഃശക്തിയെ കളഞ്ഞുകുളിക്കും. അവരുടെ തപസ്സു് ഭോഗത്തിനോ മോക്ഷത്തിനോ ഉപകരിക്കാതെ പോകും.' യോഗയോഗേശ്വരനായ ഭഗവാൻ തന്റെ യോഗബലത്താൽ സൃഷ്ടിക്കപ്പെട്ടവരും തന്നെ ശുശ്രൂഷിക്കുന്നവരുമായ സുന്ദരീരത്നങ്ങളെ മന്മഥാദികൾക്കു കാണിച്ചുകൊടുത്തു. അവരുടെ സൌന്ദര്യപ്രഭയിൽ മന്മഥാദികളുടെ സൌന്ദര്യം മങ്ങിപ്പോയി. ശ്രീഭഗവാൻ അവർക്കു് ആ സ്ത്രീകളിൽ ഒരുത്തിയെ കൊണ്ടുപോയ്ക്കൊള്ളുവാൻ അനുവാദം നൽകി. അവർ നമസ്കരിച്ചു് ഉർവ്വശിയേയും കൂട്ടിക്കൊണ്ടുപോയി ഇന്ദ്രനു സമർപ്പിച്ചു് വസ്തുതകളെല്ലാം അറിയിച്ചു. അതുകേട്ടു് വിസ്മിതനായ ഇന്ദ്രൻ സർവ്വശക്തനിൽ താൻ ചെയ്ത അപചാരമോർത്തു് ഭയചകിതനായി.

digitized by www.sreyas.in

പിന്നീട് ഹംസം, ദത്താത്രേയൻ, സനൽകുമാരൻ, ഋഷഭൻ, ഹയഗ്രീവൻ, മത്സ്യം, കൂർമ്മം, വരാഹം, എന്നീ അവതാരങ്ങളുണ്ടായി. ബാലഖില്യന്മാരെന്ന ഋഷികരം പശുക്കളമ്പുകൊണ്ടുണ്ടായ കുഴിയിൽ വെള്ളം നിറഞ്ഞിരുന്നതിൽ വീണു. അംഗുഷ്ഠപ്രായരായ അവക്കു അതു സമുദ്രംപോലെ ദുസ്തരമായിതോന്നി. അവർ പ്രാർത്ഥിച്ചതിന്റെ ഫലമായി ഭഗവാൻ അവതരിച്ച് അവരെ അതിൽ നിന്നു കരകയററി. വൃത്രാസുരവധത്താൽ ബ്രഹ്മഹത്യ ബാധിച്ച ഇന്ദ്രനെ ആ സങ്കടത്തിൽ നിന്നു രക്ഷിച്ചു. അസുരന്മാരാൽ അപഹരിച്ചു ബന്ധിക്കപ്പെട്ട ദേവസ്ത്രീകളെ മോചിപ്പിച്ചു. പിന്നീട് നരസിംഹമായും വാമനനായും പരശുരാമനായുമവതരിച്ചു. ശ്രീരാമനായവതരിച്ച് സേതുബന്ധനവും രാവണവധവും കഴിച്ച് ലോകപാവനമായ കീർത്തിയെ വിസ്തരിച്ചുകൊണ്ടു് ഇപ്പോഴും വർത്തിക്കുന്നു. ഇനി യദുകുലത്തിൽ ശ്രീകൃഷ്ണനായവതരിച്ച് അമാനുഷലീലകരം ചെയ്യും. പ്രാണിഹിംസ ചെയ്തു യജ്ഞം നടത്തുന്ന കർമ്മഠന്മാരെ ബുദ്ധനായവതരിച്ച് യുക്തിവാദംചെയ്തു മോഹിപ്പിക്കും. അധർമ്മികളായ രാജാധമന്മാരെ നശിപ്പിക്കാൻ കൽക്കിയായുമവതരിക്കും.

## അദ്ധ്യായം 5

ധ്യേയം സദാ പരിഭവഘ്നമഭീഷ്ടദോഹം
തീർത്ഥാസ്പദം ശിവവിരിഞ്ചിനുതം ശരണ്യം
ഭൃത്യാർത്തിഹം പ്രണതപാല! ഭവാബ്ധിപോതം
വന്ദേ മഹാപുരുഷ! തേ ചരണാരവിന്ദം 33

[പ്രണതപാലകനായ ഹേ, ഭഗവൻ! മഹാപുരുഷ! എപ്പോഴും ധ്യാനവിഷയമായതും, ജീവിതദുഃഖങ്ങളെ തീർത്തു് അഭീഷ്ടങ്ങളെ സാധിപ്പിക്കുന്നതും തീർത്ഥോത്ഭവസ്ഥാനമായതും, പരമശിവൻ ബ്രഹ്മാവ് മുതലായവരാൽ സ്തുതിക്കപ്പെടുന്നതും, ഭൃത്യന്മാരുടെ സങ്കടങ്ങളെ ഹനിക്കുന്നതും, സംസാരസാഗരത്തെ കടത്തുന്ന കപ്പലും, ശരണാസ്പദവുമായ നിന്തിരുവടിയുടെ ചരണാരവിന്ദത്തെ ഞാൻ നമസ്കരിക്കുന്നു.]

### വിഷയികളായ സംസാരികളുടെ ഗതി, ഓരോ യുഗത്തിലും ഭഗവാന്റെ ധ്യാനാസ്പദമായ രൂപം

നിമി ചക്രവർത്തി ചോദിച്ചു: 'ഹേ ആത്മവിത്തമന്മാരെ! അജിതേന്ദ്രിയരായ വിഷയികരം പ്രായേണ ഭഗവാൻ ശ്രീഹരിയെ ഭജിക്കുന്നില്ല. അവരുടെ ഗതിയെന്തു്?' ഈ ചോദ്യത്തിനു് ചമസൻ എന്ന യോഗി ഉത്തരം പറഞ്ഞു:— വിരാട്പുരുഷന്റെ മുഖത്തിൽനിന്നു് ബ്രാഹ്മണരും, കൈകളിൽനിന്നു് ക്ഷത്രിയരും,

digitized by www.sreyas.in

തുടകളിൽനിന്ന് വൈശ്യരും പാദങ്ങളിൽനിന്ന് ശൂദ്രരും ഉണ്ടായി. ഉൽപത്തിസ്ഥാനഭേദമനുസരിച്ച് അവരുടെ സ്വഭാവത്തിനും വ്യത്യാസമുണ്ട്. അതുപോലെ പുരുഷന്റെ ഹൃദയത്തിൽനിന്ന് ബ്രഹ്മചര്യവും, ജഘനത്തിൽനിന്ന് ഗൃഹസ്ഥാശ്രമവും മാറിൽനിന്ന് വാനപ്രസ്ഥാശ്രമവും ശിരസ്സിൽനിന്ന് സന്യാസാശ്രമവുമുണ്ടായി. തങ്ങളുടെ ഉത്ഭവസ്ഥാനവും നിയന്താവുമായ പരമപുരുഷനെ എല്ലാവരും കൃതജ്ഞതയോടുകൂടി ഭജിക്കേണ്ടതാണ്. അതുചെയ്യാതെ അപമാനിക്കുന്ന കൃതഘ്നന്മാർ അധ:പതിക്കുന്നു. ഹരികഥ ഒരിക്കലും കേൾക്കാൻ സംഗതി വരാത്തവരും അച്യുതകഥ കേൾക്കണമെന്നോ കീർത്തിക്കണമെന്നോ അറിഞ്ഞുകൂടാത്തവരുമായ സ്ത്രീശൂദ്രാദികളെ അങ്ങയെപ്പോലുള്ള മഹാത്മാക്കൾ ഉപദേശിച്ച് നേർവഴിക്ക് നയിക്കണം. വേദവിധിപ്രകാരം സംസ്കാരത്തിനധികാരികളായ ബ്രാഹ്മണക്ഷത്രിയവൈശ്യരിൽ ചിലർ ഹരികഥാകാലക്ഷേപം നടക്കുന്നുവെന്നുകണ്ടാൽ ദൂരെ ഒഴിഞ്ഞുപോകും. അവർ സ്വയം ഭഗവാനെ ഭജിക്കുകയില്ലെന്നു പറയേണമോ? അവരെ നേരെയാക്കുവാനാക്ക് കഴിയും? ചിലർ ഭക്തിജ്ഞാനങ്ങൾക്കുള്ള പരിശ്രമത്തിൽ വിമുഖരായി വേദവാദികളായ കർമ്മഠരായി മോഹിക്കുന്നു. അവർക്ക് കർമ്മം ചെയ്യേണ്ടതെങ്ങിനെയെന്നുപോലുമറിഞ്ഞുകൂട. എന്നാലോ, തങ്ങൾ എല്ലാമറിയുന്ന പണ്ഡിതന്മാരാണെന്ന ഗർവിനും അഹങ്കാരത്തിനും കുറവില്ല. ആ മൂഢന്മാർ സ്വർഗം, അമൃതം, അപ്സരസ്സുകൾ, കൽപവൃക്ഷം എന്നിങ്ങനെ തേൻപോലെയുള്ള വാക്കുകളിൽ മയങ്ങിപ്പോകുന്നു. അവ ലഭിക്കാനാഗ്രഹിച്ച് ക്ലേശകരങ്ങളായ ഓരോ കർമ്മങ്ങൾ ചെയ്യുന്നു. തന്മൂലം രജോഗുണം വർദ്ധിച്ച് ഹിംസാദികർമ്മങ്ങളിൽ ശ്രദ്ധ അധികരിക്കുന്നു. കാമവും ക്രോധവും ദംഭവും വർദ്ധിക്കുന്നു. തങ്ങളാചരിക്കുന്നതാണ് ഉത്തമധർമ്മമെന്നു കൊട്ടിഘോഷിച്ച് അവർ ലോകരെ വഞ്ചിക്കുന്നു. ആ അഹങ്കാരികൾക്ക് അവരെപ്പോലെ വേഷംകെട്ടാത്ത വിനയസമ്പന്നരായ ഹരിദാസന്മാരെ പുഛമാണ്. അവരുടെ ദൃഷ്ടിയിൽ ജ്ഞാനവൃദ്ധരായ ഭാഗവതോത്തമന്മാരെക്കാൾ യോഗ്യത സ്ത്രീകൾക്കാണ്. അവർക്ക് സ്ത്രീസേവതന്നെയാണ് പരമസുഖം. ധനം, ഭാര്യാസുഖം, പുത്രസമ്പത്ത് എന്നിവ വർദ്ധിക്കട്ടെയെന്നു പരസ്പരം ആശീർവദിക്കും. ആർഭാടമായി യാഗങ്ങൾ നടത്തും. പക്ഷെ അന്നദാനാദിധർമ്മങ്ങളൊന്നും ഉണ്ടായിരിക്കുകയില്ല. അവരുടെ മനോരഥം മേൽക്കുമേൽ ധനസമ്പാദനം മാത്രമാണ്. യാഗത്തിന്റെ പേരുംപറഞ്ഞ് മൃഗങ്ങളെ കൊന്നതിന്നും. അതിന്റെ ഭവിഷ്യത്തെന്താണെന്ന് അൽപവും ബോധമില്ല.

സമ്പത്ത്, സമുദായത്തിൽ ഉന്നതസ്ഥാനം, ബന്ധുബലം, ശാസ്ത്രജ്ഞാനം, ദാനശീലം, രൂപസൌന്ദര്യം, ശരീരബലം എന്നീ ആനുകൂല്യങ്ങളുള്ള സത്തുക്കൾ അവയെ ഭഗവത്ഭക്തന്മാരായ സാധുസജ്ജനങ്ങളെ സൽക്കരിച്ചു പചരിക്കാനും അവരോടുചേർന്ന് സർവേശ്വരനെ വഴിപോലെ പൂജിച്ചുസേവിക്കാനുമുപയോഗിക്കും. എന്നാൽ ഖലന്മാരാകട്ടെ ആ ഐശ്വര്യങ്ങളെക്കൊണ്ട് മദാന്ധരായി, വിവേകശൂന്യരായി ഞെളിഞ്ഞു, സ്തുതിപാഠകന്മാരെ പോററുന്നതിനും ഈശ്വരനെയും ഹരിദാസന്മാരെയും അപമാനിക്കുന്നതിനുമാണുപയോഗിക്കുന്നത്. തങ്ങൾക്കുള്ളതെല്ലാം കാരുണ്യപൂർവ്വം തന്ന ഒരീശ്വരനുണ്ടെന്നേ അവർ ഓർക്കുന്നില്ല. എല്ലാ ശരീര

digitized by www.sreyas.in

ങ്ങളിലും നിറഞ്ഞുവിളങ്ങുന്ന ഏകചൈതന്യമായും, എല്ലാ പ്രാണികൾക്കും പരമപ്രേമസ്ഥാനമായ ആത്മാവായും ഒരു സർവേശ്വരനുണ്ടെന്നുള്ള വേദവാക്യങ്ങൾ കേട്ടാലും ആ ഖലന്മാർ കൂട്ടാക്കുകയില്ല. അവർ ആ വാക്യങ്ങൾ തങ്ങളുടെ മനോരഥങ്ങൾക്കനുകൂലമായവിധത്തിൽ വ്യാഖ്യാനിക്കുകയുംചെയ്യും. എന്നിട്ട് സ്ത്രീസേവയും മാംസഭക്ഷണവും മദ്യപാനവും പരനിന്ദയുമായി കാലമെല്ലാം കഴിക്കും.

ലോകത്തിൽ മൈഥുനസുഖാദികൾ ഏതു പ്രാണിക്കാണില്ലാത്തതു്? എവിടേയും എപ്പോഴും നടന്നുകൊണ്ടിരിക്കുന്നതിനു വേദവിധിയുടെ ആവശ്യമുണ്ടോ? കൃമിയായും തിര്യക്കായും പക്ഷിയായും മൃഗമായും എത്രയോ ജന്മങ്ങൾ ഈ സുഖങ്ങളെ ഒരു വ്യവസ്ഥയും കൂടാതെ അനുഭവിച്ച ശേഷമാണ് മനുഷ്യനായി ജനിക്കുന്നതു്. ഉത്തമമനുഷ്യജന്മത്തിലും അവയെത്തന്നെ ആവർത്തിക്കുകയോ? കഷ്ടം! എങ്കിലും പ്രബലമായ പൂർവവാസനകളെ ഉപേക്ഷിക്കാൻ പ്രയാസമാണ്. ആ ദുർവാസനകളെ നിയന്ത്രിച്ചുകൊണ്ടു് വരാനാണ് വേദമാതാവു് ഉപദേശിക്കുന്നതു്. സ്ത്രീസുഖം വേണോ, ഒരു വിവാഹം കഴിച്ച് ഏകപത്നീവ്രതനായിരിക്കുക; മാംസവും മദ്യവും വേണോ, ഈശ്വരാരാധനയായ യാഗം നടത്തി പ്രസാദമായി അല്പം ഭുജിക്കുക; എന്നിങ്ങനെ വിധിച്ച വേദത്തിന്റെ ഉദ്ദേശം വിവാഹവും യാഗവും കർത്തവ്യമാണെന്നല്ല. ആദ്യം നിയന്ത്രിക്കുക, പിന്നീടു് വർജിക്കുക എന്നതാണ് ലക്ഷ്യം. 'സന്താനമുണ്ടായാൽ ഭാര്യയെ പുത്രകലാക്കിട്ടു് സന്യസിക്കുക, മാംസം തിന്നണ്ട ഘ്രാണിച്ചാൽമതി' ഇത്യാദി വേദവാക്യങ്ങൾ ഇതിനു പ്രമാണമാണ്.

ധർമ്മമാചരിച്ചു് സംസാരദുഃഖത്തിൽനിന്നും കരകയറുവാൻ കരുണാനിധിയായ ഭഗവാൻ മനുഷ്യദേഹം തന്നു. ആ ദേഹംകൊണ്ടു സമ്പാദിക്കുന്ന ധനത്തെ ധർമ്മത്തിനുമാത്രമായി വിനിയോഗിക്കണം. ധർമ്മത്തിൽ കൂടി പരോക്ഷജ്ഞാനവും അനുഭവസ്വരൂപമായ അപരോക്ഷജ്ഞാനവും, തുടർന്ന് പ്രശാന്തിയും കൈവരുന്നു. അങ്ങിനെയല്ലാതെ സ്വദേഹവും കുടുംബവും പോഷിപ്പിക്കാൻമാത്രം ധനവ്യയം ചെയ്യുന്നവൻ, തന്നെ വിഴുങ്ങുവാൻ കാത്തിരിക്കുന്ന മൃത്യുവിനെ കാണുന്നില്ലെന്നേ പറയേണ്ടു. ധർമ്മിഷ്ഠന്മാരെന്നഭിമാനിക്കുന്ന അസത്തുക്കൾ ദുരഹങ്കാരംകൊണ്ടു്, പ്രാണികളെ കൊന്നു ബലികൊടുത്താൽ ആഗ്രഹപൂർത്തി വരുമെന്നു ധരിച്ചു് അപ്രകാരം ചെയ്യുന്നു. അങ്ങിനെ വധിക്കപ്പെടുന്ന മൃഗങ്ങൾ പരലോകത്തിൽ ആ മൂഢന്മാരെ കടിച്ചുതിന്നാൻ കാത്തിരിക്കും. തന്നിലും അന്യദേഹങ്ങളിലും ഒരേ ചൈതന്യമായ ശ്രീ ഭഗവാനാണ് വസിക്കുന്നതു്. അതിനാൽ പരഹിംസ ചെയ്യുന്നവർ ഭഗവാനെത്തന്നെയാണ് ഹിംസിക്കുന്നതു്. അവർ മരണാനന്തരം ഘോരനരകത്തിൽ ചെന്നുവീഴുന്നു.

ഇനിയൊരു കൂട്ടരുണ്ടു്. അവർക്കു് സംശയം തീരത്തക്കവിധം തത്വജ്ഞാനം ലഭിച്ചിട്ടില്ല. എന്നാൽ തീരെ അറിവില്ലാത്തവരല്ലതാനും. അർത്ഥകാമങ്ങളെക്കുറിച്ചു ചിലതെല്ലാം മനസ്സിലാക്കീട്ടുണ്ടു്. അവയെ സമ്പാദിക്കാൻ വേണ്ടി

digitized by www.sreyas.in

മാത്രം പരിശ്രമിച്ചുകൊണ്ടിരിക്കും. കുട്ടതലായി ഗുരുമുഖത്തു നിന്നു കേൾക്കാൻ സമയമില്ല, ആഗ്രഹവുമില്ല. ഇപ്പോൾ അനുഭവിക്കുന്ന സുഖത്തേക്കാൾ വലുതായൊന്നുമില്ല, ഇനി അറിയേണ്ടതായിട്ടും ഒന്നുമില്ല എന്നാണവരുടെ ഭാവം. ഇവർ സ്വയം നരകക്കുഴിയിൽ വീഴുന്ന ആത്മഘാതികളാണ്. അജ്ഞാനികൾക്കുള്ളത്ര മന:ശാന്തിപോലും അവർക്കില്ല. ഈ ജന്മത്തിൽ സാധിക്കാൻ കഴിയാത്ത ആഗ്രഹങ്ങളുടെ ഒരു നീണ്ട പട്ടിക അവരുടെ മനസ്സിലുണ്ട്. അവ സാധിക്കാനുള്ള ഒരു മനക്കോട്ടയും അവർ കെട്ടിയിട്ടുണ്ട്. പക്ഷെ അവയിൽ ഒന്നെങ്കിലും സാധിക്കുന്നതിനുമുമ്പ് മൃത്യുവിന്നിരയായി പോകുന്നു. മനോരഥങ്ങളെല്ലാം വെള്ളത്തിലെഴുതിയതുപോലെ നിഷ്ഫലമായി ഭവിക്കുന്നു. ജീവിതകാലമത്രയും പ്രയത്നവും തളർച്ചയും തന്നെ ഫലം. തങ്ങൾക്കെത്രയെല്ലാം സുഖമുണ്ടെന്നു നടിച്ച് അന്യരെ വഞ്ചിച്ചാലും യഥാർത്ഥത്തിൽ ദുഃഖം മാത്രമായിരിക്കും അനുഭവം. അവസാനം ഭഗീരഥപ്രയത്നം ചെയ്തു സമ്പാദിച്ചതെല്ലാമുപേക്ഷിച്ചു പോകേണ്ടിവരികയും ചെയ്യുന്നു. ശ്രീവാസുദേവനിലേക്കു മനസ്സ് ഒരിക്കലും തിരിയാത്തതിനാൽ ഘോരനരകത്തിൽ പതിക്കുന്നു. ഭഗവാനെ ഭക്തിപൂർവം സേവിക്കുന്നതു മാത്രമാണ് നശിക്കാത്ത ധനം.

ഓരോ യുഗത്തിലും ശ്രീഭഗവാന്റെ രൂപം, വർണ്ണം, നാമം, പൂജാവിധി എന്നിവ എങ്ങിനെയെന്നു നിമി ചോദിച്ചതിന് കരഭാജനൻ എന്ന യോഗീശ്വരൻ ഉത്തരം പറഞ്ഞു: കൃതയുഗത്തിൽ ശ്രീകേശവൻ ശുക്ലവർണ്ണനും ചതുർബാഹുവും, ജട, വൽക്കലം കൃഷ്ണാജിനം ഉപവീതം ജപമാല ദണ്ഡ് കമണ്ഡലു ഇവ ധരിച്ച ബ്രഹ്മചാരിയുമായിരിക്കും. മനുഷ്യർ ശാന്തരും നിർവൈരമാനസരും സമബുദ്ധികളുമായിരിക്കും. അവർ ശമം, ദമം, തപസ്സ് എന്നിവകൊണ്ട് ഭഗവാനെ സേവിക്കുകയും, ഹംസൻ, സുപർണ്ണൻ, വൈകുണ്ഠൻ, ധർമൻ, യോഗേശ്വരൻ, പുരുഷൻ, പരമാത്മാ ഇത്യാദി നാമങ്ങളെക്കൊണ്ട് സ്തുതിക്കുകയും ചെയ്യും. ത്രേതായുഗത്തിൽ ഭഗവാൻ രക്തവർണ്ണനും ചതുർബാഹുവും ഹിരണ്യകേശനും, ത്രിമേഖലകളോടും സ്രുക്, സ്രുവം എന്നീ അടയാളങ്ങളോടും ഋഗ്യജുസ്സാമവേദങ്ങളിൽ വർണ്ണിക്കപ്പെട്ട രൂപത്തോടുകൂടിയവനുമായിരിക്കും. മനുഷ്യർ ധർമ്മിഷ്ഠരും ബ്രഹ്മവാദികളും യജ്ഞകർമ്മങ്ങളാൽ ശ്രീഹരിയെ ആരാധിക്കുന്നവരുമായിരിക്കും. വിഷ്ണു, യജ്ഞൻ, പൃശ്നിഗർഭൻ, ഉരുക്രമൻ, വൃഷാകപി, ജയന്തൻ, ഉരുഗായൻ എന്നീ നാമങ്ങളാൽ ഭഗവാനെ കീർത്തിക്കുകയും ചെയ്യും. ദ്വാപരയുഗത്തിൽ ഭഗവാൻ ശ്യാമവർണ്ണനും പീതവാസസ്സും ശംഖചക്രാദിധരനും ശ്രീവത്സകൌസ്തുഭാദി അടയാളങ്ങളോടുകൂടിയവനുമായിരിക്കും. ജനങ്ങൾ തത്വജിജ്ഞാസുക്കളായിരിക്കും. അവർ വാസുദേവ, സങ്കർഷണ, പ്രദ്യുമ്ന, അനിരുദ്ധ, നാരായണ, ഋഷേ, ഇത്യാദി നാമങ്ങളാൽ ഭഗവാനെ സ്തുതിച്ചു നമസ്കരിക്കും.

കലിയുഗത്തിൽ ഭഗവാൻ കൃഷ്ണവർണ്ണനാണെങ്കിലും കാന്തികൊണ്ട് ഇന്ദ്രനീലവർണ്ണനായിതോന്നും. അംഗങ്ങൾ ഉപാംഗങ്ങൾ പാർഷദന്മാർ എന്നിവയോടുകൂടിയിരിക്കും. പ്രായേണ വിവേകികളായ ജനങ്ങൾ സങ്കീർത്തനയജ്ഞംകൊണ്ട് ഭഗവാനെ പൂജിച്ചിട്ട്,

digitized by www.sreyas.in

ധ്യേയം സദാ പരിഭവഘ്നമഭീഷ്ടദോഹം
തീർത്ഥാസ്പദം ശിവവിരിഞ്ചിനുതം ശരണ്യം
ഭൃത്യാർത്തിഹം പ്രണതപാല ഭവാബ്ധിപോതം
വന്ദേ മഹാപുരുഷ! തേ ചരണാരവിന്ദം,

എന്നു് ശ്രീകൃഷ്ണാവതാരത്തേയും

ത്യക്ത്വാ സുദുസ്ത്യജസുരേപ്സിതരാജ്യലക്ഷ്മീം
ധർമ്മിഷ്ഠ ആര്യവചസാ യദഗാദരണ്യം
മായാമൃഗം ദയിതയേപ്സിതമന്വധാവ
വന്ദേ മഹാപുരുഷ! തേ ചരണാരവിന്ദം,

എന്നു് ശ്രീരാമാവതാരത്തേയും സ്തുതിക്കും.

ഗുണഗ്രാഹികളും സാരജ്ഞരുമായ മഹാത്മാക്കൾ, കലിക്കു് എന്തെല്ലാം ദോഷങ്ങളുണ്ടെങ്കിലും മററു യുഗങ്ങളെക്കാളധികം കലിയുഗത്തെ ബഹുമാനിക്കുന്നു. എന്തെന്നാൽ കലിയുഗത്തിൽ അധികാരിഭേദം കൂടാതെ ആക്കും നാമസങ്കീർത്തനം മാത്രംകൊണ്ടു് സർവ്വാഭീഷ്ടങ്ങളും സിദ്ധിക്കുന്നു. സംസാരതപ്തക്കു് അതിനെക്കാൾ ശ്രേഷ്ഠമായ ശ്രേയസ്സാധനം വേറെയില്ല. നാമസങ്കീർത്തനംകൊണ്ടു് ഭഗവാൻ പ്രസാദിച്ചു് ഹൃദയത്തിലുള്ള വിഷയമലങ്ങളെ നീക്കി പരമശാന്തിയും സംസാര മോചനവും തരുന്നു. ഇക്കാരണത്താൽ മററു മൂന്നു യുഗങ്ങളിലുമുണ്ടായിരുന്ന ജനങ്ങൾ 'കലിയുഗത്തിൽ മനുഷ്യജന്മം കിട്ടേണമേ' എന്നു പ്രാർത്ഥിക്കുന്നു. കൂടാതെ, കലിയുഗത്തിൽ നാരായണപരായണരായ മഹാത്മാക്കളുടെ രൂപത്തിൽ ഭഗവാൻ സഞ്ചരിക്കുന്നു. അവരെ അധികമായി കാണുവാനും ആശ്രയിക്കുവാനും സുകൃതികൾക്കു് സംഗതിവരും. പ്രത്യേകിച്ചു് താമ്രപർണ്ണി, പയസ്വിനി, കാവേരി, മഹാനദി, കൃതമാലാ എന്നീ തീർത്ഥവാസികൾക്കു് സ്ഥലമാഹാത്മ്യത്താൽ അതിശീഘ്രം അന്ത:കരണശുദ്ധിയും ശ്രീവാസുദേവനിൽ ശുദ്ധഭക്തിയുമുണ്ടാകും. കൃഷ്ണഭക്തൻ വിനയത്തിന്റെ പ്രതീകമാണു്. താൻ ഭഗവാന്റെ ഉപകരണമെന്നല്ലാതെ കർത്താവാണെന്നു് അവനൊരിക്കലും അഹങ്കരിക്കുകയില്ല. അതിനാൽ താൻ നീചനും ഹീനനുമാണെന്ന ഭാവത്തിൽ ശരണാഗതരക്ഷകനായ മുകുന്ദനെ ശരണം പ്രാപിച്ചു സേവിക്കുന്നു. അവൻ മററുള്ളവരെപ്പോലെ ദേവർഷിപിതൃക്കൾക്കു് കടക്കാരനല്ല. അതിനാൽ അവനു് പഞ്ചയജ്ഞം നിർബന്ധമല്ല. അവൻ വേദവിധികൾക്കധീനനുമല്ല. ഭഗവാൻ പ്രസാദിച്ചാൽ അംശീഭൂതന്മാരായ സകല ദേവതകളും പ്രസാദിക്കുമല്ലൊ. അനന്യശരണനായി പ്രഭുവിന്റെ പാദമൂലങ്ങളെ ആശ്രയിച്ചു നാമസങ്കീർത്തനസേവ ചെയ്യുന്ന ഭക്തനു് നിഷിദ്ധകർമ്മം ചെയ്വാൻ ബുദ്ധിവരികയില്ല. ഭഗവാന്റെ വാത്സല്യപാത്രമായ അവനു ഏതെങ്കിലും തെററു പററിയാൽതന്നെയും ഹൃദയസ്ഥനായ നാഥൻ അപരാധം പൊറുത്തു് ദുർവാസനകളെയെല്ലാം നശിപ്പിച്ചു കൊള്ളും".

അല്ലയോ വസുദേവ! മഹാത്മാക്കളായ നവയോഗികൾ ഇപ്രകാരം ഉപദേശിച്ചതിനെ കേട്ട നിമിയും സദസ്യരും കൃതാർത്ഥരായി അവരെ പൂജിച്ചു. നവ

digitized by www.sreyas.in

യോഗികൾ അവിടെത്തന്നെ അന്തർദ്ധാനം ചെയ്തു. ഭാഗവതധർമ്മങ്ങളെ വഴിപോലെ അനുഷ്ഠിച്ച് നിമി പരമഗതിയെ പ്രാപിച്ചു. അങ്ങും പ്രപഞ്ചവിഷയങ്ങളിൽ നിസ്സംഗനായിരുന്നുകൊണ്ട് ആ ധർമ്മങ്ങളെ ശ്രദ്ധാവിശ്വാസത്തോടുകൂടി അനുഷ്ഠിച്ച് പരമപദം പ്രാപിച്ചാലും. നിങ്ങൾ ദമ്പതികൾ ഭാഗ്യശാലികളാണ്. സർവേശ്വരൻ നിങ്ങളുടെ പുത്രഭാവത്തിലവതരിച്ചു. തന്തിരുവടിയെ എപ്പോഴും കണ്ടും ലാളിച്ചും ഒന്നിച്ചിരുന്നും നിങ്ങൾ പരിശുദ്ധരായി. നിങ്ങളെപ്പോലെ ഭഗവത് കാരുണ്യം ലഭിച്ചവരാരുണ്ട്? ശിശുപാലാദികൾ ഊണിലും ഉറക്കത്തിലും കൂടി ഭഗവാനെ കഠിനമായി ദ്വേഷിച്ചു. അവർക്കും പ്രഭു മുക്തി കൊടുത്തില്ലേ? ആ സ്ഥിതിക്ക അനുരക്തമനസ്സുകളോടുകൂടിയ നിങ്ങൾക്ക് ഉത്തമഗതി ലഭിക്കുമെന്നതിന് എന്തു സംശയം? ലോകസംഗ്രഹാർത്ഥം മനുഷ്യവേഷത്തിലവതരിച്ച സർവാത്മാവും സർവനിയന്താവും അവ്യയനുമായ പുരുഷോത്തമനെ പുത്രനായി നിങ്ങൾ കാണരുത്. ഭഗവാന്റെ പുണ്യയശസ്സിനെ കീർത്തിക്കുന്നവർക്ക് അനായാസേന പരമപദം ലഭിക്കും!" ഇപ്രകാരം സാക്ഷാൽ ശ്രീനാരദരിൽ നിന്നും ഭാഗവത ധർമ്മോപദേശം ലഭിച്ച വസുദേവരും ദേവകിയും മായാമോഹങ്ങളെല്ലാം നശിച്ച് കൃതാർത്ഥരായി.

## അദ്ധ്യായം 6

നതാ: സ്മ തേ നാഥ! പദാരവിന്ദം
ബുദ്ധീന്ദ്രിയപ്രാണമനോവചോഭി:
യച്ചിന്ത്യതേ ƒന്തർഹൃദി ഭാവയുക്തൈ:
മുമുക്ഷുഭി: കർമ്മമയോരുപാശാത് 7

[ഹേ, നാഥ! ബലിഷ്ഠമായ കർമ്മപാശത്തിൽ നിന്ന് മോചനം ആഗ്രഹിക്കുന്ന ഭക്തന്മാരാൽ ഹൃദയമദ്ധ്യത്തിൽ യാതൊന്നു ധ്യാനിക്കപ്പെടുന്നുവൊ, ആ പാദാരവിന്ദത്തെ, ബുദ്ധി, ഇന്ദ്രിയങ്ങൾ, പ്രാണൻ, മനസ്സ്, വാക്ക് എന്നിവയാൽ ഞങ്ങൾ നമസ്കരിക്കുന്നു.]

### ഉദ്ധവ ശരണാഗതി

ശ്രീശുകൻ പറഞ്ഞു:— ശ്രീഭഗവാന്റെ അവതാരകാര്യം സമാപിക്കാറായെന്നുകണ്ട് ബ്രഹ്മാവും ദേവന്മാരും സനകാദികളും പ്രജാപതികളും ഏകാദശരുദ്രന്മാരും ദ്വാദശാദിത്യന്മാരും അഷ്ടവസുക്കളും ഗന്ധർവന്മാരും സിദ്ധചാരണന്മാരും എല്ലാവരും ശ്രീകൃഷ്ണദർശനത്തിനായിവന്നു. നരലോകമനോഹരമായ ശരീരത്തോടുകൂടി അവതരിച്ച് സർവകല്മഷാപഹമായ യശസ്സിനെ എല്ലാ ലോകങ്ങളിലും വിസ്തരിച്ച പ്രഭുവിനെ കണ്ടിട്ടും കണ്ടിട്ടും പോരാ എന്നവർക്ക് തോന്നി. അവർ സ്വർഗോദ്യാനത്തിലെ പുഷ്പമാല്യങ്ങൾ കൊണ്ട് യദൂത്തമന്റെ തിരുമേനിയെ മൂടിയെന്നു തന്നെ പറയാം. അവർ സാരഗർഭമായി സ്തുതിച്ചു:— "ഹേ നാഥ! കർമ്മ

digitized by www.sreyas.in

ബന്ധമോചനത്തിനായി നിന്തിരുവടിയെ അനവരതം സേവിക്കുന്ന ഭക്തോത്തമന്മാർക്കുപോലും അവിടുത്തെ സാക്ഷാത്ദർശനം സുലഭമല്ല. ആ ഭാഗ്യം ലഭിച്ച ഞങ്ങൾ ഈ പാദാരവിന്ദത്തെ നമസ്കരിക്കുന്നു. ഹേ അജിത! അത്ഭുതകരമായ ഈ പ്രപഞ്ചത്തെ സൃഷ്ടിച്ചു കാത്തു സംരക്ഷിക്കുന്നതു് അവിടുത്തെ ക്രീഡയാണു്. സർവാത്മാവായ അവിടുത്തേക്കു അതുകൊണ്ടൊരു ബന്ധവും സംഭവിക്കുന്നില്ല. അവിടുത്തെ പുണ്യകഥകളെ എത്ര കേട്ടാലും ഭക്തന്മാർക്കു തൃപ്തിവരുന്നില്ല. എന്തെന്നാൽ കേൾക്കുന്തോറും അന്ത:കരണം മേൽക്കുമേൽ പരിശുദ്ധമാകുന്നു. ആ പരിശുദ്ധി അന്യദേവതാഭജനംകൊണ്ടോ തപസ്സ്വാദ്ധ്യായാദികൾകൊണ്ടോ കിട്ടുകയില്ല. ആത്യന്തിക ദു:ഖനിവൃത്തിക്കായി ഭക്തന്മാർ ആർദ്രഹൃദയത്തിൽ ധരിക്കുന്ന അംഘ്രികമലങ്ങൾ ഞങ്ങളുടെ അശുഭവാസനകൾക്കു ധൂമകേതുവായി ഭവിക്കട്ടെ. ജ്ഞാനികൾക്കും കർമ്മികൾക്കും ഭക്തന്മാർക്കും പരമാശ്രയം ഈ പാദകമലം തന്നെയാണു്. ഭക്തന്മാർ സമർപ്പിക്കുന്ന വനമാലയെ നിന്തിരുവടി ലക്ഷ്മീദേവിയെക്കാൾ അധികം പ്രീതിയോടുകൂടി സ്വീകരിക്കുന്നു. അത്രകാരുണ്യമുള്ള അവിടുന്നു് ഞങ്ങളുടെ അശുഭങ്ങളെയെല്ലാം നീക്കിത്തരേണമേ. യാതൊരു തൃപ്പാദം ഭക്തവാത്സല്യത്താൽ മഹാബലിയുടെ ശിരസ്സിൽ വയ്ക്കപ്പെട്ടുവോ, ധർമ്മരക്ഷക്കായി യാതൊരു ശ്രീപാദം അസുരന്മാരെ ശിക്ഷിച്ചുവോ, ലോകപാവനിയായ ഗംഗ യാതൊരു പാദത്തിൽനിന്നു പുറപ്പെട്ടുവോ, ആ പാദം ഞങ്ങളെ പരിശുദ്ധരാക്കട്ടെ. പ്രഭോ! പ്രകൃതിക്കും പുരുഷനും പരനായ നിന്തിരുവടിയുടെ ശാസനയിൽ കഴിയുന്ന ഞങ്ങളാരും തന്നെ സ്വതന്ത്രരല്ല. സർവനിയന്താവും പുരുഷോത്തമനുമായ അവിടുത്തെ ശ്രീചരണങ്ങൾ ഞങ്ങൾക്കു ക്ഷേമത്തെ ചെയ്യട്ടെ. ഹേ ഭഗവൻ! ലോകോത്തരസുന്ദരികളായ 16108 പത്നിമാരും അവരുടെ സകല കഴിവുകളും പ്രയോഗിച്ചിട്ടും നിന്തിരുവടിയുടെ ചിത്തത്തെ ലേശവും ഇളക്കാൻ സാധിച്ചില്ല. അവിടുത്തെ അമൃതകഥകളെ ശ്രവണദ്വാരാ സേവിച്ചും തൃപ്പാദതീർത്ഥമായ ഗംഗയെ അംഗങ്ങളാൽ സ്പർശിച്ചും ജനങ്ങൾ പാപമുക്തരാകുന്നു''.

ഇപ്രകാരം എല്ലാവരും ചേർന്നു് പ്രാർത്ഥിച്ചശേഷം ബ്രഹ്മാവു് ശ്രീഗോവിന്ദനെ നമസ്കരിച്ചു പറഞ്ഞു: ''പ്രഭോ! ഞങ്ങൾ പ്രാർത്ഥിച്ചതനുസരിച്ചു് നിന്തിരുവടി അവതരിച്ചു് വേണ്ടതെല്ലാം ചെയ്തു. സജ്ജനങ്ങളിൽ ധർമ്മത്തെ വഴിപോലെ സ്ഥാപിച്ചു. സർവലോകമലാപഹമായ കീർത്തി നാനാദിക്കുകളിലും വ്യാപിപ്പിച്ചു. അവിടുത്തെ പരാക്രമങ്ങളെല്ലാം ലോകഹിതത്തിനായി ഭവിച്ചു. ആ ലീലകളുടെ ശ്രവണവും കീർത്തനവും പരമപദപ്രാപ്തിക്കുള്ള രാജപാതയായിത്തീർന്നു. ഹേ പുരുഷോത്തമ! അവിടുന്നു് യദുവംശത്തിലവതരിച്ചിട്ടു് 125 സംവത്സരം കഴിഞ്ഞിരിക്കുന്നു. വിപ്രശാപത്താൽ യദുവംശവും നശിച്ചതുപോലെയായി. അവതാരകാര്യത്തിൽ ഇനി ഒന്നും തന്നെ ചെയ്യേണ്ടതായി അവശേഷിച്ചിട്ടില്ല. അതിനാൽ അവിടുന്നു സങ്കല്പിക്കുന്ന പക്ഷം സ്വധാമത്തിലേക്കെഴുന്നള്ളി കിങ്കരന്മാരായ ഞങ്ങളെ പരിപാലിച്ചാലും''.

digitized by www.sreyas.in

ശ്രീഭഗവാൻ ബ്രഹ്മാവിന്റെ പ്രാർത്ഥനയെ അംഗീകരിച്ചുകൊണ്ടു് അരുളിച്ചെയ്തു: 'ഈ യാദവകുലം ആക്കും അടക്കാൻ കഴിയാത്ത ശക്തിയായിത്തീന്നിരിക്കുന്നു. സമുദ്രത്തെ കരയെന്നപോലെ ഇവരെ ഞാൻ തടുത്തുനിർത്തിക്കൊണ്ടിരിക്കുകയാണു്. ഇവരെ നശിപ്പിക്കാതെ ഞാൻ മടങ്ങിയാൽ ഇവർ ലോകത്തെ നശിപ്പിക്കും. ഇവക്കു നാശം തുടങ്ങിക്കഴിഞ്ഞിരിക്കുന്നു. ഇവരെ മുഴുവൻ നശിപ്പിച്ചിട്ടു ഞാൻ മടങ്ങിവന്നുകൊള്ളാം'. അനന്തരം ദ്വാരകയിൽ പല മഹോൽപാതങ്ങളും കണ്ടുതുടങ്ങി. ഭഗവാൻ യദുവൃദ്ധന്മാരെ വിളിച്ചു പറഞ്ഞു: 'ദുരന്ത്യയമായ ബ്രാഹ്മണശാപം വന്നുകഴിഞ്ഞു. ജീവിതാശയുള്ളവർ ഇനി ഇവിടെ ഇരിക്കരുതു്. ഉടനെ തന്നെ മഹാപുണ്യസ്ഥലമായ പ്രഭാസതീർത്ഥത്തിലേക്കു പോകാം. അവിടെ സ്നാനവും പിതൃദേവതർപ്പണങ്ങളും ദാനധർമ്മങ്ങളും ചെയ്യാം'. ഭഗവദാജ്ഞ ശിരസാ വഹിച്ചുകൊണ്ടു് യാദവന്മാർ യാത്രക്കൊരുങ്ങി.

ഈ ആരംഭങ്ങളെല്ലാം ഭക്തോത്തമനായ ഉദ്ധവർ കണ്ടു. ഭഗവത്സങ്കല്പമെന്തെന്നും മനസ്സിലായി. ജഗദീശ്വരന്മാക്കും ഈശ്വരനായ സ്വാമിയെ ഏകാന്തത്തിൽ സമീപിച്ചു് പാദമൂലങ്ങളിൽ വീണുനമസ്കരിച്ചു് തൊഴുതുകൊണ്ടു പറഞ്ഞു; 'ദേവദേവേശ! സർവ്വസമർത്ഥനായ നിന്തിരുവടിക്കു ബ്രാഹ്മണശാപം തീക്കാനൊരു പ്രയാസവുമില്ല. എന്നിട്ടും അതു ചെയ്യാത്തതിനാൽ ഈ വംശം കടക്കീട്ടു് സ്വധാമം പ്രാപിക്കാൻ നിശ്ചയിച്ചുകഴിഞ്ഞുവെന്നു തോന്നുന്നു. ഹേ കേശവ! അടിയനു് നിന്തിരുവടിയെ അരക്ഷണംപോലും പിരിഞ്ഞിരിക്കാൻ ശക്തിയില്ല. ഇവനേയും കൂടെ കൊണ്ടുപോകണെ! പരമമംഗലകരവും കർണ്ണപീയൂഷവുമായ അവിടുത്തെ ലീലാകഥകളെ ഒരു പ്രാവശ്യം കേൾക്കുന്നവനു് മററു വിഷയങ്ങളിലുള്ള മമതയെല്ലാം നശിക്കുന്നു. അങ്ങിനെയിരിക്കെ, ആ ലീലകളെ സദാ കണ്ടുകൊണ്ടു് കിടക്കുമ്പോഴും ഇരിക്കുമ്പോഴും നടക്കുമ്പോഴും, എന്നുവേണ്ട, ഒരിക്കലും പിരിയാതെ നിന്തിരുവടിയെ സേവിച്ചു പുറകേനടക്കുന്ന ദാസനായ ഇവൻ എങ്ങിനെ പിരിഞ്ഞിരിക്കും? അതു ചിന്തിക്കവയ്യ. സ്വാമിൻ! ഇവനെ ഉപേക്ഷിക്കരുതേ! അവിടുന്നു് ധരിച്ചുപേക്ഷിച്ച വസ്ത്രം, മാല, ചന്ദനം, മുതലായവയെ ധരിച്ചും, ഉച്ഛിഷ്ടം ഭുജിച്ചും കഴിയുന്നവനാണു് ഈ ദാസൻ. അവിടുത്തെ മായയെ ഇവൻ ഭയപ്പെടുന്നില്ല. കർമ്മക്കടലിൽ മുങ്ങിക്കിടന്നാലും അവിടുത്തെ കഥാലാപം, സ്മരണം, കീർത്തനം എന്നിവയാൽ സംസാരത്തെ കടന്നുകൊള്ളാം; പക്ഷെ നിന്തിരുവടിയെ പിരിഞ്ഞിരിക്കാൻ സാധ്യമേയല്ല. അതിനാൽ ദീനബന്ധോ, ദയാസിന്ധോ, ഇവനെ കൈവെടിയരുതെ!' ഇപ്രകാരം തന്നെ ശരണം പ്രാപിച്ചവനും, താനല്ലാതെ മറെറാരാശ്രയമില്ലാത്തവനും നിഷ്കളങ്കഭൃത്യനും തന്റെ പ്രേമഭാജനവുമായ ഉദ്ധവർ ദയനീയമായി യാചിച്ചപ്പോൾ ദേവകീപുത്രന്റെ ഹൃദയം കാരുണ്യത്താൽ അലിഞ്ഞുപോയി. തന്റെ പരമാർത്ഥതത്വത്തെ ഉപദേശിച്ചുകൊടുത്തു് ഭക്തന്റെ സർവസന്താപവും തീക്കാൻ സങ്കല്പിച്ചുകൊണ്ടു് തന്തിരുവടി പറഞ്ഞുതുടങ്ങി.

digitized by www.sreyas.in

# അദ്ധ്യായം 7



സർവഭൂതസുഹൃത്ശാന്തോ ജ്ഞാനവിജ്ഞാനനിശ്ചയ:
പശ്യൻ മദാത്മകം വിശ്വം ന വിപദ്യേത വൈ പുന: 12

[സർവഭൂതസുഹൃത്തും, ശാന്തനും, ശാസ്ത്രജ്ഞാനത്തിലും അനുഭവജ്ഞാനത്തിലും പ്രതിഷ്ഠിതനുമായ ജ്ഞാനി, ഈ വിശ്വത്തെ ഈശ്വരസ്വരൂപമായി കണ്ടു്, സംസാരബീജം നശിച്ചവനായി മരണാനന്തരം വീണ്ടും ദു:ഖസംസാരത്തെ പ്രാപിക്കുന്നില്ല.]

## ഉദ്ധവർക്കു് ഉപദേശം - സന്യാസലക്ഷണം, യദു–അവധൂത സംവാദം

ശ്രീഭഗവാൻ പറഞ്ഞു:— ഹേ മഹാഭാഗ! നിന്റെ ഊഹം ശരിയാണു്. അവതാരകാര്യം കഴിഞ്ഞതിനാൽ ഞാൻ വൈകുണ്ഠത്തിലേക്കു മടങ്ങും. ബ്രഹ്മരുദ്രാദികളും അപ്രകാരമാഗ്രഹിക്കുന്നു. ശാപത്താൽ നഷ്ടപ്രായമായ ഈ വംശം അന്യോന്യം വെട്ടിമരിക്കും. ഇന്നേക്കേഴാംനാൾ ദ്വാരകയും സമുദ്രത്തിൽ മുങ്ങും. എന്റെ തിരോധാനത്തിൽ കലി ലോകത്തെ ബാധിച്ചു് അത്യന്തം അമംഗലമാക്കിത്തീർക്കും. ജനങ്ങൾക്കു് അധർമ്മത്തിൽ താൽപര്യം വർദ്ധിക്കും. അവരുടെയിടയിൽ എന്റെ പ്രിയഭക്തനായ നീ വസിക്കണ്ട. നീ സ്വജനബന്ധുക്കളോടുള്ള മമതയെ അറുത്തു കളഞ്ഞു് മനസ്സിനെ എന്നിൽ മാത്രമായി ഉറപ്പിച്ചു് സർവത്ര സമഭാവനയോടുകൂടി ഭൂഖംവിനാ സഞ്ചരിച്ചാലും. ഈ ലോകം മായാകാര്യമാണു്, വാസ്തവമല്ല. ഇതു് മനസ്സിന്റെ സങ്കല്പസൃഷ്ടിമാത്രമാണു്. മനസ്സുകൊണ്ടും ഇന്ദ്രിയങ്ങൾകൊണ്ടും ഗ്രഹിക്കപ്പെടുന്നതെല്ലാം നശ്വരമാണു്. മനസ്സിനെ അടക്കാത്തവനു നാനാവിധ ഭേദഭ്രമമുണ്ടാകുന്നു. തന്മൂലം ഗുണം ദോഷം, സുഖം ദുഃഖം, പുണ്യം പാപം എന്ന ഭേദബുദ്ധിയും കർമ്മാകർമ്മവികർമ്മഭേദങ്ങളും തോന്നും. നീ ഈ അനർത്ഥമത്തിൽ പെട്ടുപോകരുതു്. മനസ്സിനേയും ഇന്ദ്രിയങ്ങളേയും അടക്കണം. അപ്പോൾ മന:കൽപിതമായ ലോകം ഇതുപോലെ കാണുകയില്ല. ഈ ലോകം മുഴുവനും നിന്നിലും നീ എന്നിലുമിരിക്കുന്നുവെന്നു കാണുന്നതാണു് പരമാർത്ഥദർശനം. അങ്ങിനെ കാണുമ്പോൾ പരോക്ഷമായ ജ്ഞാനവും അപരോക്ഷാനുഭൂതിയും സിദ്ധിക്കും. കാണപ്പെടുന്ന സകല ചരാചരങ്ങളിലും ഏകനായി സ്ഥിതിചെയ്യുന്ന ആത്മാവാണു് താൻ എന്ന അനുഭവജ്ഞാനമുണ്ടാകും. അതു പിന്നീടൊരിക്കലും വിട്ടുമാറുകയില്ല. ആത്മജ്ഞാനി, ഗുണം ദോഷം, എന്ന രണ്ടു ഭാവനയേയും കടന്നവനാണു്. അവനു കർത്തവ്യമായ കർമ്മങ്ങളോ വിധിനിഷേധങ്ങളോ ഇല്ല. എന്നിരുന്നാലും ദോഷകർമ്മങ്ങളൊന്നും ചെയ്യുകയില്ല. നരകത്തെ ഭയന്നിട്ടല്ല ചെയ്യാതിരിക്കുന്നതു്.

digitized by www.sreyas.in

വിഹിതകർമ്മങ്ങളെ മാത്രമെ ചെയ്യുകയുള്ളൂ. അതും സ്വർഗ്ഗാദികളെയൊന്നും കാംക്ഷിച്ചിട്ടല്ല. ആത്മജ്ഞാനിക്കു പാപവാസനയില്ല. അവന്റെ ചേഷ്ടകൾ ബാലന്റേതുപോലെയായിരിക്കും. ശാസ്ത്രജ്ഞാനവും അനുഭവജ്ഞാനവും സിദ്ധിച്ച നിശ്ചയബുദ്ധിക്ക് താൻ തന്നെയായ സർവഭൂതങ്ങളിലും സൌഹൃദം മാത്രമായിരിക്കുമുള്ളത്. എല്ലാം എന്റെ സ്വരൂപമായിട്ടുമാത്രമെ കാണുകയുള്ളൂ. അതിൽനിന്നൊരിക്കലും വ്യതിചലിക്കാതെ ശരീരയാത്ര ചെയ്യും. പ്രാരബ്ധശരീരം വീണാൽ പിന്നെ ജന്മവുമില്ല.

ഇത്രയും കേട്ടപ്പോൾ തത്വജിജ്ഞാസുവായ ഉദ്ധവർ ഭഗവാനെ നമസ്കരിച്ചു ചോദിച്ചു: "ഹേ യോഗേശ്വര! സന്യാസലക്ഷണമായ ത്യാഗമാണല്ലൊ ഇപ്പോഴുപദേശിച്ചതു്. അതു് ഏററവും ഉയന്ന അധികാരികൾക്കു് പ്രായോഗികമായേക്കാം. എന്നാൽ ഇവനെപ്പോലെയുള്ള വിഷയാസക്തക്കും ശ്രദ്ധഭക്തിയില്ലാത്തവക്കും അതു ദുഷ്കരമാണെന്നു തോന്നുന്നു. ദേഹത്തിൽ ഞാനെന്നും കളത്രപുത്രാദികളിൽ എന്റേതെന്നുമുള്ള മോഹത്തിൽപെട്ട മൂഢനാണു് ഇവൻ. ആ മമതയെ ഉപേക്ഷിക്കാൻ ശക്തിയുമില്ല. ഈ ഭൃത്യൻ ഏതു വിധത്തിലായാൽ ആ ത്യാഗത്തിനു ശക്തനാകുമോ ആ വിധം ശാസിക്കേണമെ. ഇക്കായ്യം ഉപദേശിക്കാൻ അവിടുന്നല്ലാതെ മററാരും യോഗ്യരല്ല. ബ്രഹ്മാവാദികൾക്കുപോലും ദേഹം ഞാൻ എന്ന ബുദ്ധിയുണ്ടു്. അവർ ദേഹാത്മബുദ്ധിയെ ത്യജിക്കണമെന്നുപദേശിച്ചാൽ അനുഭവപ്പെടാൻ പ്രയാസമാണു്. അതിനാൽ സർവാത്മാവായ നിന്തിരുവടി തന്നെ ഉപദേശിക്കണേ. അതിനായി ഈ പാദമൂലങ്ങളിൽ ശരണം പ്രാപിച്ചുകൊള്ളുന്നു. ഉപേക്ഷിക്കരുതെ പ്രഭോ"!

ശ്രീഭഗവാൻ പറഞ്ഞു: "ഉദ്ധവ! ലോകതത്വത്തെ അപഗ്രഥനം ചെയ്യാൻ സമർത്ഥനായുള്ളവൻ പരസഹായം കൂടാതെ വിചാരശക്തിയാൽ സ്വയം തന്നെ ഉയരുന്നു. അവനു് അവന്റെ അന്തരാത്മാവുതന്നെയാണു് ഗുരു. പ്രത്യക്ഷം അനുമാനം എന്നീ പ്രമാണങ്ങളെക്കൊണ്ടു് അവൻ സംസാരമോചനം നേടുന്നു. 'ദേഹേന്ദ്രിയാദികൾ പ്രത്യക്ഷത്തിൽ ജഡമാണു്. ഇവയെ പ്രകാശിപ്പിക്കുവാൻ സ്വയം പ്രകാശസ്വരൂപമായ ഒരു ചൈതന്യം കൂടിയേ കഴിയൂ. അതേതാണു്?' ഈ വഴിയിൽ കൂടി വിചാരം ചെയ്തു് അവൻ ആത്മാവിനെ കണ്ടെത്തുന്നു. അഥവാ 'ബുദ്ധീന്ദ്രിയാദികൾ ഉപകരണം മാത്രമാണു്. അവയെ പ്രവൃത്തിപ്പിക്കുന്നതാരാണു്?' എന്നു ചിന്തനം ചെയ്തും ആത്മാവിനെ കണ്ടെത്തുന്നു. ഒരു ഇതിഹാസം കൊണ്ടു് ഈ വിഷയം വ്യക്തമാക്കാം:

എന്റെ മുൻ അവതാരങ്ങളിലൊന്നായ ദത്താത്രേയൻ അവധൂതവേഷത്തിൽ സഞ്ചരിച്ചിരുന്നു. താപത്രയങ്ങളുടെ ബാധയില്ലാത്തതിനാൽ യുവത്വം മാറാത്ത ആ മഹാത്മാവിനെ എന്റെ പൂർവീകനായ യദു ഒരിക്കൽകണ്ടു് മഹാത്മാവാണെന്നു മനസ്സിലാക്കി വിനയപൂർവം ചോദിച്ചു: 'ബ്രഹ്മൻ! അവിടുത്തേക്കു് ലോകവിലക്ഷണമായ നിർമ്മലബുദ്ധി എങ്ങനെയുണ്ടായി? അവിടുന്നു് സർവജ്ഞനാണെങ്കിലും ഒന്നുമറിയാത്തവനെപ്പോലെ സഞ്ചരിക്കുന്നുവല്ലോ. പ്രായേണ ജനങ്ങൾ

digitized by www.sreyas.in

ഐശ്വര്യത്തിനും ആയുസ്സിനും കീർത്തിക്കും വേണ്ടി അനദ്ധ്യായമില്ലാതെ പ്രയത്നിക്കുന്നു. അവിടുന്നാകട്ടെ ഇവയൊന്നും കാംക്ഷിക്കുന്നില്ല. ശക്തിയും ജ്ഞാനവും സാമർത്ഥ്യവുമുണ്ടായിട്ടും ജഡൻ, ഉന്മത്തൻ, പിശാച് എന്നപോലെ ചരിക്കുന്നു. ജനങ്ങളെല്ലാം കാമലോഭാദികളാകുന്ന കാട്ടുതീയിൽപ്പെട്ടു ദഹിക്കുമ്പോൾ അവിടുന്ന് ഗംഗയിൽ മുങ്ങിയ ആനയെന്നപോലെ ആനന്ദിക്കുന്നു. വിഷയസുഖത്തിൽ നിന്നാണ് ആനന്ദമെന്ന് ജനങ്ങൾ വിചാരിക്കുമ്പോൾ വിഷയസ്പർശമില്ലാത്ത നിന്തിരുവടി അനുഭവിക്കുന്ന ആനന്ദം എവിടെനിന്നുണ്ടായി എന്നു പറഞ്ഞു തരേണമെ'.

ബ്രാഹ്മണൻ പറഞ്ഞു:— "രാജൻ! ഞാൻ എന്റെ ബുദ്ധികൊണ്ട് അനേകം ഗുരുക്കന്മാരെ സ്വീകരിച്ചിട്ടുണ്ട്. അവരുടെ വൃത്തിയെ സൂക്ഷിച്ചു പഠിച്ചതിനാലാണ് മുക്തനായി സഞ്ചരിക്കുന്നത്. അവരാരെല്ലാമെന്നാണെങ്കിൽ ഭൂമി, വായു, ആകാശം, ജലം, അഗ്നി, ചന്ദ്രൻ, സൂര്യൻ, കപോതം, മലമ്പാമ്പ്, സമുദ്രം, നദി, ശലഭം, വണ്ട്, ആന, തേനെടുക്കുന്നവൻ, മാൻ, മത്സ്യം, കുരരപ്പക്ഷി, കന്യക, ശരമുണ്ടാക്കുന്നവൻ, സർപ്പം, എട്ടുകാലി, വേട്ടാളൻ എന്നീ ഇരുപത്തിനാലു പേരാണ്. ഇവരോരോരുത്തരിലും നിന്ന് ഞാനെന്തു പഠിച്ചുവെന്നു പറയാം:

**ഭൂമി:**—പ്രാണികൾ എന്തെല്ലാമുപദ്രവങ്ങൾ ചെയ്താലും ഭൂമി ക്ഷമയോടുകൂടി സഹിക്കുന്നു. ഉപദ്രവികളേയും ക്ഷമയോടുകൂടി ചുമക്കുന്നു. എല്ലാം സഹിച്ചുകൊണ്ട് സ്വസ്ഥാനത്തിൽനിന്ന് ലേശവും തെററാതെയിരിക്കുന്ന ഭൂമിയുടെ മറെറാരു പേരാണ് ക്ഷമ. അതുപോലെ അന്യരിൽ നിന്നും നേരിടുന്ന പീഡകളെല്ലാം തന്റെ പ്രാരബ്ധവശാൽ വരുന്നതാണെന്നറിഞ്ഞ് ക്ഷമയോടുകൂടി സഹിച്ചുകൊണ്ട് മനസ്സിനെ ഭഗവത്പാദത്തിലുറപ്പിച്ചു നിർത്തണം. ഇത് ഞാൻ ഭൂമിയിൽനിന്നു പഠിച്ചു.

**പർവതം:**— പർവതം നദികളെ ഉത്ഭവിപ്പിക്കുന്നു, വൃക്ഷതൃണലതാദികളെ പുറമേയും, പല ധാതുക്കളെ ഉള്ളിലും വഹിച്ചുകൊണ്ടിരിക്കുന്നു. ഇവയൊന്നും തനിക്കു വേണ്ട, എല്ലാം അന്യർക്കുവേണ്ടി മാത്രമാണ്. അതുപോലെ തന്റെ സകല വ്യാപാരങ്ങളും തന്റെ അധീനത്തിലുള്ള വസ്തുക്കളും പരോപകാരത്തിനായി ഭവിക്കണമെന്നു പർവതത്തിൽ നിന്നും പഠിച്ചു.

**വൃക്ഷം:**— വൃക്ഷം പരാധീനമാണ്; ആരെങ്കിലും മുറിച്ചിട്ടാൽ വീണു കിടക്കും; തന്റേതായ കായും പൂവും ഇലയും തൊലിയും തടിയുമെല്ലാം പരോപകാരത്തിനുള്ളവയാണ്. തന്റെ ശിഖരങ്ങളെ വെട്ടിമുറിക്കുന്നവനേയും അതു ചുമക്കുന്നു. താൻ വെയിലും മഴയുമേൽക്കും, തന്റെ കീഴിൽ വരുന്നവരെ അതേൽക്കാതെ രക്ഷിക്കും. അതുപോലെ പരന്മാർ ഉപദ്രവം ചെയ്താലും അതെല്ലാം സഹിക്കുകയും തനിക്കുള്ളവയെക്കൊണ്ട് പരോപകാരം ചെയ്യുകയും വേണം എന്ന് വൃക്ഷത്തിൽ നിന്നു പഠിച്ചു.

**വായു:**— വായു രണ്ടു വിധമുണ്ട്— ശരീരങ്ങളിൽ സ്ഥിതിചെയ്യുന്ന പ്രാണനും പുറമെയുള്ള വായുവും. ഇന്ദ്രിയപ്രീതികരങ്ങളായ ആഹാരസാധനങ്ങളൊന്നും

digitized by www.sreyas.in

പ്രാണന്നു് ആവശ്യമില്ല. ഉച്ഛ്വാസനിശ്വാസങ്ങരം സാധിക്കുന്നതിനാവശ്യമായ പരിമിതാഹാരം കൊണ്ടു് പ്രാണൻ തൃപ്തിപ്പെടും. അതുപോലെ ശരീരധാരണത്തിനാവശ്യമാത്രമായ ശുദ്ധവും മിതവുമായ ആഹാരം കൊണ്ടു് തൃപ്തിപ്പെടണം. പുറമെയുള്ളവായു ശുദ്ധാശുദ്ധവസ്തുക്കളിലെല്ലാം ഭേദം കൂടാതെ ഒരുപോലെ പ്രവേശിക്കും. എന്നാൽ വസ്തുവിൻെറ ശുദ്ധ്യശുദ്ധികരം വായുവിനെ ബാധിക്കുന്നില്ല. അതുപോലെ വിഷയങ്ങളെ അനുഭവിച്ചാലും ഇഷ്ടാനിഷ്ടവിചാരം കൂടാതെ അനാസക്തനായിരിക്കണം. വായു സുഗന്ധത്തിലും ദുർഗന്ധത്തിലും കൂടി കടന്നുപോകും. പക്ഷെ വായുവിന്നു് ഗന്ധസംബന്ധമില്ല. വസ്തുക്കളോടു ചേരുമ്പോരം മാത്രം ഉള്ളതുപോലെ തോന്നും. അതുപോലെ ദേഹധർമ്മങ്ങളിൽ വർത്തിച്ചാലും ബന്ധിക്കരുതു്. ഈ വസ്തുതകരം വായുവിൽനിന്നു പഠിച്ചു.

**ആകാശം**:— ആകാശം എല്ലാ വസ്തുക്കളുടേയും ഉള്ളിലും പുറത്തുമുണ്ടു്. എന്നാൽ ഒന്നിനോടെങ്കിലും ചേർച്ചയോ പരിഛിന്നത്വമോ ഇല്ല. അതുപോലെ ഒരേ ആത്മാവു് സർവചരാചരങ്ങളിലും വ്യാപിച്ചിരിക്കുന്നുവെങ്കിലും ഒന്നിനോടും സംബന്ധമില്ല, പരിഛിന്നഭാവവുമില്ല. ആകാശത്തിൽ മേഘം സഞ്ചരിക്കുന്നതായികാണാം. മേഘം ആകാശത്തെ ആശ്രയിച്ചിരിക്കുന്നുവെങ്കിലും ആകാശത്തിന്നു മേഘസംബന്ധമില്ല. അതുപോലെ ദേഹാദികരം ആത്മാവിനെ ആശ്രയിച്ചിരിക്കുന്നുവെങ്കിലും ആത്മാവിന്നു അവയോടു ബന്ധമില്ല. ഇവ ആകാശത്തിൽ നിന്നു പഠിച്ചു.

**ജലം**:— സ്വഛത, സ്നിഗ്ദ്ധത, മാധുര്യം ഇവ ജലത്തിൻെറ സ്വഭാവമാണു്. ജലം വസ്തുക്കളുടെ അശുദ്ധിയെ നീക്കുന്നു. ഗംഗാദിതീർത്ഥങ്ങരം സേവിക്കുന്നവരുടെ പാപങ്ങരം പോക്കുന്നു. അതുപോലെ രാഗദ്വേഷരഹിതനും നിർമ്മലനും സർവഭൂതസുഹൃത്തും മധുരഭാഷിയും ആശ്രിതക്കു സദുപദേശം നൽകുന്നവനുമായിരിക്കണം. ഇതു ജലത്തിൽ നിന്നു പഠിച്ചു.

**അഗ്നി**:— അഗ്നി തേജസ്വിയും തപിക്കുന്നതും ദുർദ്ധർഷവും തന്നിൽ വരുന്നതിനെയെല്ലാം ഭക്ഷിക്കുന്നതുമാകുന്നു. അതുപോലെ മുനിയും ആത്മതേജസ്വിയും തപസ്വിയും ദുരതിക്രമമായ പ്രഭാവത്തോടുകൂടിയവനും കിട്ടുന്ന ആഹാരം പിന്നേക്കു കരുതാതെ ഭക്ഷിക്കുന്നവനുമായിരിക്കണം. അഗ്നി എല്ലാ ഭൂതങ്ങളിലുമുണ്ടെങ്കിലും ചിലതിൽ മറഞ്ഞും ചിലതിൽ തെളിഞ്ഞുമിരിക്കും. അതുപോലെ മുനി തൻെറ മഹിമയെ ചിലപ്പോരം മറച്ചുവച്ചും, ചിലപ്പോരം പ്രകാശിപ്പിക്കും. അഗ്നിക്കു രൂപമില്ല. ഏതിൽ ജ്വലിക്കുന്നുവോ ആ രൂപമായി കാണപ്പെടും. അതുപോലെ ആത്മാവു് അരൂപനാണു്. ഉപാധിയനുസരിച്ചു് നാനാരൂപമായി കാണപ്പെടും. ഇതെല്ലാം അഗ്നിയിൽനിന്നു പഠിച്ചു.

**ചന്ദ്രൻ**:— ചന്ദ്രൻ എപ്പോഴും പൂർണ്ണവൃത്തത്തിൽ തന്നെയിരിക്കുന്നു. ക്ഷയിച്ചും വർദ്ധിച്ചും വരുന്നതു് കലകളാണു്. അതുകൊണ്ടു് ചന്ദ്രന്റെ പൂർണ്ണതയ്ക്കു് ഒരു ഹാനിയുമില്ല. അതുപോലെ ആത്മാവു് പൂർണ്ണനാണു്. ജനനം മുതൽ മരണം വരെയുള്ള വൃദ്ധിക്ഷയങ്ങരം ദേഹത്തിനാണു്. അവ ആത്മാവിനെ ബാധിക്കുന്നില്ലെന്നു ചന്ദ്രനിൽനിന്നു പഠിച്ചു.

digitized by www.sreyas.in

**സൂര്യൻ:**— സൂര്യൻ വേനൽക്കാലത്തു ജലത്തെ ആകർഷിച്ച് വർഷക്കാലത്തിൽ ഭൂമിക്ക് വിട്ടുകൊടുക്കുന്നു. അങ്ങിനെ ചെയ്യുന്നുവെന്ന് സൂര്യൻ അഭിമാനിക്കുന്നില്ല. അതുപോലെ മുനി അഭിമാനം കൂടാതെ വിഷയങ്ങളെ ഭുജിക്കുകയും ഉപദേശം കൊടുക്കുകയും വേണം. സൂര്യൻ ഒന്നേയുള്ളു. പ്രതിബിംബങ്ങൾ അനേകം കാണുന്നുണ്ട്. അവ വേറെവേറെ സൂര്യനാണെന്ന് മന്ദമതികൾ വിചാരിക്കുന്നു. അതുപോലെ എല്ലാ ചരാചരങ്ങളിലും നിറഞ്ഞും ജീവരൂപേണയും സ്ഥിതിചെയ്യുന്നതു് ഏകനായ ആത്മാവാണ്. അജ്ഞന്മാർ ശരീരംതോറും ജീവൻ വേറെവേറെയാണെന്നു തെററിദ്ധരിക്കുന്നു. ഇതു് സൂര്യനിൽനിന്നു പഠിച്ചു.

**കപോതപക്ഷി:**— ഒരിക്കൽ ഒരു കപോതം ഭാര്യയോടുകൂടി കാട്ടിൽ കൂടുണ്ടാക്കി വസിച്ചു. അവക്കു കുറെ സന്താനങ്ങളുമുണ്ടായി. ദമ്പതികൾ അവയെ അതിവാത്സല്യപൂർവ്വം വളർത്തി. ഒരു ദിവസം അവർ ഭക്ഷണം തേടിപോയ സമയം നോക്കി ഒരു വേടൻ പക്ഷിക്കുഞ്ഞുങ്ങളെ വലവച്ചു പിടിച്ചു. വലയിൽപെട്ട കുഞ്ഞുങ്ങൾ ദയനീയമായി നിലവിളിച്ചു. മടങ്ങിവന്ന മാതാപിതാക്കൾ ആ കാഴ്ച കണ്ടു. തള്ളപ്പക്ഷിക്കു സഹിക്കാൻ കഴിയാതെ കുഞ്ഞുങ്ങളുടെ സമീപം പാഞ്ഞുചെന്ന് താനും വലയിൽപെട്ടു. തന്റെ പ്രാണങ്ങളായ ഭാര്യയും കുഞ്ഞുങ്ങളും വലയിൽപെട്ടു കരയുന്നതു കണ്ട ആൺപക്ഷി സ്നേഹപാശത്താൽ മോഹിച്ച്, ഇനി താൻമാത്രം എന്തിനു ജീവിച്ചിരിക്കണമെന്നു ചിന്തിച്ച് സ്വയം ആ വലയിൽ ചെന്നു വീണു. ഒരു കുടുംബം മുഴുവൻ വലയിൽ കിട്ടിയ സന്തോഷത്തോടുകൂടി വേടൻ അവയെ കൊണ്ടുപോയി. അതുപോലെ കുടുംബപോഷണം മാത്രമാണ് ജീവിതലക്ഷ്യമെന്നു ധരിക്കുന്ന മനുഷ്യൻ കുടുംബത്തോടുകൂടി നശിക്കുന്നു. പരമപദപ്രാപ്തിക്ക് ഏകസാധനമായ മനുഷ്യദേഹം ലഭിച്ചിട്ടും ആ പക്ഷിയെപ്പോലെ കുടുംബാസക്തനായി കാലം കളയുന്നവൻ മരത്തിൽ കയറി കൈവിടുന്നവനെപ്പോലെ സ്വയം നശിക്കുന്നു. അസ്ഥാനത്തുള്ള അതിസ്നേഹം നാശം വരുത്തുമെന്നു കപോതത്തിൽനിന്നു പഠിച്ചു,

## അദ്ധ്യായം 8

തേനോപകൃതമാദായ ശിരസാ ഗ്രാമ്യസംഗതാഃ
ത്യക്ത്വാ ദുരാശാഃ ശരണം വ്രജാമി തമധീശ്വരം. 39

**[കരുണാനിധിയായ ഭഗവാൻ ഉപകാരമായി നൽകിയ ഈ വൈരാഗ്യത്തെ സ്വീകരിച്ചുകൊണ്ട്, ഗ്രാമ്യവിഷയങ്ങളിൽ ചേർന്നിരിക്കുന്ന ദുരാശകളെയെല്ലാം പരിത്യജിച്ച് സർവാദ്ധ്യക്ഷനായ ആ ഭഗവാനെത്തന്നെ ഞാൻ ശരണം പ്രാപിക്കുന്നു.]**

digitized by www.sreyas.in

## യദു അവധൂത സംവാദം — തുടർച്ച

ബ്രാഹ്മണൻ പറഞ്ഞു:—

**അജഗരം:**— മലമ്പാമ്പ് ഒരിടത്തു വെറുതെ കിടക്കും. അരികിൽ ഇര വന്നാൽ പിടിച്ചുതിന്നും. വന്നില്ലെങ്കിലോ, എത്രദിവസം വേണമെങ്കിലും പട്ടിണി കിടന്നുകൊള്ളും. അതുപോലെ യോഗിയും ഉദരപൂർത്തിക്കായി ഓടി നടക്കാതെ ഈശ്വരവിചാരത്തിൽ ശ്രദ്ധാവാനായിരിക്കണം. എപ്പോഴും എന്തു ഭക്ഷണം കിട്ടുന്നുവോ അതിനെ സ്വാദു നോക്കാതെ ഭക്ഷിക്കണം. ശരീരം പ്രാരബ്ധമനുഭവിച്ചു തീർക്കാനുള്ള വീടാണ്. അതിനാൽ ശരീരം നിലനിർത്തേണ്ട ചുമതല നമുക്കല്ല പ്രാരബ്ധത്തിനാണ്, എന്നു ധൈര്യമായി ഉറപ്പിക്കണം. ഇന്നതു കിട്ടണം, ഇതു കിട്ടണം എന്നു സങ്കല്പിക്കരുത്. എങ്ങിനെയായാലും പ്രാരബ്ധമവസാനിക്കുന്നതുവരെ ദേഹം നിലനിൽക്കും. ഇന്ദ്രിയങ്ങൾ വിഷയങ്ങളോടു ചേരുമ്പോഴാണ് സുഖദുഃഖാനുഭവമുണ്ടാകുന്നത്. അതു സ്വർഗത്തിലുമുണ്ട്. നരകതുല്യമായ സൂകരജന്മത്തിലും കളത്രപുത്രസുഖമുണ്ട്. അമേദ്ധ്യം അതിന് അമൃതമാണ്. അതുപോലെ സ്വർഗവാസികൾക്കും യുദ്ധം, മാത്സര്യം, അസൂയ, മുതലായ ദുഃഖമുണ്ട്. ദുഃഖം ആരും ആവശ്യപ്പെടാറില്ലെങ്കിലും വന്നുചേരുന്നു. കാരണം, സുഖദുഃഖങ്ങൾക്കു ഹേതു അദൃഷ്ടമാണ്, മനുഷ്യപരിശ്രമമല്ല. അദൃഷ്ടവശാൽ വരുന്നതിനെ തടുക്കാനും സാധ്യമല്ല. അതിനാൽ വരുന്നതിനെ തിതിക്ഷയോടുകൂടി സഹിച്ചുകൊണ്ട് ഭഗവൽസ്മരണ വിടാതിരിക്കുന്നവനാണ് വിവേകി. ഇതു് അജഗരത്തിൽ നിന്നു പഠിച്ചു.

**സമുദ്രം:**—നിശ്ചലവും അഗാധവുമായ സമുദ്രത്തിന്റെ ആഴമെത്രയെന്നും, ഉള്ളിലെന്തെല്ലാമുണ്ടെന്നും ആർക്കും അറിയുവാൻ സാധ്യമല്ല. അതുപോലെ യോഗി പ്രസന്നഗംഭീരനായിരിക്കണം. തന്റെ വൈഭവം പുറത്തുകാണിക്കരുത്. സമുദ്രത്തിലിറങ്ങാൻ ഭയപ്പെടുന്നതുപോലെ യോഗിയുടെ തപോബലത്തേയും ഭയപ്പെടണം. സമുദ്രത്തിൽ ധാരാളം ജലം വന്നുചേരും, അതുപോലെ ആവിയായി പോകയും ചെയ്യും. രണ്ടവസ്ഥയിലും സമുദ്രത്തിൻെറ പൂർണ്ണതക്കു വ്യത്യാസമില്ല. അതുപോലെ ഏതു പരിത:സ്ഥിതിയിലും സമനിലതെററാതെയിരിക്കണമെന്നു് സമുദ്രത്തിൽ നിന്നു പഠിച്ചു.

**ശലഭം:**— അഗ്നി സുഖദായകമാണെന്നു മോഹിച്ച് ശലഭം അഗ്നിയിൽ പറന്നുവീണു നശിക്കുന്നു. അതുപോലെ അജിതേന്ദ്രിയൻ സ്ത്രീവിത്തഗൃഹാദികൾ സുഖാസ്പദങ്ങളാണെന്നു മോഹിക്കുന്നു. എന്നാൽ അവ ഒരിക്കലും സുഖം തരുന്നില്ല. എങ്കിലും അവയ്ക്കു വേണ്ടി ജീവിതം കളയുന്നു. വിവേകി അങ്ങിനെയാകരുതെന്നു ശലഭത്തിൽനിന്നു പഠിച്ചു.

**വണ്ടു്:**— വണ്ട് പുഷ്പസാരമായ തേൻ മാത്രം സ്വീകരിക്കുന്നു. അതുപോലെ ബുദ്ധിമാൻ ശാസ്ത്രസാരം മാത്രം ഗ്രഹിക്കണം. വണ്ട്, തനിക്കാവശ്യമുള്ള തേൻ മുഴുവൻ ഒരു പൂവിൽ നിന്നു മാത്രമായി എടുക്കുകയില്ല. പലതിൽ നിന്നും

digitized by www.sreyas.in

അൽപാൽപമെടുക്കുന്നു. ഒരു പൂവിലും അധികം സമയമിരിക്കുകയില്ല. ക്ഷണത്തിൽ അടുത്ത പുഷ്പത്തിലേക്കു പോകും. അതുപോലെ മുനി ശരീരധാരണത്തിനു വേണ്ടതുമാത്രം ഭിക്ഷ വാങ്ങണം. അതും പല ഗൃഹങ്ങളിൽ നിന്നായി വാങ്ങണം. ഭിക്ഷ കിട്ടിയാലുടൻ സ്ഥലം വിടണം. ഇതു് വണ്ടിൽ നിന്നു പഠിച്ചു.

**തേനീച്ച:**— തേനീച്ച കഷ്ടപ്പെട്ടു് തേൻ ശേഖരിച്ചു കൂട്ടിവയ്ക്കുന്നു. തേനെടുക്കുന്നവൻ തേനീച്ചകളെ നശിപ്പിച്ചു് തേനും കൊണ്ടുപോകുന്നു. ഈവിധം കൂട്ടിവച്ചിരുന്നില്ലെങ്കിൽ അവയ്ക്കു് ആപത്തു വരുമായിരുന്നില്ല. അതുപോലെ ഭിക്ഷുവും നാളത്തേക്കു സംഭരിച്ചു സൂക്ഷിച്ചു് അനർത്ഥം വലിച്ചുവയ്ക്കരുതു്. ഭിക്ഷവാങ്ങാൻ കൈകളും സൂക്ഷിക്കാൻ വയറും മാത്രമായിരിക്കണം. ഇതു തേനീച്ചയിൽനിന്നു പഠിച്ചു.

**ആന:**— പിടിയാനയുടെ സംഗം മോഹിച്ചു സമീപിക്കുന്ന കൊമ്പൻ വഴിയിൽ മനുഷ്യനുണ്ടാക്കിയ കുഴിയിൽ വീഴുന്നു. പിന്നെ ആയുഷ്കാലം മുഴുവൻ മനുഷ്യനു് അടിമവേല ചെയ്യേണ്ടിവരുന്നു. മരംകൊണ്ടുള്ള സ്ത്രീരൂപമായാലും സന്യാസി കാൽകൊണ്ടുപോലും തൊടരുതു്. സ്ത്രീസംഗം സന്യാസി ദൂരെ വർജ്ജിക്കണം. ഒരു കൊമ്പനാന പിടിയോടു ചേരുന്നതു് അന്യഗജങ്ങൾ കണ്ടാൽ അതിനെ എതിർത്തു കൊല്ലാറുണ്ടു്. അതുപോലെ ഒരുവന്റെ സ്ത്രീയെ കയ്യിലാക്കാൻ അന്യൻ അവനെ വധിച്ചെന്നും വരാം. വിവേകി സ്ത്രീയിൽ മോഹിക്കരുതെന്നു ആനയിൽ നിന്നു പഠിച്ചു.

**തേനെടുക്കുന്നവൻ:**— തേനീച്ച സമ്പാദിക്കുന്ന തേൻ ആദ്യം അനുഭവിക്കുന്നതു് തേനെടുക്കുന്നവനാണു്. അതുപോലെ ഗൃഹസ്ഥൻ ഉണ്ടാക്കുന്ന ഭക്ഷണം ആദ്യം സന്യാസി അനുഭവിക്കുന്നു. ഗൃഹസ്ഥന്റെ അന്നത്തിനു് സന്യാസിയും ബ്രഹ്മചാരിയുമാണു് ആദ്യാവകാശികൾ. തേനീച്ചയെപ്പോലെ സമ്പാദ്യം മാത്രംചെയ്തു് താനനുഭവിക്കാതെ അന്യർക്കും കൊടുക്കാതെ കെട്ടിസൂക്ഷിക്കുന്ന ധനം അന്യർ അപഹരിച്ചനുഭവിക്കും. ഇതു് തേനെടുക്കുന്നവനിൽ നിന്നു പഠിച്ചു.

**മാൻ:**— വേടൻ വഴിയിൽ വലവച്ചിട്ടു് മറഞ്ഞിരുന്നു് സംഗീതം തുടങ്ങും. അതുകേട്ടു മോഹിച്ചു് മാൻ ഓടിച്ചെന്നു് വലയിൽ കുടുങ്ങും. അതുപോലെ ഗ്രാമ്യഗീതത്തിൽ മോഹിച്ചു് വിഷയങ്ങളിൽ കുടുങ്ങരുതു്. ഭഗവൽപരങ്ങളും ഭക്തിവർദ്ധകങ്ങളുമായ ഗാനങ്ങൾ മാത്രം ശ്രദ്ധിക്കണം. ഇതു് മാനിൽ നിന്നു പഠിച്ചു.

**മൽസ്യം:**— ചൂണ്ടലിൽ കോർത്ത അൽപാഹാരം മോഹിച്ചുചെന്നു് മത്സ്യം ചൂണ്ടലിൽ അകപ്പെടുന്നു. നാവിനെ തൃപ്തിപ്പെടുത്താൻ പാടുപെടുന്ന മൂഢനും ഇതുതന്നെ ഫലം. എല്ലാ ഇന്ദ്രിയങ്ങളുമടങ്ങിയാലും നാവടങ്ങുകയില്ല. നാവടങ്ങിയാൽ മറ്റെല്ലാ ഇന്ദ്രിയങ്ങളും അടങ്ങിയതുതന്നെ. അത്ര ഊർജ്ജമാണു് രസനേന്ദ്രിയം. പട്ടിണികിടന്നാൽപോലും നാവു് തോൽക്കുകയില്ല. ആഹാരം കിട്ടാതാകുന്തോറും നാവിനു് ഇഷ്ടരസത്തിലുള്ള മോഹം വർദ്ധിക്കും. അതിനാൽ

digitized by www.sreyas.in

നാവിനെ ഒരിക്കലും ലാളിക്കരുത്. ശരീരധാരണത്തിനു വേണ്ടു സ്വാദ് നോക്കാതെ ഭക്ഷിക്കണം. രസനേന്ദ്രിയത്തെ ജയിക്കാതെ മററിന്ദ്രിയങ്ങളെ ജയിച്ചതുകൊണ്ടു ഫലമില്ല. ഇതു് മത്സ്യത്തിൽ നിന്നു പഠിച്ചു.

**പിംഗള:**— വിദേഹരാജ്യത്തിലെ പിംഗള എന്ന വേശ്യ എന്റെ ഒരു പ്രധാന ഗുരുവായി ഭവിച്ചു. അവൾ പരപുരുഷന്മാരെ മോഹവലയിൽ കുടുക്കി ധനം സമ്പാദിച്ചുകൊണ്ടിരുന്നു. പതിവുപോലെ ഒരുദിവസം മോടിയായി അലങ്കരിച്ചുകൊണ്ടു് ധനികനെ പ്രതീക്ഷിച്ച് വാതില്ക്കൽ നില്പായി. ഓരോ പുരുഷനും വരുമ്പോൾ 'ഈ സുന്ദരൻ എന്നോടു ചേരാനായി അധികം ധനവും കൊണ്ടു് വരികയാണു്'' എന്നാശിക്കും. പക്ഷെ അവൻ അവന്റെ വഴിക്കു നടന്നു പോകും. അപ്പോൾ അവൾ 'സാരമില്ല, ഇനിയൊരുവൻ കൂടുതൽ ധനവുമായി വരാതിരിക്കുകയില്ല' എന്നാശിക്കും. അങ്ങിനെ കാത്തുകാത്തു് ഉറങ്ങാതെ അവൾ അധികനേരം നിന്നു. ക്ഷമ നശിച്ച് അകത്തേക്കും പുറത്തേക്കുമായി സഞ്ചരിച്ചും ആരും തന്റെ അടുക്കൽ വരാത്തതിൽ വ്യസനിച്ച് ദീർഘശ്വാസം വിട്ടുകൊണ്ടും അർദ്ധരാത്രിവരെ കഴിച്ചു. ധനാശയാൽ പരവശയായ അവളുടെ മുഖം വാടി. തൊണ്ട ഉണങ്ങിവരണ്ടു. കടുത്ത നിരാശയാൽ വ്യസനാബ്ധിയിൽ മുങ്ങി. ഇങ്ങനെയൊരു ദുരവസ്ഥ അവൾ അതുവരെ അനുഭവിച്ചവളല്ല.

അങ്ങിനെയിരിക്കെ അവൾ മുകളിലേക്കു യാദൃച്ഛികമായി നോക്കി. ചുമരിൽ സീതാപതിയുടെ മനോഹരചിത്രം കണ്ടു. വിദേഹരാജ്യത്തിൽ ഏതു ഗൃഹത്തിലും ആ ചിത്രം കാണാം. പക്ഷെ പിംഗള അന്നാണു് അതു കണ്ടതു്. അവൾക്കു പെട്ടെന്നു വൈരാഗ്യമുണ്ടായി! അതോ, പരമവൈരാഗ്യം! അതിൽ നിന്നു സൌഖ്യപ്രദങ്ങളായ ആലോചനകൾ പുറപ്പെട്ടു തുടങ്ങി. കരുണാവാരിധിയായ മുകുന്ദൻ ഏതെല്ലാം വിധത്തിലാണു് താപഗ്രസ്തരായ ജീവന്മാരെ അനുഗ്രഹിക്കുന്നതു്! ആശാപാശങ്ങളെ മുറിച്ചെറിയുന്ന കരാളവജ്രമാണു് വൈരാഗ്യം. അവൾ ഇപ്രകാരം ആത്മഗതം ചെയ്തു: 'അഹോ! മനസ്സിനെ ജയിക്കാൻ കഴിയാത്ത എന്റെ മോഹം എത്ര വലുതാണു്! നിസ്സാരനായ മനുഷ്യനിൽ നിന്നും കാമപൂർത്തിവരുത്താമെന്നാണല്ലോ ഞാനാശിച്ചതു്! ഞാൻ മഹാമൂഢതന്നെ. ഒരിക്കലും വിട്ടുപിരിയാത്ത രമണൻ എന്റെ ഹൃദയത്തിലിരിക്കുന്നു. അവൻ സകല ഐശ്വര്യങ്ങളും തന്നു് എന്നെ ആനന്ദിപ്പിക്കാൻ സമർത്ഥനാണു്. ആ രമണനെ തിരസ്കരിച്ചിട്ടു്, ആഗ്രഹങ്ങളൊന്നും സാധിപ്പിക്കാൻ കഴിവില്ലാത്തവനും, ദുഃഖവും ഭയവും ശോകവും മോഹവും മാത്രം തരുന്നവനുമായ നിസ്സാരനെയാണല്ലോ ഞാനാശ്രയിച്ചതു്. ആ മനുഷ്യകീടം എനിക്കെന്തു സുഖം തരും? അവൻ എന്നിൽനിന്നും സുഖം കാംക്ഷിക്കുന്നു. അവനാണോ എനിക്കു സുഖം തരുന്നതു്? അവൻ ധനത്തിൽ അത്യാഗ്രഹി. അവൻ എനിക്കു ധനം തരുമോ? അവൻ രോഗാദികളാൽ എപ്പോഴും ദുഃഖിക്കുന്നു. അവൻ എനിക്കു ദുഃഖമല്ലാതെ മറെറന്തുതരും? ഇത്ര നിസ്സാരനിൽനിന്നും ഞാൻ കാമപൂർത്തിയെ ആഗ്രഹിച്ചു! പരപുരുഷനു് സ്വദേഹം വിററു് ധനം സമ്പാദിക്കുന്ന

digitized by www.sreyas.in

വ്യാപാരം എത്ര നിന്ദ്യമാണ്! അല്പവും ആലോചന കൂടാതെ ഞാൻ വെറുതെ മനസ്സിനെ ക്ലേശിപ്പിച്ചു. ഈ ദേഹത്തിന്റെ അവസ്ഥ നോക്കണം. ഇതു് ഒരു ചെററപ്പുരയാണ്. നട്ടെല്ലാണ് ഇതിന്റെ മോന്തായം, വാരിയെല്ലുകൾ കഴക്കോലുകൾ, കൈകാൽകൾ തൂണുകൾ, രോമങ്ങളും നഖങ്ങളും തോലും കൊണ്ടു് ഇതു മേഞ്ഞിരിക്കുന്നു. വിയർപ്പ്, കഫം, മലം, മൂത്രം മുതലായ അസ്സുന്ന സാധനങ്ങളെ ഒഴുക്കുന്ന നവദ്വാരങ്ങളാണ് ജനാലകളും വാതിലുകളും. ഇത്ര നികൃഷ്ടമായ മാംസപിണ്ഡത്തെ ഞാനല്ലാതെ മററാരെങ്കിലും ഇഷ്ടപ്പെടുമോ? പുണ്യഭൂമിയായ ഈ വിദേഹനഗരത്തിൽ ഏററവും കൊള്ളരുതാത്തവൾ ഞാൻ തന്നെ, സംശയമില്ല. ആശ്രിതർക്ക് തന്നെത്തന്നെയും കൊടുക്കാൻ സന്നദ്ധനായ, ആനന്ദമൂർത്തിയായ, അച്യുതനായ പരമപുരുഷൻ ഒരിക്കലും പിരിയാതെ എന്റെ ഉള്ളിലിരിക്കുന്നു. ആ പ്രേമസ്വരൂപനെ അനാദരിച്ചിട്ട് കുലടയായ ഞാൻ അന്യനെ ആഗ്രഹിച്ചു, കഷ്ടം! ഈ ദേഹത്തിൽ ചൈതന്യസ്വരൂപമായ ആത്മാവിന്റെ സാന്നിധ്യമില്ലെങ്കിൽ ആരെങ്കിലും തിരിഞ്ഞു നോക്കുമോ? ഉത്തരക്ഷണത്തിൽ ദഹിപ്പിച്ചു ഭസ്മമാക്കും.

ഏതായാലും കഴിഞ്ഞതെല്ലാം പോകട്ടെ. എല്ലാവർക്കും പ്രിയനും ബന്ധുവും ആത്മാവുമായ പ്രാണനാഥന് ഞാൻ ഈ ദേഹം സമർപ്പിക്കും. മഹാലക്ഷ്മിയെപ്പോലെ ഞാനും ഒരുനേരവും പിരിയാതെ ഹൃദയനാഥനോടുകൂടി രമിക്കും. അതിലും ശ്രേഷ്ഠനായ ഒരു ഭർത്താവിനെ കിട്ടുമോ? ക്ഷുദ്രവിഷയങ്ങൾ മാത്രം കൈമുതലായുള്ള മനുഷ്യരും ദേവന്മാരും കാലഭയത്തിനു വിധേയരായി കിടന്നു പിടയുന്നു. അവരാണോ എനിക്കു സുഖം തരാൻ പോന്നവർ? ഇതാലോചിക്കാതെ ഇത്രയും കാലം പാഴാക്കി. എങ്കിലും എന്താശ്ചര്യം, ഭഗവാൻ ശ്രീഹരി എന്നിലും പ്രസാദിച്ചിരിക്കുന്നു. ദുരാശപിടിച്ചു് നാശഗർത്തത്തിലേക്കു പതിച്ചുകൊണ്ടിരുന്ന എനിക്കു് ഈ വൈകിയ വേളയിലെങ്കിലും സുഖാവഹമായ വൈരാഗ്യമുണ്ടായല്ലോ. ഇതിനു തക്കവണ്ണം ഞാനെന്തു മഹാപുണ്യം ചെയ്തുവോ. ഭഗവത്കൃപയില്ലെങ്കിൽ വൈരാഗ്യകാരണമായ ദുഃഖമുണ്ടാകുമായിരുന്നില്ല. കരുണാവാരിധിയായ ശ്രീഹരി കനിഞ്ഞു നൽകിയ ഈ വൈരാഗ്യത്തെ ഞാൻ സാദരം ശിരസാ വഹിക്കുന്നു. തുച്ഛവിഷയാശയെ ദൂരെ ത്യജിച്ചു് സർവേശ്വരനെ ഞാൻ ശരണം പ്രാപിക്കുന്നു. യദൃച്ഛയാ കിട്ടുന്നതുകൊണ്ടു ഞാൻ സന്തോഷിച്ചുകൊള്ളാം. ആത്മാവാകുന്ന എന്റെ രമണനോടുകൂടി ഞാൻ സ്വൈരം ക്രീഡിക്കും. എന്റെ നാഥനു മാത്രമേ എന്നെ രമിപ്പിക്കാൻ കഴിയുകയുള്ളൂ. സംസാരാന്ധകൂപത്തിൽ വീണ് വിഷയതിമിരത്താൽ വിവേകമാകുന്ന കാഴ്ച നഷ്ടപ്പെട്ടു് കാലസർപ്പത്തിന്റെ വായിൽ കിടന്നു പിടയുന്ന ജീവനെ മററാർക്കു രക്ഷിക്കാൻ കഴിയും? ആർക്കും സാധ്യമല്ല. എപ്പോഴാണോ ലോകവിഷയങ്ങളിൽ നിന്നും പുറംതിരിഞ്ഞു ഭഗവൽപാദത്തിലേക്കു ശ്രദ്ധയുണ്ടാകുന്നതു് ആ ക്ഷണത്തിൽ ശ്രീഹരി ജീവനെ തന്നോടു ചേർത്തു രക്ഷിച്ചുകൊള്ളും.'

പിംഗള ഇപ്രകാരം മനസ്സിൽ ഉറപ്പിച്ചു് തന്റെ കിടക്കയിൽ കിടന്നു് സുഖമായി വിശ്രമിച്ചു. യഥാർത്ഥവിശ്രമം അന്നാണവളറിഞ്ഞതു്. വിഷയാശയാണ് ഏററവും വലിയ ദുഃഖമെന്നും വൈരാഗ്യമാണ് ഏററവും വലിയ സുഖമെന്നും

digitized by www.sreyas.in

ഈശ്വരകൃപയാൽ അവൾക്കു ബോദ്ധ്യമായി, കാന്താശ പ്രബലമായിരുന്നപ്പോൾ അസ്വസ്ഥയും അതിദു:ഖിതയുമായിരുന്ന പിംഗള, ആ ആശയെ ഉപേക്ഷിച്ചപ്പോൾ സ്വസ്ഥയായി പരമശാന്തിയോടുകൂടി സുഖമായുറങ്ങി. ആശാരഹിതമായ ശാന്തിയാണു് സുഖമെന്നു് ഞാൻ പിംഗളയിൽ നിന്നു പഠിച്ചു.

~~~~~~~~~~~~~~~~

# അദ്ധ്യായം 9

തദൈവമാത്മന്യവരുദ്ധചിത്തോ
ന വേദ കിഞ്ചിത് ബഹിരന്തരം വാ
യഥേഷുകാരൊ നൃപതിം വ്രജന്ത-
മിഷൌ ഗതാത്മാ ന ദദർശ പാർശ്വേ 13

[ഇപ്രകാരം പരമാത്മസ്വരൂപനായ ഭഗവാനിൽ മനസ്സിനെ നിലനിർത്തിയവൻ അകവും പുറവും ഒന്നും തന്നെ അറിയുന്നില്ല. ഭഗവാനെമാത്രം അറിയുന്നു. ഉദാഹരണമായി, ബാണം ഉണ്ടാക്കുന്നവൻ ബാണത്തിൽ മനസ്സിരുത്തിയവനായി, വാദ്യഘോഷത്തോടുകൂടി അടുത്തുകൂടി പോയ രാജാവിനെ അറിഞ്ഞില്ല. അതു തന്നെ ഭഗവാനിൽ ഏകാഗ്രചിത്തത്തോടുകൂടിയവൻേറയും നില]

## യദു —അവധൂത സംവാദം (തുടർച്ച)

അവധൂതബ്രാഹ്മണൻ ഉപദേശം തുടന്നു:—

**കുരരപ്പക്ഷി:**— മനുഷ്യൻ പ്രിയവസ്തുവിനെ എന്തു പ്രയാസം സഹിച്ചും കൈക്കലാക്കുന്നു. എന്നാൽ ആ വസ്തുതന്നെ തീരാദുഃഖത്തിനു കാരണമായും ഭവിക്കുന്നു. ഈ രഹസ്യമറിഞ്ഞവൻ ഒന്നിനേയും അധികം ഇഷ്ടപ്പെടുകയില്ല. അവനു എപ്പോഴും സുഖം തന്നെ. ഒരു കുരരപ്പക്ഷിയിൽ നിന്നാണു് ഞാനിതു പഠിച്ചതു്. അതിനു് ഒരു മാംസക്കഷണം കിട്ടി. തനിക്കു വേണ്ടിടത്തോളം ഭക്ഷിച്ച ശേഷം അധികം വന്നതിനെ ഉപേക്ഷിക്കാതെ വായിൽ വച്ചുകൊണ്ടിരുന്നു. അതാപത്തായി കലാശിച്ചു. മററു പക്ഷികൾ അതുകണ്ടു് അതിനെ വളഞ്ഞു. അവ മാംസക്കഷണവും അതോടൊപ്പം കുരരപ്പക്ഷിയേയും കൊത്തിത്തിന്നുതുടങ്ങി. വേദന സഹിക്കാനാവാതെ അതു് ആ മാംസക്കഷണമുപേക്ഷിച്ചു. ഉടനെ പക്ഷികൾ അതിനെ വിട്ടുപോയി. അതിന്റെ സങ്കടവും തീന്നു. ആവശ്യത്തിലധികം ഒരു വസ്തുവും കൈവശം വച്ചു് അനർത്ഥം ക്ഷണിച്ചുവരുത്തരുതെന്നു കുരരപ്പക്ഷിയിൽ നിന്നും പഠിച്ചു.

digitized by www.sreyas.in
~~~~~~~~~~~~~~~~

**ബാലൻ:**— ബാലന്ന മാനാപമാനജ്ഞാനമില്ല. അവന്ന കളിക്കുന്നതിന്ന് ആരും കൂട്ടുവേണ്ട, തന്നെ കളിച്ചുകൊള്ളും. തന്നിൽ നിന്നുതന്നെ ആനന്ദമനുഭവിക്കും. അതുപോലെ ആത്മജ്ഞാനിക്കും മാനാപമാനചിന്തയില്ല. സ്വാത്മാവിൽ തന്നെ ആനന്ദിക്കുന്നു. ഇതു് ബാലനിൽനിന്നും പഠിച്ചു.

**കന്യക:**— ഒരു കന്യകയുടെ ഗൃഹത്തിൽ കല്ല്യാണാലോചനയ്ക്കായി വരന്റെ ആൾക്കാർ വന്നു. അപ്പോൾ ഗൃഹത്തിൽ അവൾ മാത്രമെ ഉണ്ടായിരുന്നുള്ളു. അതിഥികളെ സൽക്കരിക്കാൻ നെല്ലുകുത്തി അരിയുണ്ടാക്കേണ്ടിവന്നു. അതിഥികൾ അറിയാതെ അവൾ നെല്ലുകുത്താൻ തുടങ്ങി. എന്നാൽ കൈവളകൾ കൂട്ടിമുട്ടി ശബ്ദമുണ്ടാക്കി. അവൾ വളകളോരോന്നായി ഊരിമാററി. രണ്ടുവളകൾ മാത്രം ശേഷിച്ചു. അപ്പോഴും ശബ്ദമുണ്ടായി. വീണ്ടും വളകളഴിച്ചുമാററി ഓരോ വളമാത്രമായപ്പോൾ ശബ്ദവും നിന്നു. ഇതിൽ നിന്നും ഞാൻ ഒരു പാഠം പഠിച്ചു. അധികംപേർ ചേർന്നിരുന്നാൽ കലഹവും സംസാരവും കാരണം മനസ്സിന്ന ശാന്തിയുണ്ടാകുന്നതല്ല. സമാധാനവും ശാന്തിയും ആഗ്രഹിക്കുന്നവൻ ഏകാന്തത്തിൽ ഇരുന്നു സാധന ചെയ്യണമെന്നാണു് പഠിച്ചതു്.

**ശരമുണ്ടാക്കുന്നവൻ:**— ബാണമുണ്ടാക്കുന്നതിൽ ഏകാഗ്രചിത്തനായിരുന്ന ഒരുവൻ സമീപത്തുകൂടി രാജാവു് വാദ്യഘോഷങ്ങളോടുകൂടി കടന്നുപോയതറിഞ്ഞതേയില്ല. അതും എനിക്കൊരു പാഠമായി. സത്യാന്വേഷകൻ ബാഹ്യവിക്ഷേപങ്ങൾ ഉള്ളിൽ കടക്കാത്തവിധം ഇന്ദ്രിയസംയമനം ചെയ്തു് ഏകാഗ്രചിത്തനായി ഭഗവദ്ധ്യാനം ചെയ്യണം.

**സർപ്പം:**— സർപ്പം ജനങ്ങളെ ഭയന്നു് ഗോപ്യമായിട്ടേ സഞ്ചരിക്കുകയുള്ളു. തനിക്കു പ്രത്യേകം വാസസ്ഥാനമില്ല. ശത്രുക്കളെക്കുറിച്ചെപ്പോഴും ജാഗ്രതയായിരിക്കും. തനിക്കു വിഷമുണ്ടോ ഇല്ലയോ എന്നറിയിക്കുകയില്ല. ഒററയ്ക്കേ സഞ്ചരിക്കുകയുള്ളു. യോഗിയും അതുപോലെയാകണം. ആരോടും ചേരരുതു്. തനിക്കുള്ള മഹത്വം പുറത്തു കാട്ടരുതു്. ഈശ്വരചിന്തയിൽ നിന്നും മനസ്സ് തെററരുതു്. ഒററക്കു സഞ്ചരിക്കണം. വിഷയബാധ തട്ടാതെ ജാഗ്രതയായിരിക്കണം. തനിക്കു സ്ഥിരമായ വാസസ്ഥാനവും പാടില്ല എന്നു പഠിച്ചു.

**എട്ടുകാലി:**— എട്ടുകാലി തന്റെ മുഖത്തിൽ നിന്നും നൂൽ പുറപ്പെടുവിച്ചു് വലയുണ്ടാക്കുന്നു. അതിലിരുന്നുകൊണ്ടു് അതിൽപെടുന്ന പ്രാണികളെ തിന്നുന്നു. മതിയായാൽ നൂലെല്ലാം ഉള്ളിലാക്കി താൻ മാത്രം ശേഷിക്കുന്നു. അതുപോലെ ഏകനായ നാരായണൻ സൃഷ്ട്യാരംഭത്തിൽ തന്റെ പ്രകൃതിയിൽ നിന്നു് മഹത്തത്വമുണ്ടാക്കുന്നു. അതാണു് പ്രപഞ്ചമാകുന്ന വലയ്ക്കു കാരണമായ നൂൽ. അതുകൊണ്ടു് പ്രപഞ്ചവലയുണ്ടാക്കി അതിൽപെടുന്ന ദുഷ്ടന്മാരെ ഭക്ഷിച്ചും സത്തുക്കളെ തന്നിൽ ലയിപ്പിച്ചും ക്രീഡിക്കുന്നു. ഈ ലീല മതിയെന്നുതോന്നുമ്പോൾ പ്രപഞ്ചമെല്ലാമുള്ളിലാക്കി തന്തിരുവടിമാത്രം അവശേഷിക്കുന്നു. ഈ രഹസ്യം എട്ടുകാലിയിൽ നിന്നും പഠിച്ചു.

digitized by www.sreyas.in

**വേട്ടാളൻ:**— വേട്ടാളനെന്ന പ്രാണി ഏതെങ്കിലുമൊരു പുഴുവിനെ തന്റെ കൂട്ടിൽ കൊണ്ടുവച്ചിട്ട് ഭയങ്കരശബ്ദത്തോടെ അതിനെ നോക്കി ഊതും. ആ ചെറു കീടം പ്രാണഭയംകൊണ്ട് വേട്ടാളനെത്തന്നെ ഉററുനോക്കി അന്യചിന്തയില്ലാതിരിക്കും. അങ്ങിനെ നിരന്തര ഭയസ്മരണകൊണ്ട് ഏതാനും ദിവസങ്ങൾക്കകം ആ പുഴ ഒരുവേട്ടാളനായി മാറും. ഏകാഗ്രചിന്തയാണ് ഇതിനുകാരണം. സ്നേഹം കൊണ്ടോ, ദ്വേഷംകൊണ്ടോ, ഭയംകൊണ്ടോ സർവേശ്വരനെ ഇടവിടാതെ തീവ്രമായി ധ്യാനിച്ചാൽ ഭഗവത്സാരൂപ്യം പ്രാപിക്കാമെന്ന് വേട്ടാളനിൽ നിന്നു പഠിച്ചു.

ഇപ്രകാരം ഇരുപത്തിനാലുപേരെ ഗുരുക്കന്മാരായംഗീകരിച്ച് അവരിൽ നിന്ന് ഓരോ സാരോപദേശം ഗ്രഹിച്ചു. ഒടുവിൽ എന്റെ ദേഹത്തിനേയും ഗുരുവായി വരിച്ച് ചിലതു പഠിച്ചു. ദേഹം ജനിക്കുന്നു, വളരുന്നു, ഒടുവിൽ മരിക്കുന്നു. ഇരിക്കുന്ന കാലമെല്ലാം നാനാവിധ ദുഃഖങ്ങൾക്ക വിധേയമായി വലയുന്നു. ദുഃഖസംബന്ധമില്ലാത്ത സുഖം ഒരിക്കലും ലഭിക്കുന്നില്ല. ആകപ്പാടെ ദേഹത്തിന്റെ അവസ്ഥ ദയനീയം തന്നെ. അതിനാൽ തന്നിൽ മമത പാടില്ലെന്നു് ദേഹം തന്നെ ഉപദേശിക്കുന്നു. ദേഹം ഇപ്പോൾ എന്റേതാണെന്നു പറയാമെങ്കിലും ഒടുവിൽ കഴുകനൊ കുറുക്കനൊ ഭക്ഷിക്കും, അല്ലെങ്കിൽ അഗ്നിക്കിരയാകും. അതിനാൽ ഇതിന്റെ ഉടമസ്ഥൻ ഞാനല്ല. മനുഷ്യൻ സുഖത്തിനുവേണ്ടി വളരെ കഷ്ടപ്പെട്ടു് ധനം സമ്പാദിക്കുന്നു. ഭാര്യാപുത്രാദികൾ സുഖം തരുമെന്നാശിച്ച് അവക്കുവേണ്ടി ധനവ്യയം ചെയ്തും അദ്ധ്വാനിച്ചും ജീവിതകാലമെല്ലാം കഴിയുന്നു. എന്നിട്ടും ദുഃഖം അവസാനിക്കുന്നില്ല. പുണ്യപാപങ്ങളുടെ ഫലമായി വീണ്ടുംവീണ്ടും ഉച്ചാവചങ്ങളായ ദേഹങ്ങളുണ്ടായി പിന്നീടുള്ള ജന്മങ്ങൾക്ക വിത്തുകളെ ജനിപ്പിച്ചിട്ട് മറയുന്നു. വൃക്ഷം നശിച്ചാലും വിത്തുകൾ നശിക്കാത്തതുപോലെ ദേഹം നശിച്ചാലും പുനർജന്മങ്ങളുടെ വിത്തു നശിക്കുന്നില്ല. ദേഹമുള്ള കാലത്തിൽ ഇന്ദ്രിയങ്ങൾ ഒരേസമയം വിഭിന്നവസ്തുക്കളെ ആവശ്യപ്പെടും. അവരെ തൃപ്തിപ്പെടുത്താൻ അസമർത്ഥമായ ദേഹത്തെ അവർ അങ്ങോട്ടുമിങ്ങോട്ടും വലിച്ചിഴച്ച് പൊറുതിമുട്ടിക്കും. ഇതിനെല്ലാം കാരണമായ ദേഹാഭിമാനത്തെ പ്രയത്നിച്ച് ഉപേക്ഷിക്കേണ്ടതാണെന്നു ദേഹം എന്നെ പഠിപ്പിച്ചു.

ഇപ്രകാരമെല്ലാമാണെങ്കിലും ബുദ്ധിപൂർവമായി കൈകാര്യം ചെയ്താൽ ദേഹം പരമോപകാരിയാണ്. സർവേശ്വരൻ പലപല ശരീരങ്ങളെ സൃഷ്ടിച്ചിട്ടും സന്തോഷിച്ചില്ല. കാരണം, ആ ദേഹങ്ങളിൽ വസിക്കുന്ന ജീവന്മാക്ക് ഭഗവാനെ അറിഞ്ഞു സേവിക്കാൻ കഴിവില്ലെന്നതുതന്നെ. ഒടുവിൽ മനുഷ്യശരീരത്തെ സൃഷ്ടിച്ചപ്പോൾ, വിലയേറിയ ആ ഉപാധിയിലിരുന്നുകൊണ്ടു് ജീവൻ തന്നെ ഭജിച്ചുപ്രാപിക്കുമല്ലോ എന്നു ജഗദീശ്വരൻ സന്തോഷിച്ചു. അനേകം നീചജന്മങ്ങൾ കഴിഞ്ഞു് എങ്ങിനെയോ കിട്ടിയതാണ് ദുർല്ലഭമായ മനുഷ്യശരീരം. ഇതും നശിക്കുന്നതുതന്നെയെങ്കിലും പുരുഷാർത്ഥത്തെ സാധിപ്പിച്ചുതരാൻ സമർത്ഥമാണ്. പൂർവജന്മങ്ങളിലെല്ലാം വേണ്ടുവോളമനുഭവിച്ച തുച്ഛസുഖങ്ങൾക്കായി ഇതിനെ പാഴാക്കരുത്. സമയമുണ്ടല്ലോ എന്നു കരുതി ഉദാസീനനായിരിക്കുകയുമരുത്.

digitized by www.sreyas.in

കാരണം ഇതു് എപ്പോഠം പതിക്കുമെന്നു നിശ്ചയമില്ല. അതിനുമുമ്പു് ലക്ഷ്യം നേടിയെടുക്കണം.

ഈ വിധം പ്രകൃതിവസ്തുക്കളിൽ നിന്നുതന്നെ ഞാൻ അറിയേണ്ടതെല്ലാം അറിഞ്ഞു. എനിക്കു് വിഷയവൈരാഗ്യമുണ്ടായി, ആത്മജ്ഞാനം തെളിഞ്ഞു. ശരീരാഭിമാനവും തത്സംബന്ധമായ ആശാപാശങ്ങളും എങ്ങോ പോയിമറഞ്ഞു. ഇപ്പോഠം അസംഗനായ ആത്മാവുമാത്രമായി ഞാൻ സഞ്ചരിക്കുകയാണു്. ആത്മജ്ഞാനം പ്രകാശിപ്പിച്ചു തരുന്ന പരമഗുരു ഒന്നേയുള്ളു. പക്ഷെ ആ മഹാത്മാവിന്റെ ഉപദേശങ്ങളെ ഇളക്കുന്ന സംശയ വിപരീതങ്ങഠം അനവധിയുണ്ടാകും. അവയെ നശിപ്പിക്കണം. അതിനു് നമ്മുടെ ചുററും കാണുന്ന പ്രകൃതിചലനങ്ങളെ സൂക്ഷിച്ചു പഠിക്കണം. കരുണാനിധിയായ ഭഗവാൻ തന്നെയാണു് പ്രപഞ്ചസ്വരൂപനായി വിളങ്ങുന്നതു്. തന്തിരുവടി ജിജ്ഞാസുവിനു തത്വം ധരിപ്പിക്കുന്ന ഗുരുവായി എല്ലാ ചരാചരങ്ങളിലും വസിക്കുന്നു. ചിലരെപ്പോലെയാകണം, ചിലരെപ്പോലെയാകരുതു്. എന്നാൽ എല്ലാം ഗുരുക്കന്മാർതന്നെ.

ഭഗവാൻ ദത്താത്രേയൻ ഇപ്രകാരം ഉപദേശിച്ചതിനെ യദു വഴിപോലെ ഗ്രഹിച്ചു. രാജാവിൻെറ പൂജാനമസ്കാരാദികളെ സ്വീകരിച്ചുകൊണ്ടു് ആ കരുണാനിധി വന്നതുപോലെ പോയി. യദു സർവസംഗവിമുക്തനായി ശാന്തിപദം പ്രാപിച്ചു.

## അദ്ധ്യായം 10

യമാനഭീക്ഷ്ണം സേവേത നിയമാൻ മൽപരഃ ക്വചിത്
മദഭിജ്ഞം ഗുരും ശാന്തമുപാസീത മദാത്മകം 5

[എന്നെ ആശ്രയിച്ചവൻ അഹിംസ മുതലായ യമങ്ങളെ എപ്പോഴും, ശൌചാദി നിയമങ്ങളെ ചില സമയത്തും അനുഷ്ഠിക്കണം. ഈശ്വരതത്വമറിഞ്ഞവനും, ശാന്തനും, ഈശ്വരൻെറ പ്രത്യക്ഷരൂപവുമായ ഗുരുവിനെ അറിഞ്ഞുപാസിക്കണം.]

### ദേഹാഭിമാനം സംസാരകാരണം

ശ്രീഭഗവാൻ പറഞ്ഞു:— ഉദ്ധവ! മനുഷ്യക്കു് ഞാൻ നിശ്ചയിച്ചിട്ടുള്ള വർണ്ണാശ്രമകുലാചാരങ്ങളായ സ്വധർമ്മങ്ങളെ അവരവർ ഫലേച്ഛകൂടാതെ എന്റെ പ്രസാദത്തിനായി മാത്രം ചെയ്യണം. നിഷ്കാമമായ സ്വധർമ്മാനുഷ്ഠാനം കൊണ്ടു് മനസ്സു് രാഗാദിമലങ്ങഠം നീങ്ങി പരിശുദ്ധമാകും. നിർമ്മലമനസ്സിൽ പരമാർത്ഥജ്ഞാനം താനേയുണ്ടാകും. വിഷയസുഖങ്ങളെ കാമിച്ചു കർമ്മം ചെയ്യുന്നവക്കു് വിപരീതഫലം നേരിടുന്നതിനെ കണ്ടറിയണം. ദുഃഖം ആരും ആഗ്രഹിക്കാറില്ലല്ലോ.

digitized by www.sreyas.in

ന്റെങ്കിലും ദുഃഖം വരുന്നു. അപ്പോൾ ആഗ്രഹം പോലെയല്ല ഫലമെന്നു മനസ്സിലാക്കണം. സ്വപ്നത്തിലും മനോരാജ്യത്തിലും, വാസ്തവത്തിൽ ഇല്ലാത്ത വസ്തുക്കൾ ഉള്ളതുപോലെയും സുഖദുഃഖാദ്യനുഭവങ്ങളും കാണുന്നു. നിദ്രയിൽ നിന്നുമുണർന്നാൽ അതെല്ലാം ഇല്ലാതെയാകുന്നു. അതുപോലെ അജ്ഞാനാവസ്ഥയിൽ ഉള്ള വർണ്ണാശ്രമഭേദങ്ങളും മററും അവാസ്തവമാണ്, എന്നു് ജ്ഞാനോദയത്തിൽ ബോദ്ധ്യമാകും. അതുവരെ സ്വധർമ്മാനുഷ്ഠാനം ആവശ്യമാണ്. വിഷയവിരക്തിയും തത്വബോധവുമാഗ്രഹിക്കുന്ന എന്റെ ഭക്തൻ നിഷിദ്ധങ്ങളും കാമ്യങ്ങളുമായ കർമ്മങ്ങളെ തീരെ ഉപേക്ഷിക്കണം. അവൻ സ്വീകരിക്കേണ്ട നിയമങ്ങളെ പറയാം. അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം മുതലായ യമങ്ങളെ എപ്പോഴും ആചരിക്കണം. ശൌചസ്നാനാദിനിയമങ്ങൾ കാലദേശാവസ്ഥാനുസരണം ചെയ്താൽമതി. അനന്തരം എന്നെ അറിഞ്ഞ പ്രശാന്തനായ സദ്ഗുരുവിനെ ശരണം പ്രാപിക്കണം. ശിഷ്യൻ അമാനിയും അമത്സരനും നിർമ്മമനും ഗുരൂപദേശം അനുസരിച്ചഭ്യസിക്കാൻ സമർത്ഥനും ഈശ്വരനിലും ഗുരുവിലും ദൃഢമായ സ്നേഹമുള്ളവനുമായിരിക്കണം. ഗുരു ഉപദേശിച്ചപ്രകാരം അഭ്യസിച്ചിട്ടു് വേഗം ഫലം സിദ്ധിച്ചില്ലല്ലോ എന്നു് ഇച്ഛാഭംഗപ്പെടരുതു്. യഥാർത്ഥജിജ്ഞാസയോടുകൂടി ആവശ്യമുള്ളതുമാത്രം ഗുരുവിനോടു ചോദിച്ചറിയണം. ഭാര്യാപുത്രാദികളിൽ വിശേഷമായി മമത പാടില്ല. ഭഗവച്ചൈതന്യം എല്ലാ പ്രാണികളിലും സമമാണ്. തനിക്കു് എല്ലാവരിലും നിന്നുള്ള പ്രയോജനവും തുല്യമാണ്. ഒരാളുടെ പ്രാരബ്ധസുഖദുഃഖങ്ങളെ കൂട്ടാനോ കുറയ്ക്കാനോ മററാർക്കും കഴിവില്ല. അപ്പോൾ അന്യോന്യമമതയാൽ കൂടുതലായി ഒരു ബന്ധനംകൂടി ഉണ്ടായെന്ന ദോഷമല്ലാതെ ഗുണമൊന്നുമില്ല. ഇപ്രകാരം ചിന്തിച്ചു് കുടുംബത്തോടുള്ള അതിസ്നേഹത്തിൽ നിന്നും വിരമിക്കണം. ആ സ്ഥാനത്തു് സാർവലൌകികമായ സ്നേഹം വളർത്തണം.

ആത്മാവു് സ്വയംപ്രകാശനായിരുന്നുകൊണ്ടു് സ്ഥൂലസൂക്ഷ്മ ദേഹങ്ങളെ കാണുന്നു. അപ്രകാരം ദ്രഷ്ടാവായ ആത്മാവു് ദൃശ്യത്തിൽനിന്നും ഭിന്നനാണ്— വിറകിനെ ദഹിപ്പിക്കുകയും പ്രകാശിപ്പിക്കുകയും ചെയ്യുന്ന അഗ്നിയെപ്പോലെ. വിറകിൽ അഗ്നിഎപ്പോഴുമുണ്ടു്. ചിലപ്പോൾ അടങ്ങിയിരിക്കും, ചിലപ്പോൾ പ്രകാശിക്കും. വലുതായും ചെറുതായും കാണപ്പെടും. ഈ ഭേദഭാവങ്ങൾ വിറകിന്റെ സംബന്ധംകൊണ്ടു് തോന്നുന്നതാണ്, അഗ്നിക്കു് ആവകയൊന്നുമില്ല. അതുപോലെ ആത്മാവു് ഏകനും നിത്യനുമാകുന്നു. ജഡമായ ദേഹസംബന്ധം നിമിത്തം ദേഹഗുണങ്ങൾ തനിക്കുമുള്ളതുപോലെ തോന്നിക്കുന്നു. ജഡവും പരിഛിന്നവുമായ ദേഹമാണ് താൻ എന്ന അദ്ധ്യാസംകൊണ്ടാണ് ജീവൻ സംസാരിയാകുന്നതു്. ഈ ഭ്രമം ആത്മജ്ഞാനം പ്രകാശിക്കുമ്പോൾ നശിക്കുന്നു. അതിനു് ഗുരുമുഖത്തിൽനിന്നും ശ്രവണം ചെയ്തതിനെ നല്ലവണ്ണം മനനം ചെയ്യണം. അഗ്നിയെ പ്രകാശിപ്പിക്കാൻ രണ്ടു് അരണികൾ ആവശ്യമാണല്ലോ. അതുപോലെ ഗുരൂപദേശവും ശിഷ്യന്റെ മനനവും ജ്ഞാനോദയത്തിനു് അത്യന്താപേക്ഷിതമാണ്. നിർമ്മലമായ ജ്ഞാനാഗ്നി ഗുണകാരണമായ മായയേയും ഗുണകാര്യമായ ദേഹാദി പ്രപഞ്ചഭാവനയേയും നശിപ്പി

digitized by www.sreyas.in

ക്കുന്നു. അവ രണ്ടും നശിക്കുമ്പോൾ വിറകുതീർന്ന തീയെന്നപോലെ വൃത്തിജ്ഞാനവും കെട്ടടങ്ങുന്നു. ഇതാണ് നിവൃത്തിമാർഗം.

ഇങ്ങനെയല്ലാതെ, പ്രവൃത്തിമാർഗമാണ് ശ്രേഷ്ഠം, അതിനാൽ കർമ്മം ചെയ്യണമെന്നു ചിലർ വാദിക്കുന്നു. അതു ശരിയാണോ എന്നു നോക്കാം. പ്രവൃത്തി മാർഗത്തിൽ അനർത്ഥമല്ലാതെ ഒരു സുഖവുമില്ല. കർത്താവും ഭോക്താവുമായ ജീവനു ഒരു സ്വാതന്ത്ര്യവുമില്ല. അപ്രിയകർമ്മം ചെയ്യേണ്ടതായിട്ടും ദുഃഖം അനുഭവിക്കേണ്ടതായും വരുന്ന പാരതന്ത്ര്യത്തിലെന്തുസുഖമുണ്ട്? ഇടയ്ക്കിടക്ക് അല്പം സുഖം കണ്ടാലും അതു ദുഃഖത്തിന്റെ മുന്നോടിമാത്രമാണെന്നുകാണാം. മാത്രമല്ല, മരണഭയത്തെ ആർക്കും തടുക്കാനാവില്ല. വധശിക്ഷക്കു വിധിക്കപ്പെട്ടു ദിവസമെണ്ണിക്കഴിയുന്നവനെപ്പോലെ മരണത്തെ പേടിച്ചിരിക്കുന്നവനു സുഖമെവിടെ? ഇനി പരലോകത്തിലെങ്കിലും സുഖമുണ്ടോ എന്നാണെങ്കിൽ അവിടെയും സ്പർദ്ധയും അസൂയയും വ്യയവും നാശവുമുണ്ട്. അതിനാൽ അവിടത്തെ സുഖവും സുഖമല്ല. അതു സാധിക്കാനുള്ള അദ്ധ്വാനവും കുറച്ചൊന്നുമല്ല. വിധിപ്രകാരമുള്ള കാമ്യകർമ്മങ്ങളുടെ ഫലമിതാണെങ്കിൽ, അധർമ്മം ചെയ്യുന്നവരുടെ കാര്യം പറയുവാനുണ്ടോ? പ്രാണിഹിംസകരായ അവർ നരകവാസവും കഴിഞ്ഞു് നീചയോനികളിൽ ജനിച്ചു ദുഃഖിക്കുന്നു.

ബ്രഹ്മാവുമുതൽ കീഴ്പ്പോട്ട് കൃമികീടം വരെയുള്ള സകലർക്കും സകലലോകങ്ങൾക്കും കാലസ്വരൂപനായ എന്നിൽ നിന്നും ഭയമുണ്ട്. ചിലർക്ക് ദീർഘായുസ്സും ചിലർക്ക് അല്പായുസ്സുമാണെങ്കിലും നാശഭയം എല്ലാവർക്കുമുണ്ട്. ഉദ്ധവ! കാലവും കർമ്മവും സ്വഭാവവും ആത്മാവും എല്ലാം ഞാൻ തന്നെയാണ്. ത്രിഗുണങ്ങളുടെ വൈഷമ്യം നിമിത്തം ഇവ എന്നിൽനിന്നു ഭിന്നമായി തോന്നുന്നതല്ലാതെ വാസ്തവത്തിൽ ഭിന്നമല്ല.

## അദ്ധ്യായം 11

മദർത്ഥേ ധർമ്മകാമാർത്ഥാനാചരൻ മദപാശ്രയഃ
ലഭതേ നിശ്ചലാം ഭക്തിം മയ്യുദ്ധവ! സനാതനേ 24

[ഹേ, ഉദ്ധവ! എന്നെയല്ലാതെ മററാരേയും ആശ്രയിക്കാത്തവനായി എനിക്കുവേണ്ടി ധർമ്മാർത്ഥകാമങ്ങളെ ആചരിക്കുന്നവൻ, നിത്യനും സനാതനനുമായ എന്നിൽ നിശ്ചലഭക്തിയുള്ളവനായി ഭവിക്കുന്നു. (ഈശ്വരവിഗ്രഹത്തിൽ ചെയ്യുന്ന അലങ്കാരാദികൾ കാമസമർപ്പണവും, ധനവ്യയം ചെയ്തു് ക്ഷേത്രാദികൾ നിർമ്മിക്കുന്നതു് ധനസമർപ്പണവും, നിർദ്ധനരെ ഈശ്വരബുദ്ധ്യാ സേവിക്കുന്നതു് ധർമ്മാചരണവുമാകുന്നു.)]

digitized by www.sreyas.in

## ബന്ധമോക്ഷനിരൂപണം, സാധുലക്ഷണം, ഭക്തലക്ഷണം.

ഉദ്ധവർ ചോദിച്ചു:— വിഭോ! ആത്മാവു് ദേഹത്തിൽ വസിക്കുന്ന കാലത്തോളം ദേഹത്തിന്റെ സുഖദുഃഖാദികൾ ബാധിക്കാതിരിക്കുന്നതെങ്ങിനെ? ആത്മാവിനു് എങ്ങിനെ ദേഹസംബന്ധമുണ്ടായി? ബദ്ധന്റേയും മുക്തന്റേയും ലക്ഷണമെന്തു്? ഒരേ ആത്മാവുതന്നെ നിത്യബദ്ധനെന്നും നിത്യമുക്തനെന്നുമുള്ള അവസ്ഥ എനിക്കു ഭ്രമം ഉണ്ടാക്കുന്നു. ഈ സംശയം തീർത്തുതരേണമേ!

ശ്രീഭഗവാൻ പറഞ്ഞു:— ഉദ്ധവ! ബദ്ധനെന്നും മുക്തനെന്നുമുള്ള വ്യവഹാരം വാസ്തവമല്ല. ഗുണസംബന്ധത്താൽ ബന്ധം വന്നതുപോലെയും ഗുണവിയോഗത്തിൽ മോക്ഷം ലഭിച്ചതുപോലെയും തോന്നുന്നതാണു്. ഈ ഗുണങ്ങൾ തന്നെയും വാസ്തവമല്ലാതിരിക്കെ ബന്ധമോക്ഷങ്ങൾ എങ്ങിനെ വാസ്തവമാകും? ശോകമോഹാദികൾ അന്തഃകരണ ധർമ്മങ്ങളാണു്. താൻ അന്തഃകരണമാണെന്നു ജീവൻ അഭിമാനിക്കുമ്പോൾ അതിന്റെ ധർമ്മങ്ങളെ തന്റേതായി ഭാവിക്കുന്നു. തന്മൂലം ബന്ധമുണ്ടെന്നു തോന്നുന്നു. ഈ തെററിദ്ധാരണ നശിക്കുമ്പോൾ മുക്തനായെന്നും തോന്നുന്നു. രണ്ടും തോന്നൽ മാത്രമാണു്. ബന്ധത്തിനു ഹേതുവായ അവിദ്യയും മോക്ഷത്തിനു കാരണമായ വിദ്യയും മായാകാര്യങ്ങളാണു്.

ജീവൻ എന്റെ അംശമാണു്, അഥവാ അന്തഃകരണത്തിൽ കാണുന്ന എന്റെ പ്രതിബിംബമാണു്. ദേഹങ്ങൾതോറും ഈ പ്രതിബിംബങ്ങൾ കാണുന്നു. ശരീരത്തിൽ വിരുദ്ധധർമ്മികളായ ജീവനും ഈശ്വരനുമിരിക്കുന്നു. ഒരുദാഹരണംകൊണ്ടു് ഇതു വ്യക്തമാക്കാം. ഒരു വൃക്ഷത്തിൽ രണ്ടു പക്ഷികളിരിക്കുന്നു. അവർ സദൃശരും സഖാക്കളുമാണു്. അതിലൊരുവൻ വൃക്ഷത്തിന്റെ പഴം തിന്നുന്നു മററവൻ തിന്നുന്നില്ല. പക്ഷെ തിന്നാത്തവനാണു് അധികം ബലവാൻ. അവൻ, തന്നെയും മററവനെയും അറിയുന്ന വിദ്വാനാണു്, നിത്യമുക്തനുമാണു്. പഴം തിന്നുന്നവൻ ഒന്നുമറിയാത്ത നിത്യബദ്ധനാണു്. പക്ഷികൾ രണ്ടും വൃക്ഷത്തിൽ നിന്നു വേറെയാണല്ലോ. അതുപോലെ, അറിയുന്ന ഈശ്വരൻ ദേഹത്തിലിരുന്നാലും ദേഹസ്ഥനല്ല. അറിയാത്ത ജീവൻ ദേഹസ്ഥനല്ലെങ്കിലും സ്വപ്നം കാണുന്നവനെപ്പോലെ ദേഹസ്ഥനാണു്. 'ഗുണകാര്യങ്ങളായ ഇന്ദ്രിയങ്ങൾ ഗുണകാര്യങ്ങളായ വിഷയങ്ങളെ ഗ്രഹിക്കുന്നു, തനിക്കതിൽ ബന്ധമില്ല' എന്ന സൂക്ഷ്മം വിദ്വാനറിയുന്നു. അതിനാൽ നിർവികാരനായിരിക്കുന്നു. ഈ അറിവില്ലാത്ത ജീവൻ, താനാണു് കർമ്മം ചെയ്യുന്നതെന്നഭിമാനിക്കുന്നു, അതിനാൽ സുഖദുഃഖാദികൾക്കു ബാദ്ധ്യസ്ഥനാകുന്നു. താനൊന്നും ചെയ്യുന്നില്ല, സാക്ഷിമാത്രമാണു്, എന്നറിഞ്ഞാൽ ബന്ധമില്ല. അപ്പോൾ പ്രാരബ്ധാനുഭവം വെറും ലീലയായി തോന്നും. ആർ ഹിംസിച്ചാലും പൂജിച്ചാലും ഒന്നുപോലെതന്നെ. ഈ സമനില കൈവന്നവൻ ഉപകാരിയെ സ്തുതിക്കയില്ല, അപകാരിയെ, നിന്ദിക്കയുമില്ല. അവൻ ജ്ഞാനിയാണെങ്കിലും ലോകത്തിൽ ഒന്നുമറിയാത്ത ജഡനെപ്പോലെ സഞ്ചരിക്കും. ഈ അനുഭവം

digitized by www.sreyas.in

വരാതെ കേവലം ശാസ്ത്രപാഠംകൊണ്ടൊരു ഫലവുമില്ല. മച്ചിപ്പശുവിനെപ്പോലെ, അവന്റെ ശാസ്ത്രാഭ്യാസം ഫലം തരുന്നില്ല.

അതിനാൽ നിഷ്ഫല പരിശ്രമങ്ങളിൽ കാലം കളയാതെ എന്റെ സഗുണസാകാരരൂപത്തെ ഭജിക്കണം. എന്റെ പരിപാവനലീലകളേയോ, കല്യാണഗുണങ്ങളേയോ സംബന്ധിക്കാത്ത ഒരു വാക്കും ഉച്ചരിക്കരുത്. മനസ്സിനെ സർവവ്യാപിയായ എന്നിൽ സമർപ്പിച്ച് കർമ്മപടലങ്ങളിൽ നിന്നും ഉപരമിക്കണം. അതിനു സാമർത്ഥ്യമില്ലെങ്കിൽ എല്ലാ കർമ്മങ്ങളും ഫലാപേക്ഷ കൂടാതെ എന്നിൽ സമർപ്പിച്ചു ചെയ്യണം. അപ്പോൾ അന്തഃകരണം ശുദ്ധമായി ക്രമേണ എന്നിൽ ഭക്തിയുണ്ടാകും. എന്റെ കഥകൾ കേൾക്കണമെന്നാഗ്രഹം തോന്നും. അപ്പോൾ കഥാശ്രവണത്തിനു യോഗംവരും. തുടർന്ന് എന്റെ തിരുനാമങ്ങളെ കീർത്തിച്ചുതുടങ്ങും. തനിക്കു പ്രിയമായ വസ്തുക്കൾ എനിക്കു സമർപ്പിക്കും. എന്റെ ആലയങ്ങൾക്കും ഭക്തന്മാർക്കും ധനം സമർപ്പിക്കും. അവശരേയും ദരിദ്രരേയും സഹായിക്കുന്നതു സ്വഭാവമായിത്തീരും. ഈ വഴിക്കു തിരിഞ്ഞ് എന്നിൽ സുമംഗലയായ ഭക്തി ഉറച്ചു വേരൂന്നണമെങ്കിൽ ഒരുപായമേയുള്ളു–സത്സംഗം. സജ്ജനങ്ങൾ ആശ്രിതർക്ക് എന്റെ സ്ഥാനം കാട്ടിക്കൊടുക്കും. അവരെ പിൻപററി എന്നെ പ്രാപിക്കാം.

ഉദ്ധവർ സാധുക്കളുടേയും ഭക്തിയുടേയും ലക്ഷണങ്ങൾ പറഞ്ഞുതരണമെന്നു പ്രാർത്ഥിച്ചതിനു ശ്രീഭഗവാൻ പറഞ്ഞു:– സാധുക്കൾ അന്യരുടെ ദുഃഖത്തിൽ നിർവ്യാജം സഹതപിക്കും. അവരെ ആശ്വസിപ്പിക്കാനാവുന്നതെല്ലാം ചെയ്യും. ഒരു പ്രാണിയേയും ഉപദ്രവിക്കുകയില്ല. അന്യർ തങ്ങളെ ദ്രോഹിച്ചാൽ ക്ഷമയോടുകൂടി സഹിക്കും. സത്യത്തിൽ നിന്നൊരിക്കലും വ്യതിചലിക്കുകയില്ല. നിർദോഷികളും സമബുദ്ധികളുമായിരിക്കും. ഹൃദയം വെണ്ണപോലെ ആർദ്രമായിരിക്കും. ഒരു വിധ ആഗ്രഹങ്ങളുമുണ്ടാവില്ല. സ്വകാര്യലാഭത്തിനായി ഒന്നും ചെയ്യുകയില്ല. ഒന്നും തന്റേതായി അഭിമാനിക്കയില്ല. ജിതേന്ദ്രിയരും സദാചാരശീലരും മിതഭുക്കുകളുമായിരിക്കും. പ്രശാന്തഗംഭീരന്മാരായി, എന്തുവന്നാലും പതറാതിരിക്കും. എന്നെ സർവാത്മനാ ശരണം പ്രാപിച്ചവരായിരിക്കും. വിശപ്പ്, ദാഹം, ശോകം, മോഹം, ജര, മരണം എന്ന ഷഡൂർമ്മികളെ ജയിച്ചവരായിരിക്കും. അന്യരെ മാനിക്കുന്നതിൽ തൽപരരായിരിക്കും. ലോകബഹുമാനാദികളെ വെറുക്കും. ധർമ്മാധർമ്മങ്ങളെല്ലാമറിഞ്ഞവർ തന്നെ എങ്കിലും സർവധർമ്മങ്ങളേയും പരിത്യജിച്ച് എന്നെ മാത്രം ശരണം പ്രാപിച്ചവരായിരിക്കും. ഞാൻ മാത്രമാണ് സേവ്യൻ എന്ന അടിയുറച്ച ബോധമുള്ള അവർ തന്നെയാണ് സാധുക്കൾ.

ഇനി ഭക്തിലക്ഷണം പറയാം: എന്റെ ശ്രീവിഗ്രഹങ്ങളേയും ഭക്തന്മാരേയും സേവിക്കുക, പാദസേവചെയ്യുക, നമസ്കരിക്കുക, പൂജിക്കുക, എന്റെ കഥാശ്രവണവും സ്വരൂപധ്യാനവും ചെയ്യുക, തനിക്കു പ്രിയമായവയെല്ലാമെനിക്കു സമർപ്പിക്കുക, എൻെറ ദാസനാണെന്നു ഭാവിക്കുക, എൻെറ അവതാരലീലകളേയും തിരു

digitized by www.sreyas.in

നാമങ്ങളേയും കീർത്തിക്കുക, എന്റെ ഉത്സവങ്ങളെ കൊണ്ടാടുക, ഏകാദശ്യാദിവ്രതങ്ങളാചരിക്കുക, ഒട്ടും ലജ്ജകൂടാതെ എന്റെ ക്ഷേത്രങ്ങളെ അടിച്ചുവാരുക, ഗോമയം തളിക്കുക, കോലമിടുക, ചിത്രങ്ങൾ വരയ്ക്കുക, ഈ വകയെല്ലാം ഭക്തിവൃദ്ധിക്കുള്ള ഉപായങ്ങളാണ്. കൂടാതെ എന്നെ പൂജിക്കുകയും വേണം. സൂര്യൻ, ബ്രഹ്മജ്ഞൻ, വൈഷ്ണവൻ, പശു, പഞ്ചഭൂതങ്ങൾ, സ്വാത്മാവ് ഇവയെല്ലാം എന്റെ പൂജാസ്ഥാനങ്ങളാകുന്നു. ഏതു പ്രിയമോ, അവിടെ പൂജിക്കാം. സൂര്യനിൽ വേദംകൊണ്ടും, ബ്രഹ്മജ്ഞനിൽ ആതിഥ്യംകൊണ്ടും വൈഷ്ണവനിൽ ബന്ധുസൽക്കാരംകൊണ്ടും പശുക്കളിൽ തൃണദാനസ്നാനാദികൾകൊണ്ടും ഹൃദയാകാശത്തിൽ ധ്യാനംകൊണ്ടും വായുവിൽ പ്രാണഭാവന കൊണ്ടും അഗ്നിയിൽ ആജ്യാദികൾ കൊണ്ടും ജലത്തിൽ ഗന്ധപുഷ്പാദികൾ കൊണ്ടും ഭൂമിയിൽ രഹസ്യമന്ത്രലിഖിതാർചനം കൊണ്ടും ആത്മാവിൽ ശാസ്ത്രസമ്മതമായ സുഖാനുഭവങ്ങളെ കൊണ്ടും എന്നെ പൂജിക്കാം. ഏതു സ്ഥാനമായാലും അവിടെ ശംഖചക്രഗദാപത്മം ധരിച്ച ചതുർഭുജനായ എന്റെ ശാന്തമൂർത്തിയെ ധ്യാനിച്ചുകൊള്ളണം. ഇപ്രകാരം ശ്രദ്ധാപൂർവം പൂജിക്കുന്നവനു് എന്റെ പ്രസാദത്താൽ സാധുസംഗവും എന്റെ നിരന്തരസ്മരണയും തദ്വാരാ ശുദ്ധഭക്തിയുമുണ്ടാകും. ഉദ്ധവ! സത്സംഗംമൂലം ലഭിക്കുന്ന ഭക്തിയോഗം കൊണ്ടല്ലാതെ എന്നെ പ്രാപിക്കാൻ സാധ്യമല്ല. സാധുക്കൾ എന്നെ പരമഗതിയായികണ്ടു് ശരണം പ്രാപിച്ചവരാണു്. അവരോടു ചേരുന്നവർക്കും ആ ഭാവമുണ്ടാകും.

~~~~~~~~~~~~~~~~

## അദ്ധ്യായം 12

തസ്മാത് ത്വമുദ്ധവോൽസൃജ്യ ചോദനാം പ്രതിചോദനാം
പ്രവൃത്തം ച നിവൃത്തം ച ശ്രോതവ്യം ശ്രുതമേവ ച 14

മാമേകമേവ ശരണമാത്മാനം സർവദേഹിനാം
യാഹി സർവാത്മഭാവേന മയാ സ്യാഹ്യകുതോഭയ: 15

[(ഗോപികൾ എന്നോടുള്ള ചേർച്ചകൊണ്ടുമാത്രം ജാരബുദ്ധിയെ വെടിഞ്ഞു സർവേശ്വരനായ എന്റെ സ്വരൂപജ്ഞാനത്തിനു് അർഹരായി ഭവിച്ചു.) അതുപോലെ ഹേ, ഉദ്ധവ! നീയും ശ്രുതിസ്മൃതികളിൽ പറയുന്ന വിധിനിഷേധങ്ങളേയും, പ്രവൃത്തിമാർഗത്തേയും, നിവൃത്തിമാർഗത്തേയും, കേട്ടതിനേയും, കേൾക്കത്തക്കതായിട്ടുള്ളതിനേയും എല്ലാം ഉപേക്ഷിച്ചു്, സർവദേഹികളുടേയും ആത്മാവായി ഏകനായിരിക്കുന്ന എന്നെത്തന്നെ സർവാത്മാവായറിഞ്ഞു ശരണം പ്രാപിച്ചാലും. എന്നോടു് ചേർന്നു് സർവത്ര നിർഭയനായി ഭവിച്ചാലും.]

digitized by www.sreyas.in
~~~~~~~~~~~~~~~~

## സത്സംഗമഹിമ

ശ്രീഭഗവാൻ പറഞ്ഞു:—ഉദ്ധവ! എന്റെ സുഹൃത്തും സഖാവും പ്രിയദാസനമായ നിനക്ക് പരമരഹസ്യമായ ഉപദേശം തരാൻ പോവുകയാണ്, ശ്രദ്ധിച്ചു കേട്ടുകൊള്ളുക. യോഗം, സാംഖ്യം, ധർമ്മം, സ്വാദ്ധ്യായം, തപസ്സ്, ത്യാഗം, ഇഷ്ടം, പൂർത്തം, ദക്ഷിണ ഇത്യാദി ശ്രേയോമാർഗങ്ങളൊന്നും തന്നെ സത്സംഗം പോലെ എന്നെ വശീകരിക്കുന്നില്ല. പരമഗതിക്കു വിലങ്ങുതടിയായിരിക്കുന്ന വിഷയസംഗങ്ങളെ നശിപ്പിക്കാൻ സത്സംഗംപോലെ മററൊന്നും ശക്തമല്ല. സത്സംഗം ഒന്നുകൊണ്ടുമാത്രം വൃത്രൻ, പ്രഹ്ലാദൻ, ബലി, ബാണൻ, വിഭീഷണൻ മുതലായ എത്രയോ അസുരന്മാരും, സുഗ്രീവൻ, ഹനുമാൻ, ജാംബവാൻ, ഗജേന്ദ്രൻ, ജടായു, ധർമ്മവ്യാധൻ മുതലായ താഴ്ന്ന ജന്മമെടുത്തവരും വിപ്രപത്നിമാർ ഗോപികൾ തുടങ്ങിയ സ്ത്രീകളും എന്നെ പ്രാപിച്ചിട്ടുണ്ട്. കൂടാതെ വൃക്ഷങ്ങളും പശുക്കളും സർപ്പങ്ങളും കൂടി എന്നെ പ്രാപിച്ചിട്ടുണ്ട്.

ഉദ്ധവ! ഗോപരമണികളുടെ ഭക്തിപ്രഭാവം നീ കണ്ടതാണല്ലൊ. ഭക്തിസ്വരൂപമെടുത്ത പ്രത്യക്ഷദേവിമാരാണ് അവർ. എന്നെ മഥുരക്ക് കൊണ്ടുപോകാൻ വന്ന അക്രൂരനെ അവർക്കു ക്ഷമിക്കാൻ കഴിഞ്ഞില്ല. എന്നിൽ ദിവ്യപ്രേമത്തിന്റെ മഹാഭാവത്തിലിരുന്ന അവർ എന്റെ വിയോഗമാകുന്ന മഹാഗ്നിയിൽ വാടി തളർന്നുപോയി. എന്നെ പിരിഞ്ഞുള്ള ലോകം അവർക്ക് വെറും ശൂന്യമായി തോന്നി. ഈ ലോകത്തിൽ ഞാനല്ലാതെ മററൊന്നും അവർക്കു സുഖസ്ഥാനമായി തോന്നിയില്ല. വൃന്ദാവനത്തിൽ എന്നോടുകൂടി കഴിച്ച മഹാരാത്രികളെല്ലാം ആനന്ദാധിക്യത്താൽ അവർക്കു ക്ഷണകാലംപോലെ തോന്നി. പരമമായ ദിവ്യപ്രേമത്താൽ എന്നെത്തന്നെ ചിന്തിച്ചു ചിന്തിച്ച് അവർ എന്നിൽ ലയിച്ചുപോയി. സ്വദേഹങ്ങളെ തീരെ മറന്നു. അന്യവസ്തുക്കളെ അറിഞ്ഞില്ലെന്നു പറയേണ്ടതില്ലല്ലൊ. ആലസ്യമെന്ന വ്യാജേന അവർ മഹർഷിമാരെപ്പോലെ ഭാവസമാധിയിലാണ്ടു. നാമരൂപങ്ങളെല്ലാം ത്യജിച്ച് സമുദ്രത്തിൽ ചേർന്നു ഒന്നായിത്തീരുന്ന നദികളെപ്പോലെ അവർ, തങ്ങളുടെ വ്യക്തിത്വം നശിച്ച് എന്നിൽ അലിഞ്ഞു ചേർന്ന് ഞാൻ മാത്രമായിത്തീർന്നു. ശതസഹസ്രം ഗോപികൾ ശാസ്ത്രവിചാരംവഴി എന്റെ സ്വരൂപജ്ഞാനത്തിനായി പാടുപെടാതെ, പരിശുദ്ധപ്രേമം ഒന്നിനാൽ എന്നെ സുഖമായി പ്രാപിച്ചു. സത്സംഗമഹിമക്ക് ഇതിൽപരം ദൃഷ്ടാന്തം വേണമോ? അതിനാൽ ഉദ്ധവ! നീ ശ്രുതിസ്മൃതികളെയും പ്രവൃത്തിനിവൃത്തികളെയും ഇതുവരെ കേട്ടതും ഇനി കേൾക്കാനുള്ളതുമെല്ലാം ശ്രദ്ധിച്ച് ബുദ്ധിഭ്രമമുണ്ടാക്കണ്ട. എല്ലാം ദൂരെ ത്യജിച്ചിട്ട് ഏകനും സർവാത്മാവുമായ എന്നെ പരിപൂർണ്ണമായി ശരണം പ്രാപിച്ചുകൊള്ളുക. ഏക അഭയസ്ഥാനമായ എന്നോടുചേർന്നു കഴിഞ്ഞാൽ പിന്നെ ഒരിടത്തുനിന്നും നിനക്കു ഭയമുണ്ടാകയില്ല.

ഉദ്ധവർ പറഞ്ഞു:— യോഗേശ്വര! ശ്രുതിസ്മൃതികളെ അനുസരിക്കണമെന്ന് മുമ്പുപദേശിച്ചു. ഇപ്പോൾ എല്ലാമുപേക്ഷിക്കാനും കല്പിക്കുന്നു. ഇതു്

digitized by www.sreyas.in

അന്യോന്യവിരുദ്ധമായി തോന്നി ബുദ്ധിഭ്രമമുണ്ടാക്കുന്നുവല്ലോ". ശ്രീഭഗവാൻ പറഞ്ഞു:— ഈ പ്രപഞ്ചമായി കാണപ്പെടുന്ന സമസ്തവും — അണുമുതൽ ബ്രഹ്മാണ്ഡം വരെ — കൃമിമുതൽ ബ്രഹ്മാവുവരെ — സർവേശ്വരന്റെ മായാവിലാസം മാത്രമാണ്. കാണുന്നതെല്ലാം, താനുംകൂടെ, ആ മഹാപ്രഭുവിന്റെ നാമരൂപങ്ങളാണ്, തന്തിരുവടിയിൽ നിന്നന്യമായി ഒരുവസ്തുവുമില്ല തന്നെ. ദേഹാഭിമാനികൾ ഈ പരമാർത്ഥമറിയാതെ ഈശ്വരൻ വേറെ പ്രപഞ്ചം വേറെ, ഞാൻ വേറെ നീ വേറെ, ഞാൻ കർത്താവ് ഞാൻ ഭോക്താവ് എന്നെല്ലാം വിചാരിക്കുന്നു. ഈ ഭേദഭ്രമം തീർത്ത് ജീവേശ്വര അഭേദത്തെ ബോധിപ്പിക്കുവാനാണ് വേദമാതാവിന്റെ പരിശ്രമം. ഭേദഭാവന നിലനിൽക്കുന്നിടത്തോളംകാലം ചില നിയന്ത്രണങ്ങൾ ആവശ്യമായതിനാൽ വേദം വിധിനിഷേധങ്ങളെ കല്പിച്ചു. വിഹിതകർമ്മങ്ങളെ ചെയ്ത് ഫലം അനുഭവിച്ചുകൊള്ളുക എന്നു ശാസിച്ചു. അപ്രകാരം കർമ്മങ്ങൾ ചെയ്യുവരുന്തോറും ഫലഭോഗാനുഭവവും അതോടൊപ്പം അന്ത:കരണ ശുദ്ധിയുമുണ്ടാകും. ക്രമേണ കർമ്മഫലങ്ങൾ തുച്ഛവും നശ്വരവുമാണെന്ന അറിവുണ്ടായി അവയിൽ ഇച്ഛ കുറഞ്ഞുവരും. ആ ഘട്ടത്തിൽ ഫലാപേക്ഷ കൂടാതെ വിഹിതകർമ്മം ചെയ്യാനുപദേശിച്ചു. നിഷ്കാമകർമ്മാചരണത്തിന്റെ ഫലമായി മനോമാലിന്യങ്ങൾ നിശ്ശേഷം നശിച്ച് മായാഭ്രമം നീങ്ങി ഏകനായ ഭഗവാൻ മാത്രമെ സത്യവസ്തുവായുള്ളുവെന്ന ബോധോദയമുണ്ടാകും. ആ ഘട്ടത്തിൽ സകല കർമ്മങ്ങളും ത്യജിച്ച് ഉപശാന്തനായി എന്നെ ശരണംപ്രാപിച്ചു ഭജിക്കുക എന്നും വിധിച്ചു. ഇതിൽ പരസ്പരവിരുദ്ധമായൊന്നുമില്ല. ഓരോ നിലയിലുള്ള ഓരോ അധികാരികളെ അവരവരുടെ സ്ഥാനത്തുനിന്നും പടിപടിയായുയർത്തി എന്റെ ശ്രീചരണങ്ങളിൽ ചേർക്കുക എന്നതാണ് വേദമാതാവിന്റെ ലക്ഷ്യം. സദ്ഗുരുവിനെ ഭക്തിവിശ്വാസത്തോടുകൂടി അനുസരിക്കുന്നവന് എന്നിൽ അചഞ്ചല ഭക്തിയുണ്ടാകും. ജ്ഞാനമാകുന്ന വാളിന്റെ മൂർച്ചയുള്ള വായ്ത്തലയാണ് ഭക്തി. ആ വാൾകൊണ്ട് ജീവന്റെ ഉപാധിയായ ലിംഗശരീരം മുറിച്ചുകളയണം. ഉപാധി നശിക്കുന്നതോടുകൂടി താൻ പരിമിതനാണ് എന്ന ഭ്രമം നശിച്ച് സർവവ്യാപകത്വം സിദ്ധിക്കും. ഇതാണ് തന്റെ യഥാർത്ഥമായ പരമാത്മസ്വരൂപം. ഈ ലക്ഷ്യംപ്രാപിച്ചു കഴിഞ്ഞാൽ പിന്നെ സാധനോപായങ്ങൾ ആവശ്യമില്ല. അതുവരെ ആവശ്യമുണ്ടുതാനും.



digitized by www.sreyas.in

# അദ്ധ്യായം 13

മാം ഭജന്തി ഗുണാ: സർവേ നിർഗ്ഗുണം നിരപേക്ഷകം
സുഹൃദം പ്രിയമാത്മാനം സാമ്യാസംഗാദയോഗുണാ: 40

[ഗുണാതീതനും, സർവപ്രിയനും, സുഹൃത്തും, ഒന്നിലും അപേക്ഷയില്ലാത്ത്വനും, ആത്മാവുമായിരിക്കുന്ന എന്നെ പരിണാമസ്വരൂപങ്ങളല്ലാത്ത സമത, അനാസക്തി മുതലായ സമസ്തഗുണങ്ങളും ഭജിക്കുന്നു.]

## ഹംസ – സനകാദി സംവാദം

ശ്രീഭഗവാൻ പറഞ്ഞു:– രാജസതാമസഗുണങ്ങളാണ് സകല അനർത്ഥങ്ങൾക്കും കാരണം. അവയെ സത്വഗുണംകൊണ്ട് അതിക്രമിക്കണം. സത്വഗുണവൃദ്ധിയാൽ സർവേശ്വരനിൽ ഭക്തിയുണ്ടാകുന്നു. സത്വവൃദ്ധിക്കു സഹായകമായ സാധനകളനുഷ്ഠിക്കണം. സാത്വികങ്ങളായ ശാസ്ത്രങ്ങളെ അഭ്യസിക്കണം. പുണ്യതീർത്ഥങ്ങളെ സേവിക്കണം. മദ്യപാനാദികളെ വർജിക്കണം. എന്റെ ഭക്തജനങ്ങളോടു മാത്രം സംസർഗം ചെയ്യണം. ഭക്തിഹീനരും ദുരാചാരരും ശുദ്ധവിഷയികളുമായ പ്രാകൃതരോട് ചേരരുത്. പുണ്യതീർത്ഥക്ഷേത്രാശ്രമാദികളിലൊ ഏകാന്തത്തിലൊ വസിക്കണം. ചൂതുകളിസ്ഥലം, പൊതുനിരത്തുകൾ മുതലായ സ്ഥലങ്ങളിൽ വസിക്കരുത്. ബ്രാഹ്മമുഹൂർത്തം മുതലായ പുണ്യകാലങ്ങളിൽ ജപധ്യാനാദികളെ ചെയ്യണം. ഒരു ഫലവും പറയപ്പെടാത്ത നിത്യനൈമിത്തിക കർമ്മങ്ങൾ മാത്രം ചെയ്യണം, കാമ്യകർമ്മങ്ങൾ ചെയ്യരുത്, ഭക്തി വർദ്ധിക്കത്തക്ക സാത്വികചിന്തകൾ വളർത്തണം. രാജസതാമസ വിഷയങ്ങളെ ചിന്തിക്കരുത്. പ്രണവം ഭഗവന്നാമങ്ങൾ മുതലായവ ജപിക്കണം. ക്ഷുദ്രദേവതാമന്ത്രങ്ങളെ വർജിക്കണം. ഭഗവാനെ ഒരിക്കലും മറക്കാതിരിക്കണം. ഈവക സംസ്കാരങ്ങളാൽ സത്വഗുണം വർദ്ധിക്കും. കർമ്മവാസനകൾ നശിച്ച് ജ്ഞാനവൈരാഗ്യസഹിതമായ ഭക്തി പുഷ്ടിപ്പെട്ട് ഭഗവത്പ്രാപ്തിയിലെത്തിക്കും.

ഉദ്ധവർ ചോദിച്ചു:– ഭഗവാനെ! ജനങ്ങൾ പ്രായേണ വിഷയങ്ങൾ ആപത്താണെന്നറിയുന്നുണ്ട്. ഇന്ദ്രിയജയം വേണമെന്നുമറിയാം. എങ്കിലും അതിനായി പ്രയത്നിക്കുന്നില്ലെന്നു മാത്രമല്ല, നായ്, കഴുത. ആട്, എന്നിവയെപ്പോലെ, തുടർച്ചയായി അനർത്ഥങ്ങൾ വന്നാലും, ആഗ്രഹിക്കുന്ന പദാർത്ഥങ്ങൾ കയ്യിലാക്കാൻ വെമ്പൽ കൊള്ളുന്നു. ഇതെന്തുകൊണ്ടാണ്? ശ്രീഭഗവാൻ പറഞ്ഞു:– ഭയങ്കര രജോഗുണത്തിനു വശംവദനായ ജീവൻ കേവലം ഭ്രാന്തനെപ്പോലെയായിത്തീരുന്നു. താൻ ശുദ്ധചൈതന്യമാണെന്ന യാഥാർത്ഥ്യം മറന്ന് ദേഹമാണെന്നുറച്ചു വിശ്വസിക്കുന്നു. ഇന്നിന്ന സുഖങ്ങളെല്ലാം വേണമെന്ന് സങ്കൽപിക്കുന്നു. സങ്കൽപത്തിന്റെ ശക്തിയാൽ ആവക സുഖസാധനങ്ങൾ കിട്ടിയേ കഴിയൂ എന്ന ആഗ്രഹം ഉൽക്കടമാകുന്നു. അതു് മഹാരോഗത്തേക്കാൾ ശല്യമായിത്തീരും. ആശ വർദ്ധിക്കുന്തോറും ഇന്ദ്രിയങ്ങൾക്കു ശക്തികൂടും. അവ ആഗ്രഹപൂർത്തിക്കായി ജീവനെ നാലുഭാഗത്തേക്കും പിടിച്ചുവലിക്കും. വിഷയങ്ങൾ ആപ

digitized by www.sreyas.in

ത്താണെന്ന സാമാന്യജ്ഞാനമുണ്ട്, പക്ഷെ കാര്യമില്ല. ശക്തിമത്തായ രജോഗുണം ആ അറിവിനെ തെറിപ്പിച്ചുകളയും. ഇതിന്റെ പേരാണ് മോഹം. മോഹാന്ധനായ ജീവൻ മൃഗങ്ങളേക്കാൾ കഷ്ടമായി മേൽക്കുമേൽ ദുഃഖവിഷയങ്ങളിൽ പ്രവൃത്തിക്കും. എന്നാൽ സാത്വികൻ രജസ്തമസ്സുകൾ ബാധിച്ചാലും പിൻതിരിയുകയില്ല. വിവേകംകൊണ്ട് വിഷയദോഷത്തെ വീണ്ടുംവീണ്ടും വിചിന്തനം ചെയ്ത് വിഷയാശയെ ക്രമേണ കുറച്ചുകൊണ്ടുവരും. പ്രാണായാമത്തിനു ഈ പ്രക്രിയയെ വളരെ സഹായിക്കാൻ കഴിയും. പ്രാണൻ ചലിച്ചാൽ മനസ്സുംചലിക്കും. പ്രാണായാമത്താൽ പ്രാണനെ ജയിച്ചുകൊണ്ട് മനസ്സിനെ മെല്ലെ മെല്ലെ എന്നിൽ ഉറപ്പിക്കാൻ ശ്രമിക്കണം. ഉടനെ ഫലം കണ്ടില്ലെന്നുവരാം. എങ്കിലും പിൻവാങ്ങരുത്. തുടർച്ചയായി അഭ്യസിച്ചാൽ പ്രാണജയവും മനോജയവും കൈവരും. വിഷയങ്ങളിൽ നിന്നും മനസ്സിനെ പിൻവലിച്ച് എന്നിലുറപ്പിക്കാനുള്ള ഉപായമേതായാലും, അതു യോഗം തന്നെ എന്നാണ് എന്റെ ശിഷ്യരായ സനകാദികൾക്കു ഞാനുപദേശിച്ചിട്ടുള്ളത്.

ഒരിക്കൽ സനകാദികൾ ബ്രഹ്മാവിനോട് 'വിഷയങ്ങളും മനസ്സും സഹജമായി ബന്ധപ്പെട്ടിരിക്കുന്നു. ഇവ വേറിട്ടാൽ മാത്രമല്ലേ മോക്ഷമുള്ളു. ഈ ബന്ധം എങ്ങിനെ ഇല്ലാതാകും' എന്നു ചോദിച്ചു. സൃഷ്ടികർമ്മത്തിലേർപ്പെട്ട വിക്ഷിപ്തചിത്തനായ ബ്രഹ്മാവിനു് അതിനുത്തരം പറയാൻ കഴിയാതെ എന്നെ ധ്യാനിച്ചു. ഞാൻ ഹംസരൂപത്തിൽ അവരുടെ മുമ്പിൽ പ്രകടമായി. സനകാദികൾ എന്നോട് 'ഭവാനാരാണ്' എന്നു ചോദിച്ചു. ഞാൻ പറഞ്ഞു: നിങ്ങളുടെ ചോദ്യം ആത്മാവിനെയാണോ അതോ ദേഹത്തെയാണോ കുറിക്കുന്നത്? ആത്മാവൊന്നേയുള്ളു എന്നറിയാമെങ്കിൽ ചോദ്യം തെററല്ലേ? ദേഹത്തേക്കുറിച്ചാണെങ്കിൽ എല്ലാ ദേഹങ്ങളും പഞ്ചഭൂതസംഘാതങ്ങളാണ്. അപ്പോഴും ചോദ്യം അർത്ഥശൂന്യമാണ്. എങ്കിലും ഞാൻ ഉത്തരം പറയാം. മനസ്സുകൊണ്ടോ, വാക്കുകൊണ്ടോ, ഇന്ദ്രിയങ്ങൾകൊണ്ടോ ഗ്രഹിക്കുന്നതെല്ലാം ഞാൻതന്നെ. അന്യമായി ഒന്നുംതന്നെയില്ല. ഇതു് നിങ്ങൾ പരമാർത്ഥമായി വിചാരം ചെയ്തറിഞ്ഞുകൊള്ളുവിൻ.

ഇനി നിങ്ങൾ ബ്രഹ്മാവിനോടു ചോദിച്ചതിനു സമാധാനം പറയാം. ഗുണങ്ങൾ മനസ്സിലും മനസ്സ് ഗുണങ്ങളിലും ചേർന്നുതന്നെയിരിക്കുന്നു. ഗുണങ്ങളും മനസ്സും കൂടി ചേർന്നതാണ് ലിംഗശരീരം. എന്റെ അംശമായ ജീവന്റെ ഉപാധിയാണ് ലിംഗശരീരം. വിഷയങ്ങളെ സേവിക്കുന്തോറും വിഷയവാസനയ്ക്ക് ശക്തി കൂടും. അപ്പോൾ മനസ്സ് വിഷയങ്ങളിലും, വിഷയങ്ങൾ വാസനാരൂപത്തിൽ മനസ്സിലും പ്രവേശിക്കും. വിഷയങ്ങൾ, മനസ്സ്, ഇവ രണ്ടും എന്റെ സ്വരൂപമല്ല. അവ വാസ്തവവുമല്ല. ആത്മാവായ ഞാൻ മാത്രമാണ് സത്യം. അതിനാൽ വിഷയങ്ങളെയും മനസ്സിനെയും ത്യജിച്ച് ആത്മബോധത്തിൽ ഉറച്ചിരിക്കണം. ജീവന് ജാഗ്രത്സ്വപ്നസുഷുപ്ത്യവസ്ഥകളുമില്ല. ജീവൻ അവയുടെ സാക്ഷിമാത്രമാണ്. ഇപ്രകാരമറിഞ്ഞു് ഗുണാതീതനായ എന്നിൽ ഉറച്ചിരുന്നാൽ ഗുണങ്ങളോടും മനസ്സിനോടുമുള്ള ബന്ധം വേർപെടും. മനസ്സിന്റെ വ്യാപാരങ്ങളെ തന്റേതെന്ന

digitized by www.sreyas.in

ഭിമാനിക്കുന്ന അഹങ്കാരം കൊണ്ടാണ് സംസാരമുണ്ടായതു്. അഹങ്കാരത്തിൽ നിന്നു വിട്ടു് സാക്ഷിയായ എന്നെ ആശ്രയിച്ചിരുന്നാൽ സംസാരമില്ല. ഇതു് അത്ര എളുപ്പമല്ല. നാനാത്വബുദ്ധി നശിക്കാതെ ഇതു സാധ്യമല്ല. സ്വപ്നത്തിൽ സത്യമായി കാണുന്നതു് മിഥ്യയാണെന്നു് ഉറക്കമുണർന്നാലല്ലെ അറിയുകയുള്ളു. അതുപോലെ ജാഗ്രത്തിലുള്ള ദൃശ്യങ്ങളും സത്യമല്ലെന്നു് തുര്യാവസ്ഥയിലെത്തുമ്പോഴെ അറിയുകയുള്ളു. ആത്മാവൊഴിച്ചു് മററല്ലാമസത്യമാണ്. ദേഹാദികളും ചതുർവർണ്ണങ്ങളും കർമ്മങ്ങളും സ്വർഗാദിലോകങ്ങളുമെല്ലാം സ്വപ്നംപോലെ മിഥ്യയാകുന്നു. ജാഗ്രൽ സ്വപ്നസുഷുപ്ത്യവസ്ഥകളും മായാകൃതമാണ്. നിങ്ങരം ജ്ഞാനമാകുന്ന ഈ വാളിനെ അനുമാനത്താലും ഗുരൂപദേശത്താലും മൂർച്ച വരുത്തി ഹൃദയഗ്രന്ഥിയെ അറുത്തു് ഹൃദയേശ്വരനായ എന്നെ ഭജിക്കുവിൻ. ഈ ലോകം മുഴുവനും മനസ്സിൻെറ കൽപനാസൃഷ്ടിയാണ്. മനസ്സ് വ്യാപരിക്കുന്ന ജാഗ്രത്തിലും സ്വപ്നത്തിലും മാത്രമെ ലോകം കാണപ്പെടുന്നുള്ളു. സുഷുപ്തിയിൽ മനസ്സ് ലയിച്ചിരിക്കുമ്പോരം കാണുന്നില്ലല്ലൊ. അതിനാൽ ലോകം മനോവിലാസം മാത്രമാണെന്നുറപ്പിക്കുവിൻ.

ഒരു ചെറിയ തീക്കൊള്ളിയെ വട്ടം ചുററിച്ചാൽ വലിയവൃത്തത്തിൽ തീ കാണപ്പെടുന്നു. ആ വൃത്തം തോന്നലാണ്. തീക്കൊള്ളിമാത്രം സത്യം. അതുപോലെ വലുതായി കാണപ്പെടുന്ന ലോകത്തിനു സത്യമായ ഒരാസ്പദമുണ്ടു്. അതു് ജ്ഞാനസ്വരൂപമാണ്. മിഥ്യാലോകത്തിൽനിന്നും മനസ്സിനെ പിൻവലിച്ചു് സുഖസ്വരൂപനായ ആത്മാവിലിരുന്നു സുഖമനുഭവിച്ചുകൊണ്ടിരിക്കണം. അസത്യമാണെന്നു അറിയപ്പെട്ട ദേഹാദികരം പിന്നീടു ഭ്രമം ഉണ്ടാക്കുകയില്ല. ദേഹം പ്രാരബ്ധംകൊണ്ടു ചേഷ്ടിക്കുമെങ്കിലും തന്നെ ബന്ധിക്കയില്ല. പ്രാരബ്ധം തീരുന്നതുവരെ അതു ചേഷ്ടിച്ചുകൊണ്ടിരിക്കും. താൻ സാക്ഷി മാത്രമായുമിരിക്കും. ഇപ്രകാരം അനുഭവജ്ഞാനിയായവനാണ് സിദ്ധൻ അഥവാ ജീവൻമുക്തൻ. നശ്വരമായ ദേഹം ഇരിക്കുന്നതും നടക്കുന്നതും അവനറിയുന്നില്ല. ദേഹം തന്നെയും അറിയാത്ത സ്ഥിതിക്കു് ദേഹസംബന്ധികളായ പുത്രാദികളെ അറിയുന്നില്ലെന്നു പറയേണ്ടതില്ലല്ലൊ. പ്രാരബ്ധവശാൽ ദേഹം വരുന്നു, പോകുന്നു. മദ്യം സേവിച്ച മത്തനായവൻ അരയിൽ വസ്ത്രം ഇരുന്നാലും വീണുപോയാലും അറിയാത്തതുപോലെ ആത്മാനന്ദലഹരിയിൽ ദേഹസ്മരണ നശിച്ച സിദ്ധൻ ശരീരചേഷ്ടകളേയോ, ശരീരപതനമോ പോലുമറിയുന്നില്ല. പ്രാരബ്ധമൊടുങ്ങുന്നതുവരെ ശരീരം നിലനിൽക്കും. അവനു വീണ്ടും ജന്മമില്ല. ഹേ വിപ്രന്മാരെ! സാംഖ്യയോഗരഹസ്യം നിങ്ങരംക്കുപദേശിക്കാൻ ഈ രൂപത്തിൽ വന്നിരിക്കുന്ന ഞാൻ യജ്ഞപുരുഷനായ വിഷ്ണുവാണ്. യോഗം, സാംഖ്യം, ധർമ്മം, സത്യം, തപസ്സ്, ശ്രീ, കീർത്തി, ദമം എന്നിവയുടെയെല്ലാം പ്രാപ്യസ്ഥാനം ഞാൻതന്നെ. നിർഗ്ഗുണനും നിരപേക്ഷകനും സർവസുഹൃത്തും പ്രേമസ്ഥാനവും ആത്മാവുമായ എൻെറ നിത്യഗുണങ്ങരം സമതയും അനാസക്തിയുമാകുന്നു. ത്രിഗുണങ്ങരം എന്നെ സ്പർശിക്കുന്നില്ല.' ഇപ്രകാരം എൻെറ ഉപദേശം കേട്ടു് സനകാദികളുടെ സംശയമെല്ലാം തീർന്നു.

digitized by www.sreyas.in

# അദ്ധ്യായം 14

ന പാരമേഷ്ഠ്യം ന മഹേന്ദ്രധിഷ്ണ്യം
ന സാർവഭൌമം ന രസാധിപത്യം
ന യോഗസിദ്ധീരപുനർഭവം വാ
മയ്യർപ്പിതാത്മേച്ഛതി മദ്വിനാന്യത് 14

[ബ്രഹ്മപട്ടം, ഇന്ദ്രപട്ടം, ചക്രവർത്തിപദം, പാതാളാദിലോകങ്ങളുടെ ആധിപത്യം, അണിമാദിസിദ്ധികൾ ഇവയേയൊ, മോക്ഷത്തെത്തന്നേയൊ, എന്നിൽ ആത്മാവിനെ സമർപ്പിച്ചവൻ ആഗ്രഹിക്കുന്നില്ല. എന്നെ മാത്രം കാംക്ഷിക്കുന്നു. (ഒന്നിനേയും കാംക്ഷിക്കാതെ ഭഗവാനെ മാത്രം കാംക്ഷിക്കുന്നതാണ് ഭക്തിയുടെ സ്വരൂപം.)]

## പരമശ്രേയസ്സാധനം - ഭക്തിയോഗം

പരീക്ഷിത്തു ചോദിച്ചു:— സ്വാമിൻ! അശേഷം വിഷയസംഗം കൂടാതെയും യാതൊരപേക്ഷയും കൂടാതെയും നിന്തിരുവടിയെ ഭജിക്കണമെന്നാണല്ലോ ഉപദേശിച്ചതു്. ബ്രഹ്മവാദികൾ പലവിധ ശ്രേയസ്സുകളെ പറയുന്നുണ്ടു്. അവയെല്ലാം ഒരുപോലെ പ്രധാനമൊ അതോ ഭക്തിയോഗം മാത്രം പ്രധാനമൊ എന്നരുളിച്ചെയ്യേണമെ.

ശ്രീഭഗവാൻ പറഞ്ഞു:— വേദത്തിൽ നിന്നാണല്ലൊ ശ്രേയസ്സാധനകളെ അറിയുന്നതു്. ഞാൻ ആദ്യം ബ്രഹ്മാവിനു വേദം ഉപദേശിച്ചു. ബ്രഹ്മാവിൽ നിന്നും ഗുരുശിഷ്യപരമ്പരയാ ലോകർ വേദത്തെ ഗ്രഹിച്ചു. കാലക്രമത്തിൽ ഓരോരുത്തരുടെയും മനോഭാവമനുസരിച്ച് അവരവർ വേദവാക്യങ്ങളെ ഓരോ തരത്തിൽ വ്യാഖ്യാനിച്ചു തുടങ്ങി. അങ്ങനെ പലവിധ അഭിപ്രായങ്ങളുണ്ടായി. അവയിൽ ചിലതു് പരസ്പരവിരുദ്ധങ്ങളുമായി. ചിലർ പാഖണ്ഡവാദികളുമായി ഭവിച്ചു. ശ്രേയസ്സാധനകളിൽ പ്രധാനം ധർമ്മമാണെന്നും, യശസ്സാണെന്നും, കാമമാണെന്നും, സത്യമാണെന്നും, ശമദമാദികളാണെന്നും, ഐശ്വര്യമാണെന്നും, ത്യാഗമാണെന്നും, ഭോഗസുഖമാണെന്നും, യജ്ഞമാണെന്നും, തപോദാന വ്രതങ്ങളാണെന്നും, യമനിയമങ്ങളാണെന്നും പലവിധ അഭിപ്രായങ്ങളുണ്ടായി. പക്ഷെ അവയൊന്നും ശരിയല്ല. എന്തെന്നാൽ അവർ പറയുന്ന ഫലങ്ങൾ ആദ്യന്തങ്ങളുള്ളവയും ദുഃഖഭൂയിഷ്ഠങ്ങളും ക്ഷുദ്രങ്ങളുമാണു്. യാതൊരു വിഷയാപേക്ഷയും കൂടാതെ എന്നിൽ മനസ്സർപിച്ച് ആത്മാവായ എന്നെത്തന്നെ നിരന്തരം ഭജിക്കുന്ന ഭക്തനു് ഞാൻ നൽകുന്ന സുഖം തന്നെയാണു് പരമശ്രേയസ്സു്. ആ സുഖം വിഷയേച്ഛുക്കൾക്ക കിട്ടുന്നതല്ല. എന്നെയൊഴിച്ചു മറ്റൊന്നും ആഗ്രഹിക്കാത്തവനും ശാന്തനും ജിതേന്ദ്രിയനും സമദർശിയും, എന്നെ ലഭിക്കുന്നതുകൊണ്ടുമാത്രം പരമസംതൃപ്തനുമായ ഭക്തനു് എപ്പോഴും എവിടേയും ഏതവസ്ഥയിലും സുഖംതന്നെ. ആ സുഖത്തിനു് ഒരു കാരണവശാലും

digitized by www.sreyas.in

കുറവു വരുകയില്ല. എന്നിൽത്തന്നെ മനസ്സുറപ്പിച്ച ഭക്തനു് എന്നെ മാത്രമെ വേണ്ടു. അവനു് ബ്രഹ്മപട്ടമോ, ഇന്ദ്രപ്പട്ടമോ, സാർവഭൌമത്വമോ, രസാധിപത്യമോ, യോഗസിദ്ധികളോ, മോക്ഷം തന്നെയുമോ വേണ്ടേ വേണ്ട. അപ്രകാരമുള്ള എന്റെ ഭക്തൻ എന്നെ പൂർണ്ണമായി വശീകരിച്ചു് എന്റെ പ്രിയതമനായി ഭവിക്കുന്നു. ഞാൻ അവനെ സ്നേഹിക്കുന്നതുപോലെ ബ്രഹ്മാവിനേയൊ ശങ്കരനേയൊ സങ്കർഷണനേയൊ ലക്ഷ്മീദേവിയേയൊ പോലും സ്നേഹിക്കുന്നില്ല. പോരാ, എന്നെത്തന്നെയും ഞാൻ എന്റെ പ്രിയഭക്തനെപ്പോലെ ഇഷ്ടപ്പെടുന്നില്ല. ഉദ്ധവ, നീ ആ വിധത്തിലുള്ള എന്റെ പ്രിയതമ ഭക്തനാണു്. നിന്നെപ്പോലെയുള്ള ഭക്തന്മാർ എനിക്കധികംപേരില്ല. അങ്ങനെയുള്ള ഭക്തനെ ഞാൻ ക്ഷണനേരവും വിട്ടുപിരിയുന്നില്ല. ഞാൻ അവൻെറ പുറകേ നടന്നു് അവൻെറ പാദരേണുക്കളെ വാരി എൻെറ ശിരസ്സിലണിയുന്നു. കാരണമെന്തെന്നോ? എൻെറ ഭക്തൻെറ പാദധൂളി എന്നേയും എന്നിലിരിക്കുന്ന ബ്രഹ്മാണ്ഡങ്ങളേയും പാവനമാക്കുന്നു. ഉദ്ധവ! ആ മഹാത്മാവിനെ സ്തുതിക്കാൻ വാക്കുകൾ കിട്ടുന്നില്ലല്ലൊ!

അതിരിക്കട്ടെ, എന്റെ പ്രാകൃതഭക്തൻപോലും മററുള്ളവരേക്കാൾ അധികം കൃതാർത്ഥനായി ഭവിക്കും. അവൻ എന്നെ മനഃപൂർവം ഭജിക്കുന്നുണ്ടു്. പക്ഷെ ഇന്ദ്രിയങ്ങളെ ജയിക്കാൻ കഴിഞ്ഞിട്ടില്ല. വിഷയങ്ങൾ അവനെ അടിക്കടി ബാധിക്കുന്നു. എന്നിരുന്നാലും എന്റെ കൃപയാൽ അവനു ഭക്തി വർദ്ധിച്ചുവരും. വിഷയവാസനകൾ അവനെ തളർത്താതേയും എൻെറ ഭജനത്തിൽ നിന്നും പിൻതിരിപ്പിക്കാതേയും ഞാൻ കാത്തുകൊള്ളും ഭക്തിയാകുന്ന അഗ്നി അവൻെറ പാപവാസനകളെയെല്ലാം ദഹിപ്പിച്ചുകളയും. അപ്പോൾ പ്രതിബന്ധം നശിച്ചു് ക്ഷണത്തിൽ അവ്യാജഭക്തി വർദ്ധിച്ചുവരും.

ഉദ്ധവ! ഞാൻ പറയുന്നു, സാംഖ്യമൊ യോഗമൊ, മററെന്തെങ്കിലുമൊ ഭക്തിയെപ്പോലെ എന്നെ വശീകരിക്കുകയില്ല. ഭക്തിയൊന്നില്ലെങ്കിൽ ഒരുവനെ സത്യധർമ്മാദികൾ പരിശുദ്ധനാക്കാൻ പോകുന്നില്ല. പ്രിയസഖേ! ഭക്ത്യുദ്രേകത്താൽ പുളകം കൊള്ളാതെയും ഹൃദയം ദ്രവിക്കാതെയും ആനന്ദാശ്രുക്കൾ പ്രവഹിക്കാതെയുമിരുന്നാൽ എങ്ങനെ അന്തഃകരണം ശുദ്ധമാകും? എൻെറ ഭക്തനു് എൻെറ വാർത്തകൾ തൊണ്ടയിടറിക്കൊണ്ടല്ലാതെ പറയുവാൻ കഴിയുകയില്ല. എന്നെ ഉള്ളിൽ കണ്ടുകണ്ടു് അവൻെറ ഹൃദയം ഉരുകും. ഇത്രകാലവും പ്രിയഭഗവാനെ വേണ്ടതുപോലെ സേവിക്കാതെ ആയുഷ്കാലം വ്യർത്ഥമാക്കിയല്ലൊ എന്നു പശ്ചാത്താപത്താൽ പൊട്ടിക്കരയും. എൻെറ ഓരോ മോഹനലീലകളെ മനക്കണ്ണാൽ കണ്ടുകണ്ടു് ഊറിച്ചിരിക്കും. ലോകപരിഹാസം അവഗണിച്ചു് അശേഷം ലജ്ജകൂടാതെ ഹരേ, നാരായണ! എന്നിങ്ങനെ തിരുനാമങ്ങളെ ഉച്ചത്തിൽ കീർത്തിക്കും. എൻെറ ലീലകളഭിനയിച്ചു് തന്നെ മറന്നു് ഉന്മത്തനെപ്പോലെ നൃത്തം ചെയ്യും. ആ പ്രേമീഭക്തൻ തന്നെ മാത്രമല്ല, ഈ ലോകത്തെ മുഴുവൻ പരിശുദ്ധമാക്കുന്നു. സ്വർണ്ണത്തിലുള്ള മലം പോകണമെങ്കിൽ വീണ്ടും വീണ്ടും പഴുപ്പിച്ചടിക്കേണ്ടതുപോലെ, അന്തഃകരണത്തിലെ മാലിന്യം നീക്കി ശുദ്ധമാക്കാൻ എന്നെ തീവ്രമായി

digitized by www.sreyas.in

നിരന്തരം ഭജിക്കതന്നെവേണം. അഞ്ജനമെഴുതുന്തോറും കണ്ണിലെ രോഗം ശമിച്ച് കാഴ്ച പൂർണ്ണമായി ലഭിക്കുന്നതുപോലെ, എന്റെ പുണ്യകഥകളെ കേട്ടും കീർത്തിച്ചും ചിത്തമാലിന്യം നശിച്ച് ഹൃദയത്തിൽ എന്നെ തെളിഞ്ഞു കാണാൻ കഴിയും. വിഷയങ്ങളെ ധ്യാനിക്കുന്ന ചിത്തം ആ വിഷയങ്ങൾ തന്നെയായി പരിണമിക്കുന്നു. അതുപോലെ എന്നെ ഇടവിടാതെ ധ്യാനിക്കുന്ന ചിത്തം എന്നിൽ ലയിച്ച് ഞാനായിത്തീരുന്നു. ഭാവനയേതൊ അതായിത്തീരുന്നത് മനസ്സിന്റെ സ്വഭാവമാണ്. അതിനാൽ അസത്തായ വിഷയദ്ധ്യാനമുപേക്ഷിച്ച് എന്നെത്തന്നെ ധ്യാനിച്ച് മനസ്സിനെ എന്നിലുറപ്പിക്കുക. ഉപേക്ഷിക്കേണ്ട വിഷയങ്ങൾ പലതുണ്ടെങ്കിലും അവയിൽ ഏററവും പ്രധാനം സ്ത്രീസംഗവും സ്ത്രീസംഗിസംഗവുമാകുന്നു. ഇവ രണ്ടും ഭക്തന്റെ മുഖ്യശത്രുക്കളാണെന്നറിഞ്ഞ് അതിദൂരെ വർജ്ജിക്കണം. സംഗം വേണമെന്നു തോന്നുമ്പോൾ എന്റെ ഭക്തന്മാരുമായി മാത്രം ചേർന്നിരിക്കണം. അല്ലാത്ത സമയമെല്ലാം ഏകാന്തത്തിലിരുന്ന് എന്നെ ആലസ്യം കൂടാതെ ധ്യാനിക്കണം.

ഉദ്ധവർ പറഞ്ഞു: 'അരവിന്ദാക്ഷ! ധ്യാനത്തിന്റെ അംഗങ്ങൾ എന്തെല്ലാമെന്നും, അനന്തമൂർത്തിയായ നിന്തിരുവടിയെ ഏതുരൂപത്തിൽ ധ്യാനിക്കണം, ആ രൂപത്തിന്റെ ലക്ഷണവിശേഷങ്ങളെന്തെന്നും ഉപദേശിക്കുമാറാകണേ'. ശ്രീഭഗവാൻ പറഞ്ഞു: സാധകൻ സമാസനത്തിൽ, അധികനേരമിരുന്നാലും വേദനതോന്നാത്തവിധം സുഖമായി നിവർന്നിരിക്കണം. കൈകളെ മടിയിൽ വച്ചുകൊണ്ട് ദൃഷ്ടി നാസാഗ്രത്തിൽ നിർത്തണം. പ്രാണായാമത്താൽ പ്രാണസഞ്ചാരം ശുദ്ധമാക്കണം. ഹൃദയത്തിലെപ്പോഴുമുള്ളതും താമരനൂൽപോലെ സൂക്ഷ്മവും മണിനാദംപോലെസുഖകരവുമായ ഓങ്കാരത്തെ പ്രാണവായുകൊണ്ട് ദ്വാദശാംഗുലപര്യന്തം മേൽപ്പോട്ടു കയററീട്ട് വീണ്ടും ഹൃദയത്തിൽ ലയിപ്പിക്കണം. ഇങ്ങനെ ത്രിസന്ധ്യകളിലും പത്തുപ്രാവശ്യം വീതം പ്രാണായാമം ചെയ്താൽ ഒരുമാസം കൊണ്ട് പ്രാണജയം കൈവരും. പ്രാണായാമം ചെയ്തശേഷം ഹൃദയപുണ്ഡരീകത്തെ പീഠമായി ഭാവിക്കണം. ഹൃദയകമലം നാളം മുകളിലും മുഖം കീഴ്പ്പോട്ടുമായാണിരിക്കുന്നത്. പ്രാണവായുവിനെക്കൊണ്ട് അതിനെ മേൽപ്പോട്ടാക്കിച്ചെയ്യണം. അത് എട്ടുദളങ്ങളോടുകൂടി വിരിഞ്ഞ് നടുവിൽ കർണ്ണികയോടുകൂടിയതായി ധ്യാനിക്കണം. ആ കർണ്ണികാമദ്ധ്യത്തിൽ സൂര്യനേയും അതിനു മുകളിൽ ചന്ദ്രനേയും അതിനുമുകളിൽ അഗ്നിയേയും ധ്യാനത്താൽ സ്ഥാപിക്കണം. മുകളിലുള്ള അഗ്നിമണ്ഡലമദ്ധ്യത്തിൽ എന്റെ സാന്നിധ്യം സങ്കല്പിച്ച് ഇപ്രകാരം സ്വരൂപധ്യാനം ചെയ്യണം: സമവും പ്രശാന്തവുമായ സുന്ദരമുഖം, നീണ്ടുരുണ്ട് മനോഹരമായ നാലു കൈകൾ, ശംഖസമാനമായ കണ്ഠം, ശോഭനകവിൾത്തടങ്ങൾ, ചാരുമന്ദഹാസം, മകരകുണ്ഡലങ്ങളോടുകൂടിയ സമാനകർണ്ണങ്ങൾ, സ്വർണ്ണപ്രഭമായ മഞ്ഞപ്പട്ടുവസ്ത്രം, ഘനശ്യാമവർണ്ണം, മാറിൽ ശ്രീവത്സവും ശ്രീദേവിയും, കഴുത്തിൽ വനമാല, കൈകളിൽ ശംഖചക്രഗദാപത്മങ്ങൾ, നൂപുരശോഭിതങ്ങളായ പാദങ്ങൾ, കണ്ഠത്തിൽ കൌസ്തുഭം, ശിരസ്സിൽ രത്നകിരീടം, കൈകളിൽ കൈവളകളും തോൾവളയും, അരയിൽ അരഞ്ഞാൺ, പ്രസാദസുമുഖമായ കരുണാകടാക്ഷം, എന്നിങ്ങനെ സർവാംഗസുന്ദരവും

digitized by www.sreyas.in

സുകുമാരമോഹനവുമായ എന്റെ രൂപം ധ്യാനിക്കണം. മനസ്സ് മറെറങ്ങും അലയരുതു്. ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽനിന്നു പിൻവലിച്ചു് മനസ്സിനെ എന്നിൽ ഉറപ്പിക്കണം. എന്റെ സമഗ്രമായ രൂപം മനസ്സിലുറച്ചുകഴിഞ്ഞാൽ പിന്നെ ഏതെങ്കിലുമൊരവയവത്തിൽ മനസ്സ് കേന്ദ്രീകരിക്കണം. എല്ലാ അവയവങ്ങളും ഒരുപോലെ ശ്രേഷ്ഠംതന്നെ, എങ്കിലും പ്രധാനം മുഖമാകയാൽ എന്റെ മന്ദസ്മിതമുഖാരവിന്ദത്തെ മാത്രം ധ്യാനിക്കണം. അതും സ്ഥായിയായുറച്ചുകഴിഞ്ഞാൽ മനസ്സിനെ സ്ഥൂലത്തിൽ നിന്നുമാകർഷിച്ചു് സൂക്ഷ്മമായ ചിദാകാശത്തിലുറപ്പിക്കണം. സർവവ്യാപിയായ എന്നിൽ ചിത്തം ലയിച്ചുകഴിഞ്ഞാൽ ധ്യാനിക്കുന്ന മനസ്സും ധ്യാനവിഷയമായ രൂപവും ധ്യാനവ്യാപാരവും നിലയ്ക്കുന്നു. ത്രിപുടി നശിച്ചാൽ പിന്നെ ചിന്തിക്കാനൊന്നുമില്ല. ഒരു തീപ്പൊരി മഹാഗ്നിയിൽ ലയിക്കുന്നതുപോലെ ജീവൻ എന്നോടുചേർന്നു് ഒന്നായിത്തീരുന്നു. ഇതുതന്നെ പരമപദപ്രാപ്തി.

## അദ്ധ്യായം 15

നിർഗ്ഗുണേ ബ്രഹ്മണി മയി ധാരയൻ വിശദം മനഃ
പരമാനന്ദമാപ്നോതി യത്ര കാമോഽവസീയതേ 17

[മൂന്നു ഗുണങ്ങളേയും അതിക്രമിച്ചു് സർവത്ര പരിപൂർണ്ണനായ നിർഗ്ഗുണബ്രഹ്മമായ എന്നിൽ, രാഗാദിമാലിന്യമില്ലാത്ത മനസ്സിനെ ഉറപ്പിക്കുന്ന യോഗി സർവകാമങ്ങളും അവസാനിക്കുന്നതായ പരമാനന്ദത്തെ പ്രാപിക്കുന്നു.]

### സിദ്ധികൾ

ശ്രീഭഗവാൻ പറഞ്ഞു:— കഴിഞ്ഞ അദ്ധ്യായത്തിൽ പ്രസ്താവിച്ച പ്രകാരം നിരന്തര ധ്യാനത്താൽ എന്നോടു ചേർന്ന സിദ്ധനു് മഹാസിദ്ധികളെല്ലാം താനേയുണ്ടാകുന്നു. ഉദ്ധവർ ചോദിച്ചു:— ഹേ അച്യുത! സിദ്ധികൾ എത്രവിധമെന്നും ഏതേതു ധാരണയാൽ ഏതേതു സിദ്ധിയുണ്ടാകുന്നുവെന്നും സിദ്ധിദനായ നിന്തിരുവടി അരുളിച്ചെയ്യേണമേ.

ശ്രീഭഗവാൻ പറഞ്ഞു:— അണിമാ, മഹിമാ, ലഘിമാ, പ്രാപ്തി, പ്രാകാശ്യം, ഈശിതാ, വശിതാ, ഗരിമ, പ്രാകാമ്യം, എന്ന എട്ടു മഹാസിദ്ധികൾ എപ്പോഴും എന്നിലുള്ളവയാകുന്നു. അനൂർമ്മിമത്വം, ദൂരശ്രവണം, ദൂരദർശനം, മനോജവം, കാമരൂപം. പരകായപ്രവേശനം, സ്വഛന്ദമൃത്യു, ദേവസഹക്രീഡാനുദർശനം, സങ്കല്പസിദ്ധി, ആജ്ഞാ, എന്ന പത്തും താഴ്ന്നതരം സിദ്ധികളാകുന്നു, ത്രികാലജ്ഞാനം, അദ്വന്ദ്വം, പരചിത്തജ്ഞാനം, സ്തംഭനം, അപരാജയം എന്ന അഞ്ചും അതിലും നിസ്സാരങ്ങളായ സിദ്ധികളാകുന്നു. ഇപ്രകാരം സിദ്ധികൾ ഇരുപത്തിമൂന്നാകുന്നു.

digitized by www.sreyas.in

മനസ്സിന്റെ സ്ഥിരതയും സങ്കല്പസാമർത്ഥ്യവുമനുസരിച്ച് സിദ്ധികൾ കൈവരുന്നു. സകല ഭൂതങ്ങളും സൂക്ഷ്മസ്വരൂപമായി ആദ്യം ആരിലിരുന്നുവോ, ആ സൂക്ഷ്മരൂപനായ എന്നെ ധ്യാനിക്കുന്നതുകൊണ്ട് അണിമാ — ഏററവും ചെറുതാവുക എന്ന സിദ്ധിയുണ്ടാകുന്നു. മഹാ ആത്മാവായ എന്നിൽ മഹത്തത്വാംശമായ മനസ്സിനെ ഉറപ്പിച്ചാൽ മഹിമാ—വലിയ സ്വരൂപമാവുക എന്ന സിദ്ധി ലഭിക്കുന്നു. വിഭജിക്കാനാവാത്ത പരമാണുവിൽ എന്നെ ധ്യാനിക്കുന്നതുകൊണ്ട് ലഘിമാ— ശരീരത്തെ ഘനമില്ലാതാക്കുക— എന്ന സിദ്ധിയുണ്ടാകുന്നു. സാത്വികാഹങ്കാരയുക്തനായി എന്നെ ധ്യാനിച്ചാൽ പ്രാപ്തി_ സർവപ്രാണികളിലും ആത്മാവായിരിക്കുക— എന്ന സിദ്ധി കൈവരും. മഹത്തത്വം ഉപാധിയാക്കിയ സൂത്രാത്മാവായി എന്നെ ധ്യാനിക്കുന്നവന് പ്രാകാശ്യം— സകലപദാർത്ഥങ്ങളും മറവില്ലാതെ പ്രകാശിക്കുക— എന്നസിദ്ധിലഭിക്കുന്നു. ത്രിഗുണങ്ങളുടെ നിയന്താവും കാലസ്വരൂപനും വിഷ്ണുവുമായി എന്നെ ധ്യാനിക്കുന്നവന് ഈശിതാ — സകല ജീവന്മാരേയും തന്റെ ഇഷ്ടം പോലെ പ്രവൃത്തിപ്പിക്കുക എന്ന സിദ്ധിയുണ്ടാകും. തുരീയാഖ്യനും ഭഗവാനും നാരായണനുമായി എന്നെ ധ്യാനിക്കുന്നവന് വശിതാ—സർവസ്വാധീനത്വം— കൈവരും. നിർഗ്ഗുണബ്രഹ്മമായി എന്നെ ധ്യാനിക്കുന്നതുമൂലം ഗരിമാ (പ്രാകാമ്യം)— കാമം അററ പരമാനന്ദാവസ്ഥ — എന്ന സിദ്ധി ലഭിക്കുന്നു.

ശ്വേതദ്വീപപതിയായ അനിരുദ്ധനായി എന്നെ ധ്യാനിച്ചാൽ അനൂർമ്മിമത്വം— ഷഡൂർമ്മികളിൽനിന്നുള്ള മോചനം— എന്ന സിദ്ധിയും; എന്നിലുള്ള മഹാകാശഘോഷം ധ്യാനിച്ചാൽ ദൂരശ്രവണം എന്ന സിദ്ധിയും; സൂര്യനിൽ എന്നെ ധ്യാനിച്ചാൽ ദൂരദർശനവും; മനസ്സും ദേഹവും അനുസരിച്ച സഞ്ചരിക്കുന്ന പ്രാണനെ എന്നിൽ ധ്യാനിച്ചാൽ മനോജവം – മനസ്സെത്തുന്ന സ്ഥലത്ത് ദേഹവും എത്തുക— എന്ന സിദ്ധിയും; മനസ്സിനെ എല്ലാത്തിന്റേയും ഉപാദാനകാരണമാക്കി എന്നെ ധ്യാനിച്ചാൽ കാമരൂപം– ഏതു രൂപവുമെടുക്കാനുള്ള ശക്തി – എന്ന സിദ്ധിയും; തന്റെ ജീവനെ അന്യദേഹത്തിൽ ധ്യാനിച്ചാൽ പരകായപ്രവേശനം എന്ന സിദ്ധിയും; പ്രാണനെ ഹൃദയത്തിൽ നിന്നുയർത്തി ബ്രഹ്മരന്ധ്രംവഴി ബ്രഹ്മത്തിലേക്ക നയിക്കുന്ന സാധനകൊണ്ട് സ്വച്ഛന്ദമൃത്യു എന്ന സിദ്ധിയും; ദേവോദ്യാനത്തിൽ വിഹരിക്കുന്ന എന്നിലുള്ള സത്വഗുണത്തെ ധ്യാനിച്ചാൽ ദേവസഹക്രീഡാനുദർശനം— ദേവന്മാരും സുരസ്ത്രീകളും ക്രീഡിക്കുന്നതു കാണുക— എന്ന സിദ്ധിയും; സർവസിദ്ധിദനായ എന്നിൽ മനസ്സുറപ്പിച്ചു ധ്യാനിച്ചാൽ സങ്കല്പസിദ്ധി— സങ്കൽപിക്കുന്നതെല്ലാം സാധ്യമാവുക എന്ന സിദ്ധിയും; സർവതന്ത്രസ്വതന്ത്രനായ എന്നെ അഭേദഭാവത്തിൽ ധ്യാനിച്ചാൽ ആജ്ഞാ — തന്റെ ആജ്ഞ എവിടെയും നടക്കുക — എന്ന സിദ്ധിയും ഉണ്ടാകും. എന്നിൽ ശുദ്ധഭക്തികൊണ്ട് ധാരണകളെ അറിയുന്ന യോഗിക്ക് ത്രികാലജ്ഞാനവും, ഗുണാതീതനായി എന്നെ ധ്യാനിച്ചാൽ അദ്വന്ദ്വവും, സർവഭൂതഹൃദിസ്ഥനും സർവസാക്ഷിയുമായി എന്നെ ധ്യാനിച്ചാൽ പരചിത്തജ്ഞാനവും, അഗ്ന്യാദിഭൂതങ്ങളെല്ലാം ഞാൻതന്നെയെന്ന ധ്യാനത്താൽ സ്തംഭനം— (അഗ്നി ദഹിപ്പിക്കയില്ല, വെള്ളത്തിൽ താഴുകയില്ല, ഇത്യാദി) എന്ന സിദ്ധിയും,

digitized by www.sreyas.in

ശ്രീവത്സാദികളായ എന്റെ വിഭൂതികളോടുകൂടി എന്നെ ധ്യാനിക്കുന്നവന് അപരാജയമെന്ന സിദ്ധിയും ലഭിക്കുന്നു.

പ്രിയ ഉദ്ധവ! നീ ഈ സിദ്ധികളിലൊന്നിലും ഭ്രമിക്കണ്ട. ജിതേന്ദ്രിയനും ജിതശ്വാസനും വിരക്തനുമായ എന്റെ ഭക്തന് ഏതു സിദ്ധി ലഭിക്കുവാനും ഒരു പ്രയാസവുമില്ല. പക്ഷെ എന്റെ ഭക്തൻ ഒരു സിദ്ധിയേയും തിരിഞ്ഞുനോക്കരുതു്. എന്തെന്നാൽ അവ ബുദ്ധിയെ ഭേദിപ്പിച്ച്, എന്റെ പ്രാപ്തിക്കു വിഘ്നങ്ങളായി ഭവിച്ചേക്കാം. ആത്മലാഭത്തെ അപേക്ഷിച്ച് ഈ സിദ്ധികൾ എത്ര തുഛങ്ങളാണ്! മാത്രമല്ല സകല സിദ്ധികൾക്കും ഹേതുവും പതിയും പ്രഭുവും ഞാനല്ലെ? ആ എന്നെ ലഭിച്ചാൽ പിന്നെ എന്തു സിദ്ധിയാണ് വേണ്ടതു്? അതിനാൽ സർവോത്തമമായ പരമപദം കൊടുക്കാൻ കാത്തിരിക്കുന്ന എന്നോട് എന്റെ അനന്യ ഭക്തൻ തുഛമായ സിദ്ധികളെ പ്രാർത്ഥിക്കരുതു്.

# അദ്ധ്യായം 16

ഗൂഢശ്ചരസി ഭൂതാത്മാ ഭൂതാനാം ഭൂതഭാവന!
ന ത്വാം പശ്യന്തി ഭൂതാനി പശ്യന്തം മോഹിതാനി തേ 4

[ഹേ, ഭഗവൻ! സർവഭൂതങ്ങളുടേയും ജനയിതാവും ആത്മസ്വരൂപനുമായ നിന്തിരുവടി സർവഭൂതങ്ങളുടേയും അന്തർഭാഗത്തിൽ അതിഗൂഢമായി വസിക്കുന്നു, ആ ഭൂതങ്ങളെ എപ്പോഴും കണ്ടുകൊണ്ടിരിക്കുന്ന അങ്ങയെ ഭൂതങ്ങൾ കാണുന്നില്ല. സർവത്തിലും വിളങ്ങുന്ന അങ്ങയെ എങ്ങും കാണുന്നില്ല എന്ന മോഹം തന്നെ മായാമോഹം.

## വിഭൂതിവർണ്ണന

ഉദ്ധവർ പറഞ്ഞു:— ഹേ ഭഗവൻ! നിന്തിരുവടി ആദ്യന്തരഹിതവും സൃഷ്ടിസ്ഥിതിസംഹാരകാരണരൂപവും മറവില്ലാത്തതുമായ സാക്ഷാത് പരബ്രഹ്മം തന്നെ. ഉച്ചാവചങ്ങളായ എല്ലാ ഭൂതങ്ങളിലും അവിടുന്നു ഒന്നുപോലെ നിറഞ്ഞിരിക്കുന്നു. ഈ പരമാർത്ഥം അത്യുച്ചനിലയിലുള്ള മഹായോഗികൾക്കല്ലാതെ സാധാരണക്കാക്കറിയാൻ സാധ്യമല്ല. എല്ലാത്തിലും നിറഞ്ഞു് താൻ മാത്രമായി വിളങ്ങുന്ന നിന്തിരുവടിയെ ഒരിടത്തും കാണുന്നില്ല എന്ന മായാമോഹത്തിലാണ് പാമരലോകം പെട്ടിരിക്കുന്നതു്. അതിനാൽ എല്ലാവർക്കും അറിയുവാൻ കഴിയുന്ന വിധം അവിടുത്തെ വിഭൂതിസ്ഥാനങ്ങളേതെല്ലാമെന്നു് തൃപ്പാദങ്ങളെ ശരണം പ്രാപിച്ച ഇവനോടരുളിച്ചെയ്യേണമേ.

digitized by www.sreyas.in

ശ്രീഭഗവാൻ പറഞ്ഞു:— ഉദ്ധവ, നീ പ്രശ്നംചെയ്യാൻ സമർത്ഥൻ തന്നെ! മുമ്പ് യുദ്ധക്കളത്തിൽവച്ച് അർജ്ജുനനും ഇതേ ചോദ്യം ചോദിച്ചു. അപ്പോൾ ഞാനുപദേശിച്ചതുപോലെ നിനക്കും പറഞ്ഞുതരാം. ഞാൻ സർവഭൂതങ്ങളുടേയും ആത്മാവും രക്ഷിതാവും നിയന്താവുമാണ്. എല്ലാത്തിനും കാരണവും ഞാൻ തന്നെ. സംസാരയാത്രികൾക്ക് പരമഗതിയും, സ്വാധീനശക്തികളിൽ കാലവും, ത്രിഗുണങ്ങളുടെ സാമ്യവും, ഗുണവസ്തുക്കളിൽ ഗുണവും, ഗുണികളിൽ സൂത്രവും, മഹത്തുക്കളിൽ മഹത്വവും, സൂക്ഷ്മവസ്തുക്കളിൽ ജീവനും, ദുർജയങ്ങളായവയിൽവച്ച് മനസ്സും; വേദവിത്തുക്കളിൽ ബ്രഹ്മാവും, മന്ത്രങ്ങളിൽ പ്രണവവും, അക്ഷരങ്ങളിൽ അകാരവും, ഛന്ദസ്സുകളിൽ ഗായത്രിയും, ദേവന്മാരിൽ ഇന്ദ്രനും, വസുക്കളിൽ അഗ്നിയും; ആദിത്യന്മാരിൽ വിഷ്ണുവും, രുദ്രന്മാരിൽ നീലലോഹിതനും ഞാനാകുന്നു. സിദ്ധന്മാരിൽ കപിലനും പക്ഷികളിൽ ഗരുഡനും പ്രജാപതികളിൽ ദക്ഷനും പിതൃക്കളിൽ അര്യമാവും അസുരന്മാരിൽ പ്രഹ്ലാദനും നക്ഷത്രങ്ങളിൽ സോമനും യക്ഷരക്ഷസ്സുകളിൽ കുബേരനും ഗജങ്ങളിൽ ഐരാവതവും ജലജീവികളിൽ വരുണനും തപിപ്പിക്കുന്നവരിൽ സൂര്യനും മനുഷ്യരിൽ രാജാവും കുതിരകളിൽ ഉച്ചൈ:ശ്രവസ്സും ധാതുക്കളിൽ സ്വർണ്ണവും സംയമികളിൽ യമനും സർപ്പങ്ങളിൽ വാസുകിയും ഞാൻ തന്നെ. നാഗങ്ങളിൽ അനന്തനും മൃഗങ്ങളിൽ സിംഹവും ആശ്രമങ്ങളിൽ സന്യാസവും വർണ്ണങ്ങളിൽ ബ്രാഹ്മണനും തീർത്ഥങ്ങളിൽ ഗംഗയും ജലാശയങ്ങളിൽ സമുദ്രവും ആയുധങ്ങളിൽ വില്ലും വില്ലാളികളിൽ ശ്രീശിവനും പുരോഹിതന്മാരിൽ വസിഷ്ഠനും ബ്രഹ്മിഷ്ഠന്മാരിൽ ബൃഹസ്പതിയും സേനാനികളിൽ സ്കന്ദനും ശ്രേഷ്ഠന്മാരിൽ ഭഗവാനായ അജനും യജ്ഞങ്ങളിൽ ബ്രഹ്മയജ്ഞവും വ്രതങ്ങളിൽ അഹിംസയും ശുദ്ധിചെയ്യുന്നവയിൽ വായു അഗ്നി സൂര്യൻ ജലം വാക്ക് എന്നിവയും ഞാനാകുന്നു.

യോഗങ്ങളിൽ മനോനിഗ്രഹവും ജയേച്ഛുക്കളുടെ മന്ത്രാലോചനയും കൌശലങ്ങളിൽ ആത്മവിദ്യയും ഖ്യാതിവാദികളുടെ സംശയസ്ഥാനവും സ്ത്രീകളിൽ ശതരൂപയും പുരുഷന്മാരിൽ മനുവും മുനികളിൽ നാരായണഋഷിയും ബ്രഹ്മചാരികളിൽ സനത്കുമാരനും ധർമ്മങ്ങളിൽ സന്യാസവും ശ്രേയസ്സുകളിൽ മന:സംയമനവും ഗുഹ്യങ്ങളിൽ പ്രിയവാക്കും മൌനവും ഞാൻ തന്നെ. മിഥുനങ്ങളിൽ ബ്രഹ്മാവും അനിമിഷങ്ങളിൽ സംവത്സരവും ഋതുക്കളിൽ വസന്തഋതുവും മാസങ്ങളിൽ മാർഗശീർഷവും നക്ഷത്രങ്ങളിൽ അഭിജിത്തും യുഗങ്ങളിൽ കൃതയുഗവും ധീരന്മാരിൽ ദേവലനും അസിതനും വ്യാസന്മാരിൽ ദ്വൈപായനനും കവികളിൽ ശുക്രനും ഭഗവാന്മാരിൽ വാസുദേവനും ഭാഗവതന്മാരിൽ ഉദ്ധവ, നീയും ഞാനാകുന്നു. കിംപുരുഷന്മാരിൽ ഹനുമാനും വിദ്യാധരന്മാരിൽ സുദർശനനും രത്നങ്ങളിൽ പത്മരാഗവും സുന്ദരവസ്തുക്കളിൽ താമരമൊട്ടും പുല്ലുകളിൽ ദർഭയും ഹവിസ്സുകളിൽ പശുവിൻ നെയ്യും വ്യവസായികളുടെ സമ്പത്തും വഞ്ചകന്മാരുടെ ചൂതുകളിയും ക്ഷമയുള്ളവരുടെ ക്ഷമയും ബലവാന്മാരുടെ ബലവും ഓജസ്സും മനോബലവും, ഭക്തന്മാർ സേവിക്കുന്ന വാസുദേവൻ, സങ്കർഷണൻ, പ്രദ്യുമ്നൻ, അനിരുദ്ധൻ, നാരായണൻ, ഹയഗ്രീവൻ

digitized by www.sreyas.in

വരാഹം, നൃസിംഹം, വാമനൻ എന്ന നവമൂർത്തികളിൽ വാസുദേവനും ഞാനാകുന്നു. ഗന്ധർവന്മാരിൽ വിശ്വാവസുവും അപ്സരസ്സുകളിൽ പൂർവചിത്തിയും ഭൂമിയുടെ ഗന്ധവും ജലത്തിന്റെ രസവും തേജസ്സുകളിൽ അഗ്നിയും, സൂര്യചന്ദ്രനക്ഷത്രങ്ങളിലുള്ള പ്രഭയും ആകാശത്തിലെ ശബ്ദവും ബ്രഹ്മണ്യരിൽ മഹാബലിയും വീരന്മാരിൽ അർജ്ജുനനും ഭൂതങ്ങളുടെ ഉൽപത്തിസ്ഥിതിനാശവും ജ്ഞാനകർമ്മേന്ദ്രിയങ്ങളുടെ വ്യാപാരങ്ങളും ഞാൻ തന്നെ. ജീവൻ, ഈശ്വരൻ, ഗുണി, ഗുണം, എന്നീ ഭാവങ്ങളെല്ലാം ഞാൻ തന്നെ. എവിടെയെവിടെ തേജസ്സ്, ശ്രീ, കീർത്തി, ഐശ്വര്യം, ഹ്രീ, ത്യാഗം, സൌഭഗം, ഭഗം, വീര്യം, തിതിക്ഷ, വിജ്ഞാനം, മുതലായവ സ്പഷ്ടമായി കാണപ്പെടുന്നുവോ അവയെല്ലാം എന്റെ വിഭൂതികളാകുന്നു. ഉദ്ധവ! വാക്കുകൊണ്ടു പറയപ്പെടുന്നതെല്ലാം മനോവികാരം മാത്രമാണ്. എന്റെ സ്വരൂപമൊ വാക്കിനു വിഷയവുമല്ല. അതിനാൽ നീ വാക്ക്, മനസ്സ്, പ്രാണൻ, ഇന്ദ്രിയങ്ങൾ, എന്നിവയെ അടക്കുക. സത്വംകൊണ്ടു രജസ്സിനെ അടക്കുക. ഭേദഭാവന ഉണ്ടാക്കുന്ന വൃത്തികളെല്ലാമടക്കിയാൽ പിന്നെ സംസാരത്തിൽ പ്രവേശിക്കേണ്ടി വരികയില്ല. അവയെ അടക്കാത്തവന്റെ തപോദാനവ്രതാദികൾ പച്ച മൺകുടത്തിലെ വെള്ളം പോലെ അറിയാതെ ചോർന്നുപോകുന്നു. അതിനാൽ മനോവാക്കുകളേയും പ്രാണനേയും സംയമനം ചെയ്ത് എന്നെ സർവാത്മനാ സമാശ്രയിച്ചു ഭജിക്കുക. എന്നാൽ നീ കൃതകൃത്യനായി സംസാരം നശിച്ച് എന്നെ പ്രാപിക്കും.

## അദ്ധ്യായം 17

സർവാശ്രമപ്രയുക്തോഽയം നിയമഃ കുലനന്ദന!
മദ്ഭാവഃ സർവഭൂതേഷു മനോവാക്കായസംയമഃ 35

[യദുകുലശ്രേഷ്ഠനായ ഹേ, ഉദ്ധവ! വിഷയങ്ങളിൽനിന്നും മനസ്സിനേയും, വാക്കിനേയും, ശരീരത്തേയും അടക്കി നിർത്തണമെന്നും, സകല പ്രാണികളിലും സർവാന്തര്യാമിയായിരിക്കുന്ന ഈശ്വരനെ കാണണമെന്നും ഉള്ള നിയമം എല്ലാ ആശ്രമങ്ങൾക്കും ഒരുപോലെയുള്ള നിയമമാകുന്നു.]

### വർണ്ണാശ്രമധർമ്മം— ബ്രഹ്മചര്യവും ഗാർഹസ്ഥ്യവും

ഉദ്ധവർ ചോദിച്ചു:— ഹേ അരവിന്ദാക്ഷ! നാലു വർണ്ണത്തിലും നാലാശ്രമത്തിലും പെട്ടവർക്കും പെടാത്തവർക്കും ത്വദ്ഭക്തിലക്ഷണമായ സ്വധർമ്മമെന്തെന്ന് നിന്തിരുവടി കൽപാരംഭത്തിൽതന്നെ നിശ്ചയിച്ചിട്ടുണ്ട്. വീണ്ടും ഹംസരൂപത്തിലവതരിച്ച് ബ്രഹ്മാവിനും സനകാദികൾക്കുമുപദേശിച്ചു. ആ ധർമ്മം കാലംകൊണ്ടു കുറഞ്ഞു കുറഞ്ഞ് ഇപ്പോൾ നഷ്ടപ്രായമായിട്ടുണ്ട്. ഹേ അച്യുത! അതിനെ

digitized by www.sreyas.in

വഴിപോലെ ഉപദേശിക്കാൻ നിന്തിരുവടിയല്ലാതെ ബ്രഹ്മസഭയിൽ പോലും ആരു മില്ല. അതിനാൽ സർവധർമ്മജ്ഞനായ നിന്തിരുവടിതന്നെ തൃപ്പാദങ്ങളിൽ ശ്രദ്ധ ഭക്തി വർദ്ധിക്കത്തക്ക ധർമ്മസ്വരൂപത്തെ ഉപദേശിക്കേണമെ.

മാനവലോകത്തിനാകമാനം ക്ഷേമമുണ്ടാക്കുന്ന സനാതനധർമ്മത്തെക്കുറിച്ചുള്ള തന്റെ മുഖ്യഭൃത്യന്റെ പ്രശ്നം കേട്ട ശ്രീഭഗവാൻ സന്തുഷ്ടനായി പറഞ്ഞു:— ഉദ്ധവ! ലോകക്ഷേമത്തെ മുൻനിർത്തിയുള്ള നിന്റെ ചോദ്യം ധർമ്മസമ്മതം തന്നെ. കൃതയുഗത്തിൽ മനുഷ്യരെല്ലാവരും ഹംസജാതിയിൽ പെട്ടവരായിരുന്നു. അവർ ജന്മനാ കൃതകൃത്യരായിരുന്നു. പ്രണവം മാത്രമായിരുന്നു വേദം. ജനങ്ങൾ ഫലാപേക്ഷകൂടാതെ ഹംസരൂപനായ എന്നെ തപസ്സുകൊണ്ടു ഭജിച്ചിരുന്നു. ത്രേതായുഗത്തിൽ ഇഛാരൂപമായ പ്രാണചലനം നിമിത്തം ഋക്, യജുസ്സ്, സാമം എന്ന മൂന്നുവിഭാഗങ്ങളോടുകൂടിയ വേദമുണ്ടായി. വിരാട്പുരുഷന്റെ മുഖത്തിൽ നിന്നു ബ്രാഹ്മണനും, കൈകളിൽ നിന്നു ക്ഷത്രിയനും, തുടകളിൽ നിന്നു വൈശ്യനും, പാദങ്ങളിൽ നിന്നു ശൂദ്രനുമുണ്ടായി. അതുപോലെ ഹൃദയത്തിൽ നിന്നു ബ്രഹ്മചര്യവും ജഘനത്തിൽ നിന്നു് ഗൃഹസ്ഥാശ്രമവും വക്ഷസ്സിൽ നിന്നു് വാനപ്രസ്ഥവും ശിരസ്സിൽ നിന്നു സന്ന്യാസവുമുണ്ടായി. ഉത്ഭവസ്ഥാനമായ അവയവങ്ങളുടെ താരതമ്യമനുസരിച്ചു് വർണ്ണാശ്രമങ്ങൾക്കു് ഉച്ചനീചത്വം കല്പിക്കപ്പെട്ടു. ശരീരത്തിനു് എല്ലാ അവയവങ്ങളും ഒന്നുപോലെ ആവശ്യവും പ്രധാനവും തന്നെ. ഏതെങ്കിലുമൊന്നിനു കേടുവന്നാൽ ശരീരത്തിനാകെ സൌഖ്യമില്ല. എല്ലാം അതതിന്റെ പ്രവൃത്തി ശരിയായി ചെയ്താൽ സമഷ്ടിശരീരത്തിനു സൌഖ്യമായി. അതുപോലെ എല്ലാ വർണ്ണാശ്രമികളും മത്സരം കൂടാതെ അവരവരുടെ സ്വധർമ്മം ശരിയായനുഷ്ഠിച്ചാൽ ലോകത്തിനു ക്ഷേമമായി.

ശമം, ദമം, തപസ്സ്, ശൌചം, സന്തോഷം, ക്ഷാന്തി, ആർജവം, ദയ, സത്യം, എന്നിൽ ഭക്തി, ഈ ഗുണങ്ങൾ സ്വഭാവമായുള്ളവരെ ബ്രാഹ്മണർ എന്നു തരം തിരിച്ചു. തേജസ്സ്, ബലം, ധൃതി, ശൌര്യം, തിതിക്ഷ, ഔദാര്യം, ഉത്സാഹം, ബ്രഹ്മണ്യത, ഐശ്വര്യം എന്ന ഗുണങ്ങളുള്ളവർ ക്ഷത്രിയരായും, ആസ്തിക്യം, ദാനനിഷ്ഠ, ദംഭമില്ലായ്മ, ബ്രഹ്മണ്യത, ധനസമ്പാദനതൃഷ്ണ, എന്ന ഗുണങ്ങളുള്ളവർ വൈശ്യരായും, പശുക്കളുടേയും ദേവദ്വിജന്മാരുടേയും ശുശ്രൂഷ, ആ വകയിൽ കിട്ടുന്നതുകൊണ്ടു് തൃപ്തി എന്ന സ്വഭാവമുള്ളവർ ശൂദ്രരായും ഭവിച്ചു. ഇങ്ങനെയാണു് വർണ്ണങ്ങൾ നിലവിൽ വന്നതു്, അല്ലാതെ ജന്മം നോക്കി മാത്രമല്ല. ശ്രീഭഗവാൻ മനുഷ്യനെ സൃഷ്ടിച്ചതു് ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ ശൂദ്രൻ എന്ന വർണ്ണങ്ങളിൽ തരം തിരിച്ചുകൊണ്ടല്ല. അതിനാൽ ഒരു വ്യക്തിയുടെ വർണ്ണം നിശ്ചയിക്കേണ്ടതു് മേൽപറഞ്ഞ സ്വഭാവാനുഷ്ഠാനം നോക്കിവേണം. ആചാരങ്ങൾ വിപരീതമായാലും ജന്മം മാത്രം നോക്കി ഉച്ചനീചത്വം കൽപിക്കുന്നുവെങ്കിൽ അതു് വേദത്തിന്റെ കുററമല്ല. അഹിംസ, സത്യം, അസ്തേയം, കാമക്രോധലോഭമില്ലായ്മ, സർവഭൂതങ്ങൾക്കും പ്രിയവും ഹിതവും ചെയ്യുക എന്ന ധർമ്മങ്ങൾ വർണ്ണഭേദമെന്യേ എല്ലാവരും ആചരിക്കേണ്ടതാണു്.

digitized by www.sreyas.in

ബ്രഹ്മചര്യം: മനുഷ്യൻ എട്ടാമത്തെ വയസ്സിൽ ഉപനയനം നടത്തണം. അപ്പോഴാ ദ്വിജനായി. അനന്തരം ഗുരുകുലത്തിലിരുന്ന് ഗുരുവിൽ നിഷ്കപടമായ ഭക്തിവിശ്വാസത്തോടും അർത്ഥചിന്തനയോടുംകൂടി വേദം പഠിക്കണം. മേഖല, ദണ്ഡം മുതലായവ ധരിക്കണം. ദേഹാലങ്കാരങ്ങളിൽ ശ്രദ്ധിക്കരുത്. ഗുരുവിനെ സർവദേവസ്വരൂപനായ ഞാനായി കാണണം. ഗുരുവിൽ യാതൊരുവിധ ദോഷാരോപണവും ചെയ്യരുത്. കാലത്തും വൈകുന്നേരവും ഭിക്ഷയെടുത്ത് ഗുരുവിനു സമർപ്പിക്കണം. ഗുരു അനുവദിക്കുന്നതിനെ അടക്കത്തോടുകൂടി ഭുജിക്കണം. ഗുരുവിനെ ത്രികരണങ്ങളാലും വഴിപോലെ ശുശ്രൂഷിക്കണം. സുഖവിഷയങ്ങളെ ആഗ്രഹിക്കാതെ ബ്രഹ്മചര്യം നിഷ്കർഷയായി പാലിച്ചുകൊണ്ട് വിദ്യാഭ്യാസം കഴിയുവോളം ഗുരുകുലവാസം ചെയ്യണം. ഒടുവിൽ ശക്ത്യനുസരണം ഗുരുദക്ഷിണ ചെയ്ത് ഗുരുവിന്റെ അനുഗ്രഹാശിസ്സുകരം സ്വീകരിച്ച് ബ്രഹ്മചര്യമവസാനിപ്പിക്കണം.

ബ്രഹ്മചര്യം കഴിഞ്ഞാൽ ആയുഷ്കാലം മുഴുവൻ വേണമെങ്കിൽ നൈഷ്ഠിക ബ്രഹ്മചാരിയായിരിക്കാം. ഗൃഹസ്ഥാശ്രമം ആഗ്രഹിക്കുന്നുവെങ്കിൽ വിധിപ്രകാരം ഭാര്യയെ സ്വീകരിക്കാം. ബ്രാഹ്മണനായ ഗൃഹസ്ഥൻ വേദം പഠിപ്പിച്ചും ദാനം കൊടുത്തും വാങ്ങിയും ജീവിക്കാം. എന്നാൽ ദരിദ്രനല്ലെങ്കിൽ ദാനം വാങ്ങരുത്. ബ്രാഹ്മണന്റെ ശരീരം നിരന്തരഭജനം ചെയ്ത് ഭഗവാനെ പ്രാപിക്കാനുള്ളതാണ്. അല്ലാതെ ക്ഷുദ്രസുഖാനുഭവത്തിനുള്ളതല്ല. ക്ഷത്രിയനായ ഗൃഹസ്ഥൻ ധർമ്മം തെററാതെ പ്രജാപാലനം ചെയ്യണം. പിതാവെന്നപോലെ പ്രജകളെ രക്ഷിക്കണം. എല്ലാ ഗൃഹസ്ഥന്മാരും നിത്യവും പഞ്ചയജ്ഞം മുടങ്ങാതെ ചെയ്യണം. ശുദ്ധമായ ധനം കൊണ്ട് ആശ്രിതരെ പാലിക്കണം. കുടുംബത്തിൽ ക്രമത്തിലധികം ആസക്തനാവരുത്. എത്ര കുടുംബഭാരമുണ്ടെങ്കിലും തളരാതെ എന്നെ ഭജിക്കണം. കുടുംബകാര്യം പ്രാരബ്ധാനുസരണം നടന്നുകൊള്ളും. ഇഹ പരസുഖങ്ങളെല്ലാം നശ്വരമാണെന്ന് മനസ്സിലാക്കി അവയിൽ ശ്രദ്ധിക്കരുത്. പുത്രദാരാദികളോടുള്ള ചേർച്ച, വഴിപോക്കർ സത്രങ്ങളിൽ കൂടിച്ചേർന്ന് പിരിയുന്നതു പോലേയുള്ള, ദേഹം എടുക്കുമ്പോഴെല്ലാം ഇതുപോലെ ചേർച്ചയും വേർപാടും ഉണ്ടാകുന്നുണ്ട്. ഈ ജന്മത്തിലെ ബന്ധുക്കളാരുംതന്നെ കഴിഞ്ഞതോ വരുന്നതോ ആയ ജന്മങ്ങളിൽ ബന്ധപ്പെട്ടവരല്ല. ചേർച്ചയുണ്ടെങ്കിൽ വേർപാടും നിശ്ചയമാണ്. ഇപ്രകാരം നിരന്തരവിചാരം ചെയ്ത് അനാസക്തി ശീലിക്കണം. ഗൃഹകാര്യങ്ങളെല്ലാം കഴിവുപോലെ ചെയ്തുകൊണ്ട് അതിഥിയെന്നപോലെ വസിക്കണം. ഇങ്ങനെയല്ലാതെ സ്ത്രീവശഗനായ മൂഢൻ 'എന്റെ അച്ഛനമ്മമാർക്ക വയസ്സായി. ഭാര്യയാണെങ്കിലൊ പാവം. ചെറിയ കുട്ടികളാണുള്ളത്. ഞാൻ പോയാൽ ഇവരെ ആരു രക്ഷിക്കും? ഇവർ അനാഥരായി ദുഃഖിക്കുമല്ലൊ' എന്നിങ്ങനെ വിലപിക്കും. ഒട്ടും വിരക്തി വരാതെ ഗൃഹത്തിൽ അടിഞ്ഞുകിടന്ന് ഓരോ മനോരാജ്യത്തിൽപെട്ടു വെറുതെ ക്ലേശിക്കും. ഭഗവാനെ സേവിക്കാത്തതിനാൽ മരണാനന്തരം നരകപ്രാപ്തിയും വരും. അതിനാൽ ഗൃഹാസക്തി പാടില്ല.

digitized by www.sreyas.in

# അദ്ധ്യായം 18

ഇതി മാം യ: സ്വധർമ്മേണ ഭജൻ നിത്യ മനന്യഭാക്
സർവ്വഭൂതേഷു മദ്ഭാവോ മദ്ഭക്തിം വിന്ദതേ ദൃഢാം 44

ഭക്ത്യോദ്ധവാനപായിന്യാ സർവലോകമഹേശ്വരം
സർവോൽപത്ത്യപ്യയം ബ്രഹ്മ കാരണം മോപയാതി സ: 45

[ഇപ്രകാരം സർവഭൂതങ്ങളിലും സന്നിവാസം ചെയ്യുന്ന എന്നെ അറിഞ്ഞുകൊണ്ട്, യാതൊരുവൻ അന്യചിന്തയില്ലാതെ നിത്യവും സ്വധർമ്മാനുഷ്ഠാനത്താൽ എന്നെ സേവിക്കുന്നുവൊ, അവന് എന്നിൽ ദൃഢമായ ഭക്തി ഉണ്ടാകുന്നു. ഹേ, ഉദ്ധവ! ഇപ്രകാരമുള്ള നിരന്തര ഭക്തിയാൽ, സർവലോകമഹേശ്വരനും, സർവത്തിന്റേയും സൃഷ്ടിസ്ഥിതിനാശകാരണവും, ബ്രഹ്മവുമായ എന്നെ ആ ഭക്തൻ പ്രാപിക്കുന്നു. ഇതുതന്നെ പരമപുരുഷാർത്ഥപ്രാപ്തി.]

## വാനപ്രസ്ഥം, സന്യാസം

ശ്രീഭഗവാൻ പറഞ്ഞു:— മൂന്നാമത്തേതായ വാനപ്രസ്ഥാശ്രമത്തിൽ പ്രവേശിക്കുന്നവൻ ഭാര്യയെ മക്കളെ ഏൽപ്പിച്ചിട്ടൊ, അല്ലെങ്കിൽ കൂടെക്കൂട്ടിക്കൊണ്ടൊ വനത്തിൽ പോകണം. വനത്തിൽ നിന്നു കിട്ടുന്ന ഫലമൂലാദികൾ കൊണ്ടു ജീവിക്കണം. തനിക്കു വേണ്ടതു താൻ തന്നെ അന്നന്നു ശേഖരിക്കണം. നാളെത്തേക്കൊന്നും കരുതിവയ്ക്കരുത്. ഉള്ളതുകൊണ്ട് യദൃച്ഛയാ വരുന്ന അതിഥികളേയും സൽക്കരിക്കണം. മരവുരിയൊ തോലൊ ധരിക്കണം. മൂന്നുനേരവും മുങ്ങിക്കുളിക്കണം. ശരീരത്തിലെ ചളികളയാൻ ശ്രദ്ധിക്കരുത്. ക്ഷൌരം, നഖം മുറിക്കൽ, ദന്തധാവനം എന്നിവ വർജിക്കണം. വെറും നിലത്തു കിടക്കണം. ഉഷ്ണകാലത്തിൽ പഞ്ചാഗ്നി മദ്ധ്യത്തിലും മഴക്കാലത്തിൽ മഴനനഞ്ഞും മഞ്ഞുകാലത്തിൽ കഴുത്തോളം വെള്ളത്തിലുമിരുന്നു തപസ്സുചെയ്യണം. ശീതോഷ്ണാദികളെ അറിയുന്ന മനസ്സിനെ ഭഗവത്പാദമൂലങ്ങളിൽ ഉറപ്പിച്ചാൽ ആവക ബാധകൾ അറിയുകയില്ല, മനസ്സിന്റെ ചാഞ്ചാട്ടം നിലച്ച് ശാന്തി അനുഭവമാകും. തീയ്യിൽ ചുട്ടകിഴങ്ങുകളെ‍ാ, പാകംവന്ന പഴങ്ങളൊ, ഉമി കളഞ്ഞ ധാന്യങ്ങളൊ ഭക്ഷിക്കാം. പ്രാണിഹിംസ ചെയ്തു എന്നെ യജിക്കരുത്. അഗ്നിഹോത്രാദികൾ മുമ്പ് ചെയ്തുവന്നപോലെ തുടരണം. ഇപ്രകാരം നിഷ്കാമമായ തപസ്സിന്റെ ഫലമായി ദേഹം ശോഷിച്ച് മരണാനന്തരം ഋഷിലോകം വഴി എന്നെ പ്രാപിക്കാം. അതല്ലാതെ കഷ്ടപ്പെട്ടു സമ്പാദിച്ചതും പരമഫലപ്രദവുമായ തപസ്സിനെ തുച്ഛസുഖങ്ങൾക്കു വേണ്ടി ചിലവാക്കുന്നവനേക്കാൾ മൂഢൻ മററാരുമില്ല. ഇപ്രകാരം സ്വധർമ്മം തുടരാൻ ശക്തിയില്ലാതെ ജരയും വിറയലും ബാധിച്ചവശനായാൽ പിന്നെ ജീവിച്ചിരിക്കുന്നതു കഷ്ടമാണ്. ബാഹ്യത്തിൽ ചിതകൂട്ടിയൊ ധാരണ കൊണ്ട് ഹൃദയത്തിൽ അഗ്നി ജ്വലിപ്പിച്ചൊ ശരീരമുപേക്ഷിക്കാം.

digitized by www.sreyas.in

നാലാമത്തേതു സന്ന്യാസാശ്രമമാണ്. ദൃഢമായ വിഷയവൈരാഗ്യമുണ്ടായിക്കഴിഞ്ഞാൽ ഏതാശ്രമത്തിലിരുന്നാലും സന്യസിക്കാം. അതിന്ന് പ്രാരംഭവിഘ്നങ്ങൾ പലതും വരും. മനുഷ്യർ സന്യസിക്കുന്നതു് ദേവന്മാർക്കിഷ്ടമല്ല. കാരണം അവർക്ക യജ്ഞഭാഗങ്ങൾ നഷ്ടപ്പെടുമല്ലൊ. അതിനാൽ അവർ ഭാര്യാപുത്രാദിരൂപത്തിൽ വന്നു കെട്ടിപ്പിടിച്ചു കരഞ്ഞു് പിൻതിരിപ്പിക്കാൻ പാടുപെടും. അതിനെ കൂട്ടാക്കരുതു്. കൌപീനം മറയ്ക്കാൻ മാത്രം ഒരു വസ്ത്രവുമായി ഇറങ്ങിത്തിരിക്കണം. നടക്കുമ്പോൾ കാലടിയിൽപെട്ടു ഒരു പ്രാണിയും നശിക്കാതെ സൂക്ഷിക്കണം. വസ്ത്രം കൊണ്ടു് ജലം അരിച്ചു കുടിക്കണം. സത്യമെ പറയാവൂ. നിർദോഷമായ പ്രവൃത്തിയെ ചെയ്യാവൂ. മിതഭാഷണമാകുന്ന വാക്ദണ്ഡം, ശരീരം നിലനിൽക്കാൻ മാത്രം പ്രവൃത്തിക്കുക എന്ന ശരീരദണ്ഡം, മനസ്സിനെ ആത്മാവിൽ നിന്നു ചലിക്കാതെ നിലനിൎത്തുന്ന മനോദണ്ഡം, എന്നിവയാണു് ത്രിദണ്ഡം. ഇവയെ പാലിക്കണം. ഇങ്ങനെയല്ലാതെ മൂന്നു കമ്പുള്ള ഒരു മുളവടി ധരിച്ചതുകൊണ്ടു് മാത്രം ത്രിദണ്ഡിയാകുന്നില്ല.

മുൻകൂട്ടി നിശ്ചയിക്കാത്ത ഏഴു വീടുകളിൽനിന്നു് ഭിക്ഷ വാങ്ങി അന്നത്തേക്കു തൃപ്തിപ്പെടണം. സന്യാസിക്കു ജാതിമത ഭേദമില്ല. എവിടെനിന്നും ഭിക്ഷ വാങ്ങാം. എന്നാൽ പതിതരും മഹാപാതകികളുമായവരുടെ ഗൃഹത്തിൽ നിന്നും ഭിക്ഷ വാങ്ങരുതു്. ഗ്രാമത്തിൽനിന്നു പുറത്തു ജലസമീപം പോയി, അതിഥികൾക്കും ഭാഗിച്ചുകൊടുത്തശേഷം ഭിക്ഷാന്നം ഭുജിക്കണം. ആത്മാരാമനും അസംഗനുമായി ഒററക്കു സഞ്ചരിക്കണം. കഴിയുന്നതും സമയം ഏകാന്തത്തിലിരുന്നു എന്നെ ധ്യാനിക്കണം. സുഖം തേടിനടക്കുന്ന മനസ്സിനെ സുഖസ്വരൂപനായ എന്നിലുറപ്പിക്കണം. ഭിക്ഷക്കു മാത്രമെ ജനമദ്ധ്യത്തിൽ പോകാവൂ. മററു സമയങ്ങളിൽ പുണ്യതീർത്ഥം, നദീതീരം, വനം, ക്ഷേത്രം, ആശ്രമം എന്നിവിടങ്ങളിൽ കഴിച്ചുകൂട്ടണം. കാണപ്പെടുന്ന വസ്തുക്കളെല്ലാം നശ്വരമാണെന്ന ബോധമുറച്ചാൽ അനാസക്തിയുണ്ടാകും. പിന്നെ ഒരു വസ്തുവും തന്നെ മോഹിപ്പിക്കയില്ല. വാനപ്രസ്ഥനിൽനിന്നും സന്യാസി ഭിക്ഷ സ്വീകരിക്കണം. അതു് വളരെ ശുദ്ധമാണു്. അതു കിട്ടാതെ വരുമ്പോൾ മാത്രമെ ഗൃഹങ്ങളിൽ നിന്നു വാങ്ങാവൂ.

ജ്ഞാനനിഷ്ഠനൊ പ്രേമഭക്തനൊ ആയ സന്യാസിക്കു് ആശ്രമവിധികളൊന്നും ബാധകമല്ല. അവൻ സർവസമർത്ഥനാണു്, എങ്കിലും ബാലനെപ്പോലെ കളിച്ചുനടക്കും. മഹാവിവേകിയാണു്, എങ്കിലും ഭ്രാന്തനെപ്പോലെ സംസാരിക്കും. ഒരു സങ്കൽപവുമില്ലാതെ എന്തെങ്കിലും ചെയ്തുകൊണ്ടുനടക്കും. കാമ്യകൎമ്മങ്ങളേയും പാഖണ്ഡവൃത്തിയേയും ഒന്നുപോലെ നിരസിക്കും. സന്യാസി വൈദികകൎമ്മങ്ങളുടെ ഗുണങ്ങളെ സ്തുതിച്ചു നടക്കരുതു്, നിഷേധിക്കുന്ന ഹേതുവാദിയുമാകരുതു്. ശുഷ്കവാദം ചെയ്യരുതു്. തൎക്കിക്കുന്ന രണ്ടു കക്ഷികളിൽ ഒന്നിലും ചേരരുതു്. ജനസമുദായത്തെ വെറുക്കരുതു്, അവർ തന്നെ വെറുക്കാനുമിടവരുത്തരുതു്. താൻ ആരേയുമപമാനിക്കരുതു്. ആരെങ്കിലും തന്നെ നിന്ദിച്ചാൽ സഹിക്കണം.

digitized by www.sreyas.in

ദേഹാഭിമാനം കൊണ്ടാണ് മാനാപമാനങ്ങൾ തോന്നുന്നതു്. ദേഹം നിശ്ചയമായും നശിക്കും. അതിനുവേണ്ടി മൃഗങ്ങളെപ്പോലെ മത്സരിച്ചു ദ്വേഷിക്കുന്നതു ദോഷത്വമാണ്. ആത്മാവായ താൻ തന്നെയാണ് ജീവരൂപേണ എല്ലാ ദേഹങ്ങളിലും അഭേദമായി സ്ഥിതിചെയ്യുന്നതു്. രണ്ടാമതൊന്നില്ല. താൻ തന്നോടുതന്നെ മത്സരിക്കാറില്ലല്ലൊ. ദേഹങ്ങളാണെങ്കിൽ ജഡങ്ങളുമാണ്. ജഡങ്ങൾ തമ്മിലും മത്സരം സാധ്യമല്ല. അതിനാൽ പരസ്പരവൈരത്തിനു ഒരു വഴിയും കാണുന്നില്ല. ഇങ്ങനെ അനുസന്ധാനം ചെയ്ത് അന്യരോടുള്ള മത്സരബുദ്ധി ഉപേക്ഷിക്കണം. ഭക്ഷണാദികൾ കാലാകാലങ്ങളിൽ കിട്ടിയാൽ സന്തോഷിക്കുകയോ, ഇല്ലെങ്കിൽ സങ്കടപ്പെടുകയൊ വേണ്ട. രണ്ടും മുൻകൂട്ടി നിശ്ചയിക്കപ്പെട്ട പ്രാരബ്ധമാണ്. അതിനെ അന്യഥാകരിക്കുവാനാർക്കും സാധ്യമല്ല. എന്നുവച്ച് ഭിക്ഷയെടുക്കണ്ട, എന്നർത്ഥമില്ല. ശരീരം നിലനിൽക്കാൻ ഭക്ഷണം വേണം. പ്രാരബ്ധവശാൽ പ്രാപ്തമാകുന്ന അന്നവസ്ത്രാദികൾ സ്വീകരിച്ച് തൃപ്തിപ്പെട്ടുകൊള്ളണമെന്നു താൽപര്യം. ആരൂഢൻ ശൌചസ്നാനാദികളും മററു നിയമങ്ങളും ചെയ്യുന്നതു ലോകസംഗ്രഹത്തിനാണ്. അതു വേദവാക്യങ്ങളേയൊ രാജശിക്ഷയേയൊ ഭയപ്പെട്ടിട്ടല്ല. അവൻ സർവേശ്വരനായ എന്നെപ്പോലെ ലീലയായി എല്ലാം ചെയ്യുന്നു. ആ പ്രവൃത്തികളിൽ രാഗദ്വേഷാദികളൊ ഫലേച്ഛയൊ ഇല്ല.

വിഷയവൈരാഗ്യമുണ്ടായിട്ടും ആത്മസാക്ഷാത്കാരം ലഭിക്കാത്ത മുമുക്ഷു ബ്രഹ്മനിഷ്ഠനായ ഗുരുവിനെ ആശ്രയിക്കണം. ആ ഗുരു ഞാൻ തന്നെയാണ്. ഗുരൂപദേശം ശ്രദ്ധയോടുകൂടി അനുഷ്ഠിച്ചാൽ ഗുരുകൃപയാൽ ഗുരുവിന്റെ നില ശിഷ്യനും കൈവരും. ഇന്ദ്രിയങ്ങളേയും മനസ്സിനേയും നിരോധിക്കാത്തവന് വിഷയവൈരാഗ്യമൊ തത്വജ്ഞാനമൊ സിദ്ധിക്കയില്ല. പക്വത വരാതെ സന്യാസിവേഷം കെട്ടുന്നവൻ ദേവന്മാരെയും അന്തരാത്മാവായ എന്നെയും വഞ്ചിക്കുന്നവനാണ്. ജനങ്ങളെ വഞ്ചിച്ച് ഉപജീവനം കഴിക്കുന്നതു മാത്രമായിരിക്കും അവന്റെ ലക്ഷ്യം. ഗൃഹസ്ഥവൃത്തിയിലും സന്യാസവൃത്തിയിലുമുള്ള ധർമ്മത്തെ ചെയ്യാത്ത അവൻ ഉഭയഭ്രഷ്ടനായിത്തീരുന്നു. അതിനാൽ അത്രത്തോളം വൈരാഗ്യം വന്നിട്ടേ സന്യസിക്കാവൂ. സന്യാസിയുടെ ധർമ്മം ശമവും, അഹിംസയും, വാനപ്രസ്ഥന്റെ ധർമ്മം തപസ്സും തത്വചിന്തനവും, ഗൃഹസ്ഥന്റെ ധർമ്മം പഞ്ചയജ്ഞാനുഷ്ഠാനവും, ബ്രഹ്മചാരിയുടെ ധർമ്മം ഗുരുശുശ്രൂഷയുമാകുന്നു. ഈ ധർമ്മങ്ങളെ ശരിയായി അനുഷ്ഠിക്കുന്നതിന്റെ ഫലമായി സർവഭൂതങ്ങളിലും അഭേദമായി വർത്തിക്കുന്ന എന്റെ സാന്നിധ്യമറിഞ്ഞു് എന്നിൽ ദൃഢഭക്തിയുണ്ടാകും. ആ ഭക്തി അവനെ മരണാനന്തരം എന്റെ പാദമൂലത്തിലെത്തിക്കും.

digitized by www.sreyas.in

# അദ്ധ്യായം 19

മദർത്ഥേ ƒർത്ഥപരിത്യാഗൊ ഭോഗസ്യ ച സുഖസ്യ ച
ഇഷ്ടം ദത്തം ഹുതം ജപ്തം മദർത്ഥം യത് വ്രതം തപ: 23
ഏവം ധർമ്മൈർമനുഷ്യാണാമുദ്ധവാത്മനിവേദിനാം
മയി സഞ്ജായതേ ഭക്തി: കോƒന്യോƒർത്ഥോƒസ്യാവശിഷ്യതേ 24

[എന്റെ ബിംബാരാധനക്കായി ധനവ്യയം ചെയ്യുക, ഭൌതികഭോഗസുഖങ്ങളെ പരിത്യജിക്കുക, ദാനം, ഹോമം, ജപം, തപസ്സ്, വ്രതാനുഷ്ഠാനം, യാഗാദികർമ്മങ്ങൾ ഇവകൊണ്ടെല്ലാം എന്നിൽ ഭക്തി ദൃഢീകരിക്കുന്നു.

ഹേ, ഉദ്ധവ! ഇപ്രകാരമുള്ള ധർമ്മങ്ങളാൽ തന്നേയും തൻേറതായ സകലത്തിനേയും എനിക്കായിട്ട് സമർപിക്കുന്ന മനുഷ്യന് എന്നിൽ പരമപ്രേമലക്ഷണയായ ഭക്തി വഴിപോലെ ഉണ്ടാകുന്നു. ഭക്തി ഒന്നുണ്ടായാൽ പിന്നെ അവന് ആഗ്രഹിക്കത്തക്ക മറേറതൊരു വസ്തു ഇരിക്കുന്നു? ഭക്തിക്കുപരിയായി മററൊന്നും ഇല്ലതന്നെ.]

## ജ്ഞാനലക്ഷണം, ഭക്തിസാധനം, യമനിയമാദികൾ

ശ്രീഭഗവാൻ പറഞ്ഞു:— ശാസ്ത്രങ്ങളിൽനിന്നും ആത്മതത്വം ഗ്രഹിച്ചിട്ട് അപരോക്ഷാനുഭവമുണ്ടാകുന്നതുവരെ പരോക്ഷജ്ഞാനത്തെ അഭ്യാസം ചെയ്തുറപ്പിക്കണം. അപരോക്ഷാനുഭവമുണ്ടായിക്കഴിഞ്ഞാൽ പിന്നെ അനുമാനാദിപ്രമാണങ്ങളുടെ ആവശ്യമില്ല, അവയെല്ലാമുപേക്ഷിച്ചിട്ട് ജ്ഞാനസ്വരൂപമാകുന്ന ആത്മാവിനെ എന്നിൽ സമർപിക്കണം. എന്തെന്നാൽ അവന് പ്രിയവസ്തു ഞാൻ മാത്രമാണ്. അവൻെറ അഭ്യാസത്തിൻെറ ഹേതുവും ഫലവുമെല്ലാം ഞാൻതന്നെ. എന്നെ അറിഞ്ഞു് പ്രാപിച്ചും കഴിഞ്ഞു. ഇനി അവനെന്തുവേണം? അവനു പ്രിയതമൻ ഞാനും എനിക്കു പ്രിയതമൻ അവനുമായിക്കഴിഞ്ഞു. ലോകത്തിലുള്ള ജപതപാദി പവിത്രകർമ്മങ്ങളെല്ലാം ചേർന്നാലും അവൻെറ ജ്ഞാനത്തിൻെറ ഒരംശത്തിനു സമമല്ല. അതിനാൽ ഉദ്ധവ! നീ ജ്ഞാനവിജ്ഞാനസമ്പന്നനായി ഉൽകൃഷ്ടഭക്തിഭാവത്താൽ എന്നെ സേവിച്ചുകൊള്ളുക. നീ പരിശുദ്ധമായ ആത്മാവാണ്. നിനക്കു ജന്മാദിവികാരങ്ങൾ ഒരുകാലത്തുമില്ല, എന്നറിഞ്ഞു് നിർവികാരനായിരിക്കുക.

ഉദ്ധവർ പറഞ്ഞു:— "ഹേ വിശ്വേശ്വര! ഇപ്പോൾ ചുരുക്കമായി അരുളിചെയ്ത വിജ്ഞാനസഹിതമായ ജ്ഞാനത്തേയും മഹാത്മാക്കൾക്ക് അന്വേഷണയോഗ്യമായ നിന്തിരുവടിയിലുള്ള ഭക്തിയോഗത്തേയുമുപദേശിക്കണെ". ശ്രീഭഗവാൻ പറഞ്ഞു:— ഇതേ സംഗതിയെപ്പററി മുമ്പ് ഭീഷ്മർ ധർമ്മപുത്രർക്ക് ഉപദേശിച്ചതിനെ പറയാം. ബ്രഹ്മാണ്ഡത്തിലുള്ള സകല ഭൂതങ്ങൾക്കും കാരണം പ്രകൃതി,

digitized by www.sreyas.in

പുരുഷൻ, മഹത്തത്വം, അഹങ്കാരം, പഞ്ചതന്മാത്രകരം, ജ്ഞാനേന്ദ്രിയങ്ങരം, കർമ്മേന്ദ്രിയങ്ങരം, മനസ്സ്, പഞ്ചഭൂതങ്ങരം, ത്രിഗുണങ്ങരം, എന്നിവ ചേൎന്ന 28 തത്വങ്ങളാണ്. ഇവയ്ക്കെല്ലാം പരമകാരണവും സ്വയം കാരണമില്ലാത്തതുമാണ് പരമാത്മാവ്. കാരണത്തിൽ കാര്യങ്ങളടങ്ങിയിരിക്കുന്നതിനാൽ പ്രപഞ്ചം മുഴുവനും കാരണമായ പരമാത്മാവിലടങ്ങിയിരിക്കുന്നുവെന്നും, പരമാത്മാവാണ് കാര്യരൂപമായ പ്രപഞ്ചമായി തോന്നിക്കുന്നതെന്നും സിദ്ധമായി. ഇപ്രകാരം കാര്യങ്ങളെല്ലാം തോന്നൽ മാത്രമാണ്, കാരണമായ പരമാത്മാവു മാത്രമെ സത്യമായുള്ളു എന്ന അറിവാണ് പരോക്ഷജ്ഞാനം. പക്ഷെ അപ്പോഴും പലതായി കാണുന്ന ഭ്രമം നശിച്ചിട്ടില്ല. മേൽപറഞ്ഞ തത്വങ്ങളാകുന്ന ദൃശ്യങ്ങരംക്കെല്ലാം ഉൽപത്തിയും നാശവുമുണ്ട്. ഒരിക്കലും നശിക്കാത്ത പരമകാരണാത്മാവിനെ വിട്ട് അവയ്ക്കു നിലനിൽപില്ല, എന്ന അനുഭവജ്ഞാനമാണ് അപരോക്ഷജ്ഞാനം. ശ്രുതി, പ്രത്യക്ഷം, ഐതിഹ്യം, അനുമാനം എന്നിവയാൽ ഈ ജ്ഞാനത്തെ മൂർച്ചവരുത്തിയാൽ ദേഹാദിപ്രപഞ്ചം സമസ്തവും മിഥ്യയാണെന്നു് സുസ്പഷ്ടമായി അറിഞ്ഞു് അവയിൽ മോഹിക്കാതെ വിരക്തനാകും. ആദ്യം ആത്മാവു മാത്രമുണ്ടായിരുന്നു, അതിൽനിന്നു പ്രപഞ്ചമാകുന്ന വികാരം തോന്നി, ആ തോന്നൽ നശിച്ച് ആത്മാവുമാത്രം അവശേഷിക്കുന്നു, എന്നറിഞ്ഞു് സകല ഭേദഭാവനയിൽ നിന്നും ജ്ഞാനി മുക്തനാകുന്നു.

ഇപ്രകാരം അസത്തിൽ വിരക്തി വരുന്നതോടൊപ്പം ഏകസത്യമായ എന്നിൽ ഭക്തിയുണ്ടാകുന്നു. എന്റെ അമൃതകഥയിൽ അതിയായി ശ്രദ്ധിക്കുക, എന്റെ ലീലകളേയും ഗുണനാമങ്ങളേയും പ്രേമപൂർവം കീർത്തിക്കുക, എന്നെ പൂജിക്കുക, സ്തുതിക്കുക, ആദരപൂർവം പരിചരിക്കുക, സർവാംഗങ്ങളാലും എപ്പോഴും എന്റെ സേവചെയ്യുക, സർവഭൂതങ്ങളേയും ഞാനായി കാണുക, പ്രാരബ്ധവശാൽ ചെയ്യുന്ന സകല വ്യാപാരങ്ങളും എന്റെ പൂജയായി സങ്കൽപിക്കുക, മനസ്സുകൊണ്ടു് എന്നെ എപ്പോഴും ധ്യാനിക്കുക, മദവും അഹങ്കാരവുമുണ്ടാക്കുന്ന സുഖഭോഗങ്ങളെ ദൂരെ വർജിക്കുക, ഭക്തി വർദ്ധകങ്ങളായ സദ്ധർമ്മങ്ങരം മാത്രം ചെയ്യുക എന്നീ ആചാരങ്ങളാൽ ശുദ്ധഭക്തി കൈവരും. ഉദ്ധവ, ഒരുവനു് പരിശുദ്ധമായ പ്രേമഭക്തി ഉറച്ചുകഴിഞ്ഞാൽ വേറെയെന്തുവേണം?.

മേൽപറഞ്ഞ ജ്ഞാനവും ഭക്തിയും ലഭിക്കണമെങ്കിൽ മനോനിയന്ത്രണം അത്യന്താപേക്ഷിതമാണ്. അതിനു സത്വഗുണം വളർത്തി രജസ്തമസ്സുകളെ നശിപ്പിക്കണം. അപ്പോരം മനസ്സ് നിശ്ചലവും ശാന്തവുമായി, പ്രപഞ്ചവൈരാഗ്യമുറച്ച്, ആത്മജ്ഞാനം സ്വയം പ്രകാശിക്കും. ഇങ്ങനെയല്ലാതെ മനസ്സിനെ ഗൃഹപുത്രധനാദികളിലേക്ക് അഴിച്ചുവിട്ടാൽ രജസ്തമസ്സുകരം വർദ്ധിച്ച് ജീവനെ നാശത്തിൽ വീഴ്ത്തും. എന്നിൽ ഭക്തി വർദ്ധിപ്പിക്കുന്ന കർമ്മമേതൊ അതാണ് ധർമ്മം. ഭിന്നഭിന്നവസ്തുക്കളിൽ അഭേദമായി ഏകാത്മാവായ എന്നെ മാത്രം കാണുന്നതാണ് ജ്ഞാനം. ഗുണവിഷയങ്ങളിൽ അശേഷം ഒട്ടാതിരിക്കുന്നതാണ് വൈരാഗ്യം.

digitized by www.sreyas.in

ഉദ്ധവർ, യമം നിയമം ശമം ദമം തിതിക്ഷ ഇത്യാദി അനവധി വിഷയങ്ങളുടെ സ്വരൂപത്തെക്കുറിച്ചു ചോദിച്ചു. ശ്രീഭഗവാൻ പറഞ്ഞു:— അഹിംസ, സത്യം, അസംഗം, ഹ്രീ, അസങ്കൽപം, ആസ്തിക്യം, മൌനം, ബ്രഹ്മചര്യം, സ്ഥൈര്യം, ക്ഷമ, അഭയം, അസ്തേയം ഇവ പന്ത്രണ്ടുമാകുന്നു യമം. ശൌചം, ജപം, തപസ്സ്, ഹോമം, ശ്രദ്ധ, ആതിഥ്യം, എന്നെ പൂജിക്കൽ, തീർത്ഥസേവ, പരോപകാരേച്ഛ, തുഷ്ടി, ഗുരുസേവ എന്നിവ നിയമങ്ങളം. യമനിയമങ്ങളം അവയെ സേവിക്കുന്നവക്കു കാമധേനുവാകുന്നു. എന്നിൽ ബുദ്ധിയെ ഉറപ്പിക്കുന്നതു് ശമം; ഇന്ദ്രിയസംയമനം ദമം; ദുഃഖങ്ങളെ പ്രതിവിധി ചെയ്യാതെ സഹിക്കൽ തിതിക്ഷ; ജിഹ്വോപസ്ഥങ്ങളെ അടക്കിനിൎത്തുന്നതു് ധൃതി; പരോപദ്രവം ചെയ്യാതിരിക്കൽ ഉൽകൃഷ്ടമായ ദാനം; കാമങ്ങളെ നിശ്ശേഷം ഉപേക്ഷിക്കൽ തപസ്സ്; ഉള്ളിലുള്ള ദുർവാസനകളെ വിജയപൂർവം അടക്കിനിൎത്തുന്നതു് ശൌര്യം; സമസ്വരൂപനായ എന്നെ എല്ലാത്തിലും കാണുന്നതു് സത്യം; പരമാർത്ഥവും ഹിതവുമായ വാക്കു് ഋതം (സത്യം); കമ്മഫലത്തിൽ ഇച്ഛയില്ലായ്മ ശൌചം; സർവകമ്മഫലത്യാഗം സന്യാസം; ധമ്മമാണു് ഹിതമായ ധനം; ഭഗവത്തമനായ ഞാനാണു് യജ്ഞം; ജ്ഞാനോപദേശമാണു് ഉൽകൃഷ്ടദാനം; പ്രാണായാമമാണു് മഹാബലം; ഐശ്വര്യം വീര്യം, യശസ്സ്, ശ്രീ, ജ്ഞാനം, വൈരാഗ്യം എന്നീ ഗുണങ്ങളം പൂണ്ണമായി പ്രകാശിക്കുന്ന എന്റെ ഐശ്വരഭാവമാണു് ഭഗം; എന്നിൽ അചഞ്ചലഭക്തിയാണു് ഉത്തമലാഭം; സർവത്ര അഭേദമായി ആത്മാവിനെ കാണുന്നതാണു് വിദ്യ; നിഷിദ്ധകമ്മങ്ങളിലുള്ള വെറുപ്പാണു് ലജ്ജ; നിരപേക്ഷയും സംതൃപ്തിയുമാണു് അലങ്കാരം; സുഖദുഃഖങ്ങളെ സമമായി കാണുന്നതാണു് യഥാർത്ഥ സുഖം; കാമസുഖങ്ങളുടെ പുറകേയുള്ള പരക്കംപാച്ചിലാണു് ദുഃഖം; ബന്ധമോക്ഷങ്ങളുടെ യാഥാർത്ഥ്യമറിയുന്നവനാണു് പണ്ഡിതൻ; ദേഹമാണു് താൻ എന്നും ദേഹസംബന്ധികളെ തൻേറതെന്നും വിചാരിക്കുന്നവനാണു് മൂർഖൻ; എന്നെ പ്രാപിക്കാനുപകരിക്കുന്ന വേദോക്തമാർഗ്ഗം തന്നെയാണു് നല്ല വഴി; ചിത്തവിക്ഷേപത്തെ ഉണ്ടാക്കുന്ന പ്രവൃത്തിമാർഗം തന്നെയാണു് ചീത്ത വഴി; സത്വഗുണത്തിൻെറ അഭിവൃദ്ധിയാണു് സ്വർഗം; തമോഗുണത്തിൻെറ അഭിവൃദ്ധിയാണു് നരകം; പരമപദം പ്രാപിപ്പിക്കുന്ന ഞാൻതന്നെയായ സദ്ഗുരുവാണു് ഉത്തമബന്ധു; ഈശ്വരപ്രാപ്തിക്കുപകരിക്കുന്ന മനുഷ്യശരീരമാണു് നല്ലഗൃഹം; സൽഗുണസമ്പന്നനാണു് ആഢ്യൻ; എന്തു കിട്ടിയാലും സന്തോഷവും സംതൃപ്തിയുമില്ലാത്തവനാണു് ദരിദ്രൻ; അജിതേന്ദ്രിയനാണു് കൃപണൻ; ഗുണകാര്യങ്ങളായ ദേഹാദികളിൽ അഹംബുദ്ധിയൊ ആസക്തിയൊ ഇല്ലാത്ത ധീരനാണു് സ്വതന്ത്രനായ ഈശ്വരൻ; ദേഹത്തിൽ അഹംബുദ്ധിയും ആസക്തിയും ഉള്ളവനാണു് അസ്വതന്ത്രൻ. ഉദ്ധവ! നീ ചോദിച്ചതിനെല്ലാം സാധുസമ്മതമായ ഉത്തരമാണു് ഞാൻ തന്നതു്. എന്നാൽ ഒരു കാര്യം പറയാം. ഗുണദോഷലക്ഷണങ്ങളെ ഇങ്ങനെ വണ്ണിച്ചു വണ്ണിച്ചു സമയം കളയുന്നതുകൊണ്ടൊരു ഫലവുമില്ല. ഗുണം, ദോഷം എന്ന ഭേദദൃഷ്ടി തന്നെയും ദോഷമാണു്. ഗുണദോഷങ്ങളം രണ്ടുമുപേക്ഷിച്ചു ഗുണാതീതമായ എൻെറ യാഥാർത്ഥ്യത്തിൽ ഉറച്ചിരിക്കുന്നതു തന്നെയാണു് ഗുണമെന്നറിഞ്ഞാലും.

digitized by www.sreyas.in

# അദ്ധ്യായം 20



പ്രോക്തേന ഭക്തിയോഗേന ഭജതോ മാസകൃന്മുനേ:
കാമാ ഹൃദയ്യാ നശ്യന്തി സർവേ മയി ഹൃദി സ്ഥിതേ 29

[ഇപ്രകാരം എന്റെ അവതാരകഥകളെ ശ്രവിക്കുക, നാമസങ്കീർത്തനം ചെയ്യുക ഇത്യാദി, ആവർത്തിച്ചാവർത്തിച്ചു പറയപ്പെട്ട ഭക്തി സാധനകളെക്കൊണ്ട് എന്നെ എപ്പോഴും ഭജിക്കുന്ന ഭക്തന്റെ ഹൃദയത്തിൽ ഞാൻ സന്നിധാനം ചെയ്യുന്നതുകൊണ്ട്, അവന്റെ വിഷയവാസനകളെല്ലാം നശിക്കുന്നു. (കാമവാസനകൾ നശിച്ച ഭക്തമനസ്സിൽ ഭഗവൽസ്മൃതി എപ്പോഴുമുണ്ടാകുന്നു)].

## ജ്ഞാനകർമ്മ ഭക്തി സാധനകൾക്കുള്ള അധികാരിഭേദം

ഉദ്ധവർ പറഞ്ഞു:— ഹേ അരവിന്ദാക്ഷ! പുണ്യപാപങ്ങളും വിധിനിഷേധങ്ങളും നിന്തിരുവടിയുടെ വാക്കായ വേദത്തിൽ നിശ്ചയിച്ചിട്ടുള്ളതാണല്ലോ. വർണ്ണാശ്രമഭേദങ്ങളും, ദ്രവ്യങ്ങൾക്ക് ശുദ്ധ്യശുദ്ധിയും, കാലദേശങ്ങൾക്ക നന്മതിന്മയും സ്വർഗനരകങ്ങളും വേദത്തിൽ വ്യവസ്ഥ ചെയ്തിട്ടുണ്ട്. ഇവയെല്ലാം അടിസ്ഥാനം ഗുണദോഷകൽപനകളുമാണ്. അവിടുത്തേതായ വേദശാസനകളെ പിന്തുടരാതെ പരമപുരുഷാർത്ഥം സാധിക്കുന്നതെങ്ങിനെ? ഇപ്പോൾ ഗുണദോഷഭേദമില്ലെന്നരുളിചെയ്തതു് ഇവനു ബുദ്ധിഭ്രമമുണ്ടാക്കിയിരിക്കുന്നു. അതിനെ തീർത്തുതരേണമേ!

ശ്രീഭഗവാൻ പറഞ്ഞു:— മനുഷ്യക്ക ശ്രേയസ്സുണ്ടാകട്ടെയെന്നു സങ്കല്പിച്ച് ജ്ഞാനം, കർമ്മം, ഭക്തി എന്നീ മൂന്നുമാർഗങ്ങളെ ഞാൻ വിധിച്ചു. ഇവ മൂന്നിനെ കൂടാതെ സംസാരനാശത്തിനു വേറെ മാർഗമില്ല. ഇവ മൂന്നും മൂന്നുവിധ അധികാരികൾക്കായി നിശ്ചയിക്കപ്പെട്ടവയാണ്. വേദം അനുവദിച്ച വിഷയഭോഗങ്ങളെ ആഗ്രഹിക്കുന്നവർക്കായി വേദോക്തകർമ്മങ്ങളെ ശ്രദ്ധാപൂർവം ചെയ്യാൻ വിധിച്ചു. കർമ്മങ്ങളിലും കർമ്മഫലമായ വിഷയങ്ങളിലും വിരക്തി വന്നവർക്ക് ജ്ഞാനയോഗം വിധിച്ചു. ജന്മാന്തരപുണ്യംകൊണ്ടോ, മഹത്സംഗംകൊണ്ടോ, എന്റെ ലീലാകഥാശ്രവണത്തിലും നാമസങ്കീർത്തനാദികളിലും ശ്രദ്ധയും പ്രിയവുമുണ്ടായി, വിഷയങ്ങളിൽ വലിയ ആസക്തിയൊ തീരെ വെറുപ്പൊ വന്നിട്ടുമില്ല, എന്നിങ്ങനെയുള്ളവർക്ക് ഭക്തിയോഗവും വിധിച്ചു.

ജ്ഞാനപ്രാപ്തിക്കു കാരണമായ വിഷയവൈരാഗ്യം ഏതുവരെ ഉറയ്ക്കുന്നില്ലയോ, അഥവാ ഭക്തിപ്രാപ്തിക്കു കാരണമായ ശ്രവണ കീർത്തനാദികളിൽ ഏതുവരെ ശ്രദ്ധയുദിക്കുന്നില്ലയൊ, അതുവരെ കർമ്മം ചെയ്തുകൊണ്ടിരിക്കണം. കാമ്യകർമ്മങ്ങളല്ലാത്ത സ്വധർമ്മങ്ങളെ മാത്രം യാതൊരു ഫലവുമിച്ഛിക്കാതെ ചെയ്യണം. അപ്പോൾ പുണ്യപാപങ്ങളൊ സ്വർഗനരകങ്ങളൊ സംഭവിക്കയില്ല, ക്രമേണ ചിത്തശുദ്ധിയുണ്ടാവുകയും ചെയ്യും. അന്ത:കരണം ശുദ്ധമായാൽ കർമ്മങ്ങളിൽ

digitized by www.sreyas.in

ആസക്തിയില്ലാതെയാകും. അപ്പോഠം ജ്ഞാനമാർഗമോ ഭക്തിമാർഗമോ സ്വീകരിക്കാം.

സ്വർഗത്തിലൊ നരകത്തിലൊ മോക്ഷപ്രാപ്തികരമായ ജ്ഞാനമൊ ഭക്തിയൊ ഉണ്ടാകയില്ല. അതുകൊണ്ടാണ് സ്വർഗവാസികളുംകൂടി ഭൂലോകവാസമാഗ്രഹിക്കുന്നത്. ഇതറിയുന്ന ബുദ്ധിമാൻ സ്വർഗവും നരകവും ആഗ്രഹിക്കുകയില്ല. എന്നാൽ ഈ ലോകത്തിൽ തന്നെ ഇനിയും ജനിച്ചും മരിച്ചും കഴിയാമെന്നുമാഗ്രഹിക്കരുത്. എന്തെന്നാൽ ദേഹമെടുത്താൽ ദേഹാഭിമാനവും തത്സംബന്ധമായ ദുഃഖങ്ങളുമാണ് ഫലമെന്നു കാണാം. അതിനാൽ പുരുഷാർത്ഥം സാധിച്ചുതരുന്ന വിലയേറിയ ഈ മനുഷ്യദേഹം പതിക്കുന്നതിനു മുമ്പ് ജാഗരൂകനായി പ്രവൃത്തിക്കണം. മരത്തിൽ കൂടുണ്ടാക്കി വസിക്കുന്ന പക്ഷി, മരം വെട്ടുകാർ മരം മുറിച്ചുതുടങ്ങുന്നതു കാണുമ്പോഠം, തന്റെ ഗൃഹമുപേക്ഷിച്ചു രക്ഷപ്രാപിക്കുന്നു. അതുപോലെ കാലം മനുഷ്യന്റെ ആയുസ്സിനെ നിരന്തരം വെട്ടിമുറിച്ചുകൊണ്ടിരിക്കുന്നു. ദേഹം എപ്പോഴാണ് വീഴുന്നതെന്നറിഞ്ഞുകൂട. അതിനാൽ ഇപ്പോഴെ ദേഹസംഗമുപേക്ഷിച്ച് എത്രയുംവേഗം ഈശ്വരസാക്ഷാത്കാരം സാധിച്ച് ഉപശമം പ്രാപിക്കുന്നവനാണ് വിവേകി. ഉദ്ധവ! ജന്മജന്മങ്ങളായി സംസാരസമുദ്രത്തിൽ മുങ്ങി വീർപ്പുമുട്ടുന്ന ജീവന് ഏതൊ സുകൃതവിശേഷത്താൽ പുരുഷാർത്ഥപ്രാപ്തിക്ക് പ്രഥമസാധനവും സുദുർല്ലഭവുമായ മനുഷ്യദേഹമെന്ന കപ്പൽ ഇപ്പോഠം കിട്ടിയിരിക്കുകയാണ്. ഇതിപ്പോഠം സ്വാധീനത്തിലുണ്ട്. പ്രയത്നിക്കുവാനാവശ്യമായ ബലവുമിപ്പോഴുണ്ട്. എന്റെ പ്രത്യക്ഷസ്വരൂപനായ ഗുരുനാഥൻ കപ്പിത്താനായിരിക്കുന്നു. എന്റെ കൃപയാകുന്ന അനുകൂലവായു സുഖമായി വീശുന്നുമുണ്ട്. ഈ സുവർണ്ണാവസരം ഇനി കിട്ടുമൊ എന്തൊ. അതിനാൽ കിട്ടിയ സന്ദർഭം പാഴാക്കാതെ ഈ ദുഃഖസമുദ്രത്തെ ഇപ്പോഠം തന്നെ തരണം ചെയ്യുന്നവനല്ലെ ബുദ്ധിമാൻ? അതു ചെയ്യാത്തവൻ ആത്മഘാതകൻ തന്നെ, സംശയമില്ല.

ജ്ഞാനമാർഗം പറയാം. കർമ്മങ്ങളെല്ലാം ദുഃഖപ്രദമാണെന്ന് സ്വാനുഭവം കൊണ്ടറിഞ്ഞ യോഗിക്ക് അവയിൽ വെറുപ്പുണ്ടാകുന്നു. തുച്ഛങ്ങളും നശ്വരങ്ങളും പുനർജന്മങ്ങളെ ഉണ്ടാക്കുന്നവയുമായ കർമ്മഫലങ്ങളിൽ അവനു് അശേഷം ആസക്തിയില്ല. അവൻ മനസ്സിനെ എന്നിലുറപ്പിക്കുവാൻ ശ്രമിക്കണം, ആദ്യമാദ്യം ഇന്ദ്രിയങ്ങളെ അടക്കി മനസ്സു നിശ്ചലമാക്കാൻ പ്രയാസം തോന്നിയേക്കാം. ബഹുജന്മവാസനയാൽ മനസ്സിനു വിക്ഷേപം വരാം. അങ്ങിനെ വരുമ്പോഠം മനസ്സിന്റെ പോക്കിനെ അല്പം അനുവദിച്ചുകൊടുക്കണം. മനസ്സാഗ്രഹിക്കുന്ന വിഷയങ്ങളെ അൽപാൽപം കൊടുക്കണം. അതോടൊപ്പം മനസ്സിനെ സ്വാധീനത്തിൽ കൊണ്ടുവരാനുള്ള ശ്രമം തുടരുകയും വേണം. അല്ലെങ്കിൽ വീണ്ടും വിഷയിയായിത്തീരും. മനശ്ചാഞ്ചല്യം പോകാൻ പ്രാണായാമം സഹായകമാണ്. വിഷയദോഷത്തെ ഇടവിടാതെ ചിന്തിക്കുന്തോറും ഇന്ദ്രിയങ്ങളുടെ ശക്തി കുറയും. സാത്വികാഹാരം കൊണ്ടും മനസ്സ് ശുദ്ധമാകും. ഇങ്ങിനെ പണിപ്പെട്ട് മനസ്സിനെ വശത്താക്കണം. ഈ സാധന ഏററവും ഉൽകൃഷ്ടമാണ്. മനസ്സ് നിയന്ത്രണാധീനമായിക്കഴിഞ്ഞാൽ

digitized by www.sreyas.in

പ്രപഞ്ചവസ്തുക്കളുടെ ഉൽപത്തിനാശങ്ങളെക്കുറിച്ചു് അനുലോമമായും പ്രതിലോമമായും അനുസന്ധാനം ചെയ്യണം. തന്മൂലം വിഷയാശനശിച്ചു് ദൃഢവൈരാഗ്യം കൈവരും. മനസ്സ് നിശ്ചലജലാശയംപോലെ ശാന്തമാകും. അനന്തരം ഗുരൂപദേശമനുസരിച്ചു് ആത്മാനുസന്ധാനം ചെയ്യണം. പൂജോപാസനകൾ കൊണ്ടും ധ്യാനയോഗ്യനായ എന്നെ ധ്യാനിക്കണം. അതിനിടയ്ക്കു എന്തെങ്കിലും പ്രമാദം സംഭവിച്ചാലും, ആ ധ്യാനംതന്നെ അതിനു പ്രായശ്ചിത്തം. ഇപ്രകാരം പരമാത്മചിന്തനം ചെയ്തുചെയ്തു് ചിന്താരഹിതമായ പരമാവസ്ഥയിലെത്തുന്നു. അതായതു് പരിഛിന്നമായ ജീവഭാവംപോയി, എങ്ങും നിറഞ്ഞു് എല്ലാമായ ആത്മഭാവം പ്രാപിക്കുന്നു. ഇതുതന്നെ മോക്ഷം.

ഇനി ഭക്തിമാർഗം പറയാം: എന്റെ കഥാശ്രവണകീർത്തനാദികളിൽ ശ്രദ്ധയുണ്ടായാൽ അന്യവ്യാപാരങ്ങളിൽ വെറുപ്പുണ്ടാകുന്നു. എങ്കിലും വിഷയാസക്തി തീരെ നശിച്ചിട്ടില്ല. വിഷയങ്ങൾ ദുഃഖപ്രദങ്ങളാണെന്നറിയാം. ഭഗവൽ ഭജനം കൊണ്ടു് ഈശ്വരകൃപയും തദ്വാരാ പരമശ്രേയസ്സുമുണ്ടാകുമെന്നു് ഉറപ്പായ വിശ്വാസമുണ്ടു്. എന്നാലും വിഷയങ്ങളെ ഉപേക്ഷിക്കാൻ സാധിക്കുന്നില്ല. ഉപേക്ഷിക്കേണ്ടതാണു്, പക്ഷെ എന്തു ചെയ്യാം, തന്നെക്കൊണ്ടു് കഴിയുന്നില്ലല്ലൊ, എന്ന വ്യസനവുമുണ്ടു്. അതിനാൽ വെറുപ്പോടുകൂടിയാണു് വിഷയങ്ങളെ അനുഭവിക്കുന്നതു്. അങ്ങനെയുള്ളവൻ എന്റെ ഭക്തിയോഗത്തിന്നധികാരിയാണു്. അവൻ സർവശക്തനോടു്, തന്നെ വിഷയക്കുഴിയിൽ നിന്നു കരകയററണെ എന്നു കരഞ്ഞു പ്രാർത്ഥിക്കുന്നു. ഭക്തവത്സലന്റെ ഗുണകഥകളെ ഭക്തമുഖത്തിൽ നിന്നും കേൾക്കുന്നു. ഭക്തന്മാരനുഭവിക്കുന്ന നിരതിശയാനന്ദം കാണുന്നു. ഭഗവല്ലീലകളേയും തിരുനാമങ്ങളേയും ആർദ്രഹൃദയത്തോടുകൂടി കീർത്തിക്കുന്നു. വിഷയമനുഭവിക്കുമ്പോഴും എന്നെ മറക്കുന്നില്ല. ഉദ്ധവ! ആ ഭക്തന്റെ ഹൃദയം എന്റെ വാസസ്ഥാനമായിക്കഴിഞ്ഞു. ഞാനവിടെയിരുന്നുകൊണ്ടു് അവന്റെ ദുർവാസനകളെയെല്ലാം നശിപ്പിക്കും. അവന്റെ മനസ്സിൽ പുതിയതായി മുളയ്ക്കുന്ന കാമബീജങ്ങളെ ഞാൻ അപ്പൊഴപ്പോൾ പറിച്ചുകളയും. വാസനകൾ നശിച്ചാൽ പിന്നെ കാമങ്ങൾ മുളയ്ക്കുകയില്ല. കാമം നശിച്ചാൽ ഹൃദയഗ്രന്ഥി പൊട്ടിപ്പോകുന്നു. അതുവരെയുണ്ടായിരുന്ന സകല സംശയങ്ങളും എന്റെ കൃപയാൽ താനേ നശിക്കുന്നു, അവൻ അതിനു പ്രയത്നിക്കേണ്ടതില്ലെന്നർത്ഥം. വിഷയികൾ വിഷയസ്മൃതിയാൽ ഭഗവാനെ മറക്കുന്നു. ഭക്തൻ ഭഗവൽസ്മൃതിയാൽ വിഷയങ്ങളെ മറക്കുന്നു. എന്റെ ഭക്തനു് ജ്ഞാനവൈരാഗ്യങ്ങൾക്കായി പാടുപെടേണ്ട ആവശ്യമേയില്ല. ജ്ഞാനയോഗത്തിലുള്ള ക്ലേശങ്ങളുമിവിടെയില്ല. ഭഗവാന്റെ അഭയഹസ്തമവലംബിച്ചുകൊണ്ടു് സുഖമായി സഞ്ചരിക്കാവുന്ന രാജപാതയാണു് ഭക്തിമാർഗം. മുക്തി, തന്നെ സ്വീകരിക്കണെ എന്നു പ്രാർത്ഥിച്ചുകൊണ്ടു് അവനെ സേവിച്ചു പുറകെ നടക്കുന്നു, പക്ഷെ ഭക്തൻ തിരിഞ്ഞുനോക്കുന്നില്ല. അവൻ ആരംഭം മുതൽക്കെ എന്റേതായിക്കഴിഞ്ഞു. ഭഗവത്പ്രേമാമൃതാബ്ധിയിൽ ആനന്ദമത്തനായി അവൻ നീന്തിക്കളിക്കുന്നു. അപ്രകാരമുള്ള ഭക്തിക്കു സമമായി മറെറാന്നും ഞാൻ കാണുന്നില്ല.

digitized by www.sreyas.in

## അദ്ധ്യായം 21

മയോപബൃംഹിതം ഭൂമ്നാ ബ്രഹ്മണാനന്തശക്തിനാ
ഭൂതേഷു ഘോഷരൂപേണ ബിസേഷൂർണ്ണേവ ലക്ഷ്യതേ 37

[അനന്തശക്തിസ്വരൂപവും സർവവ്യാപിയുമായ ബ്രഹ്മം തന്നെ ഞാൻ. താമരത്തണ്ടിനുള്ളിൽ എത്രയും സൂക്ഷ്മമായ നൂലെന്നപോലെ ദേഹാന്തർഭാഗത്തിൽ നാദരൂപേണ അധിവസിക്കുന്ന എന്നെ അന്തർദൃഷ്ടിയുള്ള യോഗികൾ അറിയുന്നു.]

### ഗുണദോഷ നിരൂപണം

ശ്രീഭഗവാൻ പറഞ്ഞു:— ഭക്തിജ്ഞാനങ്ങളെക്കൊണ്ട് പ്രയത്നംചെയ്ത് എന്നെ പ്രാപിക്കാൻ ശ്രമിക്കാതെ ചഞ്ചലങ്ങളായ ഇന്ദ്രിയങ്ങൾക്കു വശംവദരായി ക്ഷുദ്രവിഷയങ്ങളെ സേവിച്ച് ജനിച്ചും മരിച്ചും കഴിയുന്നവരെയാണ് സംസാരികളെന്നു പറയുന്നത്. അവർ ഏററവും താഴ്ന്ന പടിയിൽ നിൽക്കുന്നവരാണ്. ഓരോ നിലയിലുള്ളവർക്കു വേദം ഓരോ നിയമം വിധിച്ചിട്ടുണ്ട്. അതവർക്കു ഗുണമായിരിക്കും. അതേ നിയമം മററുള്ളവർക്കു ദോഷമായും വരാം. വേദം ശുദ്ധ്യശുദ്ധികളെ ധർമ്മത്തിനായിക്കൊണ്ടും ഗുണദോഷങ്ങളെ വ്യവഹാരത്തിനായിക്കൊണ്ടും ശുഭാശുഭങ്ങളെ ലോകയാത്രാനിർവഹണത്തിനായിട്ടും വിധിച്ചതു് സാധാരണക്കാർക്കു വേണ്ടിയാണ്. പ്രകൃതിയെ അതിക്രമിച്ച ജ്ഞാനികൾക്കും ഭക്തന്മാർക്കും അതു ബാധകമല്ല. എങ്കിലും ലോകസംഗ്രഹാർത്ഥം അവരും അതനുസരിക്കുന്നു.

ബ്രഹ്മാവു മുതൽ തൃണപര്യന്തമുള്ള സകല സൃഷ്ടിജാലങ്ങളും പഞ്ചഭൂതസംഘാതമാണ്. അവയിലെല്ലാമുള്ള ചൈതന്യസംബന്ധവും തുല്യമാണ്. അതിനാൽ പ്രകൃത്യാ മനുഷ്യർ തമ്മിൽ ഉച്ചനീചത്വമില്ല. ദേഹാഭിമാനത്തിലുള്ള ഏററക്കുറച്ചിലനുസരിച്ചാണ് ഉച്ചനീചത്വം കല്പിക്കുന്നതു്. ദേശം, കാലം, ദ്രവ്യം എന്നിവയ്ക്കു് ഗുണദോഷങ്ങൾ നിശ്ചയിച്ചിട്ടുണ്ട്, ഇവ അധികാരിഭേദമനുസരിച്ച് മാറിക്കൊണ്ടിരിക്കും. ഇവയെല്ലാം കല്പിതങ്ങൾ മാത്രമാണ്, വാസ്തവമല്ല. ഇവയിൽ അവരവർക്ക് കാലദേശാനുസരണം യോജിച്ചതേതാണെന്ന് ആലോചിച്ചു മനസ്സിലാക്കി അനുസരിക്കണം. വേദത്തിൻെറ ലക്ഷ്യം പ്രവൃത്തിയല്ല, നിവൃത്തിയാണ്. മനുഷ്യൻെറ നാനാമുഖങ്ങളായ പ്രവൃത്തികളെ ക്ലിപ്തമായ ആചാരപഥത്തിൽ കൊണ്ടുവന്നിട്ട് ക്രമത്തിൽ പ്രവൃത്തിയിൽനിന്നും പിൻതിരിപ്പിച്ച് നിവൃത്തിയിൽ പ്രവേശിപ്പിക്കലാണ് വേദവിധികളുടെ ഉദ്ദേശം.

വിഷയങ്ങൾ നല്ലതാണെന്നുള്ള തെററിദ്ധാരണയാണ് സകല അനർത്ഥങ്ങൾക്കും കാരണം. ആ അധ്യാസം ഹേതുവായി വിഷയങ്ങളിൽ കാമമുണ്ടാകുന്നു. കാമത്തിനു വിഘ്നം നേരിട്ടാൽ കലഹവും കലഹത്തിൽ നിന്നു ക്രോധവുമുണ്ടാകുന്നു. തുടർന്ന് കാര്യാകാര്യവിവേചനം നശിക്കുന്നു. അതോടെ അധഃപതിച്ച്

digitized by www.sreyas.in

മൂർച്ഛിതനൊ മൃതനൊ തുല്യമായി ഭവിക്കുന്നു. വിഷയലാലസയാൽ ആത്മാവും ജഡവും തിരിച്ചറിയാൻ കഴിയാതെ അവൻ വൃക്ഷത്തെപ്പോലെ ജീവിക്കുന്നു. തുരുത്തിയെപ്പോലെ ശ്വാസോച്ഛ്വാസവും ചെയ്യുന്നു. അത്തരക്കാരെ ഉദ്ധരിക്കാനായി വേദം ചില കർമ്മങ്ങൾ ചെയ്യാനും അവകൊണ്ട് ഇന്നയിന്ന ഫലം കിട്ടുമെന്നും പറയുന്നു. ആദ്യം വിഹിതകർമ്മങ്ങൾ ചെയ്ത് ഫലമനുഭവിക്കുക, ക്രമേണ ഫലേഛയെ കുറച്ച് നിഷ്കാമകർമ്മം ചെയ്യുക, നിഷ്കാമകർമ്മത്താൽ ചിത്തശുദ്ധിയുണ്ടായിട്ട് ഭക്തിയേയൊ, ജ്ഞാനത്തേയൊ ആശ്രയിച്ച് സംസാരമോചനം നേടുക, എന്നതാണ് വേദലക്ഷ്യം. അങ്ങനെയല്ലാതെ ദുഃഖവിഷയങ്ങളിൽപെട്ടു വലയുന്നവരോട് വീണ്ടും ആ വിഷയങ്ങളെത്തന്നെ അനുഭവിക്കുവിൻ എന്ന് വേദമാതാവ് പറയുമോ? വേദാർത്ഥം സമുദ്രം പോലെ വിസ്തൃതവും ദുർഗ്രാഹ്യവുമാണ്. എന്നെ അറിയുന്ന മഹാത്മാക്കൾക്കു മാത്രമെ വേദത്തിന്റെ ആന്തരാർത്ഥം മനസ്സിലാവുകയുള്ളു. 'കാണപ്പെടുന്നതു മുഴുവൻ മായയാണ്, സത്യമല്ല. എങ്ങും ഇടതിങ്ങി നിറഞ്ഞു നിൽക്കുന്ന ഏകനും പരമാത്മാവുമായ ഞാൻ മാത്രമാണ് സത്യം' എന്നനുഭവപ്പെടുത്തീട്ട് വേദം ഉപരമിക്കുന്നു.

---

# അദ്ധ്യായം 22

തസ്മാദുദ്ധവ! മാ ഭുങ്ക്ഷ്വ വിഷയാനസദിന്ദ്രിയൈഃ
ആത്മാഗ്രഹണനിർഭാതം പശ്യ വൈകൽപികം ഭ്രമം 56

[വിഷയാസക്തി സംസാരദുഃഖഹേതുവാകയാൽ ഹേ, ഉദ്ധവ! ബഹിർമ്മുഖങ്ങളായ ഇന്ദ്രിയങ്ങളെക്കൊണ്ട് വിഷയങ്ങളെ ഭുജിക്കരുത്. ബാഹ്യമായി തോന്നുന്ന സുഖദുഃഖബോധം ആത്മസ്വരൂപത്തെ അറിയാത്തതുകൊണ്ടു തോന്നുന്ന തെററിദ്ധാരണ മാത്രമാകുന്നു. (അധിഷ്ഠാനമായ ആത്മാവിനെ അറിയുമ്പോൾ സംസാരം മിത്ഥ്യയാണെന്ന് അനുഭവപ്പെടും.)]

## തത്വസംഖ്യകൾ, പ്രകൃതി പുരുഷഭേദം, ആത്മാവിന്റെ ദേഹസംബന്ധം

തത്വസംഖ്യകൾ പലരും പലവിധത്തിൽ പറയുന്നതിൽ ഏതാണ് ശരി എന്ന് ഉദ്ധവർ ചോദിച്ചതിനു ശ്രീഭഗവാൻ പറഞ്ഞു: ''സച്ചിദാനന്ദനും സർവകാരണ കാരണനുമായ ഞാൻ മാത്രമാണ് സത്യം. പ്രകൃതിതത്വങ്ങളായി കാണുന്നതെല്ലാം എന്റെ മായാവിലാസമാണ്. പ്രകൃതിതത്വത്തെ അടിസ്ഥാനമാക്കി ഋഷികൾ തത്വസംഖ്യകളെ കൂട്ടിയും കുറച്ചും പലവിധത്തിൽ പറയുന്നുണ്ട്. ചിലർ വിസ്തരിക്കുന്നു, ചിലർ ചുരുക്കിപറയുന്നു. എല്ലാത്തിലും യുക്തിയുള്ളതുകൊണ്ട് എല്ലാം ശരിതന്നെ''.

digitized by www.sreyas.in

ഉദ്ധവർ ചോദിച്ചു:— 'ഹേ പുരുഷോത്തമ! പ്രകൃതിയും പുരുഷനും ഭിന്ന ലക്ഷണങ്ങളോടുകൂടിയവരാണെങ്കിലും അന്യോന്യം ആശ്രയിച്ചു ചേർന്നിരിക്കുന്നതായി കാണപ്പെടുന്നു, ഭേദം കാണുന്നില്ല. ഇവയെ വേർതിരിച്ചറിയാനുള്ള മാർഗം പറഞ്ഞു തരേണമേ'. ശ്രീഭഗവാൻ പറഞ്ഞു:— പ്രകൃതിയും പുരുഷനും രണ്ടു ധ്രുവങ്ങളെന്നപോലെ അന്തരമുള്ളവയാണ്. പ്രകൃതി ജഡവും വികാരരൂപയും ബഹുവിധവുമാണ്. പുരുഷൻ ഏകനും നിർവികാരിയും ജ്ഞാനസ്വരൂപനുമാണ്. ദേഹാദികളെല്ലാം പ്രകൃതികാര്യങ്ങളാണ്. അവയെ അദ്ധ്യാത്മം, അധിഭൂതം, അധിദൈവം എന്നു മൂന്നായി തരംതിരിക്കാം. ഉദാഹരണമായി കണ്ണ് അദ്ധ്യാത്മം, കാണുന്ന രൂപം അധിഭൂതം, കണ്ണിന്റെ അധിഷ്ഠാനദേവതയായ സൂര്യൻ അധിദൈവം. ഈ മൂന്നിനേയും പ്രകാശിപ്പിച്ചുകൊണ്ട് സ്വയംപ്രകാശസ്വരൂപനായ ആത്മാവ് വേറിട്ടു നിൽക്കുന്നു. ആത്മസ്വരൂപത്തെപ്പററി നിരന്തരവിചാരം ചെയ്ത് അഹങ്കാരം നശിക്കുമ്പോൾ ആത്മസാക്ഷാത്കാരമുണ്ടാകുന്നു.

ആത്മാവിന് കർമ്മബന്ധവും നാനാദേഹപ്രാപ്തിയുമെങ്ങനെയുണ്ടായി എന്ന് ഉദ്ധവർ ചോദിച്ചതിന് ശ്രീഭഗവാൻ പറഞ്ഞു:— ഉദ്ധവ! ആത്മാവിന് ഈ വകയൊന്നുമില്ല, മനസ്സിൻെറ ആധിപത്യത്തിലുള്ള ലിംഗശരീരമാണ് ദേഹങ്ങളെ മാറിമാറി സ്വീകരിക്കുന്നത്. ആത്മാവ് അവയിൽ നിന്നന്യമാണെങ്കിലും അഭിമാനം ഹേതുവായി വേറിട്ടു നിൽക്കാൻ കഴിയാതെ കൂടെ സഞ്ചരിക്കുന്നു. പാട്ടും ആട്ടവും കണ്ടുനിൽക്കുന്നവൻ അതിൽ ഭ്രമിച്ച് തന്നെ മറന്ന് താളംപിടിക്കുക, കൈകാലിളക്കുക മുതലായ ചേഷ്ടകൾ ചെയ്യാറുള്ളതുപോലെ, വാസ്തവത്തിൽ അസംഗനായ ആത്മാവും ഭ്രമത്താൽ ലിംഗശരീരത്തെ അനുസരിക്കുന്നു. ലിംഗശരീരം ഒരു ദേഹം വിടാറാകുമ്പോൾ മുമ്പു കണ്ടതോ കേട്ടതോ ആയ വിഷയത്തെക്കുറിച്ചു ചിന്തിക്കും. ഈ വിചാരം അതിശക്തിമത്തായിട്ട് പുതിയ വിഷയരൂപത്തിൽഉറച്ചു നിന്നുകൊണ്ട് പഴയ ദേഹത്തെ നിശ്ശേഷം മറന്നുപോകും. പൂർവദേഹസ്മരണ നിശ്ശേഷം ഇല്ലാതാകുന്നതിനെ മരണം എന്നും, ദൃഢമായ അഭിനിവേശത്താൽ പുതിയ ദേഹസ്വീകാരത്തെ ജനനമെന്നും പറയുന്നു. മനസ്സിന്റെ സങ്കൽപശക്തിയാണ് ഇതിനു കാരണം. ഇതുകൂടാതെ ദേഹം പ്രതിനിമിഷം മാറിമാറിക്കൊണ്ടിരിക്കുന്നുണ്ട്. ഈ പരിണാമം അതിസൂക്ഷ്മദൃക്കുകൾ മാത്രം അറിയുന്നു.

ഗർഭപ്രവേശം, ഗർഭവാസം, ജനനം, ബാല്യം, കൌമാരം, യൌവ്വനം, മദ്ധ്യപ്രായം, വാർദ്ധക്യം, മരണം എന്നീ ഒമ്പതവസ്ഥകൾ ദേഹധർമ്മങ്ങളാണ്. അത് മാനസികവികാരമാകുന്നു. ജീവന് വാസ്തവത്തിൽ ഇതൊന്നുമില്ലെങ്കിലും പ്രബലമായ അധ്യാസം കൊണ്ട് ഈ പരിണാമങ്ങളെല്ലാം തനിക്കാണുണ്ടാകുന്നതെന്നു ഭ്രമിക്കുന്നു. ഈ ഭ്രമം (വാസ്തവമല്ലെങ്കിലും) വ്യാവഹാരികദശയിൽ കാണപ്പെടുന്നതിനാൽ ഇതിനെ നശിപ്പിക്കാനുള്ള പ്രയത്നം അത്യാവശ്യമാണ്. അതിനാൽ ഉദ്ധവ! ദേഹാത്മഭാവം ഇല്ലാതെയാക്കണം. വിഷയങ്ങളെ അനുഭവിക്കാനാഗ്രഹിക്കരുത്. വിഷയസുഖം വെറും വികൽപമാണ്. താൻ ആത്മാവാണെന്ന ജ്ഞാനോദയത്തിൽ ഈ ഭ്രമം നശിക്കും. അതിനു നിരന്തരം പ്രയത്നിക്കണം.

digitized by www.sreyas.in

അതിനിടയിൽ ദുർജനങ്ങളിൽനിന്നു് ആക്ഷേപം, അപമാനം, താഡനം, ബന്ധനം, മുതലായവ നേരിട്ടെന്നു വരാം. അതെല്ലാം പ്രാരബ്ധമാണെന്നുറച്ചു് ധൈര്യമായി സഹിക്കണം. അതേസമയം ആത്മാവിനെ സംസാരത്തിൽ നിന്നുദ്ധരിക്കുവാൻ തീവ്രപരിശ്രമം ചെയ്യുകയും വേണം.

## അദ്ധ്യായം 23

ദാനം സ്വധർമ്മോ നിയമോ യമശ്ച
ശ്രുതം ച കർമ്മാണി ച സദ്വ്രതാനി
സർവേ മനോനിഗ്രഹലക്ഷണാന്താ:
പരോ ഹി യോഗോ മനസ: സമാധി: 46

[മനോനിഗ്രഹമാണു് സംസാരമോചനത്തിനുള്ള ഏകോപായം. ദാനം, സ്വധർമ്മാനുഷ്ഠാനം, ശൌചാദിനിയമങ്ങൾ, അഹിംസാദിയമങ്ങൾ, വേദാദ്ധ്യയനം, യാഗാദി കർമ്മങ്ങൾ, ഏകാദശ്യാദി വ്രതങ്ങൾ ഇങ്ങിനെ പറയപ്പെട്ട അദ്ധ്യാത്മ സാധനകളെല്ലാം തന്നെ മനോനിഗ്രഹമാകുന്ന പരമഫലത്തെ ഉദ്ദേശിച്ചുള്ളവയാകുന്നു. മനോനിരോധം തന്നെ പരമോൽകൃഷ്ടമായ യോഗം].

### ഭിക്ഷു ഗീത

ഉദ്ധവർപറഞ്ഞു:— പ്രഭോ! ബഹുജന്മവാസനയാൽ ശരീരാഭിമാനം പ്രബലമായിരിക്കുന്നു. ആ സ്ഥിതിക്കു് ദുർജനങ്ങളുടെ ഉപദ്രവങ്ങൾ ക്ഷമയോടെ സഹിക്കാൻ വളരെ പ്രയാസം തോന്നുന്നു. അവിടുത്തെ പാദഭക്തന്മാരായ മഹാത്മാക്കൾക്കു് ഒരു പക്ഷെ അതു സാധ്യമായേക്കാം. ഇവനെപ്പോലെയുള്ളവർക്കു ദുസ്സാദ്ധ്യം തന്നെയാണു്. അതിനാൽ അത്രത്തോളം സഹനശക്തിയുണ്ടാകാനുള്ള മാർഗവും പറഞ്ഞുതരേണമെ.

ശ്രീഭഗവാൻ പറഞ്ഞു:— ഉദ്ധവ! നീ പറഞ്ഞതു് എത്രയും ശരിയാണു്. ദുർജനങ്ങളുടെ ദുർവാക്ബാണങ്ങൾ തറച്ച മനസ്സിനെ പൊറുപ്പിക്കുവാൻ പ്രാപ്തരായ മഹാത്മാക്കൾ ഈ ലോകത്തിലില്ലെന്നു വേണം പറയുവാൻ. ദുർവാക്കുകൾ ക്രൂരമ്പുകളേക്കാൾ കഠിനമായി ഹൃദയം പിളക്കും. എന്നാലും അവയെ സഹിക്കാൻ പ്രയത്നിക്കേണ്ടതു തന്നെ. പ്രയത്നിക്കുന്തോറും എന്റെ കാരുണ്യത്താൽ സഹനശക്തി വർദ്ധിച്ചു വരും. ദൃഷ്ടാന്തമായി ഒരു കഥപറയാം.

അവന്തിരാജ്യത്തിൽ ധനികനായ ഒരു ബ്രാഹ്മണനുണ്ടായിരുന്നു. അയാൾ അതികാമിയും അതിക്രോധിയും അതിലുബ്ധനുമായിരുന്നു. ഭാര്യാപുത്രാദികൾക്കൊ ബന്ധുക്കൾക്കൊ ഒന്നുംതന്നെ കൊടുത്തില്ല. ഗൃഹത്തിൽ വരുന്ന അതിഥികളോടു്

digitized by www.sreyas.in

ഒരു നല്ല വാക്കുപോലും പറഞ്ഞില്ല. എന്നാൽ താനെങ്കിലും വേണ്ടതുപോലെ അനുഭവിച്ചുവൊ, അതുമില്ല. അങ്ങിനെയുള്ളവരുടെ വീടാണല്ലൊ ശൂന്യഗൃഹമെന്നു പറയുന്നതു്. യക്ഷനെപ്പോലെ ധനം കെട്ടിവച്ചു് ധർമ്മം ചെയ്യാതെയും അന്യർക്ക കൊടുക്കാതെയും താനുമനുഭവിക്കാതെയുമിരുന്നതിനാൽ അവനു് ഇഹലോകവും പരലോകവും നഷ്ടമായി. ആ ക്ഷുദ്രബ്രാഹ്മണനിൽ നിന്നു് വേണ്ടതൊന്നും തന്നെ കിട്ടാത്തതിനാൽ ഭാര്യാപുത്രാദികൾ അനുസരിച്ചില്ലെന്നു മാത്രമല്ല, അവനെ ദ്രോഹിക്കയും ചെയ്തു. മാത്രമല്ല, ഗൃഹസ്ഥന്റെ മുതലിനു് പഞ്ചയജ്ഞം മൂലം അവകാശികളായ ദേവന്മാരും ഋഷികളും പിതൃക്കളും അതിഥികളും അവനോടു കോപിച്ചു. തന്മൂലം ധനമെല്ലാം നശിച്ചു തുടങ്ങി. ജ്ഞാതികളും കള്ളന്മാരും കുറെ കയ്യിലാക്കി. അഗ്നിബാധയും വെള്ളപ്പൊക്കവുംമൂലം കുറെ നശിച്ചു. ബാക്കിയുണ്ടായിരുന്നതു് അധികാരികളും പിടിച്ചെടുത്തു. നിർദ്ധനനായതോടുകൂടി സ്വജനങ്ങളും കൈവെടിഞ്ഞു. ഇങ്ങിനെയൊരു ദുരവസ്ഥ വരുമെന്നു് അവൻ വിചാരിച്ചതേയില്ല, ദുരന്തചിന്തയ്ക്കു വിധേയനായിട്ടു് ഇടനെഞ്ചു് പൊട്ടി ദീർഘശ്വാസം വിട്ടുകൊണ്ടു് ആ ഹതഭാഗ്യൻ കണ്ണീരൊഴുക്കി കരഞ്ഞു.

ആ മഹാസങ്കടാവസ്ഥയിൽ ഏതോ പൂർവപുണ്യവിശേഷംകൊണ്ടു് അവനു് ഭഗവത്കൃപയാൽ ശോഭനമായ വൈരാഗ്യമുണ്ടായി ഇപ്രകാരം ആത്മഗതം ചെയ്തു: 'അഹൊ കഷ്ടം! ധനം സമ്പാദിക്കാൻ ഞാനെന്തു പാടുപെട്ടു! എന്നിട്ടൊ ഒരു കാശുപോലും എന്റെ സുഖത്തിനായൊ ധർമ്മത്തിനായൊ ചിലവാക്കിയില്ല. എന്റെ പ്രയത്നമെല്ലാം നിഷ്ഫലമായി എന്നെപ്പോലെയുള്ള നീചന്മാർക്കു് ധനം ഒരു സുഖവും നൽകുകയില്ല. ജീവിതകാലമെല്ലാം ധനം കൂട്ടിവയ്ക്കാനും സംരക്ഷിക്കാനുമുള്ള ക്ലേശംകൊണ്ടു കഴിയും. മരണശേഷം നരകവാസവുമനുഭവിക്കണം. ഒരുവനു് എന്തെല്ലാം ഗുണങ്ങളുണ്ടെങ്കിലും, കിട്ടിയതൊന്നും പോര പോര എന്ന ലോഭം അല്പം ബാധിച്ചാൽ മതി, അതു് വെള്ളക്കുഷ്ഠംപോലെ സർവനാശം ചെയ്യും. ധനം സമ്പാദിക്കാൻ കഠിനാദ്ധ്വാനം, കൈവശംവന്നാൽ വിചാരം, കള്ളന്മാരെക്കുറിച്ചു് ഭയം, പരിപാലിക്കാൻ ബഹുപ്രയാസം, ചിലവുചെയ്യുമ്പോൾ കുറയുന്നല്ലൊ എന്ന വേദന, നശിക്കുമ്പോൾ തീരാദുഃഖം ഇങ്ങനെ ആദ്യന്തം അർത്ഥം കൊണ്ടു് അനർത്ഥം തന്നെ. ധനാശ പിടിപെട്ടാൽ മോഷ്ടിക്കും, നുണപറയും, അന്യരെ വഞ്ചിക്കും, ഇനിയും വേണമെന്ന തൃഷ്ണയും, കിട്ടാൻ തടസ്സം വന്നാൽ ക്രോധവും, ഉള്ള ധനത്തെപ്പററി ഗർവ്വും, സ്വജനങ്ങളെപ്പോലും അവിശ്വാസവും, മററു ധനികരിൽ അസൂയയും, എന്നുവേണ്ട അനർത്ഥങ്ങളുടെ ഒരു പരമ്പരതന്നെയുണ്ടാകും. നന്മ വരണമെന്നുള്ളവൻ ധനാശയെ ദൂരെ പരിത്യജിക്കണം. ദേവന്മാർപോലും കൊതിക്കുന്ന മനുഷ്യജന്മവും, അതിലും ഉത്തമമായ ബ്രാഹ്മണജന്മവും ലഭിച്ചിട്ടും ശ്രേയസ്സിനായി ശ്രമിക്കാതെ ഞാൻ ജീവിതം കളഞ്ഞു കുളിച്ചല്ലൊ. എന്നെ സ്വീകരിക്കാൻ ഘോരനരകം കാത്തിരിക്കുകയാണു്. ആർക്കും കൊടുക്കാതെ നിധികാക്കുന്ന ഭൂതം പോലെ ധനം കെട്ടി സൂക്ഷിക്കുന്നവൻ നരകത്തിൽ എന്തെന്തു യാതനകൾ അനുഭവിക്കുകയില്ല! എന്റെ ജീവിതം ധനത്തിനായി തുലച്ചു, ആയുസ്സും

digitized by www.sreyas.in

അവസാനിക്കാറായി. ജരഠനായ ഞാൻ ഇനി എന്തു നേടാനാണ്? ഞാൻ മാത്രമല്ല, മഹാപണ്ഡിതന്മാർപോലും ധനാശക്കു വശപ്പെട്ടു ജീവിതം പാഴാക്കുന്നതു കാണുമ്പോൾ ഭഗവന്മായയെ നമസ്കരിച്ചു പോവുകയാണ്. മരണത്തിന്റെ വായിൽ പെട്ടവനു ധനം എന്തുസുഖം കൊടുക്കും?

എങ്കിലും ഞാൻ ഭാഗ്യവാൻ തന്നെ. ശ്രീഹരി പ്രസാദിച്ച് ഈ അന്ത്യകാലത്തിലെങ്കിലും വൈരാഗ്യം തന്നുവല്ലൊ. അതു സംസാരസാഗരതരണത്തിനുള്ള കപ്പലാണ്. ഇനി ഞാൻ ആയുസ്സുള്ളിടത്തോളംകാലം ഒരാശയും കൂടാതെ ആത്മതൃപ്തനായി ഭഗവത്ഭജനം ചെയ്ത് കാലം കഴിക്കും. സർവേശ്വരൻ അതിന്നനുഗ്രഹിക്കണം. ഖട്വാംഗൻ ഒരു മുഹൂർത്തംകൊണ്ട് പരമപദം പ്രാപിച്ചില്ലെ? അതുകൊണ്ട് നിരാശപ്പെടേണ്ട കാര്യമില്ല. ഈശ്വരകാരുണ്യമുണ്ടെങ്കിൽ എനിക്കും സദ്ഗതി കിട്ടും.'

ഇപ്രകാരം ദൃഢനിശ്ചയംചെയ്ത് ബ്രാഹ്മണൻ ശാന്തനായ മുനിയായി ഭവിച്ചു. ദേഹഭാവനയെ വേരറുത്ത് ആരാലുമറിയപ്പെടാതെ നാടെങ്ങും സഞ്ചരിച്ചു. ഭിക്ഷയ്ക്കു മാത്രം ഗ്രാമങ്ങളിൽ പ്രവേശിക്കും. പടുവൃദ്ധനായ അവധൂതനെ കണ്ടാൽ ദുർജനങ്ങൾ വെറുതെ വിടുമോ? അവർ ആ സാധുവിനെ പലവിധത്തിൽ ദ്രോഹിച്ചു. കിട്ടിയ ഭിക്ഷ അയാൾ ഭുജിക്കാൻ തുടങ്ങുമ്പോൾ അവർ ദണ്ഡും ജപമാലയും ജലപാത്രവും തട്ടിപ്പറിക്കും. തിരിച്ചു കൊടുക്കുന്നതുപോലെ ആംഗ്യം കാട്ടും. ഭിക്ഷു കൈ നീട്ടിയാൽ കൊടുക്കുകയില്ല. ചില പാപികൾ ഭക്ഷണത്തിൽ മൂത്രം വീഴ്ത്തി. ചിലർ തലയിൽ തുപ്പി. ഭിക്ഷു എല്ലാം സഹിച്ചുകൊണ്ട് മിണ്ടാതിരുന്നു. അപ്പോൾ സംസാരിപ്പിക്കാനായി അവർ ദണ്ഡിച്ചുതുടങ്ങി. പിടിച്ചുകെട്ടി, 'കള്ളൻ! ധർമ്മവേഷം കെട്ടി നടക്കുന്നു. വീട്ടിൽ നിന്നും പുറംതള്ളപ്പെട്ടപ്പോൾ തെണ്ടിത്തിന്നാനിറങ്ങിയിരിക്കുകയാണ്. ഭയങ്കരൻ! ഒരക്ഷരം മിണ്ടുന്നില്ലല്ലൊ!' എന്നു പരിഹസിക്കും. ഇങ്ങനെ ആ സാധുവിനെ ഒരു കളിക്കോപ്പെന്നപോലെ കളിപ്പിച്ചു. അതിനിടയ്ക്ക് ചില രോഗങ്ങളും ബാധിച്ചു. ശീതോഷ്ണാദി കാലാവസ്ഥകളുമുപദ്രവിച്ചു. എന്തുതന്നെ സങ്കടങ്ങൾ വന്നാലും എല്ലാം തന്റെ പ്രാരബ്ധഫലമാണ്, ക്ഷമാപൂർവം സഹിക്കേണ്ടതുതന്നെ എന്ന ദൃഢനിശ്ചയത്തോടുകൂടി സഞ്ചരിച്ചു. ധർമ്മബുദ്ധിയും സഹനശീലവും സത്വഗുണവും പ്രതിക്ഷണം വർദ്ധിച്ചു. പരോപദ്രവത്താൽ ശരീരം തളർന്നപ്പോഴും ഭിക്ഷു ഇപ്രകാരം ഗാനം ചെയ്തു.

"എന്റെ സുഖദുഃഖങ്ങൾക്കു കാരണം ജനങ്ങളൊ, ദേവതകളൊ, ആത്മാവൊ, നവഗ്രഹങ്ങളൊ, കർമ്മമൊ, കാലമൊ, ഒന്നുമല്ല, എന്റെ മനസ്സു തന്നെയാണ് കാരണം. മനസ്സ് ഗുണദോഷങ്ങളെ കൽപിക്കുന്നു. മനസ്സിൽനിന്നും സാത്വികരാജസതാമസ കർമ്മങ്ങളുണ്ടാകുന്നു. ആ കർമ്മങ്ങൾക്കനുസരിച്ച സുഖദുഃഖങ്ങളനുഭവിക്കേണ്ടിവരുന്നു. മനസ്സാണ് സംസാരചക്രം തിരിക്കുന്നതു്. ജീവാത്മാവായ ഞാൻ മനസ്സിനോടുള്ള അധ്യാസം ഹേതുവാൽ എനിക്കൊരു ബന്ധവുമില്ലാത്ത സംസാരത്തെ ചുമക്കുന്നു. ദാനം, ധർമ്മം, യമം, നിയമം, അദ്ധ്യയനം, സത്കർമ്മം. വ്രതം എന്നിവയുടെയെല്ലാം ലക്ഷ്യം മനോനിഗ്രഹം മാത്രമാണ്. യോഗങ്ങളുടെ ഉൽകൃഷ്ടഫലം

digitized by www.sreyas.in

മന:ശാന്തിയാണ്. മനസ്സ് പ്രശാന്തവും സമാഹിതവുമായിക്കഴിഞ്ഞാൽ പിന്നെ ദാനവ്രതാദികളുടെ ആവശ്യമില്ല. മനസ്സടങ്ങുന്നില്ലെങ്കിലൊ അവ ചെയ്തിട്ടും ഒരു ഫലവുമില്ല. മനസ്സ് ഒന്നിന്റേയും അധീനത്തിലല്ല. സർവേന്ദ്രിയങ്ങളും മനസ്സിന്നധീനമാണ്. ഭയങ്കരനായ മനസ്സിനെ ജയിച്ചാൽ മറ്റെല്ലാത്തിനേയും ജയിച്ചുതന്നെ. എന്നാൽ അത്രയെളുപ്പം ജയിക്കാവുന്ന ഒന്നല്ല മനസ്സ്. അസഹ്യവും മർമ്മഭേദകവുമായ മനസ്സിന്റെ ശക്തി ഓർക്കുമ്പോൾ ഭയമാകുന്നു. മനസ്സിനെ ജയിച്ചവൻ തന്നെ ധീരൻ. മനസ്സാണ് ശത്രുക്കളെ മുഴുവൻ സൃഷ്ടിക്കുന്നത്. ഭയങ്കരശത്രുവായ മനസ്സിനെ ജയിക്കാതെ മനസ്സിന്റെ അടിമയായിരുന്നുകൊണ്ട് മറ്റുള്ളവരോടു പടവെട്ടുന്നത് മൂർഖതയാണ്. മനസ്സിനെ അടക്കിയാൽ പിന്നെ ശത്രുക്കളേയില്ല. ഇതറിയാതെ മന:കൽപിതമായ ദേഹത്തിൽ അഭിമാനിച്ച് അവിവേകി വെറുതെ സംസാരത്തിൽപെട്ടു ഭ്രമിക്കുന്നു.

അന്യദേഹം ഈ ദേഹത്തെ ബാധിച്ചാൽ രണ്ടു ദേഹത്തിലും വർത്തിക്കുന്ന ഏകനായ ആത്മാവിനെന്തു ചേതം? തന്റെ പല്ല് തന്റെ നാവിനെ കടിച്ചുപോയാൽ ആരോടാണ് കോപിക്കുക? ഇനി ഇന്ദ്രിയങ്ങളിൽ വസിക്കുന്ന ഇന്ദ്രാദിദേവതകളാണ് സുഖദു:ഖഹേതുക്കളെങ്കിൽ ആത്മാവിനെന്തു ബന്ധം? കയ്യിൽ വസിക്കുന്ന ഇന്ദ്രൻ കണ്ണിൽ വസിക്കുന്ന സൂര്യനെ ദ്രോഹിച്ചാൽ അതു് അവർക്കുതന്നെ ദോഷമെന്നല്ലാതെ അസംഗനായ ആത്മാവിനെന്തു ദോഷമാണുള്ളതു്? ഇനി ആത്മാവാണ് സുഖദു:ഖഹേതുവെങ്കിൽ അതു് ആത്മാവിന്റെ സ്വഭാവമാണല്ലൊ. ആ സ്വഭാവനാശത്തിൽ ആത്മാവുതന്നെ നശിക്കുമല്ലൊ. അതിനു് അന്യരുടെ നേരെ ക്രോധിക്കാനവകാശമില്ല. ഇനി നവഗ്രഹങ്ങളാണ് ദു:ഖകാരണമെങ്കിൽ അതുകൊണ്ടു് ആത്മാവിനെന്തു ഹാനി? ഗ്രഹനിലയനുസരിച്ചു ജനിച്ച ദേഹം ജഡമാണ് അതിനു സുഖദു:ഖജ്ഞാനമില്ല. ഗ്രഹങ്ങളെക്കൊണ്ടു് ഗ്രഹങ്ങൾക്കുതന്നെയാണ് പീഡ. ആത്മാവിനൊരു ദോഷവുമില്ല. അതിനാരോടും കോപിക്കേണ്ടതില്ല. ഇനി കർമ്മമാണ് സുഖദു:ഖഹേതുവെങ്കിൽ ആയിക്കൊള്ളട്ടെ. ഒരു വസ്തു ജഡവും അജഡവുമായിരുന്നാൽ മാത്രമെ കർമ്മത്തിനവകാശമുള്ളു. ശുദ്ധജഡമായ ദേഹമൊ, ശുദ്ധചൈതന്യമായ ആത്മാവൊ കർമ്മം ചെയ്യുന്നില്ല. അതിനാൽ കർമ്മംമൂലമുണ്ടാകുന്ന ദു:ഖത്തിനു് ആരോടാണ് കോപിക്കുക? കാലമാണ് സുഖദു:ഖങ്ങളെ ഉണ്ടാക്കുന്നതെന്നാണെങ്കിൽ, കാലം ബ്രഹ്മസ്വരൂപമാണ്. അതിനാൽ ആത്മാവും കാലാംശം തന്നെ. അഗ്നിയുടെ താപം അഗ്നിയുടെ അംശമായ തീപ്പൊരിയെ ദഹിപ്പിക്കുമോ? അതിനാൽ കാലത്തിന്റെ ധർമ്മങ്ങൾ ആത്മാവിനു ബാധകമല്ല. ഇതുപോലെ ആലോചിച്ചുനോക്കിയാൽ ആത്മാവായ തനിക്കു് അന്യരാരും ദു:ഖഹേതുക്കളല്ലെന്നു കാണാം. ദേഹാദികളിൽ ഞാനെന്നുള്ള അഭിമാനമുണ്ടാകുമ്പോൾ ഭേദഭാവനയും തന്മൂലം രാഗദ്വേഷാദികളും തന്മൂലം കർമ്മങ്ങളും തന്മൂലം ജന്മങ്ങളും തന്മൂലം സുഖദു:ഖങ്ങളുമുണ്ടാകുന്നു. ഞാൻ ദേഹമല്ലല്ലോ. ഞാൻ മനസ്സിന്റേയും നിയന്താവും ശുദ്ധചൈതന്യവുമായ ആത്മാവാണ്. അസംഗനായ എനിക്കു് ഏതവസ്ഥയിലും സുഖദു:ഖാദികളില്ല. അതിനാൽ ആരോടും കോപിക്കാനവകാശമില്ല. ഇപ്രകാരം

digitized by www.sreyas.in

അനുസന്ധാനം ചെയ്തു് ഉറപ്പുവരുത്തിക്കൊണ്ടും മുകുന്ദന്റെ ശ്രീപാദസേവകൊണ്ടും ഞാനും ദുഃഖസംസാരത്തെ നിശ്ചയമായും കടക്കും".

ഉദ്ധവ! ധനമെല്ലാം നശിച്ചുവെങ്കിലും ആത്മലാഭമാകുന്ന മഹാധനം ലഭിച്ച ഭിക്ഷു, വൈരാഗ്യരസികനായിത്തീൎന്നു. ദുർജനങ്ങളുടെ പീഡകളെല്ലാം സഹിച്ചും ഭഗവാന്റെ ശ്രീചരണസ്മരണങ്ങൾക്കു് വിഘാതം വരുത്താതെയും ഈ ഭൂമിയിൽ സഞ്ചരിച്ചു. സഖേ! മനുഷ്യനു് സുഖവും ദുഃഖവും കൊടുക്കാൻ അന്യരാരുമില്ല. എല്ലാം മനസ്സിന്റെ ഭ്രമമാണു്. മനസ്സാണു് ബന്ധു, ശത്രു ഇത്യാദി ഭേദഭാവനകളെ ഉണ്ടാക്കുന്നതു്. അതിനാൽ എന്റെ പ്രിയഭക്തനായ നീ ബുദ്ധിവൃത്തിയെ എന്നിലുറപ്പിച്ചുകൊണ്ടു് മനസ്സിനെ വഴിപോലെ അടക്കുക. എല്ലാ യോഗങ്ങളുടേയും സാരം മനോനിഗ്രഹം തന്നെ. അതു സാധിച്ചവനാണു് പരമയോഗി. മനോനിഗ്രഹത്തിനു ശക്തിയില്ലാത്തവൻ സർവയോഗസാരമായ ഈ ഭിക്ഷുഗീതയെ ശ്രദ്ധയോടു കൂടി കേൾക്കുകയൊ കേൾപ്പിക്കുകയൊ ചെയ്തു് മനസ്സിനെ ബ്രഹ്മമാത്രമായ എന്നിൽ ഉറപ്പിക്കാൻ ശ്രമിക്കുന്നതായാൽ അവനെ സുഖദുഃഖാദിദ്വന്ദ്വങ്ങൾ ഒരിക്കലും പരിഭവിപ്പിക്കുകയില്ല.

## അദ്ധ്യായം 24

യോഗസ്യ തപസശ്ചൈവ ന്യാസസ്യ ഗതയോഽമലാഃ
മഹർജനസ്തപഃ സത്യം ഭക്തിയോഗസ്യ മദ്ഗതിഃ 14

[യോഗം, തപസ്സു്, സന്യാസം ഇങ്ങിനെ പറയപ്പെട്ട സാധനാമാർഗങ്ങൾ വഴി അമലാന്തഃകരണന്മാരായിത്തീരുന്ന അദ്ധ്യാത്മസാധകന്മാർ, അവരവർ അനുഭവപ്പെടുത്തിയ അദ്ധ്യാത്മഭാവമനുസരിച്ചു് മഹർലോകം, ജനലോകം, തപോലോകം, സത്യലോകം ഇങ്ങിനെയുള്ള പുണ്യലോകങ്ങളെ പ്രാപിക്കുന്നു. സർവാത്മനാ എന്നെ ഭജിക്കുന്ന ഭക്തനാകട്ടെ പുനരാവൎത്തിരഹിതമായ എന്റെ വൈകുണ്ഠലോകത്തെ പ്രാപിക്കുന്നു.]

### സാംഖ്യശാസ്ത്ര നിരൂപണം

ശ്രീഭഗവാൻ പറഞ്ഞു:— ഉദ്ധവ! എന്റെ ഒരു പൂർവാവതാരമായ ശ്രീകപിലവാസുദേവൻ പ്രകാശിപ്പിച്ച സാംഖ്യശാസ്ത്രം നിനക്കു പറഞ്ഞുതരാം. അതറിഞ്ഞാൽ ദ്വൈതഭ്രമം നശിക്കും. സൃഷ്ടിക്കു മുമ്പു് ഇന്നു കാണുന്ന ചരാചരാത്മകമായ ലോകം, ഇതു്, അതു് എന്ന ഭേദം കൂടാതെ – നാമരൂപങ്ങൾ കൂടാതെ— ഏകജ്ഞാനമായി നിലനിന്നിരുന്നു. അതു് വാക്കിനും മനസ്സിനും വിഷയമല്ല. സൃഷ്ട്യാരംഭത്തിൽ ആ ജ്ഞാനം ചിത്തെന്നും ജഡമെന്നും രണ്ടുവിധത്തിൽ വ്യവഹാരവിഷയമായി ഭവിച്ചു. ജഡം പ്രകൃതിയും ചൈതന്യം പുരുഷനുമാകുന്നു.

digitized by www.sreyas.in

ആ പുരുഷൻ ഞാൻ തന്നെ. എന്നാൽ ക്ഷോഭിപ്പിക്കപ്പെട്ട പ്രകൃതിയിൽ നിന്നു സത്വരജസ്തമോഗുണങ്ങളുണ്ടായി. ത്രിഗുണങ്ങളുടെ സമ്മേളനത്താൽ ക്രിയാശക്തിയും ജ്ഞാനശക്തിയും ചേന്ന മഹത്തത്വവും അതിൽനിന്നു അഹങ്കാരവുമുണ്ടായി. അഹങ്കാരം സാത്വികമെന്നും രാജസമെന്നും താമസമെന്നും മൂന്നായി പിരിഞ്ഞു. താമസാഹങ്കാരത്തിൽനിന്നു് ശബ്ദസ്പർശരൂപരസഗന്ധങ്ങളെന്ന തന്മാത്രകളും ആകാശം, വായു, അഗ്നി, ജലം, ഭൂമി എന്ന പഞ്ചഭൂതങ്ങളും, രാജസാഹങ്കാരത്തിൽ നിന്നു കർമ്മേന്ദ്രിയങ്ങളും ജ്ഞാനേന്ദ്രിയങ്ങളും മനസ്സും, സാത്വികാഹങ്കാരത്തിൽ നിന്നു് പതിനൊന്നു ഇന്ദ്രിയാധിഷ്ഠാന ദേവതകളുമുണ്ടായി. ഇവയെല്ലാം ചേന്നു് എന്റെ പ്രേരണയാൽ എന്റെ ഉത്തമസ്ഥാനമായ ബ്രഹ്മാണ്ഡമുണ്ടായി. ആ അണ്ഡം പ്രളയജലത്തിൽ കിടന്നപ്പോഠം നാരായണനായ ഞാൻ അതിൽ പ്രവേശിച്ചു. എന്റെ നാഭിയിൽനിന്നു് വിശ്വമെന്നു പേരായ പത്മവും അതിൽ ബ്രഹ്മാവുമുണ്ടായി. ലോകസ്വരൂപനായ ബ്രഹ്മാവു് എന്റെ അനുഗ്രഹത്താൽ ചരാചരാത്മകമായ പതിന്നാലു ലോകങ്ങളേയും സൃഷ്ടിച്ചു.

ഭൂലോകം മനുഷ്യാദികഠംക്കും ഭുവർലോകം ഭൂതപ്രേതാദികഠംക്കും സ്വർലോകം ദേവന്മാർക്കും മഹർലോകം സിദ്ധന്മാക്കും, യോഗികഠംക്കും സന്യാസിമാർക്കും ജനലോകം, തപോലോകം, സത്യലോകം എന്നിവയും വാസസ്ഥാനമായി ഭവിച്ചു. എന്റെ അനന്യഭക്തനു് എന്റെ ലോകമായ വൈകുണ്ഠമാണു് വാസസ്ഥാനം. അതലം വിതലം മുതലായ ഏഴു് അധോലോകങ്ങഠം അസുരന്മാരുടേയും നാഗന്മാരുടേയും വാസസ്ഥാനമായി. കാലസ്വരൂപനും കർമ്മഫലദാതാവുമായ എന്റെ സങ്കൽപത്താൽ കർമ്മാധീനമായ ജീവലോകം പ്രപഞ്ചത്തിൽ മുങ്ങിപ്പൊങ്ങിക്കൊണ്ടിരിക്കുന്നു. ചെറുതും വലുതുമായി കാണപ്പെടുന്ന സകല പദാർത്ഥങ്ങളും പ്രകൃതിപുരുഷസംയുക്തമാണു്. നാമരൂപാത്മകമായ ഈ കാഴ്ച അസത്താണു്, ഉൽപത്തിനാശങ്ങളുള്ളതാണു്. ഒന്നിൽനിന്നുണ്ടായി അതിൽത്തന്നെ ലയിക്കുന്ന വസ്തു മദ്ധ്യകാലത്തിലും അതുതന്നെയാണു്– ആഭരണം സ്വർണ്ണവും, ഘടം മണ്ണുമാകുന്നതുപോലെ. അധിഷ്ഠാനകാരണമായ ഞാൻ മാത്രമാണു് സത്യം. പിതാവിൽനിന്നു പുത്രനെന്നപോലെ, സൃഷ്ടി ഇടവിടാതെ നടന്നുകൊണ്ടിരിക്കുന്നു. ഓരോ കൽപാവസാനത്തിലും ഇവ ഉണ്ടായ ക്രമത്തിനു പ്രതിലോമമായി ഒന്നിലൊന്നു ലയിച്ചു് ഒടുവിൽ സർവകാരണകാരണനായ ഞാൻ മാത്രം അവശേഷിക്കുന്നു.

ബഹുപദാർത്ഥങ്ങളുണ്ടെന്നുള്ള തോന്നൽ തെററാണു്. ഇടയ്ക്കു് ഉണ്ടായി, കണ്ടു മറയുന്നതെല്ലാം മിത്ഥ്യയാണു്. ഈ അറിവു് ഉറച്ചവനു് ഏകാത്മഭാവം മാത്രമല്ലാതെ നാനാത്വഭ്രമം ഒരിക്കലുമുണ്ടാകയില്ല.

digitized by www.sreyas.in

# അദ്ധ്യായം 25

ഭക്തിയോഗേന മന്നിഷ്ഠോ മദ്ഭാവായ പ്രപദ്യതേ 32
തസ്മാത് ദേഹമിമം ലബ്ധ്വാ ജ്ഞാനവിജ്ഞാനസംഭവം
ഗുണസംഗം വിനിർദ്ധൂയ മാം ഭജന്തു വിചക്ഷണാ: 33

[ഭക്തിയോഗംകൊണ്ട് മൽപരനായിരിക്കുന്ന ഭക്തൻ നിതാന്തം എന്നെത്തന്നെ ഭജിക്കുക നിമിത്തം മരണാനന്തരം ഞാനായി ഭവിക്കുവാൻ അർഹനാകുന്നു. അപ്രകാരം വേദാർത്ഥഗ്രഹണത്തിനും, ആത്മസാക്ഷാത്കാരത്തിനും സാധനമായിരിക്കുന്ന ഈ മനുഷ്യദേഹം ലഭിച്ചിട്ട് സംസാരഹേതുവായ ഗുണസംഗത്തെ നിശ്ശേഷം പരിത്യജിച്ച് വിവേകികൾ എന്നെത്തന്നെ ഭജിക്കണം.]

## ത്രിഗുണവൃത്തിനിരൂപണം

ശ്രീഭഗവാൻ പറഞ്ഞു:— ഉദ്ധവ! കലർപ്പില്ലാത്ത ത്രിഗുണങ്ങളുടെ സ്വരൂപം ഞാൻ പറഞ്ഞുതരാം. ശമം, ദമം, തിതിക്ഷ, തത്വചിന്തനം, തപസ്സ്, സത്യം, ദയ, ഓർമ്മ, സന്തോഷം, ത്യാഗം, ഉപരതി, ശ്രദ്ധ, ലജ്ജ, ദാനശീലം, എന്നിവ സത്വഗുണലക്ഷണങ്ങളാകുന്നു. കാമം, പ്രവൃത്തി, മദം, തൃഷ്ണ, ഗർവം, പ്രതീക്ഷ, ഭേദബുദ്ധി, വിഷയേച്ഛ, യുദ്ധോത്സാഹം, യശസ്സിൽ പ്രീതി, പരിഹാസം, വീര്യം, ശക്തിപ്രകടനം എന്നിവ രാജസലക്ഷണങ്ങളാണ്. ക്രോധം, ലോഭം, കളവ്, ഹിംസ, പരസ്വത്തിലുള്ള മോഹം, ദംഭം, തളർച്ച, കലഹം. ശോകം, മോഹം, ദു:ഖം, ദൈന്യം, നിദ്ര, ആശ, ഭയം, മടി ഇവ തമോഗുണവൃത്തികളാണ്. ഇനി ഈ ഗുണങ്ങൾ സമ്മിശ്രമായാലുള്ള വൃത്തിഭേദങ്ങൾ പറയാം: ഞാനെന്നും എന്റേതെന്നുമുള്ള ഭേദഭാവനയും, മന:പ്രാണേന്ദ്രിയങ്ങളുടെ വിഷയങ്ങളോടുചേർന്നുള്ള വ്യാപാരങ്ങളും ഗുണസമ്മേളനം കൊണ്ടുണ്ടാകുന്നു. ഒരുവൻ ധർമ്മവും അർത്ഥവും കാമവും അപേക്ഷിക്കുന്നുവെങ്കിൽ അവനിൽ ത്രിഗുണസമ്മേളനമുണ്ടെന്നു ധരിക്കണം. അവനിൽ ശാസ്ത്രാദികളിൽ ശ്രദ്ധയും ധനേച്ഛയും, കാമ്യകർമ്മങ്ങളിൽ ശ്രദ്ധയും ഗൃഹസ്ഥാശ്രമാസക്തിയും സ്വധർമ്മത്തിൽ ദൃഢതയും കാണാം. മിക്കവാറും ജനങ്ങളിലും ത്രിഗുണങ്ങൾ കലന്നിരിക്കും. എങ്കിലും ഏതെങ്കിലുമൊന്ന് അധികമായിരിക്കും. ആ ഗുണാധിക്യമനുസരിച്ച് ഒരുവൻ സാത്വികനെന്നോ താമസനെന്നോ പറയപ്പെടുന്നു.

ഒരു ഫലവും കാംക്ഷിക്കാതെ സ്വധർമ്മത്താൽ എന്നെ ഭജിക്കുന്നവൻ സാത്വികനും വിഷയസുഖം കാമിച്ച് ഭജിക്കുന്നവൻ രാജസനും പരഹിംസയ്ക്കായി ഭജിക്കുന്നവൻ താമസനുമാണ്. ധർമ്മജ്ഞാനാദികളിൽ ശ്രദ്ധ സത്വഗുണവും, വിഷയാസക്തിയും ഭേദബുദ്ധിയും രജോഗുണവും, ശോകം, മോഹം, നിദ്ര, ഹിംസ എന്നിവ തമോഗുണവും അധികരിച്ചതിന്റെ ലക്ഷണങ്ങളാണ്. ചിത്തപ്രസാദം, ഇന്ദ്രിയ

digitized by www.sreyas.in

നിവൃത്തി, ദേഹത്തെക്കുറിച്ച് ആശങ്കയില്ലായ്മ, അസംഗത്വം, എന്നിവ സത്വഗുണ വും, ആസക്തിയോടുകൂടിയ പ്രവൃത്തികളാൽ സന്തോഷസന്താപങ്ങൾ, അശാന്തി, അസ്വസ്ഥത, മനോദുഃഖം എന്നിവ രജോഗുണവും, മനസ്സിന്റെ തളർച്ച, അറിവി ല്ലായ്മ, വിഷാദം, എന്നിവ തമോഗുണവും, അധികരിച്ചതിന്റെ ലക്ഷണങ്ങളാ ണ്. സത്വഗുണാധിക്യത്താൽ ഇന്ദ്രിയാധിഷ്ഠാനദേവതകൾക്കും, രജോഗുണാധി ക്യത്താൽ ഇന്ദ്രിയങ്ങൾക്കും ബലം വർദ്ധിക്കുന്നു. തമോഗുണാധിക്യത്താൽ മോ ഹം വർദ്ധിക്കുന്നു. സത്വം ജാഗ്രത്തും രജസ്സ് സ്വപ്നവും തമസ്സ് സുഷുപ്തിയുമാ കുന്നു. ഈ മൂന്നവസ്ഥകൾക്കും സാക്ഷിയായി എപ്പോഴുമുള്ള ചൈതന്യത്തെ തുരീ യമെന്നു പറയുന്നു. സത്വഗുണാധിക്യത്താൽ ജനങ്ങൾ വേദവിത്തുക്കളായി സത്യ ലോകംവരെ ഉയരുന്നു. രജോഗുണാധിക്യത്താൽ കർമ്മശീലരായി മനുഷ്യലോക ത്തിലും തമോഗുണാധിക്യത്താൽ ആലസ്യമോഹിതരായി നീചയോനികളിലും വർത്തിക്കുന്നു. ദേഹാന്തത്തിൽ ആധിക്യം സത്വത്തിനാണെങ്കിൽ സ്വർഗവും, രജസ്സി നാണെങ്കിൽ ഭൂലോകവും, തമസ്സിനാണെങ്കിൽ നരകവും പ്രാപിക്കുന്നു. നിർഗ്ഗുണാ വസ്ഥയിലെത്തിയവൻ എന്നോടുകൂടി ചേരുന്നു. ഫലാകാംക്ഷകൂടാതെ എന്നിൽ അർപ്പണബുദ്ധ്യാ ചെയ്യുന്ന കർമ്മം സാത്വികവും, ഫലം സങ്കൽപിച്ച് ചെയ്യുന്ന കർമ്മം രാജസവും, പരഹിംസാപൂർവകമായ കർമ്മം താമസവുമാകുന്നു.

കേവലാത്മാവിനെക്കുറിച്ചുള്ള അറിവ് സാത്വികവും, ദേഹരൂപമായ അറിവ് രാജസവും, പ്രാകൃതമായ അറിവ് താമസവുമാകുന്നു. എന്നെ സംബ ന്ധിച്ച അറിവാകട്ടെ നിർഗ്ഗുണമാകുന്നു. സാത്വികൻ വനത്തിലും (ഏകാന്തത്തിലും) രാജസൻ ഗ്രാമത്തിലും, താമസൻ ചൂതുകളിസ്ഥലം മുതലായവയിലും നിർഗ്ഗുണൻ ക്ഷേത്രാശ്രമാദികളിലും വസിക്കും. സാത്വികൻ വിഷയങ്ങളിൽ അസംഗനും, രാജ സൻ രാഗാന്ധനും, താമസൻ വിചാരശൂന്യനും, നിർഗ്ഗുണൻ എന്റെ ആശ്രിതനുമാ യിരിക്കും. സാത്വികന് അദ്ധ്യാത്മികതയിലും, രാജസന് കർമ്മങ്ങളിലും, താമ സന് അധർമ്മത്തിലും, നിർഗ്ഗുണന് എന്റെ സേവയിലും ശ്രദ്ധയുണ്ടായിരിക്കും. സാത്വികന് പത്ഥ്യവും ശുദ്ധവും അനായാസലബ്ധവുമായ ഭക്ഷണത്തിലും, രാജ സന് ഇന്ദ്രിയപ്രീതികരമായതിലും, താമസന് ഇന്ദ്രിയങ്ങൾക്ക ദുഃഖപ്രദവും അശു ദ്ധവുമായ ആഹാരത്തിലും താൽപര്യമുണ്ടായിരിക്കും. സാത്വികന് ആത്മസുഖ ത്തിലും, രാജസന് വിഷയസുഖത്തിലും, താമസന് മോഹദൈന്യജങ്ങളായ സുഖ ങ്ങളിലും പ്രിയമുണ്ടാകും. നിർഗ്ഗുണന് എന്റെ ഭജനസുഖത്തിലായിരിക്കും ശ്രദ്ധ. ഉദ്ധവ! കാണുന്നതും കേൾക്കുന്നതുമെല്ലാം ഗുണമയങ്ങളാണ്. ഗുണങ്ങളുടെ പരി ണിതഫലമാണ് സംസാരം. ഗുണങ്ങളുടെ ഉൽപത്തിസ്ഥാനം മനസ്സുമാകുന്നു. ഈ ഗുണങ്ങളെ ജയിച്ചിട്ട് ഭക്തിയോഗംകൊണ്ട് എന്നെ സമാശ്രയിച്ചവൻ അന്ത്യ ത്തിൽ ഞാനായിട്ടുതന്നെ ഭവിക്കുന്നു. മനുഷ്യജന്മം ലഭിച്ച വിവേകി ഗുണസംഗം ത്യജിച്ച് ജിതേന്ദ്രിയനായി പ്രമാദാലസ്യം കൂടാതെ എപ്പോഴും എന്നെ ഭജിക്കണം. മൂന്നു ഗുണങ്ങളേയും ഒരുമിച്ചു ത്യജിക്കാൻ സാധ്യമല്ല. ആദ്യം സത്വഗുണമാശ്രയി ച്ച് രജസ്തമസ്സുകളെ ഒഴിവാക്കണം. പിന്നീട് നിരപേക്ഷാരൂപമായ ശുദ്ധഭാവ

digitized by www.sreyas.in

ത്താൽ സത്വഗുണത്തേയുമുപേക്ഷിക്കണം. അതോടെ ജീവോപാധിയായ ലിംഗശരീരം നശിക്കും. പിന്നീട് ജനനമരണങ്ങൾക്കവകാശമില്ലാത്തതിനാൽ അവൻ പരിപൂർണ്ണനായിക്കഴിഞ്ഞു. എന്നെ പ്രാപിച്ചുകഴിഞ്ഞതിനാൽ ഇനി ഒന്നും സമ്പാദിക്കേണ്ടതില്ല. ഇനി ഒരു സഞ്ചാരവുമില്ല.

## അദ്ധ്യായം 26

താ യേ ശൃണ്വന്തി ഗായന്തി ഹ്യനുമോദന്തി ചാദൃതാ:
മൽപരാ: ശ്രദ്ധധാനാശ്ച ഭക്തിം വിന്ദന്തി തേ മയി. 29
ഭക്തിം ലബ്ധവത: സാധോ: കിമന്യദവശിഷ്യതേ
മയ്യനന്തഗുണേ ബ്രഹ്മണ്യാനന്ദാനുഭവാത്മനി. 30

[എന്നിലതീവതാൽപര്യമുള്ളവരും മൽപരായണരുമായ യാതൊരുവർ വിശ്വാസബഹുമാനങ്ങളോടെ എന്റെ ലീലാകഥകളെ കേൾക്കുകയും കീർത്തിക്കുകയും ചെയ്യുന്നുവോ, അവർ എന്നിൽ പരമഭക്തിയുള്ളവരായി ഭവിക്കുന്നു. അനന്തകല്യാണഗുണസ്വരൂപവും, സച്ചിദാനന്ദരൂപവുമായ ബ്രഹ്മമാകുന്ന എന്നിൽ ഉറച്ച ഭക്തിയുള്ള സാധുവിന് കാംക്ഷിക്കത്തക്ക മറേറതൊരുവസ്തു അവശേഷിക്കുന്നു? (ഭഗവൽഭക്തി ലഭിച്ചവന് പിന്നെ കിട്ടേണ്ടതായിട്ടൊന്നുമില്ല.)]

### ദു:സ്സംഗദോഷം, സാധുസംഗമഹിമ

ശ്രീഭഗവാൻ പറഞ്ഞു:— ഉദ്ധവ! എന്നെ പ്രാപിക്കുവാൻ ഉത്തമസാധനമായ മനുഷ്യദേഹം കിട്ടിയ ഭാഗ്യവാൻ ഒട്ടും കാലം കളയാതെ തന്റെ ഉള്ളിൽത്തന്നെ വർത്തിക്കുന്ന പരമാനന്ദസ്വരൂപനും പരമാത്മാവുമായ എന്നെ ഇടവിടാതെ ഭജിച്ച് എന്നെ സുഖമായി പ്രാപിക്കണം. ഗുണരൂപമായ ജീവോപാധിയിൽ നിന്നു മനസ്സു വേറിട്ടു കഴിഞ്ഞാൽ മായാമാത്രമായ ദേഹത്തിലിരുന്നാലും ഗുണകാര്യങ്ങളെല്ലാം ത്രികാലത്തിലുമില്ലാത്തതാണെന്നറിഞ്ഞു് പിന്നീടൊരിക്കലും അവയോടു ചേരുകയില്ല. ആ നിലയെത്തുന്നതുവരെ അസത്തുക്കളോടു സംഗം ചെയ്യരുതു്. ചേർന്നാൽ അന്ധനെ അനുഗമിക്കുന്ന അന്ധനെപ്പോലെ അന്ധകൂപത്തിൽ വീഴും, നിശ്ചയം. വിഷയസംഗം എത്രത്തോളം ദോഷം ചെയ്യുമെന്നതിന് ഒരുദാഹരണം പറയാം.

ചക്രവർത്തിയായിരുന്ന പുരൂരവസ്സ് ഉർവശിയിൽ അത്യാസക്തനായിപ്പോയി. ആ ആസക്തി അനുദിനം അധികരിച്ചുവന്നു. അങ്ങനെയിരിക്കെ, അവൾ രാജാവിനെ വിട്ടുപോയി. ചക്രവർത്തിക്ക് ഉർവശീവിരഹതാപം സഹി

digitized by www.sreyas.in

ക്കാൻ കഴിഞ്ഞില്ല. അവളെ തേടി ലോകമെല്ലാം അലഞ്ഞു തിരിഞ്ഞു് ഒടുവിൽ കുരുക്ഷേത്രത്തിൽ വച്ചു കണ്ടുമുട്ടി. അവളുടെ കാൽക്കൽ വീണു് സമാധാനിപ്പിച്ചു് പിന്നേയും ബഹുകാലം ചേർന്നിരുന്നു. ഒടുവിൽ ഭാഗ്യവശാൽ വിരക്തിയുണ്ടായി വിവേകമുദിച്ചു് ലോകശിക്ഷാർത്ഥം ഇപ്രകാരം ഗാനം ചെയ്തു:— "അഹോ, മഹാകഷ്ടം! കാമകശ്മലചിത്തനായ എന്റെ മോഹം എത്രയെന്നു് ലോകരെല്ലാം കാണുവിൻ. ഞാൻ വലിയ ചക്രവർത്തിയായിട്ടും ഒരു സ്ത്രീയുടെ ക്രീഡാമൃഗമായി അധഃപതിച്ചു. അവളുടെ ആലിംഗന സുഖത്തിൽ മതിമറന്നു് ആയുസ്സ് പോയതറിഞ്ഞില്ല. എന്റെ പദവിയെ പുല്ലുപോലെ തിരസ്കരിച്ചിട്ടു് അവൾ പോയപ്പോൾ കാമാന്ധനായ ഞാൻ അരയിൽ വസ്ത്രം കൂടിയില്ലാതെ അനുഗമിച്ചു. നാണമില്ലാതെ കരഞ്ഞുകൊണ്ടു് പിൻതുടർന്ന എന്നെ അവൾ കാലുകൊണ്ടു ചവുട്ടി. അതും ഞാൻ സന്തോഷപൂർവം സ്വീകരിച്ചു– പെൺകഴുതയുടെ ചവിട്ടേൽക്കുന്ന ആൺകഴുതയെ പോലെ. സ്ത്രീകൾക്കു് മനസ്സിനെ അടിയറവച്ചവനു് മറ്റെല്ലാ ഗുണങ്ങളുണ്ടെങ്കിലുമെന്തുഫലം? തനിക്കു ശ്രേയസ്സേതെന്നറിയാത്ത മഹാമൂർഖനും പണ്ഡിതമാനിയുമായ എന്നെ എത്ര നിന്ദിച്ചാലും പോരാ. നെയ്യൊഴിക്കുന്തോറും അഗ്നി ഉജ്വലിക്കുന്നതുപോലെ, ഉർവശിയുടെ അധരാസവം സേവിക്കുന്തോറും കാമാഗ്നി വർദ്ധിച്ചതേയുള്ളു. പുംശ്ചലിയാൽ അപഹൃതചിത്തനായ മൂഢനെ കരകയററുവാൻ അധോക്ഷജനും ആത്മാരാമേശ്വരനുമായ ഭഗവാനൊഴിച്ചു് മററാക്കു കഴിയും? ഞാൻ ഉർവശിയെ കുററം പറയുന്നില്ല. ദേവി സദ്വാക്യങ്ങളാൽ പലപ്പോഴും എന്നെ ബോധിപ്പിക്കാൻ ശ്രമിച്ചു. പക്ഷെ അജിതേന്ദ്രിയനും മഹാമോഹബാധിതനുമായ എന്റെ തലയിൽ അതൊന്നും കയറിയില്ല. ശ്രീഭഗവാൻ തന്നിട്ടുള്ള വിവേചനശക്തിയുപയോഗിച്ചു് സ്വയം നിയന്ത്രിക്കാൻ കഴിയാത്ത ഞാനെന്തിനു മററുള്ളവരെ പഴി പറയുന്നു? കയറിനെ പാമ്പായി തെററിദ്ധരിച്ചാൽ അതിനു് കയറെന്തു പിഴച്ചു?

ഈ ദേഹത്തിൻെറ ഉടമസ്ഥൻ ആരാണു്? തൻെറ പുത്രനെന്നഭിമാനിക്കുന്ന മാതാപിതാക്കളൊ, തന്റെ ഭർത്താവെന്നവകാശപ്പെടുന്ന ഭാര്യയൊ, മരിച്ചു കഴിഞ്ഞാൽ തനിക്കു ദഹിപ്പിക്കാനുള്ളതാണെന്നു കരുതുന്ന അഗ്നിയൊ, ശവം തിന്നുന്ന നായ്ക്കളൊ, ആരാണു് ഈ ദേഹത്തിന്നവകാശി എന്നു് നിശ്ചയമില്ല. ഏതായാലും എന്റേതല്ലെന്നു നിശ്ചയം. എൻേറതല്ലാത്ത ഈ ദേഹത്തെ സുഖിപ്പിക്കാൻ മററൊരു ശരീരത്തിൽ ഞാൻ ആസക്തനായി. ആ ദേഹത്തിൽ ആകർഷണീയമായെന്താണുള്ളതു്? രക്തം, മാംസം, മജ്ജ, കഫം, മൂത്രം, അമേദ്ധ്യം, ഇവകളാൽ ദുർഗന്ധമലീമസവും അറയ്ക്കുന്നതുമാണു് ആ ദേഹം. അവസാനം കൃമിയായൊ, വിഷ്ടയായൊ, ഭസ്മമായൊ പരിണമിക്കുകയും ചെയ്യും. ആ സ്ത്രീശരീരം കണ്ടിട്ടു് എന്നെപ്പോലെയുള്ള കാമഭ്രാന്തന്മാർ പറയുന്നു: 'അഹോ എന്തു സൌന്ദര്യം! എത്ര വിശേഷപ്പെട്ടതു്! എത്ര സുന്ദരമായ നാസിക! എന്തു് ചന്തമുള്ള മുഖം!' എന്നെല്ലാം മലഭാണ്ഡമായ ശരീരത്തിൽ രമിക്കുന്ന പുരുഷനും മലഭോജികളായ പുഴുക്കൾക്കും തമ്മിലെന്തു വ്യത്യാസം, ഒന്നുമില്ല.

digitized by www.sreyas.in

അതിനാൽ കാര്യജ്ഞാനമുള്ള വിവേകി സ്ത്രീകളോടും സ്ത്രീസംഗികളോടും ഒരിക്കലും ചേരരുതു്. വിഷയങ്ങളോടു് ഇന്ദ്രിയങ്ങൾ ചേരുമ്പോഴാണു് മനസ്സു് ക്ഷോഭിക്കുന്നതു്. കണ്ടിട്ടില്ലാത്തതും കേട്ടിട്ടില്ലാത്തതുമായ വസ്തുവിനെ മനസ്സു് അപേക്ഷിക്കയില്ല. അതിനാൽ ആ വസ്തുക്കൾ മനസ്സിനെ ക്ഷോഭിപ്പിക്കയില്ല. ഇന്ദ്രിയങ്ങളെ വിഷയങ്ങളുടെ നേർക്ക് വിടാത്തവന്റെ മനസ്സു് നിശ്ചലമായി ഉപശമിക്കുന്നു. ഇന്ദ്രിയങ്ങളും മനസ്സും സ്വാധീനമായെന്നു് സന്യാസിപോലും വിശ്വസിക്കരുതു്. ആ സ്ഥിതിക്കു് എന്നെപ്പോലുള്ളവരുടെ കാര്യം പറയേണ്ടതില്ലല്ലോ.'' ഇപ്രകാരം ഉൽകൃഷ്ടവിചാരത്താൽ പരിശുദ്ധനായ പുരൂരവസ്സു് വൈരാഗ്യരസികനായി, ഉർവശീചിന്തയുപേക്ഷിച്ചു് ഏകാന്തത്തിലിരുന്നു് മനസ്സടക്കി എന്റെ ധ്യാനത്തിലിരുന്നു. ധ്യാനബലത്താൽ പരമാത്മാവായ എന്റെ സാക്ഷാത്കാരം ലഭിച്ചു് സകല മോഹങ്ങളും നശിച്ചു് സംസാരത്തിൽനിന്നും കരകയറി.

ഉദ്ധവ! സദ്ഗതിയെ ആഗ്രഹിക്കുന്നവൻ ദുഃസ്സംഗം സർവഥാ ത്യജിക്കണം. സജ്ജനങ്ങളുടെ പാദമൂലങ്ങളെ ആശ്രയിച്ചു് അവരോടു ചേർന്നിരിക്കണം. വിഷയാസക്തിയെ നശിപ്പിച്ചു് മനോമാലിന്യങ്ങളെല്ലാം തുടച്ചുനീക്കി ശുദ്ധമാക്കാനുപകരിക്കുന്ന സദുപദേശങ്ങൾ അവർ നൽകും. ആ മഹാത്മാക്കളെ ഇനി പറയുന്ന ലക്ഷണങ്ങളെക്കൊണ്ടു അറിഞ്ഞുകൊള്ളണം: സത്തുക്കൾ, അവർക്കു ഞാനല്ലാതെ വേറെ ഗതിയില്ലെന്നു ദൃഢമായി വിശ്വസിക്കുന്നു. ഈ ലോകത്തിലും പരലോകത്തിലുമുള്ള സുഖങ്ങളൊന്നും അവർക്കു വേണ്ട. എന്നിൽ നിന്നുപോലും അവർ ഒന്നുംതന്നെ ആഗ്രഹിക്കുന്നില്ല. അവരുടെ ഹൃദയത്തിൽ ഞാൻ സ്ഥിരപ്രതിഷ്ഠിതനാണു്. കാമക്രോധാദികളെ ചുട്ടു് ചാമ്പലാക്കിയ പ്രശാന്തഗംഭീരന്മാരാണു്. സജ്ജനങ്ങൾ അശേഷം ഭേദഭാവനകൂടാതെ എവിടെയും എന്നെ മാത്രം കാണുന്ന സമദർശികളാണു്. ഞാനെന്നും എന്റേതെന്നും ലവലേശം അഭിമാനമില്ല. സുഖദുഃഖങ്ങൾ, ശീതോഷ്ണങ്ങൾ, ഇഷ്ടാനിഷ്ടങ്ങൾ, ബന്ധുശത്രുക്കൾ ഇത്യാദി ദ്വന്ദ്വങ്ങൾ തീണ്ടാത്തവരാണു് എന്റെ ഭക്തന്മാർ. ഉദ്ധവ! ആ മഹാത്മാക്കളോടു് ചേരുകമാത്രമെവേണ്ടു. വിശേഷവിധിയായി ഉപദേശം സ്വീകരിക്കണമെന്നുകൂടിയില്ല. കാരണം, അവർ സദാ എന്റെ ലീലകളേയും ഗുണങ്ങളേയും കീർത്തിച്ചുകൊണ്ടേയിരിക്കും. കേൾക്കുന്നവരുടെ പാപമെല്ലാം പോക്കി പരിശുദ്ധരാക്കാൻ ആ കഥകൾക്കു് സ്വയം ശക്തിയുണ്ടു്. ശ്രോതാക്കൾക്കു് കഥാശ്രവണത്തിൽ ശ്രദ്ധയും ആദരവും വർദ്ധിച്ചുവരും. തങ്ങളും കീർത്തിച്ചുതുടങ്ങും. കീർത്തിക്കുന്നവരെ അനുമോദിക്കുകയും ചെയ്യും. ഇപ്രകാരം സാധുസംഗം മാത്രംകൊണ്ടു് എന്നിൽ നിരതിശയപ്രേമം തനിയെ കൈവരും. അനന്തഗുണനിധിയും ആനന്ദസ്വരൂപനുമായ എന്നിൽ പരിശുദ്ധമായ പ്രേമഭക്തി ലഭിച്ചുകഴിഞ്ഞാൽ പിന്നെ എന്തുവേണം? അഗ്നിയുടെ അടുത്തിരിക്കുന്നവനു് ഇരുട്ടും തണുപ്പുമില്ലാത്തതുപോലെ, സാധുക്കളെ സേവിച്ചു നിൽക്കുന്നവന്റെ അജ്ഞാനവും ദുഃഖങ്ങളും നശിക്കുന്നു. സംസാരസമുദ്രത്തിൽ മുങ്ങി വീർപ്പുമുട്ടുന്നവർക്കു്, ഉറപ്പായ കപ്പലെന്നപോലെ, ഏകാശ്രയം മഹാത്മാക്കളാണു്. പ്രാണികൾക്കു് അന്നമെങ്ങിനെയൊ, വെള്ളത്തിൽമുങ്ങി ശ്വാസം

digitized by www.sreyas.in

മുട്ടുന്നവനു് പ്രാണവായുവെങ്ങിനേയൊ, അതുപോലെ സംസാരതപ്തനു് സാധുക്കരം മാത്രമാണു് രക്ഷാസ്ഥാനം. സൂര്യൻ പുറമേയുള്ള ഇരുട്ടു നീക്കി കാഴ്ചനൽകുന്നു, സാധുക്കരം ഉള്ളിലുള്ള അജ്ഞാനാന്ധകാരം നീക്കി എന്നെ കാണിച്ചുതരുന്നു. അതിനാൽ ഉദ്ധവ! നീ പൂജിക്കേണ്ട ദേവന്മാരും സൽക്കരിക്കേണ്ട ബന്ധുക്കളും സ്നേഹിക്കേണ്ട സുഹൃത്തുക്കളും സത്തുക്കരം മാത്രമാണു്. അവർ ഞാൻ തന്നെയാണു്. അവരെ നിരന്തരം ശരണം പ്രാപിച്ചുകൊള്ളുക. അവർ രക്ഷിക്കും, സംശയിക്കേണ്ട.

## അദ്ധ്യായം 27

മാമേവ നൈരപേക്ഷ്യേണ ഭക്തിയോഗേന വിന്ദതി
ഭക്തിയോഗം സ ലഭതേ ഏവം യ: പൂജയേത മാം.

[നിഷ്കാമമായ ഭക്തിയോഗംകൊണ്ടു് എന്നെ പ്രാപിക്കാം. യാതൊരുവൻ അപേക്ഷയൊന്നും കൂടാതെ എന്നെ പൂജിക്കുന്നുവോ അവൻ ഭക്തിയോഗത്തെ പ്രാപിക്കുന്നു. നിരന്തര ഭക്തിസാധനകൊണ്ടു് ഭക്തനു് നിഷ്കാമഭക്തി ലഭിക്കുന്നു.]

### ഭഗവത്പൂജാ വിധി

ഉദ്ധവർ ചോദിച്ചു:— പ്രഭോ! ഉത്തമഭക്തിജ്ഞാനവൈരാഗ്യങ്ങരം കാമകലുഷിതക്കു വേഗത്തിലുണ്ടാകയില്ല. അന്ത:കരണശുദ്ധിക്കു് ഉത്തമോപായം ഭഗവത്പൂജയാണെന്നു് ശ്രീനാരദരും ശ്രീവ്യാസരും ബൃഹസ്പതിയും പറയുന്നു. ബ്രഹ്മദേവൻ സ്വപുത്രന്മാക്കും, ശ്രീമഹാദേവൻ ശ്രീപാർവതീദേവിക്കും പൂജാവിധിയെ ഉപദേശിച്ചപ്പോരം അതു മോക്ഷഹേതുവാണെന്നു നിന്തിരുവടി തന്നെ അരുളിച്ചെയ്തിട്ടുണ്ടെന്നു പറയുന്നു. അതിനാൽ പൂജാവിധി ഉപദേശിച്ചു തരേണമെ!

ശ്രീഭഗവാൻ പറഞ്ഞു:— കമ്മകാണ്ഡത്തിൽ പൂജാക്രമം വളരെ വിസ്തരിച്ചു പറഞ്ഞിട്ടുണ്ടു്. അതിനെ ചുരുക്കമായി പറയാം. വേദമന്ത്രങ്ങളനുസരിച്ചു് ചെയ്യുന്ന പൂജയ്ക്കു് വൈദികമെന്നും തന്ത്രോക്തമായ പൂജയ്ക്കു് താന്ത്രികമെന്നും ഇവരണ്ടും കലന്ന പൂജാക്രമത്തിനു് മിശ്രമെന്നും പറയുന്നു. ഈ മൂന്നുവിധ പൂജകളിൽ സാധകനിഷ്ടപ്പെട്ട ക്രമം സ്വീകരിക്കാം. ബിംബം, നിലം, അഗ്നി, സൂര്യൻ, ജലം, ഹൃദയം, ബ്രഹ്മജ്ഞൻ ഇവയിൽ ഗുരുവും ഞാനുമൊന്നെന്ന ഭാവത്തിൽ കാപട്യലേശമോ ഫലേഛയോ കൂടാതെ ഭക്തിപൂർവം പൂജിക്കണം. ബിംബങ്ങരം സ്ഥിരമായി പ്രതിഷ്ഠിച്ചതു് (അചല) എന്നും, കൊണ്ടുനടക്കാവുന്നതു് (ചല) എന്നും രണ്ടു വിധമുണ്ടു്. അചലകളിലും സാളഗ്രാമത്തിലും ആവാഹനവും ഉദ്വാസനവും വേണ്ട, ചലകളിൽ വേണം. ശാസ്ത്രസമ്മതവും കാലദേശാവസ്ഥാനുസരണം കിട്ടുന്നവയു

digitized by www.sreyas.in

മായ ദ്രവ്യങ്ങളെക്കൊണ്ടു പൂജിക്കണം. ഭക്തിയാണു് പ്രധാനം, ഭക്തിപൂർവം അല്പം ജലം സമർപ്പിച്ചാലും ഞാൻ സന്തോഷിക്കും. ഭക്തികൂടാതെ എന്തു തന്നെ സമർപിച്ചാലും ഞാൻ സന്തോഷിക്കുകയില്ല.

സ്നാനവും നിത്യകർമ്മങ്ങളും കഴിച്ചിട്ടു്, പൂജാസാമഗ്രികളെല്ലാം മുൻകൂട്ടി തയ്യാറാക്കി അടുക്കൽ വച്ചുകൊണ്ടു് സുഖാസനത്തിൽ ബിംബത്തിനു മുമ്പിൽ വടക്കോട്ടോ കിഴക്കോട്ടോ ബിംബത്തിനഭിമുഖമായോ ഇരിക്കണം. ബിംബങ്ങൾ കല്ലു്, മരം, ലോഹം ഇവകൊണ്ടുള്ളതു്, ലേപനദ്രവ്യങ്ങളാലുണ്ടാക്കിയതു്, ചിത്രം, ഹൃദയത്തിൽ സ്വരൂപസങ്കല്പം, രത്നം കൊണ്ടുള്ളതു്, മണ്ണുകൊണ്ടുള്ള പ്രതിമ ഇങ്ങനെ എട്ടുവിധമാകാം. ഗുരുവിനെ വന്ദിച്ചുകൊണ്ടു് പൂജ ആരംഭിക്കണം.

അംഗന്യാസം, കരന്യാസം, പൂജാദ്രവ്യങ്ങളിലും തന്നിലും പ്രോക്ഷണം, എന്നിവ കഴിഞ്ഞു് പ്രാണായാമം ചെയ്യണം. പ്രാണായാമാന്ത്യത്തിൽ ഹൃദയത്തിൽ അനുഭവത്താൽ മാത്രം അറിയപ്പെടുന്ന അതിസൂക്ഷ്മമായ ജീവകലയെ ധ്യാനിക്കണം. ആ തേജസ്സും ഞാനും ഒന്നുതന്നെയെന്നു ഭാവിച്ചു് അതിനെ പൂജാമൂർത്തിയിൽ ആവാഹിക്കണം. അനന്തരം ആസനം, അർഘ്യം, പാദ്യം, ആചമനീയം, സ്നാനം, വസ്ത്രം, യജ്ഞോപവീതം, ഗന്ധം, പുഷ്പം, ധൂപം, ദീപം, നൈവേദ്യം എന്നിവയെ മുറപോലെ ഒന്നും വിടാതെ സമർപിക്കണം. നൈവേദ്യാനന്തരം താംബൂലവും ആചമനീയവും സമർപിച്ചിട്ടു് ദിവ്യനാമങ്ങളാൽ പുഷ്പാഞ്ജലി ചെയ്യണം. എന്റെ സുദർശനാദ്യായുധങ്ങളേയും ശ്രീവത്സകൗസ്തുഭവനമാലകളേയും നന്ദസുനന്ദാദി പാർഷദന്മാരേയും ദിക്പാലന്മാരേയും ധ്യാനിച്ചു പൂജിക്കണം. പൂജാനന്തരം സ്തോത്രം, സങ്കീർത്തനം, നർത്തനം, കഥാകഥനം മുതലായവയെ ഒട്ടും ബദ്ധപ്പാടുകൂടാതെ ഭക്തിപൂർവം ചെയ്യണം. ഭക്തിവർദ്ധകങ്ങളായ പലവിധ സ്തോത്രങ്ങൾ ചൊല്ലി സ്തുതിച്ചശേഷം എന്റെ പാദമൂലങ്ങളിൽ ദണ്ഡം പോലെ വീണു നമസ്കരിച്ചുകൊണ്ടു് 'ഹേ ഭഗവൻ! പ്രസാദിക്കേണമെ! ജനനമരണമാകുന്ന സംസാരഭയത്തിൽനിന്നു് എന്നെ കരകയറേറണമെ! ഞാൻ നിന്തിരുവടിയെ സർവാത്മനാ ശരണം പ്രാപിക്കുന്നു.' എന്നു് നിഷ്കപടമായും ദയനീയമായും പ്രാർത്ഥിക്കണം. എന്റെ നിർമ്മാല്യം ഭക്ത്യാദരപൂർവം ശിരസ്സിൽ ധരിക്കണം.

എന്റെ നൈവേദ്യോച്ഛിഷ്ടത്തെ പ്രീതിപൂർവം സേവിക്കണം. ഒടുവിൽ, ഉദ്വാസിക്കേണ്ടതാണെങ്കിൽ അതു ചെയ്തു് പൂജാഫലങ്ങളെ നീർവീഴ്ത്തി എനിക്കു സമർപിക്കണം. ഇപ്രകാരം ശ്രദ്ധാഭക്തിപൂർവം പൂജിക്കുന്നവനു് ഐഹികവും ആമുഷ്കികവുമായ ശ്രേയസ്സുകൾ ലഭിക്കുന്നു. ശക്തിയുണ്ടെങ്കിൽ പൂജാമന്ദിരം നിർമ്മിച്ചു് എന്റെ വിഗ്രഹം പ്രതിഷ്ഠിച്ചു് പൂന്തോട്ടമുണ്ടാക്കി പൂജോത്സവാദികൾക്കു വേണ്ട ധനം നീക്കിവയ്ക്കുകയും ചെയ്യാം. അപ്രകാരം നിഷ്കാമമായി ചെയ്യുന്നവൻ സാർഷ്ടിയെന്ന പുരുഷാർത്ഥം പ്രാപിക്കും. ക്ഷേത്രാദികളുടെ ആവശ്യങ്ങൾക്കായി താൻ സമർപിച്ചതോ, അന്യരാൽ കൊടുക്കപ്പെട്ടതോ ആയ

digitized by www.sreyas.in

ധനത്തെ ആരാണോ അപഹരിക്കുന്നത്, അവർ അയുതായുതം വർഷം മലഭോജികളായി നീചയോനികളിൽ ജനിക്കും. മേൽപറഞ്ഞ സൽക്കർമ്മങ്ങൾ ചെയ്യുന്നവനും ചെയ്യിപ്പിക്കുന്നവനും അനുമോദിക്കുന്നവനും അതിൽ ഏതെങ്കിലും വിധത്തിൽ സഹകരിക്കുന്നവനും ആ കർമ്മങ്ങളുടെ ഫലപ്രാപ്തിക്ക് അർഹനായി ഭവിക്കുന്നു.

---

# അദ്ധ്യായം 28

യോഗചര്യാമിമാം യോഗീ വിചരൻ മദപാശ്രയ:
നാന്തരായൈർവിഹന്യേത നിസ്പൃഹ: സ്വസുഖാനുഭൂ: 44

[എന്നെ മാത്രമല്ലാതെ അന്യനെ ആശ്രയിക്കാതെ നിരന്തരം ഭക്തിയോഗത്തെ അനുഷ്ഠിക്കുന്ന യോഗിയെ വിഘ്നങ്ങൾ പീഡിപ്പിക്കുന്നില്ല. വിഷയാസക്തിയില്ലാത്തവനും സ്വരൂപാനന്ദത്തിൽ ലയിച്ചവനുമായ എന്റെ ഭക്തൻ സർവവിഘ്നങ്ങളേയും ജയിച്ചവനാകുന്നു.

## ജ്ഞാനയോഗം

ശ്രീഭഗവാൻ പറഞ്ഞു:— ഉദ്ധവ! അന്യരുടെ സ്വഭാവങ്ങളെയും കർമ്മങ്ങളെയും ഒരിക്കലും സ്തുതിക്കുകയോ നിന്ദിക്കുകയോ ചെയ്യരുത്. പ്രകൃതിപുരുഷ സംയോഗം കൊണ്ടുണ്ടായതാണ് ഈ ലോകം. അതിനാൽ ഏകാത്മകമാണ്, ഭിന്നമല്ല. ആത്മാവ് പല നാമരൂപങ്ങളിൽ കാണപ്പെടുന്നു. അതിൽ ശ്രേഷ്ഠതക്കൊതാഴ്ചക്കൊ സ്ഥാനമെവിടെ? ഇതാലോചിച്ച് സ്തുതിനിന്ദകളിൽ നിന്നും നിവർത്തിക്കണം. ഏകമായ പരമാത്മാവിൽ മാത്രമെ ദൃഷ്ടി പാടുള്ളു. ഇങ്ങനെയല്ലാതെ പരസ്വഭാവകർമ്മങ്ങളെ നിന്ദിക്കുന്നവൻ ആത്മാവിനെ കാണുന്നില്ല, ദേഹങ്ങളെ മാത്രമെ കാണുന്നുള്ളു. അവൻ സ്വരൂപനിഷ്ഠ ഒരിക്കലും കൈവരാതെ നശിക്കുന്നു. ഏകാത്മബോധം സിദ്ധിച്ചവൻ ആരേയും സ്തുതിനിന്ദകൾ ചെയ്യാതെ സർവസമസ്വഭാവനായി സൂര്യനെപ്പോലെ സഞ്ചരിക്കുന്നു. ഏകനായ ആത്മാവു മാത്രമാണ് സത്യം. ആ സത്യവസ്തു ഇടയ്ക്ക് ലോകമായി കാണപ്പെടുന്നു. ആ കാഴ്ച മിഥ്യയാണ്. കുറച്ചു കഴിയുമ്പോൾ കാണാതെയാകുകയും ചെയ്യും. ഇപ്രകാരം പ്രത്യക്ഷം, അനുമാനം, വേദവാക്യം, സ്വരൂപജ്ഞാനം, എന്നിവകൊണ്ട് ലോകം ആദ്യന്തമുള്ളതാണ്, അസത്താണ് എന്നുറപ്പുവരുത്തിക്കൊണ്ട് ലോകത്തിൽ ആസക്തി കൂടാതെ നിസ്സംഗനായി ഒരു സ്ഥലത്തിലും സ്ഥിരമായിരിക്കാതെ സഞ്ചരിക്കണം.

ഉദ്ധവർ ചോദിച്ചു:— സർവേശ്വര! ആത്മാവ് നിർഗ്ഗുണനും സ്വയംപ്രകാശസ്വരൂപനും സർവസാക്ഷിയുമാകയാൽ സംസാരബാധയില്ല. മരം പോലെ

digitized by www.sreyas.in

ജഡമായ ദേഹത്തിനും സംസാരബാധയില്ല. അപ്പോൾ ആർക്കാണ് സംസാരം? സംസാരമില്ലെന്നു പറയുവാനും സാധ്യമല്ല. കാരണം സുഖദു:ഖാനുഭവം കാണപ്പെടുന്നുണ്ട്. ശ്രീഭഗവാൻ പറഞ്ഞു:— ഉദ്ധവ! സംസാരം വാസ്തവമേയല്ല. എന്നാൽ ദേഹം വേറെ, ആത്മാവു വേറെ എന്നറിയുന്നതുവരെ, മിഥ്യയായ സംസാരം സത്യമെന്നപോലെ തോന്നും. സ്വപ്നത്തിൽ കണ്ടതു വാസ്തവമല്ലെന്ന് ഉറക്കമുണന്നവക്കറിയാം. എങ്കിലും സ്വപ്നാവസ്ഥയിൽ അവ ഉള്ളതുപോലെ തോന്നുന്നില്ലെ? അതുപോലെ അജ്ഞാനാവസ്ഥയിൽ സംസാരം വാസ്തവമായി തോന്നും. ആ തോന്നൽ ജ്ഞാനോദയത്തോടുകൂടി മാത്രമെ നശിക്കുകയുള്ളു. അതിനാൽ ജ്ഞാനത്തിനുള്ള പരിശ്രമം ആവശ്യമാണ്.

ശോകം, ഹർഷം, ഭയം, ക്രോധം, ലോഭം, മോഹം, സ്പൃഹാ ഇത്യാദികളെല്ലാം അഹങ്കാരധമ്മങ്ങളാണ്. ജനനമരണങ്ങളില്ലാത്ത ആത്മാവിനു് ഇവയൊന്നുമില്ല. ദേഹേന്ദ്രിയപ്രാണമനസ്സുകളാണ് താൻ എന്ന അഭിമാനമുണ്ടായപ്പോൾ തന്റെ സ്വരൂപബോധത്തിനു തടസ്ഥം നേരിട്ടു. അപ്പോൾ ദേഹത്തിന്റേതായ ജനനമരണാദികളും സുഖദു:ഖാദികളും ജീവനു് അനുഭവിക്കേണ്ടിവന്നു. അതിനാൽ പലപല ശരീരങ്ങളെടുക്കേണ്ടതായും വന്നു. ഈ സംസാരവൃക്ഷത്തിനു വേരില്ല. എങ്കിലും ബഹുപ്രകാരത്തിൽ കാണപ്പെടുന്നതിനാൽ വിസ്തൃതമായി പടന്നു നിൽക്കുന്ന വൃക്ഷംപോലെ തോന്നിക്കുന്നു. ശരീരവും വാക്കും പ്രാണനും മനസ്സും ചേന്ന ഈ അഹങ്കാരസംസാരവൃക്ഷത്തെ ഗുരുഭക്തിയും ഈശ്വരോപാസനയും കൊണ്ടു സിദ്ധിക്കുന്ന ജ്ഞാനവാൾ കൊണ്ടു് ഛേദിക്കണം. അപ്പോൾ മിഥ്യാവിഷയങ്ങളിലുള്ള തൃഷ്ണ നശിച്ചു് നിശ്ചിന്തനായി സഞ്ചരിക്കാം.

ജ്ഞാനസ്വരൂപവും സാധനകളും ഒരിക്കൽകൂടി പറയാം: ദൃശ്യങ്ങളായ വസ്തുക്കളെല്ലാം നശിച്ചാലും നശിക്കാതെ അവശേഷിക്കുന്ന മൂലവസ്തുവിനെ തിരിച്ചറിയുന്നതിനെയാണ് ജ്ഞാനം എന്നു വിവക്ഷിക്കുന്നതു്. ഈ ജ്ഞാനമാണ് മനുഷ്യൻ സമ്പാദിക്കേണ്ടതു്. പ്രപഞ്ചം ആദിയും അന്തവുമുള്ളതാണ്. പ്രപഞ്ചത്തിന്റെ ആവിർഭാവത്തിനു മുമ്പും പ്രലയത്തിനു ശേഷവും ഏതൊരു പരമാർത്ഥചൈതന്യം നിലനിൽക്കുന്നുവോ അതുതന്നെയാണ് ഇടക്കാലത്തിലും നാനാരൂപങ്ങളായി കാണപ്പെടുന്നതു് ഇത്യാദി വേദവാക്യങ്ങളെ വിചാരം ചെയ്യണം. അതോടുകൂടി സ്വധമ്മവും ആചരിക്കണം. സ്വാനുഭവങ്ങളേയും പരിശോധിക്കണം. ആത്മജ്ഞാനിയായ ഗുരുവിന്റെ ഉപദേശം വിശ്വസിക്കണം. ആദ്യവും അവസാനവും സ്വണ്ണം മാത്രമായിരുന്നതു് ഇടക്കു് ആഭരണരൂപമായി കാണപ്പെടുന്നു. ആഭരണം എന്ന പേരും അതിന്റെ രൂപവും നശിച്ചാലും സ്വണ്ണം അവശേഷിക്കുന്നു. ഇടക്കാലത്തിലും സ്വണ്ണസംബന്ധം കൊണ്ടാണ് ആഭരണം കാണപ്പെടുന്നതു്. സ്വണ്ണം വേറിട്ടാൽ ആഭരണമില്ല. അതുപോലെ, കാണപ്പെടുന്ന ലോകം പരമാർത്ഥചൈതന്യം തന്നെയാണ്. ജാഗ്രത്സ്വപ്നസുഷുപ്തിയോടുകൂടിയ മനസ്സും ത്രിഗുണങ്ങളും ഇന്ദ്രിയങ്ങളും അധിദേവതകളും ഭൂതങ്ങളും കൂടിയ മൂന്നു വിധമായ ജഗത്തു് നാലാമത്തേതായ വിജ്ഞാനത്തോടു ചേരുമ്പോൾ പ്രകാശിക്കുന്നു, വേറിടുമ്പോൾ കാണുന്നുമില്ല. അതിനാൽ ഏതൊന്നിനെ ആശ്രയിച്ചു് മറ്റൊന്നു കാണപ്പെടുന്നുവോ

digitized by www.sreyas.in

ആ അവലംബം മാത്രം സത്യം; ആദിയിലും അവസാനത്തിലും കാണപ്പെടാത്ത വസ്തു മധ്യത്തിലുമില്ല, ഇതാണ് എന്റെ നിശ്ചിതാഭിപ്രായം. സത്യമായി ഒന്നുള്ളതു് ബ്രഹ്മം മാത്രമാണ്. ഇതാണ് യഥാർത്ഥജ്ഞാനം. പ്രത്യക്ഷപ്രമാണംകൊണ്ടും സമർത്ഥനായ ഗുരുവിന്റെ ഉപദേശംകൊണ്ടും ജഡവസ്തുവിന്റെ നിഷേധംകൊണ്ടും ഈ ജ്ഞാനം സമ്പാദിച്ചു കഴിഞ്ഞാൽ എല്ലാ സംശയങ്ങളും തീരും. ആനന്ദസ്വരൂപനായ തന്നിൽതന്നെ സന്തുഷ്ടനായിരിക്കും. തുച്ഛവിഷയങ്ങളുടെ പുറകെ പായുന്ന ഇന്ദ്രിയങ്ങളുടെ പിടിയിൽനിന്നും മുക്തനായി സ്വരൂപാനന്ദസുഖമനുഭവിച്ചു് സകല കാമങ്ങളിൽ നിന്നും മുക്തനാകും. ഈ അനുഭവമുറയ്ക്കുന്നതുവരെ മായാകല്പിതങ്ങളായ വിഷയങ്ങളോടുള്ള സംഗം വർജിക്കണം. അതോടുകൂടി ഈശ്വരഭജനവും ആത്മവിചാരവും ചെയ്തുകൊണ്ടേയിരിക്കണം. ഈ അഭ്യാസം ഫലപ്രാപ്തിയിലെത്തുന്നതിനുമുമ്പ് ശരീരനാശം വന്നാലും ദുർഗതി വരികയില്ല. അടുത്ത ജന്മത്തിലും പൂർവവാസനയുടെ ഫലമായി അഭ്യാസം തുടരും, അതു ജ്ഞാനലാഭത്തിലെത്തിക്കും.

അജ്ഞാനി ഫലാസക്തിയോടുകൂടി മരണംവരെ കർമ്മം ചെയ്യുന്നു. ലാഭനഷ്ടങ്ങളിൽ സന്തോഷസന്താപങ്ങൾ ബാധിച്ചു് അയാൾക്കു് ഒരിക്കലും സ്വസ്ഥത കിട്ടുന്നില്ല. ജ്ഞാനിയാകട്ടെ എപ്പോഴും നിജാനന്ദമഗ്നനായിരിക്കുന്നു. പ്രാരബ്ധം നശിക്കുന്നതുവരെ ശരീരം കർമ്മങ്ങൾ ചെയ്തുകൊണ്ടിരുന്നാലും വിഷയതൃഷ്ണയില്ലാത്തതിനാൽ ആ കർമ്മങ്ങൾ ജ്ഞാനിയെ ബന്ധിക്കുന്നില്ല. ജ്ഞാനിക്കു ദേഹബോധം തന്നെയില്ല. അജ്ഞാനാവസ്ഥയിലും ജ്ഞാനാവസ്ഥയിലും ആത്മസ്വരൂപം ഒരുപോലെതന്നെയിരിക്കുന്നു. ബന്ധമോക്ഷങ്ങൾ ആത്മാവിനില്ല. അജ്ഞാനാവസ്ഥയിൽ സ്വരൂപബോധത്തെ മറച്ചിരുന്ന മൂടുപടം ജ്ഞാനാവസ്ഥയിൽ നീങ്ങി, അത്രയേയുള്ള—സൂര്യാസ്തമനത്തിൽ ഇരുട്ടുമൂലം വസ്തുക്കൾ കാണപ്പെടുന്നില്ല. സൂര്യോദയത്തിൽ ഇരുട്ടു നീങ്ങി അവ കാണപ്പെടുന്നു. അതുപോലെ ജ്ഞാനാനുഭൂതി ഉണ്ടായിക്കഴിഞ്ഞാൽ പിന്നീടൊരിക്കലും വികല്പമുണ്ടാവുകയില്ല.

ജ്ഞാനയോഗം അഭ്യസിച്ചു തുടങ്ങി, ലക്ഷ്യപ്രാപ്തിയിലെത്തുന്നതിനുമുമ്പ് രോഗാദിബാധകളുണ്ടായാൽ ധാരണയോടുകൂടിയ ആസനം ശീലിച്ചും, തപസ്സ് മന്ത്രം ഔഷധം എന്നിവകൊണ്ടും അവയെ മാററണം. എന്റെ ധ്യാനംകൊണ്ടും, നാമസങ്കീർത്തനം, നമസ്കാരം, എന്നിവകൊണ്ടും സിദ്ധന്മാരായ മഹായോഗികളുടെ ആഹാരാദി ആചരണങ്ങളെ അനുകരിച്ചും രോഗാദികളെ നശിപ്പിക്കാം. ചിലർ ദേഹത്തെ നിത്യയൌവ്വനാവസ്ഥയിൽ നിലനിർത്താൻ കഠിനവ്രതങ്ങളും ഔഷധസേവയും ചെയ്യുന്നു. പിന്നീടു് അണിമാദിസിദ്ധികൾക്കായും പാടുപെടുന്നു. അതു നന്നല്ല. എന്നാൽ ആത്മസാക്ഷാത്കാരപരിശ്രമത്തിന്റെ അംഗമായി അഷ്ടാംഗയോഗാഭ്യാസം ചെയ്യുകയും തന്മൂലം ദേഹം അരോഗദൃഢമായി ഇരിക്കുകയും ചെയ്യുന്നതു് നല്ലതുതന്നെ. പക്ഷെ എന്നെ പ്രാപിക്കുക എന്ന ലക്ഷ്യത്തിൽ നിന്നു വ്യതിചലിക്കരുതു്. എന്നെ അനന്യഭാവേന ആശ്രയിക്കുന്ന ഭക്തനെ ഒരുവിധ അന്തരായങ്ങളും പരാജയപ്പെടുത്തുകയില്ല.



digitized by www.sreyas.in

# അദ്ധ്യായം 29

ഭവഭയമപഹന്തും ജ്ഞാനവിജ്ഞാനസാരം
നിഗമകൃദുപജഹ്രേ ഭൃംഗവദ്വേദസാരം
അമൃതമുദധിതശ്ചാപായയത് ഭൃത്യവർഗാൻ
പുരുഷമൃഷഭമാദ്യം കൃഷ്ണസംജ്ഞം നതോസ്മി. 49

[വേദനാഥനായ ഭഗവാൻ വാസുദേവൻ സംസാരഭയത്തെ നശിപ്പിക്കുന്ന ജ്ഞാനവിജ്ഞാനസാരമായ വേദതത്വത്തെ സ്വഭക്തനുപദേശിച്ചു. വണ്ട് പുഷ്പങ്ങളിൽ നിന്നു തേനെടുക്കുന്നതുപോലെ, ശരീരപീഡയെ പരിഹരിക്കാൻ ക്ഷീരസമുദ്രം കടഞ്ഞെടുത്ത അമൃതത്തെ ദേവന്മാരേയും സംസാരദുഃഖം നശിപ്പിക്കാൻ വേദാന്തസമുദ്രം കടഞ്ഞെടുത്ത ജ്ഞാനാമൃതത്തെ ഉദ്ധവരേയും പാനം ചെയ്യിച്ചു സർവശ്രേഷ്ഠനും ആദിപുരുഷനുമായ ഭഗവാൻ ശ്രീകൃഷ്ണനെ ഞാൻ നമസ്കരിക്കുന്നു.]

## ഭഗവദ്ധർമ്മം, ഉപദേശം ഉപസംഹരിക്കുന്നതും, ഉദ്ധവർ ബദര്യാശ്രമത്തിലേക്കു പോകുന്നതും

ഉദ്ധവർ പറഞ്ഞു:— ഹേ അച്യുത! നിന്തിരുവടി ഇപ്പോൾ ഉപദേശിച്ച ജ്ഞാനയോഗം മനോജയം കൈവന്നവർക്കല്ലാതെ സാധ്യമല്ല. മനോജയം സിദ്ധിച്ചവർ വളരെ അപൂർവമാണ്. അതിനാൽ ബഹുഭൂരിപക്ഷം വരുന്ന സാധാരണക്കാർക്ക് അനുഷ്ഠേയവും സുഗമവുമായ മാർഗം അരുളിചെയ്യേണമെ. മനസ്സിനെ അടക്കിനിർത്താൻ നിരന്തരം പരിശ്രമിക്കുന്ന യോഗികൾ പ്രായേണ അതൃപ്തരും അശാന്തരുമായിട്ടാണ് കണ്ടുവരുന്നത്. മാത്രമല്ല, അല്പം വിജയിക്കുന്നതായി കണ്ടാൽ അവിടുത്തെ മായയാൽ മോഹിതരായിട്ട്, എല്ലാമറിഞ്ഞുകഴിഞ്ഞുവെന്നഹങ്കരിച്ച് അധഃപതിക്കുന്നതായും കാണുന്നു. സ്വാമിൻ! അടിയനു് ആ മാർഗം വേണ്ടൊ? അടിയന്റെ ഏകാവലംബമായ നിന്തിരുവടിയെ ആശ്രയിക്കുന്നവരെ അവിടുത്തെ മായ ബാധിക്കുന്നില്ലല്ലൊ. പക്ഷെ അതിൽ ആശ്ചര്യപ്പെടേണ്ടതില്ല. നിന്തിരുവടിയെ അനന്യഭാവേന ശരണം പ്രാപിച്ച ഭക്തന്മാരെ അവിടുന്ന് അഭേദമായി അംഗീകരിക്കുന്നു. അവരുടെ ബാഹ്യമായ ഉച്ചനീചത്വങ്ങളെ നോക്കുന്നില്ല. രാജാക്കന്മാരുടെ കിരീടങ്ങളാൽ സ്പർശിക്കപ്പെട്ട തൃപ്പാദങ്ങളോടുകൂടിയ നിന്തിരുവടി ശ്രീരാമാവതാരത്തിൽ വാനരന്മാരോട് സഖ്യം ചെയ്തതു് ഇതിനുത്തമദൃഷ്ടാന്തമാണല്ലൊ. സർവാത്മാവും അശേഷബന്ധുവും സർവശക്തനുമായ അവിടുത്തെ വാത്സല്യത്തിനു പാത്രമായവൻ നിന്തിരുവടിയെ എങ്ങനെ ഭജിക്കാതിരിക്കും? അൽപമെങ്കിലും ഉപകാരസ്മരണയുണ്ടെങ്കിൽ അവൻ അന്യദേവനെ ഭജിക്കുമോ? ഒരിക്കലുമില്ല, കാരണം അതു് ആത്മവിസ്മൃതിക്കിടയാക്കും. പ്രഭോ! കല്പകാലം മുഴുവൻ സേവിച്ചാലും അവിടത്തോടുള്ള കടപ്പാട് തീരുകയില്ല. അതറിയുന്ന പ്രഹ്ലാദനാരദാദിമഹാത്മാക്കൾ സദാ നിന്തിരുവടിയെ കൃതജ്ഞതാപൂർവം കീർത്തിച്ചുകൊണ്ടിരിക്കുന്നു.

digitized by www.sreyas.in

ഇപ്രകാരം ഭക്തവരിഷ്ഠനായ ഉദ്ധവർ അത്യന്തരക്തഹൃദയത്തോടകൂടി ഉണർത്തിച്ചപ്പോൾ ലീലാമാനുഷവിഗ്രഹനായ ദേവദേവൻ പ്രേമത്തോടും മനോഹരമന്ദസ്മിതത്തോടുംകൂടി പറഞ്ഞു: പ്രിയപ്പെട്ട ഉദ്ധവ! മഹത്തമമായ ഭക്തിയോഗത്തെക്കുറിച്ച് എത്ര കേട്ടിട്ടും നിനക്കു മതിവരുന്നില്ല, അല്ലെ? ശരി, നീ ദുർഘടം പിടിച്ച ജ്ഞാനയോഗത്തെ ചിന്തിച്ചു വിഷമിക്കണ്ട. എന്റെ സുമംഗലവും സുകരവും എന്നാൽ ഗുഹ്യതമവുമായ ധർമ്മത്തെ ഇതാ നിനക്കുപദേശിക്കാം. ശ്രദ്ധിച്ചു കേട്ടുകൊള്ളുക. അതിന്റെ അനുഷ്ഠാനംകൊണ്ട് ആർക്കും മററുപായങ്ങളാൽ ജയിക്കാനാവാത്ത മൃത്യുസംസാരത്തെ സുഖമായി കടക്കാം.

നിന്റെ മനസ്സിനെ എനിക്കു തന്നേക്കുക. എന്നെ ഒരിക്കലും മറക്കാതെ എന്റെ പ്രീതിക്കുവേണ്ടി മാത്രമായി നിന്റെ സകല വ്യാപാരങ്ങളേയും മന:സന്തോഷത്തോടുകൂടി ചെയ്യുക. സാധുസജ്ജനങ്ങളായ എന്റെ ഭക്തന്മാരുടെകൂടെ വസിക്കണം. നീ ആരുടെ ആചാരങ്ങളെ പിൻതുടരണമെന്നും പറഞ്ഞുതരാം. നീ പൂർവവാസനക്കു വിധേയനായി ചിലപ്പോൾ സാത്വികനും ചിലപ്പോൾ രാജസനും ചിലപ്പോൾ താമസനുമാകും. സാത്വികാവസ്ഥയിൽ എന്റെ ഭക്തന്മാരായ ദേവന്മാരും, രാജസാവസ്ഥയിൽ അക്രൂരൻ സുദാമാവ് ശ്രുതദേവൻ മുതലായ മനുഷ്യരും, താമസാവസ്ഥയിൽ വൃത്രൻ, പ്രഹ്ലാദൻ, മഹാബലി മുതലായ അസുരന്മാരും എന്താചരിച്ചുവൊ അതിനെ പിൻതുടരുക. ശക്തിയുള്ളപക്ഷം ഗീതനൃത്താദികളോടുകൂടി എന്റെ ഉത്സവാദികളെ ആഘോഷിക്കുക. ഭക്തസംഘത്തോടുചേന്ന് നാമസങ്കീർത്തനം ചെയ്യുക. ഇപ്രകാരം നിരന്തരം ഭക്തിവർദ്ധകങ്ങളായ ആചാരങ്ങളാൽ അന്ത:കരണം ശുദ്ധമാക്കണം. ഞാൻ ആകാശംപോലെ സകല ഭൂതങ്ങളുടേയും ഉള്ളിലും പുറത്തും വ്യാപിച്ചിരിക്കുന്നു, എന്നാൽ ഒന്നിലും സംബന്ധപ്പെടുന്നില്ല എന്ന് അമലാന്ത:കരണത്താൽ അറിയണം. ആ ഏകമായ അറിവിനെ ആശ്രയിച്ചു സകല ചരാചരങ്ങളേയും ഞാനായി കണ്ട് ആദരിക്കണം.

ബ്രാഹ്മണനിലും ചണ്ഡാളനിലും, ഭക്തനിലും കള്ളനിലും, സൂര്യനിലും തീപ്പൊരിയിലും, അക്രൂരനിലും ക്രൂരനിലും, ഞാൻ ഒരുപോലെ വസിക്കുന്നുവെന്ന അഭേദഭാവനയുള്ളവനാണ് പണ്ഡിതൻ. എല്ലാം ഞാനായി കാണുന്തോറും സ്പർദ്ധ, അസൂയ, നിന്ദ, അഹങ്കാരം എന്നീ മാനസികദോഷങ്ങളില്ലാതെയാകും. ആരുടേയും പരിഹാസം വകവക്കാതെ ചണ്ഡാളൻ, നായ്, പശു, കഴുത എന്നിവയെപ്പോലും, അവയിൽ അധിവസിക്കുന്ന ഞാനായി കണ്ട് ദണ്ഡനമസ്കാരം ചെയ്യണം. ദേഹാഭിമാനം നശിച്ചാൽ മാത്രമെ ഈ ഉൽകൃഷ്ടഭാവന ഉറക്കുകയുള്ളു. അതുവരെ മാനസികമായി സർവഭൂതങ്ങളേയും നമസ്കരിക്കണം. ഒരു പ്രാണിയേയും നിന്ദിക്കരുത്. എല്ലാം തന്റെ പ്രിയഭഗവാന്റെ നാനാരൂപങ്ങളാണ്, ഭഗവാനിൽ നിന്നന്യമായി ഒരു വസ്തുവുമില്ല എന്ന ബോധം എന്റെ കൃപയാൽ സംശയാതീതമായി ഉറച്ചുകഴിഞ്ഞാൽ പിന്നെ എന്റെ ഭക്തനു് സാധിക്കേണ്ടതൊന്നുമില്ല. ഉദ്ധവ! എന്നെ പ്രാപിക്കാനുള്ള എല്ലാ മാർഗങ്ങളിലും വച്ചു് ഇപ്പോൾ ഞാൻ

digitized by www.sreyas.in

പറഞ്ഞവയാണ് ഏററവും ശ്രേഷ്ഠം. ഹേ സാധൊ! നീ ചെയ്യുന്നതെല്ലാം—അവ നല്ലതോ ചീത്തയൊ വ്യർത്ഥമൊ അർത്ഥശൂന്യമൊ ആയിക്കൊള്ളട്ടെ— ആ കർമ്മങ്ങളെല്ലാം എന്നിൽ സമർപ്പിച്ചു ചെയ്താൽ സദ്ധർമ്മങ്ങളായി ഭവിക്കും. ഇതിനു പ്രയാസമില്ലല്ലൊ. അസത്തും നശ്വരവുമായ മനുഷ്യദേഹം കൊണ്ടു് നിർവികാരിയും അമൃതസ്വരൂപനും സത്യസ്വരൂപനുമായ എന്നെ പ്രാപിക്കുന്നതു തന്നെയാണു് വിവേകത്തിന്റെയും സാമർത്ഥ്യത്തിന്റെയും പരമമായ ഫലം. ദേവന്മാർക്കു പോലും ദുർഗ്രാഹ്യമായ വേദാന്തസാരമാണു് എന്റെ ഈ ഉപദേശം.

ഉദ്ധവ! പരമാർത്ഥതത്വത്തെക്കുറിച്ചു് യുക്തിയുക്തമായി ആവർത്തിച്ചാവർത്തിച്ചു് ഞാൻ നിനക്കുപദേശിച്ചു കഴിഞ്ഞു. ഇതിനെ ശരിയായറിയുന്നവൻ സർവസംശയങ്ങളും നിശ്ശേഷം നശിച്ചു് മുക്തനായി ഭവിക്കും. വേദങ്ങളിൽ അതിഗോപ്യമായും അസ്പഷ്ടമായും പ്രതിപാദിച്ചിരിക്കുന്ന സനാതനബ്രഹ്മതത്വത്തെ ഞാൻ നിനക്കു സ്പഷ്ടമാക്കിത്തന്നിരിക്കുന്നു. നാം തമ്മിലുള്ള ഈ സംവാദത്തെ അനുസന്ധാനം ചെയ്താൽ മതി, എൻെറ തത്വജ്ഞാനമുണ്ടാകും. എൻെറ ഈ ഉപദേശത്തെ വളച്ചൊടിക്കാതെ ആരാണോ എൻെറ ഭക്തന്മാർക്കു പറഞ്ഞുകൊടുക്കുന്നതു് അവനു എൻെറ തത്വജ്ഞാനത്തെ ഞാൻ സ്വയം നൽകി അനുഗ്രഹിക്കും. ഇതിനെ അദ്ധ്യയനം ചെയ്യുന്നവൻെറയും കേൾക്കുന്നവൻെറയും അന്തഃകരണം പരിശുദ്ധമായി ഭവിക്കും. അവനു പിന്നെയൊരിക്കലും കർമ്മബന്ധമുണ്ടാകയില്ല.

ഉദ്ധവ! പ്രിയസഖേ! ഞാനുപദേശിച്ചതെല്ലാം നീ വഴിപോലെ ഗ്രഹിച്ചുവൊ. നിന്റെ ശോകമോഹങ്ങളെല്ലാം നശിച്ചു് ആത്മസ്വരൂപം സ്പഷ്ടമായി പ്രകാശിച്ചുവൊ, പറയൂ. ഈ അമൂല്യനിധി അന്യർക്കു പകർന്നു കൊടുക്കുന്നതിൽ പ്രത്യേകം ശ്രദ്ധിക്കണെ. ഡാംഭികനും നാസ്തികനും ശഠനും ശ്രദ്ധാരഹിതനും ദുർവിനീതനും ഇതുപദേശിച്ചു കൊടുക്കരുതു്. ഈ ദോഷങ്ങളൊന്നുമില്ലാത്തവരും ഭക്തിയും അന്തഃകരണശുദ്ധിയും ശ്രദ്ധയും വിശ്വാസവും ഉള്ളവർക്കു് ഉപദേശിക്കണം. ഇതറിഞ്ഞാൽ പിന്നെ അറിയേണ്ടതായി ഒന്നും ശേഷിക്കുന്നില്ല. നിനക്കു് ജ്ഞാനവും കർമ്മവും യോഗവും എല്ലാം ഞാൻ തന്നെ ഉദ്ധവ! അതിനാൽ എന്നെ അനന്യഭാവേന ആശ്രയിച്ചുകൊള്ളുക. സമസ്തകർമ്മങ്ങളേയും ഉപേക്ഷിച്ചു് എന്നിൽ ആത്മാർപ്പണം ചെയ്ത എൻെറ ഭക്തൻ എനിക്കേററവും പ്രിയനായി ഭവിക്കുന്നു. അവനെ എന്നോടു ചേർക്കുക എന്നതു് എൻെറ വ്രതമാണു്. അവൻ ഞാനും ഞാൻ അവനുമായി ഭവിക്കുന്നു.

ഇപ്രകാരം കാരുണ്യമൂർത്തിയായ ഉത്തമശ്ലോകൻ തൻെറ ശിഷ്യോത്തമനു് ജ്ഞാനയോഗം, കർമ്മയോഗം, ഭക്തിയോഗം, രാജയോഗം എന്ന നാലിനേയും വഴിപോലെ ഉപദേശിച്ചുകൊടുത്തു. ഭഗവാൻെറ ശ്രീമുഖത്തുനിന്നും കേട്ടതെല്ലാം ഉദ്ധവർ ശരിയായി ഗ്രഹിച്ചു് കൃതകൃത്യനായി. പ്രേമപ്രവാഹത്താൽ ഗദ്ഗദകണ്ഠനായി കൃതജ്ഞതാനിർഭരനായി അശ്രുക്കളെ ഒഴുക്കിക്കൊണ്ടു നിന്നതല്ലാതെ ഒന്നും ഉരിയാടാൻ ശക്തനായില്ല. പ്രണയത്താൽ അലിഞ്ഞുപോയ ചിത്തത്തെ

digitized by www.sreyas.in

വളരെ നേരത്തെ പ്രയത്നംകൊണ്ടു് നിരോധിച്ചു് പ്രഭുവിൻെറ ചരണകമലങ്ങ ളിൽ ദണ്ഡംപോലെ വീണു നമസ്കരിച്ചിട്ടു് കൈകൂപ്പി തൊഴുതു് ഭഗവാനെ നോക്കി ഉണർത്തിച്ചു: ഹേ ആദിപുരുഷ! കരുണാസാഗര! നിന്തിരുവടിയുടെ കൃപാകടാക്ഷ ത്താൽ ഇവൻെറ ഉള്ളിലുണ്ടായിരുന്ന മോഹമഹാന്ധകാരം നീക്കപ്പെട്ടു. അഗ്നി യെ ആശ്രയിച്ചവനു് ശീതവും തമസ്സും ഭയവും ഉണ്ടാകുമോ? അവിടുത്തെ മായ അപഹരിച്ചുകൊണ്ടുപോയ വിജ്ഞാനദീപം കരുണാവാരിധിയായ നിന്തിരുവടി ഈ ഭൃത്യനു തിരിച്ചുതന്നനുഗ്രഹിച്ചുവല്ലോ. ഈ പരമോപകാരം മറക്കാത്ത ഇവൻ ഈ തൃപ്പാദമൂലമല്ലാതെ മറെറന്തിനെയെങ്കിലും ശരണം പ്രാപിക്കുമോ, ഒരിക്കലുമില്ല. ഇതേവരെ സ്വജനങ്ങളിലുണ്ടായിരുന്ന ദുർഭേദ്യമായ സ്നേഹപാശം അവിടുത്തെ പ്രസാദമായി ലഭിച്ച ആത്മബോധത്താൽ മുറിക്കപ്പെട്ടു. ഹേ മഹായോഗിൻ! തൃപ്പാ ദങ്ങളിൽ വീണ്ടും വീണ്ടും നമസ്കരിച്ചുകൊണ്ടു് അടിയൻ യാചിക്കുകയാണു്, ഈ ചരണാംഭോജങ്ങളിൽ പരമപ്രേമം ഒരുകാലത്തും കുറയാതിരിക്കാൻ അനുഗ്ര ഹിക്കുമാറാകണേ'.

ഭക്തപരാധീനനായ മുകുന്ദൻ പറഞ്ഞു:– വത്സ, ഉദ്ധവ! എന്റെ പ്രിയ ഭക്തനായ നീ ഇനി ഇവിടെയിരിക്കണ്ട, എന്റെ നിത്യസാന്നിധ്യമുള്ള ബദര്യാശ്ര മത്തിൽ പോയി വസിക്കുക. എന്റെ പാദതീർത്ഥമായ അളകനന്ദയിൽ സ്നാനം ചെയ്തു ശുദ്ധനായി വൽക്കലം ധരിച്ചു് ഫലമൂലങ്ങളെ ഭുജിച്ചു് സുഖാശക്കുടാതെ ശീ തോഷ്ണാദി ദ്വന്ദ്വങ്ങളെല്ലാം സഹിച്ചു് സുശീലനും ജിതേന്ദ്രിയനുമായിരിക്കുക. അല യടങ്ങിയ സമുദ്രം പോലെ പ്രശാന്തനായി ഏകാന്തത്തിലിരുന്നുകൊണ്ടു് ഞാനുപ ദേശിച്ചതിനെ മനനവും നിദിധ്യാസനവും ചെയ്തു് അനുഭവത്തിൽ കൊണ്ടുവരണം. എന്നെ മാത്രം സ്മരിക്കുകയും കീർത്തിക്കുകയും ചെയ്തുകൊണ്ടു് എന്റെ ധർമ്മത്തിൽ മാത്രം ശ്രദ്ധാലുവായിരിക്കണം. എന്നാൽ നീ എന്നെത്തന്നെ പ്രാപിക്കും.

ശ്രീഭഗവാന്റെ ആജ്ഞ കേട്ടു് ഉദ്ധവർ തളർന്നുപോയി. ശ്രീകൃഷ്ണകൃപയാൽ സകല ഭേദഭാവനകളും നശിച്ചു് സമദർശനം ലഭിച്ച താനിക്കു് ഈ ലോകത്തിൽ ഏതൊരു വസ്തുവിനെ പിരിയുന്നതിലും ഖേദമില്ല. പക്ഷെ തന്റെ സർവസ്വമായ സ്വാമിയെ എങ്ങിനെ വിട്ടുപിരിയും? ഇത്രയുംകാലം ഉറക്കത്തിൽപോലും പിരിയാ തെ ആ പാദമൂലങ്ങളിലാണല്ലൊ താൻ കിടന്നതു്. എങ്കിലും ഭഗവദാജ്ഞയെ ശി രസാ വഹിക്കേണ്ടതുതന്നെ. ഉദ്ധവർ കണ്ണീരൊഴുക്കിക്കൊണ്ടു് ഭഗവാനെ പ്രദക്ഷി ണംചെയ്തു തൃപ്പാദങ്ങളെ സ്പർശിച്ചു നമസ്കരിച്ചു. പ്രഭുവിന്റെ തിരുവടികളെ കണ്ണുനീർകൊണ്ടഭിഷേകം ചെയ്തു. സാവധാനത്തിൽ എഴുന്നേററു് ആ ശ്രീചരണങ്ങ ളെത്തന്നെ നോക്കി നിന്നു. അതിശക്തിയായുറച്ചു വേരൂന്നി ദുർഭേദ്യമായിത്തീർന്ന പ്രേമാവേശത്താൽ അവിടെ നിന്നും ഒരു ചുവടുവെയ്ക്കുവാൻ പോലും ശക്തിയില്ലാതെ ആ ഭാഗവതോത്തമൻ പരിതപിച്ചു. ഭക്തൻെറ പാരവശ്യം കണ്ടു് ഭക്തവ ത്സലൻെറ ഹൃദയം അലിഞ്ഞു പോയി. പൂർവാവതാരത്തിൽ പഞ്ചവടിയിൽ വച്ചു് തന്നെ പിരിയേണ്ടിവന്ന ഭരതൻെറ അവസ്ഥ തിരുമനസ്സിൽ സ്മരിച്ചു.

digitized by www.sreyas.in

തന്തിരുവടി പ്രിയഭൃത്യനായ ഉദ്ധവരെ വാത്സല്യപൂർവം ആലിംഗനംചെയ്തു് തന്റെ പാദുകകളെ കൊടുത്തു് ഒരുവിധം സമാധാനിപ്പിച്ചു. ഉദ്ധവസ്വാമി പാദുകകളെ ഭക്ത്യാദരപൂർവം രണ്ടുകൈകളാലും സ്വീകരിച്ചു് കണ്ണിൽ ചേർത്തു് കണ്ണുനീർ കൊണ്ടു കഴുകി ശിരസ്സിൽ വഹിച്ചു. വിരഹാശ്രുപ്രവാഹത്താൽ കണ്ണുകാണാതെ സാവധാനം വിടകൊണ്ടു. ബദരികാശ്രമത്തിൽ പോയിരുന്നു് ശ്രീഭഗവാന്റെ അനുശാസനം അക്ഷരംപ്രതി അനുസരിച്ചു് കാലം കഴിച്ചു. ഭഗവാനിൽ തന്നെ രമിച്ചുകൊണ്ടു് പ്രശാന്തനായി പരിപൂർണ്ണ നിർവൃതിയിൽ സ്ഥിതിചെയ്തു. ഇന്നും അധികാരികൾക്കു് ദർശനവും ഉപദേശവും നൽകി ശ്രീ ഉദ്ധവർ അനുഗ്രഹിക്കുന്നു വെന്നാണു് മഹാത്മാക്കൾ അരുളിചെയ്യുന്നതു്.

യോഗേശ്വരന്മാരാൽ സേവിതപാദനായ ശ്രീകൃഷ്ണഭഗവാൻ ഭഗവദ്ധർമ്മമാകുന്ന ആനന്ദസമുദ്രം കടഞ്ഞെടുത്തു് ഭാഗവതോത്തമനായ ശ്രീഉദ്ധവർക്കു നൽകിയ ഈ ജ്ഞാനാമൃതം സശ്രദ്ധയോടുകൂടി സേവിക്കുന്നവർ പരമപദമായ ശ്രീകൃഷ്ണ ചരണകമലങ്ങളെ സുഖമായി പ്രാപിക്കുന്നു. പാൽക്കടൽ കടഞ്ഞെടുത്ത അമൃത ത്തെ ദേവന്മാർക്കും വേദസമുദ്രം കടഞ്ഞെടുത്ത ജ്ഞാനാമൃതം ഭക്തോത്തമനായ ഉദ്ധവർക്കും നൽകിയ പുരുഷോത്തമനും ആദികാരണനുമായ ശ്രീകൃഷ്ണനെ സേവി ക്കുന്നവർ ശാരീരികവും സാംസാരികവുമായ സകല ക്ലേശങ്ങളും നശിച്ചു് കൃതാ ർത്ഥരാകുന്നു.



digitized by www.sreyas.in

# അദ്ധ്യായം 30



അപശ്യതസ്ത്വച്ചരണാംബുജം പ്രഭോ!
ദൃഷ്ടി: പ്രനഷ്ടാ തമസി പ്രവിഷ്ടാ
ദിശോ ന ജാനേ ന ലഭേ ച ശാന്തിം
യഥാ നിശായാമുഡുപേ പ്രനഷ്ടേ 43

[ഹേ, പ്രഭുദേവ! നിന്തിരുവടിയുടെ ചരണാംബുജത്തെ കാണാതിരിക്കുന്ന എന്റെ കണ്ണ് നഷ്ടപ്രായമായി. മനസ്സ് മോഹാന്ധകാരത്തിൽ പെട്ടുലയുന്നു. ചന്ദ്രനില്ലാത്ത രാത്രിയിൽ എന്നപോലെ ദിക്കുകളെ ഞാനറിയുന്നില്ല. മനസ്സിനു് ശാന്തിയും ഇല്ല.]

## യദുകുലനാശം

ശ്രീപരീക്ഷിത്തു പറഞ്ഞു:— ബ്രഹ്മൻ! ശ്രീകൃഷ്ണഭഗവാന്റെ ജഗന്മോഹന വിഗ്രഹത്തിൽ ദൃഷ്ടിപതിച്ച സ്ത്രീകൾക്കു് അവരുടെ കണ്ണുകളെ വീണ്ടെടുക്കുവാൻ കഴിഞ്ഞില്ല. എന്തിനു്, തന്തിരുവടിയുടെ ഏതെങ്കിലുമൊരവയവം കണ്ടവർക്കു് മററൊരംഗത്തിലേക്കു ദൃഷ്ടി മാററുവാൻപോലും സാധിച്ചില്ല. ഭഗവാന്റെ അപ്രാകൃത സൌന്ദര്യത്തെക്കുറിച്ചു് പറഞ്ഞുകേട്ട സജ്ജനങ്ങളുടെ മനസ്സിൽ ആ മോഹന രൂപം വിട്ടുമാറാതെ ഉറച്ചുപോയി. ഭഗവാന്റെ സ്വരൂപകാന്തിയെ എത്ര വർണ്ണിച്ചിട്ടും കവികൾ തൃപ്തരാകുന്നില്ല. ആ വർണ്ണനകൾ കേട്ട ജനങ്ങൾ ആ കവികളെ മുക്തകണ്ഠം സ്തുതിക്കുന്നു. ഭാരതയുദ്ധത്തിൽ ആ തിരുമേനിയെ കണ്ടുകൊണ്ടു് ശരീരത്യാഗം ചെയ്തവരെല്ലാം ഭഗവത്സാരൂപ്യം പ്രാപിച്ചു. സകല പ്രാണിവർഗങ്ങളുടേയും സർവേന്ദ്രിയങ്ങളേയും അത്രത്തോളം രമിപ്പിച്ച പ്രേമമൂർത്തി അവതാരം ഏതുവിധം ഉപസംഹരിച്ചുവെന്നരുളിച്ചെയ്യേണമേ.

ശ്രീശുകൻ പറഞ്ഞു:— ദ്വാരകയിൽ സൂര്യചന്ദ്രഗ്രഹണാദികൾ, ഭൂകമ്പം, മുതലായവ, അന്തരീക്ഷത്തിൽ അഗ്നിജ്വാലകൾ ഇത്യാദി പലവിധ ഉൽപ്പാതങ്ങൾ കണ്ടിട്ടു് ശ്രീഭഗവാൻ യാദവന്മാരോടു പറഞ്ഞു: "കാലന്റെ കൊടിക്കൂറകളെന്നവണ്ണം പല അശുഭലക്ഷണങ്ങൾ കാണുന്നതിനാൽ ഇനി ഒരു മുഹൂർത്തംപോലും നാം ഇവിടെയിരിക്കരുതു്. സ്ത്രീബാലവൃദ്ധന്മാർ ശംഖോദ്ധാരമെന്ന തീർത്ഥത്തിലേക്കു പോകട്ടെ. നമുക്കു പ്രഭാസതീർത്ഥത്തിലേക്കു പോകാം. അവിടെ സ്നാനം ചെയ്തുപവസിച്ചുകൊണ്ടു് ദേവപൂജ ചെയ്യണം. ഭക്തന്മാരും ബ്രഹ്മജ്ഞന്മാരുമായ ബ്രാഹ്മണർക്കു ദാനങ്ങൾ ചെയ്യണം, അതുകൊണ്ടു് അരിഷ്ടശാന്തിയുണ്ടാകും." അതനുസരിച്ചു് യാദവന്മാർ പ്രഭാസതീർത്ഥത്തിലെത്തി ദാനാദി സൽകർമ്മങ്ങളെല്ലാം ചെയ്തു. അനന്തരം കാലദോഷത്താൽ അവരുടെ ബുദ്ധി ഭേദിച്ചു്

digitized by www.sreyas.in

എല്ലാവരും മദ്യം സേവിച്ചു മത്തരായി. മുമ്പുതന്നെ ശ്രീകൃഷ്ണമായയാൽ ബുദ്ധിഭ്രമം വന്നിരുന്ന അവർ പാനമത്തരായി അഹങ്കരിച്ച് അന്യോന്യം കലഹിച്ചു യുദ്ധം തുടങ്ങി. ബന്ധുസ്നേഹം മറന്നു് മക്കൾ പിതാക്കന്മാരോടും സഹോദരങ്ങൾ തമ്മിലും ബന്ധുക്കൾ തമ്മിലും ഘോരയുദ്ധം ചെയ്തു. ആയുധങ്ങളെല്ലാമൊടുങ്ങിയപ്പോൾ മുസലാംശത്താൽ മുളച്ചുനിന്നിരുന്ന വജ്രസമാനങ്ങളായ ഏരകപ്പുല്ലുകളെ പറിച്ചെടുത്തു് പ്രഹരിച്ചു. അവരെ തടയാൻ ശ്രമിച്ച ശ്രീകൃഷ്ണനേയും ബലരാമനേയുംകൂടി അവർ പ്രഹരിച്ചു. യാദവന്മാരെല്ലാം അതിശീഘ്രം നശിച്ചു. അവശേഷിച്ച ഭൂഭാരവും തീർന്നതായി ഭഗവാൻ കണ്ടു. ബലരാമൻ ഒരിടത്തിരുന്നു് ആത്മധ്യാനബലത്താൽ ശരീരമുപേക്ഷിച്ചു.

ശ്രീഭഗവാൻ ഒരാൽമരച്ചുവട്ടിൽ വെറും നിലത്തു് മൌനമായി ഇരുന്നു. തന്തിരുവടി ചതുർഭുജനായി, പുകയില്ലാത്ത അഗ്നിയെന്നപോലെ, സ്വതസ്സിദ്ധമായ കാന്തിയാൽ ദിക്കുകളെ പ്രകാശിപ്പിച്ചു. പഴുപ്പിച്ച സ്വർണ്ണംപോലെ മിന്നുന്ന പട്ടുവസ്ത്രം ധരിച്ചു് ഘനശ്യാമവർണ്ണനായി, മനോഹരമന്ദസ്മിതത്തോടും സുന്ദരനേത്രാംബുജങ്ങളോടും, നീലനിബിഡമായ കേശപാശത്തോടും, മകരകുണ്ഡലം ശ്രീവത്സം വനമാല പൂണുനൂൽ മുത്തുമാല കിരീടം കടകം അരഞ്ഞാൺ നൂപുരം കൌസ്തുഭം എന്നീ അലങ്കാരങ്ങളോടും കൂടി ഭഗവാന്റെ ജഗന്മോഹനരൂപം വിളങ്ങി. സുദർശനാദ്യായുധങ്ങൾ മൂർത്തിമത്തായി ചുററും സേവിച്ചു നിന്നു. ഭഗവാൻ ഇടത്തെ ചരണാരവിന്ദം വലത്തെ തുത്തുടയുടെ മീതെ വച്ചുകൊണ്ടിരുന്നു. മാനിന്റെ മുഖം പോലെ അതികോമളമായ ഭഗവച്ചരണാരവിന്ദത്തെ ഒരു വേടൻ ദൂരെനിന്നു കണ്ടു് മാനാണെന്നു തെററിദ്ധരിച്ചു് മുസലാവശേഷത്താലുണ്ടാക്കിയ ബാണത്തെ പ്രയോഗിച്ചു. ശാപാദികൾക്കെല്ലാമതീതനായ ജഗദീശ്വരനും, ബ്രാഹ്മണശാപം തനിക്കും ബാധകമായി അംഗീകരിച്ചു. ബാണം ലക്ഷ്യത്തിൽ തറച്ചതുകണ്ടു് വേടൻ അടുത്തുവന്നു നോക്കിയപ്പോഴാണു് മഹാപുരുഷനെ കണ്ടതു്. താൻ ചെയ്ത മഹാപരാധമോർത്തു് അവൻ നടുങ്ങിപ്പോയി. ശ്രീഭഗവാന്റെ പാദമൂലത്തിൽ വീണു് 'ഹേ മധുസൂദന! അറിവില്ലാത്ത ഈ മഹാപാപി മഹാപരാധം ചെയ്തുപോയി. അതിനെ നിന്തിരുവടി പൊറുക്കേണമെ. തന്നെ സ്മരിക്കുന്നവരുടെ അജ്ഞാനാന്ധകാരം നശിപ്പിക്കുന്ന മഹാപ്രഭുവിലാണല്ലോ ഞാനപരാധം ചെയ്തതു്. ഹേ വൈകുണ്ഠ! മൃഗലുബ്ധകനും മഹാപാപിയുമായ എന്നെ ഇപ്പോൾ തന്നെ വധിക്കേണമെ. ബ്രഹ്മരുദ്രാദികൾക്കുപോലും അറിയാൻ കഴിയാത്ത അവിടുത്തെ മഹിമയെപ്പററി ഈ പാപി എന്തുപറയാനാണു്?' എന്നു കരഞ്ഞു പ്രാർത്ഥിച്ചു. കരുണാനിധിയായ ഭഗവാൻ 'നീ ഭയപ്പെടേണ്ട. എന്റെ സങ്കൽപമാണു് നിന്നെക്കൊണ്ടു് ഇപ്രകാരം ചെയ്യിച്ചതു്. അതിനാൽ നിനക്കു് എന്നെ ഭജിച്ച ഫലം സിദ്ധിച്ചു. എന്റെ അംഗീകാരത്തോടുകൂടി നീ സുകൃതികളുടെ സ്ഥാനമായ സ്വർഗത്തേക്കു പൊയ്ക്കൊൾക' എന്നനുഗ്രഹിച്ചു. ഉടനെ സമീപത്തിൽ വിമാനം തയ്യാറായി വന്നുനിന്നു. വേടൻ ഭഗവാനെ മൂന്നു പ്രദക്ഷിണം വച്ചു നമസ്കരിച്ചിട്ടു് വിമാനത്തിൽ കയറി സ്വർഗത്തേക്കു പോയി.

digitized by www.sreyas.in

സാരഥിയായ ദാരുകൻ തേരുമായി സ്വാമിയെ തേടി തുളസീസുഗന്ധത്തെ പിൻപററി വന്നു കണ്ടെത്തി. ഭഗവാൻെറ അവസ്ഥ കണ്ടു് കണ്ണീരൊഴുക്കിക്കൊണ്ടു് പാദങ്ങളിൽ വീണു നമസ്കരിച്ചു. അപ്പോറം തേരും കുതിരകളും ദിവ്യായുധങ്ങളുമെല്ലാം ആകാശത്തിലേക്കുയൎന്നു പോയി മറഞ്ഞു. അതുകണ്ടു് അത്ഭുതസ്തബ്ധനായ സൂതനോടു് ഭഗവാൻ 'നീ ഉടനെ ദ്വാരകയിൽ പോയി അറിയിക്കണം. എന്നാൽ ത്യജിക്കപ്പെട്ട ദ്വാരക ഉടനെ സമുദ്രത്തിൽ മുങ്ങിപ്പോകും. അതിനാൽ എല്ലാവരും അൎജ്ജുനനോടുകൂടി ഇന്ദ്രപ്രസ്ഥത്തിലേക്കു പോകട്ടെ. നീ എല്ലാമുപേക്ഷിച്ചു് എൻെറ ധൎമ്മത്തെ ആശ്രയിച്ചു് ജ്ഞാനനിഷ്ഠനായി ശാന്തിയെ പ്രാപിക്കുക' എന്നരുളിച്ചെയ്തു. ദാരുകൻ ഭഗവാനെ പ്രദക്ഷിണം ചെയ്തു നമസ്കരിച്ചു് വിഷണ്ണനായി ദ്വാരകയ്ക്കു പോയി.

# അദ്ധ്യായം 31

ഇത്ഥം ഹരേർഭഗവതോ രുചിരാവതാര—
വീൎയ്യാണി ബാലചരിതാനി ച ശന്തമാനി
അന്യത്ര ചേഹ ച ശ്രുതാനി ഗൃണൻ മനുഷ്യോ
ഭക്തിം പരാം പരമഹംസഗതൌ ലഭേത. 28

[ഇപ്രകാരം ഭഗവാനായ ശ്രീഹരിയുടെ രുചിരങ്ങളും സുഖകരങ്ങളുമായ ബാലലീലകളേയും, വീൎയ്യപരാക്രമങ്ങളേയും, അവതാരകഥകളേയും കീൎത്തിക്കുകയും, കേറംപിക്കുകയും ചെയ്യുന്ന മനുഷ്യന്, ഇഹലോകസുഖവും പരമഹംസന്മാരുടെ പ്രാപ്യസ്ഥാനമായിരിക്കുന്ന ഭഗവൽചരണാരവിന്ദങ്ങളിൽ പരമപ്രേമഭക്തിയും മുക്തിയും ലഭിക്കും.]

## ശ്രീഭഗവാൻെറ പരമധാമപ്രാപ്തി

ശ്രീശുകൻ പറഞ്ഞു:— ദാരുകൻ പോയശേഷം ബ്രഹ്മാവും ഉമാമഹേശ്വരന്മാരും ദേവന്മാരും പ്രജാപതികളും പിതൃക്കളും സിദ്ധവിദ്യാധരഗന്ധർവന്മാരും യക്ഷരക്ഷകിന്നരാപ്സരസ്സുകളും ബ്രാഹ്മണരും ഭഗവത്സന്നിധാനത്തിലെത്തി. ആകാശം വിമാനങ്ങളെക്കൊണ്ടു നിറഞ്ഞു, അവർ അത്യത്ഭുതമായ ശ്രീകൃഷ്ണാവതാരത്തേയും ഭഗവാൻെറ ദിവ്യലീലകളെയും പാടി സ്തുതിച്ചു. ഭഗവാൻെറ ദിവ്യവിഗ്രഹത്തിൽ പുഷ്പവർഷം ചെയ്തു. പ്രഭുവിൻെറ സ്വധാമയാത്ര കാണാനുള്ള അത്യൌ

digitized by www.sreyas.in

സുകൃത്തോടുകൂടിയാണ് അവരെല്ലാം വന്നതു്. ശ്രീഭഗവാൻ തന്റെ വിഭൂതികളായ ആഗതരെയെല്ലാം കടാക്ഷിച്ചുകൊണ്ടു് തന്റെ പത്മനേത്രങ്ങളടച്ചു. ലോകാഭിരാമവും ധാരണാധ്യാനമംഗലവും അപ്രാകൃതവുമായ തന്റെ ചിന്മയശരീരത്തോടുകൂടി തന്തിരുവടി സ്വധാമമായ ഗോലോകം പ്രാപിച്ചു. ആകാശത്തിൽ ദുന്ദുഭിഘോഷവും തുടന്നു് പുഷ്പവൃഷ്ടിയുമുണ്ടായി. ശ്രീഭഗവാനെ അനുസരിച്ചു് ഭൂമിയിൽനിന്നും സത്യവും ധമ്മവും ധൃതിയും കീത്തിയും ഐശ്വര്യവും മറഞ്ഞു. ബ്രഹ്മാവാദികൾക്കു് ശ്രീഭഗവാന്റെ ഗതിയെ അറിയാൻ കഴിഞ്ഞില്ല, അവർക്കു് അവിടവിടെയായി ഒരു തേജോവിശേഷം മാത്രമെ കാണാൻ കഴിഞ്ഞുള്ളു, മേഘമണ്ഡലത്തിൽക്കൂടി മിന്നൽപിണർ പാഞ്ഞു മറയുന്നതുപോലെ. അവരെല്ലാം ഭഗവന്മഹിമയെ കീത്തിച്ചുകൊണ്ടു് സ്വസ്ഥാനങ്ങളിലേക്കു പോയി.

രാജൻ! ഭഗവാന്റെ തിരോധാനത്തെക്കുറിച്ചു് സാധാരണ ജീവികളുടെ വിയോഗത്തിലെന്നപോലെ അങ്ങു് വ്യസനിക്കരുതു്. ഭഗവാന്റെ അവതാരവും ലീലകളും തിരോധാനവും നടന്റെ കളിപോലെ സ്വന്തം സങ്കല്പം മാത്രമാണു്. ബ്രഹ്മാണ്ഡങ്ങളെയെല്ലാം സൃഷ്ടിച്ചു് അതിൽ അനുപ്രവേശിച്ചു് ക്രീഡിക്കുകയും ഒടുവിൽ എല്ലാം തന്നിൽത്തന്നെയൊതുക്കി അസംഗനായി സ്വരൂപാനന്ദത്തിൽ നിന്നു തെററാതെ നിർവികാരനായിരിക്കുകയും ചെയ്യുന്ന സർവശക്തനു് അവതാരവും ലീലയും ഉപസംഹാരവും ഒരു വികാരവുമുണ്ടാക്കുന്നില്ലെന്നു പറയേണമൊ? ഗുരുപുത്രനെ യമലോകത്തു നിന്നും കൊണ്ടു വരികയും, ബ്രഹ്മാസ്ത്രത്താൽ ദഹിച്ചുപോയ അങ്ങേയ്ക്കു് ഗർഭത്തിൽ വച്ചു പ്രാണനും ശരീരവും തന്നു രക്ഷിക്കുകയും, അന്തകാന്തകനെ ബാണമന്ദിരത്തിൽ വച്ചു ജയിക്കുകയും വേടനെ ഉടലോടെ സ്വർഗത്തേക്കയക്കുകയും ചെയ്ത സർവശക്തനും സർവസമർത്ഥനുമായ പ്രഭുവിനു തന്റെ അവതാരവിഗ്രഹം എത്രകാലം വേണമെങ്കിലും ഇവിടെ വച്ചുകൊണ്ടിരിക്കുന്നതിനു കഴിയുകയില്ലെന്നൊ? ഒരിക്കലുമല്ല, ഇതെല്ലാം അവിടുത്തെ ക്രീഡമാത്രമാണു്. പരമഹംസന്മാർ സ്വേഛയാ ദേഹത്യാഗം ചെയ്യുന്നതാണുചിതമെന്നു തന്തിരുവടിതന്നെ ദൃഷ്ടാന്തമാക്കി കാണിച്ചു തരികയാണു് ഇതുകൊണ്ടു ചെയ്തതു്. ആരാണൊ ശ്രീഭഗവാന്റെ പരമപദപ്രാപ്തിയെ പ്രാതഃകാലത്തിൽ സമാഹിതചിത്തനായി സ്മരിക്കുന്നതു് അവനും ഭഗവത്കൃപയാൽ ആ ഗതി ലഭിക്കും.

ദാരുകൻ ദ്വാരകയിൽപോയി കഥകളെല്ലാം അറിയിച്ചു. അതറിഞ്ഞ ദ്വാരകാവാസികളുടെ അവസ്ഥ എന്തുപറയട്ടെ! ശോകമൂർച്ഛിതരായ അവർ ഉടനെ പ്രഭാസത്തിലെത്തി. ദേവകിയും രോഹിണിയും വസുദേവരും കൃഷ്ണരാമന്മാരെ കാണാതെ മോഹിച്ചു വീണു്, അവിടെ വച്ചുതന്നെ ദേഹത്യാഗം ചെയ്തു. മററു സ്ത്രീകളെല്ലാം മൃതരായ ഭർത്താക്കന്മാരെ ആലിംഗനം ചെയ്തുകൊണ്ടു് ചിതയിൽ പ്രവേശിച്ചു. ശ്രീകൃഷ്ണപത്നിമാർ ഭഗവാനെത്തന്നെ സ്മരിച്ചുകൊണ്ടു് അഗ്നിയിൽ പ്രവേശിച്ചു. തന്റെ പ്രിയനും സഖാവും ഗുരുവുമെല്ലാമായിരുന്ന ഭഗവാന്റെ വിയോഗത്തിൽ ആതുരനായ അർജ്ജുനൻ ഉന്മത്തനെപ്പോലെയായി. അപ്പോൾ

digitized by www.sreyas.in

ശ്രീഭഗവാൻ തനിക്കു മുമ്പു നൽകിയ ഗീതോപദേശം ഉള്ളിൽ പ്രകാശിച്ച് ശാന്തനായി. പിതൃകർമ്മം ചെയ്യാനാളില്ലാതെ മരിച്ചവർക്കെല്ലാം പിണ്ഡോദകക്രിയാദികളെ അർജ്ജുനൻ തന്നെ ചെയ്യിച്ചു. ശ്രീഹരിയാൽ ത്യക്തമായ ദ്വാരക ആ ക്ഷണത്തിൽ സമുദ്രത്താൽ മുക്കപ്പെട്ടു. ശ്രീഭഗവാൻ വസിച്ചിരുന്ന ഗൃഹം മാത്രം മുങ്ങിയില്ല. അവിടെ ശ്രീമധുസൂദനൻ നിത്യസാന്നിദ്ധ്യം ചെയ്യുന്നു. ആ സർവമംഗലമംഗളമായ സ്ഥാനം സ്മരിക്കുന്നവരുടെ സർവാശുഭങ്ങളും നശിക്കുന്നു. ശേഷിച്ച യാദവന്മാരെയെല്ലാം അർജ്ജുനൻ മഥുരയ്ക്കു കൊണ്ടുപോയി താമസിപ്പിച്ച്, അവരുടെ രാജാവായി അനിരുദ്ധപുത്രനായ വജ്രനെ വാഴിച്ചു. അങ്ങയുടെ പിതാമഹന്മാരായ പാണ്ഡവന്മാർ അർജ്ജുനനിൽ നിന്നും ശ്രീകൃഷ്ണനിര്യാണവാർത്ത അറിഞ്ഞു്, അങ്ങയെ രാജാവായി അവരോധിച്ചിട്ട് ഹിമാലയത്തിലേക്കു മഹാപ്രസ്ഥാനം ചെയ്ത് ശ്രീകൃഷ്ണസായൂജ്യം പ്രാപിച്ചു.

ദേവദേവനായ ഭഗവാന്റെ അവതാരലീലകളെ ശ്രദ്ധാഭക്തിയോടുകൂടി കീർത്തിക്കുന്നവൻ സർവപാപങ്ങളിൽ നിന്നും മുക്തനാകും. വിശേഷിച്ചും ഭഗവാന്റെ നിത്യാനന്ദകരങ്ങളായ ബാലലീലകളെ കീർത്തിക്കുന്നവൻ ഇഹലോകസുഖങ്ങളെല്ലാം അനുഭവിക്കുന്നതോടൊപ്പം പരമഹംസന്മാരുടെ പ്രാപ്യസ്ഥാനമായ ശ്രീകൃഷ്ണന്റെ ചരണാരവിന്ദത്തിൽ ഭക്തിയും അവസാനം ഭഗവത്സായൂജ്യവും ലഭിച്ച് കൃതാർത്ഥനാകും.

ശ്രീമദ്ഭാഗവതം ഏകാദശസ്കന്ധം

സമാപ്തം.



digitized by www.sreyas.in



# ദ്വാദശസ്കന്ധം

## അദ്ധ്യായം 1

തുല്യകാലാ ഇമേ രാജൻ! മ്ലേച്ഛപ്രായാശ്ച ഭൂഭൃത:
ഏതേഽധർമ്മാനൃതപരാ: ഫൽഗുദാസ്തീവ്രമന്യവ: 40

[ഹേ, രാജൻ! മ്ലേച്ഛതുല്യന്മാരായ ഈ കലികാലരാജാക്കന്മാർ അധർമ്മത്തിലും അസത്യത്തിലും താൽപര്യമുള്ളവരും ദാനം ചെയ്യുന്നതിൽ താൽപര്യമില്ലാത്തവരും അതിക്രോധികളുമായിരിക്കും.]

### കലിയുഗ രാജവംശം

ശ്രീശുകൻ പറഞ്ഞു:— മാഗധവംശപരമ്പരയിൽ പുരഞ്ജയനായിരിക്കും അവസാനത്തെ രാജാവ്. ആ രാജാവിന്റെ മന്ത്രിയായ ശുനകൻ സ്വാമിയെ വധിച്ചിട്ട് തന്റെ പുത്രനായ പ്രദ്യോതനനെ രാജാവായി വാഴിക്കും. ആ തലമുറയിൽ പതിനഞ്ചാമനായ മഹാനന്ദിക്ക ശൂദ്രസ്ത്രീയിൽ ജനിച്ച നന്ദൻ എന്ന പുത്രൻ രാജാവാകും. അവൻ രണ്ടാമത്തെ പരശുരാമനെന്നപോലെ ക്ഷത്രിയദ്രോഹിയായിരിക്കും. നന്ദനും അവന്റെ എട്ടുപുത്രന്മാരും നൂറു വർഷം ഭരിക്കും. അവരെ ചാണക്യൻ സമൂലം നശിപ്പിച്ചിട്ട് ചന്ദ്രഗുപ്തമൌര്യനെ രാജാവായി വാഴിക്കും. ആ വംശപരമ്പരയിൽ അവസാനത്തെ രാജാവായ ബൃഹദ്രഥനെ പുഷ്പമിത്രൻ എന്ന സേനാപതി വധിച്ചിട്ട് രാജാവാകും. ആ വംശം പത്തുതലമുറ നിലനിൽക്കും. പിന്നീട് വസുദേവനെന്നു പേരായ കണ്വൻ രാജ്യം കയ്യിലാക്കും. ആ വംശത്തിൽ ഒടുവിലത്തെ രാജാവായ സുശർമ്മാവിനെ ഭൃത്യനായ ബലീകൻ എന്ന ശൂദ്രൻ വധിച്ച് രാജാവാകും. ആ രാജാവിന്റെ വംശത്തിൽ മുപ്പതുപേർ രാജ്യം ഭരിക്കും. തുടർന്ന് ആവഭൃത്യന്മാർ, ഗർദ്ദഭികൾ, കങ്കന്മാർ, യവനന്മാർ, തുരുക്കന്മാർ, ഗുരുംഡന്മാർ, മൌനന്മാർ, കിലികിലായന്മാർ, എന്നിവർ രാജ്യം ഭരിക്കും. പിന്നീട് ഭരിക്കുന്നവർ ക്ഷത്രിയധർമ്മം വെടിഞ്ഞ് ശൂദ്രതുല്യരായി അധർമ്മികളും കള്ളന്മാരുമായി ഭവിക്കും. അവർ ബ്രഹ്മജ്ഞന്മാർ, സ്ത്രീകൾ, ബാലന്മാർ, ഗോക്കൾ എന്നിവരെ ഹിംസിക്കും, പരദാരങ്ങളെ അപഹരിക്കും. അവരുടെ ഭരണത്തിൽ വർണ്ണാശ്രമങ്ങളെല്ലാം ഇല്ലാതെയാകും. തമ:സ്വഭാവികളും മ്ലേച്ഛന്മാരുമായ അവർ പ്രജാരക്ഷകർ എന്നതിനുപകരം പ്രജാഭക്ഷകരായിരിക്കും.

digitized by www.sreyas.in

## അദ്ധ്യായം 2

ഇത്ഥം കലൌ ഗതപ്രായേ ജനേ തു ഖരധമ്മിണി
ധമ്മത്രാണായ സത്വേന ഭഗവാനവതരിഷ്യതി. 16

[ഇപ്രകാരം ജനങ്ങഠം അധമ്മികളും മൃഗതുല്യമായ വ്യാപാരത്തോടുകൂടിയ വരായുമിരിക്കുന്ന കലിയുഗം അവസാനിക്കാറാകുമ്പോഠം ധമ്മസംരക്ഷണത്തിനായി ഷാഡ്ഗുണപരിപൂർണ്ണനായ സാക്ഷാൽ നാരായണൻ സത്വരൂപത്തോടുകൂടി അവതരിക്കും.]

### കലിദോഷനിരൂപണം— കൽക്കി അവതാരം

ശ്രീശുകൻപറഞ്ഞു:— ബലവത്തായ കലിയുടെ അഭിവൃദ്ധിയിൽ ലോകത്തിൽ സത്യധമ്മാദികഠം കുറഞ്ഞുകുറഞ്ഞു വരും. ഉൽക്കർഷത്തിന്റെ മാനദണ്ഡം ധനം മാത്രമായിരിക്കും, സദാചാരമല്ല; വ്യാപാരത്തിൽ കാപട്യത്തിനായിരിക്കും സ്ഥാനം, സത്യത്തിനല്ല; വിവാഹം നടക്കുന്നതു് രാഗം മുൻനിത്തിയായിരിക്കും, മാതാപിതാക്കന്മാരുടെ അഭിപ്രായത്തിനോ കുലശുദ്ധിക്കോ സ്ഥാനമില്ല; സ്ത്രീപുരുഷന്മാരുടെ ശ്രേഷ്ഠതയ്ക്കു മാനദണ്ഡം രതിസാമർത്ഥ്യമായിരിക്കും; സദാചാരമല്ല; ബ്രാഹ്മണന്റെ ലക്ഷണം പൂണനൂൽ മാത്രമായിരിക്കും, യമനിയമാദികളല്ല; സന്യാസിയുടെ ലക്ഷണം ദണ്ഡും കമണ്ഡലുവുമായിരിക്കും, ആശ്രമധമ്മമായ ത്യാഗമായിരിക്കയില്ല; (ഇതുപോലെ മററു വണ്ണാശ്രമങ്ങളും കണ്ടുകൊള്ളണം). ബാഹ്യചിഹ്നങ്ങളെ നോക്കി അന്യോന്യം ബഹുമാനിക്കും, ഗുണങ്ങളെ നോക്കുകയില്ല; ധനികന്റെ ഭാഗത്തായിരിക്കും ന്യായം, ദരിദ്രനു് ന്യായം ലഭിക്കുകയില്ല; പാണ്ഡിത്യലക്ഷണം വാചാലത, വിദ്യാഭ്യാസമല്ല; ദരിദ്രനെ സാധുവെന്നു പറയും, വിഷയവിരക്തിയെ നോക്കുകയില്ല; യോഗ്യതയുടെ ലക്ഷണം വേഷവിധാനം, സ്വഭാവഗുണമല്ല; ശരീരത്തിലെ അഴുക്കുകളയാൻ മാത്രം സ്നാനം, വിധിപ്രകാരം തീർത്ഥസ്നാനമില്ല; ദൂരെയുള്ള ജലസ്ഥാനമാണു് തീർത്ഥം, അടുത്തുള്ള ഗംഗയല്ല; കേശധാരണാദികഠം സൌന്ദര്യലക്ഷണം, ലജ്ജാവിനയാദികളല്ല; ഉദരംഭരണമാണു് പുരുഷാർത്ഥം, സംസാരമോചനമല്ല; വഞ്ചനാസാമർത്ഥ്യത്തെ സത്യമെന്നു കാണും; കുടുംബഭരണമാണു് സാമർത്ഥ്യലക്ഷണം, ധമ്മസമ്പാദനമല്ല; ധമ്മാചരണം പേരിനും പെരുമയ്ക്കുംവേണ്ടി, അന്തഃശുദ്ധിക്കല്ല;

ഇപ്രകാരം ദൂഷിച്ച ജനങ്ങളെക്കൊണ്ടു് ഭൂമി നിറയുമ്പോഠം ആരാണൊ ബലവാൻ അവൻ രാജ്യം ഭരിക്കും; പ്രജകളുടെ ദാരധനാദികളെ പിടിച്ചുപറിക്കും; നിസ്സഹായരായ പ്രജകഠം വനങ്ങളെ അഭയം പ്രാപിക്കും. അനാവൃഷ്ടിമൂലം ഭക്ഷണപദാർത്ഥങ്ങഠംക്കു ദുർഭിക്ഷമുണ്ടായിട്ടു് ജനങ്ങഠം താളും തകരയും കായും പൂവും കിഴങ്ങും ഇലയും തിന്നു കഴിയേണ്ടിവരും. ഭരണാധികാരികഠം ഉള്ളതെല്ലാം നികുതിയായി എടുത്തുകൊണ്ടുപോകും. വിശപ്പും ദാഹവും ആധിയും വ്യാധിയും ബാധിച്ചു് ജനങ്ങളുടെ ആയുസ്സു് മുപ്പതും ഇരുപതും വർഷമായി കുറയും. ശരീരം ചെറുതായും ഭക്ഷണതൃഷ്ണ അധികമായും വരും. വണ്ണാശ്രമസദാചാരധമ്മങ്ങളെല്ലാം കാട്ട

digitized by www.sreyas.in

കയറും. ആ സ്ഥാനത്തു് പാഖണ്ഡമതം പ്രചരിക്കും. മോഷണവും ഏഷണിയും പരഹിംസയും ഉപജീവനമാർഗമാകും. രാജാക്കന്മാർ കൊള്ളക്കാരാകും. ജനങ്ങളെല്ലാം ശൂദ്രപ്രായരാകും. പശുക്കൾ വലുപ്പംകൊണ്ടും പാൽകൊണ്ടും ആടുകളെപ്പോലെയാകും. സന്യാസി വിഷയിയാകും. ബന്ധുത്വം യോനിസംബന്ധം മാത്രമായിരിക്കും. സസ്യങ്ങൾ അണുപ്രായങ്ങളും ഗൃഹങ്ങൾ ശൂന്യപ്രായങ്ങളുമാകും.

ഇപ്രകാരം മനുഷ്യരെ കഴുതകളാക്കുന്ന കലിയുടെ അവസാനസമയത്തു് ശ്രീനാരായണൻ വിഷ്ണുയശസ്സെന്ന മഹാത്മാവായ ബ്രാഹ്മണൻെറ പുത്രനായി കൽക്കിയെന്ന തിരുനാമത്തിലവതരിക്കും. ഭഗവാൻ ധർമ്മത്തിൻെറയും സാധുക്കളുടെയും രക്ഷയ്ക്കായി കോടിക്കണക്കിനു ദുഷ്ടസംഹാരം ചെയ്യും. ശ്രീവാസുദേവൻെറ അംഗരാഗസൌരഭ്യമേററു് സജ്ജനങ്ങളുടെ മനസ്സു് നിർമ്മലമായി പ്രസാദിക്കും. ഭഗവത്ഭക്തന്മാർക്കു് എല്ലാ ശ്രേയസ്സുമുണ്ടാകും. ശ്രീഹരി കൽക്കിയായി അവതരിക്കുന്ന ദിവസംമുതൽ കലിയുഗം അവസാനിച്ചു് കൃതയുഗം ആരംഭിക്കും. ചന്ദ്രവംശജനായ ദേവാപിയും സൂര്യവംശജനായ മരുവും മഹായോഗബലത്തോടുകൂടി ബദര്യാശ്രമസമീപം കലാപഗ്രാമത്തിൽ ഇപ്പോഴും വസിക്കുന്നുണ്ടു്. അവർ കൃതയുഗാരംഭത്തിൽ ശ്രീവാസുദേവന്റെ ആജ്ഞയനുസരിച്ചു് ലോകത്തിൽ ധർമ്മനീതിയെ പുന:സ്ഥാപിക്കും.

രാജൻ! ഞാൻ അനേകം രാജാക്കന്മാരുടെ കഥ അങ്ങയെ കേൾപ്പിച്ചു. അവരെല്ലാം ഈ ഭൂമി തങ്ങളുടേതാണെന്നഭിമാനിച്ചു്, ഒടുവിൽ എല്ലാമുപേക്ഷിച്ചു മരിച്ചു. ദേഹം ചക്രവർത്തിയുടേതായാലും ഒടുവിൽ കൃമിയൊ, വിഷ്ഠയൊ, ഭസ്മമൊ, ആയി പരിണമിക്കും, നിശ്ചയം. ദേഹത്തിലഭിമാനിച്ച ജീവൻ ദുഷ്കർമ്മഫലമായി പരലോകദു:ഖമനുഭവിക്കുകയും വേണം. ഭൂതദ്രോഹികൾ ഇതറിയുന്നുണ്ടോ? അവർ വിവേകശൂന്യരായി "ഈ ഭൂമിയെ എന്റെ പൂർവികന്മാർ ഭരിച്ചു. ഇപ്പോൾ ഞാൻ ഭരിക്കുന്നു. ഇനി എന്റെ പുത്രപൌത്രാദികളെ രാജത്വം വിട്ടുപിരിയാതിരിക്കത്തക്കവിധം വേണ്ടതെല്ലാം ചെയ്യണം", എന്നിങ്ങനെ മന:കോട്ട കെട്ടുന്നു. ജഡമായ ദേഹമാണു് താൻ എന്നും ഭൂമിയെ തന്റേതെന്നും അഭിമാനിച്ചഹങ്കരിക്കുന്ന മൂഢൻ ഒടുവിൽ അവരണ്ടും കൈവിട്ടു് എവിടേയൊ പോയിമറയുന്നു. ബലപൌരുഷോന്മത്തരായി ഭൂമി കയ്യടക്കിവച്ചിരുന്ന രാജാക്കന്മാരെയെല്ലാം കാലസ്വരൂപനായ ഭഗവാൻ വിഴുങ്ങി. അവരുടെ കഥമാത്രമെ ശേഷിച്ചിട്ടുള്ളു. ഇന്നുള്ളവരും അതുപോലെ നശിക്കും. അതിനാൽ നശ്വരമായ ദേഹാദികളിലുള്ള മമത ഉപേക്ഷിച്ചു് ധർമ്മത്തെ ആശ്രയിച്ചു് ഭഗവദ്ഭജനം ചെയ്തു് ജന്മസാഫല്യം നേടുന്നതാണു് വിവേകലക്ഷണം.



digitized by www.sreyas.in

# അദ്ധ്യായം 3

യസ്ത്തുത്തമശ്ലോകഗുണാനുവാദ:
സംഗീയതേ ƒഭീക്ഷ്ണമമംഗളഘ്ന:
തമേവ നിത്യം ശൃണുയാദഭീക്ഷ്ണം
കൃഷ്ണേ ƒ മലാം ഭക്തിമഭീപ്സമാന: 15

[അമംഗളത്തെ നശിപ്പിക്കാൻ സമർത്ഥമായ ഉത്തമശ്ലോകന്റെ യാതൊരു ഗുണചരിതത്തെ സജ്ജനങ്ങരം നിരന്തരം ഗാനം ചെയ്യുന്നുവൊ, ശ്രീകൃഷ്ണനിൽ നിർമ്മലഭക്തിയെ ആഗ്രഹിക്കുന്ന പുരുഷൻ ആ സച്ചരിത്രത്തെത്തന്നെ നിത്യവും ഇടവിടാതെ കേരംക്കണം.]

## യുഗധർമ്മങ്ങൾ

ശ്രീശുകൻ പറഞ്ഞു:— രാജ്യമോഹികളായി അന്യോന്യം വെട്ടിമരിക്കുന്ന രാജാധമന്മാരെ പരിഹസിച്ചുകൊണ്ടു് ഭൂമീദേവി പറയുകയാണു്: "ഈ രാജാക്കന്മാർ എന്നെ സ്വാധീനമാക്കാൻ എന്തു പാടുപെടുന്നു! അന്തകന്റെ കയ്യിലെ വെറും കളിപ്പാവകളായ അവക്കു് മാംസപിണ്ഡമായ ദേഹത്തിൽ വളരെ വിശ്വാസമാണു്. അതുപോലെ വിശ്വസിച്ചിരുന്ന പൂർവ്വീകന്മാരെല്ലാം മരിച്ചുപോയതറിഞ്ഞിട്ടും കണ്ടിട്ടും അതിനെപ്പററി ആലോചിക്കുന്നില്ല. അവരുടെ ആഗ്രഹങ്ങളെല്ലാം ജലരേഖപോലെ നിഷ്ഫലമായേ വരികയുള്ളു. ശത്രുക്കളെയെല്ലാം ജയിച്ചു് സമുദ്രപര്യന്തമുള്ള ഭൂമി മുഴുവൻ കൈക്കലാക്കാമെന്നാണു് അവരുടെ ആകാശക്കോട്ട! പാവങ്ങരം! അന്തകൻ അത്യന്തം സമീപം തയ്യാറായിനിൽക്കുന്നതു് അവരറിയുന്നില്ല. അന്തകന്റെ സങ്കല്പം നടക്കും, അവരുടെ സങ്കൽപം നടക്കുകയില്ല. അഥവാ, ഭൂമി മുഴുവൻ ലഭിച്ചാലും ഇവർ തൃപ്തിപ്പെടുമെന്നാണോ? ഇനിയും സമുദ്രത്തിൽ വല്ല ദ്വീപുകളുമുണ്ടോ എന്നന്വേഷിക്കുകയായി. ഇത്രത്തോളം അദ്ധ്വാനിച്ചു കിട്ടിയാൽത്തന്നെ എന്തുഫലം? ഈ പ്രയത്നങ്ങളെല്ലാം, തന്റെ ഉള്ളിലിരുന്നുകൊണ്ടു് ദുരാഗ്രഹങ്ങളെ സൃഷ്ടിച്ചുവിടുന്ന മനസ്സിനെ ജയിക്കാനായിരുന്നുവെങ്കിൽ സംസാരത്തിൽനിന്നും എന്നെന്നേക്കുമായി കരകയറാമായിരുന്നു. ഇവരെക്കാരം എത്രയോ അധികം പ്രതാപശാലികളായിരുന്ന മനുക്കളും മനുപുത്രന്മാരും മററും വന്നതുപോലെ പോകേണ്ടിവന്നു. ഈ അൽപബുദ്ധികരം എന്നെ വശത്താക്കാൻ ശ്രമിച്ചാൽ ഫലിക്കുമോ? ഈ ഭൂമിക്കൊതിയന്മാർ പിതാവു്, പുത്രൻ, ഭ്രാതാവു് ഇത്യാദി ബന്ധങ്ങരം മറന്നു് എന്നെ മോഹിച്ചു് പടവെട്ടി മരിക്കുന്നു. പൃഥു, പുരൂരവസ്സു്, ഭരതൻ, കാർത്തവീര്യാർജ്ജുനൻ, മാന്ധാതാ, മുതലായ എത്രയോ അജയ്യരായ പരാക്രമശാലികളും മഹാമേധാവികളുമായ അഖണ്ഡമണ്ഡലാധിപതികരംക്കെല്ലാം അകൃതാർത്ഥരായിത്തന്നെ മരിക്കേണ്ടിവന്നു." ഇപ്രകാരം ഭൂമീദേവി വിലപിക്കുന്നു.

digitized by www.sreyas.in

ആ രാജാക്കന്മാരുടെ കഥകൾ ആസന്നമൃത്യുവായ അങ്ങയെ കേൾപ്പിച്ചതെന്തിനെന്നാൽ വിഷയങ്ങൾ ദുഃഖപ്രദമാണെന്നും അവയിൽ അവശ്യം വൈരാഗ്യം വരേണ്ടതാണെന്നും ബോധിപ്പിക്കാൻ മാത്രമായിരുന്നു. അതല്ലാതെ, ഈ കഥകൾ പറയാനും കേൾക്കാനും കൊള്ളുന്നവയല്ല. അമംഗലങ്ങളെല്ലാം നശിപ്പിക്കുന്ന ഉത്തമശ്ലോകനിൽ നിർമ്മലപ്രേമഭക്തിയുണ്ടാകുകയാണ് മനുഷ്യജന്മത്തിന്റെ ഉത്തമലക്ഷ്യം. അതിനാൽ സത്തുക്കൾ ശ്രീകൃഷ്ണന്റെ കല്യാണഗുണങ്ങളെയും അത്ഭുതലീലകളെയും നിരന്തരം ഗാനം ചെയ്ത് ജന്മം സഫലമാക്കുന്നു. വിവേകി അവരെ അനുകരിക്കണം.

ഭയങ്കരമായ കലിദോഷങ്ങളെ എങ്ങനെ നശിപ്പിക്കാമെന്നു പരീക്ഷിത്തു ചോദിച്ചതിനു ശ്രീശുകൻ പറഞ്ഞു:— കൃതയുഗത്തിൽ ധർമ്മത്തിന്റെ നാലു പാദങ്ങളായ സത്യവും ദയയും തപസ്സും ദാനവും പൂർണ്ണമായിരിക്കും. ജനങ്ങൾ പ്രായേണ സംതൃപ്തി, കരുണ, മൈത്രി, ശാന്തി, ദാന്തി, തിതിക്ഷ, സമദർശനം എന്നിവയോടു കൂടി ആത്മാരാമന്മാരും ഭഗവത്ഭജനതൽപരരുമായിരിക്കും. ത്രേതായുഗത്തിൽ ധർമ്മപാദങ്ങളുടെ നാലിലൊരംശം കുറയും. ആ സ്ഥാനത്ത് അധർമ്മപാദങ്ങളായ അസത്യം, ഹിംസ, അസംതൃപ്തി, കലഹം എന്നിവ അൽപാൽപം വന്നുകൂടും. ജനങ്ങൾ പ്രായേണ യജ്ഞകർമ്മതൽപരരും, അധികം ഹിംസയോ വിഷയാസക്തിയോ ഇല്ലാത്തവരും ധർമ്മാർത്ഥകാമങ്ങളിൽ ശ്രദ്ധാലുക്കളുമായിരിക്കും. ദ്വാപരയുഗത്തിൽ ധർമ്മപാദങ്ങൾ പകുതിയാകും, ബാക്കി അധർമ്മപാദങ്ങളും. ജനങ്ങൾ കീർത്തിക്കായി യാഗങ്ങൾ നടത്തുകയും വേദാദ്ധ്യയനം ചെയ്യുകയും കുടുംബക്ഷേമതൽപരരുമായിരിക്കും. കലിയുഗത്തിൽ ധർമ്മപാദങ്ങൾ മുക്കാലും നശിക്കും. ഒടുവിൽ അശേഷം ഇല്ലാതെയാകും. ജനങ്ങൾ ലുബ്ധരും ദുരാചാരികളും ക്രൂരരും നിസ്സാരകാര്യങ്ങൾക്കായി വൈരമുള്ളവരും ദുർഭഗരും അത്യാഗ്രഹികളുമായിരിക്കും. ശൂദ്രർക്കും മുക്കുവന്മാർക്കുമായിരിക്കും പ്രാമാണ്യം.

കലിദോഷങ്ങളെ കുറേക്കൂടി വിസ്താരമായി പറയാം. അതറിഞ്ഞാൽ വിവേകികൾ അവയെ ഒഴിവാക്കാൻ ശ്രമിക്കുമല്ലൊ. കലിയിൽ ചോരന്മാർ ജനപ്രമാണികളാകും, പാഖണ്ഡന്മാർ വേദത്തെ ദുഷിച്ച് പ്രചരണം നടത്തും, ഭരണാധിപന്മാർ ജനദ്രോഹികളായിരിക്കും, ബ്രാഹ്മണർ ഭക്ഷണപ്രിയരും വിഷയലോലുപരുമായിരിക്കും, ബ്രഹ്മചാരികൾക്ക് ശൌചമോ, വ്രതമോ ഉണ്ടായിരിക്കയില്ല. ഭിക്ഷ കൊടുക്കേണ്ട ഗൃഹസ്ഥന്മാർ ഭിക്ഷ യാചിച്ചു നടക്കും, വാനപ്രസ്ഥർ ഗ്രാമവാസികളാകും, സന്യാസിമാർ ധനലോലുപരായിരിക്കും, സ്ത്രീകൾ അധികം ഭക്ഷിക്കുന്നവരും അധികം സന്താനങ്ങളെ പ്രസവിക്കുന്നവരും ലജ്ജയില്ലാത്തവരും കടുപ്പമായി സംസാരിക്കുന്നവരും, കളവ് വഞ്ചന അതിസാഹസം എന്നീ സ്വഭാവികളുമായിരിക്കും. വ്യാപാരികൾ വഞ്ചകരായിരിക്കും. ജനങ്ങൾ ഒരാവശ്യവും കൂടാതെ നിന്ദ്യകർമ്മങ്ങളെ ചെയ്തുകൊണ്ടിരിക്കും. നിർദ്ധനനായ യജമാനനെ ഭൃത്യൻ കൈവെടിയും. വിശ്വസ്തനായ ഭൃത്യനാണെങ്കിലും ആപത്തിലകപ്പെട്ടാൽ യജമാനനുപേക്ഷിക്കും. കറവമാറിയ പശുക്കളെ സംരക്ഷിക്കാതെ ഉപേക്ഷിക്കും.

digitized by www.sreyas.in

മാതാപിതാക്കളെ ഉപേക്ഷിച്ചിട്ട് ഭാര്യയുടെ ബന്ധുക്കളെ ഉററമിത്രങ്ങളായി സ്വീകരിക്കും. പുരുഷന്മാർ സ്ത്രീവശരായിരിക്കും, ശൂദ്രർ തപസ്വിവേഷംകെട്ടി പ്രതിഗ്രഹം വാങ്ങി ഉപജീവിക്കും. അധർമ്മികൾ ഉത്തമാസനത്തിൽ കയറിയിരുന്ന് ധർമ്മപ്രസംഗം ചെയ്യും. ജനങ്ങൾ എപ്പോഴും എന്തെങ്കിലും ശോകഭയങ്ങളാലൊ, അനാവൃഷ്ടിയാലൊ ക്ഷാമത്താലൊ ദുഃഖിച്ചുകൊണ്ടിരിക്കും. നല്ല വസ്ത്രമൊ, ഭക്ഷണമൊ സുഖമൊ, അലങ്കാരമൊ, സ്നാനമൊ കൂടാതെ ജനങ്ങൾ പിശാചുക്കളെപ്പോലെ അലഞ്ഞുതിരിയും. അധികാരികൾ മേൽക്കുമേൽ നികുതി ചുമത്തി ഞെക്കിക്കൊല്ലും. അല്പധനത്തിന്റെപേരിൽ പ്രാണൻ കളയും. സ്വജനങ്ങളെപ്പോലും ഹനിക്കും. ആഹാര മൈഥുനങ്ങളെ മാത്രം വിലപ്പെട്ടതായി കരുതി മനുഷ്യർ, ധനികരാണെങ്കിലുംകൂടി വൃദ്ധരായ മാതാപിതാക്കളെ സംരക്ഷിക്കാതെ വഴിയാധാരമാക്കും. രാജൻ! ലോകഗുരുവും ലോകേശ്വരവന്ദിതപാദനും അച്യുതനുമായ ശ്രീഭഗവാനെ കലിയിൽ പാഖണ്ഡന്മാരാൽ ബുദ്ധി ഭേദിക്കപ്പെട്ട ജനങ്ങൾ പൂജിക്കുകയില്ല. ആസന്നമരണനോ, മററു വിധത്തിൽ അവശനോ ആയിരുന്നാലും ശ്രീഭഗവാന്റെ പാവനതിരുനാമം ഒരു പ്രാവശ്യം ഉച്ചരിച്ചാൽ ആ ദീനബന്ധു ഏതു മഹാപാപിയേയും കർമ്മബന്ധത്തിൽനിന്നു മോചിപ്പിച്ച് അവനു ഉത്തമഗതി നൽകുന്നു. പക്ഷെ ജനങ്ങൾ അതു ചെയ്യുകയില്ല.

കലിയുഗത്തിലുള്ള ജനങ്ങളിൽത്തന്നെ ചിലക്ക് മററു യുഗവ്യാപ്തിയുള്ളതായി കാണാൻ കഴിയും. കലിയുടെ ശക്തിയാൽ അതു പുറമെ കാണാതെ മനസ്സിൽ മാത്രം പ്രകാശിക്കും. സത്വഗുണകാര്യമായ ഭക്തിജ്ഞാനങ്ങളിൽ രുചിയുള്ളതായി കണ്ടാൽ കൃതയുഗവ്യാപ്തിയും, രജോഗുണാധിക്യത്താൽ ധർമ്മാർത്ഥകാമങ്ങളിൽമാത്രം ശ്രദ്ധയുള്ളതായികണ്ടാൽ ത്രേതായുഗവ്യാപ്തിയും, ലോഭമദാദികൾ ബാധിച്ച് കാമ്യകർമ്മങ്ങളിൽമാത്രം ശ്രദ്ധിക്കുന്നതായി കണ്ടാൽ ദ്വാപരയുഗവ്യാപ്തിയും, വഞ്ചന അസത്യം, ആലസ്യം, നിദ്ര എന്നിവ ബാധിച്ച് ആഹാര മൈഥുനാദികളിൽ മാത്രം ശ്രദ്ധിക്കുന്നവനിൽ കലിയുഗവ്യാപ്തിയും ഉള്ളതായി കണ്ടുകൊള്ളണം.

രാജൻ! കലിദോഷവിസ്താരം കേട്ട് അങ്ങ് ഭയപ്പെടണ്ട. കലിബാധയാൽ ജനങ്ങൾ നിഷിദ്ധാഹാരം ഭുജിക്കുക, നിഷിദ്ധദേശങ്ങളിൽ വസിക്കുക, നിഷിദ്ധവിഷയങ്ങളിൽ മനസ്സും ഇന്ദ്രിയങ്ങളും കൊണ്ടു് രമിക്കുക, തുടങ്ങിയ ദോഷങ്ങളെ ചെയ്തുപോകും. എന്നാലും സ്മരണ മാത്രത്താൽ ഹൃദയസ്ഥനായ പുരുഷോത്തമൻ ആവക ദോഷങ്ങളെ നശിപ്പിക്കും. ശ്രീഭഗവാന്റെ പുണ്യകഥകൾ കേൾക്കുക, കീർത്തിക്കുക, ധ്യാനിക്കുക, തന്തിരുവടിയെ പൂജിക്കുക, നമസ്കരിക്കുക. ഹരിദാസന്മാരെ ആദരിക്കുക, അവരോടു സഹവസിക്കുക, എന്നിവകളാൽ ഭക്തവത്സലൻ പ്രസാദിച്ച് കോടി ജന്മകൃതപാപങ്ങളെ സമൂലം നശിപ്പിക്കും. അഗ്നി എപ്രകാരം സ്വർണ്ണത്തിലുള്ള മാലിന്യങ്ങളെ നീക്കി പരിശുദ്ധമാക്കുന്നുവോ, അതുപോലെ ഹൃദയസ്ഥനായ ശ്രീഹരി, ഭക്തന്റെ അശുഭവാസനകളെ നശിപ്പിച്ചു പരിശുദ്ധനാക്കുന്നു. ആ പരിശുദ്ധി, വിദ്യകൊണ്ടോ, തപസ്സ്, പ്രാണായാമം, തീർത്ഥസേവ, ദാനം, ജപം എന്നിവകൊണ്ടോ ലഭിക്കുകയില്ല.

digitized by www.sreyas.in

രാജൻ! അധികം താമസിക്കാതെ അങ്ങ് ശരീരത്യാഗംചെയ്യാൻ പോകയാണല്ലൊ. അതിനാൽ മററെല്ലാ ചിന്തകളും ദൂരെ ത്യജിച്ചിട്ട് ശ്രീകേശവനെ ഹൃദയത്തിലുറപ്പിക്കുക. മരണസമയത്തു് തന്നെ ധ്യാനിക്കുന്നവരെ ശുഭാശ്രയനായ പ്രഭു തന്നോടുചേർത്തുകൊള്ളും. കലിക്ക് എന്തെല്ലാം ദോഷങ്ങളുണ്ടെങ്കിലും അവയെല്ലാം അതിക്രമിക്കുന്ന മഹത്തായ ഒരു ഗുണമുണ്ട്. ശ്രീകൃഷ്ണസങ്കീർത്തനംമാത്രം ചെയ്താൽ സർവസംഗവിമുക്തരായി ആ സർവേശ്വരനെ പ്രാപിക്കാമെന്നതാണ് ആ മഹത്തായ ഗുണം. കൃതയുഗത്തിൽ തപസ്സുകൊണ്ടും ത്രേതായുഗത്തിൽ യാഗംകൊണ്ടും ദ്വാപരയുഗത്തിൽ പരിചര്യകൊണ്ടും ഏതൊരു ഉത്തമപദപ്രാപ്തി ലഭിക്കുമോ ആ ലാഭം കലിയുഗത്തിൽ ഹരിനാമസങ്കീർത്തനം ഒന്നുമാത്രംകൊണ്ടു സിദ്ധിക്കും.

---

## അദ്ധ്യായം 4

സംസാരസിന്ധുമതിദുസ്തരമുത്തിതീർഷോ:
നാഽന്യ: പ്ലവോ ഭഗവത: പുരുഷോത്തമസ്യ
ലീലാകഥാരസനിഷേവണമന്തരേണ
പുംസോ ഭവേദ്വിവിധദു:ഖദവാർദ്ദിതസ്യ. 40

[ബഹുവിധ ദു:ഖങ്ങളാകുന്ന കാട്ടുതീയ്യിലകപ്പെട്ടു് ദഹിച്ചുകൊണ്ടിരിക്കുന്നതിനാൽ, അതിദുസ്തരമായ ഈ സംസാരസാഗരത്തെ എങ്ങിനെയെങ്കിലും കടക്കണമെന്നാഗ്രഹിക്കുന്ന പുരുഷനു്, പുരുഷോത്തമനായ ഭഗവാന്റെ ലീലാകഥകളുടെ രസത്തെ ശ്രവണമനനാദികൾകൊണ്ടു് ആസ്വദിക്കുകയല്ലാതെ, മറെറാരുപായവും ഇല്ല. ജീവനെ സംസാരസമുദ്രം കടത്തിവിടുന്ന ഏകമാത്രമായ തോണി ഭഗവൽകഥാരസത്തെ പാനം ചെയ്തുണ്ടാകുന്ന ഭഗവൽപാദാരവിന്ദഭക്തിയാകുന്നു.]

### പ്രലയനിരൂപണം

ശ്രീശുകൻപറഞ്ഞു:— ഇനി പ്രലയങ്ങളെക്കുറിച്ചു പറയാം: നൈമിത്തികം, പ്രാകൃതികം, ആത്യന്തികം, നിത്യം എന്നിങ്ങനെ പ്രലയം നാലുവിധമുണ്ട്. ബ്രഹ്മാവിന്റെ ഒരു പകൽ ആയിരം ചതുർയുഗമാണ്. അതുകഴിഞ്ഞാൽ പ്രലയം സംഭവിച്ച് ബ്രഹ്മാവിന്റെ രാത്രിയായ ആയിരം ചതുർയുഗം നീണ്ടുനിൽക്കുന്നു. അതിനു നൈമിത്തികപ്രലയമെന്നു പേർ. ആ പ്രലയകാലത്തിൽ ശ്രീനാരായണൻ പ്രപഞ്ചമെല്ലാം തന്റെ ഉള്ളിലടക്കിക്കൊണ്ടു് ബ്രഹ്മാവിനോടുകൂടി ആദിശേഷനാകുന്ന ശയ്യയിൽ കിടക്കുന്നു. രാത്രികഴിഞ്ഞു് പകൽ തുടങ്ങുമ്പോൾ ബ്രഹ്മാവു് വീണ്ടും സൃഷ്ടി ആരംഭിക്കുന്നു.

digitized by www.sreyas.in

ബ്രഹ്മാവിൻെറ ഒരു ദിവസം രണ്ടായിരം ചതുർയ്യുഗം കൂടിയതാണ്. ആ കണക്കിനു നൂറുവർഷമാണ് ബ്രഹ്മായുസ്സ് – അതായതു് ഏഴുകോടി ഇരുപതുലക്ഷം ചതുർയ്യുഗം. അതിൻെറ അവസാനത്തിൽ നൂറു ദേവവർഷം മഴയില്ലാതെ സസ്യാദികളെല്ലാം നശിക്കും. ക്ഷുത്തൃഷാർത്തരായ ജനങ്ങൾ അന്യോന്യം ഭക്ഷിച്ചുതുടങ്ങും. സൂര്യൻ ഭൂമിയിലുള്ള സർവരസത്തെയും വലിച്ചെടുക്കും. ഒട്ടും വിട്ടുകൊടുക്കുകയില്ല. തുടന്നു് ശക്തിയായ കൊടുങ്കാററുണ്ടാകും. അതോടുകൂടി ആദിശേഷൻെറ മുഖത്തുനിന്നും പ്രലയാഗ്നി പുറപ്പെട്ടു് അധോലോകങ്ങളെയെല്ലാം ദഹിപ്പിച്ചുകൊണ്ടു് ഭൂലോകത്തേക്കുയന്നുവരും. മുകളിൽ നിന്നു കീഴ്പ്പോട്ടേക്കു് സൂര്യതാപമുണ്ടാകും. രണ്ടും ചേന്നു ബ്രഹ്മാണ്ഡത്തെ ദഹിപ്പിച്ചു് വെന്ത ചാണകക്കട്ട പോലെയാക്കും. അതു കഴിഞ്ഞു് നൂറിലധികം വർഷം പ്രചണ്ഡമായ കൊടുങ്കാററുവീശി ആകാശം ധൂളിയാൽ നിറച്ചു് ധൂമവർണ്ണമാക്കും. പിന്നീടു് കല്പാന്തമേഘങ്ങൾ നൂറുവർഷം ഘോരമാരി ചൊരിഞ്ഞു് ലോകംമുഴുവൻ ജലത്തിൽ മുക്കും. ഭൂമി ജലത്തിലും, ജലം അഗ്നിയിലും, അഗ്നി വായുവിലും, വായു ആകാശത്തിലും, ആകാശവും ഇന്ദ്രിയങ്ങളും അധിഷ്ഠാനദേവതകളും അഹങ്കാരത്തിലും, അഹങ്കാരം മഹത്തത്വത്തിലും, മഹത്തത്വം ത്രിഗുണങ്ങളിലും, ഗുണങ്ങൾ പ്രധാനത്തിലും (പ്രകൃതി) ലയിക്കും. പ്രധാനത്തിനു മാത്രം നാശമില്ല. അതു് വികാരരഹിതമായ സത്യവസ്തുവാണ്. അതിസൂക്ഷ്മമായതിനാൽ ശൂന്യമെന്നപോലെയുള്ള ആ വസ്തു സർവത്തിൻെറയും മൂലഭൂതമാണെന്നു ശ്രുതികൾ പറയുന്നു. പുരുഷനും പ്രകൃതിയും കാലാധീനങ്ങളായി സ്വകാരണങ്ങളിൽ ലയിക്കുമ്പോൾ പ്രാകൃതികപ്രലയമുണ്ടാകുന്നു.

ജീവാത്മാവു് നിരന്തരമായ ഭഗവദനുസന്ധാനത്താൽ അഹങ്കാരം നശിച്ചു് സ്വസ്വരൂപമായ ബ്രഹ്മമായി അവശേഷിക്കുന്നതിനു് ആത്യന്തിക പ്രലയമെന്നു പറയുന്നു. കണ്ണു് ദീപത്തിൻ്റെ സഹായത്താൽ രൂപത്തെ കാണുന്നു. കണ്ണും ദീപവും രൂപവും അവയുടെ കാരണമായ ജ്യോതിസ്സിൽ നിന്നു വേറെയല്ല. അതുപോലെ ബുദ്ധിയും ഇന്ദ്രിയങ്ങളും പദാർത്ഥങ്ങളും അവയുടെ കാരണമായ ജ്ഞാനത്തിൽ നിന്നു വേറെയല്ല. ഇവയൊന്നുമില്ലാത്ത അവസ്ഥയിലും ജ്ഞാനം പ്രകാശിക്കുന്നു. ജാഗ്രത്തും സ്വപ്നവും സുഷുപ്തിയും ബുദ്ധിയുടെ വൃത്തിഭേദങ്ങളാലുണ്ടാകുന്നവയാണ്. ആത്മാവിനു് ഇവയൊന്നുമില്ല. ശുദ്ധമായ ആകാശത്തിൽ ചിലപ്പോൾ മേഘങ്ങൾ വന്നുനിറയുന്നു, ചിലപ്പോൾ കാണുന്നില്ല. ഈ രണ്ടവസ്ഥയിലും ആകാശം ഒരേ നിലയിലിരിക്കുന്നു. അതുപോലെ അധിഷ്ഠാനമായ ശുദ്ധചൈതന്യത്തിൽ ജഗത്തു് തോന്നി മറയുന്നു, ബ്രഹ്മത്തിനെ അതു ബാധിക്കയില്ല. നൂലിനെ കൂടാതെ വസ്ത്രമില്ല, എന്നാൽ വസ്ത്രമില്ലെങ്കിലും നൂലുണ്ടു്. അതുപോലെ കാരണമായ ബ്രഹ്മം മാത്രം സത്യം, കാര്യമായ പ്രപഞ്ചം സത്യമല്ല. ആദ്യന്തമുള്ളതെല്ലാം അസത്യം, ആദ്യന്തമില്ലാതെ ഏകനിലയിലിരിക്കുന്നതുമാത്രം സത്യം. പ്രപഞ്ചം വ്യവഹാരദശയിൽ കാണുന്നതു് പരമാത്മസംബന്ധം കൊണ്ടുമാത്രമാണ്. പരമാത്മാവിനെ കൂടാതെ അതിനു നിലനില്പില്ല. ആഭരണത്തിൽ നിന്നും സ്വർണ്ണം മാററിയാൽ ആഭരണമില്ലല്ലോ.

digitized by www.sreyas.in

സത്യത്തിനൊരിക്കലും നാനാത്വമില്ല. നാനാഘടങ്ങളിലുള്ള ആകാശം മഹാകാശത്തിൽ നിന്നു ഭിന്നമല്ല. ഘടം ഉടഞ്ഞാൽ ഘടാകാശമെന്ന പരിച്ഛിന്നത ഇല്ലാതെയായെന്നു മാത്രം. അതുപോലെ ഉപാധിയായ ശരീരമുള്ളിടത്തോളം പരിച്ഛിന്നനെന്നപോലെയിരുന്ന ജീവൻ ശരീരനാശത്തിൽ അഖണ്ഡബ്രഹ്മം മാത്രമായി ശേഷിക്കുന്നു. പുറമെ വൃക്ഷങ്ങളെ ചലിപ്പിക്കുന്ന വായുവും ശരീരത്തിനുള്ളിൽ പ്രവർത്തിപ്പിക്കുന്ന വായുവും ഒന്നുതന്നെ. ഉപാധിയുള്ളതുകൊണ്ട് ഉള്ളും പുറവുമെന്ന ഭേദം തോന്നുന്നുവെന്നേയുള്ളൂ. അതുപോലെ ശരീരസംബന്ധമുള്ളിടത്തോളം കാലം ജീവൻ എന്നു പേർ പറയാമെന്നല്ലാതെ എല്ലാം ബ്രഹ്മം തന്നെയാണ്, അൽപവും ഭേദമില്ല. അഹങ്കാരമാണ് ബ്രഹ്മത്തെ മറയ്ക്കുന്നത്. സൂര്യൻ മേഘങ്ങളെ ഉണ്ടാക്കുന്നു, പ്രകാശിപ്പിക്കുന്നു. ആ മേഘങ്ങൾതന്നെ സൂര്യനെ ദൃഷ്ടിയിൽ നിന്നും മറയ്ക്കുന്നു. അഹങ്കാരമാകുന്ന മേഘം മറച്ചില്ലെങ്കിൽ ബ്രഹ്മമാകുന്ന സൂര്യൻ പ്രകാശിക്കുന്നതുകാണാം. ഇപ്രകാരം നിരന്തരവിചാരം ചെയ്ത് അഹങ്കാരമാകുന്ന ആവരണത്തെ നീക്കി മിഥ്യാബന്ധനത്തെ ഛേദിച്ച് സ്വസ്വരൂപമായ സാക്ഷാത് പരമാത്മാവിൽ— അഥവാ ഭഗവദ്ഭാവത്തിൽ— സ്ഥിതിചെയ്യുന്നതിനെ ആത്യന്തികപ്രളയമെന്നു പറയുന്നു.

ഇതുകൂടാതെ ബ്രഹ്മാവു മുതൽക്കുള്ള സകല വസ്തുക്കളും അനുക്ഷണം പരിണാമം പ്രാപിക്കുന്നുണ്ട്. വസ്തുവിന്റെ ഘടകങ്ങളായ അണുക്കൾ മാറിക്കൊണ്ടേയിരിക്കുന്നു. ഒരു ശരീരത്തിൽ ഇന്നുള്ള അണുക്കൾ ഏഴുവർഷം കഴിയുമ്പോൾ മുഴുവനും നശിച്ച് പുതിയതു മാത്രമായിത്തീരുന്നുവെന്ന് ശാസ്ത്രജ്ഞന്മാർ പറയുന്നു. സൂക്ഷ്മദൃക്കുകൾ മാത്രമെ ഇതു കാണുന്നുള്ളൂ. നദി ഒരുപോലെ കാണപ്പെടുന്നുവെങ്കിലും ജലം സദാ മാറിമാറിവന്നും പോയിക്കൊണ്ടുമിരിക്കുന്നു. സൂര്യചന്ദ്രാദികളുടെ ചലനം നമുക്കു കാണാൻ കഴിയുന്നില്ല, എങ്കിലും കുറേ സമയം കഴിയുമ്പോൾ അവ സ്ഥാനം മാറിയതായി കാണാം. അതുപോലെ ശരീരത്തിലെ മാററങ്ങൾ കാണാൻ സാധ്യമല്ലെങ്കിലും ശിശു ബാലനായും യുവാവായും വൃദ്ധനായും മാറുന്നതു് അനുഭവമാണല്ലോ. ഈ ദൃഷ്ടാന്തങ്ങളിൽക്കൂടി പദാർത്ഥങ്ങളുടെ പരിണാമം കണ്ടുകൊള്ളണം. ഇതിനെ നിത്യപ്രളയമെന്നു പറയുന്നു.

ഹേ കുരുശ്രേഷ്ഠ! അഖിലലോക നിയന്താവായ ശ്രീനാരായണന്റെ ലീലാകഥകളെ ഒട്ടുസംക്ഷേപമായി ഞാൻ അങ്ങയെ കേൾപ്പിച്ചു. വിസ്തരിച്ചു പറയുവാനാർക്കു കഴിയും? ബ്രഹ്മാവിനു പോലും സാധ്യമല്ല. മനുഷ്യൻ ജനനം മുതൽ മരണം വരെ സദാ വിവിധ ദുഃഖാഗ്നിയിൽപെട്ടു ദഹിച്ചുകൊണ്ടിരിക്കുകയാണ്. ഈ ദുഃഖസംസാര മഹാസമുദ്രത്തെ സ്വപ്രയത്നംകൊണ്ട് ഒരു വിധത്തിലും തരണം ചെയ്യാൻ സാധ്യമല്ലതന്നെ. അവനെ അക്കരയെത്തിക്കാൻ സമർത്ഥമായ ഒരു തോണിയേയുള്ളൂ. പുരുഷോത്തമനായ ശ്രീഭഗവാന്റെ ലീലാകഥാമൃതസേവയാണ് ആ തോണി. അതിനെ ആശ്രയിച്ചാൽ നിർഭയം സംസാരത്തെ കടക്കാം.

digitized by www.sreyas.in

അതിമഹത്തായ ഈ പുരാണസംഹിതയെ ശ്രീനാരായണഋഷി ശ്രീനാരദക്കം, ശ്രീനാരദർ കൃഷ്ണദ്വൈപായനനും ഉപദേശിച്ചു. ശ്രീബാദരായണൻ അതിനെ എനിക്കുപദേശിച്ചു. ഇനി സൂതൻ നൈമിശാരണ്യത്തിൽവച്ച് വേദസമ്മതമായ ഈ മഹാപുരാണത്തെ ശൌനകാദിമുനികളെ കേഠപ്പിക്കം. അങ്ങനെ ഇതു ലോകമെല്ലാം പ്രചരിക്കം.

---

# അദ്ധ്യായം 5

ഘടേ ഭിന്നേ യഥാകാശ ആകാശ:സ്യാൽ യഥാ പുരാ
ഏവം ദേഹേ മൃതേ ജീവൊ ബ്രഹ്മ സംപദ്യതേ പുന: 5

[എങ്ങും വ്യാപിച്ചിരിക്കുന്ന ആകാശം ഘടമാകുന്ന ഉപാധി നിമിത്തം ഘടാകാശമെന്ന പേരിനെ വഹിക്കുന്നു. ഘടം ഉടഞ്ഞുപോയാൽ അതിലുള്ള ആകാശം മുമ്പുണ്ടായിരുന്നപോലെ മഹാകാശമായിത്തന്നെയിരിക്കുന്നു. അതുപോലെ ശരീരം നശിക്കുമ്പോഠ ജീവൻ വീണ്ടും ബ്രഹ്മമായ്ത്തന്നെ ഭവിക്കുന്നു.]

## ശ്രീശുകൻ ബ്രഹ്മോപദേശം നൽകി ഉപസംഹരിക്കുന്നു.

ശ്രീശുകൻ പറഞ്ഞു:— ബ്രഹ്മരുദ്രാദികഠക്കം ആദികാരണനും വിശ്വാത്മാവുമായ ഭഗവാൻ ശ്രീഹരിയുടെ അത്ഭുത ലീലാകഥകളെയാണല്ലോ ഞാൻ ഇത്രയും ദിവസങ്ങളായി അങ്ങയെ കേഠപ്പിച്ചതു്. ആ കഥാമൃതം പാനംചെയ്ത അങ്ങയ്ക്കു് ദേഹനാശത്തിൽ ഒട്ടും ഭയമുണ്ടാകാൻ പാടില്ലാത്തതാണു്. ആത്മാവിനെയും ദേഹത്തെയും വേർതിരിച്ചറിയാൻ കഴിയാത്ത അവിവേകികളാണു് മരണത്തെ ഭയപ്പെടുന്നതു്. പ്രബുദ്ധനായ അങ്ങയ്ക്കു് ആ പശുബുദ്ധി യോജിച്ചതല്ല. ആദ്യം ഇല്ലാതിരുന്നു് പിന്നീടുണ്ടാകുന്ന വസ്തുവിനു് നാശമുണ്ടു്. അങ്ങനെ ഇടയ്ക്കുണ്ടായതാണു് ദേഹം. അതു നശിക്കുകതന്നെചെയ്യും, അങ്ങു് ദേഹമല്ലല്ലോ, നിത്യനായ ആത്മാവല്ലേ? അതിനാൽ ഒരിക്കലും നാശമില്ലാത്തവനാണു്. ''ബീജവും മുളയുമെന്നപോലെ ആത്മാവു് പുത്രപൌത്രാദിരൂപേണ വീണ്ടും വീണ്ടും ജനിക്കുന്നു''വെന്ന ശ്രുതിവാക്യം ശരീരത്തെയാണു് കുറിക്കുന്നതു്, ആത്മാവിനെയല്ല. അഗ്നി, കത്തുന്ന വിറകിൽനിന്നു് എപ്രകാരം വേറെയാണോ, അതുപോലെ ആത്മാവായ അങ്ങു് ദേഹത്തിൽനിന്നു് ഭിന്നനാണു്. അങ്ങു് ജനിക്കുന്നുമില്ല, മരിക്കുന്നുമില്ല. ഒരുവൻ സ്വപ്നത്തിൽ തന്റെ ശിരസ്സു് അന്യൻ ഛേദിക്കുന്നതായി കാണുന്നുവെങ്കിൽ, കാണുന്ന അവൻ ആ സ്വപ്നദേഹമല്ലല്ലോ. അതുപോലെ ജാഗ്രത്തിലും, മരിച്ചുവീഴുന്നതു് ദേഹമാണു്, ജനനവും മരണവുമില്ലാത്ത ആത്മാവല്ല എന്നു് വിചാരം ചെയ്തുറപ്പിക്കണം.

digitized by www.sreyas.in

ദേഹനാശത്തിൽ എന്താണ് സംഭവിക്കുന്നതെന്നു വ്യക്തമാക്കാം. ആകാശം എങ്ങും നിറഞ്ഞിരിക്കുന്നു. അപ്പോൾ ഒരു കുടമുണ്ടായി. ഏകമായ ആകാശം ഘടാകാശമെന്നും മഹാകാശമെന്നും രണ്ടായ വ്യവഹാരത്തിനു വിഷയമായി. കുടം ഉടഞ്ഞുപോകുമ്പോൾ രണ്ടെന്നുള്ള വ്യവഹാരം നശിച്ച് മഹാകാശം അവശേഷിക്കുന്നു. അതുപോലെ അജ്ഞാനകാര്യമായ ശരീരം നശിക്കുമ്പോൾ, അതുവരെ പരിഛിന്നജീവനെന്നു വ്യവഹരിക്കപ്പെട്ടിരുന്ന ആത്മാവ് സ്വസ്വരൂപവും സർവവ്യാപിയുമായ ബ്രഹ്മമായി ഭവിക്കുന്നു. ആത്മാവിന് ഒരുകാലത്തും ബന്ധമുണ്ടായിരുന്നില്ല, എന്നതാണ് വാസ്തവം. സങ്കല്പാത്മകമായ മനസ്സാണ് ദേഹങ്ങളെയും ത്രിഗുണങ്ങളെയും പുണ്യപാപകർമ്മങ്ങളെയും സൃഷ്ടിച്ച് ആത്മാവിന് അവയിൽ ബന്ധമുണ്ടെന്നു തോന്നിച്ചത്. ആ മനസ്സോ, മായാകാര്യം മാത്രമാകുന്നു.

വിളക്കും എണ്ണയും തിരിയും അഗ്നിയും ചേർന്ന് ദീപമെന്നുള്ള നാമവും ജ്വാലയാകുന്ന രൂപവും കാണപ്പെട്ടു. ഇവയുടെ സംയോഗം വിട്ടാൽ ദീപമെന്ന നാമമോ, ജ്വാലയെന്ന രൂപമോ ഇല്ല. വിളക്കിന്റെ സ്ഥാനത്ത് മനസ്സും എണ്ണയുടെ സ്ഥാനത്ത് കർമ്മവും തിരിയുടെ സ്ഥാനത്ത് ശരീരവും അഗ്നിയുടെ സ്ഥാനത്ത് ചൈതന്യവും (ജീവനും) ഭവിക്കുന്നു. ദീപമെന്ന പേരിന്റെ സ്ഥാനത്തു സംസാരവും കൽപിക്കാം. ദേഹാദികൾ നശിക്കുമ്പോൾ സംസാരവും നശിക്കുന്നു. ആത്മാവ് നാശമില്ലാതെ എപ്പോഴുമിരിക്കുന്നു. ആത്മാവ് ആകാശം പോലെ സർവ്വത്തിനുമാധാരവും ദേഹാദികളിൽനിന്നു ഭിന്നവും വികാരരഹിതവും സർവവ്യാപിയുമാകുന്നു. ആത്മാവിനോടുപമിക്കാൻ രണ്ടാമതൊന്നില്ലതന്നെ.

രാജൻ! സമർത്ഥനായ അങ്ങ് ഈ പറഞ്ഞതും ഇതിനുമുമ്പ് പ്രതിപാദിച്ചു കഴിഞ്ഞതുമായ ആത്മതത്വത്തെ വീണ്ടും വീണ്ടും നല്ലവണ്ണം വിചിന്തനം ചെയ്യണം. ദേഹമാണ് താനെന്നുള്ള തെററിദ്ധാരണയെ നീക്കി, ദേഹത്തിനുള്ളിലും പുറത്തും സർവവ്യാപിയായിരിക്കുന്ന ഏകാത്മാവിനെ വേർതിരിച്ചറിയണം. അനന്തരം ആ ആത്മസ്വരൂപനായിട്ടിരിക്കുക. ശ്രീവാസുദേവചരണങ്ങളെ പ്രേമപൂർവം ഹൃദയത്തിലുറപ്പിച്ചാൽ ഭഗവൽപ്രസാദത്താൽ മിഥ്യാഭ്രമങ്ങളെല്ലാം നശിച്ച് മുക്തനാകും. ജിതേന്ദ്രിയനും ഭക്തോത്തമനുമായ അങ്ങയ്ക്ക് അതിനൊട്ടും പ്രയാസമുണ്ടാകയില്ല. ആത്മസ്വരൂപം തന്നെയാണ് ഭഗവാൻ. തന്തിരുവടി മൃത്യുവിന്റേയും മൃത്യുവാണ്. നിത്യനായ ആത്മാവിനെ തക്ഷകനോ മററാക്കെങ്കിലുമോ എന്തുചെയ്യാൻ കഴിയും? 'ഞാൻ സാക്ഷാത് ബ്രഹ്മമാകുന്നു, പരമപദമായ ബ്രഹ്മം തന്നെ ഞാൻ' എന്ന അനുഭവം സിദ്ധിച്ച് എങ്ങും നിറഞ്ഞ് എല്ലാമായ അവസ്ഥയിൽ ദേഹത്തേയൊ, ദേഹത്തെ ദംശിക്കുന്ന തക്ഷകനേയൊ, ഈ വിശ്വം തന്നെയുമൊ, തന്നിൽനിന്നു ഭിന്നമായി കാണുകയില്ല. എല്ലാ ശോകമോഹാദികളും വെറും ഭ്രാന്തി മാത്രമായിരുന്നുവെന്നു സ്പഷ്ടമാകും. അവ ഇങ്ങിനിവരാതവണ്ണം നശിക്കുകയും ചെയ്യും. വത്സ! വിശ്വാത്മാവായ ശ്രീഹരിയുടെ ലീലകളെ ഞാൻ വിസ്തരിച്ചു പറഞ്ഞുകഴിഞ്ഞു. അങ്ങയുടെ സംശയങ്ങളെല്ലാം നശിച്ചുവോ, ഇനി എന്തെങ്കിലുമറിയാൻ ആഗ്രഹമുണ്ടോ, പറയൂ.

digitized by www.sreyas.in

## അദ്ധ്യായം 6

നമോ ഭഗവതേ തസ്മൈ കൃഷ്ണായാകുണ്ഠമേധസേ
യൽപാദാംബുരുഹധ്യാനാത് സംഹിതാമദ്ധ്യഗാമിമാം. 35

[യാതൊരു ഭഗവാന്റെ ചരണാരവിന്ദധ്യാനമഹിമയാൽ ഈ ഭാഗവത സംഹിതയെ ഞാൻ പഠനം ചെയ്തുവൊ, ജ്ഞാനസ്വരൂപനും അഗാധബുദ്ധിവിശേഷത്താൽ ഭാഗവതതത്വത്തെ പ്രകാശിപ്പിച്ചവനുമായ സാക്ഷാത് ശ്രീകൃഷ്ണനായ്ക്കൊണ്ട് നമസ്കാരം. ഗുരുവരിഷ്ഠനായ വ്യാസഭഗവാന്ന് നമസ്കാരം.]

### പരീക്ഷിത്തിന്റെ മുക്തി, സർപ്പയാഗം, വേദവിഭാഗം.

ശ്രീസൂതൻ പറഞ്ഞു:— ശ്രീ പരീക്ഷിത്തിനെ മാതൃഗർഭത്തിൽവച്ച് രക്ഷിച്ച ഭഗവാൻ തന്നെ അവസാനം ശ്രീശുകബ്രഹ്മസ്വരൂപനായി എഴുന്നള്ളി ഭക്തനെ സംസാരത്തിൽനിന്നും കരകയററി. ആത്മാരാമനായ വ്യാസപുത്രന്റെ തിരുമുഖത്തുനിന്നും കേൾക്കേണ്ടതെല്ലാം ഭാഗ്യവാനായ പരീക്ഷിത്തു കേട്ടു. ഈ പരമോപദേശം അന്ത്യകാലത്തിൽ ലഭിച്ച് നാരായണസ്മൃതിയോടുകൂടി മുക്തനാകാൻ വേണ്ടി തന്നെയാണ് ശ്രീകൃഷ്ണഭഗവാൻ പരീക്ഷിത്തിനെ ഗർഭത്തിൽവച്ച് രക്ഷിച്ചതു്. ചക്രവർത്തി ഗുരുദേവന്റെ പാദമൂലങ്ങളിൽ വീണു സാഷ്ടാംഗം നമസ്കരിച്ച് തൊഴുകൈയോടെ കൃതജ്ഞതാനിർഭരനായി പറഞ്ഞു: "ഭഗവൻ! കരുണാനിധിയായ നിന്തിരുവടി എനിക്ക് പ്രിയഭഗവാന്റെ സ്വരൂപം വഴിപോലെ കാണിച്ചുതന്നു. ഈ മഹത്തായ അനുഗ്രഹം ലഭിച്ച് ഞാൻ സിദ്ധനും കൃതാർത്ഥനുമായി. ജീവകാരുണ്യം അവിടുത്തെപ്പോലെയുള്ള മഹാത്മാക്കളുടെ സ്വഭാവമാണ്. ഭവാദൃശന്മാർ ഈ മഹോപകാരം ചെയ്തില്ലെങ്കിൽ അജ്ഞാനാന്ധരായി സംസാരാഗ്നിയിൽ ദഹിക്കുന്നവർക്കെന്തുഗതി? നിന്തിരുവടി എന്നെ അഭയവും അമൃതവും ആനന്ദവും സ്വരൂപമായ ശ്രീകൃഷ്ണബ്രഹ്മത്തിൽ ചേർത്തതിനാൽ തക്ഷകാദി മൃത്യുഹേതുക്കളെ ഞാനൊട്ടും ഭയപ്പെടുന്നില്ല. അവിടുന്നു കാണിച്ചുതന്ന ഭഗവത്സ്വരൂപത്തെ അറിഞ്ഞു് ഞാൻ അതായി ഭവിച്ചുകഴിഞ്ഞു. ഇനി വാക്കിനെയും ഇന്ദ്രിയങ്ങളെയും അടക്കി മനസ്സ് അധോക്ഷജപാദങ്ങളിൽ ഉറപ്പിച്ചുകൊണ്ടു് പ്രാണങ്ങളെ വെടിയുവാൻ അനുജ്ഞ നൽകേണമേ."

കാരുണ്യം മൂർത്തീകരിച്ച ഗുരുഭൂതന്മാരുടെ ഉപദേശം അക്ഷരംപ്രതി അനുഷ്ഠിച്ച് ഫലപ്രാപ്തി വരുത്തുന്നതുതന്നെയാണ് അവർക്കു നൽകേണ്ട ഉത്തമമായ ഗുരുദക്ഷിണ. തന്റെ ഉപദേശം ശിഷ്യനിൽ സഫലമായെന്നുകണ്ട ഭഗവാൻ ബാദരായണി കൃതാർത്ഥനായി, രാജാവിനെ അനുഗ്രഹിച്ചിട്ടു് പൂജയും സ്വീകരിച്ചുകൊണ്ടു് സന്യാസിമാരോടുകൂടി എഴുന്നള്ളി. രാജർഷി പരീക്ഷിത്തു് ഇന്ദ്രിയങ്ങളേയും

digitized by www.sreyas.in

പ്രാണനേയുമടക്കി മനസ്സിനെ ആത്മാഭിമുഖമാക്കിക്കൊണ്ടു് ദൃഢധ്യാനം ചെയ്തു. ധ്യാനബലത്താൽ ബാഹ്യബോധം നശിച്ചു് ആത്മാവിൽ ലയിച്ചു് ഒരു വൃക്ഷമെന്ന പോലെ സ്ഥിതിചെയ്തു. ദൃഢസമാധിയിൽ ലയിച്ച ആ മഹാപുരുഷൻ താമസമെന്യെ ശ്രീകൃഷ്ണപദം പ്രാപിച്ചു.

വിപ്രശാപത്താൽ ചോദിതനായ തക്ഷകൻ പരീക്ഷിത്തിനെ ദംശിക്കാൻ വരുന്ന വഴിക്കു് വിഷഹാരിയായ കശ്യപനെ കണ്ടു. അദ്ദേഹം രാജാവിനെ രക്ഷിക്കാൻ കഴിവുള്ളവനാണെന്നു മനസ്സിലാക്കി ധാരാളം ധനം നൽകി തൃപ്തനാക്കി അയച്ചു. അനന്തരം വേഷധരനനായി പരീക്ഷിത്തിനെ സമീപിച്ചു് കടിച്ചു. പക്ഷെ അതിനുമുമ്പുതന്നെ രാജർഷി ബ്രഹ്മഭൂതനായി കഴിഞ്ഞിരുന്നു. തക്ഷകന്റെ വിഷാഗ്നിയാൽ ആ ശരീരം ഭസ്മമായിപ്പോയി. അതുകണ്ടു നിന്ന ജനങ്ങളെല്ലാം ഹാഹാകാരം മുഴക്കി അനുശോചിച്ചു. ദേവന്മാരും ഋഷികളും പരീക്ഷിത്തു പരമപദം പ്രാപിച്ചതായറിഞ്ഞു് സാധുവാദം ചെയ്തു് പുഷ്പങ്ങളെ വർഷിച്ചു.

പരീക്ഷിത്തിന്റെ പുത്രനായ ജനമേജയൻ തക്ഷകനോടു പ്രതികാരം ചെയ്യാൻ നിശ്ചയിച്ചു് സർപയാഗം തുടങ്ങി. നിരപരാധികളായ അനവധി സർപങ്ങൾ യാഗാഗ്നിയിൽ വന്നു വീണു ദഹിച്ചു, തക്ഷകൻ മാത്രം വന്നില്ല. തക്ഷകൻ ഇന്ദ്രനെ ശരണം പ്രാപിക്കയാൽ അഗ്നിയിൽ പതിക്കാതെ ഇന്ദ്രൻ രക്ഷിച്ചു. അതറിഞ്ഞ രാജാവു് തക്ഷകനേയും ഇന്ദ്രനേയും ചേർത്തു ഹോമിക്കാൻ കല്പിച്ചു. മന്ത്രശക്തിയാൽ ഇന്ദ്രനും തക്ഷകനും തലകീഴായി പതിക്കുന്നതു കണ്ടു് ബൃഹസ്പതി വേഗം വന്നു് ജനമേജയനെ ഗുണദോഷിച്ചു: "രാജൻ! തക്ഷകൻ അമൃതപാനം ചെയ്തിട്ടുള്ളതിനാൽ അങ്ങേയ്ക്കു വധിക്കാൻ സാധ്യമല്ല. അങ്ങു് ആലോചനയില്ലാതെ നിരപരാധികളായ എത്രയോ സർപങ്ങളെ നശിപ്പിച്ചു. അങ്ങയുടെ പിതാവിന്റെ മരണത്തിനു തക്ഷകൻ ഉത്തരവാദിയുമല്ല. സകലപ്രാണികളും സ്വസ്വകർമ്മങ്ങളുടെ ഫലമായിട്ടാണു് മരിക്കുന്നതു്. ഒരുവനു ജനനമരണങ്ങളും സുഖദു:ഖങ്ങളും കൊടുക്കുന്നതു് അവൻ തന്നെയാണു്, അന്യരാരുമല്ല. പ്രാരബ്ധമനുസരിച്ചു് ജനിക്കുന്നു, മരിക്കുന്നു. സർപം, ചോരൻ, അഗ്നി, ജലം, ഇടി, രോഗം ഇത്യാദികൾ വെറും നിമിത്തം മാത്രമാണു്. അവയെ കാരണമായി കാണുന്നതു ശരിയല്ല. അങ്ങേയ്ക്കു് ഒരപചാരവും ചെയ്യാത്ത പ്രാണികളെ ദ്രോഹിച്ചതിന്റെ ഫലം അങ്ങനുഭവിക്കേണ്ടിവരും. അതിനാൽ നാശഹേതുവായ ഈ യാഗം മതിയാക്കുക". ഈ ഉപദേശം സ്വീകരിച്ചു് രാജാവു് സർപസത്രം അവസാനിപ്പിച്ചു. ഇന്ദ്രനും തക്ഷകനും രക്ഷപ്പെട്ടു.

മഹാഭാഗവതനായ പരീക്ഷിത്തു് ക്രോധത്തിനു വശംവദനായി പരമസാത്വികനായ ശമീകമുനിയുടെ കഴുത്തിൽ ചത്തപാമ്പിനെ ഇട്ടപമാനിച്ചു! മഹാതപസ്വിയായ മുനിപുത്രൻ ക്രോധവശനായി രാജാവിനെ ശപിച്ചു. പരീക്ഷിത്തിന്റെ പണ്ഡിതനായ പുത്രൻ ക്രോധവശനായി നിരപരാധികളായ സർപങ്ങളെ ദഹിപ്പിച്ചു. അറിവുള്ളവരുംകൂടി ക്രോധത്തിന്നടിമകളാകുന്നതിനു കാരണം ഭഗവന്മായ തന്നെ. സകല ജീവന്മാരും ശ്രീഭഗവാന്റെ അംശഭൂതന്മാരായതിനാൽ ആർക്കും നാശമില്ല. എന്നിട്ടും മായാമോഹിതരായി തമ്മിൽ തമ്മിൽ മത്സരിക്കുന്നു. ദേഹമാണു്

digitized by www.sreyas.in

താനെന്നഭിമാനിക്കുന്നവനിൽ മഹാമായ നിർഭയം പ്രവേശിച്ച് രാഗദ്വേഷാദികളെ ഉണ്ടാക്കുന്നു. എല്ലാം പരമാത്മസ്വരൂപനായ ശ്രീവാസുദേവൻ തന്നെ എന്നുറച്ച് ഭഗവന്മാനസനായിരിക്കുന്നവനിൽ മായയ്ക്ക് സ്ഥാനമില്ല. അവൻ സർവേശ്വര പാദങ്ങളിൽ ചിത്തം ലയിച്ച് ആത്മാനന്ദത്തിൽ അവസ്ഥിതിചെയ്യുന്നു. രാഗ ദ്വേഷസുഖദുഃഖാദികളെല്ലാം ജലത്തിൽ നുരകളെന്നപോലെ പരമാത്മാവിൽ മായ കൊണ്ടു തോന്നുന്ന ചലനങ്ങൾ മാത്രമാണെന്നറിഞ്ഞ് ഭക്തൻ നിശ്ചലനായിരി ക്കുന്നു. അതിനാൽ തന്റെ ക്ഷേമം കാംക്ഷിക്കുന്നവൻ ദേഹത്തിൽ ഞാനെന്നും ദേഹ സംബന്ധികളിൽ എന്റേതെന്നുമുള്ള ദുരഭിമാനം പാടെ ത്യജിക്കണം. സ്തുതിനിന്ദ കൾ ആത്മാവായ തന്നെ ബാധിക്കുന്നില്ലെന്നുറച്ച് എല്ലാം ക്ഷമയോടെ സഹിക്ക ണം. താൻ ആരെയും അപമാനിക്കരുത്. അപ്പോൾ ക്രോധത്തിനു സംഗതി വരി കയില്ല. ഈ ദോഷങ്ങളെ അതിക്രമിച്ച പരമശാന്തന്മാർ പരമവൈഷ്ണവപദം പ്രാപിക്കുന്നു. ഈ സർവോത്തമമായ സംഹിതയെ എനിക്കു നൽകിയ ഷഡ്ഗുണ പരിപൂർണ്ണനായ സദ്ഗുരുനാഥൻ ശ്രീകൃഷ്ണദ്വൈപായനന്റെ ചരണാരവിന്ദങ്ങളിൽ അനന്തം നമസ്കാരം''.

വേദവിഭാഗത്തെപ്പററി പറഞ്ഞുതരണമെന്ന് ശൌനകമഹർഷി ചോദി ച്ചതിന് സൂതൻ പറഞ്ഞു: ''ബ്രഹ്മാവ് സ്വജന്മസ്ഥാനമായ ശ്രീനാരായണനെ ഏകാഗ്രമായി ധ്യാനിച്ചുകൊണ്ടിരിക്കുമ്പോൾ ബ്രഹ്മാവിന്റെ ഹൃദയാകാശത്തിൽ നിന്ന് നാദമുണ്ടായി. ഈ നാദം (പ്രാണഘോഷം) ചെവികളടച്ചുപിടിച്ചാൽ എല്ലാവർക്കുമനുഭവപ്പെടും. ഈ നാദോപാസനകൊണ്ട് ആദ്ധ്യാത്മികാദി ത്രിവി ധദോഷങ്ങളും നശിച്ച് യോഗികൾ പുനർജന്മമില്ലാത്ത പരമപദം പ്രാപിക്കുന്നു. ആ നാദത്തിൽ നിന്ന് പ്രണവമുണ്ടായി. സ്വയംപ്രകാശസ്വരൂപമായ ഓംകാരം പരമാത്മാവായ ബ്രഹ്മത്തെ ബോധിപ്പിക്കുന്ന വാചകമാണ്. പ്രണവനാദത്തെ ശ്രോത്രേന്ദ്രിയസഹായം കൂടാതെ, ജീവനിൽ ബോധസ്വരൂപനായി വിരാജിക്കുന്ന പരമാത്മാവ് കേൾക്കുന്നു. ഓംകാരം പരമാത്മാവ് തന്നെയാണ്. ഓംകാര ത്തിന്റെ അകാര ഉകാര മകാരങ്ങൾ മൂന്നുഗുണങ്ങൾക്കും മൂന്നു വേദങ്ങൾക്കും മൂന്നു ലോകങ്ങൾക്കും (ജാഗ്രദാദി) മൂന്ന് അവസ്ഥകൾക്കും ആശ്രയമാകുന്നു. ബ്രഹ്മാ വ് ഓംകാരത്തിൽ നിന്നും ആദ്യം അക്ഷരങ്ങളേയും അവയെക്കൊണ്ട് നാലുവേദ ങ്ങളേയും സൃഷ്ടിച്ച് പുത്രന്മാരായ മരീച്യാദികളെ പഠിപ്പിച്ചു. അവരിൽ നിന്നു പരമ്പരാക്രമമനുസരിച്ച് നാലുവേദങ്ങളും കൃത ത്രേത ദ്വാപരയുഗങ്ങളിൽ നിലനി ന്നുപ്പെട്ടു. ദ്വാപരാവസാനവും കലിയുഗാരംഭവും ആകാറായപ്പോൾ ജനങ്ങൾ അല്പായുസ്സുകളും അൽപബുദ്ധികളും അൽപമേധസ്സുകളുമായി ഭവിച്ചതുകണ്ടു് ബ്രഹ്മ രുദ്രാദികളുടെ പ്രാർത്ഥനയനുസരിച്ച് ഭഗവാൻ, ശ്രീനാരായണന്റെ അംശകലയായ വ്യാസമഹർഷിയായവതരിച്ച് ജനങ്ങൾക്കു ഗ്രഹിക്കത്തക്കവിധം വേദത്തെ നാ ലായി വിഭജിച്ചു. അനന്തരം തന്റെ ശിഷ്യന്മാരെ വരുത്തി ഋഗ്വേദം പൈലനും യജുർവേദം വൈശമ്പായനനും സാമവേദം ജൈമിനിക്കും അഥർവവേദം സുമന്തു വിനുമുപദേശിച്ചുകൊടുത്തു. അവർ ശിഷ്യപരമ്പരയാ വേദത്തെ പ്രചരിപ്പിച്ചു.

digitized by www.sreyas.in

വൈശമ്പായനനെ ഒരിക്കൽ ബ്രഹ്മഹത്യ ബാധിച്ചു. അപ്പോൾ ചരകൻ മുതലായ ചില ശിഷ്യന്മാർ ഗുരുവിന്റെ പാപനിവൃത്തിക്കവേണ്ടി വ്രതങ്ങളനുഷ്ഠിച്ചു. അതു കണ്ടു് യാജ്ഞവൽക്യനെന്ന ശിഷ്യൻ പറഞ്ഞു: "ഗുരോ! ഇവരുടെ അൽപസാരങ്ങളായ വ്രതംകൊണ്ടൊരു ഫലവുമില്ല. ഇവക്കു് അസാധ്യമായ മഹാവ്രതം ഞാൻ അനുഷ്ഠിക്കാം". ഗുരുനിന്ദ സ്ഫുരിക്കുന്ന ആ വാക്കു് വൈശമ്പായനനെ കുപിതനാക്കി. "നീ ഇനി എൻെറ ശിഷ്യനായി ഇരിക്കണ്ട. എന്നിൽ നിന്നു പഠിച്ചതെല്ലാം വേഗത്തിലുപേക്ഷിച്ചിട്ടു പൊയ്ക്കൊൾക" എന്നുപറഞ്ഞു. യാജ്ഞവൽക്യൻ യജുർഗണങ്ങളെ അവിടെത്തന്നെ ഛർദ്ദിച്ചിട്ടു് സ്ഥലം വിട്ടു. അതിനെ ചില മുനിമാർ തിത്തിരിപ്പക്ഷികളുടെ രൂപത്തിൽ വന്നു് ഭുജിച്ചു. അവരിൽ നിന്നും സുന്ദരമായ തൈത്തിരീയ ശാഖകളുണ്ടായി.

ഗുരുവിനുപോലും അറിവില്ലാത്ത ഛന്ദസ്സുകൾ തനിക്കു വശമാക്കണമെന്നു് യാജ്ഞവൽക്യൻ നിശ്ചയിച്ചു. വേദങ്ങളുടെ പ്രത്യക്ഷ അധിദേവതയായ ശ്രീസൂര്യനാരായണനെ ഭക്തിപൂർവം സ്തുതിച്ചു്, മററാരാലും അറിയപ്പെടാത്ത പുതിയ മന്ത്രങ്ങളെ തനിക്കു നൽകേണമെ എന്നു പ്രാർത്ഥിച്ചു. സൂര്യഭഗവാൻ പ്രസാദിച്ചു് കുതിരയുടെ രൂപത്തിൽ പ്രത്യക്ഷനായി വിശിഷ്ടങ്ങളായ പുതിയ ഛന്ദസ്സുകളെ നൽകി. ആ മന്ത്രങ്ങൾക്കു വാജസനികൾ എന്നു പേരുണ്ടായി. കാണ്വമാധ്യംദിനാദി മഹർഷിമാർ അവയെ പഠിച്ചു് പ്രചരിപ്പിച്ചു.

---

## അദ്ധ്യായം 7

രക്ഷാച്യുതാവതാരേഹാ വിശ്വസ്യാനുയുഗെ യുഗെ
തിര്യങ്മർത്ത്യർഷിദേവേഷു ഹന്യന്തെ യൈസ്ത്രയീദ്വിഷ: 14

[തിര്യക്കുകൾ, മനുഷ്യർ, ഋഷികൾ, ദേവന്മാർ എന്നീവർഗങ്ങളിൽ യുഗന്തോറും അച്യുതന്റെ അവതാരങ്ങളും ലീലകളും സംഭവിക്കുന്നതു് വിശ്വരക്ഷയ്ക്കായതുകൊണ്ടു് അതിനെ "രക്ഷ" എന്നു പറയുന്നു. ഈ അവതാരമൂർത്തികൾ വേദമാർഗവിരോധികളായ അസത്തുക്കളെ ഹനിച്ചു് സത്തുക്കളെ രക്ഷിക്കുന്നു.]

### പുരാണലക്ഷണം

ശ്രീസൂതൻ പറഞ്ഞു:— ശ്രീവ്യാസഭഗവാൻ ആദ്യം ആറു പുരാണസംഹിതകൾ നിർമ്മിച്ചു് എന്റെ പിതാവായ രോമഹർഷണനു നൽകി. പിതാവു് അതിനെ ത്രയ്യാരുണി, കശ്യപൻ, സാവർണ്ണി, അകൃതവ്രണൻ, വൈശമ്പായനൻ, ഹാരീതൻ എന്ന ആറുപേക്കായി ഉപദേശിച്ചു. ഞാൻ ആ ആറുപേരുടേയും ശിഷ്യനായി എല്ലാം പഠിച്ചു. അവർ ആറുപേരും പുരാണാചാര്യന്മാരായി ഭവിച്ചു. ബ്രഹ്മർഷികൾ

digitized by www.sreyas.in

പുരാണ സംഹിതകളെ കൂലംകഷമായി നിരൂപണം ചെയ്ത് അവ വേദസമ്മതമാണെന്നു നിശ്ചയിച്ചിട്ടുണ്ട്. വേദമാണ് അന്ത്യപ്രമാണം. വേദത്തിന്റെയും പുരാണങ്ങളുടെയും ലക്ഷ്യം പരമപുരുഷാർത്ഥപ്രാപ്തിയാണ്. ഈ അടിസ്ഥാനത്തിൽ —അതായത് വേദാർത്ഥങ്ങൾക്കു വിരോധം വരാത്തതരത്തിൽ വേണം പുരാണങ്ങൾക്ക് അർത്ഥകല്പന ചെയ്യേണ്ടതു്.

സർഗം, വിസർഗം, സ്ഥാനം, പോഷണം, ഊതികം, മന്വന്തരങ്ങൾ, ഈശാനുകഥ, നിരോധം, മുക്തി, ആശ്രയം എന്ന പത്തു ലക്ഷണങ്ങളോടുകൂടിയതു് മഹാപുരാണമെന്നും, സർഗം, വിസർഗം, വംശം, മന്വന്തരം, വംശാനുചരിതം എന്ന അഞ്ചുലക്ഷണങ്ങളടങ്ങിയതു് ഉപപുരാണമെന്നും ആചാര്യന്മാർ നിശ്ചയിച്ചിരിക്കുന്നു. പുരാണങ്ങളെ അർത്ഥചിന്തനയോടുകൂടി ശരിയായി പഠിച്ചാൽ സർഗാദികളെല്ലാം മായാകാര്യങ്ങളാണെന്നും അവയിൽ സാരമില്ലെന്നും, ജീവനു് ജാഗ്രദാദി അവസ്ഥകളോടുള്ള അന്വയ വ്യതിരേകം (ചേർച്ചയും വേർപാടും) കൊണ്ടു തോന്നുന്നതാണെന്നും, അവയോടു ചേരാതെ അവയെല്ലാം സാക്ഷിയായി നിർവികാരനായിരിക്കുന്ന പരമാശ്രയമായ ശ്രീഭഗവാൻ മാത്രമാണ് സത്യമെന്നും ബോധ്യമാകും. തന്മൂലം അസത്തായ സകല വിഷയങ്ങളിലും വിരക്തിയും ഏകസത്യമായ ശ്രീഭഗവാനിൽ ഉറച്ചഭക്തിയും കൈവരും. ഭക്തിയുടെ പരമകാഷ്ഠയിൽ ചിത്തചലനം നിശ്ശേഷം നിലച്ച് ജീവൻ സച്ചിദാനന്ദസ്വരൂപനായി ഭവിക്കും. ജീവൻ സദാ സച്ചിദാനന്ദം തന്നെ, താൻ പരിഛിന്നനും പരാധീനനുമാണെന്നുള്ള തെററിദ്ധാരണ നീങ്ങുമെന്നർത്ഥം. ഇതാണ് പുരാണശ്രവണത്തിന്റെ പരമഫലം. ബ്രാഹ്മം, പാത്മം, വൈഷ്ണവം, ശൈവം, ലൈംഗം, ഗാരുഡം, നാരദീയം, ഭാഗവതം, ആഗ്നേയം, സ്കാന്ദം, ഭവിഷ്യം, ബ്രഹ്മവൈവർത്തം, മാർക്കണ്ഡേയം, വാമനം, വാരാഹം, മാത്സ്യം, കൗർമ്മം, ബ്രഹ്മാണ്ഡം, എന്നിങ്ങനെ ദശലക്ഷണങ്ങളും തികഞ്ഞ മഹാപുരാണങ്ങൾ പതിനെട്ടാകുന്നു.

---

## അദ്ധ്യായം 8

യദ്ദർശനം നിഗമ ആത്മ രഹഃപ്രകാശം
മുഹ്യന്തി യത്ര കവയോ ƒ ജപരാ യതന്തഃ
തം സർവവാദവിഷയപ്രതിരൂപശീലം
വന്ദേ മഹാപുരുഷമാത്മനി ഗൂഢബോധം. 49

[ഹേ, ഭഗവൻ! ആത്മാവിന്റെ രഹസ്യത്തെ പ്രകാശിപ്പിക്കുന്നതായ നിന്തിരുവടിയുടെ ദർശനം വേദാർത്ഥജ്ഞാനംകൊണ്ടു മാത്രമെ ലഭിക്കുകയുള്ളു. ബ്രഹ്മാവാദി മഹാജ്ഞാനികൾ പോലും ദീർഘകാലം പ്രയത്നിച്ചിട്ടും യാതൊരുവന്റെ സത്യസ്വരൂപത്തെ അറിയാതെ മോഹിക്കുന്നുവൊ, ആത്മാവിൽ നിഗൂഢമായ സ്വരൂപത്തോടുകൂടിയവനും, സർവവാദവിഷയങ്ങളേയും അനുസരിക്കുന്ന സ്വഭാവമുള്ളവനും, മഹാപുരുഷനുമായ ആ നിന്തിരുവടിയെ ഞാൻ വന്ദിക്കുന്നു.]

digitized by www.sreyas.in

## മാർക്കണ്ഡേയന്റെ തപസ്സും നരനാരായണദർശനവും

ശ്രീശൌനകൻ പറഞ്ഞു:— പ്രവാചകവരനായ സൂത! അപാരസംസാരാന്ധകാരത്തിൽപ്പെട്ടു ഭ്രമിക്കുന്നവൎക്കു പാരദർശനം കൊടുക്കുന്ന അങ്ങു ചിരംജീവിയായിരുന്നാലും. കല്പാന്തത്തിൽ പ്രളയജലത്താൽ ഈ ലോകമെല്ലാം ഗ്രസിക്കപ്പെട്ടതായും മാർക്കണ്ഡേയമഹർഷിമാത്രം അവശേഷിച്ചതായും അദ്ദേഹം ചിരംജീവിയാണെന്നും പറയപ്പെടുന്നു. പ്രളയമഹാർണ്ണവത്തിൽ ഏകനായി ഭ്രമിച്ചുകൊണ്ടിരുന്ന ആ മുനിശ്രേഷ്ഠൻ വടപത്രശായിയായി ഒരത്ഭുതബാലനെ കണ്ടപ്പോൾ. പക്ഷെ മാർക്കണ്ഡേയൻ ഈ കല്പത്തിൽ, ഞങ്ങളുടേതായ ഭൃഗുകുലത്തിൽ ജനിച്ചവനാണല്ലോ. ഈ കൽപത്തിൽ പ്രളയമുണ്ടായിട്ടുമില്ല. അദ്ദേഹത്തെപ്പററി മേൽപറഞ്ഞ കഥകരം എങ്ങനെ യോജിക്കും? പുരാണങ്ങളെല്ലാമറിയുന്ന അങ്ങു ഈ സംശയം തീൎത്തു തരണം.

ശ്രീസൂതൻ പറഞ്ഞു:— മഹർഷേ! അങ്ങയുടെ ചോദ്യത്തിനുള്ള ഉത്തരം ശ്രീനാരായണലീലയുമായി ബന്ധപ്പെട്ടതാകയാൽ ലോകഹിതകരവും കലിമലാപഹവുമാണു്. ശ്രീ മാർക്കണ്ഡേയൻ ഉപനയനം കഴിഞ്ഞു് ഗുരുകുലത്തിൽ വേദാദ്ധ്യയനവും തപസ്സും സ്വാദ്ധ്യായവും വീഴ്ചകൂടാതെ അനുഷ്ഠിച്ചു. നൈഷ്ഠികബ്രഹ്മചാരിയും പരമശാന്തനുമായി രണ്ടുസന്ധ്യകളിലും ശ്രീഹരിയെ വഴിപോലെ ആരാധിച്ചു. കാലത്തും വൈകുന്നേരവും ഭിക്ഷയെടുത്തു കൊണ്ടുവന്നു് ഗുരുവിനു സമർപ്പിക്കും. ഗുരു അനുവദിച്ചാൽ ഒരുനേരം ഭക്ഷിക്കും. ഇല്ലെങ്കിൽ ഉപവസിക്കും. ഇങ്ങനെ അനേകായിരം വർഷം ഹൃഷീകേശനെ ആരാധിച്ചതിന്റെ ഫലമായി സുദുർജ്ജയമായ മൃത്യുവിനേയും ജയിക്കാൻ കഴിഞ്ഞു. അതുകണ്ടു് ബ്രഹ്മരുദ്രാദികരംപോലും അത്യാശ്ചര്യപ്പെട്ടുപോയി. വിനയാന്വിതനായ ആ മുനി കഠിനവ്രതതപാദികളോടുകൂടി അധോക്ഷജാരാധനം ആറു മന്വന്തരകാലം തുടൎന്നുകൊണ്ടേയിരുന്നു. ഏഴാമത്തെ മന്വന്തരത്തിലും ആ വ്രതചൎയ്യ തുടരുന്നതായി ദേവേന്ദ്രനറിഞ്ഞു. മുനി തന്റെ സ്ഥാനം അപഹരിക്കുമോ എന്നു് ഇന്ദ്രനു ഭയമായി. മാർക്കണ്ഡേയന്റെ തപസ്സുമുടക്കാനായി മന്മഥനെയും ഗന്ധർവാപ്സരസ്സുകളെയും വസന്തൎത്തുവിനെയും മലയമാരുതനെയുമയച്ചു. ഹിമവാന്റെ വടക്കെ താഴ്വരയിൽ പുഷ്പഭദ്രാനദീതീരത്തിൽ ചിത്രശിലയെന്ന സ്ഥലത്തുള്ള മാർക്കണ്ഡേയാശ്രമത്തിൽ അവർ ചെന്നു. പ്രകൃതിമനോഹരമായ ആ പുണ്യസ്ഥലത്തിൽ അവരുടെ ആഗമനത്തോടുകൂടി വസന്തൎത്തു വന്നു. ചന്ദ്രോദയത്തോടുകൂടി രാത്രി ആരംഭിച്ചു. സുരഭിലവും ശീതളവുമായ മന്ദവായു മന്മഥവികാരോദ്ദീപകമായി വീശി. ഗന്ധർവന്മാരുടെ മനോഹരഗീതവാദ്യങ്ങളോടും ലോകസുന്ദരികളായ അപ്സരസ്സുകളുടെ അകമ്പടിയോടും കൂടി മന്മഥൻ പ്രത്യക്ഷപ്പെട്ടു. നിത്യകർമ്മങ്ങരം കഴിഞ്ഞു് ഭഗവദ്ധ്യാനനിരതനായി മൂൎത്തിമത്തായ അഗ്നിയെന്നപോലെ ദുർദ്ധർഷനായി സ്ഥിതിചെയ്ത മാർക്കണ്ഡേയന്റെ മുമ്പിൽ അവർ സർവശക്തിയുമുപയോഗിച്ചു് തങ്ങളുടെ അടവുകളെല്ലാം പയററി നോക്കി. അവ ലേശവും ഫലിച്ചില്ലെന്നു മാത്രമല്ല, മുനിയുടെ അത്യുഗ്ര

തേജസ്സിൽ അവർ ദഹിച്ചുതുടങ്ങി. ഉറങ്ങിക്കിടന്ന ഘോരസർപ്പത്തെ ഉണർത്തി വിട്ട ബാലന്മാരെപ്പോലെ അവർ പേടിച്ചുവിറച്ചു പിൻവാങ്ങി. അവർ മഹദതിക്രമം ചെയ്തുവെങ്കിലും മഹാത്മാവായ മാർക്കണ്ഡേയന് അൽപമെങ്കിലും അഹങ്കാരമൊ, അവരോടു കോപമൊ ഉണ്ടായില്ല. പ്രശാന്തരായ മഹാത്മാക്കളുടെ സ്വഭാവം അങ്ങനെയാണല്ലോ. മന്മഥസംഘം നിസ്തേജരായി മടങ്ങിച്ചെന്നു് ഇന്ദ്രനെ പരാജയവിവരമറിയിച്ചു, ഇന്ദ്രനു് വിസ്മയവും ഭയവുമുണ്ടായി.

അത്രത്തോളം ദൃഢവ്രതനും സംയമിയുമായ ഭക്തനെ അനുഗ്രഹിക്കാൻ ശ്രീഹരി, നരനാരായണമൂർത്തികളായി പ്രത്യക്ഷപ്പെട്ടു് ദർശനം കൊടുത്തു. ശുക്ലകൃഷ്ണവർണ്ണന്മാരായി സരോജലോചനന്മാരായി ചതുർഭുജങ്ങളോടും വൽക്കലാംബരങ്ങളോടും കൃഷ്ണാജിനം, പവിത്രം, ഉപവീതം, കമണ്ഡലു, ദണ്ഡം, ജപമാല എന്നിവ ധരിച്ചു് തപസ്സുതന്നെ മൂർത്തിമത്തായി മുമ്പിൽ എഴുന്നള്ളി ദർശനം തന്ന ഇഷ്ടദൈവത്തെ മഹർഷി ദർശിച്ചു. അത്യാനന്ദത്താൽ നിർവൃതിയെ പ്രാപിച്ച ആത്മേന്ദ്രിയങ്ങളോടും പുളകിതഗാത്രത്തോടും എഴുന്നേററു് ദണ്ഡംപോലെ വീണുനമസ്കരിച്ചു. ആനന്ദാശ്രുപ്രവാഹംകൊണ്ടു് തിരുമുഖം നല്ലവണ്ണം നോക്കിക്കാണുവാൻപോലും കഴിഞ്ഞില്ല. ഗദ്ഗദകണ്ഠനായി നമോനമ: എന്നുമാത്രം പറഞ്ഞു് ആസനം സമർപ്പിച്ചു് തൃപ്പാദങ്ങളെ കഴുകി തീർത്ഥം ശിരസ്സിൽ ധരിച്ചു. പ്രസന്നവദനരായി അഭിമുഖമായിരുന്ന ആ ത്രൈലോക്യവന്ദ്യന്മാരെ നോക്കി ഉണർത്തിച്ചു: ''ഹേ ഭഗവൻ! നിന്തിരുവടിയുടെ വൈഭവം ഞാനെന്തറിയുന്നു? അന്തര്യാമിയായ അവിടുത്തെ പ്രേരണനിമിത്തം ബ്രഹ്മേശാദി സകല ശരീരങ്ങളിലും പ്രാണൻ സ്പന്ദിക്കുന്നു. പ്രാണനെ അനുസരിച്ചു് ശരീരവും മനസ്സും ഇന്ദ്രിയങ്ങളും ചേഷ്ടിക്കുന്നു. കേവലം യന്ത്രമായ ഞാൻ യന്ത്രിയായ നിന്തിരുവടിയുടെ വർണ്ണനയ്ക്കു് അശക്തനാണെന്നു പറയേണമോ? എങ്കിലും നിർവ്യാജം ഭജിക്കുന്ന ദാസന്മാരുടെ പരമബന്ധുവാണെന്നുമാത്രം അറിയാം. ഈ രണ്ടു ദിവ്യരൂപങ്ങളും ത്രൈലോക്യവാസികളുടെ ക്ഷേമത്തിനും താപശാന്തിക്കും മോക്ഷപ്രാപ്തിക്കുമായിട്ടുള്ളതാണു്. ഞാനും ഈ തൃപ്പാദങ്ങളെത്തന്നെ അനന്യമായി ഭജിക്കുന്നു. വേദത്തിന്റെ മർമ്മമറിഞ്ഞ മഹാത്മാക്കളും ഈ പാദകമലങ്ങളെത്തന്നെ അനുസ്യൂതം ധ്യാനിക്കുന്നു, സ്തുതിക്കുന്നു, നമിക്കുന്നു. അവരുടെ വാസസ്ഥാനം ഈ പാദപത്മങ്ങളും തന്നെ. അതിനാൽ അവരെ കർമ്മമൊ, ത്രിഗുണങ്ങളൊ, കാലമൊ ബാധിക്കുന്നില്ല. ഏഴുകോടി ഇരുപതുലക്ഷം ചതുർയുഗം ആയുസ്സുള്ള ബ്രഹ്മാവുപോലും അവിടുത്തെ കാലശക്തിയെ ഭയപ്പെടുന്നു. മററുള്ളവരുടെ കാര്യം പറയാനുണ്ടോ? സർവാഭയസ്ഥാനമായ തൃപ്പാദാരവിന്ദങ്ങളെ പ്രാപിച്ചാൽ മാത്രമെ ഭയരഹിതമായ ക്ഷേമമുള്ളു. വേറെ രക്ഷാസ്ഥാനം ഞങ്ങൾ കാണുന്നില്ല. ആത്മജ്ഞരോ! ഭക്തസന്താപനാശകനും സത്യസങ്കൽപനുമായ നിന്തിരുവടിയുടെ ശ്രീചരണങ്ങളെ അവിരതം ഭജിക്കാൻ ആഗ്രഹിക്കുന്നു. ഹേ മഹാപുരുഷ! നമസ്കാരം, നമസ്കാരം''.

digitized by www.sreyas.in

# അദ്ധ്യായം 9



പദ്മഗർഭാരുണാപാംഗം ഹൃദ്യഹാസാവലോകനം
ശ്വാസൈജദ്വലിസംവിഗ്നനിമ്നനാഭിദലോദരം 24

ചാർവംഗുലിഭ്യാം പാണിഭ്യാമുന്നീയ ചരണാംബുജം
മുഖേ നിധായ വിപ്രേന്ദ്രോ ധയന്തം വീക്ഷ്യ വിസ്മിതഃ 25

[താമരപ്പൂവിന്റെ അന്തർഭാഗം പോലെ ശോഭയുള്ള അരുണലോചനം, മനോഹരമന്ദഹാസത്താൽ ഹൃദ്യമായ അവലോകനം, ശ്വാസോച്ഛ്വാസങ്ങളെ അനുസരിച്ച് ചലിക്കുന്ന വലികളാൽ ചഞ്ചലവും അഗാധവുമായ നാഭി, ആലില പോലെ കൃശമായ ഉദരം — എന്നീ സുന്ദരാവയവങ്ങളോടും, മോഹനാംഗുലികളോട് കൂടിയ കരാരവിന്ദങ്ങളാൽ, പാദാരവിന്ദത്തെ ഉയർത്തി മുഖാരവിന്ദത്തോട് ചേർത്ത് പാനംചെയ്തുകൊണ്ടും വിരാജിച്ച വടപത്രശായിയായ ബാലമുകുന്ദന്റെ ദർശനത്താൽ മാർക്കണ്ഡേയമുനി അത്ഭുതാനന്ദസ്തബ്ധനായി.]

## മാർക്കണ്ഡേയന്റെ മായാമോഹവും, വടപത്രശായിദർശനവും

ശ്രീസൂതൻ പറഞ്ഞു:— ധീമാനായ മാർക്കണ്ഡേയനാൽ സമ്യക്കായി സ്തുതിക്കപ്പെട്ട നരസഖനായ ശ്രീനാരായണൻ പ്രസാദിച്ച് അരുളിച്ചെയ്തു: "ഹേ ബ്രഹ്മർഷിവര്യ! അങ്ങ് തപഃസ്വാദ്ധ്യായസംയമം കൊണ്ടും ദൃഢമായ ആത്മധ്യാനസമാധികൊണ്ടും എന്നിൽ അചഞ്ചലഭക്തികൊണ്ടും കൃതാർത്ഥനായിക്കഴിഞ്ഞിരിക്കുന്നു. ഇനി എന്നിൽ നിന്നുപോലും അങ്ങ് ഒന്നും തന്നെ ആഗ്രഹിക്കുന്നില്ല. എങ്കിലും അങ്ങയുടെ നൈഷ്ഠിക ബ്രഹ്മചര്യത്താൽ പരിതുഷ്ടനായ എന്നിൽനിന്നും ഏതെങ്കിലും വരം സ്വീകരിച്ചാലും." മഹർഷി പറഞ്ഞു:— "ദേവദേവേശ! പ്രപന്നാർത്തിഹര! അച്യുത! നിന്തിരുവടി സ്വയം കനിഞ്ഞ് എനിക്ക് ദർശനം തന്നുവല്ലോ. ഇതിൽപരം അനുഗ്രഹമുണ്ടോ? ഈ മഹാദർശനം ബ്രഹ്മാവാദികൾക്കു പോലും പ്രത്യക്ഷത്തിൽ ലഭിക്കുന്നില്ല. അവർ മനസ്സിൽ മാത്രം കാണുന്നു. എങ്കിലും കൽപിച്ച സ്ഥിതിക്ക് ഒന്നുമാത്രം പ്രാർത്ഥിക്കുന്നു. സകല ലോകവാസികളേയും ഏകമായ സത്തിൽ നിന്നു ഭിന്നമായി കാണിച്ച് പമ്പരം കറക്കുന്ന നിന്തിരുവടിയുടെ മായയെ ഒരു പ്രാവശ്യം കണ്ടാൽ കൊള്ളാമെന്നുണ്ട്". ശ്രീഭഗവാൻ 'തഥാസ്തു' എന്നനുഗ്രഹിച്ചിട്ട് ബദര്യാശ്രമത്തിലേക്കെഴുന്നള്ളി.

മഹർഷി ഭഗവന്മായാദർശനം പ്രതീക്ഷിച്ചുകൊണ്ട് സ്വാശ്രമത്തിൽ വസിച്ചു. സകല ഭൂതങ്ങളിലും സർവദിക്കിലും തന്റെ ഇഷ്ടദേവനായ ശ്രീഹരിയെത്തന്നെ ധ്യാനിച്ചുകൊണ്ടും മനഃകൽപിതങ്ങളായ ജലപുഷ്പഗന്ധധൂപദീപനൈവേദ്യാദികളാൽ പൂജിച്ചുകൊണ്ടും സമയമെല്ലാം കഴിച്ചുകൂട്ടി. പ്രഭുവിനോടുള്ള അപരിമിതപ്രേമപ്രവാഹത്താൽ ചിലപ്പോൾ മാനസപൂജയെപ്പോലും മാനിദ

digitized by www.sreyas.in

പോയി. ഒരുദിവസം സന്ധ്യാസമയത്തിൽ ഉഗ്രമായ കൊടുങ്കാററുണ്ടായി. ചണ്ഡശബ്ദത്തോടുകൂടിയ കാററിനനുസരിച്ച് ഇടിമിന്നലുകളോടു ചേർന്ന് പ്രളയകാലമേഘങ്ങൾ ആകാശത്തിൽ വന്നുനിറഞ്ഞു. തുടർന്ന് തുമ്പിക്കൈവണ്ണത്തിൽ ഘോരവർഷമാരംഭിച്ചു. മഴവെള്ളം നാലുഭാഗത്തുനിന്നും പെരുകി ഭൂമിയാകെ മുക്കി. തുടർന്ന് സകല പ്രാണിവർഗങ്ങളോടുകൂടി മൂന്നുലോകവും വെള്ളത്തിൽ മുങ്ങി. താൻമാത്രം ശേഷിച്ചിരിക്കുന്നു. മുനി അന്ധനേയും ജഡനേയും പോലെ ജടകൾ വിരിച്ചുകൊണ്ട് പ്രളയവാരിധിയിൽ നീന്തിത്തുഴഞ്ഞു. അതിയായ വിശപ്പും ദാഹവും ബാധിച്ചും മകരമത്സ്യങ്ങളുടെയും തിമിംഗലങ്ങളുടെയും കടിയേററും മലപോലെയുയർന്ന തിരമാലകളുടെ പ്രഹരമേററും മഹർഷിയാകെ തളർന്നു. എങ്ങും കരകാണാത്ത അന്ധകാരം വ്യാപിച്ചു. ദിക്കുകളൊ, ആകാശമോ കാൺമാനില്ല. ചിലപ്പോൾ അഗാധമായ ചുഴികളിൽ താഴ്ത്തപ്പെട്ടു. ചിലപ്പോൾ ജലജന്തുക്കൾ ശരീരത്തെ കടിച്ചുമുറിച്ചു. ചിലപ്പോൾ ദുഃഖിച്ചും ചിലപ്പോൾ മോഹിച്ചും ചിലപ്പോൾ ഏതോ സുഖം തോന്നിയും ചിലപ്പോൾ ഭയപ്പെട്ടും വലഞ്ഞു. ചിലപ്പോൾ കഠിനമായി രോഗം ബാധിച്ച് താൻ മരിച്ചുപോയതായും കണ്ടു! തൻെറ മരണം താൻ കാണുക! അഹോ ഭഗവന്മായാശക്തി! അങ്ങനെ എത്രയൊ കോടി കോടി വർഷങ്ങൾ കഴിഞ്ഞു. ജലത്തിൽമുങ്ങിയും പൊങ്ങിയും അത്യന്തം പരവശനായിരിക്കുന്നതിനിടയിൽ ജലനിരപ്പിൽനിന്നുമുയർന്ന ഒരുസ്ഥലം കണ്ടു. അവിടെ കായ്ച്ച് തളിർത്ത് ശോഭിക്കുന്ന ഒരുമനോഹരമായ ചെറിയ ആൽവൃക്ഷവും അതിൻെറ വടക്കുകിഴക്കെ ശാഖയിലുള്ള ഇലയിൽ ഒരത്ഭുതശിശു ശയിക്കുന്നതും, ശിശുവിൻെറ പ്രഭാപൂരംകൊണ്ട് ആ പ്രദേശമെല്ലാം ജ്യോതിർമയമായിരിക്കുന്നതും കണ്ടു.

മഹാമരകതശ്യാമവർണ്ണം, പ്രകാശമാനമായ മുഖസരോജം, ശംഖസമാനമായ കണ്ഠം, വിരിഞ്ഞ മാറിടം, ശോഭനനാസിക, അഴകാർന്ന പുരികങ്ങൾ, ശ്വാസവായുക്കളാൽ ചലിക്കുന്ന സുന്ദരാളകങ്ങൾ, ശംഖാന്തർഭാഗംപോലെ വലയാകാരവും മാതളപുഷ്പത്താൽ അലംകൃതങ്ങളുമായ കർണ്ണങ്ങൾ, പവിഴം പോലെ ശോഭിക്കുന്ന അധരങ്ങൾ, അരുണഛായ കലർന്ന ശുഭ്രമന്ദഹാസം, താമരപ്പൂവിൻെറ അന്തർഭാഗം പോലെ അരുണമോഹന നേത്രങ്ങൾ, ആലിലപോലെ കൃശമായ ഉദരം, ആഴമേറിയ നാഭി, മനോഹര മന്ദഹാസകടാക്ഷം, ഇത്യാദികളോടുകൂടി ജഗന്മോഹന സുന്ദരനായ ആ ശിശു രണ്ടുകണ്ണിക്കൈകളെ കൊണ്ടും വലത്തെ ചരണാംബുജം മുഖാംബുജത്തോടു ചേർത്ത് പാനം ചെയ്യുന്നതു് കണ്ടു് മഹർഷി വിസ്മയിച്ചു.

ആ അത്ഭുതശിശുവിനെ ദർശിച്ച ക്ഷണത്തിൽ മാർക്കണ്ഡേയൻ അതേവരെ അനുഭവിച്ച ദുഃഖപാരവശ്യങ്ങളെല്ലാം പറന്നു പോയി. ആനന്ദാധിക്യത്താൽ ഹൃദയകമലവും മുഖകമലവും വികസിച്ചു. സർവാംഗം പുളകം കൊണ്ടു. ഭക്തൻെറ സങ്കടങ്ങളെല്ലാം ഭഗവാനെ ദർശിക്കുന്നതുവരെയല്ലേയുള്ളൂ. ആ ശിശുവിൻെറ അപ്രാകൃതാത്ഭുതഭാവത്തിൽ ശങ്കതോന്നി എന്തോ ചോദിക്കാനായി വായുവിൽ കൂടി തുഴഞ്ഞു് സമീപിച്ചു. അടുത്തെത്തിയപ്പോഴേക്കും ശിശുവിൻെറ ശ്വാസവായുവിൽക്കൂടി ഒരു കൊതുകെന്ന പോലെ മഹർഷി ഉള്ളിലേക്കു വലിക്കപ്പെട്ടു.

digitized by www.sreyas.in

ആ അത്ഭുതശിശുവിന്റെ ഉള്ളിൽ എന്തെല്ലാമാണ് കണ്ടതു്: പ്രളയത്തിനുമുമ്പ് വ്യവഹാരകാരണമായിരുന്ന വിശ്വം മുഴുവൻ മറവുകൂടാതെ കൊച്ചു ശിശുവിന്റെ ഉള്ളിൽകണ്ടു. ആകാശം, ഭൂമി, അന്തരീക്ഷം, ഗ്രഹനക്ഷത്രങ്ങൾ, പർവതങ്ങൾ, സമുദ്രങ്ങൾ, ദ്വീപുകൾ, ഭൂഖണ്ഡങ്ങൾ, ദിക്കുകൾ, സുരന്മാർ, അസുരന്മാർ, വനങ്ങൾ, ഗ്രാമങ്ങൾ, നദികൾ, നഗരങ്ങൾ, നാനാവർണ്ണാശ്രമികൾ, മഹാഭൂതങ്ങൾ, നാനാജീവരാശികൾ, ഹിമാലയം, പുഷ്പഭദ്രാനദി, ഋഷികൾ, ആശ്രമങ്ങൾ, തന്റെ ആശ്രമം, എന്നിങ്ങനെ കണ്ടുകണ്ടിരിക്കെ ശിശുവിന്റെ ഉച്ഛ്വാസവായുവിൽക്കൂടെ പുറത്തേക്കു തള്ളപ്പെട്ടു് പ്രളയജലധിയിൽ വന്നുവീണു. വീണ്ടും നോക്കിയപ്പോൾ ബാലകൻ തന്നെനോക്കി പ്രേമമധുപൊഴിച്ചുകൊണ്ടു് മോഹനമന്ദസ്മിതത്തോടുകൂടി കടാക്ഷിക്കുന്നതായി കണ്ടു. തന്റെ സർവേന്ദ്രിയങ്ങളെയും ആനന്ദത്തിലാറാടിക്കുന്ന ആ ബാലവിഗ്രഹത്തെ ഒന്നുകെട്ടിപ്പിടിക്കണമെന്നു കൊതിതോന്നി അടുക്കലേക്കു നീങ്ങി. അപ്പോൾ ഹൃദയേശ്വരനും യോഗേശ്വരനുമായ സാക്ഷാത് ഭഗവാൻ പെട്ടെന്നു് അന്തർദ്ധാനംചെയ്തു. അതോടുകൂടി വടവൃക്ഷവും പ്രളയജലവുമെല്ലാം കാണാതായി. താൻ ആദ്യത്തെപ്പോലെ ആശ്രമത്തിലിരിക്കുന്നതായും കണ്ടു.

മാർക്കണ്ഡേയമഹർഷിക്കു് അയുതായുതം സഹസ്രസംവത്സരം പ്രളയജലത്തിൽമുങ്ങിയും പൊങ്ങിയും പ്രാണസങ്കടമനുഭവിച്ചതായി തോന്നിയെങ്കിലും അതു് ഏതാനും നിമിഷങ്ങൾ മാത്രം നിലനിന്ന ഭഗവന്മായാവിസ്താരമായിരുന്നു. കാലസ്വരൂപനായ ഭഗവാനു് ക്ഷണകാലം കൽപകാലംപോലെ തോന്നിപ്പിക്കാനെന്താണു് പ്രയാസം? സർവേശ്വരന്റെ മായയുടെ അഘടിതഘടനാപാടവം മനുഷ്യന്റെ അൽപബുദ്ധിയാൽ അറിയാൻ സാധ്യമേയല്ല.

## അദ്ധ്യായം 10

നമഃശിവായ ശാന്തായ സത്ത്വായ പ്രമൃഡായ ച
രജോജുഷേ/പ്യഘോരായ നമസ്തുഭ്യം തമോജുഷേ. 17

[ഹേ, ഭഗവൻ! ശംഭോ! ഗുണാതീതാനന്ദസ്വരൂപനും, സത്ത്വഗുണം സ്വീകരിച്ചു് ലോകരക്ഷചെയ്യുന്ന വിഷ്ണുസ്വരൂപനും, രജോഗുണത്താൽ ലോകസൃഷ്ടി ചെയ്യുന്ന ബ്രഹ്മസ്വരൂപനും, തമോഗുണത്താൽ സംഹാരകാര്യം ചെയ്യുന്ന രുദ്രസ്വരൂപനുമായ നിന്തിരുവടിക്കു നമസ്കാരം.]

### മാർക്കണ്ഡേയന്റെ ഉമാമഹേശ്വരദർശനം

ശ്രീസൂതൻ പറഞ്ഞു:— ശ്രീനാരായണന്റെ യോഗമായാപ്രഭാവം മാർക്കണ്ഡേയ മഹർഷി നല്ലവണ്ണം അനുഭവിച്ചറിഞ്ഞു. അല്പം ജ്ഞാനഗർവമുണ്ടായിരുന്നതിനാലാണല്ലോ മായാദർശനത്തിനായി പ്രഭുവിനോടു പ്രാർത്ഥിച്ചതു്. ഇപ്പോൾ

digitized by www.sreyas.in

ആ അഹങ്കാരം തീരെ നശിച്ചു. ഇനിയും മോഹമുണ്ടാകാതിരിക്കാനായി തന്തിരുവടിയെത്തന്നെ മനസാ ശരണം പ്രാപിച്ചു പ്രാർത്ഥിച്ചു: "ഹരേ, പ്രഭോ! താൻ ജ്ഞാനിയാണ്, എന്നഭിമാനിക്കുന്ന എന്നെപ്പോലെയുള്ളവർ യഥാർത്ഥ ജ്ഞാനമെന്തെന്നറിഞ്ഞവരല്ല; നിഴലിനെ വസ്തുവാണെന്നു തെററിദ്ധരിക്കുന്നവരാണ്. എനിക്കു ദർശനം തന്ന ആ അത്ഭുത ബാലസ്വരൂപത്തിനുള്ളിൽ എത്രകോടി ബ്രഹ്മാണ്ഡങ്ങളുണ്ടെന്നു് ആർക്കറിയാം. അതിനാൽ ശരണാഗതരക്ഷകനും സഗുണസാകാരമൂർത്തിയും എന്റെ ഇഷ്ടദൈവവുമായ ശ്രീഹരേ! നിന്തിരുവടിയുടെ അംഘ്രിമൂലങ്ങളെ ഞാൻ ശരണം പ്രാപിക്കുന്നു". ഇപ്രകാരം വിനയാന്വിതനായി പ്രാർത്ഥിച്ചുകൊണ്ടും ബാലമുകുന്ദരൂപത്തെ സദാ സ്മരിച്ചുകൊണ്ടുമിരുന്നു.

തന്റെ ഭക്തൻ തളർന്നുപോയെന്നുകണ്ടു് ഭക്തവത്സലൻ സദാശിവസ്വരൂപത്തിൽ ദർശനം നൽകി ആശ്വസിപ്പിക്കാൻ നിശ്ചയിച്ചു. ആകാശമാർഗത്തിൽ വൃഷഭാരൂഢരായി എഴുന്നള്ളിയ ഉമാമഹേശ്വരന്മാർ സ്വസ്ഥനായി ആശ്രമത്തിലിരുന്ന മഹർഷിയെ കണ്ടു. ലോകമാതാവരുളിച്ചെയ്തു: "ഭഗവൻ! കോളടങ്ങിയ സമുദ്രവും അതിലെ ജലവും മത്സ്യാദികളും നിശ്ചലമായിരിക്കുന്നതുപോലെ ശരീരവും മനസ്സും ഇന്ദ്രിയങ്ങളും നിശ്ചലമാക്കിക്കൊണ്ടു് തപസ്സുചെയ്യുന്ന ഈ വിപ്രനെ കണ്ടാലും. സർവസിദ്ധിദാതാവായ നിന്തിരുവടി പ്രശാന്തനായ ഈ മഹാത്മാവിനു് തപസ്സിന്റെ പരമഫലം നൽകി അനുഗ്രഹിച്ചാലും". ശ്രീപരമേശ്വരൻ ചിരിച്ചുകൊണ്ടരുളിച്ചെയ്തു: "ദേവി ഭവാനി! ഈ മഹർഷി ശ്രീഹരിയുടെ ഏകാന്തഭക്തനാണ്. അതൊന്നുകൊണ്ടു സംതൃപ്തനും കൃതാർത്ഥനുമാണ്. ആരുടേയും ആശിസ്സുകളെയൊ, മോക്ഷം തന്നെയുമൊ, കാംക്ഷിക്കാത്ത ബ്രഹ്മർഷിയാണ്. എങ്കിലും നമുക്കു് ഈ സാധുവിനോടു സംഭാഷണം ചെയ്യാം. എന്തെന്നാൽ മനുഷ്യർക്കു് സാധുസമാഗമം തന്നെയാണ് ജീവിതത്തിൽ പരമലാഭം".

ഇപ്രകാരം അരുളിച്ചെയ്തിട്ടു് സർവവിദ്യാധീശനും സർവഭൂതാന്തര്യാമിയും സതാംഗതിയുമായ ഭഗവാൻ ദേവിയോടുകൂടി മഹർഷിയുടെ സമീപം എഴുന്നള്ളി. തന്നെയും വിശ്വത്തേയും മറന്നു് ആരൂഢസമാധിയിലിരുന്ന മഹാമുനി അവരുടെ ആഗമനം അറിഞ്ഞില്ല. അപ്പോൾ ഭഗവാൻ ഗിരീശൻ മുനിയുടെ ഹൃദയഗുഹയിൽ യോഗമായാബലത്താൽ പ്രവേശിച്ചു. പീതാംബരധാരിയും ചതുർഭുജനും സ്മിതസുന്ദരനും ശ്യാമമോഹനനുമായ ഇഷ്ടദേവനെ ഉള്ളിൽ കണ്ടുകൊണ്ടിരുന്ന മഹർഷിക്കു് ആ രൂപം കാണാതെയായി. പകരം, മിന്നൽപിണർ പോലെ മഞ്ഞനിറത്തിലുള്ള ജടകൾ, മൂന്നുനേത്രങ്ങൾ, പത്തുകൈകൾ, വ്യാഘ്രചർമ്മാംബരം, കൈകളിൽ ശൂലം, ഖട്വാംഗം, മാൻതോൽ, ജപമാല, ഡമരു, കപാലം, വാൾ, വില്ലു് എന്നിവയോടുകൂടി ഉദിച്ചുയരുന്ന ചെങ്കനൽ സൂര്യനെന്നപോലെ തേജോമയനായി ശ്രീശിവൻ ചിത്താകാശത്തിൽ വിളങ്ങുന്നതുകണ്ടു. ഇതെന്തു്, എവിടെ നിന്നു വന്നു എന്നാശ്ചര്യപ്പെട്ടുകൊണ്ടു് മുനി സമാധിയിൽ നിന്നുണർന്നുനോക്കി. പുരോഭാഗത്തു് ത്രൈലോക്യഗുരുവായ രുദ്രഭഗവാനെ ഉമാദേവിയോടും ഗണങ്ങളോടുംകൂടി

digitized by www.sreyas.in

കണ്ടു്, ആഹ്ലാദസംഭ്രമത്തോടുകൂടി വീണു നമസ്കരിച്ചു. സ്വാഗതം, ആസനം, പാദ്യം, അർഘ്യം, ചന്ദനം, മാല, ധൂപം, ദീപം ഇത്യാദികളെക്കൊണ്ടു് ഭക്തിപൂർവം പൂജിച്ചിട്ടു് സ്തുതിച്ചു: "ഹേ വിഭോ, സച്ചിദാനന്ദസ്വരൂപ, വിഷ്ണുസ്വരൂപ, ബ്രഹ്മസ്വരൂപ, രുദ്രസ്വരൂപ, സ്വാത്മാനന്ദത്താൽ പൂർണ്ണകാമനായ നിന്തിരുവടിയെ നമസ്കരിക്കുകയെന്നല്ലാതെ വേറെ എന്തു സേവയാണു് ചെയ്യേണ്ടതെന്നരുളിച്ചെയ്യേണമേ".

സതാംഗതിയായ ആദിദേവൻ പരിതുഷ്ടനും പ്രസന്നനുമായി അരുളിച്ചെയ്തു: "ഹേ മുനേ! അങ്ങയെപ്പോലെയുള്ള ബ്രഹ്മജ്ഞന്മാർ പ്രശാന്തരും സമദർശികളും സർവഭൂതസുഹൃത്തുക്കളും ഞങ്ങളുടെ ഏകാന്തഭക്തന്മാരുമായ സാധുക്കളാണു്. അതുകൊണ്ടു് നിങ്ങളെ ത്രിമൂർത്തികളായ ഞങ്ങൾപോലും പൂജിച്ചുസേവിക്കുന്നു. നിങ്ങൾക്കു് ഞങ്ങൾ മൂന്നുപേരിലും ലേശവും ഭേദബുദ്ധിയില്ല. അതുപോലെ അന്യഭാവനകൂടാതെ നിങ്ങൾ സകല ജനങ്ങളേയും സമമായി കാണുന്നു. ആ കാരണംകൊണ്ടും ഞങ്ങൾ നിങ്ങളെ ഭജിക്കുന്നു. നിങ്ങളുടെ മഹിമ വാചാമഗോചരമാണു്. പുണ്യതീർത്ഥങ്ങളെയും അർച്ചാവിഗ്രഹങ്ങളെയും വളരെക്കാലം സേവിച്ചാൽ മാത്രമെ അന്തഃകരണം ശുദ്ധമാകയുള്ളു. എന്നാൽ നിങ്ങളുടെ ഒരു ദർശനം മാത്രംകൊണ്ടു് ആ പരിശുദ്ധി കൈവരുന്നു. ഏകാഗ്രതകൊണ്ടും തപസ്സുകൊണ്ടും സ്വാദ്ധ്യായംകൊണ്ടും ഇന്ദ്രിയസംയമനംകൊണ്ടും വേദസ്വരൂപികളായ ഞങ്ങളെ സദാ ഹൃദയത്തിൽ വഹിച്ചുകൊണ്ടിരിക്കുന്ന ബ്രാഹ്മണരെ ഞങ്ങളും നമസ്കരിച്ചുകൊണ്ടിരിക്കുന്നു. നിർമ്മത്സരബുദ്ധികൾ നിങ്ങളുടെ മഹിമയെ പ്രകീർത്തിക്കുന്നതു കേൾക്കുകയൊ, നിങ്ങളെ നേരിട്ടു ദർശിക്കുകയൊ ചെയ്യുന്നതുകൊണ്ടുമാത്രം മഹാപാതകികൾപോലും പാപവിമുക്തരായി പരിശുദ്ധരാകുന്നു, എന്നിരിക്കെ സംഭാഷണസഹവാസങ്ങളും സാധിച്ചാൽ പരിശുദ്ധരാകുമെന്നു് പറയേണമോ? അങ്ങു് ഇഷ്ടവരം വരിച്ചാലും".

ഈ പ്രകാരം ധർമ്മരഹസ്യം പ്രകാശിപ്പിക്കുന്ന ഭഗവദ്വാണി കേട്ടു് മഹർഷിക്കു് തൃപ്തിവന്നില്ല. കൃഷ്ണമായാദർശനത്താൽ തളർന്നുപോയ മുനിക്കു് വടപത്രശായിയുടെ ദർശനത്താൽ ശാന്തി ലഭിച്ചു. ഇപ്പോൾ ശിവദർശനവും ശിവവാഗമൃതസേവയും കൂടിയായപ്പോൾ പരമനിർവൃതനായി ഭവിച്ചു. ആനന്ദബാഷ്പം പൊഴിച്ചുകൊണ്ടു് പറഞ്ഞു: "അഹോ! ആശ്ചര്യം ആശ്ചര്യം! ജഗദീശ്വരന്മാർ ഭൃത്യന്മാരെ നമസ്കരിക്കുന്നു! അവരുടെ ലീലാരഹസ്യം ദേഹാഭിമാനികൾക്കു് ഊഹിക്കാൻ പോലും സാദ്ധ്യമല്ല. അവരുടെ എല്ലാ ചേഷ്ടകളും ലോകശിക്ഷാർത്ഥമാണു്. തങ്ങൾ അഖിലലോകഗുരുക്കളാണെങ്കിലും ധർമ്മം സ്വയം ആചരിച്ചു കാണിച്ചു് ലോകത്തെ പഠിപ്പിക്കുന്നു. അപ്രകാരം അനുഷ്ഠിക്കുന്നവരെ അനുമോദിക്കുകയും ചെയ്യുന്നു. അതുകൊണ്ടു് സർവേശ്വരന്റെ പൂജ്യതയ്ക്കൊരു കുറവും വരുന്നില്ല. ജഗദ്ഗുരോ! അവിടുത്തെ സുദുർല്ലഭമായ ദർശനം തന്നനുഗ്രഹിച്ചുവല്ലൊ. ഇതിൽപരം ഒരു ലാഭമെന്താണു് വേണ്ടതു്? എങ്കിലും വരംവരിക്കാൻ കൽപിച്ച സ്ഥിതിക്കു് ഒന്നു പ്രാർത്ഥിക്കുന്നു. ശ്രീഹരിയിലും നിന്തിരുവടിയിലും ത്വല്പാദ ഭക്തന്മാരിലും എനിക്കു് അഭേദബുദ്ധിയും അചഞ്ചലഭക്തിയും വർദ്ധിക്കുമാറാകട്ടെ".

digitized by www.sreyas.in

ശ്രീമാർക്കണ്ഡേയമഹർഷിയുടെ അത്യുന്നതനിലയെ അഭിനന്ദിച്ചുകൊണ്ടു് ശ്രീപാർവതീദേവിയുടെ അഭിപ്രായവുമറിഞ്ഞു് ഭഗവാൻ അരുളിചെയ്തു: "മഹർഷേ! അധോക്ഷജന്റെ ഏകാന്തഭക്തനായ അങ്ങു് പ്രാർത്ഥിച്ചതെല്ലാം ഇപ്പോഴും തന്നെ അങ്ങയ്ക്കുണ്ടു്. അവ ഉത്തരോത്തരം വർദ്ധിച്ചു് ശാശ്വതമായി നിലനിൽക്കട്ടെ. കൂടാതെ ജരാമരണമില്ലാത്ത നിത്യയൌവ്വനവും, ത്രികാലജ്ഞാനവും, ആത്മജ്ഞാനവും, കൽപകാലംവരെ പുണ്യയശസ്സും പുരാണാചാര്യസ്ഥാനവും ഭവിക്കട്ടെ". ഇപ്രകാരം വരം കൊടുത്തിട്ടു് തിരിച്ചെഴുന്നള്ളുന്ന വഴിക്കു് ഭഗവാൻ ദേവിയോടു് മാർക്കണ്ഡേയന്റെ തപഃപ്രഭാവവും മായാദർശനവും പറഞ്ഞുകൊടുത്തു. ഭാഗവതോത്തമനായ ശ്രീ മാർക്കണ്ഡേയമഹർഷി ശങ്കരനാരായണപ്രിയഭക്തനായി അദ്യാപി ലോകത്തിൽ യഥേഷ്ടം സഞ്ചരിക്കുന്നു.

## അദ്ധ്യായം 11

ശ്രീകൃഷ്ണ! കൃഷ്ണസഖ! വൃഷ്ണ്യൃഷഭാവനിധ്രു-
ഗ്രാജന്യവംശദഹനാനപവർഗവീര്യ!
ഗോവിന്ദ! ഗോപവനിതാവ്രജഭൃത്യഗീത-
തീർത്ഥശ്രവഃ ശ്രവണമംഗള! പാഹി ഭൃത്യാൻ. 25

[വിജയസഖാവായ ഹേ, ഭഗവൻ! കൃഷ്ണ! ഹേ, വൃഷ്ണികുലശ്രേഷ്ഠ! ഭൂഭാരഹേതുഭൂതന്മാരായ ദുഷ്ടരാജാക്കന്മാരുടെ വംശത്തെ ദഹിപ്പിക്കുന്ന അമിതപരാക്രമശാലിയായ ഹേ, വീര! ഹേ, ഗോവിന്ദ! ഗോപസ്ത്രീകളാലും ത്വച്ചരണാശ്രിതന്മാരാലും ഗാനം ചെയ്യപ്പെടുന്ന പുണ്യനാമകീർത്തന! ശ്രവണമംഗളധാമ! നിൻതിരുവടിയുടെ പാദമൂലത്തെ ആശ്രയിച്ചവരായ ഞങ്ങളെ പാലിക്കേണമെ!]

### തന്ത്രസിദ്ധാന്ത പ്രകാരമുള്ള കൽപനകൾ, ആദിത്യവ്യൂഹം

ശ്രീശൌനകൻ ചോദിച്ചു: "ഹേ ഭാഗവത! താന്ത്രിക സിദ്ധാന്ത പ്രകാരം ശ്രീഭഗവാന്റെ അവയവങ്ങളും വാഹനാദികളും ആയുധങ്ങളും ഭൂഷണങ്ങളും ഏതേതു തത്വങ്ങളായിട്ടാണു് കല്പിക്കപ്പെടുന്നതെന്നു പറഞ്ഞുതന്നാലും".

ശ്രീസൂതൻ പറഞ്ഞു:– "ഗുരുവിനെ വന്ദിച്ചുകൊണ്ടു് തന്ത്രാചാര്യന്മാരാൽ നിശ്ചയിക്കപ്പെട്ടപ്രകാരം വൈഷ്ണവീവിഭൂതികളെ പറയാം. ശ്രീഭഗവാന്റെ വിരാട്പുരുഷസ്വരൂപത്തിലാണു് തത്വങ്ങളെ കൽപിച്ചിട്ടുള്ളതു്. ഒരു സാധാരണ മനുഷ്യന്റെ വലുപ്പവും അവയവങ്ങളും ഏതുപ്രകാരമൊ, അതുപോലെ ബ്രഹ്മാണ്ഡമാകുന്ന വലുപ്പത്തോടും ലോകങ്ങളാകുന്ന അവയവങ്ങളോടുംകൂടിയ മഹാസ്വരൂപമാണു് വിരാട്പുരുഷൻ. സകലചരാചരങ്ങളും ശ്രീഭഗവാന്റെ അംഗങ്ങളാണു്.

digitized by www.sreyas.in

വിവേകി ഈ സത്യം ഒരിക്കലും മറക്കാതെ "യാതൊന്നു കണ്ടതതു നാരായണ പ്രതിമ" എന്ന ഭാവത്തിൽ സകലതിനെയും ഭഗവത്ഭാവത്തിൽ കാണണം.

പ്രകൃതി, സൂത്രാത്മാവ്, മഹത്തത്വം, അഹങ്കാരം, ശബ്ദാദിപഞ്ചതന്മാത്രകൾ എന്ന ഒമ്പതു തത്വങ്ങളെക്കൊണ്ട് വിരാട്സ്വരൂപം സങ്കൽപ്പിക്കപ്പെടുന്നു. പതിനൊന്നിന്ദ്രിയങ്ങളും പഞ്ചമഹാഭൂതങ്ങളും പുരുഷന്റെ വികാരങ്ങളാകുന്നു. മൂന്നു ലോകങ്ങളും വിരാട്സ്വരൂപത്തിൽ കാണപ്പെടുന്നു. ഭൂലോകം പാദങ്ങൾ, സ്വർലോകം ശിരസ്സ്, ആകാശം നാഭി, സൂര്യൻ നേത്രങ്ങൾ, വായു നാസിക, ദിക്കുകൾ ചെവികൾ, ബ്രഹ്മാവ് ഗുഹ്യേന്ദ്രിയം, ഈശ്വരന്റെ അപാനവായു മൃത്യു, ലോകപാലന്മാർ കൈകൾ, ചന്ദ്രൻ മനസ്സ്, യമൻ പുരികങ്ങൾ, ലജ്ജ മേൽച്ചുണ്ട്, ലോഭം കീഴ്ചുണ്ട്, ചന്ദ്രിക ദന്തങ്ങൾ, മായ പുഞ്ചിരി, വൃക്ഷങ്ങൾ രോമങ്ങൾ, മേഘങ്ങൾ കേശം എന്നിങ്ങനെ അവയവങ്ങൾ കല്പിക്കപ്പെട്ടു.

കൌസ്തുഭം ഭഗവാന്റെ ജീവചൈതന്യം, ശ്രീവത്സം അതിന്റെ പ്രഭാവ്യാപ്തി, വനമാല മായ, പീതാംബരം വേദങ്ങൾ, ബ്രഹ്മസൂത്രം പ്രണവം, മകരകുണ്ഡലങ്ങൾ സാംഖ്യയോഗങ്ങൾ, കിരീടം ബ്രഹ്മലോകം, ആദിശേഷൻ അവ്യാകൃതം, സത്വഗുണം താമര, പ്രാണൻ ഗദ, ജലതത്വം ശംഖ്, തേജസ്തത്വം സുദർശനം, ആകാശതത്വം ഖഡ്ഗം, തമോഗുണം പരിച, കാലതത്വം വില്ല്, കർമ്മം ആവനാഴി, ഇന്ദ്രിയങ്ങൾ ശരങ്ങൾ, ക്രിയാശക്തി രഥം, തന്മാത്രകൾ തേരിന്റെ ബാഹ്യരൂപം, അർത്ഥക്രിയാഭാവം മുദ്ര, സൂര്യമണ്ഡലം പൂജാസ്ഥാനം, ഗുരുവിൽനിന്നും മന്ത്രദീക്ഷ സംസ്കാരം, പൂജാനമസ്കാരാദികൾ ജീവന്റെ ദുരിതക്ഷയം, ലീലാകമലം ഭഗശബ്ദാർത്ഥമായ ആറുഗുണങ്ങൾ, ചാമരങ്ങൾ ധർമ്മവും യശസ്സും, വൈകുണ്ഠം കുട, ഗരുഡൻ മൂന്നുവേദങ്ങൾ, ഭഗവാന്റെ മൂർത്തി യജ്ഞം, ശ്രീദേവി ഭഗവച്ഛക്തി, വിഷ്വക്സേനൻ തന്ത്രമൂർത്തി, നന്ദൻ മുതലായ എട്ടു ദ്വാരപാലകന്മാർ അഷ്ടമഹാസിദ്ധികൾ, വാസുദേവൻ, സങ്കർഷണൻ, പ്രദ്യുമ്നൻ, അനിരുദ്ധൻ എന്നിവർ ഭഗവാന്റെ മൂർത്തിവ്യൂഹം. ഭഗവാൻ ജാഗ്രത്തിൽ വിശ്വൻ, സ്വപ്നത്തിൽ തൈജസൻ, സുഷുപ്തിയിൽ പ്രാജ്ഞൻ, തുരീയത്തിൽ സാക്ഷി ചൈതന്യം എന്ന നാലു നാമധേയങ്ങളോടെ അന്തഃകരണത്തിൽ വസിക്കുന്നു. ഏകനായ ഭഗവാൻ തന്നെ സർവനിയന്താവായ ഈശ്വരനായും സുഖദുഃഖാദ്യഭിമാനിയായ ജീവനായുമിരിക്കുന്നു. ബ്രഹ്മാവായി സൃഷ്ടിക്കുന്നതും വിഷ്ണുവായി രക്ഷിക്കുന്നതും രുദ്രനായി സംഹരിക്കുന്നതും ഭഗവാൻ തന്നെ. ഭഗവാന്റെ അനന്യഭക്തന്മാർക്ക് ഈ സത്യം മറവില്ലാതെ അനുഭവവേദ്യമാകുന്നു.

ഈ പ്രകരണം പ്രതിദിനം ഉഷസ്സിൽ ശുദ്ധനായിരുന്നു പഠിക്കുകയും, "ശ്രീകൃഷ്ണ, കൃഷ്ണസഖേ, വൃഷ്ണികുലശ്രേഷ്ഠ, ദുഷ്ടരാജന്യവംശദഹന, അക്ഷയവീര്യ, ഗോവിന്ദ, ഗോപികളാലും ശ്രീശുകനാരദാദികളാലും കീർത്തനീയ, ശ്രവണമംഗള! ഭൃത്യന്മാരായ ഞങ്ങളെ രക്ഷിക്കേണമെ" എന്നു പ്രാർത്ഥിക്കുകയും ചെയ്യുന്നവനു് ഹൃദയേശ്വരനായ ഭഗവാന്റെ സാക്ഷാത്കാരമുണ്ടാകും.

digitized by www.sreyas.in

പഞ്ചമസ്കന്ധത്തിൽ സൂചിപ്പിച്ച സൂര്യവ്യൂഹത്തെ വിസ്തരിച്ചു പറയണമെന്നു് ശൌനകൻ പ്രാർത്ഥിച്ചു. ശ്രീസൂതൻ പറഞ്ഞു:— ജഗത്തിന്റെ ആദികാരണനും സർവാത്മാവുമായ ശ്രീഹരിതന്നെയാണു് സൂര്യൻ. വേദോക്തമായ സകല കർമ്മങ്ങൾക്കും മൂലം സൂര്യനാകുന്നു. സർവകർമ്മങ്ങളുടെയും അനുഷ്ഠാനത്തിനാവശ്യമായ കാലം, ദേശം, ക്രിയ, കർത്താവു്, കരണം, കാര്യം, ആഗമം, ദ്രവ്യം, ഫലം എന്ന ഒമ്പതും ശ്രീഹരിയാൽ കൽപിക്കപ്പെട്ടതാകുന്നു. സൂര്യൻ ഓരോ മാസത്തിലും ഓരോനാമത്താൽ അറിയപ്പെടുന്നു. ചൈത്രമാസംമുതൽ ക്രമത്തിൽ ധാതാ, അര്യമാ, മിത്രൻ, വരുണൻ, ഇന്ദ്രൻ, വിവസ്വാൻ, പൂഷാ, പർജ്ജന്യൻ, അംശു, ഭഗൻ, ത്വഷ്ടാ, വിഷ്ണു എന്നാണു് ദ്വാദശാദിത്യനാമങ്ങൾ. കാലരൂപധാരിയായ സൂര്യഭഗവാൻ ലോകയാത്രാനിർവഹണത്തിനായി ഓരോമാസവും വെവ്വേറെ ഗണങ്ങളോടുകൂടി സഞ്ചരിക്കുന്നു. ഓരോ ഋഷി, രാക്ഷസൻ, നാഗം, അപ്സരസ്സു്, ഗന്ധർവൻ, യക്ഷൻ എന്നിവരാണു് ഗണങ്ങൾ. ഋഷി വേദമന്ത്രംകൊണ്ടു സ്തുതിക്കുന്നു, ഗന്ധർവൻ ഗാനംചെയ്യുന്നു, അപ്സരസ്സു നൃത്തംചെയ്യുന്നു, നാഗം സൂര്യരഥത്തിനു കയറായിരിക്കുന്നു, യക്ഷൻ തേർ യോജിപ്പിക്കുന്നു, രാക്ഷസൻ തേർ വലിക്കുന്നു. ഇതു കൂടാതെ എല്ലാമാസവും ബാലഖില്യന്മാരെന്നു പേരായ അറുപതിനായിരം ബ്രഹ്മർഷികൾ അഭിമുഖമായി സ്തുതിച്ചുകൊണ്ടു് കൂടെ സഞ്ചരിക്കുന്നു. ഇപ്രകാരം ആദ്യന്തരഹിതനും സർവേശ്വരനുമായ ശ്രീഹരി സൂര്യരൂപം ധരിച്ചുകൊണ്ടു് ലോകരക്ഷ ചെയ്യുന്നു.

---

## അദ്ധ്യായം 12

മൃഷാ ഗിരസ്താ ഹ്യസതീരസൽകഥാ
ന കഥ്യതേ യത് ഭഗവാനധോക്ഷജ:
തദേവ സത്യം തദുഹൈവ മംഗളം
തദേവ പുണ്യം ഭഗവദ്ഗുണോദയം. 48

തദേവ രമ്യം രുചിരം നവം നവം
തദേവ ശശ്വന്മനസോ മഹോത്സവം
തദേവ ശോകാർണ്ണവശോഷണം നൃണാം
യദുത്തമശ്ലോകയശോനുഗീയതേ. 49

[ഇന്ദ്രിയങ്ങൾക്കു് അഗോചരനായ ഭഗവാൻ മുകുന്ദന്റെ സച്ചരിത്രത്തെ കീർത്തിക്കാതെ, വിഷയാസക്തരായ അസജ്ജനങ്ങളുടെ അസൽകഥകളെമാത്രം പറയുന്ന വാക്കുകൾ അശോഭനങ്ങളും നിഷ്ഫലങ്ങളുമാകുന്നു. ഏതുവാക്കുകൾ ഭഗവാന്റെ ആശ്രിതവാത്സല്യാദി കല്ല്യാണഗുണങ്ങളെ പ്രകാശിപ്പിക്കുന്നുവൊ, അതുതന്നെ സത്യം, അതുതന്നെ മംഗളകരം, അതുതന്നെ പുണ്യയശസ്കരം. ഏതുവാക്കുകൾ ഉത്തമശ്ലോകന്റെ ദിവ്യയശസ്സിനെ നിരന്തരം കീർത്തിക്കുന്നുവൊ, മനുഷ്യരുടെ

digitized by www.sreyas.in

സന്താപസമുദ്രത്തെ ശോഷിപ്പിക്കുന്ന വാക്ക് അതുതന്നെ. മനസ്സിന് നിരന്തരം സന്തോഷത്തെ നൽകുന്നതും, നവംനവമായ ആസ്വാദ്യതയെ ജനിപ്പിക്കുന്നതും, ആനന്ദാനുഭൂതിയെ നൽകുന്നതും എല്ലാം ഉത്തമശ്ലോകന്റെ യശോഗാനം ഒന്നുതന്നെ.]

## ശ്രീമദ്ഭാഗവതസംഗ്രഹം

അഖിലലോകനാഥനായ ശ്രീകൃഷ്ണഭഗവാനെയും ഭഗവദ്ധർമ്മത്തെയും ധർമ്മപ്രവർത്തകരായ ബ്രഹ്മജ്ഞന്മാരെയും ശ്രീമദ്ഭാഗവതകർത്താവായ ശ്രീകൃഷ്ണദ്വൈപായനനെയും ശ്രീശുകബ്രഹ്മത്തെയും നമസ്കരിച്ചുകൊണ്ട് സൂതൻ ശ്രീമദ്ഭാഗവതത്തെ സംഗ്രഹിച്ചുകൊണ്ട് പറഞ്ഞു:— ഹേ ഋഷികളെ! നരജന്മം ലഭിച്ചവൻ അവശ്യം അറിഞ്ഞിരിക്കേണ്ടതായ ശ്രീഭഗവാന്റെ അത്ഭുതചരിത്രത്തെ, നിങ്ങളുടെ ആവശ്യപ്രകാരം പറഞ്ഞു. ഇതിൽ സർവപാപഹരനായ ശ്രീഹരിയും ശ്രീനാരായണനും സകല ജീവരാശികളുടെയും ഹൃദയത്തിൽ വസിക്കുന്നവനും ഭക്തരക്ഷകനുമായ ശ്രീഭഗവാന്റെ അത്ഭുതലീലകളെയും കല്യാണഗുണങ്ങളെയും ഉടനീളം കീർത്തിച്ചിരിക്കുന്നു. ഇതിൽ ജഗത്തിന്റെ ഉൽപ്പത്തിലയങ്ങൾക്കു കാരണമായ പരമാർത്ഥവും അതിസൂക്ഷ്മവുമായ പരബ്രഹ്മത്തെ വിസ്തരിച്ചിരിക്കുന്നു. സർവാത്മാവായ പരബ്രഹ്മത്തെ അന്വേഷിച്ചറിയേണ്ടതു് ഏതുവിധത്തിലാണെന്നും അതിനു വേണ്ട സാധനങ്ങളേവയെന്നും വിവരിച്ചിട്ടുണ്ട്. വിഷയവൈരാഗ്യസഹിതമായ സർവോത്തമമായ ഭക്തിയോഗവും ഇതിൽ സമ്യക്കായി ആഖ്യാനം ചെയ്തിരിക്കുന്നു.

പ്രഥമസ്കന്ധത്തിൽ ഭക്തിമാഹാത്മ്യം, പുരാണകർത്താവായ ശ്രീവേദവ്യാസന് ആത്മപ്രസാദമുണ്ടാകാതിരുന്നതു്, ശ്രീനാരദർ ഭാഗവതമുപദേശിച്ചതു്, ശ്രീനാരദരുടെ പൂർവകഥ, ബാലഹന്താവായ അശ്വത്ഥാമാവിനെ ശിക്ഷിച്ചതു്, ഉത്തരയുടെ ഗർഭസ്ഥനായ ശിശുവിനെ ശ്രീകൃഷ്ണഭഗവാൻ രക്ഷിച്ചതു്, കുന്തീദേവിയുടേയും ഭീഷ്മരുടെയും ഭക്തിനിർഭരമായ സ്തുതികൾ, യുധിഷ്ഠിരന് ഭീഷ്മോപദേശം, ഭീഷ്മരുടെ മഹാനിർവാണം, പരീക്ഷിത്തിന്റെ ജനനം, ധൃതരാഷ്ട്രരും ഗാന്ധാരിയും വിദുരോപദേശത്താൽ പരമപദം പ്രാപിച്ചതു്, ഇന്ദ്രപ്രസ്ഥത്തിൽ ദുർന്നിമിത്തങ്ങൾ കണ്ടതു്, ഭഗവാന്റെ സ്വധാമപ്രാപ്തി അർജ്ജുനൻ ജ്യേഷ്ഠനെ അറിയിച്ചതു്, പരീക്ഷിത്തിന്റെ രാജ്യാഭിഷേകം, പാണ്ഡവരുടെ മഹാപ്രസ്ഥാനം, പരീക്ഷിത്തിന്റെ ഭരണവും ദിഗ്വിജയവും, ധർമ്മദേവനും ഭൂമീദേവിയും തമ്മിലുള്ള സംവാദം, പരീക്ഷിത്തു് കലിയെ നിലയ്ക്കുനിർത്തിയതു്, പരീക്ഷിത്തിനു വിപ്രശാപം നേരിട്ടതു്, പശ്ചാത്താപവും പ്രായോപവേശവും, മഹർഷിമാരുടെയും ശ്രീശുകബ്രഹ്മർഷിയുടെയും ആഗമനം, പരീക്ഷിത്തു് ശ്രീശുകനെ ഗുരുവായി വരിച്ച് ഉപദേശത്തിനായി പ്രാർത്ഥിക്കുന്നതു് എന്നിവ പ്രതിപാദിക്കപ്പെട്ടു.

ദ്വിതീയസ്കന്ധത്തിൽ ശ്രീശുകപ്രവചനം, ധ്യാനവിധി, വിരാട്പുരുഷവർണ്ണനം, യോഗധാരണ, സദ്യോമുക്തി, ക്രമമുക്തി, നാനാദേവന്മാരുടെ സകാമോ

digitized by www.sreyas.in

പാസന, ശൌനകന്റെ ചോദ്യാവലി, ശ്രീശുകന്റെ മംഗളാചരണം, ബ്രഹ്മനാരദ സംവാദം, തത്വോൽപത്തി, വിരാട്‌വർണ്ണനം, അവതാരങ്ങൾ, പരീക്ഷിത്തിന്റെ പ്രശ്നാവലി, ബ്രഹ്മാവിന്റെ തപസ്സും ഭഗവദ്ദർശനവും, ചതു:ശ്ലോകീഭാഗവതോപദേശം, പുരാണലക്ഷണം, ഇന്ദ്രിയാധിഷ്ഠാനദേവതകൾ എന്നിവ പറയപ്പെട്ടു.

തൃതീയസ്കന്ധത്തിൽ വിദുരവാക്യം, ദുര്യോധനൻ വിദുരരെ ആട്ടിപ്പുറത്താക്കിയതു്, വിദുരരുടെ തീർത്ഥയാത്ര, ഉദ്ധവസമാഗമം, ഭഗവാന്റെ സ്വധാമപ്രാപ്തി വിദുരരെ അറിയിച്ചതു്, ശ്രീകൃഷ്ണകഥാപ്രസ്താവം, മൈത്രേയമഹർഷിയിൽ നിന്നും ഉപദേശം സ്വീകരിക്കാൻ നിർദ്ദേശിച്ചതു്, ഉദ്ധവരുടെ ബദരീയാത്ര, വിദുരമൈത്രേയ സമാഗമം, സൃഷ്ടിക്രമം, തത്വോൽപത്തി, തത്വദേവതകളുടെ ഭഗവൽസ്തുതി, വിരാട്പുരുഷോൽപത്തി, നിർഗ്ഗുണന്നു് ഗുണസംഗത്തിനു കാരണം മായ, വിദുരരുടെ പ്രശ്നാവലി, ബ്രഹ്മോൽപത്തി, ബ്രഹ്മസ്തുതിയും വരപ്രദാനവും, ദശവിധസൃഷ്ടി, കാലപ്രമാണം, സനകാദികളുടേയും ശ്രീരുദ്രന്റേയും ഉത്ഭവം, രുദ്രസൃഷ്ടി, മരീച്യാദ്യുത്ഭവം, വേദോൽപത്തി, മനുദമ്പതികളുടെ ഉത്ഭവം, വരാഹാവതാരം, ഭൂമിയെ ഉദ്ധരിക്കുന്നതു്, ദേവസ്തുതി, ദിതിയുടെ ഗർഭധാരണം, സനകാദികളുടെ വൈകുണ്ഠപ്രവേശം, ജയവിജയന്മാരെ ശപിക്കുന്നതു്, സനകാദികൾക്കു് ഭഗവദ്ദർശനവും സ്തുതിയും അനുഗ്രഹവും, ഹിരണ്യകശിപുഹിരണ്യാക്ഷജനനം, ഹിരണ്യാക്ഷന്റെ യുദ്ധക്കൊതി, ഭൂമിയെ പാതാളത്തിൽ കൊണ്ടുപോയതു്, ദേവന്മാരുടെ പ്രാർത്ഥന, വരാഹമൂർത്തിയും ഹിരണ്യാക്ഷനുമായി യുദ്ധം, ഹിരണ്യാക്ഷവധം, നാനാസൃഷ്ടിവർണ്ണന, മനുവംശം, കർദ്ദമതപസ്സു്, ഭഗവദ്ദർശനം, വരപ്രദാനം, സ്വായംഭുവകർദ്ദമസമാഗമം, ദേവഹൂതീവിവാഹം, ഗൃഹസ്ഥവൃത്തി, നവകന്യാജനനം, കപിലാവതാരം, നവകന്യകാവിവാഹം, കർദ്ദമസ്തുതിയും ഭഗവത്പ്രാപ്തിയും, ദേവഹൂതിയോടു് കപിലോപദേശം, ഭക്തിയോഗം, സാംഖ്യയോഗം, രാജയോഗം, ധ്യാനയോഗം, ഗർഭവാസം മുതൽക്കു് ജീവന്റെ ഗതി, അർച്ചിരാദിഗതികൾ, കർമ്മയോഗം, ദേവഹൂതിയുടെ പരമപദപ്രാപ്തി, എന്നിവ വർണ്ണിക്കപ്പെട്ടു.

ചതുർത്ഥസ്കന്ധത്തിൽ ദക്ഷസന്തതിവർണ്ണന, ദേവഹൂതീസന്തതിവർണ്ണന, യജ്ഞാവതാരം, ദത്താവതാരം, നാരായണാവതാരം, ദക്ഷശാപം, ദക്ഷയജ്ഞം, സതീദേവിയുടെ ദേഹത്യാഗം, ദക്ഷയജ്ഞഭംഗം, ബ്രഹ്മാദികൾ ശിവനെ സ്തുതിച്ചതു്, ദക്ഷൻ ജീവിച്ചതും പശ്ചാത്താപവും, ശ്രീമഹാദേവൻ ദക്ഷന്റെ അപരാധം പൊറുത്തനുഗ്രഹിച്ചതു്, യാഗസമാപ്തി, ഭഗവദ്ദർശനവും ദക്ഷനോടു് ഉപദേശവും, ഉത്താനപാദചരിതം, ധ്രുവനെ അവഗണിച്ചതു്, ധ്രുവനു് ശ്രീനാരദോപദേശം, ധ്രുവന്റെ തപസ്സു്, ഭഗവദ്ദർശനം, സ്തുതിയുമനുഗ്രഹവും, ധ്രുവന്റെ അഭിഷേകം, ഉത്തമന്റെ മരണം, യക്ഷയുദ്ധം, മനുവിന്റെ ഉപദേശം, ധ്രുവന്റെ പരമപദപ്രാപ്തി, അംഗചരിതം, വേനോൽപത്തിയും നാശവും, പൃഥുവവതാരം, ഭൂമിയെ കറന്നതു്, പൃഥുവിന്റെ യാഗവും ഇന്ദ്രൻ കുതിരയെ മോഷ്ടിച്ചതും, ഭഗവദ്ദർശനവും അനുഗ്രഹവും, പൃഥു പ്രജകൾക്കു ചെയ്ത സാരോപദേശം, സനകാദികളുടെ ഉപദേശം,

digitized by www.sreyas.in

പ്രിഥുദമ്പതികളുടെ പരമപദപ്രാപ്തി, പ്രചേതസ്സുകളുടെ തപസ്സ്, രുദ്രദർശനം, രുദ്രഗീതോപദേശം, പ്രാചീനബർഹിസ്സിന്ന ശ്രീനാരദൻെറ പുരഞ്ജനോപാഖ്യാനോപദേശം, പ്രചേതസ്സുകൾ ശ്രീനാരദരുടെ ഉപദേശം സ്വീകരിച്ച പരമപദം പ്രാപിച്ചതു് എന്നിവ പ്രതിപാദിക്കപ്പെട്ടു.

പഞ്ചമസ്കന്ധത്തിൽ പ്രിയവ്രതന്റെ വിരക്തി, ബ്രഹ്മാവിൻെറ ഉപദേശം, ഗൃഹസ്ഥാശ്രമസ്വീകാരം, സപ്തദ്വീപസമുദ്രങ്ങളുടെ ആവിർഭാവം, ആഗ്നീധ്രചരിതം, നാഭിചരിതം, സന്താനലാഭത്തിനായി യാഗംകഴിച്ചതു്, ഭഗവദ്ദർശനം, ഋഷഭാവതാരം, ഭരതൻ, നവയോഗികൾ ആദി സന്താനങ്ങളുടെ ഉൽപത്തി, ഋഷഭദേവൻ പുത്രന്മാർക്കു് ഉപദേശിച്ചതു്, പരമഹംസചര്യ, അവധൂതവൃത്തി, കാട്ടുതീയ്യിൽ മഹാസമാധി, ഭരതന്റെ രാജ്യഭാരവും തപസ്സും, മാനിനെ സ്നേഹിച്ചതും മാനായി ജനിച്ചതും, ജഡഭരതവൃത്തി, ശ്രീകാളിക്കു് നരബലിക്കായി കൊണ്ടുപോയതും കാളി പ്രത്യക്ഷപ്പെട്ടു് ശൂദ്രരാജാവിനെയും മററും വധിച്ചതും, രഹൂഗണൻ പല്ലക്ക ചുമപ്പിച്ചതു്, രഹൂഗണന്ന തത്വോപദേശം, ഭരതവംശം, സപ്തദ്വീപവർണ്ണന, നവഖണ്ഡവർണ്ണന, സൂര്യമണ്ഡലം, ഗ്രഹസ്ഥിതി, വിഷ്ണുപദം, അധോലോകവർണ്ണനം, സങ്കർഷണസംസ്ഥിതി, നരകവിസ്താരം എന്നിവ പറയപ്പെട്ടു.

ഷഷ്ഠസ്കന്ധത്തിൽ തിരുനാമമാഹാത്മ്യം, അജാമിളൻെറ പാപജീവിതം, യമദൂതന്മാരുടെ വരവു്, അന്ത്യത്തിൽ നാമോച്ചാരണം, വിഷ്ണുദൂതന്മാർ രക്ഷിച്ചതു്, വിഷ്ണുയമദൂതന്മാരുടെ സംവാദം, അജാമിളന്റെ പശ്ചാത്താപവും തപസ്സും പുരുഷാർത്ഥപ്രാപ്തിയും, യമൻ ഭൃത്യന്മാർക്ക നാമമഹിമയെ ബോധിപ്പിച്ചതു്, പ്രചേതസ്സുകളുടെ പുത്രനായി ദക്ഷൻ ജനിച്ചതു്, ദക്ഷൻ ഹംസഗുഹ്യമന്ത്രം ജപിച്ച തപസ്സ ചെയ്തതു്, ഭഗവദ്ദർശനവും അനുഗ്രഹവും, ദക്ഷപുത്രന്മാർ നാരദോപദേശത്താൽ സന്യസിച്ചതും ദക്ഷൻ കോപിച്ചു് ശ്രീനാരദരെ ശപിച്ചതും, ദക്ഷൻെറ അറുപതു പുത്രിമാരുടെ വംശവിസ്താരം, ഇന്ദ്രൻ ഗുരുവിനെ അപമാനിച്ചതിനാൽ സ്ഥാനഭ്രഷ്ടനായതും വിശ്വരൂപനെ ഗുരുവായി വരിച്ചതും, ശ്രീനാരായണ കവചമന്ത്രോപദേശം, വിശ്വരൂപനെ ഇന്ദ്രൻ വധിച്ചതു്, വൃത്രോൽപത്തി, ദേവന്മാർ ഭഗവാനെ സ്തുതിച്ചതു്, ഭഗവദ്ദർശനവുമനുഗ്രഹവും, ദധീചിമഹർഷിയുടെ ശരീരദാനം, വജ്രായുധനിർമ്മാണം, ഇന്ദ്രനും വൃത്രനും തമ്മിൽ യുദ്ധം, വൃത്രൻെറ ഭക്തിനിർഭരമായ ഭഗവൽസ്തുതി, വൃത്രവധം, ചിത്രകേതൂപാഖ്യാനം, പുത്രലാഭം, പുത്രദുഃഖം, ശ്രീനാരദോപദേശം, സങ്കർഷണദർശനവും ഉപദേശവും, വിദ്യാധരപ്രാപ്തി, ശിവനിന്ദയും ശ്രീപാർവതീശാപവും, ശ്രീമഹാദേവൻ ദേവിക്കു് ചിത്രകേതുവിന്റെ മാഹാത്മ്യമുപദേശിച്ചതു്, ദിതിയുടെ പുംസവനവ്രതം, മരുത്തുകളുടെ ഉൽപത്തി, പുംസവനവ്രതവിധി എന്നിവ വിസ്തരിക്കപ്പെട്ടു.

സപ്തമസ്കന്ധത്തിൽ നാരദയുധിഷ്ഠിരസംവാദം, ജയവിജയന്മാർക്ക ശാപവും ദൈത്യജന്മവും, ഹിരണ്യാക്ഷവധത്താൽ ദുഃഖിതരായ കുടുംബാംഗങ്ങൾക്ക ഹിരണ്യകശിപുവിൻെറ തത്വോപദേശം, ദൈത്യന്മാർ ദേവന്മാരെ സ്വർഗത്തിൽ നിന്നും

digitized by www.sreyas.in

ഓടിച്ചതു്, ഹിരണ്യകശിപുവിന്റെ തപസ്സും ബ്രഹ്മാവിന്റെ വരദാനവും, ഹിരണ്യകശിപുവിന്റെ കൊടുംഭരണം, പ്രഹ്ലാദന്റെ ഗുണവർണ്ണന, പ്രഹ്ലാദന്റെ ഹരിഭക്തി കണ്ടു് പിതാവിന്റെ കോപം, പ്രഹ്ലാദനെ വധിക്കാനുള്ള ശ്രമങ്ങൾ, സഹപാഠികൾക്കു് പ്രഹ്ലാദന്റെ ഉപദേശം, പ്രഹ്ലാദനെ വധിക്കാൻ പിതാവിന്റെ ആരംഭം, ശ്രീനരസിംഹാവതാരം, ഹിരണ്യകശിപുവധം, ബ്രഹ്മാവാദികളുടെ സ്തുതികൾ, പ്രഹ്ലാദസ്തുതി, വരപ്രദാനം, രാജ്യാഭിഷേകം, ത്രിപുരദഹനം, സനാതനധർമ്മം, വർണ്ണധർമ്മം, സ്ത്രീധർമ്മം, ബ്രഹ്മചര്യം, വാനപ്രസ്ഥം, സന്യാസധർമ്മം, പ്രഹ്ലാദദത്താത്രേയസംവാദം, ഗൃഹസ്ഥധർമ്മം, ആശ്രമധർമ്മപാലനത്തിന്റെ പ്രാധാന്യം, ശ്രീനാരദരുടെ പൂർവജന്മവൃത്താന്തം ഇവ വർണ്ണിക്കപ്പെട്ടു.

അഷ്ടമസ്കന്ധത്തിൽ മന്വന്തരവർണ്ണനം, ഇന്ദ്രദ്യുമ്നൻ ശാപത്താൽ ആനയായതു്, ഗജേന്ദ്രനെ മുതല പിടിച്ചതു്, ഗജേന്ദ്രസ്തുതി, ഭക്തവത്സലൻ പ്രത്യക്ഷപ്പെട്ടു് മുതലയ്ക്കും ഗജേന്ദ്രനും ശാപമോക്ഷം കൊടുത്തതു്, ഗജേന്ദ്രമോക്ഷം, ദുർവാസസ്സിന്റെ ശാപത്താൽ ദേവന്മാർക്ക് ജരാനരബാധിച്ചതു്, ദേവന്മാരുടെ സ്തുതി, പാലാഴിമഥനം, കൂർമ്മാവതാരം, ശ്രീശിവൻ വിഷപാനം ചെയ്തതു്, ശ്രീമഹാലക്ഷ്മിയുടെ ആവിർഭാവം, ധന്വന്തരി, മോഹിനി എന്നീ അവതാരങ്ങൾ, ദേവന്മാർക്ക് മാത്രം അമൃതം ലഭിച്ചതു്, ദേവാസുരയുദ്ധം, ബലിയുടെ പരാജയവും മരണവും, ശുക്രമഹർഷി വീണ്ടും ജീവിപ്പിച്ചതു്, ശ്രീശിവൻ മോഹിനീരൂപം കണ്ടു് മോഹിച്ചതു്, ബലിക്കു് ഗുരുകൃപയാൽ ഐശ്വര്യപ്രാപ്തി, ദേവന്മാരെ തോൽപ്പിച്ചു് സ്വർഗം കയ്യടക്കിയതു്, അദിതി പയോവ്രതമനുഷ്ഠിച്ചതു്, വാമനാവതാരം, മഹാബലിയോടു് ഭൂമി യാചിച്ചതു്, ഗുരു തടുത്തിട്ടും മഹാബലി സർവസ്വദാനം ചെയ്തതു്, ഗുരുശാപം, വാമനൻ ത്രിവിക്രമനായി ബലിയുടെ ഭൂമിയെല്ലാമളന്നെടുത്തതു്, ബലിബന്ധനം, പ്രഹ്ലാദനും ബലിയും സ്തുതിച്ചതു്, ഭഗവാൻ മഹാബലിയെ അഭിനന്ദിച്ചനുഗ്രഹിച്ചു് സുതലാധിപത്യം കൊടുത്തയച്ചതു്, ഉപേന്ദ്രപട്ടാഭിഷേകം, സത്യവ്രതചരിതം, മത്സ്യാവതാരം, സത്യവ്രതനു് ഉപദേശവും അനുഗ്രഹവും എന്നിവ വിസ്തരിക്കപ്പെട്ടു.

നവമസ്കന്ധത്തിൽ സൂര്യവംശവിസ്താരം, മനുപുത്രന്മാരായ സുദ്യുമ്നൻ, ശര്യാതി, നഭഗൻ എന്നിവരുടെ ചരിതം, അംബരീഷന്റെ കൃഷ്ണഭക്തി, ദ്വാദശീവ്രതം, ദുർവാസസ്സു് കോപിച്ചു് കൃത്യയെ സൃഷ്ടിച്ചു് അംബരീഷവധത്തിനയച്ചതു്, വിഷ്ണുചക്രം കൃത്യയെ നശിപ്പിച്ചിട്ടു് ദുർവാസസ്സിനെ ഓടിച്ചതു്, മഹർഷി ബ്രഹ്മാവിനെയും ശ്രീശിവനെയും ആശ്രയിച്ചിട്ടു രക്ഷകിട്ടാതെ ശ്രീഹരിയെ ശരണംപ്രാപിച്ചതും ശ്രീഹരി ഭക്തമാഹാത്മ്യം പ്രകീർത്തിച്ചിട്ടു് അംബരീഷനെ അഭയംപ്രാപിക്കാൻ ഉപദേശിച്ചതും, അംബരീഷന്റെ പ്രാർത്ഥനയാൽ ത്രുച്ചക്രം ശാന്തമായതു്, അംബരീഷന്റെ കൃഷ്ണപദപ്രാപ്തി, ഇക്ഷ്വാകു, സൌഭരി, മാന്ധാതാ, ത്രിശങ്കു, ഹരിശ്ചന്ദ്രൻ, സഗരൻ, ഭഗീരഥൻ, ഖട്വാംഗൻ എന്നിവരുടെ ചരിതം, ശ്രീരാമാവതാരം, നിമിചരിതം, ചന്ദ്രവംശത്തിൽ ബുധൻ, പുരൂരവസ്സു്, വിശ്വാമിത്രൻ, ജമദഗ്നി

digitized by www.sreyas.in

എന്നിവരുടെ ചരിതം, പരശുരാമാവതാരം, യയാതി, പൂരു, ദുഷ്യന്തൻ, ഭരതൻ, ദാനശൂരനായ രന്തിദേവൻ, ശന്തനു, എന്നിവരുടെ ചരിതം, കുരുവംശ യദുവംശവിസ്താരവും പറയപ്പെട്ടു.

ദശമസ്കന്ധത്തിൽ ദേവകീവിവാഹം, അശരീരിവാക്ക്, കംസൻ ദേവകിയെ വധിക്കാൻ ഭാവിച്ചതു്, വസുദേവരുടെ നീതിവാക്യം, ദേവകിയുടെ ആറുപുത്രന്മാരെ കംസൻ വധിച്ചതു്, ബലഭദ്രാവതാരവും ഗർഭസങ്കർഷണവും, ശ്രീഭഗവാന്റെ ഗർഭപ്രവേശം, ബ്രഹ്മാദികളുടെ സ്തുതി, ശ്രീകൃഷ്ണാവതാരം, യോഗമായാവതാരം, ഗോകുലാനയനം, കംസനു് യോഗമായാദർശനവും പശ്ചാത്താപവും, വ്രജത്തിൽ കൃഷ്ണാവതാരോത്സവം, നന്ദവസുദേവസമാഗമം, പൂതനാമോക്ഷം, ശകടാസുരതൃണാവർത്തവധം, യശോദയ്ക്കു് വിശ്വരൂപദർശനം, നാമകരണം, ബാലലീല, നവനീതമോഷണം, ഗോപികളുടെ ആവലാതി, കണ്ണൻ മണ്ണുതിന്നതു്, യശോദയ്ക്കു വീണ്ടും വിശ്വരൂപദർശനം, ഉലൂഖലബന്ധനം, നളകൂബരമണിഗ്രീവന്മാർക്ക് ശാപമോക്ഷം, അവരുടെ സ്തുതി, വൃന്ദാവനഗമനം, വത്സബകവധം, അഘാസുരവധം, വനഭോജനം, വത്സസ്തേയം, ഭഗവാൻ വത്സങ്ങളായും ബാലന്മാരായും ഒരു വർഷം കഴിച്ചതു്, ബ്രഹ്മമോഹം, ബ്രഹ്മസ്തുതി, ധേനുകവധം, കാളിയമർദ്ദനം, കാളിയന്റെ പൂർവവൃത്താന്തം, ദാവാഗ്നിപാനം, വൃന്ദാവനലീലകൾ, പ്രലംബവധം, അഗ്നിപാനം, ഋതുവർണ്ണന, വേണുഗീതവർണ്ണന, കാത്യായനീവ്രതം, ഗോപീവസ്ത്രാപഹരണം, വിപ്രപത്ന്യനുഗ്രഹം, ബ്രാഹ്മണരുടെ പശ്ചാത്താപം, ഇന്ദ്രയാഗഭംഗം, ഗോവർദ്ധനപൂജ, ഇന്ദ്രകോപവും, ഘോരവർഷവും, ഗോവർദ്ധനോദ്ധാരണം, ഇന്ദ്രന്റെ ക്ഷമായാചനം, കാമധേനുസ്തുതി, ഗോവിന്ദപട്ടാഭിഷേകം, നന്ദഗോപരുടെ വരുണലോകദർശനം, ഗോപന്മാരുടെ വൈകുണ്ഠദർശനം, രാസക്രീഡാരംഭമായി ഭഗവാന്റെ ദിവ്യവേണുഗാനം, ഗോപികളുടെ ബദ്ധപ്പാടും പ്രിയസമാഗമവും, ഭഗവാൻ സ്ത്രീധർമ്മം ഉപദേശിക്കുന്നതും ഗോപികളുടെ മറുപടിയും, ഗോപികളുമായി ക്രീഡ, ഗോപികളുടെ വ്യാമോഹവും ഭഗവാന്റെ തിരോധാനവും, ഗോപികളുടെ വിരഹവേദന, കൃഷ്ണാന്വേഷണം, ഗോപികാഗീതം, മന്മഥമന്മഥദർശനം, രാസക്രീഡ, സുദർശന ശാപമോക്ഷം, ശംഖചൂഡവധം, യുഗളഗീതം, അരിഷ്ടവധം, നാരദകംസ സമാഗമം, അക്രൂരദൌത്യം, കേശിവധം, നാരദസ്തുതി, വ്യോമവധം, അക്രൂരന്റെ ഗോകുലയാത്രയും മനോഗതവും, ഭഗവദ്ദർശനം, ഭക്തനെ പ്രഭു സ്വീകരിച്ചതു്, ഗോപികളുടെ വിരഹവിലാപം, മഥുരയാത്ര, അക്രൂരനു് യമുനയിൽ വൈകുണ്ഠദർശനം, അക്രൂരസ്തുതി, മഥുരാപ്രവേശം, രജകവധം, വായകനും സുദാമാവിനും അനുഗ്രഹം, സൈരന്ധ്രിയുടെ കൂന്നിവർത്തി സുന്ദരിയാക്കിയതു്, ധനുർഭംഗം കംസൻ ദുർന്നിമിത്തങ്ങൾ കണ്ടതു്, കുവലയാപീഡത്തിന്റേയും അംബഷ്ഠന്റെയും വധം, മല്ലരംഗപ്രവേശം, മല്ലയുദ്ധവും വധവും, കംസവധം, ഉഗ്രസേനനെ രാജാവാക്കി വാഴിച്ചതു്, ദേവകീവസുദേവന്മാരെ പുത്രസ്നേഹമോഹിതരാക്കിയതു്, നന്ദഗോപരും ഗോപന്മാരും വിരഹവേദനയോടെ മടങ്ങിപ്പോയതു., ഉപനയനാദി സംസ്കാരങ്ങൾ, ഗുരുകുലവാസം, ഗുരുപുത്രനെ യമലോകത്തുനിന്നും കൊണ്ടുവന്നു്

digitized by www.sreyas.in

ദക്ഷിണ ചെയ്തതു്, ഉദ്ധവദൌത്യം, നന്ദഗോപരുടെയും യശോദാദേവിയുടെയും കൃഷ്ണവിരഹതാപം, ഗോപികളുടെ വിരഹവിലാപം, ഭ്രമരഗീതം, ഗോപികളുടെ ഉൽകൃഷ്ടഭക്തിഭാവം കണ്ടു് ഉദ്ധവർ അത്ഭുതസ്തബ്ധനാകുന്നതു്, ഗോപികളെ കൃഷ്ണസന്ദേശമറിയിച്ചു സാന്ത്വനപ്പെടുത്തുന്നതു്, ഉദ്ധവരുടെ ഗോകുലവാസം, ഗോപീപാദധൂളിയെ നമസ്കരിച്ചു് വാരിശിരസ്സിലണിഞ്ഞതു്, സൈരന്ധ്രിക്കും അക്രൂരനും അനുഗ്രഹം, അക്രൂരസ്തുതി, അക്രൂരനെ ഹസ്തിനാപുരത്തിലേക്കയച്ചതു്, ധൃതരാഷ്ട്രർക്കു് അക്രൂരന്റെ ഉപദേശം എന്നിവ പൂർവാർദ്ധത്തിൽ വിസ്തരിക്കപ്പെട്ടു.

ദശമം ഉത്തരാർദ്ധത്തിൽ ജരാസന്ധയുദ്ധം, പതിനേഴു പ്രാവശ്യം ഭഗവാൻ ജരാസന്ധനെ തോൽപ്പിച്ചോടിച്ചതു്, ദ്വാരകാപുരി നിർമ്മാണം, യവനനെ മുചുകുന്ദനെക്കൊണ്ടു് ഭസ്മമാക്കിയതു്, മുചുകുന്ദനു ദർശനം കൊടുത്തതു്, മുചുകുന്ദസ്തുതിയും അനുഗ്രഹവും, ബലരാമവിവാഹം, രുഗ്മിണി ശ്രീകൃഷ്ണസമീപം ദൂതനെ അയച്ചതു്, രുഗ്മിണീസന്ദേശം, ഭഗവാൻ കുണ്ഡിനപുരിയിലെത്തിയതു്, ബലരാമൻ സൈന്യസമേതം പുറകേ പോയതു്, ഭഗവാൻ രുഗ്മിണിയെ അപഹരിച്ചതു്, ബലരാമൻ ശിശുപാലജരാസന്ധാദികളെ തോൽപ്പിച്ചതു്, രുഗ്മി യുദ്ധത്തിനു വന്നതും വിരൂപനാക്കപ്പെട്ടതും, രുഗ്മിണീവിവാഹം, പ്രദ്യുമ്നൻ ജനിച്ചതും ശംബരൻ അപഹരിച്ചതും, ശംബരവധം, പ്രദ്യുമ്നൻ രതിയോടുകൂടി ദ്വാരകയെ പ്രാപിച്ചതു്, സത്രാജിത്തിനു് സൂര്യനിൽനിന്നും സ്യമന്തകം ലഭിച്ചതു്, പ്രസേനന്റെ മരണം, സത്യസ്വരൂപനെക്കുറിച്ചു് അപവാദം പരന്നതു്, ജാംബവാനുമായി യുദ്ധം, ജാംബവാനു് ഭഗവദനുഗ്രഹം, ഭഗവാൻ മണിയും ജാംബവതിയേയും സ്വീകരിച്ചതു്, സത്രാജിത്തിന്റെ പശ്ചാത്താപം, സത്യഭാമാപരിണയം, ഇന്ദ്രപ്രസ്ഥയാത്ര, സത്രാജിത്തിന്റെ വധം, ശതധന്വാവധം, അക്രൂരൻ മണിയും കൊണ്ടു് കാശിക്കു പോയതും തിരിച്ചു വന്നതും, കാളിന്ദി, മിത്രവിന്ദ, സത്യ, ഭദ്ര, ലക്ഷ്മണ എന്നിവരുടെ വിവാഹം, മുരനരകവധം, 16100രാജകന്യകമാരുടെ മോചനവും വിവാഹവും, പാരിജാതാപഹരണം, ദമ്പതീവിനോദം, രുഗ്മിയുടെ പുത്രിയായ രുഗ്മാവതിയെ പ്രദ്യുമ്നനും, പൌത്രിയായ രോചനയെ അനിരുദ്ധനും വിവാഹം കഴിച്ചതു്, രുഗ്മിവധം, ബാണയുദ്ധം, ശങ്കരവിജയം, ഉഷാപരിണയം നൃഗമോക്ഷം, ബലരാമൻ യമുനയെ ശിക്ഷിച്ചതു്, പൌണ്ഡ്രകമോക്ഷം, കാശിരാജവധം, സുദക്ഷിണവധം, കാശീദഹനം, ദ്വിവിദവധം, സാംബോദ്വാഹം, നാരദപരീക്ഷ, ശ്രീഭഗവാന്റെ ദിനചര്യ, രാജാക്കന്മാരുടെ ദൌത്യം, ശ്രീനാരദാഗമനം ഉദ്ധവരുടെ മന്ത്രാലോചന, ശ്രീഭഗവാന്റെ ഇന്ദ്രപ്രസ്ഥയാത്ര, രാജസൂയാരംഭം ദിഗ്വിജയം, ജരാസന്ധവധം, 20800 രാജാക്കന്മാരുടെ മോചനവും സ്തുതിയും അനുഗ്രഹവും, രാജസൂയയാഗം, അഗ്ര്യപൂജ, ശിശുപാലവധം, ദുര്യോധനനു് സ്ഥലജലഭ്രാന്തി, ബലരാമന്റെ തീർത്ഥയാത്ര, രോമഹർഷണവധം, ഉഗ്രശ്രവസ്സിന്റെ ഉത്ഭവം, ബല്വലവധം, തീർത്ഥയാത്രാസമാപനം, കുചേലോപാഖ്യാനം സ്യമന്തപഞ്ചകതീർത്ഥയാത്ര, ബന്ധുദർശനം, ഗോപികൾക്കു് പരമതത്വോപദേശം, വസുദേവയാഗം, മാതാപിതാക്കൾക്കു ഭഗവാന്റെ ഉപദേശം, കംസൻ

digitized by www.sreyas.in

വധിച്ച ദേവകീപുത്രാനയനവും തിരോധാനവും, സുഭദ്രാഹരണം, ശ്രുതദേവനും ബഹുലാശ്വനും ഭഗവാന്റെ ദർശനവും അനുഗ്രഹവും, ശ്രുതിഗീത, വൃകാസുരനാശം, ഭൃഗുപരീക്ഷ, സന്താനഗോപാലം, ഭഗവാന്റെ ഗാർഹസ്ഥ്യം, വംശപരമ്പര എന്നിവ പ്രതിപാദിക്കപ്പെട്ടു.

ഏകാദശസ്കന്ധത്തിൽ യാദവന്മാർക്ക് മഹർഷിശാപം നാരദവസുദേവസംവാദം, നവയോഗികൾ നിമിയ്ക്കുപദേശിച്ച ഭാഗവതധർമ്മം, ഭാഗവതലക്ഷണം, മായാസ്വരൂപം, മായാതരണത്തിനുള്ള ഉപായം, നാരായണതത്വം, കർമ്മയോഗം, അവതാരങ്ങൾ, സംസാരികളുടെ ഗതി, ഭഗവത്പൂജാവിധി, കലിയുഗത്തിൽ സങ്കീർത്തനത്തിന്റെ പ്രാധാന്യം, ദേവന്മാരുടെ സ്തുതി, അവതാരം ഉപസംഹരിക്കാൻ ബ്രഹ്മാവ് പ്രാർത്ഥിച്ചതു്, ദ്വാരകയിൽ ദുർനിമിത്തങ്ങൾ, ഉദ്ധവശരണാഗതി, ഭഗവാൻ ഉദ്ധവർക്കുപദേശിച്ച ജ്ഞാനതത്വം, യദു അവധൂതസംവാദം, ഇരുപത്തിനാലു ഗുരുക്കന്മാർ, സംസാരനിരൂപണം, ബദ്ധന്റെയും മുക്തന്റെയും ലക്ഷണം, സത്സംഗമഹിമ, കർമ്മയോഗം, ഹംസസനകസംവാദം, ഭക്തിമാഹാത്മ്യം, സിദ്ധികൾ, വിഭൂതികൾ, വർണ്ണാശ്രമധർമ്മം, ഭക്തിസാധനകൾ, യമനിയമാദികൾ, അധികാരിഭേദം, ഗുണദോഷനിരൂപണം, തത്വസംഖ്യകൾ, ജനനമരണനിരൂപണം, തിതിക്ഷയുടെ പ്രാധാന്യം, ഭിക്ഷുഗീത, സാംഖ്യയോഗം, ഗുണത്രയലക്ഷണം, പുരൂരവസ്സിന്റെ വൈരാഗ്യഗീതം, സാധുമഹിമ, ഭഗവത് പൂജാക്രമം, സർവോത്തമമായ ഭഗവദ്ധർമ്മം, ഭഗവാനെ വിട്ടുപോകുന്നതിൽ ഉദ്ധവർക്കുണ്ടായ പ്രാണസങ്കടം, ഉദ്ധവർ ബദരിക്കു പോയതു്, യദുക്കളുടെ പ്രഭാസതീർത്ഥസേവ, യദുക്കൾ മദ്യംസേവിച്ചു മത്തരായി അന്യോന്യം വെട്ടിമരിക്കുന്നതു്, ബലരാമനിർവാണം, കാട്ടാളൻ ഭഗവദ്പാദത്തിൽ ബാണമയച്ചതും പശ്ചാത്താപവും, ഭഗവാൻ കാട്ടാളനെ സമാധാനിപ്പിച്ചു് ഉടലോടെ സ്വർഗത്തിലേക്കയച്ചതു്, ശ്രീഭഗവാന്റെ സ്വധാമപ്രാപ്തി, ബന്ധുക്കളുടെ ശരീരത്യാഗം, ദ്വാരക സമുദ്രത്തിൽ മുങ്ങിയതു്, ശേഷിച്ചവരെ അർജ്ജുനൻ കൊണ്ടുപോയി മഥുരയിൽ അധിവസിപ്പിച്ചു് വജ്രനെ രാജാവായി അഭിഷേകം ചെയ്തതു്, പരീക്ഷിത്തിനു് അഭിഷേകം, പാണ്ഡവരുടെ മഹാപ്രസ്ഥാനം എന്നിവ പറയപ്പെട്ടു.

ദ്വാദശസ്കന്ധത്തിൽ കലിയുഗരാജാക്കന്മാരുടെ വംശം, കലിധർമ്മം, കൽക്കി അവതാരം, കലിയിൽ ഹരിനാമസങ്കീർത്തനം ഏകരക്ഷാമാർഗം, പ്രലയങ്ങളുടെ നിരൂപണം, പരീക്ഷിത്തിനു അവസാനമായി പരമതത്വോപദേശം, ഉപദേശോപസംഹാരം, പരീക്ഷിത്തിന്റെ കൃതജ്ഞതാപ്രകടനം, സന്തുഷ്ടനായ ആചാര്യൻ യാത്രയായതു്, കൃതകൃത്യനായ രാജർഷി കൃഷ്ണധ്യാനഫലത്താൽ ശരീരമുപേക്ഷിച്ചു് പരമപദം പ്രാപിച്ചതു്, തക്ഷകദംശനം, ജനമേജയൻ സർപയാഗം നടത്തിയതും ബൃഹസ്പതിയുടെ ഉപദേശപ്രകാരം അവസാനിപ്പിച്ചതും, വേദവിഭാഗം, പുരാണലക്ഷണം, മാർക്കണ്ഡേയന്റെ തപഃപ്രഭാവം, വിഘ്നകാരികളായ മന്മഥാദികളുടെ പരാജയം, നരനാരായണദർശനവും വരപ്രസാദവും, ഭഗവന്മായാദർശനം, വടപത്ര

digitized by www.sreyas.in

ശായിയായ ബാലമുകുന്ദന്റെ ദർശനം, ഉമാമഹേശ്വരദർശനവും അനുഗ്രഹവും, താന്ത്രികപൂജാതത്വങ്ങൾ, ആദിത്യവ്യൂഹം എന്നിവ പ്രതിപാദിച്ചു.

ഹേ ദ്വിജശ്രേഷ്ഠന്മാരെ! നിങ്ങൾ പ്രശ്നം ചെയ്തതനുസരിച്ച് ശ്രീഹരിലീലാകഥകളെ എന്നാലാവുംവിധം ഇവിടെ കീർത്തിക്കപ്പെട്ടു. ശ്രീഭഗവാന്റെ തിരുനാമമഹിമയെ വർണ്ണിക്കാനാർക്കു കഴിയും? പതിതനോ, സ്ഖലിതനോ, ആർത്തനോ, ക്ഷുത്‌വിവശനോ, ആരായാലും അവശനായിട്ടെങ്കിലും 'ശ്രീഹരയേനമഃ' എന്ന് ഹൃദയംഗമമായി കീർത്തിച്ചാൽ സർവപാതകങ്ങളും ഭസ്മമാകുന്നു. അനന്തമഹിമാവായ ശ്രീഭഗവാനെ ശക്തിക്കൊത്തവണ്ണം കീർത്തിക്കുന്നവന്റെ ഹൃദയത്തിൽ തന്തിരുവടി കാരുണ്യപൂർവം പ്രവേശിച്ച് അശേഷ വ്യസനങ്ങളേയും നശിപ്പിക്കുന്നു. അല്പമനുഷ്യരായ നമ്മുടെ കർത്തവ്യം തിരുനാമസങ്കീർത്തനം മാത്രമാണ്. ശ്രീഭഗവാന്റെ കല്യാണ ഗുണങ്ങളെ കീർത്തിക്കുന്ന വാക്കുകൾ മാത്രം സത്യം, അവ മാത്രമാണ് മംഗളകരം, അവമാത്രമാണ് പുണ്യപ്രദം. ഭഗവത്സംബന്ധമില്ലാത്ത വാക്കുകളെല്ലാം നിഷ്ഫലമാണെന്നു മാത്രമല്ല, അസത്യവും അശോഭനവുമാണ്. മനുഷ്യനെ മുക്കി ശ്വാസംമുട്ടിക്കുന്ന ബഹുവിധശോകങ്ങളാകുന്ന മഹാസമുദ്രത്തെ നിശ്ശേഷം വററിക്കുവാനും മനസ്സിനു ശാന്തിയും പ്രസാദവും നൽകുവാനും നവംനവമായ രുചിയുണ്ടാക്കി രമിപ്പിക്കുവാനും ഉത്തമശ്ലോകനായ യദുനാഥന്റെ പുണ്യയശസ്സിനെ കീർത്തിക്കുന്ന വാക്കുകൾക്കു മാത്രമെ കഴിയുകയുള്ളൂ. മററുള്ള വാക്കുകൾ, അവ എത്രതന്നെ അർത്ഥാലങ്കാര പുഷ്ടിയുള്ളവയാണെന്നു തോന്നിയാലും, ശ്രീഹരിയുടെ പാവനയശസ്സിനെ സ്പർശിക്കാത്തിടത്തോളം കാലം, കാകതീർത്ഥമെന്നപോലെ വിഷയികൾക്കു രസിക്കാമെന്നല്ലാതെ, വിവേകികളായ പരമഹംസന്മാർ അവയെ തിരിഞ്ഞുനോക്കുകയില്ല. അച്യുതസാന്നിദ്ധ്യമുള്ളിടത്തുമാത്രമെ മഹാത്മാക്കൾ രമിക്കുകയുള്ളൂ.

അനന്തമൂർത്തിയുടെ തിരുനാമമുദ്ര അവിടവിടെ നിർല്ലോഭം പതിഞ്ഞുകാണപ്പെടുന്ന വാക്യങ്ങളെ സാധുക്കൾ പ്രീതിപൂർവം കേൾക്കുകയും പറയുകയും കീർത്തിക്കുകയും ചെയ്യും. അവ സാഹിത്യദൃഷ്ട്യാ തരംകുറഞ്ഞതാണെങ്കിലും, പ്രതിശ്ലോകം അബദ്ധപ്രയോഗങ്ങളാണെങ്കിൽക്കൂടിയും, ഭഗവന്നാമാങ്കിതങ്ങളാണെന്ന ഏകവിശേഷത്താൽ അവയുടെ മററുകുറവുകളൊന്നും മഹാത്മാക്കൾ ഗണ്യമാക്കുകയില്ല. കാരണം, തിരുനാമങ്ങൾ ജനസമുദായത്തിന്റെ പാപങ്ങളെ സമൂലം നശിപ്പിക്കുന്നു. നിരഞ്ജനവും കർമ്മങ്ങളാൽ അപ്രാപ്യവുമായ ബ്രഹ്മജ്ഞാനം തന്നെയും അച്യുതഭക്തിയോടു ചേർന്നതല്ലെങ്കിൽ ശോഭിക്കുന്നില്ല. അങ്ങനെയിരിക്കെ ഈശ്വരാർപ്പിതമല്ലാത്ത കർമ്മങ്ങളുടെ കാര്യം പറയേണമോ? അവ ഒരുപക്ഷെ ഭൌതികമായ ചില നേട്ടങ്ങൾ ഉണ്ടാക്കിയേക്കാം. അതല്ലല്ലോ ജന്മസാഫല്യം. നേരെമറിച്ച് ശ്രീഹരിയുടെ ഗുണമഹിമകളുടെ ശ്രവണകീർത്തനങ്ങളാൽ തന്തിരുവടിയുടെ പാദാരവിന്ദങ്ങളെ ഒരിക്കലും മറക്കാത്ത സ്ഥിതിവിശേഷം കൈവരും. അവിച്ഛിന്നമായ ഹരിസ്മരണ കൊണ്ട് സകലപാപങ്ങളും ഭസ്മമാകുന്നു. അന്തഃകരണം നിർമ്മലവും പ്രശാന്തവുമാകുന്നു. ശ്രീനിവാസനിൽ നിരതിശയപ്രേമം താനെ സിദ്ധമാകുന്നു.

digitized by www.sreyas.in

അതിനെ തുടന്ന് വിജ്ഞാനവും വൈരാഗ്യവുമുണ്ടാകുന്നു. അനശ്വരമായ ഈ സമ്പത്തല്ലേ നമുക്ക വേണ്ടതു്? യാതൊരുവിശേഷ പരിശ്രമവും കൂടാതെ ഈ പരമലാഭം സിദ്ധിക്കുന്ന അനന്യഭക്തന്മാർ തന്നെയാണ് ഭാഗ്യവാന്മാർ. ശ്രീമത്ഭാഗവതശ്രവണകഥനങ്ങൾക്കുള്ള ഫലമെന്തെന്നും എത്രയെന്നും നിണ്ണയിച്ചു പറയുവാൻ ആക്കും സാധ്യമല്ല. പ്രതിദിനം ഒരുക്ഷണമെങ്കിലും ഭാഗവതം ശ്രദ്ധാപൂർവം പഠിക്കുകയൊ കേൾക്കുകയൊ ചെയ്താൽ ഭഗവത്പ്രാപ്തി കൈവന്നതുതന്നെ. എന്താണ് ശ്രീമത്ഭാഗവതത്തിനു മാത്രം ഇത്ര വിശേഷം എന്നാണെങ്കിൽ, കലിമലനാശകനായ ശ്രീഹരി ഇത്രത്തോളം മററൊരു ഗ്രന്ഥത്തിലും കീർത്തിക്കപ്പെട്ടിട്ടില്ല എന്നതുതന്നെ. ശ്രീമത്ഭാഗവതത്തിൽ ശ്രീഹരിയെ അനുപദം കീർത്തിച്ചിരിക്കുന്നതായി കാണാം.

മഹാത്മാക്കളെ! നിങ്ങൾ എന്നിൽ മഹത്തായ അനുഗ്രഹം ചെയ്തിരിക്കുന്നു. എങ്ങിനെയെന്നാൽ, ലോകവന്ദ്യരായ മഹർഷിമാർ നിറഞ്ഞ സഭയിൽ വച്ചു് പരമാചാര്യനായ ശ്രീശുകന്റെ തിരുമുഖത്തുനിന്നും ഞാൻ കേട്ടതായ ഭാഗവതതത്വം ആദ്യന്തം വീണ്ടും സ്മരിക്കാൻ ഇടയാക്കിയല്ലൊ. ഞാൻ ധന്യനായി. ലോകസൃഷ്ടിസ്ഥിതിസംഹാരകത്താവും ആദ്യന്തഹീനനും അനന്തനും അപ്രമേയനും സർവഭൂതാത്മാവും അചിന്ത്യമഹിമാവുമായ സാക്ഷാത് അച്യുതന് നമസ്കാരം. പ്രകൃതിതത്വങ്ങളെക്കൊണ്ടു് തന്നിൽനിന്നുതന്നെ സകല സ്ഥാവരജംഗമങ്ങളെയും സൃഷ്ടിച്ചു് തന്നിൽത്തന്നെ വച്ചു സംരക്ഷിക്കുന്ന സത്യജ്ഞാനാനന്തസ്വരൂപനായ അധോക്ഷജന് നമസ്കാരം. ശ്രീവേദവ്യാസഭഗവാന്റെ പുത്രനായവതരിച്ച ഭഗവാൻ ശ്രീശുകൻ സ്വാത്മാനന്ദത്താൽ പരിപൂണ്ണ തൃപ്തനാണ്. ആത്മാരാമന്മാരിൽ അഗ്രഗണ്യനാണ് ശ്രീശുകൻ എങ്കിലും വൃന്ദാവനവിഹാരിയുടെ ദിവ്യമനോഹരലീലയെ വണ്ണിക്കുന്ന ഒരു ശ്ലോകം കേട്ടപ്പോൾ അപഹൃതചിത്തനായി ഭവിച്ചു. വിരക്തശിഖാമണിയായ തനിക്ക് തന്റെ സഹജസമാധിയിലിരിക്കാൻ കഴിയാതെ കൃഷ്ണലീലാമൃതം ആസ്വദിക്കാനിറങ്ങിവന്നു. പിതാവിൽ നിന്നും ശ്രീമത്ഭാഗവതം മുഴുവൻ പഠിച്ചു. ആ കഥാഗാനത്തിൽ നിന്നും അദ്യാപി വിരമിച്ചിട്ടില്ല. ഘോരസംസാര വെന്തീയ്യിൽ പെട്ടു ദഹിക്കുന്ന സകലരുടെയും ദുഃഖനിവൃത്തിക്കായി സുഖസാധ്യമായ ഈ മഹാതത്വദീപത്തെ പ്രായോപവേശം ചെയ്ത പരീക്ഷിത്തിനെ നിമിത്തമാക്കിക്കൊണ്ടു് പ്രകാശിപ്പിച്ചു. കരുണാസമുദ്രമായ ആ ഭാഗവതഗുരുനാഥന്റെ ശ്രീപാദപല്ലവങ്ങൾ നമ്മുടെ ഹൃദയങ്ങളെ സദാ അലങ്കരിക്കുമാറാകട്ടെ.

---

digitized by www.sreyas.in

# അദ്ധ്യായം 13



യോഗീന്ദ്രായ നമസ്തസ്മൈ ശുകായ ബ്രഹ്മരൂപിണേ
സംസാരസർപ്പദഷ്ടം യോ വിഷ്ണുരാതമമൂമുചത്. 21

ഭവേ ഭവേ യഥാ ഭക്തി: പാദയോസ്തവ ജായതേ
തഥാ കുരുഷ്വ ദേവേശ! നാഥസ്ത്വം നോ യത: പ്രഭോ! 22

നാമസങ്കീർത്തനം യസ്യ സർവപാപപ്രണാശനം
പ്രണാമോ ദു:ഖശമനസ്തം നമാമി ഹരിം പരം. 23

[യോഗീന്ദ്രനായ യാതൊരു മഹാമുനി സംസാരസർപ്പത്താൽ ദംശിക്കപ്പെട്ട പരീക്ഷിത്തുമഹാരാജാവിനെ ഭാഗവതാമൃതം പാനംചെയ്യിച്ച് അമൃതത്വത്തെ പ്രാപിപ്പിച്ചുവൊ, ബ്രഹ്മസ്വരൂപനായ ആ ശുകാചാര്യൎക്കായ്ക്കൊണ്ട് നമസ്കാരം.

ഹേ, പ്രഭോ! യോഗേശ്വര! കൃഷ്ണ! ഞങ്ങളുടെ നാഥനായ നിന്തിരുവടി, ജന്മജന്മാന്തരങ്ങളിലും നിന്തിരുവടിയുടെ പാദാരവിന്ദങ്ങളിൽ ഏതുപായത്താൽ പരമപ്രേമലക്ഷണയായ ഭക്തി ഉണ്ടാകുമോ, അപ്രകാരം അനുഗ്രഹിക്കേണമെ!

യാതൊരു ഭഗവാന്റെ നാമസങ്കീർത്തനം സർവപാപങ്ങളേയും നശിപ്പിക്കുമോ, തൃപ്പാദങ്ങളിലർപ്പിക്കുന്ന പ്രണാമം, സർവദു:ഖങ്ങളെയും ശമിപ്പിക്കുമോ, പരമേശ്വരനായ ആ ശ്രീഹരിയെ ഞാൻ വീണ്ടും വീണ്ടും നമസ്കരിക്കുന്നു.]

## ഉപസംഹാരം

ശ്രീസൂതൻ ശ്രീമത്ഭാഗവതപ്രവചനം ഉപസംഹരിക്കുന്നു: ബ്രഹ്മാവ്, രുദ്രൻ, വരുണൻ, ഇന്ദ്രൻ, മരുത്തുക്കൾ മുതലായവർ യാതൊരു ഭഗവാനെ ദിവ്യസ്തോത്രങ്ങൾകൊണ്ടും അംഗപദക്രമസഹിതമായ ഉപനിഷദ്വാക്യങ്ങൾകൊണ്ടും സ്തുതിക്കുന്നുവൊ, സാമവേദഗായകന്മാർ അത്ഭുതകരമായി ഗാനം ചെയ്യുന്നുവൊ, യോഗീശ്വരന്മാർ ധ്യാനനിശ്ചലമായ ബുദ്ധികൊണ്ട് ഹൃദയാകാശത്തിൽ ദർശിക്കുന്നു എങ്കിലും ആരുംതന്നെ യാതൊരു ദേവദേവന്റെ അവധിയെ അല്പവും അറിയാൻ ശക്തരാകുന്നില്ലയോ, ആ പരംജോതിസ്വരൂപനെ ഞാൻ നമസ്കരിക്കുന്നു. ശ്രീഭഗവാൻ പാലാഴിമഥനത്തിൽ കൂർമ്മമായവതരിച്ച് മന്ദരപർവതത്തെ മുതുകിൽ ധരിച്ചു. മഥനപ്രയോഗത്താൽ വട്ടം ചുററുന്ന ആ മഹാപർവതത്തിന്റെ ഉരസൽ പ്രഭുവിനു സുഖമായിതോന്നി, ആ സുഖത്തിൽ തന്തിരുവടി നിദ്രയെ പ്രാപിച്ചു. ആ സമയത്തു് തന്റെ ശ്വാസവായുവിനാൽ സമുദ്രത്തിൽ വൻതിരമാലകളുണ്ടായി. ആ തിരമാലകൾ എത്രയോകാലം കഴിഞ്ഞിട്ടും ഇന്നും നിലച്ചിട്ടില്ല. അത്രത്തോളം അചിന്ത്യപരാക്രമശാലിയായ ശ്രീഭഗവാൻ സംസാരസമുദ്രത്തിൽ താഴ്ന്നുപോയ നമ്മുടെ മനസ്സിനെ ഉദ്ധരിച്ച് സകല വിക്ഷേപങ്ങളിൽ നിന്നും രക്ഷിക്കുമാറാകട്ടെ.

digitized by www.sreyas.in

ശ്രീവേദവ്യാസൻ പതിനെട്ടു മഹാപുരാണങ്ങൾ നിർമ്മിച്ചു. അവയുടെ ഗ്രന്ഥസംഖ്യ ഇപ്രകാരമാണ്. ബ്രാഹ്മപുരാണം പതിനായിരം, പത്മപുരാണം അമ്പത്തയ്യായിരം, വിഷ്ണുപുരാണം ഇരുപത്തിമൂവായിരം, ശിവപുരാണം ഇരുപത്തിനാലായിരം, ശ്രീമത്ഭാഗവതം പതിനെണ്ണായിരം, നാരദപുരാണം ഇരുപത്തയ്യായിരം, മാർക്കണ്ഡേയപുരാണം ഒമ്പതിനായിരം, വഹ്നിപുരാണം പതിനയ്യായിരത്തിനാനൂറ്, ഭവിഷ്യത്പുരാണം പതിനാലായിരത്തിഅഞ്ഞൂറ്, ബ്രഹ്മവൈവർത്തപുരാണം പതിനെണ്ണായിരം, ലിംഗപുരാണം പതിനോരായിരം, വാരാഹപുരാണം ഇരുപത്തിനാലായിരം, സ്കാന്ദപുരാണം എൺപത്തോരായിരത്തിഒരുനൂറ്, വാമനപുരാണം പതിനായിരം, കൂർമ്മപുരാണം പതിനേഴായിരം, മത്സ്യപുരാണം പതിന്നാലായിരം, ഗരുഡപുരാണം പത്തൊൻപതിനായിരം, ബ്രഹ്മാണ്ഡപുരാണം പന്തീരായിരം എന്നിങ്ങനെ പതിനെട്ടു പുരാണങ്ങളിലുംകൂടി ഗ്രന്ഥസംഖ്യ നാലു ലക്ഷമാകുന്നു.

ശ്രീഭഗവാൻ ബ്രഹ്മദേവനെ ലോകസൃഷ്ടിക്കായി നിയമിച്ചപ്പോൾ ആ കർമ്മം തനിക്കു ബന്ധഹേതുവാകുമോ എന്നു ബ്രഹ്മാവു ഭയപ്പെട്ടു ഭഗവാനെ ശരണംപ്രാപിച്ചു. അപ്പോൾ ശ്രീനാരായണൻ ശ്രീമദ്ഭാഗവതമുപദേശിച്ചു ബ്രഹ്മാവിന്റെ ഭയംതീർത്തു. ശ്രീഭഗവാൻ കാരുണ്യപൂർവം ഉപദേശിച്ചതാകയാൽ അതിനു ശ്രീഭാഗവതമെന്ന നാമമുണ്ടായി. അതിൽ ആദിയിലും മദ്ധ്യത്തിലും അവസാനത്തിലും ഉടനീളം വൈരാഗ്യജനകമായ ഹരിലീലാകഥകളെക്കൊണ്ടു നിറഞ്ഞിരിക്കുന്നു. ആ അമൃതം സേവിച്ചു സത്തുക്കളും ദേവന്മാരും ആനന്ദിക്കുന്നു. ഈ മഹാപുരാണത്തിലെ വിഷയം, ഭഗവാൻ ശ്രീഹരിതന്നെയാണു സർവഭൂതങ്ങളുടെയും ആത്മാവായി വിളങ്ങുന്നതെന്ന സർവവേദോപനിഷത്തുകളുടെ സാരത്തിന്റെ വിപുലമായ വ്യാഖ്യാനമാണ്. ഈ ഗ്രന്ഥത്തിന്റെ പ്രയോജനമോ, പുനരാവൃത്തിരഹിതമായ സാക്ഷാൽ കൈവല്യവുമാകുന്നു. അമൃതസാഗരമായ ശ്രീമദ്ഭാഗവതം ശ്രവണപുടങ്ങളിൽ പ്രവേശിക്കുന്നതുവരെ മാത്രമെ അന്യപുരാണങ്ങളും ശാസ്ത്രങ്ങളും സജ്ജനമദ്ധ്യത്തിൽ പ്രകാശിക്കുകയുള്ളു. സർവവേദാന്തസാരമായ ഭാഗവതരസാമൃതത്തിന്റെ രുചിയറിഞ്ഞവർ അതുമാത്രം പഠിച്ചും കേട്ടും സ്മരിച്ചുംകൊണ്ടിരിക്കും, അന്യമായ ഒന്നിലും അവർക്കു രതിയുണ്ടാകയില്ല. നദികളിൽ വച്ചു ഗംഗയും ഈശ്വരന്മാരിൽവച്ചു അച്യുതനും വൈഷ്ണവന്മാരിൽ വച്ചു ശംഭുവും ക്ഷേത്രങ്ങളിൽ വച്ചു കാശിയും എപ്രകാരം സർവോത്തമമായി അംഗീകരിക്കപ്പെട്ടിരിക്കുന്നുവോ, അതുപോലെ പുരാണങ്ങളിൽവച്ചു ശ്രീമദ്ഭാഗവതം പ്രഥമസ്ഥാനം വഹിക്കുന്നു.

സാക്ഷാത് വേദംപോലും ഗുരുശിഷ്യപരമ്പരയാ തുടന്നു കാലപ്പഴക്കത്തിൽ അർത്ഥവ്യത്യാസങ്ങൾക്കും വൈപരീത്യങ്ങൾക്കും വിധേയമായി. വേദത്തെ പുനഃസ്ഥാപിക്കാൻ ശ്രീഭഗവാൻതന്നെ കൃഷ്ണദ്വൈപായനനായി അവതരിക്കേണ്ടിവന്നു. ആ വൈകല്യം ശ്രീമദ്ഭാഗവതത്തിനു സംഭവിച്ചിട്ടില്ല. കാരണം, ഉൽകൃഷ്ടമായ ഈ ജ്ഞാനജ്യോതിസ്സിനെ ശ്രീഹരി ആദ്യം ബ്രഹ്മാവിനു പ്രകാശിപ്പിച്ചു. ശ്രീഹരിതന്നെ ബ്രഹ്മസ്വരൂപനായിരുന്നു ശ്രീനാരദർക്കു ഭാഗവതം

digitized by www.sreyas.in

ഉപദേശിച്ചു. ശ്രീഹരിതന്നെ ശ്രീനാരദസ്വരൂപനായിരുന്നു് അതിനെ വ്യാസനു് നൽകി. ശ്രീഹരിതന്നെ വ്യാസസ്വരൂപനായിരുന്നു് ശ്രീശുകദേവനുപദേശിച്ചു. ശ്രീഹരിതന്നെ ശ്രീശുകരൂപത്തിൽ വന്നു് പരീക്ഷിത്തിനുപദേശിച്ചു. ഇപ്രകാരം ഭാഗവതാന്തര്യാമിയായ ശ്രീഭഗവാൻ തന്നെയാണു് ഗുരുശിഷ്യപരമ്പരയാ ഭാഗവതത്തെ ലോകത്തിൽ നിലനിർത്തിയിരിക്കുന്നതു്. ആ കാരണത്താൽ ഇതു് തികച്ചും അപ്രാകൃതവും വിശുദ്ധവും നിർമ്മലവുമാണു്, സുഖസ്വരൂപവും അമൃതസ്വരൂപവുമായ പരമസത്യമാണു്. ശ്രീഭഗവാൻ തന്നെയായ ശ്രീമദ്ഭാഗവതത്തിനു് അനന്തം നമസ്കാരം.

സജ്ജനങ്ങളെ! ഈ മഹത്ഗ്രന്ഥത്തെ ഭക്ത്യാദരപൂർവം പ്രതിദിനം ശ്രവണവും പഠനവുംചെയ്തു സേവിക്കുവിൻ. ഈ മഹാപുരാണം വൈഷ്ണവരുടെ പ്രേമനിധിയാണു്. പരമഹംസന്മാരുടെ പ്രാപ്യസ്ഥാനമായ അമലജ്ഞാനം ഇതിൽ സുസ്പഷ്ടമായി വർണ്ണിച്ചിരിക്കുന്നു. കാമ്യകർമ്മത്തിൽ വിരക്തിയും ജ്ഞാനവൈരാഗ്യസഹിതമായ പരിശുദ്ധഭക്തിയും ഇതിൽ അതിശയമായി പ്രകാശിപ്പിച്ചിരിക്കുന്നു. ഭാഗവതം അധികാരിഭേദമെന്യെ ആർക്കും സേവിക്കാം. അന്തഃകരണം പരിശുദ്ധപ്രേമത്താൽ നിറഞ്ഞു് ഭഗവത്പാദമൂലമാകുന്ന പരമപദം സുഖമായി പ്രാപിക്കുന്നതിനു ശ്രീമദ്ഭാഗവതത്തെ നിരന്തരം ആശ്രയിച്ചു് ശ്രദ്ധാഭക്തിയോടുകൂടി കേൾക്കുകയും കീർത്തിക്കുകയും പഠിക്കുകയും ചെയ്യണം.

ഹേ ഭഗവൻ, വാസുദേവ, സർവസാക്ഷിൻ! കൃപാവാരിധിയായ നിന്തിരുവടി ബ്രഹ്മദേവനു് ശ്രീമദ്ഭാഗവതം ഉപദേശിച്ചുകൊടുത്തതിനാലാണല്ലോ, അടിയങ്ങൾക്കും ലഭ്യമായതു്. ദയാസാഗരനായ നിന്തിരുവടിക്കു വീണ്ടും വീണ്ടും നമസ്കാരം.

ഹേ പരബ്രഹ്മസ്വരൂപനായ ശുകദേവ, യോഗേശ്വര, ഭഗവൻ! നിന്തിരുവടി സാക്ഷാത് ശ്രീഹരി തന്നെയാണു്. പരീക്ഷിത്തിനെ ആദ്യം മാതൃഗർഭത്തിൽ വച്ചു മൃത്യുവിൽനിന്നും രക്ഷിച്ച അവിടുന്നു് അന്ത്യത്തിൽ ഭാഗവതാമൃതം സേവിപ്പിച്ചു് സംസാരസർപ്പവിഷത്തിൽനിന്നും എന്നെന്നേക്കുമായി മോചിപ്പിച്ചു. നിന്തിരുവടിക്കു് അനന്തകോടി നമസ്കാരങ്ങൾ സമർപ്പിച്ചുകൊള്ളുന്നു.

ഭവേ ഭവേ യഥാ ഭക്തിഃ പാദയോസ്തവ ജായതേ ।
തഥാ കുരുഷ്വ ദേവേശ! നാഥസ്ത്വം നോ യതഃ പ്രഭോ ॥
നാമസങ്കീർത്തനം യസ്യ സർവപാപപ്രണാശനം ।
പ്രണാമോ ദുഃഖശമനസ്തം നമാമി ഹരിം പരം ॥

ഹേ പ്രഭോ! യോഗേശ്വരേശ്വര! അടിയങ്ങൾക്കു നാഥൻ നിന്തിരുവടി മാത്രമാണു്, അന്യനില്ല. അടിയങ്ങൾക്കു ഇനി എത്രയെത്ര ജന്മങ്ങൾ സംഭവിച്ചാലും ഖേദമില്ല. ഒന്നുമാത്രം യാചിക്കുകയാണു്. എല്ലാ ജന്മങ്ങളിലും നിന്തിരുവടിയുടെ പാദസരോജങ്ങളിൽ അചഞ്ചലവും ഒരിക്കലും കുറയാത്തതുമായ പ്രേമഭക്തി ഏതുവിധത്തിലായാൽ സംഭവിക്കുമോ, അപ്രകാരം അനുഗ്രഹിക്കേണമെ.

digitized by www.sreyas.in

"ഹരേ രാമ ഹരേ രാമ രാമ രാമ ഹരേ ഹരേ, ഹരേ കൃഷ്ണ ഹരേ കൃഷ്ണ കൃഷ്ണ കൃഷ്ണ ഹരേ ഹരേ" എന്ന നിന്തിരുവടിയുടെ തിരുനാമ മഹാമന്ത്രസങ്കീർത്തനം സർവപാപങ്ങളെയും വാസനാസഹിതം നിശ്ശേഷം നശിപ്പിക്കുന്നുവെന്ന് അടിയങ്ങൾക്ക് ബോധ്യമായി. ആ പരിപാവനമന്ത്രം നാവുള്ളകാലം അവിഛിന്നമായി പ്രേമപൂർവം കീർത്തിക്കുമാറാകണേ! ചെവിയുള്ള കാലമെല്ലാം ഭക്തന്മാർ കീർത്തിക്കുന്നതു കേൾക്കുമാറാകേണമേ! പ്രാണാവസാനത്തിൽ ആ മഹാമന്ത്രം ഹൃദയാകാശത്തിൽ തെളിഞ്ഞു പ്രകാശിക്കുമാറാകേണമേ. തൃപ്പാദങ്ങളിൽ പ്രണമിക്കുന്നവരുടെ സർവദുഃഖങ്ങളെയും ശമിപ്പിക്കുന്ന പരമപുരുഷ, ഹരേ, കൃഷ്ണ, നിന്തിരുവടിക്ക് നമസ്കാരം, നമസ്കാരം.

ശ്രീമദ്ഭാഗവതം പുരാണമമലം യദ്വൈഷ്ണവാനാം പ്രിയം
യസ്മിൻ പാരമഹംസ്യമേകമമലം ജ്ഞാനം പരം ഗീയതേ ।
തത്ര ജ്ഞാനവിരാഗഭക്തി സഹിതം നൈഷ്കർമ്മ്യമാവിഷ്കൃതം
തച്ഛൃണ്വൻ വിപഠൻ വിചാരണപരോ ഭക്ത്യാ വിമുച്യേന്നരഃ ॥ 18

കസ്മൈ യേന വിഭാസിതോഽയമതുലോ ജ്ഞാനപ്രദീപഃ പുരാ
തദ്രൂപേണ ച നാരദായ മുനയേ കൃഷ്ണായ തദ്രൂപിണാ ।
യോഗീന്ദ്രായ തദാത്മനാഽഥ ഭഗവദ്രാതായ കാരുണ്യത-
സ്തച്ഛുദ്ധം വിമലം വിശോകമമൃതം സത്യം പരം ധീമഹി. ॥

ഹരേ രാമ ഹരേ രാമ രാമ രാമ ഹരേ ഹരേ
ഹരേ കൃഷ്ണ ഹരേ കൃഷ്ണ കൃഷ്ണ കൃഷ്ണ ഹരേ ഹരേ.

ദ്വാദശസ്കന്ധം സമാപ്തം

**ശ്രീമദ്ഭാഗവത മഹാപുരാണം സമാപ്തം**

ഹരിഃ ഓം തത് സത്

ശ്രീസദ്ഗുരുചരണാരവിന്ദാഭ്യാം നമഃ

ശ്രീകൃഷ്ണാർപ്പണമസ്തു.

  

digitized by www.sreyas.in

